# മാറുന്ന സമൂഹത്തിന് അനിവാര്യമായ ശാശ്വത മൂല്യങ്ങൾ

രംഗനാഥാനന്ദസ്വാമികൾ

വാല്യം നാലു്

## ജനാധിപത്യം സമഗ്ര മാനുഷികവികാസത്തിന്



ശ്രീരാമകൃഷ്ണമഠം,
പുറനാട്ടുകര – 680 551, തൃശ്ശൂർ.

മാറുന്ന സമൂഹത്തിന് അനിവാര്യമായ

# ശാശ്വതമൂല്യങ്ങൾ

വാള്യം നാല്

## ജനാധിപത്യം സമഗ്രമാനുഷികവികാസത്തിന്

മൂലഗ്രന്ഥകർത്താ:

**രംഗനാഥാനന്ദസ്വാമികൾ**

വിവർത്തകൻ:

വി. ബാലഗംഗാധരമേനോൻ




**ശ്രീരാമകൃഷ്ണമഠം,**

**പുറനാട്ടുകര – 680551, തൃശ്ശിവപേരൂർ.**

# മുഖവുര

കാലപരിണാമത്തിന്നനുസരിച്ച് മാറിക്കൊണ്ടിരിക്കുന്ന ജനസമുദായത്തിൽ ഏതു കാലത്തും ഏതു ദേശത്തും അനുവർത്തിക്കേണ്ട ചില സനാതനമൂല്യങ്ങളുണ്ട്. അവയെ അവഗണിച്ചാൽ സമുദായത്തിന്റെ ഗതി അധഃപതനത്തിലേയ്ക്കായിരിക്കും. മനുഷ്യസമൂഹത്തിന്റെ നിലനില്പിന്നും പുരോഗതിക്കും എന്നും അനിവാര്യമായ ആ ശാശ്വതമൂല്യങ്ങളെപ്പററി അനുവാചകഹൃദയങ്ങളിൽ ദൃഢമായ ബോധമുണ്ടാക്കിത്തീർക്കുവാനാണ് ഈ ഗ്രന്ഥത്തിലൂടെ ശ്രീ രംഗനാഥാനന്ദസ്വാമികൾ ശ്രമിക്കുന്നതു്.

Eternal values for a changing society എന്ന പേരിൽ നാലു വാല്യങ്ങളിലായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പരമ്പരയിലെ ഒന്നാം വാല്യത്തിന്റെ വിവർത്തനം 1987 ഏപ്രിൽ മാസത്തിൽ ഞങ്ങൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. രണ്ടും മൂന്നും വാല്യങ്ങളുടെ വിവർത്തനം യാദൃച്ഛികങ്ങളായ ചില കാരണങ്ങളാൽ വിവർത്തകന്മാർക്കു മുഴുവനാക്കുവാൻ സാധിച്ചിട്ടില്ല. നാലാം വാല്യത്തിന്റെ വിവർത്തനം ശ്രീ വി. ബാലഗംഗാധരമേനോനു് കാലതാമസം കൂടാതെ മുഴുവനാക്കുവാൻ സാധിച്ചതിനാലും പുസ്തകങ്ങളിലെ വിഷയങ്ങൾ പരസ്പരബന്ധമുള്ളവയല്ലാത്തതിനാലും നാലാം വാല്യം ഇപ്പോൾ ഞങ്ങൾ പ്രസിദ്ധപ്പെടുത്തുകയാണ്.

'ജനാധിപത്യം സമഗ്രമാനുഷികവികസനത്തിനു്' എന്ന ശീർഷകത്തിലുള്ള ഈ ഗ്രന്ഥത്തിൽ ഒരു ജനാധിപത്യരാഷ്ട്രത്തിലെ ഓരോ വ്യക്തിയും അറിഞ്ഞിരിക്കേണ്ട വിഷയങ്ങളെപ്പററി വിശദമായും ലളിതമായും വിവരിച്ചിരിക്കുന്നു. ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ഉദ്ബോധനങ്ങൾക്കുള്ള ഓജസ്സും വീര്യവും ശക്തിയും ശ്രീ രംഗനാഥാനന്ദസ്വാമികളുടെ വാക്കുകളിലും കാണാവുന്നതാകുന്നു. ആദ്ധ്യാത്മികമൂല്യങ്ങളേയും ഭൗതികമൂല്യങ്ങളേയും സമന്വയിപ്പിച്ചുകൊണ്ടു് ഏവർക്കും സ്വീകാര്യമായ രീതിയിലുള്ള അദ്ദേഹത്തിന്റെ പ്രായോഗികങ്ങളായ പ്രബോധനങ്ങൾ ജീവിതത്തിലെ ദൈനന്ദിനപ്രശ്നങ്ങൾക്കു പരിഹാരം കാണുവാൻ സഹായിക്കുന്നവയാണ്. അതുകൊണ്ടു് ഓരോ കേരളീയനും കൈവശംവെയ്ക്കേണ്ട ഒരു പുസ്തകമാണിതു്. സാധാരണഗതിയിൽ നൂറു് റുപ്പയിലധികം വിലവെയ്ക്കേണ്ട ഈ പുസ്തകം ഇത്ര ചുരുങ്ങിയ വിലയ്ക്കു കിട്ടുമാറാക്കിയതും

ശ്രീമദ് രംഗനാഥാനന്ദസ്വാമികളുടെ ഔദാര്യപൂർണ്ണമായ കാരുണ്യമാണെന്ന് കൃതജ്ഞതാപൂർവ്വം സ്മരിച്ചുകൊള്ളുന്നു. സ്വാമിജിയുടെ യൂറോപ്പിലുള്ള വേദാന്തവിദ്യാർത്ഥികളാണ് ഇതിന്ന് സ്വാമിജിയെ സഹായിച്ചിട്ടുള്ള്. അവരോടും നാമെല്ലാം കടപ്പെട്ടിരിക്കുന്നു.

ഈ മഹത്തായ പുസ്തകം മൂലഗ്രന്ഥത്തിന്നനുരൂപമായ വിധത്തിൽ ഇത്രയും ഭംഗിയായി കാലതാമസം കൂടാതെ വിവർത്തനം ചെയ്തുതന്ന ശ്രീ ബാലഗംഗാധരമേനോന്ന് ഞങ്ങളുടെ ഹാർദ്ദമായ കൃതജ്ഞത പ്രകാശിപ്പിക്കുന്നതോടൊപ്പം സർവ്വേശ്വരൻെറ അനുഗ്രഹം അദ്ദേഹത്തിൽ എപ്പോഴുമുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു. 'മഹാന്മാരായ ആദ്ധ്യാത്മികാചാര്യന്മാർ; വിദ്യാഭ്യാസം മാനവമഹത്വത്തിന്ന്'' എന്ന ശീർഷകങ്ങളിലുള്ള രണ്ടും മൂന്നും വാല്യങ്ങൾ കൂടി താമസിയാതെ പ്രകാശനം ചെയ്യുവാൻ സാധിക്കുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു. അതോടുകൂടി സ്വാമിജിയുടെ അതിപ്രസിദ്ധമായ 'The Message of the Upanishads' എന്ന പുസ്തകത്തിൻെറ മലയാളവിവർത്തനവും പ്രസിദ്ധം ചെയ്യുന്നതാണ്.

ഉത്കൃഷ്ടമായ മനുഷ്യജീവിതം വിജയപ്രദമായ രീതിയിൽ നയിക്കുവാൻ പ്രചോദനം നല്കുന്ന ഈ വിശിഷ്ടഗ്രന്ഥം മലയാളികൾ സർവ്വാത്മനാ സ്വാഗതം ചെയ്യുമെന്ന ഉത്തമവിശ്വാസത്തോടെ ഈ നാലാം വാല്യം ഞങ്ങൾ സസന്തോഷം സഹൃദയസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

പുറനാട്ടുകര
11 - 11 - 1989

പ്രസാധകൻ

# വിവർത്തകൻെറ കുറിപ്പു്

ഈ കാലഘട്ടത്തിൽ ഭാരതം നേരിടുന്ന ഗൌരവാവഹമായ വെല്ലുവിളി, ദേശീയ സംസ്കാരത്തിൻെറ മൂലധാരമായ ആത്മീയ വീക്ഷണത്തിൽ ദശാബ്ദങ്ങളായി അടിഞ്ഞു ചേൎന്നു് അതിനെ വികലമാക്കിയിട്ടുള്ള മാലിന്യങ്ങളെ അകററി, അതിനെ ഊൎജ്ജസ്വലമാക്കുക എന്നതാണു്. ആധുനികകാലത്തു് ശാസ്ത്രീയമേഖലയിലുണ്ടായിട്ടുള്ള അദ്ഭുതാവഹമായ പുരോഗതിയെ, ഭാരതീയസംസ്കാരത്തിൻെറ ശാശ്വതമൂല്യങ്ങളുമായി സംയോജിപ്പിച്ചു വേണം ഇതു നടത്തുവാൻ. 'വേദാന്തവും ശാസ്ത്രവും സമന്വയീകരിക്കണം' എന്ന സ്ഫോടകമായ മൂലമന്ത്രത്തിൽക്കൂടി, ഒരു ശതാബ്ദത്തിനു മുമ്പെ, സ്വാമി വിവേകാനന്ദൻ ഈ പ്രസ്ഥാനം തുടങ്ങിവെച്ചു. ഒരു വിധത്തിൽ നോക്കിയാൽ, പിന്നീടു് ഭാരതത്തിൽ കാണപ്പെട്ട എല്ലാ ദേശീയ പുനഃസംവിധാന പ്രവൎത്തനങ്ങളും, ഈ ലക്ഷ്യം നല്കിയ ആവേശത്തിൽനിന്നു് രൂപം കൊണ്ടതാണു്. ഈ മഹാപ്രസ്ഥാനത്തിനു് മാൎഗ്ഗനിൎദ്ദേശവും കരുത്തും വ്യാപ്തിയും നല്കുന്നതിൽ സ്വാമി രംഗനാഥാനന്ദജിയുടെ സംഭാവന അതുല്യമാണു്. നാലു ഖണ്ഡങ്ങളായുള്ള സ്വാമിജിയുടെ 'മാറുന്ന സമൂഹത്തിനു് അനിവാൎയ്യമായ ശാശ്വതമൂല്യങ്ങൾ' എന്ന പ്രൌഢഗ്രന്ഥത്തിൻെറ പഠനം നല്കിയ വെളിച്ചത്തിൽ, 'ഭാരതീയ സംസ്കാരത്തിൻെറ പുനരുദ്ഗ്രഥന'മെന്ന പേരിൽ ഒരു ചെറിയ ഇംഗ്ലീഷുപുസ്തകം ഞാൻ പ്രസിദ്ധീകരിച്ചിരുന്നു. ഇതിനെ തുടൎന്നു തന്നെ, 'ശാശ്വത മൂല്യങ്ങളുടെ നാലാം ഖണ്ഡത്തിൻെറ പരിഭാഷ നടത്തിയതു്', ഭാരതീയ സംസ്കാരത്തിൽ ഒരുയൎന്ന അദ്ധ്യയനപരിപാടി മുഴമിപ്പിച്ച അനുഭൂതിയാണു് എനിക്കു് ലഭ്യമാക്കിയതു്.

ഈ കൃത്യത്തിനായി എന്നെ നിയോഗിച്ച സംപൂജ്യ സ്വാമി രംഗനാഥാനന്ദജിയോടു് ഭക്ത്യാദരപൂൎണ്ണമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളട്ടെ. ഈ ഉദ്യമത്തെ സമയത്തിനുതന്നെ മുഴമിപ്പിക്കുവാൻ എനിക്കു് പ്രോത്സാഹനം നല്കിയ സ്വാമി ശക്രാനന്ദജി, സ്വാമി മുദ്ധാനന്ദജി എന്നീ ആരാദ്ധ്യന്മാരായ സ്വാമിജിമാൎക്കും എൻെറ വിനയാന്വിതമായ കൃതജ്ഞത.

വി. ബാലഗംഗാധരമേനോൻ

# ഉള്ളടക്കം

ഗഹനമായ അർത്ഥം, 8 മനുഷ്യനും പ്രകൃതിക്കും പിന്നിൽ ചിത് ശക്തിയുണ്ടെന്ന വേദാന്തദർശനം, 9 ശാരീരിക ഊർജ്ജത്തിൻേറയും മാനസിക ഊർജ്ജത്തിൻേറയും പരിമിതികൾ, 10 മാനുഷിക ഊർജ്ജം—സ്ഥൂലവും സൂക്ഷ്മവും, 11 മനുഷ്യനിലെ ആത്മചൈതന്യം-അപരിമേയമായ ഊർജ്ജത്തിൻെറ കേന്ദ്രം, 12 ആത്മനിഷ്ഠയും കർമ്മവും, 13 ബാഹ്യമായ സുരക്ഷിതത്വത്തിൻെറ ചുററുപാടിൽ ആന്തരികമായ അരക്ഷിതാവസ്ഥ, 14 ആധുനികമാനുഷിക വൈകല്യങ്ങളോട് 'തത്ത്വമസി'യുടെ വെല്ലുവിളി, 15 സർവ്വതോമുഖമായ മനുഷ്യവികസനത്തിൻെറ ശാസ്ത്രം, 16 മാനുഷികോർജ്ജവിഭവത്തെപ്പററി ശങ്കരാചാര്യർ, 17 മാനവിക സാദ്ധ്യതകളെപ്പററി ഉപനിഷത്തുകൾ, 18 ഉത്തിഷ്ഠത! ജാഗ്രത! 19 നിശ്ചലമായ ഈശ്വരഭക്തിയും ചലനാത്മകമായ ആത്മീയതയും, 20 ആനന്ദത്തിൻെറ സങ്കല്പം വേദാന്തദൃഷ്ടിയിൽ 21 ഗീതയിലെ രാജർഷിസങ്കല്പത്തിൻെറ വ്യാപ്തമായ സാംഗത്യം. 22 പരിണാമപ്രക്രിയയിൽ ശാരീരിക സന്തുലിതാവ്യവസ്ഥയുടെ പ്രാധാന്യം, 23 താപസന്തുലിതത്വവും യോഗവും, 24 മദത്തിനെ ദമമാക്കി മാററി എടുക്കൽ, 25 രാഷ്ട്രീയസംവിധാനത്തിൻെറ സർവ്വാതിശായിയായ പ്രാധാന്യം, 26 മാനുഷികോർജ്ജത്തിൻെറ ശാസ്ത്രം — അതിൻെറ സാർവ്വജനീനമായ ആകർഷണം, 27 ഉപസംഹാരം.



1 ആമുഖം, 2 ഭാരതം-ലോകത്തിനൊരാകർഷണകേന്ദ്രം, 3 ആൽബറൂണി കണ്ട ഭാരതം, 4 സ്വാമി വിവേകാനന്ദൻെറ ദൃഷ്ടിയിൽ ഭാരതത്തിൻെറ അധഃപതനം, 5 ശാസ്ത്രത്തിന് ഭാരതത്തിൻെറ സംഭാവന, 6 ഒരു മദ്ധ്യകാല സ്പാനിഷ് അറബ് ശാസ്ത്രജ്ഞൻെറ ദൃഷ്ടിയിൽ ഭാരതം, 7 ആദ്യകാലത്തെ ബ്രിട്ടീഷ്ഭരണാധികാരികളുടെ ദൃഷ്ടിയിൽ ഭാരതം, 8 കൌടില്യൻെറ അർത്ഥശാസ്ത്രം—അതിൻെറ ദൂരവ്യാപകഫലങ്ങൾ, 9 ദ്വിജനായ മനുഷ്യൻ, 10 ഭാരതീയസംസ്കാരത്തിൽ തപസ്സെന്ന ആശയം, 11 തപസ്സിൻെറ യഥാർത്ഥ വിവക്ഷ, 12 മഹത്തായൊരു രാജ്യത്തിൽ അല്പന്മാരായ ജനങ്ങൾ ഉണ്ടാവുന്നതിൻെറ ദുരന്തം, 13 ഭാരതീയസംസ്കാരം, അതിൻെറ സമ്പന്നതയും വൈവിധ്യവും സത്യാന്വേഷണോന്മുഖതയും, 14 ഹ്യൂയാൻസാങ് എന്ന തീർത്ഥാടകൻ കണ്ട ഭാരതം 15 വിദ്യാർത്ഥി എന്ന പദത്തിൻെറ അർത്ഥം, 16 നാനാത്വത്തിൽ ഏകത്വമെന്ന ഭാരതത്തിൻെറ സങ്കല്പം. 17 സമഗ്രമായ മാനുഷികവികാസത്തിന്ന് നമ്മുടെ വിദ്യാഭ്യാസം പര്യാപ്തമായിരിക്കണം, 18 ആധുനികലോകത്തിന് ഭാരതത്തിൽനിന്നുള്ള പ്രതീക്ഷകൾ, 19 ഭാരതത്തിൻെറ സമഗ്രദർശനവും അതിൻെറ പരിണതഫലങ്ങളും 20 സ്വാമി വിവേകാനന്ദൻ-ആധുനികഭാരതത്തെ തട്ടിയുണർത്തിയ മഹാൻ, 21 ഭാരതത്തിൽ മതസഹിഷ്ണുതയുടെ അതുല്യചരിത്രം, 22 പഠിപ്പിലും ഗവേഷണത്തിലും ശാസ്ത്രീയമനോഭാവം, 23 ആധുനികയുഗത്തിൽ ഭാരതത്തെപ്പററിയുള്ള പാശ്ചാത്യരുടെ അന്വേഷണം, 24 അമേരിക്കൻ ചരിത്രകാരനായ വിൽഡുറൻറിൻെറ ഭാരതത്തെപ്പററിയുള്ള പരാമർശം, 25 ഭാരതചരിത്രത്തിൻെറ ഈ നവീനാദ്ധ്യായത്തിൻെറ പ്രാധാന്യത്തെപ്പററി സ്വാമി വിവേകാനന്ദൻ, 26 ഉപസംഹാരം.

# ശാശ്വതമൂല്യങ്ങൾ

## നാലാം ഭാഗം

# 1

## പ്രബുദ്ധപൌരത്വവും നമ്മുടെ ജനാധിപത്യ-വ്യവസ്ഥിതിയും*

### 1. ആമുഖം

കഴിഞ്ഞ മുപ്പതു വർഷങ്ങളിൽ, ഈ വിവേകാനന്ദപ്രസംഗമണ്ഡപത്തിൽ ഞാൻ പലപ്പോഴും സംസാരിക്കയുണ്ടായിട്ടുണ്ട്; പക്ഷെ ഇന്ന് ഒരു സവിശേഷസന്ദർഭമാണ്; കാരണം, ഭാരതീയർക്കെല്ലാം രാഷ്ട്രീയമായും സാമൂഹികമായും ആദ്ധ്യാത്മികമായും മർമ്മപ്രധാനമായ ഒരു വിഷയത്തെക്കുറിച്ച്, അതായതു് പ്രബുദ്ധപൌരത്വത്തെക്കുറിച്ച്, ചർച്ച നടത്തുവാനായി ഈ സന്ദർഭത്തെ വിനിയോഗിക്കണമെന്ന് ഇവിടുത്തെ രാമകൃഷ്ണമിഷൻ കാര്യദർശി സ്വാമി ബുധാനന്ദ എന്നോടാവശ്യപ്പെട്ടിരിക്കയാണ്. ഇതിനു മുമ്പും ഞാൻ ഈ വിഷയത്തെക്കുറിച്ച് സംസാരിച്ചിട്ടുണ്ട്—പക്ഷെ മററു വിഷയങ്ങളുടെ ഉപഭാഗങ്ങളായിമാത്രം—ഉപനിഷത്തുക്കളേയും ഗീതയേയും വ്യാഖ്യാനിക്കുമ്പോഴും, ഒരു സന്ദർഭത്തിൽ 'പൌരത്വത്തിൻെറ ധർമ്മശാസ്ത്രം' എന്ന, ഇതുമായി അത്യധികം ബന്ധപ്പെട്ട വിഷയത്തെ വിശദീകരിച്ചുകൊണ്ടു്, ഇരുപതിലേറെ വർഷങ്ങൾക്കു മുമ്പ്, ഷില്ലോങ്ങിലെ ഗാരിസൻ നാടകമന്ദിരത്തിൽ നിറഞ്ഞുകൂടിയ ശ്രോതാക്കളെ അഭിസംബോധന ചെയ്തപ്പോഴും. എന്നാൽ ഈ വിഷയത്തെക്കുറിച്ച് ഒരു പ്രധാനപ്രസംഗം നടത്തുന്നതു് ഇതാദ്യമായിട്ടാണ്. സ്വാമി ബുധാനന്ദ ഉദ്ദേശിക്കുന്നതു് ഇതു് ഈ വിഷയത്തെക്കുറിച്ചുള്ള പ്രസംഗപരമ്പരയിൽ ഒന്നായിട്ടാണ്.

* ന്യൂഡൽഹി രാമകൃഷ്ണമിഷൻ സംഘടിപ്പിച്ച പ്രബുദ്ധപൌരത്വത്തെ സംബന്ധിച്ച ചർച്ചായോഗത്തിലെ ഉദ്ഘാടനപ്രസംഗം; 1980 ഏപ്രിൽ 27-ാംനു മിഷൻെറ വിവേകാനന്ദപ്രസംഗമണ്ഡപത്തിൽ ചെയ്തതു്.

അങ്ങനെയാവുമ്പോൾ, പണ്ഡിതരും പ്രഗദ്ഭരുമായ മററു പല പ്രാസംഗികരും വരുന്ന ഏതാനും ആഴ്ചകളിലും മാസങ്ങളിലും ഈ വിഷയത്തിൻെറ നാനാവശങ്ങളെയും, കൈകാര്യം ചെയ്യുന്നതായിരിക്കും. തദ്ദ്വാരാ നിങ്ങൾക്കു് ഈ സുപ്രധാനവിഷയത്തെക്കുറിച്ചു് സമഗ്രമായൊരു വീക്ഷണം ലഭിക്കുവാനും ഇടയാവും. 'പ്രബുദ്ധ പൗരത്വം' എന്ന പേരിൽ ഈ പ്രസംഗങ്ങളെയൊക്കെ ഒരു ഗ്രന്ഥമായി പ്രസിദ്ധപ്പെടുത്തുവാനും സ്വാമി ഉദ്ദേശിക്കുന്നുണ്ടു്. ഇങ്ങനെയൊരു പുസ്തകം നമ്മുടെ നാട്ടിൽ വിപുലമായ വിതരണം അർഹിക്കുന്ന ഒന്നായിരിക്കും.

അതുകൊണ്ടു്, ഈ ചർച്ചയിലെ പ്രസംഗപരമ്പര ഉദ്ഘാടനം ചെയ്യുവാൻ നിങ്ങളോടൊപ്പം ഇവിടെയുണ്ടാവാൻ സാധിച്ചതിൽ ഞാൻ അതീവ സന്തുഷ്ടനാണു്. കമാനീപ്രസംഗമണ്ഡപത്തിൽ, സംഗീതകലാവിഹാറിൻെറ ആഭിമുഖ്യത്തിൽ, കൊല്ലംതോറും ചെയ്യാറുള്ള മൂന്നു പ്രസംഗങ്ങൾ നടത്തുവാനായിട്ടാണു് ഞാൻ ഏപ്രിൽ 21–ാംനു- ഡൽഹിക്കു വന്നതു്. അതിനുശേഷം രമണമഹർഷിശതവാർഷികാഘോഷത്തിൽ ഒരു പ്രസംഗമുണ്ടായിരുന്നു. ഇന്നു് ഞാൻ നിങ്ങളോടൊപ്പം ഉണ്ടായിരിക്കും. നാളെ അതിരാവിലെ നാഷണൽ അക്കാദമി ഓഫു് അഡ്മിനിസ്ട്രേഷനിൽ ഞാൻ നടത്താറുള്ള പ്രസംഗത്തിനു് മുസ്സോറിയിലേയ്ക്കും, തുടന്നു്, ഇന്ത്യൻ മിലിട്ടറി അക്കാദമി പ്രസംഗത്തിനായി ഡെഹറാഡൂണിലേയ്ക്കും ഞാൻ പോകുന്നതായിരിക്കും. ജൂൺമാസം ആദ്യത്തെ ആഴ്ച, ഒരൊററ ദിവസം ഹൈദരബാദിലേയ്ക്കുള്ള മടക്കയാത്രയിൽ ഞാൻ ഡൽഹി വഴി പോകുന്നതാണു്. ആ സന്ദർഭത്തിൽ ഡൽഹിയിലെ ഭാരതീയപൊതുഭരണകേന്ദ്രം പ്രസിദ്ധപ്പെടുത്തുന്നതും രാഷ്ട്രീയമീമാംസയും ഭരണവുമായി ബന്ധപ്പെട്ട എൻെറ പ്രസംഗങ്ങളും ലേഖനങ്ങളും അടങ്ങുന്നതുമായ ഒരു പുസ്തകത്തിൻെറ പ്രകാശനം ഏർപ്പാടു ചെയ്യുന്നുണ്ടു്. 'മനുഷ്യൻെറ സമ്പൂർണ്ണവികസനത്തിനായുള്ള രാഷ്ട്രീയമീമാംസയും ഭരണസംവിധാനവും' എന്നതായിരിക്കും പുസ്തകത്തിൻെറ പേരു്. ബർലിൻ, ഹോളണ്ടു്, ബൽജിയം, അമേരിക്കൻഐക്യനാടുകൾ, ആസ്ത്രേലിയ, സിംഗപ്പൂർ, ശ്രീലങ്ക എന്നീ രാജ്യങ്ങളിലുള്ള പത്താഴ്ച നീണ്ടുനില്ക്കുന്ന പ്രതിവർഷയാത്രക്കായി, ജൂൺ 30നു് ഞാൻ ബർലിനിലേയ്ക്കു് യാത്രതിരിക്കുകയാണു്.

## 2. വിഷയത്തിൻെറ പ്രാധാന്യം

ഈ സായാഹ്നത്തിൽ, നമ്മുടെ ഈ തലസ്ഥാനനഗരിയിൽ ആധുനികഭാരതത്തിനു് മർമ്മപ്രധാനമായ പ്രാധാന്യമുള്ളതെന്നും ഞാൻ കരുതുന്നതും നിങ്ങളേവരും കരുതേണമെന്നു് ഞാൻ ആവശ്യ

പ്പെടുന്നതുമായ ഒരു വിഷയത്തെ, അതായത് പ്രബുദ്ധപൗരത്വത്തെ, പുരസ്കരിച്ച് നടത്തുന്ന ഒരു ചർച്ചയുടെ ഉദ്ഘാടനം നടക്കുകയാണു്. മുപ്പതുവർഷം മുമ്പെ മാത്രം രാഷ്ട്രീയസ്വാതന്ത്ര്യം നേടിയ നമ്മെ പ്പോലെയുള്ള ഒരു ജനത ഈ വിഷയത്തെ അത്ര കാര്യമായി എടു ക്കാത്തതിൽ എനിക്കു് അസ്വാസ്ഥ്യമുണ്ടു്. കഴിഞ്ഞ ഏതാനും നൂററാണ്ടുകളിൽ നാം ഈ വിഷയത്തെക്കുറിച്ച് ചിന്തിച്ചിരുന്നതേ യില്ല. കാരണം നാം അന്നു് തുടർച്ചയായുള്ള വിദേശാധിപത്യത്തി ലായിരുന്നു. നാം അത്യന്തം മതനിഷ്ഠരുമായിരുന്നു. പക്ഷെ ആ മതം, മിക്കവാറും നിശ്ചലമായൊരു ഭക്തിയുടെ മുദ്രകുത്തിയ ഒന്നാ യിരുന്നു. ഭക്തിയുടെ കസവു് പിടിപ്പിച്ച ലൗകികത്വമായിരുന്നു അതു്. അതിലെ വിവിധ ആചാരങ്ങളും അനുഷ്ഠാനങ്ങളും വിധി നിഷേധങ്ങളും, മരണാനന്തരം വിവിധ സ്വർഗ്ഗങ്ങളിലെവിടെയെ ങ്കിലും ഒരിരിപ്പിടം കരസ്ഥമാക്കുവാൻ ഉദ്ദേശിക്കപ്പെട്ടവമാത്രമാ യിരുന്നു. ആ ഭക്തി മനുഷ്യനെ ദൈവവുമായി, അഥവാ, ക്ഷേത്ര ങ്ങളിൽ കുടിയിരുത്തപ്പെട്ട ദൈവങ്ങളുടെ പ്രതിബിംബങ്ങളുമായി ബന്ധപ്പെടുത്തുവാൻ ശ്രമിച്ചു. നമ്മുടെ ഇടയിൽ യഥാർത്ഥമതത്തി ൻെറ പരിശുദ്ധവും ഉന്നതവുമായ സങ്കല്പങ്ങൾ സാക്ഷാത്ക്കരിച്ചി ച്ചുരുക്കം ചില ആദ്ധ്യാത്മികാന്വേഷികളേയും ഋഷിമാരേയും ഇതിൽനിന്നു് ഒഴിച്ചുനിർത്തേണ്ടതുണ്ടു്.

ഇതിനിടയിൽ മററു മനുഷ്യരുമായി ബന്ധപ്പെടേണ്ടതെങ്ങ നെയെന്നു് ചിന്തിക്കുവാൻ നാം മറന്നു; അയൽക്കാരുമായി സഹ കരണത്തിലും സൗഹാർദത്തിലും ജീവിക്കേണ്ടതെങ്ങനെ, പര സ്പരനന്മയ്ക്കു് സമുദായത്തിലെ മററു വ്യക്തികളുമായി ഇടപാടു് നടത്തേണ്ടതെങ്ങനെ എന്നു്. ഈശ്വരോന്മുഖമായ ബോധം പുല ർത്തുന്നതോടൊപ്പം, യഥാർത്ഥമായ ഈശ്വരബോധത്തിൻേറയും ഈശ്വരാഭിമുഖമായ പ്രയാണത്തിൻെറയും ദൃഢമായ അടിസ്ഥാനം എന്നു് പറയാവുന്ന മനുഷ്യോന്മുഖമായ ബോധത്തിൻെറ വിവിധ രൂപങ്ങളെ മനസ്സിലാക്കുവാനും പുഷ്ടിപ്പെടുത്തുവാനും നാം ശ്രദ്ധി ച്ചില്ല. നമ്മുടെ രാഷ്ട്രീയമായ അടിമത്തത്തിനും സാമ്പത്തിക മായ പരാധീനതയ്ക്കും ഒട്ടാകെയുള്ള സാമൂഹികനിശ്ചലതയ്ക്കും കാര ണം അതായിരുന്നു. നാം അവഗണിച്ച ആ കാര്യത്തെ ഇന്നു് നാം വിപുലമായ തോതിൽ ഏറെറടുക്കേണ്ടിയിരിക്കുന്നു. നമ്മുടെ പുതിയ ജനാധിപത്യരാഷ്ട്രത്തേയും സമുദായത്തെയും ശക്തിപ്പെടു ത്തുവാൻ മാത്രമല്ല, നമ്മുടെ അമൂല്യമായ പുരാതന ആദ്ധ്യാത്മിക പൈതൃകത്തെ ശുദ്ധീകരിക്കുവാനും പോഷിപ്പിക്കുവാനും കൂടി. മനുഷ്യർ തമ്മിലുള്ള പരസ്പരബന്ധങ്ങളെ ചെറിയ മനുഷ്യസമൂഹ ങ്ങളുടെ പശ്ചാത്തലത്തിൽ നാം ഇന്നു് പരിഗണിച്ചാൽ പോരാ;

650 ദശലക്ഷം വരുന്ന നമ്മുടെ ജനങ്ങൾ ഒരു ജനതയായി രൂപം കൊണ്ടു്, ഒരു സ്വതന്ത്ര ജനാധിപത്യ രാഷ്ട്രമായി ഒന്നിച്ചു് ചേർന്നിട്ടുള്ള ഒരു പശ്ചാത്തലത്തെ നാം കണക്കിലെടുക്കണം.

## 3. പൗരത്വം ആത്മീയവികാസമാണെന്ന ഗീതയുടെ സങ്കല്പം

ഈ രാഷ്ട്രീയസംവിധാനത്തിൽ നമ്മുടെ പദവിയും ഉത്തരവാദിത്തങ്ങളും എന്താണു്? മനുഷ്യബന്ധത്തിൻെറ ഈ പ്രശ്നം ലൗകികമായ ഒന്നാണെന്നു്—മതേതരവും അനാത്മീയവും എന്ന അർത്ഥത്തിൽ—നമ്മളിൽ ചിലക്കു് ധാരണയുണ്ടായിരിക്കും. പക്ഷേ ഇതു രണ്ടുമല്ല അതു് എന്നു് പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു; അതു് ലൗകികമാണു്, അതേ സമയത്തു് ആഴത്തിലുള്ള ഒരു ആത്മീയത അതിനുണ്ടു്. നമ്മുടെ വേദാന്തദർശനത്തിൻെറ വെളിച്ചത്തിൽ ആത്മീയശബ്ദത്തിൻെറ ശരിയായ പൊരുൾ നാം മനസ്സിലാക്കുമ്പോൾ, പ്രബുദ്ധപൗരത്വം, മനുഷ്യൻെറ പൂർണ്ണവികാസത്തിൻേറയും സാക്ഷാത്കാരത്തിൻേറയും ഭാഗമാണെന്നു്—അതിൻെറ അവശ്യവും അനിവാര്യവുമായ ആദ്യഘട്ടമായ വ്യാവഹാരികഘട്ടമാണെന്നു് നമുക്കു് ബോദ്ധ്യമാവും. നാം ഇന്നു് മനസ്സിലാക്കേണ്ട സുപ്രധാനമായ പാഠം ഇതാണു്. ഭഗവദ്ഗീത നാം സശ്രദ്ധം പഠിച്ചാൽ, ഈ സത്യം നമ്മിൽ അനാവൃതമാവും. ആചാരബദ്ധമായ എന്തോ ഒന്നോ, മരണാനന്തരസ്വർഗ്ഗത്തിലേയ്ക്കുള്ള പ്രവേശനത്തിനുള്ള ഒരു അനുമതിപത്രം ലഭ്യമാകുന്ന ഒന്നോ അല്ല മതം; അതു് ആത്മീയവികാസമാണെന്നു് നാം ധരിക്കുമ്പോൾ, ആ വികാസത്തിൻെറ ഒരു പ്രധാന ഘടകമായി പൌരത്വത്തെ കാണാം.

മതവും മതേതരത്വവും തമ്മിൽ നികത്താനാവാത്ത യാതൊരു വിടവും നമ്മുടെ തത്ത്വദർശനപ്രകാരം ഇല്ല. ജീവിതത്തെ പൂർണ്ണമായിട്ടു്, അതിൻെറ പൂർണ്ണതയിലാണു് അതു കാണുന്നതു്. നാമെല്ലാംതന്നെ ലൗകികത്തിൽ, മതേതരത്വരീതിയിൽ തുടങ്ങുന്നു; ഇതു് ആത്മീയതയുടെ ആദ്യഘട്ടമാണെന്നു് പിന്നീടു് കണ്ടുപിടിക്കുന്നു. പുറംപുറമായി, അദ്ധ്യായത്തിനു പിന്നിൽ അദ്ധ്യായമായി ഓരോരുത്തരും സ്വന്തം ജീവിതകഥ എഴുതേണ്ടതുണ്ടു്; അതിൻെറ പാഠങ്ങൾ ശരിയായോ അല്ലാതെയോ പഠിക്കുന്നു; അവസാനം ഈ ദേഹത്തെ ത്യജിക്കുന്നു. ഈ ഗ്രന്ഥത്തിൻെറ ആദ്യാദ്ധ്യായങ്ങൾ ഓരോരുത്തരുടെയും മനുഷ്യബന്ധങ്ങളെ പ്രതിപാദിക്കുന്നവയായിരിക്കും. പൌരത്വമെന്ന വിഷയത്തെ, പ്രവൃത്ത്യുന്മുഖമായ പൌരത്വത്തെ കാര്യക്ഷമതയും ആജ്ജവത്വവും മാത്രവുമല്ല സാമൂഹികമര്യാദകളും നാഗരികചാരുതയും ഇതു് ഉൾക്കൊള്ളുന്നുണ്ടു്—

യോഗം എന്നറിയപ്പെടുന്ന അതിൻെറ വ്യാപകമായ ആദ്ധ്യാത്മികതയുടെ അവികലഭാഗങ്ങളിലൊന്നായിട്ട് ഗീത വ്യാഖ്യാനിക്കുന്നതു് ഈ കാരണത്താലാണു്.

ആധുനിക കാലത്തു് സ്വാമി വിവേകാനന്ദൻ, രാഷ്ട്രനിർമ്മാണത്തിനുവേണ്ടി മനുഷ്യത്വം വളർത്തിയെടുക്കുവാനുള്ള വിദ്യാഭ്യാസം എന്നു വിവരിച്ച ഈ വിഷയം, അത്യന്തം പ്രയോജനകരമായ ഒന്നാണു്.

ശതാബ്ദങ്ങളോളം നാം ഇതിനെ അവഗണിക്കു കാരണം, ഈ രംഗത്തു് നാം കഠിനാദ്ധ്വാനം ചെയ്യേണ്ടതുണ്ടു്. ഈശ്വരനുമായി ബന്ധപ്പെടേണ്ടതെങ്ങനെയെന്നതിനു് രൂപംകൊടുത്തു് നാം അതിനു് മതമെന്ന സംജ്ഞ നല്കി; പക്ഷേ സാമൂഹിക–രാഷ്ട്രീയരംഗത്തു് വിവിധങ്ങളായ മനുഷ്യബന്ധങ്ങളെ നാം അവഗണിക്കുകയും നിരാകരിക്കുകയും ചെയ്തു. രാഷ്ട്രീയവും, സാമ്പത്തികവും, സാമൂഹികവുമായ നിഷ്കർഷ ഉൾക്കൊള്ളുന്ന മതനിരപേക്ഷരംഗമാണതു്. ഇന്നു് നമുക്കു് ഇവ രണ്ടും വികസിപ്പിച്ചെടുക്കേണ്ടതുണ്ടു്; ഇതു നമ്മൾക്കു് സുഗമമായി ചെയ്യുകയാവാം; എന്തുകൊണ്ടെന്നാൽ മനുഷ്യനിൽ കുടികൊള്ളുന്ന ഈശ്വരനെ കാണുകയും സേവിക്കുകയും ചെയ്യുക എന്ന സമഗ്രമായൊരു ദർശനത്തിൽ ഉൾക്കൊള്ളുന്ന മനുഷ്യനും മനുഷ്യനും, മനുഷ്യനും ഈശ്വരനും എന്ന രണ്ടു ചിന്തകളെയും വെളിപ്പെടുത്തുന്ന, ഗീതയിലേയും ഉപനിഷത്തിലേയും നല്ലൊരു ഉൾക്കാഴ്ച, സ്വാമി വിവേകാനന്ദൻ നമുക്കു് ലഭ്യമാക്കിയിട്ടുണ്ടു്. ഇങ്ങനെ നോക്കുമ്പോൾ, പ്രബുദ്ധപൗരത്വമെന്നതു്, അതിൻെറ മതനിരപേക്ഷവും, രാഷ്ട്രീയവും, സാമ്പത്തികവും, സാമൂഹികവുമായ അനുധാവനങ്ങളും നേട്ടങ്ങളും ചേർന്നു് മനുഷ്യൻെറ പൂർണ്ണമായ ആത്മീയവളർച്ചയ്ക്കും, വികസനത്തിനും സാക്ഷാത്കാരത്തിനുമുള്ള വിദ്യാഭ്യാസത്തിൻെറ ഒഴിച്ചുകൂടാത്തൊരു ഭാഗമാവുന്നു. ഭഗവദ്ഗീതയിൽനിന്നു് നാം മനസ്സിലാക്കേണ്ട പാഠം ഇതാണു്. ഈ മഹദ്ഗ്രന്ഥം മതപരമായ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ഒരു പുസ്തകം മാത്രമല്ല—ഇതിനു് വേറെ ധാരാളം പുസ്തകങ്ങൾ കാണും—നേരെമറിച്ച് അഭ്യുദയവും നിശ്രേയസവും മനുഷ്യനു് ലഭ്യമാകുന്ന കർമ്മത്തിൽ നിരതനായ മനുഷ്യനിൽ കേന്ദ്രീകരിച്ച ഒരു ജീവിതദർശനമാണതു്. ശ്രീശങ്കരൻ, തൻെറ ഗീതാഭാഷ്യത്തിൻെറ ആമുഖത്തിലെ ആദ്യവാചകങ്ങളിൽ ഇതു് വ്യക്തമാക്കിയിട്ടുണ്ടു്.

## 4. ജനാധിപത്യവും പൗരത്വവും: അവയുടെ ഗ്രീക്ക് റോമൻ—ഉറവുകൾ

പക്ഷെ ഇന്നത്തെ വിഷയമായ പൗരത്വം, അതിൻെറ പ്രായോഗിക രൂപത്തിൽ പാശ്ചാത്യരുടെ അനുഭവത്തിൽനിന്നാണ് നമുക്ക് ലഭിച്ചത്. ജനാധിപത്യത്തിൻെറയും പൌരത്വത്തിൻെറയും ആധുനിക സങ്കല്പങ്ങളുടെ വേരുകൾ കണ്ടുപിടിക്കുവാൻ നമുക്ക് പുരാതന ഗ്രീക്കുകാരെ അന്വേഷിച്ചു പോകേണ്ടിയിരിക്കുന്നു. കൃഷിസ്ഥലങ്ങളാൽ ചുററപ്പെട്ട, പരമാധികാരമുള്ള, ചെറിയ പട്ടണങ്ങളിലാണ് പുരാതന ഗ്രീക്കുകാർ താമസിച്ചിരുന്നതു്. അതിൻെറ ഏററവും നല്ല കാലത്തുപോലും ഏതൻസ് ഇന്നത്തെ ഒരു വലിയ മുനിസിപ്പൽ പട്ടണത്തേക്കാൾ വലുതായിരുന്നില്ല. ഈ പശ്ചാത്തലത്തിലാണ്, പൌരത്വത്തേയും, രാഷ്ട്രീയവും, സാമ്പത്തികവും, സാമൂഹികവും, മതപരംപോലുമായ ജനജീവിതത്തെ നിയന്ത്രിക്കുന്ന സ്വതന്ത്രപൗരൻമാർ അധിവസിക്കുന്ന നാഗരികജീവിതത്തെ പററിയുമുള്ള ആശയങ്ങൾ അവർ വികസിപ്പിച്ചെടുത്തതു്. അതായിരുന്നു പരമാധികാരനഗരം. പ്രായപൂർത്തിയെത്തിയ ഓരോ സ്വതന്ത്രപൌരനും വ്യക്തിയും അവിടത്തെ പൗരനായിരുന്നു. ഓരോ പട്ടണത്തിലേയും ജനസംഖ്യ ചെറുതായിരുന്നതിനാൽ, നിയമസഭയിലേയ്ക്കു് പ്രതിനിധികളെ തിരഞ്ഞെടുക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. എല്ലാ പൗരന്മാരും കൂടിയാൽ നിയമസഭയായി. അഗോറ എന്നറിയപ്പെടുന്ന പൊതുവേദിയിൽ അവർ സമ്മേളിച്ചു്, സാമൂഹിക, രാഷ്ട്രീയ, സാമ്പത്തിക, മതപരമായ പ്രശ്നങ്ങളെ ചർച്ച ചെയ്യുകയും വിവിധ നയങ്ങൾക്കും പരിപാടികൾക്കും വോട്ടു ചെയ്യുകയും, ഭരണം നടത്തുവാനുള്ള ചെറിയ സമിതിയെ തിരഞ്ഞെടുക്കുകയും ചെയ്തു. ഇങ്ങനെയാണ് നഗരത്തിലെ സ്വതന്ത്ര പൌരന്മാരുടെ ഭരണം ജനാധിപത്യഭരണമായി ഏതൻസിൽ വളർന്നതു്.

പിൽക്കാലങ്ങളിൽ, പൌരന്മാരുടെ ഇടയ്ക്കിടെയുള്ള വഴക്കുകൾ—ചെറിയ കക്ഷികൾക്കിടയിലും പ്രത്യേകിച്ചു് പ്രധാനവിഭാഗങ്ങളായ സാധുക്കളും സമ്പന്നരും തമ്മിലുള്ളവയും—കാരണം ഏതൻസ് ഈ ജനാധിപത്യവ്യവസ്ഥിതിയിൽനിന്നുതന്നെയുണ്ടായ ബുദ്ധിമുട്ടുകൾ നേരിടേണ്ടി വന്നു. രാഷ്ട്രീയപ്പോരിൻെറ ഈ രംഗത്തു്, റോമാക്കാരുടെയും ഗ്രീക്കുകാരുടെയും അനുഭവങ്ങൾ സാമ്യമുള്ളവയായിരുന്നു. രണ്ടുപേർക്കും രാഷ്ട്രീയബോധവും പരിചയവുമുണ്ടായിരുന്നു. പക്ഷെ റോമാക്കാർ രാഷ്ട്രീയത്തിൽ മുന്നിട്ടുനിന്നപ്പോൾ ഗ്രീക്കുകാർ സംസ്കാരത്തിലും ബുദ്ധിയിലും മികച്ചുനിന്നു.

നൂറുകണക്കിനാളുകൾ ഒരു നിശ്ചിത സ്ഥലത്തു് ഒന്നിച്ചു് താമസിക്കുമ്പോൾ അതൊരു 'പോലിടി' (രാഷ്ട്രീയ സംവിധാനം) ആകുന്നു. 'പോളിസ്'' എന്നാൽ നഗരമെന്നത്ഥമാണു്. 'മെട്രൊപോളിസ്'' എന്നാൽ 'പോളിയിലെ' പ്രധാന പട്ടണമാണു്. 'പോലിട്ടിക്ക്'' (രാഷ്ട്രീയസംഹിത) 'പോളിട്ടിയിൽ' സമൂഹജീവിതം നയിക്കുന്നതിന്റെ കമ്മപദ്ധതിയാണു്. ഒരു നിശ്ചിതസ്ഥലത്തു മനുഷ്യർ ഒന്നിച്ചു വരാനിടയാവുമ്പോൾ അവരുടെ പരസ്പരബന്ധങ്ങൾ നടത്തേണ്ടതെങ്ങനെ, ജീവിതവും ജോലിയും നിയന്ത്രിക്കേണ്ടതെങ്ങനെ, കൂട്ടജീവിതത്തിന്റെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യേണ്ടതെങ്ങനെ എന്നീ കാൎയ്യങ്ങളുടെ വെല്ലുവിളികൾ നേരിടേണ്ടതുണ്ടു്; സമൂഹത്തിലെ ഓരോ അംഗത്തിനും അവന്റെയോ അവളുടെയോ, ജീവിതസാഫല്യം സാദ്ധ്യമായത്ര കൈവരുത്തുന്ന വിധമായിരിക്കണം ഇവയെ കൈകാൎയ്യം ചെയ്യേണ്ടതു്. ഇതിനു് നിയമങ്ങൾ ആവശ്യമാണു്; അപ്പോൾ പൌരന്മാർ സമ്മേളിച്ചു് നിയമങ്ങളുണ്ടാക്കി; ഈ നിയമങ്ങൾ അവർ തന്നെ അനുസരിക്കേണ്ടതായും വന്നു. നികുതികൾ വസൂലാക്കേണ്ടതുണ്ടു്; നിരക്കുകൾ അവർ തന്നെ നിശ്ചയിച്ചു; അവർതന്നെ കൊടുക്കുകയും ചെയ്തു. നിൎവ്വഹണാധികാരികൾ — അതായതു് ഗവണ്മെണ്ടു്, — നികുതിവരവു് എങ്ങനെ ചിലവഴിച്ചു, നിയമങ്ങൾ എങ്ങനെ നടപ്പാക്കി എന്നീ കാൎയ്യങ്ങളുടെ വിവരം പൌരാവലിയെ ബോദ്ധ്യപ്പെടുത്തേണ്ടതായും വന്നു. നിയമങ്ങളേയും നികുതിനിരക്കുകളേയും ഗവണ്മെണ്ടിനെത്തന്നെയും മാററാനുള്ള അധികാരം പൌരന്മാക്കുണ്ടായിരുന്നു — ശക്തനായ ഒരാൾ സൎവ്വാധികാരിയായി വന്നു് ഇഷ്ടാനുസരണം ഭരണം നടത്തിയ ഘട്ടങ്ങളിലൊഴികെ. ഗ്രീക്കുകാർ ഇവരെ സ്വേച്ഛാധികാരികളെന്നു് വിളിച്ചു; പക്ഷെ ക്രൂരൻ, ദുഷ്ടൻ എന്നു് പിന്നീടു് ഈ പദത്തിനു് കിട്ടിയ അത്ഥത്തിലല്ല. നിയമനിൎമ്മാണപ്രക്രിയയിൽ, അടിമകളും സ്ത്രീകളുമൊഴികെ എല്ലാവരും പങ്കെടുത്തു. ഗ്രീസും റോമും, യൂറോപ്പു് മുഴുവനും അടുത്തകാലംവരെ സ്ത്രീകളെ എല്ലാ പൗരാവകാശങ്ങളിൽനിന്നും നീക്കിനിത്തിയിരുന്നു.

ഇത്തരമൊരു ജനാധിപത്യവ്യവസ്ഥയാണു് ഗ്രീസു് വളൎത്തിയെടുത്തതു്. അന്നത്തെ നിലവാരങ്ങൾവെച്ചു് നോക്കുമ്പോൾ, അതു് ഓജസ്സുള്ളതും സൃഷ്ടിപരവുമായിരുന്നു. മഹാന്മാരായ രാഷ്ട്രീയ ചിന്തകന്മാർ, കലാകാരന്മാർ, രാഷ്ട്രീയനേതാക്കൾ, ചരിത്രകാരന്മാർ, വാഗ്മികൾ, സാംസ്കാരികപണ്ഡിതന്മാർ എന്നിവരെ ആ വ്യവസ്ഥ സൃഷ്ടിച്ചു. പെരിക്ലിസിനെപ്പോലെയുള്ള ഉന്നതരാഷ്ട്രതന്ത്രജ്ഞരും ഡെമൊസ്ഥനിസിനെപ്പോലെയുള്ള വാഗ്മികളും പൊതുയോഗങ്ങളിൽ തടിച്ചുകൂടിയ ജനസമൂഹത്തെ സ്വാധീനിച്ചു.

ഇതെല്ലാം മനുഷ്യർ തമ്മിലുള്ള പ്രതികരണങ്ങളെ ഫല പ്രദമാക്കുവാനും, പൗരന്മാരുടെ രാഷ്ട്രീയപരിശീലനത്തിനും സഹാ യിച്ചു. ഇപ്രകാരമുള്ള പ്രതികരണങ്ങളിലൂടെയാണ് സ്വഭാവ ഗുണം മെച്ചപ്പെടുന്നതും, വ്യക്തിസ്വാതന്ത്ര്യത്തിന്റെയും അന്തസ്സി ന്റെയും ബോധം വികസിതമാവുന്നതും, പരസ്പരനന്മയും, സമുദാ യത്തിന്റെ സ്വാതന്ത്ര്യവും ക്ഷേമവും പരിരക്ഷിക്കുവാനുള്ള താത് പര്യം വളരുന്നതും. പൗരാണിക ഭാരതത്തിൽ ഇപ്രകാരമുള്ളൊരു പരിശീലനം നമ്മുടെ പഞ്ചായത്തുകളിൽനിന്നു് നമുക്കു് ലഭിച്ചി രുന്നു; പക്ഷേ അതു് രാഷ്ട്രീയതലത്തിലേയ്ക്കു് ഒരിക്കലും ഉയൎന്നില്ല; ബുദ്ധന്റെ കാലത്തുണ്ടായിരുന്ന ലിച്ഛാവികളുടെ മാതിരിയുള്ള ചെറിയ ജനകീയസമൂഹങ്ങൾ ഇങ്ങനെ വളൎന്നു വലുതായതുമില്ല.

പുരാതനകാലത്തെ ചീനന്മാൎക്കും ഇങ്ങനെയൊരനുഭവമുണ്ടാ യിരുന്നു; ലേശം ഭേദം എന്നു മാത്രം. ഗ്രീക്കുകാരും റോമാക്കാരുമാ കട്ടെ, രാഷ്ട്രീയപ്രക്രിയയുടെ തത്ത്വവും പ്രവൎത്തനവും അവരുടെ വൈവിധ്യത്തിൽ വികസിപ്പിച്ചെടുത്തതിൽ അദ്വിതീയരായി.

പത്തു വൎഷങ്ങളായി ഏതൻസിനെ ശല്യപ്പെടുത്തുകയും അതി ന്റെ ചില ഭാഗങ്ങളെ നശിപ്പിക്കുകയും ചെയ്ത ഗംഭീരമായ പേൎഷ്യൻ സാമ്രാജ്യത്തിന്മേൽ കടലിലും കരയിലും പ്രജായത്ത ഏതൻസ് നേടിയ വിജയത്തെ തുടൎന്നുവന്ന പെരിക്ലീസിന്റെ പ്രബുദ്ധമായ ഭരണകാലം— ക്രിസ്തുവിനു മുമ്പ് 480നും 430നും ഇട യ്ക്കുള്ള കാലം—ആയിരുന്നു, ഏതൻസ് ജനാധിപത്യരാഷ്ട്രത്തിന്റെ സുവൎണ്ണകാലം. ഗ്രീക്ക പൗരാണികതയുടെ ശ്രേഷ്ഠകാലമെന്നറിയ പ്പെടുന്ന ആ അമ്പതു വൎഷങ്ങളിൽ തങ്ങൾക്കു് കൈവന്ന സ്വാതന്ത്ര്യ ത്തിന്റെ പ്രചോദനത്തിൽ, ഗ്രീക്കസംസ്കാരം പല മേഖലകളി ലും സമ്പന്നമായ സംഭാവനകൾ നല്കിക്കൊണ്ടു് പുഷ്ടിച്ചുനിന്നു. കൊച്ചുഗ്രീസിന്റെ ഈ അരനൂററാണ്ടുകാലത്തെ നേട്ടങ്ങൾ, പാ ശ്ചാത്യസംസ്കാരത്തിലും, ജീവിതത്തിലും പിന്നീടുണ്ടായിട്ടുള്ള എല്ലാവിധ വളൎച്ചയേയും പ്രചോദിപ്പിക്കുകയും രൂപപ്പെടുത്തുകയും ചെയ്തിട്ടുണ്ടെന്നാണു്, ബൎട്രാണ്ടു് റസ്സലിന്റെയും മററു ചരിത്രകാര ന്മാരുടെയും അഭിപ്രായം.

## 5. പുരാതന ഗ്രീസിൽ ജനാധിപത്യത്തിന്റെ തിരോധാനം

അടുത്ത നൂറു വൎഷങ്ങളിൽ, ഗ്രീക്കു് രാജ്യങ്ങൾ തമ്മിൽ രക്ത രൂഷിതമായ യുദ്ധങ്ങൾ നടന്നു; ക്രമേണ അധീശനഗരമായ ഏതൻസ് ക്ഷയിച്ചു. സോക്രട്ടീസിന്റെ ദുഃഖപര്യവസായിയായ മരണവും അപ്പോഴാണു് ഉണ്ടായതു്; പ്രധാനമായും രാഷ്ട്രീയവ്യവ

ഹാരങ്ങളിൽ ദത്തശ്രദ്ധരായിരുന്ന ഏതൻസുകാർക്ക് അദ്ദേഹത്തിന്റെ സ്വഭാവമാഹാത്മ്യത്തെയോ ഉന്നതമായ തത്ത്വദർശനത്തെയോ മനസ്സിലാക്കുവാനോ, ആദരിക്കുവാനോ കഴിഞ്ഞില്ല. മനുഷ്യന്റെ സാമൂഹിക–രാഷ്ട്രീയവ്യാപ്തിയ്ക്കുപരി, മാനുഷികസത്തയുടെ ശാശ്വതമായ ആത്മീയവശത്തെപ്പററിയുള്ള അദ്ദേഹത്തിന്റെ വചനങ്ങളെയോ അദ്ദേഹത്തിന്റെ ആഴമേറിയ ആത്മീയതയെയോ മനസ്സിലാക്കുവാൻ കഴിയാതെ, ഏതൻസിലെ യുവാക്കളെ വഴിപിഴപ്പിക്കുന്നുവെന്ന കുററം ഏതൻസ് ജനാധിപത്യം അദ്ദേഹത്തിന്റെ പേരിൽ ആരോപിക്കുകയും, അദ്ദേഹം വിഷം കുടിച്ചു മരിക്കണം എന്നു വിധിക്കുകയും ചെയ്തു. പ്ലേറേറാവിന്റെ 'ഡയലോഗ്സ്' എന്ന കൃതിയിലെ 'അപ്പോളജി' എന്നറിയപ്പെടുന്ന അദ്ദേഹത്തിന്റെ പ്രതിവാദം വിശ്വസാഹിത്യത്തിൽ പ്രസിദ്ധമാണ്.

ഈ ദുരന്തവും പിന്നീട് ക്രിസ്തുവിനെ പാലസ്തീനിൽവെച്ച് കുരിശിലേററിയ അത്യാഹിതവും, മനുഷ്യനെ രാഷ്ട്രീയമായി മാത്രം കാണുന്നതിന്റെ പരിമിതിയും ദൌർബ്ബല്യവും വ്യക്തമാക്കുന്നു. അതേ സമയംതന്നെ സാമൂഹികത്തിനും രാഷ്ട്രീയത്തിനും അതീതമായ മനുഷ്യവ്യക്തിത്വത്തിന്റെ ആഴത്തിലേയ്ക്കും വ്യാപ്തിയിലേയ്ക്കും ഭാരതം നല്കുന്ന ഉൾക്കാഴ്ചയുടെ പ്രത്യേകതയും അതു സൂചിപ്പിക്കുന്നുണ്ട്; മതത്തിന്റെ രംഗം ഇതാണല്ലോ. ഗ്രീക്കുകാരുടെയും റോമാക്കാരുടെയും മതങ്ങൾ അവരുടെ രാഷ്ട്രീയത്തിന്റെയും ഭരണസംവിധാനത്തിന്റെയും ഭാഗമായിരുന്നു; അവരുടെ ഈശ്വരന്മാർ മനുഷ്യസഹജമായ ദൌർബ്ബല്യമുള്ളവരും മാനുഷിക പരിമിതികൾക്ക് വിധേയമായവരുമായിരുന്നു. ഉപനിഷത്തുക്കളിൽ ഭാരതം ദർശിച്ച ആത്മാവിനെ, സർവ്വത്തിലും അന്തര്യാമിയായ പരമമായ ദിവ്യശക്തിയെപ്പററി, അവർക്ക് ഗ്രാഹ്യമുണ്ടായിരുന്നില്ല. പക്ഷേ സോക്രട്ടീസിന് ഈ ഉൾക്കാഴ്ച ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാരിലൊരാളായ ക്രിറേറാ അദ്ദേഹത്തിന്റെ മരണത്തിനു മുമ്പ് ഉന്നയിച്ച ഒരു ചോദ്യത്തിനു അദ്ദേഹം നല്കിയ മറുപടി പ്ലേറേറാ രേഖപ്പെടുത്തുന്നുണ്ട്. 'എങ്ങനെയാണു അങ്ങയെ സംസ്കരിക്കേണ്ടതു്?' മന്ദഹസിച്ചുകൊണ്ട് സോക്രട്ടീസ് മറുപടി പറയുന്നു: 'അതിനു നിങ്ങൾക്ക് എന്നെ കിട്ടണമല്ലോ—ശരിയായ എന്നെ; എന്നാലല്ലേ ഇങ്ങനെ ചോദിക്കാനാവൂ വേവലാതിപ്പെടാതിരിക്കൂ ക്രിറേറാ; ദേഹത്തെ പററിയാണല്ലോ നീ ചോദിച്ചതു്; അതിന്റെ കാര്യത്തിൽ, മററുള്ളവരുടെ കാര്യത്തിൽ ചെയ്യാറുള്ളതുപോലെ ചെയ്യൂ.'

നമ്മുടെ ഉപനിഷത്തുക്കളിലെ ഒരു ഖണ്ഡമാകുവാൻ പററിയ ഒരുപാഖ്യാനമാണിതു്. പക്ഷേ യുവാക്കളെ വഴിപിഴപ്പിക്കുന്നതായി ഏതൻസുകാർ ഇതിനെ പരിഗണിച്ചു; ഇത്ര മഹാനായ ഒരാളെ മരണത്തിലേയ്ക്കാണു് ഇതു് നയിച്ചതു്. ഭാരതത്തിലായിരുന്നുവെങ്കിൽ, ഉപനിഷത്തിൻെറയും ബുദ്ധൻെറയും മനുഷ്യദർശനത്തിൻെറ പരിശീലനവും പുഷ്ടിയും ലഭിച്ച പശ്ചാത്തലത്തിൽ, സോക്രട്ടീസിനും ക്രിസ്തുവിനും ജനതതിയുടെ ഭക്തിപൂർണ്ണമായ ആരാധന ലഭിക്കുമായിരുന്നു.

ഈ ദുരന്തത്തിൻെറ ഫലമായി. പ്ലേറേറാ ജനാധിപത്യവിരുദ്ധനായി—ഇത്തരം ജനാധിപത്യത്തെ ചന്തക്കൂട്ടത്തിൻെറ ഭരണമെന്നു് അദ്ദേഹം വിളിച്ചു; ചിന്തിക്കാനറിയാത്ത, രാജ്യത്തിൻെറ ഉന്നതനായ ഗുരുവര്യൻെറ മഹത്വം മനസ്സിലാക്കാൻ കഴിയാത്ത പ്രാകൃതജനതയുടെ ഭരണം. ഇങ്ങനെ ഏതൻസിൽ ജനാധിപത്യത്തിനു് വലിയൊരു തിരിച്ചടി ഉണ്ടായി. നഗരരാഷ്ട്രങ്ങളായ ഏതൻസും സ്പാർട്ടയും തമ്മിൽ 30 വർഷക്കാലം നടന്ന ക്രൂരമായ യുദ്ധകാലത്തിൽ ഈ അധഃപതനം തുടൻ്റു. മാസിഡോണിയിലെ ഫിലിപ്പ്സും പിന്നീട്ടു് അദ്ദേഹത്തിൻെറ പുത്രൻ അലക്സാണ്ടറും എല്ലാ ഗ്രീക്കപട്ടണങ്ങളെയും അവരുടെ മാസിഡോണിയസാമ്രാജ്യത്തിൽ ലയിപ്പിച്ചു ഇതിനെ തുടൻ്റു് ഗ്രീക്കകാരുടെയും റോമക്കാരുടെയും 'അവിശ്വാസ'മതങ്ങളേയും സംസ്കാരങ്ങളേയും ക്രിസ്തുമതം കീഴടക്കി. പുരാതന ഗ്രീക്ക പരമാധികാരനഗരം, അതിൻെറ പ്രജായത്തവ്യവസ്ഥയോടും സുശക്തമായ ബൗദ്ധികസംസ്കാരികജീവിതത്തോടുമൊപ്പം ചരിത്രത്തിൽനിന്നു് തിരോധാനം ചെയ്തു. ഇത്തരമൊരു നഗരജീവിതം പിന്നീട്ടു് പുനരുദ്ഭവിച്ചിട്ടില്ല; മദ്ധ്യകാലത്തു് ഇററലിയിൽ ചുരുങ്ങിയ കാലം നിലനിന്ന വെനീസ് ജനാധിപത്യമൊഴികെ. അതിനുശേഷം അങ്ങനെയുള്ളൊരു ഗ്രീസ് ഉണ്ടായതേയില്ല. തൻെറ 'ഹിസ്റററി ഓഫ് വെസ്റ്റേൺ ഫിലോസഫി' എന്ന ഗ്രന്ഥത്തിൽ (ഭാഗം 241) ബർട്രാണ്ട് റസ്സൽ പറയുന്നു:

'പുരാതന കാലത്തെ ഗ്രീക്ക് ലോകത്തിൻെറ ചരിത്രത്തെ മൂന്നു് ഘട്ടങ്ങളായി തിരിക്കാം. സ്വതന്ത്രനഗരങ്ങളുടെ കാലം—ഇവയുടെ തിരോധാനം ഫിലിപ്പ്സും അലക്സാണ്ടറും കൂടി നടത്തി; മാസിഡോണിയയുടെ ആധിപത്യകാലം—ഇതിൻെറ അവസാന അവശിഷ്ടങ്ങൾ ക്ലിയോപാട്രയുടെ മരണാനന്തരം റോമക്കാർ ഈജിപ്റ്റ് അധീനമാക്കിയതോടെ അസ്തപ്രഭാവമായി; ഒടുവിൽ റോമാസാമ്രാജ്യത്തിൻെറ കാലം. ഈ മൂന്നു ഘട്ടങ്ങളിൽ, ആദ്യ

ത്തേതിന്റെ പ്രത്യേകത സ്വാതന്ത്ര്യവും അസ്വാസ്ഥ്യവും; രണ്ടാമത്തേതിന്റെ അടിമത്തവും അസ്വാസ്ഥ്യവും; മൂന്നാമത്തേതിന്റെ അടിമത്തവും ക്രമസമാധാനവും ആയിരുന്നു.

'ഭരണവ്യവസ്ഥകളുടെ ചരിത്രത്തിൽ സുപ്രധാനമായൊരു പരീക്ഷണം' എന്നു ഏതൻസിലെ പ്രജായത്തത്തെ വിശേഷിപ്പിച്ചുകൊണ്ടു് വിൽഡുറണ്ടു് തന്റെ ബൃഹത്തായ 'സ്റ്റോറി ഓഫ് സിവിലൈസേഷൻ' (ഗ്രീസിന്റെ ജീവിതം, പേജ് 255–256) എന്ന കൃതിയുടെ ഒരു ഖണ്ഡത്തിൽ പറയുകയാണു്: 'ചെറിയൊരു ന്യൂനപക്ഷത്തിനേ അക്ഷരജ്ഞാനം ഉണ്ടായിരുന്നുള്ളു എന്നതിനാൽ പരിമിതപ്പെട്ടതാണു് അതു്. അററിക്കയിലെ ദൂരസ്ഥിതങ്ങളായ പട്ടണങ്ങളിൽനിന്നു് ഏതൻസിൽ എത്തിച്ചേരുവാനുള്ള ബുദ്ധിമുട്ടു്, പ്രായോഗികമായി വേറൊരു പരിമിതിയായിരുന്നു. ഇരുപത്തൊന്നു് വയസ്സു് തികഞ്ഞിട്ടുള്ളവരും, രണ്ടു് സ്വതന്ത്ര ഏതൻസുകാരായ മാതാപിക്കന്മാരുടെ പുത്രന്മാരുമായവർക്കേ വോട്ടവകാശം ഉണ്ടായിരുന്നുള്ളു. പൗരാവകാശങ്ങൾ അനുഭവിക്കുവാനും, നേരിട്ടു്, സൈനികവും ധനപരവുമായ ഭാരങ്ങൾ വഹിക്കുവാനുമുള്ള ചുമതലയും അവരുടെ സന്താനങ്ങൾക്കു് മാത്രമായിരുന്നു. അററിക്കയിലെ 315000 നിവാസികളിൽ, 43000 പൌരന്മാരാണുണ്ടായിരുന്നതു്. കശ്നമായി നിലനിന്നിവന്ന അവരുടെ ഈ പരിമിതവലയത്തിൽ, പെരിക്ലിസിന്റെ കാലത്തു്, രാഷ്ട്രീയാധികാരം ഔപചാരികമായി സമമായിരുന്നു; ഓരോ പൌരനും നിയമത്തിലും ഭരണ സമിതിയിലും തുല്യാവകാശം ആവശ്യപ്പെടുകയും അനുഭവിക്കുകയും ചെയ്തുപോന്നു. ഏതൻസിൽ, പൌരനെന്നാൽ വോട്ടു് ചെയ്യുക മാത്രമല്ല, മജിസ്ട്രേട്ടോ ന്യായാധിപനൊ ആയി അവനവന്റെ ഊഴപ്രകാരമോ തിരഞ്ഞെടുക്കപ്പെട്ടൊ കൃത്യങ്ങൾ നിർവ്വഹിക്കുകയും വേണം; ഇതിനും പുറമെ, ഏതു സമയത്തും നഗരസേവനം അനുഷ്ഠിക്കുവാൻ കഴിവും സന്നദ്ധതയും സ്വാതന്ത്ര്യവും ഉണ്ടായിരിക്കുകയും വേണം. അന്യനു വിധേയനായവനും, ഉപജീവനത്തിനു് തൊഴിൽ ചെയ്യേണ്ടവനും. ഇങ്ങനെയുള്ള സേവനങ്ങൾക്കു് സമയമോ കഴിവോ ഉണ്ടാകയില്ല; തന്മൂലം ദേഹാദ്ധ്വാനം ചെയ്യുന്ന ആൾ മിക്ക ഏതൻസുകാർക്കും പൗരത്വത്തിനു് അനർഹനായി തോന്നി – പക്ഷെ മനുഷ്യസഹജമായ വൈരുദ്ധ്യ ബുദ്ധി, ഭൂവുടമകളായ കൃഷകരെ പൌരത്വത്തിലേയ്ക്കു് സ്വീകരിച്ചു. അററിക്കയിലെ 115,000 അടിമകളും, എല്ലാ സ്ത്രീകളും, എല്ലാ തൊഴിലാളികളും, 28500 വിദേശികളും, ഭൂരിപക്ഷം വ്യാപാരികളും വോട്ടവകാശത്തിൽനിന്നു് ഒഴിച്ചുനിർത്തപ്പെട്ടു

'മാസത്തിൽ നാലു പ്രാവശ്യം, പ്രധാന സന്ദർഭങ്ങളിൽ, ഭരണസമിതി സമ്മേളിക്കുന്നു – അഗോറിൽ, ഡയോനിസസിൻെറ നൃത്തശാലയിൽ അല്ലെങ്കിൽ പിറേസിൽ; സാധാരണയായി അറിയോ – പാഗസ് കുന്നിൻെറ പടിഞ്ഞാററുള്ള ചെരിവിൽ, പിൻക്സ് എന്നറിയപ്പെട്ട അർദ്ധവൃത്താകാരമായ ഒരു സ്ഥലത്ത്. എല്ലായ്പോഴും അംഗങ്ങൾ തുറന്ന സ്ഥലത്ത് ബഞ്ചുകളിന്മേലിരിക്കുന്നു; യോഗം പുലർച്ചയ്ക്ക് ആരംഭിക്കുന്നു.... സമിതി വിഷമമുണ്ടാക്കുന്നൊരു സദസ്സാണെന്നതിനാൽ, പരിചയസമ്പന്നരായ വാഗ്മികൾ മാത്രമെ പ്രസംഗിക്കുവാൻ മുന്നോട്ടു വരാറുള്ളു. അംഗങ്ങൾ ഉച്ചാരണത്തെററുകളെ പരിഹസിക്കും. വിഷയത്തിൽനിന്ന് വ്യതിചലിച്ചാൽ ഉറക്കെ പ്രതിഷേധിക്കും. അംഗീകാരം, ആപ്പുവിളികളും, ചൂളംവിളികളും കൈയ്യടിയുംകൊണ്ട് പ്രകടമാക്കും; കടുത്ത നിരാകരണമാണെങ്കിൽ, പ്രാസംഗികൻ വേദിവിട്ടു പോകത്തക്കവണ്ണം ബഹളം സൃഷ്ടിയ്ക്കും.... കൈയെണ്ണിയാണ് വോട്ടെടുപ്പ്; ഏതെങ്കിലുമൊരുവ്യക്തിയെ നേരിട്ടോ, പ്രത്യേകമായോ ബാധിക്കുന്ന പ്രമേയമാണെങ്കിൽ, രഹസ്യമായ വോട്ടെടുപ്പ് നടത്തും.'

ഏതൻസിൻെറ ജനാധിപത്യവ്യവസ്ഥയുടെ പ്രവർത്തനത്തെപ്പററി വിൽഡുറണ്ട് പിന്നീടും അഭിപ്രായപ്പെടുകയാണ്. പൂർവ്വോക്തഗ്രന്ഥം, ഭാഗങ്ങൾ (266, 67):

'ഇതായിരുന്നു ഏതൻസിലെ പ്രജായത്തവ്യവസ്ഥ – ചരിത്രത്തിലെ ഏററവും ഇടുങ്ങിയതും, ഏററവും പൂർണ്ണമായതും; അതിൻെറ വിശേഷാവകാശങ്ങൾ അനുഭവിക്കുന്നവരുടെ എണ്ണംകൊണ്ട് ഇടുങ്ങിയതും, എല്ലാ പൌരന്മാരും നിയമനിർമ്മാണത്തിലും ഭരണകാര്യങ്ങളിലും നേരിട്ടും തുല്യാധികാരത്തോടെയും നിയന്ത്രണം ചെലുത്തിയതുകൊണ്ട് പൂർണ്ണവും. ആ വ്യവസ്ഥയുടെ ന്യൂനതകൾ ചരിത്രത്തിൻെറ ചുരുളുകൾ അഴിയുമ്പോൾ, സുവ്യക്തമായി കാണപ്പെടും; അറിസ്റ്റോഫനസിൻെറ പ്രഹസനങ്ങളിൽ അവയെ പററി ബഹളം തുടങ്ങിയതായി കാണാം. തല്ക്കാലത്തെ ആവേശത്തിൽ, മുൻനടപ്പോ, ഭാവിഗതിയോ പരിഗണിക്കാതെ, തീരുമാനമെടുക്കുകയും, പിറേറദിവസം അത്രതന്നെ ആവേശം പ്രകടിപ്പിച്ചുകൊണ്ടുള്ള ഖേദപ്രകടനം നടത്തുക, തങ്ങളുടെ തന്നെ അപരാധം സമ്മതിക്കുന്നതിന് പകരം, തങ്ങളെ വഴിപിഴപ്പിച്ചവരെ ശിക്ഷിക്കുക, അക്ലേഷ്യയിൽ ഹാജരാവുന്നവർക്ക് മാത്രം നിയമനിർമ്മാണാവകാശം പരിമിതിപ്പെടുത്തുക; ജനങ്ങളെ ഇളക്കിവിട്ട് മുതലെടുക്കുന്ന പ്രാസംഗികന്മാരെ പ്രോത്സാഹിപ്പിക്കുകയും കഴിവുള്ളവരെ വ്യർത്ഥമായി നിഷ്കാസനം ചെയ്യുകയും; ഉദ്യോഗങ്ങളെ നറു

ക്കെട്ടത്തും ഊഴം വെച്ചും നികത്തുകയും, കൊല്ലംതോറും ഉദ്യോഗസ്ഥന്മാരെ മാററുകയും ചെയ്ത് ഭരണത്തെ താറുമാറാക്കുക; നഗരത്തെ നയിക്കുകയും ഭരിക്കുകയും ചെയ്യുന്നതിൽ സദാ കുഴപ്പമുണ്ടാക്കുന്ന കൂട്ടുകെട്ടുകളുടെ അടക്കമില്ലായ്മ – ഇതെല്ലാം ഗൌരവമായ ന്യൂനതകളാണ്, ഇതിനുള്ള മുഴുവൻ വിലയും സ്റ്റാട്ടാ, ഫിലിപ്പ്, അലക്സാണ്ടർ, റോം ഇവക്ക് ഏതൻസ് കൊടുക്കുകയും ചെയ്തു.

'പക്ഷെ എല്ലാ ഗവമ്മെണ്ടുകളും വികലവും, പീഡിപ്പിക്കുന്നവയും നശ്വരവുമാണല്ലോ – ഒരു പക്ഷെ, ഏതൻസിനെ, ചരിത്രത്തിൻെറ ഉന്നത ശിഖരങ്ങളിലൊന്നിലേയ്ക്ക് ഉയർത്തിയ ചൈതന്യത്തെ മുക്തമാക്കുവാൻ ഇങ്ങനെ കലാപകലുഷിതമായൊരു ജനാധിപത്യമേ സാധ്യമാകുമായിരുന്നുള്ളു. ഇതിനു് മുമ്പും പിമ്പും ഒരിക്കലും പൊൗരത്വവലയത്തിൽ അധിഷ്ഠിതമായ രാഷ്ട്രീയ ജീവിതം, ഇത്ര തീവ്രമോ, സർഗ്ഗാത്മകമോ, ആയിരുന്നിട്ടില്ല. ദൂഷിച്ചതും കഴിവുകെട്ടതുമായ ഈ ജനാധിപത്യം ഒന്നുമല്ലെങ്കിൽ ഒരു പഠനവേദി ആയിരുന്നു; ഏതൻസിലെ ഏററവും ബുദ്ധിമാന്മാരായവരുടെ പ്രസംഗങ്ങൾ സമിതിയുടെ സമ്മതിദായകർ ശ്രവിക്കുന്നു; കക്ഷികളിൽനിന്നു് തെളിവുകൾ എടുക്കുകയും പരിശോധിക്കുകയും ചെയ്യുന്നതിൽ കൂടി ജൂറിമാരുടെ വിശകലനവൈദഗ്ദ്ധ്യം മെച്ചപ്പെടുന്നു; നിർവ്വഹണത്തിലുള്ള ഉത്തരവാദിത്തവും പരിചയവും ഭരണാധികാരികളെ അവബോധത്തിൻെറയും ന്യായമായ വിവേചനത്തിൻെറയും പക്വതയിലേയ്ക്ക് നയിക്കുന്നു.'

## 6. ആധുനികപാശ്ചാത്യരാജ്യങ്ങളിൽ ജനാധിപത്യത്തിൻെറ വളർച്ച

ഗ്രീക്കുകാർ ചിന്തിച്ചതും നേടിയതും, അവർ വികസിപ്പിച്ചെടുത്ത വിജ്ഞാനവും വിവേകവും, എല്ലാം തന്നെ റോമക്കാരുടെ അനുഭവങ്ങളോടൊപ്പം, ആധുനികപാശ്ചാത്യസംസ്കാരത്തിലേയ്ക്ക് കടന്നുചെന്നു. നീണ്ട ഒരു സാമൂഹിക–രാഷ്ട്രീയ പരിണാമത്തിൽക്കൂടി, രാഷ്ട്രീയജനാധിപത്യവും സ്വാതന്ത്ര്യപൌരത്വവും എല്ലാം ചേർന്നു് പൗരാണിക ഗ്രീക്ക്സംസ്കാരം അതിൽ പുനർജ്ജന്മം നേടി. വിൽഡുറണ്ട് പറയുന്നു: (മുൻ പറഞ്ഞ ഗ്രന്ഥം–ആമുഖം പേജ് VII):

'യന്ത്രങ്ങളൊഴികെ, ഗ്രീസിൽനിന്നു് വന്നതല്ലാത്തതായി നമ്മുടെ സംസ്കാരത്തിൽ ലൌകികമായതൊന്നുമില്ല.' പക്ഷെ യൂറോപ്യൻ രാജ്യങ്ങൾ ലക്ഷക്കണക്കിനു് പൗരന്മാർ അധിവസിക്കുന്ന വലിയ രാഷ്ട്രങ്ങളായിരുന്നു. സ്വാഭാവികമായും എല്ലാ

പൗരന്മാക്കും നേരിട്ട് രാഷ്ട്രീയപ്രവത്തനങ്ങളിലും നിയമനിമ്മാണത്തിലും പങ്കെടുക്കുവാൻ സാദ്ധ്യമല്ല. അപ്പോൾ പാശ്ചാത്യരാഷ്ട്രങ്ങൾ ഒരു പുതിയ മാഗ്ഗം ആവിഷ്കരിച്ചു. പ്രതിനിധികളിൽ കൂടെയുള്ള ഗവമ്മണ്ട്—അതായതു്, ഓരോ പ്രദേശങ്ങളിലുമുള്ള ആളുകൾ ഒന്നൊ അതിലധികമോ പ്രതിനിധികളെ നിയമസഭയിലേയ്ക്കു് തിരഞ്ഞെടുക്കുക.

ഈ പ്രക്രിയയിൽ കൂടി ഗ്രീക്കു് ജനാധിപത്യത്തിനു് ഒരു പുതിയ മാനം ലഭ്യമായി. പക്ഷെ സ്വതന്ത്രപൌരൻ എന്ന ആശയം ജനാധിപത്യത്തിൻെറ മൌലികാടിസ്ഥാനമായി തുടന്നു. പൌരന്മാരുടെ പരമാധികാരവും നിയമനിമ്മാണം, നികുതിപിരിവു്, ഭരണം എന്നിവയിലുള്ള നിയന്ത്രണവും ലഭ്യമാകുവാൻ യൂറോപ്പിനു് അനവധി രാഷ്ട്രീയസമരങ്ങളും, ആഭ്യന്തരയുദ്ധങ്ങളും വിപ്ലവങ്ങളും തരണം ചെയ്യേണ്ടിവന്നു. പ്രസിദ്ധമായ 'മഗ്നാകാട്ട' (രാഷ്ട്രീയ സ്വാതന്ത്ര്യവും വ്യക്തിസ്വാതന്ത്ര്യവും സുരക്ഷിതമാക്കിക്കൊണ്ടു് 1215–ൽ ഇംഗ്ലീഷ് രാജാവു് നല്കിയ പ്രമാണം.) ലഭ്യമാക്കിയ, പ്രാതിനിധ്യമില്ലെങ്കിൽ നികുതിയുമില്ല, നിയമവുമില്ല' എന്ന മുദ്രവാക്യം 13–ാം ശതാബ്ദത്തിൽ വിജയകരമായി ഇംഗ്ലണ്ടിൽ ഉയത്തിയതു് പിന്നീടുള്ള ശതാബ്ദങ്ങളിൽ എല്ലാ യൂറോപ്യൻ രാജ്യങ്ങളിലും അമേരിക്കയിലും വിജയകരമായ ജനകീയസമരങ്ങളിൽ ആവത്തിക്കപ്പെട്ടു.

ഇങ്ങനെ ഏതൻസിലെ ജനാധിപത്യത്തിൽനിന്നു് ആധുനികജനാധിപത്യവ്യവസ്ഥ വളന്നു് രൂപംകൊണ്ടു. ഒരു രാഷ്ട്രത്തിലെ നിവാസികളുടെ എണ്ണം അധികമാവുമ്പോൾ, തങ്ങൾക്കു് വിശ്വാസമുള്ള ഒന്നോ, ഒന്നിലധികമോ പൗരന്മാക്കു് ജനങ്ങൾ അവരുടെ ഉത്തരവാദിത്വത്തിൻെറ ചുമതല നല്കുന്നു ഇങ്ങനെയാണു്, തിരഞ്ഞെടുപ്പും, വിവിധരാഷ്ട്രീയതാല്പയ്യങ്ങളേയും, ആദശ്ങ്ങളേയും പ്രതിനിധാനം ചെയ്യുന്ന രാഷ്ട്രീയകക്ഷികളും രൂപം കൊണ്ടതു്. ഒരു സംഘം ആളുകൾ ഒരു വ്യക്തിക്കു് ഇങ്ങനെ ചുമതലയേല്പിക്കുമ്പോൾ, അയാൾ അവരുടെ പ്രതിനിധിയാകുന്നു. പ്രസിദ്ധ ബ്രിട്ടീഷു് വാഗ്മിയായ എഡ്മണ്ട് ബക്കു് ഇങ്ങനെ ചുമതലപ്പെടുത്തപ്പെട്ട ആളും പ്രതിനിധിയും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാണിക്കയുണ്ടായി ചുമതല വഹിക്കുന്ന ആൾ ഒരു പ്രദേശത്തിൻെറമാത്രം പ്രതിനിധിയാണു്; അദ്ദേഹം അവരുടെ ജിഹ്വയായി പ്രവത്തിക്കുന്ന പ്രതിനിധിയാവട്ടെ, പ്രാദേശികകായ്യങ്ങളെ പ്രതിനിധാനം ചെയ്യുന്നതിനു പുറമേ, രാഷ്ട്രത്തിൻെറ മുഴുവനും ജിഹ്വയായി പ്രവത്തിക്കുന്നു. ജനാധിപത്യവ്യവസ്ഥിതിയിൽ പാർലിമെണ്ടി

ലേയോ, നിയമസഭയിലേയോ, അംഗത്തിന്റെ പദവി അതാണ്, അതു് സുന്ദരമായൊരു ആശയമാണുതാനും.

## 7. പൗരൻ പരമാധികാരിയും പ്രജയും

ഇങ്ങനെയാണ് പൗരന്മാരുടെ സ്വാതന്ത്ര്യമെന്ന ഉറച്ച അടിസ്ഥാനത്തിൽ ആധുനികജനാധിപത്യവ്യവസ്ഥ വളന്നതു്; ഈ സ്വാതന്ത്ര്യത്തെ ആക്രം നഷ്ടപ്പെടുത്തുവാൻ സാദ്ധ്യമല്ല. പൗരന്മാർ തന്നെ തീച്ച്പ്പെടുത്തിയ നടപടിക്രമമനുസരിച്ചേ അതിനെ ആക്കെങ്കിലും നിരാകരിക്കുവാൻ പാടുള്ള ഒരാധുനികജനാധിപത്യരാഷ്ട്രത്തിൽ പ്രായപൂത്തിയെത്തിയ ഓരോ ആളും ഒരു സ്വതന്ത്രപൗരനാണ്. മററുള്ളവരോടൊപ്പം അയാഠ പാർളിമെണ്ടിലേയ്ക്കു് ഒരു പ്രതിനിധിയെ തിരഞ്ഞെടുക്കുന്നു. ആ പാർളിമെണ്ടു് നിയമങ്ങഠ ഉണ്ടാക്കുന്നു; അയാഠ അവയെ അനുസരിക്കുന്നു. ഈ നിയമങ്ങളെ മാററാനും ഒരു ഗവർമെണ്ടിനെ അധികാരത്തിൽ കയററാനും അധികാരത്തിൽനിന്നു് മാററാനുമുള്ള വോട്ടവകാശം അയാഠക്കുണ്ടു്.

ജനാധിപത്യത്തിലെ ഒരു പൗരൻ ഇങ്ങനെ ഒരേ സമയത്തു് പരമാധികാരിയും പ്രജയുമാണ്. പരമാധികാരി എന്ന നിലയിൽ അവൻ നിയമങ്ങഠ ഉണ്ടാക്കുന്നു; പ്രജ എന്ന നിലയ്ക്കു് അവയെ അനുസരിക്കയും ചെയ്യുന്നു; ഗവർമ്മെണ്ടു്, നിയമസഭ, പൗരന്മാർ എന്നിവക്കിടയിൽ തുടച്ച്യായുള്ള പരസ്പര പ്രവത്തനങ്ങഠ നടക്കുന്നു. പക്ഷേ, ജനാധിപത്യത്തിന്റെ അധികാരവും അനുവാദവും അവസാനമായി നിലകൊള്ളുന്നതു്, തത്വത്തിൽ, പൌരാവലിയുടെ ഹസ്തങ്ങളിലാണ്; ഈ തത്വം പ്രായോഗികമായി എത്രത്തോളം സഫലീകരിക്കപ്പെടുന്നുണ്ടു് എന്നു് നോക്കിയാണ് ഒരു ജനാധിപത്യത്തിന്റെ ആരോഗ്യത്തെ അളക്കേണ്ടതു്. ഈ സഫലീകരണം പല ഘടകങ്ങളെയും ആശ്രയിച്ചു നില്ക്കുന്നു: അഭ്യസ്തവിദ്യരും ജാഗരൂകരുമായ സമ്മതിദായകർ, രാഷ്ട്രീയധർമ്മത്തിലും പക്വതയിലും ഉയന്ന നിലവാരങ്ങഠ, പൗരന്മാക്കിടയിൽ സാമ്പത്തികമായി വലിയ അന്തരമില്ലായ്മ ഉയന്ന സാംസ്കാരികനിലവാരങ്ങളും കുലീനതയും; പെ തുവെ മനുഷ്യസ്നേഹപരമായൊരു കാഴ്ചപ്പാടും. ഇന്നു് ലോകത്തിലുള്ള എല്ലാ പ്രജായത്ത രാഷ്ട്രങ്ങളും ഈ ആദശമാതൃകയിൽനിന്നു് വളരെ ദൂരെയാണുള്ളതു്; നമ്മുടേതടക്കം ചിലതു്, അതിലും കൂടുതൽ വിദൂരതയിലും.

## 8. പരമാധികാരിയും പരമാധികാരവും

ഈ ന്യൂനതകളുണ്ടെങ്കിലും, ജനങ്ങളുടെ രാഷ്ട്രീയജീവിതചയ്യക്കു് ജനാധിപത്യവ്യവസ്ഥ തന്നെയാണ് ഉത്തമമായതു്—കൂടുതൽ

മെച്ചപ്പെട്ട നിലവാരത്തിലേയ്ക്കു് വികസിക്കുവാൻ, അവിരാമമായ ശ്രമം നടത്തിക്കൊണ്ടിരിക്കയാണെങ്കിൽ. രാഷ്ട്രത്തലവന്മാരായി രാജാവോ, രാജ്ഞിയോ ഉണ്ടെങ്കിലും പരമാധികാരം ജനങ്ങളിൽ നിക്ഷിപ്തമായിരിക്കുന്നു. ജനാധിപത്യത്തിന്റെ ഉദാഹരണം ഇംഗ്ലണ്ടിലും മററു ചില രാജ്യങ്ങളിലും കാണാം. അവയെ പരിമിതരുടെ വാഴ്ച, എന്നു പറയാവുന്നതാണു്; ഇങ്ങനെയുള്ള രാഷ്ട്രത്തലവന്മാർ ഇല്ലാത്ത രാഷ്ട്രങ്ങളെ, ജനാധിപത്യരാഷ്ട്രങ്ങൾ എന്നു വിളിക്കുന്നു. രണ്ടിലും, പരമാധികാരം പൗരാവലിയുടെ ഹസ്തങ്ങളിലാണു്; അനിയന്ത്രിതമായ രാജവാഴ്ചയിലും സർവ്വാധികാരവാഴ്ചയിലും അധികാരം ഭരണാധികാരിയുടെ കൈകളിലും. ഇങ്ങനെ ഒരു വ്യക്തിയിൽ അനിയന്ത്രിതവും നിരുപാധികവുമായ അധികാരം കേന്ദ്രീകരിക്കുന്നതിനെതിരെയാണു് ജനങ്ങൾ പലപ്പോഴും നിയമനിഷേധം നടത്തുകയും യുദ്ധം ചെയ്യുകയും രാജാക്കന്മാരേയും ചക്രവർത്തിമാരേയും സ്വേച്ഛാധിപതികളെയും നിഷ്കാസനം ചെയ്യുകയും ജനങ്ങളുടെ പരമാധികാരം പ്രഖ്യാപിക്കയും ചെയ്തിട്ടുള്ളതു്. വ ദൂരത്തിൽ സ്ഥിതിചെയ്യുന്ന അധീശശക്തിക്കെതിരായി വാശിയേറിയ യുദ്ധം ചെയ്തശേഷം അമേരിക്ക 1776-ൽ ഇംഗ്ലണ്ടിൽനിന്നു സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. ഒരു ജനാധിപത്യരാഷ്ട്രമായി സ്വയം പ്രഖ്യാപിച്ചപ്പോൾ, പരമാധികാരിയെ മാത്രമാണു് അമേരിക്ക വേണ്ടെന്നു് വെച്ചതു്, പരമാധികാരത്തെയല്ല. ദൂരത്തുള്ളൊരു രാജാവിൽ കേന്ദ്രീകരിച്ചിരുന്ന ആ പരമാധികാരത്തെ എടുത്തു് അതു് ഐക്യനാടുകളിലെ പരശ്ശതം ജനങ്ങൾക്കിടയിൽ വിതരണം ചെയ്യപ്പെടുകയാണുണ്ടായതു്. പരമാധികാരസ്വഭാവമുള്ളതും, സ്വതന്ത്രവുമായ ഒരു ജനാധിപത്യരാഷ്ട്രത്തിലെ പൌരത്വം ഇതാണു്. ഇംഗ്ലണ്ടിനും അമേരിക്കയ്ക്കും പുറമേ, ഈ പ്രക്രിയ ഫ്രാൻസിലും മററു യൂറോപ്യൻ രാജ്യങ്ങളിലും, മദ്ധ്യ അമേരിക്ക, തെക്കേ അമേരിക്ക, ഏഷ്യയിലേയും ആഫ്രിക്കയിലേയും നിരവധി രാജ്യങ്ങൾ, യൂറോപ്പിൽ സർവ്വാധികാരികൾ ഭരിച്ചിരുന്ന സ്പെയിൻ, പോർട്ടുഗൽ മുതലായ രാജ്യങ്ങൾ ഇവയിലെല്ലാം വികാസം പ്രാപിക്കുന്നതു് കാണാം.

## 9. ആധുനികഭാരതത്തിന്റെ ജനാധിപത്യപരീക്ഷണങ്ങൾ

കഴിഞ്ഞ 150 വർഷങ്ങളായി നാം പാശ്ചാത്യരുടെ സാഹിത്യം, സ്ഥാപനങ്ങൾ ഇവയുടെ ചരിത്രം പഠിച്ചതിൽനിന്നാണു് അവരുടെ രാഷ്ട്രീയാനുഭവങ്ങൾ നമുക്കു് മനസ്സിലായതു്. സ്വാമി വിവേകാനന്ദനെപ്പോലെയുള്ള ഉന്നത ആത്മീയ നേതാക്കന്മാരടക്കമുള്ള നമ്മുടെ മഹാന്മാരായ നേതാക്കന്മാരെല്ലാം ഈ പാശ്ചാത്യന്ത

വേത്തെ നമ്മുടെ രാജ്യത്തിലേയ്ക്കു് സ്വാഗതം ചെയ്തിട്ടുണ്ടു്; നമ്മുടെ സുദീർഘമായ ദേശീയചരിത്രത്തിൽ മഹത്തായ ഒരു നവീനാദ്ധ്യായം — ആധുനികയുഗത്തിന്റെ അദ്ധ്യായം — തുടങ്ങിവെച്ചതായി അവർ അതിനെ പരിഗണിച്ചു. അതുകൊണ്ടു്, 1947-ൽ നമുക്കു് രാഷ്ട്രീയസ്വാതന്ത്ര്യം ലഭിച്ചപ്പോൾ ഭാരതത്തെ ഒരു പരമാധികാര ജനാധിപത്യരാഷ്ട്രമായി പ്രഖ്യാപിച്ചുകൊണ്ടുള്ള ഒരു ഭരണഘടന നാം നമ്മുടെ ബൃഹത്തായ രാജ്യത്തിനു അംഗീകരിച്ചു. 1950-ജനുവരി 26-ാം തീയതി നമ്മുടെ ആദ്യത്തെ റിപ്പബ്ലിക്ദിനത്തിൽ, കോടിക്കണക്കായ ഭാരതീയർ—അതുവരെ ഇവർ ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ പ്രജകളായിരുന്നു—ഭാരതീയജനാധിപത്യറിപ്പബ്ലിക്കിന്റെ പൌരന്മാരായി. എത്രയോ അകലെയുള്ള ഇംഗ്ലീഷ് രാജാവിൽ കേന്ദ്രീകൃതമായിരുന്ന പരമാധികാരത്തിന്റെ മൂല്യത്തെ നാം അങ്ങനെ റദ്ദാക്കി; പരമാധികാരത്തെയല്ല—അങ്ങനെ ഭാരതത്തിലെ ലക്ഷോപലക്ഷം പൌരന്മാരുടെ ഇടയിൽ നമ്മുടെ ഭരണഘടന വിതരണം ചെയ്തു.

1950-നു ശേഷം ഭാരതീയരുടെ അടിസ്ഥാനപരമായ പദവി അതാണു് – ഒരു പരമാധികാര ജനാധിപത്യറിപ്പബ്ലിക്കിലെ പരമാധികാരവും സ്വാതന്ത്ര്യവുമുള്ള പൗരന്മാർ. പുരാതനവും നവീനവുമായ പാശ്ചാത്യരാഷ്ട്രീയ അനുഭവങ്ങളെ ഇപ്പോൾ നാം ഭാരതത്തിൽ വിപുലമായ തോതിൽ പുനരുജ്ജീവിപ്പിക്കുകയാണു്; ദേശവ്യാപകമായ രാഷ്ട്രീയ ജനാധിപത്യത്തിന്റെ പുതിയ പാഠങ്ങൾ മനസ്സിലാക്കിക്കൊണ്ടും, അതുമായി പൊരുത്തപ്പെട്ടുകൊണ്ടും. ഇതിന്റെ പശ്ചാത്തലമോ, ചെറിയ ഗ്രീക്കനഗരഭരണകർത്താക്കളെ അമ്പരിപ്പിക്കുന്ന ബൃഹത്തായ മാനുഷികവൈവിധ്യങ്ങൾ, സങ്കീർണ്ണമായ സാമൂഹ്യഘടനകൾ, ഭൂഖണ്ഡവിസ്തൃതി, സഹസ്രാബ്ദദീർഘമായ സാംസ്കാരികപാരമ്പര്യം എന്നിവയും. സ്വാതന്ത്ര്യലബ്ധിക്കുശേഷം നടന്ന കേന്ദ്രത്തിലേയും സംസ്ഥാനങ്ങളിലേയും ഏഴു് തിരഞ്ഞെടുപ്പുകൾ, നമ്മുടെ പരസഹസ്രം വഷങ്ങൾ ദൈർഘ്യമുള്ള ചരിത്രത്തിൽ ദർശിക്കാതിരുന്ന ജനാധിപത്യരാഷ്ട്രീയപരിശീലനം നമ്മുടെ ജനതയ്ക്കു് നല്കിയിരിക്കയാണു്. ഭാരതത്തിലെ ജനസമൂഹത്തെ ഒന്നൊഴിയാതെ, അപ്പാടെ പരമാധികാരികളും, സ്വതന്ത്രരുമായി പരിഗണിക്കുക, ആരെയും അടിമകളായോ ആ പൗരത്വത്തിനു് വെളിയിലോ മാററി നിർത്തപ്പെടാതിരിക്കുക; ഭാരതത്തിലെ സമസ്തജനതയും ഒരു സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിലെ പൌരന്മാരായി ഉയർത്തപ്പെടുക — എത്ര സമ്മോഹനമായ ആശയം – അനുഭവം!

അടിമത്തത്തിൽനിന്നു് സ്വാതന്ത്ര്യത്തിലേയ്ക്കു്, പ്രജയെന്ന നിലയിൽനിന്നു് പൂർണ്ണപൗരത്വത്തിലേയ്ക്കു് – വലിയൊരു മാററമാണിതു്. പക്ഷെ നിർഭാഗ്യവശാൽ നാം അതിൻെറ മഹത്ത്വത്തെ മനസ്സിലാക്കുകയോ, പ്രാധാന്യത്തെ വിലമതിക്കുകയോ ചെയ്തില്ല; പൗരത്വമെന്ന ആശയത്തിൻെറയും മൂല്യത്തിൻെറയും ഭംഗിയും കരുത്തും ഉൾക്കൊള്ളുവാൻ ആവശ്യമായ ഊർജ്ജസ്വലവും അഭംഗുരവുമായ നടപടികളെടുക്കുന്നതിലും നാം പരാജയപ്പെട്ടു. 1950 ജനുവരി 26–ാംനു- നമ്മുടെ ത്രിവർണ്ണപതാക ആദ്യമായി ഉയർത്തി അതിൻെറ നിർവൃതി അനുഭവിച്ചശേഷം, ക്രമേണ നാം കഥയെല്ലാം മറന്നു. ഒരു സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിലെ പൗരന്മാർ എന്നാൽ എന്താണർത്ഥം എന്ന കാര്യത്തിൽ നാം ഗൗരവമായ ചിന്ത ചെലുത്തിയതേയില്ല. ഈ പദവിക്കൊന്നെ അർഹനാക്കുവാനും എൻെറ പുതിയ ജനാധിപത്യബോധത്തെ ശക്തിപ്പെടുത്തുവാനും എൻെറ കാഴ്ചപ്പാടിൽ, എൻെറ പെരുമാററത്തിൽ, എന്തെല്ലാം മാററങ്ങളാണുണ്ടാകേണ്ടതു്? ഒന്നു രണ്ടു് ദിവസം പതഞ്ഞു് പൊങ്ങിയതോടുകൂടി സ്വാതന്ത്ര്യത്തിൻെറ ലഹരി വററിപ്പോയി. സ്വതന്ത്രപൗരത്വത്തിൻെറ ബോധവും, നമ്മുടെ ചരിത്രത്തിൻെറ ആധുനികഘട്ടത്തിൽ അതിൻെറ വ്യാപ്തിയും ഈ രാജ്യത്തിൽ ചുരുക്കം ചില ആളുകളിലേ ഉണർവ്വുണ്ടാക്കിയിട്ടുള്ളൂ. ഇതാണു് ഈ രാഷ്ട്രത്തിൻെറ ദൗർഭാഗ്യം. ഈ മുപ്പതു വർഷങ്ങളിൽ, സ്കൂൾ – കോളേജ്‌വിദ്യാഭ്യാസം ലഭിച്ച നമ്മുടെ ബുദ്ധിജീവികൾ, പൗരത്വത്തിൻെറ അർത്ഥം മനസ്സിലാക്കുകയും ഉൾക്കൊള്ളുകയും ചെയ്തിരുന്നുവെങ്കിൽ, രാഷ്ട്രീയവും സാമ്പത്തികവുമായ എത്ര ശക്തി, എത്ര മാനുഷികവിഭവങ്ങൾ, സർവ്വതോമുഖമായ എന്തു ദേശീയസമൃദ്ധി, നമ്മൾക്കു് ലഭിക്കുമായിരുന്നു! അതുകൊണ്ടു് ഭാരതത്തിലെ ഇന്നത്തെ പരിതഃസ്ഥിതിയിൽ, പ്രബുദ്ധപൗരത്വമെന്ന ആശയം നാം ആവിഷ്കരിക്കേണ്ടതാവശ്യമാണു് – രാഷ്ട്രീയമായ, പ്രായപൂർത്തിയാൽ പരിമിതമായ പൗരത്വത്തിൽനിന്നു് വ്യതിരിക്തമായ ഒന്നു്. നമ്മുടെ കമ്പോളങ്ങളിൽ നാം നല്ല പാലു് വേണമെന്നു് ആവശ്യപ്പെടാറുണ്ടു്, പടിഞ്ഞാറൻ നാടുകളിൽ പോവുമ്പോൾ ഇങ്ങനെ ചോദിക്കേണ്ട അവശ്യമില്ലെന്നതു് നമ്മെ അദ്ഭുതപ്പെടുത്തുന്നു; അവിടെ എല്ലാപാലും ശുദ്ധമായതാണെന്നതാണു് ഇതിനു് കാരണം.

ഇന്നു് ഭാരതത്തിൽ എല്ലാവർക്കും തന്നെ പ്രാധാന്യമേറിയൊരു വിഷയമാണിതു്. ഈ മുപ്പതു കൊല്ലക്കാലവും, വദ്ധിച്ചുവരുന്ന പ്രശ്നങ്ങളെ നാം നേരിടുകയും, അവ കൂടുതൽ കൂടുതൽ വിഷമം പിടിച്ചതായി അനുഭവപ്പെടുകയും ചെയ്തിട്ടുള്ളതു്, നമ്മുടെ ജനങ്ങൾ

പ്രത്യേകിച്ചും അഭ്യസ്തവിദ്യരായവർ, ജനാധിപത്യപൗരത്വത്തിൽ അടങ്ങിയ പരമാധികാരത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും അർത്ഥവും വ്യാപ്തിയും മനസ്സിലാക്കാതിരുന്നതുകൊണ്ടാണ്. ഗ്രീക്കുകാരുടെയും റോമാക്കാരുടെയും ആധുനിക പാശ്ചാത്യജനതകളുടേയും അനുഭവങ്ങളെ പഠിക്കുമ്പോൾ, നമുക്ക് ബോദ്ധ്യമാവുന്നതു്, അവർ ഈ പൗരബോധം വികസിപ്പിച്ചെടുത്തിരുന്നു, നമ്മൾക്ക് അതില്ല എന്നാണ്. ചുററുമുള്ള മാനുഷിക സന്നിവേശത്തോടുള്ള പ്രതികരണത്തിനനുസൃതമായി കാഴ്ചപ്പാടിൽ മാററങ്ങൾ വരുത്തേണ്ടതുണ്ടെന്നും, പൌരബോധത്തിൽ, ദേശീയ ഉത്തരവാദിത്തവും, കുറെയെല്ലാം അച്ചടക്കവും, നിയമവിധേയത്വവും ഉൾക്കൊള്ളുന്നുണ്ടെന്നും ആ രാജ്യങ്ങളിലെ എല്ലാ പൗരന്മാർക്കും അറിയാം.

## 10. പൗരൻ – സ്വാതന്ത്ര്യത്തിന്റെയും ഉത്തരവാദിത്വത്തിന്റെയും കേന്ദ്രം.

നമ്മുടെ മനോഭാവത്തിൽ ഇങ്ങനെയൊരു മാററം പറയത്തക്ക നിലയിൽ ഇനിയുമുണ്ടായിട്ടില്ല. നമുക്ക് രാഷ്ട്രീയ സ്വാതന്ത്ര്യം ലഭിച്ചിട്ടുണ്ടെന്നതു് വാസ്തവമാണ്; പക്ഷെ അതുകൊണ്ടു് പൗരത്വം ഉണ്ടായിക്കൊള്ളണമെന്നില്ല. സ്വാതന്ത്ര്യത്തിനു പുറമെ, ഒരു പൌരനെ ഉണ്ടാക്കുവാൻ ആവശ്യമായ ഒരു ഘടകം കൂടി ഉണ്ടു് – ഉത്തരവാദബോധം. ഇതില്ലെങ്കിൽ, സ്വാതന്ത്ര്യം അതിന്റെ തന്നെ ശത്രു ആയിത്തീരും. പാശ്ചാത്യരാജ്യങ്ങളിൽ, പൗരനു് സ്വാതന്ത്ര്യമുണ്ടു്; വ്യക്തിബോധവും വ്യക്തിയുടെ മൂല്യവും അന്തസ്സും ഇതു് അവക്ക് പ്രദാനം ചെയ്തിട്ടുണ്ടു്; അവക്ക് സാമൂഹിക ഉത്തരവാദത്തെ പററിയ ബോധവുമുണ്ടു്. ഇതിനെ രണ്ടിനെയും സംയോജിപ്പിക്കുമ്പോൾ – അപ്പോൾ മാത്രം – യഥാർത്ഥ പൌരത്വം, പ്രബുദ്ധ പൗരത്വം, രൂപംകൊള്ളുന്നു. നമുക്ക് സ്വാതന്ത്ര്യം കൈവന്നു – അതു നമ്മളെ പൗരന്മാരാക്കി – പക്ഷെ, ഉപചാരത്തിനു മാത്രം. ഈ സ്വാതന്ത്ര്യം നമ്മുടെ ജനാധിപത്യത്തെ ശക്തിപ്പെടുത്തുകയല്ല, ക്ഷീണിപ്പിക്കുകയാണ് ചെയ്തിട്ടുള്ളതു് – എന്തുകൊണ്ടെന്നാൽ ഉത്തരവാദബോധംകൊണ്ടു് അതു് ദൃഢമാക്കപ്പെടുകയോ സമ്പുഷ്ടമാക്കപ്പെടുകയോ ഉണ്ടായിട്ടില്ല. അതുകൊണ്ടാണ് നമ്മുടെ ജനങ്ങൾക്കിടയിൽ ഇത്ര അധികം പെരുമാററദൂഷ്യവും, അച്ചടക്കമില്ലായ്മയും നിയമലംഘനവും കാണുന്നതു്; ബൃഹത്തായ ജനസംഖ്യയും ഉയന്ന ബുദ്ധിസാമർത്ഥ്യവും വിദ്യാഭ്യാസത്തിന്റെ പ്രചാരവും ഉണ്ടായിട്ടും, ഇതെല്ലാം നമ്മുടെ രാജ്യത്തെയും രാഷ്ട്രീയസംവിധാനത്തെയും ദുബ്ബലമാക്കിക്കൊണ്ടിരിക്കുകയാണ്. നമ്മുടെ സ്വാത

ന്ത്ര്യബോധത്തെ, പൌരത്വത്തിന്റെ ഈ രണ്ടാമത്തെ ഉപാധി കൊണ്ടു് നാം പ്രചോദിപ്പിക്കേണ്ടതുണ്ടു്, ഇതിനുവേണ്ടി നമ്മുടെ വിശാലമായ വിദ്യാഭ്യാസ പ്രവത്തനങ്ങളെ, പ്രാഥമികഘട്ടം മുതല്ക്കേ നാം ഉപയോഗിച്ചു തുടങ്ങുകയും വേണം. നമ്മുടെ തോളുകളിലാണു് നമ്മുടെ ജനാധിപത്യരാഷ്ട്രം നില്ക്കുന്നതു്, നമ്മുടെ പ്രധാനമന്ത്രിയുടെയും മററു് ഭരണാധികാരികളുടെയും മാത്രം തോളുകളിലല്ല എന്നതു് നാം ഒരിക്കലും പൂണ്ണമായി ധരിച്ചിട്ടില്ല. എല്ലാ രാഷ്ട്രീയച്വമതലയും ഒരു രാജാവോ, മഹാരാജാവോ നോക്കിനടത്തുന്ന ഒരു വ്യവസ്ഥയിലാണു് നാം വളൻവന്നിട്ടുള്ളതു്; നാം പ്രജകളോ കുടിയാന്മാരോ മാത്രമായിരുന്നു. പ്രജയെന്നാൽ സന്തതികൾ,കുട്ടികൾ. കുട്ടികൾക്കു് ഉത്തരവാദിത്തമില്ല; അവക്കു് രക്ഷിതാക്കന്മാരുണ്ടു്. ഈ പ്രജാബോധവും അതോടൊപ്പമുള്ള ശിശുസഹജമായ ആശ്രിതത്വവും ഇപ്പോഴും നമ്മിൽ മിക്കവെക്കുമുണ്ടു്; അഭ്യസ്തവിദ്യക്കുപോലും — ഇന്നു് നമുക്കു് മുകളിൽ രാജാവോ മഹാരാജാവോ ഒന്നും ഇല്ലാതെ നാം സ്വതന്ത്രപൌരന്മാരായിരിക്കുകയാണു് എന്നിരുന്നാലും. ഉത്തരവാദിത്തം മനുഷ്യവികാസത്തിന്റെ അടയാളമാണു്, മനുഷ്യന്റെ മാനുഷികമായ പക്വതയുടെ. ഈ വളച്ച്, ഈ പക്വത, ഉണ്ടാവാത്തതുകൊണ്ടു്, നമ്മുടെ പൌരത്വഭാവം മൂകമാണു്, അതിനു് വ്യക്തിത്വത്തിന്റെ ഉറപ്പില്ല, ഈ ഉറപ്പു് അവകാശപ്പെടാനുള്ള കഴിവുമില്ല.

## 11. ഭാരതീയപാരമ്പര്യത്തിൽ പൌരന്റെ സ്ഥാനം

ഈ വളർച്ചയിൽ എന്തെല്ലാം അടങ്ങിട്ടുണ്ടെന്നു് നമുക്കു് പര്യാലോചിക്കാം. വലിയൊരു വിഷയമാണിതു്. ഇതൊരു ചച്ചായോഗമാകയാൽ, ഈ വിഷയത്തിന്റെ നാനാവശങ്ങളെ മററു പ്രാസംഗികന്മാർ കൈകാര്യം ചെയ്യുന്നതായിരിക്കും. ഇതിന്റെ കാതലെന്നു് ഞാൻ കരുതുന്ന രണ്ടോ മൂന്നോ പ്രധാനവശങ്ങളെ മാത്രം ഞാൻ ഇവിടെ പരിശോധിക്കാം.

പൌരനാവുക എന്നതിൽ ഉൾക്കൊള്ളുന്ന മാനുഷികവികാസത്തിന്റെ സ്വഭാവമെന്താണു്? ഇതു് സംബന്ധിച്ചു്, ഈ വികാസത്തിന്റെ രണ്ടുവശങ്ങൾ നമ്മുടെ വളച്ച്യക്കു് വിധേയമാക്കാം. സമുദായത്തിന്റെ പശ്ചാത്തലത്തിൽ വ്യക്തി എന്നതാണു് ആദ്യത്തേതു്; സമുദായത്തിലെ വിഭാഗങ്ങൾ തമ്മിലുള്ള ബന്ധം രണ്ടാമത്തേതു്. വ്യക്തിയെ സംബന്ധിച്ചിടത്തോളം, സാമൂഹ്യമായ ഉത്തരവാദിത്തബോധം വളരുകയും, താൻ ഒരു വെറും വ്യക്തിമാത്രമല്ല, ലീബ്നിട്സിന്റെ ശൈലിയിൽ ജനലുകളില്ലാത്ത ഒരു ഏകകം

മാത്രമല്ല എന്നു് ബോദ്ധ്യമാവുകയും ചെയ്യുമ്പോൾ, അയാളിൽ ഏററവും വലിയ ഒരു മാററം വരുന്നു. സമൂഹത്തിലെ മററു വ്യക്തികളുമായി പരസ്പരപ്രവർത്തനങ്ങളിലൂടെ നാം എല്ലായ്പ്പോഴും ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടു്. ഇങ്ങനെയുള്ള പ്രവർത്തനങ്ങൾ ആരോഗ്യകരമായി നടത്തുമ്പോഴാണു് വ്യക്തിക്കു് മാനവത്വം ലഭിക്കുന്നതു്. വ്യക്തി എന്ന നിലയ്ക്കു് ഒരാൾക്കു് സ്വാതന്ത്ര്യം മാത്രമേയുള്ളു; മാനവത്വം വികസിക്കുമ്പോൾ വ്യക്തി സ്വാതന്ത്ര്യത്തിന്റെയും ഉത്തരവാദിത്വത്തിന്റെയും കേന്ദ്രബിന്ദുവായിത്തീരും.

ഈ വളർച്ചയാണു് എല്ലാവർക്കും ലഭിക്കേണ്ടിയിരിക്കുന്നതു്. ഞാൻ അതിനെ മനുഷ്യന്റെ ആത്മീയവളർച്ചയുടെ രണ്ടാം ഘട്ടമെന്നു് നിർവ്വചിക്കും; ആദ്യത്തേതു് സാധാരണ വ്യക്തിത്വത്തിന്റേതാണു്. പ്രകൃതിയിലെ എല്ലാ ജീവികളിലും വെച്ചു് മനുഷ്യൻ മാത്രമേ വ്യക്തിത്വമെന്ന മൂല്യം സാക്ഷാത്ക്കരിക്കുന്നുള്ളു; അതു് നിലകൊള്ളുന്നതു് ഒരു മൃഗവും അനുഭവിക്കാത്ത ആത്മബോധത്തിലാണു്. അവരുടെ അനുഭവം അനാത്മപരമാണു്. മനുഷ്യനിൽ പോലും ഈ ബോധം മനുഷ്യശിശു ജനിച്ചു് രണ്ടുരണ്ടര വയസ്സു് ആയതിനുശേഷമേ കാണപ്പെടുന്നുള്ളു; പിറന്നു വീണ കുട്ടിക്കു് അഹംഭാവമോ, ആത്മബോധമോ ഇല്ല. സ്വബോധത്തിന്റെ ഈ കേന്ദ്രബിന്ദു അനാവൃതമാവുന്നതോടെ, പുതിയൊരു ശക്തിയുടെ ഗംഭീരമായൊരുറവിടം, അതിനുള്ളിൽ അവൻ വികസിപ്പിച്ചെടുക്കുന്നു; അവന്റെ വ്യക്തിത്വത്തെ പററി, വ്യക്തിത്വത്തിന്റെ അനന്യതയെപ്പററിയുള്ള ബോധം. അവന്റെ പ്രാഥമിക വിദ്യാഭ്യാസം ഈ വ്യക്തിത്വത്തെയും അതോടൊപ്പമുള്ള സ്വാതന്ത്ര്യബോധത്തെയും ശക്തമാക്കുന്നു. പക്ഷെ അതിനു് ഇനിയും ഉത്തരവാദിത്തബോധമുണ്ടായിട്ടില്ല; ആ പരിശീലനം, അതിന്റെ രണ്ടാമത്തെ ഘട്ടത്തിൽ, വ്യക്തിസ്വാതന്ത്ര്യത്തിൽനിന്നു് മാനവികതയുടെ സ്വാതന്ത്ര്യത്തിലേയ്ക്കും ഉത്തരവാദിത്തത്തിലേയ്ക്കും നയിക്കുന്നു.

പരസഹസ്രം വർഷങ്ങളായി പല സന്ദർഭങ്ങളിലും ഉപയോഗിച്ചുവരുന്ന ഒരു സംസ്കൃതപദം നാം ഇത്തരുണത്തിൽ മനസ്സിലാക്കേണ്ടതുണ്ടു്; അതിന്റെ പ്രത്യേകമായ അർത്ഥം ഇപ്പോൾ നമുക്കു് വ്യക്തമാവും. ഗൃഹസ്ഥൻ = വീട്ടുകാരൻ, എന്നതാണു് ആ പദം. ഒരു ബാലനോ ബാലികയോ വിദ്യാഭ്യാസത്തിനായി ഒരു ഗുരുവിനെ സമീപിക്കുന്നു; 12 കൊല്ലം ഒരു ബ്രഹ്മചാരിയോ ബ്രഹ്മചാരിണിയോ ആയി ഗുരുവുമൊത്തു് നിവസിക്കുന്നു; അദ്ധ്യയനം പൂർത്തിയായതിനുശേഷം ഗൃഹത്തിലേയ്ക്കു് മടങ്ങുന്നു; വിവാഹം കഴിച്ചു ഗൃഹസ്ഥനോ, ഗൃഹസ്ഥയോ ആവുന്നു. ഇതുവരെ നമ്മുടെ

ധാരണ ഇവരാണ് സമൂഹവും രാഷ്ട്രവും ഒക്കെ ഉണ്ടാക്കുന്നത് എന്നായിരുന്നു. പക്ഷെ ഗൃഹസ്ഥൻ എന്ന സങ്കല്പത്തിനു ഒരു പരിമിതിയുണ്ട്; അതിൽനിന്നു ഒരു പൌരനെ ഉണ്ടാക്കി എടുക്കുവാൻ, ആധുനികയുഗത്തിന്റെ പശ്ചാത്തലത്തിൽ അതിനൊരു പുനർനിർവ്വചനം ആവശ്യമായിട്ടുണ്ട്.

ഗൃഹസ്ഥനെന്ന ആശയം വംശപാരമ്പര്യത്തിന്റെ അടിസ്ഥാനത്തിൽ രൂപംകൊള്ളുന്ന ഒന്നാണ്; ഭർത്താവ്, ഭാര്യ, സന്താനങ്ങൾ, കുറെ ബന്ധുക്കളും — ഇവരെല്ലാംകൂടി ഗൃഹസ്ഥന്റെ ലോകത്തിനു രൂപം കൊടുക്കുന്നു — അവിടെ പാരമ്പര്യത്തിൽക്കൂടി ബന്ധപ്പെട്ട കുറെ വ്യക്തികൾ പരസ്പരവിശ്വാസത്തിന്റെയും ആശ്രയത്തിന്റെയും അന്തരീക്ഷത്തിൽ ഒന്നിച്ച് താമസിക്കുന്നു, ജോലി എടുക്കുന്നു, ജീവിതം ആസ്വദിക്കുന്നു. ഗൃഹസ്ഥന്റെ കേന്ദ്രം ഗൃഹമാണ്; ഗൃഹം അവനെ ആശ്രയിച്ചുനില്ക്കുന്നു. ഗൃഹത്തിൽ ഒരു ഗൃഹിണി ഉണ്ടാവും — അവർ ഗൃഹത്തെ നിയന്ത്രിക്കുകയും പ്രസന്നമാക്കുകയും ചെയ്യുന്നു; കുടുംബനാഥൻ വീട്ടിന്റെ പുറംകാര്യങ്ങൾ നോക്കി നടത്തുന്നു. നമ്മുടെ സംസ്കാരത്തിൽ ഗൃഹിണിയുടെ, കുടുംബിനിയുടെ സ്ഥാനം അത്യധികം ആദരവും ആർദ്രതയും നിറഞ്ഞതാണ്. മഹാഭാരതത്തിൽ ഭീഷ്മർ, ഗൃഹിണിയെ പ്രശംസിക്കുന്നതു കാണാം. നമ്മുടെ പല ഗ്രന്ഥങ്ങളിലും ഇത്തരം വാക്കുകൾ ഉണ്ട്: (മഹാഭാരതം: 12. 142. 4. B. O. R. I. പതിപ്പ്, അടിക്കുറിപ്പ്)

> ന ഗൃഹം ഗൃഹമിത്യാഹുഃ ഗൃഹിണീ ഗൃഹമുച്യതെ;
> ഗൃഹം ച ഗൃഹിണീഹീനം അരണ്യസദൃശം മതം.

'ഗൃഹമെന്നാൽ കെട്ടിടമല്ല, ഗൃഹിണിയാണ് ഗൃഹമുണ്ടാക്കുന്നതു്; പത്നിയില്ലാത്ത ഗൃഹം, കാടാണെന്നാണെന്റെ അഭിപ്രായം.'

അന്യോന്യസ്നേഹവും ആദരവുംകൊണ്ട് നിറച്ച്, കുടുംബത്തിലുള്ള പരസ്പരബന്ധങ്ങളിൽ മൃദുലത വിതറിക്കൊണ്ട്, സ്വഭാവനൈർമ്മല്യവും പാതിവ്രത്യവും നങ്കൂരമാക്കി, ഗൃഹത്തിൽ വരുന്ന അതിഥികളെ ആദരിച്ചും ശുശ്രൂഷിച്ചും, ധർമ്മാചാരങ്ങൾ അനുസരിച്ചും, ഭാരതീയഗൃഹവും ഗൃഹിണിയും ഗൃഹസ്ഥനും മാനുഷികൗന്നത്യത്തിന്റെ മഹത്തായ ആദർശം ശതാബ്ദങ്ങളോളം ഉയർത്തിപ്പിടിച്ചുകൊണ്ട് നിന്നിട്ടുണ്ട്. ഭാരതത്തിന്റെ മഹത്തായ ഇതിഹാസങ്ങളായ രാമായണത്തിലും, മഹാഭാരതത്തിലും ധർമ്മശാസ്ത്രങ്ങളിലും, പുരാണങ്ങളിലും മററു ഗ്രന്ഥങ്ങളിലും, ബുദ്ധ–ജൈന–ശിഖസാഹിത്യങ്ങളിലും ഈ ഗൃഹസ്ഥസങ്കല്പത്തെയും ആദർശത്തെയും വീണ്ടും വീണ്ടും ഊന്നിപ്പറഞ്ഞിട്ടുണ്ട്. ഒരുന്നത

സമൂഹത്തിന്റെ അടിസ്ഥാനവും ഘടകവും എന്ന നിലയ്ക്ക് ഗൃഹിണിയെയും ഗൃഹത്തെയും കുടുംബത്തെയും സംബന്ധിച്ച മഹത്തായൊരദ്ധ്യായം ഭാരതീയർ രേഖപ്പെടുത്തിയിട്ടുണ്ട്.

## 12 ഗൃഹസ്ഥൻ പൗരനായി വളരണം

ഗൃഹസ്ഥനെന്ന സങ്കല്പത്തിന്റെയും ആദർശത്തിന്റെയും മഹിമ ഇതിലാണ്. വ്യവസായവത്കരണത്തിൽനിന്നും ഭൗതികാഭിവൃദ്ധിയിൽനിന്നും ഉളവായ സമകാലീനപ്രക്രിയകൾ ഇതിനെ തകർക്കുവാൻ ശ്രമിക്കുന്നുണ്ട്. ഈ പശ്ചാത്തലത്തിൽ നമ്മുടെ ചരിത്രത്തിന്റെ ഈ ആധുനികഘട്ടത്തിൽ, നാം ഈ ആദർശത്തെ നിലനിർത്തുകയും പുഷ്ടിപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നതു് വിവേകപൂർണ്ണമായൊരു നടപടി ആയിരിക്കും. രണ്ടു കാര്യങ്ങൾ നിറവേററിയാലെ നമുക്കു് ഇക്കാര്യത്തിൽ വിജയം കൈവരൂ. ഒന്നു്, നമ്മുടെ സഹസ്രാബ്ദദീർഘമായ സംസ്കാരത്തിലെ സുസ്ഥാപിതങ്ങളായ നിത്യസത്യങ്ങളെ മുറുകെ പിടിക്കുക; മററേതു്, വിപ്ലവകരമായ സ്ഥിതിഭേദം വന്നിട്ടുള്ള സാമൂഹിക–രാഷ്ട്രീയ ഭാവങ്ങളുമായി പ്രതികരണക്ഷമമാവുംവിധം ഗൃഹസ്ഥസങ്കല്പത്തിന്റെയും ആദർശത്തിന്റെയും വ്യാപ്തി വിപുലമാക്കുക.

ഏതു ലക്ഷ്യത്തിലേയ്ക്കു് ? കുടുംബത്തിന്റെ രക്തബന്ധങ്ങൾക്കതീതമായ സദാചാരത്തിലും ചാരുത്വത്തിലും പൗരന്റെ കൂടുതൽ വിപുലമായ സാമൂഹികബോധത്തിനു് അഭിമുഖമായിട്ടുള്ള വളർച്ചയിലേയ്ക്കു്. കുടുംബത്തിലുള്ള മനുഷ്യപ്രശ്നങ്ങളിൽ ഗൃഹസ്ഥനു് സജീവതാത്പര്യമുണ്ടായിരുന്നു; കുടുംബത്തിനു് വെളിയിലുള്ള സമൂഹത്തിലും രാഷ്ട്രത്തിലും, അയാളുടെ താത്പര്യം നിഷ്ക്രിയാത്മകമായിരുന്നു. ഉപജീവനം നടത്താനുള്ള, സാംസ്കാരികവും മതപരവുമായ സംരക്ഷണത്തിനും മനുഷ്യർ തമ്മിലുണ്ടാവുന്ന മമതകളുടെ വിനിമയത്തിനും ഉള്ള, ഒരു രംഗമായി ബാഹ്യലോകം പരിഗണിക്കപ്പെട്ടു. ഇന്നാകട്ടെ, സമൂഹത്തിന്റേയും രാഷ്ട്രത്തിന്റെയും ആ ബൃഹദ്ലോകത്തിനോടു്, ഗൃഹസ്ഥൻ ഒരു പുതിയ സമീപനം വികസിപ്പിച്ചെടുക്കേണ്ടിയിരിക്കുന്നു— സജീവമായ താത്പര്യത്തിന്റേതായ ഒരു സമീപനം. ഒരാൾ അതു സ്ത്രീയോ, പുരുഷനോ ആകട്ടെ, അങ്ങനെ ചെയ്യുമ്പോൾ, പാരമ്പര്യവലയത്തെ അതിക്രമിച്ചു് വിശാലമായ ബഹിർലോകത്തിലേയ്ക്കു് തന്റെ താല്പര്യത്തെ വ്യാപിപ്പിക്കുമ്പോൾ, അയാൾക്കു് ആത്മീയമായ ഒരു വികാസം കൈവരുന്നു; നമ്മുടെ വേദാന്തദർശനത്തിന്റെ വെളിച്ചത്തിൽ, ഇതാണു് ആധുനിക പൗരത്വത്തിന്റെ സങ്കല്പവും

ആദർശവും. മേൽവിവരിച്ച രീതിയിലുള്ള ഗൃഹസ്ഥൻ പൗരനായി പരിഗണിക്കപ്പെടുകയാണെങ്കിൽ, സ്വകുടുംബപരിധിക്കപ്പുറമുള്ള അയാളുടെ വളർച്ചയെ വിവരിക്കുമ്പോൾ ഒരു പുതിയ പദം വേണ്ടതായിട്ടുണ്ട്—അതാണ് പ്രബുദ്ധപൗരൻ. ഈ വളർച്ച ആത്മീയമായൊരു വളർച്ചയാണ്—ഭൗതികമോ ബുദ്ധിപരമോ മാത്രമല്ല. ഇതുവരെ സ്വകുടുംബവൃത്തത്തിനുള്ളിൽ പരിമിതപ്പെടുത്തിയിരുന്ന സ്നേഹവും താത്പര്യവും സേവനവും ആ പരിമിതിയെ ഭേദിക്കുകയും രാഷ്ട്രത്തിലെ അനേകലക്ഷം പൗരന്മാരെ വലയംചെയ്യുകയും ചെയ്യുന്നു. ഇങ്ങനെ ഗൃഹസ്ഥൻ പ്രബുദ്ധപൗരനായി വികസിക്കുന്നു. കുടുംബത്തോടുള്ള ഉത്തരവാദം, രാഷ്ട്രത്തോടും സമൂഹത്തോടുമുള്ളതായി വികസിക്കുന്നു—പക്ഷേ, ആദ്യത്തേതു് ഇല്ലാതാവുന്നില്ല. അതിനാൽ, ഇതു് ഒരു മാററിനിർത്തലല്ല, പക്ഷേ ഒരു വികസനമാണ്. ഗൃഹസ്ഥനെന്ന ആദർശത്തെ കൂടുതൽ സമ്പന്നവും, ശ്രേഷ്ഠവും, സുന്ദരവും ആക്കുന്ന ഒരു പുരോഗമനം.

ഇന്നു്, നമ്മുടെ സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിലെ പൗരത്വം, ഗൃഹസ്ഥന്മാർ ദേശീയമായ ഒരു ഉത്തരവാദബോധം വളർത്തുന്നതും അങ്ങനെ മാനസികമായി നൂതനമായൊരു പക്വത ആർജ്ജിക്കുന്നതും ഉൾക്കൊള്ളുന്നു. സമീപത്തും ദൂരത്തുമായി നിവസിക്കുന്ന സഹപൗരന്മാരുടെ പ്രശ്നങ്ങളോടും ആവശ്യങ്ങളോടും ക്രിയാത്മകമായി പ്രതികരിക്കുവാനുള്ള കഴിവു് പൗരത്വം ഉൾക്കൊള്ളുന്നുണ്ട്; ഡൽഹിയിലെ ഒരു ഗൃഹസ്ഥൻ ദൂരസ്ഥങ്ങളായ മിസോറാം, നാഗാലാൻറ് മുതലായ സംസ്ഥാനങ്ങളിലെ മാനുഷികാവശ്യങ്ങളോടു് സഹകരിക്കുകയും, മറിച്ചിങ്ങോട്ടും. ചെറിയൊരു രക്തബന്ധകുടുംബത്തിൻെറ പരിധികൾക്കപ്പുറം, ദേശവ്യാപകമായി പ്രതികരിക്കാനുള്ള ഈ കഴിവാണ്, വെറുമൊരു ഗൃഹസ്ഥനോടു് താരതമ്യപ്പെടുത്തുമ്പോൾ, ഒരു പൗരനെ, ആത്മീയമായി കൂടുതൽ വളർന്നിട്ടുള്ള വ്യക്തിയാക്കുന്നതു്. ഗൃഹസ്ഥനെന്ന സങ്കല്പത്തെയും അതിനെ ജീവിതത്തിൽ പ്രായോഗികമാക്കുന്നതിനെയുംപററി പ്രഭാപൂർണ്ണമായ ഒരു അദ്ധ്യായം നാം നമ്മുടെ ദേശീയ ജീവിതത്തിലും ചരിത്രത്തിലും എഴുതിച്ചേർത്തിട്ടുണ്ടെങ്കിലും, നമ്മുടെ നാട്ടിലെ ഓരോ ഗൃഹസ്ഥനെയും ഒരു പൗരനാക്കി മാററിക്കൊണ്ടു്, നമ്മുടെ ചരിത്രത്തിൽ കൂടുതൽ ശ്രേഷ്ഠമായ ഒരു അദ്ധ്യായം രചിക്കേണ്ടതു്, സമകാലികസംഭവവികാസങ്ങളുടെയും മാനുഷികപ്രശ്നങ്ങളുടെയും ആവശ്യമാണ്; നിർഭാഗ്യവശാൽ, ഈ മാററം, ഈ വളർച്ച, ഈ പരിണാമം, വേണ്ടുവോളം ഇനിയും ഉണ്ടായിട്ടില്ല. നമ്മുടെ രാജ്യത്തിൽ മിക്കപേരും, നല്ല ഗൃഹസ്ഥന്മാരും ചീത്ത പൗരന്മാരും ആണ്—അലസന്മാരായ പൗരന്മാർ.

## 13. ഗൃഹസ്ഥനെന്ന സങ്കല്പത്തിന്റെ പരിമിതികൾ

**ഇതാണ്** നമ്മുടെ രാഷ്ട്രത്തെ ഇന്നു പീഡിപ്പിക്കുന്ന പ്രധാന **വിപത്ത്**. ചീത്ത പൌരനും നല്ല ഗൃഹസ്ഥനുമായതുകൊണ്ട് **സമൂഹത്തിൽ** ഉണ്ടാവുന്ന തിന്മകളിലൊന്ന് വ്യാപകമായ അനീതി**യാണ്**. ഇതിലൊന്നു സ്വജനപക്ഷപാതമാണ്—കൂടുതൽ അർഹതയും ന്യായവും ഉള്ളവരെക്കാൾ അവനവന്റെ കുടുംബങ്ങൾക്കും ജാതിക്കാർക്കും വിശേഷപരിഗണന കൊടുക്കുക എന്നതു്. അവന്റെ ബന്ധുക്കളെ മാത്രം പരിരക്ഷിക്കുകയും മററു വിഭാഗങ്ങളെ അവഗണിക്കുകയും ചെയ്യുന്നതു സമുദായത്തിൽ അനീതി വാരിക്കൂട്ടുവാനേ സഹായിക്കൂ. പൌരബോധം ഈ പ്രവണതയെ മറികടക്കുവാൻ സഹായിക്കും. രക്തബന്ധത്താലും ജാതിബന്ധത്താലും നിയന്ത്രിക്കപ്പെടുകയും പൌരബോധത്തിന്റെ ശ്രേഷ്ഠമായ സ്വാധീനത്താൽ സംസ്കരിക്കപ്പെടുകയും ചെയ്തിട്ടില്ലാത്ത, കേവലം ഗൃഹസ്ഥബോധം മാത്രമുള്ള ആളുകൾ, ഈ പക്ഷപാത സ്വഭാവത്തിന്റെ സ്വാധീനത്തിലായിരിക്കും. ഇതിന്റെ ദോഷം അവർ അറിയുന്നില്ല; അതു് സ്വാഭാവികമാണെന്നു് അവർ സ്വയം സമാധാനിക്കും! അവരിൽനിന്നു് ശ്രേഷ്ഠതരമായ ഒരു രൂപം തെളിഞ്ഞുവരുവാൻ കാത്തിരിക്കയാണെന്നും, ഇതു് രക്തബന്ധവലയത്തിന്റെ ബന്ധനം കാരണം തടസ്സപ്പെടുകയാണെന്നും അവർ വിസ്മരിക്കുന്നു.

പൗരനായി വളച്ച് പ്രാപിച്ച ഒരു ഗൃഹസ്ഥനാകട്ടെ, ഈ ദോഷത്തിന്റെ ബാധ ഏല്ക്കുകയില്ല; ഏററാൽതന്നെ അതു് അത്ര ശക്തിയായിരിക്കില്ല. അതിന്റെ അത്ഥം അവനോ, അവളോ പൗരനെന്ന നിലയ്ക്കു് മാനസികമായ വികാസം നേടീട്ടുണ്ട് എന്നാണു്; പാരമ്പര്യാധിഷ്ഠിതബന്ധങ്ങളുടെ പരിമിതികളെ കടന്നുകൊണ്ടു്, സഹാനുഭൂതിയുടെയും സ്നേഹത്തിന്റെയും വികാസം അവക്കു് കൈവന്നിട്ടുണ്ട് എന്നു്. ഇരുപതാം ശതാബ്ദത്തിലെ ജീവശാസ്ത്രം ഈ മാനുഷികവികാസത്തെ സാംസ്കാരികപൈതൃകമെന്നു് വിവരിക്കുന്നു; ഇതു് മൃദുലവും സുന്ദരവും ആകഷ്കവുമാണു്. നിശ്ചിതവും കർക്കശവും മനുഷ്യനിലുള്ള എല്ലാ വംശ, ജാതീയ, യാഥാസ്ഥിതികത്വത്തിന്റെയും അഹങ്കാരത്തിന്റെയും അടിസ്ഥാനവുമായ പാരമ്പര്യപൈതൃകത്തിന്റെ മേൽ ഇതു് അധീശത്വം പുലത്തുന്നു. മനുഷ്യവികാസത്തിന്റെ എത്ര സുന്ദരമായൊരു സങ്കല്പം! ഒരു മൃഗത്തിനും ഈ വളർച്ച സാദ്ധ്യമല്ല; മൃഗങ്ങൾക്കു് കുടുംബപാരമ്പര്യമേയുള്ളു; മനുഷ്യനു് ഇതിനും പുറമേ സാംസ്കാരികമായൊരു പാരമ്പര്യവുമുണ്ടു്. അതിനാൽ മനുഷ്യനു മാത്രമേ ഈ വളർച്ച സാദ്ധ്യമാവുകയുള്ളു; അതും ബോധപൂർവ്വമുള്ള

തിരഞ്ഞെടുക്കലിന്റെയും ശ്രമത്തിന്റെയും അഭ്യസനത്തിന്റെയും ഫലമായിട്ട്. സ്വന്തം ജൈവചൈതന്യത്തിന്റെ അതിർത്തികൾക്കപ്പുറം, സ്വന്തം മാർഗ്ഗത്തിന്റെ പോലും പരിധികൾക്കപ്പുറം, ഒരാളുടെ ബോധവും സഹതാപവും വികസിപ്പിക്കുവാൻ പര്യാപ്തമായ ജൈവഘടകം മനുഷ്യന്റെ മാത്രം മസ്തിഷ്കത്തിന്റെ നിഗൂഢതകളിൽ പ്രകൃതി ഒരുക്കിവെച്ചിട്ടുണ്ട്.

ഈ രീതിയിലുള്ള എത്ര പൗരന്മാർ ഭാരതത്തിലുണ്ട്, രാഷ്ട്രീയമായി മാത്രം പൗരന്മാർ ആയവരല്ല, പ്രബുദ്ധപൌരന്മാർ! ധാരാളം സാധാരണ രാഷ്ട്രീയ പൌരന്മാർ നമുക്കുണ്ട്. നമ്മുടെ കൊഴുത്തുവളരുന്ന ജനസംഖ്യയുടെ വൽനെ, നമ്മുടെ സമ്പന്നമായ വലുപ്പത്തിന്റെ സൂചന; ഊർജ്ജസ്വലമായ കുടുംബാസൂത്രണ പദ്ധതികളിലൂടെ ഇതിനെ ശോഷിപ്പിക്കുവാനും വലുപ്പത്തിനു പകരം ഗുണം വർദ്ധിപ്പിക്കുവാനും നാം ഗൗരവമായി ശ്രമിച്ചുകൊണ്ടിരിക്കയുമാണ്. വെറും ഗൃഹസ്ഥന്മാരായ ഇത്തരം ധാരാളം സാധാരണ പൗരന്മാർ നമുക്കുണ്ട്, അവർ കനത്ത ഉത്തരവാദിത്വങ്ങളും അധികാരപദവികളും കൈയാളുകയും ചെയ്യുന്നുണ്ട്; പക്ഷെ ഉദ്ബുദ്ധരായ പൗരന്മാർ ഇവർക്കിടയിൽ കുറവാണ്.

ഇതാണ് നമ്മുടെ സ്വാതന്ത്ര്യാനന്തര ദേശീയ ദുരന്തം. ഇതിന്റെ ഫലമോ വർദ്ധിച്ചുവരുന്ന അനീതിയും അഴിമതിയും. പുറമേ, ഭീകരമായ വ്യത്ഥതാബോധം, വിദ്വേഷം, അക്രമം, ഛിദ്രം. ഇവയെ നിർമ്മാർജ്ജനം ചെയ്‌വാൻ, ഈ ആത്മീയവികാസം രാജ്യത്തിലെ ഓരോ പൗരനും ലഭിക്കേണ്ടതുണ്ട്. ഇരുപത്തൊന്നു വയസ്സ് ആയതുകൊണ്ട് മാത്രം ഒരാൾ പൗരനായാൽ പോരാ. ഇരുപത്തൊന്നു വയസ്സിന്റെ നിബന്ധനയുടെ പിന്നിൽ—ഇതു് പതിനെട്ടായി ചുരുങ്ങുകയാണെങ്കിൽ അപ്പോഴും — ശരീരത്തിനനുസരിച്ച് മനസ്സും പ്രായപൂർത്തിയിലെത്തുമെന്ന ഒരു ധാരണയുണ്ട് — സാമൂഹിക ഉത്തരവാദിത്തം ഉൾക്കൊള്ളുന്ന മാനസികമായൊരു പക്വത. പക്ഷെ നമ്മുടെ മിക്ക ആളുകളെ സംബന്ധിച്ചിടത്തോളവും ഈ ധാരണ അസ്ഥാനത്താണെന്ന് തെളിയുന്നു. ഇന്ത്യയിൽ ജനിക്കുന്ന ഓരോ ശിശുവും ഈ 'ക്യൂ' വിൽ കാത്തുനില്ക്കുകയാണ്; ഇരുപത്തൊന്നു വയസ്സ് തികഞ്ഞതും മേല്പറഞ്ഞ മാനസികമായ പക്വത കിട്ടിയിട്ടുണ്ടെങ്കിലും ഇല്ലെങ്കിലും അവനൊ അവളൊ ഈ രാഷ്ട്രത്തിലെ ഒരു പൌരനാവുന്നു. പ്രത്യക്ഷമായ ശാരീരിക വളർച്ച ഉണ്ടായിട്ടുണ്ട്; ചുരുക്കം ചിലരിൽ വിദ്യാഭ്യാസത്തിൽക്കൂടി അത്രതന്നെ പ്രത്യക്ഷമല്ലാത്ത മാനസികവളച്ച് ഉണ്ടായിട്ടുണ്ട്; എന്നാൽ ഒട്ടും ദൃശ്യമല്ലാത്ത ആത്മീയമായ വളർച്ച, ഗൃഹസ്ഥനിൽ

നിന്നു് പൗരത്വത്തിലേയ്ക്കുള്ള വളർച്ച്, പിൻവാങ്ങി നില്ക്കുകയാണു്; ഇതു് ആവശ്യമാണെന്നുപോലും അംഗീകരിക്കപ്പെട്ടിട്ടില്ല. സ്വാതന്ത്ര്യലബ്ധിയുടെ ഹർഷോന്മാദത്തിൽ പുതിയ ഭരണഘടനയിൽ പ്രഖ്യാപിക്കപ്പെട്ട ഉയന്ന ലക്ഷ്യങ്ങളും ഉദ്ദേശ്യങ്ങളുമനുസരിച്ച് പ്രതീക്ഷിച്ച അഭിവൃദ്ധി ഒരു രംഗത്തും രാഷ്ട്രത്തിനു് കൈവരിക്കവാനായിട്ടില്ല. നമ്മുടെ മുപ്പതുകൊല്ലത്തെ ചരിത്രത്തിൽ അടിയുറച്ച ഒരു പുരോഗമനം കാണുന്നില്ല; മറിച്ചു് ആടിയാടിക്കൊണ്ടുള്ള ഒരു ചലനമാണു് കാണുന്നതു്. അഞ്ചടി മുന്നോട്ടു്, നാലടി പിന്നോട്ടു്, പലപ്പോഴും അഞ്ചടി മുന്നോട്ടു് ആറടി പിന്നോട്ടു് !

## 14. പ്രായപൂർത്തിയുടെ പൗരത്വവും ഉദ്ബുദ്ധപൗരത്വവും

എല്ലാ ഭാരതീയരും, അധികാരികളും ഉത്തരവാദിത്തം വഹിക്കുന്നവരുമടക്കം, പ്രബുദ്ധപൌരന്മാരാവുകയും സ്വജനപക്ഷപാതം മുതലായ ദൂഷ്യങ്ങളിൽനിന്നു് സ്വതന്ത്രരാവുകയും ചെയ്താൽ, ഉടനെ തന്നെ നമ്മുടെ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം കിട്ടുമെന്നു് ഇതിനത്ഥമില്ല. ശതാബ്ദങ്ങളോളം സ്തംഭനത്തിലായിരുന്ന മാനുഷിക വികസനത്തിൻെറ ചിത്രം ദൃശ്യമാക്കുന്ന നമ്മുടെ ബൃഹത്തായ രാജ്യത്തിൻെറ കുന്നുകൂടികിടക്കുന്ന പ്രശ്നങ്ങളെ ഇനം തിരിച്ചു് പരിഹരിക്കുവാൻ കുറെ സമയം പിടിക്കും. ജനങ്ങൾ കഠിനമായും, കാര്യക്ഷമമായും, സംഘടിതമായും പണിയെടുക്കേണ്ടിവരും — ഇപ്രകാരം വിഷമകരമായൊരു പന്ഥാവിൽക്കൂടി കുറെ ദശാബ്ദങ്ങളോളം യാത്ര ചെയ്താൽ മാത്രമേ ദേശീയ വികസന പ്രധാനമായ നമ്മുടെ ലക്ഷ്യങ്ങൾ നേടാനാവൂ. പക്ഷെ ഇതിനെല്ലാം, ജനങ്ങളിലും, രാഷ്ട്രീയജീവിതത്തിലും ഭരണത്തിലും പ്രബുദ്ധപൗരത്വത്തിൻെറ ബോധം ആവശ്യമാണു്. ജനങ്ങളുടെ ഭാഗത്താണെങ്കിൽ, വലിയ തോതിൽ അനീതിയും പക്ഷപാതവും നടക്കുന്നില്ലെന്നു് അവക്കു് ബോദ്ധ്യമായാൽ ദേശീയ വികസനത്തിൻെറ ഘട്ടങ്ങളിൽക്കൂടി പോകുമ്പോൾ, സാധനങ്ങളുടെയും സൗകര്യങ്ങളുടെയും കുറവു് മാത്രം ജനങ്ങളിൽ വ്യത്ഥതാബോധവും വിദ്വേഷവും ആക്രമവും വിദ്ധ്വംസകത്വവും ഉണ്ടാക്കുകയില്ല ആഭാസകരവും വ്യാപകവുമായ അനീതിയാണു് ഇത്തരം വികാരങ്ങളെ ഇളക്കിവിടുന്നതു്. നമ്മൾക്കാണെങ്കിൽ ഇത്തരം ധാരാളം അനീതികൾ എല്ലായിടത്തും എല്ലായ്പ്പോഴും ഉണ്ടുതാനും — വിദ്യാഭ്യാസത്തിൽ, ശാസ്ത്രീയ ഗവേഷണത്തിൽ, ഭരണത്തിൽ, നിയമങ്ങളും ചട്ടങ്ങളും നടപ്പാക്കുന്നതിൽ, ഈ മേഖലകളിലെല്ലാം, ഒരാളെ നല്ല ഗൃഹസ്ഥനും ചിത്തപൗരനുമാക്കുന്ന ആ ശപിക്കപ്പെട്ട മനോഭാവം കാണാം.

നല്ല ഗൃഹസ്ഥനും ചീർത്തപൗരനുമായ ഒരാളുടെ ജനങ്ങളോടുള്ള സമീപനവും, കുറച്ചൊക്കെ ആത്മീയമായ വളർച്ച് കിട്ടിയിട്ടുള്ള ഒരു ഗൃഹസ്ഥന്റെ സമീപനവും തമ്മിൽ വളരെ അന്തരമുണ്ട്. നേരത്തെ പറഞ്ഞമാതിരി, ഗൃഹസ്ഥൻ പൗരനായി പരിഗണിക്കപ്പെടുകയാണെങ്കിൽ, കുടുംബപാരമ്പര്യത്തിന്റെ പരിമിതികൾക്കതീതമായുള്ള അയാളുടെ വളർച്ച്യ്ക്ക് ഒരു പുതിയ പേർ ആവശ്യമാകുന്നു – അതാണ് പ്രബുദ്ധപൗരൻ. ഇങ്ങനെയൊരാൾ ജനങ്ങളെ തന്റെ ആളുകളായി കരുതും; അവർ എന്റെ എന്നപോലെ ഞാൻ അവരുടേതുമാണ്, അവരുടെ എന്നിലുള്ള വിശ്വാസം എന്റെ ഹസ്തങ്ങളിൽ സുരക്ഷിതമാണ്, എന്റെ കുടുംബത്തിനോ, സംഘത്തിനോ പ്രത്യേകപരിഗണന കൊടുക്കുവാൻ ഞാൻ എന്റെ പദവിയെ ഒരിക്കലും ദുരുപയോഗപ്പെടുത്തുകയില്ല. ഒരു ഗൃഹസ്ഥനെന്നോ, ഉദ്യോഗാർത്ഥിയെന്നോ, ഉദ്യോഗസ്ഥനെന്നോ ഉള്ള നിലയ്ക്കല്ല ഞാൻ ഈ പദവി വഹിക്കുന്നത്; ദേശീയമായ ഉത്തരവാദിത്തം നിറവേററുവാൻ നിയുക്തനായ ഒരു പൌരൻ എന്ന നിലയ്ക്കാണ്. ഞാനൊരു വെറും ജോലിക്കാരനല്ല – ഈ കൃത്യം നടത്തുവാൻ നിയുക്തനായ ഒരു പൌരനാണ്; ഈ കടമ വേണ്ടുംവിധം നിർവ്വഹിക്കുന്നത്, എനിക്കുള്ള ബഹുമതിയും വിശേഷാവകാശവും, സന്തോഷവുമാണ്. ഇവിടെ പ്രബുദ്ധപൌരന്റെ സദാ ജാഗരൂകമായിരിക്കുന്ന നിലപാട് കാണാം.

ഇങ്ങനെയുള്ള പ്രബുദ്ധപൗരത്വത്തിൽനിന്നാണ് നീതിനിഷ്ഠവും പുരോഗമനപരവുമായ സാമൂഹികവ്യവസ്ഥ ഉണ്ടാകുന്നത്, പ്രബുദ്ധപൗരത്വബോധമില്ലാത്ത വെറും പ്രായപൂർത്തിപൌരത്വം മാത്രമേയുള്ളവെങ്കിൽ, നീതിപൂർണ്ണമായ ഒരു സാമൂഹ്യവ്യവസ്ഥ ഒരിക്കലും രൂപം കൊള്ളുകയില്ല, ദേശീയലക്ഷ്യങ്ങൾ കൈവരുത്തുന്നതിന്, ശാന്തവും അചഞ്ചലവും പുരോഗമനപരവുമായ ഒരു പ്രയാണം ഉണ്ടാവുകയില്ല, നേരത്തെ പറഞ്ഞമാതിരി, ദേശീയ ലക്ഷ്യങ്ങളെപ്പററി ശബ്ദകോലാഹലമുണ്ടാക്കിക്കൊണ്ടുള്ള ചാഞ്ചാട്ടം മാത്രമേയുണ്ടാവൂ.

പ്രബുദ്ധ പൌരത്വത്തിന്റെ ആദ്യത്തെ വ്യാപ്തി ഇതാണ്. അത് വ്യക്തിയുടെ കുത്തനെയുള്ള ഒരു വികാസമാണ്; ഇതിന്റെ സഹവർത്തിയായി സമുദായത്തിലേയ്ക്ക് തിരശ്ചീനമായൊരു ഒഴുക്കുണ്ട്. പാരമ്പര്യവലയത്തിന്റെ പരിമിതിയിൽനിന്ന് വിട്ട്, കൂടുതൽ വിപുലമായൊരു വ്യക്തിത്വത്തിലേയ്ക്കുള്ള വളർച്ച്യയാണത്. എന്തൊരു അദ്ഭുതകരമായ പരിവർത്തനമാണത് മനുഷ്യനിൽ രേഖപ്പെടുത്തുന്നത് – അവനവന്റെ വ്യക്തിത്വത്തിൽ, കാഴ്ചപ്പാ

ടിൽ, ജോലിയിൽ, മനുഷ്യബന്ധങ്ങളിൽ! ഗീതയിലെ യോഗത്തെ പററിയ ഉദ്ബോധനത്തിൻെറ കാതലായ പ്രതിപാദ്യവിഷയമിതാണ്. 20-ാം ശതാബ്ദത്തിലെ ജീവശാസ്ത്രത്തിൻെറ ഭാഷയിൽ, മനുഷ്യൻ ബോധപൂർവ്വം അനുധാവനം ചെയ്യുന്ന മാനസിക - സാമൂഹിക പരിണാമമെന്ന സുദീർഘമായ പന്ഥാവിലെ ഈ ആദ്യത്തെ പദന്യാസങ്ങളെ, ആത്മീയബോധത്തിൻെറ ആദ്യത്തെ അനുഭവത്തെ, ആത്മീയവികസനമെന്നു വിളിക്കുവാൻ കാരണമിതാണ്.

ഓരോ ഗൃഹസ്ഥനും ഗൃഹനാഥനും സ്വന്തം കുടുംബത്തെ വളർത്തിക്കൊണ്ടുവരുവാനും ജീവിതം ആസ്വദിക്കാനുമായി കഠിനാദ്ധ്വാനംചെയ്ത് ധനമാർജ്ജിക്കുന്നു. സ്വന്തം താല്പര്യങ്ങളെ ത്യജിക്കാതെത്തന്നെ, രാഷ്ട്രനന്മക്കായി ഇത്രതന്നെ കഠിനമായി അദ്ധ്വാനിക്കാൻ ഒരാൾക്ക് കഴിയുമോ? ഇതുവരെ ഇതിനു നമ്മുടെ രാഷ്ട്രത്തിൻെറ ഉത്തരം അധികവും 'ഇല്ല' എന്നാണ് ആയിരുന്നത്. നമ്മുടെ സ്വാതന്ത്ര്യലബ്ധിയുടെ ഹർഷോന്മാദത്തെ ഒരു ക്ഷണികമായ പതഞ്ഞുപൊന്തലിൽനിന്നു് അഭംഗുരമായൊരു ദേശീയാവേശമായും അദ്ധ്വാനപ്രക്രിയയായും—തദ്വാരാ, വികസനത്തിൻെറ പ്രത്യക്ഷമായ നേട്ടങ്ങളായും—മാററിയെടുക്കുന്നതിൽ നമ്മുടെ രാഷ്ട്രം പരാജയപ്പെട്ടതിൻെറ കാരണം ഇതാണ്. ഒരാളുടെ സ്വകാര്യസ്ഥാപനമാണെങ്കിൽ, ശുഷ്കാന്തിയും ഉത്സാഹവും ധാരാളമുണ്ടാവും; പൊതുസ്ഥാപനമോ, പൊതുവേ ജനങ്ങളുടെ നന്മയ്ക്കുതകുന്ന ഏർപ്പാടൊ ആയാൽ, ശ്രദ്ധയും ഉത്സാഹവും ക്ഷയിച്ച്, മാഞ്ഞുപോകുന്നു: സ്വതന്ത്രഭാരതത്തിൻെറ തുടർച്ചയായ അനുഭവം ഇതായിരുന്നിട്ടുണ്ട്. ഭാരതത്തിൽ പൊതുമേഖലാസ്ഥാപനമെന്നാൽ ആരുടേയും സ്ഥാപനമല്ല എന്നാണർത്ഥം; ഒരു പൊതുകെട്ടിടം ആരുടേയും അല്ല; ഒരു പൊതു വെള്ളക്കുഴൽ ആരുടേയുമല്ല. ഇവയെ നാം ബോധപൂർവ്വം അവഗണിക്കുന്നുവെന്ന് ഇതിനർത്ഥമില്ല; നാം പൗരബോധത്തിൻേറയും അതിൽനിന്നു് സ്വാത്മപ്രചോദിതമായി പ്രവഹിക്കുന്ന സാമൂഹികമായ ഉത്തരവാദിത്തത്തിൻെറയും സ്ഥാനത്തിലേയ്ക്കു് ഉയർന്നിട്ടില്ലെന്നു് മാത്രം. നൂററാണ്ടുകളായി ഗീത വായിച്ചിട്ടും അതിൻെറ സന്ദേശം ഭാരതീയർ ഗ്രഹിച്ചിട്ടില്ലെന്നതു് ഈ വൈകല്യത്തിൽനിന്നു് മനസ്സിലാക്കാം. നമ്മുടെ പൊതുകെട്ടിടങ്ങൾ, വിദ്യുച്ഛക്തി നിർമ്മാണ ഉപകരണങ്ങൾ, പൊതുഗതാഗതത്തിനുള്ള വാഹനങ്ങൾ, മററു് പല ദേശീയസമ്പത്തുകൾ ഇവയുടെയെല്ലാം സംരക്ഷണം വളരെ മോശമാണ്. ഒരു പൊതു 'ടാപ്പ്' തുറന്നു വിട്ടിരിക്കയാണ്; അതിൽനിന്നു് വെള്ളം അനാവശ്യമായി ഒഴുകിക്കൊണ്ടിരിക്കുന്നു, ഞാൻ എന്തിനു് അതിനെപ്പററി ശ്രദ്ധി

ക്കണം? പക്ഷേ അതു് എന്റെ വീട്ടിലായിരുന്നുവെങ്കിൽ, ഞാൻ ആ 'ടാപ്പ്' അടയ്ക്കും. എന്റെ വീട്ടിലെ വെള്ളത്തിന്റെ ചിലവു് അനാവശ്യമായി അധികമാകാൻ ഞാൻ സമ്മതിക്കില്ല. നമ്മുടെ വിദ്യുച്ഛക്തികേന്ദ്രങ്ങൾ അവയുടെ സ്ഥാപിതശക്തിയുടെ ചെറിയൊരു അംശം മാത്രമേ ഉല്പാദിപ്പിക്കുന്നുള്ളു, അവ പലപ്പോഴും നിശ്ചലമാകുന്നു, അവയുടെ സംരക്ഷണമാണെങ്കിൽ താഴ്ന്ന നിലവാരത്തിലാണു്—അവയുടെ യന്ത്രസാമഗ്രികൾ വില പിടിച്ചതാണെങ്കിലും; ഇതിനെല്ലാം കാരണം, നമുക്കു് എഞ്ചിനീയർമാരും, ജോലിക്കാരും, അദ്ധ്യാപകരും, മററു് ഉദ്യോഗസ്ഥന്മാരുമായി ഉള്ളവർ ഗൃഹസ്ഥർ മാത്രമാണു്, പൌരന്മാരല്ല എന്നുള്ളതാണു്.

ഇതാണു് നാം ആദ്യം പഠിക്കേണ്ട പാഠം—നാമെല്ലാം പ്രഥമവും പ്രധാനവുമായി പൌരന്മാരാണു്, ബാക്കിയെല്ലാം ആ പദവിയിൽനിന്നു് രൂപം കൊള്ളുന്നതാണു് എന്നു്. വ്യക്തിവ്യഗ്രത കാരണം ദേശീയതാല്പര്യങ്ങളെ അവഗണിച്ചതിനാൽ നമുക്കു് രാഷ്ട്രീയസ്വാതന്ത്ര്യം നഷ്ടപ്പെടുകയും ശതാബ്ദങ്ങളോളം നാം അടിമകളായിരിക്കയും ചെയ്തു രാഷ്ട്രീയസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സമരകാലത്തു്, ഈ ഇടുങ്ങിയതും ദോഷകരവുമായ മനസ്ഥിതിയെ നാം കീഴടക്കി, രാഷ്ട്രം സ്വതന്ത്രവുമായി; ഈ സ്വാതന്ത്ര്യം പരിരക്ഷിക്കപ്പെടുകയും, ജനകോടികൾക്കു് ഉപയോഗപ്രദമാവുകയും ചെയ്യണമെങ്കിൽ, ഒരു സ്വതന്ത്രരാഷ്ട്രത്തിലെ പ്രബുദ്ധരായ പൌരന്മാരുടെ മനോഭാവം നാം സ്വായത്തമാക്കേണ്ടതായുണ്ടു്. ഭാരതത്തെ പ്രഥമസ്ഥാനത്തു് സ്ഥാപിക്കുവാനും, നാമെല്ലാം അതിന്റെ അവിഭാജ്യഘടകങ്ങളാവാനും വീണ്ടും പഠിക്കുക. അതിൽനിന്നു് ഞാൻ ഒററപ്പെടുകയാണെങ്കിൽ, അതിനു് കഷ്ടംതന്നെ, എനിക്കും. പ്രസിദ്ധമായൊരു ഉദ്ധരണി പറയുംപോലെ, ഭാരതം ജീവിക്കുമ്പോൾ, ആർ മരിക്കും, ഭാരതം മരിക്കുമ്പോൾ, ആർ ജീവിക്കും? യഥാർത്ഥ പൌരത്വത്തിന്റെ, പ്രബുദ്ധപൌരത്വത്തിന്റെ സത്ത ഇവിടെ നമുക്കു് കാണാം. ഈ രാജ്യം, എന്റെ മാതൃഭൂമി, ജീവിക്കണം അഭിവൃദ്ധിപ്പെടണം അതിനു് ആരോഗ്യവും ഓജസ്സുമുണ്ടായിരിക്കണം; അതിലെ ജനകോടികൾ പൂർണ്ണമാനവത്വത്തിലേയ്ക്കു് ഉയരണം. നമ്മുടെ എല്ലാവരുടെയും എല്ലാ പ്രവർത്തികളുടേയും പിന്നിൽ ഉണ്ടായിരിക്കേണ്ട പൌരത്വബോധത്തിന്റെ സത്ത ഇതായിരിക്കണം. അപ്പോൾ പൊതു നിരത്തുകളും കെട്ടിടങ്ങളും, തോട്ടങ്ങളും ശുചിയായി വെക്കുന്നതിലും അവയെ ആരും അലങ്കോലപ്പെടുത്താതിരിക്കുന്നതിലും ഓരോ പൌരനും സദാ ജാഗരൂകനായിരിക്കും.

## 15. പ്രബുദ്ധനല്ലാത്ത പൌരൻെറ മാർഗ്ഗം.

നഗരശുചീകരണത്തോടുള്ള അവഗണന, പ്രത്യേകിച്ച് നമ്മുടെ ചെറുപ്പക്കാരുടെയും, അഭ്യസ്തവിദ്യരുടെയുമിടയിൽ, 1950_ൽ ഞാൻ ഈ ദേശീയതലസ്ഥാനത്തുണ്ടായിരുന്നപ്പോഠംതന്നെ കാണാറുണ്ടായിരുന്നു; അതെന്നെ അതിയായി ശല്യപ്പെടുത്തുകയും ചെയ്തിരുന്നു. ഒരു ഗ്രാമത്തിലാണു് ഞാൻ ജനിച്ചതു്. പക്ഷേ ഗ്രാമജീവിതത്തിൽനിന്നുതന്നെ ഇങ്ങനെയൊരു പൌരബോധം എനിക്കുണ്ടായി, ഗ്രാമത്തിലെ എല്ലാ നിവാസികളുടെയും രാജ്യത്തിലെ എല്ലാവരുടേയും തന്നെ ക്ഷേമത്തിൽ തല്പരനായിരിക്കണമെന്നു് അതെന്നെ പഠിപ്പിച്ചു. ഒരു ബാലനായിരിക്കുമ്പോഠംപ്പോലും, ഒരു കുളത്തെയോ, പൊതുകെട്ടിടത്തെയോ കേടുവരുത്തുക എന്നതു് എനിക്കാലോചിക്കാൻ കഴിയാത്തതായിരുന്നു. വിവേകാനന്ദസാഹിത്യവുമായി പരിചയപ്പെടുകയും അതിൻെറ ചില ഖണ്ഡങ്ങഠം ആ കാലത്തുതന്നെ വായിക്കുകയും ചെയ്തപ്പോഠം ഈ ബോധം ഒരു തീജ്വാലയായി. ഡൽഹിയിലെ വിശാലമായ ദരിയാഗഞ്ജ് തെരുവിൽക്കൂടെ ഒരിക്കൽ പോകുമ്പോഠം—ഞാൻ കണ്ടതു് എന്നെ വിസ്മയിപ്പിച്ചു; അഭ്യസ്തവിദ്യരെന്നു് തോന്നിപ്പിക്കുന്ന കുറെ യുവതീയുവാക്കന്മാർ അവരുടെ കാറിലിരുന്നുകൊണ്ടു്, ആഹ്ലാദത്തോടെ, വഴിയുടെ രണ്ടു ഭാഗത്തേയ്ക്കുംവാഴപ്പഴത്തൊലികഠം എറിയുകയാണു്. അവർ ചെയ്യുന്നതു് തെററാണെന്നു് അവരെ ബോദ്ധ്യപ്പെടുത്തുവാൻ ഞാൻ അവരുടെ കാറിനെ ഓടിപ്പിടിക്കുവാൻ ശ്രമിച്ചു, പക്ഷേ തെരുവിലെ തിരക്കിൽ ഞാൻ പരാജയപ്പെട്ടു. വേറെ ഏതെങ്കിലുമൊരു സ്വതന്ത്രമായ പരിഷ്കൃതരാജ്യത്തിൽ—നമ്മുടെ രാജ്യത്തല്ലാതെ—വിദ്യാഭ്യാസം ലഭിച്ച യുവതീയുവാക്കന്മാർ ഇങ്ങനെയുള്ള കാര്യങ്ങഠം ചെയ്യുമെന്നു് ആലോചിക്കാനാവുമോ? പക്ഷേ നമ്മുടെ സ്വന്തം വീടുകളിൽ നാം ഇങ്ങനെ ചെയ്യാറില്ല; അയൽക്കാരൻെറ വീട്ടിനു മുമ്പിൽ അഴുക്കു് എറിയുന്നതിൽ നമുക്കു് വിരോധമില്ല. ഈ മാതിരി കൃത്യങ്ങഠംക്കെല്ലാം പിന്നിലുള്ള മനോഭാവം ഇതാണു് നല്ലതെല്ലാം എനിക്കു്; ചീത്ത നിങ്ങഠംക്കും. അഥവാ, ആദ്യം ഞാൻ; നിങ്ങഠം ഒടുവിൽ, അല്ലെങ്കിൽ നിങ്ങഠംക്കൊന്നും വേണ്ട. ഇതിനു നേർവിപരീതമായിരിക്കും പൌരൻെറ നിലപാടു്. അതുകൊണ്ടു്, സ്വതന്ത്രജനാധിപത്യഭാരതത്തിൻെറ ഉത്തമപൌരൻ എന്നു് അവകാശപ്പെടുന്നതിനു് മുമ്പായി, നമ്മുടെ കാഴ്ചപ്പാടിൽ വലിയൊരു മാററം വരേണ്ടതായിട്ടുണ്ടു്. തലമുറകളോളം നാം തൻകാര്യവ്യഗ്രരായിരുന്നു; ദൈവമേ, എനിക്കു് ഇതു ചെയ്തു തരൂ, അതു നടത്തി തരൂ, എന്നായിരുന്നു നമ്മുടെ പ്രാർത്ഥന. ആദ്യം

സ്വർഗ്ഗത്തിലെത്തിച്ചേരാനാണ് എല്ലാവരും ആഗ്രഹിച്ചത്—ബാക്കിയുള്ളവർക്കെന്തു സംഭവിക്കുമെന്നതിനെപ്പററി തീരെ ചിന്തയില്ലാതെ. നമ്മുടെ ക്ഷേത്രങ്ങളിൽ, ആദ്യം 'ദർശനം' കിട്ടുവാൻ, ദൈവത്തെ കാണുവാൻ, മററുള്ളവരെ തള്ളിനീക്കികൊണ്ടു് നാം ഉദ്യമിക്കുന്നു. ഭക്തിയുടെ തീവ്രത അനുസരിച്ചു് ആളുകൾ, ഈ തള്ളിനീക്കലും 'ക്യൂ' ഭേദിക്കലും നടത്തുന്നു, എന്തെന്നാൽ അവർ ദൈവത്തിനു് ഏററവും വേണ്ടപ്പെട്ടവരാണെന്നാണ് അവരുടെ അവകാശം. ദൈവത്തിനു് ഏററവും പ്രിയമുള്ളവരാണെങ്കിൽ, അവർ ഒടുവിലത്തെ സ്ഥാനമാണെടുക്കുക എന്ന ചിന്ത അവർക്കുണ്ടാവുന്നില്ല. ഇതാണു് ക്രിയാത്മകമായ ആത്മീയത—മറേറതു്, മതഭക്തിയുടെ കസവു് പിടിപ്പിച്ച ക്ഷുദ്രമായ, ലൌകികതയാണു്. നമ്മുടെ പഴയ പുസ്തകങ്ങളൊന്നിൽ—ഏതാണെന്നോർമ്മയില്ല—ഭക്തനായ ഒരു കുടുംബനാഥന്റെ പ്രാർത്ഥന വായിച്ചതു ഞാൻ ഓർക്കുകയാണു്: 'ദൈവമേ, എനിക്കൊരു പുത്രനേ തരു; അയൽക്കാരനു് ഒരു പുത്രിയെ കൊടുക്കു!' നാം ദീർഘകാലം പരിശീലിച്ചുപോന്ന, മതമെന്നു് തെററായി വിളിക്കപ്പെടുന്ന, മതത്തിന്റെ പരിവേഷമണിഞ്ഞ ലൌകികത്വത്തിന്റെ നല്ലൊരുദാഹരണമാണിതു്. ഈ മനോഭാവത്തിൽ വലിയ മാററമൊന്നും വരാതെ തന്നെ, ആധുനികരാഷ്ട്രീയ പ്രക്രിയകളുടെ ഫലമായി, ഒരു സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിന്റെ പൌരന്മാർ എന്ന പദവിയിലേയ്ക്കു് നാം എടുത്തെറിയപ്പെട്ടിരിക്കയാണു്. ഇത്തരം പൌരത്വത്തെ അനുഗമിക്കേണ്ട ഉന്നത ചാരുത്വങ്ങളും ധീരമായ ഗുണവിശേഷങ്ങളുമില്ലെങ്കിൽ ഇങ്ങനെയുള്ള പൌരൻ നാമമാത്രപൌരനേ ആവുന്നുള്ളു—'നാമ് കേ വാസ്തേ' എന്നു ഹിന്ദിയിൽ പറയുന്നതുപോലെ.

ഈ സന്ദർഭത്തിൽ, ഡെൽഹിയിലെനിക്കുണ്ടായ ഭീകരമായ അനുഭവങ്ങളിലൊന്നിനെ സൂചിപ്പിച്ചുകൊള്ളട്ടെ. ഗോൽമാർക്കററിനടുത്ത, അന്നു് പ്രശാന്തമായിരുന്ന മോഡ് റോഡ്‌വഴി ആയിരുന്നു എന്റെ രാവിലത്തെ നടത്തം. ഒരു ദിവസം രാവിലെ, നാലു് നിരത്തുകൾ ചേരുന്നേടത്തു് കുറെ ഉടഞ്ഞ മൺപാത്രങ്ങളും നിറംപിടിച്ച ദ്രാവകവും ചിതറിക്കിടക്കുന്നതു ഞാൻ കണ്ടു. എന്തായിരിക്കും ഇതെല്ലാം എന്നു് വിസ്മയിച്ചു് സമീപത്തെ ഒരാളോടു് ഞാൻ വിവരമന്വേഷിച്ചു അയാൾ പറഞ്ഞ കഥ ഇതാണു്: അടുത്ത വീട്ടിൽ ഒരാൾക്കു് പ്രേതബാധയുണ്ടായി; അവർ ഒരു മന്ത്രവാദിയെ കൊണ്ടുവന്നു; അയാൾ പ്രേതത്തെ ഒരു പാത്രത്തിലാക്കി. പാത്രത്തെ എവിടെയാണു് കളയേണ്ടതു് എന്നായി അടുത്ത പ്രശ്നം. വീടിനടുത്തുതന്നെ എറിഞ്ഞാൽ, ഭൂതം വീണ്ടും വീട്ടിലേയ്ക്കു് വന്നേയ്ക്കാം, എന്നാണു് ഗൃഹനാഥൻ ഭയപ്പെട്ടതു്. അവരെല്ലാം

ബുദ്ധിമാന്മാരും അഭ്യസ്തവിദ്യരുമായിരുന്നു—കേന്ദ്രഗവമ്മെണ്ടു് സെക്രട്ടേറിയററിൽ ജോലി ചെയ്യുന്നവരും! അവർ ബുദ്ധിപൂർവ്വം തന്നെ തീരുമാനിച്ചു: നാലു നിരത്തും കൂടുന്ന സ്ഥലത്തുതന്നെ ഈ പാത്രത്തെ എറിഞ്ഞുടയ്ക്കാം; പലരും സഞ്ചരിക്കുന്ന സ്ഥലമാകയാൽ, ഭൂതം അതിലേതെങ്കിലും ഒരാളെ പിടിക്കും; നമ്മുടെ ശല്യം അവസാനിക്കുകയും ചെയ്യും. ചെറുതും ചീത്തയുമായ പലതിനോടുമൊപ്പം ഇടയ്ക്കു് മഹത്തും നല്ലതുമായ ചിലതും ചേർന്നു് നാം പരമ്പരയാ ആജ്ജിച്ചിട്ടുള്ള മനോഭാവത്തിന്റെ ഒരു മാതൃകയാണിതു്; നല്ലവശ്ശു് പുറത്തു വരാൻ വേണ്ടത്ര സന്ദർഭം കിട്ടിയില്ല. ഇതിൽ ഒരു പൗരൻ എവിടെയാണു് നില്ക്കുന്നതു്? അയാളും സധൈര്യം പറയും: ഈ ഭൂതത്തെ ഞാൻ എന്നിലേയ്ക്കു് എടുത്തുകൊള്ളാം. ഗൃഹസ്ഥനിൽനിന്നു് പൗരത്വത്തിലേയ്ക്കുള്ള ആത്മീയമായ വികാസത്തിൽനിന്നാണു് ഈ ധൈര്യം വരുന്നതു്. ഇങ്ങനെയുള്ള എല്ലാ ഭൂതങ്ങളെയും, അവയെപ്പററിയ ഭീതിയേയും എല്ലാവിധ സാമൂഹിക വിഷമങ്ങളേയും ദഹിപ്പിക്കുവാനുള്ള ഒരു പുതിയ ഊജ്ജം ഈ വികാസത്തിൽ പ്രകടിതമാവുന്നു. മനുഷ്യനിൽ സദാ സന്നിഹിതമായ ശൈവസ്വഭാവത്തിന്റെ ശക്തിപ്രകടനം—നമ്മുടെ പുരാണങ്ങളിലെ സമുദ്രമഥനകഥ വിവരിക്കുന്നപോലെ ലോകനാശകമായ ഹാലാഹാലവിഷത്തെ, മനുഷ്യസ്നേഹംമൂലം, കുടിക്കുകയും എളുപ്പം ദഹിപ്പിക്കുകയും ചെയ്ത ശിവന്റെ—ഇവിടെ കാണാം. ഈ ശക്തിയിൽ മനുഷ്യസ്നേഹത്തിന്േറതായ ശക്തിയുണ്ടു്; അതു് നിർഭയത്വം കൈവരുത്തുന്നു. തനിച്ചായിരിക്കുമ്പോഠം, അടുത്തേയ്ക്കു വരുന്ന നരിയെ ഭയന്നു് ഓടിപ്പോവുന്ന ഒരമ്മ, സ്വന്തം പൈതൽ കൂടെയുണ്ടായിരിക്കുമ്പോഠം, അതിനെ രക്ഷിക്കുവാൻ, കുട്ടിക്കും നരിക്കുമിടയ്ക്കു് നില്ക്കും! സ്നേഹത്തിനു് ഭയമില്ല എന്നതു് സ്വാമി വിവേകാനന്ദന്റെ പ്രസിദ്ധമായൊരാദേശമാണു്.

## 16 പ്രബുദ്ധപൗരന്റെ മാർഗ്ഗം

ഇങ്ങനെയൊരു ധൈര്യപൂണ്ണമായ ആവേശമാണു് പാശ്ചാത്യ ജനതയ്ക്കു് കൈവന്നതും അവരെ മഹത്ത്വത്തിലേയ്ക്കുയത്തിയതും. ഇംഗ്ലണ്ടു്, അതിന്റെ ഏററവും ഉത്തമന്മാരായ ആളുകളെ സമുദ്രത്തിലും, കാടുകളിലും മലകളിലും അകലെയുള്ള ദ്വീപുകളിലും സഞ്ചരിക്കുവാൻ അയച്ചു; അവർ നിർഭയരായി ഉന്മേഷത്തോടുംകൂടി പോയി—തങ്ങളുടെ രാജ്യത്തോടുള്ള സ്നേഹത്താലും, സാഹസികത്വത്തോടുള്ള അഭിനിവേശത്താലും. ആ രാജ്യത്തെ മഹത്ത്വത്തിലേയ്ക്കുയത്തിയതു് ഇതാണു്. ഞാൻ ആയാസപ്പെടാതെ ജീവിക്കും; എന്നെത്തന്നെ രക്ഷിക്കും—പക്ഷെ എന്റെ രാജ്യം മഹത്ത്വ

ത്തിലേയ്ക്കുയരും—ഇതു് ഒരിക്കലും സംഭാവ്യമല്ല. എന്നാൽ ഇതു തന്നെയാണു് നാം ചെയ്തുകൊണ്ടിരുന്നതു്. കുന്നപ്രദേശങ്ങളിലും വനസ്ഥലങ്ങളിലും ഉൾനാട്ടുകളിലുമുള്ള ക്ലേശകരങ്ങളായ ജോലികളിൽനിന്നു് ഒഴിവാകാൻ നാം ശ്രമിക്കുന്നു; നമ്മുടെ ധൈര്യത്തിനും സാഹസികതയ്ക്കും വെല്ലുവിളി ഉയർത്തുന്ന സ്ഥലങ്ങളിലേയ്ക്കു് നിയമനങ്ങളിൽനിന്നു് നാം കൗശലപൂർവ്വം മാറിനില്ക്കുന്നു; അവനവനും കുടുംബത്തിനും ഏററവുമധികം സൗകര്യവും പ്രയോജനവും നേടുകയാണു് നമ്മുടെ ലക്ഷ്യം. ഇതിലെല്ലാം നിശ്ചയമായും നല്ലൊരു ഗൃഹസ്ഥനെ നമുക്കു് കാണാം; പക്ഷേ പ്രബുദ്ധപൗരൻെറ അക്ഷുബ്ദമായ ധീരതയും രാജ്യസ്നേഹവും ഇവിടെ ദൃശ്യമല്ല.

സ്വന്തം താത്പര്യത്തെ രക്ഷിക്കുന്നതോടൊപ്പം രാജ്യത്തിൻെറ താത്പര്യത്തെയും ശ്രദ്ധിക്കുവാൻ ഏററവും ചുരുങ്ങിയ ആത്മീയവികാസം ഒരു പൗരനെ പ്രാപ്തനാക്കുന്നു. ഈ സ്വന്തം താത്പര്യം പണമോ കൂടുതൽ പണമോ അല്ല—ഇതാണല്ലോ ഇന്നു് മിക്കവരും ഇതുകൊണ്ടു് മനസ്സിലാക്കുക—പക്ഷേ മാന്യത, അന്തസ്സു്, ക്രിയാത്മകമായ ജീവിതം, സാഹസികകൃത്യങ്ങൾ ഇവയും ഇതിൽപ്പെടും. പ്രബുദ്ധപൗരത്വം ഉൾക്കൊള്ളുന്ന ആത്മീയവികസനത്തിൽനിന്നേ ഇവയെല്ലാം പ്രത്യക്ഷമാവൂ.

ഒരാൾക്കു് ഈ വികാസം കൈവരുമ്പോൾ പൊതുകാര്യപ്രസക്തിയും മാനുഷികശ്രദ്ധയും നൈസർഗ്ഗികമായിത്തന്നെ പ്രത്യക്ഷപ്പെടുന്നു; അവനോ, അവൾക്കോ അതിനുവേണ്ടി കഷ്ടപ്പെടേണ്ടതില്ല; നിരത്തിൽ ഒരാൾ കഷ്ടത്തിലായിരിക്കുന്നതു കണ്ടാൽ, ഈ വിചാരം വരുന്നു: ഞാൻ പോയി ബുദ്ധിമുട്ടിലകപ്പെട്ടിരിക്കുന്ന ആളോടു് ചോദിക്കാം: 'നിങ്ങൾക്കെന്താണു് വിഷമം ? എങ്ങനെയാണു് ഞാൻ നിങ്ങളെ സഹായിക്കേണ്ടതു് ?' ഈമാതിരി സന്ദർഭങ്ങളിലെല്ലാം, ഞാൻ അകന്നുനില്ക്കുയാണെന്നാലോ. ഇതിൽ ഇടപെടാൻ ഞാൻ തയ്യാറില്ല; കുഴപ്പങ്ങളിൽപ്പോയിപെട്ടു ബുദ്ധിമുട്ടുകൾ സഹിക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല—ഈ സ്ഥിതിയിൽ, പൗരത്വബോധത്തിൻെറ പൂർണ്ണമായ അഭാവമാണുള്ളതു്. ഇതിൽ ഇടപെടാനും, ഒരു സഹജീവിക്കു് സേവനമനുഷ്ഠിച്ചതുകൊണ്ടു് ഉണ്ടായേയ്ക്കാവുന്ന അനന്തരഫലങ്ങൾ നേരിടാനും ഞാൻ ഒരുക്കമാണു്. ഇങ്ങനെയാണു് ഒരു പൗരനിലെ മാനുഷികചോദന പ്രവർത്തിക്കേണ്ടതു്.

ഈ മാനുഷിക ചോദന ഒരു ജനതയെന്ന നിലയ്ക്കു് നമ്മുടെ ഇടയിൽ വ്യാപകമായി പ്രചരിച്ചിട്ടില്ല. നമുക്കുണ്ടായ ദീർഘമായ ജന്മിത്വത്തിൻെറയും അടിമത്തത്തിൻെറയും അനുഭവങ്ങളുടെ സമ്മ

ട്ടത്തിൽ ഇതു് മുരടിച്ചുപോയെന്നു തോന്നുന്നു. അതുകൊണ്ടാണു് ദുർബ്ബല വിഭാഗങ്ങളുടെ പീഡനവും പലപ്പോഴും കൊലപോലും നടക്കുന്നതു്. നമ്മുടെ ജനങ്ങളിൽ ചെറിയൊരു ശതമാനമേ ആരോഗ്യകരമായൊരു മാനുഷിക സമീപനം പ്രകടിപ്പിക്കുന്നുള്ളു. ബാക്കിയുള്ളവർക്ക ഈ ചിന്ത തന്നെയില്ല. നമ്മുടെ നില സുരക്ഷിതമാക്കുകയും, മററുള്ളവരുടെ ബുദ്ധിമുട്ടുകളിലും കഷ്ടപ്പാടുകളിലും ബലിയാടാകാതിരിക്കുകയും ചെയ്താൽ, നാം വേണ്ടതു ചെയ്തു എന്നായിരുന്നു നമ്മുടെ ധാരണ, പക്ഷെ കഴിഞ്ഞ കാലത്തെ അനുഭവം വെച്ചു നോക്കുമ്പോഴ, നമ്മുടെ സ്വാതന്ത്ര്യം നഷ്ടപ്പെട്ടതു് ഇങ്ങനെയാണെന്നു് നമുക്കു് ബോദ്ധ്യമാവുന്നു. വിദേശീയരുടെ ആക്രമണങ്ങഠം ഉണ്ടായപ്പോഠം ഇതു് പലപ്പോഴും സംഭവിക്കയുണ്ടായി— ഓരോ വിഭാഗവും, സംസ്ഥാനവും, അവനവനെ മാത്രം രക്ഷിക്കുവാനും ആക്രമണത്തിനിരയായ മററുള്ള വിഭാഗങ്ങളുടെയും സംസ്ഥാനങ്ങളുടെയും ബുദ്ധിമുട്ടിൽ അകപ്പെടാതിരിക്കാനും ശ്രമിച്ചു. 'ഞാനും എൻേറയും—മററുള്ളവർ പോയി കഴവേറട്ടെ' എന്ന മനോഭാവം വിനാശകരമായ ഫലങ്ങളുണ്ടാക്കി; ആക്രമണകാരികഠം ഒരു വിഭാഗത്തെയും സംസ്ഥാനത്തെയും, മുകളിൽ ധനവാനെയും പ്രതാപിയെയും ഉന്നതവർഗ്ഗക്കാരെയും, താഴെ പാവങ്ങളെയും ദുബ്ബലരേയും മട്ടിതരേയും ഒന്നൊന്നായി വിഴുങ്ങി; അങ്ങനെ എല്ലാവരും കഴവിലേറുകതന്നെ ചെയ്തു.

ദശാബ്ദങ്ങഠക്കു ശേഷം നാം നേടിയ സ്വാതന്ത്ര്യം നമുക്കൊരു പുതിയ അനുഭവമാണു്; ഒരു പുതിയ സ്ഥിതിവിശേഷം, — ഇതിൻെറ രക്ഷയ്ക്കും വളച്ചയ്ക്കും പുതിയൊരു സമീപനം ആവശ്യവുമാണു്. പ്രബോധനംകൊണ്ടു് പ്രകാശം ചൊരിയുന്ന പൌരമനസ്ഥിതി ഇതാണു്—ഇതിനാൽ രാജ്യത്തെ ഓരോ പൌരനും മാനസികമായി ഉന്നയരുകയും ശക്തിപ്പെടുകയും മുമ്പെപ്പൊഴുമുണ്ടായിരുന്നതിനേക്കാഠം മൂല്യപരമായി സമ്പന്നനാവുകയും വേണം.

ഇത്തരമൊരു വളച്ച അവനവനു് കൈവന്ന ശേഷം, അവനോ, അവളോ, സ്വഗൃഹത്തിൽ കുട്ടികളെ ഈ രീതിയിൽ പരിശീലിപ്പിക്കുന്നു. ഇപ്പോഠം പല രക്ഷിതാക്കന്മാരും ചെയ്യുന്നപോലെ, കുട്ടികളുടെ സ്വന്തം ആശകളെ ഉത്തേജിപ്പിക്കുവാനുള്ള രംഗമല്ല ഗൃഹം; രാഷ്ട്രത്തിൻെറ നൈതികവും സദാചാരപരവുമായ മൂല്യങ്ങളെ വളത്തിയെടുക്കുവാനും, മാനവികതയും രാഷ്ട്രനിർമ്മാണവും പോഷിപ്പിക്കുവാനുമുള്ള ശിശുസംരക്ഷണ കേന്ദ്രങ്ങളാണിവ. അവനവൻെറ സന്താനങ്ങളിൽ വ്യക്തിപരമായ ഉത്ക്കഷേച്ഛ വളത്തുകയും അവരിൽ മറഞ്ഞുകിടക്കുന്ന ബാദ്ധ്യതകളെ വികസിപ്പിക്കുവാൻ അവക്കു് ആവേശമുണ്ടാക്കുകയും ചെയ്യുന്നതിൽ തെററില്ല. പക്ഷേ

അതേ സമയത്തു്, മാനവശ്രേഷ്ഠതയുടെ ഒരാദർശത്തെ സ്വപ്നം കാണ്മാനും ആ സ്വപ്നത്തെ പ്രകടമാക്കുവാൻ തക്ക സ്വഭാവ വൈശിഷ്ട്യം വികസിപ്പിച്ചെടുക്കുവാൻ ഉദ്യമിക്കുവാനും, ഇടുങ്ങിയ വ്യക്തിപരമായ ആഗ്രഹങ്ങളെ അതിനുതാഴെ നിർത്തുവാനും വേണ്ട മാർഗ്ഗദർശനം അവക്കു് കൊടുക്കുകയുംവേണം. അല്ലെങ്കിൽ, 'കാരക്ടർ ആൻറ് കോൺടക്ട് ഓഫ് ലൈഫ്" എന്ന ഗ്രന്ഥത്തിൽ ഹാർവേർഡ് സർവ്വകലാശാലയിലെ പ്രൊഫസ്സർ മക്ക്ഡൊഗൽ മുന്നറിയിപ്പുതന്നപോലെ, ഒരു ജീവിതാദർശത്താൽ പ്രചോദിതമാകാത്ത ആഗ്രഹങ്ങൾ യുവാക്കളെ നിരങ്കുശരാക്കും; ഇങ്ങനെ നിയന്ത്രണമില്ലാത്ത ആഗ്രഹങ്ങളാണു് തെമ്മാടിത്തത്തിലവസാനിക്കുന്നതു്. രാഷ്ട്രത്തെ മുഴുവനും ഉൾക്കൊള്ളുന്ന ബോധത്തിൻെറ വിതാനത്തിലേയ്ക്കുയരുവാൻ പുതിയ തലമുറയെ കുടുംബം പരിശീലിപ്പിക്കേണ്ടതുണ്ടു്. കുത്തനെയുള്ള ഈ വളർച്ച് അഥവാ ആത്മീയമായി കൂടുതൽ ഗഹനമാവുന്നതു്, പ്രബുദ്ധപൌരത്വത്തിൻെറ രണ്ടു ഘടകങ്ങളിൽ ഒന്നായ മാനുഷികവളർച്ച്യുടെ ഒരു മാനമാണു്.

## 17. വിഭാഗീയവിശ്വസ്തതയും ദേശീയവിശ്വസ്തതയും

ആത്മീയമായി കൂടുതൽ ഗഹനമാവുന്നതിൻെറ ഒരു ഉപോത്പന്നമാണു് രണ്ടാമത്തെ ഘടകമായ തിരശ്ചീനമായ വികസനം. ഇതുവരെ നമ്മുടെ രാഷ്ട്രം, ചെറിയ സാമൂഹിക—രാഷ്ട്രീയ സംഘങ്ങളുടേയും ജാതികളുടേയും മതവിഭാഗങ്ങളുടേയും വിഭാഗീയമനോഭാവത്തിലും കുറുകളിലും പെട്ടു് ദുർബ്ബലപ്പെടുകയാണുണ്ടായിട്ടുള്ളതു്; ഇപ്പോഴും അതിർത്തി കെട്ടിത്തിരിച്ചപോലെ നില്ക്കുന്ന ഇങ്ങനെയുള്ള സംഘങ്ങൾ നമ്മൾക്കിടയിലുണ്ടു്. ഒരു സംഘത്തിലോ, പാർട്ടിയിലോ ചേരുന്നതിലോ, ഒരു ശാഖയിലൊ സമുദായത്തിലൊ അംഗമാവുന്നതിലോ അപാകതയില്ല. തകരാറുണ്ടാവുന്നതു്, നമ്മുടെ സംഘത്തിനോടൊ, ശാഖയോടോ നമ്മൾക്കുള്ള ബന്ധത്തെ ജാഗരൂകമായി പുലർത്തുകയും, മററു സംഘങ്ങളെ അവഗണിക്കയോ അവരുമായി ഇടയുകയോ ചെയ്യുമ്പോഴാണു്; അപ്പോൾ നമ്മൾ ഒരു ജനത എന്ന നിലയ്ക്കു് നമ്മെത്തന്നെ ബലഹീനമാക്കുകയും, രാഷ്ട്രത്തിൻെറ ദേശീയൈക്യത്തെ ക്ഷീണിപ്പിക്കുകയും ചെയ്യുന്നു. ഈ വിഭാഗീയക്കുറുകൾക്കു് അടിത്തറയായി, ഭാരതീയരാഷ്ട്രത്തോടു് ഒരു പൊതുവായ ദേശീയവിശ്വസ്തത ഇന്നും നാം സ്ഥാപിച്ചു കഴിഞ്ഞിട്ടുണ്ടെന്നു് നാം ഗ്രഹിക്കേണ്ടിയിരിക്കുന്നു. ഈ വിശ്വസ്തതയ്ക്കു് മാത്രമേ എല്ലാ സംഘങ്ങളേയും അവർ തമ്മിലുള്ള ആരോഗ്യകരമായ പരസ്പരബന്ധങ്ങളേയും സുരക്ഷിതമായി നിലനിർത്തുവാൻ കഴിയുകയുള്ളു. എല്ലാവക്കും പൊതുവായ രാഷ്ട്രത്തോടുള്ള

ഈ കൂറ്, മററു് എല്ലാ വിഭാഗീയ കൂറുകളിലൂടെയും, ഒരു മാലയിലെ പുഷ്പങ്ങളിൽക്കൂടി പോകുന്ന ചരടുപോലെ പോകേണ്ടതാണു്. ദേശീയമായ ആ വിശ്വസ്തത മററെല്ലാത്തിൻേറയും ഉപരിയായി പരിഗണിക്കപ്പെടണം. വ്യക്തിയുടേയും. വിഭാഗങ്ങളുടേയും, രാഷ്ട്രത്തിൻെറയും ക്ഷേമത്തിനായി, ഒരു സംഘത്തിൻെറ അംഗത്വം രാഷ്ട്രത്തിൻെറ മുഴുവനായ പൌരത്വത്തിലേയ്ക്കു് ഉയരണം. ''സംഘങ്ങൾ വളരട്ടെ, പക്ഷെ സങ്കുചിതത്വം അവസാനിക്കണം'' എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ടു്.

നമ്മുടെ പല വിഭാഗങ്ങളിലും ഈ ദേശീയമായ കൂറ് ശക്തമായിട്ടില്ല. ഇപ്പോഴംപോലും, വിഭാഗീയവിശ്വസ്തത, വിഭാഗീയ ബന്ധങ്ങൾ, വിഭാഗീയതാല്പര്യങ്ങൾ എന്നിവ വളരെ ശക്തിമത്തും അവ തമ്മിലുള്ള മത്സരങ്ങൾ ഗൗരവമായതും ആണു്; തന്മൂലം രാഷ്ട്രത്തോടുള്ള കൂറു് ദുർബ്ബലമാവുന്നു. നമ്മുടെ ശിശുപ്രായമായ പ്രജായത്ത രാഷ്ട്രത്തെ പീഡിപ്പിക്കുന്ന പല ശല്യങ്ങളുടെയും ഉറവിടം ഇതാണു്; സംസ്ഥാനം, ഭാഷ, ജാതി മുതലായവകളിലെ സങ്കുചിത ചേരിക്കൂറുകളും സമ്മർദ്ദങ്ങളും രാഷ്ട്രത്തെ നിരന്തരം ദുർബ്ബലപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

1947-ൽ നാം സ്വാതന്ത്ര്യരായപ്പോൾ, ഭാരതമെന്ന രാഷ്ട്രത്തിനോടു് സാർവ്വജനീനമായ കൂറ് പുലർത്തുന്ന ഒരു വ്യവസ്ഥ സർവ്വസമ്മതമായി തന്നെ സൃഷ്ടിച്ചു; നമ്മുടെ വ്യക്തിപരവും വിഭാഗീയവുമായ എല്ലാ താല്പര്യങ്ങളും ഇതിൽക്കൂടി നിറവേററണമെന്നായിരുന്നു ധാരണ. ഇതിൻെറ ഫലമായി ഭാരതത്തിൻെറ പൌരത്വം നമ്മുടെ അടിസ്ഥാനപരമായ ആകാരമായി; മററു് സംഘങ്ങളുടെ അംഗത്വം രണ്ടാം നിരയിലായി. പക്ഷെ നമ്മിൽ പലരും, ഇന്നും, ഈ സംഘത്തിലെ അംഗത്വത്തെ സർവ്വപ്രധാനമായും, ദേശത്തോടുള്ള കൂറ് രണ്ടാം നിരയിലേക്കായും—ചിലപ്പോൾ വേണ്ടെന്നുപോലും വെക്കാവുന്നതായും—പരിഗണിക്കുന്നു. നമ്മുടെ രാഷ്ട്രീയവ്യവസ്ഥയെ ദുർബ്ബലപ്പെടുത്തുന്ന ഒന്നാണിതു്; മനുഷ്യനെ മനുഷ്യനോടും സമുദായത്തെ സമുദായത്തോടും, പ്രദേശത്തെ പ്രദേശത്തോടും ബന്ധിപ്പിക്കുന്ന രാഷ്ട്രീയബന്ധങ്ങളെയും ഇതു് ദുർബ്ബലപ്പെടുത്തുന്നു. സ്ഥാപനങ്ങൾ വഴിയായും അല്ലാതേയും തുടർച്ചയായി ദേശീയവിശ്വസ്തതയിലും പൌരത്വത്തിലും ജനങ്ങൾക്കു് ബോധനം നല്കുക; ഇതിൽ മാത്രമേ രക്ഷയുള്ളു.

ആധുനിക ജപ്പാൻെറ ഉദാഹരണം ഈ കാര്യത്തിൽ നമ്മുടെ കണ്ണു് തുറപ്പിക്കേണ്ടതാണു്. 1853-ൽ കമ്മോഡോർ പെറിയുടെ ആധിപത്യത്തിൽ അമേരിക്കൻ നാവികസേന ടോക്കിയോ ഉൾക്ക

ടലിൽ പ്രവേശിച്ച് ടോക്കിയോ നഗരത്തിനു നേരെ അതിൻെറ തോക്കുകൾ ചൂണ്ടി, ജപ്പാനിലെ തുറമുഖങ്ങൾ വ്യാപാരത്തിനു തുറന്നു കിട്ടേണമെന്നാവശ്യപ്പെട്ടപ്പോൾ, ദേശസ്നേഹത്തിൻെറ ഉൾക്കടമായൊരു ഉണർവ്വ് ജപ്പാനെ പ്രകമ്പനം കൊള്ളിച്ചു. അടുത്ത വർഷം ജപ്പാൻ ഐക്യഅമേരിക്കൻ നാടുകളുമായി ഒരു ഉടമ്പടി ഉണ്ടാക്കി; തുറമുഖങ്ങളെല്ലാം വ്യാപാരത്തിനായി തുറന്നു കൊടുക്കുകയും ചെയ്തു. തുടർന്ന്, മററു പല യൂറോപ്യൻ രാജ്യങ്ങളുമായും ഇത്തരത്തിലുള്ള ഉടമ്പടികൾ ഉണ്ടാക്കി—എല്ലാം വിദേശ സൈനിക സമ്മർദ്ദത്തിൻെറ നിഴലിൽ. ജപ്പാനിലെ ഫ്യൂഡൽ വ്യവസ്ഥയെ തകർത്ത സാമൂഹികവും രാഷ്ട്രീയവുമായ അടിയൊഴുക്കുകളെ ഈ സംഭവങ്ങളുടെ ആഘാതം കൂടുതൽ ശക്തമാക്കി. തുടർന്നുണ്ടായ ഒരു ദശാബ്ദക്കാലത്തെ കലാപങ്ങൾ, ടോകുഗാവ സാമന്തവ്യവസ്ഥ നിലനിർത്തിവന്ന ജന്മിത്ത സമ്പ്രദായത്തിൻെറ തകർച്ചയ്ക്ക് വഴിവെച്ചു. ചില ശതാബ്ദങ്ങൾക്കു മുമ്പ്, വിവിധ പ്രദേശങ്ങളിൽ രാഷ്ട്രീയാധികാരം കൈവശപ്പെടുത്തുകയും ചക്രവർത്തിയെ നാമമാത്രമായ ജീവനില്ലാത്ത ഒരു സ്ഥാപനമായി ചുരുക്കുകയും ചെയ്ത പ്രാദേശിക സേനാധിപന്മാർ ദേശീയസ്ഥിതികളുടെ ഗൌരവം മനസ്സിലാക്കി. 1868-ൽ, മാറിയ അന്താരാഷ്ട്രീയപരിതസ്ഥിതിയുടെ വെല്ലുവിളികളെ നേരിടുവാനും രാജ്യത്തിൻെറ സ്വാതന്ത്ര്യത്തേയും ദേശീയ പൈതൃകത്തേയും രക്ഷിക്കുവാനും ഐക്യദാർഢ്യമുള്ള ഒരു രാഷ്ട്രമായി ജപ്പാനെ ശക്തിപ്പെടുത്തുവാനും ചക്രവർത്തിയേയും രാജ്യത്തിൻെറ ഐക്യത്തേയും ശക്തിപ്പെടുത്തുവാനും, തങ്ങളുടെ എല്ലാ അധികാരങ്ങളും ചക്രവർത്തിക്ക് തിരിച്ചുകൊടുത്തു. മേജി പുനരവരോധമെന്നറിയപ്പെടുന്ന ഈ സംഭവവികാസം, ശതാബ്ദകാലങ്ങളായി സമാഹൃതമായ രാജ്യസ്നേഹശക്തിയുടെ മുമ്പിലുള്ള പാലം തകരുന്ന പോലെയായിരുന്നു. ചക്രവർത്തിയുടെ പുനഃപ്രതിഷ്ഠ ഈ ദേശീയ ഊർജ്ജങ്ങളെ പെട്ടെന്ന് കെട്ടഴിച്ച് വിടുകയും; അടുത്ത ദശാബ്ദങ്ങളിൽ ഉണ്ടായ ഗംഭീരമായ ദേശീയ സംക്ഷോഭത്തിന്ന് കാരണമാവുകയും ചെയ്തു. ഇതു് ജപ്പാനിലും പുറത്തും വമ്പിച്ച ആഘാതം ഉളവാക്കി.

ഷിൻടൊ മതത്തിൽ കാമികൾ എന്നറിയപ്പെടുന്ന ജപ്പാനിലെ പുരാതന ദൈവങ്ങളുടെ കാര്യത്തിലും ആധുനിക ജപ്പാൻ ജനതയുടെ പെരുമാററത്തിന്ന് തുല്യമായ ആവേശകരമായൊരു അനുകരണമുണ്ടായിട്ടുണ്ട്. പണ്ടൊരിക്കൽ, ഒരു വിഷമഘട്ടത്തിൽ, എല്ലാ കാമികളും യോഗം ചേർന്ന് അവരുടെ വിശേഷാവകാശങ്ങളെയും വിവേചനാധികാരങ്ങളേയും, അമാതെരസുദാമികാമി എന്ന കാമിക്ക്

അധീനപ്പെടുത്തിക്കൊടുക്കുകയും അവരെ പരമോന്നതമായ കാമിയായി വാഴിക്കുകയും ചെയ്ക എന്നു്, ഷിൻടൊ മതചരിത്രം രേഖപ്പെടുത്തുന്നുണ്ടു്.

ഇങ്ങനെയുള്ള ദേശീയബോധത്തിന്റേയും രാജ്യസ്നേഹത്തിന്റേയും രാഷ്ട്രീയമായ ധിഷണാവൈഭവത്തിന്റേയും ഒരു ശകലമെങ്കിലും നമുക്കുണ്ടായിരുന്നുവെങ്കിൽ, 15-ാം ശതാബ്ദംമുതൽ നമ്മുടെ രാജ്യത്തിൽവന്നു് പ്രവത്തനങ്ങരം നടത്തിയ പാശ്ചാത്യരോടുള്ള നമ്മുടെ പ്രതികരണം വാസ്തവത്തിൽ പ്രകടമായതിൽനിന്നു് വ്യത്യസ്തമായിരുന്നേനേ; നമ്മുടെ ആധുനിക ചരിത്രവും തികച്ചും വേറെ വിധത്തിലായിരുന്നേനെ. ചരിത്രനിബന്ധിതമായ നമ്മുടെ വിഭജന പ്രവണതകളെയും ദൌബ്ബല്യങ്ങളേയും, ദേശീയവിശ്വസ്തതയിലും പൌരത്വബോധത്തിലും തുടച്ചയായ പ്രബോധനം നടത്തി, സാവധാനത്തിലും ദൃഢമായും നാം അതിജീവിക്കേണ്ടതായുണ്ടു്.

## 18. മാനുഷികസമത്വത്തിന്റെ കേന്ദ്രബിന്ദുവായ പൗരത്വം

ഈ പരിതസ്ഥിതിയിൽ, നമ്മുടെ സമൂഹത്തെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്ന പല ദൂഷ്യങ്ങളെയും നിവാരണം ചെയ്യുവാൻ സഹായിക്കുന്ന ഒരു ശിക്ഷണം നാം സ്വയമേവ അനുഷ്ഠിക്കേണ്ടതുണ്ടു് – നമ്മുടെ മൗലികമായ ഏകാത്മകതയേയും വ്യക്തിത്വത്തേയും സ്വയം ആവിഷ്ക്കരിച്ചു്, അതിന്റെ ശക്തിയാൽ ജീവിക്കുവാൻ കഴിവുണ്ടാക്കുന്ന ഒരു പ്രബോധനം. പ്രഥമമായി നാം ഈ രാജ്യത്തിൽ ആരാണു്? ഈ ചോദ്യം ഉന്നയിക്കുമ്പോരം, രസകരമായ മറുപടികരം നമ്മുടെ ആളുകളിൽനിന്നു് വരുന്നതായി കാണാം. പ്രഥമമായി നിങ്ങരം ആരാണു്, എന്താണു് എന്ന ചോദ്യത്തിനു് മറുപടികരം ഞാൻ ഒരു ഗവർമ്മെണ്ടാഫീസർ ആണു്, ഒരു ഉയന്ന വിഭാഗഗുമസ്തൻ, അഥവാ താഴ്ന്ന വിഭാഗഗുമസ്തൻ, കമ്പനി നിവ്വഹണാധികാരി, നിയമസഭാസമാജികനോ, പാർലിമെന്റു് അംഗമോ, മന്ത്രി, എഞ്ചിനീയർ, വക്കീൽ, ഡോക്ടർ, ഫാക്ടറി തൊഴിലാളി, കൃഷിക്കാരൻ, ഗൃഹസ്ഥൻ – എന്നൊക്കെ ആയിരിക്കും. ഇതെല്ലാം സത്യമായ മറുപടികളാണു്; അവ വരുന്ന ബോധവിതാനത്തിൽനിന്നു് നോക്കിയാൽ അവ വാസ്തവങ്ങളുമാണു്. പക്ഷെ ഇതെല്ലാം നാം ചെയ്യുന്ന ജോലികളാണെന്നും അവയെ നമ്മുടെ ആന്തരിക അന്തസ്സത്തയായി പരിഗണിക്കാവുന്നതല്ലെന്നും ഉള്ള വാസ്തവത്തെ ഈ ബോധവിതാനവും മറുപടികളും കണക്കി

ലെടുക്കുന്നില്ല. നാം ചെയ്യുന്ന എല്ലാ ജോലികൾക്കും പിന്നിലായി സദാ സ്ഥിതി ചെയ്യുന്ന മൌലികമായ ആകാരം സ്വതന്ത്രഭാരതത്തിലെ പൌരത്വമല്ലാതെ മറെറാന്നുമാവാൻ തരമില്ല.

നാം ഒന്നാമതായി ഭാരതത്തിലെ പൌരന്മാരാണ്; രണ്ടാമതായി ഇതും ഇതുപോലുള്ളതുമായ ജോലിക്കാരും. പൌരന്മാരെന്ന നിലയ്ക്ക് നാം ചെയ്യുന്ന വിവിധകൃത്യങ്ങൾ മാത്രമാണ് ഇവ. നാം ചെയ്യുന്ന വിവിധ ജോലികളുടെയും പിന്നിൽ പൌരത്വബോധത്തിൻെറ ഏകീകൃതമായൊരു രൂപം ഉണ്ടായാലുള്ള ഫലങ്ങൾ എന്തായിരിക്കുമെന്നാലോചിക്കുക. വീട്ടുപണിപോലുള്ള എളിയ ജോലികൾ മുതൽ ഏററവും ഉയന്നതും പ്രാഭവമുള്ളതുമായവ വരെ, വിശാലമായൊരു വണ്ണരാജിയിൽ ഉൾപ്പെട്ടവയാണ് ഇവ. ഈ ജോലികളുമായി മാത്രം നാം താദാത്മ്യം കാണിക്കുകയാണെങ്കിൽ, ഉയന്നവർ ഉയന്നവരും, താഴ്ന്നവർ താഴ്ന്നവരുമായി തന്നെ തുടരും; ഇടയിലുള്ളവക്കും അതുപോലെ നിശ്ചിതമായ പദവികളുണ്ടായിരിക്കും. അപ്പോൾ ഉയന്നവരും അധികാരശാലികളും താഴെയും ഇടയിലുമുള്ളവരെ പുച്ഛത്തോടുകൂടി നോക്കുകയും ഇവർ ഉന്നതന്മാരെ ഭയപ്പെടുകയും അവരുടെ മുമ്പിൽ ഓച്ഛാനിച്ചു നില്ക്കുകയും ചെയ്യും. ഇതു് നമ്മൾ ദീഘകാലമായി ചെയ്തു വന്നിട്ടുമുണ്ട്. മുപ്പതു് കൊല്ലം മുമ്പ് നാം നമ്മുടെ പ്രജായത്തരാഷ്ട്രം സ്ഥാപിച്ചതു് ഇതു് തുടന്നുകൊണ്ടു പോവാനാണോ? ജാതിയിലും വഗ്ഗത്തിലും മററു് പദവിയിലുമധിഷ്ഠിതമായ മാനുഷികബന്ധങ്ങളുടെ ബീജം ഇതാണ്, സ്വാതന്ത്ര്യലബ്ധിയിലൂടെ ഇവ ദുബ്ബലമാവുകയും നശിക്കുകയും ചെയ്യുന്നതിനു് പകരം കൂടുതൽ പുഷ്ടിപ്പെടുകയും ശക്തിയാജ്ജിക്കുകയുമാണ് ചെയ്തിട്ടുള്ളതു്.

വേദാന്തത്തിൻെറ വീക്ഷണത്തിൽ പ്രജായത്തപൌരത്വമെന്ന ആധുനിക സങ്കല്പത്തിൻെറ മേന്മയും അത്ഥവും ഇവിടെ പ്രകടിതമാവുന്നു. നമ്മുടെ വേദാന്തദശനത്തിൻെറ ആത്മീയ സന്ദേശമനുസരിച്ച്, പ്രതാപത്തിൻേറയും പ്രഭാവത്തിൻെറ എന്നപോലെ എളിമയുടെയും ദാസ്യത്തിൻേറയും പിന്നിലും, സവ്വജീവികളുടെയും സ്വാതന്ത്ര്യവും, ഗൌരവവും, സമത്വവും ഉറപ്പാക്കുന്ന അനന്തമായ ഒരേ ആത്മാവു് വത്തിക്കുന്നു; അതുപോലെതന്നെ നമ്മുടെ പ്രജായത്തത്തിൻെറ രാഷ്ട്രീയസന്ദേശത്തിൽ, ഉയന്ന ജോലികളുടെയും വലിയ ഉദ്യോഗങ്ങളുടെയും അഥവാ എളിയ ജോലികളുടെയും താഴ്ന്ന ഉദ്യോഗങ്ങളുടെയും പിന്നിലും – ഇവയെല്ലാം തന്നെ താല്ക്കാലികവും മാററാവുന്നവയുമാണ് – ഒരു പൊതുവായ പ്രജായത്ത പൌരത്വത്തിൻെറ ഏകതാനതയുണ്ടെന്നും, അതു് സ്ഥിരവും

അന്യാധീനമാക്കാൻ പററാത്തതും ആണെന്നും അതാണ് രാഷ്ട്രത്തിലെ എല്ലാ പൌരന്മാരുടെയും സ്വാതന്ത്ര്യവും, ഗൗരവവും, സമത്വവും ഉറപ്പുവരുത്തുന്നതെന്നും നമ്മെ പഠിപ്പിക്കുന്നു. ഈ പൗരത്വബോധം, ജനസമൂഹത്തിൻെറ കേന്ദ്രബിന്ദുവാകുകയും അവരവർ ചെയ്യുന്ന ജോലികൾ അതിൽനിന്നുണ്ടാവുന്ന ഒരു പ്രക്രിയ മാത്രമാവുകയും ചെയ്യുമ്പോൾ, ഉദ്യോഗസ്ഥന്മാരിൽ വമ്പന്മാരും ശക്തന്മാരുമായവർ എളിയവരെ ഹീനന്മാരായി കരുതുകയില്ല. ഹീനന്മാരായവർ മററുള്ളവരുടെ മുമ്പിൻ വിറച്ചു നില്ക്കുകയുമില്ല. ജോലികളുടെ വിതാനത്തിലുള്ള വ്യത്യാസങ്ങൾ ഏതു സമുദായത്തിലുമുണ്ടാവും, മാർക്സിസ്റ്റ് സമുദായങ്ങളിൽപ്പോലും. പക്ഷെ പൊതുവായ പൗരത്വത്തെപററിയ ബോധം രാജ്യത്തിലെ എല്ലാ നിവാസികളുടെയും സ്വാതന്ത്ര്യത്തേയും, അഭിമാനത്തേയും സമത്വത്തേയും പരിരക്ഷിക്കുകയും പോഷിപ്പിക്കുകയും ചെയ്യും. ജോലികളിലെ വൈവിധ്യത്തിൻേറയും അസമത്വത്തിൻേറയും പിന്നിലുള്ള മാനവികമായ ഐക്യത്തിൻെറയും സമത്വത്തിൻെറയും കേന്ദ്രബിന്ദു അതാണ്

നമ്മുടെ രാഷ്ട്രത്തിൻെറ ഗതി ആ ദിശയിലേക്കു ഉറപ്പിച്ചാൽ, നമ്മുടെ രാഷ്ട്രീയപ്രജായത്തിനെ അതു് സാമൂഹിക പ്രജായത്തമായി പരിവർത്തനം ചെയ്യിക്കും. സ്കാൻഡിനേവിയൻ രാജ്യങ്ങളിലും മററും മനുഷ്യസമത്വത്തിൻെറയും അഭിമാനത്തിൻെറയും ഈ സങ്കല്പം സഫലീകൃതമായ ഒരു സാമൂഹികവസ്തുതയായി കാണുന്നതു്, അതിൻെറ ആത്മീയമായ വിവക്ഷ അവർ ഗ്രഹിച്ചിട്ടില്ലെങ്കിൽ പോലും, ഉത്തേജനപരമായ ഒരനുഭവമാണ്. 1961–ലെ എൻെറ പ്രസംഗപര്യടനവേളയിൽ, ഈ രാജ്യങ്ങൾ സന്ദർശിച്ചപ്പോൾ ഇതു് എന്നിൽ മതിപ്പുളവാക്കി. ഓസ്ലോവിൽ സ്ഥിതിചെയ്യുന്ന നോർവേയിലെ പ്രക്ഷേപണകേന്ദ്രം സന്ദർശിക്കുമ്പോൾ, എനിക്കു വഴികാട്ടിയായി നിയുക്തയായ ഉദ്യോഗസ്ഥ, കേന്ദ്രത്തിലെ ക്ഷേണശാലയിലേക്കു് എന്നെ കൊണ്ടുപോയി; അവിടെ ആളുകൾ നിറഞ്ഞിരുന്നു; അവരെ ചൂണ്ടിക്കാണിച്ചുകൊണ്ടു്, അവർ, ന്യായമായ അഭിമാനത്തോടെ പറഞ്ഞു, അവിടുത്തെ ഉദ്യോഗസ്ഥർ അപ്പാടെ, ഡയറക്ടർ മുതൽ ശിപ്പായിവരെ അവിടെയിരുന്നു ക്ഷേണം കഴിച്ചാസ്വാദിക്കുകയാണെന്നു്; അവരുടെ രാജ്യത്തിൽ മനുഷ്യനും മനുഷ്യനും തമ്മിൽ യാതൊരു വിവേചനവും ആരും കാണിക്കാറില്ല എന്നും അവർ കൂട്ടിച്ചേർത്തു. സ്വീഡനിലെ രാജാവു്, വേറെ ആരെപ്പോലെയും, അങ്ങാടിയിൽപ്പോയി സാമാനം വാങ്ങുന്നു. പൂർണ്ണമായൊരു സാമൂഹിക ജനാധിപത്യരാഷ്ട്രം ഭാരതത്തിൽ ഉണ്ടാവണമെന്നുദ്ദേശിക്കുന്നതും, അതിനുവേണ്ടി ശ്രമിക്കുന്നതും, അതു് സഫലമാകുന്നതും, കേവലമൊരു സാങ്കല്പിക സ്വർഗ്ഗമൊന്നു

മല്ല. പക്ഷേ അതു കൈവരുത്തുവാനും, ഇത്തരമൊരു ജനാധിപത്യം അതിലെ നിവാസികളെ, ഭൗതികസമൃദ്ധിയുടെ സ്വർഗ്ഗത്തിലെത്തിയിരിക്കുമ്പോഴുംതന്നെ, ആന്തരികമായൊരു ആത്മീയശൂന്യതയിലേയ്ക്കു് നയിക്കാതിരിക്കുകയും വേണമെങ്കിൽ, ആത്മീയവികാസവും സാമൂഹിക–സാമ്പത്തിക വികാസവും സംയോജിപ്പിക്കേണ്ടതുണ്ടു്.

പ്രബുദ്ധപൗരത്വത്തെപ്പററി പറയുമ്പോൾ ഭർത്തൃഹരി തൻെറ നീതിശതകത്തിൽ, ഓരോ സമുദായത്തിലെയും നാലുതരം മനുഷ്യരെപ്പററി വിവരിച്ചിട്ടുള്ളതു് ഓർമ്മിക്കുന്നതു് പ്രയോജനകരമായിരിക്കും. നമ്മുടെ മദ്ധ്യപ്രദേശിലെ മാൾവാ ഭാഗത്തുകാരനായിരുന്ന ഭർത്തൃഹരി; ക്രിസ്തുവിനു ശേഷമുള്ള 6–ാം ശതാബ്ദത്തിലാണു് അദ്ദേഹം ജീവിച്ചിരുന്നതു്. അദ്ദേഹം ഒരേ സമയത്തു് രാജാവും കവിയും ദാർശനികനുമായിരുന്നു. അദ്ദേഹം പറയുകയാണു് (ശ്ലോകം 64)

ഏതേ സത്പുരുഷാഃ പരാർത്ഥഘടകാഃ
സ്വാർത്ഥാൻ പരിത്യജ്യ യേ
സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതോ
സ്വാർത്ഥാവിരോധേന യേ
തേഽമീ മാനവരാക്ഷസാഃ പരഹിതം
സ്വാർത്ഥായ നിഘ്നന്തി യേ
യേതു ഘ്നന്തി നിരർത്ഥകം പരഹിതം
തേ കേ ന ജാനീമഹേ.

'സത്പുരുഷന്മാർ—നല്ല ജനങ്ങൾ—എന്നു് വിളിക്കപ്പെടുന്ന ഒരു തരം ആളുകളുണ്ടു്; അവർ സ്വന്തം താല്പര്യങ്ങളെ ബലികഴിച്ചു് മററുള്ളവരുടെ ക്ഷേമത്തിനായി പ്രവർത്തിക്കുന്നു; അടുത്തതായി സാമാന്യന്മാരാണു്, സാധാരണ ആളുകൾ; അവരാണു് ഭൂരിപക്ഷം; അവരും അന്യരുടെ ക്ഷേമത്തിനായി പ്രവർത്തിക്കുന്നു, പക്ഷെ സ്വന്തം താല്പര്യം അവഗണിക്കാതെ തന്നെ. മൂന്നാമത്തേതു് മാനവരാക്ഷസന്മാരാണു്—അവർ സ്വന്തം സ്വാർത്ഥത്തിനായി മററുള്ളവരുടെ ക്ഷേമത്തെ നശിപ്പിക്കുന്നു. നാലാമത്തെ കൂട്ടരാണെങ്കിൽ—അവരെ എന്താണു് വിളിക്കേണ്ടതെന്നു് എനിക്കറിയില്ല—അവനവനു് യാതൊരു ലാഭവുമില്ലാതെ തന്നെ അവർ അന്യരുടെ താല്പര്യങ്ങളെ നശിപ്പിക്കുന്നു.'

ആദ്യത്തെയും രണ്ടാമത്തെയും സംഘത്തിലെ ആളുകൾ ഏതൊരു സമൂഹത്തിൻെറയും ആരോഗ്യത്തിൻെറ അടിസ്ഥാനവും, മൂന്നും നാലും എല്ലാ സമൂഹങ്ങളുടേയും മാനുഷിക പ്രശ്നവുമാണെന്നു്

ഇതിൽനിന്നു് നമുക്കു കാണാവുന്നതാണു്. ആദ്യത്തെ സംഘം എല്ലാ സമൂഹങ്ങളിലുമുണ്ടു്, പക്ഷേ ചെറിയൊരു ന്യൂനപക്ഷം മാത്രം. എല്ലാ സമൂഹങ്ങളിലെയും ഭൂരിപക്ഷം ജനങ്ങൾ രണ്ടാമത്തെ സംഘത്തിൽ പെട്ടവരായിരിക്കും. ഇവരാണു് പ്രബുദ്ധപൗരത്വത്തിന്റെ വിഭാഗം. അവരുടെ വിശ്വാസപ്രമാണത്തെ, 19-ാം ശതാബ്ദത്തിലെ ബ്രിട്ടീഷ് രാഷ്ട്രീയമീമാംസയുടെ ഭാഷയിൽ, പ്രബുദ്ധമായ സ്വാർത്ഥപരത എന്നും പറയാവുന്നതാണു്. വ്യക്തമായും അവർ സന്ന്യാസികളല്ലതന്നെ; വൈയക്തികവും കുടുംബപരവുമായ താല്പര്യങ്ങൾ അവൎക്കു് നേടിയെടുക്കേണ്ടതുണ്ടു്; പക്ഷേ സമൂഹത്തിനോടു് മുഴുവനുമുള്ള താല്പര്യത്തിന്റെ പരിധിയിൽ അവർ ഇവയെ കൊണ്ടുവരുന്നു. പക്ഷേ ഈ വിഭാഗങ്ങൾ ജാഗരൂകരായിരിക്കേണ്ടതുണ്ടു്; ഇല്ലെങ്കിൽ, ഈ പ്രബുദ്ധത ദുഷിച്ചുപോവുകയും സ്വാർത്ഥം കൊടികുത്തിവാഴുകയും ചെയ്യുന്നതിനു് എല്ലാ സാദ്ധ്യതകളുമുണ്ടു്. ഈ ഭ്രമണം ഒരിക്കൽ തുടങ്ങിക്കഴിഞ്ഞാൽ, ഇരുവരും താഴോട്ടു പതിക്കയായി; ക്രമേണ ഇവർ മൂന്നാമത്തെ വിഭാഗത്തിൽ ചേരുകയായി. ഇവരിലാണു് കോഴകൊടുക്കൽ, അഴിമതി, നികുതിവെട്ടിപ്പു്, കള്ളക്കടത്തു്, ഭക്ഷണത്തിലും മരുന്നിലും മായം ചേർക്കൽ മുതലായ അനാശാസ്യപ്രവൎത്തനങ്ങളിൽ നിരതരായവരെയെല്ലാം കാണുന്നതു്. മേല്പറഞ്ഞവയിൽ ചിലർ നാലാമത്തെ വിഭാഗത്തിലേയ്ക്കു് വഴുതുകയും തനി ചോരകുടിയന്മാരാവുകയും ചെയ്യുന്നു. രണ്ടാമത്തെ വകുപ്പുകാർ മൂന്നിലേയ്ക്കും നാലിലേയ്ക്കും വഴുതിവീഴുന്നതിനെതിരെയുള്ള ഏകപ്രതിവിധി ജാഗരൂകതയും ആദ്യത്തെ വകുപ്പിലെ സത്പുരുഷന്മാരിൽ ദൃഷ്ടിപതിക്കയും അവരിൽനിന്നു് ആവേശം ഉൾക്കൊള്ളുകയുമാണു്—ഈ ചെറിയ ന്യൂനപക്ഷം സ്ത്രീപുരുഷന്മാരാണു് ക്രിസ്തുവിന്റെ ഭാഷയിൽ—ജീവിതത്തിനു് വൈശിഷ്ട്യം പകരുന്നവർ.

എല്ലാ സമൂഹങ്ങളിലും ഈ നാലുതരം ആളുകളുണ്ടു്; സമൂഹവും സമൂഹവും തമ്മിലും ഒരു സമൂഹത്തിന്റെതന്നെ ചരിത്രത്തിലെ വിവിധ ഘട്ടങ്ങൾ തമ്മിലുമുള്ള വ്യത്യാസം, ഇവയുടെ പരസ്പരാനുപാതത്തിൽനിന്നാണുദ്ഭവിക്കുന്നതു്; ഭാരതത്തിൽ ഇന്നു്, ആദ്യത്തെ വിഭാഗത്തിലുള്ള ചെറിയ ന്യൂനപക്ഷംതന്നെയാണു് തലപ്പത്തിരിക്കുന്നതു്. മൂന്നാമത്തെയും നാലാമത്തെയും വിഭാഗങ്ങളിലെ മാനവരാക്ഷസന്മാരും രക്തരക്ഷസ്സുകളും ധാരാളം ഉണ്ടുതാനും. പക്ഷേ, രണ്ടാം വിഭാഗത്തിലെ സാമാന്യന്മാർ കുറച്ചു മാത്രമേയുള്ളു. മാത്രമല്ല, നല്ലവരായ ഇവർ, ആത്മീയശക്തിയുടെ

അഭാവം കാരണവും, ഒന്നാമത്തെതിനുപകരം, മൂന്നും നാലും വിഭാഗങ്ങളെ മാതൃകയാക്കുകയും കാരണം, എണ്ണത്തിൽ ചുരുങ്ങുകയും, മാനവരാക്ഷസന്മാരുടെയും ചോരകുടിയന്മാരുടെയും സംഘത്തെ വദ്ധിപ്പിക്കുകയും ചെയ്യുന്നു.

ആത്മീയവിതാനത്തിൽ നമ്മുടെ രാജ്യത്തു് വളരെക്കാലം മാനുഷികസമത്വം പ്രചരിക്കപ്പെടുകയും നടപ്പിലാക്കപ്പെടുകയും ചെയ്തിട്ടുണ്ടു്. എല്ലാ ജീവികളിലുമുള്ള അവികലവും അപരിച്ഛേദ്യവും പൂർണ്ണവും ആയ ദിവ്യാത്മാവും ഇതിൽനിന്നു് വ്യുൽപ്പന്നമാവുന്ന സമത്വവും സമദർശനവും വേദാന്തം ഉദ്ഘോഷിക്കുന്നതു് ഈ അർത്ഥത്തിലാണു്; അവ ഇതിൽ തന്നെ സംജാതമാവുകയും ചെയ്യുന്നു. ചുരുക്കം ചില സിദ്ധന്മാരും ഭക്തന്മാരും ഈ സത്യത്തെ സാക്ഷാൽക്കരിക്കയും അതിനനുസൃതമായി ജീവിക്കയും ചെയ്തിട്ടുണ്ടു്. ഭക്തന്മാക്കു് ജാതിയില്ല; ജാതിഭേദമോ, വർഗ്ഗഭേദമോ, ദൈവഭക്തന്മാക്കിടയിൽ ഇല്ല (ദൈവം എല്ലാവരിലും അധിവസിക്കുന്നതുകൊണ്ടു്) എന്നതു് ശ്രീരാമകൃഷ്ണന്റെ ഒരു പ്രസിദ്ധവചനമാണു്. ഈ മഹത് സത്യം നമ്മുടെ നാട്ടിൽ വിശാലമായ സാമൂഹികസാമ്പത്തികമേഖലകളിൽ നടപ്പാക്കുകയോ, ജനസഹസ്രങ്ങളുടെ ബോധത്തിൽ ഒരു സാമൂഹ്യവസ്തുതയാവുകയോ ഒരിക്കലും ഉണ്ടായിട്ടില്ല. രാഷ്ട്രീയവും സാമ്പത്തികവും സാമൂഹികവുമായ ആധുനികപ്രജായത്തത്തിന്റെ സന്ദേശത്തിലൂടെ ഇന്നു് നമ്മൾക്കു് ഈ സന്ദർഭം കൈവന്നിരിക്കയാണു്. ഒരു ജനാധിപത്യരാഷ്ട്രവ്യവസ്ഥയിലെ പൌരത്വത്തെ പററിയ ആധുനികസങ്കല്പവും അനുഷ്ഠാനവും കൊണ്ടു് രാഷ്ട്രീയവും സാമൂഹികവുമായ തലത്തിൽ ശക്തിനേടിയ സമദർശിത്വം, ആദ്ധ്യാത്മികതലത്തിലെ സമദർശിത്വത്തിനു് ഇന്നു് താങ്ങും ശക്തിയും നല്കിയിരിക്കയാണു്. ജനാധിപത്യപൌരത്വം, മനുഷ്യസ്വാതന്ത്ര്യത്തിന്റെയും ഗൌരവത്തിന്റെയും മാത്രമല്ല, മനുഷ്യസമത്വത്തിന്റെയും കേന്ദ്രബിന്ദുവാണു് ഇപ്പോൾ രൂപം കൊണ്ടുവരുന്ന മാനവചരിത്രത്തിന്റെ ആധുനികഘട്ടത്തിന്റെ അർത്ഥം. വേദാന്തവീക്ഷണപ്രകാരമുള്ള മനുഷ്യസ്വാതന്ത്ര്യവും മഹത്ത്വവും സമത്വവും പ്രായോഗികതലത്തിൽ സഫലീകരിക്കുന്നതിലാണെന്നു് സ്വാമി വിവേകാനന്ദൻ വിശ്വസിച്ചിരുന്നു. അതുകൊണ്ടു് ഇന്നു് ഭാരതത്തിൽ, സമത്വസുന്ദരമായൊരു സമൂഹം വാത്തെടുക്കുവാനുള്ള ശ്രമത്തിൽ രാഷ്ട്രീയഉദ്യമങ്ങളും ആദ്ധ്യാത്മികപരിശ്രമങ്ങളും സമ്മിളിതമാവുകയും പരസ്പരം ശക്തിപ്പെടുത്തുകയും ചെയ്യുന്നു; എല്ലാററിലും കുടികൊള്ളുന്ന ആത്മാവിൽ മാനവികഏകാത്മതയും, ജനാധിപത്യത്തിലെ പൊതുപൌരത്വത്തിന്റെ ഐക്യത്തിൽ മനുഷ്യന്റെ ഐക്യവും ശക്തമായി സമർത്ഥിക്കപ്പെടുന്നു.

പൌരത്വമെന്ന സങ്കല്പത്തിന്റെ കൌതുകം പുതിയൊരു പരിവേഷമണിയുന്നതു് ഇങ്ങനെ നമ്മൾക്കു് കാണാം; സമുദായത്തിൽ ഒരാൾ ചെയ്യുന്ന ജോലികളെ അടിസ്ഥാനമാക്കി അയാൾക്കു് ലഭിക്കുന്ന, രണ്ടാം ശ്രേണിയിലുള്ള പദവികളുടെ പിന്നിലുള്ള അതിന്റെ പ്രാഥമികസ്ഥാനത്തിനു് ഊന്നൽ കൊടുക്കുന്നതിന്റെ പ്രാധാന്യവും നമ്മൾക്കു് ഇതുവഴി മനസ്സിലാക്കാം. സമൂഹത്തിൽ വ്യത്യസ്ത ജോലികൾ ചെയ്യുവാൻ നിയുക്തരെങ്കിലും പ്രഥമവും പ്രധാനവുമായി തങ്ങളെല്ലാം പൌരന്മാരാണെന്നു് ജനങ്ങൾക്കു് ബോദ്ധ്യപ്പെടുമ്പോൾ, ഐക്യവും സമത്വവും ദൃഢമായി സ്ഥാപിക്കപ്പെടും; അപ്പോൾ ജാതിവർഗ്ഗവ്യത്യാസങ്ങൾ നിരുപദ്രവങ്ങളായിത്തീരുന്നു. പൌരത്വബോധത്തിൽ അധിഷ്ഠിതമായ ഐക്യത്തിനെ ജോലികളിലുള്ള വ്യത്യാസങ്ങളും മാററങ്ങളും മാററുകയില്ല. ജോലിയെ ആസ്പദിച്ചുള്ള പദവി താഴ്ന്നും ഉയർന്നും കൊണ്ടുമിരിക്കും; പക്ഷെ പൌരത്വത്തിലുറച്ചുനില്ക്കുന്ന പദവിക്കു് ഇവ യാതൊരു മാററവുമുണ്ടാക്കുകയില്ല.

ഒരു സാധാരണ തൊഴിലാളിക്കു് മന്ത്രിപദം കിട്ടുമ്പോൾ, അയാൾക്കു് അതിന്റെ അടിസ്ഥാനത്തിലുള്ളൊരു പദവി ലബ്ധമാവുന്നു; പക്ഷെ ഇതുകൊണ്ടു് അയാളുടെ പൌരത്വപദവിക്കു് മാററുകൂട്ടുന്നില്ല. മന്ത്രിസ്ഥാനം അവസാനിച്ചു് അയാൾ വീണ്ടും ഒരു തൊഴിലാളിയാവുമ്പോൾ, ആ പൌരത്വപദം മാററമില്ലാതെ തുടരുന്നു; ജോലിയുടെ പദവിയിലുള്ള താഴ്ച ഇതിനെ ബാധിക്കുന്നില്ല. നമ്മുടെ 650 ദശലക്ഷം ജനങ്ങളും ഈ ഉണ്മയുടെ ഒരു ശകലമെങ്കിലും മനസ്സിലാക്കുമ്പോൾ—അവരുടെ പ്രാഥമികപദവി സ്വതന്ത്രഭാരതത്തിലെ സ്വതന്ത്രപൌരന്മാരുടെതാണെന്നു് — രാഷ്ട്രത്തിനു് ലഭ്യമാവുന്ന ശക്തി എത്രയായിരിക്കും എന്നാലോചിച്ചുനോക്കു. അപ്പോൾ, എന്തു പ്രാഭവം, എന്തു സമ്പന്നമായ മാനുഷികബന്ധങ്ങൾ, നമ്മുടെ മാനുഷികചക്രവാളത്തെ പ്രഭാപൂരമാക്കും!

ഇതിന്റെ ആദ്യത്തെ ഫലം, ജോലിയുടെ പദവി എന്തായാലും, മററുള്ളവരോടുള്ള ആദരവായിരിക്കും. നാമെല്ലാം മഹത്തായൊരു ജനാധിപത്യരാഷ്ട്രത്തിലെ സഹപൌരന്മാരാണെന്ന ബോധം അതിൽനിന്നു് രൂപംകൊള്ളും. നിങ്ങൾ സ്വതന്ത്രനാണു്, ഞാൻ സ്വതന്ത്രനാണു്, നാമെല്ലാം തന്നെ ഒരു സ്വതന്ത്രരാഷ്ട്രത്തിലെ സ്വതന്ത്രപൌരന്മാരാണു്. രാഷ്ട്രം മുഴുവനുമായി ഏകതാബോധമുണ്ടാവാൻ ആവശ്യമായ കഴിവു് ഈ മനോഭാവം നമ്മുടെ ജനങ്ങൾക്കു് പ്രദാനം ചെയ്യും. അപ്പോൾ, ദേശീയോദ്ഗ്രഥനം, പ്രസംഗത്തിനുള്ളൊരു വിഷയമോ, രാഷ്ട്രീയനേതാക്കന്മാർക്കും

ഭരണകർത്താക്കൾക്കും ഉരുവിടാനുള്ളൊരു മുദ്രാവാക്യം മാത്രമോ ആവുന്നതിന്ന് പകരം സംശയാതീതമായൊരു സ്വാനുഭവമാവും. നമ്മിൽ മിക്കവർക്കും ആരോഗ്യകരമായ ഈ ഉണർവ്വ് ഇപ്പോൾ ഇല്ലെന്നുള്ളതു് നിർഭാഗ്യമാണു്. ഇപ്പോൾ ജോലിയുടെ അടിസ്ഥാനത്തിലാണു് എല്ലാ പരിഗണനകളും: ഞാനൊരാഫീസർ ആണു്, ഞാനൊരു ശിപായി ആണു്; ഞാൻ വെറുമൊരു അദ്ധ്യാപകനാണു്; അതാണു്, ഇതാണു് ഈ ജോലികൾക്ക പിന്നിലുള്ള നമ്മുടെ പ്രതിരൂപത്തെ നാം അറിയുന്നില്ല. പദവിയുടെ ഡംഭ്, ജന്മിത്വകാലത്തിലെക്കാളും ജനാധിപത്യഭാരതത്തിൽ ചുരുങ്ങുന്നതിനുപകരം വദ്ധിച്ചിട്ടുള്ളതിൻെറ കാരണം ഇതാണു്. എന്തൊരു വൈപരീത്യം ! എന്തൊരു ദുരന്തം ! നിങ്ങൾ ആരാണെന്നു് ചോദിച്ചാൽ, ഞാൻ ഇന്നാളുടെ ഭർത്താവോ ഭാര്യയോ ആണു് എന്നു പറയുന്നപോലെയാണിതു്. അദ്ദേഹത്തോടൊ അവരോടൊ പറയണം, —ഇതു് നിങ്ങളുടെ കൃത്യങ്ങളിലൊന്നു് മാത്രമാണു്. നിങ്ങൾ ഏർപ്പെടുന്ന ബന്ധങ്ങളിലൊന്നു്. ഇതേ സമയത്തു് നിങ്ങൾ ഒരച്ഛനോ, അമ്മയോ, മകനോ, സഹോദരനോ, പുത്രിയോ, സഹോദരിയോ ഒക്കെ ആയിരിക്കും. മനുഷ്യബന്ധങ്ങളുടെ ഒരായിരം ഇഴകളിൽ നിങ്ങൾ നെയ്യു് ഉറപ്പിക്കപ്പെട്ടിരിക്കുന്നു; അതിൽനിന്നു് ഒന്നുമായി മാത്രം നിങ്ങൾ അനന്യത ഭാവിക്കുകയും അതോടെ നിങ്ങൾ അവസാനിച്ചു എന്നു് കരുതുകയും ചെയ്യുന്നു. എത്ര ബുദ്ധിശൂന്യം !

ജോലിയുടെ നിലവാരത്തിൽ ജീവിക്കുന്നവർ ജോലി അവസാനിക്കുമ്പോൾ നിശ്ചലരാവുന്നു. തെററായ ഈ കാഴ്ചപ്പാടു് കാരണം നമ്മളിൽ വളരെപ്പേർക്കു് ഇതു് സംഭവിക്കുന്നുണ്ടു്. അവനവൻെറ പ്രത്യേകവ്യക്തിത്വത്തിൻെറ തലത്തിൽ ജീവിക്കുകയും ആ ബോധത്തോടെ കാര്യനിർവ്വഹണം നടത്തുകയും ചെയ്യുന്നവർക്കു് ഇങ്ങനെ ഇല്ലാതാവുന്ന ഒരനുഭവം ഒരിക്കലുമുണ്ടാവില്ല—അവർ ജോലി വിട്ടശേഷമാകട്ടെ, വൃദ്ധരായി ഉലഞ്ഞാലാവട്ടെ, തങ്ങളുടെ അപരിച്ഛേദ്യമായ പൌരത്വപദവിയെപ്പററി ബോധവാന്മാരാണു്; നമ്മുടെ വേദാന്താചാര്യന്മാർ, നാം അനശ്വരമായ ആത്മാവാണു്, ദൈവികത്വത്തിൻെറ സ്ഫുലിംഗങ്ങളാണു്, ഈശ്വരൻെറ സന്താനങ്ങളാണു് എന്നു് ഉദ്ബോധിപ്പിക്കുന്നപോലെയാണിതു്. ഈ ബോധത്തോടെ അവർ അവരുടെ ജോലികൾ കഴിവോടെ ചെയ്തുതീർത്തു; പില്കാലത്തിലും ഈ ബോധം അവരെ അതിജീവിപ്പിക്കുന്നു.

## 10. പ്രബുദ്ധപൌരനും കൂലിപ്പടയാളിയും

ഈ പ്രബുദ്ധമായ ജാഗ്രത നമ്മൾക്കിനിയും വേണ്ടത്ര ഉണ്ടായിട്ടില്ല. ജാതിമതക്കൂറുകളിൽ, ഇപ്പോൾ രാഷ്ട്രീയചേരികളിലും

നിമഗ്നരായി ഇതിനെല്ലാം ഓജസ്സും അർത്ഥപുഷ്ടിയും നല്കാൻ കഴിവുള്ള ഏകവിശ്വസ്തതയെ നാം ദുർബ്ബലപ്പെടുത്തിയിരിക്കയാണ്— അതായതു് മാതൃഭൂമിയോടുള്ള കൂറ്. നമ്മുടെ 650 ദശലക്ഷം ജനങ്ങളിൽ 350 ദശലക്ഷം പ്രായപൂർത്തിയെത്തിയ സമ്മതിദായകരാണ്. പക്ഷെ ഇപ്പോൾ ഈ വലുപ്പം ശക്തിയുടേതല്ല, ദൌർബ്ബല്യത്തിന്റെ ഉറവിടമാണ്. പൌരത്വബോധം രാജ്യമാസകലം പരക്കുമ്പോൾ, ഈ മൂല്യാധിഷ്ഠിതമായ പരിണാമംകാരണം, ദൌർബ്ബല്യം ഗംഭീരമായി ശക്തിയായി മാററും. ഭാരതവുമായി താരതമ്യപ്പെടുത്തുമ്പോൾ, 20,000 അതീനിയൻ പൌരന്മാർ ഒന്നിച്ചു പാർത്തിരുന്ന ആതൻസ് നഗരം എത്ര ചെറുതാണ് ? ഗുണങ്ങളിൽ നാം കൊച്ചു ആതൻസിനേക്കാൾ മെച്ചപ്പെട്ടവരാണെന്നു് പറയുക സാദ്ധ്യമാണോ ? വിവിധ മേഖലകളിൽ മഹത്തായ നേട്ടങ്ങൾ ആതൻസ് കൈവരിച്ചതിന്റെ പിന്നിലുള്ള സ്വഭാവവിശേഷത്തെ സ്വായത്തമാക്കുകവഴി നമുക്കും ഈ മൂല്യസമ്പന്നത നേടാം. പക്ഷേ തുലോം ചെറുതായ ജനസംഖ്യയുണ്ടായിരുന്ന ആതൻസിലേയും, ജനസംഖ്യാബാഹുല്യവും വലുപ്പവുമുള്ള നമ്മുടെ രാജ്യത്തേതുപോലുള്ള ജനാധിപത്യവും തമ്മിൽ വ്യത്യാസമുണ്ട്. ഇത്തരമൊരു ബൃഹത്തായ ജനാധിപത്യത്തെ കൈകാര്യം ചെയ്യുക എന്നതു് വിഷമകരമാണ്. പക്ഷേ ആവശ്യമായ വളച്ച് പ്രാപിച്ച ബൃഹത്തായ മാനസികശേഷിയും മനോഭാവവുംകൊണ്ടു് ഈ സങ്കീർണ്ണമായ സംവിധാനത്തെ വിജയകരമായി നിയന്ത്രിക്കാവുന്നതാണ്. ക്ഷുദ്രമായ കാഴ്ചപ്പാടുകൾക്കു് ഇതു് സാദ്ധ്യമല്ല.

ഇന്നത്തെ അഞ്ചുലക്ഷം ടണ്ണിന്റെ പടുകൂററൻ എണ്ണക്കപ്പലുകളെ കൈകാര്യം ചെയ്യുന്നപോലെത്തന്നെയാണിതു്. 4—ാം ശതാബ്ദത്തിലെ ഇത്തരം കപ്പലുകളേക്കാൾ നൂറിരട്ടി വലിയതാണ് ഇവ. പക്ഷേ അവയെ സാവകാശമായി വിടുവാനും അനായാസമായി തിരിക്കാനും ഗതിവേഗം വദ്ധിപ്പിക്കുവാനും കെല്പുള്ള ശക്തിയേറിയ യന്ത്രങ്ങൾ അവയിൽ ഘടിപ്പിച്ചിട്ടുണ്ട്. അതുപോലെതന്നെ, രാജ്യം വലുതാകയാൽ, അതിന്റെ പിന്നിലുള്ള ബുദ്ധി കൂടുതൽ ശക്തിമത്തും സങ്കീർണ്ണവും സംഘടിതവും സുരക്ഷിതവും ആയിരിക്കേണ്ടതുണ്ട്. ചെറിയൊരു കുടുംബത്തേയോ, കുടുംബവ്യാപാരത്തേയോ നടത്താൻ ഒരു സാധാരണ ഗൃഹസ്ഥമനസ്സിന്റെ ഉത്സാഹവും വീക്ഷണവും മതിയാവുമ്പോൾ, ഒരു രാഷ്ട്രത്തെ നിയന്ത്രിക്കാനും നയിക്കുവാനും അതിന്റെ അഭിലഷിത ലക്ഷ്യങ്ങളിലെത്തുവാനും പ്രബുദ്ധപൌരത്വബോധത്തിന്റെ വിപുലമായൊരു ശക്തിസംഘടന ആവശ്യമാണ്. അങ്ങനെയുള്ളൊരു ജാഗരൂകതയോടുകൂടെ മാത്രമേ ജീവിതത്തിന്റെ വിവിധ മേഖലകളിൽ

ചെയ്യുന്ന കൃത്യങ്ങളെ ഊജ്ജസ്വലതയോടും ദൃഢതയോടുംകൂടി നടത്തുവാൻ സാദ്ധ്യമാവുകയുള്ളു; ജോലി അന്വേഷിച്ചുനടക്കുകയോ, മുറപോലെ മാത്രം ജോലിനടത്തുകയോ ചെയ്യുന്ന ഒരു സാധാരണ പൌരൻെറ ഉത്സാഹം ഇതിനു മതിയാകയില്ല, ഉദ്യോഗം അന്വേഷിച്ചുകൊണ്ടു് നാം ആദ്യമായി വീടിനു വെളിയിലിറങ്ങുമ്പോൾ നാം ഉദ്യോഗാത്ഥികളാണു്,. നമുക്കു് പണം സമ്പാദിക്കണം;, ഉപജീവനമാഗ്ഗം ഉറപ്പിച്ചു്, കുടുംബത്തെ പുലത്തണം; ജീവിത സുഖങ്ങൾ അനുഭവിക്കണം. പക്ഷേ അപ്പോൾപോലും നാം ജോലിതേടുന്നവർ മാത്രമല്ല; നമ്മുടെ വ്യക്തിപരവും കുഡുംബസംബന്ധവുമായ താല്പയ്യങ്ങളെ രക്ഷിക്കുന്നതിനോടൊപ്പം നമ്മുടെ രാജ്യത്തിനു് ഒരു പ്രത്യേകമേഖലയിൽ സേവനമനുഷ്ഠിക്കുവാനും ഇട തരുന്ന ജോലികളന്വേഷിക്കുന്ന പൌരന്മാരാണു്. നമ്മുടെ ബോധതലത്തിൽ പൌരന്മാർ എന്നോണം ഇങ്ങനെയൊരു മാററമുണ്ടാവുമ്പോൾ നമ്മുടെ സ്ഥാനത്തിലും എന്തൊരു മാററമാണുണ്ടാവുന്നതു്! ആരോഗ്യകരമായ ഈ മാററമില്ലെങ്കിൽ നമ്മുടെ സ്ഥാനം വ്യക്തമായും ഒരു കൂലിക്കാരൻേറ ('Mercenary')താണു്. കൺസൈസ് ഓക്സ്ഫോർഡ് ശബ്ദകോശം ഈ പദത്തെ നിവ്വചിക്കുന്നതു്, പണത്തിനോ മററു് ലഭ്യത്തിനോ ജോലിചെയ്യുന്ന ആൾ എന്നാണു്. സമൂഹത്തിൻെറ കണ്ണാടിയിൽ നോക്കുന്ന ഇത്തരമൊരാൾക്കു് ഒരു പൌരനെയല്ല കാണുവാൻ സാധിക്കുക, ഒരു ജോലിക്കാരനെയാണു്. നമ്മൾ അനുഭവിച്ച നൂററാണ്ടുകളുടെ വിദേശീയ അടിമത്തത്തിൻെറ ചരിത്രം ഈ കഠോരസത്യത്തിനുള്ളൊരു തെളിവാണു്. അന്നു് നമ്മൾ പൌരന്മാരായിരുന്നില്ല നേരത്തെ പ്രസ്താവിച്ചപോലെ പ്രജകൾ മാത്രമായിരുന്നു. അന്നത്തെ വിവിധ സംസ്ഥാനങ്ങൾ നിലവിലുള്ള രാഷ്ട്രീയബഹളങ്ങൾക്കിടയിൽ നാട്ടുകാരും വിദേശികളുമായ സാഹസികന്മാർ ചെത്തിയെടുത്തവയായിരുന്നു; ഇവയെ നിലനിത്തിയതു് അവരുടെ ഓജസ്സും ധൈയ്യവും ആജ്ഞാശക്തിയുമായിരുന്നു. ഒരാൾക്കു് ഇത്തരം കഴിവുകളുണ്ടായിരുന്നെങ്കിൽ മതി, അയാൾ കുറെ യുവസാഹസികരെ സംഘടിപ്പിക്കുന്നു; ഏതെങ്കിലുമൊരു പ്രദേശത്തു് തൻെറ ആധിപത്യം സ്ഥാപിക്കുന്നു: അയൽസംസ്ഥാനങ്ങളെ ജയിച്ചു് സ്വന്തം സംസ്ഥാനത്തോടു കൂട്ടിച്ചേക്കുന്നു; ഒരു രാജ്യത്തേയോ സാമ്രാജ്യത്തേയോ തന്നെ സ്ഥാപിക്കുന്നു—ചിലപ്പോൾ ഇവ ഭാരതത്തിൻെറ ഭൂരിഭാഗവും ഉൾക്കൊണ്ടിരുന്നു; ചിലപ്പോൾ ഭാരതത്തിനു വെളിയിലുള്ള പ്രദേശങ്ങളും. ഇതിലെല്ലാം ഭാരതത്തിലെ നിവാസികളുടെ പങ്കു് എന്തായിരുന്നു ? ദേശസ്നേഹത്താൽ പ്രചോദിതമായ ചില സാമ്രാജ്യസ്ഥാപനശ്രമങ്ങൾ ഒഴി

വാക്കിയാൽ, ജനങ്ങഠം നിശ്ശബ്ദരും ആകാംക്ഷാരഹിതരായ കാണികളും മാത്രമായിരുന്നു; അധികാരം കൈയ്യാളുന്നയാഠം നല്ലവനായിരുന്നാൽ സന്തുഷ്ടരും, അല്ലെങ്കിൽ മറിച്ചും. അങ്ങനെ ജനങ്ങഠം സാധാരണ ഗൃഹസ്ഥന്മാരായി ദിവസങ്ങഠം കഴിച്ചു—കൃഷിചെയ്തും, അവരുടെ കലകളേയും ശില്പങ്ങളേയും ജോലികളെയും, അനുവർത്തിച്ചും, ഗ്രന്ഥങ്ങഠം പഠിച്ചും, ദൈവത്തെ ആരാധിച്ചും. ഭാഗ്യത്തിനു് അക്കാലത്തെ മനുഷ്യത്വമുള്ള യുദ്ധമുറകഠം, ഭൂരിപക്ഷം ജനങ്ങളുടെയും ജീവിതരീതിയും ജോലികളേയും ശല്യപ്പെടുത്താതെ വിട്ടു. ഈ രാഷ്ട്രീയപ്രകമ്പനങ്ങഠം അവരെ നേരിട്ടു് ബാധിച്ചില്ല.

പക്ഷെ. നിസ്സ്പൃഹായരായ പ്രജകളായിരുന്ന ദീർഘകാലത്തെ അനുഭവത്തിൽനിന്നു്, നാം രാഷ്ട്രീയമായ കീഴ്‌വഴക്കങ്ങളിന്റെ ഒരു നിലപാടു് വളർത്തിയെടുത്തു; അതു് പ്രഖ്യാപിച്ചു, രാമൻ ഭരിച്ചാലും രാവണൻ ഭരിച്ചാലും, ജനങ്ങഠംക്കൊന്നാണു്. ഭൂരിപക്ഷം ജനങ്ങളും ഈവിധം ചിന്തിക്കുന്നവരായിരുന്നു, പക്ഷെ ബുദ്ധിമാന്മാരും ശക്തന്മാരും ഉൽക്കർഷേച്ഛുക്കളുമായ ഒരു ന്യൂനപക്ഷമുണ്ടായിരുന്നതു് വ്യത്യസ്തമായ രീതിയിലാണു് പ്രതികരിച്ചതു്. ഭരണാധികാരികഠംക്കു് ഭരണകൂടം നടത്തുവാനും പ്രതിരോധത്തിനും ആയി ആളുകളെ വേണ്ടിയിരുന്നു; ഇതിനു് സന്നദ്ധതയുള്ളവരെ ആവശ്യമാണെന്നവർ പ്രഖ്യാപിച്ചു; നല്ല ശമ്പളവും മററു പ്രത്യേകാനുകൂല്യങ്ങളും കിട്ടുമെന്നു് ഉറപ്പുകൊടുത്തു. ആ ന്യൂനപക്ഷത്തിലെ ആളുകഠം ഉടനെ പ്രതികരിച്ചു. മുന്നോട്ടുവന്ന ഓരോരുത്തനും പറഞ്ഞു: ''നിങ്ങളുടെ രാജ്യത്തെ സേവിക്കുവാൻ ഞാൻ എന്റെ ശരീരത്തെയും ശക്തികളെയും ഇതാ വാഗ്ദാനം ചെയ്യുന്നു.'' ചിലർ തങ്ങളുടെ ആത്മാക്കളെയും അടിയറവെച്ചു! ഇവരിൽ പലരും ഭടന്മാരും ഉദ്യോഗസ്ഥന്മാരും മന്ത്രിമാരും ഉടമസ്ഥന്മാരും ശിപായിമാരും സ്തുതിപാഠകന്മാരുമായി. പക്ഷേ, വ്യക്തമായും ഇവരെല്ലാം, തങ്ങഠം അധിവസിക്കുന്ന രാജ്യത്തിൽ യാതൊരു താല്പര്യവുമില്ലാത്ത, ഉദ്യോഗാർത്ഥികളും ജോലിക്കാരുമായിരുന്നു. ഈ മനസ്ഥിതിയോടെയാണു് അവർ പോയതും പണിയെടുത്തതും—വിശ്വസ്തതയോടെയും കാര്യക്ഷമമായും; പക്ഷെ ഭരണാധിപനിൽനിന്നു് നല്ല ശമ്പളം കിട്ടുന്നേടത്തോളം മാത്രം. അതു നഷ്ടപ്പെടുന്ന സന്ദർഭം വരുമ്പോഠം, അവർ സംശയലേശമെന്യേ ആ ഭരണാധികാരിയെ വിട്ടു് വേറെ രാജാക്കന്മാർക്കു് തങ്ങളുടെ സേവനങ്ങഠം വാഗ്ദാനം ചെയ്തു. രാജ്യത്തിലോ രാജാവിലോ അവർക്കു താല്പര്യമുണ്ടായിരുന്നില്ല, നല്ല ഗൃഹസ്ഥന്മാരായി ഉപജീവനം നടത്തണമെന്നതൊഴികെ; 'മേർസനറി' എന്നു് ഇംഗ്ലീഷിൽ പറയുന്നതു് ഇവരെയാണു്.

## 20. ശമ്പളക്കാരന്റെ മനസ്ഥിതി.

ശമ്പളത്തിനുമാത്രം ജോലിചെയ്യുന്നയാളുടെ മാനസികാവസ്ഥ ഒരു പ്രജായത്തപൗരന്റേതിൽനിന്നു് തുലോം ഭിന്നമാണു്. 1950_ൽ നാം ഒരു സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിലെ സ്വതന്ത്രപൌരന്മാരാണെന്നു് പ്രഖ്യാപിച്ചപ്പോൾ, ബാഹ്യമായ ഒരു സ്ഥിതി എന്ന നിലയ്ക്കു്, ഈ അശ്രുദ്ധകരമായ രാഷ്ട്രീയാന്തരീക്ഷം പാടെ അപ്രത്യക്ഷമായി. നിസ്സഹായരായി നോക്കിനിന്ന ഭൂരിപക്ഷം ജനങ്ങളും, ഭരണകർത്താക്കളുടെ ആഹ്വാനമനുസരിച്ചു് അവരുടെ കീഴിൽ ജോലിചെയ്യുവാൻ മുന്നോട്ടുവന്ന സമർത്ഥന്മാരായ ന്യൂനപക്ഷവും തികച്ചും പുതുതായൊരു രാഷ്ട്രീയസന്നിവേശത്തിലേയ്ക്കു് ആനയിക്കപ്പെട്ടു; ഇതു്, സ്വാതന്ത്ര്യത്തിന്റെ ആവേശം നിറഞ്ഞുനില്ക്കുന്നതും, രാജ്യത്തിലെ നിവാസികൾക്കെല്ലാംതന്നെ ബൃഹത്തായ അനുഗ്രഹങ്ങൾ പ്രദാനംചെയ്യുവാൻ പര്യാപ്തവുമായിരുന്നു. ഈ സ്വാതന്ത്ര്യവും അനുഗ്രഹങ്ങളും സ്വാതന്ത്ര്യലബ്ധികഴിഞ്ഞു് 30 വർഷങ്ങളായിട്ടും യാഥാർത്ഥ്യങ്ങളായിട്ടില്ല. ഇന്നു്, അത്യധികം നൈരാശ്യവും, അന്യതാബോധവും, അക്രമവും, കഷ്ടപ്പാടുകളും നമ്മുടെ നാട്ടിനെ പീഡിപ്പിക്കുന്നുണ്ടെങ്കിൽ, നാം അതിൽനിന്നു് തീരുമാനിക്കേണ്ടതു് ഇതാണു്: കാശിനു് ജോലിചെയ്യുന്ന മുൻകാലത്തെ ആ നാശകരമായ മനോഭാവം നാം ഇനിയും ത്യജിച്ചിട്ടില്ല; വിപ്ലവാത്മകമായ പുതിയ സംവിധാനത്തിനനുയോജ്യമായ ദീപ്തമായ ഒരു പൌരത്വബോധം ഉൾക്കൊണ്ടിട്ടുമില്ല.

സ്വാതന്ത്ര്യാനന്തരദേശീയജീവിതത്തിൽ, നൂറുകൂട്ടം കാര്യങ്ങളിലും സന്ദർഭങ്ങളിലും ഈ ഹീനമായ മനസ്ഥിതി വലിഞ്ഞുകയറി ശല്യമുണ്ടാക്കുന്നുണ്ടു്. ദേശീയമായ മമതയുടേയും അതുണ്ടാക്കുന്ന ഉത്തരവാദിത്വത്തിന്റേയും അഭാവം പൂർണ്ണമാണു്. ഒരു ഭാഗത്തു്, ഭാരതത്തിൽ താമസിക്കുക എന്നതും, മറുഭാഗത്തു് ഭാരതത്തിന്റേതും ഭാരതത്തിനുവേണ്ടിയും എന്നതും തമ്മിലുള്ള വ്യത്യാസം നമ്മുടെ നാട്ടുകാരിൽ പലർക്കും അജ്ഞാതമാണു്. ആദ്യത്തേതു് ഒരാളെ വെറും ഉദ്യോഗാർത്ഥിയും ജോലിക്കാരനുമാക്കുന്നു; അയാളോ അവളോ എപ്പോഴും അവിടെത്തന്നെയായിരിക്കും; രണ്ടാമത്തേതു്. സാമൂഹിക ഉത്തരവാദിത്വബോധങ്ങൾ ഉൾക്കൊണ്ടു്, പൗരത്വത്തോടുകൂടി കൃത്യങ്ങൾ നിർവ്വഹിക്കുന്ന ഒരാളെ സൃഷ്ടിക്കുന്നു.

വെറും ശമ്പളംപററുന്ന ഒരാളുടേതിനേക്കാളും താഴ്ന്ന മനസ്ഥിതി നാം കാണിക്കുന്ന ഒരു രംഗമുണ്ടു്. ശമ്പളക്കാരൻ സാധാരണയായി അവനോ, അവരോ കൈപ്പററുന്ന കൂലിക്കോ ശമ്പള

ത്തിനോ, ആത്മാർത്ഥമായി ഒരു ദിവസത്തെ പണിചെയ്യും. ഭരണത്തിലും വ്യവസായത്തിലും വ്യാപാരസ്ഥാപനങ്ങളിലും മററ് പലേടത്തും ധാരാളമായി നമുക്കിന്ന് കാണുവാൻ സാധിക്കുന്ന ചിലർ, കടുത്ത ദാരിദ്ര്യത്തിൻെറ ഭാരവും താങ്ങി കഷ്ടപ്പെട്ട് നന്നാവാൻ ശ്രമിക്കുന്ന ഈ നാട്ടിൽനിന്ന് ലഭിക്കുന്ന കൂലിക്കും വേതനത്തിനും പകരമായി ഒരു ദിവസത്തെ പണി ആത്മാർത്ഥതയോടെ ചെയ്യില്ലെന്നു് മാത്രമല്ല, ഇതിനെ അവരുടെ അവകാശമായി കരുതുകയും, ബഹളംകൂട്ടിയും സംഘടിച്ച് വിലപേശിയും മുഖംകറുപ്പിച്ചുകൊണ്ട് ചെയ്യുന്ന കുറഞ്ഞ പണിക്ക്, ഓവർടൈം കൂലിയും വാങ്ങുന്നു! ഈ ഒരു രംഗത്തെങ്കിലും ഭാരതം അപൂർവ്വകല്പനാശക്തിയും സൃഷ്ടിപരമായ മേന്മയും കാണിച്ചിട്ടുണ്ട്; എന്തെന്നാൽ. ഇപ്രകാരമുള്ളൊരു മനോഭാവവും പെരുമാററവും സംസ്കൃതലോകത്തിൽ എവിടെയും ഇല്ലാത്തതാണ്! പക്ഷേ നാടിനു് കനത്ത നഷ്ടമുണ്ടാക്കുന്ന ഒരു നാടകമാണിത്.

## 21. നമ്മുടെ സമകാലരാഷ്ട്രീയം: അമേരിക്കൻ ഫുട്ബാളും മോഹൻ ബഗാൻ ഫുട്ബോളും തമ്മിലുള്ള മത്സരം

എല്ലായിടത്തും അലസതയാണ്; ഇതിൻെറ കൂടെ, ഓരോ ഒത്തുതീർപ്പിനുശേഷവും വർദ്ധിക്കുന്ന ആവശ്യങ്ങളുടെ അവകാശപത്രികകളും – ഉല്പാദനത്തിലോ പണിയിലോ ഒരു ഭേദവുമില്ലതാനും. ഏററവും വലിയ നിർഭാഗ്യം രാജ്യത്തെ രാഷ്ട്രീയം ഈ സന്ദർഭങ്ങളിൽ നടത്തുന്ന ഭയാനകമായ അഭിനയങ്ങൾ ആയിനില്ക്കുന്നു എന്നതാണ്. ധനസൻകണക്കിനു ഹരിജനങ്ങളേയും മററു് ദുർബലവിഭാഗങ്ങളേയും മൃഗീയമായി മർദ്ദിക്കുക കൊല്ലുക മുതലായ വർദ്ധിച്ചുവരുന്നകാടത്തമായ സംഭവങ്ങൾ പോലും രാഷ്ട്രീയത്തിൻെറ വെട്ടുകത്തികൾ മറച്ചുവെച്ച് ഏററവും ചുരുങ്ങിയ ദേശീയമായ ഒരു പൊതുധാരണ ഉണ്ടാക്കുവാൻ പ്രേരകമാവുന്നില്ല. അതായത്, നിർഭാഗ്യവശാലുണ്ടാവുന്ന ചുരുക്കം സാമുദായിക ലഹളകളും മററ് സാമൂഹിക രാഷ്ട്രീയ സംഘട്ടനങ്ങളും രാഷ്ട്രീയ പാർട്ടികളുടെ ലാഭത്തിനു് ചൂഷണം ചെയ്യപ്പെടുന്നു. മറിച്ച്, അവയെ മാനുഷികവും ജനാധിപത്യപരവുമായ വീക്ഷണത്തിൽകൂടെ സമീപിക്കുന്നില്ല എന്നുള്ളതാണ് നിർഭാഗ്യകരമായിട്ടുള്ളതു്. ഈ രംഗങ്ങളിൽ ഉണ്ടായിട്ടുള്ള രാഷ്ട്രീയമായ കൈകടത്തലുകളെല്ലാം തന്നെ, ശമ്പളത്തിനു് പണി എടുക്കുക എന്ന മനോഭാവം വെടിഞ്ഞു്, ഒരു സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിൻെറ അഭിമാനികളായ പൗരന്മാ

രെന്നനിലയ്ക്ക് പെരുമാററുവാൻ ജനതയെ പരിശീലിപ്പിക്കുന്നതിനു പകരം, വിവിധവിഭാഗങ്ങളുടെ ശമ്പളത്തിനു് ജോലി എന്ന മനസ്ഥിതിയെ നീതീകരിക്കയും ബലപ്പെടുത്തുകയും, രാഷ്ട്രത്തിൻെറ ഹ്രസ്വകാലത്തെയും ദീർഘകാലത്തെയും അഭിവൃദ്ധിക്കെതിരായി തല്ക്കാലികമായ പാർട്ടിയുടെ ലാഭത്തെ ഉയർത്തിപ്പിടിക്കുകയും ആണു് ചെയ്തിട്ടുള്ളതു്.

ജനാധിപത്യരാഷ്ട്രത്തിലും അവകാശപത്രികകൾക്കു് സ്ഥാനമുണ്ടു്; പക്ഷേ പൌരന്മാരുടെ അവകാശപത്രികയും ശമ്പളക്കാരുടെതിനും തമ്മിൽ വലിയ വ്യത്യാസമുണ്ടു്. എല്ലാവരും പൌരത്വബോധം വളർത്തിയെടുത്തതുകൊണ്ടു്, സാമൂഹിക സംഘർഷങ്ങൾ ഇല്ലാതാവുകയോ, ദേശീയപ്രശ്നങ്ങൾ അലിഞ്ഞുപോവുകയോ ചെയ്യില്ല; പക്ഷെ അവ ആവശ്യപ്പെടുന്ന രീതിയും അവയുടെ പരിഹാരങ്ങളും വിപ്ലവകരമായ രീതിയിൽ വ്യത്യാസപ്പെടും. ഇപ്പോഴാവട്ടെ രാഷ്ട്രീയ ഇടപെടൽ ഇതുപോലെയുള്ള പ്രശ്നങ്ങളെ കൂടുതൽ സങ്കീർണ്ണമാക്കുകയാണു്. നമ്മുടെ രാഷ്ട്രീയ പ്രവർത്തനരീതിയിൽ എന്തോ തകരാറുണ്ടു്; അഥവാ രാഷ്ട്രീയ വ്യവസ്ഥയിൽ തന്നെ. രാഷ്ട്രീയ പാർട്ടികളും പ്രബുദ്ധരായ പൌരന്മാരുമാണു് ഈ പ്രധാന പ്രശ്നത്തെ കൈകാര്യം ചെയ്യേണ്ടതു്; എന്തുകൊണ്ടെന്നാൽ രാഷ്ട്രീയം അതു നല്ലതോ ചീത്തയോ അഥവാ ശുദ്ധമോ ദുഷിച്ചതോ ആവട്ടെ, ജീവിതത്തിൻെറ എല്ലാ മേഖലകളേയും, ഗുണത്തിനോ ദോഷത്തിനോ, ബാധിക്കുന്നു. ദേശസ്നേഹികളായ ചില യോഗ്യന്മാർ ഇപ്പോഴും നമ്മുടെ രാഷ്ട്രീയ ജീവിതത്തിൽ ഉണ്ടു്; ഏതു സമൂഹത്തിലും ബഹുമാനിക്കപ്പെടുന്ന തരത്തിലുള്ളവർ; എല്ലാ പാർട്ടികളിലും അങ്ങിങ്ങായി ഇവർ ചിതറിക്കിടക്കുന്നു. പക്ഷെ പാർട്ടികളുടെ പ്രവർത്തനരീതിയിൽ സമൂലമായൊരു മാററം ആവശ്യമാണു്. പാർട്ടിതാല്പര്യങ്ങൾക്കായുള്ള ചൂഷണത്തിന്നതീതമായി, ഏററവും ചുരുങ്ങിയ ദേശീയവും മാനുഷികവുമായ പ്രശ്നങ്ങളിൽ ഒരു ഏകാഭിപ്രായം അവർ ഒന്നിച്ചിരുന്നു് ആലോചിച്ചുറപ്പിക്കേണ്ടതുണ്ടു്.

അമേരിക്കൻ ദൂരദർശനിയിൽ അവിടത്തെ ഫുട്ബാൾകളി കാണുമ്പോൾ ഒരു കാര്യം ഞാൻ ശ്രദ്ധിച്ചിട്ടുണ്ടു്; ഇരുഭാഗത്തെയും കളിക്കാർ, പന്തിനെ ആക്രമിക്കുന്നതിനു പകരം പരസ്പരം ആക്രമിക്കുകയും വീണുരുളുകയുമാണു് ചെയ്യുന്നതു്. ഇതുപോലെ ഒരു കാഴ്ച ഭാരതത്തിലും കാണാം; നമ്മുടെ രാഷ്ട്രീയ പാർട്ടികൾ ഒന്നിച്ചോ, തനിച്ചോ, ദേശീയപ്രശ്നങ്ങളെ നേരിടുന്നതിനു പകരം അന്യോന്യം ആക്രമണം നടത്തുന്നതു്. നമ്മുടെ മോഹൻബഗാൻ

ഫുട്ബാളിന്റെ ഭംഗിയായുള്ള മത്സരരീതികൾ നമ്മുടെ രാഷ്ട്രീയ പാർട്ടികൾക്കു് കൂടുതൽ മെച്ചമായൊരു മാതൃകയാണു്; ഇതു് നമ്മുടെ രാഷ്ട്രീയത്തിന്റെ സംസ്കാരികനിലവാരം മെച്ചപ്പെടുത്തുകയും അതു് നമ്മുടെ ദേശീയ ജീവിതത്തിന്റെ മറ്റെല്ലാ തുറകളിലും അതിന്റെ ആരോഗ്യകരമായ ആഘാതം ഏല്പിക്കുകയും ചെയ്യും. ഗീതയുടെ പതിനാറാം അദ്ധ്യായത്തിൽ ഉദ്ബോധനം ചെയ്തിട്ടുള്ള മനുഷ്യശക്തിയുടെ മൂല്യങ്ങളെപ്പററിയ വീക്ഷണത്തിന്റെ വെളിച്ചത്തിലും ഭാഷയിലും പറയുകയാണെങ്കിൽ ഇന്നു് നമ്മുടെ രാഷ്ട്രീയം തമോഗുണം നിയന്ത്രിക്കുന്ന രാജോഗുണത്തിന്റെ ശക്തിയെയാണു് പ്രദർശിപ്പിക്കുന്നതു്. രാഷ്ട്രീയത്തിന്റെ സാംസ്കാരിക നിലവാരം താഴുന്നതിനു് അതു് ഇടവരുത്തുന്നു. സത്വഗുണത്താൽ നിയന്ത്രിതമായ രജോഗുണമായി അതിനെ മാററിയെടുക്കേണ്ടിയിരിക്കുന്നു. അതു ചെയ്താൽ, അന്യോന്യദൂഷണവും അധികരിച്ചുവരുന്ന ആക്രമണവും ഇടകലർന്നുള്ള നമ്മുടെ ഇരുണ്ട ശക്തിരാഷ്ട്രീയത്തെ, മനുഷ്യസേവനത്തിനും ദേശീയവികസനത്തിനും പ്രേരകമായ ദീപ്തമായൊരു ശക്തിരാഷ്ട്രീയമായി മാററിയെടുക്കാം. ഇങ്ങനെ നമ്മുടെ രാഷ്ട്രീയത്തിന്റെ സംസ്കാരികവും സദാചാരപരവുമായ നിലവാരം ഉയർത്തപ്പെടുമ്പോൾ, നാം നമ്മുടെ പ്രജായത്തത്തിന്നു് ഓജസ്സും സർഗ്ഗാത്മകതയും കൈവരുത്തുകയും, തെരുവുമക്കളുടെ ഭരണത്തിന്റെ വിചാരശൂന്യതയിൽനിന്നും ആക്രമത്തിൽനിന്നും, കലാപത്തിൽനിന്നും അതിനെ രക്ഷപ്പെടുത്തുകയും ചെയ്യും.

## 22. വേദാന്തത്തിന്റെ വെളിച്ചത്തിൽ പ്രബുദ്ധപൌരത്വം

നമ്മുടെ ദേശീയജീവിതത്തിൽ ഇതു മൂലമുണ്ടാകുന്ന ആരോഗ്യകരമായ ചലനത്തെ മനസ്സിലാക്കുവാൻ ഒരു ഉദാഹരണം പരിഗണിക്കാം – വിദ്യാഭ്യാസം; ദീർഘവീക്ഷണത്തിൽ ഇതാണല്ലോ ദേശീയാരോഗ്യത്തിനേയും ക്ഷേമത്തേയും സ്പർശിക്കുന്ന സുപ്രധാനമായ രംഗം. വേറെ ഏതു രംഗത്തെയും പോലെ ഇതും നമ്മുടെ കച്ചവടമനസ്ഥിതിയുടെ പീഡനം ഏററിട്ടുണ്ടു്. പൌരത്വമനോഭാവവും അതുൾക്കൊള്ളുന്ന സാമൂഹിക ഉത്തരവാദിത്വത്തിന്റെ ശീലവും നമ്മുടെ വിദ്യാഭ്യാസരംഗത്തു് ഉദ്ബോധിപ്പിക്കപ്പെടേണ്ടതിന്നു് എല്ലാ രാഷ്ട്രീയ പാർട്ടികളും അങ്ങേ അററത്തെ പ്രാധാന്യം നല്ക്കേണ്ടതാണു്. രാഷ്ട്രീയപാർട്ടികളുടെ ഇപ്രകാരമുള്ള നിശ്ചിതവും ആരോഗ്യകരവുമായ സ്വാധീനം വിദ്യാഭ്യാസത്തിൽ ചെലുത്തിയാൽ, ഇന്നത്തെ തികച്ചും അനാരോഗ്യകരവും ദ്രോഹകരവുമായ സ്ഥിതിയിൽ വിപ്ലവകരമായൊരു മാററം ഉണ്ടാവും. ദേശ

സ്നേഹികളും അർപ്പണ മനസ്ഥിതിയുള്ളവരുമായി ഇപ്പോഴുള്ള ന്യൂന പക്ഷം അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും സദാ സന്നിഹിതവും ഉന്നതിയിലേയ്ക്കു് നയിക്കുന്നതുമായ സ്വാധീനത്തെ ഇതു് ശക്തമാക്കും. ഇപ്പോൾ ഇവർ ശ്വാസംമുട്ടി നിസ്സഹായരായി കഴിയുകയാണു്. പ്രാഥമികഘട്ടം മുതൽ സർവ്വകലാശാലാതലം വരെയുള്ള നമ്മുടെ അദ്ധ്യാപകർ മുഴുവനുമല്ലെങ്കിൽ നല്ലൊരു വിഭാഗമെങ്കിലും കൂലിക്കു് വേല എന്ന മനസ്ഥിതിയിൽനിന്നു് ഉയർന്നു് പൗരത്വ ബോധം നേടുകയും, ഇതിനേയും വിജ്ഞാനതൃഷ്ണയേയും സ്വഭാവ മാഹാത്മ്യത്തേയും — സ്വാതന്ത്ര്യാനന്തരം പിന്നിട്ട 30 വർഷങ്ങളിൽ ഇവ രണ്ടും മൃതപ്രായമായിട്ടുണ്ടു് — ലക്ഷക്കണക്കിനുള്ള വിദ്യാർത്ഥികളുടെ മനസ്സിൽ വളർത്തുകയും ചെയ്താൽ ജനാധിപത്യോന്മുഖമായ എന്തൊരു ഓജസ്സായിരിക്കും രാഷ്ട്രത്തിനു് ലഭിക്കുക എന്നു് നമുക്കു് വ്യക്തമായി കാണാവുന്നതാണു്. ജ്ഞാനവും ജനാധിപത്യഗുണങ്ങളും ചാരുതയും ഉൾക്കൊണ്ടു്, സംഘം സംഘമായി, നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽനിന്നു് ഇങ്ങനെയുള്ള വിദ്യാർത്ഥികൾ പുറത്തുവരികയും, ക്രമേണ നമ്മുടെ രാഷ്ട്രീയ ജീവിതവും, ഭരണവും, വിദ്യാഭ്യാസവും, വ്യവസായവും, പ്രതിരോധനിരകളും, തൊഴിലുകളും ഇവരെക്കൊണ്ടു് നിറയുകയും ചെയ്യും. ഇന്നത്തെ ദാരുണമായ ചിത്രത്തിൽനിന്നു് എത്ര വ്യത്യസ്തവും ദീപ്തിമത്തും ആശാവഹവുമായ ഒരു ദേശീയ സന്നിവേശമായിരിക്കും അതു് !

ഇപ്രകാരം മനുഷ്യനിർമ്മാണത്തിനും രാഷ്ട്രനിർമ്മാണത്തിനും യുക്തമായ വിദ്യാഭ്യാസത്തെ വിഭാവനം ചെയ്തുകൊണ്ടു്, കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനം സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി: 'വിദ്യാഭ്യാസം എന്ന ആ മാസ്മരികപദംകൊണ്ടു് പരിഹരിക്കാനാവാത്ത ഒരു പ്രശ്നവും ആധുനിക ഭാരതത്തിലില്ല.' നമ്മുടെ വിവിധ പൊതുസേവനതസ്തികകളേയും സ്വകാര്യമേഖലാ ജോലികളെയും നടത്തുവാൻ അച്ചടക്കബോധമുള്ളവരും, ദേശസ്നേഹികളും അർപ്പണമനോഭാവമുള്ളവരും തന്മൂലം കാര്യശേഷി ആർജ്ജിച്ചിട്ടുള്ളവരുമായ സംഘം സംഘമായി വരുന്ന സുശിക്ഷിതരായ— തലച്ചോറു് നിറയെ പലതും കുത്തിനിറച്ചിട്ടുള്ളവരല്ല—ആളുകളുടെ സേവനം ഈവിധമുള്ള വിദ്യാഭ്യാസം നമുക്കു് ലഭ്യമാക്കും; ഇവരാകട്ടെ, ഉദ്യോഗത്തിൽ പ്രവേശിച്ചാൽ, ബാഹ്യമായി അതിനെ രാഷ്ട്രസേവനത്തിനുള്ള ഒരു സന്ദർഭവും വിശേഷാവകാശവുമായും, ആന്തരികമായി, ക്രമപ്രവൃദ്ധമായ സ്വഭാവമാഹാത്മ്യത്തിനും മാനവികശ്രേഷ്ഠതയ്ക്കുമായി ഉപയോഗിക്കുകയും ചെയ്യും.

ഇങ്ങനെയൊരു സമൂലാഗ്രമായ മാററത്തിനായി നമ്മുടെ നാട്ട് നിശ്ശബ്ദമായി ആശിച്ചുകൊണ്ടിരിക്കുകയാണ്. എല്ലാ മേഖലകളിലും രാജ്യത്തെ മഹത്ത്വത്തിലേയ്ക്കുയർത്തുവാൻ വേണ്ട ബുദ്ധിയും, പ്രതിഭയും, വിഭവങ്ങളും നമുക്കുണ്ട്. ഇവയെല്ലാംതന്നെ ദേശവ്യാപകമായ വികസനത്തിൻെറ സംശുദ്ധമായൊരു ദീപ്തജ്വാലയായി എരിയിക്കുവാൻ അദൃശ്യമായ എന്തോ ഒന്ന് ആവശ്യമുണ്ട്. സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി: താഴെ തീയിട്ടു, അത് ജ്വലിച്ച് ഒരു ഭാരതീയരാഷ്ട്രമുണ്ടാവട്ടെ എന്ന്. ഈ അദ്ഭുതം സൃഷ്ടിക്കുവാൻ ആവശ്യമായ ആ അജ്ഞാതവസ്തു പ്രബുദ്ധപൗരത്വത്തെ പററിയ ബോധം രാജ്യമാസകലം വ്യാപിപ്പിക്കലാണ്, രാഷ്ട്രത്തിൻെറ വിദ്യാഭ്യാസമാണ് ഈ വ്യാപനത്തിൻെറ ഹൃദയവും രക്തധമനികളും, വേറൊന്നിനും ഇതു് ലഭ്യമാക്കാൻ കഴിവില്ല. രാഷ്ട്രീയ മുദ്രാവാക്യങ്ങളോ, ഭരണപരമായ കുറുക്കുവഴികളോ, കഴിഞ്ഞ മുപ്പതു വർഷങ്ങളിൽ നാം വിദ്യാഭ്യാസമേഖലയിൽ ഇടവിട്ടിടവിട്ട് നടപ്പിലാക്കിയ അന്യോന്യം നിഷ്ഫലമാക്കുന്ന സംഘടനാപരമായ മാററങ്ങളോ ഈ അദ്ഭുതം സൃഷ്ടിക്കുവാൻ ശക്തമല്ല. ഇവയെ ഇനിയും ആശ്രയിക്കുക എന്നതു് രാഷ്ട്രത്തിൻെറ യാതനയെ നീട്ടുവാനും അതിലെ ആഭ്യന്തരസംഘർഷങ്ങളെ കൂടുതൽ കർക്കശമാക്കുവാനും മാത്രമേ സഹായിക്കൂ. അവ നമ്മുടെ രോഗബാധിതമായ ജനാധിപത്യത്തെ എന്നും രോഗഗ്രസ്തമാക്കി നിലനിർത്തും; പലതരം ബാലാരിഷ്ടകളോടുകൂടി ജന്മം പൂണ്ട ഒരു ദുർബ്ബലശിശുവിനെപ്പോലെ. നമ്മുടെ പ്രജായത്തശിശു ആരോഗ്യവാനാകുന്നതും, ശൈശവത്തിൽനിന്ന് ദൃഢഗാത്രമായ യൗവനത്തിലേയ്ക്ക് വളരുന്നതും, രാജ്യത്തിൻെറ സഹസ്രാബ്ദദീർഘമായ ഏതെങ്കിലും നിത്യനൂതനങ്ങളും ദീപ്തിമത്തും ആയ സങ്കല്പങ്ങളുടെയും സാക്ഷാൽകരണങ്ങളുടെയും അനുഗ്രഹങ്ങളെ ഭാരതീയർക്കും ലോകത്തിലെ മററു ജനങ്ങൾക്കും പ്രദാനം ചെയ്യുന്നതും കാണണമെന്ന് നമുക്ക് ആഗ്രഹമുണ്ടെങ്കിൽ, നമ്മുടെ ദേശത്തെ ഗ്രസിക്കുന്ന വ്യാധികളെ മാററാനും തടുക്കാനും വേണ്ട ഊർജ്ജസ്വലമായ നടപടികൾ അടിയന്തരമായും നാം കൈക്കൊള്ളേണ്ടതുണ്ട്. നമുക്ക് വ്യാധികളുണ്ടെങ്കിൽ അവയ്ക്കുള്ള പ്രതിവിധികളും നമ്മുടെ പക്കൽതന്നെ ഉണ്ടെന്നു് നാം ഓർമ്മിക്കണം. വേദാന്തം ഉദ്ബോധിപ്പിക്കുന്ന, മനുഷ്യൻെറ വളർച്ചയുടെയും വികാസത്തിൻെറയും സാക്ഷാത്ക്കാരത്തിൻെറയും ദർശനം, ലോകത്തിലെവിടെയുമുള്ള യുക്തിസഹമായ വിശകലനത്തെ നേരിടാൻ ശക്തമാണ്. ഈ ദർശനത്തെ ഇപ്രകാരം വിമർശാത്മകമായി കൈകാര്യം ചെയ്യുവാൻ നമ്മുടെ രാജ്യത്തിലെ തീക്ഷ്ണബുദ്ധികളെ അതു് ക്ഷണിക്കുകയും അവക്ക് സ്വാഗതം

നേരുകയും ചെയ്യുന്നു. ഈ പ്രക്രിയ എന്തു ഫലമുണ്ടാക്കുമെന്നും പൗരത്വബോധത്തിന്റെ മൂല്യവും ഫലവും എന്താണെന്നും 'വേദാന്തപരിപാടി' എന്ന വിഷയത്തെ പററിയുള്ള ഒരു പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ സൂചിപ്പിച്ചിട്ടുണ്ട്. (സാഹിത്യസർവ്വസ്വം ഭാഗം III, പുറം 6.)

നിങ്ങളേയും മററെല്ലാവരേയും മനുഷ്യന്റെ യഥാർത്ഥ സ്വഭാവമെന്താണെന്നു പഠിപ്പിക്കുക; നിദ്രയിലാണ്ട ആത്മാവിനെ വിളിക്കൂ; അതു് ഉണരുന്നതെങ്ങനെയെന്നു് നോക്കൂ. ശക്തിയും ഐശ്വര്യവും, നന്മയും ശുദ്ധിയും ഉത്തമങ്ങളായ മററെല്ലാം തന്നെയും ലഭ്യമാവും — നിദ്രാബാധിതമായ ആത്മാവു് ആത്മബോധപൂർവ്വമായ കർമ്മത്തിലേയ്ക്കു് ഉണരുമ്പോൾ.

വേദാന്തത്തിന്റെ വെളിച്ചത്തിലും, പ്രത്യേകിച്ചു ഗീതയിലുള്ള അതിന്റെ വ്യാഖ്യാനത്തെ മുൻനിർത്തിയും, പ്രബുദ്ധപൗരത്വം എന്ന ഈ വിഷയത്തെ അവലോകനം ചെയ്യുന്നതു് വിജ്ഞാനപ്രദമായിരിക്കും. ഈ പദത്തിലെ 'പ്രബുദ്ധ' എന്ന ശബ്ദം മർമ്മപ്രധാനമായൊരു ഘടകമാണു്. ഇതിന്റെ അർത്ഥവ്യാപ്തി മനസ്സിലാക്കുവാൻ, നമ്മുടെ ഏതെങ്കിലും ഭാവത്തെയോ, പ്രവൃത്തിയേയോ അപഗ്രഥിച്ചാൽ മതി. ദേഹം പ്രവർത്തിക്കുന്നു; പക്ഷെ ഇതിനു് പുറകിൽ മനസ്സുണ്ടു്, പ്രവൃത്തിയോടു് അതിനുള്ള ഭാവം. ഇതിന്റെ അന്വേഷണത്തിൽക്കൂടെയാണു് സദാചാരത്തിന്റെയും ധർമ്മത്തിന്റെയും ശാസ്ത്രം കിട്ടുന്നതു്. ഒരു യന്ത്രത്തെ സംബന്ധിച്ചിടത്തോളം ഇങ്ങനെയൊരു അന്വേഷണത്തിനു് പ്രസക്തിയില്ല. പ്രവൃത്തിയിലല്ല, അതിനു് പ്രേരകമായ ഭാവത്തിലാണു് പ്രബുദ്ധതയുടേയും തമസ്സിന്റെയും മാനദണ്ഡം നാം കാണുന്നതു്. നമ്മുടെ പൗരാണിക കവിയും നാടകകർത്താവുമായ ഭാസൻ തന്റെ 'അവിമാര' ത്തിൽ പറഞ്ഞ മാതിരി (5. 5).

പ്രാജ്ഞസ്യ മൂർഖസ്യ ച കാര്യയോഗേ
സമത്വം അഭ്യേതി തനുർന ബുദ്ധിഃ.

ഒരു കൃത്യം പ്രബുദ്ധനായൊരാളും അല്ലാത്ത ഒരാളും ചെയ്യുമ്പോൾ, ദേഹസംബന്ധമായ സാമ്യം അവയ്ക്കുണ്ടു്; ബുദ്ധിയെ സംബന്ധിച്ചേടത്തോളമില്ല.

രോഗഗ്രസ്തനായ ഒരു ശിശുവിനെ അമ്മയും ശുശ്രൂഷിക്കുന്നു; വേലക്കാരിയും ശുശ്രൂഷിക്കുന്നു; പ്രവൃത്തികൾ ഒരുപോലെയുണ്ടു്, പക്ഷേ പിന്നിലുള്ള മനോഭാവം വ്യത്യസ്തമാണു്. വാത്സല്യമാണു്

അമ്മയെ പ്രേരിപ്പിക്കുന്ന ശക്തി; വേലക്കാരിയുടെ താല്പര്യം കിട്ടുന്ന ശമ്പളത്തിലാണ്. നമ്മുടെ ദേശീയജീവിതത്തിലെ വിവിധ മേഖലകളിൽ പ്രവർത്തിക്കുന്ന ആളുകളുടെ മനസ്സിലോട്ടു നോക്കിയാൽ, ദേശത്തോടും ജനങ്ങളോടും സ്നേഹം ചുരുക്കം പേർക്കേ ഉള്ളു എന്നു കാണാം; മിക്കവർക്കും സ്നേഹം ലഭിക്കുന്ന സംഖ്യയോടാണ്. എന്നിരുന്നാലും, ഇവരും രാജ്യത്തിനും, നാട്ടുകാർക്കുംവേണ്ടി പ്രവർത്തിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളവരാണ്—വിവിധ തലങ്ങളിലായി ഉത്തരവാദിത്വവും അധികാരങ്ങളും രാഷ്ട്രം ഇവരെ വിശ്വസിച്ചേല്പിച്ചിരിക്കുകയാണ്. പക്ഷേ അവർ അതു് മനസ്സിലാക്കുന്നില്ല; അവർക്ക് അതിൽ താല്പര്യവുമില്ല. പൗരത്വബോധത്തിന്റെ ആ നിലയിലേയ്ക്കു് അവർ ഉയരുന്നില്ല. സ്വകുടുംബവൃത്തത്തിന്റെ പരിമിതികൾക്കുള്ളിൽ ജീവിക്കുന്ന അവർ, സ്വന്തം താല്പര്യത്തെ മാത്രമേ അറിയുകയും അന്വേഷിക്കുകയും ചെയ്യാറുള്ളു.

വേദാന്തം നിർവചിക്കുന്ന ബോധമില്ലായ്മ ഇതാണ്. അതേ വ്യക്തി, പാരമ്പര്യത്തിന്റെ ശൃംഖലയിൽനിന്നു വേർപെട്ടു്, സ്നേഹത്തിലും അനുകമ്പയിലും വികസിച്ചു്, പരസഹസ്രം സഹജീവികളിൽ തല്പരനാവുന്നു. ഇതിൽക്കൂടെ അയാൾക്കു് ആ പദവിക്കും ഉത്തരവാദിത്വത്തിനും യുക്തമായ നിലവാരത്തിലേയ്ക്കുയരാൻ സാദ്ധ്യമാവുന്നു. പ്രബുദ്ധതയുടെ ഫലമിതാണ്. ഒരു സാധാരണ പൗരൻ അധികാരത്തിന്റെ കസേരയിൽ ഇരിക്കുന്നു: ഒരു പ്രബുദ്ധ പൗരൻ അവിടെയിരിക്കുക മാത്രമല്ല, അതിനെ അലങ്കരിക്കുകയും ചെയ്യുന്നു. ചെറിയ മനുഷ്യരും വലിയവരും തമ്മിലുള്ള വ്യത്യാസം നമുക്കിവിടെ കാണാം. ചെറിയ മനുഷ്യർ ചെറിയ ജോലികൾ ചെയ്യുന്നവരല്ല; ചെറിയ മനസ്സോടുകൂടി എല്ലാ ജോലികളും ചെയ്യുന്നവരാണ്; അതുപോലെതന്നെ, വലിയ മനുഷ്യർ എല്ലായ്പ്പോഴും വലിയ പണികൾ ചെയ്യുന്നവരല്ല, പക്ഷേ എല്ലാ ജോലികളും വലിയ മനസ്സോടും ഹൃദയത്തോടുംകൂടി ചെയ്യുന്നവരാണ്. ഗീത പറയുന്നതു്, പ്രവൃത്തിയെ സംബന്ധിച്ചിടത്തോളം വലിയതു് ചെറിയതു് എന്ന വ്യത്യാസമില്ല എന്നാണ്; വ്യത്യാസം പണിയുടെ പിന്നിലുള്ള ബുദ്ധിയിലാണ്. ചിലർ വലിയവരാകുന്നതു് വലിയ അധികാരത്തിന്റേയും സ്വാധീനത്തിന്റെയും കസേരയിലിരിക്കുന്നതുകൊണ്ടു മാത്രമാണ്; മററു ചിലർ, അവർ ഇരിക്കുന്ന കസേരയ്ക്കു് അവരുടെ വലുപ്പം നല്കുന്നു.

ഈ നൈസർഗ്ഗികമായ വലുപ്പം, ഈ സഹജമായ മഹത്ത്വം, അതിന്റെ സ്വാഭാവികമായ മഹത്ത്വവും ആത്മാഭിമാനവും അന്യരോടുള്ള ബഹുമാനവും കൂടിച്ചേർന്നു് ഒരു പ്രബുദ്ധപൗരനു് കൈവരു

ന്നു; ഉപചാരത്തിനു് പൗരനായൊരാൾക്കു്, വെറും ജോലിക്കാര നോ, ഉദ്യോഗം നോക്കുന്ന ആൾക്കോ ഇതു് അപ്രാപ്യമാണു്. ഇങ്ങ നെ പ്രബുദ്ധരും ജാഗരൂകരുമായ പൗരന്മാർ നമുക്കുണ്ടാവുമ്പോൾ, സ്വയമായിത്തന്നെ, ജാഗരൂകരായ പാർലിമെൻറു് അംഗങ്ങളും മററു് നിയമസഭാംഗങ്ങളും, ജാഗരൂകരായ ഭരണാധികാരികളും, ജാഗരൂകരായ അദ്ധ്യാപകരും, ജാഗരൂകരായ തൊഴിലാളികളും ഉണ്ടാവും. ഈ ജാഗരൂകത ഇത്തരമൊരു ഉണർവ്വിൽനിന്നേ ഉദ്ഭൂതമാവൂ. ഈ ശ്രദ്ധ ദേശീയജീവിതത്തിലെ പല മേഖലകളിലു മുള്ള ജനങ്ങളുടെ ആവശ്യങ്ങളുടെയും ആശകളുടെയും നാഡിമിടിപ്പു കൾ ഉൾക്കൊള്ളുകയും അവ ഫലപ്രദമായി അവയോടു് പ്രതി കരിക്കുകയും ചെയ്യും — അതൊരു പ്രാഥമിക പള്ളിക്കൂടത്തിലെ ക്ലാസ്സിലോ സർവ്വകലാശാലയിലെ ഗവേഷണശാലയിലോ, ഒരു വ്യവസായ പ്രമുഖൻെറ ആഫീസിലോ ഗവൺമെൻറു് സെക്രട്ടേറി യേററിലോ ആവട്ടെ.

ഈ ആരോഗ്യകരമായ പ്രക്രിയയുടെ പ്രവർത്തനം ശൈശവം മുതൽക്കേ സ്ത്രീപുരുഷന്മാരിൽ നമുക്കു കാണാം. ഏകദേശം പതി മ്മൂന്നു വയസ്സാവുമ്പോൾ, ദേഹം വളർച്ചയെത്തുന്നു; പക്ഷേ മന സ്സിൻെറ വളർച്ച്യു് പിന്നെയും സമയം പിടിക്കും. രാഷ്ട്രീയലോ കം അതിനാവശ്യമായ പൂർണ്ണവളർച്ച്യു് നിശ്ചയിച്ചിട്ടുള്ള പ്രായം പതിനെട്ടോ ഇരുപത്തൊന്നോ ആണു്. പക്ഷേ സ്വേച്ഛാപരമായി നിർണ്ണയിച്ച രാഷ്ട്രീയപക്വതയുടെ മാനദണ്ഡം പ്രധാനമായും വയ സ്സായാൽ പോരെന്നും, സാമൂഹിക ഉത്തരവാദിത്വബോധത്തിൽ പ്രകടിതമാവുന്ന മാനസികമായ പക്വത ഇതോടൊപ്പം ഉണ്ടായി രിക്കണമെന്നും നാം കണ്ടുകഴിഞ്ഞിട്ടുള്ളതാണു്. അതാണു് മാന സിക പക്വതയുടെയും സാമൂഹിക ബോധത്തിൻെറയും സംയോ ഗം; അതുണ്ടെങ്കിൽ മാത്രമേ ഒരു യുവാവിനോ, ഒരു യുവതിക്കോ ബാല്യകാലത്തുതന്നെ ഇപ്രകാരം തോന്നാനും അവനവനോടു പറഞ്ഞുറപ്പിക്കാനും കഴിയുകയുള്ളു; 'ഞാൻ ഭാരതത്തിൻെറ ഒരു പൗരനാണു്; എൻെറ നാട്ടുകാരുടെ ക്ഷേമം എന്നിൽ അർപ്പിതമാ ണു്; മററുള്ളവരുമായി സഹകരിച്ചു് ഞാൻ അതിനുവേണ്ടി പരി ശ്രമിക്കും. ഏതു ജാതിയിലും മതത്തിലും സമുദായത്തിലും വർഗ്ഗ ത്തിലും പെട്ടവരാണെങ്കിലും ഞാൻ എൻെറ നാട്ടുകരെ സ്നേഹിക്കും; അവർ എന്നോടും ഞാൻ അവരോടും അഭേദ്യമായി ബന്ധപ്പെട്ടി രിക്കുന്നു.' പ്രബുദ്ധമായ പൗരത്വബോധത്തോടുകൂടിയ ഇങ്ങനെ യുള്ള യുവതീയുവാക്കന്മാരുടെ ജീവിതനൗക നമ്മുടെ ദേശീയജീ വിതത്തിൻെറ പ്രക്ഷുബ്ധമായ ജലപ്രവാഹത്തിലേയ്ക്കിറങ്ങിയാൽ,

അവയ്ക്ക് അപകടം വരില്ലെന്നു മാത്രമല്ല, യാത്ര പൂർത്തിയാക്കുന്ന തിൽ പരാജയപ്പെട്ട പലരേയും രക്ഷിക്കുവാനും സാദ്ധ്യമാവും.

നമ്മുടെ ദീപ്തിമത്തായ മാനുഷികവികാസത്തിന്റെ ദർശന ത്തെ സ്വാതന്ത്ര്യലബ്ധിയുടെ പുലരിയിൽ നാം ഉപയോഗപ്പെടുത്താ തിരിക്കുകയും അതിന്റെ ശക്തി നമ്മുടെ വളരുന്ന തലമുറയ്ക്കു നി ഷേധിക്കുകയും ചെയ്തതു് അദ്ഭുതംതന്നെയാണു്. ഇതിനുപകരം, വിദ്യാഭ്യാസത്തിന്റെ പേരിൽ, പുതുതായി ലഭിച്ച സ്വാതന്ത്ര്യ ത്തെ അവരുടെ സ്വാർത്ഥത്തിനു പിഴുതെടുക്കാൻ സദാ ജാഗരൂകരായ സ്വാർത്ഥികളായ സ്ത്രീപുരുഷന്മാരെക്കൊണ്ടു് നാം രാജ്യത്തെ നിറ യ്ക്കുകയാണു് ചെയ്തതു്. അതു് ദേശീയവ്യർത്ഥതയിലേയ്ക്കു് വഴിവെ ച്ചു. ഈ വ്യർത്ഥതാബോധം ഇന്നു് ദേശീയജീവിതത്തിന്റെ എല്ലാ മേഖലകളിലും വാഴുന്നു. തൻകാര്യവ്യഗ്രതയും മാനുഷികമായ താ ല്പര്യമില്ലായ്മയും അവസാനം വ്യർത്ഥതാബോധത്തിലാണെത്തുക എന്ന മനശ്ശാസ്ത്രതത്ത്വം നാം സ്ഥാപിക്കുകയാണു്. ബർണാർഡ് ഷായുടെ വാക്കുകൾ സ്വാതന്ത്ര്യാനന്തരാർത്ഥത്തിനു് ഉചിതമായി യോജിക്കുന്നുണ്ടു്:

'ജീവിതത്തിലെ യഥാർത്ഥമായ ആനന്ദം ഇതാണു്—ഗംഭീരം എന്നു് നിങ്ങൾ കരുതുന്ന ഒരുദ്ദേശത്തിനായി ഉപയോഗപ്പെടുക; ഒരു നിസർഗ്ഗചേതനയാവുക—അല്ലാതെ, ക്ലേശങ്ങളുടെയും പരാതി കളുടെയും ഒരു മൺകട്ടയായി, എന്നെ സന്തുഷ്ടനാക്കാൻ ലോകം ശ്രമിക്കുന്നില്ലെന്നു് സദാ ആവലാതിപ്പെട്ടുകൊണ്ടിരിക്കുകയല്ല.'

ഈ തൻകാര്യവ്യഗ്രതയും, ജാഗ്രതയില്ലായ്മയും പ്രശ്നങ്ങളെ കുന്നു കൂട്ടി അവസാനം നാളെയോ അതു കഴിഞ്ഞോ എന്താണുണ്ടാവുക എന്ന ഒരു നിരാശതാബോധം രാഷ്ട്രത്തെ നേരിടുകയാണു്; ഭാഗ്യ വശാൽ, ഈ ചോദ്യം ചെയ്യലും ആകാംക്ഷയും ആരോഗ്യം സാ വധാനം വന്നെത്തുന്നുണ്ടെന്നതിന്റെ സൂചനയാണു്. പ്രബുദ്ധപൗ രത്വത്തിന്റെ സന്ദേശം നാടൊട്ടുക്കു പരക്കുമ്പോൾ, പല നന്മയേ റിയ മാററങ്ങളും രൂപംകൊള്ളുന്നതു് നമുക്കു് കാണാം. സ്വമേധയാ അച്ചടക്കം അനുഷ്ഠിക്കുന്നതു വർദ്ധിക്കുകയും പോലീസ് ഇടക്കിടെ നിർബ്ബന്ധിച്ചു് അച്ചടക്കം നടപ്പിലാക്കുക എന്നതു് ആവശ്യമില്ലാ തായിത്തീരുകയും ചെയ്യും. തങ്ങൾ പ്രഥമവും പ്രധാനവുമായി പൗരന്മാരാണെന്ന അവബോധം പോലീസുകാർക്കും ഉണ്ടാവുമ്പോൾ പൗരാവലിയെ അച്ചടക്കം ശീലിപ്പിക്കുന്ന രീതിയിൽ ഗുണകരങ്ങ ളായ മാററങ്ങൾ ഉണ്ടാവും. സ്വമേധയാ അനുഷ്ഠിക്കുന്ന അച്ചടക്കം നിയമവിധേയത്വത്തിന്റെ മനോഭാവം വികസിപ്പിക്കും. സമൂഹ ത്തിന്റെ നന്മക്കായാണു് നിയമങ്ങൾ ഉണ്ടാക്കപ്പെടുന്നതു്. നിയമ

സഭയിലെ സ്വന്തം പ്രതിനിധികൾ വഴിയായി പൗരന്മാർ നിയമമുണ്ടാക്കുന്നു; അവയെ അനുസരിക്കുകയും ചെയ്യുന്നു. അവ അന്യായമാണെന്നു കണ്ടാൽ ഒരു പൗരനു് അവയെ ലംഘിക്കാം— പക്ഷേ ഇതു് അവയെ തിരുത്തുക എന്ന ഉദ്ദേശത്തോടുകൂടിയായിരിക്കണം; ഇതു് തുറന്ന രീതിയിൽ ചെയ്യുകയും അതിൻെറ ഫലങ്ങൾ ധൈര്യപൂർവ്വം സ്വീകരിക്കുകയും വേണം.

## 23. അച്ചടക്കമില്ലായ്മയുടെയും നിയമലംഘനത്തിൻെറയും രോഗനിദാനം

സ്വന്തം താല്പര്യത്തിനോ, സംഘതാല്പര്യത്തിനോവേണ്ടി രഹസ്യമായി നിയമങ്ങളെ ലംഘിക്കുന്നതു് സമൂഹത്തിൻെറ ക്രമീകരണത്തേയും ന്യായവ്യവസ്ഥയേയും അപ്പാടെ തകക്കുന്നു. ഒരു ചട്ടം അവനവനു് അസൗകര്യമാണെന്ന കാരണത്താൽ മാത്രം അതിനെ ലംഘിക്കാനുള്ള പ്രവണത സാമൂഹികശിഥിലീകരണത്തിലെത്തിക്കും. തൻകാര്യവ്യഗ്രത നിരാശതാബോധത്തിലേയ്ക്കും; നിരാശതാബോധം അച്ചടക്കമില്ലായ്മ ജനിപ്പിക്കും; ഇതിൽനിന്നാണു് നിയമലംഘനത്തിൻെറ രോഗം തുടങ്ങുക. ഈ കാര്യത്തിൽ നമ്മുടെ നേട്ടം ബൃഹത്തും കരാളവുമാണു്. ഒരുദാഹരണമെടുക്കാം—തീവണ്ടികളിലെ അപായച്ചങ്ങല വലിക്കൽ. പ്രധാനമായും പള്ളിക്കൂടങ്ങളിലേയും കോളേജുകളിലേയും സർവ്വകലാശാലകളിലേയും വിദ്യാർത്ഥികളും ഗവർമ്മെണ്ടു് ആസ്ഥാനത്തെ ഉദ്യോഗസ്ഥവൃന്ദത്തിലെ ചില വിഭാഗങ്ങളും ആണു് ഇതു് ചെയ്യുന്നതു്—പൌരത്വബോധത്തിലും ജനകീയമായ സ്വയം ശിക്ഷണത്തിലും മുൻപന്തിയിലുണ്ടായിരിക്കേണ്ടവരാണു് ഇവർ. തീവണ്ടിവേഗത്തിൽ നീങ്ങിക്കൊണ്ടിരിക്കയാണു്; അതു് ഈ ഉദ്യോഗസ്ഥന്മാരുടേയോ വിദ്യാർത്ഥികളുടേയോ ഗ്രാമത്തിൻെറയോ പട്ടണത്തിൻെറയോ സമീപം എത്താറായി. അടുത്ത സ്റ്റേഷനിൽനിന്നു് അധികം ദൂരത്തല്ല അവരുടെ വീടു്, എന്നിരുന്നാലും, അതിലൊരാൾ ചങ്ങല വലിക്കുന്നു; തീവണ്ടിയുടെ വേഗത ചുരുങ്ങുന്നു, അതു് നില്ക്കുന്നു, അയാളും സംഘവും ഇറങ്ങിപ്പോകുന്നു—തങ്ങൾ ഒരു ധീരകൃത്യം ചെയ്തുവെന്നും പരസ്പരം അഭിനന്ദിച്ചുകൊണ്ടു്. രാജ്യത്തിൻെറ ചിലഭാഗങ്ങളിൽ അധികമായും മററുള്ളവയിൽ ചുരുക്കമായും ഇപ്രകാരമുള്ള അഭ്യാസങ്ങൾ എല്ലാമാസവും നടക്കുന്നുണ്ടു്. ഇങ്ങനെയുള്ള പ്രവൃത്തികളാൽ, ആയിരമായിരം യാത്രക്കാക്കു്, ബുദ്ധിമുട്ടും കഷ്ടപ്പാടും നഷ്ടവുമാണു് അവർ ഉണ്ടാക്കുന്നതെന്ന ചിന്ത എന്തുകൊണ്ടാണവരുടെ മനസ്സിൽ ഉദിക്കാത്തതു് ? അവക്കു് അതിനുള്ള പരിശീലനം ലഭിച്ചില്ല; സ്വന്തം താല്പര്യങ്ങളിലും സൌകര്യങ്ങളിലും മാത്രം ശ്രദ്ധിക്കാനാ

ണവർ ശീലിച്ചതു്. മനുഷ്യമസ്തിഷ്കത്തിന്റെ പൂർവ്വഭാഗമാണു് വിവേചനാശക്തിയെ പ്രവർത്തിപ്പിക്കുന്നതു്; ഇവരിൽ അതു് പ്രവർത്തിച്ചുതുടങ്ങിയിട്ടില്ല; വിവേചനാബുദ്ധിയിൽ ശുദ്ധീകരിക്കപ്പെടാത്ത അസംസ്കൃത വസനകളാണു് ഇവിടെ പ്രവർത്തിക്കുന്നതു്; അവ എപ്പോഴും സ്വന്തം താല്പര്യങ്ങൾക്കുവേണ്ടിയേ പ്രവർത്തിക്കുള്ളൂ; വേണമെങ്കിൽ നിയമത്തെ അങ്ങോട്ടു് വളച്ചൊടിച്ചിട്ടു്.

ഒരു പൊതുസ്ഥാപനത്തിന്റെ മതിലോ, വേലിയോ അവർക്കു് തടസ്സമാവുകയാണെങ്കിൽ, അവർ അതിൽ വിടവുണ്ടാക്കി അവരുടെ സൌകര്യം നടത്തും. അഭ്യസ്തവിദ്യരായ പരസഹസ്രം ആളുകൾ — വിദ്യാർത്ഥികൾ മാത്രമല്ല, സെക്രട്ടറിയേററിലേയും റെയിൽവേയിലേയും മററു വിഭാഗങ്ങളിലേയും ഉദ്യോഗസ്ഥന്മാരും ഇമ്മാതിരി കൃത്യങ്ങൾ ചെയ്യുമ്പോൾ ജനാധിപത്യവും പൌരത്വവും വെറും കാപട്യമായിത്തീരുന്നു. ഇപ്രകാരമുള്ള താഴ്ന്നതും വിലകുറഞ്ഞതുമായ നിലപാടുകൾ, പ്രശ്നങ്ങൾ പരിഹരിക്കാനോ, മഹത്വത്തിലേക്കുയരുവാനോ, ഒരു രാജ്യത്തെ ഒരിക്കലും പ്രാപ്തമാക്കുകയില്ല — ഇങ്ങനെയുള്ള പെരുമാററവും പ്രവൃത്തിയും കാണിക്കുന്നതു് ഉണർവ്വും ഉൽബുദ്ധതയും ഇല്ലെന്നാണു്. ഇവരിൽ വിശേഷബുദ്ധിയുള്ള മനുഷ്യനേക്കാൾ വാസനകളുടെ അടിമയായ മൃഗമാണു് മുന്തിനില്ക്കുന്നതു്. ദേഹശുചീകരണ കാര്യത്തിലുള്ള മുറകൾതന്നെ ഒരു മനുഷ്യശിശുവിനെ, ഏതൊരു മൃഗത്തിൽനിന്നും, അതു ചെറുപ്രായമായതാവട്ടെ, വളച്ചയെത്തിയതാവട്ടെ, എത്രയോ വ്യത്യസ്തമാക്കുന്നു. പക്ഷേ നമ്മുടെ നാട്ടിൽ, സ്വാതന്ത്ര്യം ലഭിച്ചു് മുപ്പതു് വർഷങ്ങൾ കഴിഞ്ഞിട്ടും, മുതിർന്നവരില്പോലും പലർക്കും ഈ പ്രാഥമികമായ ശുചീകരണമുറകൾ അജ്ഞാതമാണു്. തീവണ്ടിപ്പാതകളും, പൊതുനിരത്തുവക്കുകളും ഭംഗിയുള്ള തോട്ടങ്ങളും അവർ അശുദ്ധമാക്കുന്നു; പൊതുകക്കൂസുകൾ ഉണ്ടെങ്കിലും അവ ഉപയോഗിക്കപ്പെടാതെ കിടക്കുന്നു; ചിലപ്പോൾ അവയെ കേടുവരുത്തുകയും ചെയ്യുന്നു. ഭക്ഷണം കഴിക്കുന്നതു് പരസ്യമായിട്ടാവരുതെന്നു് അവർക്കു് നിർബ്ബന്ധമാണെങ്കിലും, മലവിസർജ്ജനം പരസ്യമായി നടത്തുന്നതിൽ അവർക്കു് സങ്കോചമില്ല. വ്യക്തിപരമായ സൌകര്യംമാത്രമേ പരിഗണിക്കപ്പെടുന്നുള്ളൂ; പൗരൻ ഇനിയും ജന്മം പൂണ്ടിട്ടില്ല; സംസ്കാരഹീനരാണെങ്കിൽ ധാരാളം. സംസ്കാരം ലഭ്യമാവുമ്പോൾ പരസ്യമായി ഭക്ഷണം കഴിക്കുകയും രഹസ്യമായി വെളിക്കിറങ്ങുകയുമാണു്, പരസ്യമായി വെളിക്കിറങ്ങുകയും രഹസ്യമായി ഭക്ഷണം കഴിക്കുകയും ചെയ്യുന്നതിനേക്കാൾ നല്ലതെന്നു് അവർക്കു് ബോധ്യമാവും.

## 24. പ്രബുദ്ധപൌരത്വവും ജന്മിത്വസമ്പ്രദായത്തിലെ മരുമകന്റെ മനസ്ഥിതിയും

എല്ലാവിധ സാമൂഹിക നിഷ്ഠയുടെയും സത്ത സ്വന്തസൌകര്യത്തിനുപരിയായി പൊതു താല്പര്യം പരിഗണിക്കുക എന്നതാണു്. ഇതു ചെയ്യാതെ മറിച്ചു ചെയ്യുന്നവർ ഒരു ശിശുവോ അഥവാ ഒരു കുററവാളിയോ ആണു്. പക്ഷെ ശിശു ഇതു് ചെയ്യുന്നതു് നിഷ്കളങ്കമായാണു്; കുററക്കാരൻ ബോധപൂർവ്വം. അയാരം സാമൂഹിക നിഷ്ഠയ്ക്കു് പുറത്താണു്; അതുകൊണ്ടു് അയാരം നിയമത്തിനു പുറത്താകുന്നു; ഇങ്ങനെയുള്ളവരെ ശ്രദ്ധിക്കാനും കൈകാര്യം ചെയ്യുവാനും നിയമമുണ്ടു്. പക്ഷെ ശിശുവിനെ കൈകാര്യം ചെയ്യേണ്ടതു് നിയമം വഴിയായല്ല, വിദ്യാഭ്യാസത്തിൽക്കൂടെയാണു്. മറേറതു സമൂഹത്തേയും പോലെ നമ്മുടേതിലും ചെറിയൊരു ശതമാനം മാത്രമേ കുററവാളികളായുള്ളു. പക്ഷെ നമ്മുടെ പ്രത്യേകമായ പ്രശ്നം ഒരസാധാരണസംഘം ശിശുക്കളാണു്—മുകളിൽ പറഞ്ഞ വിധത്തിലുള്ള സ്ത്രീപുരുഷന്മാരിലുള്ള പ്രായപൂർത്തിയെത്തിയ ശിശുക്കരം; സാമൂഹിക ഉത്തരവാദിത്തത്തിന്റെ ബോധം കൈവരാതെ അവരവരെത്തന്നെയും അവരുടെ സൌകര്യത്തെയും മാത്രം കണക്കിലെടുക്കുന്നവർ. നമ്മുടെ ബുദ്ധിജീവികളിൽ പലരും നിർഭാഗ്യവശാൽ ഈ ഇനത്തിൽ പെടുന്നു. സ്വാമി വിവേകാനന്ദൻ തന്റെ മദിരാശി പ്രസംഗങ്ങളിലൊന്നിൽ ഇവക്കു് പുതിയൊരു പേരു കൊടുക്കയുണ്ടായി: മീശവെച്ച ശിശുക്കരം! അദ്ദേഹത്തിന്റെ കാലത്തു് ഇവർ കുറവായിരുന്നു; സ്വാതന്ത്ര്യസമരകാലത്തു് അതിലും കുറവായിരുന്നു, പക്ഷെ സ്വാതന്ത്ര്യാനന്തരഭാരതത്തിൽ ഇങ്ങനെയുള്ളവർ ധാരാളമായിട്ടുണ്ടു്. അഴിമതി, കള്ളക്കടത്തു്, നികുതിവെട്ടിപ്പു്, കവർച്ച, ചതി, കൊല മുതലായ ഭീകരങ്ങളായ കുററങ്ങളിലേയ്ക്കു് വഴുതി, നമ്മുടെ സമൂഹത്തിലെ കുററവാളികളുടെ എണ്ണം വദ്ധിപ്പിക്കുന്നവർ ഇവരാണു്.

എനിക്കു് എല്ലാം വേണം, അന്യക്കു് എന്തുണ്ടാവുന്നു എന്ന കാര്യത്തിൽ എനിക്കു് താല്പര്യമില്ല—ഇതു് ബാലിശമായ വീക്ഷണമാണു്; കുട്ടികരംക്കു പോലും നല്ലതല്ലാത്തതും മുതിർന്നവക്കു് വ്യക്തമായും ദോഷകരവുമായതു്. ഞാൻ പലപ്പോഴും എന്നോടു് തന്നെ ചോദിച്ചിട്ടുണ്ടു്; ഇത്തരം ആളുകളുടെ മനസ്ഥിതി എന്താണു്? രാഷ്ട്രീയമായ അത്ഥത്തിൽ അവർ പൌരന്മാരാണെങ്കിലും, മാനസികമായ പക്വതയിലടങ്ങിയ മനുഷ്യസ്നേഹവും സാമൂഹികബോധവും കാണിക്കാത്ത അവർ പ്രബുദ്ധരായ പൌരന്മാരായിട്ടില്ലതന്നെ. ഭാരതീയമായ സ്ഥിതിവിശേഷത്തിൽ 'ജന്മിത്ത വ്യവ

സ്ഥയിലെ മരുമകന്റെ ഭാവം' ആണ് അവർ പ്രകടമാക്കുന്നത്. അനുകൂലസ്ഥാനത്തിരുന്ന് അതുമിതും ആവശ്യപ്പെടുകയും ഒന്നിനും ഉത്തരവാദപ്പെടാതിരിക്കുകയും ചെയ്യുന്ന മനസ്ഥിതിയാണിതു്. മരുമക്കാക്കപോലും, ഈ മനോഭാവം, അന്തസ്സില്ലാത്തതും കൊള്ള രുതാത്തതുമാണ്—ആയിരക്കണക്കിന് കുഡുംബങ്ങൾക്ക് കടുത്ത ദുഃഖവും നൈരാശ്യവും ഉണ്ടാക്കിക്കൊണ്ട്, സ്ത്രീധനത്തിനുവേണ്ടി നിരപരാധികളായ പെൺകുട്ടികളെ ചുട്ടുകൊല്ലുന്നതു് നാം ദിവസേന കാണുന്ന കാര്യമാണല്ലോ.

സദാ ആവശ്യങ്ങൾ ഉന്നയിക്കുന്ന മരുമകന്റെ മനോഭാവത്തിൽനിന്ന് പ്രബുദ്ധമായ പൌരത്വത്തിന്റെ നിഷ്ഠയിലേയ്ക്ക് ഒരു പരിവർത്തനം നടത്തുകയാണെങ്കിൽ, അതു് നമ്മുടെ ഏററവും വലിയ സാമൂഹികവിപ്ലവമായിരിക്കും; ജീവിതത്തിന്റെ എല്ലാ മേഖലകളിലും ആരോഗ്യകരമായ പ്രത്യാഘാതങ്ങൾ അതുണ്ടാക്കും. അപ്പോൾ നമ്മുടെ സമൂഹത്തിൽ കൂലിക്കു് വേല എന്ന മനസ്ഥിതിക്കാരും മീശവെച്ച ശിശുക്കളും ഉണ്ടാവില്ല—മറിച്ച്, പ്രബുദ്ധതയുടെ വിവിധതലങ്ങളിലെത്തിയ പ്രബുദ്ധരായ പൌരന്മാരും ഗൃഹസ്ഥാവസ്ഥയിൽനിന്ന് പൌരത്വത്തിലേയ്ക്ക് ആത്മീയവികാസം പ്രാപിച്ച സ്ത്രീപുരുഷന്മാരും ആയിരിക്കും ഉണ്ടായിരിക്കുക. അപ്പോൾ നമ്മുടെ ജനങ്ങളിൽ ബുദ്ധിയുടേയും അറിവിന്റേയും വളർച്ചയോടൊപ്പം ഹൃദയത്തിന്റേയും അനുതാപത്തിന്റേയും വളർച്ചയുമുണ്ടാവും. ഇങ്ങനെ സേവനത്തിലും അനുകമ്പയിലുമുള്ള ആത്മീയവികാസം നമ്മുടെ അമ്മായിഅമ്മമാരേയും മരുമക്കളേയും അമ്മമാരും മക്കളുമാക്കി മാററും!

## 25. ഉദ്ബുദ്ധതയും മാനുഷികപ്രചോദനവും.

രാഷ്ട്രത്തിന്റെ വർദ്ധിച്ചുവരുന്ന പ്രശ്നങ്ങളുടെ വെളിച്ചത്തിൽ നമുക്കു വേണ്ടതു് മനുഷ്യസ്നേഹത്താൽ പ്രചോദിതമായ ഒരു വേലിയേററം ഉണ്ടാക്കി ജനഹൃദയങ്ങളിൽ എത്തിക്കുകയാണ്. ഇപ്രകാരമുള്ള ഒരു ആവേശത്തിന്റെ പിൻതുണയോടുകൂടി മാത്രമേ, ഇരുപതിന പരിപാടിയും മററ് ഈ വിധത്തിലുള്ള രാഷ്ട്രീയപരിപാടികളും ഫലപ്രദമായി നടപ്പിൽവരുത്തുവാൻ സാദ്ധ്യമാവൂ; ഇതല്ലെങ്കിൽ, അവ പാർട്ടികളുടെയും രാഷ്ട്രത്തിന്റെയും രാഷ്ട്രീയമായ ചരിത്ര വർദ്ധിപ്പിക്കുന്ന പൊള്ളയായ മുദ്രാവാക്യങ്ങളായിരിക്കയേയുള്ളു!

പ്രബുദ്ധപൌരത്വത്തിന്റെ വിപുലമായ പ്രസരണം ഇങ്ങനെയുള്ളൊരു മാനുഷികപ്രചോദനത്തിന്റെ വേലിയേററം തുറന്നുവി

ട്ടം. ഒരു വ്യവസായിയോ, വ്യാപാരിയോ ഒരു പ്രബുദ്ധപൌരനാവുമ്പോൾ അദ്ദേഹം തന്റെ വ്യവസായത്തേയും വ്യാപാരത്തേയും അന്തസ്സോടും അഭിമാനത്തോടുംകൂടി കൈകാര്യം ചെയ്യും; ആംഗലേയ കവി ഗ്രാമത്തിലെ കൊല്ലനെപ്പററി പറഞ്ഞപോലെ, അയാൾ ലോകത്തിന്റെ മുഖത്തുതന്നെ നോക്കും; അദ്ദേഹം ആ വ്യവസായത്തേയും വ്യാപാരത്തേയും ഒരു ജനസേവനമായി കരുതും. ഇങ്ങനെ അവർ നമ്മുടെ സംസ്കാരം അവരെ അഭിസംബോധന ചെയ്ത ശ്രേഷ്ഠമായ അഭിധാനമായ 'മഹാജൻ' എന്ന പേരിന്ന് അർഹരാവുകയും ചെയ്യും; വിനോബാജി ഈ സംഗതി നമ്മെ ഓർമ്മപ്പെടുത്തിയിട്ടുണ്ട്. ഇതുതന്നെയായിരിക്കും നമ്മുടെ അദ്ധ്യാപകന്മാർക്കും, ഭരണാധികാരികൾക്കും ജീവനക്കാർക്കും മററും സംഭവിക്കുന്നതു്. ഉദ്ബുദ്ധത എന്നതു് ശ്രേഷ്ഠമായൊരു പദമാണ്; അവനവനേയും മറെറല്ലാത്തിനേയും പുതിയൊരു വെളിച്ചത്തിൽ കാണുക എന്നതു് അതിന്റെ അർത്ഥവ്യാപ്തിയിൽ പെട്ടതാണ്. ബുദ്ധൻ ഉദ്ബുദ്ധത, ബോധം ആർജ്ജിച്ചുവെന്നും, നാം പറയാറുണ്ട്; ക്രിസ്തുവിന്നു മുമ്പു് ആറാം ശതാബ്ദത്തിൽ തന്നുള്ളിൽ ഒരാൾ തന്നെ കൊളുത്തിയ വിളക്ക് അവസാനം 'ഏഷ്യയെ മുഴുവനും ദീപ്തമാക്കി;' ആ ഉദ്ബുദ്ധതയുടെ അന്തസ്സത്ത മനുഷ്യസ്നേഹമായിരുന്നു—കരുണ. രാഷ്ട്രീയ പൌരത്വത്തെപ്പററിയ ഉദ്ബുദ്ധതയും ഈ തരത്തിൽ പെട്ടതുതന്നെയാണ്, അതിന്റെ വ്യാപ്തിയും ശക്തിയും താരതമ്യേന പരിമിതമാണെന്നു മാത്രം. എല്ലാ ഉദ്ബുദ്ധതയും ഒരു ഉയർത്തെഴുന്നേല്പാണ്, മനുഷ്യന്റെ പരമ്പരാഗതമായ ഇടുങ്ങിയ അഹത്തിനു പിന്നിലുള്ള ബൃഹത്തായ ആത്മാവിലേയ്ക്കുള്ള പ്രബോധനം. ഉത്തിഷ്ഠത, ജാഗ്രത—എഴുന്നേല്ക്കുവിൻ, ഉണരുവിൻ എന്നാണ് ഉപനിഷത്തുക്കളുടെയും ബുദ്ധന്റെയും മനുഷ്യവർഗ്ഗത്തോടുള്ള കാഹളധ്വനി. അതിനനുസരിച്ച്—വിവേകാനന്ദൻ പ്രബുദ്ധഭാരതത്തെ ആവാഹിച്ചുണർത്തി, കുറേക്കാലമായി നിദ്രയിലാണ്ടിരുന്ന ഈ പുരാണഭൂമിയേയും ജനതയേയും സർവ്വതോമുഖമായ ദേശീയ ബോധത്തിലേയ്ക്കു് നയിച്ചു ; അദ്ദേഹത്തിന്റെ ഹിമാലയസ്ഥാനമായ അദ്വൈതാശ്രമത്തിൽനിന്നു് പ്രബുദ്ധഭാരതമെന്ന ഒരു മാസികയും അദ്ദേഹം തുടങ്ങി. 1897—ൽ പാശ്ചാത്യദിക്കുകളിൽനിന്നു് മടങ്ങി, സ്വരാജ്യത്തിന്റെ മണ്ണിൽ, രാമേശ്വരത്തിനടുത്ത രാമനാട്ടിൽ ആദ്യമായി അദ്ദേഹം ചെയ്ത പ്രസംഗത്തിന്റെ ആരംഭത്തിൽ —ഇതു് ഭാരതത്തിന്റെ സ്വാതന്ത്ര്യലബ്ധിക്കു് കൃത്യം 50 കൊല്ലം മുമ്പാണ്—അദ്ദേഹം പറയുകയുണ്ടായി (വിവേകാനന്ദസാഹിത്യസർവ്വസ്വം III, 4പേജ്—40.

'സുദീർഘമായ രാത്രി തീരാറായെന്നു തോന്നുന്നു. ഏററവും ദുഃസഹമായ കഷ്ടപ്പാടുകൾ ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്നു് എണ്ണപ്പെട്ട വസ്തു ഉണരുന്നു...ഭാരതം, ഈ നമ്മുടെ മാതൃഭൂമി, അതിൻെറ ദീർഘനിദ്രയിൽനിന്നു്, എഴുന്നേല്ക്കുകയാണു്...ഇനി ആർക്കും ഭാരതത്തെ തടുക്കുവാൻ സാദ്ധ്യമല്ല; ഇനി ഒരിക്കലും അതു് നിദ്രയിലാണ്ടുകിടക്കുകയില്ല; പുറമെയുള്ള ഒരു ശക്തിക്കും അതിനെ മാററിനിർത്തുവാൻ സാധിക്കുകയില്ല—എന്തെന്നാൽ അസീമമായ ശക്തിയുള്ള ഈ മഹാസത്വം തൻകാലിൽ നില്ക്കാൻ തയ്യാറായിരിക്കുന്നു.'

ചില ദിവസങ്ങൾക്കു ശേഷം മദിരാശിയിൽ ചെയ്ത 'ഭാരതത്തിൻെറ ഭാവി' എന്ന പ്രസംഗത്തിൽ, പ്രബുദ്ധഭാരതത്തിൻെറ മാർഗ്ഗം മാനവസ്നേഹം, കരുണ, സേവനം ഇവയാണെന്നു് അദ്ദേഹം ചൂണ്ടിക്കാണിക്കയുണ്ടായി. (മുകളിൽ പ്രസ്താവിച്ച ഗ്രന്ഥം പേജ് 177).

അടുത്ത അമ്പതുകൊല്ലക്കാലത്തേയ്ക്കു് ഇത്രയുമാകണം മുദ്രാവാക്യം.—മഹിതയായ ഭാരതമാതാവു് ! അക്കാലമത്രയും ഉണ്മയില്ലാത്ത മററീശ്വരന്മാരെല്ലാം നമ്മുടെ മനസ്സിൽനിന്നു പോയ്മറയട്ടെ! ഉണർന്നിരിപ്പുള്ളതു ഒരേ ഒരീശ്വരൻ, ഇത്രമാത്രം, നമ്മുടെ സ്വന്തം വംശം. എവിടെയും അവിടത്തെ കൈകൾ, കാലുകൾ; എവിടെയും അവിടത്തെ ചെവികൾ; അവിടുന്നു് എല്ലാം ആവരണം ചെയ്യുന്നു. മററീശ്വരന്മാരെല്ലാം ഉറക്കമാണു്. നമ്മുടെ ചുററും കാണുന്ന ഈശ്വരനെ, വിരാട്ടിനെ ആരാധിക്കാനാവാതെ, ഇല്ലാത്ത മറേറതീശ്വരന്മാരുടെ പിന്നാലെയാണു് നാം പോവുക ? ഈ ഒരീശ്വരനെ ആരാധിച്ചാൽ മററീശ്വരന്മാരെയെല്ലാം ആരാധിക്കാനും സാധിക്കും. അരനാഴിക നിരങ്ങാനാവാത്ത നാമാണു്, ഹനുമാനെപ്പോലെ കടൽ ചാടിക്കടക്കാൻ കൊതിക്കുന്നതു്. അതസാദ്ധ്യം, എല്ലാവർക്കും യോഗികളാവണം, ധ്യാനിക്കണം ! അസാദ്ധ്യം. പകൽ മുഴുവൻ ലോകത്തിലലിഞ്ഞു ചേരുക, കർമ്മകാണ്ഡത്തിൽ കഴിയുക; സന്ധ്യയാവുമ്പോൾ ചീററിക്കഴിയുക. അത്രയെളുപ്പമോ അതു് ? നിങ്ങൾ മൂന്നുവട്ടം ചമ്രം പടിഞ്ഞിരുന്നു് ചീററിയതുകൊണ്ടു് ഋഷിമാർ പറന്നു വരണമെന്നോ ? നേരമ്പോക്കോ ? ഇതൊക്കെ വെറും വിഡ്ഢിത്തമാണു്. ആവശ്യം ചിത്തശുദ്ധിയാണു്, ഹൃദയപരിശുദ്ധി. അതു വരുന്നതെങ്ങനെ ? ഒന്നാമത്തെ പൂജ വിരാട് പൂജയാണു്—നമ്മുടെ ചുററുമുള്ളവരെ പൂജിക്കൽ. അതിനെ പൂജിക്കു ! നമ്മുടെ ഈശ്വരന്മാരാണിവരൊക്കെ—മനുഷ്യരും മൃഗങ്ങളും; മത്സരിക്കയും തമ്മിൽ തല്ലുകയും ചെയ്യുന്നതിനുപകരം നാം ആദ്യമേ പൂജിക്കേണ്ട

വർ. നമ്മുടെ യാതനകൾ അതിഭയങ്കരമായ കർമ്മങ്ങളുടെ ഫലമാണ്; എന്നിട്ടും അതു് നമ്മുടെ കണ്ണു് തുറപ്പിക്കുന്നില്ല ! പൂജിക്കുക എന്നതാണ് ആ സംസ്കൃതപദത്തിൻെറ ശരിയായ അർത്ഥമെന്നും, വേറൊരു ഇംഗ്ലീഷു് പദവും അതിനു് ചേരുകയില്ലെന്നും—സേവന ശബ്ദമടക്കം അദ്ദേഹം പറഞ്ഞതു്, നമ്മുടെ മഹത്തായ ശ്രീമദ്ഭാഗവതത്തിൽ ഉപയോഗിച്ചിട്ടുള്ള ആ ശബ്ദത്തിൻെറ പ്രതിധ്വനി എന്നോണമാണ്; തൻെറ മാതാവായ ദേവഹൂതിക്കു് ആത്മീയജീവിതത്തെ വ്യാഖ്യാനിച്ചുകൊണ്ടു്, ആ ഗ്രന്ഥത്തിൽ ദൈവാവതാരമായ കപിലൻ പറയുകയാണ് (III 29 27)

> അഥ മാം സർവ്വേഷു ഭൂതേഷു ഭൂതാത്മാനം കൃതാലയം;
> അർഹയേത് ദാനമാനാഭ്യാം മൈത്ര്യാഭിന്നേന ചക്ഷുഷാ.

'അതുകൊണ്ടു് എന്നെ എല്ലാജീവികളിലും പൂജിക്കുക, എല്ലാവരോടും ആദരവുകാണിച്ചും ദാനം ചെയ്തും, ഗാഢമായ മൈത്രിയും വ്യത്യാസഭാവമില്ലായ്മയും പ്രദർശിപ്പിച്ചും കൊണ്ടായിരിക്കണം ഇതു്; എന്തെന്നാൽ, എല്ലാജീവികളിലുമുള്ള അന്തരാത്മാവു് ഞാൻ ഒന്നു് മാത്രമാണു്; എല്ലാവരിലും ഞാൻ എനിക്കായി ക്ഷേത്രങ്ങൾ നിർമ്മിച്ചിരിക്കയാണു്.'

നമ്മുടെ പർവ്വതാകാരങ്ങളായ ദേശീയപ്രശ്നങ്ങളെ പരിഹരിക്കുവാൻ നാം പണിപ്പെട്ടുകൊണ്ടിരിക്കുകയാണു്; അവയാണെങ്കിൽ, പരിഹൃതമാവുന്നതിനുപകരം, ദിവസങ്ങളും വർഷങ്ങളും കഴിയുന്തോറും, പെരുകിക്കൊണ്ടുമിരിക്കുന്നു നമ്മുടെ ബൃഹത്തായ ഭൂഖണ്ഡത്തിൻെറ പരിപ്രാന്തങ്ങളിലും, കുടിലുകളിലും അധിവസിക്കുന്ന നാട്ടുകാർ അരുണാചൽപ്രദേശം, നാഗാലാണ്ടു്, മണിപ്പൂർ, മിസോറാം, മേഘാലയ, ത്രിപുര, ആന്തമാൻ—നിക്കോബാർ ദ്വീപുകൾ, ലക്ഷദ്വീപുകൾ ഇവിടങ്ങളിലെ ജനങ്ങൾ—ഇവർക്കു്, സ്വതന്ത്രഭാരതത്തിലെ പൌരത്വത്തിലുള്ള സ്വാതന്ത്ര്യവും അതിൻെറ സമ്പന്നമായ സാംസ്കാരികപൈതൃകത്തിൽ പങ്കെടുക്കലുമൊഴികെ, മററു് ഭാരതീയരോടൊപ്പം എന്താണു് പൊതുവായിട്ടുള്ളതു് ? നേരത്തെ നമുക്കു് പൊതുവായിട്ടുണ്ടായിരുന്നതു് വിദേശഭരണത്തിൻ കീഴിലുള്ള അടിമത്തം ആയിരുന്നു. സ്വാതന്ത്ര്യത്തിൻെറ ഫലങ്ങൾ മററു ഭാരതീയർക്കൊപ്പം അവർക്കെല്ലാം ആസ്വദിക്കുവാൻ എങ്ങനെയാണു് സാദ്ധ്യമാക്കുക ? ഹൃദയത്തിൻെറ സ്പന്ദനങ്ങളാണു്, ശരീരത്തിലെ വിവിധഭാഗങ്ങളിലെ നാഡിമിടിപ്പായി രൂപം കൊള്ളുന്നതും അവയെ പോഷിപ്പിക്കയും ഉത്തേജിപ്പിക്കുകയും ചെയ്യുന്നതും. രാജാവോ ചക്രവർത്തിയോ പരമാധികാരത്തിൻെറ പരമബിന്ദുവായി

ഇല്ലാത്ത ഒരു രാജ്യമാണ് നമ്മുടേത്; ഈ പരമാധികാരം നമ്മുടെ കോടിക്കണക്കിലുള്ള പൌരന്മാരിൽ പരന്നു കിടക്കുകയാണ്. രാഷ്ട്രത്തിലെ ജനസമൂഹത്തിന് ആവശ്യമായ പോഷകവസ്തുക്കൾ ലഭിക്കണമെങ്കിൽ, മനുഷ്യസ്നേഹത്തിന്റെ ദേശീയമായൊരു നാഡിമിടിപ്പ്, കോടിക്കണക്കായ പൌരന്മാരുടെ ഹൃദയങ്ങളിൽനിന്നു ഒരു വെള്ളപ്പൊക്കംപോലെ ഒഴുകി രാജ്യത്തെ മുഴുവനും ആവരണം ചെയ്യണം.

## 26. നമ്മുടെ പ്രജായത്തത്തിന്റെ ആത്മീയമായ സ്ഥിതിനിർണ്ണയം.

ഭാരതത്തിന്റെ യാതൊരു ഭാഗത്തെയും ഇന്ന് മറ്റേതെങ്കിലും ഒരു ഭാഗം ഭരിക്കുന്നില്ല. പഴയ ശാസനകളും സാമ്രാജ്യങ്ങളുമെല്ലാം, ഒരു സ്ഥലത്ത് കേന്ദ്രീകൃതമാവുകയും മററു ചില ഭാഗങ്ങളെയോ എല്ലാ ഭാഗങ്ങളേയും തന്നെയോ ഭരിക്കയുമാണുണ്ടായിരുന്നത്; എല്ലാ അധികാരങ്ങളും രാജാവിലോ ചക്രവർത്തിയിലോ നിക്ഷിപ്തവുമായിരുന്നു. ഇതെല്ലാം അപ്പാടെ മാറിയിരിക്കുകയാണിപ്പോൾ. ഈ നവീനമായ രാഷ്ട്രീയാനുഭവത്തിന്റെ വിപ്ലവകരമായ സ്വഭാവവിശേഷവും അതിന്റെ ബൃഹത്തായ മാനുഷികസാദ്ധ്യതകളും നമ്മുടെ ജനങ്ങൾ അറിഞ്ഞിരിക്കേണ്ടതാണ്. രാജ്യത്തിന്റെ ഓരോ ഭാഗവും, ഓരോ സംസ്ഥാനഘടകവും, തുല്യമാണ്; എല്ലാ ഭാഗങ്ങളും ചേരുമ്പോൾ, രാഷ്ട്രത്തിന്റെ വിരാട്സ്വരൂപമാവുന്നു. പ്രജായത്തപൌരത്വമെന്ന ആധുനികസങ്കല്പത്തിൽനിന്ന് നമുക്ക് ലഭിക്കുന്ന അർത്ഥപുഷ്ടമായ മൂല്യങ്ങളിൽ ഒന്ന് രാജ്യത്തിലെ പൌരന്മാർ രാഷ്ട്രീയമായി തുല്യരാണെന്നതാണ്. സമ്മതിദായകനായ ഒരു സ്ത്രീയോ, പുരുഷനോ, കൈയ്യിൽപിടിച്ചിട്ടുള്ള സമ്മതിദാനപത്രിക എന്താണു സൂചിപ്പിക്കുന്നത്? വേദാന്തത്തിന്റെ ദൃഷ്ടിയിൽ മനുഷ്യനിലുള്ള അപരിമേയമായ ആത്മാവിന്റെ ബാഹ്യമായൊരു പ്രതീകമാണത്; ഓരോ പൌരന്റേയും സമഗ്രവും അപരിച്ഛേദ്യവുമായ മൂല്യത്തിനും മറെറല്ലാവരുമായുള്ള തുല്യതയ്ക്കും അത് നിലകൊള്ളുന്നു. ഒരാൾ ദൂരപ്പെട്ട ഒരു സംസ്ഥാനത്തിൽ, നിരത്തിൽ കല്ലുവെട്ടുന്ന എളിയ തൊഴിലാളി ആയിരിക്കാം; മറേറ ആൾ. തലസ്ഥാനത്ത് വിരാജിക്കുന്ന കരുത്തുററ പ്രധാനമന്ത്രിയായിരിക്കാം; പക്ഷെ ആ ചെറിയ പത്രിക രണ്ടാളേയും സമന്മാരാക്കുന്നു. ഒരാൾ സമ്പന്നനായൊരു വ്യവസായി ആയിരിക്കാം; മറെറാരാൾ ദരിദ്രയായൊരു കുടുംബിനിയും; അഥവാ ഒരാൾ വലിയൊരു ശാസ്ത്രജ്ഞനോ, ധിഷണാശാലിയോ ആയിരിക്കാം; മറെറാരാൾ ഒരു സാധാരണപൌരനും. പക്ഷെ

സമ്മതിദാനപത്രിക അവരെയെല്ലാംതന്നെ തുല്യരാക്കുന്നു. സുന്ദരമായൊരു രാഷ്ട്രീയാശയമാണിതു്; നമ്മുടെ കോടാനുകോടി ജനങ്ങളുടെ ആധുനികലോകത്തിലെ ഭാവി നിർണ്ണയിക്കുന്നതിൽ അതിന്റെ സംഭാവന കനപ്പെട്ടതായിരിക്കും. ഇതു് ഈ ആധുനികകാലഘട്ടത്തെ, നമ്മുടെ സുദീർഘമായ ചരിത്രത്തിലെ മറ്റേതു് ഘട്ടത്തിൽനിന്നും തുലോം വ്യത്യസ്തമാക്കുന്നു.

ഗ്രീക്കുകാരുടെയും റോമാക്കാരുടെയും ആധുനിക പാശ്ചാത്യരുടെയും ചിന്തയിൽനിന്നും അനുഭവത്തിൽനിന്നുമാണു് നാം ഈ പ്രജായത്തസങ്കല്പവും പ്രവർത്തനരീതിയും എടുത്തിട്ടുള്ളതു്. പക്ഷേ അതിന്മേൽ നമ്മുടെ ദേശീയപ്രഭാവത്തിന്റെ മുദ്ര പതിക്കണമെന്നും അതിനൊരു ആത്മീയ വീക്ഷണഗതി നല്കണമെന്നുമാണു് വേദാന്തവും സ്വാമി വിവേകാനന്ദനും പറയുന്നതു്. ഇതെങ്ങനെയാണു് ചെയ്യേണ്ടതെന്നും അവർ നമുക്കു് കാണിച്ചുതന്നിട്ടുണ്ടു്. പാശ്ചാത്യരുടെ ചിന്തയും അനുഭവത്തിനും ജനാധിപത്യത്തിന്റെ സാമൂഹികവും രാഷ്ട്രീയവുമായ വ്യാപ്തിയും വിലയും മാത്രമേ അറിയുകയുള്ളു; അതിന്റെ പരിമിതികളും ന്യൂനതകളും അവർക്കു് ബോദ്ധ്യപ്പെട്ടുവരികയുമാണു്. പക്ഷേ ഇതിനെ നമ്മുടേതായ മാനവദർശനത്തിന്റെ വെളിച്ചത്തിൽ മനസ്സിലാക്കുവാനും കൈകാര്യം ചെയ്യുവാനുമുള്ള വിവേകം നാം കാണിക്കേണ്ടതുണ്ടു്. ഗ്രീക്കുകാരും മറ്റു് പാശ്ചാത്യജനാധിപത്യവ്യവസ്ഥകളും മനുഷ്യനെ, സാമൂഹിക രാഷ്ട്രീയ പ്രക്രിയയാൽ പരിശീലിപ്പിക്കപ്പെട്ട ഒരു സാമൂഹിക ജീവിയായിട്ടാണു് കരുതുന്നതു്; പക്ഷേ നാം മനുഷ്യനെ ഏകവും അദ്വിതീയവും ശുദ്ധവും സ്വതന്ത്രവും, സദാ ദീപ്തവുമായ ഒരു ദിവ്യാത്മാവായി കരുതുകയും, എല്ലാ രാഷ്ട്രീയ, സാമ്പത്തിക, സാമൂഹിക, വിദ്യാഭ്യാസമതാധിഷ്ഠിതപ്രക്രിയകളും ഈ ഉജ്ജ്വല സത്യത്തെ അനാവരണം ചെയ്യുന്നതിനു് സഹായകരമാവാനാണു് എന്നു്—റോബർട്ടു് ബൊണികാം പറഞ്ഞതുപോലെ ബന്ധനസ്ഥമായ ഈ പ്രകാശത്തെ മുക്തമാക്കുവാൻ ആണെന്നു് —വിശ്വസിക്കുകയും ചെയ്യുന്നു.

സ്ത്രീപുരുഷഭേദം, ജാതി, മത, വർഗ്ഗ സാമൂഹ്യപദവി ഇവയെല്ലാം അതീതമായി അപരിമേയമായ ഒരു ആത്മാവാണു് നമ്മളിലെല്ലാമുള്ളതു്. അവിടെ നാമെല്ലാം ഒന്നാണു്; ആത്മാവിൽ അംശങ്ങളില്ല. എല്ലാവരിലുമുള്ള അപരിച്ഛേദ്യമായ ആന്തരികസത്യമാണതു്—'അവിഭക്തം ച ഭൂതേഷു വിഭക്തം ഇവ ച സ്ഥിതം.' പ്രപഞ്ചവസ്തുക്കളിൽ വിഭജിക്കപ്പെട്ടിരിക്കുന്നപോലെ തോന്നുന്ന അവിഭക്തമായ യാഥാർത്ഥ്യം എന്നു് ഗീത ഭംഗിയായി വിവരിക്കുന്ന

പോലെ (xiii–16) മനുഷ്യനെപ്പററി വേദാന്തം പ്രഖ്യാപിക്കുന്ന ഈ സത്യത്തിന്റെ വെളിച്ചത്തിൽ ഒരിക്കൽക്കൂടെ ഈ സമ്മതിപത്രത്തെ നോക്കാം. അപ്പോൾ അതു് ആ ആത്മീയയാഥാർത്ഥ്യത്തിന്റെ ബാഹ്യമായ രാഷ്ട്രീയപ്പകർപ്പാണെന്നു് കാണാം. മനുഷ്യരിലും പ്രകൃതിയിലുമുള്ളതു് ഏകദിവ്യാത്മാവാണെന്ന വേദാന്തത്തിന്റെ സർവ്വപ്രധാനമായ തത്ത്വമാണിതു്—അന്തര്യാമി അഥവാ അന്തരാത്മാ—ഗീതയിൽ ഭഗവാൻ പ്രഖ്യാപിച്ച എല്ലാത്തിനെയും നയിക്കുന്ന അന്തരാത്മാവു്, ഒരു ഹാരത്തിലുള്ള എല്ലാ പവിഴങ്ങളെയും കൂട്ടിച്ചേർക്കുന്ന നൂലു്. (ഗീത VII–7)

മത്തഃ പരതരം നാന്യത് കിഞ്ചിദസ്തി ധനഞ്ജയ
മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ.

അർജ്ജുനാ, (ഈ ലോകത്തിൽ) എനിക്കുപരിയായി ഒന്നുംതന്നെയില്ല; ഒരു നൂലിൽ പവിഴങ്ങളെന്നപോലെ, ഈ പ്രപഞ്ചം മുഴുവനും എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു.

മനുഷ്യാനുഭവങ്ങളിൽ സർവ്വദാ സന്നിഹിതനും പ്രചലിക്കുന്നവനുമായ ദൈവം ഇതാണു് എന്നാണു് വേദാന്തം പ്രഖ്യാപിക്കുന്നതു്; വിദൂരസ്ഥിതവും ലോകാതീതവുമായൊരു ബാഹ്യശക്തിയല്ല അതു്. 'ഓരോ ജീവനും അഥവാ ആത്മാവും ശിവനാണു്, അതുകൊണ്ടു് ജീവനെ സേവിക്കുന്നതു് ശിവപൂജയ്ക്കു് തുല്യമാണു്'' എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. മനുഷ്യനെ സേവിക്കുന്നതുകൊണ്ടു് നാം വാസ്തവത്തിൽ ദൈവത്തെ സേവിക്കുകയും പൂജിക്കുകയുമാണു് എന്നു് നേരത്തെ ഉദ്ധരിച്ച ഖണ്ഡികയിൽ വിവേകാനന്ദനും വ്യക്തമാക്കിയിട്ടുണ്ടു്. നീഗ്രോ ജാതിക്കാരുടെ അടിമത്തം നിർത്തൽ ചെയ്യുന്നതിനെ ചൊല്ലിയുണ്ടായ യുദ്ധത്തിന്റെ ദുർഘടത്തിൽ അന്നത്തെ അമേരിക്കൻ പ്രസിഡണ്ടായ അബ്രഹാം ലിങ്കൺ ചെയ്ത ഒരു പ്രസംഗത്തിൽ ദൈവത്തെ പററിയ ഈ സങ്കല്പത്തിന്റെ പ്രതിധ്വനി നമുക്കു കേൾക്കാം. അമേരിക്കയിലെ പ്രസിഡണ്ടു് സ്ഥാനം ഏറെറടുക്കുവാൻ വാഷിങ്ടണിലേയ്ക്കു് യാത്ര തിരിക്കുന്ന അവസരത്തിൽ, തന്റെ യാത്രയ്ക്കുള്ള തീവണ്ടിയുടെ അവസാനത്തെ കോച്ചിന്റെ മേൽത്തട്ടിൽനിന്നുകൊണ്ടു്, 1861 ഫെബ്രുവരി 11–ാംനു- തന്റെ ജന്മസ്ഥലമായ സ്പ്രിങ്ങ്ഫീൽഡു് പട്ടണത്തിൽ ചെയ്ത, ഹൃദയസ്പർശിയായ വിടപറയൽ പ്രസംഗത്തിൽ (അദ്ദേഹം പിന്നീടൊരിക്കലും അവിടേയ്ക്കു് മടങ്ങുകയുണ്ടായിട്ടില്ല) അദ്ദേഹം പറഞ്ഞു. (1974 സപ്തംബറിലെ പ്രബുദ്ധഭാരതത്തിൽ അബ്രഹാം ലിങ്കന്റെ ആത്മീയജീവിതത്തെ പററിയ പരിചിന്തനങ്ങൾ എന്ന ലേഖനത്തിൽനിന്നു് ഉദ്ധരിച്ചതു്.)

'സ്നേഹിതരെ, എന്റെ സ്ഥിതിയിലല്ലാത്ത ആർക്കും തന്നെ ഈ വേർപാടിൽ ഞാനനുഭവിക്കുന്ന ദുഃഖബോധം മനസ്സിലാക്കാൻ സാദ്ധ്യമല്ല. ഈ സ്ഥലത്തോടും ഇതിലെ ജനങ്ങളോടും എന്റെ എല്ലാററിനും ഞാൻ കടപ്പെട്ടിരിക്കുന്നു. കാൽശതാബ്ദക്കാലം ഞാൻ ഇവിടെ താമസിച്ചു; യൗവ്വനത്തിൽനിന്നു് വാർദ്ധക്യത്തിലേയ്ക്കു് കടന്നു. ഇവിടെയാണു് എന്റെ സന്താനങ്ങൾ ജന്മംകൊണ്ടതു്; ഒന്നു് ഇവിടെ മാവു് ചെയ്യപ്പെടുകയും ചെയ്തിട്ടുണ്ടു്. എപ്പോഴാണു്, ഇങ്ങോട്ടു തിരിച്ചുവരിക, എപ്പോഴെങ്കിലും വരാൻതന്നെ പററുമോ എന്നു് എനിക്കറിയില്ല; വാഷിങ്ങ്ടണിൽ നിക്ഷിപ്തമായിരുന്നതിനെക്കാൾ വലിയൊരുത്തരവാദിത്വമാണു് എന്റെ മുമ്പിൽ.

എന്റെയും നിങ്ങളുടെയും അരികിൽ സദാ സന്നിഹിതമായിരിക്കുന്ന ആ ദിവ്യശക്തിയുടെ സഹായമെന്നിയേ, എനിക്കു് വിജയിക്കുവാൻ സാദ്ധ്യമല്ല. ആ സഹായമുണ്ടെങ്കിൽ, ഞാൻ തോല്ക്കുകയുമില്ല. എന്നെയും നിങ്ങളെയും സദാ കാത്തുരക്ഷിക്കുന്ന ആ ജഗന്നിയന്താവിൽ വിശ്വാസമർപ്പിച്ചുകൊണ്ടു്, എല്ലാം ഇനിയും ഭംഗിയായി കലാശിക്കുമെന്നു് നമുക്കു് സവിശ്വാസം ആശിക്കാം. നിങ്ങളെ ആ സർവ്വേശനു് ചുമതലയേല്പിക്കുന്നതുപോലെ, നിങ്ങളും നിങ്ങളുടെ പ്രാർത്ഥനകളിൽ എന്നെ സമർപ്പിക്കുമെന്നു് വിശ്വസിച്ചുകൊണ്ടു്, സ്നേഹപൂർണ്ണമായ യാത്രപറഞ്ഞുകൊള്ളട്ടെ.'

നിങ്ങളുടെ ആത്മാവിന്റെ സ്വാതന്ത്ര്യവും സമത്വവും അന്തസ്സും പ്രജായത്തപൗരൻ എന്ന നിലയ്ക്കുള്ള നിങ്ങളുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിലും സമത്വത്തിലും അന്തസ്സിലും പ്രതിഫലിക്കുന്നു. പക്ഷേ ഇതു് ഇനിയുമൊരു യാഥാർത്ഥ്യമായിട്ടില്ല; ഇപ്പോൾ അതൊരു തത്ത്വമായി നില്ക്കുകയാണു്—ഒരു വാഗ്ദാനം, ഒരാശ. ആദ്യമായി ഗാർഹസ്ഥ്യത്തിൽനിന്നു് പൗരത്വത്തിലേയ്ക്കും, പിന്നീടു് അതിലുമുപരിയായ വ്യാപ്തികളിലേയ്ക്കും നിങ്ങളുടെ ആത്മീയവികാസം പുരോഗമിക്കുമ്പോൾ മാത്രമേ ഇതൊരു സാമൂഹ്യയാഥാർത്ഥ്യമാവുകയുള്ളു. നീതിനിഷ്ഠമായൊരു സമൂഹത്തെ ഇങ്ങനെയാണു് നമുക്കു് സൃഷ്ടിക്കുവാൻ സാദ്ധ്യമാവുക; ഒരളവുവരെയെങ്കിലും ഈ ആത്മീയവളർച്ച—മാനസികസാമൂഹികപരിണാമം—ഭൂരിപക്ഷം ജനങ്ങൾക്കും കൈവരുമ്പോൾ സമൂഹം നീതിനിഷ്ഠമാവും. ഇങ്ങനെയുള്ളൊരു സമൂഹത്തിൽ, ദരിദ്രരും ധനവാന്മാരും, ദുർബ്ബലരും ശക്തരും, തുല്യരാവും. ഇപ്പോഴത്തെ സ്ഥിതി ഇതല്ല; ഇപ്പോൾ ശക്തന്മാർ ആയവർ കൂടുതൽ ശക്തരാവുന്നു; ധനവാന്മാർ കൂടുതൽ സമ്പന്നരും; ദുർബ്ബലരും ദരിദ്രരും തള്ളിമാററപ്പെടുകയാണു്.

## 27. നീതിനിയമങ്ങളും മാനവികദർശനവും.

സാധുക്കളായവർക്ക് നിയമത്തിന്റെ സഹായം എത്തിച്ചുകൊടുക്കുന്നതിനെപ്പറ്റി രാജ്യമിപ്പോൾ ചിന്തിച്ച് നടത്തുകയും, അലസമായ രീതിയിൽ അത് നടപ്പിൽ വരുത്തുകയുമാണ്; നിയമം നടപ്പാക്കുന്നത് എല്ലായ്പ്പോഴും നീതി നടപ്പാക്കുകയല്ലെന്നും, നിയമത്തിനും നീതിക്കുമിടയിൽ ഗാഢമായ ബന്ധം ഉറപ്പിച്ചാൽ മാത്രമേ നമ്മുടെ ജനാധിപത്യവ്യവസ്ഥ ദൃഢസ്ഥാപിതമാവുകയുള്ളുവെന്നും സാവധാനമായെങ്കിലും നാം മനസ്സിലാക്കിക്കൊണ്ട് വരുന്നുണ്ടെന്നത് ആശ്വാസകരമാണ്. തത്ത്വത്തിൽ, നമ്മുടെ നിയമം എല്ലാവർക്കും തുല്യമാണ്, എല്ലാവരും നിയമത്തിനുമുമ്പിൽ തുല്യരുമാണ്. പക്ഷേ അതിന്റെ പ്രവർത്തനത്തിൽ, അത് സമ്പന്നന്മാർക്കും സ്വാധീനമുള്ളവർക്കും ഗുണകരമാവുന്നു. ദരിദ്രർക്കും ദുർബ്ബലർക്കുമല്ല. ധർമ്മമെന്ന സംസ്കൃതപദം മനുഷ്യസമൂഹത്തെ ഒന്നിച്ച് നിർത്തുന്ന തത്ത്വത്തെ സൂചിപ്പിക്കുന്നു; നീതിയെന്നോ, ന്യായമെന്നോ, ധർമ്മബോധമെന്നോ അതിനെ വ്യാഖ്യാനിക്കാം. ആത്മതത്വം കഴിഞ്ഞാൽ, ഭാരതീയ സംസ്കാരത്തിലെ ഏററവും അർത്ഥവത്തും വ്യാപ്തവുമായ സത്യവും മൂല്യവും ഇതാണ്. മനുഷ്യബന്ധങ്ങളുടെ സാമൂഹിക പശ്ചാത്തലത്തിൽ ആത്മാവിന്റെ സത്യം പ്രതിഫലിക്കുന്നതാണ് ധർമ്മം. ബൃഹദാരണ്യകോപനിഷത്ത് ധർമ്മത്തെ ന്യായമായും നീതിയുടെ ആത്മാവായും ഇങ്ങനെ വിവരിക്കുന്നു:

'സ നൈവ വ്യഭവത്, തച്ഛ്രേയോരൂപം അത്യസൃജത ധർമ്മം; തദേതത് ക്ഷത്രസ്യ ക്ഷത്രം യദ്ധർമ്മഃ തസ്മാദ്ധർമ്മാത്പരം നാസ്തി; അഥോ അബലീയാൻ ബലീയാംസമാശംസതേ ധർമ്മേണ യഥാ രാജ്ഞൈവം യോ വൈ സ ധർമ്മഃ സത്യം വൈതത്'. (I. IV. 14)

(എന്നിട്ടും അവൻ (വിരാട്പുരുഷൻ) കർമ്മം ചെയ്വാൻ ശക്തനായില്ല. അതുകൊണ്ട് ബ്രഹ്മം പ്രശസ്തരൂപമായ ധർമ്മത്തെ സൃഷ്ടിച്ചു. ആ ധർമ്മം ക്ഷത്രത്തെ കൂടെ നിയന്ത്രിക്കുന്നതാകുന്നു. അതിനാൽ അതിനേക്കാൾ ശ്രേഷ്ഠമായിട്ട് ഒന്നുമില്ല. അതിനാൽ അശക്തന്മാരായിട്ടുള്ളവർ ശക്തന്മാരെ, രാജാവിനെക്കൊണ്ടെന്ന പോലെ, ധർമ്മംകൊണ്ടു ജയിക്കുവാനാഗ്രഹിക്കുന്നു. ആ ധർമ്മമെന്ന് പറയുന്നത് സത്യംതന്നെയാകുന്നു.) രൂപനിർണ്ണയം ചെയ്യുന്നതിൽ മാത്രമല്ല, പ്രായോഗികമായ നടത്തിപ്പിലും തുല്യമാവുന്നതുവരെ നിയമം നിരർത്ഥകമാണ്. സാധുക്കൾക്ക് നിയമസഹായം നല്കുന്നതിൽ മാത്രം, നിയമം സാർത്ഥകമാവുകയില്ല. എന്തുകൊണ്ടെന്നാൽ, സമ്പന്നനും ശക്തനും നിയമത്തെയെന്നപോലെ നിയമസഹായനടപടികളെയും തകിടം മറിക്കാൻ കഴിയും, കാരണം, പണവും ഇന്ദ്രിയ

സുഖങ്ങളും അമിതമായി വിലമതിക്കപ്പെടുകയും മനുഷ്യന്റെ മൂല്യം ശോഷിപ്പിക്കയും ചെയ്യുന്ന ഒരു സാമൂഹ്യപരിതസ്ഥിതിയിൽ, പണത്തിനും അധികാരത്തിനും എന്തും വാങ്ങുവാൻ സാധിക്കും. മനുഷ്യൻ മൂല്യത്തിന്റെ കേന്ദ്രബിന്ദുവായി അംഗീകരിക്കപ്പെടുകയും, പുറമേനിന്നു് ആഴത്തിലേയ്ക്കു് മനുഷ്യനെ നോക്കികാണുന്ന ഒരു ദർശനത്തിന്റെ വെളിച്ചത്തിൽ അവൻ വീക്ഷിക്കപ്പെടുകയും, പണവും ബന്ധപ്പെട്ട സാധനങ്ങളും ആ കേന്ദ്രമൂല്യബിന്ദുവിനു് കീഴ്പ്പെട്ടതായി പരിഗണിക്കപ്പെടുകയും ചെയ്യുമ്പോൾ – അപ്പോൾ മാത്രം – നിയമവും നീതിയും സമ്മേളിക്കും. ഭൗതികവാദത്തിന്റെ തത്വസംഹിതയിൽ നിയമവും നീതിയും ചില സമയങ്ങളിൽ മാത്രമേ ഒന്നിക്കുകയുള്ളു, ദൂരവീക്ഷണത്തിൽ, അതു് ഇന്ദ്രിയപരതയുടെ ആധിപത്യമാവുമ്പോൾ, നിയമവും നീതിയും ക്രമേണ വേരിടുകയും അവസാനം പൊള്ളയായ നിയമം മാത്രം അവശേഷിക്കുകയും ചെയ്യുന്നു.

അതുകൊണ്ടു് നിയമാനുസൃതമായതു് സ്വമേധയാ, നീതിപൂർവ്വകമായതല്ല. ഒരു ജന്മിത്വവ്യവസ്ഥയിലെ വിവിധങ്ങളായ മാനുഷികബന്ധങ്ങളും സാമുദായികാചാരങ്ങളും നിയാമനുസൃതമാണെന്നു് പരിഗണിക്കപ്പെടുന്നുണ്ടെങ്കിലും അവ നീതിയുക്തങ്ങളാണെന്നു് പറയുകവയ്യ. നിയമസഭകൾ നിർമ്മിക്കുന്ന നിയമങ്ങളും ചട്ടങ്ങളും, അഥവാ നീതിപീഠങ്ങളുടെ വിധികളും നീതിയിൽ അധിഷ്ഠിതമായൊരു സമൂഹത്തെ ഉണ്ടാക്കുകയില്ല; നീതിബോധമുള്ള സ്ത്രീപുരുഷന്മാരെ വളർത്തിയെടുക്കുവാനുള്ള പ്രേരണയാൽ പ്രചോദിതമായ ഒരു സമൂഹത്തിനു് അവ സഹായകരമായിരിക്കും. നീതിബോധമുള്ള സ്ത്രീപുരുഷന്മാരാണു് നീതിയുക്തമായ സമൂഹത്തെ സൃഷ്ടിക്കുക – വേദാന്തം പറയുന്ന ശമവും ദമവും ആചരിച്ചുകൊണ്ടു്, സാധാരണ ജീവിതത്തിന്റെ സമ്മർദ്ദങ്ങൾക്കും ആകർഷണങ്ങൾക്കും അതീതമായി അവരുടെ ബോധനിലവാരത്തെ ഉയർത്തിയിട്ടുള്ള ആളുകൾ; ബുദ്ധൻ ഉദ്ബോധിപ്പിച്ച 'ശീല'മെന്ന മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും ശിക്ഷണം ലഭിച്ചിട്ടുള്ളവർ. ഇതാണു് ആത്മീയ വികാസം; ഇതിന്റെ ആദ്യത്തെ പടി പ്രബുദ്ധ പൌരത്വമാണു്.

ആക്രമവും ലൈംഗികകുററങ്ങളും മയക്കുമരുന്നും മററു് സ്ഫോടകങ്ങളായ ദൃഷ്യങ്ങളും ആധുനികലോകത്തിലെ രാഷ്ട്രീയസാമൂഹികവ്യവസ്ഥകളെയെല്ലാം ഏററെക്കുറെ ഇളക്കിക്കൊണ്ടിരിക്കുകയാണു്. ഈ ഉത്ക്കണ്ഠാജനകമായ സ്ഥിതിവിശേഷം മനുഷ്യമൂല്യങ്ങളെയും മനുഷ്യജീവിതത്തിനു് ആസ്പദമായ വീക്ഷണത്തേയും പുനരവ

ലോകനം ചെയ്യേണ്ടതു് ആവശ്യമാക്കിത്തീർത്തിരിക്കയാണു്; ഓട്ട അടച്ചു് പണി നടത്തിയതുകൊണ്ടു് മാത്രം ഈ പ്രശ്നങ്ങൾ പരിഹൃതമാവുകയില്ല.

ഭൗതികവാദത്തിലൂന്നിയ ജീവിതവീക്ഷണത്തിൽ വ്യക്തിപരവും സാമൂഹ്യവുമായ മനുഷ്യജീവിതം അധിഷ്ഠിതമാവുന്നേടത്തോളം കാലം പ്രജായത്തമടക്കമുള്ള രാഷ്ട്രീയവ്യവസ്ഥകളെല്ലാംതന്നെ രോഗഗ്രസ്തമായിരിക്കും; അവയുടെ രോഗം അധികമായിക്കൊണ്ടുമിരിക്കും; എന്തുകൊണ്ടെന്നാൽ ഇത്തരമൊരു വീക്ഷണത്തിനു് മനുഷ്യവ്യക്തിത്വത്തിന്റെ ആത്മീയമായ ആഴങ്ങളിലേയ്ക്കു് യാതൊരുൾക്കാഴ്ചയുമില്ല; അതു മനുഷ്യനെ കാണുന്നതു് ഐന്ദ്രിയ സംതൃപ്തി തേടിക്കൊണ്ടിരിക്കുന്ന ഒരു ജീവദ്ഘടകമായിട്ടാണു്. ഈ തത്ത്വസംഹിതയുടെ നിഷ്ഠുരതയും ശ്വാസം മുട്ടിക്കുന്ന അതിന്റെ രീതിയും ആധുനികകാലത്തെ അനവധി ജനങ്ങളെ അസംതൃപ്തരാക്കിയിട്ടുണ്ടു്;ഇതിൽനിന്നു് രക്ഷപ്പെടുവാനുള്ള അവരുടെ ശ്രമം മനുഷ്യനേയും അവന്റെ ഭാവിയേയും പററിയ കൂടുതൽ ആഴത്തിലുള്ളൊരന്വേഷണത്തിലേയ്ക്കു് അവരെ നയിക്കുകയാണു്. യുങ്ങിന്റെ പ്രസിദ്ധമായ 'ആധുനികമനുഷ്യൻ ആത്മാവിനെ അന്വേഷിക്കുന്നു' എന്ന ഗ്രന്ഥത്തിന്റെ അഭിധാനംതന്നെ ഇതു് വെളിവാക്കുന്നു. വേദാന്തം ഉദ്ഘോഷിക്കുന്ന ആത്മാവെന്ന മനുഷ്യന്റെ ദൈവികപ്രകൃതിയുടെ ദീപ്തമായ യാഥാത്ഥ്യം മനുഷ്യക്കു് ബോധ്യമാവുമ്പോൾ, മോചനത്തിന്റെയും സമത്വത്തിന്റെയും പ്രഭാവത്തിന്റെയും മനുഷ്യസ്വാതന്ത്ര്യത്തിന്റെയും പുതിയൊരു കേന്ദ്രം അവരിൽത്തന്നെ സജ്ജീകൃതമായിട്ടുണ്ടെന്നും, അതിനെ കണ്ടുപിടിക്കുകയും പ്രകാശിപ്പിക്കുകയുമേ വേണ്ടു എന്നും അവക്കു് മനസ്സിലാവും. ഇങ്ങനെയുള്ളൊരു ഗഹനമായ മനുഷ്യദശനത്തിന്റെ പ്രചോദനവും മാഗ്ഗദശിത്വവും, സുശക്തരും ദൃഢചിത്തരും ശാന്തരുമായ സ്ത്രീപുരുഷന്മാരെ ക്രമപ്രവൃദ്ധമായി മെനഞ്ഞെടുക്കും; ഇവർ തങ്ങളുടെ ജീവിതത്തിന്റെയും ജോലിയുടെയും പശ്ചാത്തലത്തിൽ, ദേഹദേഹികളുടെയും ജീവിതവാസനകളുടെയും ശിക്ഷണത്തിൽക്കൂടെ ഈ ആന്തരമായ ദൈവികത്വത്തെ പ്രകാശിപ്പിക്കും; ഇതിൽക്കൂടി അവർ ആത്മീയവികാസം പ്രാപിക്കുകയും ശക്തമായ ധാമ്മികവിശ്വാസങ്ങൾ വളത്തിയെടുക്കുകയും ചെയ്യും. ഇങ്ങനെയുള്ള ആത്മീയമായ വളച്ചയിൽക്കൂടെ അവർ, മാനുഷികഗുണങ്ങളുടെ—ഇതിൽ നീതിയും മനുഷ്യസ്നേഹവും പെടും—കേന്ദ്രങ്ങളാവുന്നു. ഇങ്ങനെ ധാമ്മികശക്തിയുള്ള സ്ത്രീപുരുഷന്മാരെക്കൊണ്ടുമാത്രമാണു് ഒരു സമൂഹം നീതിയുക്തമായ ഒന്നാവുന്നതു്. അവക്കു് സാഹസികത്വത്തിന്റെ ഒരു അംശമുണ്ടു്; ഭാരതീ

യപാരമ്പര്യത്തിൽ അവർ ധീരന്മാർ എന്നറിയപ്പെടുന്നു. ബുദ്ധിയും ധൈര്യവും ദൃഢചിത്തതയുമാണു് ഒരാളെ ധീരനാക്കുന്നതു്. ഭർത്തൃഹരിയുടെ നീതിശതകത്തിലെ ധാരാളമായി ഉദ്ധരിക്കപ്പെടുന്ന ഒരു ശ്ലോകത്തിൽ അദ്ദേഹം, ഈ ധീരന്മാരുടെ മഹത്ത്വം സമൂഹത്തിൽ നീതിയുടെ പ്രതിരോധഭിത്തിയാണെന്നു പ്രസ്താവിക്കുന്നുണ്ടു്: (ശ്ലോകം 74)

നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
ലക്ഷ്മീസ്സമാവിശതു ഗച്ഛതു വാ യഥേഷ്ടം;
അദൈ്യവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായ്യാത് പഥഃ പ്രവിചലന്തി പദം ന ധീരാഃ.

നീതിനിപുണന്മാർ സ്തുതിക്കുകയോ പഴിക്കുകയോ ചെയ്യട്ടെ; ലക്ഷ്മി യഥേഷ്ടം വരികയോ പോവുകയോ ചെയ്യട്ടെ; ഇന്നുതന്നെയോ യുഗങ്ങൾക്കപ്പുറമോ മരണം വന്നുകൊള്ളട്ടെ; ധീരന്മാർ ന്യായമാർഗ്ഗത്തിൽനിന്നു് ഒരു നുചിഴപോലും വ്യതിചലിക്കുകയില്ല.

ധീരന്റെ ഈ അസാധാരണശക്തിയുടെയും ധൈര്യത്തിന്റെയും ഉറവിടമെന്താണു്? ദേഹബലമോ? അല്ല. ധനബലമോ? അല്ല. രാഷ്ട്രീയാധികാരമോ? അല്ല. ബുദ്ധിവൈഭവമോ? അതുമല്ല. ഇതെല്ലാം തന്നെ പ്രലോഭനത്തിന്റെ നേരിയ സ്പർശനമേററാൽ നിലംപതിക്കുകയും, നിയമത്തിൽനിന്നും നീതിയിൽനിന്നും മനുഷ്യനെ വ്യതിചലിപ്പിക്കുകയും ചെയ്യുന്നു; ദിവസേന എന്നോണം ഈ നാട്ടിലും വെളിയിലും ഇതു് സംഭവിക്കുന്നതായി നാം കാണുന്നുണ്ടു്. ബാഹുബലത്തിനും, വിത്തബലത്തിനും ബുദ്ധിബലത്തിനും ഉപരിയായി ഭാരതീയപാരമ്പര്യം വേറൊരു വിധത്തിലുള്ള ശക്തിയെ അംഗീകരിക്കുന്നുണ്ടു്. അതാണു് ആത്മബലം, അഥവാ, യോഗബലം; എല്ലാ സ്ത്രീപുരുഷന്മാർക്കും ഇതിനവകാശമുണ്ടു്. അതു് ഏതെങ്കിലും ഇരുണ്ട ജാലവിദ്യയിൽനിന്നോ നിഗൂഢരഹസ്യവിദ്യയിൽനിന്നോ ഉണ്ടാവുന്ന ശക്തിയൊന്നുമല്ല; മനുഷ്യഹൃദയത്തിലുള്ള ദൈവികതത്വത്തിന്റെ അനാവരണത്തിൽനിന്നു് ഉദ്ഭൂതമാവുന്ന സ്വഭാവദാർഢ്യമാണു്. ഇതിന്റെ ഉറവിടം എല്ലാവിധ ഭൗതികവാദങ്ങൾക്കും അജ്ഞാതമാണു്; (ചില പ്രഖ്യാപിത ഭൗതികവാദി അതിന്റെ ഉദ്ഭവസ്ഥാനമെന്തെന്നറിയാതെതന്നെ ഈ ശക്തി പ്രദർശിപ്പിക്കുന്നുണ്ടെങ്കിൽപോലും) ആത്മനാ വിന്ദതേ വീര്യം— ആത്മജ്ഞാനത്തിൽക്കൂടെ വീര്യം കൈവരുന്നു—എന്നു് കേനോപനിഷത്തു് പ്രഖ്യാപിക്കുന്നു.

ഇന്ദ്രിയാധിഷ്ഠിതമായ ജീവിതത്തിന്റെ വിതാനത്തിൽ ഭൗതികവീക്ഷണത്തിന്റെ നിയന്ത്രണത്തിൽ ആരുടെ ജീവിതമാണോ കെട്ടിനില്ക്കുന്നതു്, അത്തരം സ്ത്രീപുരുഷന്മാർക്കു്, സാമൂഹികനീതിയുടെ ഉറവിടവും ഉറപ്പുമാവാൻ സാദ്ധ്യമല്ല. എല്ലാ മൂല്യങ്ങളുടെയും കേന്ദ്രം മനുഷ്യനാണെന്നും ധനം അതിനു വിധേയമാണെന്നുമുള്ള പ്രസ്താവനയെ അവർ വ്യാഖ്യാനിക്കുക, അവർ മാത്രമാണു് ആ കേന്ദ്രമെന്നും മററു മനുഷ്യരെല്ലാം ആ കേന്ദ്രത്തെ സമ്പന്നമാക്കാൻ ഉപയോഗപ്പെടുത്തുവാനുള്ളതാണെന്നുമാണു്. അയൽക്കാരനെ തന്നെപ്പോലെ സ്നേഹിക്കുക എന്നുള്ള യേശുവിന്റെ ആദർശം, ഇവരെ സംബന്ധിച്ചിടത്തോളം, അയൽക്കാരനാരാണു് എന്ന ചോദ്യം ഉന്നയിക്കുമ്പോൾ, അവരുടെ മനസ്സുകളിൽ ഉയരുന്ന ഉത്തരം ഇതായിരിക്കും. ഞാൻ തന്നെയാണു് എന്റെ അയൽക്കാരൻ, വേറെ ആരുമല്ല! ഇവരുടെ സന്തതമായ പ്രാർത്ഥന, വാക്കുകളിലല്ലെങ്കിൽ മനസ്സിലെങ്കിലും, ഒരു ദോഷൈകദൃക് പറഞ്ഞപ്രകാരം, ഇങ്ങനെ ആയിരിക്കും:

> ദൈവമേ, എന്നേയും ഭാര്യയേയും
> പുത്രൻ ജോണിനേയും അവന്റെ ഭാര്യയേയും
> നാലുപേരെ മാത്രം രക്ഷിക്കുക, മററാരെയുമല്ല.

ഇതാണു് 'അപക്വമതി'യായ മനുഷ്യൻ, ഏററവും താഴ്ന്ന പതനത്തിലെ മനുഷ്യൻ, മനുഷ്യത്വത്തിൽ എത്തിയിട്ടില്ലാത്ത, വിക്ടർ ഹ്യൂഗോവോ മറേറാ പറഞ്ഞപോലെ, മനുഷ്യപദവിക്കുള്ള ഒരു സ്ഥാനാർത്ഥി!

ഈ സ്ഥാനാർത്ഥി മനുഷ്യനിലെത്തുക എന്നതു് പ്രബുദ്ധപൌരത്വത്തിലേയ്ക്കുള്ള ആത്മീയവികസനത്തിൽക്കൂടെ മാത്രമേ ആവുകയുള്ളൂ. അയാൾ നീതിയുടെ ഒരു കേന്ദ്രബിന്ദുവാകുന്നതു്, നിയമവിധേയമായ നീതിയുടെ വളർച്ചയ്ക്കുതകുന്ന ഒരു സാമൂഹികപ്രചോദനമാവുന്നതു്, അപ്പോഴാണു്.

ഇതിഹാസങ്ങളുടെ ഉച്ചകോടിയിൽ പ്രശോഭിക്കുന്ന മഹാഭാരതത്തിലെ അവസാനഭാഗത്തെ സ്വർഗ്ഗാരോഹണപർവ്വത്തിൽ, വ്യാസമഹർഷി തന്റെ പുത്രനായ ശുകനു് പഠിപ്പിച്ചുകൊടുക്കുന്ന നാലു് പ്രസിദ്ധങ്ങളായ ശ്ലോകങ്ങളുണ്ടു്; ഭാരതസാവിത്രി എന്നറിയപ്പെടുന്ന—അതായതു് പരമപാവനമായ ഗായത്രിയ്ക്കു് തുല്യമായ—ഈ ശ്ലോകങ്ങൾ മഹാഭാരതത്തിന്റെ കാതലായ പ്രത്യുത്പന്നമതിത്വത്തിനു രൂപം കൊടുക്കുന്നു. (XVIII 5.47.50, ബേഡാക്കർ പതിപ്പു്.)

> മാതാപിതൃസഹസ്രാണി പുത്രദാരശതാനി ച
> സംസാരേ സ്വനുഭൂതാനി യാന്തി യാസ്യന്തി ചാപരേ.

ആയിരക്കണക്കിൽ മാതാപിതാക്കന്മാരും, ശതക്കണക്കിൽ പുത്രന്മാരും ഭാര്യമാരും—ലോകത്തിലെല്ലാരുടെയും അനുഭവമിതാണ്. അവരെല്ലാം പോയി, മററുള്ളവരും പോകും.

ഹർഷസ്ഥാന സഹസ്രാണി ഭയസ്ഥാനശതാനി ച
ദിവസേ ദിവസേ മൂഢം ആവിശന്തി ന പണ്ഡിതം.

സന്തോഷിക്കാൻ പരസഹസ്രം സന്ദർഭങ്ങളുണ്ട്, ഭയപ്പെടുവാൻ ശതക്കണക്കിനും. ഇവ ദിവസേന പ്രബുദ്ധരല്ലാത്ത ജനങ്ങളെ ബാധിക്കുന്നു: പ്രബുദ്ധരെ ബാധിക്കുന്നില്ല.

ഊർദ്ധ്വബാഹുർവിരൗമ്യേഷ
ന ച കശ്ചിത് ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച
സ കിമർത്ഥം ന സേവ്യതേ ?

കൈകൾ ഉയർത്തിക്കൊണ്ട് ഞാൻ പ്രഖ്യാപിക്കുന്നു, പക്ഷേ ആരും അതു ചെവിക്കൊള്ളുന്നില്ല; സർവ്വസമ്പത്തും കാമങ്ങളും ധർമ്മത്തിൽ കൂടെ ലഭ്യമാക്കാം; എന്നിട്ടും മനുഷ്യൻ ധർമ്മം ആചരിക്കാത്തതെന്തുകൊണ്ട് ?

ന ജാതു കാമാത് ന ഭയാത് ന ലോഭാത്
ധർമ്മം ത്യജേത് ജീവിതസ്യാപി ഹേതോഃ
നിത്യോ ധർമ്മഃ സുഖദുഃഖേ ത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യ ത്വനിത്യഃ.

കാമത്തിൻെറയോ ഭയത്തിൻേറയോ ലോഭത്തിൻെറയോ, പ്രേരണകൾക്ക് വശംവദനായോ, ജീവൻ രക്ഷിക്കുന്നതിനു തന്നേയോ മനുഷ്യൻ ഒരിക്കലും ധർമ്മത്തെ കൈവെടിയരുത്; എന്തെന്നാൽ ധർമ്മം സനാതനമാണ്; സുഖദുഃഖങ്ങൾ അനിത്യങ്ങളും. മനുഷ്യാത്മാവ് അനശ്വരമാണ്, പക്ഷെ അതിൻെറ പ്രത്യക്ഷമായ പ്രാദുർഭാവം നശ്വരവും.

ധർമ്മത്തിൽനിന്നു് ഉദിക്കുന്ന ഈ പൌരത്വബോധം സമ്പന്നനോ, ധനികനോ ആയ ഒരാൾക്ക് അനുഭവപ്പെടുമ്പോൾ, അദ്ദേഹം സ്വയം പറയും: ധനത്തിൻെറയോ അധികാരത്തിൻെയോ പെരുപ്പം ഉപയോഗിച്ച് ഞാൻ നിയമത്തിൻെറ ആനുകൂല്യത്തെ തട്ടിയെടുക്കുകയോ, നിയമത്തെ ധ്വംസിക്കുകയോ ചെയ്യില്ല; വിധ്വംസനം ചെയ്യപ്പെട്ട നിയമവും നീതിയും അവസാനം അതു് നടത്തിയ ആളെത്തന്നെ ധ്വംസിക്കും; ധർമ്മമാണെങ്കിൽ അതിനെ രക്ഷിക്കുന്നവനെ രക്ഷിക്കും. നീതി നിത്യസത്യമാണ്; എല്ലാവർക്കും നന്മവരുത്തുന്നതുമാണ്; എൻെറ സമ്പത്തുകൊണ്ടോ അധികാരം കൊണ്ടോ

അതിനെ അട്ടിമറിക്കുന്നതു വിഡ്ഢിത്തമായിരിക്കും. സുന്ദരമായൊരു ചിന്തയാണിതു്; അതു് എല്ലാ സംസ്കൃതചിത്തങ്ങൾക്കും ആകർഷകമായി തോന്നും; മനുഷ്യന്റെ പുരോഗമനത്തെയാണതു് തെളിയിക്കുന്നതു്; ഇന്ദ്രിയബദ്ധമായ പരിണാമം മാനസിക—സാമൂഹിക പതനത്തിലേയ്ക്കു് ഉയരുന്നതായി അതു് തെളിയിക്കുന്നു; ഈ പരിണാമത്തിന്റെ, ഈ ആത്മീയവികാസത്തിന്റെ ചെറിയൊരംശം പോലും ലഭ്യമായിട്ടുള്ള ഒരാൾ, ജന്മിത്വസമൂഹത്തിലെ ഒരു അംഗമാണെങ്കിൽപോലും, ജന്മിത്വസമ്പ്രദായത്തിന്റെ പരിമിതികളിൽനിന്നു് മുക്തനാവുന്നു. അയാൾ സ്വയം പറയും: നീർച്ചാലിൽ കൂടെ ഒഴുകുന്ന വെള്ളത്തെയെല്ലാം തന്നെ എന്റെ വയലുകളിലേയ്ക്കു് തിരിച്ചുവിട്ടു്, അതിലധികവും വ്യർത്ഥമാക്കി കളയുകയും എനിക്കു് താഴെയായുള്ള സാധുകർഷകന്മാർക്കു് വെള്ളം കിട്ടാതാക്കുകയും ചെയ്യുന്ന വിധം ഞാൻ ദുസ്സാമർത്ഥ്യം കാണിക്കുന്നതെന്തിനാണു്— വേറെ ചില ജന്മിമാർ ഇങ്ങനെ ചെയ്യുന്നുണ്ടെങ്കിൽപോലും ?

എനിക്കു് വേണ്ടത്രതന്നെ അവർക്കും വെള്ളം ആവശ്യമാണു്; ഞാൻ അവരെ സഹായിക്കാൻ ബാദ്ധ്യസ്ഥനാണു്—അവരും എന്നെപ്പോലെ ഈ നാട്ടിലെ പൌരന്മാരാണു്; അവരുടെ ബലത്തിലാണു് എന്റെ ബലം. എന്റെ നിയന്ത്രണത്തിലുള്ള പ്രത്യേകസൗകര്യങ്ങളെ ഞാൻ എന്റെ നാട്ടുകാരുടെ സേവനത്തിനു് ഉപയോഗിക്കും. ഇങ്ങനെയുള്ള ഒരാൾ, ജന്മിത്തസമൂഹത്തിലാവട്ടെ, സംസ്കൃതചിത്തനായി തിളങ്ങുന്നു. സ്വതന്ത്രമായൊരു പ്രജായത്ത പശ്ചാത്തലത്തിൽ ഇവരുടെ ഔന്നത്യം എന്തായിരിക്കും യഥാർത്ഥത്തിൽ ! പ്രജായത്ത സന്നിവേശം പ്രകാശമാനമാവുന്നതു് ഇങ്ങനെയുള്ള ലക്ഷക്കണക്കിനാളുകൾ അതിനു് പ്രകാശം കൊടുക്കുമ്പോഴാണു്; ചുരുക്കം ആളുകളെക്കൊണ്ടു് ഇതിനു് സാദ്ധ്യമല്ല. 'ഞാനും എന്റേതും എന്നതു് അജ്ഞാനമാണു്; നീയും നിന്റേതും എന്നതു് ജ്ഞാനവും; ഞാനും എന്റേതും മായയാണു്, നീയും നിന്റേതും ദയയും.' എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. 'ഞാൻ' എന്നതു് ഉദ്ബുദ്ധതയില്ലായ്മയുടെ ഇരുട്ടാണു്, അജ്ഞാനം. ഗീത പറയുന്നപോലെ, പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ—പാരസ്പര്യത്തിന്റെയും അന്യോന്യാശ്രയത്തിന്റെയും മാർഗ്ഗത്തിലൂടെ സമൃദ്ധിയും ക്ഷേമവും നേടൂ. (III – II)

ഈ യോഗത്തിന്റെ ആരംഭത്തിൽ നാം കേട്ട പ്രാർത്ഥന മനുഷ്യചരിത്രത്തിലെ ഏറ്റവും പുരാതനഗ്രന്ഥമായ ഋഗ്വേദത്തിലെ അവസാനത്തെ സൂക്തിയാണു്.

സംഗച്ഛധ്വം സംവദധ്വം സംവോ മനാംസി ജാനതാം
ദേവാ ഭാഗം യഥാ പൂർവ്വേ സംജാനാനാ ഉപാസതേ.

നമുക്ക് യോജിച്ച് നീങ്ങാം; യോജിച്ച് സംസാരിക്കാം, സംയോജനത്തിൽ നമ്മുടെ മനസ്സുകൾ പ്രബുദ്ധമാവും; ഇങ്ങനെയാണ് നമ്മുടെ പ്രകാശധാമങ്ങളായിരുന്ന പൂർവ്വികന്മാർ ഏകമനസ്സോടെ അവരുടെ ഉദ്ദേശ്യങ്ങൾ നിറവേററിയത്.

സമാനോ മന്ത്രഃ സമിതിഃ സമാനീ
സമാനം മനഃ സഹ ചിത്തമേഷാം
സമാനഃ മന്ത്രമഭിമന്ത്രയേ വഃ
സമാനേന വോ ഹവിഷാ ജുഹോമി.

നിങ്ങളുടെ ചർച്ചകൾ യോജിച്ചുള്ളവയാകട്ടെ; നിങ്ങളുടെ യോഗം യോജിച്ചുള്ളതാകട്ടെ; നിങ്ങളുടെ മനസ്സുകൾ ഏകസ്വനമായ ധാരണകളിൽ യോജിക്കട്ടെ; നിങ്ങളുടെ തീരുമാനങ്ങൾ സൗമനസ്യമിയന്ന ചർച്ചകളിൽക്കൂടി യോജിച്ചുള്ളവയാകട്ടെ; നിങ്ങളുടെ നൈവേദ്യങ്ങൾ പൂർണ്ണമായ മനഃപൊരുത്തത്തോടുകൂടി അർപ്പിക്കപ്പെടട്ടെ.

സമാനീ വ ആകൂതിഃ സമാനാ ഹൃദയാനി വഃ
സമാനമസ്തു വോ മനോ യഥാ വഃ സുസഹാസതി

നിങ്ങളുടെ ഇച്ഛകൾ യോജിച്ചവയായിരിക്കട്ടെ, നിങ്ങളുടെ ഹൃദയങ്ങളും ചിന്തകളും ഒന്നാവട്ടെ, അങ്ങനെ നിങ്ങളേവരും പൂർണ്ണമായ യോജിപ്പിൽ ആവട്ടെ.

## 28. പ്രബുദ്ധപൗരത്വവും സാമൂഹിക ചരിത്രസ്ഥിതിയും

നമ്മുടെ അയ്യായിരത്തിലധികം വർഷത്തെ ചരിത്രത്തിൽനിന്ന് വരുന്ന ആവേശകരമായൊരാശയമാണിത്. ഒന്നിച്ച് നിന്നാൽ വിജയം, ഭിന്നിച്ചാൽ നാശം. നമ്മുടെ പൊതുവായ മാനുഷികബന്ധത്തെ നാം അവഗണിച്ചപ്പോൾ, നാം ധനവാനും ദരിദ്രനുമായും, ഉയർന്ന ജാതിയും താണജാതിയുമായും വിഭജിതരായി; നാം നിലം പതിക്കയും, ശതാബ്ദങ്ങളോളം ഈ സ്ഥിതിയിൽ തുടരുകയും ചെയ്തു. അങ്ങനെയൊരു ദുരന്തം ഇനി ആവർത്തിക്കാനിടം കൊടുക്കരുത്. നമ്മുടെ സമ്പന്നമായ വൈവിദ്ധ്യങ്ങളുടെ മദ്ധ്യത്തിൽ, എല്ലാവരിലുമുള്ള അസീമമായ ആത്മാവിൻെറ സമത്വത്തിൻെറയും ഏകതയുടെയും ദീപ്തമായ യാഥാർത്ഥ്യത്തിൽ അധിഷ്ഠിതമായതും നമ്മുടെ പൊതുപൗരത്വത്തിൽ നിലകൊള്ളുന്നതുമായ രാഷ്ട്രീയ ഏകതാനതയെ ഉറപ്പിച്ച് പറഞ്ഞാൽ മാത്രമേ ഇതു് നിശ്ചിതമാകയുള്ളു. സ്വാമി വിവേകാനന്ദൻെറ ഭാഷയിൽ, ആഴിയുടെ ആഴവും വാനത്തിൻെറ വിസ്തൃതിയുമുള്ള സ്വഭാവദാർഢ്യം അപ്പോഴേ നമുക്ക് കൈവരികയുള്ളു. ഈ ഉണർവ്വും ദാർഢ്യ

വുംകൊണ്ടു് നാം നേടിയെടുത്ത സ്വാതന്ത്ര്യത്തെ ചലനാത്മകമായൊരു സാമൂഹിക സന്നിവേശമായി മാററിയെടുക്കുവാൻ നമുക്കു് സാധിക്കും; ഇതിൽ ഏററവും പാവപ്പെട്ട പൌരനും മനുഷ്യൻെറ അന്തസ്സും മൂല്യവും അനുഭവപ്പെടും; അവയെ ശക്തിപ്പെടുത്തുവാൻ എല്ലാവരും സഹായിക്കുകയും ചെയ്യും. പക്ഷെ നമ്മുടെ സമൂഹത്തിലെ ഗൌരവമായൊരു ന്യൂനത – വിവേകാനന്ദൻ പറഞ്ഞതുപോലെ, എല്ലാ അടിമസമുദായങ്ങളുടെയും വിനാശകാരണമായ അസൂയാനിർമ്മാർജ്ജനം ചെയ്യപ്പെട്ടാലേ ഇതു് സാദ്ധ്യമാവുകയുള്ളു; അടിമത്തവും അസൂയയും ഒരേ നാണ്യത്തിൻെറ രണ്ടു വശങ്ങളാണു്. സ്വാതന്ത്ര്യപൌരത്വബോധം അകത്തു് പ്രവേശിച്ചാൽ അടിമമനസ്ഥിതി പുറത്തുപോകും. നാമെല്ലാം ജീവിക്കുകയും നിഃശ്വസിക്കുകയും ചെയ്യുന്ന വായുവിനെപ്പോലെ, നാം ജീവിക്കുന്ന പൊതുവായൊരു സൂക്ഷ്മമായ മാനസികലോകവുമുണ്ടു്; ജൂലിയൻഹക്സ്ലി, ഷാർഡേ മുതലായ ആധുനികശാസ്ത്രജ്ഞന്മാർ അതിനു് 'നൂസ്ഫിയർ' എന്ന പേരു് കൊടുത്തിട്ടുണ്ടു്; ഒരു സമൂഹത്തിലെ നിവാസികളുടെ മാനസികസ്പന്ദനങ്ങളും ചിന്താസരണികളും കൂടി ഉണ്ടാക്കുന്ന ഒന്നാണിതു്. ഈ മേഖല പ്രസാദാത്മകമോ, വിഷാദാത്മകമോ ആവാം; വിവാഹോത്സവം നടക്കുന്ന ഗൃഹത്തേയും മരണത്തിൻെറ വിഷാദത്തിൽ കഴിയുന്ന ഗൃഹത്തേയും പോലെ. ജനലക്ഷങ്ങളുടെ സങ്കടങ്ങളും അരിഷ്ടവും അധഃപതനവും ഉയർന്നവരുടെ ഹൃദയശൂന്യതയും കാരണം ഭാരതത്തിലെ നൂസ്ഫിയർ കുറെ ശതാബ്ദങ്ങളായി വിഷാദദ്യോതകമാണു്. സമൂഹത്തിൻെറ താഴത്തെ പടിയിലുള്ള ഒരാളെ ഉയരുവാൻ പ്രചോദിപ്പിക്കുന്നതിനും, അതിനു ശ്രമിക്കുമ്പോൾ അയാൾക്കു് താങ്ങു് കൊടുപ്പാനും ഒന്നും ഈ ഘടനയിലില്ലായിരുന്നു; നേരെ മറിച്ചു്, ഇതു് തുടർച്ചയായി അയാളെ അമർത്തി കിടത്തുകയാണു് ചെയ്തതു്. ഇന്നാണെങ്കിൽ നമുക്കു് ജനാധിപത്യപരവും മാനവികതാധിഷ്ഠിതവുമായ ഒരു അന്തരീക്ഷം വാർത്തെടുക്കേണ്ടിയിരിക്കുന്നു. ലക്ഷോപലക്ഷം ജനാധിപത്യചിന്തകളും പ്രവൃത്തികളുമാണു് ഒരു ജനാധിപത്യ അന്തരീക്ഷത്തെ കെട്ടിപ്പൊക്കുക. ഉയരുവാൻ കഷ്ടപ്പെടുന്ന ഓരോ സ്ത്രീപുരുഷനും സഹായം എത്തിക്കുന്ന ആരോഗ്യകരമായൊരു സാമൂഹികാന്തരീക്ഷം ഇതിൽ നിന്നു് രൂപം കൊള്ളും; ഇവരുടെ ഹൃദയങ്ങളിൽ ഇതു് സദാ മന്ത്രിക്കും; സഹോദരാ, സഹോദരി, എഴുന്നേല്ക്കു; മനുഷ്യവികസനത്തിൻെറ നീണ്ട മാർഗ്ഗത്തിൽക്കൂടി അടിവെച്ചടിവെച്ചു് മുന്നേറൂ; ഞങ്ങളെല്ലാം നിങ്ങളെ സഹായിക്കാൻ സന്നദ്ധരാണു്; ദൈവം നിങ്ങളെ മുന്നോട്ടു നയിക്കട്ടെ! പ്രബുദ്ധപൌരത്വത്തിൻെറ വിപുലമായ അനുഷ്ഠാനം നമുക്കു് കൈവരുത്തുന്നതു് ഇതായിരിക്കും.

അമേരിക്കൻ ഐക്യനാടുകളിൽ ഇങ്ങനെയൊരന്തരീക്ഷം, വെള്ളവർഗ്ഗക്കാക്ക് മാത്രമായിട്ടാണെങ്കിലും ഉണ്ടെന്നത് സ്വാമി വിവേകാനന്ദനിൽ വലിയ മതിപ്പുണ്ടാക്കി. അദ്ദേഹം 1897 ൽ ലാഹോറിൽ വേദാന്തത്തെപ്പററി ചെയ്ത പ്രസംഗത്തിൽ ഭാരതത്തിൽ ഇങ്ങനെയൊരന്തരീക്ഷം സൃഷ്ടിക്കുന്നതിന് ആവശ്യമായ പ്രേരകശക്തിയുടെ പ്രാധാന്യത്തെപ്പററി സ്പർശിച്ചുകൊണ്ട്, ഈ അമേരിക്കൻ പ്രതിഭാസത്തെപ്പററി സംസാരിക്കയുണ്ടായി (വിവേകാനന്ദസാഹിത്യസർവ്വസ്വം മൂന്നാം ഭാഗം, പുറം 316).

പ്രായോഗികവേദാന്തികളെന്ന നിലയിൽ ഹിന്ദുക്കളെക്കാൾ മെച്ചപ്പെട്ടവരാണ് അമേരിക്കർ എന്നു കേൾക്കുമ്പോൾ നിങ്ങൾ അദ്ഭുതപ്പെട്ടേക്കും. ന്യൂയോക്കിൽ കടൽത്തീരത്ത് ചെന്നു നിന്ന്, പലരാജ്യങ്ങളിൽനിന്നും അവിടെ പാർപ്പിടം തേടിവന്ന ആളുകളെ നോക്കിക്കാണുക എൻെറ ഒരു പതിവായിരുന്നു. തകന്ന് ചവിട്ടി മെതിക്കപ്പെട്ട്, ആശയററ്, മററാളുകളുടെ മുഖത്ത് നോക്കാൻ കഴിവില്ലാതെ, സ്വന്തമായി ഒരു ചുരുൾ കീറപ്പഴന്തുണിമാത്രം ഭേസിയാണ് അവർ കാണപ്പെട്ടത്. അവക്ക് ഒരു പോലീസുകാരനെ കണ്ടാൽ ഭയമായി. ഉടനെ അവർ വഴിയുടെ മറുവശത്തേയ്ക്ക് നീങ്ങും. പക്ഷെ ആറുമാസം ചെല്ലുമ്പോൾ, അതേ ആളുകൾ നല്ല വസ്ത്രങ്ങൾ ധരിച്ചും, ചുണയോടെ മററുള്ളവരുടെ മുഖത്ത് നോക്കുകയും, നീണ്ടുനിവന്ന് നടക്കുകയുമായി. ആശ്ചര്യകരമായ ഈ വ്യത്യാസം എങ്ങനെ വന്നു? ആർമീനിയയിൽ നിന്നോമറേറാ ആണ് ഈ മനുഷ്യൻ വന്നതെന്ന് കരുതുക. ആളറിയാൻ പാടില്ലാത്ത മാതിരി അയാൾ അവിടെ ചവിട്ടി മെതിക്കപ്പെട്ടിരുന്നു. താൻ ജന്മനാ ഒരടിമയാണെന്നാണ് അവിടെ എല്ലാവരും അയാളോട് പറഞ്ഞുവന്നത്; ജീവിതകാലം മുഴുവനും അതേമട്ടിൽ തുടരുകയും വേണം. ഒന്നനങ്ങിയാൽ മതി, അയാളെ ചവിട്ടാൻ മററുള്ളവർ പുറപ്പെടും. അവിടെയുള്ളതെല്ലാം അയാളോട് പറഞ്ഞിരുന്നതിങ്ങിനെയെന്നു കരുതാം: 'അടിമ, നീ ഒരടിമ, അങ്ങനെ കഴിയുക. ആശയററു നീ പിറന്നു; ആശയററു കഴിയുകയും വേണം.' അവൻെറ ചുററുമുള്ള വായുമണ്ഡലംപോലും ഇങ്ങനെ പിറുപിറുത്തതായി തോന്നും. 'നിനക്ക് ആശയില്ല, ആശയററ അടിമയായി നീ കഴിയണം.' ഇതിനിടയിൽ കഴുത്ത് ഞെരിച്ച് അവൻെറ ജീവിതംതന്നെ തകത്തുകളഞ്ഞു. ന്യൂയോക്കിലെ തെരുവിൽവെച്ച് നന്നായി വസ്ത്രം ധരിച്ച ഒരു മാന്യൻ അവനു ഹസ്തദാനം ചെയ്യുന്നു. ഒരാൾ കീറപ്പഴന്തുണികൊണ്ട് ദേഹം മറച്ചിരുന്നതും, മറേറയാൾ വെടിപ്പുള്ള വസ്ത്രങ്ങൾ ധരിച്ചിരുന്നതും അവരെ അകററി നിർത്തി

യല്ല. ഒരടികൂടി നടന്നപ്പോഴ് അവൻ ഒരു ക്ഷേണശാല കണ്ടു. അവിടെ മാന്യന്മാരായ ചിലർ മേശപ്പുറത്തു് വെച്ചു് ആഹാരം കഴിക്കുന്നു. അതേമേശയുടെ മറ്റൊരു വശത്തിരിക്കാൻ അവനോടു പറയുന്നു. ചുററിത്തിരിഞ്ഞു് ഒരു പുതിയ ജീവിതംതന്നെ അവൻ കണ്ടെത്തുന്നു. പുതുതായ ആ സ്ഥലത്തു്, മററു മനുഷ്യരുടെ ഇടയിൽ, അവനും ഒരു മനുഷ്യനാണു്. ഒരു പക്ഷേ അയാഠം വാഷിങ്ടണിൽ ചെന്നു് പ്രസിഡണ്ടിനു് കൈകൊടുത്തെന്നും വരാം. വളരെ അകന്ന ഗ്രാമങ്ങളിൽനിന്നു് അത്ര മെച്ചമായി ചമഞ്ഞൊരുങ്ങാതെ വന്ന കൃഷിക്കാരും പ്രസിഡണ്ടിനു് കൈകൊടുക്കുന്നതു് അയാഠം കണ്ടിരിക്കും. അപ്പോഠം അയാളുടെ മേൽനിന്നു് മായയുടെ ആവരണം ഇഴിഞ്ഞകന്നു. അടിമത്തത്തിലും കരുത്തില്ലായ്മയിലും മയക്കവിദ്യയാലെന്നോണം വീണവരും ബ്രഹ്മം തന്നെയാണു്. ഇപ്പോഠം അയാഠം വീണ്ടും ഉണന്നു് എഴുനേററു് നിന്നു് മനുഷ്യരുടെ ലോകത്തിൽ സ്വയം മനുഷ്യനെന്നറിയുന്നു. അതേ, നമ്മുടെ നാട്ടിൽ, വേദാന്തം പിറന്ന ഈ നാട്ടിൽ, പല യുഗങ്ങളായി സാമാന്യജനത മോഹത്തിൽ ആണ്ടിരിക്കയാണു്. അവരെ തൊട്ടാൽ അശുദ്ധി, അവരെ ചേർന്നിരിക്കുന്നതും അശുദ്ധി. അവർ നൈരാശ്യത്തിൽ വന്നു പിറക്കുന്നു; നൈരാശ്യത്തിൽ പൊറുക്കുന്നു. ഫലമോ, അവർ ക്രമേണ താണുകൊണ്ടിരിക്കതന്നെ; മനുഷ്യനു് ചെന്നെത്താവുന്നതിൽവെച്ചു് ഏററവും താണ പടിയിൽ അവർ എത്തിയിരിക്കയാണു്. മനുഷ്യനു് കന്നുകാലികളോടൊത്തു് ഉറങ്ങേണ്ടിവരുന്ന രാജ്യം ലോകത്തിലേതുണ്ടു്?'

'ഈ കളങ്കം തുടച്ചുമാററണം. 'എഴുനേല്ക്കുക, ഉണരുക.' ക്ഷുദ്രമായ ഈ ജീവിതം പോയാൽത്തന്നെയെന്തു്? എല്ലാവരും മരിക്കും സിദ്ധനും പാപിയും ധനികനും ദരിദ്രനും. ആരുടെയും ശരീരം നിലനില്ക്കുന്നില്ല. എഴുനേല്ക്കുക, ഉണരുക, തികച്ചും നിഷ്കളങ്കരാവുക. ഭാരതത്തിൽ നമുക്കുള്ള കാപട്യം ഭയങ്കരമാണു്. നമുക്കാവശ്യം സ്വഭാവദാർഢ്യമാണു്. മയമില്ലാത്ത മുതിയെപ്പോലെ, ഏതിനേയും മുറുകെപ്പിടിക്കുന്ന സ്ഥൈര്യവും സ്വഭാവവും.'

പ്രബുദ്ധപൌരത്വത്തിൻെറ വേദാന്തികേതിഹാസം ഇതാണു്. നമ്മുടെ രാജ്യം ആ ദിക്കിലേയ്ക്കു് അതിൻെറ ലക്ഷ്യംവെച്ചു കഴിഞ്ഞു; വരാനിരിക്കുന്ന സാമൂഹികപരിണാമത്തിൻെറ വിപ്ലവകരമായ സ്വഭാവവും വ്യാപ്തിയും പൂർണ്ണമായി മനസ്സിലാക്കി, അതിലേയ്ക്കുള്ള നമ്മുടെ യാത്രയെ ത്വരിതപ്പെടുത്തുകയേ വേണ്ടു.

ദീർഘകാലമായി നമ്മുടെ സമൂഹത്തിലുള്ള പലരേയും നാം അടിമകളാക്കിനിർത്തി; അതു് നമ്മെത്തന്നെയും അടിമത്തത്തി

ലേയ്ക്കു് നയിച്ചു; ഇംഗ്ലീഷിൽ പറയുന്നപോലെ, നിങ്ങൾ ഒരാളെ ചളിക്കണ്ടിൽ പിടിച്ചുനിർത്തുകയാണെങ്കിൽ, നിങ്ങളും ആ ചെളിയിൽ നിൽക്കേണ്ടതുണ്ടു്. ഇപ്പോൾ നാം സ്വതന്ത്രരായ സ്ഥിതിയ്ക്കു്, സ്വതന്ത്രരായ ജനങ്ങളുടെ ഇടയിൽ സ്വതന്ത്രരായി ജീവിക്കുവാൻ നാം പഠിക്കേണ്ടതുണ്ടു്; ഓരോരുത്തരുടെയും സ്വാതന്ത്ര്യം മററെല്ലാവരുടെയും സ്വാതന്ത്ര്യത്തെ പുഷ്ടിപ്പെടുത്തുകയും വേണം. ഇതാണു് പ്രബുദ്ധപൌരത്വം നമ്മുടെ നാട്ടിനു് ലഭ്യമാക്കുക.

## 29. പ്രബുദ്ധപൗരത്വവും വിദ്യാഭ്യാസ പുനഃസംവിധാനവും

നമ്മുടെ പള്ളിക്കൂടങ്ങളിലും കോളേജുകളിലും സർവ്വകലാശാലകളിലും, വിദ്യാഭ്യാസത്തിൻെറ ഭാഗമെന്നോണം, ഈ ആശയങ്ങളെ ആസ്പദമാക്കി വിസ്തരിച്ച ചർച്ചകൾ ഉണ്ടാവണം. അപ്പോഴാണു് ഉപനിഷത്തുകളിലെ ശാന്തിപാഠത്തിൽ പറയുന്നപോലെ, വിദ്യാഭ്യാസം വസ്തുക്കളിലും സൂത്രവാക്യങ്ങളിലുമുള്ള അഭ്യസനം മാത്രമാവാതെ സംസ്കാരത്തിൻെറ ഊർജ്ജത്തിൻെറ ഉറവിടമാവുക —സഹ വീര്യം കരവാവഹൈ, തേജസ്വി നൗ അധീതമസ്തു. ബ്രിട്ടീഷുകാർക്കും മററു് പാശ്ചാത്യജനങ്ങൾക്കും അവരുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ ഉണ്ടായ ബുദ്ധിപരമായ വിജൃംഭണങ്ങളിൽനിന്നു് എത്ര പുതിയതും, ദീപ്തവുമായ രാഷ്ട്രീയ, സാമൂഹിക, വിദ്യാഭ്യാസപരവും ശാസ്ത്രീയവും, മനുഷ്യസ്നേഹപരവുമായ ആശയങ്ങളും ആവേശവും ലഭിച്ചു! ഇതാണു് തലമുറകളായി ഇന്നാട്ടുകാരെ അവരുടെ സങ്കീർണ്ണങ്ങളായ മാനുഷികപ്രശ്നങ്ങളെ മനസ്സിലാക്കുവാനും പരിഹരിക്കുവാനും സഹായിച്ചതു്. പുസ്തകങ്ങളിൽക്കൂടിയും പത്രങ്ങളിൽക്കൂടിയും ലഘുലേഖകളിൽക്കൂടിയും പ്രചരിക്കപ്പെട്ട ഈ ആശയങ്ങൾ, ക്രമേണ ആ സമുദായങ്ങളിലും, അവരുടെ പാർലിമെൻറുകളിലും ഇരച്ചുകയറുകയും, ഉദ്ബുദ്ധമായ പൊതുജനാഭിപ്രായത്തിൻെറ താങ്ങോടുകൂടി ഉന്നതങ്ങളായ മനുഷ്യസമൂഹങ്ങൾക്കു് മുന്നോടിയായി അവരുടെ നിയമങ്ങളിലും ശാസനകളിലും സ്ഥാപിതമാവുകയും ചെയ്തു.

നമ്മുടെ വിദ്യാഭ്യാസത്തെപ്പററി ഇങ്ങനെ പറയാനാവുമോ? നിർഭാഗ്യവശാൽ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു് ഇത്തരം പ്രചോദനവും മാർഗ്ഗദർശിത്വവും കിട്ടിയിട്ടില്ല. ഇത്തരം സർഗ്ഗാത്മകമായ വിജൃംഭണങ്ങളുടെ ചൈതന്യം അവയ്ക്കു് അപരിചിതമാണു്. അവ ഊർജ്ജത്തിൻെറയും ചലനത്തിൻെറയും കേന്ദ്രങ്ങളാണു്; പക്ഷേ സർഗ്ഗശക്തി എന്ന സുപ്രധാനഘടകം ഇവിടെ ദൃശ്യമാവു

ന്നില്ല. അവയിൽ പ്രക്ഷുബ്ധത ധാരാളമുണ്ട്—അതിൻെറ അന്ധമായ ശക്തി വിലപിടിച്ച ദേശീയസമ്പത്തിനെ നശിപ്പിക്കുകയും ചെയ്യുന്നു; ഈ ശക്തിപ്രകടനങ്ങൾ രാഷ്ട്രത്തിൻെറ അടിയന്തിര പ്രശ്നങ്ങളുമായി ഒരുവിധത്തിലും ബന്ധപ്പെട്ടവയല്ല; ഹോസ്റ്റലുകളിൽ തണുപ്പിച്ച വെള്ളം കിട്ടാനില്ലെന്നും, സൗജന്യമായി സിനിമ കാണാൻ 'പാസ്സുകൾ' യുവതീയുവാക്കന്മാർക്ക് കൊടുക്കുന്നില്ലെന്നും മററുമുള്ള ക്ഷുദ്രങ്ങളായ കാര്യങ്ങളാണ് അവയിലുള്ളത്. അദ്ധ്യാപകന്മാരാണെങ്കിൽ, ഭൂരിപക്ഷവും, രാഷ്ട്രീയചരടുവലികളിലും ഏതെങ്കിലും വിധത്തിൽ ധനം സമ്പാദിക്കുന്നതിലും പണിയെടുത്തുകൊണ്ടിരിക്കുകയുമാണ്.

അദ്ധ്യാപകർക്കാവട്ടെ വിദ്യാർത്ഥികൾക്കാവട്ടെ വികസിച്ചുവരുന്ന അവരുടെ രാജ്യത്തിൻെറ സ്പന്ദനങ്ങൾ അനുഭവപ്പെടുന്നില്ല. നാട്ടുകാരുടെ ഇടയിൽ പ്രബുദ്ധപൗരത്വത്തിൻെറ ബോധം പരത്തുക, ജനകോടികളുടെ നിരക്ഷരത്വം നീക്കംചെയ്യുക, രാഷ്ട്രീയവും സാമൂഹികവുമായ അഴിമതികളും, ഹരിജനങ്ങളുടെയും മററ് അവശവിഭാഗങ്ങളുടെയും മേൽനടക്കുന്ന അതിക്രമങ്ങളും അവസാനിപ്പിക്കുക മുതലായ നിർമ്മാണാത്മകമായ മാനുഷികരംഗങ്ങളിലേയ്ക്ക് അവരുടെ ഊർജ്ജത്തെ തിരിച്ചുവിടുവാൻ തന്മൂലം അവർക്ക് സാധിക്കുന്നില്ല. വളരുവാൻ ശ്രമപ്പെടുന്ന ശിശുപ്രായമായ അവരുടെ ജനാധിപത്യത്തിന് അതിൻെറ പ്രശ്നങ്ങൾ പരിഹരിക്കുവാൻ നേതൃത്വം നല്കുന്നതിന്നുപകരം, അവർതന്നെ രാജ്യത്തിനൊരു ഗൗരവമായ പുതിയ പ്രശ്നമായിത്തീർന്നിരിക്കയാണ്. ഇതു നമ്മുടെ ദേശീയസന്നിവേശത്തിൻെറ ദുഃഖജനകമായൊരു ഭാഗമായിരിക്കുകയാണ്. നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ നിന്ന് സംസ്കാരം പുറത്തേയ്ക്ക് വരുന്നില്ലെങ്കിലും, ചൂട്ടം ബഹളവും ഒച്ചപ്പാടും വരുന്നതിന് കുറവില്ല. വാസ്തവത്തിൽ, അവ എപ്പോഴും വർത്തമാനക്കടലാസുകളിൽ സ്ഥാനം പിടിക്കുന്നു. വിദ്യാഭ്യാസത്തിന് ഇതു ദ്രോഹംതന്നെയാണ്. വിദ്യ നല്കുന്നതും ആർജ്ജിക്കുന്നതും ശാന്തവും അക്ഷുബ്ധവുമായ അന്തരീക്ഷത്തിൽ മാത്രമേ ചെയ്യാവൂ; നമ്മുടെ പ്രശ്നങ്ങളെ ഫലപ്രദമായി ചർച്ചചെയ്യുവാൻ ഇങ്ങനെയൊരന്തരീക്ഷം ആവശ്യമാണ്; വളർച്ചയില്ലാതെ ജാതിമതവർഗ്ഗഭേദങ്ങളാൽ പിളർന്നു പോയിട്ടുള്ള നമ്മുടെ ജനകോടികളെ എങ്ങനെയാണ് നാം കൈകാര്യം ചെയ്യേണ്ടതു്; നമ്മുടെ പ്രജായത്തത്തിൻെറ സന്ദേശവും സ്വപ്നവും എങ്ങനെയാണ് നാം അവരുടെ ഇടയിൽ പ്രചരിപ്പിക്കേണ്ടതു്? ഈ പ്രശ്നങ്ങളെ ഫലപ്രദമായി നേരിടുന്നതിന് ആശയവിനിമയവും ചർച്ചയും

ധാരാളം പഠനവും ചിന്തയും ആവശ്യമാണ്. പൗരന്മാരെന്ന നിലയ്ക്കുള്ള അവരുടെ നിലയെ അദ്ധ്യാപകന്മാരും, താമസിയാതെ അവക്ക് നേരിടേണ്ടിവരാനുള്ള പൗരത്വ ഉത്തരവാദിത്വങ്ങളെ വിദ്യാത്ഥികളും മനസ്സിലാക്കുമ്പോൾ, ഇങ്ങനെയുള്ള പ്രവത്തനങ്ങൾക്കുള്ള പ്രചോദനം രൂപംകൊള്ളും. അതു വരുമ്പോൾ—അപ്പോൾ മാത്രം—നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ സർഗ്ഗാത്മകചൈതന്യത്തിൻെറ കേന്ദ്രങ്ങളും ആരോഗ്യകരമായ സാമൂഹിക പരിവത്തനത്തിൻെറയും പുരോഗതിയുടെയും ഉപകരണങ്ങളുമാവും.

കഴിഞ്ഞ മുപ്പതു് വഷങ്ങൾ ഇങ്ങിനിവരാത്തവണ്ണം മറഞ്ഞുകഴിഞ്ഞു; പക്ഷെ ഭാവി ഇപ്പോഴും നമുക്ക് രൂപം കൊടുക്കുവാനുള്ളതായി നമ്മുടെ കൈകളിൽ തന്നെയുണ്ടു്. പ്രാഥമികഘട്ടം തൊട്ടു ഏററവും ഉയന്ന തലം വരെയുള്ള വിദ്യാഭ്യാസത്തിൽ പ്രബുദ്ധ പൌരത്വത്തിൻെറ ഉണവ്വ് പ്രവേശിക്കുവാൻ നമ്മുടെ ശ്രദ്ധയും ശക്തിയും തിരിച്ചുവിട്ടാൽ, ഈ ശതാബ്ദത്തിൻെറ അവസാനത്തോടെ, ഒരു പരിധിവരെ ദേശീയമായ ആരോഗ്യം കൈവരുമെന്നു് ആശിക്കാം. രാജ്യമാകുന്ന മഹാവൃക്ഷത്തിൻെറ നാരായവേരാണ് വിദ്യാഭ്യാസം. ഇലകളിലും കൊമ്പുകളിലും മാത്രമല്ലാതെ, വേരിനു് വെള്ളമൊഴിച്ചാൽ മരത്തിനു മുഴവൻ പുഷ്ടി കിട്ടുന്നു. രാജ്യത്തിലെ പ്രബുദ്ധരായ മിക്ക പൗരന്മാരുടെ ഇടയിലും ഈ കായ്യത്തിൽ പൊതുവായൊരു ഗുണഗ്രഹണമുണ്ടെന്നതു് ആശാവഹമാണ്; പല സംഘങ്ങളും ഈ മേഖലയിൽ നിമ്മാണപരമായ ശ്രമങ്ങൾ നടത്തുന്നുമുണ്ടു്. നമ്മുടെ ഏററവും അവഗണിക്കപ്പെട്ട വിഭാഗമായ പ്രാഥമിക വിദ്യാഭ്യാസത്തിൻെറ മേഖലയിൽ ആരോഗ്യവും ചൈതന്യവും ഉണ്ടാക്കുക എന്നതു് അടിയന്തിരവും സവ്വപ്രധാനവുമാണ്; പ്രജായത്തപരമായ ദേശീയ ജീവിതത്തിൻെറ ഗുണങ്ങളും ചാരുതയും അതിൻെറ മനുഷ്യസ്നേഹോന്മുഖമായ ഗതിയും, ശൈശവത്തിൽത്തന്നെ വളരുന്ന തലമുറ ഉൾക്കൊള്ളേണ്ടതുണ്ടു്. 1978-ൽ ആന്ധ്ര പ്രദേശ് മുഖ്യമന്ത്രി തുടങ്ങിവെച്ചതും തുടക്കത്തിൽ സംസ്ഥാനത്തിലെ 700 പ്രാഥമികപള്ളിക്കൂടങ്ങൾ ഉൾക്കൊള്ളുന്നതുമായ അഭ്യുദയ വിദ്യാസംസ്ഥ ഈ കായ്യത്തിൽ നല്ലതും സുചിന്തിതവുമായൊരു പദ്ധതിയാണ്; പടിപടിയായി ആന്ധ്രയിലെ മുഴവൻ പ്രാഥമിക വിദ്യാഭ്യാസവ്യവസ്ഥയും ഇതിനു് കീഴിൽ കൊണ്ടുവരുവാനാണുദ്ദേശം. ഭാരതത്തിൻെറ പുരാതന ഗുരുകുലവ്യവസ്ഥയുടെ ഉത്തമവശങ്ങൾ ഈ പദ്ധതിയിൽ ചേത്തിട്ടുണ്ടു്; ഗ്രാമീണരായ കുട്ടികളെ വിദ്യാഭ്യാസത്തിലേയ്ക്കു് ആകഷിക്കുവാനും അവരുടെ താല്പയ്യം അവസാനം വരെ നിലനിത്തുവാനും സഹായകമായ നടപടികൾ ഇതിലുണ്ടു്. അദ്ധ്യാപകക്ക്

നല്ല ശമ്പളം കൊടുക്കുകയും, നവീകരണ പരിശീലനം നല്കുകയും ചെയ്യുന്നു. ഭാവിയിലെ സംസ്ഥാനഗവർമ്മെണ്ടുകൾ സ്വാമി വിവേകാനന്ദന്റെ ആദർശത്തെ പിന്തുടരുകയാണെങ്കിൽ – അതായതു് പദ്ധതികളുടെ വിജയം തത്സംബന്ധിയായ നയത്തെ അഭംഗുരമായി തുടരുന്നതിലാണെന്നു് – ചുരുങ്ങിയ കാലത്തിൽ വിദ്യാഭ്യാസ സൌധത്തിനു് നല്ലൊരു അടിത്തറ സ്ഥാപിക്കുവാൻ ഇതു് സഹായിക്കും. യുക്തമായ ഭേദഗതികളോടെ ഈ പദ്ധതിയെ സെക്കണ്ടറി വിദ്യാഭ്യാസ വിഭാഗത്തിലേയ്ക്കു് ക്രമേണ ബാധകമാക്കാനും വ്യവസ്ഥ ചെയ്തിട്ടുണ്ടു്.

## 30. ഗീതയുടെ ദൃഷ്ടിയിൽ പ്രബുദ്ധപൗരത്വം

നേരത്തെ പ്രസ്താവിച്ച പ്രകാരം, പ്രബുദ്ധപൗരത്വത്തിൽ അടങ്ങിയിട്ടുള്ള ആത്മീയവികാസം, യഥാർത്ഥമായ രാഷ്ട്രീയ മീമാംസയും മതവും തമ്മിൽ അടുത്തബന്ധം സൃഷ്ടിക്കുന്നു; ഗീത ഇതാണു് പ്രസ്താവിക്കുന്നതു്. സർവ്വാദൃതമായ ആത്മീയതയുടെ തത്ത്വവും പ്രയോഗവും ആയ യോഗദർശനം ഇതാണു്. ദീർഘകാലമായി നാം മനുഷ്യന്റെ ബാഹ്യജീവിതത്തെ അവന്റെ ആന്തരിക ജീവിതത്തിൽനിന്നു് വേർപെടുത്തിയിട്ടുണ്ടു്; അതിന്റെ ഫലമോ രണ്ടും വികൃതമായി എന്നതുതന്നെ. ഇനി നമ്മൾക്കു് ഈ വിടവു് നികത്തി, ജീവിതത്തിനെ സമഗ്രമായ പൂർണ്ണതയിലേയ്ക്കു് ഉയർത്തേണ്ടതുണ്ടു്. ഞാൻ ഒരു പൌരനായി സ്വയം പരിശീലനം നേടുമ്പോൾ പൌരത്വം ഈ വെറും പ്രായപൂർത്തിയുടേതു മാത്രമാവാതെ, പ്രബുദ്ധപൂർണ്ണമായതാവുമ്പോൾ – അതേ സമയം ഞാൻ എന്റെ ആത്മീയ വികസനത്തിന്റെ മാർഗ്ഗത്തിലുള്ള പ്രയാണവും ആരംഭിക്കുന്നു. ഈ വികസനത്തിൽക്കൂടി, പാരമ്പര്യസിദ്ധമായൊരു മാനവികത്വത്തിൽനിന്നു് ആത്മീയമായ വളർച്ച സിദ്ധിച്ച ഒരു വ്യക്തിയായി മാനസിക – സാമൂഹികപരിണാമം എനിയ്ക്കു് കൈവരുന്നു.

ബർട്രാണ്ടു് റസ്സൽ അഭിപ്രായപ്പെട്ടതുപോലെ, വെറുമൊരു വ്യക്തി എന്ന നിലയിൽ മനുഷ്യൻ ഒരു 'ബില്ലിയേർഡ്' പന്തിനെപ്പോലെയാണു്; അതിനു് മററു് പന്തുകളുമായി കൂട്ടിമുട്ടാനേ അറികയുള്ളു; മനുഷ്യനാവട്ടെ, മററു മനുഷ്യൻമാരിൽ പ്രവേശിക്കയും, ആശയവിനിമയം നടത്തുകയും എന്നപോലെ മററുള്ളവരുടെ ആശയങ്ങളെ സ്വീകരിക്കുകയും വേണ്ടിയിരിക്കുന്നു. വ്യക്തിത്വവൈശിഷ്ട്യമുള്ള മനുഷ്യനാവുമ്പോഴാണു് ഇതുണ്ടാവുന്നതു്. ജീവശാസ്ത്രജ്ഞനായ സെർ ജൂലിയൻ ഹക്സിലി ഈ പദങ്ങളെ ഇങ്ങനെ നിർവ്വചിച്ചിട്ടുണ്ടു്. (ടീൽ ഹാർഡ് ഡെ ഷാർഡെയുടെ 'മനുഷ്യനെന്ന പ്രതിഭാസ'മെന്ന ഗ്രന്ഥത്തിനുള്ള ആമുഖം)

'സ്വത്വവൈശിഷ്ട്യമുള്ള മനുഷ്യർ എന്നാൽ ജന്മസിദ്ധമായ വ്യക്തിത്വത്തിനെ (ബോധപൂർവ്വമായ സാമൂഹിക പ്രവർത്തനത്തിൽ കൂടി) മറികടന്നവർ എന്നാണ് അർത്ഥം.'

വ്യക്തിത്വമെന്നാൽ സാമൂഹിക ഉത്തരവാദിത്വമില്ലാത്ത സ്വാതന്ത്ര്യമാണ്, ഇതു് പ്രാകൃതമാണ്; സ്വത്വവൈശിഷ്ട്യത്തിലേയ്ക്കുയരുക എന്നതു് സ്വാതന്ത്ര്യത്തിന്റെ പ്രബുദ്ധതയോടു കൂടി സാമൂഹിക ഉത്തരവാദിത്വത്തിന്റെ സംയോജനമാണ്. മാനവിക വികസനത്തിന്റെ ഈ മഹാസത്യത്തെ ഗീതയിലെ പ്രസിദ്ധമായൊരു ശ്ലോകത്തിൽ ശ്രീകൃഷ്ണൻ പ്രകാശിപ്പിച്ചിട്ടുണ്ട്. (III. 25)

സക്താഃ കർമ്മണ്യവിദ്വാംസോ
യഥാ കുർവ്വന്തി ഭാരത
കുര്യാദ് വിദ്വാംസ്തഥാസക്തഃ
ചികീർഷുർ ലോകസംഗ്രഹം.

അപ്രബുദ്ധനായ ആൾ ആസക്തിയോടുകൂടി പ്രവർത്തിക്കുമ്പോലെ, പ്രബുദ്ധമനുഷ്യൻ, ലോകസംഗ്രഹത്തിനായി, ഫലേച്ഛ കൂടാതെ പ്രവർത്തിക്കണം.

ആദ്യത്തെ ആൾ അജ്ഞനാണ്, ഉണർവ്വു കിട്ടാത്ത ആൾ; രണ്ടാമത്തേതു് വിദ്വാൻ, പ്രബുദ്ധൻ. ഊർജ്ജവും ഉത്സാഹവും രണ്ടുപേർക്കുമുണ്ട്; പക്ഷെ അന്തഃപ്രചോദനത്തിന്റെ കാര്യത്തിൽ വളരെ വ്യത്യാസമുണ്ട്. ആദ്യത്തേതിൽ സ്വന്തതാല്പര്യം മാത്രമേ ഗണനീയമാക്കിയിട്ടുള്ളു; ആ താല്പര്യം, രണ്ടാമത്തേതിൽ സർവ്വാദൃതമായ മാനുഷികതാല്പര്യത്തിൽ ശുദ്ധീകരിക്കപ്പെടുകയും മറികടക്കപ്പെടുകയും ചെയ്യുന്നു—ചികീർഷുഃ ലോകസംഗ്രഹം; ഇതാണ് പ്രബുദ്ധപൗരത്വത്തിൽ അടങ്ങിയ ആത്മീയവികസനം.

പ്രബുദ്ധത, ആത്മീയവികസനം, ദൈവികാനുഭവങ്ങൾ — ഇവയെല്ലാം, ഗൃഹസ്ഥജീവിതത്തെ ത്യജിച്ച് കാട്ടിലേയ്ക്കും ഗുഹയിലേയ്ക്കും പോകുന്ന ദൈവപുരുഷന്മാർക്കും സന്ന്യാസിമാർക്കും മാത്രമുള്ളതാണെന്നും, ഗൃഹസ്ഥൻ, സംസാരിയായി തന്റെ ഉയർന്ന സാദ്ധ്യതകളെക്കുറിച്ചജ്ഞനായി അല്പം നിശ്ചലമായ ഭക്തിയിലും, ചില ആചാരങ്ങളിലും മരണാനന്തരം ഏതോ തരത്തിലുള്ളൊരു സ്വർഗ്ഗമാണ് മതം എന്ന ധാരണയിലും കഴിയണമെന്ന തെററായ വിശ്വാസം പരക്കെയുള്ളതാണ്. ഗീത പറയുന്നു, ഇതു് ശരിയല്ല; ആത്മീയജീവിതം എല്ലാവർക്കുമുള്ളതാണ്. ദൈവികത എല്ലാവരുടെയും അവകാശമാണ്. അതിന്റെ അനുഭവവും സാക്ഷാത്കാരവും ഈ ജന്മത്തിൽത്തന്നെ കൈവരേണ്ടതാണ്. അതുകൊണ്ട്,

ഗൃഹസ്ഥജീവിതത്തെ വെറും സംസാരിയുടെ ജീവിതത്തിനു സമമാക്കുന്നതും എതിർവശത്തുള്ള ത്യാഗിയുടെ ജീവിതത്തെ യഥാർത്ഥമായതും ആത്മീയവും എന്നു് കരുതുന്നതും തെററാണു്, ഇഹലോകജീവിതമെന്നാൽ സംസാരിയുടെ ജീവിതമെന്നർത്ഥമാക്കേണ്ടതില്ലെന്നാണു് ഗീത പറയുന്നതു്. ശ്രീരാമകൃഷ്ണൻ ഇതേ രീതിയിൽ ഉദ്ബോധിപ്പിക്കുന്നു: ഈ ലോകത്തിൽതന്നെ ജീവിക്കു; സംസാരത്തിൽനിന്നു് തന്നെ ജീവനം നടത്തു; പക്ഷെ സംസാരം — അതായതു് ഇഹലോകപരതയെ, നിങ്ങളിൽ കുടികൊള്ളുവാൻ സമ്മതിക്കരുതു് — ഇതു് ജീവിതത്തെ ഐന്ദ്രിയജീവിതത്തിൻെറ നിലവാരത്തിൽ ശ്രുഷ്ഠമാക്കി നിർത്തും; ഇതാണു് നിങ്ങളെ ഒരു സംസാരിയാക്കുക; ഈ മുരടിക്കലാണു് സംസാരം, അഥവാ ഇഹലോകാഭിമുഖ്യം. ശ്രീരാമകൃഷ്ണൻ തുടരുന്നു; തോണി വെള്ളത്തിനു മീതെതന്നെയാണു് നില്ക്കേണ്ടതു്, അതാണു് തോണിയുടെ ശരിയായ സ്ഥാനം. പക്ഷെ വെള്ളം തോണിക്കുള്ളിലാവരുതു്; അതു് തോണിയെ നിശ്ചലമാക്കുകയും അതിൻെറ ഉദ്ദേശം നിറവേററാൻ അതിനെ അപ്രാപ്തമാക്കുകയും ചെയ്യും.

മേലുദ്ധരിച്ച ഗീതാശ്ലോകം പറയുന്നതു് ഇതാണു്: മനുഷ്യൻ പ്രബുദ്ധനാവാതെ, അവൻെറ പാശങ്ങളിലും താല്പര്യങ്ങളിലും പാരമ്പര്യപരിമിതമായ ചെറിയൊരു സംഘത്തിൽ തടയപ്പെട്ടുനില്ക്കേണ്ട ആവശ്യമില്ല. അവൻെറ ജീവിതത്തിൻെറയും ജോലിയുടെയും മദ്ധ്യത്തിൽ തന്നെ, അവൻെറ സ്ഥിരമായ ദൈവികാംശത്തെ വികസിപ്പിച്ചു് അവനു് ആത്മീയമായി വളരാം; ഈ വളർച്ചയുടെ ആദ്യത്തെ ഘട്ടം പ്രബുദ്ധപൗരത്വമാണു്. പ്രബുദ്ധത ഇല്ലാത്തതിനാലും, ആത്മീയവികസനത്തിൻെറ അഭാവത്തിനാലും, ഇടുങ്ങിയ ഗൃഹസ്ഥജീവിതത്തിൻെറ ഭൗതികതയുടെ പിടിയാലും വിവിധങ്ങളായ മാനുഷികവും സാമൂഹികവുമായ വൈകല്യങ്ങൾ ഉണ്ടാവുന്നു എന്നു് നാം കണ്ടിട്ടുണ്ടു്.

മനുഷ്യൻെറ വളർച്ചയെ തടസ്സപ്പെടുത്തുകയും ബാഹ്യലോകത്തിലേക്കു് സംഘട്ടനവും, ആക്രമവും യുദ്ധംപോലും പരത്തുകയും ചെയ്യുന്ന, മനുഷ്യജീവിതത്തേയും മനസ്സിനെയും ഗ്രസിക്കുന്ന ഇടുങ്ങിയ പാരമ്പര്യശൃംഖലയിലെ കണ്ണികൾ വർഗ്ഗപരവും ജാതിയിലധിഷ്ഠിതവുമായ ദുരഭിമാനവും അഹങ്കാരവുമാണു് എന്നു് ഇരുപതാം ശതാബ്ദത്തിലെ ജീവശാസ്ത്രം പറയുന്നു.

അവിദ്യ അങ്ങനെ നിരക്ഷരത്വം മാത്രമല്ല, വിദ്യ വെറും സാക്ഷരത്വവുമല്ല — അതു് സർവ്വകലാശാലയുടെ നിലവാരത്തിലുള്ളതാണെങ്കിൽപ്പോലും. ഒരാൾ തൻെറ ജന്മസിദ്ധമായ ആത്മീയഭാഗം

പ്രകടിപ്പിക്കാതിരിക്കുകയോ, തന്റെ കുടുംബ–ജാതി–വർഗ്ഗങ്ങൾക്കതീതമായി മററുള്ളവരോടു സഹതാപം കാണിക്കാതിരിക്കുകയോ, പൊതുനന്മയ്ക്കുവേണ്ടി പ്രവർത്തിക്കാതിരിക്കുകയോ, മററുള്ളവരുടെ സൌകര്യത്തേയും ക്ഷേമത്തേയും ശ്രദ്ധിക്കാതിരിക്കുകയോ ചെയ്താൽ, ശാസ്ത്രത്തിൽ ആചാര്യബിരുദവും തത്വശാസ്ത്രത്തിൽ ഡോക്ടറേററും കിട്ടിയിട്ടുണ്ടെങ്കിൽപ്പോലും അയാൾ ഒരു അവിദ്വാൻ മാത്രമാണു്. നമ്മുടെയിടയിലുള്ള അഭ്യസ്തവിദ്യരായ ആളുകൾപോലും തീവണ്ടി മുറികളെ, പിന്നീടു് വരുന്ന സഹയാത്രികരുടെ സൗകര്യത്തെപ്പററി ചിന്തയില്ലാതെ, വൃത്തികേടാക്കുന്നതു് കാണുമ്പോൾ ദുഃഖം തോന്നുകയാണു്. ഒരു വീടു് ഒഴിഞ്ഞുകൊടുത്തു് മറെറാന്നിലേയ്ക്കു് പോവുമ്പോൾ, ഇക്കൂട്ടർ അതിനെ വൃത്തിയാക്കി വിട്ടുപോകുവാൻ ശ്രദ്ധിക്കുന്നില്ല. വളരെയൊന്നും ബുദ്ധിമുട്ടോ സമയമോ പണമോ ആവശ്യമില്ലാത്ത ഇങ്ങനെയുള്ള ചെറിയ കാര്യങ്ങളാണു് സാമൂഹികജീവിതത്തെ പ്രകാശമാനമാക്കുന്നതു്; ഇതിനു് ശരിയായ ഒരു മനോഭാവം മാത്രമേ വേണ്ടു. മുമ്പൊക്കെ തീവണ്ടിയാത്രയിൽ ഒരു ചെറിയ ബ്രഷ് ഞാൻ കൂടെ കൊണ്ടുപോകുമായിരുന്നു—അതുപയോഗിച്ചു് മുറികളെ വൃത്തിയാക്കിയാൽ എനിക്കും കൂടെയുള്ളവർക്കും യാത്ര കൂടുതൽ സുഖകരമായിരിക്കുമെന്നു് കണ്ടിട്ടു്. ഇതു് ഞാൻ പറയുന്നതു് 1894–ൽ ഷിക്കാഗോവിൽനിന്നു് സ്വാമി വിവേകാനന്ദൻ മൈസൂർ രാജാവിനെഴുതിയ ഒരു കത്തിൽ സൂചിപ്പിച്ച കാര്യത്തെ ഊന്നിപ്പറയുവാനാണു്.

(Letters of Swami Vivekananda page 119)

'ശ്രേഷ്ഠനായ രാജകുമാരാ ഈ ജീവിതം ക്ഷണികമാണു്; ലോകത്തിലെ വ്യാമോഹങ്ങൾ നൈമിഷികങ്ങളും. അന്യർക്കുവേണ്ടി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നുള്ളു. മററുള്ളവർ വാസ്തവത്തിൽ മൃതപ്രായരാണു്.'

ശരിയായ പൌരൻ കൂടുതൽ പ്രബുദ്ധനാണെന്നു് മാത്രമല്ല, കൂടുതൽ ഊർജ്ജസ്വലമായി ജീവിക്കുന്നയാളുമാണെന്ന സത്യം ഇവിടെ പ്രസ്താവിച്ചിരിക്കയാണു്. ജീവിക്കുവാനുള്ള അതിതാല്പര്യത്തെപററി ജീവിതത്തെ ആസ്വദിക്കുന്നതിനെപററി അതിൽനിന്നു് എല്ലാം പിഴുതെടുക്കുന്നതിനെപ്പററി നാം പലപ്പോഴും പറയാറുണ്ടു്. ഉണർവ്വുകിട്ടാത്ത ആൾക്കു് ഇതിന്റെയെല്ലാം അർത്ഥം, കൂടുതൽ ഭക്ഷണം കുടി, കൂടുതൽ ഉൽസാഹത്തോടെ ഐന്ദ്രിയ ഉത്തേജനം നേടുക എന്നാണു്, അധികകാലം ഇങ്ങിനെയൊരു ജീവിതം തുടർന്നാൽ പാശ്ചാത്യലോകം ഇന്നനുഭവിക്കുന്നപോലെ മനുഷ്യൻ ഉല്ലാസം, ഉദ്വേഗം, ക്ഷീണം എന്നിവയുടെ പിടുത്ത

ത്തിലാവും. ഇതു് ദേഹാധിഷ്ഠിതം മാത്രമായൊരു ജീവിതമാണെന്നതു് അവർ വിസ്മരിക്കുന്നു. മനസ്സിലധിഷ്ഠിതമായൊരു ജീവിതം ഉണ്ടു്; ഇതിൽ എത്രയോ കൂടുതലായി ജ്ഞാനത്തിന്റെ ഉത്തേജനവും ഉത്സാഹവും ഉണ്ടു്. പിന്നീടു് ആത്മനിഷ്ഠമായ ജീവിതമാണു്. ഇതിൽ ഏററവും അഗാധമായ ആനന്ദവും ശക്തിയുമനുഭവപ്പെടുന്നു. മനുഷ്യനെ സംബന്ധിച്ചിടത്തോളം രണ്ടാമത്തേയും മൂന്നാമത്തേയും അവസ്ഥകൾ മനുഷ്യനുമാത്രമുള്ളതും, ഒന്നാമത്തേതിനേക്കാൾ തീവ്രവുമാണു്; ഒന്നാമത്തേതിൽ അവനും മൃഗവും ഭാഗഭാക്കുകളാണു്. സത്യത്തിൽ ഈ അവസ്ഥയിൽ മൃഗങ്ങൾ മനുഷ്യനേക്കാൾ കൂടുതൽ ഉത്തേജനം അനുഭവിക്കുന്നു.

ഒരു പാശ്ചാത്യപണ്ഡിതന്റെ വാക്കുകളിൽ അതൃപ്തനായ ഒരു സോക്രട്ടീസ് തൃപ്തനായ ഒരു സൂകരത്തേക്കാൾ മെച്ചമാണു്. ഈ പ്രസ്താവനയെ സൂകരം ചോദ്യം ചെയ്യുകയാണെങ്കിൽ പ്രശ്നത്തിന്റെ ഒരു വശമേ അതിനറിയാവൂ എന്നു് അതിനോടു പറയാവുന്നതാണു്.

സ്വാമി വിവേകാനന്ദന്റെ മേലുദ്ധരിച്ച വാക്കുകളുടെ വെളിച്ചത്തിൽ നമ്മുടെ ഇടയിൽ ഉണർവുകിട്ടിയിട്ടില്ലാത്തവർ മാത്രമല്ല, മരിച്ചവരും ധാരാളമുണ്ടു്. ഗൃഹസ്ഥനെ പൌരനാക്കുന്ന വളർച്ചയിൽക്കൂടി നമുക്കു് ലക്ഷോപലക്ഷം പ്രബുദ്ധരായ ജനങ്ങളെ മാത്രമല്ല അത്രതന്നെ സജീവരായ ആളുകളെയും ലഭിക്കും. ദീപ്തമായൊരു ജീവിതവീക്ഷണത്താൽ ആത്മീയമൃത്യുവിൽനിന്നു് ഉജ്ജീവനം നേടിയ ആളുകൾ.

1950–ൽ ഡൽഹിയിലെ രാമകൃഷ്ണമിഷൻ കേന്ദ്രത്തിന്റെ അദ്ധ്യക്ഷനായിരുന്നപ്പോൾ എനിക്കു് ലഭിച്ച ഒരു വിലപിടിച്ച സമ്മതിപത്രത്തെ ഞാൻ ഓർക്കുകയാണു്. 1950–ൽ വൈ എം സി എയുടെ വിശാലമായ അങ്കണത്തിൽ ശ്രീമതി എം എസ് സുബ്ബലക്ഷ്മിയുടെ സംഗീതക്കച്ചേരി ഞങ്ങൾ ഏർപ്പാടു് ചെയ്തിരുന്നു. ഇന്നു് നാം കൂടിയിരിക്കുന്ന പ്രസംഗമണ്ഡപത്തിന്റെ നിർമ്മാണത്തിനു് വേണ്ടി 93,000 ക അതിൽ നിന്നു് പിരിഞ്ഞുകിട്ടി. അടുത്ത ദിവസം രാവിലെ വൈ.എം. സി.എയുടെ അങ്കണത്തിൽ നിന്നു് വിസ്തൃതമായ 'ഷാമിയാനകൾ നീക്കം ചെയ്യുമ്പോൾ എന്റെ പ്രത്യേക നിർദ്ദേശപ്രകാരം അവിടെയുണ്ടാക്കിയ ദ്വാരങ്ങൾ അടയ്ക്കുകയും അതിന്മേൽ പഴയപടി മണ്ണുനിറച്ചു് പുൽത്തകിടിയെ കഴിയുന്നിടത്തോളം ശുദ്ധമാക്കുകയും ചെയ്തു പിറേറ ദിവസം വൈ. എം. സി. എ. കാര്യദർശിയിൽ നിന്നു് ഭംഗിയേറിയൊരു എഴുത്തു് എനിക്കു് കിട്ടി. സ്വാമിജി താങ്കൾചെയ്തപോലെ

സാധാരണയായി ആരും ചെയ്യാറില്ല. ഞങ്ങൾ അങ്ങയോട് അതീവകൃതജ്ഞരാണ്. വിലപിടിച്ചൊരു പ്രമാണപത്രമായി ട്ടാണ് ഞാൻ അതിനെ കണക്കാക്കുന്നതു്.

## 31. പ്രബുദ്ധപൌരത്വം പ്രജായത്തത്തിൻെറ ആത്മാവ്

പൌരബോധം നമ്മുടെ സർവ്വസാധാരണമായ നിഷ്ഠയാവേണ്ടതുണ്ട്; അതിനുവേണ്ടി വലിയ ശ്രമം നടത്തുകയോ, സമ്മാനങ്ങളെക്കൊണ്ടോ, ശിക്ഷകൊണ്ടോ അതിൻെറ ആചരണത്തിനു് ആളുകളെ പ്രേരിപ്പിക്കേണ്ടിവരികയോ ആവശ്യമാകരുതു്. ഇതു് പലപ്പോഴും നഷ്ടപ്രായമായിട്ടാണ് കാണുന്നതു്. പാശ്ചാത്യപ്രജായത്തവ്യവസ്ഥയുടെ എല്ലാ ബാഹ്യമായ പൊടിപ്പും തൊങ്ങലും നമുക്കുണ്ട്; പക്ഷെ അതിനെ ആ രാജ്യങ്ങളിൽ നിലനിർത്തുന്ന പൌരഗുണങ്ങളും ചാരുതയും ഇല്ല. ദേഹം ഉണ്ട്, പക്ഷേ ജീവസ്സേകുന്ന ദേഹി ഇനിയും വരാനിരിക്കുന്നതേയുള്ളു; അതാണ് പ്രബുദ്ധപൌരത്വം. എല്ലാം ബാഹ്യമായതാണ്. വലിയ എടുപ്പുകൾ, വിലപിടിച്ച ഉപകരണങ്ങൾ, ഭംഗിയുള്ള അറസാമാനങ്ങൾ, പക്ഷേ ഇതിനെയെല്ലാം വേണ്ടവിധം ഉപയോഗപ്പെടുത്തണമെങ്കിൽ, പാശ്ചാത്യൻെറ ഊർജ്ജസ്വലതയും, കർമ്മാഭിമാനവും, സംഘടിതപ്രവർത്തനവും മാനുഷികതാല്പര്യവും ആവശ്യമാണ്; ഇതു് നമുക്കു വേണ്ടത്ര ഇല്ല. പ്രബുദ്ധപൌരത്വത്തിൻെറ വിപുലമായ പ്രചാരത്തിൽക്കൂടി പ്രജായത്തത്തിൻെറ ഉജ്ജീവനപരമായ ആത്മീയശക്തി നമക്കു് ലഭ്യമാവും. ഇങ്ങനെ ജീവൻ നേടി, മനുഷ്യവംശത്തിൻെറ ഏഴിലൊന്നു് വരുന്ന ഒരു ജനസമൂഹത്തിനു്, സുസ്ഥിരവും ശക്തിമത്തുമായൊരു രാഷ്ട്രീയ, സാമ്പത്തിക, സാമൂഹിക പ്രജായത്തബോധം കെട്ടിപ്പടുക്കുവാൻ പ്രാപ്തരാവും; മാത്രമല്ല, ഈ അസ്തിവാരത്തിൽതന്നെ, വേദാന്തത്തിലും മറ്റെല്ലാ മഹത്തായ മതങ്ങളിലും ഉദ്ഘോഷിച്ചിട്ടുള്ള മനുഷ്യൻെറ ഉയന്ന ആത്മീയജീവിതത്തിൻെറ സുഭഗമായ മേല്ക്കൂട്ടു് നിർമ്മിക്കുവാനും സാദ്ധ്യമാവും. ഇങ്ങനെ ശക്തമായൊരു ധാർമ്മികവും മാനവത്വപ്രധാനവുമായ അടിത്തറയില്ലാതെ, ആത്മീയജീവിതം സാദ്ധ്യമല്ല. നമ്മിൽ പലരും ഇതുവരെ ഇതിനു് വിപരീതമായാണ് ചിന്തിച്ചിരുന്നതു്, ഇപ്പോഴും ചിന്തിക്കുന്നതും — സ്വാർത്ഥവും കൌശലവും വെച്ചുകൊണ്ടുതന്നെ ധ്യാനവും യോഗവും അഭ്യസിച്ചു് സിദ്ധനാവാം എന്നു്; അല്ലെങ്കിൽ, പണംകൊണ്ടു് ദൈവത്തെ പ്രീണിപ്പിക്കാമെന്നു്. ഇതു് അബദ്ധവും, വിഡ്ഢിത്തവും ദോഷകരവുമാണെന്നു് നാം ഇന്നു് മനസ്സിലാക്കേണ്ടതുണ്ട്. ഉണർവ്വു് വരാത്തതിൻെറ ലക്ഷണമാണിതു്. ഒരു നല്ല പൌരനല്ലെങ്കിൽ, ഒരു സിദ്ധനാവാൻ കഴിയുകയില്ല.

മനുഷ്യത്വത്തിന്റെ ധീരത എന്നൊന്നുണ്ട്; അതുപോലെതന്നെ ദൈവികത്വത്തിന്റെയും; മനുഷ്യത്വത്തിന്മേലാണ് ദൈവികത്വത്തെ ഉറപ്പിക്കേണ്ടതു്; അല്ലെങ്കിൽ അതു് വിലകെട്ടതോ, വ്യാജമായതോ ആയ ദൈവികത്വമായിരിക്കും. ഇതു നമ്മുടെ ഇടയിൽ ധാരാളമുണ്ടെന്നു് ദുഃഖത്തോടും ലജ്ജയോടുംകൂടി നാം സമ്മതിക്കേണ്ടിയിരിക്കുന്നു. മാനവികത്വത്തിന്റെ ധീരത സൃഷ്ടിപരമായ മാനുഷികാദാനപ്രദാനങ്ങളിൽക്കൂടി മാത്രമേ ലഭ്യമാവുകയുള്ളൂ. ക്രൈസ്തവപാഠങ്ങളിൽ പറയുന്നു. കാണുന്ന മനുഷ്യനെ സ്നേഹിക്കാൻ സാദ്ധ്യമല്ലെങ്കിൽ, അദൃശ്യനായ ദൈവത്തെ എങ്ങനെയാണു് സ്നേഹിക്കാൻ സാദ്ധ്യമാവുക ?

## 32. ദേശീയത്വം സാർവ്വദേശീയത്വത്തിലേയ്ക്കു വളരണം

ഒരു രാജ്യത്തിന്റെ പരിധിക്കുള്ളിൽ സർഗ്ഗാത്മകവും സന്തോഷജനകവുമായ മാനുഷികബന്ധങ്ങളാണു് പ്രബുദ്ധപൌരത്വം. രാഷ്ട്രീയവും സാമൂഹികവുമായ മേഖലകളിൽപ്പോലും മനുഷ്യപ്രാപ്തമായ ഏറ്റവും ഉന്നതസ്ഥാനമല്ല ഇതു്. അതു് ഈ നിലയിലെത്തുക, ദേശീയമായ അതിർത്തിരേഖകളെ അതിലംഘിച്ചു് അന്തർദേശീയവും. മാനുഷികവും ആവുമ്പോഴാണു്. മാനുഷികബോധത്തിന്റെ കവാടങ്ങളും വാതായനങ്ങളും ലോകത്തിലേയ്ക്കു് മുഴുവൻ തുറന്നിട്ടതുകൊണ്ടു്, ദേശീയപൌരത്വം ക്രമേണ ലോകപൌരത്വത്തിലേക്കുയരുന്നു. പൌരത്വത്തെപ്പറ്റിയതും ദേശഭക്തിയെപ്പറ്റിയതുമായ നമ്മുടെ സങ്കല്പത്തിൽ നിഷേധാത്മകമായിട്ടൊന്നുമില്ല. പക്ഷേ വില കുറഞ്ഞതും ഉപരിപ്ലവവുമായ ഒരു സാർവ്വജനീനത, യഥാർത്ഥമായ അന്തർദേശീയതയാവുകയില്ലെന്നു് നാം മനസ്സിലാക്കേണ്ടതുണ്ടു്. 'ഇങ്ങനെയുള്ള 'ലോകപൌരന്മാർ' ഇതിന്റെ തണലിൽ നേടാവുന്ന ധനപരവും മറ്റുമായ ആനുകൂല്യങ്ങളിൽ സന്തുഷ്ടരായി, ദേശഭക്തിയെ താഴ്ത്തിക്കാണിക്കുന്നു. ഇതു് താഴ്ന്നൊരു സങ്കല്പവും മനോഭാവവുമാണു്. അവനവന്റെ ദേശീയചേതനയിൽ ഉറച്ചു നില്ക്കുകയും പൌരത്വത്തിന്റെ കടമകളെ നിറവേററുകയും ചെയ്യില്ലെങ്കിൽ, സുശക്തമായൊരു അന്തർദേശീയത വളർത്തിയെടുക്കുവാൻ സാദ്ധ്യമല്ല. എളുപ്പം അഭിനയിക്കാവുന്ന സാർവ്വജനീനതയേക്കാളെ കരുത്തുള്ള ഒന്നാണു് അന്തർദ്ദേശീയത. ദേശീയത്വത്തിൽക്കൂടിയാണു് അന്തർദ്ദേശീയത്വത്തിന്റെ വികസനമാവുക. പ്രബുദ്ധപൌരത്വത്തിന്റെ ഭാരതീയമായ സങ്കല്പം ഇതാണു്. സ്വാമി വിവേകാനന്ദന്റെ വ്യക്തിത്വത്തിൽ ഇതു് ഉയർന്നു് വളർച്ച പ്രാപിച്ചിരുന്നു; അദ്ദേഹത്തിന്റെ ജീവിതവും പ്രസംഗങ്ങളും എഴുത്തുകളും ഇതിനു് തെളിവാണു്. 'രാമകൃഷ്ണന്റെ ജീവിതകഥ' എന്ന തന്റെ

ഗ്രന്ഥത്തിൽ അന്തർദ്ദേശീയവാദിയായ റൊയ്ൻ റോളൻറ്, ശ്രീ രാമകൃഷ്ണനേയും, വിവേകാനന്ദനെയും 'വിശ്വാത്മാവിൻെറ ഉജ്ജ്വലമായ സ്വരസംഗമം' എന്നാണ് വിവരിക്കുന്നതു്; അദ്ദേഹത്തിൻെറതന്നെ വിവേകാനന്ദൻെറ ജീവചരിത്രത്തിൽ, വിവേകാനന്ദനെ പ്രാചിയുടെയും പ്രതീചിയുടെയും സംഗമമെന്നും, എല്ലാ മാനുഷികശക്തികളുടെയും ഏകസ്വനതയുടെ മൂർത്തീകരണം എന്നുമാണ് വിശേഷിപ്പിച്ചിട്ടുള്ളതു്.

ഈ ആത്മീയപ്രധാനവും ചിന്താപരവുമായ പശ്ചാത്തലത്തിൽ, ഇടുങ്ങിയ ദേശീയവാദം ഭാരതത്തിൽ വളച്ച് പ്രാപിക്കയില്ലെന്നു് നമുക്ക് പ്രതീക്ഷിക്കാം. ഭാരതത്തിൻെറ ജീവിതദർശനവും സംസ്കാരവും സാർവ്വദേശിത്വത്തിലേയ്ക്കും മാനവികതയിലേയ്ക്കും പ്രത്യഗ്ഗമിക്കുന്നവയാണ്. ഭാരതം ചെയ്യുന്നതെന്തായാലും അതൊക്കെ ശരിയാണ്; മററുള്ളവർ എപ്പോഴും തെററാണ് ചെയ്യുന്നതു് എന്നു് നമുക്ക് ഒരിക്കലും പറയുക വയ്യ, നാം പറയുകയുമില്ല. ഭാരതം തെററു് ചെയ്താൽ, അതു് തെററു് തന്നെ; മററു രാജ്യങ്ങൾ ശരിയായതു ചെയ്താൽ, അതു ശരിതന്നെ. തെററായാലും ശരിയായാലും എൻെറ രാജ്യം എന്നു് പറയുന്നതാണ് തീവ്രദേശീയത്വം അഥവാ 'ഷോവിനിസം'. സ്വരാജ്യത്തിൻെറ എല്ലാ സൈനികപ്രവർത്തനങ്ങളെയും പുകഴ്ത്തുന്നതാകയാൽ അതിനെ 'ജിങ്കോയിസം' എന്നും വിളിക്കുന്നു. 19-ാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ഫ്രഞ്ചു് സൈനികനായിരുന്ന നിക്കോലസ് ഷോവിൻ, ഈ സിദ്ധാന്തത്തെ ഉയർത്തിപ്പിടിച്ചു, എൻെറ പ്രിൻസ് ചെയ്യുന്നതെല്ലാം ശരിയായിരിക്കും എന്നായിരുന്നു അയാളുടെ നിലപാട്. ആരോഗ്യകരമായ, നിർമ്മാണപരമായ ദേശീയത്വത്തെ ഈ 'ഷോവിനിസ' രീതിയിലുള്ള രാജ്യസ്നേഹത്തിൽ നിന്നു് വ്യത്യാസമായി കാണേണ്ടതാണ്.

## 33. ഉപസംഹാരം

അതുകൊണ്ടു് പ്രബുദ്ധപൌരത്വമെന്ന ഈ വിഷയം ഭാരതത്തെ സംബന്ധിച്ചിടത്തോളം അത്യധികം പ്രാധാന്യമുള്ളതും പ്രസക്തവുമാണ്. രാഷ്ട്രീയമായി മാത്രമല്ല, ധർമ്മാചാരപരവും ആത്മീയവുമായും ഇതിനു് പ്രാധാന്യമുണ്ടെന്നു് ഞാൻ ഈ പ്രസംഗത്തിൽ വ്യക്തമാക്കുവാൻ ശ്രമിച്ചിട്ടുണ്ടു്. ഉപനിഷത്തുകളിലേയും ഗീതയിലേയും തത്ത്വദർശനമായ വേദാന്തത്തെ സ്വാമി വിവേകാനന്ദൻ വ്യാഖ്യാനിച്ചിട്ടുള്ളതിൻെറ വെളിച്ചത്തിൽ, മനുഷ്യരാശിയുടെ ഏഴിലൊന്നിൻെറ പൂർണ്ണമായ വളർച്ചയ്ക്കുള്ളൊരു ഗംഭീരമായ മനുഷ്യ

ശാസ്ത്രഗവേഷണകേന്ദ്രമായി ഭാരതത്തെ മാററാൻ നമുക്ക് സന്ദർഭവും വിശേഷസൌകര്യവും കിട്ടിയിരിക്കയാണ്. ഭാരതത്തിൽ ഉണ്ടാവുന്ന ഇങ്ങനെയുള്ളൊരു വികസനപ്രക്രിയ ലോകമെമ്പാടും ഗംഭീരവും സ്വാഗതാർഹവുമായൊരാഘാതം സൃഷ്ടിക്കും. ഭാരതത്തിന്റെ സവിശേഷമായ ആധുനികവികസനത്തിന്, പ്രജായത്തത്തിന്റേയുംശാസ്ത്രത്തിന്റേയും രൂപത്തിൽ ലോകം നല്കിയിട്ടുള്ള സംഭാവനകൾക്ക് കൃതജ്ഞതാപൂർവ്വമായൊരു പ്രത്യുപകാരമായിരിക്കും ഇത്. അർജ്ജുനനിൽക്കൂടി ശ്രീകൃഷ്ണൻ മനുഷ്യരാശിക്ക് നല്കിയ ആസ്നേഹോദാരമായ ആഹ്വാനം—തസ്മാദ് യോഗീ ഭവാർജ്ജുന—അതുകൊണ്ട് അർജ്ജുനാ, നീ ഒരു യോഗി ആവുക — എന്നതിൽ അടങ്ങിയിട്ടുള്ള സാർവ്വശ്രേഷ്ഠിയായ ആത്മീയജീവിതത്തിന്റെ ശാസ്ത്രവും പ്രയോഗവും, ഗവേഷണത്തിനും പ്രവർത്തനത്തിനുമായി ഉപയോഗിക്കപ്പെടുകയാണെങ്കിൽ, ഈ ഗവേഷണശാലയിലെ പരീക്ഷണങ്ങൾ മേല്പറഞ്ഞ എല്ലാ ഗുണകരമായ ഫലങ്ങളിലേയ്ക്കും നമ്മെ നയിക്കും.

# 2

## ശാസ്ത്രം, ജനാധിപത്യം, മതം *

### 1. ആമുഖം.

എന്റെ മുമ്പിലുള്ള വിഷയം ബൃഹത്തായ ഒന്നാണ്; അതിലെ ഓരോ ഘടകവും – ശാസ്ത്രം, ജനാധിപത്യം മതം – ഒററയ്ക്ക് തന്നെ വിസ്തൃതവും മണിക്കൂറുകളോളം നമ്മെ പിടിച്ചിരുത്തുന്നതുമാണ്. പക്ഷെ അവയെ ഒന്നിച്ചുകെട്ടി ഒരു വിഷയമെന്നോണം പരിഗണിക്കുവാനാണ് ഞാൻ ഉദ്ദേശിക്കുന്നത്–നമ്മുടെ രാജ്യത്തെ സമൂലം അഴിച്ചു പണിയുവാൻ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഈ മൂന്നു മഹാശക്തികളിൽ നിങ്ങളുടെ ശ്രദ്ധ കേന്ദ്രീകരിച്ചുകിട്ടുവാനായിട്ട്.

### 2. ശാസ്ത്രത്തിന്റെയും ജനാധിപത്യത്തിന്റെയും ശക്തി.

മനുഷ്യജീവിതത്തെ മാററുന്നതിനായി ശാസ്ത്രവും ജനാധിപത്യവും ഉത്തേജിപ്പിച്ച് ശക്തികൾ ആധുനികലോകത്തിൽ വിവിധരീതികളിൽ പ്രവർത്തിച്ചുവരുന്നുണ്ട്. ചില രംഗങ്ങളിൽ ബൃഹത്തായ മാററം നടന്നുകഴിഞ്ഞു. ഇതിന്റെ ആഘാതം മററുള്ളവയിലും അനുഭവപ്പെട്ടുതുടങ്ങിയിരിക്കയാണ്. ഈ ശക്തികളുടെ സ്വാധീനം കഴിഞ്ഞ അരന്നൂററാണ്ടായി നമ്മുടെ രാജ്യത്തിലും പൊതുവായ രീതിയിൽ അനുഭവപ്പെട്ടുതുടങ്ങിയിട്ടുണ്ട്; എന്നാൽ സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള വർഷങ്ങളിൽ ക്രമപ്രവൃദ്ധമായ വേഗതയോടെ ഈ ശക്തികളുടെ നീർച്ചുഴിയിലേയ്ക്ക് നാം എടുത്തെറിയപ്പെടുകയാണ്. രാജ്യം ഇന്ന് അവയെ കണക്കിലെടുക്കേണ്ടതുണ്ട്.

ഈ ശക്തികളെ മനസ്സിലാക്കുക, അവയെ സ്വീകരിക്കുക, അവയുടെ മൂല്യങ്ങളെ വിവേചനാപൂർവ്വം സ്വായത്തമാക്കുക എന്നതു് ഭാരതീയപൗരന്മാരെ സംബന്ധിച്ചേടത്തോളം ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. ഭാരതത്തിന് നൂതനമായ ഒരു വ്യക്തിവൈ

---

1. 1954 ആഗസ്ററ് 27-ാംനു കല്കത്തയിലെ രാമകൃഷ്ണമിഷ്യൻ ഇൻസ്ററിട്യൂട്ട് ഓഫ് കൾച്ചറിൽ ചെയ്ത പ്രസംഗം.

ശിഷ്യവും പുതിയൊരു ഭാവിയും കരുപ്പിടിപ്പിക്കുവാൻ ഇതു് ആവശ്യമാണു്. ഇപ്രകാരമൊരു വിഷയം ചച്ച് ചെയ്യുക എന്നതു് വെറും ശാസ്ത്രവാദം മാത്രമല്ല, വൈയക്തികവും സാമൂഹികവുമായ ശാശ്വതക്ഷേമം ഉറപ്പുവരുത്തുവാൻ അതിനു് കഴിഞ്ഞേയ്ക്കും.

മററു രാജ്യങ്ങളുമായി താരതമ്യപ്പെടുത്തുമ്പോഴം ഈ രണ്ടു് ശക്തികളുടേയും പരസ്പരപ്രവത്തനവും അനന്തരഫലവും ഭാരതത്തിന്റെ ചുററുപാടിൽ സവിശേഷവും അത്ഥവത്തും ആണെന്നു് പറയാവുന്നതാണു്. എന്തെന്നാൽ യുക്തിഭദ്രവും സമഗ്രവുമായ ഒരു ജീവിതദശ്നത്തിൽനിന്നു് വ്യൽപാദിപ്പിക്കപ്പെട്ട ശാശ്വതവും ഗഹനവുമായ മതബോധം രൂപം കൊടുത്ത ഒരു വ്യവസ്ഥിതിയാണു് ഇവിടെയുള്ളതു്. ചരിത്രകാലം മുതല്ക്കേ മതമാണു് നമ്മുടെ വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തിനെ രൂപപ്പെടുത്തിയിട്ടുള്ള സവ്വപ്രധാനമായ ശക്തി, ഇന്നും ഇതുതന്നെതാണു് സ്ഥിതി. നമ്മുടെ ദീഘമായ ചരിത്രത്തിലെ ഭാഗ്യവിപയ്യയങ്ങളെ നേരിടുവാനുള്ള ശക്തിയും ഓജസ്സും മാറിക്കൊണ്ടിരിക്കുന്ന കാലവുമായി പൊരുത്തപ്പെടുവാൻ വേണ്ട മനോഭാവവും സംയോജനക്ഷമതയും, പുതിയതിനെ പഴയതുമായി സമന്വയിപ്പിച്ചു് അഭിവൃദ്ധിക്കു് ഭംഗം വരാതെ നിത്തുവാനുള്ള സ്വാത്മീകരണശക്തിയും, ഇതു നമുക്കു് തന്നിട്ടുണ്ടു്. ആധുനികയുഗത്തിൽ ഭാരതം നേരിടുന്ന പ്രശ്നം, അതിന്റെ ആത്മീയമായ തായ്ത്തടിയിൽ ഒട്ടിപ്പിടിയ്ക്കപ്പെട്ടുവരുന്ന ശാസ്ത്രത്തിന്റേയും ജനാധിപത്യത്തിന്റെയും ശക്തികളെ സാത്മീകരിക്കുക എന്നതാണു്. ഈ പരീക്ഷണത്തിന്റെ വിജയം രണ്ടു ഘടകങ്ങളെ ആശ്രയിച്ചിരിക്കുന്നു. ഈ മരത്തിനുള്ളിൽക്കൂടെ ഒഴുകിക്കൊണ്ടിരിക്കുന്ന ആത്മീയമായ ജീവദ്രവം; പുതുതായി സങ്കലനം ചെയ്യപ്പെടുന്ന ഘടകങ്ങളിലുള്ള ശക്തികളോടു് നാം പ്രദശിപ്പിക്കുന്ന സൌമനസ്യം.

ഈ പുതിയ ശക്തികഠം രൂപം കൊണ്ടതു് യൂറോപ്പിലും അമേരിക്കയിലുമാണു്. ഇവിടത്തെ രാജ്യങ്ങളിലെ ജനജീവിതത്തിൽ ശാസ്ത്രത്തിന്റെയും സാങ്കേതികവിജ്ഞാനത്തിന്റേയും വികസനം വരുത്തിയ പരിവത്തനം വിപ്ലവകരമായിരുന്നു; ഇതിൽനിന്നു് ഉദ്ഭൂതമായ സാമൂഹ്യശക്തികളിൽ ജനാധിപത്യമാണു് സവ്വപ്രധാനമായതും വ്യാപ്തിയേറിയതും. പാശ്ചാത്യന്റെ ജീവിതത്തിലും ചിന്തയിലും ശാസ്ത്രത്തിന്റെ ഭൗതികശക്തിയും ജനാധിപത്യത്തിന്റെ സാമൂഹ്യചൈതന്യവും സ്ഫോടകങ്ങളായ ഫലങ്ങളാണു് ഉണ്ടാക്കിയതു്. പാശ്ചാത്യരുടെ മതബോധത്തിലും പാരമ്പയ്യത്തിലും ഈ പുതിയ വേദനകളെ സമന്വയിപ്പിക്കുവാൻ

സാദ്ധ്യമായില്ല, എന്തുകൊണ്ടെന്നാൽ അതിനുപററിയ മണ്ണായിരുന്നില്ല അവ. ഇതിന്റെ ഫലമായിട്ട് പാശ്ചാത്യരുടെ മനസ്സിൽ പിളപ്പുണ്ടായി. വിശ്വാസവും യുക്തിയും തമ്മിലും പ്രകൃതിയും പുരുഷനും തമ്മിലും മനുഷ്യനും പ്രപഞ്ചവും തമ്മിലും തുടരെയുണ്ടായിക്കൊണ്ടിരിക്കുന്ന സംഘർഷങ്ങൾ ഇതിനു് തെളിവാണല്ലൊ.

## 3. ഇന്ത്യ ഒരു പുതിയ വെല്ലുവിളിയെ നേരിടുന്നു.

ഈ ശക്തികളെ ഭാരതം കൈകാര്യം ചെയ്യുന്നതും, ഇവയോടുള്ള സമീപനത്തിന്റെ രീതിയും ക്രമവും ഈ ശ്രമങ്ങളുടെ വിജയമെന്നപോലെത്തന്നെ ദേശീയാതീതമായ പ്രാധാന്യമുള്ളവയാണു്.

നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ശാസ്ത്രവും അതിന്റെ ഫലങ്ങളും, എപ്പോഴും നമ്മുടെ നിദ്രയെ ഭംഗപ്പെടുത്തിക്കൊണ്ടിരിക്കയാണു്; പഴയ നല്ല കാലങ്ങൾ ഇങ്ങിനി വരാതവണ്ണം ത്വരിതമായി പൊയ്ക്കൊണ്ടിരിക്കുന്നു. നമ്മുടെ സമ്പദ്‌വ്യവസ്ഥയുടെ ഘടന, സാമൂഹികവും കുടുംബാധിഷ്ഠിതവുമായ ബന്ധങ്ങളുടെ ദാർഢ്യം ജനസമൂഹത്തിന്റെ മനോഭാവം, നമ്മുടെ ജീവിതമൂല്യങ്ങൾ പോലും, ആധുനികപരിവർത്തനത്തിന്റെ ചൂളയിലേയ്ക്കു് എറിയപ്പെട്ടുകൊണ്ടിരിക്കുന്നു. വ്യവസായവല്ക്കരണത്തിന്റെ ഗതി ത്വരിതമാവുന്നതോടൊപ്പം ജന്മിത്വവ്യവസ്ഥയിലധിഷ്ഠിതമായ നമ്മുടെ സമുദായത്തിന്റെ നൂററാണ്ടുകളായുള്ള നിശ്ചലതക്കു് ആഴത്തിൽ ഇളക്കം തട്ടിത്തുടങ്ങിയിരിക്കയാണു്; ജാതിയും മററു് പഴയ സാമൂഹ്യബന്ധങ്ങളും സാമൂഹികമായ ചലനക്ഷമതകാരണം അതിവേഗത്തിൽ ശിഥിലമായിക്കൊണ്ടിരിക്കുന്നു — ഇവയ്ക്കു് രണ്ടായി നില്ക്കുന്ന സാമൂഹ്യവഴക്കങ്ങൾ അതിലും വേഗത്തിലും നിശ്ചലമായ ഒരു കാലഘട്ടത്തെ നിലനിർത്തി വന്ന ഗുണങ്ങൾ ചലനാത്മകമായ ഒരു സമൂഹത്തിന്റെ ആവശ്യങ്ങൾക്കു് തുലോം അപര്യാപ്തങ്ങളാണെന്നു് വ്യക്തമാവുകയാണു്. എവിടെ നോക്കിയാലും പഴയ മൂല്യങ്ങളും സ്ഥാപനങ്ങളും സാമൂഹ്യവും സാമ്പത്തികവുമായ സംഘങ്ങളും തകരുന്നതായിക്കാണാം. ഇതു് നമ്മുടെ വ്യവസായവത്കരണത്തിന്റെ തുടക്കം മാത്രമാണു്. പാശ്ചാത്യരാജ്യങ്ങളുടെ കഴിഞ്ഞ ശതാബ്ദത്തിന്റെ അനുഭവത്തിൽനിന്നു്, നമ്മുടെ മനസ്സുകളിലും സമുദായത്തിന്റെ മുഖച്ഛായയിലും എത്ര പ്രക്ഷുബ്ധമായ പരിണാമങ്ങളാണു് ഉണ്ടാവാൻ പോകുന്നതെന്നു് നമുക്കു് ഊഹിക്കാം. നമ്മുടെ ദേശീയജീവിതത്തിന്റെ എല്ലാ വശങ്ങളിലും ഉണ്ടാവാൻപോകുന്ന സമൂഹവിപ്ലവത്തിന്റെ ഫലങ്ങൾ എന്തായിരിക്കുമെന്നു് ഭാവനയിൽ കാണുകയും അതിന്റെ വെല്ലുവിളിയെ ബുദ്ധിപൂർവ്വം ഫല

പ്രദമായി നേരിടാൻ നമ്മുടെ ദേശീയാവധാനതയെ സജ്ജീകരി ക്കുകയും ചെയ്യുന്നതു് നമ്മുടെ നന്മയ്ക്കായിരിക്കും.

ഗഹനങ്ങളായ പരിവർത്തനങ്ങളുടെ കാലം. അലസമായി രിക്കേണ്ട അവസരമല്ല ഇതു്. ഭാരതം അതിന്റെ ദീർഘമായ ചരി ത്രത്തിൽ വിക്ഷോഭങ്ങളുടെ പല ഘട്ടങ്ങളും കടന്നുപോയിട്ടുണ്ടു്. അടിസ്ഥാനപരമായ ആത്മീയമൂല്യങ്ങളോടുള്ള അചഞ്ചലമായ വിശ്വസ്തത കാരണം ഇത്തരം വെല്ലുവിളികളെ വിജയകരമായി നേരിടുവാൻ ഭാരതത്തിനു് സാധിച്ചു. ഇതിൻഫലമായി, ഈ മൂല്യ ങ്ങളെ ദേശീയസംസ്കാരത്തിന്റെ അടിത്തറയിൽ ഈ രാജ്യം സ്ഥാപിച്ചു. നല്ല കാലത്തും അല്ലാത്തപ്പോഴും പരീക്ഷിക്കപ്പെട്ടിട്ടു ള്ള ഈ ആത്മീയമൂല്യങ്ങളിലുള്ള വിശ്വാസത്തെയാണു് ആധുനിക പരിവർത്തനത്തിന്റെ പ്രചണ്ഡമായ കൊടുംകാററു് വെല്ലുവിളി ക്കുകയും ഭയപ്പെടുത്തുകയും ചെയ്യുന്നതു്. ഇതിനുമുമ്പുള്ള വെല്ലുവി ളികളെല്ലാം ഭാഗികങ്ങളാകയാൽ, താരതമ്യേന മൃദുലങ്ങളായിരുന്നു; ഇന്നത്തേതു് പൂർണ്ണമായതാണു്. ഈ പുതിയ ശക്തികളെ – ശാസ്ത്ര ത്തിന്റെ ധിഷണാബലവും ജനാധിപത്യത്തിന്റെ സാമൂഹിക കരുത്തും – സ്വാഗതം ചെയ്തു്, അവയെ കൂടുതൽ ശക്തിമത്തും സമ്പ ന്നവും ആക്കിത്തീർക്കുന്ന വിധത്തിൽ അവയുടെ മൂല്യങ്ങളെ ദേശീയ പൈതൃകത്തിൽ സ്വാത്മീകരിച്ചു് എടുക്കുവാൻ തക്കവണ്ണം ചൈത ന്യവത്തായ ചിലതു് നമ്മുടെ പൌരാണികപാരമ്പര്യത്തിൽ ഇല്ലേ?

## 4. ശാസ്ത്രത്തിൽനിന്നു് വിജ്ഞാനവും ഓജസ്സും

തീക്ഷ്ണമായ അന്വേഷണാവേശവും സത്യത്തോടുള്ള അ ഗാധമായ ആവേശവും ശാസ്ത്രത്തിന്റെ സ്വഭാവവിശേഷങ്ങളാണു്. വരിഷ്ഠമായ ഈ പ്രചോദനത്തോടൊപ്പം അതിന്റെ നിഷ്കൃഷ്ടമായ നിഷ്ഠയുടെ പരിശീലനവും കൈവന്നപ്പോഗ; തുടർന്നുള്ള ശതാബ്ദ ത്തിൽ പ്രകൃതിരഹസ്യങ്ങളെ ഓരോന്നോരോന്നായി വെളിവാ ക്കുവാനും, താൻ അധിവസിക്കുന്ന ലോകത്തെപ്പററിയുള്ള മനുഷ്യ ന്റെ ജ്ഞാനത്തെ വിപുലമായി വർദ്ധിപ്പിക്കുവാനും ശാസ്ത്രം മനു ഷ്യമനസ്സിനു് സാദ്ധ്യമാക്കി. അതിന്റെ മുന്നോട്ടുള്ള യാത്രയിൽ, പരീക്ഷിക്കപ്പെടാത്ത വിശ്വാസങ്ങളുടേയും സ്വാന്തനമേകുന്ന സി ദ്ധാന്തങ്ങളുടേയും ശാന്തതയെ ശാസ്ത്രം ഭഞ്ജിച്ചിട്ടുണ്ടു്. മനുഷ്യന്റെ മാനസികവൃത്തികളെ സംബന്ധിച്ചേടത്തോളം അതിന്റെ വിപ്ല വാത്മകത്വം പ്രധാനമായും ഇതാണു്. അതിന്റെ രണ്ടാമത്തെ സ്ഫോ ടകമായ പ്രത്യാഘാതം പ്രവർത്തിച്ചുതുടങ്ങിയതു് വിജ്ഞാനമായി തുടങ്ങിയ ശാസ്ത്രം പ്രവർത്തനശക്തിയായി വികസിച്ചപ്പോഴാണു്.

സാങ്കേതികവിദ്യയുടെ ഇരുന്നൂറുകൊല്ലത്തെ പുരോഗതി മാനവചരിത്രത്തിൽ നവീനമായൊരു യുഗവും സംസ്കാരവും സംജാതമാക്കീട്ടുണ്ട്. സാങ്കേതികജ്ഞാനം മനുഷ്യഹസ്തങ്ങളിൽ വിസ്തൃതമായൊരു ശക്തിവിശേഷത്തെയാണ് ഏല്പിച്ചിട്ടുള്ളത്-പ്രകൃതിശക്തികളെ നിയന്ത്രിക്കുന്നതിലൂടെ ലഭ്യമാകുന്ന ശക്തി. ഈ ശക്തിയുടെ ഒരു ഭാഗം, മനുഷ്യൻെറ ഭൌതികക്ഷേമവും ലോകത്തിൻെറ ബാഹ്യമായ ഏകത്വവും ഉറപ്പു വരുത്തുന്ന നന്മതിങ്ങിയ രീതിയിൽ പ്രകടമായിട്ടുണ്ട്. ബാക്കിയുള്ളത് മഹത്തായ ആദർശങ്ങളോ ഉദ്ദേശമോ ഇല്ലാതെ, മനുഷ്യൻെറ വളർച്ചയെ മുരടിപ്പിക്കുവാനും മനുഷ്യജാതിയുടെ നിലനില്പിനെത്തന്നെയും അപകടത്തിലാക്കുവാനും പര്യാപ്തമായ രീതിയിലാണ് പ്രവർത്തിച്ചിട്ടുള്ളത്. ബർട്രാണ്ട് റസ്സലിൻെറ ഭാഷയിൽ, ആധുനികലോകത്തിൽ, ''മനുഷ്യവൈഭവത്തിൻെറ മാഹാത്മ്യവും മനുഷ്യമൂഢതയുടെ അന്ത്യവും തമ്മിലുള്ള മത്സരത്തിൻെറ നടുവിലാണ് നാം.'' ഇതിൻെറ ഫലമോ കലഹം, അരക്ഷിതാവസ്ഥ, ദുഃഖം. അദ്ദേഹത്തെ ഇനിയും ഉദ്ധരിക്കാം. ''മനുഷ്യൻ ജ്ഞാനത്തിലെന്നപോലെ വിവേകത്തിലും വളരുന്നില്ലെങ്കിൽ, ജ്ഞാനത്തിൻെറ വദ്ധന ദുഃഖത്തിൻെറ വദ്ധനയായിരിക്കും.''

## 5. ശാസ്ത്രത്തിൻെറ ഉപയോഗം ആരോഗ്യകരവും അല്ലാത്തതും

ശതാബ്ദങ്ങളോളം താരതമ്യേന നിശ്ചലമായിരുന്ന മനുഷ്യൻെറ സാമൂഹികസംവിധാനത്തേയും സാങ്കേതികജ്ഞാനം ഇളക്കിയിട്ടുണ്ട്; ഇതിൽനിന്നു് സംജാതമായ പ്രവൃദ്ധമായ സാമൂഹികചലനത്തിൽക്കൂടെ സാമൂഹ്യശക്തികളുടെ ഒരു അനുപാതം രൂപപ്പെട്ടിട്ടുണ്ട്; ജനാധിപത്യത്തിൻെറ തത്ത്വവും ആചരണവും ഇതിൻെറ ഫലമാണ്. ആധുനികലോകത്തിലെ കരുത്തേറിയ ഒരു ശക്തിയാണ് ജനാധിപത്യം. ചുരുക്കം ചിലരുടെ അധികാരമോഹം സംജാതമാക്കിയ സാമൂഹിക-രാഷ്ട്രീയ പരിതസ്ഥിതികൾക്ക് വഴങ്ങുന്നവരായിരുന്ന, ലോകത്തെമ്പാടുമുള്ള സാധാരണ ജനങ്ങൾ, ജനാധിപത്യത്തിൽക്കൂടെ, വ്യക്തികളും താല്പര്യങ്ങളുമായി സാമൂഹിക-രാഷ്ട്രീയ ശക്തിയുടെ ബിന്ദുക്കളായി മാറിയിരിക്കുന്നു. പരസഹസ്രം അഹംബോധബിന്ദുക്കളിൽ രൂപംകൊള്ളുന്ന ഈ അധികാരതൃഷ്ണയെ സംയോജിപ്പിച്ച് സമന്വയിപ്പിച്ച്, ശുദ്ധീകരിക്കുക എന്നതാണ് ജനാധിപത്യം ഇന്നു് നേരിടുന്ന പ്രശ്നം.

ശാസ്ത്രവും ജനാധിപത്യവും ലോകത്തിന്റെ രൂപം മാററിക്കൊണ്ടിരിക്കയാണ്. ഈ പ്രക്രിയ ഗൌരവമായൊരു പുതിയ പ്രശ്നം ലോകത്തിനുമുമ്പിൽ സൃഷ്ടിച്ചിരിക്കുന്നു — മനുഷ്യന്റെ പ്രശ്നം തന്നെ — മനുഷ്യന്റെ ദുഃഖം, അസ്ഥിരത, അരക്ഷിതത്വം. ശാസ്ത്രവും ജനാധിപത്യവും ഉണ്ടാക്കിക്കൊടുത്ത ബൃഹത്തായ ജ്ഞാനവും ശക്തിയും അവന്റെ അഹംബോധത്തെ വീർപ്പിക്കുകയും നന്മകളുള്ളതിനേക്കാൾ തിന്മകളുള്ള അവന്റെ ശക്തിയെ വദ്ധിപ്പിക്കയും ചെയ്തിരിക്കുന്നു. മാഗ്ഗത്തിന്റെ കാര്യത്തിലുള്ള കഴിവും അന്ത്യത്തെ സംബന്ധിച്ച മൂഢതയും അവന്റെ നൂതനസംസ്കാരത്തെ നശിപ്പിക്കുവാനുള്ള ഏക സംഹാരശക്തി അവൻതന്നെ ആവാനുള്ള സാദ്ധ്യത വദ്ധിപ്പിച്ചിരിക്കയാണ്. അടുത്തുകഴിഞ്ഞ ശതാബ്ദങ്ങളിലെ ശാസ്ത്രാധിഷ്ഠിതമായ മാനുഷികമൂല്യവീക്ഷണവും നൈസഗ്ഗികമായ ധർമ്മബോധവും വളത്തിയ, വാനോളമെത്തുന്ന പ്രതീക്ഷകളുടെ സ്ഥാനത്തു്, വിധി രേഖപ്പെടുത്തിയ അവന്റെ മാഗ്ഗത്തിൽ രണ്ടു ലോകമഹായുദ്ധങ്ങൾ വലിയൊരു ചോദ്യചിഹ്നം ഉയത്തിയിരിക്കയാണ്. നിമ്മാണപരവും നാശകരവുമായ ഉദ്ദേശങ്ങൾക്ക് ശാസ്ത്രത്തിന്റെ മഹത്തായ സംഭാവനകൾ ഉപയോഗിക്കപ്പെട്ടുവരുന്നു. അവ സമാനരേഖകളിൽക്കൂടെ നീങ്ങിക്കൊണ്ടിരിക്കയാണ്; നാശകരമായവ നിമ്മാണപരമായവയെ കവച്ചുവെയ്ക്കുമോ എന്ന ഭയം ആധുനിക മനുഷ്യനു ഒരു സ്ഥിരം പേടിസ്വപ്നമായിത്തീന്നിരിക്കയാണ്. അതുകൊണ്ടു് വിവേകപൂവ്വം ചിന്തിക്കുന്ന ഏതൊരാളും ശരിയായി മറുപടി പറയേണ്ട രണ്ടു ചോദ്യങ്ങൾ ഉയരുന്നു: ഒന്നു്, ശാസ്ത്രം അടിസ്ഥാനപരമായ മൂല്യമുള്ള വല്ലതും മനുഷ്യജാതിക്കു് തന്നിട്ടുണ്ടോ? രണ്ടു്, വ്യക്തിയെ സംബന്ധിച്ചേടത്തോളം അവന്റെ സമഗ്രമായ ക്ഷേമത്തിനു അനുയോജ്യമായ സമാധാനത്തിന്റേയും സന്തോഷത്തിന്റേയും ശരിയായ അന്തരീക്ഷം സൃഷ്ടിക്കുവാൻ അതിനു് കഴിവുണ്ടോ? 'ശരിയായ' മറുപടി എന്നു് പറയുവാൻ കാരണമുണ്ടു്; ഈ ചോദ്യങ്ങൾക്കു് അവ്യക്തവും അപൂണ്ണവുമായ ഉത്തരങ്ങൾ ഇപ്പോൾത്തന്നെ രംഗത്തുണ്ടു്. ശാസ്ത്രം അതിന്റെ ഉപയോഗത്തെ സംബന്ധിച്ചേടത്തോളം നിഷ്പക്ഷമാണെന്നതിനാൽ, ശാസ്ത്രത്തിൽ കുററം കണ്ടിട്ടു് കാര്യമില്ലെന്ന പ്രാഥമികദൃഷ്ടിയിൽ ചോദ്യം ചെയ്യാനാവാത്ത വസ്തുത, പ്രശ്നത്തിന്റെ പരിഹാരത്തെ അടുപ്പിക്കുന്നില്ല.

ശാസ്ത്രം വരുന്നതിനു മുമ്പുള്ള ലോകത്തിലേക്കാൾ അരക്ഷിതാവസ്ഥ ശാസ്ത്രാധിഷ്ഠിതമായ ലോകത്തിലുണ്ടെന്നു് കാണാവുന്നതാണ്. എന്നിരുന്നാലും ശാസ്ത്രത്തിന്റെ സേവനം മനുഷ്യനു് അവശ്യം ആവശ്യമാണ്, അതിന്റെ ദുരുപയോഗത്തിനെതിരായുള്ള മുൻകരുതലുകൾക്കു് വിധേയമായി.

## 6. ജനാധിപത്യം മനുഷ്യന്റെ അന്തസ്സ് വർദ്ധിപ്പിക്കുന്നു.

ശാസ്ത്രവും സാങ്കേതികജ്ഞാനവുമായി വലിയ ബന്ധമുള്ളതും അവയെ ആശ്രയിച്ചു നില്ക്കുന്നതുമായ, ആധുനികലോകത്തിലെ വേറൊരു പ്രബല ശക്തിയാണ് ജനാധിപത്യം. ജനാധിപത്യം — രാഷ്ട്രീയവും സാമ്പത്തികവും, സാമൂഹികവുമായവ — പത്തൊമ്പതാം ശതാബ്ദം മുതൽ അല്പാല്പമായി വികസിച്ചു വന്നിട്ടുണ്ട്; ഇരുപതാം ശതാബ്ദം മുതൽ അത് ആഗോളവ്യാപകമായി വളർന്നുകൊണ്ടിരിക്കുന്നു. ഇന്നത്തെ എല്ലാ സാമൂഹിക ദേശീയ ഘടകങ്ങളുടേയും ആഗ്രഹം ഉന്നതനിലവാരം പുലർത്തുന്ന ഒരു ജനാധിപത്യ സംഘടനയായി വളരണമെന്നാണ്. ആധുനിക സാമൂഹിക രംഗത്തിലെ ഐന്ദ്രജാലികശബ്ദമാണത്. കൊള്ളയടിക്കപ്പെട്ട ഈ ഭൂഗോളത്തിലെ അധിനിവേശ പ്രദേശങ്ങളിലേയും ആശ്രിത രാജ്യങ്ങളിലേയും സ്വാതന്ത്ര്യേച്ഛുക്കളായ പൌരന്മാരെ സംബന്ധിച്ചേടത്തോളം, ഈ പദം അവരുടെ പരമോന്നത പ്രതീക്ഷകളെ പ്രകടിപ്പിക്കുന്ന ഒന്നാണ്. വ്യക്തിയുടെ അന്തസ്സ് ഉയർത്തുന്നതിലും സമൂഹത്തിന്റെ ആഗ്രഹങ്ങളെ ഉദാത്തമാക്കുന്നതിലുമാണ് യഥാർത്ഥ ജനാധിപത്യം നിലകൊള്ളുന്നത്. സ്വന്തം മാതൃഭൂമിയുടെ സ്വാതന്ത്ര്യം പൂർണ്ണ വളർച്ച പ്രാപിച്ചവനുമായ ഒരു പൌരനെന്ന നിലയ്ക്ക് താൻ അംഗീകരിക്കപ്പെടുകയും വിലമതിക്കപ്പെടുകയും ചെയ്യേണമെന്നത് സാധാരണപൌരന്റെ നിർബ്ബന്ധപൂർവ്വമായ ആവശ്യമാണ്; അതിന്റെ സുശക്തമായ അംഗീകരണം ജനാധിപത്യാദർശത്തിലും നടപടികളിലും കാണാം. സാർവ്വജനിക വോട്ടവകാശത്തിന്റെ ശക്തി ഉറവിടമായുള്ള രാഷ്ട്രീയ ജനാധിപത്യം, അദ്ധ്വാനിക്കുന്ന ജനകോടികൾക്ക് ഓരോരുത്തരുടെയും വ്യക്തിത്വവും അന്തസ്സും മിക്കവാറും തിരിച്ചുകൊടുക്കുവാൻ സഹായിക്കുന്നു. നമ്മുടെ രാഷ്ട്രത്തെ ഒരു പരമാധികാര ജനാധിപത്യ പ്രജായത്ത രാഷ്ട്രമായി പ്രഖ്യാപിക്കവഴി ജനാധിപത്യത്തിന്റെ ഈ സർവ്വതോമുഖമായ മൂല്യത്തെ, നമ്മുടേതായ ചെറുതെങ്കിലും ഫലപ്രദമായ ഒരു രീതിയിൽ, നാം അംഗീകരിച്ച് പ്രാവർത്തികമാക്കീട്ടുണ്ട്. നമ്മുടെ മർത്തലക്ഷങ്ങളുടെ ഹൃദയങ്ങളിൽ ജനാധിപത്യത്തിലെ പൌരൻ എന്ന ആശയം വിശ്വാസവും പ്രതീക്ഷയും ചലിപ്പിക്കുന്നു. അവരുടെ പക്വമായ രാഷ്ട്രീയ ബോധത്തിലും സാമൂഹിക വിവേചനത്തിലും വിശ്വാസമർപ്പിച്ചുകൊണ്ട്, ലോകചരിത്രത്തിൽ അദൃശ്യപൂർവ്വമാം വണ്ണം വിപുലമായി കോടിക്കണക്കിന് ജനങ്ങൾക്ക് നാം വോട്ടവകാശം നല്കിയിരിക്കയാണ്. എങ്കിലും ജനങ്ങളെ ബോധപൂർവ്വമായ കർമ്മമാർഗ്ഗങ്ങളിൽ ഉത്സാഹഭരിതരാക്കാൻ ഇനിയും വളരെ

പാട്ടപെടേണ്ടതുണ്ട്. ജനാധിപത്യവ്യവസ്ഥിതിയുടെ ഉറപ്പിന്റെ താക്കോൽ വിദ്യാഭ്യാസമാണെന്ന ജെഫേർസന്റെ ആദേശത്തെ അംഗീകരിച്ചുകൊണ്ട് ബൃഹത്തും വൈവിധ്യമാർന്നതുമായ ഒരു ദേശീയ വിദ്യാഭ്യാസപരിപാടി ഇവിടെ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കയാണ്. സാമൂഹ്യവികസന പദ്ധതികൾ ദേശീയ ജ്ഞാനദാന പദ്ധതികൾ, ഭൂദാൻ – ശ്രമദാൻ ഇങ്ങനെ നാനാതരം ജനബോധക പ്രസ്ഥാനങ്ങളിലൂടെയും രാജ്യം വൈദ്യുതീപ്രവാഹത്തിലെന്നപോലെ ഫലിച്ചു തുടങ്ങിയിരിക്കയാണ്.

ഇങ്ങനെ ഒരു തുടക്കമെന്ന നിലയിലും, ഒരു പരീക്ഷണമായിട്ടും മനുഷ്യന്റെ പുരോഗമനോന്മുഖയാത്രയുടെ ലോകാവൃതചലനശക്തിയായ ജനാധിപത്യത്തെ നാം അംഗീകരിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്തിരിക്കയാണ്. ഭാരതത്തിൽ ജനാധിപത്യം എന്നാൽ ജനലക്ഷങ്ങൾ മുന്നോട്ടു നീങ്ങിത്തുടങ്ങുക എന്നാണ്. നമ്മുടെ വ്യക്തി – സമഷ്ടി ജീവിതങ്ങളിൽ ഈ പരീക്ഷണം വിപ്ലവകരമായ പരിവർത്തനങ്ങൾ ഉണ്ടാക്കുമെന്ന കാര്യത്തിൽ നമുക്ക് ഉറപ്പുണ്ട്. ഇപ്പോൾത്തന്നെ വമ്പിച്ച മാററങ്ങൾ നടന്നുകൊണ്ടിരിക്കയാണെന്ന് നമുക്ക് അറിയാം. എങ്കിലും, ദേശീയ പശ്ചാത്തലത്തിൽ മാത്രമല്ല, അന്താരാഷ്ട്രീയമായും പരമമായ മാനുഷിക മൂല്യങ്ങൾ ഉൾക്കൊള്ളുന്ന ഒരു കാര്യമെന്ന നിലയ്ക്ക്, ഭാരതം, ഭയലേശമെന്യേ ജനാധിപത്യത്തെ പോഷിപ്പിച്ചുകൊണ്ടുവരികയാണ്. അതിനനുസൃതമായി, വംശ, സാമൂഹ്യ, ജാതിബന്ധങ്ങൾക്കതീതമായി, വ്യക്തിയുടെ അടിസ്ഥാനപരമായ മാനുഷികതത്വത്തിനെ നമ്മുടെ പുതിയ ഭരണഘടന ഊന്നി പ്രഖ്യാപിക്കുന്നുണ്ട്.

## 7. ജനാധിപത്യം ഭാരതത്തിൽ

ജനാധിപത്യത്തെ നശിപ്പിക്കുവാൻ ഇനി സാദ്ധ്യമല്ല. സ്വന്തം പൌരാണിക സാംസ്കാരികപൈതൃകത്തിൽ ഈ മൂല്യത്തെ സമന്വയിപ്പിക്കാനാണ് ഭാരതം ഉദ്ദേശിക്കുന്നത്. പാശ്ചാത്യരുടെ അനുഭവരീതികളെ അനുഗമിച്ചതോടൊപ്പം മിക്കവാറും ഈ മൂല്യത്തെ ഭാരതം അംഗീകരിച്ചിരിക്കയാണല്ലോ? ഭാരതത്തിന്റെ മണ്ണിൽ ജനാധിപത്യത്തിനു നവീനമായൊരു സദ്ഗാത്മകരൂപം ലഭിക്കുമോ? അതോ, അതിന്റെ പാശ്ചാത്യപകപ്പിന്റെ ഒരു വിളറിയ അനുകരണം മാത്രം പ്രകടിതമാക്കി ഇന്ത്യ അവസാനം അതിനെ അവതാളത്തിലാക്കുമോ? ഗഹനങ്ങളായ പ്രശ്നങ്ങളാണിവ.

ജനാധിപത്യം എന്ന പദംകൊണ്ട് സാധാരണയായി ജനങ്ങൾ ധരിക്കുന്നതെന്താണ്? വോട്ടിടാനുള്ള പെട്ടി. പ്രായപൂർത്തി

വോട്ടവകാശം, തിരഞ്ഞെടുക്കപ്പെട്ട ഭൂരിപക്ഷകക്ഷിയുടെ ഭരണം, പാർലിമെണ്ടിനോട് ഉത്തരവാദപ്പെട്ട മന്ത്രിസഭ, ഇത്യാദിയായിരിക്കും. ജനാധിപത്യതത്വത്തിൻേറയും പ്രക്രിയകളുടേയും അംഗീകൃതമായ ഈ വിവക്ഷകൾക്ക് പുറമെ, രാഷ്ട്രീയവും സാമൂഹികവും അഥവാ ദേശീയവും മാത്രമായതിനേക്കാൾ ഉപരിയായ ഒരു സാർവ്വലൌകികമൂല്യം അതിനുണ്ടായിരിക്കേണ്ടതാണ്. ഈ മൂല്യം ധാർമ്മികവും ആത്മീയവുമായ അന്തസ്സത്തയുടെ മൂല്യമാണ് എന്നതു് വ്യക്തമത്രെ. ഇങ്ങനെയൊരു ഉള്ളടക്കം ഇല്ലാതിരുന്നാൽ നമ്മുടെ ജനാധിപത്യം പാശ്ചാത്യജനാധിപത്യരാജ്യങ്ങളിൽ ഉള്ളതിൻെറ ഒരു തനിപ്പകർപ്പിൽ കവിഞ്ഞു് ഒന്നുമായിരിക്കുകയില്ല. ഈ രാജ്യങ്ങളിൽ പലതിലും രാഷ്ട്രീയസംവിധാനത്തിൻെറ ദോലകം, ജനാധിപത്യം, സർവ്വാധിപത്യം എന്നീ മൂർദ്ധന്യങ്ങളുടെ ഇടയിൽ ആന്ദോലനം ചെയ്തുകൊണ്ടിരുന്നിട്ടുണ്ട്. മാത്രമല്ല, ഇവയിൽ എല്ലാററിലും തന്നെ, അതു് സമാധാനത്തിൻേറയും യുദ്ധത്തിൻേറയും പ്രക്ഷുബ്ധതകൾക്കിടയിലും നീങ്ങിക്കൊണ്ടിരുന്നിട്ടുണ്ട്. സാങ്കേതികവിദ്യയും ജനാധിപത്യവും വികസിപ്പിച്ചു് വിട്ടിട്ടുള്ള സാമൂഹ്യശക്തികൾ, ശീതസമരത്തിനും, പൊള്ളുന്ന സമരത്തിനുമിടയിൽ ആന്ദോലനം ചെയ്യാതിരിക്കണമെങ്കിൽ, അവയെ ശുദ്ധീകരിക്കുകയും നേർവഴിക്കു് നയിക്കുകയും ചെയ്യേണ്ടതുണ്ട്. ഇങ്ങനെയൊരു സ്ഥിതി ഭാരതത്തിൽ വരാതിരിപ്പാൻ നാം എന്താണ് ചെയ്യേണ്ടതു്? ഈ ശക്തികളെ മെരുക്കി, അവയെ ദേശീയവും അന്തർദേശീയവുമായ ലോകഹിതത്തിനു ഉപയുക്തമാക്കുവാൻ ഭാരതത്തിനു് സാദ്ധ്യമാവുമോ ? അപ്പപ്പോൾ ലഭ്യമാകുന്ന ശക്തികളെ ഉപയോഗിച്ചാണ് മനുഷ്യൻ തന്നേയും തൻെറ സമുദായത്തേയും പുനർനിർമ്മാണം ചെയ്‌വാൻ തുടങ്ങുക. ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ മനുഷ്യസംസ്കാരവും നാഗരികതയും വളൎന്നു് വികസിച്ചിട്ടുള്ളതു് ഇങ്ങനെയാണ്. ഇന്നു് സംഭവിക്കുന്നതെന്താണ് ? മനുഷ്യഹസ്തങ്ങളിൽ ശാസ്ത്രാധിഷ്ഠിതവും രാഷ്ട്രീയവുമായ അമിതമായ കരുത്തും ശക്തിയുമാണ് ഇന്നുള്ളതു്. ഈ കൈകളാകട്ടെ ലഹളയ്ക്കും വേണ്ടാതനത്തിനും തക്കം പാർത്തുകൊണ്ടിരിക്കയുമാണ്. ഈ ശക്തികളെ, അവ കൈകാര്യം ചെയ്യുന്ന ആളുകളെ ദുഷിപ്പിക്കാതെയും ജനസാമാന്യത്തിനു് ബുദ്ധിമുട്ടും കഷ്ടപ്പാടും ഉണ്ടാക്കാതെയും എങ്ങനെയാണ് കൈകാര്യം ചെയ്യേണ്ടതെന്നാണ് രാഷ്ട്രങ്ങൾ നേരിടുന്ന പ്രശ്നം.

ശാസ്ത്രത്തിൻേറയും ജനാധിപത്യത്തിൻേറയും ശക്തികളെ ബുദ്ധിപൂർവ്വം ഉപയോഗിക്കുക എന്ന ഈ പ്രശ്നം മററു് രാജ്യങ്ങളെപ്പോലെ ഭാരതവും ഇന്നു് നേരിടുകയാണ്. ഈ പ്രകൃതത്തിൽ ഉയരുന്ന

ചോദ്യങ്ങളിൽ ചിലതു് ഇവയാണു്. ഈ ശക്തികളെ കൈകാര്യം ചെയ്യുവാൻ പററിയ ആളുകൾ ആരാണു്? ഏതു രീതിയിലാണു് ഇവ കൈകാര്യം ചെയ്യേണ്ടതു്? മനുഷ്യവർഗ്ഗത്തിൻെറ സൗഖ്യം കൈവരുത്തുക എന്ന പ്രഥമവും പ്രധാനവുമായ ഉദ്ദേശത്തെ എങ്ങനെയാണു് അചഞ്ചലമായി നിലനിർത്തേണ്ടതു്?

## 8. ഭാരതത്തിൻെറ ചേതന ശാസ്ത്രവിരുദ്ധമല്ല.

സ്ഫോടനാത്മകങ്ങളായ ഈ പ്രശ്നങ്ങളുടെ പശ്ചാത്തലത്തിൽ ഭാരതത്തിൻെറ മഹത്തായ ആത്മീയപാരമ്പര്യം സ്ഥിതി ചെയ്യുന്നു. ജനാധിപത്യത്തിൻെറ സാർവ്വജനീനസ്വഭാവമായ മാനുഷികമൂല്യങ്ങളെ ഉൾക്കൊണ്ടു സ്വാത്മീകരിച്ചു് പ്രകടിതമാക്കുവാൻ ഭാരതത്തി ത്തിനു് ഇനിയും കഴിവുണ്ടു് എന്നാണു് അതിൻെറ ചൈതന്യത്തെ ഗ്രഹിച്ചിട്ടുള്ളവർ പറയുന്നതു്. ഇന്നു് രൂപം കൊള്ളുകയും മനുഷ്യഹസ്തങ്ങളിൽ അർപ്പിതമാവുകയും ചെയ്തുകൊണ്ടിരിക്കുന്ന കരുത്തുററ ശക്തികളെ സ്വാത്മീകരിക്കുവാൻവേണ്ട കഴിവു്, ഭാരതത്തിനു് അകത്തും പുറത്തുമുള്ള എല്ലാ ജനങ്ങൾക്കും നല്കുവാൻ ഭാരതത്തിൻെറ ആത്മീയചൈതന്യത്തിനു് കഴിവുണ്ടു്. ഭാരതത്തിൻെറ പൗരാണികരും ആധുനികരുമായ ആചാര്യന്മാരാൽ പ്രബോധനം ചെയ്യപ്പെട്ട ജനാധിപത്യപരമായ ജീവിതത്തിൻേറയും ജീവിതസാഫല്യത്തിൻേറയും ആത്മീയസങ്കല്പം അതായതു് മനുഷ്യവംശത്തിൻെറ ആത്മീയൈക്യത്തിൻെറ മതം – മനുഷ്യൻെറ ചിന്തയിലും ദൈനംദിനജീവിതത്തിലും പുതുക്കുകയും പുനരുജ്ജീവിപ്പിക്കുകയും ചെയ്യേണ്ടതുണ്ടു്; ശാസ്ത്രീയവും സാമൂഹികവുമായ ശക്തികളുടെ നിത്യനൂതനരൂപങ്ങൾക്കു്, ഒരു ഉയന്ന മാർഗ്ഗനിർദ്ദേശവും ശ്രേഷ്ഠതരമായ ധാർമ്മികവും ആത്മീയവുമായ ലക്ഷ്യവും കിട്ടത്തക്കവണ്ണം ഇവയെ ഈ തത്ത്വത്തിൻെറ സുശക്തമായ സ്വാധീനത്തിനു് വിധേയമാക്കുകയും വേണം.

ഇതാണു് മതത്തിൻെറ മർമ്മപ്രധാനമായ സന്ദേശം. ഇന്നു് നാം ജീവിക്കുന്ന ലോകത്തിൽ വിശേഷിച്ചും ഊന്നിപ്പറയേണ്ട ഒരു സന്ദേശമത്രെ ഇതു്. മതമെന്ന ശബ്ദം ആധുനികലോകത്തിൽ ചിലർക്കെങ്കിലും നീരസം ജനിപ്പിക്കുന്ന ഒന്നായിത്തീർന്നിട്ടുണ്ടു്, ഇതു് നിർഭാഗ്യകരമാണു്. ഇതിൻെറ കാരണം, പരീക്ഷിക്കപ്പെടാത്ത വിശ്വാസങ്ങളും സിദ്ധാന്തങ്ങളുമായി അതു കൂട്ടുചേർന്നു എന്നുള്ളതാണു്. ശാസ്ത്രാന്വേഷണത്തിൻെറ പുരോഗതിയിൽ ഇവ തകർന്നുതരിപ്പണമായി. യൂറോപ്പിൻെറ ചരിത്രത്തിൽ മതം പലപ്പോഴും ശാസ്ത്രത്തിൻെറ ശത്രുവായിട്ടാണു് പ്രവർത്തിച്ചിട്ടുള്ളതു്.

പക്ഷേ ഈ അനുഭവം സാർവ്വത്രികമല്ല; മാററമില്ലാത്തതുമല്ല. പാശ്ചാത്യരാജ്യങ്ങളുടെ പശ്ചാത്തലത്തിൽ രൂപംകൊണ്ട ഒരു കാഴ്ചമാണിതു്; ഭാരതത്തിലേതല്ല. സുദീർഘമായ സംസ്കാരികാനുഭൂതിയിൽനിന്നു് രൂപംകൊണ്ട നമ്മുടെ വീക്ഷണം ശാസ്ത്രബോധത്തിനു് എതിരല്ലെന്നു് മാത്രമല്ല, അതിനോടു് സൌമനസ്യാദരങ്ങൾ കൂടിയുള്ള ഒന്നാണു്. പാശ്ചാത്യരാജ്യങ്ങളെ അപേക്ഷിച്ചു് ശാസ്ത്രം വളരെയധികം പുരോഗതി പ്രാപിക്കേണ്ടതുള്ള ഭാരതത്തിൽ ദേശീയപൈതൃകം ശാസ്ത്രത്തിനോടു് അഭിനിവേശമുള്ളതാകയാൽ, അതു് ക്രമപ്രവൃദ്ധമായി പുരോഗമിക്കുമെന്നു് നമ്മുടെ പ്രധാനമന്ത്രി ശ്രീ ജവാഹർലാൽ നെഹ്റു തൻെറ 'ഇന്ത്യയെ കണ്ടെത്തൽ' എന്ന പുസ്തകത്തിൽ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

'ശാസ്ത്രം പാശ്ചാത്യലോകത്തിൽ പരമാധികാരം പുലത്തിവരുന്നു; അവിടെ എല്ലാവരും അതിനോടു് വിധേയത്വം പുലത്തുന്നു; പക്ഷേ ശരിയായ ശാസ്ത്രബോധം വളത്തിയെടുക്കുന്നതിൽ അവർ വളരെ ദൂരം പോകേണ്ടതുണ്ടു്. ദേഹത്തേയും ദേഹിയേയും ക്രിയാത്മകമായ സമന്വയത്തിൽ അവർ ഇനിയും കൊണ്ടുവന്നിട്ടില്ല. ഇന്ത്യയിൽ പല വഴികളിലും നാം ഇതിലും കൂടുതൽ ദൂരം സഞ്ചരിക്കേണ്ടതുണ്ടെന്നതു് വ്യക്തമാണു്. പക്ഷേ നമ്മുടെ മാഗ്ഗത്തിൽ വലിയ തടസ്സങ്ങൾ കുറവായിരിക്കും. എന്തുകൊണ്ടെന്നാൽ, ഭാരതീയചിന്തയുടെ മൂലതത്ത്വം പുരാതനകാലം മുതല്ക്കേ —ഇതിൻെറ പിൻകാലപ്രവത്തനങ്ങൾ ഇങ്ങനെയുള്ളവയല്ലെങ്കിലും—ശാസ്ത്രബോധത്തിനും സമീപനത്തിനുമെന്നപോലെ ഏകലോകഭാവനയ്ക്കും അനുയോജ്യമായതാണു്. അതു് സ്ഥിതിചെയ്യുന്നതു് നിർഭയമായ സത്യാന്വേഷണത്തിലും, മാനുഷികൈക്യത്തിലും, എല്ലാ ജീവൻേറയും ദിവ്യത്വത്തിലും, മനുഷ്യനേയും മനുഷ്യവംശത്തേയും, വദ്ധിച്ച സ്വാതന്ത്ര്യത്തിലേയ്ക്കും വളച്ചയുടെ ഉന്നതഘട്ടങ്ങളിലേയ്ക്കും നയിക്കുന്ന സ്വതന്ത്രവും സഹകരണാത്മകവുമായ വികസനത്തിലുമാണു്.'

പാശ്ചാത്യരാജ്യങ്ങളിലുണ്ടായപോലെ, തത്ത്വചിന്തയിൽനിന്നോ മതത്തിൽനിന്നോ ശാസ്ത്രത്തിനു് എതിപ്പു് ഇവിടെ പ്രതീക്ഷിക്കേണ്ടതില്ല. ശാസ്ത്രീയവികസനത്തിനു് സഹായകവും പ്രോത്സാഹകവുമാണു് നമ്മുടെ ചിന്താഗതി. ഏതു വിധത്തിലുള്ള ജ്ഞാനത്തേയും സ്വാഗതം ചെയ്യുകയും ആദരിക്കുകയും ചെയ്യുന്ന സ്വഭാവമാണു് നമ്മുടേതെന്നതിനാൽ, ഇതു് പൂണ്ണമായും വാസ്തവമത്രെ.

## 9. അറിവും വിവേകവും

മുണ്ഡകോപനിഷത് (1. 1. 4–5) ഉദ്ഘോഷിക്കുന്നു: വിദ്യ രണ്ടു വിധമാണ്. ഒന്ന്, പരമോന്നതമായ പരാവിദ്യ; മറ്റേത് ലൗകികവും വ്യാവഹാരികവുമായ അപരാവിദ്യ, ശാസ്ത്രം, സാഹിത്യം, കല—വേദങ്ങളിലെ ജ്ഞാനമടക്കം. ഇങ്ങനെ അന്നത്തെ വിദ്യയെ പൂർണ്ണമായും സാധാരണ അപരാവിദ്യയായിട്ടാണ് ഉപനിഷത്തുകൾ ഗണിച്ചത്. ആത്മീയമായ അന്ധതയെ ദൂരീകരിച്ച്, മനുഷ്യനും പ്രകൃതിക്കും പിന്നിലുള്ള നിത്യസത്യത്തെ തെളിയിച്ചുതരുന്നതു മാത്രമാണ് പരാവിദ്യ. ഭാരതീയ വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ മതത്തിന്റെ പ്രതിപാദ്യവും പ്രചോദനവും ഇതാണ്.

സത്യത്തെപ്പററിയുള്ള ജ്ഞാനത്തിൽ അദ്ധ്യയനം നേടുവാൻ സനത്കുമാരനെന്ന മഹാനായ ഒരു തത്ത്വജ്ഞാനിയുടെ അടുക്കൽ നാരദൻ പോകുന്നതിന്റെ ശ്രദ്ധേയമായൊരു പുരാവൃത്തം ഛാന്ദോഗ്യോപനിഷത്തിൽ (vii. 1. 1–3) ഉണ്ട്. 'ഗുരോ, എനിക്ക് വിദ്യ അരുളിയാലും,' എന്ന് നാരദൻ അപേക്ഷിക്കുന്നു. ഗുരുവിന്റെ മറുപടി: 'നീ എന്താണ് മനസ്സിലാക്കിക്കഴിഞ്ഞിട്ടുള്ളതെന്ന് പറയുക. പിന്നീടറിയേണ്ടതു് ഞാൻ പറഞ്ഞുതരാം.' നാരദൻ: 'ശ്രേഷ്ഠങ്ങളായ വേദങ്ങളിലുള്ളതു് എനിക്കറിയാം. നക്ഷത്രശാസ്ത്രം മുതലായ പല ശാസ്ത്രങ്ങളും ഞാൻ മനസ്സിലാക്കിയിട്ടുണ്ട്,' ഇവയുടെ ഒരു നീണ്ട പട്ടിക അദ്ദേഹം കൊടുക്കുന്നു. എന്നിട്ട് പറയുകയാണ്, 'പക്ഷേ ഞാൻ ഇപ്പോഴും വിഷാദവാനാണ്; ദുഃഖം മനസ്സിനെ കാർന്നുതിന്നുകൊണ്ടിരിക്കുന്നു; മനസ്സമാധാനം കിട്ടുന്നില്ല.' അദ്ദേഹം വീണ്ടും പറയുകയാണ്: 'അങ്ങയെപ്പോലുള്ള മഹാഗുരുക്കന്മാരിൽനിന്ന് ഞാൻ കേട്ടിട്ടുണ്ട്, ആത്മവിത്തുക്കൾക്ക്—ആത്മാവിനെ അറിയുന്നവർക്ക്—ദുഃഖത്തെ ഒഴിവാക്കാൻ കഴിയുമെന്ന്. എന്നെ സംസാരസാഗരത്തിന്റെ മറുകരയിലേയ്ക്കു നയിക്കേണമേ.' ഏറെ പാണ്ഡിത്യമുണ്ടായിട്ടും ആത്മശാന്തിയില്ലാത്ത, എല്ലാ സംശയങ്ങൾക്കും ദുഃഖങ്ങൾക്കും അറുതിവരുത്തുന്ന ആ ശ്രേഷ്ഠജ്ഞാനത്തെ തേടിനടക്കുന്ന, മഹാനായ ആ സത്യാന്വേഷകന്റെ ചോദ്യത്തിന് സനത്കുമാരൻ മറുപടി പറയുകയാണ്: 'എല്ലാ വേദങ്ങളും ശാസ്ത്രങ്ങളും കലകളും നീ അഭ്യസിച്ചിട്ടുണ്ട്; പക്ഷേ ഇവ നാമങ്ങളുടേയും പദങ്ങളുടേയും ശൃംഖലകൾ മാത്രമാണ്, ശബ്ദങ്ങളുടെ ഭേദാവങ്ങൾ ഈ ശബ്ദങ്ങളുടെ, ചിന്തയുടെപോലും, പിന്നിലുള്ള സാരത്തെയാണ് അന്വേഷിക്കേണ്ടതു്—സത്തയെപ്പററിയ പരമമായ അവബോധത്തെ, ഈ അദ്ധ്യായം മുഴുവനും

മഹത്തായ ഈ ആശയത്തിന്റെ വിശദീകരണമാണ്; വാക്കുകളുടെ അർത്ഥമല്ല, ഈ അർത്ഥത്തിന്റെ അന്തസ്സാരം എന്താണെന്നുള്ള അന്വേഷണം.

ഇതാണ് തത്ത്വജ്ഞാനം, പരാവിദ്യ, എല്ലാ ജ്ഞാനത്തിന്റേയും അധിഷ്ഠാനം, സർവ്വവിദ്യാപ്രതിഷ്ഠ, എല്ലാം ജ്ഞാതമാകുന്ന പരമസത്തയെപ്പററിയ ജ്ഞാനം; അതു് സമഗ്രവും സംശ്ലേഷണാത്മകവുമാണ്. ജീവിതത്തിന്റേയും അസ്തിത്വത്തിന്റേയും പ്രശ്നങ്ങളുമായി മല്ലിട്ടു്, പൂർണ്ണമായ ആത്മനിയന്ത്രണത്തിലും, ഏകാഗ്രതയിലും, ധ്യാനത്തിലും കൂടെ പരമമായ സത്യത്തിന്റെ ഏകത്വത്തിൽ എത്തിച്ചേർന്ന മഹാമതികളുടെ ആവേശകരമായ ചരിത്രം ഉപനിഷത്തുകളിൽ കാണാം. ആധുനിക മനുഷ്യനും നാരദനെപ്പോലെ ബർട്രാണ്ടു് റസ്സലിന്റെ പ്രസ്താവനയെ ഉദാഹരിക്കുന്നു; അതായതു്, വിവേകം വദ്ധിക്കാതെ ജ്ഞാനം വദ്ധിക്കുമ്പോൾ ദുഃഖവും വദ്ധിക്കും. അറിവിനെ അതിലംഘിച്ച് വിവേകത്തിലെത്തുവാൻ നാരദനു് വ്യഗ്രതയുണ്ടായിരുന്നു; ധൈര്യത്തോടും ദാർഢ്യത്തോടുംകൂടി അദ്ദേഹം ആ പ്രേരണയെ പിൻതുടന്നു. അദ്ദേഹത്തെപ്പോലെ പലരും, സ്ത്രീകളും, പുരുഷന്മാരും ഇതേപ്പോലെ ചെയ്തിരുന്നു. അവരുടെ സത്യാന്വേഷണവ്യഗ്രതയുടെയും സമഗ്രമായ ബോധത്തിന്റേയും മനുഷ്യരാശിയോടുള്ള ഏകീകൃതവും സ്വാന്തനാത്മകവുമായ സ്നേഹത്തിന്റേയും മുദ്ര ഭാരതത്തിന്റെ തത്ത്വചിന്തയിലും സംസ്കാരത്തിലും കാണാം. ആധുനിക മനുഷ്യനു് ജ്ഞാനത്തെ കടന്നു് വിവേകത്തിലേയ്ക്കു പോകേണ്ടതിന്റെ ആവശ്യകത ഇപ്പോൾ തോന്നിത്തുടങ്ങിയിട്ടേയുള്ളു.

## 10. വിവേകത്തിലേയ്ക്കുള്ള മാർഗ്ഗം

എന്താണ് ഈ വിവേകം ? എല്ലാ ജ്ഞാനത്തിന്റേയും സംശ്ലേഷണത്തിലാണ് വിവേകത്തിന്റെ വിശേഷസ്വഭാവം നില്ക്കുന്നതു് എന്നാണു് ഈ നാട്ടിൽ നമുക്കു കിട്ടിയിട്ടുള്ള ശിക്ഷണം; ഏതൊന്നിനെ അറിഞ്ഞാലാണു് എല്ലാം അറിയപ്പെടുന്നതു്, അതിന്റെ സാക്ഷാത്കരണം (മുണ്ഡകോപനിഷത്തു് 1. 1. 3) ശാസ്ത്രത്തിലും കലയിലും മതത്തിലും ഉള്ള എല്ലാ ആപേക്ഷിക വിജ്ഞാനത്തേയും ഉൾക്കൊള്ളുകയും അതിലംഘിക്കുകയും ചെയ്തു് സാർവ്വലൌകികവീക്ഷണത്തിലേയ്ക്കും നിരുപാധികമായ മനുഷ്യസ്നേഹത്തിലേയ്ക്കും നയിക്കുന്ന സമഗ്രമായ ലോകവീക്ഷണമാണു് അതു്. വിവേകം സുസംപാദ്യമല്ല; എന്തുകൊണ്ടെന്നാൽ, ഇന്ദ്രിയ സംയമനത്തിന്റേയും ത്യാഗത്തിന്റേയും സാധനയിലൂടെ മനുഷ്യസ്വഭാവത്തെ

ത്തന്നെ മാററിയെടുക്കുവാനുള്ള ഒരു മഹാപ്രയത്നം അതുൾക്കൊള്ളുന്നുണ്ട്. നങ്കൂരമില്ലാത്ത തോണി, കാററിലും കോളിലും പെട്ട്, പ്രക്ഷുബ്ധമായ ആഴക്കടലിൽ മുങ്ങിപ്പോകുന്നതുപോലെ മനുഷ്യൻ അടക്കം വിട്ട ഇന്ദ്രിയങ്ങളാലും അവയെ അനുഗമിക്കുന്ന മനസ്സിനാലും കൈയടക്കപ്പെട്ടാൽ മൗഢ്യദുഃഖങ്ങളേയും ആത്മീയദുരന്തത്തേയും അഭിമുഖീകരിക്കും (ഗീത II. 67). മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും ബഹുമുഖപ്രവണതകളെ അനിയന്ത്രിതമായി വിട്ടാൽ, ജീവിതം പൊട്ടിത്തെറിച്ച് നാശത്തിലേയ്ക്കു നീങ്ങുമെന്നതിന്റെ വ്യക്തമായ അനുസ്മരണമാണ് ആധുനിക സംസ്കാരം. ഭഗവത് ഗീത ശക്തിയുക്തമായും പ്രസ്ഫുടമായും പ്രതിപാദിക്കുന്ന മഹത്തായ ആശയം ഇതാണ്.

മൃഗസമാനനായ മനുഷ്യനെ ദൈവസമാനമനുഷ്യനാക്കി മാററുകയാണ് മതത്തിന്റെ ഉദ്ദേശമെന്ന് സ്വാമി വിവേകാനന്ദൻ ഉദ്ബോധിപ്പിച്ചു. ശാസ്ത്രത്തിന്റേയോ രാഷ്ട്രീയത്തിന്റേയോ രംഗമല്ല അതു്. ഇവ വിവേകമോ ഉത്തമജീവിതമോ ആവുന്നില്ല; അവയ്ക്കുള്ള ഉപാധികൾ സജ്ജീകരിക്കുക മാത്രമേ ചെയ്യുന്നുള്ളു. സ്വാമി വിവേകാനന്ദൻ പറയുകമാണ്. (Complete Works of Swami Vivekananda Vol. V page 192–93)

''എല്ലാ വ്യവസ്ഥിതികളുടേയും – അവ സാമൂഹികമോ, രാഷ്ട്രീയമോ, ആകട്ടെ – അടിസ്ഥാനം മനുഷ്യന്റെ സ്വഭാവഗുണത്തിലാണ് നിലകൊള്ളുന്നതു്. ഒരു രാഷ്ട്രം മഹത്തും നല്ലതുമാവുന്നതു് അവിടത്തെ പാർലിമെണ്ട് ഏതെങ്കിലും ഒരു നിയമം ഉണ്ടാക്കുന്നതുകൊണ്ടല്ല, അവിടത്തെ ആളുകൾ മഹത്വവും നന്മയും ഉള്ളവരായതുകൊണ്ടാണ്. മതം ഈ കാര്യത്തിന്റെ വേരിലേയ്ക്ക് ഇറങ്ങിച്ചെല്ലുന്നു. അതു് ശരിയാണെങ്കിൽ, എല്ലാം ഭദ്രമായിരിക്കും. നിയമം, ഗവമ്മെൻറ്, രാഷ്ട്രീയ മീമാംസ ഇവയെല്ലാം അന്ത്യസത്യങ്ങളല്ലാ, ഘട്ടങ്ങൾ മാത്രം. നിയമം ആവശ്യമില്ലാത്ത ഒരു അന്ത്യം അവയ്ക്കതീതമായുണ്ട്. എല്ലാ ഋഷിവര്യന്മാരും ഇതുതന്നെയാണ് ഉദ്ബോധിപ്പിക്കുന്നതു്. നിയമമല്ല അടിസ്ഥാനം, ധമ്മവും ആത്മശുദ്ധിയുമാണ് ശക്തി എന്നു് യേശുദേവൻ കണ്ടു.

ഈ സന്ദേശത്തെ ശരിയായി ധരിച്ചാൽ, ശാസ്ത്രത്തിന്റേയും ജനാധിപത്യത്തിന്റേയും അത്ഥം, ഗ്രഹിപ്പാനും, അവ ജനിപ്പിക്കുന്ന ശക്തികളെ തന്റെ ദാസന്മാരാക്കുവാനും ജീവിതത്തെ ഉയത്തി, സ്ഥൈര്യപൂണ്ണമായ വ്യക്തിത്വം കെട്ടിപ്പടുക്കുവാനും മനുഷ്യനു് കഴിയും. നല്ല കാലത്തും കഷ്ടകാലത്തും മതത്തിന്റെ ഈ സന്ദേശത്തെ മുറുകെപ്പിടിക്കുകകൊണ്ടാണ്, മനുഷ്യനിലും പ്രകൃ

തിയിലുമുള്ള അനശ്വരസത്യത്തെ സാക്ഷ്യപ്പെടുത്തുക കാരണമാണ്, നമ്മുടെ രാജ്യത്തിന് അതിൻെറ ചൈതന്യം ശോഷിക്കുമ്പോഴും, ആദർശങ്ങൾ മങ്ങുമ്പോഴും, വീണ്ടും വീണ്ടും പുനരുജ്ജീവനം സാധിക്കുന്നത്.

## 11. പാശ്ചാത്യമനസ്സിലെ പിളപ്പ്

യൂറോപ്പിൻെറയും. അമേരിക്കയുടേയും മതം ക്രിസ്തുമതമാണ്. ഇതു് ലോകചരിത്രത്തിലെ ഒരു മഹത്തായ ആത്മീയ ശക്തിയായിരുന്നിട്ടുണ്ട്, പക്ഷെ ഈയിടെയായി, പാശ്ചാത്യമനസ്സിൽ വലിയ സ്വാധീനമൊന്നും ചെലുത്താൻ അതിനു് കഴിയുന്നില്ല: കാരണം, പാശ്ചാത്യരിൽ മിക്കവരും ഇരട്ട വ്യക്തിത്വത്തിൻെറ ഇളക്കങ്ങൾക്ക് വശംവദരായിരിക്കയാണ്. അവരുടെ വിധേയത്വം അധികവും ശാസ്ത്രത്തോടാണ്; പക്ഷെ മതത്തെ ദുബ്ബലപ്പെടുത്തിക്കൊണ്ടു് വളൻ വലുതായ ശാസ്ത്രത്തിൽ, അവരുടെ മതവിശ്വാസങ്ങൾക്ക് താങ്ങായി ഒന്നും കാണുന്നില്ല. അവിശ്വാസികളാവാൻ ഇഷ്ടമില്ലെങ്കിലും, വിശ്വസിക്കാൻ കഴിയാതെ, പാശ്ചാത്യരാജ്യങ്ങളിൽ പലരും നാമമാത്രവിശ്വാസികളായി കഴിയുകയാണ്. ശാസ്ത്രത്തിൻെറയും സാങ്കേതികവിദ്യയുടേയും യുക്തിയും പ്രത്യക്ഷമായ നേട്ടങ്ങളും കണ്ടു് കണ്ണു് മഞ്ഞളിച്ചിട്ടുള്ള അവരുടെ വിശ്വാസം വാസ്തവത്തിൽ ഇഹലോക പ്രധാനമാണ്. ഭാരതത്തിലുള്ളതുപോലെ, വിശ്വാസത്തിനും യുക്തിക്കും, വിശ്വാസത്തിനും വിശ്വാസത്തിനും, വിശ്വാസത്തിനും ജീവിതത്തിനും ഇടയിൽ മാദ്ധ്യസ്ഥ്യം വഹിക്കുവാൻ ഒരു സംയോജിതതത്ത്വദർശനം അവിടെയില്ല. ഇങ്ങനെയുള്ള ഒരു തത്ത്വസംഹിതയുടെ അഭാവത്തിൽ, പാശ്ചാത്യരാജ്യങ്ങളിൽ മതം കൂടുതൽ കൂടുതൽ ജീവിതാനുഭവങ്ങളിൽനിന്നു് അകന്നു പോവുകയും, ആചാരങ്ങളും മുറകളുമായി തെററിദ്ധരിക്കപ്പെടുകയും അങ്ങനെ ബുദ്ധിപരവും ആത്മീയവുമായ നിർജ്ജീവത്വത്തിലേക്കു് ചുരുങ്ങുകയും ചെയ്തു. ശാസ്ത്രത്തിൻെറ ധിഷണാശക്തിയേയും ജനാധിപത്യത്തിൻെറ സാമൂഹിക ശക്തിയേയും സ്വാഗതം ചെയ്തു് ശുദ്ധീകരിച്ചു്, പരിവത്തനം ചെയ്യുന്നതിൽ അതിനും പററിയ പരാജയം ഇതു് വ്യക്തമാക്കുന്നുണ്ട്.

## 12. വേദാന്ത സമന്വയം

ശാസ്ത്രം അടിസ്ഥാനപരമായ ഒരു ചൈതന്യമാണെന്നും മനുഷ്യർക്കേവർക്കും മഹത്തായ ഒരു സന്ദേശം അതിലുണ്ടെന്നും, മററു് രാജ്യങ്ങളിലെന്നപോലെ ഭാരതത്തിലും അംഗീകരിക്കപ്പെട്ടിട്ടുണ്ട്. മനുഷ്യക്ഷേമം, പ്രകൃതിദത്തവും സാമൂഹികവുമായ മാനുഷികപരി

തസ്ഥിതികളെ ഭാഗികമായി ആശ്രയിച്ചിരിക്കുന്ന മനുഷ്യക്ഷേമത്തിന്റെ ഈ രംഗത്തു്, ശാസ്ത്രത്തിനും രാഷ്ട്രമീമാംസയ്ക്കും മാന്യമായ ഒരു സ്ഥാനം വേദാന്തം എല്ലായ്പ്പോഴും അനുവദിച്ചിട്ടുണ്ട്. പക്ഷെ ഇതു് രണ്ടും ചേർന്നാലും മനുഷ്യക്ഷേമത്തിന്റെ പൂർണ്ണവ്യാപ്തി ആവുന്നില്ല എന്നും വേദാന്തം പഠിപ്പിച്ചിട്ടുണ്ട്. മനുഷ്യൻ ഒരു രാഷ്ട്രീയജീവി മാത്രമല്ല, ബുദ്ധി ജീവിതത്തേയും അവൻ അതിക്രമിച്ചുനില്ക്കുന്നു. കേവലം ഭൗതികവും പ്രകൃതിതത്ത്വശാസ്ത്രപരവുമായ ദർശനങ്ങളിൽ അടക്കി നിർത്തുവാൻ കഴിയാത്ത അഗാധതകളും ഔന്നത്യങ്ങളും മനുഷ്യനിലുണ്ട്. സുഖവും ലാഭവും, ശാസ്ത്രവും കലയും, ധർമ്മവും മതവും എന്നിങ്ങനെ മനുഷ്യാദർശങ്ങളേയും മൂല്യങ്ങളേയും വൈരുദ്ധ്യത്തിലേയ്ക്കും പരസ്പരനിഷേധത്തിലേയ്ക്കും നയിക്കുന്ന വിഭാഗങ്ങളോ അംശങ്ങളോ മനുഷ്യന്റെ വ്യക്തിത്വത്തിൽ ഉള്ളതായി ഭാരതീയചിന്ത അംഗീകരിക്കുന്നില്ല.

മനുഷ്യന്റെ ഏകത്വം അവന്റെ താല്പര്യങ്ങളുടെ സംയോജനത്തെ ഊന്നിപ്പറയുന്നുണ്ട്. മനുഷ്യനു് ശാസ്ത്രവും രാഷ്ട്രീയവും അത്യന്തം പ്രധാനമാണെന്നു് അംഗീകരിച്ചുകൊണ്ടുതന്നെ, അവന്റെ സമഗ്രമായ ആവശ്യങ്ങൾക്കും ആഗ്രഹങ്ങൾക്കും അനുസൃതമായി വേദാന്തം അവയുടെ മൂല്യനിർണ്ണയം ചെയ്യുന്നു. പ്രായോഗികമായി ഉപയോഗപ്രദങ്ങളായ വസ്തുക്കളെ ഇതേ അർത്ഥത്തിൽ ഉപയോഗശൂന്യങ്ങളാണെന്നു് പറയാവുന്നവയ്ക്കു് വേണ്ടി മനുഷ്യൻ നേടിക്കൊണ്ടിരിക്കയാണു്. സാങ്കേതികകലയിൽക്കൂടി, മനുഷ്യനു് ഉപയോഗപ്രദങ്ങളായ വസ്തുക്കളെ സമൃദ്ധമായി പ്രദാനം ചെയ്യുവാൻ ശാസ്ത്രത്തിനു കഴിയും, അതു് ഇങ്ങനെ ചെയ്തിട്ടുമുണ്ട്; മനുഷ്യനു് വേറൊരുതരത്തിൽ പ്രയോജനകരമായ വസ്തുക്കളെയാണു് രാഷ്ട്രീയത്തിനു് ലഭ്യമാക്കുവാൻ കഴിയുക — അവന്റെ ജീവിതപരീക്ഷണത്തിനു് ഭദ്രമായ ഒരു സാമൂഹ്യവ്യവസ്ഥയുടെ രംഗം. പക്ഷെ മനുഷ്യനു് ശാന്തിയും സമാധാനവും, ആനന്ദവും, പൂർണ്ണതാബോധവും നല്കുവാൻ ശാസ്ത്രത്തിനോ രാഷ്ട്രീയത്തിനോ സാദ്ധ്യമല്ല. പ്രായോഗികാർത്ഥത്തിൽ ഉപയോഗശൂന്യങ്ങളായ മതത്തിൽ നിന്നും ധാർമ്മികബോധത്തിൽനിന്നുമാണു് ഇവ സംജാതമാവുക. അവയുടെ ആവിർഭാവത്തിനു് അനുയോജ്യമായ ഉപാധികളെ സൃഷ്ടിക്കുവാൻ ശാസ്ത്രത്തിനും രാഷ്ട്രീയത്തിനും കഴിയും. നേരിട്ടു് അവയെ സൃഷ്ടിക്കുവാനല്ല. ആത്മീയമായ മാർഗ്ഗനിർദ്ദേശമില്ലാതെ ശാസ്ത്രവും രാഷ്ട്രീയവും ഉത്തേജിപ്പിക്കുന്ന ശക്തികൾ മനുഷ്യന്റെ താമസികാംശത്തെ പോഷിപ്പിക്കുകയും, മനുഷ്യനും, സമുദായത്തിനും ദുഃഖവും മാത്സര്യവും ഭിന്നിപ്പും അരക്ഷിതത്വവും ഉളവാക്കുകയും

ചെയ്യുന്നു. ദുഃഖത്തെ വർദ്ധിപ്പിക്കുന്ന ജ്ഞാനം ജ്ഞാനമല്ല, ആത്മീയാന്ധതയിൽനിന്നു് ജാതമായ അജ്ഞതയാണു്. ആത്മീയബോധത്തിനു മാത്രമേ എല്ലാ ജ്ഞാനത്തേയും വിവേകമാക്കി ഉയർത്തുവാനും അതിനെ സമാധാനത്തിന്റേയും സന്തോഷത്തിന്റേയും സ്നേഹത്തിന്റേയും സേവനത്തിന്റേയും രൂപങ്ങളിലേയ്ക്കു മാററുവാൻ കഴിവുള്ളു.

## 13. ആത്മീയത സുരക്ഷിതത്വം ഉറപ്പു വരുത്തുന്നു

മനുഷ്യന്റെ സമഗ്രമായ വ്യക്തിത്വത്തിന്റെ ശിക്ഷണത്തിൽക്കൂടെ മനുഷ്യസ്വഭാവത്തിനു് പരിണാമം വരുത്തുവാനാണു് മതം ഉദ്യമിക്കുന്നതു്; ഇതു് സഫലമാവുന്നില്ലെങ്കിൽ, ശാസ്ത്രവും രാഷ്ട്രീയവും തേടുന്ന ലോകപരിഷ്ക്കരണം മനുഷ്യക്ഷേമം ഉറപ്പു വരുത്തുവാൻ അശക്തമായിരിക്കും. ഈ വിധത്തിലുള്ള ഒരു ആത്മീയശിക്ഷണം നേടിയിട്ടുള്ള വ്യക്തികൾക്കും സംഘങ്ങൾക്കും മാത്രമേ മനുഷ്യജാതിക്കു് പൊതുവായി ജീവിതത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും ക്ഷേമം, സ്വാതന്ത്ര്യം, സാഹോദര്യം, സമത്വം ഇവയ്ക്കുവേണ്ടിയുള്ള ഉദ്യമത്തിന്റെ മൂല്യങ്ങൾ ഉറപ്പുവരുത്തുവാൻ കഴിയുകയുള്ളു. മനുഷ്യന്റെ സമാധാനവും സൗഖ്യവും സംസ്കാരങ്ങളുടെ നിലനില്പും ക്രമീകൃതമായ വളർച്ചയും, മാനവജാതിയുടെ ആത്മീയബോധം വർദ്ധിപ്പിക്കുന്നതിനെമാത്രം ആശ്രയിച്ചിരിക്കുന്നു. ആത്മീയബോധത്തിന്റെ ഈ അസ്ഥിവാരത്തിൽ ശാസ്ത്രവും ജനാധിപത്യവും കെട്ടിപ്പൊക്കുന്ന സാംസ്കാരികസൌധം ശക്തിമത്തും അചഞ്ചലവുമാവുന്നു; അതില്ലെങ്കിൽ ഇടയ്ക്കിടയ്ക്കുണ്ടാകുന്ന പ്രതിസന്ധികളിൽ ഇളക്കം തട്ടി അവസാനം അതു് നിലം പതിക്കുന്നു. മതത്തിന്റെ ആവേശമില്ലാതെ, സംസ്കാരം എല്ലായ്പ്പോഴും അസ്ഥിരമായൊരു വ്യവസ്ഥയായിരിക്കും.

ഇതാണു് ചരിത്രത്തിന്റെ വിധി. ഭാരതം അനാദികാലം മുതല്ക്കുള്ള അതിന്റെ ചരിത്രത്തിൽ മറെറല്ലാ മൂല്യങ്ങളേയും കവിഞ്ഞ പ്രാധാന്യം ആത്മീയതയ്ക്കുണ്ടെന്ന ദൃഢവിശ്വാസം പുലർത്തിയിട്ടുണ്ടു്. ശാസ്ത്രവും രാഷ്ട്രീയവും കലയും സാമൂഹ്യമര്യാദകളും, മനുഷ്യന്റെ ആത്മീയ ജീവിതത്തെ അഭിവൃദ്ധിപ്പെടുത്തുവാനുള്ള മാർഗ്ഗങ്ങളാണു് വേദാന്തത്തിന്റെ നവ്യസമത്വാത്മകമായ ചിന്തയുടെ മാർഗ്ഗനിർദ്ദേശം സ്വീകരിച്ചു്, ഭാരതീയ സംസ്കാരം സുപരീക്ഷിതമായ യാതൊരു മൂല്യത്തേയും തള്ളിക്കളയുകയോ നീക്കിനിർത്തുകയോ ചെയ്തിട്ടില്ല. അവയെയെല്ലാം ആത്മീയതയുടെ നായകത്വത്തിൽ ഏകീകരിക്കയാണു് ചെയ്തിട്ടുള്ളതു്. മററു പല സാമൂഹിക

സൌധങ്ങളും, ശക്തങ്ങളും ഭീമാകാരങ്ങളും ആയിരുന്നിട്ടും, വെറും മണലിൽ കെട്ടിപ്പടുത്തവയാകയാൽ – ഭൗതികത്വത്തിലും ഇന്ദ്രിയ പരതയിലും – ജീർണ്ണിച്ച് നിലം പതിച്ചു; പക്ഷേ ബൃഹത്തും ഉന്നതവുമായ ഈ സൌധം ഇന്നും നിലകൊള്ളുന്നു. എന്തുകൊണ്ടെന്നാൽ ആത്മീയതയുടേയും അനാസക്തിയുടേയും പാറക്കെട്ടിലാണ് അതു് നിർമ്മിച്ചിരിക്കുന്നതു്. ലോകം മുഴുവൻ കിട്ടിയിട്ടും, സ്വന്തം ആത്മാവു് നഷ്ടപ്പെടുക എന്ന യേശുദേവന്റെ മുന്നറിയിപ്പ് വേറെ ഏതൊരു രാഷ്ട്രത്തേക്കാളും ഭാരതമാണു് ചെവിക്കൊണ്ടിട്ടുള്ളതു്. ലോകം, ലോകാസക്തി വെടിഞ്ഞവരുടെയാണെന്നും, സൗമ്യന്മാർ ലോകം ഭരിക്കുമെന്നും ഭാരതം അതിന്റെ ചരിത്രത്തിൽ തെളിയിച്ചിരിക്കുന്നു.

സാങ്കേതികപുരോഗതിയിൽക്കൂടെയല്ല ദൈവജ്ഞാനത്തിൽക്കൂടെ മാത്രമേ, മനുഷ്യജാതിക്കു് ശാന്തിയും സമാധാനവും കൈവരികയുള്ളൂ എന്ന ശ്വേതാശ്വതരോപനിഷത്തിന്റെ (VI 19) ആദേശം ആധുനികലോകത്തിൽ അത്യധികം പ്രസക്തമാണു്. 'യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ; തദാ ദേവമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.' ഈ ആശയം ഭാരതീയ സംസ്കാരത്തെ ആകമാനം സ്വാധീനിച്ചിട്ടുള്ള ഒന്നാണു്. ആധുനികസംസ്കാരത്തെ രൂപഭേദം ചെയ്യുവാൻ ഇതിന്റെ ഒരംശത്തിനു് സാധിക്കും. ഭാരതം ആത്മീയതയിൽക്കൂടെ ജ്ഞാനത്തേയും അനുഭൂതിയേയും വിവേകമാക്കി ഉയർത്തിയ രീതി, വിപ്ലവകരമായൊരു പരിണാമപ്രക്രിയയിൽപ്പെട്ടുകിടക്കുന്ന ആധുനികഭാരതത്തിനുതന്നെ തുലോം പ്രധാനമായ ഒരു പാഠമാണു് നല്കുന്നതു്; അതുപോലെത്തന്നെ, ഭയത്തിൻേറയും ദുഃഖത്തിൻേറയും നൈരാശ്യത്തിൻേറയും പിടിയിൽ അമർന്നിരിക്കുന്ന ആധുനികലോകത്തിനും. സമൃദ്ധിയിലും ദൈന്യതയിലും സുഖത്തിലും ദുഃഖത്തിലും, ഭാരതം ദൈവത്തെ മുറുകെപ്പിടിച്ചിട്ടുണ്ടു്. കാലത്തിൻേറയും പരിതസ്ഥിതിയുടേയും പരീക്ഷണത്തെ അതിജീവിച്ച ഒരു ആത്മീയ ചൈതന്യം. ഭാരതം സ്വായത്തമാക്കീട്ടുണ്ടു്. മതമെന്നതു് ഭാരതത്തിനു് ഒരഭിപ്രായം മാത്രമല്ല; അഗാധമായ ഒരു ദേശീയവിശ്വാസമാണു്, ഭാരതത്തിന്റെ മൃദുവെങ്കിലും സുവ്യക്തവും ആശാദ്യോതകവുമായ ശബ്ദത്തിന്റെ പിന്നിലുള്ള ഉറപ്പ് അതാണു്.

## 14. വേദാന്തം ലോകസംഗ്രഹത്തെ തേടുന്നു

മനുഷ്യൻേറയും അവന്റെ താല്പര്യങ്ങളുടേയും സമഗ്രമായ ഏകൃത്തിനുപുറമെ, വേദാന്തം, പ്രപഞ്ചത്തിന്റെ മുഴുവൻ ഐക്യവും അഭംഗുരതയും പ്രഖ്യാപിക്കുന്നു. വേദാന്തത്തിന്റെ ഉദ്ദേശം

മനുഷ്യസുഖവും ക്ഷേമവുമാണ്; വിഭാഗങ്ങളും വിശ്വാസങ്ങളും, ജാതികളും വർഗ്ഗങ്ങളുമായി ഭിന്നിച്ചുനില്ക്കുന്ന മനുഷ്യൻേറതല്ല, എല്ലായിടത്തുമുള്ള മനുഷ്യരുടെ തൻെറ തത്ത്വദർശനത്തിൽ ഉയർത്തിപ്പിടിച്ചിട്ടുള്ള ഈ സമഗ്രവും സാർവ്വലൗകികവുമായ മനുഷ്യവീക്ഷണത്തിൽനിന്നുകൊണ്ട്, ഭാരതത്തിലെ മതം പ്രഖ്യാപിച്ചു. മനുഷ്യൻ തൻെറ വളർച്ചയിൽ തൻെറ ആത്മപ്രകാശനത്തിൽ, ഭൌതികവും മാനസികവും അഥവാ സാമൂഹികവും രാഷ്ട്രീയവുമായ പല ശക്തികളേയും ഉൽപാദിപ്പിക്കുന്നു. ഈ ശക്തികളുടെ വികസനത്തോടൊപ്പം മനുഷ്യൻെറ ആന്തരികമായ ആത്മീയശക്തികളേയും തുല്യമായി വികസിപ്പിച്ചാൽ മാത്രമേ, വളരുന്ന ഒരു വ്യക്തിത്വത്തിനോ, സാമൂഹ്യവ്യവസ്ഥിതിക്കോ ഭദ്രതയുണ്ടാകുന്ന ഘടകങ്ങൾ സിദ്ധമാവുകയുള്ളു ശാസ്ത്രീയവും രാഷ്ട്രീയവും പ്രകൃതിദത്തവും സാമൂഹികവുമായ ചുററുപാടുകളിൽ വികസനവും പുരോഗതിയും ഉണ്ടാകുന്നുവെങ്കിൽ, ഈ പുരോഗതിക്ക് മനുഷ്യനെ അർഹനാക്കുവാൻ ആത്മീയബോധം ആവശ്യമാണ്. ഭീമമായ കരുത്ത് മനുഷ്യഹസ്തങ്ങളിൽ സ്ഥാപിതമാവുമ്പോൾ, അവൻെറ സമഗ്രമായ വ്യക്തിത്വത്തിൻെറ ധാർമ്മികവും ആത്മീയവുമായ ശിക്ഷണത്തിൽക്കൂടെ അതിലും കൂടുതൽ കരുത്ത് അവൻെറ ഹൃദയത്തിൽ രൂപം കൊള്ളേണ്ടതായുണ്ട്. തൻെറ വ്യക്തിത്വത്തിൻെറ ഗുരുത്വകേന്ദ്രം തന്നുള്ളിൽത്തന്നെ കാണുന്നതിൽ പരാജയപ്പെട്ട് അതിനെ വെളിയിലുള്ളതെല്ലാത്തിലും അന്വേഷിച്ചു നടക്കുന്ന മനുഷ്യൻ ജീവിതായോധനത്തിൽ പരാജയപ്പെടുന്നു. ആന്തരികജീവിതത്തെ ഇങ്ങനെ സമ്പന്നമാക്കുന്നതു്, ശാഖകൾ പരക്കുന്നതിനനുസരിച്ച് വേരുകളെ ആഴത്തിലേയ്ക്ക് കൊണ്ടുപോകുന്നതു്. കൂടാരത്തിൻെറ കയറുകൾക്ക് നീളം വെയ്ക്കുന്നതനുസരിച്ച് അതിൻെറ കററികൾക്ക് ശക്തി കൂടുന്നതു്, സംസ്കാരത്തിനു് മതത്തിൻെറ അതുല്യസംഭാവനയാണ്. സ്ഥിതപ്രജ്ഞതയും സുദൃഢസ്വഭാവവുമാണ് അതിൻെറ മുദ്രാവാക്യങ്ങൾ അതിനാൽ അതിൻെറ സന്ദേശം അനശ്വരവും ചിരന്തനവുമാണ്.

നിർഭയത്വത്തിൻെറയും സൌമനസ്യത്തിൻെറയും പ്രപഞ്ചവിപുലമായ വീക്ഷണത്തിൻെറയും ചൈതന്യം സ്പന്ദിക്കുന്ന തത്വചിന്തയായ മഹത്തായ വേദാന്തത്തിൽ, ഈ വിവേകം അഥവാ ആത്മീയബോധം സ്ഥാപിതമായിട്ടുണ്ട്. വേദാന്തത്തിൽനിന്നു് ശക്തി ആർജ്ജിക്കുന്ന ഒരു മതത്തിനു് ശാസ്ത്രത്തിൻെറ പുരോഗതിയേയോ സാമൂഹികരാഷ്ട്രീയചിന്തയുടെ വികസനത്തേയോ ഭയപ്പെടേണ്ടതില്ല. അതിൻെറ ആധിപത്യത്തിൽ സാർവ്വത്രികമായ മാനു

ഷികശ്രേയസ്സിനായി ശാസ്ത്രവും രാഷ്ട്രീയവും മതവും രഞ്ജിപ്പോടും സഹകരിച്ചും പ്രവർത്തിക്കും. ഈ വിധമുള്ള സാർവ്വലൌകികക്ഷേമമാണ് അതിന്റെ പ്രഖ്യാപിതലക്ഷ്യം; ദേശീയമോ, വർഗ്ഗീയമോ, ഭാഗികമോ, വിഭാഗീയമോ ആയതല്ല. കായികവും മാനസികവും ആത്മീയവുമായ സ്വാതന്ത്ര്യമാണ് വേദാന്തത്തിന്റെ മുദ്രാവാക്യം എന്ന് സ്വാമി വിവേകാനന്ദൻ (സാഹിത്യസർവ്വസ്വം, വാല്യം മൂന്ന്, ഭാഗം 120) പറയുന്നു. അതു് പരലോകക്ഷേമം മാത്രമല്ല ഇഹലോകക്ഷേമവും, നിശ്രേയസം മാത്രമല്ല അഭ്യുദയവും, തേടുന്നു എന്നാണ് എട്ടാം ശതകത്തിലെ വേദാന്താചാര്യനായ ഗൗഡപാദർ പറയുന്നതു്. (മാണ്ഡൂക്യകാരിക. IV· 2)

'സർവ്വചരാചരങ്ങളുടെയും ഐക്യത്തെ പ്രഖ്യാപിക്കുകയും എല്ലാ ജീവികളുടെയും സുഖത്തെ നേടുകയും എല്ലാ കലഹങ്ങളിൽ നിന്നും വൈരുദ്ധ്യങ്ങളിൽനിന്നും മുക്തവുമായ ഈ മഹത്തായ ദർശനത്തെ ഞാൻ വന്ദിക്കുന്നു.'

## 15. വിവേകാനന്ദന്റെ പ്രായോഗികവേദാന്തം

ആത്മാവിന്റെയും പ്രപഞ്ചത്തിന്റെയും ഐക്യത്തെ ദർശിക്കുന്ന ഈ വേദാന്തത്തിന്റെ വെളിച്ചത്തിലാണ്, സ്വാമി വിവേകാനന്ദൻ നമ്മുടെ അടിയന്തരദേശീയ – അന്തർദേശീയപ്രശ്നങ്ങളെ സമീപിച്ചതു്. ഈ സമീപനത്തിന്റെ പുതുമയും ഓജസ്സും, ഏകത്വത്തേയും സമന്വയത്തേയും പററിയ അദ്ദേഹത്തിന്റെ സമഗ്രമായ ഈ വീക്ഷണത്തിൽനിന്ന് വന്നതാണ്. കുറെ ദശാബ്ദങ്ങളോളം ജനതയുടെ ഭൗതികവും സാമൂഹികവുമായ പുരോഗതിക്കായി അതിന്റെ ശക്തികളെ കേന്ദ്രീകരിക്കുവാൻ അദ്ദേഹം ദേശത്തോടായി ചെയ്ത വികാരതീവ്രമായ ആഹ്വാനം, ഈ വെളിച്ചത്തിൽ മാത്രമേ നമുക്ക് മനസ്സിലാക്കാൻ സാദ്ധ്യമാവൂ. നമ്മുടെ അടിയന്തിരാവശ്യങ്ങൾക്കായി അവശരായ ജനകോടികളുടെ ഉന്നമനം കൈവരുത്തുവാൻ, കുറച്ചൊന്ന് മയപ്പെടുത്തിയ ഒരു ഭൗതികവീക്ഷണം വേണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു അദ്ദേഹം പറയുന്നു: (സാഹിത്യസർവ്വസ്വം വാല്യം അഞ്ച്, ഭാഗം – 203)

'വിധവയുടെ കണ്ണുനീർ തുടയ്ക്കുവാനോ, അനാഥന്റെ വായിലേയ്ക്ക് ഒരു കഷ്ണം അപ്പം എത്തിക്കുവാനോ കഴിയാത്ത ഒരു ദൈവത്തിലോ മതത്തിലോ ഞാൻ വിശ്വസിക്കുന്നില്ല.'

വിശക്കുന്ന ഒരാളുടെ മുമ്പിൽ ഒരു അപ്പക്കഷ്ണമായിട്ടേ ദൈവത്തിന് പ്രത്യക്ഷപ്പെടാനൊക്കൂ എന്നദ്ദേഹം പറഞ്ഞു. ആത്മീയതയുടെ സേവനത്തിനായുള്ള ഭൗതികത്വത്തിനുവേണ്ടി അദ്ദേഹം

വാദിച്ചു; അദ്ദേഹം പറഞ്ഞു, ഇന്ത്യയുടെ ആത്മീയവും ധാർമ്മികവുമായ പുരോഗതി കൈവരുത്തുവാൻ ആദ്യം വേണ്ടതു് ഭൗതികപുരോഗതിയാണു്; ഒന്നു് മാർഗ്ഗവും മറേറതു് ലക്ഷ്യവുമാണു്; അവയ്ക്കിടയിൽ യാതൊരു വൈരുദ്ധ്യവും അദ്ദേഹം കണ്ടില്ല. ദാരിദ്ര്യത്തെപ്പോലെ അമിതമായ സമ്പത്തും ആത്മീയതയെ ഞെരുക്കുമെന്നു്, തികച്ചും ബോദ്ധ്യപ്പെടുത്തുന്ന യുക്തിയും വശ്യതയുംകൊണ്ടു് അദ്ദേഹം ഭാരതത്തേയും പാശ്ചാത്യരാജ്യങ്ങളേയും ഉദ്ബോധിപ്പിച്ചു, ആഫ്രിക്കയിലേയും ഏഷ്യയിലേയും ആത്മീയഭാവം അതുകാരണത്താലും പാശ്ചാത്യരുടെതു് മററതിനാലും മുരടിച്ചുനില്ക്കുന്നതു് അദ്ദേഹം കണ്ടു. ഭൗതികവും സാമൂഹികവുമായ ക്ഷേമം കൈവരുത്തുവാൻ പററിയ മാർഗ്ഗങ്ങൾ ആരായുവാൻ, പരിമിതമായ അർത്ഥത്തിലുള്ള മതത്തിലേയ്ക്കു തിരിയുവാനല്ല അദ്ദേഹം ആഹ്വാനം ചെയ്തതു്, ശാസ്ത്രത്തേയും ജനാധിപത്യത്തേയും സമീപിക്കാനാണു്. എന്നിട്ടും അദ്ദേഹം പ്രഖ്യാപിച്ചു, മതം എന്നെന്നും ഭാരതത്തിൻെറ ദേശീയാവേശമായിരിക്കും എന്നു്; ജീവിതോദ്ദേശത്തെ കണ്ടുപിടിക്കുവാനുള്ള അന്വേഷണം മനുഷ്യൻെറ ഭൗതികാഗ്രഹങ്ങളുടേയും ശ്രമങ്ങളുടേയും ചക്രവാളത്തിനപ്പുറത്താണു് കിടക്കുന്നതു് എന്നു്. ആത്മാവിനെ അറിയുക, ദൈവത്തെ അറിയുക, പ്രകൃതിയെ ആവരണം ചെയ്യുന്ന രഹസ്യത്തെ അനാവരണം ചെയ്യുക, ഇതിനുള്ള പ്രചോദനമാണു് മനുഷ്യൻെറ മതത്തിലുള്ള അഭിനിവേശം ഉൾക്കൊള്ളുന്നതു്. ഈ അഭിനിവേശത്തിൻെറ നാനാമുഖമായ ആവിഷ്കരണത്തിൻെറ ഗഹനമായസ്വാധീനം ഭാരതീയസംസ്കാരത്തിൽ കാണാം. ഭൗതികവും രാഷ്ട്രീയവുമായ അഭിവൃദ്ധി ഈ സവിശേഷദേശീയപ്രസ്ഥാനത്തെ സ്തംഭിപ്പിച്ചുകളയുമോ എന്നു ഭയപ്പെടേണ്ടതില്ല; നേരെമറിച്ചു്, നമ്മുടെ ശതാബ്ദദീർഘമായ സാമ്പത്തികവും സാമൂഹികവുമായ വ്യാധികൾ, ശാസ്ത്രത്തിൻേറയും ജനാധിപത്യത്തിൻേറയും പ്രയോഗത്തിൽക്കൂടെ ക്രമപ്രവൃദ്ധമായി ഭേദപ്പെട്ടുവരുമ്പോൾ, ഈ ആവേശത്തിനു്, സ്വാമി വിവേകാനന്ദൻെറ അഭിപ്രായത്തിൽ, നമ്മുടെ ജനങ്ങളുടെ ജീവിതത്തിൽ കൂടുതൽ ഉത്തമമായ ആവിഷ്കരണം സിദ്ധമാവും — മുക്തി നിശ്രേയസ്സ്, എന്ന പരിമിതമായ അർത്ഥത്തിൽ, മതം, ചുരുക്കം ചിലർക്കേ നേരിട്ടുള്ള ഒരു ആഹ്വാനമാവുകയുള്ളു; സത്തയുടെ വിദൂരചക്രവാളങ്ങളെ നോക്കിക്കാണുവാനുള്ള ഒരു കഴിവ് ഇതുൾക്കൊള്ളുന്നു. ബഹുഭൂരിപക്ഷത്തിനും, പരിമിതമായൊരു ചക്രവാളമേ കാണാൻ കഴിവുള്ളു; ഭൗതികവും സാമൂഹികവുമായ ക്ഷേമത്തിൻെറ ചക്രവാളം—അഭ്യുദയം, വരാനിരിക്കുന്നതിൻെറ മണ്ഡലം. സ്വാമി വിവേകാനന്ദൻെറ പരമോന്നതമായ മഹിമാവു് ഇതിലാണു്. വേദാന്തത്തിൻെറ സർവ്വാവൃതമായ ആത്മീ

യതയ്ക്കു് ഒരു പുനർനിർവ്വചനം നല്കി, ജീവിതത്തിലെ എല്ലാ പ്രയത്നങ്ങളുടെയും പോരാട്ടങ്ങളുടെയും ഉദ്ദേശവും അവസാനലക്ഷ്യവും സ്വാതന്ത്ര്യമാണു് എന്നു് തെളിയിച്ചതു് – ശാരീരികവും ബുദ്ധിപരവും, ആത്മീയവുമായി ഉള്ളതും, ഉണ്ടാവാൻ സാദ്ധ്യതയുള്ളതുമായ എല്ലാ ബന്ധനങ്ങളിൽനിന്നുമുള്ള സ്വാതന്ത്ര്യം. മതത്തിനു് അദ്ദേഹം നല്കിയ നിർവചനത്തിൽ ഈ സർവ്വാശ്ലേഷണപരതയുടെ സ്വരം വ്യക്തമായും സ്ഫുരിക്കുന്നുണ്ടു്:

'ഓരോ ആത്മാവിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ബാഹ്യവും ആന്തരികവുമായ പ്രകൃതിയെ നിയന്ത്രിച്ചു് ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രത്യക്ഷമാക്കുക എന്നതാണു് ജീവിതലക്ഷ്യം. ഇതു് ചെയ്യു് സ്വതന്ത്രനാവുക ...... ഇതുതന്നെയാണു് മതസർവ്വസ്വം.' (വി. സാ. സ., വാല്യം 1, ഭാഗം 146)

ബാഹ്യപ്രകൃതിയുടെ വിജയത്തിലൂടെ ഭൗതികവും സാമൂഹികവും ബുദ്ധിപരവുമായ ബന്ധനങ്ങളിൽനിന്നുള്ള ആത്മാവിൻെറ മോചനത്തിലേയ്ക്കു് വഴികാട്ടലാണു്, ആത്മവികാസത്തിനു് ശാസ്ത്രത്തിൻെറയും രാഷ്ട്രീയത്തിൻെറയും സംഭാവന. അവ അങ്ങനെ ആത്മീയഭാവങ്ങളായി മാറുന്നു; അദ്ദേഹത്തിൻെറ 'പ്രായോഗിക വേദാന്ത'ത്തിൻെറ വകപ്പുകളായി സ്വാമിജി പറയുകയാണു് (സിസ്റ്റർ നിവേദിത സമ്പൂർണ്ണവിവേകാനന്ദകൃതിയ്ക്കുള്ള ആമുഖം.)

'കല, ശാസ്ത്രം, മതം എന്നീ മൂന്നും ഒരേ സത്യത്തെ പ്രകാശനം ചെയ്യുന്ന വിവിധരീതികളാണു്. പക്ഷെ, ഇതു് മനസ്സിലാക്കാൻ അദ്വൈതസിദ്ധാന്തം വേണ്ടിയിരിക്കുന്നു.'

## 16. ഭാരതത്തിൻെറ അനുകൂലസന്ദർഭവും വിശേഷാവകാശവും

റോമാ റൊളണ്ടു്, 'വിവേകാനന്ദൻെറ ജീവിതവും സാർവ്വലൗകികപ്രതിബോധവും' എന്ന ഗ്രന്ഥത്തിൽ (നാലാം പതിപ്പു്, ഭാഗം 283) പറയുന്നു:

'സന്തുലിതത്വം, സംശ്ലേഷണം—ഈ രണ്ടു പദങ്ങളിൽ വിവേകാനന്ദൻെറ സർഗ്ഗപ്രതിഭയെ സംഗ്രഹിക്കാം. ചേതനയുടെ എല്ലാ പന്ഥാക്കളേയും അദ്ദേഹം ആശ്ലേഷിച്ചു: നാലു യോഗങ്ങളും പൂർണ്ണമായും, ത്യാഗവും സേവനവും, കലയും ശാസ്ത്രവും, മതവും കർമ്മവും ഏററവും ആത്മീയമായതുമുതൽ ഏററവും പ്രായോഗികമായതുവരെ. അദ്ദേഹം പഠിപ്പിച്ച ഓരോ പന്ഥാവിനും അതിൻെറതായ പരിമിതികളുണ്ടായിരുന്നു; പക്ഷെ അദ്ദേഹം അവയെല്ലാം സാക്ഷാത്

കരിച്ചിരുന്നു, ഉൾക്കൊണ്ടിരുന്നു. നാലു കുതിരകളെ ഒരേ വരിയിൽ പൂട്ടിയ വണ്ടിയിലെന്നപോലെ, സത്യത്തിലേയ്ക്കുള്ള നാലു മാർഗ്ഗങ്ങളുടെയും കടിഞ്ഞാൺ അദ്ദേഹം പിടിച്ചു; അവയിൽക്കൂടെ ഒരേ സമയത്തു് ഐക്യത്തിലേയ്ക്കു് പ്രയാണം നടത്തി. എല്ലാവിധ മാനുഷികചൈതന്യത്തിൻെറയും സമന്വയത്തിൻെറ മൂർത്തീകരണമായിരുന്നു അദ്ദേഹം.'

സ്വാമി വിവേകാനന്ദൻ ഉദ്ബോധിപ്പിക്കുകയും ഉദാഹരിക്കുകയും ചെയ്ത ഈ 'സന്തുലിതത്വത്തിൻെറയും സംശ്ലേഷണത്തിൻെറയും ശക്തിയിൽക്കൂടെ, ശാസ്ത്രം, ജനാധിപത്യം, മതം, എന്നിവയുടെ ശക്തികൾ മനുഷ്യൻെറ സമഗ്രമായ ക്ഷേമത്തിനു് എങ്ങനെ പരസ്പരപൂരകങ്ങളായിരിക്കും എന്നു് തന്നേയും ലോകത്തെയും ബോദ്ധ്യപ്പെടുത്തുന്ന കാര്യത്തിൽ ഭാരതം അതുല്യമായൊരു സ്ഥാനത്താണു് നില്ക്കുന്നതു്. ഇപ്രകാരമൊരു സമന്വയം ഇന്നു് ലോകത്തിനു് വളരെ ആവശ്യവുമാണു്. പുറത്തു് ഭൗതികവും സാമൂഹികവുമായ സൗകര്യങ്ങളുടെ ബാഹുല്യവും ഉള്ളിൽ ഭയവും അസ്ഥിരതയും – ഇങ്ങനെയൊരു കാഴ്ച മാനവചരിത്രത്തിൽ ഇതുവരെയുണ്ടായിട്ടില്ല.

'മാനവരാശിയുടെ പുനർനിർമ്മാണം' എന്ന തൻെറ ഗ്രന്ഥത്തിൻെറ ആമുഖത്തിൽ സോറോകിൻ പറയുകയാണു്:

'യുദ്ധത്തിൻെറ മുറിവുകളിൽനിന്നു് ചോര ഒഴുകിയും, സംഹാരഭീകരന്മാരായ ആററംരാക്ഷസന്മാരെ ഭയന്നും, മരണക്കെണിയിൽ നിന്നു് പുറത്തേയ്ക്കു് കടക്കുവാനുള്ള ഒരു മാർഗ്ഗത്തിനുവേണ്ടി മനുഷ്യവംശം വെപ്രാളത്തോടെ നോക്കിക്കൊണ്ടിരിക്കയാണു്. അധമമായ മൃത്യുവിനു് പകരം ജീവിക്കുവാനാണു് അതു് കൊതിക്കുന്നതു്. അതിനു് യുദ്ധമല്ല വേണ്ടതു്, സമാധാനമാണു്. വിദ്വേഷത്തിനല്ല, സ്നേഹത്തിനാണു് അതു് ദാഹിക്കുന്നതു്. അസ്വാസ്ഥ്യത്തിൻെറ സ്ഥാനത്തു് സമാധാനം ഉണ്ടാവാൻ അതാഗ്രഹിക്കുന്നു. ശ്രേഷ്ഠമായൊരു മനുഷ്യവംശം, കൂടുതൽ വിവേകം, അതിൻെറ യാന്ത്രികസംസ്കാരത്തിൻെറ നിണം പുരണ്ട കീറത്തുണികൾക്കു് പകരം കൂടുതൽ വിശുദ്ധമായൊരു സംസ്കാരികാവരണം – ഇവയാണു് അതു് സ്വപ്നം കാണുന്നതു്. വിഡ്ഢിയെപ്പോലെ ഒരു മരണക്കെണിയിലേയ്ക്കു് സ്വയം നടന്നു ചെന്നു് ഇരിക്കണമോ മരിക്കണമോ എന്ന നിരങ്കുശമായ പ്രശ്നത്തെ നേരിട്ടുംകൊണ്ടു് ജീവിക്കാനും അമരത്വത്തിലേയ്ക്കുയരാനും ഉള്ള അതിൻെറ ശാശ്വതമായ അന്വേഷണത്തെ നിരാശാജന്യമായ സാഹസികതയോടെ തുടരുവാൻ അതു് നിർബ്ബന്ധിതമായിരിക്കയാണു്.'

ഭാരതം പാശ്ചാത്യരാജ്യങ്ങളുടെ അബദ്ധങ്ങളെ ആവർത്തിക്കരുതെന്നും, നേരെ മറിച്ച് ഇവയുടെ അനുഭവങ്ങളിൽനിന്ന് വിലയേറിയ പാഠങ്ങൾ പഠിക്കണമെന്നും സ്വാമി വിവേകാനന്ദൻ ആഗ്രഹിച്ചു. സ്വാതന്ത്ര്യലബ്ധിക്കുശേഷം, പഞ്ചവത്സരപദ്ധതികളിൽക്കൂടെ, രാഷ്ട്രത്തിന്റെ സാമ്പത്തികവും സാമൂഹികവുമായ പുരോഗതി നാം ഏറ്റെടുത്തിരിക്കയാണ്. പാശ്ചാത്യരുടെ അനുഭവങ്ങൾ ഉണ്ടാക്കിയ ഭയത്താൽ പിന്തിരിയാതെ, രാജ്യത്തെ വ്യവസായവൽക്കരിക്കാൻ നാം ഉറച്ചുകഴിഞ്ഞു. ശാസ്ത്രത്തിന്റെ കാര്യത്തിൽ രാജ്യവ്യാപകമായൊരുത്സാഹം നാം സൃഷ്ടിച്ചിട്ടുണ്ട്; ദേശീയഗവേഷണശാലകളുടെ ഒരു ശൃംഖല നിർമ്മിച്ച് സജ്ജീകരിച്ചുകഴിഞ്ഞു. നമ്മുടെ സമുദായത്തെ ജനാധിപത്യത്തിലേയ്ക്കുള്ള മാർഗ്ഗത്തിൽ നാം നിർത്തിയിരിക്കയാണ് – രാഷ്ട്രീയവും സാമ്പത്തികവും, സാമൂഹികവുമായ ജനാധിപത്യം ഒരു പുരാതനരാഷ്ട്രത്തിന് ഇതെല്ലാം സുധീരമായ തീരുമാനങ്ങളാണ് – ശക്തമായ ഈ പുതിയ വീഞ്ഞിനെ പഴയ കുപ്പിയിലേക്കൊഴിക്കൽ; പക്ഷെ, യാതൊരു ഭയവും ഉൾക്കിടിലവും കൂടാതെയാണ് ഇവ ചെയ്യപ്പെട്ടിരിക്കുന്നത് – ഭാരതത്തിന്റെ യുവത്വം തുളുമ്പുന്ന ചൈതന്യത്തിന്റെ അനാവരണവും, ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും വിമുക്തമാക്കിയ അതിന്റെ അനശ്വരമായ ആത്മീയചൈതന്യവും കാരണം.

## 17 സ്വാതന്ത്ര്യവും സമത്വവും ഒരു ആത്മീയപ്രചോദനം

ജനാധിപത്യത്തിന്റെ സന്ദേശം സ്വാതന്ത്ര്യത്തിന്റെയും സമത്വത്തിന്റെയും സന്ദേശമാണ്. രാഷ്ട്രീയമോ സാമൂഹികമോ ആയ വേഷത്തിലാണ് അത് പ്രകടിതമാവുന്നതെങ്കിലും, അത് അവശ്യം ആത്മീയമായ ഒരു സന്ദേശമാണ്. അതുകൊണ്ട് കേവലം രാഷ്ട്രീയമോ സാമ്പത്തികമോ ആയ മാനവവീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ സ്വാതന്ത്ര്യവും സമത്വവും സ്ഥാപിക്കുക ഒരിക്കലും സാദ്ധ്യമല്ല. സ്വാതന്ത്ര്യത്തിനും സമത്വത്തിനും വേണ്ടിയുള്ള ദാഹം ആത്മാവിന്റേതാണ്; സമത്വം ഒരിക്കലും ഒരു ഭൗതികമോ, ബുദ്ധിപരമോ, സാമ്പത്തികമോ, സാമൂഹികമോ ആയ വസ്തുതയല്ല; ഈ രംഗങ്ങളിലെല്ലാമുള്ള അസമത്വം തുറിച്ചുനോക്കുന്ന ഒരു വസ്തുതയാണ്. സമത്വത്തിനുവേണ്ടിയുള്ള നിവേദനം സാമ്പത്തികമനുഷ്യനിൽനിന്നോ രാഷ്ട്രീയമനുഷ്യനിൽനിന്നോ ഉയരുകയില്ല; ഇവരിൽനിന്ന് ഇതിന് ഉത്തരവും ലഭിക്കുകയില്ല. ഈ തലങ്ങളിൽ മനുഷ്യന്റെ വ്യഗ്രത സ്വാത്മലാഭത്തിലും ചൂഷണത്തിലുമാണ്. ഇതിനേക്കാൾ ആഴമുള്ള തലങ്ങൾ മനുഷ്യനില്ലായിരുന്നുവെ

കിൽ, സമത്വത്തെപ്പററിയുള്ള സംസാരമെല്ലാം നൈരാശ്യത്തിന്റെ ഒരു രോദനം മാത്രമാവുമായിരുന്നേനേ.

ഈ ഉപരിപ്ലവമായ മനുഷ്യവീക്ഷണവും ചഞ്ചലമായ അതിന്റെ അസ്ഥിവാരത്തിൽനിന്നുണ്ടാവുന്ന നൈരാശ്യവുമാണ്, പാശ്ചാത്യജനാധിപത്യത്തിന്റെ അസുഖം. അതുകൊണ്ടാണ്, ദശാബ്ദങ്ങളുടെ ദൈർഘ്യമുള്ള ജനാധിപത്യവും ധാരാളം ഔപചാരികമായ സ്വാതന്ത്ര്യവും സമത്വവും ഉണ്ടായിട്ടും പാശ്ചാത്യരാജ്യങ്ങൾ ഇപ്പോഴും ശരിയായ സ്വാതന്ത്ര്യത്തിൽനിന്നും സമത്വത്തിൽനിന്നും ദൂരത്തായിരിക്കുന്നതു്. ഭൗതികമൂല്യങ്ങളിലുള്ള അനർഹമായ ഊന്നൽ കഴുത്തുമുറിക്കുന്ന മത്സരത്തിലേയ്ക്കും പോരാട്ടത്തിലേയ്ക്കും നയിക്കുന്നു; ഇതു് സ്വാതന്ത്ര്യത്തിന്റെയും സമത്വത്തിന്റേയും ഉള്ളടക്കം ആവിയായ്പ്പോകാനിടയാക്കുകയും ചെയ്യുന്നു. മനുഷ്യനിലെ യഥാർത്ഥസത്തയും, അവന്റെ അപരിച്ഛേദ്യവും അചഞ്ചലവുമായ ഭാഗവും ആയ, അവനിലുള്ള ദൈവാംശത്തിൽ, അവന്റെ ആത്മീയപ്രകൃതിയിൽനിന്നു മാത്രമേ ഈ രണ്ടു മൂല്യങ്ങളും വളർത്തിയെടുക്കാനാകൂ. ഇതാണ് വേദാന്തത്തിലെ ആത്മാവു്; ഉയർന്നതു് താഴ്ന്നതു്, സമ്പന്നം, ദരിദ്രം, പുരുഷൻ, സ്ത്രീ, പണ്ഡിതൻ പാമരൻ, എന്നിങ്ങനെ മാറിക്കൊണ്ടിരിക്കുന്ന സാമൂഹികമായ മൂല്യനിർണ്ണയത്താൽ ബാധിക്കപ്പെടാത്ത, മനുഷ്യവ്യക്തിത്വത്തിനു പിന്നിലുള്ള മാററമില്ലാത്ത യാഥാർത്ഥ്യം. സമത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും സൌധം പടുത്തുയർത്താൻ, ഭദ്രമായ ഏകഅസ്ഥിവാരം പ്രദാനംചെയ്യുന്ന അനുഭവത്തിന്റെ അടിത്തട്ടിൽ ആണ് ഇവിടെ നാം എത്തിച്ചേരുന്നതു്. ഈ ആത്മീയപ്രകൃതിയിൽനിന്നാണ് മനുഷ്യന്റെ സ്വാതന്ത്ര്യം രൂപം കൊള്ളുന്നതു്. സമത്വമാണെങ്കിൽ, അതു ബാഹ്യമായി വ്യത്യസ്തങ്ങളായിരിക്കുന്ന വ്യക്തിത്വത്തിന്റെ പിന്നിൽ പ്രകാശിക്കുന്ന ഐക്യത്തിന്റെ ദൈവികമായ ഗ്രന്ഥിയുടെ അംഗീകരണമത്രേ.

## 18. ദൈവികത മുററിനില്ക്കുന്ന മനുഷ്യൻ

### ജനാധിപത്യത്തിനുള്ള അസ്ഥിവാരം

ഇങ്ങനെ നോക്കിയാൽ മനുഷ്യന്റെ ദൈവികത്വവും ഏകത്വവും പ്രഖ്യാപിക്കുന്ന വേദാന്തദർശനം മാത്രമാണ്, ജനാധിപത്യസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിനുള്ള ഭദ്രമായ ഏക അടിത്തറ. ഈ ഉറച്ച അസ്ഥിവാരത്തിൽ നമ്മുടെ ജനാധിപത്യത്തെ കെട്ടിപ്പടുക്കുവാൻ സ്വാമി വിവേകാനന്ദൻ നമ്മെ ആഹ്വാനം ചെയ്തു. പാറമേൽ തന്റെ ഗൃഹം നിർമ്മിച്ച ബുദ്ധിമാനേയും അതു് മണലിൽ

ചെയ്ത വിഡ്ഢിയേയും പററിയ യേശുദേവൻെറ സാരോപദേശം ഇവിടെ അത്ഥവത്താകുന്നുണ്ട്. ഇന്ദ്രിയനിയന്ത്രിതമായ മനുഷ്യഭാവത്തിലാണ് പാശ്ചാത്യജനാധിപത്യവ്യവസ്ഥ കെട്ടിപ്പടുക്കപ്പെട്ടിട്ടുള്ളതു്; കാലാകാലത്തതിൻേറതായ വദ്ധിച്ചുവരുന്ന, കുഴപ്പങ്ങൾ അതിനുണ്ടാവും. യേശുദേവൻെറ വാക്കുകളിൽ (മാത്യ VII 27)

'മഴ പെയ്തു. വെള്ളം പൊങ്ങി, കാററടിച്ചു വീടിനുമേൽ വീണു, അതു് നിലം പതിച്ചു. ഭയങ്കരമായിരുന്നു ആ വീഴ്ച.'

എന്തുകൊണ്ടെന്നാൽ അതു് മണലിന്മേലായിരുന്നു കെട്ടിയിരുന്നതു്. ഈ മാതൃക നമ്മളും തുടന്നാൽ, നമുക്കോ ലോകത്തിനോ എന്തു ലാഭമാണുണ്ടാവാൻ പോകുന്നതു് ? നേരെ മറിച്ചു്, ഭാരതത്തിൻെറ ആത്മീയാദർശം നമ്മുടെ ജനാധിപത്യത്തിൽ പകുത്തുകയാണെങ്കിൽ, ഓരോ മനുഷ്യൻേറയും, കാണ്ടിൻെറ വാക്കുകളിൽ ഒരു മാഗ്ഗമായിട്ടല്ല, അന്ത്യമായിട്ടുതന്നെ പരിഗണിക്കുകയാണെങ്കിൽ, മനുഷ്യൻ എല്ലാ മൂല്യങ്ങളുടേയും കേന്ദ്രബിന്ദുവും പ്രഭവസ്ഥാനവുമായി സ്ഥിതി ചെയ്യുന്ന ഒരു സാമൂഹ്യവ്യവസ്ഥ നമ്മൾക്കുണ്ടാക്കാം; സൌമനസ്യത്തിൻേറയും ലോകസാഹോദര്യത്തിൻേറയും സൗരഭ്യം പരത്തുന്ന ഒന്നു്, ഈ ചിന്തയുടെ ഏററവും ഉന്നതമായ പ്രകാശനം സ്വാമി വിവേകാനന്ദൻ ഗീതയിലെ രണ്ടു ശ്ലോകങ്ങളിൽ കണ്ടു. (V. 19; XIII. 28).

ഏവരുടെ മനസ്സ് ബ്രഹ്മഭാവത്തിൽ ഉറച്ചു നില്ക്കുന്നുവോ ഈ ജീവിതത്തിൽത്തന്നെ അവരാൽ സൃഷ്ടി ജയിക്കപ്പെട്ടിരിക്കുന്നു; എന്തുകൊണ്ടെന്നാൽ, ദോഷമല്ലാത്ത ഏകരസമായ തത്ത്വം ബ്രഹ്മമാകുന്നു. അതുകൊണ്ടു് അവർ ബ്രഹ്മത്തിൽ ഇരിക്കുന്നവരാകുന്നു.

എല്ലാററിലും ഏകരസമായി ഇരിക്കുന്ന ആത്മാവിനെ കണ്ടുകൊണ്ടിരിക്കുന്നവൻ തന്നെക്കൊണ്ടു് തന്നെ ഹിംസിക്കുന്നില്ല തന്നെ. അതുകൊണ്ടു് അവൻ ഉത്കൃഷ്ടമായ ലക്ഷ്യത്തെ പ്രാപിക്കുന്നു.

യഥാത്ഥ ജനാധിപത്യം, ഇടുങ്ങിയ സ്വാത്ഥപരമായ ദേശീയതത്ത്വത്തിനും വിഭാഗീയതയ്ക്കും എതിരാണു്; അതിൻെറ ഹസ്തങ്ങൾ സാവ്വലൌകികതത്വത്തിലേയ്ക്കു് നീണ്ടുവയായിരിക്കണം. ജാതിയുടെയും വിശ്വാസത്തിൻെറയും, വഗ്ഗത്തിൻേറയും ലിംഗത്തിൻേറയും, ഉയന്നതിൻേറയും താഴ്ന്നതിൻേറയും, തടസ്സങ്ങളെ ഭേദിച്ചുകൊണ്ടു്, മാനുഷികദിവ്യതത്വത്തിൽനിന്നു് ആവേശം നുകന്നുകൊണ്ടു്, ജനാധിപത്യാശയം അനഗ്ഗളമായി സാവ്വലൌകികതത്വത്തിലേയ്ക്കു് നീങ്ങുകയാണു്. മതത്തിലും രാഷ്ട്രീയത്തിലും, ശാസ്ത്ര

ത്തിലും സാഹിത്യത്തിലും ഈ സാർവ്വലൌകികാദർശത്തെ ഭാരതം ഉയർത്തിപ്പിടിക്കണമെന്നു് സ്വാമി വിവേകാനന്ദൻ ആഗ്രഹിച്ചു. മനുഷ്യനെ ക്രമപ്രവൃദ്ധമായ ആത്മപ്രകാശനത്തിൻെറ തലങ്ങളിലേയ്ക്കു് നയിക്കുന്ന വിധം ശാസ്ത്രത്തേയും രാഷ്ട്രീയത്തേയും ഉപയോഗപ്പെടുത്തുന്ന ഒരു വേദാന്തസംസ്കാരത്തിൻെറ വളർച്ചയ്ക്കു് ഭാരതം പരിശ്രമിക്കണമെന്നദ്ദേഹം ആഗ്രഹിച്ചു; മാത്രമല്ല, എല്ലാ രാഷ്ട്രങ്ങളുടേയും ഇടയിൽ ഭാരതത്തിനാണു് ലോകസംസ്കാരത്തിനു് ഇപ്രകാരമൊരു സംഭാവന നല്കുവാൻ ചരിത്രദത്തമായ കഴിവുള്ളതു് എന്നു് അദ്ദേഹം തെളിയിക്കുകയും ചെയ്തു.

## ഉപസംഹാരം

ഈ വിഷയത്തെ സംബന്ധിച്ച സ്വാമി വിവേകാനന്ദൻെറ ചിന്തകൾ നമ്മുടെ രാഷ്ട്രത്തിനു് ഇന്നു് അമൂല്യമാംവിധം സഹായകരമാണു്. ധൈര്യവും വ്യക്തബോധവും, പ്രത്യാശയും ഉന്മേഷവും അതുണ്ടാക്കുന്നു. വരുംകാലങ്ങളിൽ, രാഷ്ട്രം പൂർണ്ണമായും ഉത്തേജിതമാവുകയും ചലനാത്മകമാവുകയും ചെയ്യുമ്പോൾ, ഈ ഗുണങ്ങൾ നമുക്കു് കൂടുതലായി ആവശ്യമായിരിക്കും.

സ്വകീയമായ രീതിയിൽ നാം രാഷ്ട്രനിർമ്മാണശ്രമത്തിൽ ഇറങ്ങുന്നതിനു് എത്രയോ മുൻപു്തന്നെ, പത്തൊമ്പതാം ശതാബ്ദത്തിൻെറ അവസാനം, വേറൊരു രാഷ്ട്രത്തിനും ഇല്ലാത്തതും ഉണ്ടായിട്ടില്ലാത്തതുമായ ഒരു വിവേകാനന്ദൻെറ മാർഗ്ഗദർശിത്വം ലഭിച്ചതു് നമ്മുടെ ഭാഗ്യമാണു്. ഭാരതത്തിലേയും പുറമേയുമുള്ള മനുഷ്യവംശത്തിൻെറ മുക്തിക്കായുള്ള ഏകോപിച്ച ഒരു സാഹസികോദ്യമത്തിൽ, മതം ശാസ്ത്രത്തിനു് ഹസ്തദാനം ചെയ്തിരിക്കയാണു് അദ്ദേഹത്തിൽ. ഈ രംഗത്തു് നാം ചെയ്യുന്നതെല്ലാംതന്നെ മനുഷ്യവർഗ്ഗത്തിനാകമാനം മർമ്മപ്രധാനമായ പ്രാധാന്യമുള്ളതായിരിക്കും. നമ്മുടെ പ്രശ്നങ്ങൾ ബൃഹത്തും നാനാമുഖവുമാണു്. പക്ഷെ മിക്കവാറും ഉപയോഗിക്കപ്പെടാത്ത ആത്മീയചൈതന്യം നമുക്കു് ധാരാളമുണ്ടു്. ആദർശങ്ങളുടെ ലോകത്തിൽ, സമൃദ്ധി കണ്ടുകൊണ്ടുതന്നെ, നാം വിശപ്പനുഭവിക്കയാണു് എന്നു് പറയുന്നതു് വാസ്തവമായിരിക്കും. സ്വപ്നങ്ങളെ യാഥാർത്ഥ്യങ്ങളാക്കുവാനുള്ള പ്രായോഗികസാമർത്ഥ്യം നാം വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. യഥാർത്ഥ ശാസ്ത്രീയ ശിക്ഷണവും സാമൂഹ്യബോധവും നമുക്കു നല്കുന്ന സംഭാവനയായിരിക്കും ഇവ. ഇവ രണ്ടും നമ്മുടെ ദേശീയപൈതൃകത്തിൽനിന്നും പ്രതിഭയിൽനിന്നും സ്വരൂപിച്ചെടുക്കാവുന്നവയുമാണു്. നമ്മുടെ ജനാധിപത്യം, വെറുമൊരു രാഷ്ട്രീയസമ്പ്രദായമായിരിക്കാതെ, ചൈത

ന്യപൂണ്ണമായ ഒരു സാമൂഹ്യബോധവും ശിക്ഷണവുമാകേണ്ടതുണ്ട്. മൂന്നിന്റേയും – മതം, ശാസ്ത്രം, ജനാധിപത്യം—ഉദ്ദേശം ശ്രേഷ്ഠമായ മാനവത്വത്തിന്റേയും ക്ഷേമത്തിന്റേയും ഒരു മാതൃക സൃഷ്ടിക്കുക എന്നതാണ്. ഇവയുടെ സമന്വയത്തിൽക്കൂടെ മാത്രമെ, ബാഹ്യമായ ക്ഷേമാഭിവൃദ്ധികളുടെ പശ്ചാത്തലത്തിൽ, സർഗ്ഗാത്മകജീവിതത്തിന്റേയും സാഫല്യത്തിന്റേയും ബോധം ഉണ്ടാക്കുന്ന ആന്തരിക സമൃദ്ധിയും അന്തസ്സും മനുഷ്യന് കൈവരികയുള്ളൂ. ശാസ്ത്രവും ജനാധിപത്യവും അറിയപ്പെട്ട മനുഷ്യനെ പ്രതിപാദിക്കുമ്പോൾ മതം അജ്ഞാതനായ മനുഷ്യനെയാണ് പ്രതിപാദിക്കുന്നത്. പൂണ്ണവും സമഗ്രവുമായൊരു സംസ്കാരം ഇതിൽ ഒന്നിനുവേണ്ടി മററതിനെ ത്യജിക്കരുത്. തന്റേയും ലോകത്തിന്റേയും നന്മയ്ക്കായിക്കൊണ്ട് ഈ സമന്വയം സഫലീകരിക്കുവാനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുവാനുള്ള ആഹ്വാനം ഭാരതത്തിനാണ് ലഭിച്ചിട്ടുള്ളത്.

# 3

## സംസ്കാരം, ശാസ്ത്രം, മതം *

### 1. ആമുഖം

കൽക്കത്തെയിലെ ഇറാൻ സമിതിയുടെ ഇരുപത്തിമൂന്നാം സ്ഥാപകദിനാഘോഷത്തിൽ മുഖ്യാതിഥിയായി പ്രസംഗിക്കുവാൻ ക്ഷണിക്കപ്പെട്ടതിൽ ഞാൻ കൃതജ്ഞനാണ്. ക്ഷണക്കത്തോടൊപ്പം കാര്യദർശി ഡാക്റ്റർ എം. ഇഷാക്ക് സദയം അയച്ചുതന്ന പ്രവർത്തന റിപ്പോർട്ട് വായിച്ചുനോക്കിയപ്പോൾ, സമിതിയുടെ ഉന്നത ആദർശങ്ങളും ഉദ്ദേശങ്ങളും ഇവയുടെ സഫലീകരണത്തിനു സമിതി കഴിഞ്ഞ ഇരുപത്തിമൂന്നു വർഷങ്ങളായി ചെയ്ത മഹത്തായ സേവനവും എന്നിൽ മതിപ്പുളവാക്കി. ഇറാനും ഭാരതത്തിനുമിടയിൽ സൌഹൃദം വളർത്തുക എന്നതാണ് ഈ ആദർശങ്ങളുടെയും ഉദ്ദേശങ്ങളുടേയും കേന്ദ്രബിന്ദു. ഇതു് എന്നിൽ മൈത്രിയുടെ പ്രതിസ്പന്ദനങ്ങൾ ഉത്തേജിപ്പിച്ചു; പരസഹസ്രം വർഷങ്ങളായി കെട്ടുപിണഞ്ഞുകിടന്നിട്ടുള്ള ഈ രാജ്യങ്ങളുടെ ചരിത്രവും സംസ്കാരവും ഇവ തമ്മിലുള്ള ബന്ധത്തിനു് എത്ര ആക്കം കൂട്ടിയിട്ടുണ്ടെന്നറിയുമ്പോൾ, ഓരോ ഭാരതീയനിലും ഇതേ പ്രതികരണമുണ്ടാവുമെന്നു് എനിക്കുറപ്പുണ്ടു്.

### 2. ലോകചരിത്രത്തിൽ ഇന്ത്യയും ഇറാനും.

ഇപ്പോഴത്തെ തെളിവുകളനുസരിച്ചു്, ഇന്ത്യയിൽ പ്രവേശിച്ച ആദ്യത്തെ ആര്യന്മാരും, പുരാതന ഇറാനിയരും പൊതുവായൊരു ജാതീയ, സാംസ്കാരിക, മത, പാരമ്പര്യത്തിൽപ്പെട്ടവരാണ്. പിന്നീടു് അവർ വേർപിരിഞ്ഞു; മതപരമായ രൂക്ഷവും കടുത്തതുമായ വ്യത്യാസമാണ് ഈ വേർപാടിനു് കാരണമെന്നു് ഇരുവരുടെയും ആദ്യഗ്രന്ഥങ്ങളിൽ കാണുന്നു. വേർപെട്ടതിനുശേഷം, വ്യത്യസ്തങ്ങളായ അവരുടെ പ്രകൃതിപരവും സാമൂഹികവുമായ പരിതസ്ഥിതികളുടെ സ്വാധീനത്താൽ, ഇരുജനതകളും, സമ്പന്നവും വൈവി

---

* 1967 ആഗസ്റ്റ് 27-ാം നു- ഇറാൻ സൊസൈററിയുടെ ഇരുപത്തി മൂന്നാം സ്ഥാപകദിനത്തിൽ കൽക്കത്തയിൽ വെച്ചു് ചെയ്ത പ്രസംഗം.

ദ്ധ്യമാന്നുമായ രണ്ടു വ്യത്യസ്തസംസ്കാരങ്ങളെ വളർത്തിയെടുത്തു. ആ പുരാതനകാലംതൊട്ടു് ആധുനികകാലങ്ങളുടെ തുടക്കം വരെ, ഈ രണ്ടു സംസ്കാരങ്ങളും ജനതകളും, സഹകരിച്ചോ, പൊരുതിയോ, പരസ്പരം ശക്തമായ സ്വാധീനം ചെലുത്തീട്ടുണ്ടു്. രണ്ടും ഏഷ്യയുടെയും യൂറോപ്പിൻേറയും ചരിത്രത്തെ സ്വാധീനിച്ചിട്ടുമുണ്ടു്.

## 3. മതത്തോടും സംസ്കാരത്തോടും ശാസ്ത്രീയമായ സമീപനം

മനുഷ്യരുടെ പരസ്പരബന്ധങ്ങളിൽ മതവും സംസ്കാരവും പിളർപ്പുണ്ടാക്കുന്ന ഘടകങ്ങളായതെങ്ങനെയെന്നു് ഞാൻ പലപ്പോഴും അദ്ഭുതപ്പെട്ടിട്ടുണ്ടു്. ഒരു ഘട്ടംവരെ, സമുദായത്തിൽ ഏകീകരണം സാദ്ധ്യമാക്കിയ ശക്തികളായാണു് അവ പ്രവർത്തിച്ചതു്; പിന്നീടു് അവ കക്ഷശവും ഇടുങ്ങിയതുമായി. ഇതോടുകൂടി, പാരുഷ്യവും വിദ്വേഷവും ശതാബ്ദങ്ങളായി വലിച്ചിഴച്ചുകൊണ്ടും, പ്രകൃതിക്കും മനുഷ്യനും കനത്തനാശം വരുത്തിക്കൊണ്ടും നിഷ്ഠുരങ്ങളായ സംഘട്ടനങ്ങളിൽ അവ പലപ്പോഴും വ്യാപൃതങ്ങളായിട്ടുണ്ടു്. ആധുനികകാലത്തെ ശാസ്ത്രീയപ്രബുദ്ധതയുടെയും വ്യാപ്തമായ മാനുഷികബോധത്തിൻേറയും വെളിച്ചത്തിൽ, മതങ്ങൾക്കും സംസ്കാരങ്ങൾക്കും ഇടയിലുള്ള ഇത്തരം വിദ്വേഷങ്ങൾ തികച്ചും അർത്ഥഹീനങ്ങളായി തോന്നുന്നു. സത്യത്തിലും മനുഷ്യക്ഷേമത്തിലുമുള്ള താല്പര്യം കുറയുകയും, പക്ഷപാതങ്ങളിലും ഇടുങ്ങിയ വിഭാഗീയ താല്പര്യങ്ങളിലും ശ്രദ്ധ കൂടുകയും ചെയ്യുന്നതിൽനിന്നാണു് ഇവ രൂപംകൊള്ളുന്നതു്. ശാസ്ത്രത്തിൽ അഭിപ്രായസംഘട്ടനങ്ങൾ നടക്കുന്നുണ്ടു്; അവ അതിൻെറ പുരോഗതിക്കു് ഒഴിച്ചുകൂടാത്തതുമാണു്. സത്യത്തോടുള്ള അഭിനിവേശത്തിൻേറയും അതിൻെറ അന്വേഷണത്തിലും ആവിഷ്കാരത്തിലുമുള്ള ആവേശത്തിൻെറയും സ്ഥിരമായ സമ്മർദ്ദത്തിൽ, വൈകാരികമായി ഇവ കുറഞ്ഞ താപനിലയിൽ നിർത്തപ്പെടുന്നു; വസ്തുതകളെ യുക്താനുസൃതം വിശകലനം ചെയ്യുക, സങ്കല്പങ്ങളെ സ്ഥിരീകരിക്കുക എന്ന പ്രക്രിയകൾ ഈ അന്വേഷണത്തിലും ആവിഷ്കാരത്തിലും ഉൾക്കൊള്ളുന്നുമുണ്ടു്. മതത്തിൻേറയും സംസ്കാരത്തിൻേറയും രംഗങ്ങളിൽ ഈ ശാസ്ത്രീയ വീക്ഷണം കുറെയൊക്കെ പ്രവേശിച്ചുകഴിഞ്ഞിട്ടുണ്ടു്. വിവേകത്തിൻേറതായ ഒരന്തരീക്ഷവും യുക്തിപൂർവ്വവും വിമർശനപരവുമായ സത്യാന്വേഷണത്തിൻേറയും ആശയവിനിമയത്തിൻേറയും പ്രകാശവും ഇതുമൂലം സംജാതമായിട്ടുമുണ്ടു്. മതങ്ങളുടെയും സംസ്കാരങ്ങളുടേയും താരതമ്യപഠനത്തിലെ ആധുനികതാല്പര്യം, അവയുടെ സംയോജനത്തേയോ, വിനാശത്തേയോ ഉദ്ദേശിച്ചുകൊണ്ടുള്ളതല്ല. അതിൽനിന്നു് ഇവ ഉണ്ടാവുകയുമില്ല; സംസ്കാരങ്ങളുടെയും മതങ്ങളുടെയും സമഗ്രാത്മ

കമായ സങ്കലനത്തിൽക്കൂടി രൂപംകൊള്ളുന്ന മാനുഷികബോധത്തിലേയ്ക്കും മതസാംസ്കാരികരംഗങ്ങളിൽ വിവേകപൂർണ്ണമായൊരു വീക്ഷണം സ്വീകരിക്കുന്നതിലേയ്ക്കും ഇതു് നയിക്കുന്നു.

## 4. മനുഷ്യപാരമ്പര്യം: ജനിതകവും സാംസ്കാരികവും

ഇരുപതാം ശതാബ്ദത്തിലെ ജീവശാസ്ത്രപ്രകാരം, സംസ്കാരമെന്നതു് സൂചിപ്പിക്കുന്നതു്, വലുപ്പത്തിനുപകരം മൂല്യം ജീവിതപരിണാമത്തിൽ രൂപംകൊള്ളുകയും ആധിപത്യം നേടുകയും ചെയ്യുന്നു എന്നാണു്; മനുഷ്യപരമായ പരിണാമത്തിന്റെ സവിശേഷത ഇതാണു്; എന്തെന്നാൽ, സംസ്കാരം പൂർണ്ണമായും ഒരു മാനുഷികപ്രതിഭാസമാണു്. സംസ്കാരമെന്നപദം, മൂല്യപരമായ വളർച്ചയും പുഷ്ടിയും സൂചിപ്പിക്കുന്നതിൽക്കൂടി, ശാലീനതയും സംസ്കാരപൂർണ്ണമായ പെരുമാററവുമായി ബന്ധപ്പെട്ടിരിക്കുന്നു. രാഷ്ട്രീയമായ മുഷ്ടിന്റെയും വംശബോധത്തിന്റെയും ചട്ടകമായി പ്രവർത്തിക്കുമ്പോൾ, സംസ്കാരം ഇടുങ്ങിയതും, കർക്കശവും, അസഹിഷ്ണുതാപരവുമാവുകയും അതിന്റെ മൂല്യങ്ങൾ നഷ്ടപ്പെടുകയും ചെയ്യുന്നു. മാനസികവും ആത്മീയവുമായ ഘടകങ്ങളേക്കാൾ പരമ്പരാഗതവും ജനിതകവുമായ പരിഗണനകൾക്കു് വിധേയമാവുമ്പോഴാണു് സംസ്കാരത്തിൽ ഇങ്ങനെ ക്ഷുദ്രതയും കാർക്കശ്യവും അസഹിഷ്ണുതയും ഉയർന്നുവരിക.

മനുഷ്യന്റെ ജനിതകമോ പരമ്പരാഗതമോ ആയ പാരമ്പര്യം മിക്കവാറും മാററുവാൻ കഴിയാത്തതും സ്ഥിരവുമായ ഒന്നിനെ പ്രതിനിധാനം ചെയ്യുന്നു; യാഥാസ്ഥിതികത്വത്തിനു് ആക്കം കൂട്ടുന്ന ശക്തിയായിട്ടാണു് ഇതിനെ ജീവശാസ്ത്രജ്ഞന്മാർ പരിഗണിക്കുന്നതു്. പക്ഷെ, നേരെ മറിച്ചു്, അവന്റെ സാംസ്കാരികപൈതൃകം, അയവുള്ളതും നിർമ്മാണാത്മകവുമാണു്. മനുഷ്യനിലും മനുഷ്യസംസ്കാരത്തിലും ഏററവും നിയാമകമായ സ്വാധീനം വിദ്യാഭ്യാസമാവുന്നതു് ഇതുകൊണ്ടാണു്. അതു് അവന്റെ ബോധപരിധിയേയും സഹതാപക്ഷമതയേയും വദ്ധിപ്പിക്കുന്നു. ഈ വികസനം നടന്നിട്ടില്ലെങ്കിൽ, വിദ്യാഭ്യാസം അതിന്റെ പരിണാമപരമായ ലക്ഷ്യത്തിൽ പരാജയപ്പെട്ടു എന്നാണർത്ഥം, അവിടെ സാംസ്കാരികപൈതൃകം, ജനിതകഘടകങ്ങളുടെ നിർണ്ണയത്തിലും നിയന്ത്രണത്തിലും പെട്ടിരിക്കയാണു്. സംസ്കാരങ്ങൾ കർക്കശവും നിശ്ചലവുമാവുന്നതു ഇടുങ്ങിയതും വെറുങ്ങലിച്ചതുമായ ജനിതകഘടകങ്ങൾ അവയുടെ മേൽ ആധിപത്യം നടത്തുമ്പോഴാണു്. നേരെമറിച്ചു്, ഭൌതികം ആത്മീയതയ്ക്കു് വിധേയമാവുമ്പോൾ, അവയ്ക്കു് സർഗ്ഗാത്മകതയും വികസനക്ഷമതയും ലഭ്യമാവുന്നു. ഹക്സിലി പറയുന്നപോലെ, കോശമെന്നതു് സ്വയം ഇരട്ടിപ്പിക്കുന്ന പദാർത്ഥമാണെന്ന

പോലെ, സംസ്കാരം സ്വയം ഇരട്ടിപ്പിക്കുന്ന മനസ്സാണ്. പരിണാമപ്രക്രിയയിലെ ജൈവകമായ ഘട്ടത്തെ തുടങ്ങിവെച്ച അതിലെ ആദ്യത്തെ വഴിത്തിരിവാണ് ആദ്യം പറഞ്ഞത്; അതിലെ രണ്ടാമത്തെ വഴിത്തിരിവ്, ചിന്തിക്കാനും ആശയവിനിമയം നടത്തുവാനും മനുഷ്യന് ലഭിച്ച കഴിവാണ്; പരിണാമത്തിന്റെ ആത്മീയ അഥവാ മാനസിക-സാമൂഹികമായ ഘട്ടമാണിത്. ഈ ഘട്ടത്തിന്റെ പ്രാധാന്യത്തെപ്പററി പറയവേ, സേർ ജൂലിയൻ ഹക്സിലി, തന്റെ 'ഫ്യൂച്ചർ ഓഫ് എവല്യൂഷൻ' എന്ന പ്രസംഗത്തിൽ പ്രസ്താവിക്കുന്നു ('എവല്യൂഷൻ ആഫ്ടർ ഡാർവിൻ', ഖണ്ഡം III, പുറം 251):

'മനുഷ്യന്റെ പരിണാമം ജൈവികമല്ല; അത് മാനസികവും സാമൂഹികവുമാണ്; മാനസികവൃത്തികളുടെയും അവയുടെ ഉല്പന്നങ്ങളുടെയും പുനരുല്പാദനവും പരിണാമവും ഉൾക്കൊള്ളുന്ന സാംസ്കാരികപാരമ്പര്യത്തിന്റെ പ്രക്രിയകളിൽക്കൂടെയാണ് ഇത് പ്രവർത്തിക്കുന്നത്. അതിനനുസൃതമായി, പരിണാമത്തിന്റെ മാനുഷികയുഗത്തിലെ പ്രധാനഘട്ടങ്ങൾ കൈവന്നിട്ടുള്ളത്, ജ്ഞാനത്തിന്റെയും ആശയങ്ങളുടെയും വിശ്വാസങ്ങളുടെയും ഘടനയുടെ പുതിയ ശൈലികൾ വെട്ടിത്തെളിയിച്ചുകൊണ്ടാണ് – ശാരീരികമോ, ജൈവികമോ അല്ല, സിദ്ധാന്തപ്രധാനമായ ഘടന.'

## 5. സാംസ്കാരികവിനിമയത്തിന്റെ പ്രശ്നങ്ങൾ

മാനുഷികബോധത്തിന്റെയും സഹതാപത്തിന്റെയും വളർച്ചയും, ഹക്സിലി സൂചിപ്പിച്ച മാനസിക സാമൂഹികപരിണാമത്തിന്റെ പുരോഗതിയും, സംസ്കാരങ്ങൾ തമ്മിലുള്ള ആദാനപ്രദാനങ്ങൾ അദ്ധ്യയനപരമായ സന്ദർഭങ്ങൾ സൃഷ്ടിക്കുന്നു. സംസ്കാരങ്ങൾ ഉദ്ഭവിച്ചതും രൂപം കൊണ്ടതും ഒററപ്പെട്ട സ്ഥലങ്ങളിലായിരുന്നു; അവ പുഷ്ടിപ്പെട്ടത് സ്വയം പര്യാപ്തതയുടെയും അഭിമാനത്തിന്റെയും അന്തരീക്ഷത്തിലുമായിരുന്നു. പക്ഷെ മനുഷ്യൻ ഊരുചുററുന്നൊരു ജീവിയാണു ; മററു സംസ്കാരങ്ങളുമായി ഇതവനെ പരിചയപ്പെടുത്തി. കൂടുതൽ ലാഭത്തിലേയ്ക്കു വഴി കാണിച്ച കച്ചവടവ്യാപാരബന്ധങ്ങൾ ഇതിൽ നിന്നുണ്ടായി. ഈ മാദ്ധ്യമങ്ങളിൽക്കൂടെ, ആശയങ്ങളും മൂല്യസങ്കല്പങ്ങളും ഒരു സംസ്കാരത്തിൽ നിന്ന് മറെറാന്നിലേയ്ക്ക് സഞ്ചരിച്ചു; തത്ഫലമായി ആരോഗ്യകരമായ പരബീജസങ്കലനവും സാംസ്കാരികപരിണാമവും ഉണ്ടായി. ജനസമൂഹങ്ങളുടെ ജനിതകപാരമ്പര്യത്തിന്റെ ആധിപത്യത്തിൽ നിന്നുളവാകുന്നതും, ജാതബന്ധത്തിന്റെയും രാഷ്ട്രീയമോ

സാമ്പത്തികമോ ആയ അധികാരമോഹത്തിൻെറയും അസഹിഷ്ണുത അക്രമം അവയിൽ നിന്നുളവാകുന്ന യുദ്ധം ഇവയുടെയും രൂപത്തിലും പ്രകടമാവുന്ന ശക്തികൾ, സ്വാഭാവികമായി സംഭവിക്കുന്ന ഈ സാംസ്കാരികബന്ധങ്ങളെ തടസ്സപ്പെടുത്തുന്നവയാണ്.

രണ്ടു കാര്യങ്ങളിൽ സാരൂപ്യനിർണ്ണയം ചെയ്തതു് മനുഷ്യസമൂഹത്തിനും മനുഷ്യൻെറ ആത്മീയവികാസത്തിനും വലിയ ദ്രോഹം ചെയ്തിട്ടുണ്ട്. വർഗ്ഗത്തേയും സംസ്കാരത്തേയും ഒന്നാക്കിയതാണ് ആദ്യത്തേതു്; മതത്തേയും സംസ്കാരത്തേയും ഒന്നാക്കിയതു് രണ്ടാമത്തേയും. പ്രകൃതിസിദ്ധമായ ചില സവിശേഷതകൾക്ക് സാംസ്കാരികമേന്മ അനുവദിച്ചുകൊടുക്കുകയും തീവ്രമാംവിധം വിശ്വാസബദ്ധമെങ്കിലും സങ്കുചിതങ്ങളായ വിശ്വാസപ്രമാണങ്ങൾക്ക് സാംസ്കാരികമേന്മ അവകാശപ്പെടുകയും ചെയ്യുന്നതു കാരണം, പൂർവ്വകാലങ്ങളിൽ മാത്രമല്ല ഇന്നും സംസ്കാരം സങ്കുചിതവും അതിരു കെട്ടി അടച്ചിട്ടുള്ളതും, അസഹിഷ്ണുതാപൂർണ്ണവും അക്രമാസക്തവുമാവാനിടവന്നിട്ടുണ്ട്. പക്ഷെ ഇരുപതാം നൂററാണ്ടിലെ ശാസ്ത്രചിന്ത ഈ ദ്വിവിധസാരൂപ്യനിർണ്ണയത്തിൻെറ അശാസ്ത്രീയതയെ പുറത്തുകൊണ്ടുവരികയും, സംസ്കാരത്തിൻെറയും മതത്തിൻെറയും അർത്ഥത്തേയും വ്യാപ്തിയേയും പററിയ അജ്ഞാനത്തിലും പക്ഷപാതത്തിലും അധിഷ്ഠിതമാണ് അതു് എന്നു് തെളിയിക്കുകയും ചെയ്തിട്ടുണ്ട്. വർഗ്ഗങ്ങളുടെ ജൈവകഭാവങ്ങളെ പഠിക്കുവാനായിട്ട്, ഐക്യരാഷ്ട്ര വിദ്യാഭ്യാസ സാമൂഹികസാംസ്കാരികസമിതിയുടെ ആഭിമുഖ്യത്തിൽ 1964-ൽ മോസ്കോവിൽ സമ്മേളിച്ച പതിനേഴു രാജ്യങ്ങളിൽനിന്നു് വന്ന നരവംശശാസ്ത്രജ്ഞന്മാരുടെ യോഗം ഒരു പതിമൂന്നിനപ്രഖ്യാപനം ഏകകണ്ഠമായി അംഗീകരിക്കയുണ്ടായി; അതിലെ ഒന്നും രണ്ടും പതിമൂന്നും ഖണ്ഡികകൾ ഇപ്രകാരമാണ് (യുനെസ്കോ കോരിയർ, ഏപ്രിൽ 1965):

'1 ഇന്നു് ജീവിച്ചിരിക്കുന്ന എല്ലാ മനുഷ്യരും ഹോമോ സേപിയൻസ് എന്ന ഒരേ വർഗ്ഗത്തിൽ ചേർന്നവരാണ്. അവർ എല്ലാവരും പൊതുവായൊരു തായ്ത്തടിയിൽനിന്നു വന്നവരാണ്. പൊതുവായ ഈ ഉദ്ഭവസ്ഥാനത്തിൽനിന്നു എപ്പോൾ, എങ്ങനെ വ്യത്യസ്ത മാനുഷികവർഗ്ഗങ്ങൾ രൂപം കൊണ്ടു എന്ന വിഷയത്തിൽ അഭിപ്രായഭേദങ്ങളുണ്ട്.

'2 എല്ലാ മനുഷ്യസമൂഹങ്ങളിലും വിപുലമായ സഹജഭേദങ്ങളുണ്ട്. ശുദ്ധമായ വർഗ്ഗങ്ങൾ ജന്മനാ ഏകരൂപമായ സമൂഹങ്ങൾ എന്ന അർത്ഥത്തിൽ – ഇല്ല.

'13 ഇന്നു് ഭൂമിയിലുള്ള എല്ലാ ജനസമൂഹങ്ങൾക്കും ഏതു സാംസ്കാരികനിലവാരത്തിലുമെത്താനുള്ള ജൈവികമായ സാദ്ധ്യതകൾ തുല്യമായുണ്ടു്. വിവിധസമൂഹങ്ങളുടെ വ്യത്യസ്തമായ നേട്ടങ്ങൾ അവരുടെ സാംസ്കാരികചരിത്രം മൂലം മാത്രമാണു്.

'ചില പ്രത്യേകജനതകൾക്കു് പല മാനസികസവിശേഷതകൾ ഉള്ളതായി ചിലപ്പോൾ പറയപ്പെടുന്നുണ്ടു്. ഈ പ്രസ്താവനകൾ ന്യായീകരിക്കത്തക്കതോ അല്ലാത്തതോ ആവട്ടെ, പരമ്പരാസിദ്ധമായ ഘടകങ്ങൾക്കു് ഇത്തരം സവിശേഷതകൾ ഉണ്ടെന്നു് പറയുവാൻ ഒരടിസ്ഥാനവും ഞങ്ങൾ കാണുന്നില്ല — മറിച്ചുള്ള തെളിവുകൾ കാണിക്കുന്നതുവരെ.'

'പൊതുവെ പ്രദർശിപ്പിക്കുന്ന ബുദ്ധിശക്തിയിലും സാംസ്കാരികവികസനത്തിനുള്ള കഴിവിലും പാരമ്പര്യകമായ സാദ്ധ്യതകളുടെ രംഗത്തിലോ, ശാരീരികമായ ലക്ഷണങ്ങളിലോ, 'ഉയന്ന'തെന്നും. 'താഴ്ന്ന'തെന്നും ജനസമൂഹങ്ങളെ വേർതിരിക്കുന്ന സങ്കല്പത്തിനു് യാതൊരു നീതീകരണവും ഇല്ല.'

## 6. ജൈവികപരിണാമത്തേക്കാൾ സാംസ്കാരികപരിണാമത്തിനുള്ള പ്രാധാന്യം.

പരിണാമപ്രക്രിയയുടെ മാനുഷികഘട്ടത്തിൽ, സാംസ്കാരികപരിണാമം ജൈവികപരിണാമത്തേക്കാൾ അത്ഥവത്തായിരിക്കും. സാമൂഹികപരിതസ്ഥിതിയിൽനിന്നു് ആജ്ജിച്ച ജ്ഞാനത്തിൻെറ ഫലമാണു് ആദ്യത്തേതു്. സാമൂഹികപശ്ചാത്തലം എത്രത്തോളം സമ്പന്നവും വൈവിദ്ധ്യപൂണ്ണവും സ്വതന്ത്രവും അയവുള്ളതുമാകുന്നുവോ, അത്രത്തോളം, സാംസ്കാരികപരിണാമത്തിനു് ഗതിവേഗമുണ്ടാവും. സംസ്കാരം ജന്മത്തിൽനിന്നു് പരമ്പരയാ ലഭിക്കുന്ന ഒരു വസ്തുവല്ല; മാനസികവും സാമൂഹികവുമായ പരിതസ്ഥിതിയിൽനിന്നാണു് അതു് ലഭ്യമാവുക ഈ സത്യത്തെ, ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രം ഊന്നിപ്പറയുന്നുണ്ടു് (എവല്യൂഷൻ ആഫ്ടർ ഡാർവിൻ, ഖണ്ഡം 3, പു. 208).

'സംസ്കാരം സൃഷ്ടിക്കുവാൻ മനുഷ്യർക്കുള്ള അനന്യമായ കഴിവു് പ്രതീകപ്രയോഗത്തിനുള്ള അവരുടെ സവിശേഷസാമത്ഥ്യം കാരണമാണു്. ഇതു് ഭാഷയേയും, വിവേചനാബുദ്ധിയേയും, ദൃശ്യങ്ങൾക്കു് ആശയാവിഷ്കരണം നല്കുവാനുള്ള കഴിവുകളേയും സൃഷ്ടിക്കുന്നു. അറിവിനേയും ആശയങ്ങളേയും വിനിമയം ചെയ്യുവാനും, സൂക്ഷിച്ചുവെയ്ക്കുവാനും, ശേഖരിക്കുവാനും ഈ കഴിവുകൾ സഹായിക്കുന്നു. ഇതിൻെറ ഫലമായി, ഭാഷയെന്നപോലെ, സംസ്കാരവും, പഠന

ത്തിൽക്കൂടെയാണ് സമ്പാദിക്കപ്പെടുന്നത്. ഇതു് ജന്മസിദ്ധമല്ല; അതു് വലിയൊരനുഗ്രഹവുമാണ്. എന്തെന്നാൽ കൂടുതൽ വേഗത്തിൽ പരിതസ്ഥിതികളുമായി ഇണങ്ങിച്ചേരുവാനും പരിണാമത്തിൽ പുരോഗതി നേടുവാനും ഇതു് സഹായിക്കുന്നു.

ജനിതകങ്ങളുടെ മാററവും, നിർദ്ധാരണവും, പരിവർത്തനവും വഴിയായി, മനുഷ്യനിൽ, സാംസ്കാരികപരിണാമത്തോടൊപ്പം ജൈവികപരിണാമവും ഒരേസമയത്തു് നടക്കാവുന്നതാണ്; അവ നടക്കുന്നുമുണ്ട്. പക്ഷേ സാംസ്കാരികപരിണാമം കൂടുതൽ ഫലപ്രദവും പ്രധാനവുമായിട്ടുണ്ട്.

ജൈവികപരിണാമത്തിൽനിന്നു് സാംസ്കാരികപരിണാമം വ്യത്യസ്തമാകുന്നതു്, മാതൃസംസ്കാരങ്ങൾ തമ്മിലുള്ള വ്യത്യാസത്തെ കണക്കിലെടുക്കാതെതന്നെ, അതിൻെറ ഭാവങ്ങളെ – ആശയങ്ങൾ, പ്രായോഗികമുറകൾ, സ്ഥാപനങ്ങൾ – അററമില്ലാതെ സംയോജിപ്പിക്കുവാനും സങ്കരമാക്കുവാനും സാധിക്കുമെന്നതിലാണ്.

## 7. സാംസ്കാരികപരിണാമത്തിൻെറ ബൃഹത്തായ ബാദ്ധ്യതകൾ.

സാംസ്കാരികവളർച്ചയുടെ നിസ്സീമമായ സാദ്ധ്യതകൾ, ജൈവപരിണാമത്തിൻെറ കർക്കശമായ പരിമിതികളിൽനിന്നു് വ്യത്യാസപ്പെട്ടുനില്ക്കുന്നു. പുരാതനമായ പരിണാമം എന്നറിയപ്പെടുന്ന രണ്ടാമത്തേതു്, ഭൌതികമായ സാമീപ്യത്താൽ പരിമിതമായിരിക്കുമ്പോൾ, പുതിയ പരിണാമമെന്നറിയപ്പെടുന്ന ആദ്യത്തേതു്, ഈ നിയന്ത്രണത്തിൽനിന്നു് സ്വതന്ത്രമാണ്. പ്രശസ്ത ജീവശാസ്ത്രജ്ഞനായ ജോർജ്ജ് ഗേലോർഡ് സിംസൻെറ വാക്കുകളിൽ (ദി മീനിങ്ങ് ഓഫ് എവല്യൂഷൻ, ഭാഗം 288;)

'മനുഷ്യനടക്കമുള്ള ജാതിയുടെ ഘടനയിൽ, ഭൂമിശാസ്ത്രപരമായി സമീപസ്ഥരും, സർവ്വസാധാരണയായി പരസ്പരം പ്രജനനം നടത്തുന്നവയുമായ സംഘങ്ങളിലാണ് പരിണാമം പ്രവർത്തിക്കുന്നതു്; മററു് പരിസരഘടകങ്ങളുമുണ്ടായിക്കൂടെന്നില്ല. ഈ ജാതികളുടെ പാരമ്പര്യങ്ങൾക്കു്, വ്യത്യസ്ത അളവിലുള്ള വിനിമയക്ഷമതയുണ്ടാവും. മുഴുവൻ സമൂഹത്തിലാണെങ്കിൽ, പുതിയ പരിണാമപ്രക്രിയ പ്രവർത്തിക്കുന്നതു് സാധാരണയായി ചിന്താസാദൃശ്യമുള്ള സംഘങ്ങളിലാണ്. ഇവയും, കുറെയെങ്കിലും, ഭൂമിശാസ്ത്രപരമായ സാമീപ്യത്താലും, ദേശീയത്വം, ഭാഷ മുതലായ സാമൂഹികസംഘടനയിലെ ഭൂമിശാസ്ത്രപരമായ പരിതസ്ഥിതികളാലും നിയ

ന്ത്രിതവുമാണ്. പുതിയ പാരമ്പര്യപ്രക്രിയയ്ക്ക് ഇത്തരത്തിലുള്ള ഭൂസമ്പർക്കപരമായ പരിമിതികളില്ല. ആശയവിനിമയത്തിൽ, ഭൂമിശാസ്ത്രഘടകങ്ങളുടെ സ്വാധീനം ഇപ്പോഴും പ്രകടമാണെങ്കിലും, ഇവയെ വേണ്ടെന്ന് വെയ്ക്കാവുന്നതാണ്. മററു ഘടകങ്ങൾ, കൂടുതൽ പ്രധാനവും സങ്കീർണ്ണവുമായിരിക്കയാണ്. ആശയവിനിമയത്തിൽക്കൂടെ സംക്രമിപ്പിക്കാവുന്ന, പാരമ്പര്യസാമഗ്രികളെ സൃഷ്ടിക്കുവാനുള്ള പ്രധാന ഉപകരണമായ ശാസ്ത്രം, ഭൂമിശാസ്ത്രപരമായ ഘടകങ്ങളെ നിമ്മാജ്ജനം ചെയ്യുന്നതിൽ കുറെ പുരോഗതി കൈവരിച്ചിട്ടുണ്ട്. പക്ഷേ ഇതു് വേണ്ടത്രയായിട്ടില്ല. രാഷ്ട്രീയവും മതപരവും സാമ്പത്തികവും, ജൈവികപാരമ്പര്യവുമായി ബന്ധപ്പെട്ടുകൊണ്ടുള്ള വർഗ്ഗീയവുമായ ഘടകങ്ങൾ, ചിന്താപരമായി പരസ്പരബന്ധം പുലത്തുന്ന സംഘങ്ങളുടെ അതിർത്തിനിർണ്ണയം ചെയ്യുന്നതിൽ സാരമായ സ്വാധീനം ചെലുത്തുന്നുണ്ട്. ദേശീയതയുടെ ഭൂമിശാസ്ത്രപരമായ സാമൂഹികസംഘടന പലപ്പോഴും ഇതുമായി ബന്ധം പുലത്തുന്നുണ്ടെങ്കിൽപ്പോലും ഇത്തരം പരിമിതികൾ പലപ്പോഴും അതിലംഘിക്കപ്പെടുന്നുണ്ട്.'

## 3 സംസ്കാരവുമായുള്ള മതത്തിൻെറ ബന്ധം — ഒരു പുതിയ വീക്ഷണം

തൻെറ സാംസ്കാരികചൈതൃകത്തെക്കുറിച്ചുള്ള ആധുനിക മനുഷ്യൻെറ ധാരണകളെ വിസ്തൃതമാക്കുവാൻ സഹായിച്ച അതേ ഘടകങ്ങൾ, മതപരമായ അവൻെറ ഗ്രാഹ്യത്തെ വിസ്തൃതമാക്കാനും ഉപകരിച്ചിട്ടുണ്ട്. സംസ്കാരത്തിൻെറ മഹത്തായൊരു സൃഷ്ടിയാണ് മതം; ഒരു പക്ഷേ, ഏററവും മഹത്തായതു്. പക്ഷേ ചരിത്രത്തിലുടനീളം, ഇതു് ഒരു ഭാഗത്തു് പരഗുണകാംക്ഷയും മറു ഭാഗത്തു് പരദ്രോഹാസക്തിയും പ്രകടിപ്പിച്ചിട്ടുണ്ട്—രണ്ടും ഒരേ കാരണത്താൽ. മനുഷ്യൻെറ ആത്മീയ വളച്ചയുടെയും വികാസത്തിൻേറയും ശാസ്ത്രവും പ്രയോഗവും എന്ന നിലയിൽ, വേറെ ഏതൊരു നിഷ്ഠയെക്കാളും, മനുഷ്യസംസ്കാരത്തിൻെറ പുരോഗതിക്കും മനുഷ്യനു് സഫലീകരണബോധമുണ്ടാക്കുവാനും മതം സഹായിച്ചിട്ടുണ്ട്. പക്ഷേ മതേതരമായ ഉദ്ദേശങ്ങളുടെ ആധിപത്യത്തിൽ, അതു് മനുഷ്യൻെറ സമാധാനത്തെ നശിപ്പിക്കുകയും അവൻെറ പ്രതിരൂപത്തെ വികലമാക്കുകയും ചെയ്തിട്ടുണ്ട്. ഭിത്തികൾക്കുള്ളിൽ അടക്കപ്പെട്ട വ്യവസ്ഥകൾ എന്ന നിലയിൽ പ്രവത്തിച്ചുകൊണ്ട്, പിില്ക്കാലങ്ങളിൽ, മതങ്ങൾ അന്യോന്യം കണ്ടതു് സംഘട്ടനങ്ങളിലായിരുന്നു. ആധുനികയുഗത്തിൽ, ഈ രംഗത്തു്, സമൂലമായൊരു മാററമുണ്ടാവാൻ പോകയാണ്. ആധുനികശാസ്ത്ര

ത്തിൻെറ പ്രബുദ്ധതയിൽനിന്നുണ്ടായിട്ടുള്ള വിശാലമായ മാനവികത്വം കാരണം, മഹത്തായ ലോകമതങ്ങൾ, അവയുടെ ഇടുങ്ങിയതും അസഹിഷ്ണുതാപരവുമായ ഭാവങ്ങളിൽനിന്ന് ക്രമേണ മുക്തമായി, തമ്മിൽത്തമ്മിലും ആധുനികശാസ്ത്രവുമായും ഫലപ്രദമായ സംവേദനങ്ങളിൽ പ്രവേശിച്ചുകൊണ്ടിരിക്കയാണ്.

ഈ സമീപനം, മനുഷ്യനും മനുഷ്യസംസ്കാരത്തിനും ഗംഭീരമായ സാദ്ധ്യതകൾ ഉൾക്കൊള്ളുന്നു. മതങ്ങളുടെ കേന്ദ്രബിന്ദുവായ ആത്മീയജീവിതത്തിൻെറ മഹത്തായ ശാസ്ത്രത്തേയും കലയേയും ബന്ധനമുക്തമാക്കി, മതങ്ങളെ സൎഗ്ഗാത്മകവും ചൈതന്യപൂൎണ്ണവുമായ ശക്തികളാക്കുവാൻ ഇതു് സഹായിക്കുന്നു. ഇതുവരെ ഇവയുടെ സിദ്ധാന്തങ്ങളിലും വിശ്വാസപ്രമാണങ്ങളിലും പരിപാടികളിലും ഒട്ടധികം യുക്തിഹീനതയും നിശ്ചലമായ സാമൂഹിക–രാഷ്ട്രീയനിലപാടുകളും നിറഞ്ഞു്, ഇവ തരിശായി കിടക്കുകയായിരുന്നു.

പരിണാമപ്രക്രിയയിൽ മൂല്യം ഉദ്ഭൂതമാവുന്നതിൻെറ ലക്ഷണമാണു് സംസ്കാരം എന്നു് നേരത്തെ പറഞ്ഞിരുന്നുവല്ലോ. മനുഷ്യനു മുമ്പുള്ള പരിണാമത്തിൻെറ മാനദണ്ഡം വലുപ്പമായിരുന്നു. ഈ വസ്തുതയെ ഊന്നിപ്പറഞ്ഞുകൊണ്ടു്, 'പരിണാമത്തിൻെറ ഭാവിദർശനം' എന്ന തൻെറ പ്രസംഗത്തിൽ, സേർ ജൂലിയൻ ഹക്സിലി പറയുന്നു: ('എവലൂഷൻ ആഫ്ടർ ഡാർവിൻ,' ഖണ്ഡം iii, പുറം 252):

'ആയതിനാൽ മനുഷ്യനിൽ ഗംഭീരമായൊരു ശക്തി കിടപ്പുണ്ടു്. പ്രപഞ്ചവസ്തുവിനെ അപരിമിതമായ വിസ്തൃതിയിലും അതിൻെറ ഊൎജ്ജസമാനതകളിലും ഇപ്പോൾത്തന്നെ, ഇവിടെത്തന്നെ, മനസ്സിരുത്തേണ്ട ഒരു സൂചനയുണ്ടെന്നാണു് അതോൎമ്മപ്പെടുത്തുന്നതു്; ഇതു് മൂല്യത്താലും ജീവിതത്തിൻെറ സമ്പന്നതയാലും അനുഗതവുമാണു്; സൎവ്വാശ്ലേഷിയായ പരിണാമപ്രക്രിയയിൽ മനസ്സിൻെറയും മൂല്യങ്ങളുടെയും പ്രാധാന്യത്തിൻെറ ഒരു തെളിവുമാണു് ഇതു്.'

## 9 പരിണാമത്തിൻെറ മാനദണ്ഡം: ഗുണവും വലിപ്പവും

ഗുണമെന്നതു് മൂല്യപരമായൊരു സങ്കല്പമാണു്; അതു് ഭൗതികമല്ല, ആത്മീയമാണു്. ബർട്രണ്ടു് റസ്സലിൻെറ പ്രതിഷേധസൂചകമായ വാക്കുകളിൽ (ദി ഇംപാക്ടു് ഓഫ് സയൻസ് ഓൺ സൊസൈററി, പുറം 71):

'യന്ത്രം പൂജ ചെയ്യുവാനുള്ള ഒരു വസ്തു ആവുക എന്നതു് ചെകുത്താൻെറ രൂപമാണു്, ഇത്തരത്തിലുള്ള പൂജ ആധുനിക പൈശാചികതയാണു്....വേറെന്തെല്ലാം യാന്ത്രികമായാലും, മൂല്യങ്ങൾ ഒരിക്കലും അതാവില്ല; ഇതു് ഒരു രാഷ്ട്രീയമീമാംസകനും മറക്കാൻ പാടില്ലാത്തൊരു കാര്യമാണു്.'

ഗുണവർദ്ധനയാണു് മനുഷ്യപരിണാമത്തെ പുരോഗമിപ്പിക്കുവാനുള്ള മാർഗ്ഗം; ഈ പരിണാമമാകട്ടെ, മാനവികസാക്ഷാത്കാരത്തിലേയ്ക്കു നയിക്കണം. മനുഷ്യപരിണാമത്തിൻെറ പൂർത്തീകരണമെന്ന ഈ സങ്കല്പത്തിൻെറ പ്രാധാന്യത്തെ ഊന്നിപ്പറഞ്ഞുകൊണ്ടു്, ജൂലിയൻ ഹക്സിലി പറയുന്നു (എവലൂഷൻ ആഫ്ടർ ഡാർവിൻ, ഖണ്ഡം i, പുറം 20)

'ഇപ്പോഴത്തെ മനുഷ്യജ്ഞാനത്തിൻെറ വെളിച്ചത്തിൽ, മനുഷ്യൻെറ സമഗ്രമായ അന്ത്യം, വെറും ജീവിതസന്ധാരണമോ, എണ്ണപ്പെരുപ്പമോ, ഘടനയുടെ വർദ്ധിച്ച സങ്കീർണ്ണതയോ, പരിതസ്ഥിതിയുടെ മേലുള്ള വർദ്ധിച്ച നിയന്ത്രണമോ അല്ല; നേരെമറിച്ചു്, അതു് പൂർത്തീകരണമാണു്—മനുഷ്യജാതി ഒന്നായിട്ടു്, കൂടുതൽ സാദ്ധ്യതകൾ കൂടുതൽ പൂർണ്ണമായും, അതിലെ ഓരോ അംഗവും വ്യക്തിപരമായിട്ടും സഫലീകരിക്കുക എന്നതു്.'

സഫലീകരണത്തിൻെറ ഈ സങ്കല്പത്തിൻെറ അർത്ഥവും വ്യാപ്തിയും ശാസ്ത്രീയമായി പഠിക്കണമെന്നു് നിർദ്ദേശിച്ചുകൊണ്ടു്, ഹക്സിലി പറഞ്ഞവസാനിപ്പിക്കുന്നു. (മേല്പറഞ്ഞ ഗ്രന്ഥം, പുറം21):

'കൂടുതൽ സമ്പൂർണ്ണമായ സാക്ഷാത്കാരമാണു് മനുഷ്യൻെറ ആത്യന്തികലക്ഷ്യം എന്നു് അംഗീകരിക്കപ്പെട്ടാൽ, നമ്മുടെ മുമ്പിൽ കിടക്കുന്ന ദീർഘമായ മാനസിക–സാമൂഹിക പരിണാമത്തിനു് മാർഗ്ഗദർശനം നല്കുവാൻ മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം ആവശ്യമായിവരും!'

## 10 ഭൗതികശാസ്ത്രങ്ങളും മതദർശനവും

ശരിയായ അർത്ഥത്തിൽ, മതം, ഹക്സിലി അഭിപ്രായപ്പെട്ട പോലെ, ഈ മാനവികസാദ്ധ്യതകളുടെ ശാസ്ത്രമാണു്. മനുഷ്യജീവിതത്തിൻെറ മേന്മ വർദ്ധിപ്പിക്കുന്ന ആത്മീയശിക്ഷണവും സാക്ഷാത്കാരവുമാണതു്. മതേതരശക്തികളുടെ പിടിയിലല്ലാതിരുന്ന എല്ലാ കാലവും അതിൻെറ മൂല്യസങ്കല്പവും സേവനവും ഇതു തന്നെയായിരുന്നു. മനുഷ്യൻെറ ധാർമ്മികജീവിതത്തിൻെറ പരിചരണവേദിയും, അവൻെറ കലാപൈതൃകത്തിൽ അധികഭാഗ

ത്തിന്റേയും പ്രചോദനവും അതായിരുന്നിട്ടുണ്ട്. അത് അവന്റെ പ്രാകൃതാവേശങ്ങളെ മയപ്പെടുത്തുകയും, നിസ്വാത്ഥമായ മനുഷ്യസ്നേഹത്തിന്റേയും സേവനത്തിന്റേയും ഔന്നത്യങ്ങളിലേയ്ക്കു് അവനെ ഉയർത്തുകയും സാർവ്വലൗകികതയിലേയ്ക്കു് അവനെ എത്തിക്കുകയും ചെയ്തിട്ടുണ്ട്. എല്ലാ മതങ്ങളിലേയും യഥാത്ഥസിദ്ധന്മാരും തപസ്വികളും—രാഷ്ട്രീയമോ മററു തരത്തിൽ അപ്രസക്തമോ ആയ കാരണങ്ങളാൽ ഈ ബഹുമതി വെച്ചുകെട്ടിയിട്ടുള്ള വ്യക്തികളെയൊഴിച്ച് ആരാദ്ധ്യരായൊരു സംഘമാണ്; ജീവിതസാക്ഷാത്കാരമെന്നു് ഹക്സിലി വിവരിച്ചിട്ടുള്ള മാനുഷികപരിണാമത്തിന്റെ ഉച്ചകോടിയിലേയ്ക്കുള്ള പുരോഗതിയെ പ്രതിനിധാനം ചെയ്യുന്നവരാണിവർ. തങ്ങളുടെ ജീവിതങ്ങളും സാക്ഷാത്കാരങ്ങളുംകൊണ്ട്, മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രത്തെ ഇവർ പ്രഭാപൂർണ്ണമാക്കുന്നു.

മനുഷ്യവികാരങ്ങളെ ശക്തിയായി ചലിപ്പിക്കുന്ന രണ്ടു മൂല്യങ്ങളാണ് സംസ്കാരവും മതവും. അതുപോലെത്തന്നെ, ശാസ്ത്രം, അവന്റെ ബുദ്ധിയേയും ചിന്തയേയും ബാധിക്കുന്നു. അടുത്ത കാലത്തായി, ഈ മൂന്നു് നിഷ്ഠകളുടേയും സമഞ്ജസമായ സഹകരണം ആരംഭിച്ചുകഴിഞ്ഞിട്ടുണ്ട്; സാങ്കേതികപ്രധാനമായ മനുഷ്യസംസ്കാരത്തിന്റെ ജയാപജയങ്ങളാൽ ഉഴലുന്ന ആധുനികമനുഷ്യനു്, ഇരുപതാം ശതാബ്ദത്തിന്റെ രണ്ടാംപകുതി നല്കുന്ന ഏററവും ആശാവഹമായ സൂചന ഇതാണ്.

ഇന്ദ്രിയങ്ങളും, ഐന്ദ്രികപ്രവർത്തനങ്ങൾക്ക് സഹായകരമായ ഉപകരണങ്ങളും അനാവരണം ചെയ്യുന്ന ലോകത്തെയാണ് ഭൗതികശാസ്ത്രങ്ങൾ കൈകാര്യം ചെയ്യുന്നതു്. മതദർശനമാവട്ടെ, ഇന്ദ്രിയാതീതമായ ലോകത്തെ കൈകാര്യം ചെയ്യുന്നു. പ്രകൃതിക്കതീതമായതെന്നു് അവർ വിവരിച്ച ലോകത്തിന്റെ രഹസ്യങ്ങളെ അനാവരണം ചെയ്യാമെന്ന സൈദ്ധാന്തികമതങ്ങളുടെ അവകാശവാദങ്ങൾ, പ്രകൃതിരഹസ്യങ്ങളെ ആവിഷ്കരിച്ചുകൊണ്ടു് വളർന്നുവന്ന ശാസ്ത്രവുമായുള്ള സംഘട്ടനത്തിലേയ്ക്കു്, അവരെ കൊണ്ടെത്തിച്ചു. ശാസ്ത്രീയമായ മതം, പ്രത്യേകിച്ചും ഭാരതത്തിൽ വികാസം പ്രാപിച്ചതു്, പ്രകൃതിദത്തവും പ്രകൃതിക്കുപരിയായതും ആയ സംവിധാനങ്ങളുടെ ഇടയിൽ രഞ്ജിപ്പിക്കുവാനാവാത്ത വൈരുദ്ധ്യം ഉണ്ടെന്നു് ഒരിക്കലും അംഗീകരിച്ചിട്ടില്ല; തന്മൂലം മതവും ശാസ്ത്രവും തമ്മിൽ സംഘട്ടനത്തിനു് വഴിവെച്ചതുമില്ല. സത്യം ഒന്നാണ്; ഇന്ദ്രിയങ്ങൾ അനാവരണം ചെയ്യുന്ന അതിന്റെ സ്വഭാവവിശേഷങ്ങളെ ഭൗതികശാസ്ത്രങ്ങൾ വിശകലനം ചെയ്യുന്നു; ഇന്ദ്രിയതലത്തി

നപരിയായുള്ള, അതീന്ദ്രിയമെന്നു് പറയാവുന്നതു് — ഇതു പക്ഷേ പ്രകൃതിക്കതീതമല്ല — ഈ പ്രത്യേകരംഗത്തിനു് യുക്തമായ രീതികളും സാങ്കേതികങ്ങളും ഉൾക്കൊള്ളുന്ന ഒരു ശാസ്ത്രത്തിന്റെ പഠനത്തിനു് ഉചിതമായൊരു രംഗമാവും. ഭാരതീയചിന്തയുടെ ദൃഷ്ടിയിൽ, പഠനത്തിന്റെ രംഗം ഇതാണു്. സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ (വിവേകാനന്ദസാഹിത്യസർവ്വസ്വം III 145)

'ജാഗ്രദവസ്ഥയ്ക്കപ്പുറത്താണു് ധീരന്മാർ അന്വേഷിക്കുക; ബോധത്തെ ഇന്ദ്രിയങ്ങൾ പരിമിതമാക്കുന്നു. ആത്മീയസത്യങ്ങളെ കണ്ടു പിടിക്കുവാൻ അതിനപ്പുറം, ഇന്ദ്രിയങ്ങൾക്കപ്പുറം പോകേണ്ടതുണ്ടു്. ഇന്ദ്രിയങ്ങളുടെ അതിർത്തികളെ ഭേദിച്ചു് അപ്പുറം പോകുന്ന ആളുകൾ ഇപ്പോഴുമുണ്ടു് — അവരാണു് ഋഷിമാർ— അവർ സത്യത്തെ അഭിമുഖമായി ദർശിച്ചവരാണു്.'

മതമെന്ന ഈ മഹത്തായ വിഷയത്തിൽ, ശാസ്ത്രീയമായൊരു സമീപനം സ്വീകരിക്കേണ്ടതാവശ്യമാണെന്നു് അഭിപ്രായപ്പെട്ടുകൊണ്ടു്, വിവേകാനന്ദൻ പറയുകയാണു്:

'അനുഭവം മാത്രമാണു് ജ്ഞാനത്തിന്റെ ഉറവിടം. ലോകത്തിൽ, ഉറപ്പില്ലാതെയുള്ള ഏകശാസ്ത്രം മതമാണു്, എന്തെന്നാൽ, അതു് അനുഭവത്തിന്റെ ശാസ്ത്രമെന്ന നിലയിൽ പഠിപ്പിക്കപ്പെട്ടുന്നില്ല. ഇതു പാടില്ലാത്തതാണു്. പക്ഷേ, സ്വന്തം അനുഭവത്തിൽ നിന്നു് മതം പഠിപ്പിക്കുന്ന ചെറിയൊരു സംഘം മനുഷ്യരുണ്ടു്. അവരാണു് സിദ്ധന്മാർ. ഒരേ ഭാഷ സംസാരിക്കുന്നു; ഒരേ സത്യം പഠിപ്പിക്കുന്നു.

ഇതാണു് മതത്തിന്റെ ശരിയായ ശാസ്ത്രം. ഗണിതശാസ്ത്രം ലോകത്തെമ്പാടും വ്യത്യാസമില്ലാതെയിരിക്കുന്നപോലെ, സിദ്ധന്മാരുടെ നിലപാടും സ്ഥിതിയും ഒരേവിധത്തിലുള്ളതാണു്. അവരുടെ അനുഭവങ്ങളും ഒന്നാണു്; ഇതു് നിയമമായി അംഗീകരിക്കപ്പെടുന്നു.'

വാസ്തവികശാസ്ത്രങ്ങളുടെയും മതത്തിന്റെയും അന്വേഷണമേഖലകൾ തമ്മിലുള്ള വ്യത്യാസത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു്, വിവേകാനന്ദൻ പറയുന്നു:

'മതം ഭൗതികാതീതമായ ലോകത്തിലെ യാഥാർത്ഥ്യങ്ങളെ കൈകാര്യം ചെയ്യുന്നു; രസതന്ത്രവും മറ്റു പ്രകൃതിശാസ്ത്രങ്ങളും ഭൗതികലോകത്തിലെ യാഥാർത്ഥ്യങ്ങളെ കൈകാര്യം ചെയ്യുന്നതുപോലെ.

രസതന്ത്രം പഠിക്കുവാൻ വായിക്കേണ്ടതു് പ്രകൃതിയുടെ ഗ്രന്ഥമാണു്; മതമെന്തെന്നു് മനസ്സിലാക്കുവാൻ വായിക്കേണ്ടതോ, നിങ്ങളുടെതന്നെ മനസ്സും ഹൃദയവും. തത്വജ്ഞാനിയായ ആരും പലപ്പോഴും ഭൌതികശാസ്ത്രത്തെക്കുറിച്ചു അജ്ഞനാണു്. എന്തുകൊണ്ടെന്നാൽ, അദ്ദേഹം തെററായ പുസ്തകം വായിക്കുന്നു—ഉള്ളിലുള്ള പുസ്തകം. ശാസ്ത്രജ്ഞൻ മതത്തെക്കുറിച്ചു് അജ്ഞനാണു്, എന്തുകൊണ്ടെന്നാൽ, അദ്ദേഹവും തെററായ പുസ്തകം വായിക്കുന്നു — പുറത്തെ പുസ്തകം.'

'പുറത്തെ പുസ്തക'ത്തെ ആദ്യവസാനം ഫലപ്രദമായി പഠിച്ചശേഷം, പാശ്ചാത്യശാസ്ത്രം ഇപ്പോൾ, 'ഉള്ളിലെ പുസ്തക'ത്തിൻെറ വെല്ലുവിളിയെ കൂടുതലായി നേരിട്ടുകൊണ്ടിരിക്കയാണു്.

'ഇതുവരേയും ശാസ്ത്രം ലോകത്തെ പുറമേ നിന്നല്ലാതെ നോക്കിക്കാണാൻ ഉദ്യമിപ്പിച്ചിട്ടുണ്ടോ,' എന്നാണു് പുരാവിജ്ഞാനിയായ ടീൽഹാർഡു് ദെ ഷാർ ദേ ചോദിക്കുന്നതു് (ദി ഫിനോമിനൺ ഓഫു് മാൻ,' പുറം 52) അദ്ദേഹം തുടരുന്നു:

'ഭൌതികശാസ്ത്രജ്ഞൻെറ ദൃഷ്ടിയിൽ, ഇതുവരെയെങ്കിലും, വസ്തുക്കളുടെ ബാഹ്യരൂപം മാത്രമേ അംഗീകരിക്കപ്പെട്ടിരുന്നുള്ളു. ജീവാണുവിജ്ഞാനത്തെ സംബന്ധിച്ചേടത്തോളം ഈ നിലപാടു് അനുവദനീയമാണു്; പല സാരമായ അപവാദങ്ങൾക്കു് വിധേയമായി, അദ്ദേഹത്തിൻെറ പരീക്ഷണവാപങ്ങൾ ഗവേഷണശാലയിലെ രാസവസ്തുക്കളായിട്ടാണു് പരിഗണിക്കപ്പെടുന്നതു്. പക്ഷെ, സസ്യങ്ങളുടെതു് കൂടുതൽ വിഷമകരമാണു്, കീടങ്ങളുടെയും സിലെൻട്ടറേററുകളുടെയും ജീവിതരീതികൾ പഠിക്കുന്ന ജീവശാസ്ത്രത്തിൻെറ കാര്യത്തിൽ, ഇതു് ഒരു ചൂതാട്ടമാവുന്നു. കശേരുകികളുടെ പഠനത്തിൽ ഇതു് നിഷ്ഫലമാണു്. അവസാനം, മനുഷ്യനിൽ, ഇതു് പൂർണ്ണമായും തകരുന്നു—മനുഷ്യനിൽ ഒരു ആന്തരികത ഉണ്ടെന്നതു് അവഗണിക്കാനാവില്ല; എന്തെന്നാൽ അതു് പ്രത്യക്ഷമായി അനുഭവവേദ്യവും എല്ലാ ജ്ഞാനത്തിൻെറയും സാരാംശവുമാകുന്നു'.

## 11 സംസ്കാരം ശാസ്ത്രത്തിൻെറയും മതത്തിൻെറയും വെളിച്ചത്തിൽ

പ്രകൃതിയുടെ ആന്തരതത്വത്തെ പഠിക്കുന്ന മതം പ്രകൃതിയുടെ ബാഹ്യത്തെ പഠിക്കുന്ന വാസ്തവികശാസ്ത്രത്തിൻെറ തുടർച്ചയും പൂരകവുമാണു്. പ്രകൃതിയുടെ ആന്തരീകതയുടെ രംഗത്തു്, അതായതു് മതത്തിൻെറ രംഗത്തു്, മാർഗ്ഗദർശകങ്ങളായ സംഭാവനകളാൽ പുഷ്ടി

പ്പെടുകയും നിലനിത്തപ്പെടുകയും ചെയ്തഒരു സംഘം സംസ്കാരങ്ങളെ പുരാതനഏഷ്യാഭൂഖണ്ഡം പ്രതിനിധാനം ചെയ്യുന്നു. വാസ്തവികശാസ്ത്രങ്ങളുടെ രംഗത്തു് -പ്രകൃതിയുടെ ബാഹ്യത്തിൻെറ ശാസ്ത്രത്തിൻെറ മേഖലയിലുണ്ടായ സംഭാവനകളാൽ പുഷ്ടിപ്പെടുകയും നിലനിത്തപ്പെടുകയും ചെയ്ത ഒരു സംസ്കാരത്തെയാണ് ആധുനികപാശ്ചാത്യരാജ്യങ്ങൾ പ്രതിനിധാനം ചെയ്യുന്നതു്.

അതാതിൻെറ മേഖലയിൽ ഈ രണ്ടു സംസ്കാരങ്ങളും മഹത്തായവയാണെങ്കിലും, അവ ഇപ്പോഴും ഭാഗികവും അപൂൎണ്ണവുമാണെന്നു ഇന്നു് കൂടുതലായി അംഗീകരിക്കപ്പെട്ടുവരികയാണ്. ആൾഡസ് ഹക്സിലി പ്രസ്താവിച്ചപോലെ, ആധുനികസംസ്കാരം ബുദ്ധിമാനായ വിഡ്ഢിയെ സൃഷ്ടിക്കുന്നു; പുരാതനസംസ്കാരങ്ങൾ വിവേകിയായ വിഡ്ഢിയെ സൃഷ്ടിച്ചു; പക്ഷെ ഇന്നു് ലോകത്തിനാവശ്യം ബുദ്ധിമാന്മാരായ സ്ത്രീപുരുഷന്മാരെയാണ്. മനുഷ്യരെ, വ്യക്തികളെന്ന നിലയ്ക്കും സമൂഹമായും പൂൎണ്ണസാഫല്യത്തിലേയ്ക്കു് നയിക്കുവാൻ പയ്യാപ്തമായൊരു സംസ്കാരം കൈവരുത്തുവാൻ ആധുനികലോകം നീങ്ങിക്കൊണ്ടിരിക്കയാണ്. ഇങ്ങനെയൊരു സംസ്കാരത്തിനു് വാസ്തവികശാസ്ത്രത്തിൻെറയും മതദശനത്തിൻെറയും പരിചര്യകൾ ആവശ്യമാണ്. മാത്രമല്ല, മാനുഷികപരിണാമത്തിൻെറ മുഖമുദ്ര മൂല്യവദ്ധനയാണെങ്കിൽ രണ്ടാമത്തേതിൻെറ സംഭാവന ആദ്യത്തേതിനേക്കാൾ അടിസ്ഥാനപരമാവുന്നതാണ്. വികാരങ്ങളുടെയും അഹംബോധത്തിൻെറയും ശിക്ഷണവും നിയന്ത്രണവും ശുദ്ധീകരണവുമാണ് മനുഷ്യജീവിതത്തിൽ മൂല്യങ്ങളെ ഉല്പാദിപ്പിക്കുന്നതു്; ഇതു് മതത്തിൻെറ മേഖലയാണ്; ആന്തരികജീവിതത്തിൻെറ ശാസ്ത്രം. അയിൻസ്റ്റിൻെറ വാക്കുകളിൽ, ശാസ്ത്രത്തിനു് പ്ലൂട്ടോണിയത്തെ നശിപ്പിക്കാം; മനുഷ്യഹൃദയത്തിലുള്ള തിന്മയെ നശിപ്പിക്കുവാൻ സാദ്ധ്യമല്ല. മനുഷ്യസംതൃപ്തിയും സാഫല്യവും നേടിയെടുക്കുവാൻ വേണ്ട സാഹചര്യങ്ങൾ സൃഷ്ടിക്കുവാനേ ഭൗതികശാസ്ത്രങ്ങൾക്കു് കഴിവുള്ളു; സംതൃപ്തിയും ജന്മസാഫല്യവും മനുഷ്യനു് ലഭ്യമായി എന്നുറപ്പു് വരുത്തുവാൻ അവയ്ക്കു് സാദ്ധ്യമല്ലെന്നതു് കൂടുതൽ വ്യക്തമായിവരികയാണ്. ഈ സാഹചര്യങ്ങളുടെ ആധിക്യം കൂടുതൽ സാഫല്യവിഹീനതയിലേയ്ക്കു് നയിക്കാനിടയുണ്ടു്. ആധുനികയുഗത്തിൽ മനുഷ്യൻെറ ദുരന്തം വാസ്തവത്തിൽ, ഇതാണ്. 'പരിണാമത്തിൻെറ ഭാവിദശന'മെന്ന വിഷയത്തെ ആസ്പദമാക്കി സംസാരിക്കവേ, ജൂലിയൻ ഹക്സിലി പറയുകയുണ്ടായി. (എവല്യൂഷൻ ആഫ്ടർ ഡാർവിൻ, ഭാഗം III, പുറം 259):

'കൂടുതൽ മനുഷ്യജീവികൾക്ക് അധികരിച്ച ജീവിതസാഫല്യവും മനുഷ്യസമൂഹങ്ങൾക്ക് കൂടുതൽ പൂർണ്ണമായ സിദ്ധികളും കൈവരുത്തുക എന്നതാണ് മനുഷ്യൻെറ നിയതമായ ലക്ഷ്യം എന്നു നാം ആത്മാർത്ഥമായി വിശ്വസിച്ചു തുടങ്ങിയാൽ, പ്രയോജനം എന്ന പരിഗണനന താഴോട്ടുപോകും. ഭൗതികഉല്പാദനത്തിൻെറ പര്യാപ്തത പ്രാഥമികമനുഷ്യാവശ്യങ്ങളുടെ തൃപ്തിക്ക് ആവശ്യമാണ്; പക്ഷെ ഒരു ഘട്ടം വരെ മാത്രം. നിശ്ചിത അളവിൽ കവിഞ്ഞ പോഷകദ്രവ്യങ്ങളൊ, പാനീയങ്ങളോ, ടി. വി. സെററുകളോ, അലക്കയന്ത്രങ്ങളോ, അനാവശ്യമാണെന്ന് മാത്രമല്ല, തെററുമാണ്. ഭൗതികഉല്പാദനം വേറൊരന്ത്യത്തിലേയ്ക്കുള്ള മാർഗ്ഗമാണ്, സ്വയം ഒരന്ത്യമല്ല.'

പരിണാമപ്രക്രിയയുടെ ഭാവിസങ്കല്പത്തിൻെറ വെളിച്ചത്തിൽ മനുഷ്യോന്നതിക്ക്, മൂല്യവർദ്ധനയുടെ പ്രാധാന്യത്തെ എടുത്തു പറഞ്ഞുകൊണ്ട് ഹക്സിലി തുടരുന്നു. (മേല്പറഞ്ഞകൃതി, പുറം 260_61)

'പരിണാമത്തിൻെറ ഭാവിസങ്കല്പം മനുഷ്യൻെറ അസ്തിത്വത്തെ സരളമെങ്കിലും അപ്രതിരോദ്ധ്യമായ രീതിയിൽ ദീപ്തമാക്കുന്നു...നമ്മുടെ വിധിനിശ്ചിതമായ അന്ത്യലക്ഷ്യവും ദൃശ്യവും അത് നമുക്കു വ്യക്തമായി കാണിച്ചു തരുന്നു. മനസ്സ് വസ്തുവിൻെറ മേൽ ആരൂഢമായിരിക്കുന്നതും വലുപ്പം ഗുണത്തിന് അധീനമായിരിക്കുന്നതും അതു നമുക്ക് കാണിച്ചുതരുന്നു.'

ഗണനീയനക്ഷത്ര_ഭൗതികശാസ്ത്രജ്ഞനായ റോബട്ട് എ. മില്ലിക്കൻ, തൻെറ ആത്മകഥയുടെ അവസാനത്തെ അദ്ധ്യായത്തിൽ രേഖപ്പെടുത്തീട്ടുള്ള വിശ്വാസപ്രമാണത്തിൽ, ഈ സങ്കല്പത്തിനും വിശ്വാസത്തിനും വാഗ്വൈഭവത്തോടെ പ്രകാശനം കൊടുത്തിട്ടുണ്ട്:

'എല്ലാ മനുഷ്യക്ഷേമവും മനുഷ്യാഭിവൃദ്ധിയും നില്ക്കുന്നതു് രണ്ടു മഹത്തായ സ്തംഭങ്ങളിലാണ് എന്നെനിക്കു തോന്നുന്നു — ആദ്യം മതം, രണ്ടാമതു ശാസ്ത്രം, അഥവാ വിജ്ഞാനം. മറേറതിൽനിന്നു താങ്ങ് കിട്ടിയില്ലെങ്കിൽ, രണ്ടിനും അവയുടെ പരമാവധി സഫലീകരണം ലഭിക്കുകയില്ല. വിജ്ഞാനത്തെ പോഷിപ്പിക്കുവാൻ സർവ്വകലാശാലകളും, ഗവേഷണസ്ഥാപനങ്ങളുമുണ്ട്; പക്ഷെ യാതൊരപവാദവുമില്ലാതെ എല്ലാവർക്കും ലഭ്യമായ പരമമായ സന്ദർഭം മതത്തിൽ നിക്ഷിപ്തമാണ്.

## 12. ഭാരതവും ഇറാനും തമ്മിലുള്ള സാംസ്കാരിക പൊരുത്തം

ഭാരതവും ഇറാനും, പാക്കിസ്ഥാനും അഫ്ഘാനിസ്ഥാനുമെന്ന പോലെ സമീപസ്ഥരായ സംസ്കാരങ്ങളും ജനതകളുമാണ്; ഇവരുടെ അതിപുരാതനമായ ചരിത്രം, പൊതുവായ ഉദ്ഭവസ്ഥാനങ്ങളേയും, ഗാഢമായ സാംസ്കാരികസമ്പർക്കത്തേയും, ഗണനീയമായ ആദാനപ്രദാനങ്ങളേയും പ്രദർശിപ്പിക്കുന്നുണ്ട്. മനുഷ്യരുടെ ഏതു് ഭൗതികശാസ്ത്രങ്ങളുടെ പ്രണേതാക്കൾക്കും നേരിടേണ്ടിവന്നപോലെ, പീഡനവും മരണവും, മതത്തിന്റെ ഈ ശാസ്ത്രജ്ഞന്മാർക്കും നേരിടേണ്ടിവന്നിട്ടുണ്ട്. വിശ്വാസപ്രമാണങ്ങളും സിദ്ധാന്തങ്ങളും, നല്ല പണിക്കാരാണ്, ചീത്ത യജമാനന്മാരും. സത്യത്തോടുള്ള അഭിനിവേശത്താൽ പ്രചോദിതമാവാതേയും, അനുഭവത്തേയും പരീക്ഷണങ്ങളേയും ഉപയോഗിക്കാതേയും, രാഷ്ട്രീയവും ഭരണപരവുമായ നിർബ്ബന്ധങ്ങളാൽ നയിക്കപ്പെട്ടാൽ, മതങ്ങൾ പിൻതിരിപ്പൻ ശക്തികളായി, മനുഷ്യന്റെ വ്യക്തിത്വത്തെ മുരടിപ്പിക്കുകയും വികലമാക്കുകയും ചെയ്യും. സാംസ്കാരികവും മതപരവുമായ മേഖലകളിലെ ക്ഷുദ്രവും പ്രതിലോമപരവുമായ ശക്തികളിൽനിന്നു് സ്വയം മുക്തമാകുവാനും, മനുഷ്യന്റെ പരിണാമത്തെ വ്യക്തിപരമായും സാമൂഹികമായും മുന്നോട്ടു നയിക്കുവാനും, അതുല്യമായൊരു സന്ദർഭം, ആധുനികശാസ്ത്രം മനുഷ്യനു് നല്കിയിട്ടുണ്ട്. പ്രാദേശീയമായ സൌഹൃദവും സഹകരണവും ലോകസൌഹൃദത്തിലേയ്ക്കും സഹകരണത്തിലേയ്ക്കുമുള്ള ഒഴിച്ചുകൂടാത്ത ഒരു ചുവടാണ്.

## 14. ഉപസംഹാരം.

ഭാരതം, പാകിസ്ഥാൻ, അഫ്ഘാനിസ്ഥാൻ, ഇറാൻ — ഈ രാജ്യങ്ങളിലെ ജനങ്ങളെ സംബന്ധിച്ചേടത്തോളം, അവരുടെ തന്നെ നന്മയ്ക്കും, ലോകസംഗ്രഹത്തിനുമുള്ള ഒരു നിർമ്മാണാത്മകശക്തിയായി അവർ സഹകരണത്തിലും രഞ്ജിപ്പിലും പ്രവർത്തിക്കുക എന്നതു് സാദ്ധ്യമാണ്. പക്ഷെ ഇതു് സാദ്ധ്യമാവണമെങ്കിൽ അവരുടെ ചരിത്രബോധത്തെ, മതത്തോടും സംസ്കാരത്തോടുമുള്ള സമീപനത്തിലെ യുക്തിയിലും വിവേകത്തിലും കൂടി ദീപ്തമാക്കേണ്ടതുണ്ട്.

ആധുനിക യുഗത്തിലേയ്ക്കു്, ഈ നാലു സമൂഹങ്ങൾ തമ്മിലും അടിസ്ഥാനപരമായ സാമ്യതകൾ ഉണ്ടു്; പക്ഷെ, ചില വൈരുദ്ധ്യങ്ങൾ ഇവയെ മറയ്ക്കുകയും തടസ്സപ്പെടുത്തുകയും ചെയ്യുന്നു. ഈ വ്യത്യാസങ്ങൾ ആധുനിക വിജ്ഞാനത്തിന്റേയും മാനവികതത്വത്തിന്റേയും വെളിച്ചത്തിൽ, ഉപരിപ്ലവമാണ്, കാതലായവയല്ല.

ഇവയെ പെരുപ്പിച്ച് പരസ്പരധാരണയ്ക്കും സഹകരണത്തിനും തടസ്സം സൃഷ്ടിക്കപ്പെടുന്നുണ്ട് എന്നതു് തെളിയിക്കുന്നതു്, ഈ പ്രദേശങ്ങളിലെ പ്രതിഭാശാലികളായ ജനങ്ങൾ മദ്ധ്യകാലത്തെ ക്ഷുദ്രതകൾ കൈവെടിഞ്ഞു്, ആധുനികവിജ്ഞാനം ഉൾക്കൊള്ളുവാൻ ഇനിയും വളരെ ദൂരം പോവേണ്ടതുണ്ട് എന്നാണു്. ഇതിൽക്കൂടെ മാത്രമേ, അവരുടെ പരസ്പര മൈത്രിയുടെ അടിസ്ഥാനപരമായ ശക്തികൾ മോചിക്കപ്പെടുകയുള്ളു.

ആധുനികയുഗത്തിലേയ്ക്കു് ഈ നാലു രാഷ്ട്രങ്ങളിലേയും ജനങ്ങളെ ആനയിക്കുവാൻ ഇത്തരത്തിലുള്ളൊരു വിദ്യാഭ്യാസമാണു് ആവശ്യം. ഈ രാജ്യങ്ങളിലെ ചിന്താശീലരായ വ്യക്തികളും സംഘങ്ങളും ഈ ഉദ്ദേശത്തോടുകൂടി പ്രവർത്തിക്കുന്നുണ്ടെന്നറിയുന്നതു് പ്രോത്സാഹജനകമാണു്. മാർഗ്ഗം ദീർഘവും ദുർഘടവുമാണു്; പക്ഷെ സത്യം ജയിക്കുമെന്നും വെളിച്ചം ഇരുട്ടിനെ കീഴ്പ്പെടുത്തുമെന്നുമുള്ള വിശ്വാസം നമ്മുടെ ആത്മീയവിശ്വാസത്തെ നിലനിർത്തേണ്ടതാണു്. നമ്മുടെ രണ്ടു രാജ്യങ്ങളെയും ബാധിക്കുന്ന ഈ രംഗത്തു് തന്നേയാണു് കല്ക്കത്തയിലെ ഇറാൻ സമിതി അപ്പണമനോഭാവത്തോടുകൂടി പ്രവർത്തിക്കുന്നതെന്നു് കാണുന്നതിൽ എനിക്കു് സന്തോഷമുണ്ടു്. അതിൻെറ സേവനം അഭിവൃദ്ധി നേടട്ടെ.

# 4

## രാഷ്ട്രീയത്തിൽ മതത്തിൻെറ സ്ഥാനം *

### 1. ആമുഖം.

അടിസ്ഥാനപരമായി, ഒരു മൂല്യമെന്ന നിലയ്ക്കു്, മതം സാമൂഹിക ജീവിതബന്ധങ്ങൾക്കതീതവും അന്തർമ്മുഖവുമാണു്. ഒരു വ്യക്തി, പുരുഷനോ സ്ത്രീയോ ആവട്ടെ, ഐന്ദ്രിയവും ആപേക്ഷികവുമായ മൂല്യങ്ങളെ കൈവെടിഞ്ഞു്, അതീന്ദ്രിയവും നിരുപാധികവുമായ മൂല്യങ്ങൾക്കു് വേണ്ടി ആഗ്രഹിയ്ക്കുമ്പോൾ, മതം അയാളെ ഏറ്റെടുക്കുന്നു. ഈ അർത്ഥത്തിൽ, സാമൂഹികാചാരപരമായ ധർമ്മത്തിൻെറ രംഗത്തെപ്പോലും അതു് മറികടക്കുന്നു. ആത്മീയപരത അഥവാ ദൈവീകത്വം സ്വയമേവ ഒരു ലക്ഷ്യമാണു്. ഏററവും ശ്രേഷ്ഠമായ മൂല്യമായ നിഃശ്രേയസമായി, ഭാരതീയചിന്ത, അതിനെ പരിഗണിക്കുന്നു; അതു് സത്യസാക്ഷാത്കാരത്തിൽക്കൂടെയുള്ള സ്വാതന്ത്ര്യലബ്ധിയും, ഏററവും ഉയന്ന പുരുഷാത്ഥവുമാണു്. മററു പുരുഷാത്ഥങ്ങൾ – ധമ്മം, അത്ഥം, കാമം – ഇവയെ ഒന്നിച്ചു് അഭ്യുദയം എന്നു് പരിഗണിക്കുന്നു; ഉയന്നതോ സാധാരണമോ ആയ സുഖങ്ങൾക്കായി, ആഴത്തിൽ അനുഭവപ്പെടുന്ന ആഗ്രഹങ്ങളുടെ അനന്തരഫലങ്ങളാണു്, സാമൂഹിക സന്നിവേശത്തിൽ മനുഷ്യനു് കൈവരുന്ന ഈ മൂല്യങ്ങൾ. അഭ്യുദയവും നിഃശ്രേയസവും കൂടി, മനുഷ്യൻെറ വാസനകളുടെയും മൂല്യങ്ങളുടെയും ലക്ഷ്യങ്ങളുടെയും ആകത്തുകയെ കുറിക്കുന്നു. ഒരു സമൂഹത്തിൻെറ പശ്ചാത്തലത്തിലല്ലാതെ മനുഷ്യനു് അഭ്യുദയം കൈവരികയില്ല; അതുപോലെ തന്നെ, സാമൂഹികമായ എല്ലാ ബന്ധങ്ങൾക്കും അതീതമായിട്ടു മാത്രമേ നിഃശ്രേയസം കൈവരികയുള്ളു. അഭ്യുദയത്തിൻെറ ഘട്ടത്തിൽ, കൈകോർത്തു പിടിച്ചു്, നാം അഭ്യുന്നതിയിലേയ്ക്കും ക്ഷേമത്തിലേയ്ക്കും നീങ്ങുന്നു. പക്ഷെ നിഃശ്രേയസത്തിൻെറ ഘട്ടത്തിൽ, നാം ഒററയ്ക്കു് ഏകത്വത്തിലേയ്ക്കു് നീങ്ങുന്നു. ഡാക്ടർ രാധാകൃഷ്ണൻ

---

* 1949 മേ മാസം, കിഴക്കൻ പാകിസ്ഥാനിലെ (ഇപ്പോൾ ബംഗ്ലാദേശ്) സിൽഹററിൽ ഒരു പൊതുയോഗത്തിൽ ചെയ്ത പ്രഭാഷണം.

പറഞ്ഞതുപോലെ, ജീവിതയാത്രയുടെ അവസാനഘട്ടങ്ങളിൽ, നാം സത്യത്തിൻെറ ഔന്നത്യങ്ങളിലേയ്ക്ക് നീങ്ങുന്നത് ഒററയ്ക്കൊററയ്ക്കായിരിക്കും.

## 2. മതത്തിൻെറ സാമൂഹികശക്തി

അതിൻെറ ആന്തരികസ്വഭാവത്തിൽ, മതം അതിൻെറ ആകർഷണത്തിലും ഉദ്ദേശത്തിലും സമൂഹബാഹ്യവും വ്യക്തിപരവുമാണെങ്കിലും, സാമൂഹികബന്ധങ്ങളുടെ രംഗത്തിൽ അതിന് രണ്ടാം നിരയിലുള്ളതെങ്കിലും അർത്ഥവത്തായൊരു കർമ്മം നിർവ്വഹിക്കേണ്ടതുണ്ട്. ഈ കൃത്യനിർവ്വഹണം, അതിൻെറ പ്രയോഗത്തിൽ, ഗൌരവമായ ന്യൂനതകളെ ഉൾക്കൊണ്ടിട്ടുണ്ട്. മനുഷ്യൻെറ പുരോഗതിയ്ക്കും ക്ഷേമത്തിനും തിന്മ നിറഞ്ഞ ഒരു തടസ്സമായി മതം പ്രവർത്തിച്ചിട്ടുള്ളതിൻെറ ധാരാളം ഉദാഹരണങ്ങൾ ചരിത്രത്തിലുണ്ട്. രാഷ്ട്രീയത്തിൽ മതത്തിൻെറ സ്ഥാനമെന്ന വിഷയത്തെ കൈകാര്യം ചെയ്യുന്നത് സൂക്ഷിച്ചുവേണം; വിശേഷിച്ചും മതത്തിൻെറ പങ്കിനെപ്പററിയും ജനകോടികളുടെ സുഖക്ഷേമങ്ങളെപ്പററിയും ശരിയായൊരു മൂല്യനിർണ്ണയം അസാദ്ധ്യമാക്കുംവിധം മതത്തെ ദുരുപയോഗപ്പെടുത്തിവരുന്ന ഇന്നത്തെ ഭാരതത്തിൽ. എന്നിരുന്നാലും, ഇതിലെ ഗുണസാധ്യതകൾ വമ്പിച്ചതാണെന്നതിനാൽ, ഈ കൃത്യം ചെയ്യുവാൻ ശ്രമിക്കുന്നത് അവസരോചിതമായിരിക്കും. വ്യക്തികളോടുള്ള ബന്ധത്തിലും, ഒരു സാമൂഹികശക്തി എന്ന നിലയിലും, മതത്തിൻെറ സ്ഥാനമെന്തെന്നും, സാമൂഹികവ്യവസ്ഥയുടെ ആരോഗ്യത്തിനും നിലനില്പിനും അതിന് നല്കാവുന്ന സംഭാവനയെന്തെന്നും വ്യക്തമായി നിർണ്ണയിക്കുന്നത് ഒരടിയന്തരാവശ്യമാണ്. വേദാന്തത്തെപ്പോലെയുള്ള ഒരു ജീവിതദർശനത്തിൻെറ മാർഗ്ഗദർശിത്വത്തിൽ, രാഷ്ട്രീയവും മതവും, പരസ്പരം സമീപിക്കുന്നത് രണ്ടിനും അത്യധികം ഗുണകരമായിരിക്കും; എന്തുകൊണ്ടെന്നാൽ, വേദാന്തം ജീവിതത്തെ സമഗ്രമായും പൂർണ്ണമായും നോക്കിക്കാണാൻ ധൈര്യം കാണിച്ചിട്ടുണ്ട്. സർവ്വസത്വസുഖോ ഹിതഃ (മാണ്ഡൂക്യകാരിക iv-2) എന്നതാണ് അതിൻെറ വിശ്വാസപ്രമാണം. മനുഷ്യരാശിയുടെ ആകമാനം സുഖവും ക്ഷേമവും.

ആധുനികലോകത്തിൽ, വിവിധശക്തികളും വിധേയത്വങ്ങളും, ബന്ധങ്ങളും, മനുഷ്യൻെറ ഭാഗധേയത്തെ രൂപപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. പരസ്പരവിരുദ്ധങ്ങളായ ശക്തികളുടെയും വിവിധങ്ങളായ വിധേയത്വങ്ങളുടെയും ഇടയിൽ, മതം, ജീവസ്സുററതും പുരോഗമനോന്മുഖവും ചൈതന്യവത്തുമായ ഒരു പങ്ക് വഹിക്കേണ്ടതുണ്ട്. മതത്തിൻെറ ലക്ഷ്യം മനുഷ്യനെ കൂടുതൽ ഉയർന്ന

ധാർമ്മികനിലവാരത്തിലേയ്ക്കു് ഉയർത്തുക എന്നതാണു്. കഴിഞ്ഞ കാലങ്ങളിൽ അതു് അതിന്റെ കൃത്യം നിർവ്വഹിച്ചിട്ടുണ്ടു്. ഇന്നാണെങ്കിൽ അതിലും എത്രയോ വലുതായൊരു കാര്യമാണു് അതിനു് ചെയ്‌വാനുള്ളതു്. പണ്ടുകാലത്തു് പ്രശ്നങ്ങൾ കുറവും, അവതന്നെ, താരതമ്യേന ലഘുവുമായിരുന്നു. ചെറിയ വംശങ്ങളിലും ജാതികളിലുമായി ഒന്നിച്ചുനിന്ന മനുഷ്യരുമായിട്ടായിരുന്നു അന്നു കാര്യങ്ങൾ നടത്തേണ്ടിയിരുന്നതു്. ഇന്നാണെങ്കിൽ വലിയ രാഷ്ട്രീയസമൂഹങ്ങളേയും മനുഷ്യവംശത്തെ ആകമാനമായും നമുക്കു് കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു. തന്മൂലം നമ്മുടെ പ്രശ്നങ്ങളും ബൃഹത്തായവയായിട്ടുണ്ടു്. മനുഷ്യജാതിയുടെ ആത്മീയൈക്യത്തിന്റേയും സമത്വത്തിന്റേയും അടിസ്ഥാനത്തിൽ ലോകത്തെ ഒരു കുഡുംബമായി സംവിധാനം ചെയ്യുവാനുള്ള നമ്മുടെ കഴിവിനെ ആശ്രയിച്ചാണു്, കാററുംകോളും നിറഞ്ഞ ആധുനികലോകത്തിൽ നാം മുങ്ങിപ്പോവുമോ, അതിനെ തരണം ചെയ്യുമോ എന്നു് തീരുമാനമാവുക.

### 3 മതം – അതിന്റെ സാർവ്വലൗകികവും സങ്കുചിതവുമായ ഘടകങ്ങൾ

പറയത്തക്ക എല്ലാ മതങ്ങൾക്കും പല സാർവ്വലൌകിക തത്വങ്ങളും പ്രത്യേകവും പ്രാദേശികവുമായ പല സവിശേഷതകളുമുണ്ടു്. എല്ലാ മതങ്ങളിലുമുള്ള സാർവ്വലൌകികതത്വങ്ങളുടെ സന്ദേശം തികച്ചും ഒന്നുതന്നെയാണു്. പക്ഷെ കാഴ്ചപ്പാടിലും പ്രവൃത്തിയിലും പ്രാദേശികവും തദ്ദേശീയവും ക്ഷുദ്രവുമായിട്ടാണു് മതങ്ങൾ ആചരിക്കപ്പെട്ടു വന്നിട്ടുള്ളതു്. ഇതു് അവയിലെ സാർവ്വലൌകിക ഘടകങ്ങൾക്കു് ഹാനികരവുമായിട്ടുണ്ടു്, മതസംഘടനകൾ വിഭാഗീയപ്രവണതകളെയും വിധേയത്വത്തേയും വളർത്തുകയും ശക്തിപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. പക്ഷെ ഇന്നത്തെ ലോകത്തിൽ പ്രദേശികമായ ഒന്നും തന്നെ സന്ദർഭത്തിനു യോജിക്കുകയില്ല. വിഭാഗങ്ങളുടേയും വിശ്വാസങ്ങളുടെയും തടസ്സങ്ങൾക്കതീതമായ മനുഷ്യന്റെ ഒട്ടനവധി ശക്തികളേയും ആശങ്കകളേയും ആശകളേയും ഇന്നു് നമുക്കു് കൈകാര്യം ചെയ്യേണ്ടതുണ്ടു്. ഇവയുമായി സംവദിക്കുകയും ഒത്തുതീർപ്പിലെത്തുകയും ചെയ്യുക എന്ന പ്രശ്നം ബൃഹത്തും ഗംഭീരവുമാണു്. ക്ഷുദ്രമോ സങ്കുചിതമോ ആയ കാഴ്ചപ്പാടു് ആധുനികയുഗത്തിന്റെ ആവശ്യങ്ങളെ നേരിടുവാൻ പര്യാപ്തമല്ല. കാര്യങ്ങളെ കൂടുതൽ വിപുലമായ പശ്ചാത്തലത്തിൽ കൂടുതൽ വിപുലമായ വീക്ഷണത്തിൽനിന്നു് നോക്കിക്കാണേണ്ടതുണ്ടു്. എല്ലാ മതങ്ങളിലുമുള്ള സാർവ്വജനീനമായ ഘടകങ്ങളെ അവയുടെ സങ്കുചിതവും പ്രാദേശികവുമായ കെട്ടുപാടുകളിൽനിന്നു മോചിപ്പിച്ചാൽ മാത്രമേ

ഇന്നത്തെ ലോകത്തിൽ മതം ഒരു ശക്തിയാവൂ. ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും അതിശയകരമായ പുരോഗതി ഇന്നുണ്ടായിട്ടുണ്ട്. എന്നാൽ ശാസ്ത്രീയചിന്തയിലും സാങ്കേതികപ്രയോഗങ്ങളിലും ഇത്രയെല്ലാം വിപ്ലവങ്ങൾ നടന്നിട്ടും ആധുനികമനുഷ്യന് മതത്തെ അപ്പാടെ വേണ്ടെന്ന് വെയ്ക്കുവാൻ സാധിച്ചിട്ടില്ല. വിവേചനാശാലിയായ ഇന്നത്തെ മനുഷ്യൻ മതത്തെ മുൻ വാതിലിൽക്കൂടെ ജീവിതത്തിലേക്ക് കടക്കാൻ അനുവദിച്ചിട്ടില്ല. പക്ഷെ അതു് സൂത്രത്തിൽ പിൻവാതിലിൽക്കൂടി അവന്റെ ജീവിതത്തിലേക്ക് കടക്കുന്നു. ഇപ്പോഴും മതം സുശക്തമായൊരു ചൈതന്യമാണെന്നാണ് ഇതു് കാണിക്കുന്നതു്. പക്ഷെ ഇങ്ങനെ വന്നു ചേരുന്ന മതം യുക്തമായ ചിന്തയുടെ ശുദ്ധീകരണത്തിന്റെ അഭാവത്തിൽ മിക്കവാറും വികാരതീവ്രവും സാമുദായികമായ ചരിവുള്ളതും പ്രതിലോമപരവുമായിരിക്കും. മാനവരാശിയെ മുഴുവനും ഏകവും അപരിച്ഛേദ്യവുമായി കാണുന്ന മതം സമചിത്തതയോടു കൂടിയ ചിന്തയുടെ ഫലമാണ്. തന്മൂലം അതു് വീക്ഷണത്തിലും പ്രവൃത്തിയിലും പുരോഗമനപരവുമാണ്. മതത്തിന്റെ ശരിയായ ഉദ്ദേശവും ധർമ്മവും മനുഷ്യസംസ്കാരത്തിന്റെ ചരിത്രത്തിൽ വ്യക്തമായി രേഖപ്പെടുത്തീട്ടുള്ളതാണ്. മനുഷ്യനെ യഥാർത്ഥത്തിൽ പരിഷ്കൃതനും സംസ്കൃതചിത്തനും ശാലീനസ്വഭാവിയുമാക്കുകയാണ് അതിന്റെ ഉദ്ദേശം, മനുഷ്യർ സംസ്കൃതചിത്തരാവുകയും അവരുടെ ചിന്തകളെ ശ്രേഷ്ഠമാക്കുവാനും വികാരവിചാരങ്ങളെ ശുദ്ധമാക്കുവാനും അവർ പഠിക്കുകയും ചെയ്താൽ മാത്രമേ ശരിയായ മനുഷ്യസംസ്കാരം രൂപം കൊള്ളുകയുള്ളൂ മതത്തിന്റെ കൃത്യം മാനവരാശിയുടെ ആത്മീയചൈതന്യത്തെ ക്രമപ്രവൃദ്ധമായ മേഖലകളിൽ സാക്ഷാൽക്കരിക്കയും മനുഷ്യനും മനുഷ്യനും തമ്മിലുള്ള അകലത്തെ ചുരുക്കി മനുഷ്യസാഹോദര്യം വികസിപ്പിക്കയുമാണ്

## 4. മതത്തെപ്പററിയ ആധുനികവിമർശനം

മതം കെട്ടടങ്ങിയ ഒരു ശക്തിയാണെന്നും, ആധുനികശാസ്ത്രീയലോകത്തിലെ ആവശ്യങ്ങളെ നിറവേററാൻ അതിന് സാദ്ധ്യമല്ലെന്നും, അതുകൊണ്ടു് അതു് ഇപ്പോൾ ആവശ്യമില്ലാത്തതാണെന്നും, ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയുമായ ഈ യുഗത്തിൽ, മതം അതിന്റെ പ്രയോജനത്തെ അതിജീവിച്ചുകഴിഞ്ഞുവെന്നും ചിലപ്പോൾ പറഞ്ഞുകേൾക്കുന്നുണ്ടു്. മാർക്സിസ്ററുകാരുടെയും യുക്തിവാദികളുടെയും മതവിമർശനത്തിന്റെ സാരമിതാണ്. ബൌദ്ധികവും സാമ്പത്തികവും രാഷ്ട്രീയവും സാമൂഹികവുമായ പുരോഗതിയുടെ മാർഗ്ഗത്തിൽ, കുടിലമായൊരു വിലങ്ങുതടിയാണ്

മതം എന്നാണ് മാർക്സിസ്റ്റിന്റേയും മററു വിമർശകന്മാരുടെയും അഭിപ്രായം. അതുകൊണ്ടു് മതം ഇന്നു് മനുഷ്യനു് ഒരു ദ്രോഹമായിരിക്കയാണു്; മനുഷ്യനെ നിലനിർത്തുന്നതിനുപകരം തടസ്സപ്പെടുത്തുന്നൊരു ശക്തിയായിരിക്കുന്നു മതം. ഇന്നു് നമുക്കാവശ്യം സാമൂഹികവികാസം. ആദിമനുഷ്യന്റെ അകളങ്കിതമായ ഓജസ്സു് ഇവക്കു് കൈവരും. നിയന്ത്രണം വിട്ട വികാരാവേശങ്ങൾ മനുഷ്യനിലും സമൂഹത്തിലും ദ്വേഷങ്ങൾ ഉണ്ടാക്കി ജീവിതത്തിന്റെ സന്തുലിതമായ നിർവ്വഹണത്തിനെ താറുമാറാക്കുന്നു. ഇത്രത്തോളം വികലമായ ലോകത്തിൽ രഞ്ജിപ്പും ക്രമീകരണവും കൈവരുത്തേണ്ടതെങ്ങനെയെന്നതിനുത്തരം ലഭിക്കുവാൻ മതത്തെത്തന്നെ സമീപിക്കേണ്ടിയിരിക്കുന്നു. ഇന്നു് സമൂഹങ്ങളിലും രാഷ്ട്രങ്ങളിലുമായി സംഘടിച്ചു്, ജനകോടികളുടെ പൊതുജീവിതത്തിന്റെ വ്യാപ്തി വദ്ധിച്ചിട്ടുള്ള സ്ഥിതിവിശേഷത്തിൽ, മതം അതിന്റെ കൃത്യം നിർവ്വഹിക്കുമെന്ന പ്രതീക്ഷ എങ്ങും ഉയന്നിരിക്കയാണു്. അതുകൊണ്ടു് മതം കാലഹരണപ്പെട്ടുപോയിട്ടില്ല. പരിഷ്കൃതജീവിതരീതികളും പ്രജായത്തവും അഭിവൃദ്ധിയും വളരെക്കാലമായി നിലവിലിരുന്നിട്ടും, അന്യോന്യം നശിപ്പിക്കുവാനായി, രണ്ടു് രാക്ഷസികയുദ്ധങ്ങൾ നടത്തിയ മനുഷ്യനെ, സംസ്കൃതശീലനായി പരിഗണിക്കാനാവുമോ ? മതത്തിന്റെ ആലംബമില്ലാതെ അവനു് ജീവിക്കാനായിട്ടുണ്ടോ ? ഇല്ല; നമ്മുടെ ഉദ്വേഗങ്ങൾ ഇനിയും മെരുക്കപ്പെട്ടിട്ടില്ല. നമ്മിലുള്ള മൃഗം ഇപ്പോഴും കൊടികുത്തി വാഴുകയാണു്. പരസ്പരമായും പരിതസ്ഥിതിയുമായും ഇണങ്ങി വേണം മനുഷ്യൻ ജീവിക്കുവാൻ. ആന്തരീകമായ ഐക്യവും ബാഹ്യമായ രഞ്ജിപ്പുമാണു് സംസ്കാരത്തിന്റെ യഥാത്ഥമാനദണ്ഡം; ഇതുതന്നെയാണു് മതത്തിന്റെ സുപ്രധാനമായ കൃത്യം; ഈ സഹായത്തിനായി പരിഷ്കൃതസമുദായം, ഇന്നു് മതത്തെ ക്ഷണിക്കേണ്ടതുണ്ടു്.

## 5. രണ്ടുതരം ആളുകൾ മതത്തെ അന്വേഷിക്കുന്നില്ല.

മതത്തിന്റെ സാന്ത്വനം തേടാത്ത രണ്ടു തരം മനുഷ്യരെ കാണാം. തങ്ങളുടെ നൈസഗ്ഗികവാസനകളുടെ ലോകത്തിൽ ഒതുങ്ങിക്കഴിയുന്നതിൽ സംതൃപ്തരായ സ്ത്രീപുരുഷന്മാരാണു് ഒന്നു്; രണ്ടാമത്തേതു്, ആശകളേയും ആവേശങ്ങളേയും നിയന്ത്രിച്ചു്, സാധാരണമാനുഷികനിലവാരത്തിൽനിന്നു് സ്വയം ഉദ്ധരിച്ചവരാണു്. ഈ രണ്ടു് അഗ്രങ്ങളുടെയും ഇടയിൽ, എല്ലാവക്കും മതത്തിന്റെ താങ്ങും സാന്ത്വനവും ആവശ്യമാണു്. ലോകമഹാമതങ്ങളിലെല്ലാംതന്നെ മതത്തിന്റെ ഈ ധമ്മത്തെ എടുത്തുപറഞ്ഞിട്ടുണ്ടു്. മനുഷ്യനിലും സമൂഹത്തിലുമുള്ള കുഴപ്പങ്ങളിൽ നിന്നു്

സൗഹാർദ്ദം വളർത്തിയെടുക്കുവാൻ എല്ലാ മതങ്ങളും ശ്രമിച്ചിട്ടുമുണ്ട്. അവസ്ഥ ഈ കാര്യത്തിൽ വേണ്ടത്ര വിജയം കൈവന്നിട്ടില്ലെങ്കിൽ, അതു് മതത്തിന്റെയോ, അതിന്റെ തത്ത്വങ്ങളുടെയോ, ആചാര്യന്മാരുടെയോ കുററമല്ല; നമ്മുടെതാണു്. ആചാര്യന്മാരെ മനസ്സിലാക്കുന്നതിലും അവരുടെ ഉപദേശങ്ങളെ ഉൾക്കൊള്ളുന്നതിലും നാം പരാജയപ്പെട്ടിരിക്കയാണു്. ആചാര്യന്മാർ ഉദ്ദേശിക്കാത്ത സങ്കുചിതത്വം നാം അവരുടെ ഉപദേശങ്ങളിന്മേൽ വെച്ചുകെട്ടി; അവർ വളർച്ചയിലും വികാസത്തിലും വിശ്വാസമുള്ളവരായിരുന്നു. മതത്തിന്റെ യഥാർത്ഥമായ അർത്ഥവും ഉദ്ദേശവും എന്താണെന്നറിയാത്ത നമ്മുടെ അജ്ഞതയാണു് ഇതിൽ അപരാധി; മതമല്ല. പ്രജായത്ത നേതാക്കന്മാരും സർവ്വാധികാരികളും, രാഷ്ട്രീയനേതാക്കന്മാരും രണതന്ത്രജ്ഞന്മാരും, പ്രസിഡണ്ടുമാരും രാജാക്കന്മാരും വരുന്നു. പോവുന്നു; പക്ഷെ മഹാന്മാരായ മതാചാര്യന്മാർ അനശ്വരന്മാരായി വിരാജിക്കുന്നു. ചരിത്രത്തിലെ ഇരുളടഞ്ഞ ഭൂതകാലത്തിൽ, മനുഷ്യന്റെ ഉയർച്ചയിലേയ്ക്കുള്ള മാർഗ്ഗദർശനം നല്കിക്കൊണ്ടു്, മതം മഹത്തായ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്; ഇന്നും, ഉള്ളിൽനിന്നും പുറത്തുനിന്നുമുള്ള പ്രതിബന്ധങ്ങളെ നേരിട്ടുകൊണ്ടു്, ഇതു തുടരുന്നുമുണ്ടു്. മതത്തിന്റെ കൃത്യം മനുഷ്യക്കു് ഉന്നതവും വിസ്തൃതവുമായൊരു ജീവിതം സാദ്ധ്യമാക്കുകയാണു്. —അവനവനുമായും പരിതസ്ഥിതികളുമായും രഞ്ജിപ്പുള്ളൊരു ജീവിതം.

## 6. ആധുനികലോകത്തിൽ മതത്തിന്റെ ദൌത്യം

ഇന്നു് ഒററയ്ക്കു് നില്ക്കുന്ന സാമുദായികവിഭാഗങ്ങൾക്കു് മാത്രമല്ല മനുഷ്യരാശിക്കു് പൊതുവായിത്തന്നെ ഈ സേവനം നല്കുവാൻ മതത്തിനു് ആഹ്വാനം ലഭിച്ചിരിക്കയാണു്. ഇതു് മതത്തിന്റെ ജോലിയെ ഉത്തരവാദപ്പെട്ടതും ശ്രമകരവുമാക്കുന്നു. എത്രയോ വലിച്ചൊരു രംഗത്താണു് ഈ കൃത്യം ചെയ്യേണ്ടിയിരിക്കുന്നതു്; നാം അധിവസിക്കുന്ന ഈ ലോകത്തിലെ വിഭ്രാന്തികളെ പ്രശാന്തമാക്കുക എന്നതാണു് ഇതിലെ കർത്തവ്യം. ഇതു ചെയ്യുന്നതിനുമുമ്പായി ഇതു് ചെയ്യുവാൻ മതത്തെ പ്രാപ്തമാക്കാൻ തന്നെ, വിഭാഗീയ സങ്കുചിതത്വവും ഉപരിപ്ലവമായ കാര്യങ്ങളി ലുള്ള അനർഹമായ ഊന്നലും കാരണം മതത്തിൽത്തന്നെ ഉണ്ടായിട്ടുള്ള ശിഥിലവാസനകളെ നിർമ്മാർജ്ജനം ചെയ്യേണ്ടതായിട്ടുണ്ടു്.

മനുഷ്യസമൂഹത്തിന്റെ പരിണാമത്തിലും അഭിവൃദ്ധിയിലും ഭൌതികവാദത്തിനു് അതിന്റേതായ സ്ഥാനമുണ്ടു്. പക്ഷേ അതു മനുഷ്യന്റെ മനസ്സിന്റെയും ഹൃദയത്തിന്റെയും മേൽ ആധിപത്യം നടത്തിത്തുടങ്ങിയാൽ, അതു് ആപത്തിന്റെ സൂചന ആയിരിക്കും.

ധാർമ്മികവും ആത്മീയവുമായ അടിസ്ഥാനങ്ങളിൽനിന്നു് വേർപെട്ടു്, ഇന്നു് എല്ലായിടത്തും അതു് ആപത്തു് വിതയ്ക്കുകയാണു്. മനുഷ്യനിലുള്ള ദൈവാംശത്തിനുമേൽ മനുഷ്യനിലെ മൃഗീയത മേൽക്കോയ്മ നടത്തുകയാണു്. അക്രമവും വിദ്വേഷവും ഇന്നത്തെ ലോകത്തിലെ പ്രധാന ശക്തികളാണു്; മനുഷ്യനിലുള്ള ഈ ദുഷ്ടശക്തികളെ കീഴടക്കുകയും മയപ്പെടുത്തുകയും തദ്വാരാ മനുഷ്യൻെറ മാനസികചൈതന്യത്തിനു് കൂടുതൽ ഉയന്നൊരു ഭാവം കൊടുക്കുകയും ചെയ്യുക എന്നതാണു് മതത്തിൻെറ ഉദ്ദേശവും കൃത്യവും. വാസനകളെ കേവലമായി പരിഗണിച്ചാൽ അവ നല്ലവയോ ചീത്തയോ അല്ല. അവയെ ഉപയോഗിക്കുന്ന രീതിയാണു് അവയെ ഇങ്ങനെയാക്കുന്നതു്. ആന്തരികമായൊരു സാങ്കേതികപ്രക്രിയയിൽക്കൂടെ, നമ്മിലുള്ള എല്ലാ അസംസ്കൃതആവേശങ്ങളേയും ഉത്സാഹങ്ങളേയും കൈയ്യിലെടുത്തു്, അവയെ നിർമ്മാണാത്മകമായ ശക്തികളാക്കാവുന്നതാണു്. മതത്തിൻെറ ശാസ്ത്രീയവശം പഠിപ്പിക്കുന്ന ഈ ആന്തരിക സാധനയിൽക്കൂടെ, ആന്തരികാവേശങ്ങളെ നിയന്ത്രിക്കുവാനും മെരുക്കുവാനും, തദ്വാരാ, അവയെ ജാഗ്രതയുടെ പരമകാഷ്ഠയിലെത്തിക്കുവാനും സാധിക്കും. ആവേശങ്ങളേയും വാസനകളേയും നിയന്ത്രണാധീനമാക്കിയാലേ മനുഷ്യൻ യഥാർത്ഥത്തിൽ മതഭക്തനാവുകയുള്ളൂ; അങ്ങനെയുള്ളൊരാൾ, ശുദ്ധനും ദിവ്യനുമാവും. അയാൾ സാധനയുടെ ഏററവും ഉയന്നതലത്തിൽ എത്തിയിരിക്കയാണു്. സ്വയം ഉയന്ന ധാർമ്മിക–ആത്മീയതലത്തിലേയ്ക്കുയരുക മാത്രമല്ല, ഇവർ, മററുള്ളവരേയും ഉദ്ധരിക്കുന്നു.

## 7. മതവും രാഷ്ട്രീയവും

മതത്തിൻെറ അർത്ഥവും ഉദ്ദേശവും ഇതാണെങ്കിൽ, രാഷ്ട്രീയത്തിൻെറ പരിമിതമായ രംഗത്തിൽ അതിൻെറ പങ്കു് എന്താണു് ? സർവ്വാധികാരപരമായ വിശ്വാസപ്രമാണങ്ങൾ നിയന്ത്രിക്കുന്ന രാജ്യങ്ങളിൽ, എല്ലാംതന്നെ രാഷ്ട്രീയമാണു്. ജീവിതത്തിൻെറ ഒരുവശവും ഇതിനു് പുറത്തല്ല. എല്ലാ വിധത്തിലുമുള്ള സർവ്വാധികാരവ്യവസ്ഥകളും മനുഷ്യൻെറ വ്യക്തിത്വത്തെ ശുഷ്ക്കമാക്കുന്നു. രാഷ്ട്രീയതലത്തെ മറികടക്കുന്ന ബൃഹത്തായ മേഖലകൾ നമ്മുടെ ആത്മാവിലുണ്ടു്, എങ്കിലും, രാഷ്ട്രീയം, ഏകീകൃതമായ മനുഷ്യപ്രവർത്തനത്തിൻെറ സ്വീകാര്യമായൊരു രംഗമാണു്. എന്തുകൊണ്ടെന്നാൽ, ജീവിതത്തിലെ ആവശ്യമായ ചില മൂല്യങ്ങൾക്കായി ഉദ്യമിക്കുവാനും, അവയെ ആർജ്ജിക്കുവാനും അതു് മനുഷ്യനെ സഹായിക്കുന്നു. പ്രത്യേകിച്ചും, അഭ്യുദയമെന്നു് ഋഷിമാരാൽ വിവരിക്കപ്പെട്ടിട്ടുള്ള ഈ മൂല്യങ്ങളുടെ സാക്ഷാത്കാരത്തിനായി കണ്ണുനീർപൊഴിച്ചു

കൊണ്ടിരിക്കുന്നു. നമ്മുടെ രാജ്യത്തിൽ, രാഷ്ട്രീയത്തിനു് അടിസ്ഥാനപരമായ പ്രാധാന്യമുണ്ടു്. അതിനാൽ നമുക്കതിനെ അവഗണിച്ചുകൂടാ; രാഷ്ട്രീയത്തിനും മനുഷ്യജീവിതത്തിന്റെ മററു പ്രവൎത്തനഭാഗങ്ങൾക്കും അൎഹമായ പരിഗണനനാം കൊടുക്കുകതന്നെ വേണം.

സമുദായത്തിൽനിന്നു് ഒററപ്പെട്ടു്, ദൂരത്തിൽ ജീവിക്കുന്നൊരു വ്യക്തിയല്ല മനുഷ്യൻ; അയാൾ ഒരു സാമൂഹികഘടകമാണു്. സമൂഹത്തിലെ അംഗങ്ങളും അവശ്യഘടകങ്ങളും എന്ന നിലയ്ക്കു് നമ്മുടെ പെരുമാററത്തേയും, നടത്തത്തേയും, പ്രവൃത്തിയേയും, സമുദായത്തിന്റെ പൊതുവായ ക്ഷേമത്തെ മുൻനിൎത്തിക്കൊണ്ടു് നാം നിയന്ത്രിക്കേണ്ടതുണ്ടു്. പരസ്പരമാനുഷികബന്ധങ്ങളേയും, സമൂഹബന്ധങ്ങളേയും നിയന്ത്രിക്കുന്ന മേഖലയിലേയ്ക്കു് പ്രവേശിക്കുമ്പോൾ, നാം രാഷ്ട്രീയരംഗത്തേയ്ക്കു് കടക്കുയാണു്.

സഞ്ചിതമായ മാനവികക്ഷേമത്തെ ഉറപ്പിക്കുവാൻ ശ്രമിക്കുന്ന ഒരു സാമൂഹികശാസ്ത്രമെന്നു് രാഷ്ട്രീയത്തെ നിൎവ്വചിക്കാം. മനുഷ്യക്ഷേമത്തെ പോഷിപ്പിക്കുവാനും, ഉറപ്പാക്കുവാനും, ജ്ഞാനവും വിദ്വേഷരഹിതമായ വിചിന്തനവും ആവശ്യമാണു്. സമൂഹത്തിന്റേയും രാഷ്ട്രത്തിന്റെയും പരിണാമത്തെ ചരിത്രദൃഷ്ട്യാ പഠിക്കുമ്പോൾ ക്രമപ്രവൃദ്ധമായ ഗണങ്ങളായി മനുഷ്യരെ സംഘടിപ്പിക്കുന്ന, മന്ദമെങ്കിലും വ്യക്തമായ, ഒരു പ്രക്രിയ കാണാം. ദേശീയ രാഷ്ട്രത്തിന്റേയും ബഹുദേശീയരാഷ്ട്രത്തിന്റെയും രൂപത്തിൽ. ഏററവും ഉയൎന്ന രാഷ്ട്രീയഘടകങ്ങളെ ആധുനികലോകം വളൎത്തിയെടുത്തിട്ടുണ്ടു്. ഈ സംഘടിതാവസ്ഥയ്ക്കപ്പുറം പുരോഗമിക്കുവാൻ ലോകത്തിനു് ഇനിയും സാദ്ധ്യമായിട്ടില്ല. പരമാധികാരരാഷ്ട്രത്തിന്റെ അതിൎത്തിക്കപ്പുറം നാം ഇനിയും എത്തിയിട്ടില്ല.

## 8. ദേശീയരാഷ്ട്രങ്ങളും ലോകരാഷ്ട്രവും.

ദേശീയരാഷ്ട്രത്തിന്റെ അതിൎത്തികളെ വിപുലീകരിച്ചു്, മനുഷ്യവംശത്തിന്റെ മുഴുവനുമായ ഒരു രാഷ്ട്രീയസംഘടന, ഒരു ഏകലോകം, എങ്ങനെ വളൎത്തി എടുക്കാമെന്നതാണു് നമ്മുടെ മുമ്പാകെയുള്ള പ്രശ്നം; അതായതു്, രാഷ്ട്രീയത്തെ ഉപയോഗപ്പെടുത്തി, ആദ്യമായി രാഷ്ട്രാതിൎത്തിക്കുള്ളിലുള്ള സമൂഹത്തിന്റേയും അന്തിമമായി 'വസുധൈവ കുടുംബക'ത്തിലെ അംഗങ്ങളുടെയും ക്ഷേമം ഉറപ്പാക്കുക. സമഗ്രമായ മാനവികക്ഷേമത്തിന്റെയും രാഷ്ട്രീയത്തിന്റേയും അതിൎത്തികൾ ഒന്നാണു്. ആധുനികവികസനപ്രക്രിയയുടെ ലക്ഷ്യവും പ്രവണതയും ഒരു ലോകരാഷ്ട്രം കെട്ടിപ്പട

ക്കുക എന്നതാണ്. ഇന്ന് ലോകത്തിലെ സൃഷ്ടാത്മകമോ നിഷേധാത്മകമോ ആയ എല്ലാ പ്രസ്ഥാനങ്ങളും മനുഷ്യവംശത്തെ ഇങ്ങനെയൊരു സഫലീകരണത്തിൽ എത്തിക്കുവാൻ ഉദ്യമിക്കയാണ്. 1919_ൽ ഒന്നാം ലോകമഹായുദ്ധം അവസാനിച്ചപ്പോൾ ലോകരാഷ്ട്രസംഘടന രൂപീകരിക്കപ്പെട്ടു. അതിൻെറ ആദർശങ്ങളിലും ലക്ഷ്യങ്ങളിലും അന്നത്തെ ലോകജനതയുടെ സമാധാനത്തിനും അന്താരാഷ്ട്രീയസഹകരണത്തിനും ഉള്ള ആഗ്രഹവും സങ്കല്പങ്ങളും രൂപം പൂണ്ടു.

ലോകരാഷ്ട്രസംഘടന പരാജയപ്പെട്ടു; പക്ഷെ ഇത്തരം പരാജയങ്ങൾ ബാഹ്യമായവയാണ്, യഥാർത്ഥങ്ങളല്ല. പരാജയത്തിൽനിന്നാണ് വിജയം രൂപംകൊള്ളുക. രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം നാമിപ്പോൾ ഐക്യരാഷ്ട്രസഭ രൂപീകരിച്ചിരിക്കയാണ്. ഒന്നിച്ചുള്ള പരിശ്രമങ്ങളിലുണ്ടാവുന്ന പരാജയങ്ങളെ വളരെ ഗൌരവമായി എടുക്കേണ്ടതില്ല. ചരിത്രം പരിശോധിച്ചാൽ ചെറിയ സമൂഹങ്ങളിൽനിന്നും വ്യവസ്ഥകളിൽനിന്നും ക്രമപ്രവൃദ്ധമായി കൂടുതൽ ബൃഹത്തായ സമൂഹങ്ങളിലേയ്ക്കും വ്യവസ്ഥകളിലേയ്ക്കും പുരോഗമിക്കുന്നതായി കാണാം. ചരിത്രാതീതകാലത്തെ ഗോത്രങ്ങളും കുടുംബങ്ങളും വംശങ്ങളും പിന്നീട് വന്ന രാഷ്ട്രങ്ങൾക്കും സാമ്രാജ്യങ്ങൾക്കും വഴിമാറിക്കൊടുത്തതായി കാണാം. കൂടുതൽ ബൃഹത്തായ സമൂഹങ്ങൾ ഇന്ന് രൂപംകൊണ്ടിരിക്കയാണ്. ലോകചരിത്രം, മാനവചരിത്രം, കൂടുതൽ കൂടുതൽ ബൃഹത്തായ ഏകീകരണത്തിൻെറ ശ്രദ്ധ പിടിച്ചുപററുന്ന കഥയാണ്. ഐക്യരാഷ്ട്രങ്ങൾ പഴയ ലോകരാഷ്ട്രസംഘടനയേക്കാൾ വിപുലമാകുന്നു സാർവ്വലൌകികമായ രാഷ്ട്രീയവിചിന്തനത്തിൻെറ ശ്രേഷ്ഠമായ ഫലമാണതു്. മനുഷ്യവംശം അതിൻെറ ക്ഷേമത്തിനായി ഇതുവരെ സംവിധാനം ചെയ്ത വ്യവസ്ഥകളിൽ ഏററവും മെച്ചപ്പെട്ടതും ഉദാത്തമായതും. അതിന് പരിമിതികളുണ്ടു്. പക്ഷെ ഇവ ആധുനികരാഷ്ട്രീയവിജ്ഞാനത്തിൻെറ പാകപ്പിഴവുകളിൽനിന്നുണ്ടാവുന്നവയാണ്. ദേശീയതാല്പര്യങ്ങളെ സംബന്ധിച്ച കാര്യങ്ങളെ അതാതു് രാഷ്ട്രങ്ങളുടെ തീരുമാനത്തിന് വിട്ടുകൊടുത്തു് എല്ലാ രാഷ്ട്രങ്ങളുടെ ക്ഷേമത്തെയും ബാധിക്കുന്ന പ്രശ്നങ്ങളെ ചർച്ചചെയ്യുവാൻ സാർവ്വലൌകികമായൊരു വേദിയായിട്ട് ഐക്യരാഷ്ട്രസഭ നിലനില്ക്കുന്നു. അതു് ഒരു കുററമററ സംഘടനയാണെന്ന് കരുതേണ്ടതില്ല. പക്ഷെ അതിൻെറ പരാജയങ്ങളിൽനിന്നുതന്നെ കൂടുതൽ നല്ല വസ്തുതകൾ വളർന്നുവരാം.

ലോകരാഷ്ട്രങ്ങളെ അടുത്ത പ്രാവശ്യം സംഘടിപ്പിക്കുമ്പോൾ കുറെക്കൂടെ മെച്ചപ്പെട്ടനിലയിൽ അതു് നിർവ്വഹിക്കുവാൻ നമുക്കു് സാധിക്കും. ഇന്നത്തേതിന്റെ അവശിഷ്ടങ്ങളിൽ പടുത്തുയർത്തപ്പെടുന്ന ഭാവിയിലെ അഖില രാഷ്ട്രസംഘടന മനുഷ്യനു മുമ്പാകെ മതംവെച്ചിട്ടുള്ള മാനവികൈകൃത്തിലേയ്ക്കു് കൂടുതൽ യോജിച്ച ഒന്നായിരിക്കും. ആ സഫലീകരണത്തിലേയ്ക്കു് രാഷ്ട്രീയപ്രവർത്തനങ്ങളെ നയിക്കേണ്ടതു് മതമാണു്.

## 9 ശക്തിരാഷ്ട്രീയവും സേവനരാഷ്ട്രീയവും

രാഷ്ട്രീയം മനുഷ്യക്ഷേമത്തിനു് ഉപയോഗപ്പെടണമെങ്കിൽ അധികാരം ശരിയായ രീതിയിൽ കൈകാര്യം ചെയ്യേണ്ടതാവശ്യമാണു്. യഥാർത്ഥത്തിൽ രാഷ്ട്രീയത്തിന്റെ പ്രശ്നം അധികാരം നിലനിർത്തുന്നതിന്റേയും ഉപയോഗിക്കുന്നതിന്റേയും പ്രശ്നമാണു്.

രാഷ്ട്രീയവും അധികാരവും പരസ്പരം മാററാവുന്ന പദങ്ങളാണു്. അങ്ങനെ രാഷ്ട്രീയത്തിനു് അതിന്റെ യഥാർത്ഥലക്ഷ്യത്തെ നേടുവാൻ സഹായിക്കുന്ന വിധം അധികാരത്തെ ഉപയോഗിക്കുക എന്ന നിലയിലേയ്ക്കു് പ്രശ്നം ചുരുങ്ങുന്നു. അധികാരം ദുഷിപ്പിക്കും, അനിയന്ത്രിതമായ അധികാരം പൂർണ്ണമായും ദുഷിപ്പിക്കും — ഇതു് പ്രസിദ്ധമായൊരു സിദ്ധാന്തമാണു്. നമ്മുടെ മുമ്പാകെയുള്ള പ്രശ്നം അധികാരം ഉപയോഗിക്കുന്നവരേയും മററുള്ളവരേയും ദുഷിപ്പിക്കാതെ എങ്ങിനെ അതിനെ കൈകാര്യം ചെയ്യാമെന്നതാണു്. ഇതിനായി അധികാരത്തെ ശുദ്ധീകരിക്കുകയും നിയന്ത്രണങ്ങൾക്കും സമീകരണങ്ങൾക്കും വിധേയമാക്കുകയും വേണം. അനിയന്ത്രിതമായ അധികാരം ഒരു ഭൂരിപക്ഷം ന്യൂനപക്ഷത്തിനു മേലോ ഒരു ന്യൂനപക്ഷം ഭൂരിപക്ഷത്തിനു മേലോ ഉപയോഗപ്പെടുത്തിയാൽ അതു് ഇരുവർക്കും അപകടമായിരിക്കും. അധികാരത്തെ വേണ്ടുംവിധം ദഹിപ്പിക്കുവാൻ കഴിയാത്തവർക്കു് അതു് ആപത്തിലേയ്ക്കു് വഴിതുറക്കും. ജനാധിപത്യത്തിൽ പൌരൻ ആത്യന്തികമായ അധികാരത്തിന്റെ സ്ഥാനമാക്കപ്പെട്ടിരിക്കുന്നു. അയാൾ പരമാധികാരത്തിന്റേയും കേന്ദ്രബിന്ദുവാണു്. പരസഹസ്രം പൌരന്മാരിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട ചുരുക്കം ചിലരിലേയ്ക്കു് നിയന്ത്രണങ്ങൾക്കും പരിമിതികൾക്കും വിധേയമായി ഈ അധികാരം കൈമാററം ചെയ്യപ്പെടുന്നു. ഇതിൽ ഏററവും കുറഞ്ഞ അപകടമേയുള്ളു. എന്തെന്നാൽ അധികാരം കൈയാളാൻ ചുമതലപ്പെടുത്തീട്ടുള്ള ചുരുക്കം പേർ താഴെയുള്ളവരോടു് കണക്കു് ബോധിപ്പിക്കേണ്ടതുണ്ടു്.

## 10. ജനാധിപത്യം ഔപചാരികവും യഥാർത്ഥവും.

രാഷ്ട്രീയപരിചിന്തനയുടെ പരിണതഫലമാണ് ജനാധിപത്യം. അധികാരദുർവ്വിനിയോഗത്തെ തടയാനും തടുക്കാനും മനുഷ്യൻ ആവിഷ്കരിച്ചിട്ടുള്ള ഏററവും ഉത്തമമായ ഉപായമാണത്. തത്വത്തിൽ, ജനാധിപത്യവ്യവസ്ഥിതിയിൽ, പരമാധികാരം ജനങ്ങളിൽ നിക്ഷിപ്തമാണ്. പക്ഷെ, യഥാർത്ഥത്തിൽ, ചുരുക്കം ചിലർ ഭരിക്കുകയും അധികാരം കൈയാളുകയും ചെയ്യുന്നു. ഭരണഘടനയിൽ ജനാധിപത്യവും ഭരണത്തിൽ ധനവാന്മാരുടെ ആധിപത്യവും ഒരേ രാഷ്ട്രത്തിൽ ഉണ്ടാകാവുന്നതാണ്. പല ആധുനിക ജനാധിപത്യരാഷ്ട്രങ്ങളും ഇത്തരത്തിലുള്ളവയാണ്. ഈ രാജ്യങ്ങളിൽ ജനാധിപത്യം നാമമാത്രമായേ ഉള്ളു.

ഭാരതത്തിൻെറ പശ്ചാത്തലവും ആവശ്യങ്ങളും കണക്കിലെടുത്ത്, ജനാധിപത്യമെന്ന മഹത്തായ സങ്കല്പത്തെ നാം പഠിക്കേണ്ടതുണ്ട്. യൂറോപ്പിലേയും അമേരിക്കയിലേയും ജനാധിപത്യവ്യവസ്ഥകളിലുള്ള ന്യൂനതകളെ നാം ഒഴിവാക്കണം. ഭരണക്രമവും സംവിധാനവും മാത്രമാണ് ജനാധിപത്യംകൊണ്ട് നാം വിവക്ഷിക്കുന്നതെങ്കിൽ – പ്രായപൂർത്തിവോട്ടവകാശവും മന്ത്രിമണ്ഡലവ്യവസ്ഥയും മററും ഇതിൽപ്പെടും – ജനാധിപത്യം ഭൂതകാലത്തിലെന്നപോലെ ഭാവിയിലും പരാജയപ്പെടും. വോട്ടുകൾ വാങ്ങാൻ കിട്ടും, കാര്യക്ഷമതയില്ലായ്മയും അഴിമതിയും സ്വജനപക്ഷപാതവും സർവ്വത്ര അധികാരം നടത്തും. ജനാധിപത്യത്തിൻെറ ഈ ബാഹ്യമോടികളോട് നാം യാത്ര പറയുന്നു എന്ന് ഇതിനർത്ഥമില്ല. ജനാധിപത്യം ശാശ്വതമാണ്. പ്രായപൂർത്തിവോട്ടവകാശവും, വോട്ട് ഇടുന്ന പെട്ടിയും നമ്മുടെ ജനങ്ങൾക്ക് പ്രതീക്ഷയുടെ വലിയൊരു സന്ദേശമാണ്, പ്രത്യേകിച്ചും പാവങ്ങൾക്ക്. ജനാധിപത്യത്തിൻെറ പഴക്കം ചെന്ന ന്യൂനതകളും കുറവുകളും പരിഹരിച്ച് അതിനെ ശുദ്ധീകരിക്കുക എന്നതാണ് നമ്മുടെ കൃത്യം, ഇതിന് ഒരു പരിഹാരമാർഗ്ഗം നമുക്ക് ഉണ്ടാക്കുവാനാകുമോ? ഇതാണ് നമ്മുടെ മുമ്പിലുള്ള പ്രശ്നം. ഇതിനു ഇന്നു മറുപടി പറയുവാൻ ഭാരതത്തിനു മാത്രമേ കഴികയുള്ളു; എന്തെന്നാൽ ഈ മറുപടി പറയേണ്ടത് ആത്മീയതയാണ്; ആത്മീയത ഏററവും ചൈതന്യവത്തായി നിലകൊള്ളുന്നത് ഈ രാജ്യത്തിലുമാണ്. ദേശീയജീവിതത്തിൻെറ കേന്ദ്രസങ്കല്പമായി ആത്മീയത നിലകൊള്ളുന്നത് ഇവിടെ മാത്രമാണ്; അതിന് ഏററവുമധികം പേരും പെരുമയും ലഭിക്കുന്നതും ഇവിടെത്തന്നെ. മററു രാജ്യങ്ങളിൽ രാഷ്ട്രീയ നേതാക്കന്മാരും ഭരണതന്ത്രജ്ഞന്മാരുമാണ് ജനങ്ങളുടെ വിശ്വാസവും വിധേയ

ത്വവും ആകർഷിക്കുന്നതു്. നേരേമറിച്ചു് ഭാരതത്തിൽ, ഈ ശതാബ്ദത്തിൽപ്പോലും, ഒരാത്മീയവ്യക്തി – മഹാത്മാഗാന്ധി – രാഷ്ട്രീയരംഗത്തുപോലും ജനകോടികളുടെ ഏററവും ഗാഢവും വ്യാപ്തവുമായ വിധേയത്വവും സ്നേഹവും ആർജ്ജിച്ചു. ജനാധിപത്യത്തിന്റെ പ്രവർത്തനങ്ങളിൽ ആത്മീയതയും ധാർമ്മികസ്വരവും ഉൾക്കൊള്ളിക്കുവാൻ കഴിഞ്ഞാൽ, അതിന്റെ പരമ്പരയായുള്ള ന്യൂനതകൾ ശുദ്ധീകരിക്കപ്പെടും. മതത്തിന്റെ കേന്ദ്രബിന്ദു ആത്മീയതയാണു്. മതത്തിലെ സാർവ്വജനീനമായ ഘടകം അതാണു്; അതിന്റെ സാക്ഷാത്ക്കാരം, മതത്തിന്റെ പ്രാദേശികവും പരമ്പരാഗതവുമായ ഘടകങ്ങളെ അതിജീവിക്കുവാൻ മനുഷ്യരെ സഹായിക്കുന്നു. ജീവിതത്തിന്റെ ഏററവും ഗഹനങ്ങളായ മൂല്യങ്ങളുടെ സാക്ഷാൽക്കാരത്തിൽക്കൂടി, ദൈവമെന്നും പൂർണ്ണതയെന്നും വിളിക്കുന്ന ശ്രേഷ്ഠതമമായ അവസ്ഥയെ പ്രാപിക്കുവാനുള്ള ഒരു സാധനയാണു് മതം.

## 11. രാഷ്ട്രീയത്തിൽ മതത്തിന്റെ സ്ഥാനം.

നമ്മുടെ കൂട്ടായ ജീവിതത്തിൽ മതത്തെ പ്രായോഗികമാക്കുമ്പോൾ, രാഷ്ട്രീയവും പ്രജായത്തവും മാത്രമല്ല, മതം തന്നെ ശുദ്ധീകരിക്കപ്പെടുന്നു. സത്യമായ മതവും ശുദ്ധമായ രാഷ്ട്രീയവും വിടവുകളാൽ അകററപ്പെടുകയല്ല. വ്യാപ്തമായ അർത്ഥത്തിൽ, മതം ഒരു കൂട്ടം പ്രമാണങ്ങളോ, ആചാരങ്ങളോ അല്ല; മനുഷ്യനെ ധാർമ്മികമായും ആത്മീയമായും കൂടുതൽ ഔന്നത്യങ്ങളിലേയ്ക്കു് നയിക്കുന്ന അനുസ്യൂതമായൊരാവേശമാണു്. ഹൃദയത്തിന്റെ വികാരതീവ്രത, മനസ്സിന്റെ സമനിലയെ മാത്രമല്ല, മനുഷ്യചരിത്രത്തെത്തന്നെ തെററിക്കുന്നതിന്റെ ഉദാഹരണങ്ങൾ നമുക്കറിവുള്ളതാണു്. മനുഷ്യഹൃദയത്തിലെ ആദർശാശയങ്ങൾക്കു്, അണുബോംബിനെ കവച്ചുവെയ്ക്കുന്ന ശക്തിയുണ്ടു്. ഈ ലോകത്തിലുണ്ടാകുന്ന എല്ലാ സംഭവങ്ങളുടെയും വേരു് മനുഷ്യനിലേയ്ക്കു് പടന്നു കിടക്കുന്നതായിക്കാണാം; ഉദ്വേഗങ്ങളും വിദ്വേഷങ്ങളും അവസാനം ലോകവ്യാപകമായ പൊട്ടിത്തെറികളിലേയ്ക്കു് നയിക്കുന്നുണ്ടു്. യുനെസ്കോ പ്രഖ്യാപനം പറയുന്നപോലെ, യുദ്ധങ്ങൾ മനുഷ്യമനസ്സിലാണു് തുടങ്ങുന്നതു്; സമാധാനത്തിനുള്ള പ്രതിരോധങ്ങൾ നിർമ്മിക്കേണ്ടതും മനുഷ്യമനസ്സുകളിൽത്തന്നെയാണു്. ഈ പ്രശ്നത്തെ അതിന്റെ മൂലത്തിൽത്തന്നെ കൈകാര്യം ചെയ്യില്ലെങ്കിൽ, അതിനെ വേണ്ടുംവണ്ണം പരിഹരിക്കുവാൻ സാധിക്കുകയില്ല. ദ്വേഷ്യപ്രകൃതി, എല്ലാററിനേയും നഷ്ടപ്പെടുത്തിയേക്കും, സമാധാന ഉടമ്പടിയായ വേർസെയിൽസ് സന്ധി ദ്വേഷ്യക്കാരായ ആളുകൾ തയ്യാറാക്കിയതാണെന്നു് പറയപ്പെട്ടിട്ടുണ്ടു്; സമാധാനം കൈവരുത്തുവാൻ ഇവക്കു് കഴിവുണ്ടായി

രുന്നില്ല. ഈ സന്ധി പിന്നീട് കൂടുതൽ വിദ്വേഷങ്ങളിൽക്കൂടെ രണ്ടാം ലോകമഹായുദ്ധത്തിലേയ്ക്കു് നയിച്ചു.

സമാധാനത്തിന്റെ പ്രശ്നം, സ്വാർത്ഥത്യാഗം, സഹിഷ്ണുത, സൌഹൃദം, സേവനം മുതലായ പ്രജായത്തമൂല്യങ്ങളിൽ പൌരന്മാരെ പരിശീലിപ്പിക്കുന്നതിന്റെ പ്രശ്നമാണ്. ജനാധിപത്യ വ്യവസ്ഥയ്ക്കു് യോഗ്യനായ പൌരനെ സൃഷ്ടിക്കുക എന്നതാണ് ഈ വ്യവസ്ഥയിലെ വിദ്യാഭ്യാസത്തിനു് നിർവ്വഹിക്കുവാനുള്ള കൃത്യം. ദുരാഗ്രഹം, അസഹിഷ്ണുത, വിദ്വേഷം, ഹിംസ എന്നിവയുടെ ഉദ്വേഗങ്ങളെ നിയന്ത്രിക്കുവാൻ പരിശീലിക്കാത്ത സ്ത്രീപുരുഷന്മാർ, ജനാധിപത്യ സംവിധാനത്തിനു് ഇളകിക്കൊണ്ടിരിക്കുന്നൊരസ്ഥിവാരമേ ഉണ്ടാക്കുകയുള്ളു. പരേതനായ ഡാക്ടർ ഓഠഡ് ഫീൾഡ്, 'സമാധാനവും സാർവ്വദേശീയതവും' എന്ന വിഷയത്തെ പുരസ്കരിച്ചു് 1939-ൽ ലണ്ടനിൽ ചെയ്ത പ്രസംഗത്തിൽ അഭിപ്രായപ്പെടുകയുണ്ടായി:

'സ്വന്തം ഗൃഹത്തിൽ സമാധാനം സ്ഥാപിക്കുവാൻ പഠിച്ചിട്ടില്ലാത്ത ഒരാളേയും ജനീവയിലെ കൂടിയാലോചനകളിൽ പങ്കെടുക്കുവാനയയ്ക്കരുതു്. സൽസ്വഭാവികളായ ആളുകൾ യുദ്ധത്തിനു വേണ്ട നടപടികളെപ്പററി ചർച്ച ചെയ്യുന്നതിൽനിന്നുണ്ടാവുന്നതിനേക്കാൾ അധികം യുദ്ധങ്ങൾ ദ്വേഷ്യപ്രകൃതിക്കാരായ ആളുകൾ സമാധാനത്തിനുള്ള മാർഗ്ഗങ്ങളെപ്പററി ചർച്ചചെയ്യുന്നതുകൊണ്ടുണ്ടാവുന്നുണ്ടു്.'

എല്ലാ മതങ്ങളും യാതൊരു വിട്ടുവീഴ്ചയുമില്ലാതെ ആത്മനിയന്ത്രണം, ആത്മസംയമം, സ്വാർത്ഥത്യാഗം എന്നിവയുടെ ആവശ്യത്തെ ഊന്നിപ്പറയുന്നുണ്ടു്. സ്നേഹിക്കുവാൻ പഠിക്കുകയും, വിദ്വേഷം അകററുകയും, ഇന്ദ്രിയങ്ങളുടെ അഴിഞ്ഞാട്ടത്തേയും ഹൃദയത്തിന്റെ തേങ്ങലിനേയും അടക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകതയെ അവ ഊന്നിപ്പറയുന്നു. മതത്തിന്റെ ഈ സുപ്രധാന പാഠത്തിലാണ് നാം സംസ്കാരത്തിന്റെ സ്ഥിരതയെ അന്വേഷിക്കേണ്ടതു്. ആത്മീയവും ധാർമ്മികവുമായ നങ്കൂരം നഷ്ടപ്പെട്ടപ്പോൾ, സംസ്കാരങ്ങളും രാഷ്ട്രങ്ങളും പൊട്ടിവീഴുന്നു. ലോകത്തിന്റെ ഭൂതകാല ചരിത്രം നമുക്കൊരു മുന്നറിയിപ്പാണ്. ആധുനികസംസ്കാരം നിലനില്ക്കണമെങ്കിൽ, അതിന്നു് മതത്തിൽനിന്നു് പരിരക്ഷണം ലഭിച്ചേ പററൂ; ശാസ്ത്രീയവിജ്ഞാനത്തിനപ്പുറമൊന്നുമില്ലെന്ന വിശ്വാസത്തിന്റെ ധൈര്യത്തിൽ, അതു് മതത്തെ പ്രാകൃതമായ അന്ധവിശ്വാസമെന്നു് പറഞ്ഞു് തള്ളിയിരിക്കയാണെങ്കിൽപ്പോലും.

## 12. മനുഷ്യനിലെ വിവേചനവും വിവേചനരാഹിത്യവും

ഇന്നു്, വിവേചനാശക്തി, പ്രബുദ്ധത എന്നെല്ലാമറിയപ്പെടുന്നവ നമ്മുടെ വികാരത്തിൻെറ അടിമകളാണു്. സമചിത്തതയോടും യുക്തിയുക്തമായും ചിന്തിക്കുവാൻ നാം അനുവദിക്കപ്പെടുന്നില്ല. യുക്തിയുടെ നേരിയ മറയുടെ പിന്നിൽ യുക്തിരാഹിത്യത്തെ കണ്ടുപിടിക്കുവഴി, ആധുനികമനശ്ശാസ്ത്രം, മാനവസംസ്കാരത്തിനു് വലിയൊരു സേവനമാണനുഷ്ഠിച്ചിട്ടുള്ളതു്. മനുഷ്യനിൽ പത്തിലൊന്നേ യുക്തികനുസൃതമായുള്ളു; ബാക്കി യുക്തിരഹിതമാണു്. ഇരുപതാം ശതാബ്ദത്തിലെ മനശ്ശാസ്ത്രം, മനുഷ്യൻ യുക്തിയാൽ നിയന്ത്രിക്കപ്പെടുന്ന ജീവിയല്ലെന്നു് കണ്ടുപിടിച്ചതു്, അവനിൽ യുക്തിയുണ്ടെന്ന കണ്ടുപിടുത്തത്തേക്കാൾ എത്രയോ നിർണ്ണായകമാണു്. യുക്തിക്കതീതമായുള്ള ഈ പത്തിൽ ഒമ്പതു ഭാഗത്തെ അവഗണിച്ചു്, യുക്ത്യനുസാരിയായ പത്തിലൊന്നിൽ ശ്രദ്ധ കേന്ദ്രീകരിച്ചതുകൊണ്ടാണു്, പതിനെട്ടും പത്തൊമ്പതും ഇരുപതും ശതാബ്ദങ്ങളിലെ 'പ്രബുദ്ധ'തയും 'യുക്തിവാദ'വും ഉപരിപ്ലവമായി തോന്നുന്നതു്. നാം യുക്തിക്കധീനരല്ലാത്തതിനാൽ, നമ്മുടെ സംസ്കാരവും അങ്ങനെതന്നെയാണു്; അതുകൊണ്ടു് അതു് അസ്ഥിരവുമാണു്. ഒളിവിൽ കഴിയുന്ന നമ്മുടെ യുക്തിബോധത്തെ സർവ്വാധികാരിയായ യുക്ത്യതീതബോധത്തിൽ വിലയിപ്പിക്കുവാനുള്ള ഒരാഹ്വാനമായി ആധുനികമനശ്ശാസ്ത്രത്തിൻെറ ഈ കണ്ടുപിടുത്തത്തെ വ്യാഖ്യാനിക്കാനുള്ളൊരു പ്രവണത ഇന്നു് കാണുന്നുണ്ടു്. പല സാഹിത്യകലാരീതികളും, രാഷ്ട്രീയ ചേരികൾപോലും, ഈ വഴി സ്വീകരിച്ചു തുടങ്ങീട്ടുണ്ടു്; പക്ഷെ ഇതു് വികൃതവും അപക്ഷയകരവുമാണു്; മനുഷ്യവികസനത്തിൻെറയും പുരോഗതിയുടെയും ഗതിയെപ്പററി ശരിയായ ധാരണയില്ലായ്മ ഇതിൽ വ്യക്തമാകുന്നുണ്ടു്. യുക്തിബോധം, അതിൻെറ സീമകളെ വിപുലീകരിച്ചു് യുക്തിഹീനതയെ കീഴ്പ്പെടുത്തുകയും ഒടുവിൽ ചേതനയും സത്തയുമായി തുല്യാത്മത്തിയാവുക എന്നതാണു് പുരോഗതിയും പരിഷ്കാരവും സൂചിപ്പിക്കുന്നതു്. ഇതാണു് വിവേചനക്ഷമമായ യുക്തിബോധം, വേദാന്തം പറയുന്ന ബുദ്ധി. പ്രജായത്തത്തിൻെറ മൂല്യം, മററെല്ലാ രാഷ്ട്രീയ രീതികളിലും പ്രക്രിയകളിലും വെച്ചു്, മനുഷ്യനെ ഈ സാക്ഷാത്ക്കാരത്തിലേയ്ക്കു് നയിക്കുന്നതു് ഇതാണു് എന്നുള്ളതത്രെ. പക്ഷെ ജനാധിപത്യം ഇതു് ചെയ്യണമെങ്കിൽ, അതിനു് ധർമ്മാചരണത്തിൻെറ, മതത്തിൻെറ, താങ്ങു് ആവശ്യമാണു്.

## 13 ബുദ്ധി അഥവാ പ്രബുദ്ധമായ യുക്തിയുടെ കൃത്യം

ഇങ്ങനെ നോക്കുമ്പോൾ, മനുഷ്യനേയും അവന്റെ സംസ്കാര വ്യവസ്ഥയേയും പ്രബുദ്ധമായ യുക്തിയുടെ, അഥവാ ബുദ്ധിയുടെ, അസ്ഥിവാരത്തിൽ നിൎത്തുകയാണു് നമ്മുടെ കടമ. ഇതിനു്, മനുഷ്യനെ ആത്മനിയന്ത്രണം പരിശീലിപ്പിക്കണം. 'മനുഷ്യൻ അവനുമേൽ അവനെ ഉയൎത്തുന്നില്ലെങ്കിൽ, എന്തൊരു നിസ്സാരജീവിയാണു്'' എന്നു് വേർഡ്സ്വത്ത് പറഞ്ഞു. മനുഷ്യരാശിയെ നിലനില്പിന്റേയും അഭിവ്യഞ്ജനത്തിന്റേയും കൂടുതൽ ഉയൎന്ന ഒരു പടിയിലേയ്ക്കു് ഉയൎത്തേണ്ടിയിരിക്കുന്നു. രാഷ്ട്രീയം മനുഷ്യക്ഷേമത്തിനു യഥാൎത്ഥത്തിൽ ഉപയോഗപ്രദമാവണമെങ്കിൽ, മനുഷ്യനെ സ്വയം നിയന്ത്രിക്കാൻ പഠിപ്പിച്ചേ തീരൂ, പ്രത്യേകിച്ചും അധികാരം കൈയാളുന്ന ന്യൂനപക്ഷത്തെ. എല്ലാററിനേയും സാമൂഹ്യവത്ക്കരിക്കേണ്ടതുണ്ടു്. നമ്മുടെ കച്ചവടം, ഗതാഗതം, സ്വത്തു്, വ്യവസായം ഇവയെല്ലാം സാമൂഹ്യവത്ക്കരിക്കാം; പക്ഷേ ഇതുകൊണ്ടായില്ല. ആധുനികപരിതസ്ഥിതിയിൽ, ഉല്പാദനത്തിന്റേയും വിതരണത്തിന്റേയും പ്രധാനമാൎഗ്ഗങ്ങളെ ദേശസാത്ക്കരിക്കുക എന്നതു് ഒഴിച്ചുകൂടാത്തതാണെന്നു് മാത്രമല്ല, മനുഷ്യന്റെ സൎവ്വതോമുഖമായ ഉദ്ധാരണത്തിനും, അവന്റെ ജീവിതനിലവാരം ഉയൎത്തുവാനും ഇതു ന്യായമായൊരു നടപടിയുമാണു്. പക്ഷേ ഇതിനെല്ലാമുപരിയായൊരു ദേശസാല്ക്കരണമുണ്ടു്. ഏററവും പ്രധാനമായതു് അതാണു്. ഇതാണു് മനസ്സിന്റെ സാമൂഹ്യത്ക്കരണം, സഹതാപത്തേയും, താല്പൎയ്യത്തേയും പൊതുവാക്കുക, പ്രത്യേകിച്ചും സമുദായത്തിലെ പ്രതിഭാധനരായ വ്യക്തികളുടെ കഴിവുകളെ ദേശസാത്ക്കരിക്കുക എന്നതു്. നമ്മുടെ മനസ്സിനെ, നമ്മെത്തന്നെ നാം ആദ്യമായി സാമൂഹ്യവല്ക്കരിക്കണം. ഇതിൽക്കൂടി മാത്രമേ നമുക്കു് സമഗ്രമായ, സൎവ്വതോമുഖമായ ക്ഷേമം ഉറപ്പിക്കുവാനാവുകയുള്ളൂ. വിജയകരമായി സാമ്പത്തികസോഷ്യലിസം നടപ്പാക്കീട്ടുള്ള സോവിയററ് റഷ്യയിൽ, ജനജീവിതവും രാഷ്ട്രസമ്പത്തും കൈകാര്യം ചെയ്യുന്നതു് ചെറിയൊരു സംഘം ആളുകളാണു്. ഇവരുടെ പിന്നിലുള്ള ആവേശം എന്താണു്? സമുദായസേവനത്തിന്റെ ബോധമാണോ? അവർ അവരുടെ താല്പൎയ്യങ്ങളെയും സഹതാപങ്ങളെയും സമൂഹവല്ക്കരിച്ചിട്ടുണ്ടോ? സമൂഹം അവരിൽ അൎപ്പിച്ചിട്ടുള്ള വിശ്വാസത്തെ ഇന്നോ ഭാവിയിലോ ദുരുപയോഗപ്പെടുത്തുകയില്ലെന്നതിനു് എന്തുറപ്പാണു് അവരുടെ ജീവിതവീക്ഷണത്തിലുള്ളതു്. നിസ്വാൎത്ഥമായ സമുദായസേവനത്തിൽക്കൂടെ പൂൎണ്ണമാവാൻ ശ്രമിക്കുന്ന ഒരു ഭിന്നസംഖ്യയാണു് താനെന്നു് മനുഷ്യൻ കരുതണം; വിശാലമായൊരു

സരസ്വതീക്ഷേത്രമായ സമുദായത്തിൽക്കൂടി അവൻ ആത്മസാക്ഷാത്ക്കാരവും പൂർണ്ണതയും പ്രാപിക്കുന്നതായി അവനു തോന്നണം.

## 14 അധികാരം ദുഷിപ്പിക്കുന്നതെപ്പോൾ

ഇത്തരം ആദർശപരമായൊരു ഭാവവും സമീപനവും ഇന്നല്ലെങ്കിൽ നാളെ കൈവരുന്നില്ലെങ്കിൽ, അധികാരം, കൈയാളുന്ന ആൾക്ക് ഒരു കെണിയായും ജനങ്ങൾക്ക് ഒരു ശാപമായും ദുഷിക്കുമെന്നതു് തീർച്ചയാണു്. ഇങ്ങനെ അധഃപതിച്ച മനുഷ്യനെപ്പററി സ്മരണീയമായ ചില വരികളിൽ ഷേക്സ്പിയർ പരാമർശിക്കുന്നുണ്ടു്. (മെഷർ ഫോർ മെഷർ, I. 2, 117–22):

'അഹങ്കാരിയായ മനുഷ്യൻ ക്ഷുദ്രനിമിഷങ്ങളിലെ അധികാരത്തിൻെറ കോപ്പണിഞ്ഞു് തൻെറ ശാശ്വതസത്യങ്ങളിൽ ഏററവും അജ്ഞനായി, ക്രുദ്ധനായി പിടിച്ചൊരു വാനരത്തെപ്പോലെ കാട്ടിക്കൂട്ടുന്ന വിക്രിയകൾ ദൈവദൂതന്മാരെ കരയിപ്പിക്കും.'

ധാർമ്മികവും മാനുഷികവുമായ വികാരങ്ങളാൽ സംസ്കരിക്കപ്പെടാത്ത ഇങ്ങനെയുള്ള അധികാരം, ചഞ്ചലമായ അസ്ഥിവാരങ്ങളിലാണു് സ്ഥിതിചെയ്യുന്നതെന്നു് ലോകചരിത്രം നമ്മെ പഠിപ്പിക്കുന്നുണ്ടു്. ഹിററ്ലരുടേയും മുസ്സോളനിയുടേയും ശബ്ദം യൂറോപ്പിനെ മുഴുവൻ വിറപ്പിച്ചു; പക്ഷേ ആർക്കും അവരുടെ പതനത്തെ തടുക്കുവാനായില്ല. അവർ നിലംപററി; വലിയൊരു വീഴ്ചതന്നെ ആയിരുന്നു അതു്. പണത്തിൻേറയും അധികാരത്തിൻേറയും മിഥ്യയായ ആഭിജാത്യബോധത്തിൻെറയും അഹങ്കാരം, യഥാർത്ഥമല്ലാത്ത 'അഹ'ത്തിലുള്ള, അസത്തിലുള്ള, അഹങ്കാരമാണു്. ഇതു് ക്ഷുദ്രതയിലേയ്ക്കും സങ്കുചിതത്വത്തിലേയ്ക്കും നയിക്കുന്നു. ഇതിനെ കൈകാര്യം ചെയ്യുന്നവരേയും അതു് ഹീനമാക്കുന്നു. അവനവനെ താഴ്ത്തുകയും മററുള്ളവരെ ഉയർത്തുകയും ചെയ്യുന്നൊരഭിമാനമുണ്ടു്. ഇതു് നമ്മുടെ ആത്മാവിൻെറ അടിത്തട്ടിൽനിന്നാണുണ്ടാവുന്നതു്; ഇതാണു് നമ്മുടെ അപരിച്ഛേദ്യമായ ആത്മീയസ്വഭാവമെന്നു് മതങ്ങൾ പറയുന്നതു്. നമുക്കു് ഏററവും അമൂല്യമായ മനുഷ്യപ്രഭാവത്തിൻേറതായ ബോധം ഇതിൽനിന്നാണു് വരുന്നതു്. നമ്മുടെ ധനം, ശരീരങ്ങൾ, നൈമിഷികങ്ങളായ അധികാരവരണങ്ങൾ ഇവയെയൊക്കെക്കാളും വില കൂടിയതു്.

## 15 എല്ലാ 'മദ'ത്തേയും 'ദമ'മാക്കൽ

ജനാധിപത്യത്തിൻെറ മഹത്തായ ദൌത്യം ഈ മൂല്യത്തിൻെറ സംരക്ഷണവും സംപുഷ്ടീകരണവുമാണു്. ശമവും ദമവും—

മനോനിയന്ത്രണവും ഇന്ദ്രിയസംയമനവും—മനുഷ്യശക്തിയെ നിർമ്മാണാത്മകമായി മെരുക്കി എടുക്കുവാനുള്ള രണ്ടു മാർഗ്ഗങ്ങളായി ഭാരതീയചിന്ത നിർദ്ദേശിക്കുന്നു. മഹാഭാരതം പറയുന്നു, യഥാർത്ഥത്തിൽ മഹാന്മാർ ഇതു് സാധിച്ചിട്ടുള്ളവർ മാത്രമാണു് എന്നു്. (V. 34.42 ഭണ്ഡാർക്കർ ഗവേഷണശാലയുടെ പതിപ്പു്)

വിദ്യാമദോ ധനമദഃ തൃതീയോഽഭിജാതോ മദഃ
ഏതേ മദാ അവലിപ്താനാം ഏത ഏവ ശതം ദമഃ.

'ജ്ഞാനത്തിൽനിന്നോ, ധനത്തിൽനിന്നോ, കുലത്തിൽനിന്നോ ഉണ്ടാകുന്ന മദം, താമസികപ്രകൃതികളെ മാത്രമേ ബാധിക്കയുള്ളു; യഥാർത്ഥത്തിൽ മഹാന്മാരായവർക്കു് ഈ മദം ദമമായു് ത്തീരുന്നു.'

സദാചാരത്തിന്റെയും മനുഷ്യസ്നേഹത്തിന്റെയും സ്പർശമേല്ക്കാത്ത, മദത്തിനെ ദമമായി പരിവർത്തനം ചെയ്യാത്ത, രാഷ്ട്രീയവും മററുമായ മഹത്വം, ചുററുമുള്ള എല്ലാവരേയും അവമാനിതരാക്കുന്നു. ഏററവും വിപുലമായ ദൃഷണമാണതു്; മറെറാതു് ഉദാഹരണക്ഷമമായ മഹത്വമാണു്. ഈ ലോകത്തിലെ മഹത്വം അധികവും സമ്പാദിക്കുന്നതു്, അന്യന്മാരുടെ മേൽ ആരുമറിയാതെ കുതിരകയററം നടത്തിയിട്ടാണു്. പക്ഷെ, ഒരു രാമകൃഷ്ണന്റെയോ, യേശുവിന്റെയോ, മുഹമ്മദിന്റെയോ, ഗാന്ധിയുടെയോ, ബുദ്ധന്റെയോ, ശങ്കരന്റെയോ മഹത്വം വേറൊരു നിലവാരത്തിലുള്ളതാണു്; അതു് ആരേയും താഴ്ത്തുകയോ അവമാനിക്കുകയോ ചെയ്യുന്നില്ല. മറിച്ചു്, അതിന്റെ സ്പർശമേല്ക്കുന്നവരെല്ലാം ഉദ്ധരിക്കപ്പെടുന്നു. ഈ വ്യക്തികളുമായി പരിചയപ്പെടുന്ന എല്ലാവർക്കും, എത്ര താഴ്ന്നവരായാലും പാവങ്ങളായാലും, ഉത്തേജനവും ഉയർച്ചയും അനുഭവപ്പെടുന്നു. അവരുടെ മഹത്വവും ഔന്നത്യവും ചുററിലുമുള്ള സ്ത്രീപുരുഷന്മാരുടെ അന്തസ്സിനെ വർദ്ധിപ്പിക്കുന്നു. അടിമകൾ യജമാനന്മാരാവുന്നു; അപൂർണ്ണതകൾ പൂർണ്ണത പ്രാപിക്കുന്നു; മഹാന്മാർ കൂടുതൽ മഹത്വത്തിലേയ്ക്കുയരുന്നു. ഇപ്രകാരമുള്ള ശക്തി വിനയത്തിനുള്ള മറെറാരു പേരാണു്. ഇങ്ങനെയുള്ള ശക്തിക്കു് രാഷ്ട്രീയത്തെ ശുദ്ധീകരിക്കാൻ കഴിയും.

## 16. രാഷ്ട്രീയം ശരിയായതും തെററായതും

അധികാരത്തിന്റെ വിനയവും നിഃസ്വാർത്ഥസ്നേഹത്തിന്റെ ചൈതന്യവും ഉൾക്കൊണ്ടിട്ടുള്ള പ്രതിബോധനരായ യുവതീയുവാക്കന്മാരുടെ ഒരു സേന ഓരോ സമൂഹത്തിന്റെയും ആവശ്യമാണു്.

ഒരു രാജ്യത്തിൻെറ സാധാരണ ഭരണം നടത്തിക്കൊണ്ടുപോവാൻ വലിയ ബുദ്ധിമുട്ടില്ല. ഒരു ചെറിയ സംഘം ഉദ്യോഗസ്ഥന്മാക്ക് ചെയ്യാവുന്ന കാര്യമാണത്. പക്ഷെ മനുഷ്യസമൂഹത്തിൻെറ മൃതപ്രായമായ 'അസ്ഥികളിലും മാംസപേശികളിലും വീണ്ടും ജീവൻ പകരുവാനും സ്ത്രീപുരുഷന്മാരെ അന്തസ്സിലേയ്ക്കും ഔന്നത്യത്തിലേയ്ക്കും ഉയത്തുവാനും ഉത്സാഹികളായ യുവതീയുവാക്കന്മാരുടെ പരിചര്യ ആവശ്യമാണ്; സേവനത്തിനുള്ള ആവേശവും, ശുശ്രൂഷയ്ക്കുള്ള സന്നദ്ധതയും, സ്വാത്മത്യാഗത്തിൻെറ ഋജുവും നിശിതവുമായ മാർഗ്ഗത്തിൽ അചഞ്ചലമായി നില്ക്കുവാനുള്ള സ്വഭാവശുദ്ധിയും ഉള്ള ഒരു യുവസമൂഹം. രാഷ്ട്രീയത്തിനു രണ്ടു മുഖങ്ങളുണ്ട്—സത്യവും മനുഷ്യസ്നേഹവും നിറഞ്ഞ ഒന്നു; കാപട്യവും കരാളതയും നിറഞ്ഞ മറെറാന്ന്. സാധാരണ രാഷ്ട്രീയപ്രവർത്തകൻ തന്നെ ഉയത്തുവാൻ വേണ്ടിവന്നാൽ മററുള്ളവരെ അവമാനിതരാക്കുവാനും മടിക്കില്ല. അവനവൻെറ സ്വാത്മപൂരണത്തിനായി മററുള്ളവരെ ചൂഷണം ചെയ്യുക എന്നതു് സാധാരണ മനസ്സിലാക്കി വരുന്ന രാഷ്ട്രീയതൊഴിലിൻെറ ഭാഗമാണ്. മനുഷ്യരെ അതിൻെറ ആവശ്യങ്ങൾക്കായി ചൂഷണം ചെയ്യാതെ, മനുഷ്യനന്മക്കു അതിനെ ഉപയോഗപ്പെടുത്തുന്ന തലത്തിലേയ്ക്കു് ഉയരേണ്ടതുണ്ടു്. അധികാരത്തിൻെറ സൂക്ഷിപ്പുകാരേയും അതിനു് വിധേയരാവുന്നവരേയും ഒരുപോലെ ശ്രേഷ്ഠതയിലേയ്ക്കുയത്തുന്ന രാഷ്ട്രീയമാണ് നമുക്കു് വേണ്ടതു്. ഈ വിധമായ അധികാരത്തിൻെറ പരിചര്യകളും, രാഷ്ട്രീയത്തിൻെറ സേവനവുമാണ് സമുദായത്തിനു് ഇപ്പോൾ ആവശ്യം. ദാരിദ്ര്യത്തിലും അജ്ഞതയിലും അന്ധവിശ്വാസത്തിലും നിമഗ്നമായൊരു സമൂഹം—ധനവാന്മാർ സാധുക്കളെ ചൂഷണം ചെയ്യുന്നൊരു സമൂഹം, അഭ്യസ്തവിദ്യർ അല്പവിദ്യരേയും അജ്ഞരേയും ചൂഷണം ചെയ്യുന്നൊരു സമൂഹം—ജനാധിപത്യത്തിൻെറ ഈ രീതിയിലുള്ള പരീക്ഷണങ്ങൾക്കു് ഫലവത്തായ രംഗമാണതു്. മററുവിധത്തിലുള്ള രാഷ്ട്രീയം ജനകോടികളെ കൂടുതൽ ദാരിദ്ര്യത്തിലേയ്ക്കും അധഃപതനത്തിലേയ്ക്കും നയിക്കും.

ഭാരതത്തിലും പാക്കിസ്ഥാനിലും ഇങ്ങനെയുള്ള നേതാക്കന്മാരെയാണു് വേണ്ടതു് — പേരിനു് മാത്രമല്ല, യഥാത്ഥത്തിൽത്തന്നെ ജനസേവകരായി പ്രവർത്തിക്കുന്നവർ. സ്വഭാവശുദ്ധിയുടെ അപ്രതിഹതമായ അടിസ്ഥാനത്തിൽ തൻെറ രാഷ്ട്രീയസൌധം പണിതുയത്തുകയും ലോകത്തെ സ്വകുടുംബമെന്നോണം കാണുകയും ചെയ്ത ആളായിരുന്നു മഹാത്മാഗാന്ധി. ആകാരത്തിൽ ഹ്രസ്വനും, ശാരീരികമായി ദുർബ്ബലനുമായിരുന്നെങ്കിലും, മഹത്തായ എല്ലാ കാര്യങ്ങളിലും സർവ്വാതിശായിയായ ഔന്നത്യം പ്രാപിച്ച അദ്ദേഹം, നമുക്കെ

ല്ലാംതന്നെ അനശ്വരമായൊരു പൈതൃകം വിട്ടുപോയിട്ടുണ്ട്; അതു് പരിരക്ഷിക്കുകയും ഉപയോഗിക്കുകയും ചെയ്യുന്നതു് നമ്മുടെ നന്മക്കായിരിക്കും. ഭാരതത്തിലേയും പാക്കിസ്ഥാനിലേയും അധഃപതിച്ച മനുഷ്യസമൂഹത്തെ ഉദ്ധരിക്കുവാനുള്ള ആഹ്വാനമാണു് നമുക്കു ലഭിച്ചിട്ടുള്ളതു്. ഈ ദീപ്തമായ കാല്പാടുകളെ പിന്തുടരുന്നതിൽ നാം പരാജയപ്പെടുകയാണെങ്കിൽ, നമുക്കു് കരഗതമായ സ്വാതന്ത്ര്യത്തിൻെറ വ്യാപ്തിയെ നാം പരിമിതിപ്പെടുത്തുകയായിരിക്കുമെന്നു മാത്രമല്ല, അരാജകത്വത്തിലേയ്ക്കു നീങ്ങാൻപോലും ഇടയാക്കും. മാനവികതയുടെ ബലിപീഠത്തിൽ സ്വയം ശുദ്ധീകരിക്കപ്പെടുവാൻ നാം ആഹൂതരായിരിക്കുകയാണു്. ഇപ്പോഴത്തെ അധഃപതിച്ച നിലയിൽനിന്നു് തങ്ങളെ ഉയർത്തുവാനുദ്ദേശിക്കുന്ന ഇപ്രകാരമുള്ള രാഷ്ട്രീയത്തിൻെറ ലക്ഷ്യവും പ്രവർത്തനങ്ങളും ജനകോടികൾ മനസ്സിലാക്കുന്നുണ്ടു്. മുദ്രാവാക്യങ്ങളുടെയും മററു് ആവർത്തനപദങ്ങളുടെയും മറയിൽ, കാഴ്ചയ്ക്കു് നല്ലതും ഉള്ളിൽ ദുഷ്ടവുമായ മററുള്ള രാഷ്ട്രീയങ്ങളെയെല്ലാം — ശക്തിരാഷ്ട്രീയം, ജീവനരാഷ്ട്രീയം മുതലായവ — നിഷ്ഫലമാണെന്നു് മാത്രമല്ല, അപകടകരവുമാണു്. ഭാരതത്തിലും മററു രാജ്യങ്ങളിലും മനുഷ്യൻെറ പരിണാമപ്രക്രിയാനാടകത്തിലെ അതിൻെറതായ ഭാഗം ജനാധിപത്യം നിർവ്വഹിക്കണമെങ്കിൽ, അതു് മതത്തിൻെറ ചൈതന്യവും ഭാവവും ഉൾക്കൊണ്ടേ പററൂ; അതിൻെറ നിയാമകതത്വങ്ങൾ ത്യാഗവും സേവനവും ആയിരിക്കയും വേണം.

## 17. മാനുഷികഗുണങ്ങൾക്കൊപ്പം പ്രകൃതിവിഭവങ്ങളും വികസിപ്പിക്കേണ്ടതിൻെറ ആവശ്യകത

കഴിഞ്ഞ ഇരുപതോ മുപ്പതോ വർഷങ്ങളിൽ, ഒരു പരിധിവരെ സാമ്പത്തികഭദ്രതയും ക്ഷേമവും നമുക്കു് കൈവന്നിട്ടുണ്ടു്. നമ്മുടെ ബൃഹത്തായ വ്യാവസായികപരിപാടികളുടെ നേട്ടമാണതു്. പക്ഷെ, ആനുപാതികമായി, നമ്മുടെ മാനുഷികമായ നിലവാരങ്ങൾ ഉയരും എന്നു് ഉറപ്പായിട്ടു പറയാമോ ? സമ്പത്തിൻെറയും അധികാരത്തിൻെറയും വർദ്ധന മനുഷ്യൻെറ നാശത്തിലേയ്ക്കു് വഴിവെയ്ക്കുമോ ? നമ്മുടെ പ്രകൃതി വിഭവങ്ങൾ വികസിക്കുന്നതോടൊപ്പം, ധനവും ശക്തിയും മാനവികതയിൽ ദഹിപ്പിച്ചു് ചേർക്കാനുള്ള കഴിവും വികസിപ്പിച്ചെടുക്കേണ്ടതിനു വേണ്ട നടപടികൾ നാം സ്വീകരിക്കേണ്ടതില്ലേ ? നദികളേയും വെള്ളച്ചാട്ടങ്ങളെയുമുപയോഗിച്ചു് വൈദ്യുതിയുണ്ടാക്കുന്നതോടൊപ്പം, അതിലുമെത്രയോ ചൈതന്യവത്തായൊരു ശക്തി ദേശീയമായൊരു സ്വഭാവമാഹാത്മ്യം — നാം വളർത്തിയെടുക്കേണ്ടതുണ്ടു്; നമ്മുടെ പ്രചോദനങ്ങളുടെ

യും വികാരങ്ങളുടെയും മാനസികശക്തിയെ, മതത്തിൻെറ ആവേശം ഉൾക്കൊള്ളുന്ന ഉത്തമമായൊരു വിദ്യാഭ്യാസവ്യവസ്ഥയുമായി യോജിപ്പിച്ചാൽ മാത്രമേ, ഇതു് സാദ്ധ്യമാവുകയുള്ളു; അപ്പോൾ അഭിവൃദ്ധിക്കും ശക്തിക്കും ഭാവിയിലെ പൌരൻ യുക്തനാവും. ഇങ്ങനെ മാത്രമേ ഭാരതീയഭാവത്തിൻെറയും ആകാരത്തിൻെറയും അടിസ്ഥാനത്തിൽ ഭാരതത്തിൻെറ മഹത്വത്തെ കെട്ടിപ്പൊക്കുവാൻ നമുക്കു് സാദ്ധ്യമാവൂ; സാമ്പത്തികവും സൈനികവുമായ ശക്തിയെ മാത്രം ആധാരമാക്കി ഇതു് ചെയ്യുക വയ്യ.

നമ്മുടെ ദേശീയ പുനരുദ്ധാരണപരിപാടിയിലെ ഏററവും കാതലായ ഘടകം ഇതാവേണ്ടതാണു്. നീതിയുക്തവും സമത്വസുന്ദരവുമായൊരു സാമൂഹിക വ്യവസ്ഥയ്ക്കു് രൂപം കൊടുക്കുവാനുള്ള ശ്രമത്തിൽക്കൂടി ഭാവിപൌരനെ വളർത്തിയെടുക്കുവാൻ രാഷ്ട്രീയം സഹായകരമായിരിക്കും. മനുഷ്യനെ സംപൂർണ്ണവളർച്ചയിലേയ്ക്കു് നയിക്കുന്നതും മാനവികശ്രേഷ്ഠതയുടെ അംഗീകരണത്തിൽ അധിഷ്ഠിതവുമായൊരു സാമൂഹികരാഷ്ട്രീയസാമ്പത്തികവ്യവസ്ഥ വളർത്തിയെടുക്കുവാൻ ഇന്നത്തെ രാഷ്ട്രങ്ങൾക്കു് സാദ്ധ്യമായാൽ അവർ ഈ കാലഘട്ടത്തിൻെറ ആവശ്യത്തെ നിറവേററുകയായിരിക്കും. ഇതു ഗംഭീരമായൊരു കൃത്യമാണു്. ഇതിൻെറ വ്യാപ്തി നാം മനസ്സിലാക്കിയാൽ ഉപരിപ്ലവങ്ങളായ മുദ്രാവാക്യങ്ങളുടെ ഒഴുക്കിൽ പെടാതിരിക്കാൻ അതു് നമ്മെ സഹായിക്കും. ഭാരതത്തിനോ പാക്കിസ്ഥാനോ ഒരു ജനാധിപത്യ വ്യവസ്ഥയുണ്ടാക്കുക എന്നതു് താരതമ്യേന എളുപ്പമായൊരു സംഗതിയാണു്; പക്ഷേ യഥാർത്ഥമായ ഭാവത്തിൽ അതിനെ നടപ്പിലാക്കുക എന്നതു് തുലോം വിഷമം പിടിച്ചൊരു ജോലിയായിരിക്കും. ദിവസങ്ങളും മാസങ്ങളും വർഷങ്ങളുമായി തിരക്കു് പിടിച്ചപണി അതിനായി ചെയ്യേണ്ടിവരും. നമ്മുടെ സ്വാതന്ത്ര്യരാഷ്ട്രസൌധത്തെ ഭദ്രമായ അസ്ഥിവാരത്തിൽ പണിയേണ്ടതുണ്ടു്. മതത്തിനുമാത്രമേ ഈ അസ്ഥിവാരം നല്കുവാൻ കഴികയുള്ളു. ആത്മീയവും ധാർമ്മികവുമായ ആദർശങ്ങളാൽ പ്രചോദിതരും സമൂഹത്തിൻേറയും രാഷ്ട്രത്തിൻേറയും ശക്തിക്കും നിലനില്പിനും വേണ്ടി പരമാവധി സമർപ്പിക്കുന്നതിൽ ആറ്റാദിക്കുന്നവരും സ്വാതന്ത്ര്യവും സമത്വസുന്ദരവുമായൊരു സമൂഹം നല്കുന്ന സുഖസൌകര്യങ്ങളിൽ സോത്സാഹം പങ്കെടുക്കുന്നവരുമായ പൌരന്മാർ ഉത്തമമായൊരു സമൂഹത്തിൻെറ ഫലങ്ങളും കുസുമങ്ങളുമാണു്.

## 18 ഭരണഘടനയും രാഷ്ട്രവും ഭരണവ്യവസ്ഥയും

ഒരു ജനാധിപത്യരാഷ്ട്രം അതിലെ പൗരന്മാരിൽനിന്നാണ് ശക്തിയും സുസ്ഥിരതയും ആർജ്ജിക്കുന്നതു്. സമൂഹം രാഷ്ട്രം ഭരണഘടന ഗവർമ്മെണ്ടു് എന്നീ പദങ്ങൾ ചിലപ്പോൾ അവതമ്മിലുള്ള വ്യത്യാസത്തെ കണക്കിലെടുക്കാതെ ഉപയോഗിക്കപ്പെടുന്നുണ്ടു്. ഇതു് നമ്മുടെ രാജ്യത്തിൽ താറുമാറായ ചിന്തയ്ക്കും പ്രവർത്തനങ്ങൾക്കും വഴിവെക്കുന്നുമുണ്ടു്. സമൂഹത്തിൻെറ കൂട്ടായ തീരുമാനത്തിനു് നിർവ്വഹണപരമായ രൂപം കൊടുക്കുന്ന സംവിധാനമാണു് ഗവർമ്മെണ്ടു്. അതു് ഭരണഘടനയുടെ ഒരു ഉപകരണമാണു്. അതിൻെറ സ്വഭാവംകൊണ്ടുതന്നെ അതു് താത്കാലികവും അല്പായുസ്സുമാണു്. ഭരണഘടന താരതമ്യേന കൂടുതൽ ഉറപ്പുള്ളതാണു്. ജനങ്ങളുടെ രാഷ്ട്രീയവും സാമ്പത്തികവും ധാർമ്മികവുമായ ആശകളേയും ആദർശങ്ങളേയും അതു് പ്രതിനിധാനം ചെയ്യുന്നു. ഇവയിൽ മാററം ഉണ്ടാവുമ്പോൾ ഭരണഘടനയും ഒപ്പം മാറുന്നു. 1776–ലാണു് അമേരിക്കയിലെ ഭരണഘടന എഴുതപ്പെട്ടതു്. മാറിവന്ന പരിതസ്ഥിതികളെ നേരിടുവാൻ അതിൽ പല പ്രാവശ്യവും ഭേദഗതികൾ നടത്തേണ്ടിവന്നു. ഭാരതത്തിലും നിയമസഭാ സാമാജികർ സുസ്ഥിരമായൊരു ഭരണഘടനയ്ക്കു് രൂപം കൊടുക്കുന്നതിൽ വ്യാപൃതരായിരിക്കയാണു്. ഇവിടെയും മാറിവരുന്ന സാമൂഹ്യാവശ്യങ്ങൾക്കനുസൃതമായി തിരുത്തലുകളും ഭേദഗതികളും നടത്തുവാൻ വേണ്ട വ്യവസ്ഥ ഭരണഘടനയിൽ ചേർക്കുന്നുണ്ടു്. ഇതെല്ലാമുണ്ടായിട്ടും ഭരണഘടനകൾ താരതമ്യേന ഉറപ്പോടെ നില്ക്കുന്നുണ്ടു്. ഭരണഘടന സമൂഹത്തിലെ ശക്തികളെ നേരിടാതിരിക്കുകയും അവയുടെ അനുപാതത്തെ പ്രതിബിംബിക്കാതിരിക്കുകയും ചെയ്യുകയും ചലനാത്മകമായൊരു സമൂഹത്തിന്മേലുള്ള ഇറുക്കമുള്ളൊരാവരണമായി രൂപം കൊള്ളുകയും ചെയ്യുമ്പോൾ ഭരണഘടന പിളരുകയും സാമൂഹികപൊട്ടിത്തെറികളിലൂടെയും വിപ്ലവങ്ങളിലൂടെയും ഛിന്നഭിന്നമാവുകയുംചെയ്യുന്നു. പുതിയ ആഗ്രഹങ്ങളേയും ശക്തികളേയും പ്രതിനിധീകരിക്കുന്നൊരു പുതിയ ഭരണഘടന അപ്പോൾ രൂപം കൊള്ളും.

ഉത്തമമായൊരു ഭരണഘടനയുടെ അടയാളം ഉറപ്പും അയവും ഉചിതമാംവണ്ണം സംയോജിപ്പിക്കുന്നതിലാണു്. വഴക്കങ്ങളിലും ഭേദഗതികളിലും പുതിയ ഖണ്ഡികകളിലും കൂടി രഞ്ജിപ്പോടെ നീങ്ങുവാനും അതേ സമയത്തു് അതിൻെറ അന്തസ്സത്ത അനുസൃതമായി നിലനിർത്തുവാനും ഇതിനാൽ സാദ്ധ്യമാവും. ഇങ്ങനെയു

ള്ളൊരു ഭരണഘടനയുടെ തുടച്ച്യയേയും സ്ഥിരതയേയും ഒരു വിദേശാക്രമണത്തിനു മാത്രമേ ഭഞ്ജിക്കാനാവൂ. സമൂഹത്തിൻെറ കൂട്ടായ നിശ്ചയത്തെയാണ് രാഷ്ട്രം പ്രതിനിധാനം ചെയ്യുന്നത്. അതിൻെറ നിലനില്പിനുള്ള വാഞ്ഛയും, ഭാസുരമായൊരു ഭാവിയെ പ്രാപിക്കുവാനുള്ള ആഗ്രഹവും, രാഷ്ട്രത്തിൽ ജീവിക്കുവാനും പ്രവർത്തിക്കുവാനും സ്വതന്ത്രമായി ജീവിക്കുവാനുമായി പരന്നുകിടക്കുന്ന ആഗ്രഹങ്ങളും അതിൽ കൂട്ടായ്ച്ചേരുന്നു; മററു സമൂഹങ്ങളിൽനിന്ന് വ്യത്യസ്തമായ അതിൻെറ ദേശീയത്തനിമയെ അത് സംഘടിപ്പിക്കുകയും പ്രകടമാക്കുകയും ചെയ്യുന്നു. ഒരു രാഷ്ട്രത്തിൻെറ പരമാധികാരം ഈ വിധമുള്ള ദേശീയമായ ഒരു സവിശേഷതയിൽനിന്നാണുദ്ഭവിക്കുന്നത്. രാജവാഴ്ചയിൽ, രാജാവിൽ കേന്ദ്രീകൃതമായ ഈ പരമാധികാരം, ജനാധിപത്യത്തിൽ ജനങ്ങളിൽ നിക്ഷിപ്തമായിരിക്കുന്നു—പൗരന്മാരേയും പ്രജകളേയും ഒന്നാക്കിക്കൊണ്ട്. ജനാധിപത്യത്തിൽ പരമാധികാരം ഇങ്ങനെ നാനാത്വത്തിലെ ഏകത്വമായി ഭവിക്കുന്നു; ചുററുമുള്ള ജീവിതസംവിധാനവുമായി അത് യോജിക്കുകയും ചെയ്യുന്നു. മററു രാഷ്ട്രീയ വ്യവസ്ഥകളെക്കാരം ജനാധിപത്യം ശക്തമാവുന്നത് ഇതിനാലാണ്.

ഭരണഘടന രാഷ്ട്രത്തിൻെറ ചിന്തയും ഉദ്ദേശവും പ്രകടമാക്കുന്നു; ഗവമെൻ്റ് അതിൻെറ പ്രവർത്തനത്തേയും. ഭരണക്രമത്തിലേയും ഭരണഘടനയിലേയും മാററങ്ങളിൽക്കൂടെ രാഷ്ട്രത്തിൻെറ സ്ഥിരത ഇങ്ങനെ പരിരക്ഷിക്കപ്പെടുന്നു. സാധാരണ സാമൂഹികപരിവർത്തനങ്ങളും വിപ്ലവങ്ങളും ഭരണസംവിധാനത്തിൻേറയും ഭരണഘടനയുടെയും സ്വഭാവത്തേയും ബാധിച്ചാലും രാഷ്ട്രത്തിൻെറ സമഗ്രതയെ ബാധിക്കുന്നില്ല. രാഷ്ട്രത്തിനു മാരകമായ ആഘാതമേല്ക്കുന്നത് രണ്ടു തരത്തിലാണ്. ഒന്ന് വിദേശാക്രമണത്തിൽനിന്ന്; മറേറത് ജനാധിപത്യമാവട്ടെ, സോഷ്യലിസ്റ്റാവട്ടെ, നിലവിലുള്ള രാഷ്ട്രത്തേയും അതിൻെറ ഘടനയേയും അപ്പാടെ ഉന്മൂലനം ചെയ്യുക എന്ന പ്രഖ്യാപിതലക്ഷ്യത്തോടെ നടത്തുന്ന, ആധുനികകാലത്ത് കമ്മ്യൂണിസ്റ്റ് വിപ്ലവമെന്നറിയപ്പെടുന്ന, പൊട്ടിത്തെറിയിലൂടെ.

## 19 എല്ലാ രാഷ്ട്രീയശക്തികളുടെയും ഭൂമിക സമൂഹം

ഭരണയന്ത്രത്തിൻേറയും ഭരണഘടനയുടെയും രാഷ്ട്രത്തിൻെറയും പിന്നിൽ സമൂഹം നില്ക്കുന്നു—എല്ലാ ഊർജ്ജങ്ങളുടെയും ജന്മ

സ്ഥാനം, ഭരണഘടനകളുടെയും വിപ്ലവങ്ങളുടെയും ഗർഭാശയം, ഒരു സമയത്തു് പ്രശാന്തമായൊരു തടാകം, വേറൊരിക്കൽ പൊട്ടിത്തെറിക്കുന്ന അഗ്നിപർവ്വതം; ചലനാത്മകമായ, മാറിക്കൊണ്ടിരിക്കുന്ന, പ്രക്ഷുബ്ധമായൊരു ക്ഷുമ്പാരം, വ്യത്യസ്തമായ ബൌദ്ധികവും, ധാർമ്മികവും, ആത്മീയവുമായ പതനങ്ങളിലുള്ള അസംഖ്യം അഹംബോധങ്ങളുടെ സമാഹാരം. സോഷ്യലിസത്തിലോ, കമ്മ്യൂണിസത്തിലോ വിപ്ലവങ്ങളെപ്പോലെ, രാഷ്ട്രീയവും സാമൂഹികവുമായ മാററങ്ങൾ, ഈ പാരാവാരത്തിന്റെ ഒരു മൂലയെ മാത്രമേ ബാധിക്കുന്നുള്ള ഇപ്രകാരമുള്ള ഭയങ്കരവിപ്ലവങ്ങൾ രാഷ്ട്രങ്ങളെ തകിടംമറിക്കുകയും സമൂഹങ്ങളെ പിടിച്ചുകുലുക്കുകയും ചെയ്തേയ്ക്കാം; പക്ഷേ അല്പസമയത്തേയ്ക്കു മാത്രം. കുറെ വർഷങ്ങൾക്കുശേഷം, ആ ആവേശത്തിന്റെ ചൈതന്യം നഷ്ടമാവുകയും, സമൂഹങ്ങൾ മുൻകാലങ്ങളിലെപ്പോലെ അവയുടെ പ്രശാന്തമായ യാത്രകൾ തുടരുകയും ചെയ്യുന്നു—ചെറിയ ഭേദങ്ങളും മാററങ്ങളും സ്വീകരിച്ചുകൊണ്ടു തന്നെ. ഫ്രഞ്ചു് വിപ്ലവത്തിന്റെ ഗുണപാഠം ഇതാണു്; ഗംഭീരമായ റഷ്യൻ വിപ്ലവത്തിന്റേയും ഇതുതന്നെയാണെന്നു് സാവധാനമായെങ്കിലും ഇപ്പോൾ അറിഞ്ഞുവരികയുമാണു്. ഇവയിൽനിന്നു് നമുക്കുണ്ടാവുന്ന ലാഭത്തിനു് അമിതമായ വിലയാണു് കൊടുക്കേണ്ടിവരുന്നതു്. പരക്കെ അനുഭവപ്പെടുന്ന വ്യർത്ഥതാബോധവും സാമൂഹികവിവേകത്തിന്റെ അഭാവവുമാണു് അക്രമാസക്തമായ വിപ്ലവത്തിലേയ്ക്കു് നയിക്കുന്നതു്, അല്ലാതെ ചരിത്രപരമായ അനിവാര്യതയോ പുരോഗതിക്കാവശ്യമായൊരു വസ്തുതയോ അല്ല എന്ന നിഗമനത്തിൽ ഇതു് നമ്മെ എത്തിക്കുന്നു. യുഗപ്രഭാവനായൊരാത്മീയനേതാവു് തുടങ്ങിവെയ്ക്കുന്നതും അദ്ദേഹം രൂപംകൊടുക്കുന്ന ആദർശങ്ങളും പ്രസ്ഥാനവും പ്രചോദിപ്പിക്കുന്നതുമായ വിപ്ലവം മാത്രമേ സമൂഹത്തെ അടിത്തട്ടുവരെ ഇളക്കുകയുള്ളു. സാവധാനമായിട്ടാണെങ്കിലും, ഈ വിപ്ലവം ആ ഗുരു സാക്ഷാത്കരിച്ചതും ഉദ്ബോധനം ചെയ്തതുമായ ഉയർന്ന ആത്മീയമൂല്യങ്ങൾക്കനുസൃതമായി, മനുഷ്യരുടെ ചിന്തകളേയും ആഗ്രഹങ്ങളേയും തീരുമാനങ്ങളേയും ശുദ്ധീകരിക്കുന്നു.

## 20 ഉപസംഹാരം

ഇങ്ങനെ നോക്കിയാൽ, സമൂഹമാണു് സുസ്ഥിരങ്ങളായ എല്ലാ ക്ഷേമപ്രവർത്തനങ്ങളുടെയും രംഗം. ഈ പ്രവർത്തനങ്ങൾ അധികവും നിശ്ശബ്ദവും ശാന്തവുമാണുതാനും. ബഹളമൊക്കെ രാഷ്ട്രീയത്തിലാണു്; രാഷ്ട്രീയത്തിലെ നിലവാരം മെച്ചപ്പെട്ട

ന്നതിനനുസരിച്ച് അതിലെ ബഹളം കുറയും, നേരെ മറിച്ചും. സാമൂഹിക പരിവർത്തനത്തിനുള്ള ഈ ബൃഹത്തായ പരിശ്രമം നിർവ്വഹിക്കുവാൻ ഏററവും മെച്ചപ്പെട്ട സന്ദർഭം ലഭ്യമാവുന്നതു് ജനാധിപത്യവ്യവസ്ഥയിലാണു്. ഈ ദേശീയദൗത്യത്തിന്റെ വലുപ്പവും പ്രാധാന്യവും പരിഗണിക്കുമ്പോൾ, വെറും രാഷ്ട്രീയമായ പ്രവർത്തനങ്ങളുടെ വ്യാപ്തിയും ഫലങ്ങളും പരിമിതമാണു്. സ്വാതന്ത്ര്യലബ്ധിക്കുമുമ്പു് സർവ്വപ്രധാനമായിരുന്ന രാഷ്ട്രീയം, സ്വാതന്ത്ര്യലബ്ധിക്കു ശേഷം രണ്ടാം സ്ഥാനത്തെത്തിയിരിക്കയാണു്. രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ സൗധം കെട്ടിപ്പടുക്കേണ്ടതു് സാമൂഹികഭദ്രതയുടേയും ക്ഷേമത്തിന്റേയും മുകളിലാണു്. രാഷ്ട്രീയാവേശവും തൻകാര്യവ്യഗ്രതയുമുള്ള യുവതീയുവാക്കന്മാരെയല്ല ഇതിനു് വേണ്ടതു്; ആത്മീയാവേശവും ധാർമ്മികപ്രചോദനവും, മനുഷ്യന്റേയും സമൂഹത്തിന്റേയും ഗതിവിഗതികളെക്കുറിച്ചുള്ള ഗ്രാഹ്യവുമുള്ളവരാണു് ഇതിനാവശ്യം. ആധുനികലോകത്തിന്റെ സമ്മർദ്ദങ്ങളെ നേരിടാൻ ഇങ്ങനെ കെട്ടിപ്പടുത്ത ഒരു വ്യവസ്ഥയ്ക്കേ സാദ്ധ്യമാവൂ. ഇതിനു് വിവേകപൂർവ്വമായി ചിന്തിക്കുകയും പ്രവർത്തിക്കുകയും വേണം. ശതാബ്ദങ്ങളായുള്ള ദേശീയനിശ്ചലതയ്ക്കുശേഷം ഈ കൃത്യം നടത്തുവാനുള്ള ആഹ്വാനം ലഭിച്ചിട്ടുള്ള നമുക്കു്, നമ്മുടെ സ്വതന്ത്രസമൂഹത്തിന്റെ സൌധത്തെ സുസ്ഥിരമായ അസ്ഥിവാരത്തിൽ കെട്ടിപ്പടുക്കുവാൻ സമചിത്തതയോടും ക്ഷമയോടുംകൂടി മുന്നോട്ടു നീങ്ങാം. മതത്തിൽനിന്നു് ഉദ്ഭൂതമാവുന്ന ആവേശത്തെ ശാസ്ത്രത്തിന്റെ പ്രചോദനവുമായി സംയോജിപ്പിച്ചു വേണം ഈ കാര്യം നടത്തുവാൻ. ഭാരതത്തിന്റെ മാർഗ്ഗം ഇതായിരുന്നിട്ടുണ്ടു്: ഇന്നും നമുക്കു് അതു് അനുവർത്തിക്കാം.

# 5

# നമ്മുടെ വ്യാവസായിക യുഗത്തിലെ ആത്മീയജീവിതം*

## 1 ആമുഖം

മനുഷ്യജീവിതത്തിന്റെ ലക്ഷ്യമെന്താണെന്നു് നിർവ്വചിക്കേണ്ടതിന്റെ ആവശ്യകത, ഇന്നത്തെപ്പോലെ, മനുഷ്യചരിത്രത്തിൽ ഇത്ര തീവ്രമായി ഒരിക്കലും അനുഭവപ്പെട്ടിട്ടില്ല. ശാസ്ത്രവാദപരമായൊരു പ്രശ്നം മാത്രമല്ല ഇതു്; സാധാരണക്കാരും, അല്ലാത്തവരും, പാശ്ചാത്യരും പൌരസ്ത്യരും ആയ ആധുനികകാലത്തെ സ്ത്രീപുരുഷന്മാരുടെ ഹൃദയത്തിൽ ഉയർന്നുവരുന്നൊരാകാംക്ഷയാണു്.

ആത്മീയതയാണു് മനുഷ്യജീവിതത്തിന്റെ ലക്ഷ്യം എന്നു് മതത്തിന്റെ പൈതൃകത്തിന്റെ മാർഗ്ഗനിർദ്ദേശത്തിൽ പരസഹസ്രം വർഷങ്ങളായി മനുഷ്യരാശി അംഗീകരിച്ചിട്ടുണ്ടു്. പക്ഷേ പശ്ചിമയൂറോപ്പിലെ ജനങ്ങൾ തുടങ്ങിവെച്ച ബൌദ്ധികവും സാമൂഹികവുമായൊരു വിപ്ലവത്തിന്റെ ഫലമായി ഈ മതപൈതൃകത്തിന്റെ ശക്തി ക്ഷയിച്ചിട്ടുണ്ടു്. അതിനാൽ, ഈ വിപ്ലവത്തിന്റെ സ്വഭാവത്തെ മൂല്യനിർണ്ണയം ചെയ്യുകയും അതിന്റെ വെളിച്ചത്തിൽ മനുഷ്യജീവിതത്തിന്റെ ലക്ഷ്യത്തെ പുനഃപ്രഖ്യാപിക്കുകയും ചെയ്യേണ്ടതാവശ്യമായിത്തീർന്നിരിക്കുന്നു.

## 2 ആധുനികശാസ്ത്രീയവിപ്ലവം

ആധുനികശാസ്ത്രത്തിന്റെ നിരീക്ഷണപരീക്ഷണപ്രക്രിയകളിൽക്കൂടെ പതിനേഴാംശതാബ്ദത്തിൽ, പശ്ചിമയൂറോപ്പിൽ ആരംഭിച്ച സാങ്കേതികപരിഷ്കാരത്തിന്റെ ശക്തമായ ആഘാതം ലോകത്തെമ്പാടുമുള്ള മനുഷ്യരെ ബാധിച്ചിട്ടുണ്ടു്. ചിന്തയിലും വിശ്വാസത്തിലുമെന്നപോലെ ജീവിതത്തിലും നടത്തിപ്പിലും ഈ ആഘാതം വ്യാപ്തമായി അനുഭവപ്പെട്ടിട്ടുണ്ടു്. പാശ്ചാത്യമനുഷ്യന്റെ

---

* ന്യൂകാസിൽ സാഹിത്യ-തത്വശാസ്ത്രസമിതിയുടെ ആഭിമുഖ്യത്തിൽ 1961 മേയ് 4-ാംനു- ചെയ്ത പ്രസംഗം; 1961 മേയ് 31-ാംനു- അഖിലലോക സൌഹൃദലീഗിന്റെ ആഭിമുഖ്യത്തിൽ ബ്രസ്സൽസിൽ ഇതു് ആവർത്തിക്കപ്പെട്ടു.

ആയിരത്തിലധികം വർഷത്തെ മതപശ്ചാത്തലത്തിലെ അധികഭാഗത്തേയും നിയന്ത്രിച്ചിരുന്ന സിദ്ധാന്തങ്ങളും സങ്കല്പങ്ങളുമായി, പ്രകൃതിയേയും പ്രത്യക്ഷാനുഭവത്തേയും യുക്തിയുക്തമായി വിശകലനം ചെയ്യുവാനുള്ള മാർഗ്ഗങ്ങളും ഫലങ്ങളും സംഘട്ടനത്തിലെത്തി. ആധുനികചിന്തയുടെ ഫലമായി പഴയ ചിന്തയുടെ പശ്ചാത്തലത്തിന്റെ വിശ്വാസ്യത നഷ്ടപ്പെട്ടതോടുകൂടി, മതവും അവമതിക്കു് പാത്രമായി. അതോടുകൂടി പാശ്ചാത്യരാജ്യങ്ങളിലെ ആളുകൾ, തങ്ങളുടെ വിധേയത്വത്തെ മതത്തിൽനിന്നു് ലൌകികത്വത്തിലേയ്ക്കു് മാററി. പതിനേഴാം ശതാബ്ദത്തിൽ ആധുനികശാസ്ത്രം തുടങ്ങിവെച്ച സാങ്കേതികവിപ്ലവം ലൌകികമൂല്യങ്ങളെ ശക്തിപ്പെടുത്തുവാനും പിന്നീടുള്ള ശതാബ്ദകാലത്തേയ്ക്കു്, മനുഷ്യന്റെ ഭൌതികമായ ചിന്താഗതിയ്ക്കു മൂർച്ച കൂട്ടാനും സഹായിച്ചു. ആധുനികപാശ്ചാത്യസംസ്കാരം ലോകവ്യാപകമായി രാഷ്ട്രീയവ്യാപാര സാംസ്കാരികപ്രവേശനം നടത്തിയതോടുകൂടി, ഇവയുടെ ആഘാതം ലോകത്തിന്റെ മററു ഭാഗങ്ങളിലും ഏറെക്കുറെ അനുഭവപ്പെട്ടിട്ടുണ്ടു്. ഇന്നു് ലോകം മുഴുവൻ തന്നെ പതിനേഴാം ശതാബ്ദയൂറോപ്പിന്റെ ശാസ്ത്രീയവിപ്ലവം തുടങ്ങിവെച്ച ഭൌതികവും മാനസികവും സാമൂഹികവുമായ ശക്തികളുടെ പിടിയിലാണു്.

ഈ ശക്തികളിൽ നന്മയും തിന്മയുമുണ്ടു്. ആധുനികസംസ്കാരത്തിന്റെ അദ്ഭുതാവഹമായ സ്വഭാവവിശേഷത്തിന്റെ പിന്നിൽ ഈ നന്മകൾ നിലകൊള്ളുന്നു; ദൂരത്തെ കീഴടക്കിയതും, ലോകത്തെ ഭൌതികമായി ഒന്നാക്കിയതും, മാനവമൂല്യത്തിലും അന്തസ്സിലും നിഷ്ഠമായ പ്രജായത്തത്തിന്റെ സങ്കല്പവും നടത്തിപ്പും; സാർവ്വലൌകികമായ ക്ഷേമത്തെ ഉദ്ദേശിച്ചുകൊണ്ടുള്ള പദ്ധതികൾ, മതസഹിഷ്ണതയുടെ വളർച്ച, ഒരു സാർവ്വദേശീയജീവിതവീക്ഷണത്തിനു് രൂപം കൊടുക്കൽ – ഇതെല്ലാം ബാഹ്യപ്രകൃതിയുടെ നിയന്ത്രണത്തിൽ കൂടെ ശാസ്ത്രം വളർത്തിയെടുത്തതാണു്. മനുഷ്യചരിത്രത്തിൽ ഇവ അഭൂതപൂർവ്വമായ നേട്ടങ്ങളാണു്.

ഇതിലെ തിന്മകളും പത്തൊമ്പതാംശതാബ്ദത്തിന്റെ അവസാനം മുതൽ പുറത്തേയ്ക്കു് വരുവാൻ തുടങ്ങിയിരുന്നു; സ്വാർത്ഥത്തിന്റേയും അക്രമത്തിന്റേയും യുദ്ധത്തിന്റേയും പിരിമുറുക്കം. പതിനേഴാം ശതാബ്ദത്തിൽ ഉണ്ടായ 'മുപ്പതുവർഷയുദ്ധ'ത്തിനെതിരെയുള്ള പ്രതികരണമായിട്ടു്, യൂറോപ്പു് മാനവികവിശ്വാസ്യതയുടെ കേന്ദ്രത്തിൽനിന്നു് മതത്തെ നിഷ്കാസനം ചെയ്തിരുന്നു; അതിന്റെ സ്ഥാനത്തു് ഐന്ദ്രിയപ്രധാനമായ മൂല്യങ്ങൾ സ്ഥാപിക്കുകയും ചെയ്തു. പക്ഷേ മതത്തെ ഇങ്ങനെ ബഹിഷ്കരിക്കുന്നതിൽ, മനുഷ്യജീവിത

ത്തിലെ ഗുണപുഷ്കലമായൊരു മൂല്യത്തെ വേണ്ടെന്നു് വെയ്ക്കുകയാണു് ചെയ്യുന്നതെന്നു് ഒരു വ്യക്തമായ ബോധം പാശ്ചാത്യമനുഷ്യനിലുണ്ടായിരുന്നു; എന്നാൽ അതിൽ അവൻ നിസ്സഹായനായിരുന്നു. എന്തുകൊണ്ടെന്നാൽ, ആ മൂല്യം യുക്തിവിരുദ്ധവും സമൂഹനിഷേധപരവുമായ ഘടകങ്ങളാൽ ആവൃതമായിട്ടാണു് അവൻെറ മുമ്പിൽ നിന്നതു്; ഇതു് അവൻെറ പുതിയ ശാസ്ത്രീയവും ദേശീയവുമായ ഭാവങ്ങൾക്കും ലക്ഷ്യങ്ങൾക്കും പ്രക്രിയകൾക്കും വിരുദ്ധവുമായിരുന്നു.

ഇന്നത്തെ അംഗീകൃതലോകചരിത്രകാരന്മാരിലൊരാളായ പ്രൊഫസ്സർ ആർനോൾഡ് ടോയിൻബി എഴുതുന്നു: (ആൻ ഹിസ്റ്റോറിയൻസ് അപ്രോച്ച് ടു റിളിജൻ, ഭാഗം 169)

'മതത്തിൻെറ പേരിൽ നടന്ന യുദ്ധങ്ങളുടെ ക്രൂരതകളോടുള്ള ധാർമ്മികരോഷത്തിൻെറ സ്ഫോടനമാണു് മദ്ധ്യകാലത്തെ പാശ്ചാത്യ ക്രൈസ്തവ ജീവിതവീക്ഷണത്തിൻെറ ഗംഭീരമായ കോട്ടമതിലിൽ നികത്താനാവാത്ത വിടവുകൾ ഉണ്ടാക്കിയതു്. ഈ ധാർമ്മികവിപ്ലവത്തിൻെറ പ്രായോഗികപ്രകടനമായിരുന്ന ഗുണപ്പെടുത്താൻ കഴിയാത്തതും, വിവാദവിധേയവുമായൊരു ഈശ്വരശാസ്ത്രത്തിൽനിന്നു് സർവ്വസമ്മതമായൊരു പ്രകൃതിശാസ്ത്രത്തിലേയ്ക്കു് പതിനേഴാം ശതാബ്ദത്തിലെ പാശ്ചാത്യമനുഷ്യൻെറ ഭാണ്ഡത്തെ ബോധപൂർവ്വം മാററിയതു്; ഇതിൻെറ ഫലമായുണ്ടായ, മദ്ധ്യകാലക്രിസ്തുമതത്തിൻെറ ബൌദ്ധികഘടനയുടെ ക്രമപ്രവൃദ്ധമായ ക്ഷയം, അതിൻെറ ധാർമ്മികനാട്യങ്ങൾക്കെതിരെ നേരത്തെയുണ്ടായ ഒരു പ്രസ്ഥാനത്തിൻെറ ഫലമായിരുന്നു.'

## 3 പാശ്ചാത്യലോകത്തിലെ മതവീക്ഷണത്തിൽ അതിൻെറ ആഘാതം

പതിനേഴും അതിനെ തുടർന്നുള്ള ശതാബ്ദങ്ങളിലുമുണ്ടായ ശാസ്ത്രീയവിപ്ലവം, മതത്തിൻെറ ബഹിഷ്കരണവും ജീവിതത്തിൻെറ നിർമ്മതവല്ക്കരണവും ഉൾക്കൊണ്ടുവെങ്കിലും, ആധുനികമനുഷ്യനു് ബാഹ്യപ്രകൃതിയുടെ മേൽ അത്യധികം നിയന്ത്രണമുണ്ടാക്കിക്കൊടുത്തു; പക്ഷേ ഇതു്, അവൻെറ ആന്തരികസ്വഭാവത്തിന്മേലുള്ള നിയന്ത്രണം ചുരുങ്ങാനുമിടയാക്കി; തത്ഫലമായി അവൻെറ ആന്തരികജീവിതം ദരിദ്രമാവുകയും ആധുനികപരിഷ്കാരത്തിൻെറ തിന്മകൾ പുറത്തുവരികയും ചെയ്തു. ഇന്ദ്രിയങ്ങളിൽനിന്നു് സ്വാതന്ത്ര്യം നേടിത്തരുന്ന ഒരു സാധനയെ മതം മനുഷ്യനുമുമ്പിൽ വെച്ചിരുന്നു;

ആധുനികസംസ്കാരം, നേരെമറിച്ച്, ഇന്ദ്രിയങ്ങളുടെ സ്വാതന്ത്ര്യവിഹാരത്തിന്റേതായൊരു മാർഗ്ഗത്തിലേയ്ക്ക് അവനെ ക്ഷണിച്ചു. രണ്ടിലുംവെച്ച് കൂടുതൽ എളുപ്പമായതാകയാൽ, മനുഷ്യൻ എല്ലായിടത്തും രണ്ടാമത്തെ മാർഗ്ഗത്തിലേയ്ക്ക് ആകർഷിക്കപ്പെട്ടു; എന്തുകൊണ്ടെന്നാൽ അതിൽ നൈസർഗ്ഗികവാസനകൾക്കും അഭിരുചികൾക്കും സ്വാതന്ത്ര്യവിഹാരം അനുവദിക്കപ്പെട്ടിരുന്നു. ഇങ്ങനെ ആധുനികപരിഷ്കാരത്തിന്റെ തത്വസംഹിത മനുഷ്യന്റെ ജൈവവാസനകളെ ഉദ്ദീപിക്കുന്നു; അനുദിനം അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കുന്ന സാങ്കേതികവിദ്യ ഈ വാസനകളെ തൃപ്തിപ്പെടുത്തുവാൻ ശ്രമിക്കയും ചെയ്യുന്നു. ഇങ്ങനെ പരസ്പരം എത്തിപ്പിടിക്കുവാൻ ഉദ്യമിക്കുന്ന ദാഹങ്ങളും സംതൃപ്തികളും, മതത്തിന്റെ തടസ്സങ്ങളിൽനിന്നും നിയന്ത്രണങ്ങളിൽനിന്നും സ്വാതന്ത്ര്യമായി; പതിനേഴാം നൂററാണ്ടുമുതൽ ഇരുപതിന്റെ തുടക്കംവരെ സോത്സാഹം മുന്നോട്ടു നീങ്ങി; ഇതിൽനിന്നു്, പ്രബുദ്ധത, വിവേകം, മാനവികത, അഭിവൃദ്ധി എന്നീ മുദ്രവാക്യങ്ങളിൽ പ്രതിധ്വനിച്ചതും ശ്രേയസ്സിന്റെ പ്രതീക്ഷകളാൽ പ്രശോഭിതവുമായ വിശ്വാസപ്രമാണങ്ങളും തത്വസംഹിതകളും രൂപംകൊണ്ടു. ടോയിൻബി പറയുന്നു: (പുറം 184–186).

'പതിനേഴാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധദശകങ്ങളിലെ പാശ്ചാത്യമനുഷ്യന്റെ ദൃഷ്ടിയിൽ, സ്വർഗ്ഗരാജ്യത്തെ ഭൂമിയിലേയ്ക്ക് കൊണ്ടുവരുന്നതിനേക്കാൾ പ്രായോഗികമായതു്, സ്വർഗ്ഗസമാനമായ പരിതസ്ഥിതികൾ ഭൂമിയിൽ സൃഷ്ടിക്കുകയായിരുന്നു. സ്വർഗ്ഗരാജ്യത്തിന്റെ സവിശേഷലക്ഷണങ്ങളെച്ചൊല്ലി വിവിധവിഭാഗങ്ങളിലെ മതപണ്ഡിതന്മാരുടെ ഇടയിൽ അവസാനിക്കാത്തതും പരുഷവുമായ വാദങ്ങൾ ഉണ്ടാവുന്നതായിട്ടാണ് പാശ്ചാത്യരുടെ അടുത്തകാലത്തെ അനുഭവം. നേരെ മറിച്ചു്, സാങ്കേതിക ജോലിക്കാരുടെ ഇടയിലോ, ശാസ്ത്രജ്ഞന്മാരുടെ ഇടയിലോ ഉള്ള അഭിപ്രായവ്യത്യാസങ്ങൾ സാധാരണയായി ചൂട് പിടിക്കാറില്ല. മാത്രമല്ല, അധികം താമസിയാതെതന്നെ നിരീക്ഷണങ്ങളുടേയും അവയിൽനിന്നു് വ്യക്തമാവുന്ന വസ്തുതകളുടേയും അടിസ്ഥാനത്തിൽ, ഇവ ഒത്തുതീർപ്പിലെത്തുകയും ചെയ്യും.

നിരുപദ്രവികളായ ഇത്തരം സാങ്കേതികജോലിക്കാർ, അഭിപ്രായ വ്യത്യാസങ്ങൾക്കിടം കൊടുക്കാത്ത അവരുടെ കണ്ടുപിടുത്തങ്ങൾ വഴി, ഒരു പുതിയ തരത്തിലുള്ള ശക്തിയെ സൃഷ്ടിക്കയാണെന്നും, ഇതു്, നിലവിലുള്ള സന്തുലിതാവസ്ഥയെ തകിടം മറിക്കുവാൻ മററു ജനങ്ങൾ ഉപയോഗിക്കുമെന്നുമുള്ള കാര്യത്തിൽ ആർക്കും ബോധമുണ്ടായില്ല.

## 4. ശുഭാപ്തിവിശ്വാസത്തിൽനിന്ന് നൈരാശ്യത്തിലേയ്ക്ക്

രണ്ടര ശതാബ്ദകാലത്തെ വിപ്ലവകരമായ ശാസ്ത്രീയ സാങ്കേതിക സാമൂഹികനേട്ടങ്ങൾക്ക് ശേഷം, പത്തൊമ്പതാം ശതാബ്ദം അവസാനിച്ചതു് ഗുണസംപൂർണ്ണമായൊരു ലോകം അടുത്തെത്തിയെന്നുള്ള, പാശ്ചാത്യരുടെ തിളങ്ങുന്ന പ്രതീക്ഷയോടുകൂടിയാണ്. 'അഭിവൃദ്ധിയുടെ ശതാബ്ദ'ത്തെപ്പററി ബ്രൌണിങ്ങ് പാടി:

ദൈവം സ്വർഗ്ഗത്തിൽ വിരാജിക്കുന്നു; ഭൂമിയിൽ എല്ലാം ഭദ്രം.'

ശിശുസദൃശമായ ഈ ശുഭാപ്തിവിശ്വാസത്തിനു് കിട്ടിയ ആദ്യത്തെ നടുക്കം 1914 – 18 ലെ സംഹാരകമായ ലോകമഹായുദ്ധത്തിൽനിന്നാണ്. ഐന്ദ്രിയപ്രധാനമായ ഒരു സംസ്കാരത്തിന്റെ ആത്മാവിൽ രൂപംകൊണ്ട അത്യാഗ്രഹം, അക്രമം, യുദ്ധം മുതലായവയുടെ ഘടകങ്ങൾ അവയുടെ ശക്തി പ്രകടിപ്പിച്ചുതുടങ്ങിയിരുന്നു. ആത്മവിമർശനത്തിന്റെയും ഹൃദയപരിശോധനയുടെയും ഒരു നീക്കം ആധുനിക പാശ്ചാത്യചിന്തകന്മാരുടെയിടയിൽ, ഈ യുദ്ധം തുടങ്ങിവെച്ചു. 'നമ്മുടെ സംസ്കാരത്തിനെന്തുപററി' എന്ന പ്രശ്നം ഗൌരവമായ വിചിന്തനത്തിനും വിമർശനത്തിനുമുള്ള വിഷയമായി. സ്പെൻഗ്ലറെപ്പോലെയുള്ള ചരിത്രകാരന്മാർ, 'പ്രതീക്ഷയുടെ ക്ഷയ'ത്തെപ്പററി എഴുതി; മററു ചിന്തകന്മാർ, അതിന്റെ മൌലികമായ മതനിരപേക്ഷസ്വഭാവവിശേഷങ്ങൾക്കവേണ്ടി വാദിച്ചു; ഇതിൽ സാർവ്വലൌകികമായ സഹകരണശ്രമങ്ങളിൽക്കൂടി നടത്താവുന്ന ചില്ലറ നീക്കുപോക്കുകളേ ആവശ്യമുള്ളു. പക്ഷെ ഒന്നാംലോകമഹായുദ്ധത്തിന്റെ ഫലമായുണ്ടായ വിഷമാവസ്ഥ യുദ്ധാവസാനത്തോടുകൂടി പരിഹരിക്കപ്പെട്ടില്ല; അഭിസന്ധികളുടെ ഒരു ശൃംഖലയിൽക്കൂടെ, ബോൾഷെവിക് വിപ്ലവത്തിലൂടെയും ഫാസിസ്റ്റ് നാസിഘട്ടങ്ങളിലൂടേയും അത്യാഗ്രഹത്തിന്റേയും അസഹിഷ്ണതയുടെയും അക്രമത്തിന്റെയും വർദ്ധിച്ചുകൊണ്ടിരുന്ന വേഗതയിൽക്കൂടെ അതു് അവസാനം രണ്ടാം ലോകമഹായുദ്ധത്തിന്റെ അഭൂതപൂർവ്വമായ വിഷമത്തിലേയ്ക്കു് പൊട്ടിത്തെറിച്ചു; ഇതിന്റെ അവസാനം, അണുബോംബെന്ന പൈശാചികരാക്ഷസന്റെ ജനനവും നാം ദർശിച്ചു. ആധുനിക സാങ്കേതിക സംസ്കാരം വാഗ്ദാനം ചെയ്ത ഭൂമിയിൽ സ്വർഗ്ഗമെന്ന സങ്കല്പത്തിൽ മനുഷ്യർക്കുണ്ടായിരുന്ന വിശ്വാസവും ആശയും യുദ്ധത്തിന്റെ അവസാനത്തോടെ തകർന്നു; ഇതു് മാനവചരിത്രത്തിലെ അണുയുഗത്തിന്റെ തുടക്കം കുറിച്ചു; വിവേകം മനുഷ്യന്റെ ചിന്തകളേയും പ്രവൃത്തികളേയും നയിക്കുകയാണെങ്കിൽ മനുഷ്യനു് ഭാസുരമായൊരു ഭാവിയും, മൂഢത അവന്റെ മാർഗ്ഗ

മാവുകയാണെങ്കിൽ ലോകനാശവും എന്ന ചിന്ത മാറി മാറി അവ നില്പണ്ടാവുകയും ചെയ്യു.

ബർട്രണ്ട് റസ്സൽ പറയുന്നു: (ഇംപാക്റ്റ് ഓഫ് സയിൻസ് ഓൺ സൊസൈററി, പുറം 120 – 121) 'മനുഷ്യവൈദഗ്ദ്ധ്യമാവുന്ന മാഗ്ഗത്തിനും, മനുഷ്യന്റെ ബുദ്ധിശൂന്യതയുടേതായ ലക്ഷ്യത്തിനും ഇടയിലുള്ള ഒരു ഓട്ടപ്പന്തയത്തിന്റെ നടുവിലാണ് നാം. ജ്ഞാനത്തിലെന്നപോലെ വിവേകത്തിലും മനുഷ്യൻ അഭിവൃദ്ധിപ്പെടുന്നില്ലെങ്കിൽ, അറിവിന്റെ വദ്ധന ദുഃഖത്തെ വദ്ധിപ്പിക്കയേയുള്ളു.'

## 5. ഭാരതീയചിന്തയുടെ വെളിച്ചത്തിൽ ആധുനിക വിഷമാവസ്ഥ

വളരെ മുമ്പുതന്നെ ഭാരതീയചിന്ത പ്രഖ്യാപിച്ചിരുന്നതാണ്, ഇന്ദ്രിയസുഖങ്ങളിൽ വ്യാപൃതനായ മനുഷ്യൻ പ്രക്ഷുബ്ധതയുടെയും കലഹത്തിന്റെയും ദുഃഖത്തിന്റെയും കേന്ദ്രമാണെന്ന്. മതനിരപേക്ഷമായ ജ്ഞാനം അവന്റെ ജൈവികവാസനകളുടെ മൂച്ച് കൂട്ടുകയും ആന്തരികമായ പിരിമുറുക്കങ്ങളെ കൂടുതൽ തീവ്രമാക്കുകയും മാത്രമേ ചെയ്യുന്നുള്ളു. മനുഷ്യനെ ഐന്ദ്രിയവ്യാപാരങ്ങളുടെ ഒരു പ്രതിപുരുഷനായി മാത്രം വീക്ഷിക്കുന്നതും അവന്റെ ദാഹങ്ങൾക്ക് തീവ്രത കൂട്ടുന്നതും അവയെ അമിതമായി തൃപ്തിപ്പെടുത്തുന്നതുമായൊരു സംസ്കാരം മണലിൽ പണിതിട്ടുള്ള ഉറപ്പില്ലാത്തൊരെടുപ്പാണ്; ആന്തരികപ്രക്ഷുബ്ധതകളാലും വൈരുദ്ധ്യങ്ങളാലും അതു് ഇന്നല്ലെങ്കിൽ നാളെ നിലം പതിക്കും. പാറക്കെട്ടിന്മേൽ വീടുണ്ടാക്കിയ ബുദ്ധിമാനേയും മണലിന്മേൽ വീട് നിമ്മിച്ച വിഡ്ഢിയേയും താരതമ്യപ്പെടുത്തിക്കൊണ്ടുള്ള യേശുദേവന്റെ മുന്നറിയിപ്പ് പാശ്ചാത്യലോകം അവഗണിച്ചിരിക്കയാണ്. സൂക്ഷ്മദശികളും മനുഷ്യസ്നേഹികളുമായ ആധുനിക ചിന്തകന്മാർ, ഇന്നത്തെ സംസ്കാരത്തിന്റെ ഈ ഉൽകണ്ഠാകുലമായ പ്രത്യേകതയെപ്പററി ബോധമുള്ളവരാണ്.

പത്തൊമ്പതാം ശതാബ്ദത്തിന്റെ അവസാനത്തെ ദശകത്തിൽ സ്വാമി വിവേകാനന്ദൻ ഇങ്ങനെയൊരു മുന്നറിയിപ്പ് നല്കിയിരുന്നു. (വിവേകാനന്ദസാഹിത്യസവ്വസ്വം ഭാഗം III. പേജ് 53)

'ആദ്ധ്യാത്മികമായ അടിത്തറയില്ലെങ്കിൽ പാശ്ചാത്യപരിഷ്കാരം മുഴുവനും അടുത്ത അമ്പതുകൊല്ലത്തിനകം തകന്നു തരിപ്പണമാവും. മനുഷ്യരാശിയെ വാൾകൊണ്ടു് ഭരിക്കാനുള്ള ശ്രമം സവ്വഥാ വ്യത്ഥവും നിരാശാജനകവുമത്രെ. ബലാൽ ഭരണമെന്നും മററുമുള്ള ആശയങ്ങൾ ഏതു കേന്ദ്രങ്ങളിൽനിന്നു് പൊങ്ങിവന്നോ ആ കേന്ദ്രങ്ങൾതന്നെയാണ് ആദ്യമേ അപകഷം വന്നു് അപക്ഷയിച്ച്

ജീർണ്ണിക്കുന്നതെന്നു് കാണാം. സ്വന്തം നിലപാടു് മാററാൻ കൂട്ടാക്കാത്തപക്ഷം, അടിസ്ഥാനം മാററി ആദ്ധ്യാത്മികതയെ ജീവിതത്തിന്റെ ആധാരമാക്കാത്തപക്ഷം, അടുത്ത അമ്പതുകൊല്ലത്തിനകം ഭൗതികശക്തിയുടെ ആവിഷ്കാരകേന്ദ്രമായ യൂറോപ്പ് ഉടഞ്ഞു് പൊട്ടിപ്പോകും.'

അദ്ധ്യാത്മികതയാണു് സുസ്ഥിരമായ ഒരു മനുഷ്യജീവിതമോ സംസ്കാരമോ കെട്ടിപ്പടുക്കുവാൻ ആവശ്യമായ ഉറച്ച അസ്ഥിവാരമെന്ന സങ്കല്പം ഭാരതം യാതൊരു വ്യതിയാനവും കൂടാതെ ഉയർത്തിപ്പിടിച്ചിട്ടുണ്ടു്. ഒരു സമൂഹത്തേയോ സംസ്കാരത്തേയോ അതു് വിലയിരുത്തിയിട്ടുള്ളതു് അതിലെ പൗരന്മാർ ആർജ്ജിച്ചിട്ടുള്ള ആദ്ധ്യാത്മികത നോക്കിയിട്ടാണു്. മനുഷ്യന്റെ ശ്രേഷ്ഠത അവനിലുള്ള ദൈവാംശത്തിന്റെ പ്രകടനത്തിലാണെന്നു് അതു് ഉദ്ഘോഷിച്ചു. ഇതു് സാദ്ധ്യമാക്കുന്ന സാധനയാണു് മതം; ഭൗതികശാസ്ത്രത്തിനോ, സാങ്കേതികവൈദഗ്ദ്ധ്യത്തിനോ, രാഷ്ട്രീയ മീമാംസയ്ക്കോ ഒററയ്ക്കു് ഇതു് ചെയ്വാൻ സാദ്ധ്യമല്ല. ഇവയ്ക്കു് രണ്ടാം സ്ഥാനമേ ഉള്ളൂ; മതത്തിനാണു് പ്രഥമസ്ഥാനം. മനുഷ്യന്റെ ബാഹ്യജീവിതത്തിൽ വ്യവസ്ഥയും വെളിച്ചവും ഏർപ്പാടു് ചെയ്യുന്നതു്, അവന്റെ ആന്തരികജീവിതത്തെ സമ്പന്നമാക്കുവാനും ഗഹനമാക്കുവാനും സഹായിക്കും. മനുഷ്യജീവിതത്തിന്റെ ഈ രണ്ടു മൂല്യങ്ങളും സാധനകളും തമ്മിൽ യാതൊരു വൈരുദ്ധ്യവുമില്ല; ഉണ്ടാവാൻ സാദ്ധ്യതയുമില്ല. പാശ്ചാത്യരാജ്യങ്ങളിൽ മതം അസഹിഷ്ണുതാപരവും ശാസ്ത്രവിരുദ്ധവുമായതു് നിർഭാഗ്യകരമായി; പതിനേഴാം ശതാബ്ദത്തിലെ ശാസ്ത്രജ്ഞന്മാരും സാങ്കേതികജോലിക്കാരനും അവരുടെ പിൻഗാമികൾക്കു് തുടർന്നുള്ള മൂന്നു ശതാബ്ദങ്ങളിൽ, മതവും ശാസ്ത്രവും രണ്ടു വിരുദ്ധനിഷ്ഠകളും മൂല്യങ്ങളുമായി അനുഭവപ്പെട്ടതു് കൂടുതൽ ദൌർഭാഗ്യകരമായി. പാശ്ചാത്യലോകത്തിലെ മത അസഹിഷ്ണുത മതത്തിൽ ആവശ്യമായും അസഹിഷ്ണുത ഉണ്ടെന്നു് തെളിയിക്കുന്നില്ല. ഭാരതത്തിന്റെ അനുഭവം വ്യത്യസ്തമാണു്. സർവ്വസംഗ്രാഹിയായ ഒരു ഏകത്വത്തിലധിഷ്ഠിതമായ അതിന്റെ തത്ത്വസംഹിതയുടെ വെളിച്ചത്തിൽ, ഭാരതം ശാസ്ത്രവും മതവും തമ്മിലും മതവും മതവും തമ്മിലും, ഒരേ ലക്ഷ്യത്തിലേയ്ക്കു് നീങ്ങുന്ന ആളുകൾ തമ്മിലും, ഐക്യം കാണുകയും അതിനെ ഉയർത്തിപ്പിടിക്കുകയും ചെയ്യുന്നു. ലക്ഷ്യം ഒന്നാണു്, പക്ഷെ മാർഗ്ഗങ്ങൾ പലതുമുണ്ടു്.

ടോയിൻബി എഴുതുന്നു: (ആൻ ഹിസ്റ്റോറിയൻസ് അപ്രോച്ച് ടു റിളിജൻ, പുറം 294)

'അന്ധമായ മതവിശ്വാസം യഹൂദവര്‍ഗ്ഗമതങ്ങളുടെ വിപത്കരമായൊരു വൈകല്യം ആയിരുന്നിട്ടുണ്ട്. ഈ പാപത്തിനു്, ബീഭത്സതകളുടെയും വിപത്തുകളുടെയും പരിഹാരം അതിനു് നേരിടേണ്ടിയും വന്നിട്ടുണ്ട്. മതാന്ധതയുടെ ഫലം അസഹിഷ്ണുതയാണു്; അസഹിഷ്ണുതയുടേതു് അക്രമവും. പാപത്തിന്റെ കൂലി മരണവുമാണു്.'

ഭാരതീയ മതഭാവത്തെ സ്പര്‍ശിച്ചുകൊണ്ടു് അദ്ദേഹം പറകയാണു് (പൂര്‍വ്വോക്തം, ഭാഗങ്ങൾ 282-83)

'ഇന്നുവരെ യഹൂദമതങ്ങൾ ഭാരതീയമതങ്ങളേക്കാൾ സങ്കുചിതമനോഭാവമുള്ളവരായിരുന്നിട്ടുണ്ടെന്നതു് ഒരു ചരിത്രവസ്തുതയാണു്. നിലവിലുള്ള ഉയ൪ന്ന മതങ്ങളുടെ അനുയായികൾ ഇതിനു് മുമ്പെ എന്നത്തേക്കാളും കൂടുതൽ അടുത്ത ബന്ധങ്ങളിൽ പ്രവേശിക്കുന്നതിന്റെ സാദ്ധ്യതകൾ തെളിഞ്ഞിട്ടുള്ള ലോകചരിത്രത്തിന്റെ ഒരദ്ധ്യായത്തിൽ, ഭാരതീയമതത്തിന്റെ സത്ത, ഇസ്ലാമിക്, ക്രൈസ്തവ, യഹൂദഹൃദയങ്ങളിൽനിന്നു് മതമൂഢത്വത്തിന്റെ പാരമ്പര്യത്തെ കാററിൽ പറത്തിക്കളയുവാൻ സഹായിച്ചേയ്ക്കും.'

## 6. ശാസ്ത്രവും മതവും പരസ്പരപൂരകം

ശാസ്ത്രത്തിന്റെയും മതത്തിന്റെയും പ്രഖ്യാപിതലക്ഷ്യം മനുഷ്യജീവിതത്തെ സംപുഷ്ടവും കൂടുതൽ ഉദാത്തവും ആക്കുക എന്നതാണു്. ശാസ്ത്രമില്ലെങ്കിൽ മതം നിസ്സഹായമാണു്; മതമില്ലെങ്കിൽ ശാസ്ത്രം ആപത്കാരിയും. രണ്ടും ഇങ്ങനെ പരസ്പരപൂരകങ്ങളാണെങ്കിലും, മതം മനുഷ്യന്റെ പ്രശ്നങ്ങളിലേയ്ക്കു് കൂടുതൽ ആഴത്തിൽ ഇറങ്ങിച്ചെല്ലുകയും, എല്ലാ മാനുഷികപ്രവര്‍ത്തനങ്ങൾക്കും ശ്രമങ്ങൾക്കും മാര്‍ഗ്ഗം നിര്‍ദ്ദേശിക്കയും ചെയ്യുന്നു. ഈ മാര്‍ഗ്ഗം, എല്ലാ മനുഷ്യരിലും ദൃഢമൂലമായി സ്ഥിതിചെയ്യുന്ന ആദ്ധ്യാത്മികതയുടെ മാര്‍ഗ്ഗമാണു്. മതം ലക്ഷ്യം നിര്‍ണ്ണയിക്കുക മാത്രമല്ല ചെയ്യുന്നതു്; മാര്‍ഗ്ഗവും നിര്‍ദ്ദേശിക്കുന്നു. ലക്ഷ്യം ആത്മീയസ്വാതന്ത്ര്യമാണു് — ആന്തരികമോ ബാഹ്യമോ ആയ എല്ലാ ഭൌതികമാനസിക ബന്ധങ്ങളിൽനിന്നും ഉള്ള മോചനം; തത്ഫലമായി മനുഷ്യാത്മാവു്, അതിന്റെ നൈസര്‍ഗ്ഗികമായ ശുദ്ധതയിലും ദൈവികതാഭാവത്തിലും പ്രകാശിക്കും. മാര്‍ഗ്ഗം ശിക്ഷണമാണു് – പ്രകൃതിയെ നിയന്ത്രിക്കൽ; ബാഹ്യപ്രകൃതിയെ ശാസ്ത്രത്തിൽക്കൂടിയും ആന്തരികപ്രകൃതിയെ ധര്‍മ്മത്തിലും മതത്തിലും കൂടിയും. ഇങ്ങനെ ജീവിതവും അനുഭവവും മനുഷ്യനു് ആത്മസാധനയുടെ തുടര്‍ച്ചയായ അദ്ധ്യയനം നല്കുന്ന ഒരു വിദ്യാലയമായിത്തീരുന്നു; ഇതിൽ, ബാഹ്യവും ആന്തരികവുമായ

ജ്ഞാനം ഒന്നായി, വിവേകത്തിന്റെ രൂപത്തിൽ ബഹിർഗ്ഗമിക്കുന്നു. ഇതാണു് ഗീതയിലെ ബുദ്ധിയോഗം. ഐന്ദ്രിയപ്രധാനമായ നിലവാരത്തിൽ നിന്നുയൎന്നു് വിവേകത്തിൽ അഭയം തേടുവാൻ ഇതു് മനുഷ്യനെ ആഹ്വാനം ചെയ്യുന്നു (ഗീത II–49):

ദൂരേണ ഹ്യവരം കൎമ്മ ബുദ്ധിയോഗാദ്ധനഞ്ജയ
ബുദ്ധൌ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ.

'(സ്വാൎത്ഥലാഭേച്ഛയോടെ ചെയ്യുന്ന) കൎമ്മം (സ്വാൎത്ഥചിന്തകളാൽ ചഞ്ചലമാകാത്ത മനസ്സോടുകൂടി ചെയ്യുന്ന) കൎമ്മത്തേക്കാൾ തുലോം താഴെയാണു്; ധനഞ്ജയ, ഈ ബുദ്ധിയിൽ, സ്ഥിതപ്രജ്ഞതയിൽ, അഭയം തേടു. ഫലങ്ങൾക്കുവേണ്ടി പ്രവൎത്തിക്കുന്നവർ കൃപണന്മാരാണു്.'

ഭാരതത്തിന്റെ ശാശ്വതദൎശനത്തിന്റെ ഈ പാഠത്തിനു്, സ്വാമി വിവേകാനന്ദൻ സംക്ഷിപ്തവും സമഗ്രവുമായ ഒരു പ്രസ്താവനയിൽ രൂപം കൊടുത്തിട്ടുണ്ടു്. (വിവേകാനന്ദസാഹിത്യസൎവ്വസ്വം ഭാഗം I പേജ് 322):

'ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കലാകുന്നു ലക്ഷ്യം; ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു് മാൎഗ്ഗവുമാകുന്നു.

ഇതു് കൎമ്മ–ഭക്തി–യോഗ–ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക; സ്വതന്ത്രനാവുക. ഇതാണു് മതസൎവ്വസ്വം. ശാസ്ത്രസിദ്ധാന്തങ്ങളോ, ആഗമവാക്യങ്ങളോ, പൂജാവിധികളോ, ഗ്രന്ഥങ്ങളോ, ക്ഷേത്രങ്ങളോ, പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രമാണു്.'

## 7. ഉപനിഷത്തിന്റെ പ്രതിധ്വനികൾ ആധുനിക അനുഭവത്തിൽ

ആധുനികശാസ്ത്രവും സാങ്കേതികവിദ്യയും മനുഷ്യഹസ്തങ്ങളിൽ എത്തിച്ചിട്ടുള്ള ബൃഹത്തായ ജ്ഞാനവും ശക്തിയും ഉണ്ടായിട്ടും, ഇന്നു മനുഷ്യൻ അനുഭവിക്കുന്ന അസംതൃപ്തികളും പിരിമുറുക്കങ്ങളും, രക്ഷാമാൎഗ്ഗത്തിലേയ്ക്കു് നയിക്കുന്ന വിവേകത്തിനുവേണ്ടിയുള്ള അവന്റെ അന്വേഷണങ്ങളും, ഛാന്ദോഗ്യോപനിഷത്തിൽ (VII. 1. 3) മഹാപണ്ഡിതനായ നാരദൻ സനത്കുമാരമഹൎഷിയുടെ പാദങ്ങ

ളിൽ വിജ്ഞാനം അന്വേഷിച്ച് ചെന്ന കഥയുടെ പ്രതിധ്വനികൾ ഉയർത്തുന്നുണ്ട്. 'മഹാനുഭാവാ, എനിക്ക് ശിക്ഷണം നല്കിയാലും,' നാരദൻ പറയുകയാണ്; താൻ സ്വായത്തമാക്കിയിട്ടുള്ള ബൃഹത്തായ ജ്ഞാനശേഖരത്തെ വിവരിക്കുകയും, താൻ ഇപ്പോഴും ദുഃഖത്തിന്റെയും അശാന്തിയുടെയും പിടുത്തത്തിലാണെന്ന് സമ്മതിക്കയും ചെയ്തശേഷം നാരദൻ പറയുന്നു:

സോഽഹം ഭഗവോ മന്ത്രവിദേവാസ്മി നാത്മവിത് ശ്രുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി സോഽഹം ഭഗവഃ ശോചാമി തം മാ ഭഗവാഞ്ഛോകസ്യ പാരം താരയത്വിതി തം ഹോവാച യദ്വൈ കിഞ്ചൈതദധ്യഗീഷ്ഠാ നാമൈവൈതത്.

അല്ലയോ ഭഗവാനെ, ഞാൻ മന്ത്രവിത്താകുന്നു, ആത്മവിത്തല്ല. അങ്ങയെപ്പോലുള്ളവരിൽ നിന്ന് ഞാൻ ധാരാളം കേട്ടിട്ടുണ്ട്, ആത്മജ്ഞാനി ശോകത്തെ തരണം ചെയ്യുന്നു എന്ന്. അല്ലയോ ഭഗവാനേ, ഞാൻ ശോകം അനുഭവിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെയുള്ള എന്നെ അങ്ങ് ശോകത്തിന്റെ മറുകരയിലെത്തിച്ചാലും. സനത്കുമാരൻ നാരദനോടു മറുപടി പറഞ്ഞു: 'അങ്ങ് അദ്ധ്യയനം ചെയ്തിട്ടുള്ളതെല്ലാം നാമം മാത്രമാകുന്നു.

വിജ്ഞാനത്തിന്റെ സ്വഭാവവിശേഷത്തെപ്പററിയും അതിലേയ്ക്കുള്ള മാർഗ്ഗത്തെപ്പററിയും ഗുരുനാഥൻ ഉദ്ബോധനം നടത്തുന്നു; മനുഷ്യരാശിക്ക് ആത്മീയവളർച്ചയുടെ വാഗ്ദാനം നല്കിക്കൊണ്ടുള്ള പ്രൌഢമായൊരു പ്രഖ്യാപനത്തിൽ അദ്ദേഹം ഉപസംഹരിക്കുന്നു (പൂർവ്വോക്തം VII – 26.2)

'ആഹാരശുദ്ധൌ സത്വശുദ്ധിഃ, സത്വശുദ്ധൌ ധ്രുവാ സ്മൃതിഃ, സ്മൃതിലംഭേ സർവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ.'

ആഹാരം ശുദ്ധമായിരുന്നാൽ അന്തഃകരണം ശുദ്ധമാവുന്നു. അന്തഃകരണം ശുദ്ധമായിരുന്നാൽ ദൃഢമായ സ്മൃതി ഉണ്ടാവുന്നു. സ്മൃതിയുണ്ടായാൽ ഹൃദയത്തിന്റെ എല്ലാ കെട്ടുകളും പൊട്ടിപ്പോകും.

ഉപനിഷത്ത് വീണ്ടും പറയുകയാണ്.

തസ്മൈ മൃദിതകഷായായ തമസസ്പാരം ദർശയതി
ഭഗവാൻ സനത്കുമാരഃ. (പൂർവ്വോക്തം, VII – 26 – 2.)

ഇങ്ങനെ മനസ്സിന്റെ മാലിന്യങ്ങളെല്ലാം പോയിട്ടുള്ള നാരദന് ഭഗവാൻ സനത്കുമാരൻ അജ്ഞാതരൂപമായ അന്ധകാരത്തിന്നപ്പുറത്തുള്ള പരമാർത്ഥതത്ത്വത്തെ കാണിച്ചുകൊടുത്തു.

## 8 വേദാന്തത്തിൻെറ വെളിച്ചത്തിൽ ചരിത്രത്തിൻെറ അർത്ഥം

മനുഷ്യാത്മാവിൻെറ അന്തസ്സത്ത സ്വാതന്ത്ര്യമാണെന്നു ഭാരതീയചിന്ത ഉദ്ഘോഷിക്കുന്നു; വാസ്തവികജീവിതത്തിൽ താൻ സ്വതന്ത്രനല്ലെന്നു മനുഷ്യൻ മനസ്സിലാക്കുന്നു: അകത്തും പുറത്തും ഓരോ പടിയിലും പ്രകൃതി അവനെ തടസ്സപ്പെടുത്തുന്നു. ഈ സ്വാതന്ത്ര്യബോധത്തിൻെറ സാന്നിദ്ധ്യമാണു മനുഷ്യജീവിതത്തിൻെറ ആന്തരപ്രകൃതി; വ്യാവഹാരികജീവിതത്തിലെ ബന്ധനത്തെപ്പററിയ ബോധം, ദൈവസൃഷ്ടികളിൽ മനുഷ്യനെ മാത്രം അസ്വസ്ഥനായൊരു തീർത്ഥാടകനാക്കുന്നു; സ്വാതന്ത്ര്യവും സമാധാനവും കൈവശപ്പെടുത്തുവാനുള്ളൊരു യുദ്ധക്കളമാക്കി ഇതു അവൻെറ ജീവിതത്തെ മാററുന്നു. ഭൌതികനിർവ്വഹണത്തിനും സാമൂഹികോല്ലാസങ്ങൾക്കും, രാഷ്ട്രീയസ്വാതന്ത്ര്യത്തിനും, മാനസികവിജ്ഞാനത്തിനും, ധാർമ്മികോന്നമനത്തിനും, ആത്മീയവിമോചനത്തിനും വേണ്ടിയുള്ള പരിശ്രമങ്ങളുടെയും പോരാട്ടങ്ങളുടെയും അനുസ്യൂതമായ രേഖ വ്യക്തമാക്കുന്ന ചരിത്രത്തിൻെറ അർത്ഥം ഇതാണു്.

സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള ഈ പരിശ്രമമാണു ചരിത്രത്തിലെ ഏററവും ദൃഢവും മുദ്രിതരൂപവുമായ മനുഷ്യൻെറ അന്വേഷണം. പരിതസ്ഥിതശക്തികളുടെ തടസ്സത്തെ മനുഷ്യചൈതന്യം നിരാകരിക്കുന്നു; ബാഹ്യജീവിതത്തിൽ ഈ ശക്തികളെ കീഴടക്കുമ്പോൾ, പരിഷ്കൃതസമൂഹം സംജാതമാവുന്നു; ആദികാലം മുതൽ അണുയുഗംവരെ പുരോഗമിച്ചിട്ടുള്ള ശാസ്ത്രത്തിൻേറയും സാങ്കേതികത്വത്തിൻേറയും സഹായത്തോടെയാണു ഇതു സാധ്യമായതു്. മനസ്സിൻേറയും ഹൃദയത്തിൻേറയും ആന്തരികലോകത്തിൽ ഈ ശക്തികളെ ആത്മാവു ജയിക്കുമ്പോൾ, മനുഷ്യൻ സംസ്കാരവും ആത്മീയതയും ആർജ്ജിക്കുന്നു; പടിപടിയായ വളർച്ചയിൽക്കൂടി ലോകത്തിലെ മഹത്തായ മതങ്ങളിൽ പരമമായ രൂപം പൂണ്ട സദാചാരത്തിലും ആദ്ധ്യാത്മികതയിലും കൂടെയാണു ഇതു മനുഷ്യനു ലബ്ധമാവുന്നതു്.

## 9 മനുഷ്യൻെറ സ്വാതന്ത്ര്യാന്വേഷണത്തിൻെറ സ്വഭാവം

മനുഷ്യൻെറ ആന്തരികജീവിതത്തിൽ മാത്രമേ ശാന്തിയും സഫലീകരണവും അനുഗമിക്കുന്ന സ്വാതന്ത്ര്യത്തിൻെറ ഈ മൂല്യം ലഭ്യമാവുകയുള്ള എന്നു മനുഷ്യചരിത്രം വ്യക്തമാക്കുന്നു. അവൻെറ ബാഹ്യജീവിതത്തിൽ, അവൻെറ സാമ്പത്തിക, രാഷ്ട്രീയ, സാമൂഹിക, ബൌദ്ധിക ശ്രമങ്ങളിൽ ഇവ ഏററവും ഉയന്ന നിലവാര

ത്തിലുള്ളവയായാൽത്തന്നെ പരിമിതമായ പ്രകാശനമേ ഇതിനു് ലഭ്യമാവുകയുള്ളു. ഈ മേഖലകളിൽ ഒരളവു് നിയന്ത്രണം അനിവാര്യമാണു്; കാല്പനിക തത്വശാസ്ത്രങ്ങൾക്കൊന്നും അതിനെ ഇല്ലാതാക്കാൻ സാദ്ധ്യമല്ല. ആത്മീയമൂല്യങ്ങൾ ആധിപത്യം പുലർത്തുന്നൊരു പരിഷ്കൃതവ്യവസ്ഥയിൽ, ഇതു് സ്വല്പം മാത്രമായിരിക്കും; ഐന്ദ്രിയസുഖങ്ങൾക്കു് പ്രാധാന്യം കൊടുക്കുന്നൊരു സമൂഹത്തിൽ, അതു് പീഡനത്തിലും പാരുഷ്യത്തിലും എത്തുന്ന വിധം അധികവുമായിരിക്കും. സ്വാതന്ത്ര്യത്തെപ്പററി ഇന്നു് ധാരാളം സംസാരം കേൾക്കുന്നുണ്ടെങ്കിലും, യഥാർത്ഥമായ സ്വാതന്ത്ര്യം ഇന്നു് കുറഞ്ഞുകൊണ്ടിരിക്കുന്നൊരു വസ്തുവായിട്ടുണ്ടെന്നു് തോന്നുന്നു. വിവേകത്തിലും ശാന്തിയിലും കൂടേയോ, മൂഢതയിലും യുദ്ധത്തിലും കൂടേയോ, നാളെ, ഒരു ലോകരാഷ്ട്രം രൂപം കൊള്ളാം. പക്ഷേ മാനവസംസ്കാരത്തിന്റെ പ്രചോദനശക്തി ഇന്നത്തെ മാതിരി മതനിരപേക്ഷ ജീവിതദർശനമായു് തുടർന്നാൽ, സ്വാതന്ത്ര്യം നാമമാത്രമാവാതെ യഥാർത്ഥമാവാൻ സാധ്യത ഇല്ല.

ആൻ ഹിസ്റ്റോറിയൻസ് അപ്രോച്ചു് ടു റിളിജൺ എന്ന തന്റെ പുസ്തകത്തിൽ (ഭാഗം 244) ടോയിൻബി അഭിപ്രായപ്പെടുന്നു;

'ഈ പരിതസ്ഥിതിയിൽ, ലോകചരിത്രത്തിന്റെ അടുത്ത അദ്ധ്യായത്തിൽ, മനുഷ്യന്റെ രാഷ്ട്രീയവും സാമ്പത്തികവും, ഒരു പക്ഷേ, ഗാർഹികവുമായ സ്വാതന്ത്ര്യത്തിന്റെ അധികഭാഗവും നഷ്ടപ്പെട്ടതിനു് പരിഹാരമായി, മാനവരാശി, കൂടുതൽ മൂല്യങ്ങളെ ആത്മീയസ്വാതന്ത്ര്യത്തിൽ നിക്ഷേപിച്ചെന്നുവരാം......'

വീണ്ടും അദ്ദേഹം പറയുന്നു (പൂർവ്വോക്തം, ഭാഗം 249)

'സൈനികവ്യവസ്ഥയിൽ നടക്കുന്ന ഒരു ലോകത്തിൽ, സ്വാതന്ത്ര്യത്തിന്റെ ദുർഗ്ഗം ആത്മീയരംഗമായെന്നുവരാം.'

നമ്മുടെ ആണവസംസ്കാരത്തിൽ ആത്മീയമായൊരു പുനസ്സംവിധാനം നടത്തുവാൻ അഭ്യർത്ഥിച്ചുകൊണ്ടു്, ടോയിൻബി പറയുകയാണു് (പൂർവ്വോക്തം, ഭാഗം 284–85):

'പതിനേഴാം ശതാബ്ദത്തിൽ രൂപംകൊണ്ടതും നാം ഇപ്പോഴും തുടരുന്നതുമായ ഗണിതശാസ്ത്രാനുരൂപവും ഭൗതികപ്രധാനവുമായ സമീപനത്തെ കുറെ സാഹസപ്പെട്ടിട്ടാണെങ്കിലും, ത്യജിച്ചു്, ആത്മീയതയുടെ ഭാഗത്തുനിന്നു് ഒരു പുതിയ തുടക്കം ആരംഭിക്കുവാനുള്ള സമയമായിരിക്കയാണു്. 1945–ൽ ആരംഭിച്ച ആണവയുഗത്തിൽ, ആത്മീയമേഖലയാണു് ഭൗതികമായതിനെക്കാൾ

സ്വാതന്ത്ര്യത്തിൻെറ രംഗമായിരിക്കുക എന്ന പ്രതീക്ഷ ശരിയാണെങ്കിൽ, ഈ പുതിയ സമീപനമായിരിക്കും രണ്ടിലുംവെച്ച് ആശാവഹമായത്ത്.'

പ്രപഞ്ചം പൂർണ്ണമായും ആത്മീയമാണെന്ന് ഭാരതീയചിന്ത പ്രഖ്യാപിക്കുന്നു. അതിൻെറ നിയതവും നൈമിഷികവുമായ ആവിഷ്കരണങ്ങളിൽ അപരിമേയമായ അസ്തിത്വത്തിൻേറയും അവബോധത്തിൻേറയും ആനന്ദത്തിൻേറയും സത്ത വിരാജിക്കുന്നുണ്ട്. അനന്തമായ ഈ സത്യത്തിൻെറ സാക്ഷാത്കരണത്തിൽക്കൂടെ പൂർണ്ണതയിലെത്തുക എന്നതാണ് മനുഷ്യൻെറ ലക്ഷ്യം (തൈത്തിരീയോപനിഷത് ii–1)

'ബ്രഹ്മവിദാപ്നോതി പരം; തദേഷാഭ്യുക്താ, സത്യം ജ്ഞാനമനന്തം ബ്രഹ്മ; യോ വേദ നിഹിതം ഗുഹായാം പരമേ വ്യോമൻ സോഽശ്നുതേ സർവ്വാൻ കാമാൻ സഹ ബ്രഹ്മണാ വിപശ്ചിതേതി.'

ബ്രഹ്മത്തെ അറിയുന്നവൻ പരമമായ സത്യത്തെ സാക്ഷാത്കരിക്കുന്നു. ഈ കാര്യത്തെ സംബന്ധിച്ച് ഇങ്ങനെ പറയപ്പെട്ടിട്ടുണ്ട്: ബ്രഹ്മം സത്, ചിത്, അനന്തമാണ്; ഹൃദയത്തിലുള്ള ഗുഹയിലെ പ്രശാന്തതയിൽ സൂക്ഷിച്ചുവെച്ചിട്ടുള്ള ഇതിനെ സാക്ഷാത്കരിക്കുന്നവൻ, എല്ലാ ആഗ്രഹങ്ങളേയും നിറവേററുന്നു.

## 10 ഉപസംഹാരം

മനുഷ്യജീവിതത്തിൻെറ ലക്ഷ്യം ആത്മീയതയാണെന്നത് ഭാരതീയചിന്തയുടെ അനശ്വരതത്ത്വങ്ങളിലൊന്നാണ്; പരസഹസ്രം വർഷങ്ങൾക്കുമുമ്പ് ഉപനിഷത്തുകളുടെ കാലങ്ങളിൽ ഉദ്ബോധിപ്പിക്കപ്പെട്ട ഈ തത്ത്വം സാങ്കേതികപുരോഗതിയുടെ ഉച്ചസ്ഥാനത്തു നില്ക്കുന്ന ഇന്നത്തെ ആണവയുഗത്തിനും അത്രതന്നെ പ്രസക്തമാണ്. ഉപനിഷത്തുകളിലൊന്നിൽ ഈ ശാശ്വതസത്യത്തിന് ഭംഗിയായി രൂപംകൊടുക്കപ്പെട്ടിട്ടുണ്ട് (ശ്വേതാശ്വതരോപനിഷത്ത് iv–20)

'യദാ ചർമ്മവത് ആകാശം വേഷ്ടയിഷ്യന്തി മാനവാഃ.
തദാ ദേവം അവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.'

മനുഷ്യൻ, തൻെറ സാങ്കേതികപരിജ്ഞാനത്തിൽക്കൂടെ, തോലിൻെറ ഒരു തുണ്ടെന്നോണം ആകാശത്തെ ചുരുട്ടിയെടുക്കുവാൻ ശ്രമിച്ചെന്നു വരാം; പക്ഷേ, ഇതിൽ അവൻ വിജയിച്ചാലും, ദുഃഖങ്ങൾ അവസാനിക്കില്ല. ശാന്തി ലഭിക്കണമെങ്കിൽ, ദീപ്തമായ അന്തര്യാമിയെ സാക്ഷാത്കരിക്കാതെ ഒരിക്കലും സാദ്ധ്യമല്ല.

# 6

## നിയമവും സമൂഹവും പൗരനും *

### 1 ആമുഖം

ബോധപൂർവ്വമായ മനുഷ്യപ്രയത്നത്തിന്റെ ഉദയം മുതൽ, അതിനെ ഉദ്ദീപിപ്പിക്കുകയും പ്രചോദിപ്പിക്കുകയും ചെയ്തിട്ടുള്ള മനുഷ്യമനസ്സിന്റെ സവിശേഷമായൊരു നേട്ടമാണ് നിയമം. അതുകൊണ്ട്, അതു മനുഷ്യസമൂഹവുമായി സമവ്യാപ്തിയുള്ളതാണ്; നിയമം മനുഷ്യപരിണാമത്തിന്റെ പരിപാലകനായിരുന്നിട്ടുമുണ്ട്. പ്രാകൃതാവസ്ഥയിൽനിന്ന് പരിഷ്കാരത്തിലേയ്ക്കുള്ള ദീർഘമായ മാർഗ്ഗത്തിന്റെ ഓരോ പടവിലും നിയമത്തിന്റെ ഗാംഭീര്യം പ്രതിഫലിച്ചിട്ടുണ്ട്.

### 2 മനുഷ്യനും നിയമവും

പരിഷ്കൃതമനുഷ്യന്റെ ദൃഷ്ടിയിൽ, നിയമം, പരമാധികാരത്തിന്റേയും പൂർണ്ണമായ സ്വാതന്ത്ര്യത്തിന്റേയും ആയ ഒരു ഭാവത്തിന്റെ പരിവേഷം സൃഷ്ടിച്ചു; ഇത് അവന്റെ മനസ്സിൽ ആദരവ് മാത്രമല്ല, ഭയവും ഉണ്ടാക്കി. തൽഫലമായി, അതിനെ ഒരു മന്ത്രത്തകിടെന്നു കരുതി, അവൻ നിയമത്തിനു മുമ്പിൽ പേടിപൂണ്ടു നിന്നു. മനുഷ്യനേയും നിയമത്തെയും സംബന്ധിച്ച ഭാഗികമായൊരു വീക്ഷണമാണ് ശോചനീയമായ ഈ സ്ഥിതിക്ക് കാരണമായത്. മനുഷ്യനെ നിയമത്തിനു വിധേയനായൊരു പ്രജയായി ഇത് നോക്കിക്കണ്ടു. പക്ഷേ നിയമദൃഷ്ടിയിൽ മനുഷ്യൻ പ്രജ മാത്രമല്ല, പരമാധികാരിയുമാണ്. നിയമത്തിന്റെ പരമാധികാരവും പ്രൗഢിയും ഒരു പ്രജയെന്ന നിലയിലുള്ള മനുഷ്യനെപ്പററിയ സങ്കല്പവുമായി ബന്ധപ്പെട്ടതാണ്.

പക്ഷെ മനുഷ്യൻ നിയമത്തിന്റെ പരമാധികാരിയുമാണ്. നിയമത്തിന്റെ സ്രഷ്ടാവാണവൻ. നിയമനിർമ്മാതാവെന്ന നില

---

* കറാച്ചി ലോ കോളേജ് മാസികയുടെ 1945 ലെ വാർഷികപ്പതിപ്പിലേയ്ക്കായി എഴുതിയ ലേഖനം.

യിൽ മനുഷ്യമനസ്സിൻെറ പ്രൌഢിയും പരമാധികാരവും അനിയന്ത്രിതമാണു്; പക്ഷെ, ഇതിൻെറ ഉല്പന്നമായ നിയമം ഇങ്ങനെയുള്ളതല്ല. നിയമവിധേയനായ മനുഷ്യൻ (ഇതാണല്ലോ പരിഷ്കൃതസമുദായമെന്നതു്) ശ്രേഷ്ഠതയും ഔന്നത്യവുമുള്ളവനാണെങ്കിൽ, നിയമം ഉദ്ഭവിക്കുന്ന കേന്ദ്രം എന്ന നിലയിലുള്ള മനുഷ്യനെന്ന സങ്കല്പം എത്ര ശ്രേഷ്ഠതരമായൊന്നാണു്. പരിഷ്കൃതമനുഷ്യനെന്നതിനേക്കാൾ ബൃഹത്തരമായൊരു സങ്കല്പമാണതു്. അപ്പോൾ മനുഷ്യൻ ഒരു വ്യക്തിയാണോ അതൊ ബന്ധമോ? സമഗ്രമായൊരു ദർശനം മനുഷ്യനെ സങ്കീർണ്ണമായൊരു വസ്തുതയായി പ്രകാശിപ്പിക്കുന്നു—ഒററത്തു് പ്രജയായും മറേറ അററത്തു് പരമാധികാരിയായും, രണ്ടിനുമിടയിൽ വേണ്ടത്ര ഇഴകളും. ''എൻെറ പിതാവിൻെറ ഗൃഹത്തിൽ അസംഖ്യം അരമനകളുണ്ടു്'' എന്നു് യേശുദേവൻ പറയുന്നു. തത്വശാസ്ത്രത്തിൻെറ ആഴങ്ങളിലേയ്ക്കു് ഞാൻ കടക്കുന്നില്ല, (ആപല്ക്കരമാംവിധം അതിൻെറ അടുത്തായിക്കഴിഞ്ഞിട്ടുണ്ടെങ്കിലും). മനുഷ്യനെന്ന ഗഹനമായ വിഷയത്തെ ചർച്ച് ചെയ്യുമ്പോൾ ഇതു് ഒഴിവാക്കുക എളുപ്പമല്ലെങ്കിൽക്കൂടി.

## 3. നിയമവും അതിൻെറ മൂന്നു് ഭാവങ്ങളും.

നിയമത്തിനു് വിവിധങ്ങളായ വശങ്ങളുണ്ടു്. ആദ്യമായി, പരിഷ്കൃതസമുദായത്തിൻെറ നിയമസംഹിതകളിലും ചട്ടങ്ങളിലും, അതിൻെറ സിവിലും ക്രിമിനലുമായ നിയമങ്ങളിലും രൂപം കൊട്ടത്തിട്ടുള്ളതു്; രണ്ടാമതു് പ്രകൃതിനിയമങ്ങളാണു്—പ്രകൃതിയിൽ ശാസ്ത്രം നിരീക്ഷിച്ചിട്ടുള്ള മുറകളും, സാമ്യങ്ങളും, അനുക്രമങ്ങളും. മൂന്നാമത്തേതു് വ്യത്യസ്തമായൊരു വർഗ്ഗത്തിൽപ്പെട്ടതാണു്: മനുഷ്യൻെറ ഉള്ളിലുള്ള ധാർമ്മികക്രമം. ആദ്യത്തേതു് പരിഷ്കൃതസമുദായത്തെ സൃഷ്ടിക്കുന്നു; രണ്ടാമത്തേതു് ശാസ്ത്രത്തെ; മൂന്നാമത്തേതു് സംസ്കാരത്തേയും. മൊത്തത്തിൽ പറഞ്ഞാൽ, ലോകചരിത്രത്തിൽ, ആദ്യത്തേതിനെ റോം പ്രതിനിധാനം ചെയ്യുന്നു; രണ്ടാമത്തേതിനെ ഗ്രീസും മൂന്നാമത്തേതിനെ ഭാരതവും. ഈ മൂന്നു ജനതകളും നിയമത്തിൻെറ ഈ മൂന്നു വശങ്ങളുടേയും പ്രതിനിധികളായിരുന്നിട്ടുണ്ടു്; ഓരോന്നിലും ഓരോരുത്തർ ശ്രദ്ധ കേന്ദ്രീകരിച്ചതുകൊണ്ടാണിങ്ങനെ സംഭവിച്ചതു്. ഇതിൽ റോമും ഗ്രീസും, തങ്ങളുടെ ദീപശിഖകളെ മററുള്ളവരെ ഏല്പിച്ചശേഷം, തിരോധാനം ചെയ്തിരിക്കയാണു്. ഭാരതം ഇന്നും നിലനില്ക്കുന്നു; മററു രണ്ടുവശങ്ങളുടെയും മേൽ ധാർമ്മികനിയമത്തിനുള്ള പരമപ്രാധാന്യത്തെയാണു് ഇതു് തെളിയിക്കുന്നതു്. ഈ മൂന്നു ഘടകങ്ങളുടേയും സമന്വയത്തിലും സംയോജനത്തിലും കൂടെ മാത്രമേ, മനുഷ്യൻെറ യഥാർത്ഥക്ഷേമം

ഉറപ്പിക്കുവാൻ സാദ്ധ്യമാവൂ. ബാഹ്യമായ നിയമസംഹിതകളും ചട്ടങ്ങളുംകൊണ്ട് മനുഷ്യന്റെ നടവടികളെ നിയന്ത്രിക്കുന്നതിൽക്കൂടെ – നിയമത്തെ അനുസരിക്ക, നിയമവിധേയത്വം ആചരിക്ക എന്നിവയുടെ വിവക്ഷ ഇതാണ്. പരിഷ്കൃതജീവിതത്തിന്റെ ചാരുത്വം അനുഭവിക്കുവാൻ സാദ്ധ്യമാവുന്നു; ശാസ്ത്രത്തിൽക്കൂടെ പ്രകൃതിനിയമങ്ങളെ മനസ്സിലാക്കി, ഈ സൌകര്യങ്ങളെ കൂടുതൽ വിപുലീകരിക്കുവാനും മെച്ചപ്പെടുത്തുവാനും കഴിയുന്നു. മനുഷ്യനെ സ്പർശിക്കുന്ന സമഗ്രമായൊരു ദർശനത്തിന്റെ മാർഗ്ഗനിർദ്ദേശത്തിലും പ്രചോദനത്തിലുംകൂടി ധാർമ്മികനിയമത്തെ പ്രകടമാക്കുന്നതിൽക്കൂടെ മാത്രമേ യഥാർത്ഥമായ അഭിവൃദ്ധി കൈവരികയുള്ളു പ്രാകൃതത്വത്തിൽനിന്ന് പരിഷ്കാരത്തിലേയ്ക്കുള്ള അഭിവൃദ്ധിമാത്രമല്ല, പ്രജയായ മനുഷ്യനിൽനിന്ന് പരമാധികാരിയായ മനുഷ്യനിലേയ്ക്കും.

## 4 ധാർമ്മികനിയമവും അതിന്റെ മൂന്നു ഘട്ടങ്ങളും

ഈ പരിവർത്തനം ധർമ്മ–സദാചാര ആചരണത്തിന്റെ മൂന്നു സുവ്യക്തമായ ഘട്ടങ്ങളിലൂടെ മനുഷ്യനെ നയിക്കുന്നു. നിയമസംഹിതകളാലും ചട്ടങ്ങളാലും ആവേശവശംവദനായ മനുഷ്യനെ അടക്കി നിർത്തുകയും വിധിനിഷേധങ്ങൾക്കനുസൃതമായി അവനെ നടക്കുവാനാക്കുകയും ചെയ്താൽ ഒന്നാംഘട്ടമായി. ആധുനികപരിഷ്കൃതസമൂഹത്തെപ്പററി നാം ആത്മപ്രശംസ നടത്താറുണ്ടെങ്കിലും, ഇന്നത്തെ, ഒരുപക്ഷേ എല്ലാ കാലത്തേയും, മനുഷ്യവർഗ്ഗത്തിലെ ഭൂരിഭാഗവും ഇപ്പോഴും വികസനത്തിന്റെ ഈ ഘട്ടത്തിലാണ്. നമ്മുടെ സദാചാരം പോലീസിനേയും പൊതുജനാഭിപ്രായത്തേയുമുള്ള ഭയത്തിൽനിന്നുണ്ടാവുന്നതാണെന്ന ഷോപൻഹവറുടെ പ്രസിദ്ധപരാമർശം ഈ വസ്തുതയിൽനിന്ന് രൂപംകൊണ്ടതാണ്. സിവിൽ ക്രിമിനൽ നിയമങ്ങളുടെ പ്രവർത്തനമേഖല ഇത്ര വിപുലവും വൈവിദ്ധ്യമാർന്നതുമാവുന്നത് ഇതുകൊണ്ടാണ്. സാക്ഷാത്ക്കാരത്തിലേയ്ക്കുള്ള ഏണിയുടെ ആദ്യത്തെ പടിപോലും മനുഷ്യൻ ഇനിയും കടന്നിട്ടില്ല. പക്ഷേ നിയമത്തിന്റെ നിരോധങ്ങളും നിയന്ത്രണങ്ങളും മനുഷ്യനു് സുദൃഢമായ ഒരടിത്തറ ഉണ്ടാക്കിക്കൊടുക്കുന്നു. ഇതു് പുറകോട്ടു് പോകുന്നതിൽനിന്നു് അവനെ തടയുന്നു. പുറമെ, അഭിവൃദ്ധിക്കനുയോജ്യമായൊരു പരിതസ്ഥിതിയും സൃഷ്ടിക്കുന്നു.

മനുഷ്യൻ ആന്തരികമായ അംഗീകാരം നേടുവാൻ ശീലിക്കുകയും ബാഹ്യമായ നിയമസംഹിതകളുടേയും ചട്ടങ്ങളുടേയും അംഗീകാരത്തെ ആശ്രയിക്കുന്നതു് പടിപടിയായി കുറയ്ക്കുകയും ചെയ്യുമ്പോഴാണ് രണ്ടാം ഘട്ടമാവുന്നതു്. എല്ലാററിനും അതീതമായ

നീതിബോധത്തിന്റെ ഉദയം പുറമെനിന്നു് നിയന്ത്രിക്കപ്പെടുന്ന മനുഷ്യനെ ആത്മനിയന്ത്രണമുള്ളവനാക്കുന്നു. ആന്തരികമായ ധാർമ്മികനിയമത്തിന്റെ ഉത്തേജനത്തോടുകൂടി യഥാർത്ഥമായ ധർമ്മാചരണം ഈ ഘട്ടത്തിൽ തുടങ്ങുന്നു—പ്രപഞ്ചാദ്ഭുതങ്ങളിൽ ഒന്നായ ഒരാചരണം. "രണ്ടു സംഗതികൾ എന്നെ അദ്ഭുതസ്തിമിതനാക്കുന്നു," കാൻട് പറയുകയാണു്; "മുകളിലെ നക്ഷത്രപൂർണ്ണമായ ആകാശം; ഉള്ളിലെ ധാർമ്മികനിയമബോധം." പരിഷ്കാരിമാത്രമായ മനുഷ്യനെ സംസ്കൃതഹൃദയനും സഹൃദയനുമാക്കുന്ന പരിണാമത്തിന്റെ ഗതി ഇതാണു്. ഏകകണികാജീവിയെ മനുഷ്യനാക്കി മാററിയ പരിണാമപ്രക്രിയയുടെ ജൈവികമായ വളർച്ച ഇപ്പോൾ മാനസികവും ധാർമ്മികവുമായൊരു ഘട്ടത്തിലേയ്ക്കു് കടക്കുന്നു; അതു ആദ്യം മനുഷ്യനെ സംസ്കൃതചിത്തനായിട്ടും പിന്നീടു്, പ്രബുദ്ധതയും ധാർമ്മികബോധവുമുള്ളൊരു വ്യക്തിയായിട്ടും മാററുന്നു. ഈ ഘട്ടത്തിൽ മാത്രമേ, പ്രജായത്തപൌരത്വമെന്ന സുന്ദരമായ സങ്കല്പത്തിന്റേയും അതിലടങ്ങിയ മററു കാര്യങ്ങളുടേയും മുഴുവൻ അർത്ഥവും ആനന്ദവും മനുഷ്യൻ മനസ്സിലാക്കുന്നുള്ളു.

പരമാധികാരത്തിന്റേയും വിധേയത്വത്തിന്റേയും സംയോജനമാണു് ഒരു പൌരൻ. സാമൂഹികപരിണാമത്തിന്റെ ഏററവും ഉയന്ന ഉല്പന്നമാണവൻ. അവൻ നിയമങ്ങളുണ്ടാക്കുകയും അവയെ അനുസരിക്കുകയും ചെയ്യുന്നു. ഇപ്പോൾ, ദീർഘമായ പരിണാമപ്രക്രിയയുടെ കാഠിന്യമേറിയ ശ്രമത്തിന്റെ ചരിത്രത്തിൽ ആദ്യമായി, ജീവിക്കുന്നതിലും പ്രവർത്തിക്കുന്നതിലുമുള്ള യഥാർത്ഥമായ ആനന്ദം, പ്രകൃതി, സ്നേഹഭാജനമായ തന്റെ സന്തതികളിലൊന്നിനു് കൈവിട്ടുകൊടുക്കുന്നു. മൃഗസദൃശമായ ആവേഗങ്ങളുടെ പിടിയിൽനിന്നു് മുക്തനായി, അനിഷേധ്യമായ ധാർമ്മികബോധത്തിനനുസൃതമായി നിയന്ത്രണം ചെലുത്തി, ശുദ്ധവും നിസ്സംഗവുമായ യുക്തിയുടെ താങ്ങിൽ, സാമൂഹികജീവിതത്തിന്റെ ഭാരങ്ങളെ സോത്സാഹം വഹിച്ചുകൊണ്ടും അതിന്റെ സുഖങ്ങളെ നിർമ്മത്സരമായി അനുഭവിച്ചുകൊണ്ടും, എല്ലാററിനുമുപരി, താൻ സമൂഹത്തിൽനിന്നെടുക്കുന്നതിനേക്കാൾ അതിനു തിരിച്ചു നല്കിക്കൊണ്ടും, പൌരൻ ലോകത്തിനു മുമ്പിൽ നില്ക്കുന്നു. സമൂഹത്തിന്റെ ഏററവും ശ്രേഷ്ഠമായ ആഭരണവും, സാമൂഹികവളർച്ചയുടെ ഏററവും ഉന്നതമായ ഫലവുമായിട്ടു്. പൌരൻ സാമൂഹികവളർച്ചയുടെ ഏററവും ശ്രേഷ്ഠമായ ഫലമാണു്. പക്ഷേ ഈ വളർച്ച ഇനിയും അവസാനിച്ചിട്ടില്ല; അവൻ കുറെക്കൂടെ യാത്ര ചെയ്യേണ്ടതുണ്ടു്. സാമൂഹികപശ്ചാത്തലത്തിൽ മാത്രമേ അവൻ സാക്ഷാത്ക്കാരം നേടിയിട്ടുള്ളു; അവന്റെ പൂർണ്ണത സമീപ

ത്തിൽത്തന്നെ നില്ക്കുന്നുണ്ട്. സാമൂഹികമായ സാക്ഷാത്ക്കാരം സമൂഹാതീതസ്ഥിതിയിലേയ്ക്കു് അവനെ നയിക്കും; ഇതാണ് മൂന്നാമത്തേയും അവസാനത്തേയും ഘട്ടം. ഇതുവരെ ധാർമ്മികമായ വിഹ്വലതയിൽ ആയിരുന്ന അവൻ പൂർണ്ണമായ സാക്ഷാത്ക്കാരം അനുഭവിക്കുമ്പോൾ അതിൽനിന്നു് മുക്തനാവും.

## 5 വേദാന്തത്തിൻെറ സങ്കല്പത്തിൽ മനുഷ്യൻെറ ദൈവികമായ നിയമാതീതഭാവം

ഭാരതീയ ദർശനത്തിൽ ഇതാണ് മനുഷ്യൻെറ പൂർണ്ണത. പൌരനു് ധാർമ്മികബോധമുണ്ട്; പക്ഷേ പൂർണ്ണമനുഷ്യൻ ധർമ്മത്തിൻെറ സമൂർത്തരൂപമാണ്; അവൻ അതിൻെറ സഫലീകരണവും പ്രകടനവുമാണ്. പൌരൻ പ്രാകൃതമനുഷ്യനിൽനിന്നു് എത്ര അകലേയോ അത്രതന്നെ പൂർണ്ണത നേടിയ മനുഷ്യൻ പൌരനിൽനിന്നകലെയാണ്. പൂർണ്ണനായ മനുഷ്യനാണ് യഥാർത്ഥത്തിൽ സ്വതന്ത്രൻ, പ്രാകൃതമനുഷ്യൻ വെറുമൊരു പ്രജയാണ്; പൌരൻ പരമാധികാരമുള്ളവനും പ്രജയുമാണ്; പൂർണ്ണമനുഷ്യൻ പരമാധികാരിയും സ്വതന്ത്രനുമാണ്. അവൻ സ്വതന്ത്രനും, ആരോടും തുല്യനും, പൂർണ്ണനുമാണ്. അവൻ സമുദായത്തിൻേറയും അതിൻെറ നിയമങ്ങളുടേയും ഉപരിയായി നില്ക്കുന്നു. അവയെ അതിക്രമിച്ചുകൊണ്ട്, പക്ഷേ അനുസരിച്ചുകൊണ്ട്. പൂർണ്ണസാക്ഷാത്കാരം അവൻ നേടിയിരിക്കുന്നു; സ്ഥിതപ്രജ്ഞനായ അവൻ നിയമങ്ങൾക്കതീതനാണെങ്കിലും, സാമൂഹ്യക്ഷേമത്തിനായി, സന്തോഷത്തോടെ അവയെ അനുസരിക്കുന്നു. ചുരുക്കത്തിൽ, പൂർണ്ണനായ മനുഷ്യൻ ദൈവീകനായ നിയമരക്ഷാബാഹ്യനാണ്; അതേ സമയം നിയമങ്ങളുടെ ഉറവിടവും താങ്ങുമാണ്.

## 6 നിയമജ്ഞനും പൗരനും

ഇന്നത്തെ നിയമവിദ്യാർത്ഥികൾ നാളത്തെ നിയമവ്യാഖ്യാതാക്കളാവും; യുവാവായ നിയമവിദ്യാർത്ഥി പാകതവന്നൊരഭിഭാഷകനും. നിയമത്തെ വ്യാഖ്യാനിക്കുന്നതു് ഒരു സാമൂഹികകൃത്യമാണ്; അതിനാൽ, അഭിഭാഷകൻ അവശ്യമായൊരു സാമൂഹികസേവനമാണ് നിർവ്വഹിക്കുന്നതു്. ഇവിടെ ചില ചോദ്യങ്ങൾ ഉയർന്നു വരുന്നുണ്ട്. നിയമത്തെ വ്യാഖ്യാനിക്കുവാനും അതിനെപ്പററി പ്രബോധനം ചെയ്യുവാനും നിയമജ്ഞാനംമാത്രം ഒരാളെ അർഹനാക്കുമോ ? നിയമത്തിനെ വ്യാഖ്യാനിക്കുക എന്ന സാമൂഹിക കർമ്മത്തിൽക്കൂടെ ഒരഭിഭാഷകൻെറ വ്യക്തിത്വം മുഴുവൻ വിനി

യോഗിക്കപ്പെടുന്നുണ്ടോ ? അഭിഭാഷകൻ മാത്രം എന്ന ആശയം ന്യായവും മേന്മയുമുള്ളതുമാണോ ?

ജീവിതത്തിന്റെ എല്ലാ മേഖലകളും അനുനിമിഷം മാറിക്കൊണ്ടിരിക്കുന്ന ആധുനികസന്നിവേശത്തിൽ ഭാരതത്തിനും ലോകത്തിനുതന്നെയും വർദ്ധിച്ചുകൊണ്ടിരിക്കുന്ന പ്രാധാന്യമുള്ള ചോദ്യങ്ങളാണിവ. ഈ പശ്ചാത്തലത്തിൽ, 'കേവലം അഭിഭാഷകൻ', 'കേവലം വേറേതെങ്കിലും' എന്ന സങ്കല്പങ്ങൾ കേവലം നിശ്ചലതത്വത്തെയാണ് സൂചിപ്പിക്കുന്നത്; ചുററും ഒഴുകിക്കൊണ്ടിരിക്കുന്ന ജീവിതത്തെ സ്പർശിക്കാതെയും അതിനാൽ സ്പർശിക്കപ്പെടാതെയുമുള്ള ഒരു ഘടകം. താരതമ്യേന സമാധാനപരമായ പൂർവ്വകാലങ്ങളിൽ ഈ ഘടകത്തിന് എന്തെങ്കിലും പ്രസക്തിയുണ്ടായിരുന്നുവെങ്കിൽപ്പോലും, ഇന്നത്തെ ചലനാത്മകമായ അവസ്ഥയിൽ അത് തികച്ചും കാലപ്പൊരുത്തമില്ലാത്തതായിരിക്കയാണ്. ഓരോ മൂല്യവും ചോദ്യം ചെയ്യപ്പെടുകയും, പഴയവയുടെ സ്ഥാനത്ത് പുതിയ മൂല്യങ്ങൾ സ്വീകരിക്കപ്പെടുകയും ചെയ്യുമ്പോൾ, നിയമത്തെ അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിക്കുക എന്നത് ഗൗരവമാംവിധം സാമൂഹികമൂല്യമില്ലാത്തൊരു ജോലിയാവുമെന്ന് മാത്രമല്ല, യഥാർത്ഥമായ സാമൂഹികക്ഷേമത്തിന് ഹാനിയുണ്ടാക്കുകയും ചെയ്യും. പുരോഗമനപരമായ മൂല്യങ്ങളും നിയമങ്ങളും നിയമവ്യാഖ്യാതാവായ മനുഷ്യനിൽ നിന്നല്ല, പൌരനായ മനുഷ്യനിൽ നിന്നാണ് ഉരുത്തിരിയുന്നത്.

മുകളിൽ വിവരിച്ച പൗരത്വസങ്കല്പത്തിന്റെ പരിധിയിൽ സഫലീകരണം നേടുക എന്നത് സാമൂഹികമായ ഏതൊരു ജോലിയും ചെയ്യുന്ന ആളുടെ വിശേഷാവകാശമാണ്—അത് അഭിഭാഷകനായാലും ശരി, സാധാരണ തൊഴിലാളിയോ, ഭരണാധികാരിയോ ആയാലും ശരി, അവനവന്റെ ജോലിക്ക് വിപുലമായൊരു പശ്ചാത്തലം സൃഷ്ടിക്കുന്ന ഇത്തരമൊരു സഫലീകരണത്തിൽക്കൂടെ മാത്രമേ, സാമൂഹികപ്രവർത്തനങ്ങൾക്ക് അർത്ഥവും മൂല്യവും സിദ്ധമാവൂ. മററു പൗരന്മാരോടൊപ്പം താനും ഇരുന്ന് രൂപം കൊടുത്ത നിയമത്തെ വ്യാഖ്യാനിക്കുവാൻ അഭിഭാഷകൻ നിയുക്തനാവുന്നു. ഇതുവഴി അഭിഭാഷകനും അഭിഭാഷകജോലിയും യഥാർത്ഥത്തിൽ സാമൂഹ്യവത്ക്കരിക്കപ്പെടുന്നു. സാമൂഹികവ്യാഖ്യാനത്തിന്റെയെന്നപോലെത്തന്നെ സാമൂഹികപരിവർത്തനത്തിന്റേയും അഭിവൃദ്ധിയുടെയും ചൈതന്യപൂർണ്ണമായൊരു കേന്ദ്രമായും അദ്ദേഹം വർത്തിക്കുന്നു.

## 7 നിയമവും നിയമജ്ഞനും

ഇത്തരമൊരു പൂർത്തീകരണത്തിനു് അഭിഭാഷകനിൽത്തന്നെ ആഴത്തിലുള്ള പരിവർത്തനങ്ങൾ ആവശ്യമാണു്. നിയമത്തിനു് ഭാഷ്യം നല്കുവാൻ ഉദ്ദേശിക്കുന്ന അഭിഭാഷകൻ ആദ്യമായി നിയമം പാലിക്കേണ്ടതുണ്ടു്. പുറമേ നിന്നുള്ള അംഗീകരണത്തിനുപകരം സ്വയമായ അംഗീകരണവും ബാഹ്യമായ നിബന്ധനകൾക്കു് പകരം ആത്മനിയന്ത്രണവും അയാൾ നേടണം. നിയമത്തിൽ മാസ്റ്റർബിരുദമുള്ള ഒരാൾ നിയമത്തിന്റെ സിദ്ധാന്തങ്ങളിൽ വൈദഗ്ദ്ധ്യം നേടിയാൽ മാത്രം പോരാ; നിയമത്തിന്റെ സത്തയെ തന്നിൽത്തന്നെ പൂർത്തീകരിക്കണം. ഇതിലും കുറവായ യോഗ്യതയുള്ള നിയമനിർമ്മാതാവും നിയമഭാഷ്യകാരനും സമൂഹത്തിനും വ്യക്തിക്കും ദോഷകരമായ ഫലങ്ങൾ ഉണ്ടാക്കും. ഇന്നു് ലോകത്തെല്ലാ ഭാഗങ്ങളിലും കാണുന്ന സാമൂഹികമായ കുഴപ്പങ്ങൾ മിക്കതും, ഈ ന്യൂനത കാരണമുണ്ടാവുന്നതാണു്. പൗരത്വബോധം ഉൾക്കൊള്ളുന്ന വ്യക്തി, വിശാലതയും പൂർണ്ണതയും ആർജ്ജിക്കുന്നു; ഇതു് അയാളുടെ സാമൂഹിക പ്രവർത്തനങ്ങളിൽ പ്രവേശിക്കുകയും അവയെ ഔന്നിത്യത്തിലേയ്ക്കുയർത്തുകയും ചെയ്യുന്നു.

## 8 ധാർമ്മികാധിഷ്ഠിതപൗരത്വവും രാഷ്ട്രീയപ്രധാനമായ പൗരത്വവും

വോട്ടവകാശത്തെപ്പോലെയുള്ള ജനാധിപത്യത്തിന്റെ സാധാരണ ബാഹ്യാലങ്കാരങ്ങളിൽക്കൂടെ ലഭ്യമാവുന്ന ഒന്നല്ല പൗരത്വം. തീർച്ചയായും, ഇവ പ്രാധാന്യമുള്ളവയാണു്; പൗരന്റെ പ്രവർത്തനത്തിനുള്ള ബാഹ്യമായ ചാററുപാടു് അവയാണു് സൃഷ്ടിക്കുന്നതു്. ഒരു സ്വതന്ത്രജനാധിപത്യസമൂഹമെന്നാൽ വോട്ടവകാശവും നിയമനിർമ്മാണാധികാരവും മാത്രമല്ല—പൗരാവകാശങ്ങൾ സാധാരണയായി ഇവയാണല്ലോ; ആ സ്വാതന്ത്ര്യത്തെ ശരിയായി ഉപയോഗിക്കുവാനുള്ള കഴിവും ഇതിൽപ്പെടുന്നു. ഈ കഴിവു് പുറമെനിന്നു് കൊടുക്കാവുന്നതല്ല; മറിച്ചു്, മാനസികവും ധാർമ്മികവുമായ വളർച്ചയിൽക്കൂടെ മാത്രമേ ഇതു് ലഭ്യമാവുകയുള്ളു. രാഷ്ട്രീയമീമാംസ വിവക്ഷിക്കുന്ന പൗരൻ പൗരത്വത്തിനുള്ള ഒരു സ്ഥാനാർത്ഥി മാത്രമേ ആവുന്നുള്ളു—സമുദായത്തിന്റെ ഉത്തമമായ ആഭരണവും, സാമൂഹികപരിണാമത്തിന്റെ പരിണതഫലവും എന്ന മുകളിൽ വിവരിക്കപ്പെട്ട സമ്പൂർണ്ണ പൗരനാവുന്നില്ല.

അധിനിവേശരാജ്യങ്ങളുടേതായ സാഹചര്യത്തിൽ, രാഷ്ട്രീയമീമാംസ വിവരിക്കുന്ന പൗരത്വം മനുഷ്യനു് ഇനിയും ലഭ്യമാ

യിട്ടില്ല. അയാൾ പ്രജയാണ്, പരമാധികാരിയല്ല. ഒട്ടനവധി ജനങ്ങൾക്ക്, പൂർണ്ണപൗരത്വം ലഭ്യമാവുന്നതിനുള്ള ഒരു പ്രതിബന്ധമായി ഇതു് വർത്തിക്കുന്നു; പക്ഷെ മഹത്തുക്കൾക്കും പ്രതിഭാശാലികൾക്കും ഇതൊരു തടസ്സമല്ല. രാഷ്ട്രീയാടിമത്തത്തിൻെറ ചുററുപാടിൽപ്പോലും തങ്ങളുടെ ധാർമ്മിക ഔന്നത്യത്തിൻെറ ശക്തിയാൽ, ഇവർ, പൗരത്വത്തിലേയ്ക്കുയരുന്നു. പക്ഷേ ഇങ്ങനെയുള്ളവരുടെ എണ്ണം സ്വാഭാവികമായും വളരെ കുറവാണ്. ഈ വിധത്തിലുള്ള പരിതസ്ഥിതിയിലും ഇവർ വളരുന്നതും പ്രവർത്തിക്കുന്നതും, അവരുടെ നൈസർഗ്ഗികമായ ശക്തിയേയും മഹത്ത്വത്തേയും മാത്രമല്ല തെളിയിക്കുന്നതു്; പൗരത്വത്തിൻെറ രാഷ്ട്രീയമായ ഉള്ളടക്കത്തിനെക്കാൾ ധാർമ്മികത്വപൂർണ്ണമായ പൗരത്വത്തിൻെറ മേന്മയും മൂല്യവും കൂടി അതു് വ്യക്തമാക്കുന്നുണ്ടു്.

## 9 ജനാധിപത്യത്തിൻെറ ആത്മീയ അടിസ്ഥാനം

ഭാരതത്തിൻെറ ഇന്നത്തെ പരിതസ്ഥിതിയിൽ, എല്ലാ നിവാസികൾക്കും രാഷ്ട്രീയാടിസ്ഥാനത്തിലുള്ള പൗരത്വം ലഭ്യമാക്കുക എന്നതാണ് അടിയന്തരമായ ആവശ്യം; പക്ഷേ ഇതു് ആ ആദർശത്തിൻെറ പൂർണ്ണമായ സഫലീകരണത്തിലേയ്ക്കുള്ള മാർഗ്ഗം എന്ന നിലയ്ക്കാണ്. ആദ്യം വിവരിച്ച പൗരത്വത്തിൻെറ ഗുണങ്ങൾ വളരെക്കാലത്തോളം പല രാഷ്ട്രങ്ങളും അനുഭവിച്ചിട്ടുണ്ടു്; പക്ഷേ രണ്ടാമത്തേതിലേയ്ക്കുള്ള അവരുടെ പുരോഗമനം നിസ്സാരമായിരുന്നിട്ടേയുള്ളു. ഈ രാഷ്ട്രങ്ങൾ വിലപ്പെട്ടതായിക്കരുതിയതിനെക്കാൾ കൂടുതൽ വിലയുണ്ടു്; ജനാധിപത്യത്തിൻെറ ഒഴിച്ചു കൂടാത്ത ഘടകങ്ങളെയല്ല; ബാഹ്യമായ ആഡംബരങ്ങളെയാണ് ഇവർ സ്വീകരിച്ചതു്; ഫലമോ ഇന്നു കാണുന്ന നിശ്ചലത. ജനാധിപത്യ പൗരനെപ്പററിയാണ് ജനാധിപത്യസമൂഹം നിലകൊള്ളുന്നതു്; പൂർണ്ണസഫലീകരണം കൈവരുത്തുകയോ അതിനായുള്ള പരിശ്രമം നടത്തുകയോ ചെയ്തിട്ടുള്ള സ്ത്രീയോ പുരുഷനോ, ഈ ആദർശം പ്രായോഗികമാക്കാൻ ശ്രമിക്കുന്നതു് ഉചിതമായിരിക്കും; ദിവസങ്ങൾ ചെല്ലുംതോറും അതിൻെറ ആഹ്വാനം നിർബ്ബന്ധപൂർവ്വമാവുകയും ചെയ്യും—തുല്യരും സ്വതന്ത്രരുമായ പൗരന്മാരുടെതായ ദൃഢവും സുശക്തവുമായൊരു സമൂഹം സൃഷ്ടിക്കുവാൻ—അവനവൻ സമൂഹത്തിൽ നിർവ്വഹിക്കുന്ന ജോലി എന്തുതന്നെ ആയാലും മാനസികവും ധാർമ്മികവുമായ സ്ഥിരപരിശ്രമം നടത്താനാവശ്യപ്പെട്ടുകൊണ്ടുള്ള ആഹ്വാനം.

## 10 ഉപസംഹാരം

സാമൂഹികപശ്ചാത്തലത്തിൽ പൗരത്വമെന്ന സങ്കല്പത്തിൻെറ സമഗ്രമായ ഉദ്ദേശത്തിൻേറയും സമൂഹാതീതമായ അതിൻെറ പൂർണ്ണതയുടേയും സഫലീകരണത്തിനുള്ള ഈ ഗംഭീര ഉദ്യമത്തിലാണ് ഭാരതീയ നവോത്ഥാനത്തിൻെറ അർത്ഥവും വ്യാപ്തിയും സ്ഥിതിചെയ്യുന്നതു്—ഭാരതീയർക്കു് മാത്രമല്ല, ലോകജനതയ്ക്കാകമാനം.

# 7

# ക്ഷേമതത്പരരാജ്യത്തിലെ ഭരണാധികാരി *

## 1. ആമുഖം

എല്ലാ സമൂഹങ്ങളിലേയും സ്ത്രീപുരുഷന്മാർ അവരവരുടെ ജീവിതഭാരത്തെ, അതു് കനത്തതായാലും ലഘുവായാലും, വഹിക്ക തന്നെ വേണം. ഈ ഭാരത്തെ ബുദ്ധിപൂർവ്വമായും പ്രസന്നതയോടെയും വഹിച്ചുകൊണ്ടു് പോകുവാനും സാമൂഹികജീവിതത്തിൻെറ രസങ്ങളെ സന്തോഷമായും സമാധാനമായും ആസ്വദിക്കുവാനും അവരെ പ്രാപ്തരാക്കുവാൻ, വിദ്യാഭ്യാസം ശ്രമിക്കുന്നു. ഇതോടൊപ്പംതന്നെ ഈ ഭാരങ്ങളും ആഹ്ലാദവും ഒരു വ്യക്തിയുടേതാവുമ്പോഴും തന്നെ, അതേ സമുദായത്തിലെ മററു വ്യക്തികളുടെ ഭാവിയെയും ബാധിക്കുന്നു, അങ്ങനെ ഒരു വ്യക്തിയുടെ പെരുമാററം, അതിൻെറ ഫലത്തിലും, വ്യാപ്തിയിലും, ഭാഗികമായി സ്വന്തം താല്പര്യത്തിൻേറയും ഭാഗികമായി അന്യരുടെ താല്പര്യത്തിൻേറയും കാര്യമാണു്; ഇതിൻെറ അനുപാതം ആ വ്യക്തിയുടെ ബുദ്ധിയേയും സാമൂഹികബോധത്തിൻെറ തീവ്രതയേയും ആശ്രയിച്ചുമിരിക്കും. ഒരു ജനാധിപത്യസമൂഹത്തിലെ പൌരത്വം എല്ലാ നിവാസികളിലും ഈ രണ്ടു ഗുണങ്ങളുടെയും ഉയർന്നോരനുപാതം ആവശ്യമാണെന്നു് കാണിക്കുന്നു. എല്ലാ പൌരന്മാരുടേയും ധാർമ്മികബോധത്തെ ഉണർത്തുവാനും നൈസർഗ്ഗികമായ കഴിവുകളെ പുറത്തേയ്ക്കു് കൊണ്ടുവരുവാനും പ്രാപ്തമായൊരു വിദ്യാഭ്യാസരീതിയിൽക്കൂടിയാണു് ഇതു സാദ്ധ്യമാവുന്നതു്.

## 2 നമ്മുടെ ജനാധിപത്യരാഷ്ട്രത്തിൻെറ സവിശേഷത.

ഒരു ജനാധിപത്യത്തിലെ രാഷ്ട്രീയസംവിധാനത്തിനു് അതിൻെറ ശക്തി ലഭിക്കുന്നതു് അതിലെ സ്വതന്ത്രരും തുല്യരുമായ

* ഡൽഹിയിലെ ഐ എ എസ് ട്രെയിനിങ്ങ് സ്കൂളിൻെറ 'ദി മെററ്കാഫ ഹൌസ് ജർണലി'ൻെറ ആദ്യത്തെ ലക്കത്തിലേയ്ക്കു് എഴുതിയതു്, മാർച്ച് 1955.

എല്ലാ പൌരന്മാരുടെയും കൂട്ടായ നിശ്ചയത്തിൽനിന്നാണ്. ഈ ശക്തികളുടെ അഭാവത്തിൽ രാഷ്ട്രീയസംവിധാനം ജനങ്ങളുടെ മേൽ അടിച്ചേല്പിക്കുന്ന ഒരു വ്യവസ്ഥയായിത്തീരുന്നു. ഗവമെൻ്റുകളെ ശല്യമുണ്ടാക്കുന്ന ഭാരങ്ങളായാണ് നമ്മുടെ നാട്ടിലെ സാധാരണ ജനങ്ങൾ എപ്പോഴും വീക്ഷിച്ചിട്ടുള്ളതു്; ക്രമസമാധാനത്തിൻെറയും സുരക്ഷിതത്വത്തിൻെറയും ചില ചില്ലറ നന്മകൾ അവയിൽനിന്നു് കിട്ടുന്നതിനെ പരിഗണിച്ചു്, അവർ അവയെ വെച്ചു പൊറുപ്പിക്കുന്നു എന്നേയുള്ളു. ചരിത്രത്തിലെല്ലായ്പോഴുംതന്നെ, ഉച്ചലാഭങ്ങൾക്കു് വേണ്ടി ജനങ്ങൾ വലിയ ഭാരം ചുമക്കുന്നതായി കാണാം. ഈ ഭാരം അസഹനീയമായിത്തീന്ന ചില അവസരങ്ങളിൽ വിപ്ലവങ്ങളിൽക്കൂടി അവർ ഈ ഘടനകളെ നിലം പരിശാക്കിയതായിക്കാണാം. ഭാരതത്തിൻെറ ചരിത്രത്തിൽ ആദ്യമായി, എന്തും സഹിക്കുന്നവരും ദീഘകാലമായി പീഡിതരുമായ ജനങ്ങളുടെ മേൽ വെച്ചുകെട്ടാത്തതും, സ്വതന്ത്രരായ ഒരു ജനതയുടെ നിശ്ചയത്തിൽനിന്നും ആഗ്രഹങ്ങളിൽനിന്നും രൂപം കൊള്ളുന്നതും, ആ അടിസ്ഥാനത്തിൽനിന്നു് ശക്തി ആജ്ജിക്കുന്നതുമായൊരു രാഷ്ട്രീയസംവിധാനം രൂപംകൊള്ളുകയാണ്. ക്ഷേമതല്പരരാജ്യത്തിൻെറ സാമൂഹിക – സാമ്പത്തിക ഉള്ളടക്കത്തെ കാളിദാസൻ രഘുവംശത്തിൽ സംഗ്രഹിച്ചു് പ്രകാശിപ്പിച്ചിട്ടുള്ളതു് ഈ സങ്കല്പത്തെ അടിസ്ഥാനമാക്കിയാണ്: (രഘുവംശം 1. 18.)

പ്രജാനാമേവ ഭൂത്യത്ഥം സ താഭ്യോ ബലിമഗ്രഹീത്
സഹസ്രഗുണമുൽസ്രഷ്ടുമാദത്തേ ഹി രസം രവിഃ.

ഭൂമിയിൽനിന്നു് ഈറപ്പത്തെ എടുത്തു് അതിനെ ആയിരം മടങ്ങായി തിരിച്ചുകൊടുക്കുന്ന സൂയ്യനെപ്പോലെ, ജനങ്ങളുടെ സമൃദ്ധിയുടെ രൂപത്തിൽ മടക്കിക്കൊടുക്കുവാനായി അദ്ദേഹം ജനങ്ങളിൽനിന്നു് നികുതി വസൂലാക്കി.

## 3. നമ്മുടെ പുതിയ രാഷ്ട്രീയസംവിധാനത്തിൽ രാഷ്ട്രീയത്തിനും ഭരണത്തിനുമെതിരെയുള്ള വെല്ലുവിളി.

നമ്മുടെ പരമാധികാര ജനാധിപത്യ റിപ്പബ്ലിക്ക് അതിൻെറ ശക്തി ആജ്ജിക്കുന്നതു് ഭാരതത്തിലെ ജനതയിൽനിന്നാണ്. രാജ്യത്തിലെ സവ്വജനങ്ങളുടെയും സംപൂണ്ണമായ വളച്ച എന്ന ഉയന്ന ലക്ഷ്യം മുന്നിൽ വെച്ചുകൊണ്ടു് അതു് ദേശീയ ക്ഷേമത്തിനായി നയങ്ങളും നടപടികളും ആവിഷ്കരിച്ചുകൊണ്ടിരിക്കയാണ്. ഭാരതീയ ജനതയുടെ വിധായകശക്തി ഭാരതരാഷ്ട്രത്തിൻെറ പിന്നിൽ ഉണ്ടെന്നതു് ഇന്നു് ഒരു യാഥാത്ഥ്യമാണ്; അതിനെ ഒഴിച്ചുകൂടാ

ത്തൊരു ശല്യമായി വെച്ചുപൊറുപ്പിക്കുന്നതിനു പകരം, അവർ അതിനെ സസന്തോഷം അംഗീകരിച്ചിരിക്കുന്നു. പക്ഷെ ഈ അംഗീകാരം പ്രതീക്ഷകളിൽ നില കൊള്ളുന്നതാണെന്ന കാര്യം നാം വിസ്മരിക്കരുത് – ഉദ്ദേശങ്ങളും വാഗ്ദാനങ്ങളും നിർവ്വഹണവും നേട്ടങ്ങളുമായി രൂപാന്തരപ്പെട്ടു തുടങ്ങുമെന്നും, ഇവ സമൂഹത്തിന്റെ ഉയർന്ന വിതാനങ്ങളിൽ വഴി മുട്ടിനില്ക്കുകയും താഴ്ന്ന വിതാനങ്ങളിൽ ചില മഴത്തുള്ളികൾപോലെ മാത്രം എത്തുകയും ചെയ്യാതെ, ദേശീയ ജീവിതത്തിന്റെ വേരുകളെ ഫലഭൂയിഷ്ഠമാക്കാൻ വേണ്ട ശക്തിയോടു കൂടി അവിടെ നിപതിക്കുമെന്നുമുള്ള പ്രതീക്ഷകൾ.

സാമൂഹികകർമ്മങ്ങളുടെ രംഗത്തു് ഭരണസംവിധാനത്തിന്റെ പ്രാധാന്യം പ്രഖ്യാപനം ചെയ്യുന്നതു് ഇതാണ്. ഈ ആഗ്രഹങ്ങളുടെയും പ്രതീക്ഷകളുടേയും പശ്ചാത്തലത്തിനെതിരെയാണ് ഭാരതത്തിലെ ഭരണാധികാരിയുടെ രൂപത്തേയും പ്രവൃത്തിയേയും നാം നിരീക്ഷിക്കേണ്ടതു്. തള്ളിവരുന്ന ഈ ആഗ്രഹങ്ങളിലും പ്രതീക്ഷകളിലും, ഉത്സാഹത്തിലും പരിശ്രമത്തിലും, വേർഡ്സ്‌വർത്തിന്റെ ഭാഷയിൽ, നമ്മുടെ ജനാധിപത്യ 'ശൈശവത്തിൽ, നമുക്കു് ചുററും സ്വർഗ്ഗം നിവസിക്കുന്നതായി' നമുക്കനുഭവപ്പെടുന്നു; ശൈശവം വിട്ടു് ഈ രാഷ്ട്രം വളർന്നു് വലുതാവുമ്പോൾ, 'കാരാഗൃഹത്തിന്റെ നിഴലുകൾ അതിനെ വലയം ചെയ്തു തുടങ്ങു'ന്നില്ലെന്നു് നാം ഉറപ്പു് വരുത്തേണ്ടതുണ്ടു്. അതിന്റെ ആദ്യവർഷങ്ങളിലെ ദേശീയോത്സാഹത്തിന്റെ ശോഭ തൻകാര്യരാഷ്ട്രീയവും ഭരണസമ്പ്രദായത്തിന്റെ ജീവസ്സില്ലാത്ത നടപടിക്രമങ്ങളുമായി മരവിച്ചുപ്പോകയുമരുതു്; നേരെമറിച്ചു്, ശിശുസഹജമായ അതിന്റെ പ്രസരിപ്പു്, ലക്ഷോപലക്ഷം സ്ത്രീപുരുഷന്മാരുടെ സുഖക്ഷേമങ്ങളുടെ ദീപ്തമായ ദർശനത്താൽ അനുഗതമായിരിക്കണം.

നമ്മുടെ രാജ്യത്തിൽ രാഷ്ട്രീയവും ഭരണവും നേരിടുന്ന വെല്ലുവിളി ഇതാണ്. ഇതിനെ നേരിടുവാൻ നാം ഹൃദയദാർഢ്യത്തോടെ തയ്യാറാവുമ്പോൾ, മനുഷ്യജീവിതത്തിലും പ്രവൃത്തിയിലും ആത്മീയവും ധാർമ്മികവുമായ മൂല്യങ്ങളുടെ സുപ്രധാനരംഗത്തിലേയ്ക്കു് നാം നയിക്കപ്പെടുന്നു.

## 4. വിദ്യാഭ്യാസം ദ്വിഗുണീകൃതമായ കാര്യക്ഷമത കൈവരുത്തുന്നു.

ഒരു ജനാധിപത്യത്തിലെ വിദ്യാഭ്യാസം, അതിലെ പൌരന്മാൎക്കു് രണ്ടു വിധത്തിലുള്ള കാര്യക്ഷമത ലഭ്യമാക്കാൻ ഉദ്ദേശിച്ചു കൊണ്ടുള്ളതാണ്. ഒന്നു് സാമൂഹികബോധത്തിലും മനുഷ്യസ്നേഹ

ത്തിലുമുള്ള പരിശീലനത്തിൽ നിന്നു് വളരുന്ന ധാർമ്മികബലം, രണ്ടു് സമൂഹത്തിനെ ഭൗതികസമ്പന്നതയിലേയ്ക്കു് നയിക്കുന്ന ഉല്പാദനക്ഷമമായ സിദ്ധികളിലും സാമർത്ഥ്യങ്ങളിലുമുള്ള പരിശീലനത്തിൽനിന്നു് ലഭ്യമാവുന്ന ശാരീരികവും മാനസികവുമായ കാര്യക്ഷമതയും. ഒരു ജനാധിപത്യത്തിലെ ഭരണാധികാരിക്കു് ആവശ്യമായ അടിസ്ഥാനപരമായ പരിശീലനവും ഇതുതന്നെയാണു്. ഇതിന്റെ പ്രബോധനപ്രക്രിയകളിൽക്കൂടെ ഭരണകർത്താവും ഭരിക്കപ്പെടുന്നവനും തമ്മിലുള്ള വിടവു് നികത്തപ്പെടുന്നു. ഭരണാധികാരി സർവ്വോപരി മനുഷ്യരുടെയിടയിലുള്ള ഒരു മനുഷ്യനാണു്. പൌരന്മാർക്കിടയിലെ ഒരു പൗരൻ. ഇതിൽ കവിഞ്ഞു് വല്ലതുമുണ്ടെങ്കിൽ അതു് സഹോദരപൌരന്മാരുടെ സമർത്ഥനായ സേവകൻ എന്ന നിലയിലുള്ളതാണു്.

ഭാരതത്തിലെ ജനങ്ങൾക്കു് എന്തൊരുന്മേഷപ്രദമായ ആശയമാണിതു് ഭരണാധികാരിയെന്നാൽ സർവ്വജ്ഞനും സർവ്വശക്തനുമാണെന്ന പഴയ സങ്കല്പങ്ങളിൽനിന്നു് എത്ര വ്യത്യസ്തം! സുപ്രധാനമായൊരു സാമൂഹിക ഉത്തരവാദിത്വം നിറവേററുവാൻ പ്രത്യേകം പരിശീലിപ്പിക്കപ്പെട്ടിട്ടുള്ള പൌരനാണു് ഭരണാധികാരി. സമൂഹത്തെ കാര്യക്ഷമമായി സേവിക്കുവാൻ ആവശ്യമായ നിർവ്വഹണസാമർത്ഥ്യം ഈ പ്രത്യേക പരിശീലനം അയാൾക്കു് നല്കുന്നു. ബുദ്ധിയും നിശ്ചയദാർഢ്യവും വികസിപ്പിച്ചെടുക്കുന്നതിൽക്കൂടെയാണു് ഇതു് ഫലപ്രദമാവുന്നതു്. ദൃഢവും സുശിക്ഷിതവുമായൊരു സ്വഭാവവിശേഷം ഇതു ലഭ്യമാക്കുന്നു. അതോടൊപ്പം നിശിതമായ ബുദ്ധിയും. പക്ഷെ അവനവന്റെ സാമൂഹിക ഉത്തരവാദിത്വത്തെ ശരിയാംവണ്ണം നിറവേററുവാൻ ആവശ്യമായ ആഴത്തിലുള്ള സാമൂഹിക ബോധത്തിന്റെ ആവേശം ഇതിൽനിന്നുണ്ടാവില്ല. ബുദ്ധിയുടെയും നിശ്ചയദാർഢ്യത്തിന്റേയും മാത്രം പരിശീലനം ജനാധിപത്യത്തിന്റെ ആവശ്യങ്ങൾക്കു് മതിയാവുകയില്ല. കീഴ്പ്പെടുത്തപ്പെട്ട ജനങ്ങളുടെ ഒരു സാമ്രാജ്യത്തെ നടത്തിക്കൊണ്ടു പോകുവാൻ ഇതു് മതിയായേയ്ക്കും. അതും കുറെ സമയത്തേയ്ക്കു് മാത്രം. പക്ഷെ ഒരു ജനാധിപത്യ, ക്ഷേമതല്പര, രാഷ്ട്രത്തിൽ, ഭരണാധികാരിയുടെ വ്യക്തിത്വത്തിന്റെ ഫലപ്രദമായ ഭാഗം സഹാനുഭൂതിയ്ക്കും ഭാവനയ്ക്കുമുള്ള കഴിവു് പൂർണ്ണമായും വളർത്തിയെടുക്കേണ്ടതുണ്ടു്. ഒരു സാധാരണ പൌരന്റേതിനേക്കാൾ അയാളുടെ സാമൂഹിക ബോധത്തെ വ്യാപ്തിയിലും ആഴത്തിലും വികസിപ്പിക്കേണ്ടതുണ്ടു്.

ഈ പരിശീലനം ഒരു സ്ഥാപനത്തിൽക്കൂടി നല്കാവുന്നതല്ല; ഇതിൽക്കൂടി ലഭ്യമാകുന്ന ശിക്ഷണം, ഗാർഹികാചാരങ്ങളിലൂടെയും

സാമൂഹികാനുഭവങ്ങളിലൂടേയും ഒരാളിൽ മുമ്പുതന്നെ രൂപംകൊണ്ടിട്ടുള്ള സാമൂഹികബോധത്തെ ത്വരിതപ്പെടുത്തുവാനും വികസിപ്പിക്കുവാനും സഹായിച്ചേയ്ക്കും. സുപ്രധാനമായ ഈ വ്യക്തിവൈശിഷ്ട്യത്തിന്റെ അഭാവത്തിൽ, ഭരണാധികാരി, ക്രമേണ ഭാവനാശൂന്യനും തന്നിഷ്ടക്കാരനും മനുഷ്യപ്പററില്ലാത്തവനുമായിത്തീരും. അയാളുടെ ഭരണം മാനുഷികപ്രശ്നങ്ങളോട് മനുഷ്യോചിതമായ രീതിയിൽ പ്രതികരിക്കാൻ സമർത്ഥമല്ലാതാവുകയും ചെയ്യും. ഒരടിമ രാജ്യത്തിലെ ജനങ്ങളോടുള്ള വ്യവഹാരങ്ങളിൽപ്പോലും ഈ തരക്കാർ പരാജയപ്പെടും; ബ്രിട്ടീഷ്ഭരണകാലത്തിന്റെ അവസാന ഘട്ടത്തിൽ ഭരണം നടത്തിയ ചുരുക്കം ചിലരെ ഒഴിച്ചാൽ, ഇത്തരം ഭരണാധികാരികളിൽനിന്നു് നമുക്കുണ്ടായ അനുഭവം ഇതു് നമ്മെ പഠിപ്പിക്കുന്നുണ്ടു്. പക്ഷേ, സ്വാതന്ത്ര്യരും തുല്യരുമായ പൗരന്മാരുടെ നവീന ഭാരതത്തിൽ, ഇവർ അത്യാഹിതങ്ങളുണ്ടാക്കിവെയ്ക്കും. ഇതിനെതിരെയുള്ള മുൻ കരുതൽ, ധാരാളം ദേശഭക്തിയും രാജ്യത്തിനോടും ജനങ്ങളോടുമുള്ള മമതയുമാണു്.

## 5 സ്വഭാവവൈശിഷ്ട്യം ബുദ്ധിയിൽ കേന്ദ്രീകൃതം

ധിഷണയും ആജ്ഞാശക്തിയും വികാരങ്ങളും സംയോജിപ്പിച്ചുകൊണ്ടുള്ള ഈ പരിശീലനമാണു് സമ്പന്നമായ വ്യക്തിത്വത്തേയും സ്വഭാവദാർഢ്യത്തേയും ഉണ്ടാക്കുന്നതു്. വ്യക്തിയിൽ ഒരു പുതിയ മൂല്യവും, ചൈതന്യത്തിന്റെയും ശക്തിയുടേയും ഒരു പുതിയ കേന്ദ്രവും രൂപം കൊള്ളുവാൻ ഈ പരിശീലനം സഹായിക്കും. ഗീതയിൽ പറയുന്ന ബുദ്ധി ഇതാണു്; പ്രബുദ്ധമായ ധിഷണാവൈഭവം എന്നു് ഇതിനെ വിവരിക്കാം. അഹത്തിന്റേയും ഇന്ദ്രിയബദ്ധമായ മനസ്സിന്റേയും തലത്തിൽ, ധിഷണ സങ്കുചിതവും സ്വാർത്ഥാധിഷ്ഠിതവും ചഞ്ചലവും ആയിരിക്കും; എന്തെന്നാൽ, ഇവ വാസനകളുടേയും ആവേഗങ്ങളുടേയും ദാസരാണു്. ഇത്തരത്തിലുള്ള ധിഷണയുടെ സേവനം നടത്തുമ്പോൾ, മനുഷ്യജ്ഞാനവും ശക്തിയും സാമൂഹികബോധമില്ലാത്തതും, ചിലപ്പോൾ സാമൂഹികവിരുദ്ധവുമായ ശക്തികളായി പ്രകടിതമാവുന്നു; അവ സമൂഹത്തിനും വ്യക്തിക്കും ദുഃഖമുണ്ടാക്കുവാൻ കാരണങ്ങളുമാവുന്നു.

'ഇംപാക്ടു് ഓഫ് സയിൻസ് ഓൺ സൊസൈററി' എന്ന തന്റെ പുസ്തകത്തിൽ, ബർട്രാണ്ടു് റസ്സൽ പറയുന്നു: (ഭാഗം 121)

'അറിവു് വർദ്ധിക്കുന്നതിനോടൊപ്പം ബുദ്ധിയിലും മനുഷ്യർ വളരുന്നില്ലെങ്കിൽ, അറിവിന്റെ വർദ്ധന ദുഃഖത്തിന്റെ വർദ്ധനയിലേയ്ക്കു് നയിക്കും.'

ജ്ഞാനം, വിജ്ഞാനമായി വളച്ച് പ്രാപിക്കുന്നതിനെയാണ് ബുദ്ധി ദ്യോതിപ്പിക്കുന്നത്. ബുദ്ധിയുടെ പതനത്തിലുള്ള ധിഷണ മനുഷ്യസ്വഭാവത്തിൽ പരക്ഷേമകാംക്ഷ എന്ന് സോറൊകിൻ വിവരിക്കുന്നതിൻെറ ഒരു മാതൃക സൃഷ്ടിക്കുന്നു. സർഗ്ഗാത്മകവും നിർമ്മാണപരവുമായ രീതിയിലേ അതിനു് പ്രവർത്തിക്കുവാനാവൂ. നിസ്സംഗത്വവും, ദാർഢ്യവും, ഉപായസമൃദ്ധിയും, സഹതാപവും ഇങ്ങനെയുള്ളൊരു വ്യക്തിത്വത്തിൻെറ വിശേഷതകളാണ്. അതു് ഒരേ സമയത്തു് സമത്ഥവും മനുഷ്യസ്നേഹപൂർണ്ണവുമാണ്.

## 6 'യോഗഃ കർമ്മസു കൌശലം'

നിർവ്വഹണനൈപുണ്യവും സാമൂഹികമായ കാര്യക്ഷമതയും ഒത്തുചേർന്നുകൊണ്ടു അത്യന്തം ആവശ്യമായ ആ സമന്വയം, —മൂഗീയസാമത്ഥ്യത്തെ മനുഷ്യക്ഷേമോന്മുഖമായ നിർവ്വഹണപടുത്വമായി മാററുന്ന ഈ പ്രക്രിയ—ഇവിടെയാണ് സഫലീകൃതമാവുന്നതു്. ഒരു ജനാധിപത്യരാഷ്ട്രം അതിൻെറ ഭരണാധികാരികളിൽനിന്നു് പ്രതീക്ഷിക്കുന്ന കര്യക്ഷമത ഇതാണ്. ഈ വഴിയിൽക്കൂടി മുന്നോട്ടു പോകുവാൻ ശ്രമിക്കുന്നവക്ക്, ഈ സമന്വയം മൂന്നാമതൊരു കഴിവു കരഗതമാക്കും—ആത്മീയമായ ഒന്നു്. ഇതിൽക്കൂടി ആ വ്യക്തിക്കു് ആത്മീയതയുടെ പ്രകാശത്തിൽ ജീവിക്കുക എന്ന സങ്കല്പം മനസ്സിലാവുകയും ചെയ്യും.

'ഇന്ത്യൻ അഡ്മിനിസ്റ്ററേററീവ് സർവ്വീസി'നുള്ള ഈ പരിശീലനകേന്ദ്രം ഈ ദ്വിവിധമായ കാര്യക്ഷമത അതിൻെറ ലക്ഷ്യമാക്കിട്ടുണ്ടെന്നതും, 'യോഗഃ കർമ്മസു കൌശലം' (ഗീത—അദ്ധ്യായം 2, ശ്ലോകം 50) —യോഗം കർമ്മത്തിലുള്ള നൈപുണ്യമാണ്—എന്ന ശ്രീകൃഷ്ണൻെറ അത്ഥപൂർണ്ണമായ സന്ദേശത്തെ അതിൻെറ ആദർശസൂക്തമായി അംഗീകരിച്ചിട്ടുണ്ടെന്നതും പ്രചോദനപരമാണ്.

ധാർമ്മികവും ആത്മീയവുമായ ചിന്തയുടെ ഒരു ലോകം തന്നെ ആ ഹ്രസ്വമായ സന്ദേശത്തിൽ അടക്കിയിരിക്കുന്നു.

കഴിഞ്ഞ ചില ശതാബ്ദങ്ങളായിട്ട്, 'യോഗ'മെന്നപദം, ഇന്ദ്രജാലത്തിൻേറയും മാനസിക സൂത്രങ്ങളുടെയും, കൃശഗാത്രന്മാർ തങ്ങളുടെ നാഭിയിലേയ്ക്കു് ഉററു നോക്കുന്നതിൻേറയും, തീവ്രനിഷ്ഠക്കാരായ മററു ചിലർ നേരെതങ്ങളുടെ നാസികാഗ്രത്തിലേയ്ക്കു് നോക്കുന്നതിൻേറയും മററും ദൃശ്യങ്ങളാണ് പലരുടെയും മനസ്സിൽ ഉയർത്തിയിട്ടുള്ളതു്. ഭരണാധികാരികളുടെ തസ്തികയിലേയ്ക്കു് പ്രവേശനം ലഭിച്ചിട്ടുള്ള കഴിവുററ യുവാക്കന്മാക്കും യുവതികരംക്കും, മററു്

മേഖലകളിലുള്ളവക്കും, യോഗമുറകറ അനുഷ്ഠിക്കുവാനുള്ള ആഹ്വാനം പുതിയൊരനുഭവമായിരിക്കും — സ്വല്പം അമ്പരപ്പുണ്ടാക്കുന്നതും. പക്ഷെ അവർ ആചരിക്കണമെന്ന് നിർദ്ദേശിക്കുന്ന യോഗം, ഇന്ദ്രജാലമോ, ധൂമികാവൃതമോ ആയ തരത്തിൽപ്പെട്ടതല്ല; രാജകീയവും സർവ്വതോമുഖവുമായ ഔന്നത്യത്തിലേയ്ക്കു നയിക്കുന്നതും വിഷമമേറിയതുമായൊരു മാർഗ്ഗമാണത്. യുവാക്കളേയും ഊർജ്ജസ്വലന്മാരേയും, ശുഭാപ്തിവിശ്വാസികളായ മനുഷ്യരേയും, സാമൂഹ്യക്ഷേമത്തിനും സംതൃപ്തിക്കുമായുള്ള താന്താങ്ങളുടെ ജോലിയുടെ പശ്ചാത്തലത്തിൽ, അവരവരുടെ വ്യക്തിത്വത്തിന്റെ പൂർണ്ണമായ വളർച്ച് ലഭ്യമാക്കാനുള്ള യാത്ര തുടരുവാൻ വെല്ലുവിളി ഉയർത്തുന്ന ഒന്നാണ് ഈ മാർഗ്ഗം. ചിരകാലത്തെ അവഗണനയിൽപ്പെട്ട തന്റെ സന്ദേശത്തിന്, രാഷ്ട്രത്തിലെ ദൃഢചിത്തരായ യുവമനസ്സുകളിലെ പരീക്ഷണങ്ങളിൽ ക്കൂടെ ഇങ്ങനെയൊരു മോചനം ലഭിക്കുവാനുള്ള സാദ്ധ്യതയിൽ ഗീതാകർത്താവിന് അഗാധമായ ചാരിതാർത്ഥ്യം അനുഭവപ്പെടുന്നുണ്ടായിരിക്കണം. യോഗസാധനയുടെ ക്ഷയവും തന്റെ ഉജ്ജ്വലശിഷ്യനായ അർജ്ജുനനിൽക്കൂടി അതിനെ സമുദ്ധരിക്കുവാൻ കൃഷ്ണനുള്ള ആഗ്രഹവും ഗീതയിലെ നാലാമദ്ധ്യായത്തിലെ രണ്ടാം ശ്ലോകത്തിൽ വിവരിച്ചിട്ടുള്ളതിൽനിന്ന്, ദുർബ്ബലരും അശിക്ഷിതരുമായവരുടെ കൈകളിൽപ്പെട്ട്, സാമൂഹിക ക്ഷേമത്തിന്റെ നിരാകരണത്തിൽ ലോപിച്ചതാണ് ഈ ക്ഷയത്തിന്റെ കാരണമെന്ന് ശ്രീശങ്കരൻ അഭിപ്രായപ്പെട്ടിട്ടുണ്ടല്ലൊ.

## 7. ഉപസംഹാരം.

ക്ഷേമതല്പരരാഷ്ട്രത്തിന്റെ ലക്ഷ്യങ്ങറ നിറവേററണമെങ്കിൽ, സാമൂഹ്യനീതിയിലും സൌഹൃദത്തിലും അടിയുറച്ച ഒരു രാഷ്ട്രസംവിധാനം — സാമ്പത്തികം മാത്രമല്ല, രാഷ്ട്രീയവും മാനസികവുമായ എല്ലാ ചൂഷണങ്ങളിൽനിന്നും മുക്തമായൊരു സംവിധാനം — സ്ഥാപിക്കണമെങ്കിൽ, നമ്മുടെ രാഷ്ട്രീയ ജീവിതവും ഭരണവും, 'യോഗത്തിന്റെ' ഈ സത്ത ഉറക്കൊള്ളുകതന്നെ വേണം. പക്ഷെ ഈ യോഗം, ഒരു രാഷ്ട്രത്തിന്റേയോ ജനതയുടേയോ വ്യഥകറക്ക് സാന്ത്വനമേകാനുള്ള ഒന്നല്ല; അതിന്റെ വ്യാപ്തി സാർവ്വലൌകികമാണ്. ലോകത്തിൽ സമാധാനവും നീതിയും കൈവരുത്തുവാൻ അതിന് ശക്തിയുണ്ടെന്ന് ഐക്യരാഷ്ട്രസഭയുടെ സെക്രട്ടറിജനറൽ ഡോക്ടർ ഹാമഷീൽഡ് തന്നെ ഈയിടെ അഭിപ്രായപ്പെടുകയുണ്ടായി. ഗീതയിലെ രണ്ടാമദ്ധ്യായത്തിലെ 49-ാം ശ്ലോകത്തിൽ (ഫലേച്ഛയോടു കൂടി ചെയ്യുന്നകർമ്മം

സമത്വബുദ്ധിയോടുകൂടി ചെയ്യുന്ന കർമ്മത്തേക്കാൾ എത്രയോ നികൃഷ്ടമാണ്; സമത്വബുദ്ധിയിൽ അഭയം തേടുക. ഫലത്തിനു വേണ്ടി പണിയെടുക്കുന്നവർ കൃപണന്മാരാണ്') പ്രകടിപ്പിച്ചിട്ടുള്ള ചിന്തകളെ പ്രകീർത്തിച്ചുകൊണ്ടാണ് അദ്ദേഹം ഈ പ്രസ്താവന ചെയ്തതു്.

ബൈബിൾ പറയുന്നു, നിറഞ്ഞഹൃദയത്തിൽ നിന്നാണ് വാക്കുകൾ ബഹിർഗ്ഗമിക്കുന്നതു്. 'കൈകൾ പ്രവർത്തിക്കുന്നതും' എന്നു് കൂടി സ്വാമി വിവേകാനന്ദൻ കൂട്ടിച്ചേർക്കുന്നു.

ഈ പൂർണ്ണതാബോധം മനുഷ്യനു് നല്കുക എന്നതാണ് യോഗത്തിന്റെ ലക്ഷ്യം; മനുഷ്യൻ നിർവ്വഹിക്കുന്ന പ്രവൃത്തികളിൽക്കൂടി ഇതു് സമൂഹത്തിലേയ്ക്കു് പകരും.

# 8

## നമ്മുടെ ഭരണകർത്താക്കളുടെ പരിശീലനം.*

### 1 ആമുഖം

1961 ഏപ്രിൽ മാസത്തിൽ നാലുമാസത്തെ പ്രസംഗപര്യടനത്തിനായി ഞാൻ യൂറോപ്പിലേയ്ക്കു് പോകുന്നതിനുമുമ്പു് ഈ പരിശീലനകേന്ദ്രത്തിൽ ഭാഷണം നടത്തുകയുണ്ടായി. വീണ്ടും ഇവിടെ വന്നു നിങ്ങളോടു പ്രസംഗിക്കുവാൻ ക്ഷണിക്കപ്പെട്ടപ്പോൾ അതു് സ്വീകരിക്കുവാൻ എനിക്കാദ്യം വൈമനസ്യം തോന്നി. ജോലിത്തിരക്കും തൊണ്ടയിലെ അസുഖവുമായിരുന്നു കാരണങ്ങൾ. എന്നെ ക്ഷണിക്കുവാൻ വന്ന നിങ്ങളുടെ പ്രതിനിധിയോടു് ഞാൻ പറഞ്ഞു. സേക്രട്ടേറിയററ് പരിശീലനസ്ഥാപനത്തിൽ ഒരു സ്ഥിരം പ്രാസംഗികന്റെ ജോലി സ്വീകരിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ലെന്നു്. ഞാൻ ഈ പരിപാടി സ്വീകരിച്ചു് നിങ്ങളുടെ മുമ്പാകെ വന്നതു് നമ്മുടെ നാടിനോടുള്ള സ്നേഹത്താലും നമ്മുടെ ജനകോടികൾക്കായി വികസനപരിപാടികളുടെ കാര്യക്ഷമമായ നിർവ്വഹണം നടത്തുവാൻ ചുമതലപ്പെട്ട കേന്ദ്രസെക്രട്ടേറിയററ് ഉദ്യോഗസ്ഥന്മാരെ കാണാനും അവരുമായി ആശയവിനിമയം നടത്താനും എനിക്കുള്ള തീവ്രമായ ആഗ്രഹം കാരണവുമാണു്.

### 2 വിവേകാനന്ദനും നമ്മുടെ യുവജനങ്ങളും

എന്നെപ്പോലെയുള്ളവർ ഈ ദേശീയ പ്രശ്നങ്ങളെ എങ്ങിനെ വീക്ഷിക്കുന്നുവെന്നറിയാൻ നിങ്ങൾക്കു് താല്പര്യമുണ്ടാവാം. ചെറിയൊരു ഗ്രാമത്തിലെ ഹൈസ്കൂളിൽ ഇളംപ്രായക്കാരനായൊരു വിദ്യാർത്ഥിയായിരുന്നപ്പോൾ ഞാൻ വിവേകാനന്ദകൃതികൾ

---

* 1961 സപ്തംബർ 14-ാനു- ന്യൂഡൽഹിയിലെ സെക്രട്ടേറിയററ് ട്രെയിനിങ്ങ് സ്കൂളിലെ ഉദ്യോഗസ്ഥന്മാരോടും പരിശീലകരോടും ചെയ്ത ഭാഷണത്തെ അടിസ്ഥാനപ്പെടുത്തിയതു്. ഭാരതസർക്കാറിന്റെ ആഭ്യന്തരവകുപ്പ് 1963ൽ സെക്രട്ടേറിയററ് പരിശീലനസ്ഥാപനത്തോടുള്ള ഭാഷണം എന്ന പേരിൽ ഒരു ലഘുലേഖയായി ഇതിനെ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

വായിച്ചു. അതിനുമുമ്പ് നമ്മുടെ ജനലക്ഷങ്ങളെ തട്ടിയുണർത്തുവാൻ വേണ്ടിയുള്ള മഹാത്മാഗാന്ധിയുടെ പ്രവർത്തനങ്ങളെപ്പററി ഞാൻ കേട്ടിരുന്നു. നിസ്സഹകരണപ്രസ്ഥാനത്തിൻെറ കാലമായിരുന്നു അതു്; പരസഹസ്രം യുവാക്കളുടെ ഹൃദയങ്ങളിൽ സ്വദേശത്തോടും നാട്ടിലെ സാധാരണജനങ്ങളോടും സ്നേഹത്തിൻെറ ആവേശം ജനിപ്പിച്ച മഹത്തായ ദേശീയജാഗരണത്തിൻെറ കാലം. അപ്പോഴാണു് സ്വാമി വിവേകാനന്ദൻെറ കൃതികൾ വായിക്കുവാനിടവന്നതു്. അന്നു് എനിക്കു് കഷ്ടിച്ചു് പതിനാലുവയസ്സു പ്രായമായിരുന്നു. എന്തൊരു വെളിപാടായിരുന്നു ഈ പഠനം! ദേശത്തിൻേറയും നാട്ടുകാരുടെയും സേവനത്തിനായുള്ള ഒരു ജീവിതത്തോടു് ആവേശം പകന്നു ഒന്നു്. സാർത്ഥകവും സോദ്ദേശവുമായൊരു ജീവിതത്തിൻെറ ദൃശ്യം അതു് തുറന്നുകാട്ടി. നാട്ടിലെ പരസഹസ്രം യുവാക്കൾക്കു് ഇങ്ങിനെയുള്ള അനുഭവങ്ങൾ ഉണ്ടായി. ഇംഗ്ലീഷിലുള്ള സമ്പൂർണ്ണകൃതികളുടെ എട്ടു ഖണ്ഡങ്ങളിൽ വിവേകാനന്ദസാഹിത്യം ഇന്നു് ലഭ്യമാണു്. നമ്മുടെ മിക്ക പ്രാദേശിക ഭാഷകളിലും ചെറുതും വലുതുമായ അസംഖ്യം പുസ്തകങ്ങളിലും ഇതു് കിട്ടും. സ്കൂൾപുസ്തകങ്ങൾക്കും കോളേജ് പുസ്തകങ്ങൾക്കും ഒരിക്കലും നല്കാനാവാത്തൊരു വിദ്യാഭ്യാസമാണു് ഇതിൻെറ പഠനത്തിൽ നിന്നു് കിട്ടുക. നമ്മുടെ ചലനാത്മകമായ സാമൂഹികസന്നിവേശത്തിലെ പ്രചോദനങ്ങളും പരിശ്രമങ്ങളും, ആശയങ്ങളും ആഗ്രഹങ്ങളുമായി നമ്മുടെ സ്കൂൾ, കോളേജ് വിദ്യാഭ്യാസത്തെ ബന്ധിപ്പിക്കുവാനും ഈ പഠനം സഹായകരമായിരിക്കും. ചൈതന്യവത്തായ ഈ പശ്ചാത്തലത്തെ ആദ്യമായി രാഷ്ട്രത്തിനു കാണിച്ചുതന്നതും, നമ്മുടെ വൈയക്തികവും സഞ്ചിതവുമായ ജീവിതത്തിനു് ആ പശ്ചാത്തലത്തിൽ രൂപം കൊടുക്കുവാൻ നമ്മെ പഠിപ്പിച്ചതും അദ്ദേഹമായിരുന്നു.

ഈ പശ്ചാത്തലത്തിൻെറ പ്രചോദനത്തിൽ, ചെറുപ്പത്തിൽത്തന്നെ ജീവിതത്തെ ഉദ്ദേശപൂർണ്ണവും മേന്മയുള്ളതുമാക്കിയ ഒരു വിദ്യാഭ്യാസം സ്വപ്രയത്നംകൊണ്ടുതന്നെ സ്വായത്തമാക്കുവാൻ എനിക്കു കഴിഞ്ഞു. രാമകൃഷ്ണസന്ന്യാസിസമൂഹത്തിൽച്ചേന്ന ഈ മുപ്പത്തഞ്ചുകൊല്ലമായി ഇതു് അർത്ഥത്തിലും ഉദ്ദേശത്തിലും വളന്നുവന്നിട്ടുണ്ടു്. ഉണച്ചയുള്ളവരും ശ്രദ്ധാലുക്കളും ഉന്നതമൂല്യങ്ങളോടു് അഭിനിവേശമുള്ളവരുമായ ആളുകളുടെ സമ്പക്കം ഞാൻ എപ്പോഴും അന്വേഷിക്കാറുണ്ടു്. തൻകാര്യവ്യഗ്രതയിലും സ്വാർത്ഥത്തിലും ജീവിക്കാത്തവരും സ്വദേശത്തേയും ജനങ്ങളേയും സ്നേഹിക്കുന്നവരുമായ ആളുകളെ കാണുന്നതും അവരുമായി ചേരുന്നതും

എനിക്കു് അത്യധികം സന്തോഷമുണ്ടാക്കുന്നു. ഭാരതത്തിൽ എവിടെ പ്പോയാലും ഈ ഒരനുഗ്രഹം എനിക്കു് സദാ ലഭ്യമായിട്ടുണ്ടു്. തങ്ങളുടെ ചുററും കുതിച്ചുകയറുന്ന ദേശീയോത്ഥാനത്തെപ്പററി ബോധവാന്മാരായവരും രാജ്യത്തിൻെറ വികസനത്തിനായി പരി ശ്രമിക്കുന്നതിൽ ആനന്ദം കാണുന്നവരുമായ ജനങ്ങളുടെ സമ്പർക്കം ഈ ബന്ധം വളരെ അധികം ശക്തിയും ധൈര്യവും എനിക്കു് ലഭ്യമാക്കീട്ടുണ്ടു്. ഈ വീക്ഷണം ഇല്ലാത്ത ആളുകളുടെ ഇടയിൽ എനിക്കു് ശ്വാസംമുട്ടൽ അനുഭവപ്പെടുന്നു. സ്വന്തം ക്ഷുദ്രസ്വാർത്ഥ താല്പര്യങ്ങളെപ്പററിമാത്രം പറഞ്ഞുകൊണ്ടിരിക്കുന്ന ആളുകൾ എനിക്കു് ഒരു പ്രചോദനവും നല്കുന്നില്ല.

മനുഷ്യൻെറ ആനന്ദത്തിനും ക്ഷേമത്തിനും വേണ്ടി അദ്ധ്വാനി ക്കുവാനുള്ള തീവ്രമായ ആവേശം സ്വാമി വിവേകാനന്ദൻ നമുക്കു് തന്നിട്ടുണ്ടു്. ഈ ജീവിതം സ്വതവേ നിസ്സാരമാണെന്നു് അദ്ദേഹം നമ്മോടു് പറഞ്ഞു. വെറും സാധാരണക്കാരനായൊരു മനുഷ്യൻ, തിന്നും കുടിച്ചും ഒരുപക്ഷെ പത്താളെപററിച്ചു് കുറെ പണം സമ്പാദിച്ചും, കുറെക്കാലം സ്വന്തം സുഖത്തിൻേറയും അധികാരത്തി ൻേറയും മാത്രമായ ഒരു സ്വാർത്ഥജീവിതം നയിക്കുകയും ചെയ്തു്, ഒരു ദിവസം കണ്ടില്ലെന്നു് വരുന്നു. അയാളുടെ ജീവിതവും മരണവും ലോകത്തിനു് ഒരു വ്യത്യാസവുമുണ്ടാക്കുന്നില്ല. പക്ഷെ അയാൾക്കു് തന്നെപ്പററി വലിയ മതിപ്പാണു്. ലോകത്തിൻെറ കേന്ദ്രം തന്നി ലാണു്, തന്നെ സന്തുഷ്ടനാക്കിയിരുത്തുവാനാണു് ലോകംകൊണ്ടു ദ്ദേശിച്ചിട്ടുള്ളതു് എന്ന ധാരണയിലാണയാൾ. ജീവിതത്തിൽ നിന്നു് വേദനയുണ്ടാക്കുന്ന ചൊട്ടുകൾ കിട്ടുമ്പോൾ ഒരുപക്ഷെ, ഇമ്മാതിരിയുള്ളവർ പഠിക്കും. ജീവിക്കുക എന്നാൽ ജീവിതത്തി ൻെറ അടിസ്ഥാനവാസനകൾക്കു് അടിമയായിക്കഴിയുക എന്നതല്ല എന്നു്. മനുഷ്യൻെറ ജീവിതം ദേഹത്തിലേക്കാൾ എത്രയോ അധി കം മനസ്സിലാണു്. മൃഗതുല്യമായ വാസനകളുടെ നിയന്ത്രണത്തിൽ കഴിഞ്ഞു പോവുന്നതു് ജീവിക്കലല്ല എന്നും, മനുഷ്യനെ സംബന്ധി ച്ചേടത്തോളം അവൻെറ പ്രവർത്തനത്തിൻെറ സവിശേഷരംഗം അവൻെറ മനസ്സും ചിന്തയും ബോധവുമാണെന്ന സത്യം നാം പല പ്പോഴും വിസ്മരിക്കുന്നു.

### 3 മനുഷ്യശബ്ദത്തിൻെറ ആന്തരാർത്ഥം

ശ്രീരാമകൃഷ്ണൻ മനുഷ്യശബ്ദത്തെ ഭംഗിയായി വ്യാഖ്യാനിക്കു മായിരുന്നു. ഇംഗ്ലീഷിൽ നാം 'മാൻ' എന്ന വാക്കു് ഉപയോഗിക്കുന്ന സംസ്കൃതത്തിലും പ്രാദേശിക ഭാഷകളിലും മനുഷ്യൻ, മാനുഷ്, എന്നാണു് പറയുന്നതു്. ബങ്കാളിയിലും മനുഷ്യനെ മാനുഷ് എന്ന

തന്നെയാണ് പറയാറുള്ളത്. ശ്രീരാമകൃഷ്ണൻ മാനുഷ് എന്ന പദത്തിൽ ദ്വയാർത്ഥപ്രയോഗം നടത്തുമായിരുന്നു. ആരാണ് മാനുഷ്? മൻഹസായ ആരാ; ആരുടെ ഹസ് മനസ്സിലിരിക്കുന്നുവോ അയാൾ. ഒരുവൻെറ ഹസ് ദേഹത്തിൽ മാത്രമാണെങ്കിൽ, അവൻ മാനുഷ് അല്ല. ഹസ് എന്നാൽ ജീവൻ, ബോധം മാനസികമായി ജീവിക്കുകയും, ലോകത്തെ ഭൗതികവീക്ഷണത്തിൽനിന്നു മാത്രമല്ലാതെ മനസ്സിൻെറ തലത്തിൽ നിന്ന് കൈകാര്യം ചെയ്യുവാൻ കഴിവുണ്ടാവുകയും, മനസ്സിൻെറ ചൈതന്യം മുഴുവനും മനസ്സിനെ അപഗ്രഥിക്കാൻ പ്രയോഗിക്കയും മനസ്സിൻെറ ശക്തിയിൽ ജീവിക്കുകയും ചെയ്യുന്നയാളാണ് യഥാർത്ഥത്തിൽ മനുഷ്യൻ; അല്ലാതെ, ജൈവവാസനകളുടെ പിടുത്തത്തിൽപ്പെട്ട്, നാഡീവ്യൂഹത്തിൻെറ ആദാനപ്രദാനങ്ങളിൽ ജീവിക്കുന്ന പീഡകളുടെയും ആവലാതികളുടെയും ഒരു സമാഹാരം മനുഷ്യനല്ല.

## 4. അർത്ഥവത്തായ ജീവിതം.

ദേശീയപ്രസ്ഥാനത്തിൻെറ ഫലമായി കഴിഞ്ഞ അറുപത്തഞ്ചിലധികം വർഷങ്ങളായിട്ട്, നമ്മുടെ രാഷ്ട്രം ഈ രംഗത്ത്, പുതിയൊരു ശക്തി ആർജ്ജിച്ചുകൊണ്ടിരിക്കയാണ്. നമ്മുടെ ജനതയിലെ പുതിയ വിഭാഗങ്ങൾ ദേശീയപാരമ്പര്യത്തെപ്പററിയും അവരുടെ സാമൂഹിക ഉത്തരവാദിത്വത്തെപ്പററിയും ബോധവാന്മാരാവുകയും അർത്ഥവത്തും സോദ്ദേശപരവുമായൊരു ജീവിതം മെനഞ്ഞെടുക്കുകയും ചെയ്തതോടുകൂടി ഈ അനുഭവങ്ങളുടെ സഞ്ചിതഫലമായി 1947ൽ രാജ്യത്തിന് സ്വാതന്ത്ര്യം കൈവന്നു. ഇങ്ങിനെയുള്ള ആളുകളെ ധാരാളമായി സൃഷ്ടിച്ചിരുന്നില്ലെങ്കിൽ നാം ഇപ്പോഴും അടിമത്തത്തിലായിരുന്നേനേ. സ്വന്തം കാര്യം സിന്ദാബാദ്. ബാക്കിയുള്ളവർ കഴവേറട്ടെ എന്ന നിലപാടായിരുന്നില്ല കഴിഞ്ഞ അറുപത്തഞ്ചുവർഷങ്ങളായി നമ്മുടെ രാജ്യം അനുവർത്തിച്ചത്. ഈ വസ്തുത നാമോരോരുത്തരും ഓർമ്മിക്കേണ്ടതുണ്ട്. മനുഷ്യവ്യക്തിത്വത്തിൻെറ ഈ വ്യാപ്തി സാക്ഷാത്കരിക്കുവാൻ ഓരോരുത്തരും ശ്രമിക്കയും വേണം. ഈ ശ്രമം ചില അനന്തരഫലങ്ങളിലേയ്ക്ക് നയിക്കും.

ലോകത്തെ തൻെറ ലാഭത്തിനും സുഖത്തിനും വേണ്ടി ചൂഷണം ചെയ്യുന്ന നൂറു ശതമാനവും സ്വാർത്ഥിയായ ഒരു വ്യക്തി ശൂന്യതയിൽ ലയിക്കും; അയാൾ ആത്മീയമായി മരിച്ചു കഴിഞ്ഞിരിക്കയാണ്. ക്ഷുദ്രതയിലേയ്ക്കും അല്പവ്യക്തിത്വത്തിലേയ്ക്കും ഉള്ള മോഹത്തെ തരണം ചെയ്യുന്ന ആരാംക്കു്, ചുററുഭാഗത്തുമുള്ള മനുഷ്യരു

മായുള്ള ഏകതാബോധത്തിൽക്കൂടി, കൂടുതൽ വിപുലവും പൂർണ്ണവുമായൊരു ജീവിതത്തിന്റെ നാഡിമിടിപ്പുകൾ അനുഭവപ്പെടും. ഇങ്ങനെയൊരനുഭവം കൈവരുമ്പോൾ, നമ്മുടെ ബോധതലം കൂടുതൽ വിപുലമാവുകയും, സന്ദർഭങ്ങളുടേയും പ്രതീക്ഷകളുടേയും ക്രമപ്രവൃദ്ധമായൊരു ലോകത്തിൽ പ്രവേശിച്ച് വ്യക്തിത്വത്തിന്റെ യഥാർത്ഥ മാഹാത്മ്യം നാം അനുഭവിക്കുകയും ചെയ്യും. നമ്മളിലുള്ള ചെറിയ അഹം പോവുകയും കൂടുതൽ ബൃഹത്തും പൂർണ്ണവുമായൊരു വ്യക്തിത്വം നമ്മിൽ രൂപം കൊള്ളുകയും ചെയ്യും. മനുഷ്യന്റെ ഇപ്രകാരമുള്ളൊരു പുനർജ്ജീവനമാണ് നമുക്ക് ഇന്ന് രാജ്യത്തിൽ വേണ്ടിയിരിക്കുന്നത്. പരമ്പരാഗതമായ പിന്നോക്കാവസ്ഥയെ ദൂരീകരിച്ച്, ഉദ്ബുദ്ധതയിലേയ്ക്കുയരുവാനും, ഭക്ഷണത്തിനും പാർപ്പിടത്തിനും അറിവിനും നല്ല ജീവിതത്തിനും വേണ്ടി ദാഹിക്കുന്ന ചുററും ആർത്തിരമ്പുന്ന ജനകോടികളുമായി താദാത്മ്യം പ്രാപിച്ചിട്ടുള്ള വ്യക്തികൾ. ഇതിനെപ്പററി നാം ബോധവാന്മാരാകുമ്പോൾ, നമുക്ക് നവീനോന്മേഷവും ചൈതന്യവും ലബ്ധമാവുന്നു.

## 5 യഥാർത്ഥമായ വിദ്യാഭ്യാസം

ഇതു് ലഭ്യമാക്കാമെങ്കിൽ, ഏററവും ഉത്തമമായ വിദ്യാഭ്യാസം നമുക്ക് കിട്ടിയെന്ന് തൃപ്തിപ്പെടാം. പക്ഷെ ഇന്ന് ഇതു് മിക്കവാറും ദുർലഭമായിരിക്കയാണ്. 'അഹത്തിന്റെ തടവറയിൽനിന്ന് പുറത്തു വരുവാൻ സഹായിക്കുന്ന, ചുററുമുള്ള വിശാലമായ ജീവിതധാരയിൽ ഇറങ്ങി, ചൈതന്യവത്തായ ആ പശ്ചാത്തലത്തിൽ ഊർജ്ജസ്വലമായി പ്രവർത്തിക്കുവാൻ നമുക്ക് ആവേശം നല്കുന്ന വിദ്യാഭ്യാസം, നിർഭാഗ്യവശാൽ, ഇന്നും നമ്മുടെ നാട്ടിൽ ലഭ്യമല്ല. പള്ളിക്കൂടങ്ങളിലേയും കോളേജുകളിലേയും സാധാരണ പാഠപുസ്തകങ്ങൾ, ഇങ്ങനെയൊരു വിദ്യാഭ്യാസം നല്കുവാൻ അധികമൊന്നും സഹായകമല്ല; എന്നാൽ ഗാന്ധിജിയുടെയോ സ്വാമി വിവേകാനന്ദന്റെയോ കൃതികൾ വായിക്കുമ്പോൾ, ശരിയായ വിദ്യാഭ്യാസം നമുക്ക് കിട്ടുന്നു. നമ്മുടെ വ്യക്തിത്വത്തെ വികസനത്തിലേയ്ക്കും വളർച്ചയിലേയ്ക്കും നയിക്കുന്ന വിദ്യാഭ്യാസം. സ്വാമി വിവേകാനന്ദൻ പറയുകയാണ് (സ്വാമികളുടെ 'വിദ്യാഭ്യാസം' എന്ന ഗ്രന്ഥം, 1-ാം അദ്ധ്യായം)

വിദ്യാഭ്യാസം മനുഷ്യനിൽ എപ്പോഴുമുള്ള പൂർണ്ണതയുടെ ആവിഷ്ക്കരണമാണ്.

നിങ്ങളുടെ തലച്ചോററിൽ നിറയ്ക്കുന്ന വിവരങ്ങളുടെ വലുപ്പമല്ല അതു്; ഇതാണെങ്കിലോ പിന്നീടൊരിക്കലും ദഹിക്കാതെ

നിങ്ങളുടെ ജീവിതത്തിൽ അനിയന്ത്രിതമായി നടന്നുകൊള്ളും. നമ്മൾക്കാവശ്യം ജീവിതനിർമ്മിതികളുള്ള, മനുഷ്യനിർമ്മിതികളുള്ള, സ്വഭാവവൈശിഷ്ട്യനിർമ്മിതികളുള്ള, ആശയസങ്കലനമാണ്...... ജീവിതസമരത്തിന് ജനകോടികൾക്ക് സഹായകരമാവാത്ത, സ്വഭാവവൈശിഷ്ട്യത്തെ, ദാനശീലത്തേയും സിംഹതുല്യമായ ധൈര്യത്തേയും പുറത്തേക്കു കൊണ്ടുവരാത്ത വിദ്യാഭ്യാസം ആ പേർ അർഹിക്കുന്നുണ്ടോ? സ്വഭാവം ദൃഢമാവുകയും, മനശ്ശക്തി വദ്ധിക്കുകയും ബുദ്ധി വികസിക്കുകയും, സ്വന്തം കാലിൽ നില്ക്കുവാൻ ഓരോരുത്തനേയും പ്രാപ്തനാക്കുകയും ചെയ്യുന്ന വിദ്യാഭ്യാസമാണ് നമുക്കാവശ്യം...എല്ലാവിധവിദ്യാഭ്യാസത്തിൻേറയും പരിശീലനത്തിൻേറയും ലക്ഷ്യം മനുഷ്യനിർമ്മിതി ആയിരിക്കണം; മനുഷ്യനെ വളച്ച്യയിലേയ്ക്കു് നയിക്കുക എന്നതു്. ആജ്ഞാശക്തിയെ നിയന്ത്രിച്ച്, അതിനെ ഫലവത്താക്കുന്ന പരിശീലനമാണ് വിദ്യാഭ്യാസം.'

## 6 ജോലിയിൽ ആനന്ദം

ഇത്തരം വിദ്യാഭ്യാസം ലഭിച്ച സ്ത്രീപുരുഷന്മാരെയാണ് രാഷ്ട്രത്തിന് ഇന്ന് ആവശ്യം; ദേശീയജീവിതത്തിൻെറ എല്ലാ വിഭാഗങ്ങളിലും ഇത്തരം ആളുകളുടെ സേവനം രാഷ്ട്രത്തിന് വേണ്ടിയിരിക്കുന്നു; ഗവൺമെണ്ടാസ്ഥാനത്തു് വിവിധ വകുപ്പുകളിൽ ലക്ഷക്കണക്കിനുള്ള ആളുകൾ മാത്രമല്ല; നിയമസഭാസാമാജികന്മാർ, അദ്ധ്യാപകർ, ഡാക്ടർമാർ, അഭിഭാഷകർ, വ്യവസായികൾ, മററു പൌരന്മാർ ഇവക്കിടയിലും, ജീവിതത്തിലും ജോലിയിലും സംതൃപ്തി നല്കുന്ന ഇത്തരം വിദ്യാഭ്യാസം ഏവക്കുമാവശ്യമാണ്. കുറെ പണം സമ്പാദിക്കുകയും ഒരുവിധം ജീവിച്ചുപോരുകയും ചെയ്യുക എന്നതു് വലിയൊരു കാര്യമല്ല എന്നതു് നാം പലപ്പോഴും വിസ്മരിക്കാറുണ്ടു്. ഒരാഫീസിൽ പണി എടുക്കുകയും മാസശമ്പളം വാങ്ങുകയും ചെയ്താൽ, അവനവനേയും കുടുംബത്തേയും നിലനിർത്താം. പക്ഷേ ഈ വരുമാനം ജീവസന്ധാരണത്തിനുപരി, ജീവിതത്തിൽ സന്തുഷ്ടിയോ സമൃദ്ധിയോ കൈവരുത്തുകയില്ല. ഈ മൂല്യങ്ങൾ നിങ്ങളിൽത്തന്നെയുള്ള വേറൊരുദ്ഭവസ്ഥാനത്തുനിന്ന് സമ്പാദിക്കേണ്ടതുണ്ടു്. നിങ്ങൾ ചെയ്യുന്ന ജോലിയിൽനിന്ന് ലഭിക്കുന്ന സംതൃപ്തി, നിങ്ങളുടെ സുശിക്ഷിതമായ ആന്തരികജീവിതത്തിൻെറ ഉല്പന്നമാണ്; നിങ്ങളുടെ മാസവരുമാനത്തിൻേറതല്ല. നിങ്ങളുടെ ജോലിയിൽനിന്ന് കിട്ടുന്ന വരുമാനം സ്വമേധയാ നിങ്ങൾക്ക് സംതൃപ്തി വരുത്തുകയില്ല; എന്തുകൊണ്ടെന്നാൽ അതിൻെറ ഉദ്ദേശം നിങ്ങളുടെ ഭൗതികജീവിത

ത്തെ ചുരുക്കാവുന്ന സൌകര്യത്തിൽ നിലനിർത്തുക എന്നതാണ്. ജോലി ചെയ്യുന്നതിലുള്ള സംതൃപ്തി, നേരെമറിച്ച്, നിങ്ങളുടെ ആത്മസത്തയുടെ അടിത്തട്ടിൽനിന്ന് നിങ്ങൾ സമ്പാദിക്കുന്നതാണ്. സന്തുഷ്ടിയോടുകൂടി അവനവന്റെ ജോലിചെയ്യുവാൻ പഠിച്ചിട്ടില്ലാത്തയാൾ എണ്ണയാട്ടുന്ന ചക്കിൽ കെട്ടിയിട്ടുള്ള മൃഗത്തെപ്പോലെയാണ്; ആ മൃഗം ചുററും പൊയ്ക്കൊണ്ടിരിക്കുന്നു; വേറെ ഒരാൾക്കുവേണ്ടി പണി എടുക്കുന്നു. അതിന്റെ ദിവസഭക്ഷണം സമ്പാദിക്കുന്നു; പക്ഷേ ജീവിതത്തിലോ ജോലിയിലോ സന്തോഷമൊന്നും അതനുഭവിക്കുന്നില്ല.

ഇങ്ങനെയൊരു സന്തോഷം സുശിക്ഷിതമായൊരു മനസ്സിന്റെ വിശേഷഗുണമാണ്. ജോലിയിലെന്നപോലെ അതിന്റെ അവസാനത്തിലും അതു് സന്തോഷമനുഭവിക്കുന്നു; ഇപ്രകാരമുള്ള മനസ്സിന്, ശമ്പളവും അതിൽനിന്നു് ലഭ്യമാവുന്ന ജീവസന്ധാരണവും ഈ ശിക്ഷയുടെ യാദൃച്ഛികഫലങ്ങൾ മാത്രമാണ്; അതനുഭവിക്കുന്ന സംതൃപ്തിയും സന്തോഷവും ശമ്പളത്തിനു് വാങ്ങാൻ സാദ്ധ്യമല്ല, അതെത്ര വലുതായിരുന്നാലും. തന്റെ ശിശുവിനെ ശുശ്രൂഷിക്കുന്നതിൽ അമ്മയ്ക്കുള്ള ആനന്ദം പണമായിട്ടു് വില മതിയ്ക്കുകയോ വില കൊടുക്കുകയോ ചെയ്യാൻ സാദ്ധ്യമല്ലാത്തൊന്നാണ്. ഇതിനായി ഒരു സ്ത്രീയെ ശമ്പളത്തിനു് വെച്ചുവെന്നിരിക്കട്ടെ; പക്ഷേ അമ്മയുടെ സമീപനമോ സന്തോഷമോ അവിടെയുണ്ടായിരിക്കയില്ല. അതുപോലെതന്നെ ദൈനന്ദിനജീവിതത്തിൽ നാം പലപ്പോഴും വിചാരിക്കും: ജോലി കഴിഞ്ഞു് വീട്ടിലെത്തിയാൽ ഞാൻ സുഖിക്കും; അഥവാ ജോലിയിൽനിന്നു് പിരിഞ്ഞു് സ്വസ്ഥമായിരിക്കുമ്പോൾ. ഇതു് ക്ഷുദ്രവും ചിന്താശൂന്യവുമായൊരു ജീവിതവീക്ഷണമാണ്. ജീവിക്കുക എന്ന പ്രക്രിയയിൽക്കൂടിത്തന്നെ ജീവിതത്തെ ആസ്വദിക്കണം. വേദാന്താനുസാരിയായ വീക്ഷണമതാണ്; യഥാർത്ഥമായ തത്ത്വദർശനത്തിന്റെ വീക്ഷണം.

പരലോകത്തിൽ ശാന്തിയും സന്തുഷ്ടിയും ആസ്വദിക്കുവാനായിട്ടു്, ഇഹലോകത്തിൽ കഠിനമായി അദ്ധ്വാനിക്കുകയും സത്കർമ്മങ്ങൾ ചെയ്യുകയും ചെയ്യുന്നവരെപ്പററി നമ്മുടെ മതഗ്രന്ഥങ്ങൾ പറയുന്നുണ്ട്. ഇത്തരം അഭിപ്രായങ്ങൾ വെച്ചു പുലർത്തുന്ന ആളുകൾ ഇന്നുമുണ്ട്; പരലോകത്തിൽ വിശ്രമം ലഭിക്കുവാനായിട്ട് ഇഹലോകത്തിൽ മുഷിപ്പൻപണികൾ ചെയ്യേണ്ടതുണ്ടെന്നു് അവർ വിശ്വസിക്കുന്നു. ഇവിടെ അവർ ബുദ്ധിമുട്ടുന്നതെല്ലാം സ്വർഗ്ഗത്തിൽ അല്പമെങ്കിലും ആനന്ദം ലഭിക്കുവാനായിട്ടാണ്, പക്ഷേ ഉപനിഷത്തുകളിലും ഗീതയിലും ഈ നിലപാടിനെ നിശിതമായി വിമർശി

ച്ചിട്ടുണ്ട്; ഇഹലോകത്തിൽ സന്തോഷമില്ലാത്തൊരു മുഷിപ്പൻ ജീവിതം നയിച്ച് സ്വർഗ്ഗത്തിൽ സുഖമന്വേഷിക്കുക എന്നതു് അപഹാസ്യമായൊരു സങ്കല്പമാണെന്നാണ് ഗീത സൂചിപ്പിക്കുന്നതു്. ഇപ്പോൾത്തന്നെ സുഖം സമ്പാദിക്കാൻ കയ്യിലുള്ള സന്ദർഭത്തെ പാഴാക്കുന്നതെന്തിനാണ്? ഇവിടെത്തന്നെ എന്തുകൊണ്ട് ആനന്ദമാസ്വദിച്ചുകൂടാ, സ്വർഗ്ഗം സൃഷ്ടിച്ചുകൂടാ—എന്നാണ് ഗീതയും ഉപനിഷത്തുകളും ചോദിക്കുന്നതു്.

ഉപനിഷത്തുകളുടെ ഗഹനമായ ആത്മീയസന്ദേശം നമ്മുടെ ആളുകൾ ഇനിയും മനസ്സിലാക്കീട്ടില്ല. നമ്മുടെ ഇടയിൽ ധാരാളം ആളുകൾ മൃഗങ്ങളെപ്പോലെ ജോലി ചെയ്യുന്നതു കാണാം. മൃഗങ്ങൾ ഭാരം ചുമക്കുന്നു; വൈകുന്നേരമാവുമ്പോഴേയ്ക്കും തിന്നാൻ വല്ലതും കിട്ടിയാൽ, അതു് മതി അവക്ക്; അവർ സംതൃപ്തരായി. പക്ഷേ ജോലി ചെയ്യുമ്പോൾത്തന്നെ സംതൃപ്തിയോ സന്തോഷമോ അവർ അനുഭവിക്കുന്നില്ല. അടിമമനസ്ഥിതിയുടെ ചിഹ്നമാണിതു്. ജീവിതവും പ്രവൃത്തിയുംതന്നെ സന്തോഷത്തിന്റെ രംഗങ്ങളാണെന്ന് അവക്ക് ബോധമുണ്ടായിട്ടില്ല. എല്ലാ മതങ്ങളുടേയും ആത്മീയസന്ദേശം ഇതു തന്നെയാണ്; നമ്മുടെ വേദാന്തത്തിന്റെ പൈതൃകവും ഇതുതന്നെ. വേദാന്തത്തിന്റേയും ആധുനികവീക്ഷണത്തിന്റേയും കാഴ്ചപ്പാടു് കർമ്മത്തിൽ സന്തുഷ്ടി നേടു -എന്നാണ്.

## 7 ജോലിയിൽ സന്തുഷ്ടി നേടുന്നതിന്റെ മാർഗ്ഗം.

എങ്ങനെയാണ് ജോലി ചെയ്യുന്നതിൽക്കൂടി സന്തുഷ്ടി നേടുക? അവനവനുവേണ്ടി ജോലി ചെയ്തിട്ടോ? അല്ല. സ്വാർത്ഥപ്രചോദിതമായ ജോലികളിൽക്കൂടി അവിച്ഛിന്നമായ സന്തുഷ്ടി ലഭിക്കുകയില്ല. നൈരാശ്യവും വ്യർത്ഥതാബോധവുമായിരിക്കും സ്വാർത്ഥപരമായ എല്ലാ ജോലികളുടേയും അവസാനം. തൻകാര്യവ്യഗ്രതയിൽ അധിഷ്ഠിതമായ ജീവിതം മാനസിക തകർച്ചയിലും വ്യർത്ഥതാബോധത്തിലും കലാശിക്കും.

ആധുനികമനോരോഗചികിത്സ ഇങ്ങനെയുള്ളവരോടു് ആദ്യമായി ഉപദേശിക്കുന്നതു്, സ്വാർത്ഥതയുടെ തടവറയിൽനിന്നു് പുറത്തുവരുവാനും, സഹജീവികളിൽ യഥാർത്ഥമായ താല്പര്യം വളർത്തിയെടുക്കുവാനുമാണ്. സന്തുഷ്ടിയിലേയ്ക്കുള്ള ഉത്തമമാർഗ്ഗം മററുള്ളവരെ സന്തുഷ്ടരാക്കുകയാണെന്ന പാഠം എല്ലാവരും എന്നെങ്കിലും പഠിച്ചേ തീരൂ. വ്യർത്ഥതാബോധം ഒരാളിൽ കണ്ടാൽ മനസ്സിലാക്കാം അയാൾ സ്വാർത്ഥതയിൽ മുഴുകിയിരിക്കുകയാണെന്നു്. മററുള്ളവരിൽ താല്പര്യം കാണിക്കുകയും അവരുടെ സന്തുഷ്ടിയിൽ സ്വയം

സന്തോഷമനുഭവിച്ചു തുടങ്ങുകയും മാത്രമാണതിനുള്ള പോംവഴി. ആരോഗ്യവും ശക്തിയും കർമ്മശേഷിയും ലഭ്യമാക്കുന്ന രാജകീയ മാർഗ്ഗം ഇതാണ്. സാർവ്വലൌകികമായ ഈ മാനുഷികസത്യത്തെ നാം നമ്മുടെ ജീവിതത്തിലും ലോകത്തിലും പ്രായോഗികമാക്കേണ്ടതുണ്ട്. മാതൃഭൂമിയുടെ വളർച്ചയ്ക്കും അഭിവൃദ്ധിക്കും വേണ്ട പരിശ്രമത്തിൽ പങ്കുചേരുക എന്നതിലുപരി കൃതാർത്ഥതാജനകമായിട്ട് ഈ നാട്ടിലെ യുവാക്കന്മാർക്ക് എന്താണുള്ളത്.

## 8 അടിമത്തത്തിൽനിന്ന് സ്വാതന്ത്ര്യത്തിലേയ്ക്ക്

അഭ്യസ്തവിദ്യനായൊരു പൌരൻ ഈ രീതിയിൽ ചിന്തിക്കുകയും ജീവിക്കുകയും ചെയ്യുമെന്നു് പ്രതീക്ഷിക്കാവുന്നതാണ്. ജീവിതത്തെ സംബന്ധിച്ച വിപുലവും ഗഹനവുമായ ഈ കാഴ്ചപ്പാട് യഥാർത്ഥവിദ്യാഭ്യാസത്തിന്റെ ഫലമാണ്. ജീവിതത്തിന്റെ വ്യാപ്തിയെ ചുരുക്കുന്ന എല്ലാംതന്നെ വിദ്യാഭ്യാസമില്ലായ്മയുടെയോ തെററായ വിദ്യാഭ്യാസത്തിന്റേയോ ഫലവുമായിരിക്കും. പള്ളിക്കൂടത്തിൽ പോവുന്നതിനുമുമ്പായി ഒരു ബാലനു് സ്വന്തം നാടിന്റേയോ ലോകത്തിന്റേയോ ചരിത്രത്തെപ്പററി ഒന്നും അറിയില്ല. മാതാപിതാക്കന്മാർ പരിഷ്കൃതരും ചരിത്രബോധമുള്ളവരുമാണെങ്കിൽ, ഈ കാര്യത്തിൽ കുറെ ജ്ഞാനം അവരിൽനിന്നു് ആ കുട്ടിക്കു് കിട്ടിയെന്നു് വരാം. തുടക്കത്തിൽ സങ്കുചിതമായ രീതികളിലായിരിക്കും അവന്റെ ചിന്തകൾ. പിന്നീടു് അവന്റെ ദേശചരിത്രവുമായി അവൻ പരിചയപ്പെടുന്നു. ക്രമേണ മററു രാജ്യങ്ങളിലെ ജനങ്ങളുടെ അനുഭവങ്ങൾ അറിഞ്ഞു തുടങ്ങുന്നതോടുകൂടി അവന്റെ മാനസികചക്രവാളം വ്യാപ്തമാവുന്നു. ഭൂതകാലാനുഭവങ്ങളുമായി സാത്മ്യം അനുഭവപ്പെടുകവഴി അവന്റെ വ്യക്തിത്വം സമ്പന്നമാവുന്നു. രാഷ്ട്രത്തിന്റെ ഉണർവ്വും ശക്തിയും അഥവാ ആലസ്യവും ദൌർബ്ബല്യവും അനുസരിച്ചുണ്ടായ, ഇവയെല്ലാമടങ്ങിയ, പ്രകാശപൂർണ്ണമായ ഘട്ടങ്ങളും, ക്ഷീണത്തിന്റേയും ക്ഷയത്തിന്റേയും അക്രമങ്ങളുടേയും അടിമത്തത്തിന്റേയും അവമാനത്തിന്റേയും ഘട്ടങ്ങളും, പുനരുജ്ജീവനവും പുനസ്സംവിധാനവും—ഇങ്ങനെ രാജ്യചരിത്രത്തിലെ ദീർഘമായ ഘോഷയാത്ര അവന്റെ മനസ്സിനു മുമ്പിൽ അനാവരണം ചെയ്യപ്പെടുന്നു. അതിന്റെ ദൌർബ്ബല്യത്തിനും ആലസ്യത്തിനും ഐക്യമില്ലായ്മയ്ക്കും വലിയ വിലയാണു് രാഷ്ട്രം കൊടുത്തിട്ടുള്ളതു്. വിദേശീയാക്രമണങ്ങളിൽ ആയിരക്കണക്കിനാളുകളെ പിടിച്ചുകൊണ്ടു പോയിട്ടുണ്ടു്. ഒരായിരം സന്ദർഭങ്ങളിൽ നാം അവമാനിതരായിട്ടുണ്ടു്. എന്തുകൊണ്ടു്? നാം വിഡ്ഢികളും അല്പദൃഷ്ടികളുമായതുകൊണ്ടു്, സങ്കുചിതവീക്ഷണവും

സ്വാതന്ത്ര്യം വെച്ചു പുലർത്തിയതുകൊണ്ട്, രാജ്യത്തെ നാം ഒന്നായി കണ്ടില്ല; നമ്മുടെ പ്രദേശത്തെയും ജാതിയേയും മതത്തേയും മാത്രം നാം കണ്ടു. രാജ്യത്തിന്റെ ഭാവിയെപ്പററിയ ഒരു കാഴ്ചപ്പാട് നമുക്കുണ്ടായിരുന്നില്ല; അതുകൊണ്ട് നാം ദേശീയമായ ഉത്തരവാദിത്തത്തിന്റെയോ, ദേശസേവനത്തിന്റെയോ ബോധം വളർത്തിയെടുത്തതുമില്ല.

ഈ വസ്തുതകളെ ശതാബ്ദങ്ങളോളം നാം അവഗണിച്ചു; തത്ഫലമായി, കനത്ത ശിക്ഷ അനുഭവിക്കേണ്ടതായും വന്നു. ശതാബ്ദങ്ങളോളം അടിമത്തവും അടിച്ചമർത്തലും നമ്മുടെ ജീവിതത്തെ നിശ്ചലമാക്കി നിർത്തി; ആധുനികയുഗത്തിലേയ്ക്ക് കടന്ന്, പാശ്ചാത്യരുമായി സമ്പർക്കമുണ്ടായപ്പോഴാണ്, ഈ ആശയങ്ങളും മൂല്യങ്ങളും നമ്മിൽ ബോധമുണർത്തിയത്. ഇതിന്റെ ആവേശത്തിൽ നാം ദേശീയസ്വാതന്ത്ര്യത്തിനായി പൊരുതി. രാജ്യത്തിൽ ചിലർക്ക് പുതിയൊരു ദേശീയബോധം അനുഭവപ്പെട്ടു – നട്ടെല്ല് നിവർത്തിനില്ക്കുവാനും, പരാജിതബോധവും അടിമത്തവും ത്യജിക്കുവാനും ഇവർ ജനങ്ങളെ പഠിപ്പിച്ചു. ഈ മൂല്യങ്ങളിൽ ഒരു ശതാബ്ദത്തിന്റെ പരിശീലനത്തിനുശേഷം, രാഷ്ട്രം ഉണർന്നെഴുന്നേററു; പഴയ അന്ധകാരം നീങ്ങിത്തുടങ്ങി, 1947 ൽ സ്വാതന്ത്ര്യം കൈവന്നു; അതോടുകൂടി ഭാരതത്തെ ഏകീകരിക്കുവാനും ശക്തമാക്കുവാനും ജനങ്ങളെ ഉദ്ബുദ്ധരും സന്തുഷ്ടരുമാക്കുവാനുമുള്ള സന്ദർഭവും ലഭ്യമായി.

## 9. സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളി

സ്വാതന്ത്ര്യത്തിന്റേയും സമത്വത്തിന്റേയും അന്തസ്സിന്റേയും മൂല്യങ്ങളെ അടിസ്ഥാനമാക്കി, നമ്മുടെ ഈ മണ്ണിൽ, ചിരസ്ഥായിയായൊരു സംസ്കാരവും പരിഷ്കാരവും കെട്ടിപ്പടുക്കുവാനുള്ള ഒരു വെല്ലുവിളിയാണ് സ്വാതന്ത്ര്യം നമ്മുടെ മുമ്പിൽ ഉയർത്തിയിട്ടുള്ളത്. ഇതിനുള്ള ഉത്തരവാദവും അവകാശവുമാണ് നമ്മുടെ ഇന്നത്തെ ജനാധിപത്യവ്യവസ്ഥയിൽ വിദ്യാഭ്യാസം ഇവിടത്തെ പൌരന്മാർക്ക് പ്രദാനം ചെയ്യേണ്ടത്. ഇങ്ങനെയൊരുത്തരവാദബോധം ഉണ്ടാക്കാത്ത വിദ്യാഭ്യാസം വിദ്യാഭ്യാസമേയല്ല. ശരിയായ രീതിയിലുള്ള വിദ്യാഭ്യാസം സിദ്ധമാവുമ്പോഴേ ജീവിതം അർത്ഥവത്തും സോദ്ദേശപരവുമാവൂ. അല്ലെങ്കിൽ വിദ്യാഭ്യാസം അർത്ഥശൂന്യമാണ്. 1947 ൽ വിദേശാധിപത്യം അവസാനിക്കുകയും നാം സ്വതന്ത്രരാവുകയും ചെയ്തു. ഉദ്യോഗത്തിനുള്ള വേട്ടയും, വെള്ളക്കാർ വിട്ടുപോയ ഒഴിവുകൾ ഇരുണ്ടവർ നികത്തുക എന്നതും മാത്രമാണോ

ഈ സ്വാതന്ത്ര്യത്തിൻെറ അർത്ഥം? ദേശീയ സ്വാതന്ത്ര്യത്തിനു് ഇങ്ങനെ സങ്കുചിതമായൊരർത്ഥം കല്പിച്ചാൽ ആവേശവും സാഫല്യവും സിദ്ധിക്കുന്നതെങ്ങനെ? ക്ഷുദ്രവീക്ഷണത്തിൻെറ ഫലമായി ഒരു വ്യക്തി ദേശീയ ജീവിതത്തിൽനിന്നു് അകന്നു് നിന്നാൽ, അയാൾ നശിക്കുന്നു; ഇങ്ങനെയുള്ള ആളുകൾ ധാരാളമായാൽ രാഷ്ട്രവും നശിക്കും.

## 10. സ്വാതന്ത്ര്യവും ചുമതലാബോധവും.

അപ്പോൾ, നമ്മുടെ ദേശീയസ്വാതന്ത്ര്യത്തെ ദേശീയ ഉത്തരവാദത്തിൽനിന്നു് വേർതിരിക്കുവാൻ സാദ്ധ്യമല്ല. ഭാരതത്തിൻെറ വളർച്ചയും വികസനവും ഭാരതീയ പൌരന്മാരുടെ ഉത്തരവാദമാണു്, വേറാരുടെയുമല്ല. എല്ലാം നന്നായി നടന്നാൽ, അതിനു് നാം തന്നെയാണു് ഉത്തരവാദികൾ; എന്തെങ്കിലും കുഴപ്പമുണ്ടാവുകയാണെങ്കിൽ അതിൻെറ ഉത്തരവാദവും ഈ രാജ്യത്തിലെ പൌരന്മാരായ നമ്മൾക്കുതന്നെ. ഭാരതം സ്വാതന്ത്ര്യം നേടുന്നതിനു് മുമ്പു്, ഇവിടത്തെ നന്മതിന്മകൾക്കെല്ലാം ഉത്തരവാദി ഇംഗ്ലണ്ടായിരുന്നു. ബ്രിട്ടീഷ് പാർലമെൻറും സെക്രട്ടറി ഓഫ് സ്റ്റേറ്റും ഇവിടത്തെ എല്ലാ തെററായ കാര്യങ്ങൾക്കും ചുമതലപ്പെട്ടിരുന്നു; ഭാരതത്തിലെ ജനങ്ങൾ അനുഭവിച്ച എല്ലാ അനീതികൾക്കും അപരാധങ്ങൾക്കും ഭാരതീയ ദേശീയത്വം ബ്രിട്ടീഷ് ഗവൺമെണ്ടിൽ പഴി ചാരി. യാതൊരുത്തരവാദവുമില്ലാത്ത, അതിനു വേണ്ടതായ കർമ്മസ്വാതന്ത്ര്യമില്ലാത്ത, ശിശുക്കളുടെ മാതിരിയായിരുന്നു അന്നു് ഭാരതീയജനത. പക്ഷെ ഇ ബ്രിട്ടീഷുകാർ ഇവിടം വിടുകയും ഭാരതം സ്വതന്ത്രയാവുകയും ചെയ്തതോടുകൂടി, സ്വാതന്ത്ര്യത്തിൽ അടങ്ങീട്ടുള്ള ഉത്തരവാദം അവരുടെ ഭാരമായിത്തീർന്നു.

പക്ഷെ പൌരത്വത്തിൻെറ ഗുണങ്ങളായ സ്വാതന്ത്ര്യവും ഉത്തരവാദവും വളർത്തിയെടുക്കുന്നതിൽ അവഗണന വെടിഞ്ഞു്, ജനങ്ങൾ സന്ദർഭത്തിനൊത്തുയരുന്നില്ലെങ്കിൽ, അവർ അടിമത്തത്തിൻേറയും ആശ്രിതത്വത്തിൻേറയും ബാലിശമായ നിരുത്തരവാദത്തിൻേറയും പിടിയിൽ തന്നെ നില്ക്കും; ഈ മനോഭാവത്തെ സ്വതന്ത്രഭാരതത്തിലെ ഗവൺമെണ്ടിനോടും അനുവർത്തിച്ചു്, ഭരണാധികാരികൾ 'അവരും', ഭരിക്കപ്പെടുന്നവർ 'നമ്മളു'മായി തുടരുകയും ചെയ്യും.

ജനാധിപത്യസമൂഹത്തിൽ, 'നിങ്ങൾ; 'ഞാൻ', എന്നീ പദങ്ങളെക്കാളും നാം എന്ന പദമാണു് കൂടുതൽ ഉപയോഗിക്കപ്പെടേണ്ടതു്; സ്വാതന്ത്ര്യത്തിൻെറ അനുബന്ധമായ ഈ വസ്തുത നാം പലപ്പോഴും വിസ്മരിച്ചുകളയുന്നു. ഭാരതത്തിൻെറ ഭരണഘടനയിൽ ഉൾക്കൊള്ളിച്ചിട്ടുള്ള ഉപക്രമം ഇങ്ങനെ പറയുന്നു:

**''ഇന്ത്യയിലെ ജനങ്ങളായ നാം,** ഇന്ത്യയെ ഒരു **പരമാധികാര, സോഷ്യലിസ്റ്റ്, മതേതര, റിപ്പബ്ളിക്കായി** സംവിധാനം ചെയ്യുവാനും അതിലെ പൌരന്മാർക്കെല്ലാം സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവും ആയ **നീതിയും;** ചിന്തയ്ക്കും ആശയ പ്രകടനത്തിനും വിശ്വാസത്തിനും മതനിഷ്ഠയ്ക്കും ആരാധനയ്ക്കും ഉള്ള **സ്വാതന്ത്ര്യവും;** പദവിയിലും അവസരത്തിലും **സമത്വവും;** സംപ്രാപ്തമാക്കുവാനും; അവരുടെയെല്ലാപേരുടെയുമിടയിൽ വ്യക്തിയുടെ അന്തസ്സും രാഷ്ട്രത്തിന്റെ ഐക്യവും സുനിശ്ചിതമാക്കിക്കൊണ്ട് **സാഹോദര്യം** പുലർത്തുവാനും സഗൌരവം തീരുമാനിച്ചിരിക്കയാൽ **നമ്മുടെ ഭരണഘടനാനിർമ്മാണസഭയിൽ** ഈ 1949 നവംബർ ഇരുപത്താറാം ദിവസം **ഇതിനാൽ ഈ ഭരണഘടനയെ സ്വീകരിക്കുകയും അധിനിയമം ചെയ്യുകയും നമുക്ക് തന്നെ പ്രദാനം ചെയ്യുകയും ചെയ്യുന്നു.''**

## 11 ജനാധിപത്യത്തിൽ പൌരത്വം

ഭരണഘടനാനിർമ്മാണസമിതിയോ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റുവോ അല്ല നമുക്ക് നമ്മുടെ ഭരണഘടന തന്നത്. ഭാരതീയജനത, അവരുടെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളിൽക്കൂടെയാണ് അതു് ചെയ്തതു്. അതിനെ മാററാനും, ഭേദഗതി ചെയ്യുവാനും, അതിനുപകരമൊരു പുതിയ ഭരണഘടനയുണ്ടാക്കുവാനും ജനങ്ങൾക്കധികാരമുണ്ട്. രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ അന്തസ്സത്ത ഇതാണ്. അതുകൊണ്ട് രാഷ്ട്രത്തോടുള്ള വിധേയത്വം വളർത്തുകയും ഭരണഘടനയുടെ ആമുഖത്തിൽ പറഞ്ഞിട്ടുള്ള 'ഭാരതീയരായ നാം' എന്ന ഭാവത്തിൽ ജീവിക്കുകയും, പ്രമതലാബോധത്തോടുകൂടിയ നിലപാടുകളും പെരുമാററരീതികളും വളർത്തിയെടുക്കുകയും ചെയ്താൽ ഓരോ പൌരനും തന്റെ പദവി ഉയർത്തുകയായിരിക്കും ചെയ്യുക. ഈ ഉയർച്ചയ്ക്ക് സഹായിക്കുന്നതാണ് യഥാർത്ഥമായ രാഷ്ട്രീയപരിശീലനം. ആന്തരീകമായ സ്വാതന്ത്ര്യത്തിന്റെയും ഉത്തരവാദത്തിന്റെയും ബോധം ഉണ്ടാക്കുക എന്നതാണ് ജനാധിപത്യത്തിൽ വിദ്യാഭ്യാസത്തിന്റെ അന്തസ്സത്ത. ഇങ്ങനെയൊരുത്തരവാദബോധം പൌരന്മാരിൽ പരക്കെ വികസിപ്പിച്ചെടുക്കാത്ത വിദ്യാഭ്യാസം സൃഷ്ടിക്കുന്ന ഒരു ജനാധിപത്യം ശുഷ്കമായൊരേർപ്പാടായിരിക്കും. അതിന്റെ അടിത്തറ തുടർച്ചയായി ദുർബ്ബലപ്പെടുകയും ചെയ്യും. നേരെമറിച്ച്, ജനാധിപത്യഉത്തരവാദത്തിൽ പരിശീലനം നേടിയാൽ, നാം ചെയ്തുതീർക്കുന്ന പണികളും, നമ്മുടെ പെരുമാററവും നടവടികളും മുഴുവനുംതന്നെ, തന്റേടത്തി

ന്റേയും ആത്മാർത്ഥതയുടേയും സാമൂഹിക അർപ്പണത്തിന്റേയും മുദ്ര വഹിക്കുകയും ചെയ്യും.

## 12 നിശ്ശബ്ദസേവനത്തിൽക്കൂടെ രാഷ്ട്രനിർമ്മാണം

തന്റെ രാഷ്ട്രത്തിന്റെ സുഖക്ഷേമങ്ങൾക്കുള്ള ഉത്തരവാദം പൌരന്റേതാണ്. കാര്യക്ഷമതയോടും സഹകരിച്ചും, അർപ്പണബോധത്തോടുംകൂടി ലക്ഷോപലക്ഷം പൌരന്മാർ ചെയ്യുന്ന പ്രവൃത്തികളുടെ ഫലമാണ് ഈ സുഖക്ഷേമങ്ങൾ. ലക്ഷോപലക്ഷം ചെറിയ ജീവികൾ അവയുടെ പുറന്തോടുകൾ കൂട്ടിവെച്ച് സമുദ്രത്തിന്റെ നിലത്തിൽനിന്ന് പവിഴനിരകൾ കെട്ടിപ്പൊക്കി അവസാനം അതൊരു ദ്വീപായി രൂപം കൊള്ളുന്നപോലെ ലക്ഷോപലക്ഷം അതിസൂക്ഷ്മമായ ചട്ടകൾ കൂടിയതാണ് ഒരു പവിഴദ്വീപ്; അതുപോലെ, ലക്ഷോപലക്ഷം പൌരന്മാരുടെ ചെറുചെറുകൃത്യങ്ങൾ ചേർന്നാണ് ഒരു രാഷ്ട്രം രൂപം കൊള്ളുന്നത്. നിരവധി വീട്ടമ്മമാരുടെയും കരകൌശലത്തൊഴിലാളികളുടേയും കൃഷകരുടെയും ഗവർമ്മെണ്ടുദ്യോഗസ്ഥന്മാരുടേയും മററും നിശ്ശബ്ദമായ പ്രവൃത്തികൾ. ചരിത്രം നിർമ്മിക്കുന്നതു് വിസ്മയാവഹമായ സംഭവങ്ങളും നിറപ്പകിട്ടുള്ള വ്യക്തികളുമല്ല; ലക്ഷോപലക്ഷം സാധാരണജനങ്ങളുടെ ജീവിതവും ജോലികളും രൂപം കൊടുക്കുന്ന നിശ്ശബ്ദശക്തികളാണ്. ബാക്കി എല്ലാവരും അവരവരുടെ കടമ ചെയ്തുകഴിഞ്ഞുവെന്നും, എന്റെ ജോലിമാത്രമേ ഇനി ചെയ്യാനുള്ളൂ എന്നും രാഷ്ട്രത്തിന്റെ ക്ഷേമം മുഴുവനും അതിനെ ആശ്രയിച്ചാണ് നില്ക്കുന്നതു് എന്നും ഓരോരുത്തരും പരിഗണിക്കണമെന്ന് സ്വാമി വിവേകാനന്ദൻ നമ്മെ ആഹ്വാനം ചെയ്തപ്പോൾ അദ്ദേഹം പുതിയൊരു വീക്ഷണമാണ് നമുക്ക് പ്രദാനം ചെയ്തതു്. ബാക്കി എല്ലാവരും അവരവരുടെ ഭാഗങ്ങൾ ചെയ്തുതീർക്കട്ടെ; പിന്നീട് ഞാൻ എന്റെ പങ്ക് നിർവ്വഹിക്കാം എന്ന ഇന്നത്തെ നിലപാടല്ല. അതു് ആന്തരികമായൊരു ദാരിദ്ര്യത്തെയാണ് സൂചിപ്പിക്കുന്നതു്. മറെറ നിലപാട് ശക്തിയേയും ഉന്നതചിന്തയേയും കാണിക്കുന്നു. കൃത്യബോധത്തിന്റേയും ഉത്തരവാദബോധത്തിന്റേയും രൂപത്തിലാണ് ഇതു് പ്രകടിതമാവുന്നതു്; സ്വാഭിമാനത്തിൽനിന്നും സ്വന്തം കഴിവിലുള്ള വിശ്വാസത്തിൽനിന്നുമാണ് അതുണ്ടാവുന്നതു്.

## 13. പൌരത്വമെന്ന സങ്കല്പം

പരമാവധി സേവനം നടത്തുവാൻ വ്യക്തിക്ക് സാദ്ധ്യമാവുന്നതു് ഈ ബോധവും കാഴ്ചപ്പാടും മൂലമാണ്. ഇവയില്ലെങ്കിൽ അയാൾ ദുർബ്ബലനും അസമർത്ഥനും നിശ്ചലനുമായിത്തീരും. അദ്യേ

സ്റ്റവിദ്യനായ ഓരോ പൌരനും ഇത്തരമൊരവസ്ഥ തനിക്കുണ്ടാ വാതിരിക്കുവാൻ ശ്രദ്ധിക്കണം. നാം മന്ത്രികാര്യാലയത്തിലോ വേറെതെങ്കിലും സ്ഥാപനത്തിലോ ജോലി ചെയ്യുന്നവരാവട്ടെ, അഥവാ സ്വകാര്യവ്യക്തികളാവട്ടെ, സ്ത്രീകളാവട്ടെ, പുരുഷന്മാരാ വട്ടെ, നമുക്കെല്ലാംതന്നെ, അടിസ്ഥാനപരമായൊരു ആകാരം ഉണ്ട്; സ്വതന്ത്രഭാരതത്തിലെ പൌരത്വം. ഓരോരുത്തരും പ്രഥ മവും പ്രധാനവുമായി ഒരു പൌരനാണ്; പിന്നീട് മാത്രമാണ് സെക്രട്ടേറിയററ് ഉദ്യോഗസ്ഥനോ, മന്ത്രിയോ, ഭരണാധികാരി യോ, ഡോക്ടരോ, എഞ്ചിനീയരോ, അഭിഭാഷകനോ, ഫാക്ടറി തൊഴിലാളിയോ, കൃഷികത്തൊഴിലാളിയോ ആവുന്നതു്. ഇവ യെല്ലാം വ്യക്തികൾ നിർവ്വഹിക്കുന്ന സാമൂഹിക കൃത്യങ്ങൾ മാത്ര മാണ്. ഒരാളുടെ വ്യക്തിത്വം ഭാഗികമായി മാത്രമേ ഈ കൃത്യ ങ്ങളിൽക്കൂടി പ്രകടിതമാവുകയുള്ളൂ. തന്റെ സമ്പൂർണ്ണ സാമൂഹികാ കാരം അയാൾ സാക്ഷാൽക്കരിക്കുന്നതു് തന്റെ പൌരത്വത്തിൽ ക്കൂടിയാണ്. ഭരണ സംവിധാനത്തിലെ ഒരംഗത്തെ – ഉദാഹരണ ത്തിനു് നമ്മുടെ ഏതെങ്കിലും മന്ത്രികാര്യാലയത്തിലെ ഒരു സഹ കാര്യദർശി യുക്ത്യനുസൃതമായി നാം നിർവ്വചിച്ചാൽ മനുഷ്യന്റെ പൂർണ്ണമായ ആകാരത്തിനും ജോലിയുടെ നിലയിൽ ദൃശ്യമാവുന്ന അയാളുടെ ഭാഗികമായ വ്യക്തിത്വത്തിനും തമ്മിലുള്ള വ്യത്യാസം വ്യക്തമാവും. തർക്കശാസ്ത്രത്തിലെ ഒരു ഘടകത്തെ നാം നിർവ്വചിക്കു മ്പോൾ, രണ്ടു നിർദ്ദേശബിന്ദുക്കൾ കൊടുക്കാറുണ്ട് ഒന്നു് അതിന്റെ ഉപലക്ഷണം, മറേറതു്, ദ്യോതകം; ആദ്യത്തേതു് അതിന്റെ വ്യാ പ്തമായ പൊതുസ്വഭാവത്തേയും രണ്ടാമത്തേതു് അതിന്റെ വിശേഷ വ്യക്തിത്വത്തേയും സൂചിപ്പിക്കും. ഒരു വസ്തുവെ നാം നിർവ്വചിക്കു ന്നതു് അതു് ഏതു വർഗ്ഗത്തിൽപ്പെട്ടതാണെന്നും അതു് എങ്ങിനെ പെരുമാറുന്നുവെന്നും സൂചിപ്പിച്ചിട്ടാണ്. അതനുസരിച്ചു മേല്പറഞ്ഞ ഉദ്യോഗസ്ഥനെ നാം നിർവ്വചിക്കുക ഒരു സഹകാര്യദർശിയുടെ ചുമതലകൾ നിറവേററുവാൻ നിയുക്തനായ ഒരു പൌരൻ എന്നാ യിരിക്കും. അതേപോലെ ഒരു ഗൃഹസ്ഥന്റെ ചുമതലകൾ നിർവ്വഹി ക്കുവാൻ നിയുക്തനായ ഒരു പൌരനാണ് ഒരു ക്ലാർക്ക്; അ[illegible] പോലെതന്നെയാണ് മന്ത്രിയും അധ്യാപകനും, വീട്ടമ്മയും എല്ലാ[illegible] ഇവരെല്ലാം തന്നെ വ്യത്യസ്ഥ ചുമതലകൾ നിർവ്വഹിക്കുന്ന പൌ[illegible] ന്മാരാണ്. പൌരനെന്നതാണ് സർവ്വാംഗീണമായ സങ്കല്പം; ഒ[illegible] വ്യക്തിയുടെ വിവിധ കൃത്യങ്ങൾ മാത്രമല്ല എല്ലാ വ്യക്തികളുടെയും എല്ലാ കൃത്യങ്ങളേയും ഉൾക്കൊള്ളുന്ന കേന്ദ്രീകൃതമായൊരു ചൈത[illegible] മാണ് അതുൾക്കൊള്ളുന്നതു്.

ഈ സ്ഥിതിയിൽ ഭാരതത്തിലെ നാല്പത്തിമൂന്നു് കോടി ജനങ്ങളെ നാം നിർവ്വചിക്കുമ്പോൾ, അതിലോരോരുത്തരെപ്പററിയും രണ്ടു കാര്യങ്ങൾ പ്രസ്താവിക്കേണ്ടതുണ്ടു്. ഒന്നു് പൊതുവായതു് രണ്ടാമത്തേതു് പ്രത്യേകമായതു്. ഒന്നു് അയാളുടെ ഉപലക്ഷണം, മററതു് സൂചകം. പൊതുസംജ്ഞ പൗരത്വമാണു്. ഓരോരുത്തരും ആദ്യമായി ഒരു പൌരനാണു്. ചെയ്യുന്നജോലി രണ്ടാമതായി വരുന്നു. തൻെറ പൌരത്വം പ്രകടമാവുന്നതു് ഇതിൽക്കൂടിയാണു്. അങ്ങിനെ പൌരത്വത്തിൽക്കൂടെ നാം സമഗ്രമായ ദേശീയതയെ കൃത്തെ പ്രകാശിപ്പിക്കുന്നു. ഗവർമ്മെണ്ടു് സെക്രട്ടറിയും മന്ത്രിയും എളിയ തൂപ്പുജോലിക്കാരനും സ്വതന്ത്രഭാരതത്തിലെ പൗരന്മാരെന്ന നിലയ്ക്കു് ഒന്നാണു്. ജോലികൾ വ്യത്യസ്ഥമാണെങ്കിലും അവരുടെ ആന്തരാകാരങ്ങൾ ഒന്നാണു്. ജനാധിപത്യത്തിലെ മാനുഷിക ശ്രേഷ്ഠതയുടെ സങ്കല്പമിതാണു്. ഓരോ വ്യക്തിയിലും ഇതിനെ ഉദ്ദീപിപ്പിക്കുക എന്നതാണു് ജനാധിപത്യത്തിലെ വിദ്യാഭ്യാസ രീതിയുടെ മഹത്തായ ലക്ഷ്യം.

## 14 ദ്വിമുഖമായ ഉദ്ഗ്രഥനം

രണ്ടു വിധത്തിലുള്ള സമന്വയമാണു് ഒരു പൌരൻ ആർജ്ജിക്കേണ്ടതു്. ആദ്യത്തേതു്, തൻെറ വ്യക്തിത്വത്തിൽത്തന്നെ യഥാർത്ഥമായ മാനവികത്വം വാർത്തെടുക്കുക; രണ്ടാമത്തേതു്, സഹജീവികളുമായിട്ടുള്ള ബന്ധങ്ങളിൽക്കൂടെ, ജനാധിപത്യത്തിലെ വിശേഷവ്യക്തിത്വം വളർത്തി എടുക്കുക, ഈ പൌരത്വമാണെങ്കിൽ, ആന്തരികമനുഷ്യൻെറ ഒരു സ്ഥിതിവിശേഷമാണു് – ഉള്ളിൽ ലഭ്യമായതും, വീക്ഷണത്തിലും പ്രവൃത്തിയിലും പെരുമാററത്തിലും പ്രകടിതമാവാൻ ശ്രമിക്കുന്നതുമായൊരു മൂല്യം. എന്താണതിൻെറ അർത്ഥം? സ്വാതന്ത്ര്യത്തിൻേറയും സമത്വത്തിൻേറയും മൂല്യങ്ങൾകൊണ്ടു് ആന്തരീകസത്തയെ ആവരണം ചെയ്യു എന്നു തന്നെ. ഒരു പൌരൻ അടിമയാവാൻ സാദ്ധ്യമല്ലാത്തതുപോലെതന്നെ മററുള്ളവരുടെ യജമാനനാവാനും സാദ്ധ്യമല്ല. തൻെറ സ്വാതന്ത്ര്യത്തേയും ഗൌരവത്തേയും വിലമതിക്കുന്നതുപോലെതന്നെ, അന്യരിലുള്ള ഈ ഗുണങ്ങളെ അയാൾ ബഹുമാനിക്കുന്നു. കർമ്മത്തിൻെറ രഹസ്യത്തെ അയാൾ മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ടു്. സഹകരണത്തിൻേറയും സംഘടിതശ്രമത്തിൻേറയും രീതികളും അയാൾ ഗ്രഹിച്ചിരിക്കുന്നു. സ്വാതന്ത്ര്യം അയാൾക്കു് ബാഹ്യമായൊരലങ്കാരമോ, സാമൂഹികപശ്ചാത്തലമോ അല്ല; അതു് അയാളുടെ മനസ്സിൻേറയും ഹൃദയത്തിൻേറയും ഘടനതന്നെയാണു്. അയാളുടെ പ്രവൃത്തി അയാളുടെ വ്യക്തിത്വത്തിൻെറ പ്രകടനമായിത്തീരുന്നു — നൈസർഗ്ഗികത,

പ്രസന്നത, സാമർത്ഥ്യത ഇവ നിറഞ്ഞ ഹൃദയത്തിൽനിന്നാണ് വാക്കുകൾ വരുന്നതും കൈകൾക്കു ചലനംകിട്ടുന്നതും എന്നാണു സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുള്ളത്. ബാഹ്യമായ ബഹുമതികളുടേയോ, ശിക്ഷകളുടേയോ സമ്മർദ്ദത്തിൽ രൂപംകൊള്ളുന്ന വൈമനസ്യപൂർണ്ണമായ ചേഷ്ടകളല്ല അയാളുടെ പ്രവൃത്തികൾ. ഇവ തെളിയിക്കുന്നതു് ദയനീയമായൊരു ആന്തരികദാരിദ്ര്യത്തെയാണ്. ഉത്സാഹത്തിന്റേയും ശക്തിയുടേയും ഒരു സംഭരണി അയാളിൽ അനാവരണം ചെയ്യപ്പെട്ടിരിക്കയാണ്; നേരത്തെ പറഞ്ഞ ദ്വിമുഖമായ ഉദ്ഗ്രഥനത്തിന്റെ പരിണതഫലമായ ഇതു് പ്രവൃത്തികളിൽ കൂടുതൽ കാര്യക്ഷമതയും, സാമൂഹികബന്ധങ്ങളിൽ കൂടുതൽ സംതൃപ്തിയും കൈവരുത്തുന്നു.

പൌരത്വമെന്ന സങ്കല്പം ഉൾക്കൊള്ളുന്ന രാഷ്ട്രീയവും ധാർമ്മികവുമായ ഘടകങ്ങളിൽനിന്നു് രൂപംകൊള്ളുന്ന മാനവികശ്രേഷ്ഠത ഇത്തരത്തിലുള്ളതാണ്. സ്വാതന്ത്ര്യത്തിന്റേയും ഉത്തരവാദത്തിന്റേയും ശക്തിദായകമായ അന്തരീക്ഷത്തിൽ ജീവിക്കുമ്പോൾ മനുഷ്യന്റെ ആകാരത്തിനു് വ്യാപ്തി വദ്ധിക്കുന്നു; അതിന്റെ അഭാവത്തിൽ അയാൾ ബാലിശനും ക്ഷുദ്രദൃഷ്ടിയുമാവും. ഇന്നത്തെ ഭാരതത്തിൽ നാം ഉൾക്കൊള്ളേണ്ടതായുള്ള പൌരത്വത്തിന്റെ പരമപ്രധാന ഘടകം ഈ ഉത്തരവാദബോധമാണ്. രാഷ്ട്രീയസ്വാതന്ത്ര്യം കരഗതമായതോടെ നാം ബാഹ്യമായ സ്വാതന്ത്ര്യം സമ്പാദിച്ചു. ഈ സ്വാതന്ത്ര്യത്തെ ഉത്തരവാദിത്വത്തിന്റെ മൂല്യവുമായി ഇണക്കിയാൽ നമുക്കു് ആന്തരികസ്വാതന്ത്ര്യം ലഭിക്കും. അതുവഴി മാത്രമേ ഭാരതത്തിലെ സ്ത്രീപുരുഷന്മാർ അന്തസ്സിലും ആകാരത്തിലും ഉയരുകയുള്ളു.

## 15 മാനസികഅപക്വതയുടെ പ്രശ്നം

ഉദാഹരണത്തിനു്, നമ്മുടെ യുവജനങ്ങളിലെ ഒരാളെ എടുക്കാം. സ്വതന്ത്രഭാരതത്തിലെ ഒരു പൌരനെന്ന നിലയ്ക്കു് അയാൾ ഒരു സ്വതന്ത്രവ്യക്തിയായി പരിഗണിക്കപ്പെടുന്നു; പക്ഷെ ഈ സ്വാതന്ത്ര്യം യഥാർത്ഥമായതാണെന്നു് സമ്മതിച്ചുകൊടുക്കാമോ? അയാൾ സ്വയം പരിശ്രമിച്ചു് സമ്പാദിക്കേണ്ട പലതും ഇതിലടങ്ങീട്ടില്ലെ? തെരുവുവിളക്കുകൾ എറിഞ്ഞു് പൊട്ടിച്ചുകൊണ്ടു് അയാൾ നിരത്തിൽക്കൂടിപോവുകയാണെന്നു് വിചാരിക്കുക; അപ്പോൾ അയാളെ പൌരനെന്നു് വിളിക്കാമോ? ആവാം; അതുതെന്നും പറയാം. ഭാരതത്തിലെ സ്വതന്ത്രസമുദായത്തിൽ അയാൾ ജീവിക്കുന്നു എന്നതിനാൽ, ഒരർത്ഥത്തിൽ, അയാൾ ഒരു പൌരൻ തന്നെ; കൂടുതൽ പ്രധാനപ്പെട്ട ഒരർത്ഥത്തിൽ, അയാൾക്കു് സമുദായ

ത്തോടു് വേണ്ടത്ര ഉത്തരവാദബോധം ഉണ്ടായിട്ടില്ലാത്തതിനാൽ, അയാരം ഇനിയും ഒരു പൌരനായിട്ടില്ല. താന്തോന്നിത്തമായി ദേശീയസ്വത്തു് നശിപ്പിക്കുക എന്നതു് ബാലിശമായ നിരുത്തര വാദത്തിന്റെ പരമകാഷ്ഠയാണു്. വീട്ടിലെ പിഞ്ഞാണപ്പാത്ര ങ്ങരം ഉടയ്ക്കുന്ന ഒരു ശിശു നിരുത്തരവാദിത്വം കാണിക്കുന്നതു് അവനു് ഭൌതികമായും മാനസികമായും പക്വതവരാത്തതുകൊ ണ്ടാണു്. ദേശീയസമ്പത്തു് നിരുത്തരവാദമായി നശിപ്പിക്കുകയോ, നാട്ടിന്റെ സ്വത്തോ അന്തസ്സോ നന്മയോ നശിപ്പിക്കുന്ന മററു പ്രവർത്തനങ്ങരം നടത്തുകയോ ചെയ്യുന്ന ഒരു യുവാവു്, ശാരീരി കമായി വളർന്നിട്ടുണ്ടെങ്കിലും മാനസികമായും ധാർമ്മികമായും പക്വത കൈവരാത്താളാണു്. ഈ അപക്വത ചുരുക്കം ചില ചെറുപ്പക്കാരേയോ പൌരന്മാരേയോ മാത്രമേ ബാധിക്കുന്നുള്ളു എന്നുണ്ടെങ്കിൽ അതിനെപ്പററി അധികം വേവലാതിപ്പെടേണ്ട തില്ല; പക്ഷേ ഇത്തരക്കാർ രാജ്യത്തിൽ ഭൂരിപക്ഷമായിത്തീരു കയും തന്റേടമുള്ളവർ ന്യൂനപക്ഷമാവുകയും ചെയ്താൽ, രാജ്യത്തി ലെ സ്ഥിതി ഗൌരവമായിത്തീരുന്നു. നമ്മുടെ രാജ്യം ഇപ്പോരം ഈ സ്ഥിതിയിലാണെന്നാണു് എനിക്കു് തോന്നുന്നതു്. ഉത്തര വാദബോധം ഇപ്പോരം ചുരുക്കം പേരിൽ മാത്രം തങ്ങിനില്ക്കുയാ ണു്; നമ്മുടെ ജനങ്ങളിൽ ഭൂരിപക്ഷത്തിന്റെ ഹൃദയങ്ങളേയും മന സ്സുകളേയും ഇതു് സ്വാധീനിച്ചിട്ടില്ല. യുവാക്കന്മാരുടെ മാത്രമല്ല, മുതിർന്നവരുടേതുപോലും. സ്വതന്ത്രനായൊരു വ്യക്തിയുടെ പരി ണതമായ കാഴ്ചപ്പാടിന്റെ അഭാവം നമ്മുടെ അഭ്യസ്തവിദ്യാവി ഭാഗത്തിൽപ്പോലുമുള്ളതാണു്, നമ്മുടെ രാജ്യത്തെ ഇന്നു് പീഡിപ്പി ക്കുന്ന പല ദൌർഭാഗ്യങ്ങളുടെയും കാരണം.

ജനാധിപത്യത്തിൽ പൌരന്മാർക്കിടയിൽ ഇത്തരമൊരു ചുമ തലാബോധം വളർത്തിയെടുക്കുവാനുള്ള പ്രധാനമാർഗ്ഗം വിദ്യാഭ്യാ സം തന്നെയാണു്. ഇതിൽ ജനാധിപത്യം പരാജയപ്പെടുന്നുവെ ങ്കിൽ, അതു് അപകടത്തിലേയ്ക്കു് നീങ്ങും; നമ്മുടെ ജനാധിപത്യം ഇന്നു് വല്ല ഭീഷണിയേയും നേരിടുന്നുണ്ടെങ്കിൽ, നമ്മുടെ വിദ്യാ ഭ്യാസദർശനങ്ങളുടേയും പ്രക്രിയകളുടെയും ഈ പോരായ്മയിൽ നിന്നാണെന്നെനിക്കു തോന്നുന്നു; പുറത്തുനിന്നുള്ള ആക്രമണങ്ങ ളേക്കാരം ആഭ്യന്തരമായ സ്വഭാവവൈകല്യങ്ങളാണു് സ്വതന്ത്രസമു ദായങ്ങളെ ക്ഷീണിപ്പിച്ചിട്ടുള്ളതു്. ഒരു സ്വതന്ത്രസമുദായത്തിന്റെ നിലനിൽപും പുരോഗതിയും അതിലെ പൌരന്മാരുടെ ഇടയിൽ സ്വാതന്ത്ര്യാഭിനിവേശവും ചുമതലാബോധവും വിപുലമായി പ്രച രിപ്പിക്കുന്നതിനെ ആശ്രയിച്ചു നില്ക്കുന്നു. കുട്ടികളുടെ ഇടയിലുള്ള

നിരുത്തരവാദിത്തത്തെ ഒരു പരിധിവരെ ഒരു സമുദായത്തിനു് അവഗണിക്കാം; ഇതു് കുട്ടികളുടെ ജന്മവാസനയാണു്. പക്ഷേ കുട്ടികളെ ഉത്തരവാദപൂർണ്ണമായി ചിന്തിക്കുവാനും പെരുമാറുവാനും അഭ്യസിപ്പിക്കുന്ന പദ്ധതികളും പ്രക്രിയകളും ആവിഷ്ക്കരിച്ചു് നടപ്പിലാക്കുന്നതിൽ ഒരു സ്വതന്ത്രസമുദായം അലംഭാവം കാണിക്കാറില്ല. യുവജനങ്ങളിലും മുതിർന്നവരിലും നിരുത്തരവാദം അനുവദിക്കുന്ന ഒരു സമുദായത്തിനും നിലനിന്നുപോവാൻ സാദ്ധ്യമല്ല. വോട്ടവകാശം സിദ്ധമാവുന്ന പ്രായപൂർത്തി കൈവന്ന അവസ്ഥയിൽ, ശൈശവത്തിൻെറ നിരുത്തരവാദത്തെ തുടർന്നുകൊണ്ടുപോവുക എന്നതു് വ്യക്തിക്കും സമൂഹത്തിനും ഗൌരവമായൊരു കാര്യമാണു്; ഒരു സമൂഹത്തിൻെറ വിദ്യാഭ്യാസരീതിയുടെ അപര്യാപ്തതയെയാണു് അതു് കാണിക്കുന്നതു്. ഒരു സമൂഹത്തിനും കുററമററൊരു വിദ്യാഭ്യാസരീതിയുണ്ടെന്നു് പറഞ്ഞുകൂടാ; ഓരോന്നിലുമുള്ള അക്രമികളിലും സമൂഹദ്രോഹികളിലും ഈ അപര്യാപ്തത തെളിവാകുന്നുണ്ടു്; പക്ഷെ ഒരു സ്വതന്ത്രസമുദായത്തിൻെറ വിജയം അതിലെ ഭൂരിപക്ഷം പൌരന്മാരുടെയും സ്വഭാവശുദ്ധിയിലും കാര്യക്ഷമതയിലും സാമൂഹികബോധത്തിലും പ്രത്യക്ഷമാവും. നമ്മുടെ സ്വതന്ത്രസമുദായത്തിൻെറ ദൌർബ്ബല്യവും അതിൻെറ വിദ്യാഭ്യാസസമ്പ്രദായത്തിൻെറ വൈകല്യങ്ങളും ഇവിടെയാണു് ഏററവുമധികം പ്രകടമാവുന്നതു്, ഏതൊരു സ്വതന്ത്രസമൂഹത്തിലുമുള്ള സാമൂഹ്യവിരുദ്ധഘടകങ്ങളുടെ ഒരു ചെറിയ ഭാഗം മാത്രമാണു് അക്രമികളായവർ; പക്ഷേ ഭാരതീയസമൂഹത്തിൽ ഇതു് വിപുലമായ തോതിൽ പരന്നു കിടക്കുന്നു. സ്വാതന്ത്ര്യാനന്തരഭാരതത്തിലെ ജനതയുടെ മാനസികമായ അപകവതയെയാണു് ഇതു് കാണിക്കുന്നതു്.

അറുപത്തഞ്ചുവർഷങ്ങൾക്കുമുമ്പു് സ്വാമി വിവേകാനന്ദൻ പറഞ്ഞ വാക്കുകൾ ഇന്നും ശരിയായിക്കാണുന്നു. പടിഞ്ഞാറൻ നാടുകളിൽ നിന്നുതിരിച്ചെത്തിയ ശേഷം 1897–ൽ അദ്ദേഹം മദിരാശിയിൽ ചെയ്ത പ്രസിദ്ധമായ 'എൻെറ സമരപരിപാടി' എന്ന പ്രസംഗത്തിൽ, ഇത്തരം ആളുകളെ 'മീശമുളച്ച ശിശുക്കൾ' എന്നു് വിശേഷിപ്പിക്കയുണ്ടായി. ഇന്നു് ഭാരതത്തിൽ, ഉയർന്നതും താഴ്ന്നതുമായ പദവികളിലിരിക്കുന്ന ഒട്ടധികം മീശ വളർന്ന ശിശുക്കളെ നമ്മുടെ വിദ്യാഭ്യാസം നിർമ്മിച്ചു് വിടുന്നുണ്ടു്; ഇവരുടെ മാനസിക വളർച്ചയും സാമൂഹികബോധത്തിൻെറ വികാസവും ദേഹത്തിൻെറ പ്രായത്തിനൊത്തു് വളർന്നിട്ടില്ല. ചിന്തയിലും കർമ്മത്തിലും യഥാർത്ഥമായ പക്വത നമുക്കു് കൈവരേണ്ടിയിരിക്കുന്നു. അപ്പോൾ മാത്രമേ നമ്മുടെ ജനാധിപത്യത്തിൻെറ അടിത്തറ ഭദ്രമാവുകയും സമഗ്രമായ വികസനത്തിലേയ്ക്കു നീങ്ങുവാനുള്ള കെല്പു്

അതിനു ലഭിക്കയുമുള്ളു. നമ്മുടെ ജനാധിപത്യപരീക്ഷണത്തെ പരാജയത്തിലെത്തിക്കുന്നതു് അത്യാഹിതമായിരിക്കും. ജനസമ്മതി ആർജ്ജിച്ചതും, ജനക്ഷേമത്തിനു് പ്രവർത്തിക്കുന്നതുമായ ഉറച്ച ഒരു രാഷ്ട്രസംവിധാനം ഇല്ലാതിരുന്നതിന്റെ ദുരന്തഫലങ്ങൾ ശതാബ്ദങ്ങളായി നാം സഹിച്ചു കഴിഞ്ഞിട്ടുണ്ടു്. ഇങ്ങനെയുള്ളൊരു രാഷ്ട്രീയസംവിധാനത്തിന്റെ അഭാവത്തിൽ, ഹിന്ദുവിന്റെയും മുസ്ലീമിന്റെയും യൂറോപ്യക്രൈസ്തവന്റെയും നിഷ്ഠുരഭരണം ഒന്നിനു് പിന്നിലൊന്നായി ജനങ്ങളെ പീഡിപ്പിച്ചിട്ടുണ്ടു്. ഇന്നാകട്ടെ, ജാതിമതങ്ങൾക്കും സാമൂഹികമാന്യതയ്ക്കും സ്ത്രീപുരുഷഭേദത്തിനും അതീതമായി, ബൃഹത്തായ സാമാന്യജനതയിൽനിന്നു് ശക്തിയും അധികാരവും ആർജ്ജിച്ചിട്ടുള്ള ഒരു രാഷ്ട്രം നാം ഭാരതത്തിൽ ആദ്യമായി കെട്ടിപ്പടുത്തിരിക്കയാണു്. ജനതയുടെ മുഴുവൻ ക്ഷേമത്തിനും സന്തോഷത്തിനും വേണ്ടി പ്രവർത്തിക്കുവാൻ ദീർഘകാലമായി നാം കൊതിച്ചിരുന്ന സന്ദർഭം ഇന്നു് നമുക്കു് കൈവന്നിരിക്കുന്നു.

ജനങ്ങൾ സസന്തോഷം തങ്ങളുടെ ചുമലിൽ അതിന്റെ ഭാരം താങ്ങിനിർത്തുന്ന ഒരാധുനികരാഷ്ട്രം ഇന്നു് നമ്മുടെ മുമ്പിലുള്ളൊരു സാദ്ധ്യതയാണു്. ജനാധിപത്യാധിഷ്ഠിതമായൊരു ഭരണഘടന നാം നിർമ്മിച്ചിട്ടുണ്ടെങ്കിലും, ഇതു് ഒരു യാഥാർത്ഥ്യമായ്ക്കഴിഞ്ഞിട്ടില്ല. ഇതിന്റെ സാർത്ഥകത്വം, ജനാധിപത്യപൌരത്വത്തിന്റെ അവകാശങ്ങളേയും കടമകളേയും പററി ജനങ്ങൾക്കു് നല്കുന്ന പരിശീലനത്തെ ആശ്രയിച്ചിരിക്കും. നാം ജീവിക്കുന്ന ഈ കാലഘട്ടത്തിന്റെ ഏററവും പ്രധാനമായ ആവശ്യം ഇതുതന്നെയാണു്. രണ്ടു പഞ്ചവത്സരപദ്ധതികൾ ഏറെക്കുറെ വിജയകരമായിത്തന്നെ രാഷ്ട്രം നിർവ്വഹിച്ചുകഴിഞ്ഞു. നമ്മുടെതായ ദൌർബ്ബല്യങ്ങളും വൈകല്യങ്ങളും ഉണ്ടായിട്ടും, നാം ദൃഢതയോടെ മുന്നോട്ടു പോയിട്ടുണ്ടു്; ഒരു പരിധിവരെ നമുക്കു് വിജയം കരഗതമാവുകയും ചെയ്തിട്ടുണ്ടു്. മൂന്നാം പഞ്ചവത്സരപദ്ധതി ആരംഭിച്ചിരിക്കയാണു്; അതിനെ പൂർണ്ണവിജയത്തിലെത്തിക്കുവാൻ രാഷ്ട്രം സർവ്വശക്തിയും വിനിയോഗിക്കേണ്ടതുണ്ടു്. നമ്മുടെ കർത്തവ്യങ്ങളിൽ സാമൂഹികമായ ത്വരയുടെയും ദേശീയഉത്തരവാദത്തിന്റെയും പുതിയൊരാവേശം, വ്യക്തിഗൌരവത്തിന്റെ പുതിയൊരു ബോധം ജോലി ചെയ്യുന്നതിൽ പുതിയൊരുന്മേഷം എന്നിവ പ്രയോഗിച്ചാലല്ലാതെ ഇതെങ്ങനെ സാധിക്കും. സാമ്പത്തികവും സാമൂഹികവും സാംസ്കാരികവും ആത്മീയവുമായ മഹത്വത്തിലേയ്ക്കുള്ള മാർഗ്ഗത്തിൽ ഭാരതത്തിന്റെ പുരോഗതി ഇതിനെ ആശ്രയിച്ചിരിക്കുന്നു.

ഈ മൂന്നു മൂല്യങ്ങളാൽ പ്രചോദിതനാവുമ്പോഴാണ് മനുഷ്യൻ ഏററവും ഫലപ്രദമായും ശ്രേഷ്ഠമായും പ്രവർത്തിക്കുക എന്നതുകൊണ്ടാണ് ഞാൻ ഇവയെ ഊന്നിപ്പറഞ്ഞതു്. എൻെറ പ്രവൃത്തിയുടെ മാനുഷികമായ വ്യാപ്തിയെപ്പററി ഞാൻ ബോധവാനാവുമ്പോൾ ഞാൻ നന്നായി പ്രവർത്തിക്കും; ഈ ബോധം എൻേറതായ സുഖത്തിനും ലാഭത്തിനുമപ്പുറം എന്നെ നയിക്കുന്നു; വ്യക്തിപരമായ മാന്യതയുടെയും മൂല്യത്തിൻെറയും ബോധം അതിൽ പ്രതിഫലിക്കുന്നുണ്ടു്; ഇതു് എൻെറ വ്യക്തിത്വത്തിൻെറ നിർബ്ബാധമായൊരാനന്ദപ്രകടനവുമാണു്. ഈ മൂന്നു മൂല്യങ്ങളും ആത്മീയപ്രാധാന്യമുള്ളവയാണു്; അവയെ സ്വീകാര്യമാക്കിയിട്ടുള്ള വ്യക്തി ഔന്നിത്യമേറിയൊരു ആത്മീയവിതാനത്തിൽ എത്തിയിരിക്കയാണു്. നമ്മുടെ സാമൂഹികസന്നിവേശത്തിൻെറ ദുരന്തം സ്ഥിതി ചെയ്യുന്നതു്, അനിഷേധ്യമാംവിധം ഉന്നതവും സമ്പൂർണ്ണവുമായ നമ്മുടെ ആത്മീയപാരമ്പര്യം ജനങ്ങളുടെ സ്വഭാവത്തിലും അവരുടെ പരസ്പരബന്ധങ്ങളിലും വിരളമായേ പ്രകടമാവുന്നുള്ളു എന്നതിലാണു്.

## 16. മററു രാജ്യങ്ങളുടെ ഉദാഹരണത്തിൽനിന്നുള്ള വെളിച്ചം

മററു ചില സ്വതന്ത്രസമുദായങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഇതു് കൂടുതൽ വ്യക്തമാവുന്നുണ്ടു്. റഷ്യ, പോളണ്ടു്, ചെക്കോസ്ലോവാക്യാ അടക്കമുള്ള പതിനേഴു്, യൂറോപ്യൻ രാജ്യങ്ങളിൽ ഞാൻ ഈയിടെ നടത്തിയ പര്യടനവേളയിൽ, ഈ രാജ്യങ്ങളിലെ ജനങ്ങൾ കൈവരിച്ചിട്ടുള്ള പ്രായോഗികമായ കാര്യക്ഷമതയുടെയും സാമൂഹിക ബോധത്തിൻേറയും നിലവാരം എന്നിൽ മതിപ്പുളവാക്കി. 1958 ൽ ഇതേ ചിത്രം ഞാൻ ജപ്പാനിൽ കണ്ടിരുന്നു. ഈ വികസിത രാജ്യങ്ങളിൽ, ഉയർന്നനിലവാരത്തിലുള്ള സാമാന്യവിദ്യാഭ്യാസവും, സാമൂഹ്യബോധവും സ്വഭാവമേന്മയുമുണ്ടു്. യഥാർത്ഥത്തിൽ, ഭൌതിക ക്ഷേമത്തിൻെറ മേന്മയല്ല ഇവയെ പരിഷ്കൃതരാജ്യങ്ങളാക്കിയതു്; മറിച്ചു്, ഭൌതികമടക്കമുള്ള എല്ലാ പുരോഗതിയുടെയും അടിസ്ഥാനമായ സ്വഭാവശുദ്ധിയും കാര്യക്ഷമതയുമാണു്. സോവിയററു് ഐക്യനാടുകളിൽ ഞാൻ കണ്ടു സംസാരിച്ച ഉദ്യോഗസ്ഥന്മാരും മന്ത്രിമാരും അദ്ധ്യാപകരും വിദ്യാർത്ഥികളും തൊഴിലാളികളും അവരുടെ കൃത്യബോധവും ദേശാഭിമാനവുംകൊണ്ടു് എന്നിൽ മതിപ്പുളവാക്കി. അവരിലെ ഏററവും നല്ല വശത്തെ പ്രകടമാക്കുവാൻ അതു് സഹായിച്ചു. രാജ്യസ്നേഹത്തിനും രാജ്യത്തിൻെറ ഉജ്ജ്വലമായ ഭാവിയെപ്പററിയ സങ്കല്പത്തിനും മനസ്സിൽ വൈദ്യുത പ്രവാഹമുണ്ടാക്കുവാനുള്ള ശക്തിയുണ്ടു്; അവ ഓജസ്സും ഉത്സാഹവുമുണ്ടാക്കുന്നു; പൌരനെ സാമൂഹിക പുരോഗതിയുടേ

യും വികസനത്തിൻേറയും ഒരു സജീവകേന്ദ്രമാകുന്നു. ഓരോരുത്തരിലും അവനവൻെറ വ്യക്തിത്വത്തിൻേറയും അന്തസ്സിൻേറയും ബോധമുളവാക്കി, അന്തസ്സോടും വിശേഷാവകാശബോധത്തോടും പ്രവർത്തിക്കുവാൻ അതവരെ സഹായിക്കുന്നു. കൃത്യനിർവ്വഹണത്തിൻെറ കാര്യത്തിൽ ഈ മനോഭാവമാണ് അവിടത്തെ ജനങ്ങളിൽ ഞാൻ കണ്ടതു്. തൊഴിലാളിയെ അയാളുടെ ജോലിചെയ്യിക്കുവാൻ അനുനയിക്കേണ്ടതില്ല. തന്നിൽ നിക്ഷിപ്തമായ കടമ ഏററവും മെച്ചപ്പെട്ട രീതിയിൽ ചെയ്തു കാണിക്കുവാൻ വേണ്ട ആത്മാഭിമാനം അയാൾക്കുണ്ടു്. ഉയർന്നനിലയിലുള്ള ഉദ്യോഗസ്ഥന്മാരെ മാത്രമല്ല, താഴെക്കിടയിലുള്ള തൊഴിലാളികളേയും ബാധിക്കുന്ന ഒരു വാസ്തവമാണിതു്.

നേരെ മറിച്ചു് ഭാരതത്തിൽ, ഒരു സാധാരണതൊഴിലാളി, കൃത്യനിർവ്വഹണത്തിൽ ആലസ്യവും അവഗണനയും കാണിക്കും; തുടർച്ചയായ മേൽനോട്ടവും, ധാരാളം 'തോണ്ടലും' അയാൾക്കാവശ്യമാണു്; തൻെറ പാട്ടിനുവിട്ടാൽ അയാൾ നല്ല രീതിയിൽ പണി ചെയ്യുമെന്നു് ഉറപ്പിക്കുവാൻ വയ്യ. ഒരു ജോലിക്കുള്ള കരാർ ഉറപ്പിക്കുകയും അതിനുള്ള സംഖ്യ നിശ്ചയിക്കുകയും ചെയ്താൽ, ആ സ്ഥാപനത്തിലെ തൊഴിലാളി അന്തസ്സും ആത്മാഭിമാനവുമുള്ള ആളാണെങ്കിൽ, തൻെറ കഴിവിൻെറ പരമാവധി യത്നിച്ചു്, കരാർ നിറവേററുന്നതു് അഭിമാനത്തിൻെറ കാര്യമായി പരിഗണിക്കും. ഇങ്ങനെയുള്ള നിലവാരങ്ങൾ നിറവേററുമ്പോൾ മാത്രമേ പരസ്പരവിശ്വാസം സാദ്ധ്യമാവൂ. പരസ്പരവിശ്വാസമില്ലെങ്കിൽ, സാമൂഹ്യജീവിതം പരുപരുത്തതും ദുർബ്ബലവുമാവും, പരിഷ്കൃതരാജ്യങ്ങൾ അവരുടെ സാമൂഹികസൗധങ്ങൾ കെട്ടിയുയർത്തിയിട്ടുള്ളതു് ആർജ്ജവത്വം, പരസ്പരവിശ്വാസം, സഹകരണം എന്നീ മൂല്യങ്ങളിലാണു്. ഇതു് നമുക്കു് അവകാശപ്പെടാമോ? നമ്മുടെ സമൂഹത്തിൻെറ ഭൌതിക പുരോഗതി നാം കെട്ടി ഉയർത്തുന്നതു് ഇപ്രകാരമുള്ള സുശക്തമായ സ്വഭാവ വൈശിഷ്ട്യങ്ങളിലാണോ? സ്വാതന്ത്ര്യലബ്ധിക്കുശേഷം നമ്മുടെ ദേശീയധാർമ്മികബോധത്തിനു് മങ്ങലേററിട്ടുണ്ടു്. വ്യക്തിഗതമായ ആർജ്ജവവും പരസ്പരവിശ്വാസവും ദയനീയമാംവിധം അപ്രത്യക്ഷമായിത്തീർന്നിരിക്കുന്നു. ഭക്ഷണസാധനങ്ങളിലും മരുന്നുകളിലും മായം ചേക്കൽ, ടിക്കററില്ലാതെ യാത്രചെയ്യൽ, അഴിമതിയും കോഴകൊടുക്കലും, തമ്മിൽത്തമ്മിലും ഗവണ്മെണ്ടിനേയും പലവിധത്തിലും ചതിക്കൽ—സമൂഹത്തിൻെറ ധാർമ്മിക നിലവാരത്തെ തുലോം താഴ്ത്തുന്ന വിധത്തിൽ ഇവയെല്ലാം വർദ്ധിച്ചുകഴിഞ്ഞിട്ടുണ്ടു്; ദോഷൈകദൃഷ്ടിയും ധാർമ്മിക മൂല്യങ്ങളേയും ധർമ്മചാരികളേയും തള്ളിപ്പറയുന്നതും എങ്ങും പരന്നിട്ടുണ്ടെന്നതാണു് ഈ പരിതസ്ഥി

തിയുടെ ഏററവും വലിയ ഹീനത. ആജ്ഞവതല്ല, സൂത്രശാലിതയാണു് ജീവിതാദർശമായ്ത്തീന്നിരിക്കുന്നതു്, ഈ നില തുടന്നാൽ സാമൂഹിക വിച്ഛേദനത്തിലായിരിക്കും രാജ്യം അവസാനിക്കുക. ഭാഗ്യവശാൽ, ഈയിടെയായി, നമ്മുടെ രാഷ്ട്രീയജീവിതത്തിലെ ഇത്തരം വ്രണങ്ങളേയും അവയ്ക്കുള്ള പരിഹാരമാഗ്ഗങ്ങളേയും പററി സമുദായത്തിൽ ബോധം വളന്നുവരുന്നുണ്ടു്. രാഷ്ട്രത്തിൻെറ ധാമ്മികബോധത്തെയും ജീവിതചര്യയേയും ഉയത്തുകയും പുരാതന ഭാരതീയ സംസ്കാരത്തിൻെറ തേജസ്സാറ ആത്മീയതയെ വീണ്ടെടുക്കുകയും ചെയ്യേണ്ടതിൻെറ ആവശ്യകതയെപ്പററി തീവ്രമായൊരു ബോധം എങ്ങും കണ്ടുതുടങ്ങിയിട്ടുണ്ടു്.

## 17. ലാഭേച്ഛയും ഗുണേച്ഛയും.

പാശ്ചാത്യരാഷ്ട്രങ്ങൾ ഈ ധാമ്മിക അടിത്തറ ഉറപ്പിച്ചു കഴിഞ്ഞിരിക്കുന്നു; അതിൻെറ ഉയരങ്ങളിൽ എത്താനാണവരുടെ അഭിലാഷം. ഭാരതത്തിൽനിന്നുള്ളൊരു സന്ദർശകനു് ഈ രാജ്യങ്ങളിലോരോന്നും, സാമൂഹികധമ്മത്തിൻെറ കാര്യത്തിൽ, തൻെറ രാജ്യത്തിൽനിന്നും പ്രകടമായ പല വിഭിന്നതകളും പ്രദശിപ്പിക്കുന്നതായി കാണാം. ടിക്കററു് വില്ക്കുവാനും പരിശോധിക്കുവാനുമുള്ള കൺഡക്ടർമാരും ഇൻസ്പെക്ടർമാരുമില്ലാത്ത ട്രാം വണ്ടികൾ ഞാൻ മോസ്കോവിൽ കണ്ടു. വണ്ടികളുള്ളിൽ ഒരു പെട്ടിയിൽ, ടിക്കററിൻെറ ഒരു ചുരുൾ കോത്തുവെച്ചിരിക്കുന്നു; ഓരോയാത്രക്കാരനും വണ്ടിയിൽ കയറുമ്പോൾ, ടിക്കററിൻെറ വില പെട്ടിയിലിട്ടു്, ഒരു ടിക്കററു് കീറിയെടുക്കുന്നു. ഡ്രൈവറല്ലാതെ – ഇതു് അധികവും സ്ത്രീകളാണു് – കൺഡക്ടറോ ഇൻസ്പെക്ടറോ ഒന്നും വണ്ടിയിലില്ല. ഓരോരുത്തരും ശരിയായ സംഖ്യ പെട്ടിയിലിട്ടുവോ എന്നു് ആരും അന്വേഷിക്കാറില്ല; അതാവശ്യവുമില്ല. അത്തരം വേണ്ടാത്തനം ചെയ്യുവാൻ ആരും മുതിരുകയില്ല. ലക്ഷക്കണക്കിനാളുകൾ ഇത്തരത്തിലുള്ള ലഘുവായ ഏപ്പാടുകൾ അനുസരിച്ചു് നടന്നുകൊള്ളും. ഇവിടെ ഇതു് നടക്കുമോ? സെക്രട്ടേറിയററു് ഉദ്യോഗസ്ഥന്മാരെപ്പോലും വിശ്വസിക്കാമോ? കൺഡക്ടരില്ലാത്ത ഒരുബസ്സു് സെക്രട്ടേറിയററിനുവേണ്ടി നാളെ ഏപ്പാടു ചെയ്തുനോക്കൂ. ആദ്യദിവസം തന്നെ അതൊരു പരാജയമായിരിക്കും. എന്തുകൊണ്ടു്? നമുക്കു് അത്തരത്തിലുള്ള മാന്യത ഇല്ലാത്തതിനാൽ. നേരാംവണ്ണം പെരുമാറുവാൻ ഒരു പോലീസ്സുകാരൻെറ നോട്ടം ആവശ്യമാണെന്നു് വരുന്നതു് എന്തുകൊണ്ടാണെന്നു് നാം സ്വയം ചോദിക്കുന്നുണ്ടോ? എനിക്കു് സ്വയം ശരിയായി നടന്നുകൂടെ? എൻെറ വ്യക്തിപരമായ മാന്യതയും ദേശീയമായ ഉത്തരവാദവും അതാവശ്യപ്പെടുന്നി

ല്ലേ? പുറമെനിന്നു് നിർബ്ബന്ധം ചെലുത്തി നല്ല നടവടി അനു സരിപ്പിക്കാനാണു് നാം ഇഷ്ടപ്പെടുന്നതു്. നാം ശരിയായി നടക്കു ന്നുണ്ടോ ഇല്ലയോ എന്നു് ഇടക്കിടെ പരിശോധിച്ചുകൊണ്ടിരി ക്കേണ്ടിയിരിക്കുന്നു; ഫലമോ, ഒരു സംഘം പൌരന്മാരെ നിയന്ത്രി ക്കുവാനും നേർവഴി നടത്തുവാനും വേറൊരു സംഘം പൌരന്മാർ എപ്പോഴും ആവശ്യമായി വരുന്നു.

ഇത്ര ക്ഷുദ്രമായ സ്വഭാവരീതികളും വെച്ചു കൊണ്ടു് ഒരു രാഷ്ട്ര ത്തിനു് എങ്ങനെയാണു് മുന്നോട്ടു പോവാൻ കഴിയുക. ഇതു് നമുക്കു് ലജ്ജയുണ്ടാക്കേണ്ടതാണു്; പുറം രാജ്യങ്ങളിലെ നിലവാര ങ്ങൾ കാണുന്നവർക്കു് ലജ്ജയും ദുഃഖവുമുണ്ടാവും. പാലിലും മററു് ഭക്ഷ്യപദാർത്ഥങ്ങളിലും മായം ചേർക്കുക എന്ന സമ്പ്രദായം നമ്മുടെ രാജ്യത്തല്ലാതെ വേറെവിടെയും കാണുകയില്ല — താരതമ്യേന പിന്നോക്ക പ്രദേശങ്ങളായ തെക്കു്കിഴക്കൻ ഏഷ്യാരാജ്യങ്ങളിൽ കൂടിയും. മാനുഷികതത്വത്തിൻെറ മഹത്വവും ശ്രേഷ്ഠതയും നാം ഇനി യും അനുഭവിച്ചറിഞ്ഞിട്ടില്ല; പണവും പ്രതാപവും പാരമ്പര്യവും ആണു് നമ്മെ സംബന്ധിച്ചേടത്തോളം മനുഷ്യനെ ശ്രേഷ്ഠ നാക്കുന്നതു്. എളുപ്പം കാശുണ്ടാക്കാനുള്ള വെമ്പൽ നമ്മുടെ ധർമ്മ ബോധത്തെ നശിപ്പിച്ചിരിക്കയാണു്. സ്വാതന്ത്ര്യസ്വഭാവികൾ ക്കു് പണത്തേക്കാളും വിഭവങ്ങളേക്കാളും വലുതു് വ്യക്തിപരമായ മാന്യതയാണു്; ഈ കാര്യത്തിൽ, നാം രാഷ്ട്രീയ പാരതന്ത്ര്യം അനു ഭവിച്ചുകൊണ്ടിരുന്നപ്പോൾ കൂടുതൽ സ്വതന്ത്രരായിരുന്നു; സ്വാതന്ത്ര്യ ലബ്ധിക്കുശേഷം പണത്തിനാണു് മനുഷ്യനേക്കാൾ നാം വില കല്പിച്ചിരിക്കുന്നതു്.

## 18 ഭാരതത്തിൽ മനുഷ്യൻെറ പുനർന്നിർമ്മാണം.

ഇതു് ദുരന്താത്മകമായൊരു വിധി വൈപരീത്യമാണു്. ധന ത്തോടുള്ള അമിതമായ ആശ; ഏററവും നിന്ദ്യമായ വിഗ്രഹാരാധ നയാണു്. ധനം മനുഷ്യബുദ്ധിയുടേയും ശ്രമത്തിൻേറയും ഫലമാ ണു്; അതിനുതന്നെ അടിയറ പറയുന്നതു്, താൻ രൂപപ്പെടുത്തി യൊരു വിഗ്രഹത്തിൻെറ മുമ്പിൽ വീണു് പ്രാർത്ഥിക്കുന്നതുപോലെ യാണു്. മനുഷ്യൻ, കർത്താവായ മനുഷ്യൻ, സംസ്കാരവും പരിഷ്കാര വും, ധനവും ശക്തിയും, ശാസ്ത്രവും കലയും സൃഷ്ടിച്ച മനുഷ്യൻ, ന മ്മുടെ സമുദായത്തിൽ, ധനത്തിൽ ആഴ്ന്നുപോയിക്കൊണ്ടിരിക്ക യാണു് — അവൻെറ ഏററവും നിസ്സാരമായ ഉല്പന്നത്തിൽ. അവനെ മോചിപ്പിക്കേണ്ടിയിരിക്കുന്നു; രക്ഷപ്പെടുത്തേണ്ടിയിരിക്കുന്നു. ഇതു തന്നെയാണു് യഥാർത്ഥ വിദ്യാഭ്യാസത്തിൻെറ കൃത്യം. ഭാരതത്തി

ലെ ജനങ്ങൾക്ക് ഇത്തരം വിദ്യാഭ്യാസം ലബ്ധമാവുന്നില്ലെങ്കിൽ, എന്തെല്ലാം സാമ്പത്തികവും മററുമായ പുരോഗതിയുണ്ടായാലും, ദേശീയ സൗധത്തെ മണലിൽപ്പടുത്തുയർത്തുന്നതുപോലെ ആയിരിക്കും. മനുഷ്യനെ മോചിപ്പിച്ച്, ശ്രേയസ്സിൻെറ പീഠത്തിൽ അവരോധിക്കുകൊണ്ടാണ് പാശ്ചാത്യരാജ്യങ്ങൾ പുരോഗമിച്ചത്. അവിടത്തെ സ്ത്രീപുരുഷന്മാരുടെ ആത്മാഭിമാനത്തിലും സഹകരണബോധത്തിലും പ്രായോഗികപടുത്വത്തിലുമാണ് അവരുടെ ശാസ്ത്രീയവും ഭൌതികവും സാമൂഹികവുമായ പുരോഗതി നില്ക്കുന്നത്.

നാം പലപ്പോഴും പാശ്ചാത്യരുടെ സ്ഥാപനങ്ങളേയും രീതികളേയും അനുകരിക്കുന്നുണ്ട്. പക്ഷെ ഇവയെ നിലനിൎത്തിവരുന്ന സ്വഭാവദാർഢ്യത്തിൽ പരിശീലനം നേടുവാൻ നാം ശ്രദ്ധിക്കാറില്ല. തത്ഫലമായി നാം പരാജയപ്പെടുന്നു. അവരുടെ പൈതൃകത്തിലെ കാതലായ അംശം അവരുടെ സ്വഭാവദാർഢ്യവും കാൎയ്യക്ഷമതയും, സാമൂഹിക ബോധവും, വ്യക്തിപരമായ അഭിമാനബോധവും അന്തസ്സുമാണ്. നമ്മുടെ ജീവിത വ്യവസ്ഥയിലും ഇവ സ്ഥാപിതമാവുമ്പോൾ നൈസൎഗ്ഗികമായിത്തന്നെ പുരോഗതി കൈവരും. നമുക്ക് റേഡിയോ ഉള്ളതുകൊണ്ടോ ടെലിവിഷൻ ഉണ്ടാവാൻ പോകുന്നതുകൊണ്ടോ നാം ഒരു പുരോഗമനപരമായ രാഷ്ട്രമാവുന്നില്ല. അഖിലേന്ത്യാ റേഡിയോവിന്ന് എളുപ്പം ഉണ്ടാക്കാവുന്നതാണ് ഒരു ദൂരദർശൻ പരിപാടി. പത്തുകൊല്ലത്തിനകത്ത് ഭാരതത്തിലെ ഓരോവീട്ടിലും ഒരു ടെലിവിഷൻസെററ് ഉണ്ടാവും. പക്ഷെ ഇതു് ദേശീയ പുരോഗതിയുടെ യഥാൎത്ഥമായൊരു സൂചിക ആയിരിക്കുമോ? ഉത്തരം ആവാം ആവാതിരിക്കയുമാവാം എന്നാണ്. പാശ്ചാത്യ സംസ്കാരത്തിൻെറ ഊൎജ്ജസ്വലതയും അതിൻെറ ശാസ്ത്രീയമായ കാഴ്ചപ്പാടും സ്വഭാവദാർഢ്യവും മാനവികവും സാമൂഹികവുമായ ബോധവും, ഇതിൻെറ പിന്നിൽ സാത്മീകരിക്കപ്പെടുകയാണെങ്കിൽ ശരി; അല്ലെങ്കിൽ ആവില്ല എന്നു് ഉറപ്പ് പറയാം.

## 19. മനുഷ്യനെ നിൎമ്മിക്കുന്ന മതത്തിൻെറയും വിദ്യാഭ്യാസത്തിൻെറയും സന്ദേശം വിവേകാനന്ദൻെറ വാക്കുകളിൽ

മനുഷ്യൻെറ അഭിമാനം, അന്തസ്സ്; അവൻെറ സാമൂഹികബോധം, ഇവയുടെ സമൃദ്ധി ജപ്പാനിലും പടിഞ്ഞാറൻ രാജ്യങ്ങളിലും ഞാൻ കണ്ടു. ഇതു് അവരുടെ ദേശീയ ധൎമ്മമാണ്. അവർ മതഭക്തരാണെന്നോ മഹൎഷിമാരാവാൻ ആഗ്രഹിക്കുന്നവരെന്നോ അവകാശപ്പെടുമെന്നു തോന്നുന്നില്ല. പക്ഷെ അവൎക്ക് ഒരു സമൂഹ്യ

ബോധമുണ്ട്. മനുഷ്യനോട് ഒരു ബഹുമാനം, മനുഷ്യത്വത്തിന്റെ അന്തസ്സിനോടുള്ള ഒരു ബഹുമാനം. പാശ്ചാത്യജനതയുടെ ഏററവും മഹത്തായ നേട്ടം അവരുടെ സ്വഭാവദാർഢ്യവും മാനുഷികത്വവുമാണ്. അവരിൽത്തന്നെയും മററുള്ളവരിലുമുള്ള മനുഷ്യത്വത്തോടുള്ള ആദരവ്. ഭാരതീയരുടെ സവിശേഷതത്വചിന്തയായ വേദാന്തത്തിനനുസരിച്ച് ദൈവികത്വത്തിലേയ്ക്കുള്ള ആദ്യത്തെ പടിയായ ഊർജ്ജസ്വലമായ മനുഷ്യത്വം അവർ ഉൾക്കൊണ്ടിട്ടുണ്ട്. നമ്മുടെ ആത്മീയപ്രധാനമായ സംസ്കാരത്തെപ്പററി നാം പൊങ്ങച്ചം പറയുന്നുണ്ടെങ്കിലും നാം ഈ ആദ്യത്തെ പടിയുടെ പ്രാധാന്യം ഇനിയും മനസ്സിലാക്കിട്ടില്ല. ശരിയായ മനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസവും മതവുമേതാണെന്ന് സ്വാമി വിവേകാനന്ദന്റെ മാർഗ്ഗദർശിത്വത്തിൽ നമ്മുടെ രാഷ്ട്രത്തിനു ഗ്രഹിക്കാവുന്നതാണ്.

അദ്ദേഹം ചോദിക്കയാണ്. സഹജീവികളുടെ സേവനത്തിൽക്കൂടെ സ്വഭാവ വൈശിഷ്ട്യം സമ്പാദിക്കയും ലക്ഷക്കണക്കിനുള്ള ഹതഭാഗ്യരായ തന്റെ നാട്ടുകാർക്ക് സുഖവും ക്ഷേമവും കൈവരുത്തുവാൻ തന്റെ കഴിവുകൾ ഉപയോഗപ്പെടുത്തുകയും ചെയ്യുക എന്നതിനേക്കാൾ മഹത്തായ എന്താദർശമാണ് അഭ്യസ്തവിദ്യനായൊരു ഭാരതീയനു് ഇന്നു് സ്വീകരിക്കാനാവുക?

1894-ൽ അമേരിക്കയിൽനിന്നു് ഭാരതീയനായൊരു ശിഷ്യനു് അയച്ചകത്തിൽ, സ്വാമി പറയുകയാണു് (ലെറേറഴ്സ്, നാലാം പതിപ്പ്, പുറം 175):

'ലക്ഷക്കണക്കിനാളുകൾ വിശപ്പിലും അജ്ഞതയിലും ജീവിക്കുന്നേടത്തോളം, അവരുടെ ചിലവിൽ വിദ്യാഭ്യാസം സമ്പാദിച്ചിട്ടും അവരുടെ കാര്യത്തിൽ തീരെ ശ്രദ്ധ ചെലുത്താത്ത ഓരോ ആളേയും ഒരു രാജ്യദ്രോഹിയായിട്ടാണു് ഞാൻ കരുതുക.' രാജ്യവ്യാപകമായ ദാരിദ്ര്യത്തിനും പിന്നോക്കാവസ്ഥയ്ക്കുമെതിരായി മാനുഷികവും ധനപരവുമായ എല്ലാ വിഭവങ്ങളേയും സംഘടിപ്പിച്ചു കൊണ്ടിരിക്കുന്ന ഇന്നത്തെ നമ്മുടെ രാഷ്ട്രത്തിനെതിരെ ഇതില്പ്പരം വിഞ്ഞ ദ്രോഹം എന്താണു്? രാഷ്ട്രീയമായ രാജ്യദ്രോഹം തിന്മയാണു്. പക്ഷെ, അതു് ദിവസേന നടക്കുന്ന ഒന്നല്ല; ഭാരതീയ ജനതതിയെ അവഗണിക്കുക എന്നതു് തുടർച്ചയായി നടക്കുന്ന ഗൗരവമേറിയൊരു രാജ്യദ്രോഹമാണു്'' എന്നാണു് സ്വാമി വിവേകാനന്ദൻ പറയുന്നതു്.

എന്റേയും നിങ്ങളുടേയും പഠിപ്പിനായി എത്ര പണം ഗവർമെണ്ടു് ചിലവാക്കേണ്ടതായുണ്ടു്? ഭാരതത്തിലെ അഭ്യസ്തവിദ്യ

രായവർ ഈ വക സംഗതികളെപ്പററി ചിന്തിക്കാറില്ല; ഇതു് ഓർമ്മിക്കേണ്ട ഒരു കാര്യമാണു്. സ്കൂൾഫീസുകൊണ്ടു മാത്രം ഒരു വിദ്യാർത്ഥിക്കു് വിദ്യാഭ്യാസം കൊടുക്കുവാൻ സാദ്ധ്യമല്ല. വിദ്യാർത്ഥികൾ കൊടുക്കുന്ന ഫീസ് കൊണ്ടു് മാത്രം ഇന്നു് ഒരു വിദ്യാലയവും നടത്തിക്കൊണ്ടു് പോവാൻ സാദ്ധ്യമല്ല. ഒരു സാധാരണ കോളേജിലെ എട്ടുപ്പുകാർക്കു, ഉപകരണങ്ങൾക്കു, അദ്ധ്യാപകർക്കു വേണ്ടിപോലും ഭീമമായ സംഖ്യകൾ ഗവെർമ്മണ്ടു് വിനിയോഗിക്കേണ്ടതുണ്ടു്; എഞ്ചിനീയറിങ്ങു്, മെഡിക്കൽ, തുടങ്ങിയ മററു് സാങ്കേതികസ്ഥാപനങ്ങൾക്കാണെങ്കിലോ? ഒരു എഞ്ചിനീയറിങ്ങു് വിദ്യാർത്ഥിക്കായി 15000 രൂപയോളം ചിലവുണ്ടു്; മെഡിക്കല്ലോ രനം അത്രതന്നെ. അവരുടെ ഫീസ്സ് മൊത്തം ചിലവിൻെറ കാൽ ഭാഗമേ വരൂ. ബാക്കി എവിടെനിന്നു വരുന്നു? ലക്ഷക്കണക്കിനു് നികുതിദായകരിൽനിന്നു്, ഗവമ്മെണ്ടിൽ കൂടെ. അപ്പോൾ ഇവർക്കെല്ലാം തങ്ങളുടെ വിദ്യാഭ്യാസത്തിൻെറ കാര്യത്തിൽ സമൂഹത്തോടു് കടപ്പാടില്ലെ? സമൂഹത്തിൽനിന്നു് ഈ നന്മയെല്ലാം എടുത്തുപയോഗിച്ചു്, അതിനെ പാടെ വിസ്മരിച്ചു്, സ്വയം തൃപ്തമായൊരു ജീവിതം നയിക്കുന്നതു് ഏതെങ്കിലുമൊരു പൌരനു് ഭൂഷണമാണോ? അജ്ഞതയോ സ്വത്രശാലിതയോ ഇതിനു കാരണമാവാം, ബുദ്ധി ഒരിക്കലുമാവില്ല. സമൂഹത്തിൻെറ നന്മക്കു സ്വന്തം കഴിവുകൾ ഉപയോഗിക്കണമെന്നാണു് ബുദ്ധി ആവശ്യപ്പെടുക – സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ, 'ഭാരതീയസമുദായം ശൈശവത്തിലെ കളിത്തൊട്ടിലും, യൌവനത്തിലെ ഉപവനവും വാർദ്ധക്യത്തിലെ വാരാണസിയുമാണു്.' (വി.സാ.സ. III. പുറം 442)

## 20 കാര്യക്ഷമതയുടെ ഘടന.

ഇങ്ങനെയുള്ളൊരു തത്വസംഹിതയുടെ വെളിച്ചത്തിൽ നാം ജീവിതം നയിക്കുമ്പോൾ, ഈ സാമൂഹികബോധം നമുക്കു് ലഭ്യമാവുമ്പോൾ, നമ്മുടെ ജീവിതവും ജോലിയും പുതിയൊരു വെളിച്ചത്തിൽ നാം കണ്ടു തുടങ്ങും; നമ്മിൽ പുതിയ ഒരു ചൈതന്യത്തിൻെറ ഉറവുകൾ അനുഭവപ്പെടും; പുതിയൊരു കാര്യക്ഷമത നമ്മൾക്കു് ലഭ്യമാവും. വികസിതമായ സാമൂഹ്യബോധത്തിൽക്കൂടെ മാത്രമേ ഒരു തൊഴിലാളിക്കു് പൂർണ്ണമായ കാര്യക്ഷമത കൈവരൂ. ബുദ്ധിയെ ബോധപൂർവ്വം മഹത്തായ സാമൂഹിക ലക്ഷ്യങ്ങളിലേയ്ക്കു് തിരിച്ചുവിടുമ്പോഴാണു് കാര്യക്ഷമതയുണ്ടാവുന്നതു്; ഈ ബോധം ഒരുവനിലുള്ള കാര്യക്ഷമതയുടെ പരമകോടിയെ പുറത്തേയ്ക്കു് കൊണ്ടുവരുന്നു. ഈ സാമൂഹ്യബോധത്തിൻെറ ആവേശമില്ലെങ്കിൽ, ദേശീയലക്ഷ്യങ്ങളുടെ ബോധമില്ലെങ്കിൽ, ഒരാൾക്കും ശരിയായ കാര്യ

ക്ഷമതയോ ജോലിയിൽനിന്നുള്ള സംതൃപ്തിയോ ലഭ്യമാവുകയില്ല. സെക്രട്ടേറിയററിലും മററു പ്രവർത്തനരംഗങ്ങളിലും, നമ്മുടെ കാഴ്ചപ്പാടും പ്രവർത്തികളും സാമൂഹ്യവല്ക്കരിക്കുവാനും മനുഷ്യോചിതമാക്കുവാനും, ദേശീയവികസനപദ്ധതികളുടെ നാഡിമിടിപ്പുകളെ മനസ്സിലാക്കുവാനുമായി തുടർച്ചയായ ശ്രമത്തിന്റെ ആവശ്യകത വ്യക്തമായിവരുകയാണു്. ഭരണത്തിന്റെ ഒരോ പ്രക്രിയയുടേയും നടപടിക്രമത്തിന്റേയും പിന്നിൽ നല്ല ജീവിതത്തിനു് കൊതിച്ചുകൊണ്ടിരിക്കുന്ന ലക്ഷക്കണക്കായ സാധാരണ ജനങ്ങളുടെ മുഖങ്ങൾ ഭാവനയിൽ കാണേണ്ടതുണ്ടു്; സെക്രട്ടേറിയററിലെ ഓരോ ഫയലിന്റെയും പിന്നിൽ അതിന്റെ ഗതി ത്വരിതപ്പെടുത്തുവാൻ പ്രേരിപ്പിക്കുന്ന ഏകഘടകമായ മാനുഷികപരിഗണന കാണേണ്ടതുണ്ടു്. ഫയലിന്റെ പിന്നിൽ ഒരു പീഡിതജനത എന്നതു് അമൂർത്തമായൊരു സങ്കല്പമാണു്; അമൂർത്തസങ്കല്പങ്ങൾ മിക്കവരേയും ഇളക്കുകയില്ല; സമൂർത്തമായൊരു സാഹചര്യമോ, കഷ്ടപ്പെടുന്ന ഒരാളെ നേരിൽ കാണുന്നതോ, അവരുടെ സഹാനുഭൂതിയെ ഉണർത്തും; പക്ഷെ വിദ്യാഭ്യാസവും സംസ്കാരവും കൊണ്ടുദ്ദേശിക്കുന്നതു് ഇങ്ങനെയൊരു അമൂർത്തമായ സഹാനുഭൂതി മനുഷ്യനിൽ വളർത്തുവാനാണു് – മുമ്പിൽത്തന്നെ ഇല്ലെങ്കിലും സമൂഹത്തിൽ ജീവിക്കുന്നവനായി ഭാവനയിൽ കാണുകയും ആയാളുടെ സേവനത്തിനായി മനസ്സിനേയും കൈകളേയും പ്രവർത്തിപ്പിക്കുകയും ചെയ്യുന്ന ഒരു ഭാവന.

## 21 ഭാവനാത്മകമായ സഹാനുഭൂതി

ഉദാഹരണത്തിനായി, സെക്രട്ടേറിയററിലെ സർവ്വസാധാരണമായൊരു പ്രവൃത്തിയെ പരിഗണിക്കാം. ഒരാളുടെ പെൻഷൻ കടലാസുകൾ. ഒരാൾ ഉദ്യോഗത്തിൽനിന്നു് വിരമിക്കാൻ പോകയാണു്; അയാളുടെ പെൻഷൻ കടലാസുകൾ ഇനിയും ശരിയായിട്ടില്ല. സമയം ആയതോടെ അയാൾ വിരമിക്കുന്നു. സത്യസന്ധനായിരുന്നൊരു വ്യക്തി; വേറെ പണമൊന്നും സമ്പാദിച്ചിട്ടില്ല; പെൻഷൻസംഖ്യകൊണ്ടുതന്നെ ജീവിതം കഴിക്കണം. പക്ഷേ മാസങ്ങളായിട്ടും പെൻഷൻകടലാസുകൾ ശരിയായിട്ടില്ല. അയാൾ എങ്ങനെയാണു് കഴിയുക? ഒരു കൊല്ലം കഴിയുന്നു. രണ്ടുകൊല്ലമായി ദീർഘകാലത്തെ സത്യസന്ധമായ സേവനത്തിനുശേഷം ആകാംക്ഷയും ഹൃദയവ്യഥയും നിറഞ്ഞ രണ്ടുകൊല്ലങ്ങൾ. തന്റെ എല്ലാ സ്വാധീനവും ഉപയോഗിച്ചശേഷം, മൂന്നു കൊല്ലം കഴിഞ്ഞു് പെൻഷന്റെ ഒരു ഭാഗം താല്ക്കാലികമായി അനുവദിച്ചുകൊണ്ടുള്ള

ഒരു കല്പന അയാൾ സമ്പാദിക്കുന്നു; ബാക്കി ഭാഗത്തെപ്പററി പരിഗണിക്കുന്നുണ്ടെന്നും.

ഒഴിവാക്കാവുന്ന ഈ ആകാംക്ഷയും വ്യഥയും ഈ മനുഷ്യനെക്കൊണ്ടു് സഹിപ്പിക്കേണ്ടതുണ്ടായിരുന്നുവോ? ഈ ചോദ്യത്തിനു് ഒരു മറുപടിയേയുള്ളു; ഈ കടലാസുകൾ കൈകാര്യം ചെയ്യുന്ന ഉദ്യോഗസ്ഥന്മാർ ആ കടലാസുകളെക്കാൾ മരവിച്ചുപോയിരിക്കുന്നു; കൺമുന്നിലില്ലാത്തവൻെറ കാര്യം സഹതാപത്തോടെ പരിഗണിക്കുവാനും, കടലാസ്സിനപ്പുറത്തു് നില്ക്കുന്ന മനുഷ്യനെ ഭാവനയിൽ കാണുവാനും, ബുദ്ധിയെ സാമൂഹികബോധത്താൽ പ്രകാശമയമാക്കുവാനും കഴിവുള്ള ഉദ്യോഗസ്ഥന്മാർ ഉള്ള ഒരു സമുദായത്തിൽ ഇങ്ങനെ ഒഴിവാക്കാവുന്ന കഷ്ടങ്ങൾ നിലനില്ക്കുമോ? ഭരണസംവിധാനത്തിലെ ഇത്തരം ഹൃദയശൂന്യത ക്രമേണ പൌരന്മാരുടെ ധാർമ്മികബോധത്തിൻെറ ക്ഷയത്തിൽ കലാശിക്കുന്നു. താൻ ഇത്ര ആർജ്ജവത്വം പുലർത്തേണ്ടിയിരുന്നുവോ; ഇത്തരം ബുദ്ധിമുട്ടുകളെ നേരിടാൻ വല്ലവിധേനയും കുറെ പണം സമ്പാദിച്ചുവെയ്ക്കാമായിരുന്നില്ലേ എന്നു് അയാൾ ആലോചിച്ചുതുടങ്ങും. ചുരുങ്ങിയ അളവിലുള്ള സഹതാപസ്വഭാവവും അന്യരുടെ കഷ്ടപ്പാടുകൾ മനസ്സിലാക്കാനുള്ള കഴിവുംകൊണ്ടു് ഇത്തരം ആയിരമായിരം കേസുകളിൽ മനുഷ്യദുഃഖത്തെ ഒഴിവാക്കാനും രാജ്യത്തെ ധാർമ്മികനൈരാശ്യത്തിൽനിന്നു് രക്ഷിക്കുവാനും സാധിക്കും.

## 22 മനുഷ്യനും യന്ത്രവും

സെക്രട്ടേറിയററു് നടവടിക്രമങ്ങളിൽ ഇന്നു് ചർച്ചചെയ്യപ്പെടുന്ന ഏററവും പ്രധാനമായ വിഷയങ്ങളിലൊന്നു്, പണി എങ്ങനെ ത്വരിതപ്പെടുത്താം, ഭരണയന്ത്രത്തെ എങ്ങനെ കൂടുതൽ വേഗത്തിൽ ചലിപ്പിക്കാമെന്നതാണു്. ഒരു മനുഷ്യജീവി അതിനു പിന്നിലുള്ളതുകൊണ്ടാണു് ഒരു ഫയൽ നീങ്ങുന്നതു്. അതു് ജീവനില്ലാത്തൊരു വസ്തുവാണല്ലോ; അതിനുപിന്നിൽ ജീവിക്കുന്നൊരു മനുഷ്യനുണ്ടു്. അയാളും മൃതപ്രായനാണെങ്കിൽ ഒന്നിനും ചലനമുണ്ടാവില്ല. അപ്പോൾ അടിമുതൽ മുടിവരെ സർക്കാർ നേരിടുന്ന പ്രശ്നം, ഭരണയന്ത്രത്തിനു പിന്നിൽ ഊർജ്ജസ്വലരായ സ്ത്രീപുരുഷന്മാരെ നിയോഗിക്കുക എന്നതാണു്. കേന്ദ്രസർവ്വീസുകളും സംസ്ഥാനസർവ്വീസുകളും ജ്വലിക്കുന്ന വ്യക്തികളെക്കൊണ്ടു്, ചുററും ഉയരുന്ന പ്രചണ്ഡങ്ങളായ ജീവിതപ്രേരണകളുമായി പ്രതികരിക്കുന്ന വ്യക്തികളെക്കൊണ്ടു് നിറഞ്ഞിരിക്കുന്നുണ്ടോ? രാഷ്ട്രത്തിൻെറ നാഡിമിഡിപ്പു് അവരിൽ സ്പന്ദിക്കുന്നുണ്ടോ? ഭാരതത്തെ മുന്നോട്ടുകൊണ്ടുപോവാൻ അതുമാത്രമാണു് വഴി. വിവിധ വകുപ്പുകളിലെ ഉദ്യോ

ഗസ്ഥന്മാരിൽ 50 ശതമാനമെങ്കിലും ഈ രീതിയിൽ ഊർജ്ജസ്വല ന്മാരായാൽ, മൂന്നാം പഞ്ചവത്സരപദ്ധതി ഗംഭീരമായൊരു വിജയമാവും. കാര്യക്ഷമതയുടെ ശരിയായ ആകാരം ഇതാണ്. ദേശീയമായ കാര്യക്ഷമത എന്നതു് വ്യക്തികളുടെ കാര്യക്ഷമതയുടെ ഗുണനം മാത്രമാണ്. ലക്ഷക്കണക്കിനാളുകൾ സാമൂഹികബോധത്തിന്റേയും മാററത്തിന്റേയും ചലിക്കുന്ന കേന്ദ്രങ്ങളാവുക. മൂന്നാം പദ്ധതിയിലെ ഉല്പാദനത്തിന്റേയും സാമൂഹികവികസനത്തിന്റേയും ലക്ഷ്യങ്ങൾ നേടിയെടുക്കണമെങ്കിൽ കുറെക്കൂടെ സാമൂഹികപ്രചോദനവും സാമൂഹിക ചാലകശക്തിയും ആവശ്യമാണ്. ഇന്നു് ലോകം പ്രക്ഷുബ്ധതയുടെ പിടിയിലാണ്; ഇതു് കൊടും വിപത്തു് വിളയിക്കുന്ന ഒരു യുദ്ധമായി പൊട്ടിത്തെറിച്ചേക്കാം; അങ്ങനെ വന്നാൽ നമ്മുടെ വികസനപരിപാടികൾ ഗൌരവമായി ബാധിക്കപ്പെട്ടേക്കും. നമ്മുടെ സാമൂഹികസാമ്പത്തികവികസനപരിപാടികൾ എത്രയും വേഗം നിറവേററുന്നതിന്റെ ആവശ്യകത ഇതു് വെളിവാക്കുന്നുണ്ടു്. അന്താരാഷ്ട്രീയസ്ഥിതി കൂടുതൽ വഷളാവുന്നതിനു് മുമ്പു്, ഭാരതം ശക്തവും സ്വയം പര്യാപ്തവുമാവേണ്ടതുണ്ടു്; എന്നാൽ മാത്രമേ നമുക്കു് ആഭ്യന്തരമായ സുരക്ഷിതത്വം കൈവരികയും അന്താരാഷ്ട്രീയസുരക്ഷിതത്വം കൈവരുത്തുവാൻ നമ്മുടെ സംഭാവന നല്കുവാൻ സാദ്ധ്യമാവുകയുമുള്ളു.

## 23 ഭരണപരിശീലനവും ദേശീയവീക്ഷണവും

ഈ വിദ്യാലയത്തിലും മുസ്സോറിയിലെ നാഷണൽ അക്കാദമി ഓഫ് അഡ്മിനിസ്ട്രേഷൻ മുതലായ സ്ഥാപനങ്ങളിലും നടത്തപ്പെടുന്ന പരിശീലനപരിപാടികൾ നമ്മുടെ ഭരണയന്ത്രത്തെ പരിഷ്കരിച്ചു് അതിനെ സർവ്വതോമുഖമായ ദേശീയവികസനത്തിനുള്ള ഒരുപകരണമാക്കുന്നതിനുവേണ്ടിയാണ്. ഈ പരിശീലനം ഇപ്പോൾ അധികവും ചട്ടവട്ടങ്ങളിലും സാങ്കേതികക്രമങ്ങളിലും ഊന്നിയുള്ളതാണ്; അതിൽ ദേശീയവീക്ഷണവും താദാത്മ്യവും ഉൾപ്പെടുത്തി അതിനു് ഓജസ്സു് കൂട്ടേണ്ടതുണ്ടു്.

ഈ ദേശീയവീക്ഷണം ഉൾക്കൊള്ളുക എന്നതാണ് നമുക്കു് ഇന്നു് ഏററവും ആവശ്യമായതു്. പാശ്ചാത്യരാജ്യങ്ങളുടെ നേട്ടങ്ങൾ നമുക്കു് ബോദ്ധ്യപ്പെടുത്തിത്തരുന്നതു്, സാമൂഹികമായി പുരോഗമിച്ചിട്ടുള്ള ഈ രാജ്യങ്ങളുടെ ഒപ്പമെത്താൻ നമുക്കിനിയും ബഹുദൂരം പോകേണ്ടതുണ്ടു് എന്നാണ്. ഇതിനുള്ള പ്രധാന ചുമതല നമ്മുടെതന്നെയാണ്. മററു രാജ്യങ്ങൾ നമ്മെ സഹായിക്കുന്നുണ്ടു്—സാരമായിത്തന്നെ; പക്ഷേ നാം പ്രായോഗികമതികളും

സത്യസന്ധരുമായി, നമ്മെത്തന്നെ സഹായിച്ചാൽ മാത്രമേ, അന്യർ നല്കുന്ന സാഹായത്തെ ഫലപ്രദമായി നമുക്കു് ഉപയോഗിക്കാനാവൂ. അടുത്ത അഞ്ചു് വർഷങ്ങളിൽ പതിനായിരംകോടി ഉറുപ്പിക ചിലവു് ചെയ്യാനാണു് മൂന്നാം പഞ്ചവത്സരപദ്ധതിയിൽ ഉദ്ദേശിച്ചിട്ടുള്ളതു്. ഇതു് വേണ്ടവിധം നാം ചെയ്തു തീർക്കുമോ ഇല്ലയോ എന്നതു് നമ്മെത്തന്നെയാണു് ആശ്രയിച്ചു നില്ക്കുന്നതു്. ബുദ്ധിയും രാജ്യസ്നേഹവും, സഹകരണമനോഭാവവും, അർപ്പണബോധവും ഈ പതിനായിരം കോടിയുടെ പത്തിരട്ടി മൂല്യം നമുക്കുണ്ടാക്കിത്തരാം. സമർത്ഥനായൊരാളുടെ കയ്യിൽ ഒരുറുപ്പിക പത്തുറുപ്പികയുടെ കാര്യം ചെയ്യും; നേരെ മറിച്ചാണെങ്കിൽ പത്തുറുപ്പികയ്ക്കു് ഒരുറുപ്പികയുടെ ഗുണമേയുണ്ടാകയുള്ളൂ. അതുകൊണ്ടു് പതിനായിരംകോടി ഉറുപ്പിക നീക്കിവെച്ചാൽ പോരാ, അതിൽനിന്നു് പരമാവധി ഗുണം കിട്ടത്തക്കവണ്ണം ബുദ്ധിപൂർവ്വമായും ഫലപ്രദമായും അതിനെ ചിലവഴിക്കയും വേണം. ദേശീയവും ഭരണപരവുമായ കാര്യക്ഷമതയുടെ പരീക്ഷണം ഇതാണു്. കാർഷികവും വ്യാവസായികവുമായ ഉല്പന്നശേഷി രണ്ടും മൂന്നുമിരട്ടിയാക്കുവാൻ സാങ്കേതികവിദ്യ നമ്മെ പഠിപ്പിച്ചുതരുന്നുണ്ടു്; ഇതുപോലെതന്നെ സ്വഭാവത്തിൻെറ കാര്യക്ഷമതയിൽക്കൂടെ, ദേശീയവികസനത്തിൻെറ വേഗത എല്ലാ രംഗങ്ങളിലും വർദ്ധിപ്പിക്കുവാൻ സാദ്ധ്യമാണു്. ഇങ്ങനെയുള്ളൊരു സ്വഭാവമാഹാത്മ്യം നമുക്കു് ലഭ്യമാവുമ്പോൾ, ഭരണക്കൂടവും നടപടി ക്രമങ്ങളും ശാസ്ത്രീയമായ കാര്യക്ഷമത കൈവരിക്കുകയും അതിൽക്കൂടെ ചുരുങ്ങിയ മുതലിറക്കി അധികം ലാഭം ഉണ്ടാക്കുകയും ചെയ്യും; ഒരു സ്വതന്ത്രസമുദായത്തിൽ എല്ലാ പൌരന്മാരുടെയും ഉത്തരവാദം ഇതാണു്. ഇങ്ങനെയുള്ള പൌരന്മാർ ഗവൺമെണ്ടും ഭരണവും കൈകാര്യം ചെയ്യുമ്പോൾ, എല്ലാ ഭരണപ്രക്രിയകളിലും കാര്യക്ഷമതയുടെ മുഖമുദ്ര കാണായിവരും.

## 24. ക്ഷേമതല്പരരാജ്യത്തെപ്പററി കാളിദാസൻെറ സങ്കല്പം.

നമ്മുടെ ഉത്തമപൌരാണികഗ്രന്ഥങ്ങളിലൊന്നായ കാളിദാസൻെറ രഘുവംശത്തിൽ, മഹാനായ ആ ദേശീയ കവി, ക്ഷേമതല്പരരാജ്യത്തിൻെറ മാനദണ്ഡമെന്താണെന്നു് പ്രഖ്യാപിച്ചിട്ടുണ്ടു്. ഇന്നു് നാം നടത്തിക്കൊണ്ടിരിക്കുന്ന സാമൂഹ്യക്ഷേമപ്രവർത്തനങ്ങളുടെ കാര്യത്തിൽ ഈ മാനദണ്ഡം ഉപയോഗിക്കാവുന്നതാണു്. നമ്മുടെ ഭരണകർത്താക്കളുടെ പിടിപ്പുകേടും വരേണ്യവർഗ്ഗങ്ങളുടെ ഹൃദയശൂന്യതയും കാരണം സഹസ്രാബ്ദങ്ങളായി മൃഗതുല്യരായിക്കഴിഞ്ഞിരുന്ന ലക്ഷക്കണക്കിനാളുകൾക്കു് ക്ഷേമവും സന്തോഷവും നല്കാനായി നാം പരിശ്രമിച്ചുകൊണ്ടിരിക്കയാണല്ലോ. ധനികരും കഴി

വുള്ളവരും രൂപം നല്ലന്ന ഭാരതമല്ല യഥാർത്ഥമായതു്; അർദ്ധനഗ്നരും അരവയറിനു് ചോറില്ലാത്തവരുമായി, തൊഴിലില്ലാതെ ഉഴലുന്ന ജനകോടികളാണു് ഈ നാട്ടിന്റെ യഥാർത്ഥമായ ചിത്രം കാണിക്കുന്നതു്; ഈ യഥാർത്ഥ ചിത്രത്തെ നാം ഒരിക്കലും വിസ്മരിക്കരുതു്; ചുരുക്കം ചില ധനികരല്ല രാജ്യമെന്നതു്. ഇന്നും ദിവസേന എന്നോണം, ലക്ഷക്കണക്കിനു് ശിശുക്കൾ ദൈന്യതയിലും ദാരിദ്ര്യത്തിലും ജനിക്കുകയും, അവിടെത്തന്നെ മരിക്കുകയും ചെയ്യുന്നുണ്ടു്.

നമ്മുടെ മനസ്സിൽ ഭാരതത്തിന്റെ ഈ യഥാർത്ഥചിത്രം നാം എല്ലായ്പ്പോഴും വെക്കേണ്ടതുണ്ടു്; അപ്പോൾ മനുഷ്യത്വത്തിന്റെ സ്പർശനത്തിൽക്കൂടെ നമുക്കു് ഉണർവ്വും ഉത്സാഹവും സിദ്ധമാവും; നമ്മുടെ ജോലികളെല്ലാം സേവനവും അർപ്പണവുമാവും. ഡൽഹിയിലും മററു മഹാനഗരങ്ങളിലും ജീവിക്കയും മോടി പിടിപ്പിച്ചതും സൌകര്യപൂർണ്ണങ്ങളുമായ അവിടത്തെ ആഫീസുകളിൽ ഇരുന്നു് പണി എടുക്കുകയും ചെയ്യുമ്പോൾ, നാം പലപ്പോഴും ഈ ചിത്രത്തെ മറക്കുന്നു. ആ ഭാരതത്തിനുവേണ്ടി നാം എന്തു ചെയ്യുന്നുണ്ടു് ? നമ്മുടെ സഹോദരീസഹോദരന്മാരായ ലക്ഷോപലക്ഷം ആളുകളെ ഉദ്ദേശിച്ചുകൊണ്ടല്ലേ ക്ഷേമതല്പര രാജ്യത്തിന്റെ സങ്കല്പവും പരിപാടികളും നാം ആവിഷ്ക്കരിച്ചതു് ? അവരുടെ സുഖത്തിനും ക്ഷേമത്തിനും അർപ്പിതമാവുമ്പോഴാണു് നമ്മുടെ രാഷ്ട്രീയവും ശാസ്ത്രവും മതവുമെല്ലാം ഏററവും പ്രശോഭിതമാവുന്നതു്. അനുഷ്ഠാനമതത്തിന്റെ അദ്ഭുതകരമാംവണ്ണം ഉത്തേജനമായ ഒരു വീക്ഷണം സ്വാമി വിവേകാനന്ദനിൽനിന്നും വർത്തമാനകാലത്തിൽ നമുക്കു് ലഭിക്കുകയുണ്ടായി. 'വിശക്കുന്ന വയറുകൾക്കുള്ളതല്ല മതം' എന്ന തന്റെ ഗുരുവായ ശ്രീരാമകൃഷ്ണന്റെ വാക്കുകളെ ഉദ്ധരിച്ചുകൊണ്ടു്, സ്വാമി പറയുകയുണ്ടായി. ('ലൈഫ് ഓഫ് സ്വാമി വിവേകാനന്ദ' 7-ാം പതിപ്പു്, ഭാഗം. 644):

'എന്റെ നാട്ടിൽ ഒരു നായപോലും പട്ടിണിയിലാണെങ്കിൽ, അതിനു് ഭക്ഷണംകൊടുത്തു് രക്ഷിക്കയാണു് എന്റെ മതം; മററതെല്ലാം തെററായ മതമാണു്, അഥവാ മതമേ അല്ല.'

മതമെന്നാൽ അലസ്യമോ മന്ത്രതന്ത്രാദികളോ അല്ലെന്നും ത്യാഗവും സേവനവുംകൊണ്ടു് പ്രബുദ്ധമായ സ്വഭാവവൈശിഷ്ട്യമാണെന്നും അദ്ദേഹം നമ്മെ ഉദ്ബോധിപ്പിച്ചു. ആത്മീയത്വമാണു് മതത്തിന്റെ അന്തസ്സത്ത; ആത്മീയത്വമാണെങ്കിൽ സ്വഭാവവൈശിഷ്ട്യമാണു്; അതു് നിസ്സാരമായ രഹസ്യാനുഷ്ഠാനങ്ങളൊന്നുമല്ല. നമ്മുടെ ഹൃദയങ്ങളിലും ജാതിമത ദേശീയ, സ്ത്രീപുരുഷഭേദമില്ലാ

തെ മറ്റെല്ലാവരുടേയും ഹൃദയങ്ങളിലും ഉള്ള ദൈവീകാംശത്തെ അതു് നമുക്കു് തുറന്നു കാട്ടുന്നു. ഭാരതത്തിൻെറ സനാതനധർമ്മമായ വേദാന്തം നമ്മെ പഠിപ്പിക്കുന്നതു്, ഭാരതത്തിൻെറ ദൈവംതന്നെയാണു് എല്ലാ ഹൃദയങ്ങളേയും അധിവസിക്കുന്ന ദൈവം എന്നാണു്. ഈ ദർശനത്തിൻെറ വെളിച്ചത്തിൽ മനുഷ്യസേവ മനുഷ്യനിൽ കുടികൊള്ളുന്ന ദൈവത്തിൻെറ സേവയായിത്തീരുന്നു; ഇതു് സേവനമനുഷ്ഠിക്കുന്ന ആളുടേയും സേവിക്കപ്പെടുന്ന ആളുടേയും ശ്രേഷ്ഠതയെ സഫലീകരിക്കുന്നു. നമ്മുടെ പൌരജനങ്ങളിൽ ഈ ആത്മീയബോധം വർദ്ധിക്കുമ്പോഴാണു് ഇവിടെ യഥാർത്ഥമായ സാമൂഹികക്ഷേമം കൈവരുക. രഘുവംശത്തിൽ കാളിദാസൻ ചിത്രീകരിച്ചിട്ടുള്ള ക്ഷേമരാജ്യം ഇതാണു്. (1. 18)

> പ്രജാനാം ഏവ ഭൂത്യർത്ഥം സ താഭ്യോ ബലിം അഗ്രഹീത്;
> സഹസ്രഗുണം ഉത്സ്രഷ്ടും ആദത്തേ ഹി രസം രവിഃ.

ജനക്ഷേമത്തിനായി മാത്രം ഭരണകൂടം (പിന്നീടു് ശ്രീരാമൻ ജനനം പൂണ്ട രഘുവംശത്തിലെ രാജാക്കന്മാർ) ജനങ്ങളിൽനിന്നു് കരം പിരിച്ചു; ഭൂമിയിൽനിന്നു് ഈറ്പ്പം എടുത്തു് അതിനെ മഴയുടെ രൂപത്തിൽ ആയിരം മടങ്ങായി തിരിച്ചുകൊടുക്കുന്ന സൂര്യനെപ്പോലെ.

## 25. സ്വതന്ത്രഭാരതത്തിൻെറ ക്ഷേമരാഷ്ട്രസങ്കല്പം

രഘുവും അദ്ദേഹത്തിൻെറ പിൻഗാമികളായ ചക്രവർത്തിമാരും ജനങ്ങളിൽനിന്നു് കരം പിരിച്ചതു്, അവരുടെ സുഖസൌകര്യങ്ങൾക്കായിരുന്നില്ല; ജനങ്ങൾക്കു മുഴുവനും ക്ഷേമം നല്കുന്നതായ ഒരു പരിപാടി ആവിഷ്കരിച്ചു് ഭരണപരമായ കാര്യക്ഷമതയിൽക്കൂടെ അതിൻെറ ഗുണത്തെ ആയിരമിരട്ടി വർദ്ധിപ്പിച്ചു് ജനങ്ങൾക്കു് തിരിച്ചുകൊടുക്കുവാനായിട്ടായിരുന്നു. നികുതിവരുമാനവും മിച്ചവും വിദേശസഹായവും ഉല്പാദനക്ഷമമായി ഉപയോഗിച്ചു്, ദേശീയ വരുമാനത്തെ പ്രതിവർഷം വർദ്ധിപ്പിക്കുവാൻ നാം ശ്രമിച്ചുകൊണ്ടിരിക്കയാണു്; രാജ്യവ്യാപകമായ ക്ഷേമനിലവാരം ഒരു പരിധിവരെയെങ്കിലും കൈവരണമെങ്കിൽ പ്രതിശീർഷവരുമാനം മൂന്നിരട്ടിയായെങ്കിലും വർദ്ധിപ്പിക്കേണ്ടതുണ്ടു്. വരുന്ന ചുരുക്കം ചില വർഷങ്ങളിൽ ഇതു് സാധിക്കയും വേണം. ആവേശജനകമായൊരു സങ്കല്പമാണിതു്; പക്ഷെ ഇതെങ്ങനെ നേടാം?

നമ്മുടെ സങ്കല്പങ്ങളും പദ്ധതികളും ഗംഭീരവും ആകർഷണീയവുമാണു്. ബൃഹത്തായ ഭാരതീയ ജനസംഖ്യയുടെ സാമ്പത്തികവും സാമൂഹികവുമായ ഉന്നമനത്തിനായി സമർത്ഥമായ പദ്ധതികളും

പരിപാടികളും ഉണ്ടാക്കുകവഴി ആധുനികമായ ആസൂത്രണസംവിധാനത്തിന് വലിയൊരു സംഭാവന ഭാരതം നല്കിയിട്ടുണ്ട്. പക്ഷെ, ഈ പദ്ധതികളും പരിപാടികളും പൂർണ്ണമായും നടപ്പിൽ വരുത്തേണ്ടതുണ്ട്; ഇതിന് പുതിയൊരു ഉറച്ച തീരുമാനവും അർപ്പണവും നമുക്ക് ഉണ്ടാവണം. ഇന്ന് രാഷ്ട്രം എല്ലാ പൌരന്മാരിൽനിന്നും പ്രതീക്ഷിക്കുന്നതു് ഇതാണ്—നമ്മുടെ ജീവിതകാലത്തു തന്നെ, 1947–ൽ രാഷ്ട്രീയമായി സ്വതന്ത്രമായ ഭാരതത്തെ അല്ല, ദാരിദ്ര്യത്തിൽനിന്നും അജ്ഞതയിൽനിന്നും സാമൂഹിക അനീതികളിൽനിന്നും മുക്തമായ ഒരു ഭാരതത്തെ നാം കാണുമെന്ന ഉറപ്പും പ്രതിജ്ഞയും. ഓരോ വിദ്യാർത്ഥിയും ഈ ആശയം മനസ്സിലാക്കുവാനും ഇതിനായൊരു തീരുമാനമെടുക്കുവാനും പ്രേരിതനാവണം, ഭാരതത്തിൽ ജനിക്കുന്ന ഓരോ ശിശുവിനും അതിന്റെ പൂർണ്ണമായ വളർച്ച ഉറപ്പുവരുത്തുന്ന സാഹചര്യങ്ങൾ ഉണ്ടാവണം: അപ്പോഴേ നമ്മുടെ സമുദായത്തിൽ ആരോഗ്യവും ചൈതന്യവും ഉണ്ടാവുകയുള്ളൂ. ഈ ആദർശത്തിന്റെ സഫലീകരണത്തിനാണ് നിങ്ങളും ഞാനും മററു പരശതം പൌരന്മാരും നിയുക്തരായിട്ടുള്ളതു്. അർപ്പണത്തിന്റെ ഒരു ജീവിതമാണ് അതു്; ഇങ്ങനെയുള്ളൊരു ജീവിതമാണ് സ്വാമി വിവേകാനന്ദൻ നാട്ടിലെ അഭ്യസ്തവിദ്യരായ യുവതീയുവാക്കളിൽനിന്ന് പ്രതീക്ഷിച്ചതു്.

## 26. മനുഷ്യനിർമ്മാണത്തിൽക്കൂടി രാഷ്ട്രനിർമ്മാണം

എട്ട് ഭാഗങ്ങളിലായി സമാഹരിച്ചിട്ടുള്ള സ്വാമി വിവേകാനന്ദന്റെ പ്രസംഗങ്ങളും കൃതികളും നിങ്ങൾ വായിക്കുമ്പോൾ, ജീവിതത്തിന്റെ അർത്ഥവത്തും സോദ്ദേശപരവുമായ പുതിയൊരാകാരം നിങ്ങൾക്ക് അനുഭവവേദ്യമാവും – ഒരേ സമയത്തു് ഊർജ്ജസ്വലവും സഹതാപപൂർണ്ണവും, ആദർശപരവും പ്രായോഗികവും ആയ ഒരു സ്വഭാവത്തിൽ മതവും സാമൂഹിക—രാഷ്ട്രീയ പ്രവർത്തനവും, ദൈനിക ജീവിതവും കൂട്ടിയിണക്കിയിട്ടുള്ളതിന്റെ ഒരു അസുലഭ അനുഭവം. ദൈവത്തോടും മനുഷ്യനോടുമുള്ള മനുഷ്യന്റെ താല്പര്യമാണ് ഈ സാഹിത്യത്തിന്റെ കേന്ദ്രീയ ആശയം. ഓരോ മനുഷ്യനും മനുഷ്യത്വത്തിന്റെ മാഹാത്മ്യം മനസ്സിലാക്കണമെന്നദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹം പൂർണ്ണമായും മനുഷ്യനിർമ്മാണത്തിന്റെ ഗുരുവാണ്. 'എന്റെ സമരപരിപാടി' എന്ന ലേഖനത്തിൽ അദ്ദേഹം പറകയാണ്. (വി. സാ. സർവ്വസ്വം III–ാം ഭാഗം),

'മനുഷ്യനെ ഉണ്ടാക്കുന്ന മതമാണ് നമുക്കാവശ്യം; മനുഷ്യനെയുണ്ടാക്കുന്ന ആശയങ്ങൾ, മനുഷ്യനെ ഉണ്ടാക്കുന്ന വിദ്യാഭ്യാസം.

അതിൻെറ തെളിവ് ഇതാണ്: ശാരീരികമായോ, ബുദ്ധിപരമായോ ആത്മീയമായോ ദൌബ്ബല്യമുണ്ടാക്കുന്നതെന്തും വിഷമെന്നപോലെ ത്യജിക്കുക; അതിനു് ജീവസ്സില്ല; അതു് സത്യമാവാനിടയില്ല. സത്യം ശക്തിദായകമാണ്. സത്യം ശുദ്ധമാണ്; സത്യം പൂണ്ണജ്ഞാനമാണ്.'

ഏതു വിധത്തിൽ നോക്കിയാലും ഒരു രാഷ്ട്രനിമ്മാതാവായ നമ്മുടെ ദേശീയ ഭാഗധേയത്തിൻെറ സവ്വശ്രേഷ്ഠനായ ശില്പിയായ സ്വാമി വിവേകാനന്ദൻെറ ആവേശദ്യോതകമായ കൃതികളുമായി പരിചയപ്പെടുവാൻ നിങ്ങൾക്കു് സന്ദർഭമുണ്ടാവുമെന്നു് ഞാൻ ആശിക്കുന്നു. എത്ര അദ്ഭുതകരമായ ആശയങ്ങളും സങ്കല്പങ്ങളുമാണു് അദ്ദേഹം നമുക്കു് തന്നുപോയിട്ടുള്ളതു്; പ്രായമേറിയ നമ്മുടെ സമൂഹത്തിൽ എന്തു് ചൈതന്യവും ശക്തിയുമാണു് അദ്ദേഹം ഉച്ഛ്വസിച്ചിട്ടുള്ളതു്! നാലുവഷം പാശ്ചാത്യനാട്ടുകളിൽ ഗംഭീരകാര്യ്യങ്ങൾ നിവ്വഹിച്ചശേഷം അദ്ദേഹം മടങ്ങിവന്നു് ആദ്യമായി ചെയ്ത പ്രസംഗത്തിൽ, ഉണന്നെഴുന്നേററ ഒരു ഭാരതത്തെപ്പററിയ തൻെറ സങ്കല്പം, ആവേശജനകവും നിരാക്ഷേപമായി ബോദ്ധ്യപ്പെടുത്തുന്നതുമായ രീതിയിൽ അദ്ദേഹം പ്രകടമാക്കി. 1897 ജനുവരിമാസം ഭാരതത്തിൻെറ തെക്കെഅററത്തുള്ള രാമനാട്ടിൽ അദ്ദേഹം പ്രസംഗിച്ചപ്പോൾ രാജ്യം സുഖനിദ്രയിലായിരുന്നു. രാമനാട്ടിലെ മംഗളപത്രത്തിനുള്ള മറുപടിയിൽ: (മേൽപറഞ്ഞഗ്രന്ഥം)

'ഏററവും നീണ്ടരാത്രി തീരാറായെന്നു് തോന്നുന്നു. ഏററവും ദുഃസഹമായ കഷ്ടപ്പാടുകൾ ഒടുവിലിതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്നു് എണ്ണപ്പെട്ട വസ്തു ഇതാ ഉണരാൻ വട്ടം കൂട്ടുന്നു. ഒരു ശബ്ദം ഇപ്പോൾ നമ്മുടെ നേക്കു വരുന്നുണ്ടു്. ചരിത്രത്തിനും ഐതിഹ്യത്തിനുപോലും എത്തിനോക്കാനാവാത്തവിധം ഇരുളടഞ്ഞ ആ ഭൂതകാലത്തിൽനിന്നു് കമ്മത്തിൻേറയും പ്രേമത്തിൻേറയും ജ്ഞാനത്തിൻേറയുമായ ആ അപരിമിത ഹിമാലയത്തിൻെറ കൊടുമുടികളിൽ തട്ടിത്തട്ടി മാറെറാലികൊള്ളുംവിധത്തിലുള്ള ഒരു ശബ്ദം – നമ്മുടെ മാതൃഭൂമിയായ ഭാരതത്തിൻെറ ശബ്ദം – നമ്മുടെ നേക്കു് വരുന്നുണ്ടു്. സൌമ്യവും ഗാഢവും എന്നാൽ അത്ഥശങ്കയ്ക്കു് ഇടയില്ലാത്തതുമാണു് ആ ശബ്ദം. ദിവസം ചെല്ലുന്തോറും അതിൻെറ മുഴക്കം ഏറുകയുമാണു്. നോക്കു, ഉറങ്ങിക്കിടക്കുന്നവൻ എഴുന്നേല്ക്കുന്നു. ഹിമാലയത്തിൽ നിന്നടിക്കുന്ന ഒരു കാററുപോലെ, മൃതപ്രായമായ അസ്ഥികളിലും മാംസപേശികളിലും അതു് ജീവിതം പകരുന്നു; ആലസ്യം തിരോഭവിക്കുന്നു. നമ്മുടെ മാതൃഭൂമിയായ ഭാരതം

അഗാധവും ദീർഘവുമായ നിദ്രയിൽനിന്നെഴുന്നേല്ക്കുകയാണെന്ന് കുരുടനുമാത്രം കാണാൻ കഴിവില്ല; അഥവാ കുദൃഷ്ടിമാത്രം കാണാൻ കൂട്ടാക്കില്ല. ഇനി ആക്കും ഭാരതത്തെ തടയാനാവില്ല; ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഇനി ഒരു ബാഹ്യ ശക്തിക്കും ഭാരതത്തെ പിന്നോട്ടു പിടിച്ചുമാററുക സാദ്ധ്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്വം തൻകാലിൽ നില്ക്കാൻ വട്ടം കൂട്ടുകയാണു്.'

## 27. വിവേകാനന്ദ സാഹിത്യം ശക്തിയുടെ ഒരു ഖനി.

എത്ര സുന്ദരമായ ഭാഷയും ആശയങ്ങളും! ഇവ പ്രകടിപ്പിച്ചതോ, രാജ്യം നികൃഷ്ടമായ അടിമത്തത്തിലമർന്ന് നിസ്സഹായമായി കിടക്കുന്ന സമയത്തു് ബൃഹത്തായ നമ്മുടെ ഈ മഹാരാജ്യം തീർച്ചയായും ഉണരന്നെഴുന്നേല്ക്കുമെന്ന ഉറച്ച വിശ്വാസം അന്നുതന്നെ ആ ക്രാന്തദർശിക്കുണ്ടായിരുന്നു. ആ വാക്കുകൾ ഉച്ചരിക്കപ്പെട്ടതിനു ശേഷം, നമ്മുടെ രാഷ്ട്രത്തിനു് ക്രമപ്രവൃദ്ധമായ ഉണർവ്വും ശക്തിയും കൈവന്നിട്ടുണ്ടു്; ഇതിൽനിന്നുണ്ടായതാണു് ശതാബ്ദദീർഘമായ രാഷ്ട്രീയാടിമത്തത്തിൽനിന്നുള്ള 1947-ൽ കൈവന്ന മോചനവും രാഷ്ട്രത്തിന്റെ ഭരണപരമായ ഏകീകരണവും, റിപ്പബ്ലിക്കൻ ഭരണഘടനയുടെ രൂപവല്ക്കരണവും സാമ്പത്തികവും സാമൂഹികവുമായ വികസന പരിപാടികളുടെ തുടക്കവും, ഈ ദേശീയലക്ഷ്യവും പ്രതിജ്ഞയുമാണു് പഞ്ചവത്സരപദ്ധതികളിൽ രൂപംകൊണ്ടിട്ടുള്ളതു്. സ്വാമി വിവേകാനന്ദൻ രാഷ്ട്രനിർമ്മാണത്തെപ്പററി ഏററവും വിശദമായി പ്രഭാഷണം ചെയ്തിട്ടുണ്ടു്; പക്ഷെ അദ്ദേഹം ഈ കാര്യത്തിൽ ഊന്നൽ കൊടുത്തതു് മനുഷ്യനിർമ്മാണത്തിനാണു്.

കൊളമ്പോവിൽനിന്നു് മദിരാശി, കൽക്കത്ത, ലാഹോർവഴി അൽമോറയ്ക്കുള്ള യാത്രയിൽ ചെയ്ത മേല്പറഞ്ഞതും മററുമായ പ്രസംഗങ്ങളുടെ ആഘാതത്തെപ്പററി, റോമാ റോളാങ് അദ്ദേഹത്തിന്റെ 'ലൈഫ് ഓഫ് വിവേകാനന്ദ' എന്ന ഗ്രന്ഥത്തിൽ പറയുന്നു: (പുറങ്ങൾ 124-25):

''മരിച്ചവർ എഴുന്നേററുവോ? അദ്ദേഹത്തിന്റെ വാക്കുകളിൽ പുളകംകൊണ്ട ഭാരതം, അതിന്റെ അഗ്രദൂതന്റെ പ്രതീക്ഷകൾക്കു് പ്രതിവദിച്ചുവോ? നേതാവിന്റെ പ്രഹരം അവളെ ആദ്യമായി ഉറക്കത്തിൽനിന്നു് ഒന്നിളക്കി; അവളുടെ സ്വപ്നങ്ങൾക്കിടയിൽ പുരോഗമനയാത്രയുടെ ധീരകാഹളം മുഴങ്ങി; ഈശ്വരബോധത്തോടൊപ്പം, അവർ ഒരിക്കലും അതു മറന്നില്ല. അന്നുമുതൽ ഈ

ഭീമന്റെ ബോധം വളർന്നുതുടങ്ങി. വിവേകാനന്ദന്റെ മരണം സംഭവിച്ച് മൂന്ന് വർഷങ്ങൾക്കുള്ളിൽ, ബംഗാൾവിപ്ലവവും തിലകന്റേയും ഗാന്ധിയുടേയും പ്രസ്ഥാനങ്ങളും ദൃശ്യമാവുകയും, സംഘടിതജനതയുടെ സാമൂഹികപ്രവർത്തനങ്ങളിൽ ഭാരതം ശക്തിപൂർവ്വം പങ്കെടുക്കുകയും ചെയ്തെങ്കിൽ, അത് ആദ്യത്തെ ഞെട്ടലിൽനിന്നുണ്ടായതാണ്; 'ലാസർ, എഴുന്നേററുവരൂ' എന്ന ഗംഭീരമായ ആഹ്വാനമാണ് മദിരാശിയിൽനിന്നു വന്നത്.'

'ലെക്ചേഴ്സ് ഫ്രം കൊളംബോ ടു അൽമോറ', 'ലെറേറഴ്സ്' എന്നീ അദ്ദേഹത്തിന്റെ പ്രധാന കൃതികൾ വായിച്ചാൽ, മനുഷ്യനിർമ്മാണത്തിന്റേതും രാഷ്ട്രനിർമ്മാണത്തിന്റേതുമായ ഈ സന്ദേശത്തിന്റെ ശക്തിയും ആകർഷണീയതയും നമുക്കനുഭവപ്പെടും; അടുത്ത ദിവസംമുതൽ നമ്മുടെ ജീവിതവും പ്രവൃത്തികളും തികച്ചും പുതിയൊരു വെളിച്ചത്തിൽ നില്ക്കുന്നതായി കാണാം. അദ്ദേഹത്തിന്റെ കൃതികളെക്കുറിച്ച് പൊതുവായും 'ലെക്ചേഴ്സ് ഫ്രം കൊളംബോ ടു അൽമോറ' എന്നതിനെ പ്രത്യേകമായും റോമറോളാങ് തന്റെ 'ലൈഫ് ഓഫ് വിവേകാനന്ദ'യിൽ എഴുതുകയാണ്. (പുറം 162)

'അദ്ദേഹത്തിന്റെ വാക്കുകൾ മഹത്തായ സംഗീതമാണ്. ബീഥോവന്റെ ശൈലിയിലുള്ള സ്വരസമ്മേളനം, ഹാൻഡൽ സംഘഗാനത്തിന്റെ പദവിന്യാസത്തെപ്പോലെ പ്രകമ്പനം കൊള്ളിക്കുന്ന താളക്രമങ്ങൾ. മുപ്പതുകൊല്ലത്തെ അകൽച്ചയിൽ കിടക്കുന്ന ഈ പുസ്തകങ്ങളിൽ ചിതറിക്കിടക്കുന്ന അദ്ദേഹത്തിന്റെ വാക്കുകളെ, വൈദ്യുതാഘാതംപോലെയുള്ള ഒരു രോമാഞ്ചത്തോടുകൂടി മാത്രമേ എനിക്ക് സ്പർശിക്കുവാൻ കഴിയുന്നുള്ളൂ. കഥാനായകന്റെ അധരങ്ങളിൽനിന്നുതന്നെ കത്തിയെരിയുന്ന വാക്കുകളിൽ അവ ബഹിർഗ്ഗമിച്ചപ്പോൾ എന്തു് ആനന്ദപാരവശ്യമായിരിക്കും അവ സൃഷ്ടിച്ചതു്!'

1949 മാർച്ചിൽ ശ്രീരാമകൃഷ്ണന്റെ 114-ാം ജന്മദിനാഘോഷവേളയിൽ, ഡൽഹിയിലെ രാമകൃഷ്ണമിഷ്യനിൽ ചെയ്ത പ്രസംഗത്തിൽ, പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു പറകയുണ്ടായി ('ശ്രീരാമകൃഷ്ണ ആൻഡ് സ്വാമി വിവേകാനന്ദ' – ജവഹർലാൽ നെഹ്റു, അദ്വൈത ആശ്രമം, കൽക്കത്ത 14, പുറങ്ങൾ 4–6):

'പുതിയ തലമുറയിലെ എത്ര ചെറുപ്പക്കാർ സ്വാമി വിവേകാനന്ദന്റെ പ്രസംഗങ്ങളും കൃതികളും വായിക്കുന്നുണ്ടെന്ന് എനിക്കറിയില്ല. പക്ഷെ എന്റെ തലമുറയിലെ വളരെ ആളുകളെ

അദ്ദേഹം ആഴത്തിൽ സ്വാധീനിച്ചു; ഇന്നത്തെ തലമുറയും അദ്ദേഹത്തിൻെറ കൃതികളും ഭാഷണങ്ങളും വായിക്കുന്നതു് അത്യന്തം ഗുണകരമായിരിക്കുമെന്നെനിക്കു് തോന്നുന്നു; അവക്കു് അതിൽനിന്നു് പലതും പഠിക്കാം.

സ്വാമി വിവേകാനന്ദൻെറ കൃതികളും പ്രസംഗങ്ങളും വായിക്കുമ്പോഠം, ഒരു കൌതുകകരമായ കാര്യം കാണാവുന്നതു് അവ പഴയതായിട്ടില്ലെന്നതാണു്. 56 വർഷങ്ങഠംക്കു് മുമ്പു് പറയപ്പെട്ടവയാണെങ്കിലും, അവ ഇന്നും പുതിയതായിക്കാണാം; എന്തുകൊണ്ടെന്നാൽ, നമ്മുടേയും ലോകത്തിൻേറയും പ്രശ്നങ്ങളുടെ ചില അടിസ്ഥാനമായ കാര്യങ്ങളെ ആണു് അദ്ദേഹം സ്പർശിച്ചതു്. അവ അതിനാൽ ഒരിക്കലും പഴഞ്ചനാവുകയില്ല.

സ്വാമിജി പറയുകയും എഴുതുകയും ചെയ്ത കാര്യങ്ങഠം നമുക്കു് താല്പര്യകരമായവയാണു്; അവ ദീർഘകാലം നമ്മെ സ്വാധീനിക്കയും ചെയ്യും. സാധാരണഗതിയിൽ അദ്ദേഹം ഒരു രാഷ്ട്രീയ ജീവിയായിരുന്നില്ല. എന്നാൽ ഭാരതത്തിലെ ദേശീയപ്രസ്ഥാനത്തിൻെറ പ്രസ്ഥാപകന്മാരിലൊരാളായിരുന്നു അദ്ദേഹം. ഈ പ്രസ്ഥാനത്തിൽ പങ്കെടുത്ത പലരും സ്വാമി വിവേകാനന്ദനിൽ നിന്നു് ആവേശം ഉഠംക്കൊണ്ടവരാണു്. നേരിട്ടും അല്ലാതേയും അദ്ദേഹം ആധുനികഭാരതത്തെ ശക്തമായി സ്വാധീനിച്ചിട്ടുണ്ടു്. ഇന്നത്തെ തലമുറ സ്വാമി വിവേകാനന്ദനിൽക്കൂടി ഒഴുകുന്ന വിജ്ഞാനത്തിൻേറയും ചൈതന്യത്തിൻേറയും അഗ്നിയുടെയും സ്രോതസ്സിനെ ഉപയോഗപ്പെടുത്തുമെന്നു് ഞാൻ വിശ്വസിക്കുന്നു.'

'ഡിസ്കവറി ഓഫ് ഇന്ത്യ' എന്ന തൻെറ പുസ്തകത്തിൽ, ജവഹർലാൽ നെഹ്റു എഴുതുന്നു:

'ഭൂതകാലത്തിൽ വേരൂന്നിച്ചു്, ഭാരതത്തിൻെറ പൈതൃകത്തിൽ അഭിമാനനിർഭരനായിരുന്നെങ്കിലും, വിവേകാനന്ദസ്വാമികഠം ജീവിതപ്രശ്നങ്ങളെ സമീപിച്ച രീതി ആധുനികമായിരുന്നു. ഭാരതത്തിൻെറ ഭൂതകാലവും വർത്തമാനവും സംയോജിപ്പിക്കുന്ന ഒരു സേതു ആയിരുന്നു അദ്ദേഹം.'

ഭാരതത്തിലെ കേന്ദ്രസംസ്ഥാനഗവർമ്മേണ്ടുകളിലേയും ഭരണത്തിലേയും ഓരോ അംഗവും വിവേകാനന്ദസാഹിത്യത്തിൻെറ ഈ ആഘാതം തൻെറ ജീവിതത്തിൽ അനുഭവിക്കണമെന്നു് ഞാൻ ആശിക്കയാണു്. നമ്മുടെ ജീവിതത്തിലും ജോലിയിലുംകൂടെ ശക്തിയും സന്തോഷവും ആസ്വാദ്യതയും സംഗ്രഹിച്ചെടുക്കുവാൻ സഹായിക്കുന്ന ചിന്തയുടെയും ആവേശത്തിൻേറയും ധന്യമായൊരു പൈതൃകം അദ്ദേഹം നമുക്കു് നല്കിയിട്ടുണ്ടു്.

വിവേകാനന്ദന്റെ സന്ദേശത്തിന് ദേശീയവും അന്തർദേശീയവുമായ വ്യാപ്തിയുണ്ട്. അഭിമാനിയായ ഒരു ഭാരതീയനെങ്കിലും അദ്ദേഹത്തിന്റെ കാഴ്ചപ്പാടും ധാരണകളും ആഗോളവ്യാപകമായിരുന്നു. 1963 ജനുവരിയിലാണ് അദ്ദേഹത്തിന്റെ ജന്മശതാബ്ദി. ഭാരതത്തിനും ലോകത്തിനുതന്നെയും മഹത്തായൊരവസരമാണതു്. ലോകത്തെ സംബന്ധിച്ചേടത്തോളം ഭാരതത്തിനും ആധുനികപാശ്ചാത്യനാടുകൾക്കുമിടയിൽ ആദ്യമായി പാലം നിർമ്മിച്ചതു് അദ്ദേഹമാണ്. സനാതനഭാരതത്തിൽനിന്നു് വന്ന ഏറ്റവും മഹാനായ സന്ദേശവാഹകനായി അമേരിക്ക എന്നും അദ്ദേഹത്തെ ആദരിക്കും. ഭാരതത്തിന്റെ പൌരാണികസംസ്കാരത്തിന്റെ സന്ദേശം, സർവ്വാദൃതവും പ്രായോഗികവുമായ ആത്മീയത ഉൾക്കൊള്ളുന്ന അതിന്റെ യുക്തിഭദ്രമായ വേദാന്തദർശനം, അദ്ദേഹത്തിൽക്കൂടിയാണ്. ശക്തമായ രീതിയിൽ അമേരിക്കയിലെത്തിയതു്. ഇംഗ്ലണ്ടിലും യൂറോപ്പിന്റെ മററു ഭാഗങ്ങളിലും അദ്ദേഹത്തിന്റെ ചിന്തയുടെയും സന്ദേശത്തിന്റെയും സ്വാധീനം വ്യത്യസ്തമായ ശക്തിയിൽ പതിഞ്ഞിട്ടുണ്ട്. ഈ സ്വാധീനം ഇപ്പോഴും തുടർന്നുകൊണ്ടിരിക്കയാണ്; ഭാരതത്തിന്റെ ചരിത്രപരമായ അനുഭവത്തിനനുസരിച്ച് ഈ പ്രക്രിയ മൃദുവും നിശ്ശബ്ദവുമായ രീതിയിലാണ് പ്രവർത്തിക്കുന്നതു്. ഭാരതജനതയെ സംബന്ധിച്ചേടത്തോളം, ജാതിമതങ്ങൾക്കതീതമായി, അദ്ദേഹം നമ്മുടെയും നാം അദ്ദേഹത്തിന്റേതുമാണ്; അദ്ദേഹത്തിന്റെ ഓരോ ശ്വാസവും ഭാരതത്തിന്റെ നന്മയേയും ക്ഷേമത്തേയും പററിയ ചിന്തയുടെ സ്പന്ദനമായിരുന്നു. 'ദി മാസ്റ്റർ ആസ് ഐ സോ ഹിം' എന്ന അവരുടെ വിശിഷ്ടകൃതിയിൽ സിസ്റ്റർ നിവേദിത എഴുതുകയാണ്. (പുറങ്ങൾ 49_50):

എന്നിരുന്നാലും എന്റെ ഗുരുനാഥന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽ, അദ്ദേഹത്തിനുതന്നെ എങ്ങനെ പൊരുത്തപ്പെടുത്തും എന്നറിയാനാവാത്ത ഒരു കാര്യമുണ്ടായിരുന്നു: തന്റെ സ്വരാജ്യസ്നേഹവും സ്വരാജ്യത്തിന് ഏൽപ്പിച്ച യാതനയുടെ നേർക്കുള്ള അമർഷവും. മിക്കവാറും ദിവസേനതന്നെ വഷങ്ങളായി അദ്ദേഹത്തെ കണ്ടിരുന്ന ആ കാലത്തു്, ഭാരതത്തെപ്പററിയ ചിന്ത അദ്ദേഹത്തിന് താൻ ശ്വസിക്കുന്ന വായുപോലെയായിരുന്നു. അദ്ദേഹം അസ്തിവാരങ്ങളിൽ പ്രവർത്തിക്കുന്ന ആളായിരുന്നു. 'ദേശീയത്വം' എന്ന വാക്ക് അദ്ദേഹം ഒരിക്കലും ഉപയോഗിച്ചില്ല; രാഷ്ട്രനിർമ്മാണത്തിന്റെ ഒരു പുതിയ യുഗം പ്രഖ്യാപനം ചെയ്തതുമില്ല. 'മനുഷ്യനിർമ്മാണ'മാണ് തന്റെ ജോലി എന്നാണദ്ദേഹം പറഞ്ഞതു്. പക്ഷെ അദ്ദേഹം ജന്മനാ സ്നേഹപ്രകൃതിയായിരുന്നു; അദ്ദേഹത്തിന്റെ ഹൃദയറാണി തന്റെ മാതൃഭൂമിയുമായിരുന്നു. അതിൽ വീഴുന്ന ഓരോ

ശബ്ദത്താലും പുളകിതമാവുകയും തരളിതമാവുകയും ചെയ്യുന്ന ലോലമായ് നില്ക്കുന്ന ഒരു കിങ്കിണിപോലെ ആയിരുന്നു അതിനെ സംബന്ധിച്ച എല്ലാത്തിനോടും അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ ഭാവം. ഭാരതത്തിന്റെ അതിർത്തിയിലെവിടെയെങ്കിലും കേട്ട ഓരോ തേങ്ങലും അദ്ദേഹത്തിൽ സഹതാപപൂർണ്ണമായ പ്രതിധ്വനിയുണ്ടാക്കി. ഭീതിയുടെ ക്രന്ദനവും ദൌർബ്ബല്യത്തിന്റെ വിറയലും വേദനയിൽനിന്നുള്ള ചുളുങ്ങലുമെല്ലാം അദ്ദേഹത്തിനറിയാമായിരുന്നു. ഭാരതത്തിന്റെ ദോഷങ്ങളുടെ കാര്യത്തിൽ അദ്ദേഹം ശക്തനായൊരു വിമർശകനായിരുന്നു; അവളുടെ പ്രായോഗികതാഭാവത്തെ അദ്ദേഹം പൊറുപ്പിച്ചില്ല; വിശേഷിച്ചും, ദൂഷ്യങ്ങൾ തന്റെയുമാണെന്നതിനാൽ. നേരെമറിച്ച്, ഭാരതത്തിന്റെ ഭാവിയുടെ ദർശനത്താൽ ഇത്ര അധികം ആവേശംകൊണ്ട ഒരു വ്യക്തിയുമുണ്ടായിരുന്നില്ല.'

## 28 വിവേകാനന്ദജന്മശതാബ്ദി

ഇങ്ങനെയുള്ളൊരു ഗുരുവിന്റെയും നേതാവിന്റെയും ജന്മശതാബ്ദി, നമുക്ക് പ്രത്യേകം അർത്ഥവും പ്രാധാന്യവുമുള്ളതാണ്. ഹിന്ദി, ബംഗാളി, ഗുജറാത്തി, മറാത്തി, തെലുങ്ക്, കന്നട തമിഴ്, മലയാളം എന്നീ ഭാരതീയഭാഷകളിൽ സ്വാമിയുടെ സമ്പൂർണ്ണകൃതികളും, ആസ്സാമിസ്, ഒറിയ, പഞ്ചാബി ഭാഷകളിൽ അദ്ദേഹത്തിന്റെ തിരഞ്ഞെടുത്ത ലേഖനങ്ങളും പ്രസിദ്ധീകരിക്കുവാൻ ഗവേഷണസാംസ്കാരികമന്ത്രികാര്യാലയം രാമകൃഷ്ണമിഷന് ധനസഹായം അനുവദിക്കുന്നുണ്ട്. ദേശവ്യാപകമായും പലേ പുറംരാജ്യങ്ങളിലും ശതാബ്ദി ആഘോഷങ്ങൾ സംഘടിപ്പിക്കുവാൻ നടപടികളെടുത്തുകഴിഞ്ഞിട്ടുണ്ട്. റഷ്യൻ, പോളിഷ്, ചെക്ക് ഭാഷകളിൽ സ്വാമി വിവേകാനന്ദന്റെ കൃതികളിൽനിന്നു തിരഞ്ഞെടുത്ത ഭാഗങ്ങൾ അതാതു ഗവമ്മെണ്ടുകൾ പ്രസിദ്ധീകരിക്കുന്നതായിരിക്കും. കമ്പിത്തപാൽവകുപ്പ്, അഖിലേന്ത്യാ റേഡിയോ, സാമൂഹ്യവികസനം സാമൂഹ്യക്ഷേമം ഇത്യാദി ഗവണ്മെണ്ട് ഡിപ്പാർട്ടുമെണ്ടുകൾ, 1963 ജനുവരി മുതൽ 64 ജനുവരി വരെ നീണ്ടുനില്ക്കുന്ന ശതാബ്ദി ആഘോഷങ്ങളിൽ അവരുടെതായ സംഭാവനകൾ നല്കുവാൻ തയ്യാറെടുക്കുകയാണ്. രാജ്യത്തിനു് നവോന്മേഷം ആർജ്ജിക്കുവാനും, അതിന്റെ വിശ്വാസത്തിനു് ആഴം കൂട്ടുവാനും ആശകൾക്കും പ്രതിജ്ഞകൾക്കും പ്രകാശം നല്കുവാനും ഇതൊരു സന്ദർഭമായിരിക്കും.

## 29 ഉപസംഹാരം

ഈ പരിശീലനകേന്ദ്രത്തിൽ ഇന്നു് പ്രഭാതവേളയിൽ വന്നു് നിങ്ങളൊടൊപ്പം ഉണ്ടാവാൻ കഴിഞ്ഞതിൽ എനിക്ക് സന്തോഷമു

ണ്ട്. ഗവമ്മെണ്ട് പണികൾ കൂടുതൽ നല്ല നിലയിലും ത്വരിതമായും നടത്തുവാൻ നടപടിക്രമങ്ങളിൽ യുക്തമായ പരിശീലനം ഇവിടെ നിങ്ങൾക്ക് ലഭിക്കുന്നു. ഇതു് അത്യന്തം ആവശ്യമായൊരു പരിശീലനമാണു്; പക്ഷെ ഇതുകൊണ്ടുമാത്രമായില്ല. ശ്രദ്ധയുടെയും അപ്പണത്തിൻെറയും ഭാവം വളർത്തിയെടുക്കേണ്ടതുണ്ടു്— ജോലിയോടു് പുതിയൊരു സമീപനം, അതിൻെറ സാമൂഹികവും മാനുഷികവുമായ ലക്ഷ്യങ്ങളെപ്പററി തീക്ഷ്ണമായൊരു ബോധം. സെക്രട്ടറിയററ് നടപടിക്രമങ്ങളെ മാത്രമല്ല, നമ്മുടെ ജീവിതത്തേയും പണികളേയും തന്നെയും, ഊജ്ജിതപ്പെടുത്തുവാൻ ഇതു് സഹായിക്കുന്നു. രാഷ്ട്രീയസ്വാതന്ത്ര്യത്തിൻെറയും സാമൂഹികസന്ദർഭങ്ങളുടെയും പുതിയ പശ്ചാത്തലത്തെ; യഥാത്ഥമായ മാനുഷികശ്രേഷ്ഠത്വം കൈവരുത്തുവാനും മനുഷ്യജീവിതത്തിൻെറ പ്രതാപവും മൂല്യവും സാക്ഷാത്ക്കരിക്കുവാനും വിട്ടു വീഴ്ചയില്ലാത്ത ഒരു ശ്രമം നടത്തുവാൻ ഓരോ ഭാരതീയപൌരനും ശ്രമിക്കേണ്ടതുണ്ടു്. നിങ്ങൾക്കെല്ലാം എൻെറ ശുഭാശംസകൾ. സ്വഭാവമേന്മയും സാങ്കേതികനിലവാരവും അവിഭാജ്യമാണെന്നും, നിങ്ങളുടെ സത്യസന്ധവും, കായ്യക്ഷമവും അപ്പിതബോധത്തോടുകൂടിയ കൃത്യനിവ്വഹണത്തെയാണു് നമ്മുടെ പ്രിയമാതൃഭൂമിയുടെ ഭാവിയും നിങ്ങളുടെ ജീതിതസാക്ഷാത്കാരവും ആശ്രയിച്ചു നില്ക്കുന്നതു് എന്നു് നിങ്ങളോരോരുത്തരും സദാ സ്മരിക്കുമെന്നു് ഞാൻ ആശിക്കുന്നു.

ദേശീയമായ കായ്യക്ഷമതയെപ്പററി ഒരു പത്രപ്രവത്തകർ ചോദിച്ച ചോദ്യങ്ങൾക്കു്, 60 വഷം മുമ്പു്, സ്വാമി വിവേകാനന്ദൻ കൊടുത്ത മറുപടിയിൽനിന്നു് അത്ഥപൂണ്ണമായ ഒരു ഖണ്ഡിക ഉദ്ധരിച്ചുകൊണ്ടു് ഞാൻ നിറുത്തട്ടെ:

'അപ്പോൾ താങ്കൾ ആവശ്യപ്പെടുന്നതു് ദേശീയമായ കായ്യക്ഷമത ആണോ ?'

'തീച്ചയായും. ഭാരതം ആഢ്യരാഷ്ട്രങ്ങളുടെ വേലിയിറക്കത്തിൻെറ ഒഴുക്കിൽ കിടക്കണമെന്നു് പറയാൻ വല്ല ന്യായീകരണവുമുണ്ടോ ? ബുദ്ധിയിൽ ഭാരതം പിന്നോക്കമാണോ ? നൈപുണ്യത്തിൽ അവർ താഴെയാണോ ? ഭാരതത്തിൻെറ കലയും ഗണിതശാസ്ത്രവും, തത്വചിന്തയും നിരീക്ഷിച്ചശേഷം 'അതെ' എന്നു് നിങ്ങൾക്കു് പറയുവാനാവുമോ ? മായയുടെ വലയം ഭേദിച്ചു്, തൻെറ ദീഘമായ നിദ്രയിൽനിന്നു് ഉണരുകയേ വേണ്ടു ഭാരതത്തിനു് രാഷ്ട്രസമുദായത്തിൽ അഹമായ സ്ഥാനം വീണ്ടെടുക്കുവാൻ'.

'പക്ഷെ ഭാരതത്തിനു് എല്ലാക്കാലവും അതിൻെറതായ ഗഹന മായ ആന്തരികജീവിതം ഉണ്ടായിരുന്നിട്ടുണ്ടു്. അവളെ കർമ്മോന്മു ഖമാക്കുന്നതു് ആ മഹത്തായ നിധിയെ അവളിൽനിന്നെടുക്കുക എന്നാവുകയില്ലെ?'

'ഒരിക്കലുമില്ല. ഭൂതകാലചരിത്രം ഭാരതത്തിൻെറ ആന്തരീക ജീവിതത്തേയും പാശ്ചാത്യരുടെ ബാഹ്യജീവിതത്തേയും വികസി പ്പിച്ചു. ഇതുവരെ ഇവ വ്യത്യസ്തങ്ങളായിരുന്നു. അവയെ യോജി പ്പിക്കേണ്ട സമയമായിരിക്കുന്നു. രാമകൃഷ്ണപരമഹംസർ ആത്മാ വിൻെറ അടിത്തട്ടുവരെ ജീവിക്കുന്ന ആളായിരുന്നു; പക്ഷെ, ബാഹ്യ മായി, അദ്ദേഹത്തേക്കാൾ ഊർജ്ജസ്വലമായി ജീവിച്ചവർ എത്ര യുണ്ടു്? അതാണു് രഹസ്യം. നിങ്ങളുടെ ജീവിതം സമുദ്രതുല്യം ആഴമുള്ളതായിരിക്കട്ടെ; പക്ഷെ അതേ സമയം അതു് ആകാശ ത്തോളം വിപുലവും ആയിരിക്കട്ടെ.'

# 9

## സ്വാമി വിവേകാനന്ദനും നമ്മുടെ പോലീസ് സേനയും *

**ആമുഖം**

ഈ വർഷം പല വിദേശരാജ്യങ്ങളോടുമൊപ്പം ഭാരതവും സ്വാമി വിവേകാനന്ദന്റെ പ്രഥമജന്മശതാബ്ദി ആഘോഷിക്കയാണ്. ആധുനിക ഭാരതത്തിന്റെ സർവ്വശ്രേഷ്ഠനായ തന്റെ സ്വഭാവവൈശിഷ്ട്യവും ആത്മീയ വീക്ഷണവുംകൊണ്ട് ഈ ഗുരു പ്രാചിയേയും പ്രതീചിയേയും ആവരണം ചെയ്തു. അധുനിക ഭാരതത്തിന്റെ നിർമ്മാണത്തിന് ഏററവും മഹത്തായ ഏകസംഭാവന അദ്ദേഹത്തിന്റേതുതന്നെയാണതാനും. ഭാരതത്തെ ദീർഘനിദ്രയിൽനിന്നുണർത്തി, അതിനായിട്ട്, ജനാധിപത്യമൂല്യങ്ങളായ സ്വാതന്ത്ര്യം, സമത്വം, മനുഷ്യവ്യക്തിത്വത്തിന്റെ ശ്രേഷ്ഠത, എന്നിവയിൽ അധിഷ്ഠിതമായ സുശക്തമായ ഒരു ഭൗതിക സംവിധാനം നിർമ്മിക്കുവാൻ പരിശ്രമിക്കാനുള്ള ഉത്തേജനം നല്കിയതും അദ്ദേഹമാണ്. നമ്മുടെ പ്രധാനമന്ത്രി ശ്രീജവാഹർലാൽ നെഹറു പറഞ്ഞതുപോലെ (രാമകൃഷ്ണ ഏൻഡ് വിവേകാനന്ദ, പുറം 5):

'സാധാരണ അർത്ഥത്തിൽ വിവേകാനന്ദൻ ഒരു രാഷ്ട്രീയ വ്യക്തിയായിരുന്നില്ല, പക്ഷെ അദ്ദേഹം ഭാരതത്തിലെ ദേശീയ പ്രസ്ഥാനത്തിന്റെ മഹാന്മാരായ പ്രണേതാക്കളിലൊരാളായിരുന്നു. പിന്നീട് ഈ പ്രസ്ഥാനത്തിൽ പങ്കെടുത്ത നിരവധി ആളുകൾ അദ്ദേഹത്തിൽനിന്നു് ആവേശം കൊണ്ടിട്ടുള്ളവരാണ്. നേരിട്ടോ അല്ലാതേയോ, അദ്ദേഹം ആധുനിക ഭാരതത്തെ ശക്തമായി സ്വാധീനിച്ചിട്ടുണ്ട്. നമ്മുടെ വളരുന്ന തലമുറ സ്വാമി വിവേകാനന്ദനിൽകൂടി പ്രവഹിക്കുന്ന വിജ്ഞാനത്തിന്റേയും അഗ്നിയുടേയും സ്രോതസ്സുകളെ ഉപയോഗപ്പെടുത്തുമെന്നു് ഞാനാശിക്കുന്നു.'

വിവേകാനന്ദന്റെ ആശയങ്ങളുടെ സമകാലീക പ്രസക്തിയെ സ്പർശിച്ചുകൊണ്ട് അദ്ദേഹം പറകയാണ് (അതേഗ്രന്ഥം, പുറം 5):

---

* ഇന്ത്യൻ പോലീസ് ജർണലിന്റെ സ്വാമി വിവേകാനന്ദ ജന്മശതാബ്ദി വിശേഷാൽപ്പതിപ്പിനായി എഴുതിയതു്

'സ്വാമി വിവേകാനന്ദൻെറ കൃതികളും പ്രസംഗങ്ങളും വായിക്കുമ്പോഴ് കൌതുകകരമായൊരു കാര്യം കാണാം. അവ പഴയതല്ല എന്നു്. 56 വർഷങ്ങൾക്കു് മുമ്പാണു് അവ ഉച്ചരിക്കപ്പെട്ടതു്; പക്ഷെ അവയ്ക്കു് ഇന്നും പുതുമയുണ്ടു്; കാരണം, അദ്ദേഹം പ്രസംഗിച്ചതും എഴുതിയതും, ദേശീയമോ അന്തർദ്ദേശീയമോ ആയ പ്രശ്നങ്ങളുടെ ചില മൌലികമായ വസ്തുതകളെപ്പററിയാണു്.'

## 2 സ്വാതന്ത്ര്യം — ഇനിയെന്തു് ?

ഭാരതം ഇന്നു് ഒരു പരമാധികാര ജനാധിപത്യറിപ്പബ്ലിക്കു് ആണു്. ശതാബ്ദദീർഘമായ വിദേശാധിപത്യത്തിനുശേഷം, അതിലെ പൌരന്മാർ ഇന്നു് ഒരു സ്വതന്ത്രരാഷ്ട്രത്തിലെ പൌരന്മാരായിരിക്കയാണു്; ഇവിടത്തെ ബൃഹത്തായ ജനതതിയിലെ സ്ത്രീപുരുഷന്മാരുടെ വളർച്ച് കൈവരുത്തുവാനുള്ള ഉത്തരവാദവും പ്രത്യേകാവകാശവും ഇന്നു് അവർക്കാണു്. ഈ സ്വാതന്ത്ര്യം, നമ്മുടെ ജനങ്ങളിലെ ഓരോ വിഭാഗത്തിൻേറയും മനോഭാവത്തിലും പ്രവൃത്തിയിലും സമൂലമായൊരു മാററം ആവശ്യമാക്കിട്ടുണ്ടു് — രാഷ്ട്രീയ നേതാക്കന്മാർ, ഭരണകർത്താക്കൾ, ഉദ്യോഗസ്ഥന്മാർ, വ്യവസായികൾ, വ്യാപാരികൾ, കർഷകർ, തൊഴിലാളികൾ, അദ്ധ്യാപകാദ്ധ്യേതാക്കൾ പോലീസുകാർ, സായുധസേനാംഗങ്ങൾ. ഈ മാററം പോലീസിനെ സംബന്ധിപ്പേടത്തോളം പ്രത്യേകപ്രാധാന്യമുള്ളതാണു്, കാരണം അവരും സാധാരണ ജനങ്ങളുടെ ദൈനിക ജീവിതവും തമ്മിലുള്ള ബന്ധം അത്ര അടുത്തതാണു്.

## 3 സ്വതന്ത്രഭാരതത്തിൽ പോലീസിൻെറ സ്ഥാനം.

വിദേശാധിപത്യത്തിൻകീഴിലുള്ള ഒരു രാജ്യത്തിലെ പോലീസിൻെറതിൽനിന്നു് തുലോം വ്യത്യസ്തമാണു് ഒരു സ്വതന്ത്രരാഷ്ട്രത്തിലെ പോലീസിൻെറ പ്രവർത്തനം. വിദേശാധിപത്യത്തിൽ, മററെല്ലാവരേയും പോലെതന്നെ പോലീസുകാരനും അടിമയാണു്. ഒരു സ്വതന്ത്രരാഷ്ട്രത്തിൽ അയാൾ പൌരന്മാരിലൊരു പൌരനും സ്വതന്ത്രരായ സ്ത്രീപുരുഷന്മാരിലൊരാളുമാണു്. പോലീസിൻെറതായ ജോലി അയാളുടെ പൌരത്വത്തിൻെറ പുറകെ വരുന്നതാണു്. മററു് സാമൂഹിക ജോലിക്കാർക്കും ഇതു് ബാധകമാണു് — ഭരണകർത്താവു്, അദ്ധ്യാപകൻ, എഞ്ചിനീയർ ഇത്യാദി; ഇതിലെല്ലാം സ്വതന്ത്രനും ഉത്തരവാദബോധമുള്ളവനുമായ പൌരൻ പലവിധം ജോലികളിൽ ശോഭിക്കുന്നു. തൽഫലമായി ഇവയ്ക്കു് ഒരപ്പിത സേവനത്തിൻെറ ഭാവവും പ്രകൃതവും കൈവരുന്നു.

സ്വാതന്ത്ര്യപൌരൻെറ ജാഗ്രത ഇതിനു പിന്നിൽ ഉണ്ടായാൽ, ഈ സേവനം കൂടുതൽ സമ്പന്നവും ഫലപ്രദവുമായിത്തീരുന്നു.

അതുകൊണ്ടാണു് സ്വാമി വിവേകാനന്ദൻ, ദേശീയാദർശങ്ങളായ ത്യാഗത്തിലും സേവനത്തിലും ആവേശം കൊള്ളുവാൻ ഭാരതീയരെ ആഹ്വാനം ചെയ്തതു്. അദ്ദേഹം പറകയാണു് (വിവേകാനന്ദസാഹിത്യസർവ്വസ്വം V -ാം ഭാഗം.):

'ഭാരതത്തിൻെറ ദേശീയാദർശങ്ങൾ ത്യാഗവും സേവനവുമാണു്. ഈ വഴികളിൽ നാട്ടിനെ ശക്തമാക്കു; ബാക്കി കാര്യങ്ങളെല്ലാം തനിയെ ശരിയായിക്കൊള്ളും.'

പട്ടാളക്കാരൻേറയും നേഴ്സിൻേറയും ഇത്തരത്തിലുള്ള മററു് പല ജോലിക്കാരേയുംപോലെ, പോലീസിൻേറയും കർത്തവ്യങ്ങൾ, സ്വന്തം സുഖസൌകര്യങ്ങളുടെ സാരമായൊരളവിലുള്ള ത്യാഗത്തെ നിർബ്ബന്ധമാക്കുന്നു. ക്രമസമാധാനത്തിൻെറ ജാഗരൂകനായ കാവൽക്കാരനാണയാൾ; മററുള്ളവർ നിദ്രയിലാണ്ടിരിക്കുമ്പോൾ, അയാൾ ഉണർന്നിരിക്കും. നിയമത്തിൻെറ, ധർമ്മത്തിൻെറ, പ്രതീകമാണയാൾ. എപ്പോഴുമുള്ള ഈ ജാഗ്രത്തായ സമൂഹത്തിൻെറ സുഖക്ഷേമങ്ങൾ ഉറപ്പുവരുത്തുന്നു.

ഒരു സ്വാതന്ത്ര്യരാഷ്ട്രത്തിലെ പൌരനെന്ന പൂർണ്ണബോധത്തിലേയ്ക്കു് ഇന്നത്തെ പോലീസുദ്യോഗസ്ഥൻ ഉയരേണ്ടതുണ്ടു്; ഈ ബോധം ബഹുജനങ്ങളിൽ വളർത്തുകയും തദനുസൃതമായ പെരുമാററം അവക്കു് ശീലമാക്കുക കൂടിയും അയാൾ ചെയ്യേണ്ടതുണ്ടു്. മനുഷ്യനിർമ്മാണം ആണു് സ്വാമി വിവേകാനന്ദൻെറ സന്ദേശം. 'ആയിരിക്കുകയും ഉണ്ടാക്കുകമായിരിക്കട്ടെ നമ്മുടെ മുദ്രാവാക്യം' എന്നാണദ്ദേഹം പറയുന്നതു്. ആദ്യം നാംതന്നെ മനുഷ്യരാവുകയും പിന്നീടു് മററുള്ളവരെ മനുഷ്യരാക്കുകയും ചെയ്യാനാണദ്ദേഹം നമ്മോടാവശ്യപ്പെടുന്നതു്.

## 4 പോലീസു് യഥാർത്ഥക്ഷത്രിയരാണെന്ന വിവേകാനന്ദൻെറ സങ്കല്പം

തൻെറ സഹജീവികളെ രക്ഷിക്കാനും പോഷിപ്പിക്കുവാനും വേണ്ട ഊർജ്ജസ്വലതയും കഴിവും ഉള്ള യഥാർത്ഥ ക്ഷത്രിയൻെറ നിലയിലേയ്ക്കു് ഭാരതത്തിലെ പോലീസുകാർ ഉയരണമെന്നു് വിവേകാനന്ദൻ ആഗ്രഹിച്ചു. വൈദ്യശാസ്ത്രത്തിൽ, രോഗചികിത്സയിൽനിന്നു് രോഗനിവാരണത്തിലേയ്ക്കു് ഊന്നൽ കൊടുത്തുതുടങ്ങിയിരിക്കുന്നപോലെ, സാമൂഹികനിയന്ത്രണത്തിൽ, കുററത്തിനു് ശിക്ഷ

എന്നതിൽനിന്ന് കുററം ചെയ്യാതിരിക്കാനുള്ള വിദ്യാഭ്യാസത്തിന് പ്രാധാന്യം നല്കിത്തുടങ്ങിയിരിക്കയാണ്. ചലനാത്മകമായ നമ്മുടെ ജനാധിപത്യസന്നിവേശത്തിൽ, പോലീസ് ക്രമസമാധാനം നിലനിർത്തുവാനുള്ള നിഷേധാത്മകമായൊരുപകരണമായിരുന്നാൽ പോരാ. ഭാരതം ഇന്ന് ഒരു 'പോലീസ് രാജ്'' അല്ല; ഒരു ക്ഷേമതല്പരരാജ്യമാവാനാണ് അതിൻെറ ശ്രമം. മാറിയ ഈ പരിതഃസ്ഥിതിയിൽ. മററു ജോലിക്കാരെപ്പോലെ, പോലീസും, സാമൂഹികപരിശീലനത്തിൻെറ ചൈതന്യവത്തായൊരു ഉപകരണമാവേണ്ടതുണ്ട്. നിയമാനുസാരിയായ പൌരത്വത്തിൻെറ നന്മകളും ചാരുതയും ജനങ്ങളെ പരിശീലിപ്പിക്കേണ്ട കടമയും ഇന്ന് പോലീസിനുണ്ട്. ഈ ദേശീയമായ ഉത്തരവാദം നിറവേററുവാൻ, ആദ്യമായി, പോലീസുതന്നെ യഥാർത്ഥ വിദ്യാഭ്യാസവും സംസ്കാരവും, ആജ്ജവത്വവും ആജ്ജിക്കേണ്ടതുണ്ട്.

## 5 ഉപസംഹാരം

കുററവാളിയെന്ന് കരുതപ്പെടുന്ന ഒരാൾക്കുപോലും, മനുഷ്യത്വത്തിൻെറ സ്പർശം ഉൾക്കൊള്ളുന്ന പെരുമാററം കിട്ടത്തക്കവണ്ണം പോലീസിന് സ്വഭാവമഹിമയും കൃത്യബോധവും ഉണ്ടാവണമെന്ന് വിവേകാനന്ദൻ ആഗ്രഹിച്ചു. എന്തുകൊണ്ടെന്നാൽ, 'ഓരോ ആത്മാവും ദൈവികത്വത്തിലേയ്ക്കുയരുവാൻ സാദ്ധ്യതയുള്ളതാണ്'' എന്നാണദ്ദേഹം പറയുന്നത്. ആധുനിക ജനാധിപത്യദർശനമാവട്ടെ, 'ഓരോ മനുഷ്യനിലും അവിച്ഛിന്നമായ മാനുഷികമഹത്ത്വത്തിൻെറ കേന്ദ്രമുണ്ട്'' എന്നു പറയുന്നു. സ്വാമി വിവേകാനന്ദൻെറ മതത്തിൻേറയും വിദ്യാഭ്യാസത്തിൻേറയും തത്ത്വസംഹിത ഈ സങ്കല്പത്തിലുയർത്തിയതാണ്. മതത്തെ അദ്ദേഹം വിശേഷിപ്പിക്കുന്നത്, 'മനുഷ്യനിൽ സ്ഥാനമുറപ്പിച്ചിട്ടുള്ള ദൈവികത്വത്തിൻെറ പ്രകാശനം' എന്നാണ്; വിദ്യാഭ്യാസമാണെങ്കിൽ, 'മനുഷ്യനിലുള്ള പൂർണ്ണതയുടെ പ്രകാശനമാണ്'' വിവേകാനന്ദസാഹിത്യത്തിൻെറ പഠനം തന്നിലുള്ള ഈ ദിവ്യത്വത്തെ സാക്ഷാത്ക്കരിക്കുവാനും അന്യരിൽ അതു് ഉജ്ജീവിപ്പിക്കുവാനും ഏവരേയും സഹായിക്കും.

# 10

## ജനാധിപത്യഭരണരീതിയുടെ തത്ത്വസംഹിത*

### 1 ആമുഖം

ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് പബ്ലിക് അഡ്മിനിസ്ട്രേഷന്റെ മൈസൂർ ശാഖയിൽവന്ന്, സെക്രട്ടേറിയററ് ഉദ്യോഗസ്ഥന്മാരോടൊപ്പമിരുന്ന്, ഇന്നു നമ്മെ നേരിടുന്ന പ്രശ്നങ്ങളെപ്പററി ചർച്ചചെയ്യുവാനും അവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങൾ കണ്ടെത്തുവാനും കുറെ സമയം ചിലവു ചെയ്യുവാൻ സാധിച്ചതിൽ എനിക്കു സന്തോഷമുണ്ട്. ചില നിമിഷങ്ങൾക്കു മുമ്പ്, ഞാൻ ഈ ഹാളിലേയ്ക്കു കടക്കുമ്പോൾ എന്റെ ഒരു പഴയ സുഹൃത്തായ നിങ്ങളുടെ ചീഫ് സെക്രട്ടറി ശ്രീ ആർ. എൻ. വാസുദേവ എന്നോടു് പറഞ്ഞു, ഇങ്ങനെയുള്ള യോഗങ്ങൾവഴി കുറെയെല്ലാം ചിന്തിക്കുവാൻ ഈ സ്ഥലം ഉപയോഗിച്ചുവരുന്നുണ്ടെന്ന്. ഇതിൽ എനിക്കു സംതൃപ്തി തോന്നി, എന്തുകൊണ്ടെന്നാൽ, ചിന്തിക്കുക, ഒരുമിച്ച് ചിന്തിക്കുക എന്ന സമ്പ്രദായം സ്വാതന്ത്ര്യലബ്ധിക്കുശേഷം, നാം പുറംതള്ളിയിരിക്കുകയാണെന്നു് തോന്നുന്നു. ഇപ്പോൾ നമുക്കു് കൂടുതൽ താല്പര്യം വെടിപറയുന്നതിലും ബഹളമുണ്ടാക്കുന്നതിലുമാണ്.

### 2. മനുഷ്യൻ: ഒന്നിച്ച് ചിന്തിക്കുന്ന പ്രകൃതിയിലെ ഏക സൃഷ്ടി.

പരസ്പരം പ്രജനനം നടത്തുന്ന ഏകസൃഷ്ടി മാത്രമല്ല, കൂട്ടായി ചിന്തിക്കുന്ന പ്രകൃതിയിലെ ഏകഗണവുമായിട്ടാണ് ആധുനിക ജീവശാസ്ത്രം, മനുഷ്യനെ വിശേഷിപ്പിക്കുന്നത്. മനുഷ്യൻ ചിന്തിക്കുന്നു; ഒരുമിച്ച് ചിന്തിക്കുന്നു; ഇങ്ങനെ പരസ്പരം ബന്ധപ്പെട്ട മാനസികവ്യാപാരങ്ങളിൽക്കൂടി സംസ്കാരത്തിലും പരിഷ്കാരത്തി

---

* മൈസൂറിലെ (ഇപ്പോൾ കർണ്ണാടകം) ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് പബ്ലിക് അഡ്മിനിസ്ട്രേഷന്റെ ആഭിമുഖ്യത്തിൽ, 1970 ഫെബ്രുവരി 19–ാംനു-, ബാംഗളൂരിലെ വിധാൻ സൌധത്തിൽവെച്ച്, സ്റ്റേററ് സെക്രട്ടറിയേററ് ഉദ്യോഗസ്ഥന്മാരെ അഭിസംബോധന ചെയ്ത് നടത്തിയ പ്രസംഗം.

ലും ഉയൎന്ന നിലവാരങ്ങൾ രൂപം കൊള്ളുന്നു. നമ്മുടെ പുരാതനസംസ്കാരംതന്നെ ഇങ്ങനെ ഗഹനവും സംഘടിതവുമായി ചിന്തിച്ചതിന്റെ ഫലമാണു്. ആധുനികപാശ്ചാത്യസംസ്കാരവും ഇതേ പ്രക്രിയയുടെ ഫലമാണു്.

പക്ഷെ, ഞാൻ നേരത്തേ പറഞ്ഞതിൻവണ്ണം സ്വതന്ത്രരായതിനുശേഷം, ചിന്തയുടെ ഈ മഹത്തായ ശിക്ഷണവും അതിൽനിന്നു് രൂപംകൊള്ളുന്ന വമ്പിച്ച ചൈതന്യാവേശവും, നാം വേണ്ടെന്നു് വെച്ചതായി തോന്നുന്നു. നാം അലസന്മാരായി. ചീനന്മാരുടെ ആക്രമണംപോലെയുള്ള വല്ല അനുഭവവും വേണം നമ്മെ ഉണൎത്തുവാൻ എന്നായി. രാഷ്ട്രീയസ്വാതന്ത്ര്യം കൈവന്നു ശേഷമുള്ള ചുരുക്കം വൎഷങ്ങൾക്കുള്ളിൽത്തന്നെ, സ്തംഭനവും, അൎപ്പണമനോഭാവത്തിന്റേയും ദേശീയവീക്ഷണത്തിന്റേയും ഭീമമായ നിരാകരണവും ഉൾക്കൊള്ളുന്ന ഒരു ആലസ്യം നമ്മളെ ആവരണം ചെയ്തു.

എന്നിരുന്നാലും, സ്വാതന്ത്ര്യലാഭാനന്തരമുള്ള ഇക്കഴിഞ്ഞ 22 വൎഷങ്ങളിൽ, പല രംഗങ്ങളിലും പറയത്തക്ക പുരോഗതി ഉണ്ടായിട്ടുണ്ടു്. ഈ നാട്ടിലെ രാഷ്ട്രീയരംഗത്തും ഭരണത്തിലും പൊതുജീവിതത്തിലും, കേന്ദ്രത്തിലായിട്ടും സംസ്ഥാനതലത്തും, ചിന്തിക്കുന്ന ഒരു ന്യൂനപക്ഷം എപ്പോഴുമുണ്ടായിട്ടുണ്ടു്; ഇപ്പോഴുമുണ്ടു്; രാജ്യസ്നേഹത്താലും ദേശീയാൎപ്പണബോധത്താലും പ്രചോദിതരായ ഇവരുടെ ഉപാസനാതുല്യമായ സേവനഫലമായിട്ടു് രാജ്യത്തിൽ കുറെയെല്ലാം പുരോഗതിയുണ്ടായിട്ടുണ്ടു്.

## 3 രാഷ്ട്രീയവും ഭരണവും

പക്ഷേ ഇന്നു് നമ്മെ നേരിടുന്ന പ്രശ്നങ്ങൾ അൎപ്പിതമനസ്കരായ ഒരു ന്യൂനപക്ഷത്തിനു് കൈകാര്യം ചെയ്യാവുന്നവയല്ല. അങ്ങനെയൊരു സംഘം എല്ലായ്പോഴും ഈ രാജ്യത്തിലുണ്ടായിട്ടുണ്ടു്. ഇന്നത്തെ പ്രശ്നങ്ങൾ സങ്കീൎണ്ണവും, വൈവിദ്ധ്യമാൎന്നതും അടിയന്തരസ്വഭാവമുള്ളതുമാണു്; അതിനാൽ, മേല്പറഞ്ഞ വിധമുള്ള ദേശീയവീക്ഷണവും അൎപ്പണമനസ്ഥിതിയും ഇന്നു് നമ്മുടെ ജനതതിയുടെ വിവിധ വിഭാഗങ്ങളിലും വിപുലമായി പ്രവൎത്തിക്കേണ്ടിയിരിക്കുന്നു—പ്രത്യേകിച്ചും കേന്ദ്രത്തിലും സംസ്ഥാനങ്ങളിലുമുള്ള ഭരണവിഭാഗങ്ങളിൽ. നമുക്കു് സ്വാതന്ത്ര്യം ലബ്ധമായശേഷം, ദേശീയക്ഷേമത്തിനുള്ള ഏററവും ശക്തമായ ഉത്തരവാദിത്വം നമ്മുടെ ഭരണസംവിധാനത്തിന്റേതാണെന്നു് ഞാൻ എപ്പോഴും വിശ്വസിച്ചിട്ടുള്ളതാണു്. ആരോഗ്യത്തിന്റെ കാൎയ്യത്തിൽ, ശസ്ത്രക്രിയ നടത്തുന്നതു് ഡോക്ടറാണു്; പക്ഷേ, ഡോക്ടരുടെ നിൎദ്ദേശമനുസരിച്ചു്, കാൎയ്യക്ഷ

മവും അനുഭാവപൂർണ്ണവുമായ ശുശ്രൂഷയിൽക്കൂടി നേഴ്സാണ് രോഗിയുടെ ആരോഗ്യത്തെ വീണ്ടെടുക്കുവാൻ സഹായിക്കുന്നതു്; രാജ്യത്തിൻെറ ആരോഗ്യത്തിൻെറ സ്ഥിതിയും ഇതു തന്നെയാണ്. രാഷ്ട്രീയത്തിൻേറയും ഭരണത്തിൻേറയും ഇടയിൽ ആദ്യത്തേതു് ദേശീയകാര്യങ്ങളെ ഒരു പ്രത്യേകദിശയിലേയ്ക്കു് നയിക്കുന്നു, ഇതു് ഊർജ്ജസ്വലമായും വിശ്വസ്തമായും നടത്തേണ്ടതു് ഭരണത്തിൻെറ ചുമതലയാണ്. ഭരണകർത്താക്കളുടെ പരിശീലനത്തിൻെറ പ്രാധാന്യം ഇതിലാണ്. ബന്ധപ്പെട്ട വിഷയത്തിൽ സാങ്കേതികവൈദഗ്ദ്ധ്യം നല്കുക മാത്രമല്ല ഈ പരിശീലത്തിൻെറ ഉദ്ദേശം; ദേശീയവീക്ഷണവും അർപ്പണമനോഭാവത്തോടുകൂടിയ സേവനോത്സുകതയും നല്കുവാനും ഇതുകൊണ്ടുദ്ദേശിക്കുന്നുണ്ടു്.

വിദേശാധിപത്യത്തിൽ ഒരു 'പോലീസ്‌രാജ്യ'മായിരുന്ന നമ്മുടെ രാഷ്ട്രത്തെ സ്വതന്ത്രമായൊരു ക്ഷേമതല്പരരാജ്യമായി മാററിയെടുക്കുവാൻ ശ്രമിക്കുന്ന ഇന്നു് ഈ പരിശീലനത്തിനു് പ്രത്യേകിച്ചും വമ്പിച്ച പ്രസക്തിയുണ്ടു്. ശതാബ്ദങ്ങളായി അമർത്തിവെച്ചിരുന്ന ആശയങ്ങളുടേയും ആഗ്രഹങ്ങളുടെയും സമ്മർദ്ദത്തിനൊത്തു്, സമാധാനപരമായ സാമൂഹികപുനർനിർമ്മാണത്തിൻേറയും വിപ്ലവകരമായ പരിവർത്തനത്തിൻേറയും ബൃഹത്തായ ഒരു കർമ്മപദ്ധതിയിൽ രാജ്യം ഇന്നു് നിരതമാണെന്ന കാര്യത്തിൽ, ഏററവും ഉയർന്ന നിലവാരത്തിൽനിന്നു് ഏററവും സാധാരണക്കാർ വരെയുള്ള ഭരണകർത്താക്കന്മാരെ തുടർച്ചയായി ബോധവാന്മാരാക്കേണ്ടതുണ്ടു്.

## 4. രാഷ്ട്രത്തിൽ ഭരണകർത്താവിൻെറ സ്ഥാനം

ഓരോ ഭാരതീയപൌരൻെറയും ജീവിതത്തിനു് ചലനാത്മകമായൊരു ബാഹ്യപശ്ചാത്തലം ഇതുണ്ടാക്കുന്നു. നമ്മുടെ വ്യക്തിത്വത്തിലും — നിലപാടുകളിൽ, പെരുമാററത്തിൽ — തദനുസാരിയായ ഒരു ചലനാത്മകത ഇതു് ആവശ്യമാക്കുന്നു. നിർഭാഗ്യവശാൽ, നമ്മുടെ ഭരണതലത്തിലെ പലർക്കും ഈ ആന്തരികപരിവർത്തനം ഉണ്ടായിട്ടില്ല. ചലനാത്മകമായ ദേശീയപരിതസ്ഥിതിയിൽ നിശ്ചലകേന്ദ്രങ്ങളായി ആവർത്തിക്കുന്നു. അഭ്യസ്തവിദ്യരായ ലക്ഷോപലക്ഷം പൌരന്മാരുടെ സ്ഥിതിയും ഇതുതന്നെയാണ്. ഇന്നു് നമ്മുടെ നാടിൻെറ ദുരന്തം ഇതാണ്.

20 വർഷങ്ങൾക്കു് മുമ്പു് നമ്മുടെ പ്ലാനിങ്ങ് കമ്മീഷൻ ആദ്യത്തെ പഞ്ചവത്സരപദ്ധതിയുടെ കരടു് പുറത്തിറക്കിയ സമയത്തു്, നമ്മുടെ രാഷ്ട്രം ഒരു ക്ഷേമതല്പരരാജ്യമായി രൂപാന്തരപ്പെടണമെങ്കിൽ, ഭരണകർത്താക്കളുടെ വീക്ഷണത്തിൽ ഒരു മാററം ഒഴിച്ചുകൂടാ

ത്തതാണെന്നു് ഞാൻ അവരുമായുള്ള ചർച്ചയിൽ സൂചിപ്പിക്കുകയു ണ്ടായി; പിന്നീടു് ന്യൂഡൽഹിയിലെ മെററ്കാഫ് ഹൌസിലും മുസ്സോറിയിലെ ദേശീയഭരണ അക്കാദമിയിലും വെച്ചു്, നമ്മുടെ കേന്ദ്രസർവ്വീസുകളിലെ പരിശീലകരോടും, ഈ വിഷയം തന്നെ ഞാൻ ചർച്ച ചെയ്യുകയുണ്ടായി. ഐ. എ. എസ്സിന്റെ മുഖപത്രമായ 'മെററ്കാഫ് ഹൌസ് ജർണ്ണ'ലിൽ ഞാൻ പിന്നീടു് ഒരു ലേഖന മെഴുതുകയുണ്ടായി; 'ക്ഷേമതല്പരരാജ്യത്തിലെ ഭരണാധികാരി' എന്നായിരുന്നു അതിന്റെ പേർ. ഇതും ന്യൂഡൽഹിയിലെ കേന്ദ്ര സെക്രട്ടറിയററ് പരിശീലനാലയത്തിൽ പിന്നീടൊരിക്കൽ ചെയ്ത 'ഭരണകർത്താക്കളുടെ പരിശീലനം' എന്ന പ്രസംഗവും ചേർത്തു് 'ക്ഷേമതല്പരരാജ്യത്തിലെ ഭരണാധികാരി' എന്ന പേരിൽ ഒരു പുസ്തകം കല്ക്കത്തയിലെ രാമകൃഷ്ണമിഷ്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് കൾച്ചർ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

നമ്മുടെ നിലപാടിൽ ഇങ്ങനെയൊരു മാററം ആവശ്യമാക്കു ന്നതു്, രാഷ്ട്രീയസ്വാതന്ത്ര്യം എന്ന പ്രധാനഘടകമാണു്. 1947 വരെ ഭാരതം ബ്രിട്ടീഷുഭരണത്തിൻകീഴിലായിരുന്നപ്പോൾ, ഭരണ മെന്നതു് തങ്ങളുടെ അധീശത്വത്തെ തുടർന്നു നിർത്തിക്കൊണ്ടുപോ വാൻ വിദേശീയാധികാരിയുടെ നിയന്ത്രണത്തിലുള്ളൊരു ഉപകര ണമായിരുന്നു. ബ്രിട്ടീഷുകാർ ഒഴിഞ്ഞുപോവുകയും ഭാരതം സ്വത ന്ത്രമാവുകയും ചെയ്തപ്പോൾ, ഇവിടത്തെ ഭരണസംവിധാനം, രാജ്യ ത്തിലെ സ്ത്രീപുരുഷന്മാരുടെ അഭിമാനവും ക്ഷേമവും ഉയർത്തുവാൻ സ്വതന്ത്രരായ ഭാരതീയരുടെ കൈകളിലുള്ള ഒരുപകരണമായി. ഈ മാററം വലിയൊരു വ്യത്യാസത്തെ ഉണ്ടാക്കുന്നു, അഥവാ ഉണ്ടാ ക്കേണ്ടിയിരിക്കുന്നു. പക്ഷേ ഈ വ്യത്യാസം, അടിമത്തത്തിനും സ്വാതന്ത്ര്യത്തിനും തമ്മിലുള്ള വ്യത്യാസം, ഭരണവ്യവസ്ഥ കൈ യാളുന്ന ഭൂരിപക്ഷം ആളുകളുടെയും ബോധത്തിലും പെരുമാററത്തി ലും എനിക്കു് കാണുവാൻ കഴിയുന്നില്ല.

ഭരണകർത്താക്കളെ സംബന്ധിച്ചേടത്തോളം, അടിമത്തത്തിൽ നിന്നു സ്വാതന്ത്ര്യത്തിലേയ്ക്കുള്ള മാററത്തിന്റെ അടിസ്ഥാനപരമായ ആഘാതം, ഇപ്പോൾ അയാളുടെ വ്യക്തിത്വത്തിന്റെ പ്രഥമവും പ്രധാനവുമായ കേന്ദ്രബിന്ദു, ഒരു സ്വതന്ത്രരാഷ്ട്രത്തിലെ പൗരത്വ ത്തിലാണു്, രണ്ടാമതായിമാത്രം അയാളുടെ ജോലിയിലും എന്ന താണു്. പ്രഥമവും പ്രധാനവുമായിട്ടു് നാമെല്ലാം സ്വതന്ത്രഭാരതത്തി ലെ പൗരന്മാരാണു്; രണ്ടാമതായിമാത്രം ഭരണകർത്താക്കളോ മററു ജോലിക്കാരോ ആകുന്നു. നമ്മുടെ കാഴ്ചപ്പാടിലെ ഈ മാററം, നാം ജീവിക്കുകയും പണിയെടുക്കുകയും ചെയ്യുന്ന സ്വാതന്ത്ര്യത്തിന്റെ

പശ്ചാത്തലത്തെപ്പററിയ ബോധം, ഭരണാധികാരികളുടെ ജോലികളുടെ നിർവ്വഹണത്തിൽ വലിയ മാററമാണുണ്ടാക്കുക. ഒരു പൗരനെന്ന നിലയ്ക്കു്, അയാൾ സംഘടനയിലെ ഉള്ളിൽത്തന്നെയുള്ള ആളാണു്; അന്യനല്ല; ദേശത്തിൻെറയും ദേശത്തിനുവേണ്ടിയുള്ളതുമായ ജോലിയുമായി അയാൾ ബന്ധപ്പെട്ടിരിക്കുന്നു. സ്വജനങ്ങളുടെ സുഖസൗകര്യങ്ങളിൽ അയാൾ തല്പരനാവുന്നു. താൻ അന്യനല്ലെന്നും ഈ ബൃഹത്തായ കുടുംബത്തിലെ ഒരംഗമാണെന്നുമുള്ള സങ്കല്പം ഉത്തരവാദബോധവും സ്വഭാവദാർഢ്യവും വളർത്തുന്ന വലിയൊരു ശക്തിയാണു്.

പക്ഷെ ഭാരതത്തിലെ ലക്ഷക്കണക്കിനാളുകൾക്കു് ഈ യാഥാർത്ഥ്യം മനസ്സിലാക്കുവാനും സ്വാതന്ത്ര്യത്തിൻെറയും ഉത്തരവാദത്തിൻെറയും ഈ സമന്വയത്തിനു് തങ്ങളുടെ ജീവിതത്തിൽ രൂപം കൊടുക്കുവാനും സാധിച്ചിട്ടില്ലെന്നതു് ദുഃഖകരമായൊരു സത്യമാണു്. രാഷ്ട്രത്തിൻേറതാണു് തങ്ങൾ എന്നും, രാഷ്ട്രത്തിൽ ഉള്ളവർ മാത്രമല്ലെന്നും അവർ ഇനിയും ധരിച്ചിട്ടില്ല. ഒരുദ്യോഗസ്ഥൻെറ കസേരയിലിരിക്കുന്ന ഒരാൾ, രാഷ്ട്രത്തിൻെറ ഉയർന്നുവരുന്ന ആശകളുടെയും ആഗ്രഹങ്ങളുടെയും, സ്വതന്ത്രഭാരതം ഇവയെ പൂർത്തീകരിക്കുന്നതിനുള്ള സാദ്ധ്യതയുടെയും, കേന്ദ്രമായിത്തീരുന്നു. ഇങ്ങനെ നോക്കിയാൽ, ദേശീയസ്വാതന്ത്ര്യം ദേശീയപ്രതിബദ്ധത എന്നീ രണ്ടു മഹാശക്തികളുടെ കേന്ദ്രബിന്ദുവാണു് ഭരണകർത്താവു്. ഇതു മനസ്സിലാവുമ്പോൾ, ഉദ്യോഗസ്ഥനും ഉദ്യോഗസ്ഥയും ചലനമററ വ്യക്തി എന്ന സ്ഥിതിയിൽനിന്നു് ഊർജ്ജസ്വലമായൊരു മാനുഷികതലത്തിലേയ്ക്കു് ഉയരും. ഭരണകർത്താക്കളിൽ മുകളിൽനിന്നു് താഴോട്ടുവരേയും, രാജ്യത്തിൽ പൊതുവായും ഇങ്ങനെയൊരു മാററം വന്നിരുന്നുവെങ്കിൽ നമ്മുടെ സാമ്പത്തികവും സാമൂഹികവുമായ അഭിവൃദ്ധി കൂടുതൽ പുരോഗമനപരവും വിപ്ലവകരവും ആകുമായിരുന്നു.

## 5. ആതൻസും സ്വാതന്ത്ര്യലഹരിയും

അടിമത്തത്തിനുശേഷം ഒരു ജനതയ്ക്കു് സ്വാതന്ത്ര്യം കൈവരുമ്പോൾ പലപ്പോഴും അവർ ഉത്സാഹത്തള്ളൽ അനുഭവിക്കുന്നു. ഇതു് സർഗ്ഗാത്മകമായ ധീരകൃത്യങ്ങളിൽ പ്രകടിതമാവുകയും ചെയ്യുന്നു. ചരിത്രത്തിലെ ഇങ്ങനെയൊരു സംഭവം ഇന്നു് നമുക്കു് വലിയൊരു ഗുണപാഠം നല്കുന്നുണ്ടു്. 'ഹിസ്റ്ററി ഓഫ് വെസ്റ്റേൺ ഫിലോസഫി' എന്ന തൻെറ പുസ്തകത്തിൽ, പേർസ്യൻ ആക്രമികളുടെ മേൽ ഗ്രീക്കുകാർ കൈവരിച്ച വിജയത്തെത്തുടർന്നു് പുരാതന അതീ

നീയൻ രാഷ്ട്രത്തിൽ രാഷ്ട്രീയസ്വാതന്ത്ര്യം ഉണ്ടാക്കിയ ഗംഭീരമായ ആഘാതത്തെപ്പററി ബർട്രണ്ട് റസ്സൽ പറയുന്നുണ്ട്. രണ്ടു ദശാബ്ദക്കാലത്തോളം ആതൻസ് പേർഷ്യൻ സാമ്രാജ്യത്തിന്റെ ഭീഷണിയിലും നിഴലിലുമായിരുന്നു. പേർഷ്യക്കാർ ആ പട്ടണത്തിന്റെ ഒരു ഭാഗം നശിപ്പിക്കുകയും ഈ സ്വതന്ത്രജനതയെ, തുടർച്ചയായി ശല്യപ്പെടുത്തുകയും ചെയ്തു. പക്ഷെ, രാജ്യസ്നേഹവും അർപ്പണബോധവും ധീരതയും ത്യാഗവുംകൊണ്ട് അവർ പ്രബലരായ പേർഷ്യക്കാരെ കടലിലും കരയിലും തോല്പിക്കുകയും രാഷ്ട്രീയസ്വാതന്ത്ര്യവും സുരക്ഷിതത്വവും കൈവശപ്പെടുത്തുകയും ചെയ്തു. അവരുടെ ദേശീയ ബോധത്തിൽ ഈ ഉജ്ജ്വലവിജയം ആവേശപൂർണ്ണമായൊരാഘാതമുണ്ടാക്കി; അടുത്ത 50 വർഷങ്ങളിൽ ഇതു് സൎഗ്ഗാത്മകപ്രവർത്തനങ്ങളുടെ ഗംഭീരമായൊരു സ്ഫോടനമായി രൂപംകൊണ്ടു; പാശ്ചാത്യസംസ്കാരത്തിൽ അന്നു തൊട്ടു് ശക്തമായ സ്വാധീനം ചെലുത്തിയ പൌരാണിക ഗ്രീക്ക്സംസ്കാരം ഇതിൽനിന്നുണ്ടായതാണു്. രണ്ടു ലക്ഷത്തിമുപ്പതിനായിരം മാത്രം പൌരന്മാരുണ്ടായിരുന്ന ചെറിയൊരു നഗരരാഷ്ട്രം, മനുഷ്യസംസ്കാരത്തിന്റെ പല രംഗങ്ങളിലും നിർമ്മാണപരമായ സംഭാവനകൾ മനുഷ്യരാശിക്കു് കാഴ്ചവെച്ചു. 'മുഹൂർത്തം ജ്വലിതം ശ്രേയോ, ന തു ധൂമായിതം ചിരം'—വർഷങ്ങളോളം പുകഞ്ഞുകൊണ്ടിരിക്കുന്നതിനെക്കാൾ നിമിഷമാത്രമെങ്കിലും ജ്വലിക്കുകയാണു് ശ്രേഷ്ഠം—എന്നു് മഹാഭാരതത്തിൽ, ഒരു രാജമാതാവു് തന്റെ പുത്രനു് നല്കിയ ആദേശത്തെ ഉദാഹരിച്ചുകൊണ്ടു്, ഈ കൊച്ചുരാജ്യം മാനവചരിത്രത്തിൽ മായാത്തൊരദ്ധ്യായം ചുരുങ്ങിയ അമ്പതുവർഷങ്ങളിൽ എഴുതിച്ചേർത്തു.

ഈ സംഭവത്തെപ്പററി ചിന്തിക്കുകയും അതിന്റെ ഗുണപാഠങ്ങൾ ഉൾക്കൊള്ളുകയും ചെയ്യുന്നതു് നമുക്കു് ഇന്നു് അത്യധികം നന്മ ചെയ്യും. ഗ്രീസിനെപ്പോലെ പത്തോ, ഇരുപതോ, മുപ്പതോ വർഷങ്ങളായുള്ള രാഷ്ട്രീയ അടിമത്തവും അവമാനവും സഹിച്ച ശേഷമല്ല നമുക്കു് സ്വാതന്ത്ര്യം ലഭിച്ചതു്; അതിനു് ശതാബ്ദങ്ങളുടെ അടിമത്തം വേണ്ടിവന്നു. ദീർഘകാലം നമ്മുടെ സ്വാതന്ത്ര്യത്തിനുള്ള അഭിലാഷം തടസ്സപ്പെട്ടു. പക്ഷെ കഴിഞ്ഞ ശതാബ്ദത്തേയും ഈ ശതാബ്ദത്തേയും മഹാന്മാരായ രാജ്യസ്നേഹികളുടെയും ചിന്തകന്മാരുടെയും നേതൃത്വവും ത്യാഗവും അർപ്പണവും കാരണമായി 1947 ആഗസ്റ്റ് 15-ാം നു- നാം സ്വതന്ത്രരാവുകയും 1950 ൽ ഒരു പരമാധികാര ജനാധിപത്യ റിപ്പബ്ലിക്കൻ ഭരണഘടനയ്ക്കു് രൂപം കൊടുക്കുകയും ചെയ്തു.

## 6. നമ്മുടെ സ്വാതന്ത്ര്യലഹരി അല്പായുസ്സായതു് എന്തുകൊണ്ടു് ?

ഈ ചരിത്രം വായിക്കുന്ന ഒരു ഭാരതീയനും പിന്നീടു് ഒരു വെറും കാഴ്ചക്കാരനായിരിക്കുവാൻ സാദ്ധ്യമല്ല; അയാൾക്കു് സ്വരാജ്യത്തിന്റെ ഭാഗധേയങ്ങളിൽ സജീവ പങ്കാളിത്തം അനുഭവപ്പെടും—ദീർഘകാലത്തെ അടിമത്തം സ്വാതന്ത്ര്യത്തെയും അതിന്റെ വെല്ലുവിളിയേയും പററി നമുക്കുള്ള മതിപ്പിനെ തീരെ നശിപ്പിക്കുകയും, നമ്മുടെ വിദ്യാഭ്യാസ ആശയങ്ങൾ സാത്മീകരിക്കുന്നതിനു പകരം വിവരങ്ങൾ ശേഖരിച്ചുവെയ്ക്കുക എന്നതു മാത്രമാവുകയും ചെയ്തിട്ടില്ലെങ്കിൽ. ഇങ്ങനെയൊരു നാശം സംഭവിച്ചിട്ടുണ്ടെന്നു് തോന്നുന്നു; നമ്മുടെ വിദ്യാഭ്യാസത്തിനു് ദേശീയ യാഥാർത്ഥ്യങ്ങളുമായി യാതൊരു ബന്ധവുമുണ്ടായിട്ടില്ലെന്നും വ്യക്തമായിരിക്കുന്നു.

കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനത്തിൽ വിവേകാനന്ദൻ രാഷ്ട്രത്തിനു് നല്കിയ വിദ്യാഭ്യാസാദർശങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ, നമ്മുടെ വിദ്യാഭ്യാസം എത്ര ദുർബ്ബലമായിരുന്നിട്ടുണ്ടെന്നു് വ്യക്തമാവും. അദ്ദേഹം പറഞ്ഞു (വിവേകാനന്ദ: 'ഹിസ് കാൾ ടു ദ നേഷൻ' ഭാഗങ്ങൾ 49 – 50):

എന്താണു് വിദ്യാഭ്യാസം? പുസ്തകവിദ്യയാണോ അതു് ? അല്ല. വൈവിദ്ധ്യമാർന്ന അറിവാണോ? അതുമല്ല. ആജ്ഞാശക്തിയുടെ ഗതിയും പ്രകടനവും നിയന്ത്രണാധീനമാവുകയും ഫലപ്രദമാവുകയും ചെയ്യുന്നതു് ഏതൊന്നിനാലാണോ അതാണു് വിദ്യാഭ്യാസം.

സാധാരണജനങ്ങളെ ജീവിതായോധനത്തിനു് പാകപ്പെടുത്താത്ത, സ്വഭാവദാർഢ്യവും, ഔദാര്യശീലവും, സിംഹതുല്യമായ ധൈര്യവും വളർത്തിയെടുക്കാത്ത വിദ്യാഭ്യാസം അതിന്റെ പേർ അർഹിക്കുന്നുണ്ടോ? സ്വഭാവവൈശിഷ്ട്യം വളർത്തുകയും, മനസ്സിന്റെ കരുത്തു് വർദ്ധിപ്പിക്കുകയും ബുദ്ധി വികസിപ്പിക്കുകയും സ്വന്തംകാലിൽ നില്ക്കുവാൻ മനുഷ്യനെ പ്രാപ്തനാക്കുകയും ചെയ്യുന്ന വിദ്യാഭ്യാസമാണു് നമുക്കാവശ്യം.

അങ്ങനെ സ്വാതന്ത്ര്യലബ്ധിയിൽനിന്നു നമുക്കുണ്ടായ ആഹ്ലാദം ഒരു താത്കാലികവികാരം മാത്രമായി. ബ്രിട്ടീഷുകാരൻ പോകണമെന്നു് നമ്മിൽ പലർക്കും തീവ്രമായ ആഗ്രഹമുണ്ടായിരുന്നു; നാമെല്ലാം സ്വാതന്ത്ര്യത്തിന്റെ ഒരു പുതിയ യുഗത്തെ പ്രതീക്ഷിച്ചു. പക്ഷെ സ്വാതന്ത്ര്യം ലബ്ധമായപ്പോൾ, അതിന്റെ ആത്മീയ മൂല്യവും തീവ്രതയും താമസിയാതെ വററിപ്പോയി. നമ്മുടെ

ലക്ഷോപലക്ഷം ബുദ്ധിജീവികൾ സ്വന്തം ലാഭവും അധികാരവും സുഖവും അന്വേഷിച്ചുകൊണ്ടുള്ള ജീവിതത്തിൽ നിരതരായി. സ്വാതന്ത്ര്യലബ്ധിക്കു ശേഷമുണ്ടായ ഒരു ഹ്രസ്വമായ ഉത്സാഹവേളയ്ക്കു ശേഷം മധുവിധുവിന്റെ ഭാവം വന്നു. വ്യഗ്രതയും, പരിശ്രമവും ഉത്തരവാദിത്വവും നഷ്ടപ്രായമായി. സ്വാതന്ത്ര്യഫലത്തിന്റെ നീരു പിഴിഞ്ഞെടുക്കുന്നതിൽ മാത്രമായി എല്ലാവരുടെയും ശ്രദ്ധ; 'സ്വന്തംകാര്യം സിന്ദാബാദ്. മററുള്ളവർ കഴവേറട്ടെ' എന്നതായി നമ്മുടെ മുദ്രാവാക്യം.

സ്വതന്ത്ര്യാനന്തരം കാണപ്പെട്ട നമ്മിൽ മിക്കവരുടെയും നിലപാടും പെരുമാററവും സ്വാമി വിവേകാനന്ദൻ പറഞ്ഞ ഒരു കഥ നന്നായി ഉദാഹരിക്കുന്നുണ്ട്.

ഒരു രാജാവിനു് തന്റെ സദസ്യരിൽ വലിയ വിശ്വാസമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പ്രധാനമന്ത്രി അദ്ദേഹത്തോടു പറഞ്ഞു, ഇവരെല്ലാം സ്വാർത്ഥികളും സ്തുതിപാഠകരുമാണ്. അത്രയൊന്നും അവരെ വിശ്വസിക്കരുതു് എന്നു്. രാജാവിനു് ബോദ്ധ്യമായില്ല. പ്രധാനമന്ത്രി തന്റെ വാദം തെളിയിച്ചു കൊള്ളാമെന്നേററു. രാജാവിന്റെ അനുമതിയോടെ രാജധാനിയിൽ ഒരുത്സവം നടക്കുമെന്നു് അദ്ദേഹം പ്രഖ്യാപിച്ചു. ഇതിന്റെ ഭാഗമായി എല്ലാ ദിവസവും സൂര്യോദയത്തിനു മുമ്പ് ഓരോ സദസ്യനും ഒരു മൊന്ത പാൽ യവനികയ്ക്കു് പിൻപിൽ വെച്ചിട്ടുള്ള ഒരു പാത്രത്തിൽ ഒഴിക്കേണ്ടതുണ്ട്. പ്രഭാതം വിടന്നു; സദസ്യർ ഓരോരുത്തരായി വന്നു് തങ്ങളുടെ വിഹിതം പാത്രത്തിലൊഴിച്ചു സ്ഥലംവിട്ടു. പ്രധാനമന്ത്രി പാത്രം പരിശോധിക്കുവാനായി രാജാവിനെ യവനികയ്ക്കു് പിന്നിലേക്കാനയിച്ചു. രണ്ടാളും വിസ്മയിച്ചുപോയി. രാജാവ് മന്ത്രിയേക്കാളും: പാത്രം നിറയെ വെള്ളം, ഒരു തുള്ളി പാലില്ല. രാജാവിന്റെ ചോദ്യത്തിനു് ഓരോ സദസ്യന്റേയും മറുപടി ഇതായിരുന്നു. എല്ലാവരും പാൽ ഒഴിക്കുമെന്നതുകൊണ്ടു് താൻ ഒരു പാത്രം വെള്ളമൊഴിച്ചാൽ അതാരും കാണുകയില്ലല്ലോ.

ഇതുപോലെതന്നെ രാജ്യത്തിലെ ഓരോ വ്യക്തിയും ഓരോ സംഘവും വിചാരിച്ചു: ബാക്കി എല്ലാ ആളുകളും സംഘങ്ങളും രാജ്യത്തിനുവേണ്ടി ദേശസ്നേഹത്തോടുകൂടി പ്രവർത്തിക്കുമെന്നതിനാൽ, തന്റെ ഭാഗത്തു നിന്നു് കുറഞ്ഞൊരു സ്വാർത്ഥപ്രവർത്തനം ഉണ്ടായാൽ ആരു കാണാനാണ്? എന്തു ഹാനി വരാനാണ്?

ഇതെല്ലാം അടുത്തകാലത്തെ ചരിത്രമാണ്. എന്താണിതിനു് കാരണം? ദേശീയമായ ഉത്സാഹാവേശങ്ങളും ദേശസ്നേഹപരമായ

പ്രവർത്തനങ്ങളും ഭംഗംകൂടാതെ നിലനിർത്തിക്കൊണ്ടുപോവാൻ തടസ്സമുണ്ടാക്കുന്ന എന്തോ തകരാറു് നമ്മുടെ മാനസികഘടനയിലുണ്ടു്. ഈ ദൌർബ്ബല്യത്തെയാണു് ഇന്നു് നമുക്കു് നേരിടേണ്ടിയിരിക്കുന്നതു്. ഇതിനെ പരിഹരിച്ചില്ലെങ്കിൽ, നമ്മുടെ ജീവിതവും ചരിത്രവും ഇടറിക്കൊണ്ടുള്ളൊരു യാത്രയായിരിക്കും. ഭാരതത്തിനു് ദീർഘമായൊരു ചരിത്രമുണ്ടു്. പുരാതന റോമക്കാരും ഗ്രീക്കുകാരുമില്ലാതിരുന്നപ്പോഴുംതന്നെ ഭാരതം ചരിത്രം സൃഷ്ടിച്ചിട്ടുണ്ടു്. ഇന്നു് ആധുനിക അമേരിക്കക്കാരും റഷ്യക്കാരും ഉണ്ടായിരിക്കെ ഭാരതം ചരിത്രത്തിൽ സജീവമായി നില്ക്കുന്നു. ഭാരതത്തിന്റെ സുശക്തമായ ഈ അനുസ്യൂതത ലോകചരിത്രത്തിൽ അസുലഭമായൊരു വാസ്തവമാണു്. നൂററിത്തൊണ്ണൂറു് വർഷങ്ങളുടെ ബ്രിട്ടീഷാധിപത്യംപോലും നമ്മുടെ ചരിത്രത്തിൽ ചെറിയൊരു സ്വപ്നംപോലെ തോന്നുന്നു. 1947ൽ സ്വാതന്ത്ര്യം ലഭിച്ച ശേഷം കൽക്കത്തയിൽ നിന്നു് കുറെ ദൂരത്തായുള്ള ഒരു ഗ്രാമത്തിൽ താമസിച്ചിരുന്ന ഒരു വൃദ്ധനുമായി ഒരു പത്രലേഖകൻ നടത്തിയ കൂടിക്കാഴ്ചയുടെ റിപ്പോർട്ടു് ആ പത്രത്തിൽ വന്നിരുന്നു. സുപ്രധാനമായൊരു വർത്തമാനം അറിയിക്കുന്നതിലുള്ള അഭിമാനത്തോടുകൂടി ലേഖകൻ ആ വൃദ്ധനോടു് ചോദിച്ചു: 'കാരണവരെ പ്രധാനവർത്തമാനം കേട്ടില്ലെ?' എന്താണതു്, കാരണവരുടെ തിരിച്ചുള്ള ചോദ്യം. 'ബ്രിട്ടീഷുകാരൻ നാടുവിട്ടു. നാം ഇപ്പോൾ സ്വതന്ത്രരാണു്' ലേഖകൻ ഉത്സാഹത്തോടുകൂടി പറഞ്ഞു കാരണവർ ശാന്തനായി അയാളെ നോക്കിയിട്ടു് ചോദിക്കയാണു്: 'പക്ഷെ അവർ എപ്പോഴാണു് ഇവിടെ വന്നതു്?'

## 7 നമ്മുടെ പുതിയ ജനാധിപത്യരാഷ്ട്രം— അതിന്റെ ചരിത്രപരമായ അദ്വിതീയത

ഭാരതത്തിന്റെ ദീർഘചരിത്രത്തിന്റെ ആഘാതം ഇതിൽനിന്നു മനസ്സിലാക്കാം. അതിന്റെ സുദീർഘകാലത്തിന്റെ പശ്ചാത്തലത്തിൽ, ബ്രിട്ടീഷുകാരന്റെ നൂററിത്തൊണ്ണൂറു് വർഷത്തെ ഭരണം ഒരു സ്വപ്നം പോലെയിരിക്കുന്നു. 1947-ൽ ആ സ്വപ്നം അവസാനിച്ചു; രാഷ്ട്രം അതിന്റെ യാത്ര പുനരാരംഭിച്ചു. ഇന്നു് അതിനു് പുതിയ പ്രശ്നങ്ങൾ നേരിടേണ്ടതുണ്ടു്, പുതിയ തടസ്സങ്ങൾ തരണം ചെയ്യണം; അതോടൊപ്പംതന്നെ അതിന്റെ ആന്തരികമഹിമ പ്രകാശിപ്പിക്കുന്നതിനു് പണ്ടു് സ്വപ്നത്തിലും വിചാരിക്കവെയ്യാതിരുന്ന സന്ദർഭങ്ങൾ ലഭിക്കയും ചെയ്തിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, 1950-ൽ നാം സ്ഥാപിച്ച രാഷ്ട്രത്തിനു് നമ്മുടെ ദീർഘചരിത്രത്തിലെ ഒരു രാഷ്ട്രീയസംവിധാനത്തിനുമില്ലാതിരുന്ന ഒരു സവിശേഷതയുണ്ടു്. മുമ്പു് നമുക്കുണ്ടായിരുന്ന എല്ലാ രാഷ്ട്രങ്ങളും ഒരു

രാജാവിനേയോ ചക്രവത്തിയേയോ, വിദേശീയനോ സ്വദേശീയനോ ആയ സൈനികജേതാവിനേയോ ആശ്രയിച്ചാണ് നിന്നിരുന്നതു്. അവയൊന്നുംതന്നെ ജനങ്ങളുടെ രാഷ്ട്രീയബോധത്തിലോ സമ്മതിയിലോ അധിഷ്ഠിതമായിരുന്നില്ല. ഇപ്പോഠം നമ്മുടെ അയ്യായിരം വഷത്തെ ചരിത്രത്തിലാദ്യമായി നമ്മുടെ ഭരണഘടനയുടെ ആമുഖത്തിൽ, പറയുന്നപോലെ, 'നാം, ഭാരതത്തിലെ ജനത' യിൽനിന്നു് നിലനില്പ് നേടുന്ന ഒരു രാഷ്ട്രം സ്ഥാപിതമായിരിക്കയാണ്. ഒരു രാജാവിൽനിന്നോ, ചക്രവത്തിയിൽനിന്നോ, സൈനികജേതാവിൽനിന്നോ അല്ല അതിനു് ശക്തിയും നിലനില്പും ലഭിക്കുന്നതു്, ഭാരതത്തിലെ കോടിക്കണക്കായ ജനങ്ങളിൽ നിന്നാണ്; ഈ ശക്തിയെ പതിന്മടങ്ങു് വദ്ധിപ്പിച്ചു് ജനങ്ങഠംക്ക് തിരിച്ചുകൊടുക്കുകയാണതിന്റെ ലക്ഷ്യം. നമ്മുടെ പരമാധികാര ജനാധിപത്യറിപ്പബ്ലിക്കിന്റെ സ്വഭാവവും വ്യാപ്തിയുമിതാണ്. നേരത്തെ പറഞ്ഞപോലെ, നമ്മുടെ ദീഘചരിത്രത്തിൽ ഇതൊരു അതുല്യമായ പരീക്ഷണമാണ്.

## 8 നമ്മുടെ ജനാധിപത്യത്തിന്റെ വിജയത്തിനായി മൂന്നു പാഠങ്ങഠം.

ഈ പരീക്ഷണം വിജയിക്കണമെങ്കിൽ, നമ്മുടെ ജനങ്ങഠം ജനാധിപത്യത്തിന്റെ പ്രവത്തനത്തിനനുസൃതമായ ഗുണങ്ങളും നിഷ്ഠകളും വികസിപ്പിച്ചെടുക്കുകയും, ആയിരമായിരം വഷങ്ങളായി സ്ഥിരമായൊരു രാഷ്ട്രീയസംവിധാനം നിമ്മിച്ചു് നിലനിത്താൻ നമ്മെ അപ്രാപ്തരാക്കിയ വീക്ഷണവും സ്വഭാവരീതികളും പെരുമാററങ്ങളും മറക്കുകയും ചെയ്യേണ്ടതുണ്ട്. ഇതാണ് നമ്മെ നേരിടുന്ന വെല്ലുവിളി. എങ്ങനെയാണ് നാം ഇതിനെ നേരിടുക?

നാം പഠിക്കേണ്ട പ്രഥമപാഠം, ജന്മിവ്യവസ്ഥയിൽനിന്നുരുപംകൊണ്ട നമ്മുടെ നിലപാടുകളും പെരുമാററങ്ങളും ത്യജിച്ചു്, ജനാധിപത്യപരമായ വീക്ഷണവും പെരുമാററവും ഉഠംക്കൊള്ളുക എന്നതാണ്. ജനാധിപത്യം കേവലമൊരു രാഷ്ട്രീയസംവിധാനം മാത്രമല്ല; കൂടുതലായി അതു് സാമൂഹികമായൊരു വീക്ഷണവും ഭാവവുമാണ്. 'ഫ്യൂഡൽ' മനസ്ഥിതിക്കാക്കു് ജനാധിപത്യസംവിധാനത്തെ വിജയകരമായി കൈകാര്യം ചെയ്യുവാൻ സാദ്ധ്യമല്ല; ജനാധിപത്യമനസ്ഥിതിയുള്ളവക്കേ അതു് സാദ്ധ്യമാവുകയുള്ളു.

രണ്ടാമതായി നാം ചെയ്യേണ്ടതു് ഓരോരുത്തനും രാഷ്ട്രത്തിന്റെ ഒരു സജീവഭാഗഭാക്കാവുകയാണ്; ദൂരെനിന്നു് കാഴ്ച കാണുന്ന ആളുകളായാൽപ്പോരാ. അതിന്റെ വാഗ്ദത്തങ്ങളിലും പ്രവത്തനങ്ങളിലും, അതിന്റെ ജയങ്ങളിലും അപജയങ്ങളിലും നിമഗ്നരാവണം.

മൂന്നാമത്തെ പാഠം,—ഈ നാട്ടിൽ ഇന്നു് ഏറ്റവും ബുദ്ധിമുട്ടുള്ള കാര്യവും ഇതു തന്നെയാണു്. നിശ്ചലമായൊരു വ്യക്തിത്വത്തിൽ നിന്നു് ഊർജ്ജസ്വലമായൊരു വ്യക്തിത്വത്തിലേയ്ക്കു വളരുക എന്ന താണു്; കുഡുംബവലയത്തിൽ ഒതുങ്ങിനില്ക്കുന്ന ബോധത്തെ രാജ്യ വ്യാപകമായൊരു രാഷ്ട്രീയബോധമായി വികസിപ്പിക്കുക; ചുരു ക്കത്തിൽ ഗൃഹസ്ഥൻ പൌരനാവുക, മനുഷ്യന്റെ ജൈവമായ വ്യക്തിത്വം അവന്റെ ആത്മീയാകാരത്തിന്റെ ആദ്യഘട്ടങ്ങളായി ഉയരുക. ഞാൻ പിന്നീടു് ഇതിനെ വിശദമായി പ്രതിപാദിക്കാം.

## 9 ജനാധിപത്യപൌരത്വത്തിന്റെ ധാർമ്മികമായ അന്തർമ്മതം

ഒരു ജനാധിപത്യരാഷ്ട്രത്തിലെ പൌരത്വം, സ്വകുഡുംബാം ഗങ്ങളുടെ സംഘത്തിനുമുപരിയായി മനുഷ്യന്റെ ധാർമ്മികബോധ ത്തിന്റേയും മാനുഷികതാല്പര്യങ്ങളുടേയും വളർച്ച ആവശ്യമാക്കുന്നു ണ്ടു്. ജൈവബന്ധങ്ങളുടെ ശൃംഖലകൾക്കതീതമായ വ്യക്തിത്വത്തി ന്റെ വികസനത്തിനു് അതു് സാക്ഷ്യംവഹിക്കുന്നു. ധാർമ്മികമാ യൊരു ഉള്ളടക്കമുള്ള പൌരത്വമെന്ന രാഷ്ട്രീയസങ്കല്പത്തിന്റെ സാ ക്ഷാത്ക്കാരമാണു് ഇതു്; ആത്മീയമായൊരു മൂല്യം ഇതുവഴി ഈ സ ങ്കല്പത്തിനു് ലഭ്യമാകുന്നു. ഗൃഹസ്ഥൻ പൌരനായി വളർച്ച പ്രാപി ക്കുമ്പോൾ, ജൈവമായ വിതാനത്തിൽനിന്നു് ആത്മീയമായൊരു തലത്തിലേയ്ക്കു് മനുഷ്യൻ വളരുന്നതായി കാണാം. 20-ാം ശതാബ്ദ ത്തിലെ ജൈവശാസ്ത്രം മാനസിക–സാമൂഹികപരിണാമമെന്നു് സൂചിപ്പിക്കുന്നതു് ഇതിനെയാണു്. മാനവികവിതാനത്തിൽ പരി ണാമം ഭൌതികം, അഥവാ ജൈവമാത്രമാവുന്നതു് അവസാനി ക്കുന്നു; അതു് ധാർമ്മികവും ആത്മീയവുമായിത്തീരുന്നു.

ഇങ്ങനെയുള്ള പരിണാമത്തിൽക്കൂടെയാണു് മനുഷ്യൻ പുതി യൊരാകാരത്തിലേയ്ക്കു് വളരുന്നതു് – ഒരേ സമയം വ്യക്തിപരവും അകർത്തൃകവും, ഇതിൽ വ്യക്തിപരമായ ധർമ്മാചാരം സാമൂഹിക ധർമ്മത്തിന്റെ ആചാരത്താൽ ശക്തിപ്പെടുന്നു. ഇത്തരം പൌരന്മാ രാണു് പുരോഗമനപരമായൊരു സാമൂഹിക – രാഷ്ട്രീയ വ്യവസ്ഥ യുടെ ശക്തിയും ആധാരവുമാവുന്നതു്.

ഇങ്ങനെയൊരു വികസനം ക്രമീകൃതമായ രീതിയിൽ ഭാരത ത്തിലുണ്ടായിരുന്നിട്ടില്ല. ഇന്നത്തെ നമ്മുടെ സാമൂഹിക പ്രശ്ന ങ്ങളെല്ലാം തന്നെ മാനവിക ശ്രേഷ്ഠതയുടെ ഈ ഭാവത്തെ നാം ദീർഘകാലമായി അവഗണിച്ചതുകൊണ്ടുണ്ടായതാണു്. പൊതുകാര്യ പ്രസക്തി, കാര്യക്ഷമത, മനുഷ്യക്ഷേമത്തിൽ വിസ്തൃതമായ

താല്പര്യം, സാമൂഹ്യമായ അനീതിക്കും പീഡനത്തിനുമെതിരായുള്ള എതിർപ്പ് ഇവയെല്ലാം ഒരു പൌരന്റെ സാക്ഷ്യമുദ്രയാവുന്ന ക്രിയാത്മകമായ സ്വഭാവവിശേഷങ്ങളാണ്. കഴിഞ്ഞ ചില ശതാബ്ദങ്ങളായി ഭാരതീയൻ നിഷേധാത്മകമായ നിലപാടുകളുടെ ഒരു സമാഹാരമായിട്ടാണ് ജീവിച്ചിട്ടുള്ളത്. നാം ഓജസ്വികളായ വ്യക്തികളാവാതെ, നിശ്ചല ജീവികളായി നിന്നുപോന്നതു ഇതുകൊണ്ടാണ്.

ഇനിയങ്ങോട്ട് നാം ഊർജ്ജസ്വലരായി, ക്രിയാത്മകമായ സ്വഭാവവിശേഷങ്ങൾ വികസിപ്പിച്ചെടുത്താൽ, രാജ്യത്തിന്റെ എല്ലാ രംഗങ്ങളിലും അനുസ്യൂതമായ പുരോഗതി ഉറപ്പാക്കുവാൻ കഴിയും. ജർമ്മനി, ജപ്പാൻ മുതലായ വികസിത രാജ്യങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ മാത്രമല്ല, വികസനത്തിന്റെ കാര്യത്തിൽ നമ്മളോട് സാമ്യമുള്ള മലേഷ്യാ മുതലായ രാജ്യങ്ങളുമായി തുലനം ചെയ്താലും, നമ്മുടെ പുരോഗതി അതീവ മന്ദതയിലാണെന്ന് കാണാം. പ്രതിശീർഷവരുമാനത്തിന്റെ കാര്യത്തിൽ ഐക്യരാഷ്ട്രങ്ങളുടെ ഇടയിൽ നമ്മുടെ സ്ഥാനം തൊണ്ണൂറാമത്തേതും, ഏഷ്യൻ രാഷ്ട്രങ്ങളുടെ കൂട്ടത്തിൽ മുപ്പതാമത്തേതുമാണ്.

## 10 പൌരുഷത്തിന്റെ ഊർജ്ജം

ജർമ്മനിയേയും ജപ്പാനേയും പോലെയുള്ള രാജ്യങ്ങളുടെ പ്രായോഗിക കൌശലം നമ്മുടെ കൺതുറപ്പിക്കേണ്ടതാണ്. ഞാൻ ഈ രാജ്യങ്ങളിലും പോയിട്ടുണ്ട്. രണ്ടാം ലോകമഹായുദ്ധത്തിൽ തവിടുപൊടിയായ ഈ രാഷ്ട്രങ്ങൾ, രണ്ടു ദശാബ്ദങ്ങൾകൊണ്ട് സ്വയം പുനർന്നിർമ്മാണം നിർവ്വഹിച്ചുവെന്നു മാത്രമല്ല, വികസനത്തിന്റെ മുൻനിരയിൽ നില്ക്കുന്ന അമേരിക്ക, റഷ്യ മുതലായ രാജ്യങ്ങൾക്ക്, വ്യാവസായികമായും വ്യാപാരത്തിലും വെല്ലുവിളി ഉയർത്തിത്തുടങ്ങിയിട്ടുണ്ടെന്നതു് വിസ്മയജനകമാണ്. കപ്പൽ നിർമ്മാണത്തിൽ യുദ്ധത്തിനുമുമ്പുള്ള ഇംഗ്ലണ്ടിനേയും യുദ്ധാനന്തര അമേരിക്കയേയും പിന്നിലാക്കി, ഇന്ന്, ജപ്പാൻ ഒന്നാം സ്ഥാനത്താണ്, ഉരുക്കുനിർമ്മാണത്തിൽ മിക്കവാറും ആദ്യത്തേതും. ജപ്പാൻ ഇപ്പോൾ പ്രതിവർഷം 20 ദശലക്ഷം ടണ്ണിന്റെ കപ്പൽ നിർമ്മാണമാണ് നടത്തുന്നതു്. എങ്ങനെയാണ് ദേശീയ പുനരുദ്ധാരണത്തിന്റേയും പുനർനിർമ്മാണത്തിന്റേയും ഈ അദ്ഭുതങ്ങൾ അതു സൃഷ്ടിച്ചതു്? സ്വാമി വിവേകാനന്ദൻ തന്റെ പ്രസംഗങ്ങളിലും ലേഖനങ്ങളിലും ഭാരതീയർ ആർജ്ജിക്കേണമെന്നാഗ്രഹിച്ച പുരുഷത്വം എന്ന ഗുണം അവർക്കുണ്ട്. അവനവനിലും സഹജീവികളിലും വിശ്വാസം സ്ഫുരിക്കുന്ന ക്രിയാത്മകമായ മനോഭാവം ഇതുൾക്കൊള്ളുന്നു; അതോ

ടൊപ്പം ജീവിതത്തിലെ പ്രശ്നങ്ങളിൽനിന്നു് ഒഴിഞ്ഞു് മാറുകയോ, പലായനം ചെയ്യുകയോ ചെയ്യാതെ ധൈര്യപൂർവ്വം അവയെ നേരിടുക എന്ന സാഹസികതത്വവും. സംസ്കൃതത്തിൽ 'ശ്രദ്ധ' എന്നു് പറഞ്ഞിട്ടുള്ളതു് ഇതാണു് – അവനവനിലും പ്രപഞ്ചത്തിന്റെ പാരത്രികമായ അർത്ഥത്തിലും വിശ്വാസമുണ്ടായിരിക്കുക. ഇങ്ങനെയുള്ള ശ്രദ്ധ വീണ്ടെടുക്കുവാനും മനുഷ്യനിർമ്മാണക്ഷമമായൊരു വിദ്യാഭ്യാസവും മതവും സ്വീകരിക്കുവാനും സ്വാമി വിവേകാനന്ദൻ ജനങ്ങളെ ആഹ്വാനം ചെയ്തു. നമ്മുടെ രാജ്യത്തു് വിവിധമതങ്ങൾ ഉണ്ടു്; മതത്തെ അടിസ്ഥാനമാക്കിയാണു് ഈ രാജ്യം ഇന്ത്യയും പാകിസ്ഥാനുമായി വിഭജിക്കപ്പെട്ടതു്. ഇങ്ങനെ വിഭജിപ്പിക്കുന്ന മതത്തെപ്പററി സ്വാമി വിവേകാനന്ദൻ പറഞ്ഞതു് ഈ പ്രകൃതത്തിൽ ഓർമ്മിക്കുന്നതു് നന്നായിരിക്കും. 1896 ജൂൺ 7–ാംനു സിസ്റ്റർ നിവേദിതക്കു് അദ്ദേഹം ലണ്ടനിൽ നിന്നെഴുതി (കംപ്ലീററു് വർക്കു്, ഖണ്ഡം VI, ഭാഗം 489, 1958ലെ പതിപ്പു്):

'ലോകത്തിലെ മതങ്ങൾ ചൈതന്യമററ പരിഹാസങ്ങളായിത്തീർന്നിരിക്കയാണു്. ലോകത്തിനു് വേണ്ടതു് സ്വഭാവമാഹാത്മ്യമാണു്. ജ്വലിക്കുന്ന സ്നേഹത്തിന്റേയും നിസ്വാർത്ഥതയുടേയും ജീവിതങ്ങളാണു് ഇന്നു് ലോകത്തിനാവശ്യം. ഇങ്ങനെയുള്ള സ്നേഹത്തിന്റെ ഓരോവാക്കും വജ്രം പോലെ തുളച്ചുകയറും.'

നമുക്കു് കരുത്തുററ സ്വഭാവം നല്കുവാൻ യോഗ്യമായ വിദ്യാഭ്യാസവും മതവുമാണു് ഇന്നു് വേണ്ടിയിരിക്കുന്നതു്. നമ്മെ ക്രിയോന്മുഖരും, ഊർജ്ജസ്വലരും, ദേശസ്നേഹികളും അപ്പുണമനോഭാവമുള്ളവരും ചുററുപാടുമുള്ള മനുഷ്യാവസ്ഥയുമായി പ്രതികരിക്കുന്നവരുമാക്കുന്ന മതവും വിദ്യാഭ്യാസവും ഈ പരിതസ്ഥിതിയിൽ, ഒരു ഭാഗത്തു്, ശതാബ്ദങ്ങളായി പീഡനവും മററനവും അനീതികളും സഹിച്ചു ജീവിക്കുന്ന ലക്ഷക്കണക്കിനാളുകളും മറുഭാഗത്തു് രാഷ്ട്രീയസ്വാതന്ത്ര്യം ലബ്ധമായതോടുകൂടി ഒരു നല്ല ജീവിതത്തെക്കുറിച്ചുള്ള അവരുടെ വർദ്ധിച്ചുവരുന്ന ആശകളും ആഗ്രഹങ്ങളും ആണു്.

ഞാനും നിങ്ങളും പുതുതായി ജനിക്കുന്ന ഓരോ ശിശുവും ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഇന്നത്തെ ചലനാത്മകമായ സന്നിവേശം ഇതാണു്. ഈ പരിതസ്ഥിതിയെ പൂർണ്ണമായി മനസ്സിലാക്കുന്നില്ലെങ്കിൽ, നമ്മുടെ വളച്ചുള്ളം രാജ്യത്തിന്റെ സേവനത്തിനും— രാജ്യത്തിലെ ലക്ഷോപലക്ഷം ജനങ്ങളുടെ ക്ഷേമത്തിനും നമുക്കു് നല്കാവുന്ന ഏററവും നല്ല സേവനം ലഭ്യമാക്കുവാൻ സാദ്ധ്യമാവുകയില്ല. ശതാബ്ദങ്ങളായി എന്തു മാത്രം അരച്ചു്പൊടിക്കുന്ന ദാരിദ്ര്യവും, പ്രാകൃതത്വവും സാമൂഹ്യഅനീതികളും, മററനവുമാണു്

നമ്മുടെ ജനങ്ങളുടെ മേൽ കുട്ടിവെച്ചിട്ടുള്ളതു് ! തുടർച്ചയായുള്ള ഈ മർദ്ദനങ്ങളുടെ ഫലമായി, ജനങ്ങളുടെ വ്യക്തിത്വവും, ആത്മാഭിമാനവും, കർമ്മശേഷിയും നഷ്ടപ്പെട്ടിരിക്കയാണു്. നമുക്കു് ലബ്ധമായിരിക്കുന്ന പുതിയ സ്വാതന്ത്ര്യം ഇവയെ അവർക്കു് വീണ്ടും ലഭ്യമാക്കേണ്ടതുണ്ടു്. ഇതേ മൈസൂർ തന്നെ—ഈ കർണ്ണാടകപ്രദേശം, എന്തു യാതനകളാണു് അതിലെ സാധാരണജനങ്ങൾ അനുഭവിച്ചിട്ടുള്ളതു്. അധികാരമോഹികളായ ഭരണാധികാരികൾ, ദശാബ്ദങ്ങളായിട്ടു്, നാടൊട്ടുക്കു് പടയോട്ടം നടത്തി, രാജ്യത്തിൽ ദാരിദ്ര്യവും പിന്നോക്കാവസ്ഥയും നൈരാശ്യവും എല്ലാററിനും വഴങ്ങുന്ന സ്വഭാവവും ഉണ്ടാക്കി. വീണ്ടും വീണ്ടും ഇതു് ആവർത്തിക്കപ്പെട്ടിട്ടുണ്ടു്. വിദേശികളായ ആക്രമണകാരികളുടെയും നാടുവാഴികളുടെയും, പിന്നീടു നാട്ടിലെ കലങ്ങിമറിഞ്ഞ രാഷ്ട്രീയസ്ഥിതി സൃഷ്ടിച്ച നാട്ടുകാരായ ഇത്തരമാളുകളുടെയും തുടരെത്തുടരെയുള്ള കൊള്ളകളും കവർച്ചകളും, രാജ്യത്തിലെ കർഷകനിലും തൊഴിലാളികളിലും സാധാരണ ജനങ്ങളിലും ഭയത്തിൻേറതായ ഒരു അനൈച്ഛികചേഷ്ട സൃഷ്ടിച്ചു. ചുററുമുള്ള ലോകത്തിനു നേരെയുള്ള ഭയവും, അതിലവരുടെ പങ്കിനോടുള്ള അനാസ്ഥയും. തുടർച്ചയായ പരാജയങ്ങളിൽക്കൂടെ ആദ്യം ഭയത്തിൻെറയും പിന്നീടു് അനാസ്ഥയുടെയും അവസാനം കീഴ്‌വഴക്കലിൻെറയും സ്വഭാവം അവരിൽ രൂഢമൂലമാക്കി.

പക്ഷേ ഇപ്പോൾ ഈ ഇരുണ്ട യുഗത്തെ നാം പിന്നിട്ടിരിക്കയാണു്. രാഷ്ട്രം സ്വതന്ത്രമായിരിക്കുന്നു; ഒരു ജനാധിപത്യഭരണഘടനയ്ക്കു് കീഴിൽ അതിൻെറ ഐക്യം സ്ഥാപിതമായിരിക്കുന്നു. വിവേകാനന്ദൻ 70വർഷങ്ങൾക്കുമുമ്പു പറഞ്ഞതുപോലെ മനുഷ്യനിർമ്മാണത്തിൻെറയും രാഷ്ട്രനിർമ്മാണത്തിൻെറയും ഗംഭീരവും സാഹസികവുമായൊരു യാത്രയ്ക്കു് അതു് ഒരുങ്ങി നില്ക്കുയാണു്. നാം ഈ സന്ദർഭത്തെ പാഴാക്കുകയും, സ്വാർത്ഥവ്യാപാരങ്ങളിലും ക്ഷുദ്രമായ മത്സരങ്ങളിലും ഇടുങ്ങിയ ചേരിക്കൂട്ടുകളിലും ജീവിക്കുകയും ചെയ്താൽ, നാം നമ്മുടെ നവസ്വാതന്ത്ര്യത്തെ അപകടപ്പെടുത്തുകയും ഭാവിയെ പണയംവെയ്ക്കുകയുമായിരിക്കും ചെയ്യുന്നതു്. ഭാരതം സ്വതന്ത്രമായിരുന്നാൽ മാത്രമേ ഞാനും നിങ്ങളും സ്വതന്ത്രരായിരിക്കുകയുള്ളു എന്നു് നാം സദാ ഓർമ്മിക്കേണ്ടതുണ്ടു്. ഇന്ത്യ നിലംപതിച്ചാൽ ഞാനെവിടെ, നിങ്ങളെവിടെ ? പലപ്പോഴും നാം ഈ കാര്യം വിസ്മരിക്കുന്നു; നമ്മുടെ വിഭാഗീയനിലപാടുകളിൽ നിന്നും തൻേറടമില്ലാത്ത പ്രവർത്തനങ്ങളിൽ നിന്നുമാണു് കഴിഞ്ഞ 22 വർഷങ്ങളായുള്ള നമ്മുടെ ദേശീയരോഗങ്ങൾ ഉണ്ടായിട്ടുള്ളതു്. ഇന്നത്തെ ഭാരതത്തിൽ ഇവയെല്ലാം തീരെ അപ്രസക്തമാണു്.

പ്രസക്തമായതു്, ദേശവ്യാപകമായ വീക്ഷണങ്ങളും, സേവനോത്സുകതയും ദേശീയമായ ഉത്തരവാദിത്വവും ആണ്‌– ഒരു സ്വതന്ത്ര ജനാധിപത്യത്തിലെ പൌരന്റെ ലക്ഷണങ്ങൾ ഇവതന്നെ.

പൌരൻ എന്ന പദത്തിനു് രാജനീതിപ്രകാരമുള്ള അർത്ഥം സമുദായത്തിലെ സ്വതന്ത്രനും ഉത്തരവാദിത്വമുള്ളവനുമായ പൗരൻ എന്നാണ്‌. സ്വാതന്ത്ര്യവും ഉത്തരവാദിത്വവും പൌരന്റെ മഹത്തായ രണ്ടു ഗുണങ്ങളാണ്‌. അതുകൊണ്ടു് സ്വതന്ത്രഭാരതത്തിലെ പൌരന്മാർ എന്ന നിലയിൽ നമ്മുടെ രാജ്യത്തിന്റെ പ്രശ്നങ്ങളിലും ഭാവിയിലും നാം അഭേദ്യമാംവിധം ബന്ധപ്പെട്ടിരിക്കുന്നു.

## 11. സംഘടനയുടെ ശക്തി.

നമ്മുടെ പ്രശ്നങ്ങൾ അമ്പരപ്പിക്കുന്നവയാണ്‌; നമ്മുടെ വ്യത്യസ്തങ്ങളായ ഇച്ഛാശക്തികളെ ഒന്നാക്കി സംഘടിപ്പിച്ചെട്ടുത്താൽ അവയെ നേരിടുകയും പരിഹരിക്കുകയും ചെയ്യാം. സംഘടനയുടെ അർത്ഥവും ശക്തിയും ഇതാണ്‌; സംഘടനകളിൽ ഏററവും പ്രധാനമായതു് രാഷ്ട്രീയസംഘടനയാണ്‌. ഇതിന്റെ നിർണ്ണായകഘടകങ്ങൾ സ്വഭാവശുദ്ധിയും, പരസ്പരവിശ്വാസവും, ഒരുമിച്ചു പ്രവർത്തിക്കുവാനുള്ള കഴിവുമാണ്‌; ഇവ നമ്മൾക്കില്ലാതിരുന്നതിനാൽ, സംഘടനാപരമായി നാം ദുർബ്ബലരായിരുന്നു. ഇവ ആത്മീയമായ ഗുണങ്ങളാണ്‌. 1897ൽ മദിരാശിയിൽ വെച്ചു് ചെയ്ത 'ഭാരതത്തിന്റെ ഭാവി' എന്ന പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ, ഈ ഗുണങ്ങൾ വളർത്തിയെടുക്കുവാൻ ഭാരതീയരെ ആഹ്വാനം ചെയ്തുകൊണ്ടു് പറഞ്ഞു. (വിവേകാനന്ദസാഹിത്യസർവ്വസ്വം III–ാം ഭാഗം 209 – 300):

'എങ്ങനെയാണ്‌ സംഘടനകൾ ഇത്ര പ്രബലങ്ങളാവുന്നതു്? സംഘടന (വെറും) ഭൌതികമാണെന്നു് പറയരുതു്. പ്രസക്തമായ ഒരുദാഹരണം: നാലുകോടി ഇംഗ്ലീഷുകാർ ഇവിടെയുള്ള 30 കോടി ആളുകളെ ഭരിക്കുന്നതെന്തുകൊണ്ടു്? മനശ്ശാസ്ത്രപരമായി ഇതിനു് വിശദീകരണമെന്തു്? ആ നാലുകോടി തങ്ങളുടെ ഇച്ഛാശക്തിയെ ഏകീകരിച്ചിരിക്കുന്നു. ഇതിന്നർത്ഥം അതിരററ ശക്തിയെന്നത്രെ. നിങ്ങൾ മുപ്പതു് കോടിയിൽ ഓരോരുത്തനും മററുള്ളവരുടേതിൽ നിന്നു് വേറായ ഇച്ഛാശക്തിയാണുള്ളതു്. അതുകൊണ്ടു് മഹത്തായ ഒരു ഭാവിഭാരതം പടുത്തു കെട്ടുന്നതിന്റെ രഹസ്യം മുഴവൻ സംഘടനയിൽ, ശക്തിസംഭരണത്തിൽ, ഇച്ഛാശക്തികളെ കൂട്ടിയിണക്കുന്നതിൽ അത്രേ സ്ഥിതി ചെയ്യുന്നതു്.

'...സമുദായത്തിന്റെ മർമ്മം ഐകമത്യമാണ്. ദ്രാവിഡൻ, ആര്യൻ, ബ്രാഹ്മണൻ, അബ്രാഹ്മണൻ എന്നും മററുമുള്ള നിസ്സാരതകളെക്കുറിച്ച് എത്രയേറെ പോരടിക്കുന്നുവോ, അത്രയേറെ വീര്യവും ശക്തിയും സംഭരിക്കുന്നതിൽനിന്നു് നിങ്ങൾ അകന്നു പോകുന്നു. ഒരു കാര്യമോർക്കണം: ഭാവിഭാരതം അതിനെ മാത്രമാണ് ആശ്രയിച്ചുനില്ക്കുന്നത്. ഇച്ഛാശക്തിയുടെ സംഭരണം, അവയെ കൂട്ടിയിണക്കൽ, അവയെല്ലാം ഒരേ കേന്ദ്രത്തിലേയ്ക്ക് ആവാഹിക്കൽ, ഇതത്രേ മർമ്മം.'

പൌരാവലിയുടെ സംഘടിത ഇച്ഛാശക്തിയുടെ ഉപകരണമായ ജനാധിപത്യ രാഷ്ട്രം ഇന്നു് നമ്മൾക്ക് കരഗതമായിട്ടുണ്ട്. ഇതിന്റെ പ്രവർത്തനോപാധി ഭരണമാണ്. ഈ ഉപകരണത്തെ വൃഥാ സ്ഥൂലവും നിസ്തേജവുമാവാൻ അനുവദിക്കരുതു്; അതു് ശക്തവും തീവ്രവുമായിരിക്കണം. എല്ലാ ഭരണ പരിശീലന പരിപാടികളുടേയും ഉദ്ദേശം ഇതാണ്; അവയുടെ ലക്ഷ്യം ഇതായിരിക്കേണ്ടതാണ്. ഭരണപരമായ കാര്യക്ഷമത നാലു് ഘടകങ്ങളെ ആശ്രയിച്ചിരിക്കുന്നു:

സാങ്കേതികവൈദഗ്ദ്ധ്യം സ്വായത്തമാക്കുക; ദേശീയപ്രചോദനങ്ങളിലും ലക്ഷ്യങ്ങളിലും ബോധപൂർവ്വമായ പങ്കാളിത്തം; അതിൽനിന്നു് വരുന്ന അർപ്പണമനോഭാവം; കഠിനമായും സംഘം ചേർന്നും പ്രവർത്തിക്കുവാനുള്ള കഴിവു്.

## 12. മനുഷ്യനും പണവും

സ്വാതന്ത്ര്യഭാരതത്തിന്റെ രാഷ്ട്രമീമാംസയുടെയും ഭരണത്തിന്റേയും ദൌർബ്ബല്യം ഇവിടെയാണ്. നാം പലപ്പോഴും കുതിരക്ക് മുമ്പിൽ വണ്ടിയെ നിർത്തുകയാണുണ്ടായിട്ടുള്ളതു്. പദ്ധതികൾക്ക് കോടികൾ വോട്ടുചെയ്തു വിടുന്നതിലാണ് നമ്മുടെ ഉത്സാഹം, ജനങ്ങളുടെ പൂർണ്ണമായ പങ്കാളിത്തത്തോടുകൂടി ഇവ നടപ്പിൽവരുത്തുവാൻ ജനങ്ങളെ ഉത്തേജിപ്പിക്കുന്നതിലല്ല. മനുഷ്യനു മുമ്പിൽ നാം പണത്തിനാണ് സ്ഥാനം കൊടുക്കുന്നതു്; ഇതു നമ്മുടെ ദേശീയ ദൌർബ്ബല്യമായിരുന്നിട്ടുണ്ട്. നമ്മുടെ വിവാഹങ്ങളിൽത്തന്നെ, നാം പലപ്പോഴും സ്ത്രീധനത്തെയാണ് വിവാഹം കഴിക്കുന്നതു്, പെൺകുട്ടിയെ അല്ല. തന്റെ പ്രസംഗങ്ങളിലും എഴുത്തുകളിലും സ്വാമി വിവേകാനന്ദൻ രാഷ്ട്രത്തിന്റെ ശ്രദ്ധ ശക്തിയായി ഈ ദേശീയ ദൌർബ്ബല്യത്തിലേയ്ക്ക് ക്ഷണിക്കയുണ്ടായിട്ടുണ്ട്. ഇന്നും അദ്ദേഹത്തിന്റെ ശബ്ദം നമ്മെ ഉദ്ബോധിപ്പിക്കുന്നതു് മനുഷ്യൻ പ്രഥമവും പ്രധാനവുമാണ്; പണത്തിനു് അതിനുശേഷമേ സ്ഥാനമുള്ളൂ

എന്നാണ്. പണംകൊണ്ടു് അദ്ഭുതങ്ങൾ സൃഷ്ടിക്കുന്നതു് മനുഷ്യനാണു്, സമർത്ഥരും അർപ്പണബോധത്തോടുകൂടിയവരുമായ സ്ത്രീപുരുഷന്മാർ ഒരു രാഷ്ട്രത്തിന്റെ പണത്തിന്റെ പിന്നിൽ ഉണ്ടായിരുന്നാൽ, ഒരു കോടി ക. കൊണ്ടു് പത്തു കോടിയുടെ ഫലമുണ്ടാക്കാം. ചരിത്രം വീണ്ടും വീണ്ടും നമ്മെ പഠിപ്പിക്കുന്ന പാഠം ഇതാണ്. പരിമിതമായ ഭൌതിക വിഭവങ്ങളുണ്ടായിട്ടും മഹത്തായ സാമ്പത്തിക സാമൂഹിക പുരോഗതി കൈവരിച്ചിട്ടുള്ള രാഷ്ട്രങ്ങൾ ഉണ്ടു്. പണത്തിനെക്കാൾ മനുഷ്യനാണ് പ്രാധാന്യം എന്ന് അവർ തെളിയിച്ചിരിക്കുന്നു. 'ഭാരതത്തിന്റെ ഭാവി,' എന്നു് നേരത്തേ പ്രസ്താവിച്ച അദ്ദേഹത്തിന്റെ പ്രസംഗത്തിൽ, രാഷ്ട്ര – നിർമ്മാണത്തിനായുള്ള തന്റെ പദ്ധതിയെപ്പററി സ്വാമി വിവേകാനന്ദൻ പറകയുണ്ടായി:

'ഇതാണെന്റെ പദ്ധതി. ഇതു് അതിബൃഹത്തായി തോന്നിയേക്കാം, പക്ഷെ ഒഴിച്ചുകൂടാത്തതാണ്. ഇതിനാവശ്യമായ പണം എവിടെനിന്നു് വരും എന്നു് നിങ്ങൾ ചോദിക്കുമായിരിക്കും, പണം വേണ്ട. പണം നിസ്സാരമാണ്...പണവും പിന്നീടു് വേണ്ടതെല്ലാംതന്നെയും തനിയേ വരും. അവ നമ്മുടെ അടിമകളാണ്, നാം അവയുടേതല്ല. വേണം എന്നതാണ് കാര്യം. തക്കതായ ആളുകൾ എവിടെ? അതാണു് പ്രശ്നം.'

## 13 മൂന്നു 'പി'കളുടെ നിഷ്ഠുരശാസനം

കേന്ദ്രത്തിലും സംസ്ഥാനങ്ങളിലും ഗ്രാമതലംവരെയുള്ള വിസ്തൃതമായ ഭരണവ്യവസ്ഥയിലും ചിതറിക്കിടക്കുന്ന നമ്മുടെ മാനുഷികവിഭവങ്ങളെ സമഗ്രമായ ദേശീയവികസനം കൈവരുത്തുവാനുള്ള സുശക്തമായൊരുപകരണമാക്കിമാററി എടുക്കേണ്ടതുണ്ടു്, ദേശീയമായ അർപ്പണമനഃസ്ഥിതിയുടെയും സേവനത്തിന്റേയും പ്രചോദനം ഈ ഉപകരണത്തിൽ പ്രവേശിപ്പിക്കയും വേണം; ഗവർമെൻറിൽ 'സർവ്വീസ്' എന്ന പദം ഭാരതത്തിൽ പലപ്പോഴും നിർജ്ജീവമായൊരർത്ഥത്തിലാണു് ഉപയോഗിക്കപ്പെടുന്നതു്. പലപ്പോഴും പര്യായോക്തിയായും ബ്രിട്ടീഷ്ഭരണത്തിൽ നിന്നു് കിട്ടിയ ഇത്തരം പല സർവ്വീസുകളും നമുക്കുണ്ടു്. കേന്ദ്രതലത്തിലും സംസ്ഥാനങ്ങളിലും പല സർവ്വീസുകളും നാം പുതുതായി ഉണ്ടാക്കിയിട്ടുമുണ്ടു്. ഇവ വാക്യാർത്ഥത്തിൽ മാത്രമാണ് സർവ്വീസുകളാവുന്നതു്, ഇതു് ആവശ്യമായൊരു ഭാഗംതന്നെയാണ്, പക്ഷേ ഇതുകൊണ്ടായില്ല. അവ ഭാവത്തിലും 'സർവ്വീസു'കളാവേണ്ടിയിരിക്കുന്നു.

സ്ഥാനത്തിന്റെയും ശമ്പളത്തിന്റെയും, ആനുകൂല്യങ്ങളുടെയും അനുബന്ധസൌകര്യങ്ങളുടെയും – ചുരുക്കത്തിൽ, പേ (ശമ്പളം), പ്രാസ്പെക്ടസ് (ഭാവിസാദ്ധ്യതകൾ), പ്രമോഷൻ, (ഉദ്യോഗക്കയററം) എന്നീ മൂന്നു 'പി'കളിലും ഉള്ള അമിതമായ പരിഗണന ഈ സർവ്വീസുകളെ നിശ്ചലവും നിർജ്ജീവവുമാക്കുന്നു – ഉയന്ന ലക്ഷ്യത്തിലേയ്ക്കു് കഷ്ടം സഹിച്ചു് നീങ്ങിക്കൊണ്ടിരിക്കുന്ന ഒരു രാഷ്ട്രത്തിനു് അവ താങ്ങാൻ വയ്യാത്ത ഒരു ഭാരമായിത്തീരുന്നു.

മനുഷ്യാത്മാവിന്റെ അനശ്വരമഹിമ അവയിൽ പ്രകാശിതമാവുന്നില്ല, ശമ്പളവും ഇരുന്നു് അധികാരം പ്രയോഗിക്കുന്ന കസേരയും മനുഷ്യന്റെ യഥാർത്ഥമാഹാത്മ്യം പ്രകടമാക്കുന്നില്ല. ഇവ മാറിക്കൊണ്ടിരിക്കുന്നവയാണു്; അവ വന്നും പൊയ്ക്കൊണ്ടുമിരിക്കും. സ്വാർത്ഥപരവും ശമ്പളത്തിനുള്ള ജോലി എന്ന മനഃസ്ഥിതിക്കുമുപരിയായി, മനുഷ്യനിൽ ഒരു ചൈതന്യമുണ്ടു്, ഒരു സാഹസികത്വം; ഇതു് താൻ ചെയ്യുന്ന ജോലികൾക്കും നയിക്കുന്ന ജീവിതത്തിന്നും സമ്പന്നതയും മൂല്യവും നല്കുന്നു. ഇതാണു് ഭൌതികശരീരത്തിൽക്കൂടെ മനുഷ്യനിലുള്ള ആത്മാവിന്റെ ദർശനം: നശ്വരത്തിൽക്കൂടെയുള്ള അനശ്വരത. സ്വന്തം വ്യക്തിത്വത്തെ ഉയർത്തുന്നതിൽക്കൂടെ ഇങ്ങനെയുള്ള സ്ത്രീപുരുഷന്മാർ അവർ ചെയ്യുന്ന കൃത്യങ്ങളെയും ഉയർത്തുകയും സമ്പന്നമാക്കുകയും ചെയ്യുന്നു. സമുദായത്തിൽ അവർ നടത്തുന്ന ജോലികൾ അക്ഷരത്തിലും അർത്ഥത്തിലും 'സർവ്വീസി'ന്റെ മുദ്ര വഹിക്കുന്നു. ഇത്തരം സർവ്വീസ് അവരുടെ വ്യക്തിത്വത്തിന്റെ നൈസർഗ്ഗികമായ പ്രകടനമാണു്. 'നിങ്ങൾക്കുവേണ്ടി ഞാനെന്താണു് ചെയ്യേണ്ടതു്' 'നിങ്ങൾക്കു് എന്തു സേവനമാണു് വേണ്ടതു്?' എന്ന ഭാവത്തിലാണു് അവർ സദാ ജീവിക്കുന്നതും പ്രവർത്തിക്കുന്നതും.

## 14 സേവനത്തിന്റെ തത്ത്വസംഹിത

മനുഷ്യസമൂഹത്തിൽ ഈ വിധത്തിലുള്ള സേവനത്തിന്റെ തത്ത്വസംഹിതയുടെ സ്ഥാനമെന്താണെന്നു് നാം ഇന്നു് മനസ്സിലാക്കേണ്ടതുണ്ടു്. ആദ്യകാലം മുതല്ക്കുതന്നെ തന്റെ അയൽവാസിയുമായി എങ്ങനെ പെരുമാറണമെന്ന പ്രശ്നം മനുഷ്യനെ നേരിട്ടിട്ടുണ്ടു്. മനുഷ്യരുടെ പരസ്പരബന്ധങ്ങൾ മാനവസമുദായത്തിൽ സജീവമായി നില്ക്കുന്നൊരു പ്രശ്നമാണു്. ഇതിനു് രണ്ടു് ഉത്തരങ്ങൾ മനുഷ്യൻ കണ്ടുപിടിച്ചിട്ടുണ്ടു്; ഒന്നു്, സ്വന്തം താല്പര്യത്തിനുവേണ്ടി മററുള്ളവരെ ചൂഷണം ചെയ്യുക; രണ്ടാമത്തേതു്, അന്യരെ സഹായിക്കുകയും അതിൽക്കൂടി രണ്ടുപേരും അഭിവൃദ്ധി നേടുകയും,

പക്ഷേ, രണ്ടാമത്തേതിന്, മനുഷ്യഹൃദയങ്ങളിൽ പരക്കെ അനുകൂല പ്രതികരണമുണ്ടായിട്ടില്ല. അതു് കുറെ പ്രയാസമായ കാര്യമാണ്; അതിന് കുറെ ദീർഘദർശിത്വം ആവശ്യമാണ്; ആദ്യത്തേതു് സ്വാഭാവികവും എളുപ്പവുമാണ് അതിന് ഭാവിയിലേയ്ക്കു് നോക്കുന്ന കാഴ്ചപ്പാടൊന്നും ആവശ്യമില്ല. ജൈവവ്യവസ്ഥയിൽ കേന്ദ്രീകൃതമായൊരഹംബോധമെന്ന നിലയ്ക്കു്, തന്റെ ജൈവസംതൃപ്തികളും നിലനിൽപും ഉറപ്പിക്കുവാനാണ് മനുഷ്യന്റെ ശ്രമം. ഇതിനായി മററുള്ളവരെ ഉപയോഗിക്കാൻ അവൻ പ്രചോദിതനാവുന്നു. മനുഷ്യന്റെ യഥാർത്ഥസ്വഭാവം ഇതായിരുന്നുവെങ്കിൽ, അവൻ തന്റെ ജൈവികസംവിധാനത്തിൽ പരിമിതപ്പെട്ടുത്തിയ ഒരൊററപ്പെട്ട വ്യക്തി മാത്രമായിരുന്നെങ്കിൽ, അവന് മററുള്ളവരെ കഷ്ടപ്പെടുത്തിയും തൻകാര്യം നേടി ചോദ്യം ചെയ്യപ്പെടാതെ കടന്നുകളയാമായിരുന്നെങ്കിൽ, മററുള്ളവരെ ചൂഷണം ചെയ്യുന്നതിൽ തെററില്ല. ഇതു് പ്രാകൃതമായ ഭൌതികത്വമാണ്.

നാം നിരങ്കുശരായി മററുള്ളവരുടെ കഷ്ടപ്പാടുകളെ നമ്മുടെ താല്പര്യങ്ങൾക്ക് ഉപയോഗിക്കുന്നു. ബുദ്ധിമുട്ടിലകപ്പെട്ട ഒരാൾ ഒരു ജോലിക്കായി നമ്മെ സമീപിക്കുമ്പോൾ, അയാൾ അർഹിക്കുന്ന ഒരു ശമ്പളത്തിലല്ല നാം അയാളെ നിയമിക്കുക— അയാളുടെ ദൈന്യതയുടെ നിലവാരത്തിലേയ്ക്കു് താഴ്ന്ന ഒരു വേതനത്തിലാണ്. പ്രായോഗികജ്ഞാനമെന്ന വലിയ വാക്കിന്റെ പേരിലാണ് നാം ഇതു് ചെയ്യുന്നതു്. പക്ഷേ ഇതു് അധാർമ്മികമായ ചൂഷണമാണ്; മനുഷ്യാഭിമാനത്തോടു് ചെയ്യുന്ന തികഞ്ഞ അന്യായമാണ്.

നമ്മുടെ മതാനുഷ്ഠാനത്തെ പററിയുള്ള വീമ്പു പറച്ചിലിനിടയിലും നമ്മുടെ സമൂഹത്തിലെ സ്ഥിരം ഭാവവും സ്വഭാവവും ഇതായിരുന്നിട്ടുണ്ടു്. എന്തുകൊണ്ടെന്നാൽ, ഈ മതം നിശ്ചലമായൊരു ആചാരാനുഷ്ഠാനം മാത്രമാണ്; നമ്മുടെ മതാദർശമോ സദാചാരത്തിന്റെ കസവു് തുന്നിച്ചേർത്ത ഭൌതികത്വവും. കഴിഞ്ഞ ചില ശതാബ്ദങ്ങളായി നമുക്കുണ്ടായ സാമൂഹികവും രാഷ്ട്രീയവുമായ പരാജയങ്ങളും തോൽവികളും തെളിയിക്കുന്നതു് ഇതാണ്; അന്യരെ സ്വാർത്ഥപരമായി ചൂഷണം ചെയ്യുന്നതും സാമൂഹികബോധത്തെ അവഗണിക്കുന്നതും അവസാനവിശകലനത്തിൽ ഗുണം ചെയ്യുകയില്ലെന്ന ആത്യന്തികസത്യത്തെ ഇതു് തെളിയിക്കുന്നു. മതവും രാഷ്ട്രീയവും സമൂഹവും കൂടുതൽ കെട്ടുറപ്പുള്ള സംവിധാനങ്ങളായിരിക്കേണ്ടതാണ്. ദീർഘദർശിത്വവും വിദൂരവീക്ഷണവും ഒത്തുചേർന്ന ചലനാത്മകമായ ആത്മീയത്വത്തിന്റെ ഉല്പന്നങ്ങളാണ് അവ;

നിശ്ചലമായ ആചാരങ്ങൾക്കും സ്വാർത്ഥപൂർണ്ണമായ രാഷ്ട്രീയത്തിനും അതീതമാണ് അവ. ഇങ്ങനെയുള്ളൊരു ആത്മീയതയുടെ അഭാവത്തിൽ, ഭാരതീയർ സാദ്ധ്യമായ എല്ലാവിധപരസ്പരചൂഷണവും നടത്തി; ശക്തരും അധികാരമുള്ളവരും ദുർബ്ബലരെയും നിസ്സഹായരേയും; പഠിപ്പുള്ളവർ അജ്ഞാനികളെ; പുരുഷൻ സ്ത്രീയെ, സ്ത്രീകൾ, അദ്ഭുതമെന്നു പറയട്ടെ, മററു സ്ത്രീകളെ. ശതാബ്ദങ്ങളായി ഇങ്ങനെ സർവ്വസാധാരണമായി നടന്ന ചൂഷണത്തിന്റെ ഫലമായി ഭാരതത്തിൽ മനുഷ്യന്റെ ആകാരം ക്ഷുദ്രമായി, ചരിത്രത്തിൽ അതു് നിഷ്ഫലവുമായി—നാം ഇപ്പോൾ ഈ ആദ്യത്തെ ഉത്തരത്തെ തിരുത്തുവാനും രണ്ടാമത്തേതിനെ – അതായതു് – സേവനം പരീക്ഷിച്ചു നോക്കുവാനും തയ്യാറെടുക്കുകയാണ്. ഭാരതത്തിലെ ഗംഭീരമായ ആധുനികനവോത്ഥാനത്തെ നയിക്കുന്ന മനുഷ്യശ്രേഷ്ഠത്വത്തിന്റെ തത്ത്വസംഹിത ഇതാണ്.

മനുഷ്യനെ ഇങ്ങനെയുള്ള വളച്ചു മുരടിച്ച നിഷ്ഫലതയിൽനിന്നു് ഉയർത്തി എടുത്തു്, വളർച്ചയുടെയും വികാസത്തിന്റെയും, സൃഷ്ടിയുടെയും സാക്ഷാത്ക്കാരത്തിന്റെയും പന്ഥാവിലേയ്ക്കു് നയിക്കുവാനാണ് ഈ പുതിയ തത്ത്വസംഹിത ഉദ്യമിക്കുന്നതു് ! ത്യാഗവും സേവനവും ആണ് അതിന്റെ മുദ്രാവാക്യങ്ങൾ. ജൈവഘടനയിൽ കേന്ദ്രീകൃതമായ ക്ഷുദ്രവ്യക്തിത്വത്തെ ത്യജിച്ചു്, അസീമമായ ആത്മാവിനെ പ്രകാശിപ്പിക്കുക; അതിലേയ്ക്കുള്ള രാജപാത സേവനമാണ്.

മനുഷ്യന്റെ അന്തസ്സും ശക്തിയും അവനു് വീണ്ടും ലഭ്യമാക്കുകയും, മനുഷ്യനെ മനുഷ്യനോടു് ബന്ധിപ്പിച്ചു്, വ്യക്തിസ്വാതന്ത്ര്യവും ദേശീയ ഐക്യവും പുരോഗതിയും ഉറപ്പിക്കുകയും ചെയ്യുന്ന ആദർശസംഹിത ഇതാണ്. മനുഷ്യനിർമ്മിതിയിൽക്കൂടി രാഷ്ട്രനിർമ്മാണമെന്ന വിവേകാനന്ദന്റെ വാക്കുകൾ ഇതാണ് സൂചിപ്പിക്കുന്നതു്. 1894 ജൂൺ 20–ാംനു- ജൂണാഗഡ് ദിവാനയച്ച കത്തിൽ, വികാരാവേശം നിറഞ്ഞു നില്ക്കുന്ന വാക്കുകളിൽ സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി:

'മുഴുവൻ തെററും ഇതിലാണ്: ഗ്രാമങ്ങളിൽ നിവസിക്കുന്ന നമ്മുടെ യഥാർത്ഥ ജനത അവരുടെ മനുഷ്യത്വത്തേയും വ്യക്തിത്വത്തേയും വിസ്മരിച്ചിരിക്കുന്നു. ഹിന്ദു, മുസ്ലീം, ക്രസ്ത്യൻ ഭരണാധികാരികളുടെ ചവിട്ടടിയിൽപ്പെട്ടു്, കീശയിൽ വേണ്ടത്ര പണമുള്ള ഏവനും ചവിട്ടി നടക്കാനാണ് തങ്ങൾ ജന്മംകൊണ്ടിട്ടുള്ളതെന്നു് അവർ വിശ്വസിച്ചുതുടങ്ങിയിരിക്കയാണ്. നഷ്ടപ്പെട്ട അവരുടെ വ്യക്തിത്വം അവക്കു് തിരിച്ചുകൊടുക്കേണ്ടതായിട്ടുണ്ടു്.'

## 15 ഭാവനാസമൃദ്ധമായ സഹതാപത്തിൻെറ ആവശ്യം

നമ്മുടെ ഭരണകർത്താക്കളേയും മററു ദേശാഭിമാനികളേയും കാത്തിരിക്കുന്ന ഗംഭീരമായ ഒരുദ്യമമാണിതു്. ദേശസ്നേഹികൾക്കുള്ളതാണു് ഈ പ്രവൃത്തി. വെറും ഉദ്യോഗാന്വേഷകർക്കല്ല; ചലനാത്മകമായ ആത്മീയതയെ സാധകം ചെയ്യുന്നവർക്കുള്ളതാണു്; ഭക്തിപ്രകടനത്തിൻെറ കസവു് കയററിയ ഹൃദയശൂന്യമായ ഭൗതികതയ്ക്കുള്ളതല്ല; സേവനതൃഷ്ണയാൽ പ്രചോദിതരായ സ്ത്രീപുരുഷന്മാർക്കുള്ളതാണതു്, സ്വാർത്ഥമതികളായ അല്പജ്ഞർക്കല്ല.

ഈ വിഷയത്തെപ്പററി നാട്ടിൻെറ പലേ ഭാഗങ്ങളിലും നമ്മുടെ സർവ്വകലാശാലാവിദ്യാർത്ഥികളോടും ഭരണകർത്താക്കളോടും ഞാൻ സംസാരിച്ചിട്ടുണ്ടു്. നമ്മുടെ ഭരണാധികാരികൾ അവരുടെ സ്വഭാവത്തിലും വീക്ഷണത്തിലും വളർത്തിയെടുക്കേണ്ട ഒരു വിശേഷഗുണത്തെ ഞാൻ ഈ അവസരങ്ങളിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ഞാൻ അതിനെ വിവരിച്ചിട്ടുള്ളതു്, ഭാവനാപൂർണ്ണമായ സഹതാപത്തിനുള്ള കഴിവു് എന്നാണു്. എന്തർത്ഥമാണു് ഞാനിതുകൊണ്ടുദ്ദേശിക്കുന്നതു്? ഒരു പാവത്തേയോ രോഗിയേയോ നാം കാണുമ്പോൾ, അധികം പേർക്കും കുറെ സഹതാപവും സഹാനുഭൂതിയും തോന്നും, അത്രത്തോളം നന്മ നമ്മിലുണ്ടു്. പക്ഷെ ഇതു് പ്രാഥമികമായ ധാർമ്മികബോധം മാത്രമാണു്. നമ്മുടെ ഇന്നത്തെ ജനാധിപത്യരാഷ്ട്രത്തിലെ പൌരനേയോ ഭരണാധികാരിയേയോ മെനഞ്ഞെടുക്കുവാൻ ഇതു് പോരാ. ആ സഹതാപം ഒരു നാണ്യം എറിഞ്ഞു കൊടുക്കുന്നതിൽ അവസാനിക്കുന്നു; ഈ ദൈന്യത എങ്ങനെ ഉണ്ടായി എന്നു് അതു് ചോദിക്കുന്നില്ല. ഈ കഷ്ടപ്പാടിൻെറ വേരുകൾ കണ്ടു പിടിച്ചു്, ആ അറിവിനെ സാമൂഹികമായ ആജ്ഞാശക്തിയുമായി ബന്ധിപ്പിച്ചു് ആ ശക്തിയെ സംഘടിത കർമ്മപദ്ധതിയിലേയ്ക്കു് തിരിച്ചു വിടുവാനുള്ള ഉത്സാഹം അതിനില്ല. വ്യക്തിപരമായൊരനുഭവത്തോടുള്ള വ്യക്തിപരമായ പ്രതികരണം മാത്രമാണതു്.

ഒരു ഭരണാധികാരിയോ പൌരനോ വ്യക്തമായ സ്വാനുഭവത്തിൽക്കൂടി മനുഷ്യസഹജമായ ഒരാവശ്യത്തേയോ യാതനയേയോ നേരിടുന്ന സന്ദർഭങ്ങൾ വിരളമായിരിക്കും. എന്നിരുന്നാലും നമ്മുടെ സമൂഹത്തിൽ ബൃഹത്തായ ക്ലേശങ്ങളും കഷ്ടപ്പാടും ഉണ്ടു്; ജനതയുടെ ശതാബ്ദദീർഘമായ ഈ ദുഃസ്ഥിതിയെ അവസാനിപ്പിക്കുവാൻ നമ്മുടെ ഭരണഘടനയും രാഷ്ട്രവും രൂപംകൊടുത്ത ഉപകരണമാണു് നമ്മുടെ ഭരണസംവിധാനം. എങ്ങനെയാണു് ഇതു് സാദ്ധ്യമാക്കേണ്ടതു്? ഭരണാധികാരി അമൂർത്തമായ സഹാനുഭൂതിക്കുള്ള കഴിവു്

വളർത്തിയെടുക്കുന്നതിൽക്കൂടെ, എന്നാണിതിനുത്തരം. ഇരമ്പിപ്പായുന്ന ദയനീയ ജീവിതത്തിൽനിന്ന് വളരെ അകലെയായി ഗവണ്മെണ്ട് കാര്യാലയത്തിലെ മുറികളിൽ ഇരുന്നാണ് ഇവരിൽ ഭൂരിപക്ഷവും കാര്യങ്ങൾ നടത്തുന്നത്, അതിനാൽ ഇതിനെപ്പററി സമഗ്രമായ അനുഭവം അവർക്കുണ്ടാവാനിടയില്ല. പക്ഷേ ഭരണത്തിൻെറ കാര്യക്ഷമതയും സഫലതയും ജനലക്ഷങ്ങളുടെ സുഖദുഃഖങ്ങളും ആഗ്രഹങ്ങളുമായി ഇവർ ബന്ധപ്പെടുന്നതിനെ ആശ്രയിച്ചു നില്ക്കുന്നു. ഭാവനാപരമായൊരു സഹാനുഭൂതി ഭരണകർത്താക്കൾ വളർത്തിയെടുത്താൽ മാത്രമേ ഇത് സാദ്ധ്യമാവുകയുള്ളു.

ഈ സ്വഭാവവിശേഷത്തിൻെറ അഭാവമാണ് ഭരണത്തെ വെറുമൊരു ഉദ്യോഗസ്ഥമേധാവിത്വപരമായ സംവിധാനമായി മാററുന്നത്; ചിലപ്പോൾ ഇതിന് ജീവനുമുണ്ടാവില്ല. ദേശീയ സ്വാതന്ത്ര്യപ്രസ്ഥാനം ബ്രിട്ടീഷ് ഭരണത്തിനെതിരെ ഉയർത്തിയ ആവലാതിയും വിമർശനവും ഇതായിരുന്നു. നിർഭാഗ്യവശാൽ സ്വാതന്ത്ര്യാനന്തരഭരണവും പൌരാവലിയുടെ ഭാഗത്തുനിന്നുണ്ടാവുന്ന ഇപ്രകാരമുള്ള വിമർശനങ്ങൾക്ക് വിധേയമായിക്കൊണ്ടിരിക്കുന്നു. കേന്ദ്രത്തിലേയും സംസ്ഥാനങ്ങളിലേയും ഭരണാധികാരികൾ ഈ വിമർശനത്തിൽ ശ്രദ്ധിക്കുവാനും ഈ ന്യൂനതയെ പരിഹരിക്കാൻ ശ്രമിക്കുവാനും തുടങ്ങിയിട്ടുണ്ട്. ഭാവനാധിഷ്ഠിതമായ സഹാനുഭൂതി വളർത്തിയെടുക്കുകയും, സ്വതന്ത്രഭാരതത്തിലെ സ്വതന്ത്രനും ഉത്തരവാദബോധമുള്ളവനുമായ ഒരു പൌരനാണ് താൻ എന്ന മങ്ങലേല്ക്കാത്ത ബോധത്തോടെ ജീവിക്കുകയും ജോലി ചെയ്യുകയും ചെയ്യുകയാണ് ഇതിനുള്ള വഴി; രാജ്യത്തിൻെറ വികസന പ്രക്രിയയുമായി ഗാഢമായ ബന്ധമുള്ളവനും, ഒരു പ്രത്യേകനിലയിൽ രാഷ്ട്രത്തെ സേവിക്കുവാൻ നിയുക്തനായവനുമായ ഒരു പൌരൻേറതായ ബോധം ജനങ്ങളുടെ ആശകളും ആഗ്രഹങ്ങളുമായി പ്രതികരിക്കുവാനും അലസമായി നീങ്ങുന്ന ഭരണയന്ത്രത്തെ ത്വരിതപ്പെടുത്തുവാനും ഇതാണ് മാർഗ്ഗം.

ഭാരതീയരും വിദേശീയരുമായ നിരീക്ഷകന്മാർ നമ്മുടെ ഭരണയന്ത്രത്തിൻെറ മന്ദഗതിയേയും സാമൂഹിക പ്രചോദനങ്ങളുമായി പ്രതികരിക്കുവാനുള്ള അതിൻെറ കഴിവില്ലായ്മയേയും പലപ്പോഴും വിമർശിച്ചിട്ടുണ്ട്. സെക്രട്ടേറിയററിലെ കടലാസുകൾക്ക് സ്വയം ചലിക്കുന്ന ശക്തിയൊന്നുമില്ല; അവയെ കൈകാര്യം ചെയ്യുന്ന ഉദ്യോഗസ്ഥൻെറയും ആഫീസരുടെയും അലസതയോ ഉത്സാഹമോ അനുസരിച്ച് അവ മന്ദഗതിയിലോ വേഗത്തിലോ നീങ്ങും. ഒരുദ്യോഗസ്ഥൻ എന്ന നിലയിൽ, അയാളുടെ ചലനങ്ങൾ മന്ദഗതിയിലാ

വാനേ തരമുള്ളു. എന്തെന്നാൽ തന്റെ ഉദ്യോഗത്തിന്റെമാത്രം കാര്യമായിട്ടാണ് അയാൾ ഇതിനെയെല്ലാം കാണുന്നത്, രാജ്യത്തിലെ മാറിക്കൊണ്ടിരിക്കുന്ന സാമൂഹികപ്രക്രിയകളിൽ പങ്കെടുക്കുവാനോ തന്റെ മുമ്പിലുള്ള ഫയലുകൾ വഴി പ്രകടിതമാവുന്ന സാമൂഹികാവേശങ്ങളെ ഉൾക്കൊള്ളുവാനോ വേണ്ട ഭാവനാപൂർണ്ണമായ മനുഷ്യസ്നേഹം അയാൾക്ക് അനുഭവപ്പെട്ടുതുടങ്ങീട്ടില്ല. പക്ഷെ ഇതു രണ്ടും അയാൾക്കു അനുഭവവേദ്യമാവുമ്പോൾ, ഒരു നിശ്ചല വ്യക്തി എന്ന നിലവിട്ട് അദ്ദേഹം ഊർജ്ജസ്വലനായൊരു വ്യക്തിയായി മാറുന്നു; ഇതിൽനിന്നുണ്ടാവുന്ന ഉത്സാഹം ഫയലുകൾ വേഗത്തിൽ നീങ്ങുവാനും, ഭരണത്തിന്റെ ഗതി ചലനാത്മകമാകുവാനും, തന്മൂലം വർദ്ധിച്ച സാമ്പത്തികസാമൂഹികവളർച്ച് കൈവരിക്കുവാനും സഹായകമാവുന്നു. ഗൃഹസ്ഥൻ എന്ന നിലയിൽനിന്നു് പൗരൻ എന്ന സ്ഥാനത്തേയ്ക്കുള്ള ആത്മീയമായ വളർച്ച് ഭരണാധികാരിക്ക് കരഗതമായിരിക്കുന്നു എന്നതിന്റെ ഒരു തെളിവുമാണിതു്.

## 16. ക്രമീകൃതമായ വിപ്ലവം.

ഇന്നു് ഭാരതത്തിലെ ഭരണാധികാരികളിലും രാഷ്ട്രീയനേതാക്കന്മാരിലും ബുദ്ധിജീവികളിലും പൌരന്മാരിലും വേണ്ടതായ മാനുഷികവികാസം ഇതാണു്. ഇതുണ്ടെങ്കിലേ, നമ്മുടെ സാമ്പത്തികസാമൂഹികവളർച്ച്യുടെ വർദ്ധിച്ചുവരുന്ന പ്രശ്നങ്ങളെ നമുക്ക് വിജയകരമായി നേരിടാൻ സാദ്ധ്യമാവുകയുള്ളു. നമ്മുടെ രാജ്യത്തിലെ ലക്ഷോപലക്ഷം ജനങ്ങൾ ദരിദ്രരാണെന്നു് നാം മനസ്സിലാക്കേണ്ടതുണ്ടു്; ബീഹാറിൽ ഇന്നു് ലക്ഷങ്ങൾ കാട്ടുപുക്കൾ തിന്നു ജീവിക്കുന്നുണ്ടു്. നമ്മുടെ ഓരോരുത്തരുടെയും ജീവിതവും ജോലിയും ഈ ശോചനീയാവസ്ഥയെ കഴിയും വേഗം അവസാനിപ്പിക്കുവാനുള്ള ഒരു വാഗ്ദത്തമായി മാറേറണ്ടതുണ്ടു്.

വിപ്ലവത്തെപ്പററി ചില ആളുകൾ സംസാരിക്കാറുണ്ടു്. ഭാരതത്തിലെ എല്ലാ ജനങ്ങളും വിപ്ലവം വേണമെന്നാവശ്യപ്പെടുകയും അതിനു വേണ്ടി പ്രയത്നിക്കുകയും വേണമെന്നാണു് ഞാൻ ആവശ്യപ്പെടുന്നതു്. എന്തെന്നാൽ, ഇന്നു് നമ്മുടെ രാജ്യത്തെപ്പററിയ ഏററവും വലിയ സത്യം ഇതാണു്. ഒരു ശതാബ്ദമായിട്ടു്, സമാധാനപരമായൊരു വിപ്ലവത്തിൽക്കൂടി സമൂലമായ മാററങ്ങൾ വരുത്തുവാൻ ഭാരതം ശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇതൊരു അപൂർവ്വരീതിയിലുള്ള വിപ്ലവമാണു്; തുടർച്ചയായ പരിണാമത്തിൽക്കൂടിയുള്ള ഒരു വിപ്ലവം. സാമൂഹികവിദ്യാഭ്യാസത്തിലും നിയമാധിഷ്ഠിത പ്രവർത്തനങ്ങളിലുംകൂടി വിപ്ലവകരമായ സാമൂഹിക

പരിവർത്തനം നടത്തുന്ന വിശേഷമായൊരു വിപ്ലവം — ജനാധിപത്യപരമായൊരു വിപ്ലവം. 1897 മാർച്ച് മാസം മദിരാശിയിൽ വെച്ച് നടത്തിയ പ്രസിദ്ധമായ 'എന്റെ സമരപരിപാടി' എന്ന പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ ഇത്തരമൊരു വിപ്ലവത്തിനുവേണ്ടി പരിശ്രമിക്കുവാൻ നമ്മുടെ ജനതതിയെ ആഹ്വാനം ചെയ്തു. (വിവേകാനന്ദസാഹിത്യസർവ്വസ്വം III).

'ആമൂലാഗ്രം പരിഷ്കാരമാണ് എനിയ്ക്ക് വേണ്ടതു്. ചില്ലറ മാററങ്ങളിൽ ഞാൻ വിശ്വസിക്കുന്നില്ല. എന്റെ വിശ്വാസം വളർച്ചയിലാണ്...ന്യൂനപക്ഷത്തിന്റെ നിപീഡനമാണ് ലോകത്തിൽ കാണാവുന്ന നിപീഡനങ്ങളിൽ നീചതമം. എന്തോ ചിലതെല്ലാം ദോഷമാണെന്ന് കരുതുന്ന ചുരുക്കം ചിലക്ക് ഒരു ജനതയെ ആകെ ഇളക്കാൻ കഴിയില്ല. എന്തുകൊണ്ടു് ജനത ഇളകുന്നില്ല? ഒന്നാമതു്, ജനതയ്ക്കു് വിദ്യാഭ്യാസം നല്കണം. നിങ്ങളുടെതായ നിയമനിർമ്മാണസഭ ഉണ്ടാകണം. പിന്നേയാണ് നിയമം വരുക. ഏതു പിൻബലം കൊണ്ടാണോ നിയമമുണ്ടാകുന്നതു് ആ പ്രഭാവം ആദ്യം സൃഷ്ടിക്കണം. രാജാക്കന്മാർ പോയ്ക്കഴിഞ്ഞിരിക്കുന്നു. പുതുതായ ആ പിൻബലം, ജനതയുടെ നവപ്രഭാവം എവിടെ? അതു് ഉയർത്തിക്കൊണ്ടുവരിക.'

നാം സ്വീകരിച്ച ജനാധിപത്യരീതിയിൽക്കൂടെ സാമൂഹികവും രാഷ്ട്രീയവുമായ സാരമായ നേട്ടങ്ങൾ നാം നേടിക്കഴിഞ്ഞിട്ടുണ്ടു്. പക്ഷെ വെല്ലുവിളികൾ ഇനിയുമുണ്ടു്; ഗൌരവമായ പ്രശ്നങ്ങൾ നമ്മെ അഭിമുഖീകരിക്കുന്നു. ദീർഘകാലമായി കഷ്ടപ്പെട്ടുന്നവരും നീതിക്കും, സമത്വത്തിനും സാമ്പത്തികവും സാംസ്കാരികവുമായ ഉയർച്ചയ്ക്കുംവേണ്ടി വർദ്ധിച്ചുവരുന്ന ആഗ്രഹങ്ങളുള്ളവരുമായ നമ്മുടെ ജനങ്ങളെ തൃപ്തിപ്പെടുത്തുവാൻ വേണ്ടത്ര വേഗതയിൽ മുന്നോട്ടുനീങ്ങുവാൻ നമ്മൾക്ക് കഴിയുമോ?

*സമാധാനപരവും നിയമവിധേയവുമായ മാററങ്ങൾ* ഉൾക്കൊള്ളുന്ന ജനാധിപത്യം പര്യാപ്തമായ ചലനാത്മകത ഉണ്ടാക്കുന്നതിൽ പരാജയപ്പെടുമ്പോൾ സായുധവിപ്ലവം ഈ രാഷ്ട്രീയ-സാമൂഹിക ആവേശങ്ങളുടെ നിയന്ത്രണം ഏറെറടുക്കുകയും രാഷ്ട്രത്തെ ഗ്രസിക്കുകയുംചെയ്യും. വേണമെന്നുവെച്ച് ഒരു രാഷ്ട്രവും സായുധവിപ്ലവം സൃഷ്ടിക്കുകയോ സ്വീകരിക്കുകയോ ചെയ്യുകയില്ല. ഇത്തരം വിപ്ലവങ്ങളെല്ലാം സാമൂഹിക നൈരാശ്യത്തിൽ നിന്നുണ്ടാവുന്നവയാണ്. ഒരു രാഷ്ട്രത്തിലെ ബുദ്ധിജീവികൾ സാമൂഹിക വികസനത്തിന്റെ ഉപകരണങ്ങളാകാതെ, സ്ഥാപിത

വ്യവസ്ഥയുടെ അടിമകളാവുകയും തലപ്പത്തിരിക്കുന്ന ചുരുക്കം ചിലരുടെ വാലുകളാവുകയും ചെയ്യുമ്പോഴാണ് ഇത്തരം വിപ്ലവങ്ങൾ രാജ്യങ്ങളെ അട്ടിമറിക്കുന്നത്. ആ രാജ്യത്തിലെ ബുദ്ധിജീവികളുടെ സാമൂഹികവീക്ഷണത്തിന്റെ പാപ്പരത്തവും അതിന്റെ ആത്മീയമായ ദാരിദ്ര്യവുമാണ് ഇതു് കാണിക്കുന്നത്. സമാധാനപരമായ സാമൂഹികമാററങ്ങളെ സംബന്ധിച്ച നൈരാശ്യം സൃഷ്ടിച്ച സാമൂഹികാവേശങ്ങൾ സായുധവിപ്ലവമായി പൊട്ടിത്തെറിക്കമാറാക്കുന്നതു് ഈ പരിതഃസ്ഥിതിയാണ്. നമ്മുടെ ദേശീയാവധാനത ഇതുവരെ ഇത്തരമൊരു സ്ഥിതി വിശേഷത്തിൽ നിന്നു് നമ്മെ രക്ഷിച്ചിട്ടുണ്ടു് പക്ഷെ സ്വാതന്ത്ര്യലബ്ധിക്കു ശേഷം ഈ അവധാനത നേരിയ തോതിലാണു് ഒഴുകീട്ടുള്ളതു്; 1970–ാം വഷമായ ഇന്നു് ഭാരതം അതിന്റെ ദേശീയമായ ഭവിതവ്യതയുടെ ചതുഷ്പാദത്തിലാണ് നിലകൊള്ളുന്നതു്. ഇതു് നമ്മുടെ ഭരണവ്യവസ്ഥക്കും രാഷ്ട്രീയസംവിധാനത്തിനുമെതിരെ ഗൌരവമായ വെല്ലുവിളി ഉയത്തിയിട്ടുമുണ്ടു്.

ഈ പശ്ചാത്തലത്തിൽ പുതുതായി സ്ഥാപിച്ച നമ്മുടെ ജനാധിപത്യത്തിലെ ഭരണപരമായ കാര്യക്ഷമത അടിയന്തരസ്വഭാവമുള്ളതായിത്തീരുന്നു. ഈ കാര്യക്ഷമതയെ അളക്കുവാൻ ഒരു മാനദണ്ഡമേയുള്ളു—ദേശീയാവേശങ്ങളോടു് ക്രിയാത്മകമായി പ്രതികരിക്കുവാൻ അതിനുള്ള കഴിവു്. ദേശത്തിലെ ബുദ്ധിജീവികളുടെ പ്രാതിനിധ്യസ്വഭാവമുള്ള ഒരു വിഭാഗം ഭാവനാപൂണ്ണമായ സഹാനുഭൂതിയിലും ദേശീയമായ അപ്പണബോധത്തിലും പരിശീലനം നേടുക എന്ന ഒരു മാഗ്ഗമേ ഇതിനുള്ളു. തൻകാര്യവ്യഗ്രതയും സഹജീവികളുടെ താല്പര്യങ്ങളോടുള്ള അവഗണനയുമാണു് അഴിമതിയിലേക്കു നയിക്കുന്നതു്; ഈ തിന്മ ഇപ്പോൾത്തന്നെ ഈ നാട്ടിൽ മനുഷ്യനേയും സമുദായത്തേയും പീഡിപ്പിച്ചു തുടങ്ങീട്ടുണ്ടു്. നമ്മുടെ സ്വന്തം താല്പര്യങ്ങളെ അപ്പാടെ വിസ്മരിച്ചു്, സന്ന്യാസിമാരാവണമെന്നല്ല ഇതിന്റെ അത്ഥം; മററുള്ളവരുടെ താല്പര്യങ്ങളുമുൾക്കൊള്ളുന്ന വ്യാപ്തമായൊരു പശ്ചാത്തലത്തിൽ സ്വന്തം താല്പര്യങ്ങളെ സ്ഥാപിക്കണമെന്നേയുള്ളു. നമ്മുടെ ജീവിതത്തിന്റേയും ജോലിയുടേയും ഭാവത്തെത്തന്നെ ഇതു് പൂണ്ണമായും മാററിക്കളയും. പ്രബുദ്ധമായ സ്വാത്ഥപരത എന്നു് ഇതിനെയാണു് രാഷ്ട്രീയമീമാംസയിൽ പറഞ്ഞിട്ടുള്ളതു്. സ്വന്തം താല്പര്യം തന്നെയാണിതു്; പക്ഷേ ധാമ്മികബോധത്തിന്റെ സ്പശം അതിലുണ്ടു്; തത്ഫലമായി ആരോഗ്യകരമായ എല്ലാ സാമൂഹികപ്രക്രിയകളുടേയും തത്ത്വമായ പാരസ്പര്യവും പരസ്പരാശ്രയവും, സേവനബോധവും ഇതിൽ അംഗീകരിക്കപ്പെട്ടിരിക്കുന്നു.

രണ്ടാം ലോകമഹായുദ്ധത്തിനുശേഷം, അന്താരാഷ്ട്രബന്ധങ്ങൾപോലും ഇപ്രകാരമുള്ള ഉദ്ബുദ്ധമായ സ്വാത്മപരതയുടെ പ്രചോദനത്തിൽ നടത്തിത്തുടങ്ങീട്ടുണ്ട്. അവികസിതരാഷ്ട്രങ്ങളുടെ വികസനത്തിൽ സാമ്പത്തികമായി വളർന്നുനില്ക്കുന്ന രാജ്യങ്ങൾ പ്രദർശിപ്പിക്കുന്ന താല്പര്യം ഇതിൻെറ പ്രകടനമാണ്. രാജ്യത്തിൻെറ ഉള്ളിൽത്തന്നെയുള്ള പരസ്പരബന്ധങ്ങളിൽ ഈ വീക്ഷണം കൂടുതൽ വിപുലമായി പ്രകടമാക്കേണ്ടതായിട്ടുണ്ട്; ചൂഷണത്തിൻെറ സ്ഥാനത്ത് സേവനം അടിസ്ഥാനപ്രചോദനമാവാൻ ഇത് സഹായിക്കും. 'പരസ്പരം ഭാവയന്തഃ ശ്രേയഃ പരം അവാപ്സ്യഥ'—പരസ്പരതാല്പര്യങ്ങളെ പരിരക്ഷിച്ചുകൊണ്ട്, എല്ലാവരും ഏററവും ഉയന്ന ക്ഷേമം ആജ്ജിക്കും എന്ന് ഗീതയിൽ ശ്രീകൃഷ്ണൻ പ്രഖ്യാപിക്കുന്നു.

## 17. ചരിത്രത്തിൻെറ ഇരയല്ല, ചരിത്രസ്രഷ്ടാവ് തന്നെ.

ഹിന്ദുവോ മുസ്ലീമോ കൃസ്ത്യനോ മറേറതെങ്കിലും മതാനുയായിയോ ആവട്ടെ, നമുക്ക് മതത്തിൻെറ ഒരു പാരമ്പര്യമുണ്ട്. നാം ഈ പാരമ്പര്യത്തിലുള്ള വിശ്വാസത്തിലാണ് ജീവിച്ചിട്ടുള്ളത്. ഇതിൽനിന്ന് കുറെയെല്ലാം നന്മ നമുക്കുണ്ടായിട്ടുണ്ട്; കുറെ തിന്മയും. പക്ഷേ നമ്മുടെ ഈ പരമ്പരയാ ഉള്ള വിശ്വാസങ്ങൾ, ഞാൻ നേരത്തെ പറഞ്ഞതിൻവണ്ണം; നിശ്ചലമായൊരാചാരമായി ചുരുങ്ങിയിരിക്കയാണ്; ദൈവവിശ്വാസത്തിൻെറ കസ്വു തുന്നിച്ചേർത്ത ലൌകികത്വം. മതം നിർദ്ദേശിക്കുന്ന എല്ലാ ആചാരങ്ങളും നാം അനുഷ്ഠിക്കുന്നുണ്ട്, പക്ഷേ ഇവ നമ്മെ ആത്മീയവികസനത്തിലെത്തിക്കുന്നില്ല; നമ്മുടെ ആത്മീയബോധം ഇതിൻഫലമായി ശക്തിപ്പെടുന്നില്ല. നമ്മുടെ ക്ഷുദ്രമായ ചേരിക്കുറുകളും വിദ്വേഷങ്ങളും, പരസ്പരചൂഷണവും വിഭാഗീയ ചായ്‌വുകളും നിലനിത്തിക്കൊണ്ട് നാം സംസാരത്തിൽ മുഴുകി ജീവിക്കുന്നു, അവികലമായൊരു സാമൂഹികക്രമം രൂപപ്പെടുത്തുന്നതിനും സഞ്ചിതമായ മാനവക്ഷേമം നേടിയെടുക്കുവാനുമുള്ള ഒരുപകരണമെന്ന നിലയ്ക്കു പുരോഗമനപരമായൊരു രാഷ്ട്രീയസംവിധാനം വളത്തിയെടുക്കുന്നതിനും ഇവ തടസ്സമായി നിന്നിട്ടുണ്ട്. ഇതിൻഫലമായി, ശതാബ്ദങ്ങളോളം നമ്മുടെ രാജ്യം ചരിത്രത്തിൻെറ ബലിയാടായി നിന്നു. മററു രാജ്യങ്ങൾ ചരിത്രം സൃഷ്ടിച്ചപ്പോൾ, നാം ചരിത്രത്തിൻെറ ഇരയായി.

ഇന്ന്, ചരിത്രത്തിലാദ്യമായി, ഒരു രാഷ്ട്രമെന്ന നിലയ്ക്ക് ചരിത്രം സൃഷ്ടിക്കുവാൻ നമുക്ക് സന്ദർഭം കിട്ടിയിരിക്കുകയാണ്.

നിശ്ചലമായ അനുഷ്ഠാനമതത്തിൽനിന്നുയന്നു്, ചലനാത്മകമായൊരു ആത്മീയത സ്വീകരിച്ചാലേ ഇതു് സാദ്ധ്യമാവൂ. ക്ഷുദ്രമായ അഹംബോധത്തിൽനിന്നു് ദൈവത്തിൽ കേന്ദ്രീകൃതമായ വ്യാപ്തമായൊരു വ്യക്തിത്വത്തിലേയ്ക്കു് മനുഷ്യനെ ഉയത്താനാണു് എല്ലാ മതങ്ങളും ശ്രമിക്കുന്നതു്; സഹജീവികളോടുള്ള പരിഗണന ഈ വളച്ച്യുടെ ധാർമ്മികമായൊരുല്പന്നമാണു്. എല്ലാ മതങ്ങളുടേയും കാതലായ സന്ദേശം ഈ ആത്മീയവികസനമാണു്. ജൈവികപരിമിതികൾക്കപ്പുറമുള്ള മനുഷ്യൻെറ വളച്ച്, അഹംബോധത്തിൽ അധിഷ്ഠിതമായ നിസ്സാരങ്ങൾക്കപ്പുറമുള്ള വളച്ച്. തൻകാര്യവ്യഗ്രതയിലും ചൂഷണത്തിലും രസിക്കുന്ന പ്രാകൃതമായ അഹം ബോധം, ഇതിൻെറ ത്യാഗത്തിലും പരസേവനത്തിലും സംതൃപ്തി കാണുന്ന ശുദ്ധീകരിക്കപ്പെട്ട അഹംബോധത്തിലേയ്ക്കു് വളരുന്നതിനെ ശ്രീരാമകൃഷ്ണൻ വിവരിച്ചിട്ടുണ്ടു്.

## 18 മനുഷ്യൻെറ വളച്ച്യിലെ ആത്മീയവികസനം

എല്ലാ ലോകമതങ്ങളും പ്രചരിപ്പിക്കുന്ന മനുഷ്യൻെറ വളച്ച്യുടേയും വികാസത്തിൻേറയും ഈ സുന്ദരസങ്കല്പത്തിനു്, മനുഷ്യപരിണാമത്തിൻെറ അന്തിമലക്ഷ്യത്തെപ്പററിയ ഇരുപതാം ശതാബ്ദത്തിലെ ജീവശാസ്ത്രത്തിൻെറ പ്രഖ്യാപനങ്ങളിൽ ശക്തമായ ന്യായീകരണം ലഭിക്കുന്നു. മനുഷ്യപരിണാമത്തെപ്പററി ഇത്തരം ധാർമ്മികമായൊരു സങ്കല്പം തന്നെയാണു് ഇന്നത്തെ ജീവശാസ്ത്രത്തിനുമുള്ളതു്; മനുഷ്യപൂർവ്വമായ ഘട്ടത്തിലെ ജൈവപരിണാമത്തിൻെറ സ്ഥാനത്തു്, മാനസികവും സാമൂഹികവുമായ പരിണാമത്തെ അതു കാണുന്നു. മനുഷ്യമസ്തിഷ്കം പ്രകൃതി വളത്തിയെടുത്തിട്ടുള്ള സവ്വശ്രേഷ്ഠമായ അവയവമാണു്. ഇതിൻെറ നിർമ്മാണത്തോടുകൂടി, ജൈവികമായ പരിണാമത്തിൻെറ പ്രസക്തി അവസാനിച്ചിരിക്കയാണു്. നമ്മുടെ നിലനില്പിനായി ഇനി പ്രകൃതി പുതിയ അവയവങ്ങൾ സൃഷ്ടിക്കേണ്ടതില്ല; പ്രകൃതി ദീഘകാലം ധൃത്തടിച്ചുകൊണ്ടുള്ള പരീക്ഷണങ്ങളിൽക്കൂടി നിർമ്മിച്ച തന്നേക്കാവുന്നവയേക്കാളും സമത്ഥമായ അവയവങ്ങൾ മനുഷ്യമസ്തിഷ്കം കണ്ടുപിടിച്ചുതരും. അതുകൊണ്ടാണു് ജീവശാസ്ത്രം നമ്മോടു് പറയുന്നതു്, പരിണാമം ഇന്നു് ജൈവികമോ, ഭൌതികമോ ആയ തലങ്ങളിലല്ല, അതു രണ്ടിനും ഉപരിയായ ഒരു തലത്തിലാണു് എന്നു്.

മാനസിക-സാമൂഹികപരിണാമമെന്നാണു് ഇതിനെ ജീവശാസ്ത്രം വിവരിക്കുന്നതു്. ജീവശാസ്ത്രത്തെ മതവുമായി അടുപ്പിക്കുന്ന അത്ഥപൂണ്ണമായൊരു പദവും സങ്കല്പവുമാണതു്; മനുഷ്യൻെറ

ആത്മീയാകാരത്തിലേയ്ക്കും സാക്ഷാത്കരിക്കേണ്ട വിധത്തിലേയ്ക്കും അതു് വെളിച്ചം വീശുന്നു. ജൈവികവാസനകൾക്കു് വിധേയമായ മനുഷ്യചേതന, അതിന്റെ പരിമിതികളേയും പരിതഃസ്ഥിതിയേയും മറി കടന്നു്, മററു് മനുഷ്യചേതനകളോടുള്ള സ്നേഹത്തിലും സഹാനുഭൂതിയിലും അസീമമായി വളരുന്നതിനെയാണു് ഈ പരിണാമം സൂചിപ്പിക്കുന്നതു്. ഇതു് അവശ്യം ധാർമ്മികമായൊരു പരിണാമമാണു്—പരിമിതമായൊരു ജൈവഘടകത്തിൽ നിസ്സീമമായൊരു വ്യക്തിത്വം ചലിക്കുന്നതു്. മനുഷ്യന്റെ ആത്മീയവികസനം എന്നു് മതം വിവരിക്കുന്നതു് ഇതാണു്—മനുഷ്യവ്യക്തിത്വത്തിന്റെ ആത്മീയാകാരത്തിന്റെ പ്രകടനം. ഈ ആത്മീയത എല്ലാ മനുഷ്യരുടേയും ജന്മാവകാശമാണെന്നു് വേദാന്തം പ്രഖ്യാപിക്കുന്നു; ഈ ആത്മീയതയെ ആജ്ജിക്കുകയും അതിനെ ജീവിതത്തിലും ജോലികളിലും പ്രകടിപ്പിക്കേണ്ടതെങ്ങനെയെന്നും എല്ലാ മതങ്ങളും ഉദ്ബോധിപ്പിക്കുന്നു.

അതുകൊണ്ടാണു് മനുഷ്യനിലുള്ള ദിവ്യത്വത്തെ പ്രകടിപ്പിക്കുന്നതാണു് മതം എന്നു് വിവേകാനന്ദൻ വിശേഷിപ്പിച്ചതു്. ഈ ഗഹനമായ ആകാരം എന്നിലും നിങ്ങളിലുമുണ്ടു്; അതു് മറഞ്ഞു് കിടക്കയാണു്; അതു് നമ്മുടെ ജൈവികതയുമായി കെട്ടുപിണഞ്ഞു കിടക്കുന്നു. പക്ഷെ ഈ ആത്മീയാകാരത്തെ അതിന്റെ ജൈവികമായ കെട്ടിൽനിന്നു് വേർപെടുത്തി, അതിനെ ജീവിതത്തിലും സ്വഭാവത്തിലും നിർബ്ബാധം പ്രകടിപ്പിക്കുവാനുള്ള കഴിവു് മനുഷ്യനുണ്ടു്—മനുഷ്യനു് മാത്രം. ഇതാണു് സാക്ഷാത്കൃതമായ മതം—സിദ്ധാന്തമോ, ആചാരാനുഷ്ഠാനങ്ങളോ അല്ലാത്ത മതം. ധാർമ്മികബോധവും, മാനുഷികപരിഗണനയും സേവനത്തിന്റെ ഭാവവും കർമ്മവും ഈ വികസനത്തിന്റെ ഉല്പന്നങ്ങളാവുന്നു; ആന്തരീകമായ വികസനവും പോഷണവും ബാഹ്യമായ സമൂഹത്തിലേയ്ക്കു ഒഴുകുന്നതാണു് ഇവ. മനുഷ്യനു് നൈസർഗ്ഗികമായിത്തന്നെയുള്ള ധാർമ്മികബോധമാണിതു്; മനുഷ്യനുമുമ്പുള്ള പരിണാമത്തിന്റെ ഘട്ടങ്ങളിൽ എല്ലാ ജീവികൾക്കുമുള്ള നൈസർഗ്ഗികതയിൽനിന്നു് ഇതു് വ്യത്യസ്തമാണു്.

## 19. ത്യാഗവും സേവനവും

ജനങ്ങളുടെ അല്പമോ അധികമോ ആയ ആത്മീയവികസനമാണു് നമുക്കിന്നാവശ്യം – ഇതിൽനിന്നു് ജന്യമാവുന്ന സ്വഭാവദാർഢ്യവും. ആത്മീയവികസനത്തിന്റേതായ ഈ മാർഗ്ഗത്തിൽ ജനങ്ങൾ പ്രവേശിക്കുകയും പുരോഗമിക്കയും വേണം— സാവധാനത്തിലാവട്ടെ വേഗത്തിലാവട്ടെ. വൈയക്തികവും സാമൂഹികവു

മായ ജീവിതസാക്ഷാല്ക്കാരത്തിലേയ്ക്കുള്ള രാജവീഥി ഇതാണു്. ത്യാഗത്തിന്റേയും സേവനത്തിന്റേയും മാർഗ്ഗമാണു് അതു് എന്നു് വിവേകാനന്ദൻ നിർവ്വചിച്ചിട്ടുണ്ടു്:

'ത്യാഗവും സേവനവും ഭാരതത്തിന്റെ ആദർശബന്ധങ്ങളാണു്; ഈ മാർഗ്ഗങ്ങളിൽ രാജ്യത്തെ ശക്തിപ്പെടുത്തുക; എല്ലാ കാര്യങ്ങളും ശരിയായിക്കൊള്ളും.'

ജൈവികമായ ഈ ക്ഷുദ്രവ്യക്തിത്വത്തെ ത്യജിക്കയും നമ്മുടെ ബൃഹത്തായ ആത്മീയാകാരത്തെ പ്രകടിപ്പിക്കയും ചെയ്യുന്നതിലൂടെയാണു്, സേവനത്തിന്റെ ഭാവത്തിലും പ്രവൃത്തിയിലും ആത്മീയമായ ശക്തി അനാവൃതമാവുന്നതു്; ഇവ ഈ ശക്തിയെ കൂടുതൽ സംപുഷ്ടമാക്കുകയും ചെയ്യുന്നു ഈ മാർഗ്ഗങ്ങളിൽ രാഷ്ട്രത്തെ ശക്തിപ്പെടുത്തു; ബാക്കി കാര്യങ്ങളെല്ലാം ശരിയാവും എന്നാണു് സ്വാമി വിവേകാനന്ദൻ പറഞ്ഞതു്. ഗഹനമായൊരു യാഥാർത്ഥ്യമാണു് ഈ മഹദ്വചനങ്ങളിൽ അടങ്ങീട്ടുള്ളതു്. ഈ സന്ദേശത്തെ നാം എല്ലാവരും ഇന്നു് ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. ഓരോ പൌരനും ഒരോ സാമൂഹികപ്രവർത്തകനും ഈ സത്യത്തെ ഗ്രഹിച്ചു് അവനവന്റെ ശക്തിക്കൊത്തു് അതിനനുസൃതമായി ജീവിക്കണം. ഈ കാര്യത്തിൽ സാധാരണ പൌരനേക്കാളും തീവ്രമായി ഒരു ഭരണാധികാരി ജീവിക്കേണ്ടതുണ്ടു്, എന്തുകൊണ്ടെന്നാൽ അയാൾ രാഷ്ട്രീയാധികാരം കൈകാര്യം ചെയ്യുന്നയാളാണു്. ഈ അധികാരമാണെങ്കിൽ പൊതുനന്മയ്ക്കു് ഉപയോഗിക്കേണ്ടതുമാണു്. ക്ഷുദ്രമായ സ്വാർത്ഥവലയത്തിൽനിന്നു് ഉയരാത്തവനും, മനുഷ്യപരിണാമത്തിന്റെ മാനസിക–സാമൂഹികഘട്ടത്തിലെത്തി ആത്മീയഭാവം കൈക്കൊള്ളാത്തവനും ഇതു് സാദ്ധ്യമല്ല.

ഇപ്രകാരമുള്ള വളർച്ചയാണു്, ആത്മീയമായ വികസനമാണു്, ഗീത പറയുന്നപോലെ പ്രബുദ്ധമായ യുക്തി, വികാരം, ആജ്ഞാശക്തി ഇവകളുടെ സംയോഗം കൊണ്ടുള്ള ബുദ്ധിയാവുന്നതു് – ഇതു സ്വഭാവമാഹാത്മ്യം ഉണ്ടാക്കുന്നു; പൊതുനന്മയ്ക്കുവേണ്ടി അധികാരം കൈയാളുവാനുള്ള പ്രാപ്തി. എല്ലാ ഭരണാധിപന്മാരേയും സാമൂഹികഉത്തരവാദിത്വം വഹിക്കുന്ന എല്ലാവരേയും ഉത്തേജിപ്പിക്കേണ്ട മാനവികദർശനം ഇതാണു്. സ്വന്തം ലാഭവും സുഖവും അന്വേഷിച്ചു ജീവിക്കുന്ന പ്രാകൃതനിലയിൽനിന്നു് മനുഷ്യജീവിതം ധീരതയുടെ തലത്തിലേയ്ക്കു് ഉയരുന്നതു് ഇവിടെക്കാണാം. മനുഷ്യനെ ഈ തലത്തിൽ ജീവിക്കുവാൻ തയ്യാറാക്കുവാനും ധൈര്യപ്പെടുത്തുവാനുമാണു് ശ്രീകൃഷ്ണൻ യോഗം പഠിപ്പിച്ചതു് എന്നു് ശ്രീശങ്കരൻ അഭിപ്രായപ്പെടുന്നു — ഇങ്ങനെ ശക്തി ആർജ്ജിച്ചുകൊണ്ടു്, അവർ

പൊതുവായ മനുഷ്യക്ഷേമം ഉറപ്പുവരുത്തുവാൻ കെല്പുള്ളവരാകട്ടെ എന്ന ഉദ്ദേശത്തോടുകൂടി.

## 20. ക്ഷേമതല്പരരാജ്യത്തെപ്പററി കാളിദാസൻ

ഒരു ക്ഷേമതല്പരരാജ്യമാവാനാണ് സ്വതന്ത്രഭാരതം ആഗ്രഹിക്കുന്നതു്. പൌരാണികസംസ്കൃതസാഹിത്യത്തിൽ ക്ഷേമതല്പരരാജ്യത്തിൻെറ ഒരു വിവരണമുണ്ടു്; ഇതു് രഘുവംശത്തിൽ കാളിദാസൻ കൊടുത്തിട്ടുള്ളതാണു്. ശ്രീരാമൻ ജനിച്ചതു് രഘുവിൻെറ വംശത്തിലാണു്; രഘുവിൻെറ പ്രതാപത്തെ വർണ്ണിച്ചുകൊണ്ടു് കാളിദാസൻ പറയുകയാണു്:

പ്രജാനാമേവഭൂത്യൎത്ഥം സ താഭ്യോ ബലിമഗ്രഹീത്
സഹസ്രഗുണമുത്സ്രഷ്ടുമാദത്തേ ഹി രസം രവിഃ.

അദ്ദേഹം പ്രജകളുടെ ഐശ്വര്യത്തിനുവേണ്ടി മാത്രം അവരുടെ പക്കൽനിന്നു് നികുതിപിരിച്ചു; സൂര്യൻ ആയിരം മടങ്ങായി പെയ്യുതരുവാനാണല്ലോ വെള്ളം വലിച്ചെടുക്കുന്നതു്.

പ്രത്യക്ഷമോ പരോക്ഷമോ ആയ നികുതിയായി ജനങ്ങളിൽനിന്നു് വസൂൽചെയ്യുന്ന ഓരോ ഉറുപ്പികക്കും നൂറു റുപ്പിക അവക്കു് മടക്കിക്കൊടുക്കുന്ന ഒരു ക്ഷേമതല്പരരാജ്യമാണതു്. വികസനപ്രവൎത്തനങ്ങൾക്കായി 25000 കോടി ഉറുപ്പികയാണു് നാലാം പഞ്ചവത്സരപദ്ധതി വകയിരുത്തീട്ടുള്ളതു്. നല്ലതായൊരു ക്ഷേമതല്പരരാജ്യത്തിൽ ചുരുങ്ങിയതു് ഒരുലക്ഷം കോടി രൂപയുടെ ഗുണം ഇതു് ജനങ്ങൾക്കു് എത്തിച്ചുകൊടുക്കേണ്ടതാണു്. ഇതു് സാദ്ധ്യമാവാൻ എന്താണു് വേണ്ടതു്? ഇത്രമാത്രം: കഴിവു്; സാമൂഹികബോധം, സ്വഭാവവൈശിഷ്ട്യം ഇവയിൽ നിന്നു് രൂപംകൊള്ളുന്ന ഭരണപരമായ കാൎയ്യക്ഷമത.

ഗീതയിൽ ഉദ്ഘോഷിച്ചിട്ടുള്ള യോഗദൎശനം ഉണ്ടാക്കുന്ന മാന്ത്രികമായ മാററം ഇതാണു്. യോഗഃ കൎമ്മസു കൌശലം — യോഗം കൎമ്മത്തിലുള്ള സാമൎത്ഥ്യമാണു്. ഇതിനു് രണ്ടുവശങ്ങളുണ്ടു്: ആന്തരീകമായി വ്യക്തിപരമായ സാമൎത്ഥ്യവും, ബാഹ്യമായി ഫലപ്രദമായ കൎമ്മത്തിലുള്ളതും. സദ്ഭരണത്തിൻെറ ഗുണമിതാണു് — പത്തുറുപ്പികയുടെ മുതലിറക്കലിൽനിന്നു് നൂററുപ്പികയുടെ ഗുണം ഉണ്ടാക്കുന്ന കൌശലം. ആ പത്തിനും നൂറിനുമിടക്കു് നില്ക്കുന്നതു് ആത്മീയശാസ്ത്രത്തിൻെറ ഇന്ദ്രജാലമാണു്. ഈ ശാസ്ത്രം പ്രവൎത്തനത്തിലില്ലാത്തപ്പോൾ, ഭരണം നിശ്ചലവും മരവിച്ചതുമാവുന്നു; നൂററുപ്പിക ചിലവു ചെയ്താൽ പത്തുറുപ്പികയുടെ ഗുണമേ അതിൽനിന്നു് കിട്ടുകയുള്ളു.

## 21. ഭൗതികശാസ്ത്രങ്ങളും ആത്മീയദർശനവും

മതത്തിന്റെയും 'യോഗ'ത്തിന്റെയും പേരിൽ, നമ്മുടെ ആളുകൾ, പ്രത്യേകിച്ചും ഭരണാധികാരികളടക്കമുള്ള അഭ്യസ്തവിദ്യരായവർ, ക്ഷുദ്രവും നിഷ്ഫലവുമായ പലവിധം മന്ത്രതന്ത്രാദികളുടെ പിന്നാലെ ഓടിനടക്കുന്നുണ്ട്. ശാസ്ത്രത്തിന്റെ അദ്ഭുതങ്ങളുടെ ഈ കാലത്തു്, ഇതെല്ലാം ബാലിശമായി തോന്നുന്നു. രോഗനിവാരണത്തിന്റെ രംഗത്താവട്ടെ, ഭക്ഷ്യോല്പാദനത്തിലാവട്ടെ, പേടകങ്ങളെയും മനുഷ്യനേയും ചന്ദ്രനിലേക്കയക്കുകയും തിരിച്ചുകൊണ്ടുവരികയും ചെയ്യുന്നതിലാവട്ടെ, ഭൗതികശാസ്ത്രം നടത്തുന്ന, പരീക്ഷിച്ചുനോക്കാവുന്നതും പരസ്യമായവയും ആയ ഇന്ദ്രജാലങ്ങളെ നോക്കിയാൽ, താഴ്ന്ന തലത്തിലുള്ള മതാചരണവും യോഗമുറകളും കൈവരുത്തുമെന്നവകാശപ്പെടുന്ന രഹസ്യവും വെളിപ്പെടുത്തുവാൻ സാധിക്കാത്തതും അന്ധവിശ്വാസജടിലവും അധഃപതിപ്പിക്കുന്നതുമായ ഇന്ദ്രജാലങ്ങൾ എത്ര ക്ഷുദ്രങ്ങളാണ്!

ഭൗതികശാസ്ത്രത്തിന്റെ ഈ അദ്ഭുതങ്ങൾക്ക് തുല്യമായും അവയെ കവച്ചുവെയ്ക്കുന്നവയുമായ ഏക അദ്ഭുതം, ഹൃദയശുദ്ധിയുടേയും സ്നേഹത്തിന്റേയും സഹാനുഭൂതിയുടേയും ആർജ്ജവത്തിന്റേയും സേവനത്തിന്റേയും അദ്ഭുതമാണ്; വിദ്വേഷത്തെ സ്നേഹവും ഹിംസയെ അഹിംസയും ആയി മാററുന്ന പ്രക്രിയ. ഇവയെല്ലാം മനുഷ്യന്റെ ആത്മീയവളർച്ചയുടെ മധുരഫലങ്ങളാണ്. പരീക്ഷിതവും പരീക്ഷിതവ്യവുമായതും, പരസ്യവും വിജ്ഞാപനക്ഷമവുമായ ശാസ്ത്രീയമായ മതത്തിന്റെ ഉല്പന്നമാണിതു്; ഭൗതികശാസ്ത്രങ്ങളുടെ സത്യങ്ങളെപ്പോലെ തന്നെയാണ് അവ; പക്ഷെ അന്ധവിശ്വാസജടിലമായ സാധാരണമതത്തിലെ 'അദ്ഭുത ങ്ങൾ പോലെയല്ല.

ഇത്തരത്തിലുള്ള ഇന്ദ്രജാലത്തിന്റെയും ഇരുട്ടിന്റെയും മതാചാരങ്ങളെ ത്യജിച്ച് സ്വഭാവ മാഹാത്മ്യവും, ചിന്താസ്ഫുടതയും, സ്നേഹവും സേവനവും ഉണ്ടാക്കുന്നതും, ആത്മീയവികസനത്തിന്റെ ശാസ്ത്രമെന്നനിലയ്ക്കും മതത്തെ പോഷിപ്പിച്ചെടുക്കുവാൻ തുടങ്ങിയാൽ, ഭാരതത്തിലെ മഹത്തും പ്രകാശപൂർണ്ണവുമായൊരു യുഗത്തിന്റെ പിറവിയെ അതു് കുറിക്കും; ഇതോടുകൂടി വിവിധങ്ങളായ ഭൗതികശാസ്ത്രങ്ങളേയും സാങ്കേതിക മുറകളേയും വികസിപ്പിച്ചെടുക്കുകയും വേണം. മനുഷ്യന്റെ പൂർണ്ണമായ വളർച്ചയും രാഷ്ട്രത്തിന്റെ സർവ്വതോമുഖമായ വികസനവും ഉറപ്പുവരുത്തുവാൻ ഈ രണ്ടു ഊർജ്ജധാരകളും സംയോജിക്കപ്പെടുകതന്നെ വേണം. നിരത്തുവക്കിൽ ഉറങ്ങുന്നവരും, കുപ്പത്തൊട്ടിയിലുള്ള ഭക്ഷണഉച്ഛിഷ്ടങ്ങളെ പരതി

എടുക്കുന്നവരുമായ സാധുക്കൾ ഇല്ലാത്തതും മനുഷ്യന്റെ അന്തസ്സും മൂല്യവും ഉറപ്പുവരുത്തുന്നതുമായ ഒരു ഭാരതത്തെ നമുക്ക് സ്വപ്നം കണ്ടുകൂടെ? എന്തൊരു സുന്ദരമായ ദേശീയാദർശമാണിത്! ഇതിന്റെ സഫലീകരണത്തിനായി എന്തെല്ലാം സാദ്ധ്യതകളാണ് നമുക്കിന്ന് കൈവന്നിരിക്കുന്നത്! ഗവണ്മെണ്ടുസ്ഥാപനങ്ങളിലും സ്വകാര്യമേഖലയിലും ജോലിചെയ്യുന്ന ആയിരക്കണക്കിനുള്ള നമ്മൾ എന്തുകൊണ്ടാണ് ഈ സങ്കല്പത്തിൽ ആവേശം കൊള്ളാത്തത്? നാം അലസരും, നിശ്ചലരും തൻകാര്യം നോക്കികളുമായിട്ടുണ്ടെന്നതാണ് വാസ്തവം. ആത്മപരിശോധനാപരമായൊരു ചിന്താപ്രസ്ഥാനം തുടങ്ങിയാൽ മാത്രമേ നമ്മുടെ ജീവിതസരിത്തിനെ ചലിപ്പിക്കുവാനും ത്വരിതപ്പെടുത്തുവാനും സാദ്ധ്യമാവൂ.

മഹത്തായ നമ്മുടെ സംസ്കാരത്തിനു പിന്നിലായി ചിന്തയുടെ ഊർജ്ജമുണ്ടെന്ന് ഞാൻ ആവർത്തിച്ച് പറഞ്ഞുകൊള്ളട്ടെ; പാശ്ചാത്യസംസ്കാരത്തിന്നു ഇതുണ്ട്. ഈ രണ്ട് ഊർജ്ജങ്ങളേയും സമന്വയിപ്പിച്ച്, നമ്മുടെ പ്രവർത്തനങ്ങളുടെ പിന്നിൽ ഇതിനെ സ്ഥാപിച്ചാൽ, നമ്മുടെ ദേശീയ സ്വപ്നം സാക്ഷാത്ക്കരിക്കപ്പെടും. അതിനാൽ, ചിന്തിക്കുകയും, ഇപ്പോൾ നാം ചെയ്യുന്നപോലെ സംഘടിച്ച് ചിന്തിക്കുകയും, സേവന വ്യഗ്രമായ കർമ്മാവേശം ഉൾക്കൊള്ളുകയും ചെയ്യുന്നത് പുരോഗതിക്ക് ഒഴിച്ചുകൂടാത്തതാണ്. നമുക്ക് വേണ്ടത് പുരോഗതിയും വളർച്ചയും, സഫലീകരണവുമാണ്. മാനുഷികവും സാമൂഹികവുമായ പ്രേരണകളെ ഭരണത്തിൽ ചെലുത്തി അതിനെ ചലനാത്മകമാക്കേണ്ടതുണ്ട്. ഇങ്ങനെയൊരു ധാർമ്മിക പ്രചോദനം ഇന്ന് നമ്മുടെ ഭരണത്തിൽ കാണുവാനില്ല. നമ്മുടെ ഭരണപരമായ കാര്യക്ഷമതയെ സംബന്ധിച്ചേടത്തോളം കഴിഞ്ഞ ഇരുപത്തിരണ്ടുകൊല്ലത്തെ സ്വാതന്ത്ര്യാനന്തര ചരിത്രം പ്രഖ്യാപിക്കുന്ന സർവ്വപ്രധാനമായ സത്യം, നമ്മുടെ പരിശീലന പരിപാടികൾ അതിൽ നാല്പത്തിഒമ്പത് ശതമാനംമാത്രമേ ലഭ്യമാക്കുന്നുള്ളു; ബാക്കി അമ്പത്തൊന്ന് ശതമാനം സേവനപരമായ ആവേശത്തിൽക്കൂടെ ലഭ്യമാകുവാൻ കാത്തിരിക്കയാണ് എന്നതാണ്. ഇതിലെ മാന്ദ്യം നമ്മുടെ ഭരണപരമായ കാര്യക്ഷമതയെ നാമമാത്രമാക്കി വെച്ചിരിക്കയാണ്. ഈ അനുപാതത്തിന്റെ പ്രാധാന്യത്തെ മനസ്സിലാക്കി, അതിലെ മാനുഷികപ്രചോദനപരമായ ഘടകത്തെ ശക്തിപ്പെടുത്തുവാനുള്ള സമയം അതിക്രമിച്ചിരിക്കയാണ്.

## 22 ഗൃഹസ്ഥൻ പൌരനായി വളരണം.

ഗൃഹസ്ഥൻ പൌരനായി വികസിക്കുന്നതിൻെറ ആവശ്യത്തെപ്പററി ഞാൻ നേരത്തേ പറഞ്ഞിട്ടുണ്ട്. ഗൃഹസ്ഥനെന്നാൽ ഗൃഹനാഥൻ. പരസ്പരസ്നേഹത്തിൻേറയും സേവനത്തിൻേറയും ധാർമ്മികവും ആത്മീയവുമായ ശൃംഖലകളാൽ ഉറപ്പിച്ചു നിർത്തപ്പെട്ട ഹിന്ദുകുടുംബം ഹിന്ദുസമുദായത്തിൻെറ ആരോഗ്യകരമായ ഒരു ഘടകമായി പ്രവർത്തിച്ചിട്ടുണ്ട്. ഈ കുടുംബഘടകത്തിൻെറ തലവനും സംയോജനശക്തിയും ഗൃഹസ്ഥനാണ്. നമ്മുടെ ചരിത്രത്തിലുടനീളം ഗൃഹസ്ഥനെന്ന സാമൂഹികാദർശത്തിൻെറ നിലനില്പ് ശക്തമായി തുടൎന്നിട്ടുണ്ട്. പക്ഷെ അതു് മാറിക്കൊണ്ടിരിക്കുന്ന സമൂഹത്തിനൊത്തു് വളൎന്നില്ല; ആവശ്യത്തിലധികം അന്തർമ്മുഖത ഉരംക്കൊണ്ടു്, ബൃഹത്തായൊരു സാമൂഹിക സംവിധാനത്തിൻെറ ഒരു ഘടകം മാത്രമാണ് അതെന്നകാര്യം അതു് മറന്നു. ഈ സംവിധാനമാകട്ടെ ശതാബ്ദങ്ങളായി വ്യാപ്തിയിലും പ്രവർത്തനത്തിലും വിപുലീകൃതമായി, ഇന്നു് മതത്തിലും ഭാഷയിലും വംശത്തിലും അതൊരു ബഹുമുഖവ്യവസ്ഥയായി വളൎന്നിരിക്കയാണ്. പക്ഷെ ഗൃഹസ്ഥനെന്ന സങ്കല്പം അതിൻെറ മുമ്പത്തേ—പക്ഷെ ആദ്യത്തേതല്ല— നിയതരൂപത്തിൽ ഒട്ടിപ്പിടിച്ചു് കിടക്കയാണ്. അടുത്തകാലങ്ങളിലുണ്ടായിട്ടുള്ള ഭാരതത്തിൻെറ രാഷ്ട്രീയപരാജയങ്ങളുടെ കാരണം ഇതാണ്. പരലോകത്തിലെ നേട്ടങ്ങരം കൈവരുത്തുവാനായുള്ള പുണ്യം സമ്പാദിക്കുന്ന മാനുഷികത്വമില്ലാത്തൊരു ധർമ്മാചാരത്തിനു് അവൻെറ അതിരുകടന്ന അന്തർമ്മുഖതരൂപം കൊടുത്തു; ഇതാകട്ടെ ലോകജീവിതത്തിൽ മനുഷ്യനുള്ള താല്പര്യങ്ങളിൽനിന്നും ഉത്സാഹങ്ങളിൽനിന്നും വളരുന്ന ഭദ്രമായൊരു രാഷ്ട്രീയവ്യവസ്ഥ ഉണ്ടാക്കുന്നതിനു് അവനെ അപ്രാപ്തനാക്കി. ലോകജീവിതത്തിൽ അവൻെറ താല്പര്യം അവൻെറ കുടുംബത്തിനു് ധനമാർജ്ജിക്കാൻ ഉള്ള സന്ദർഭങ്ങളും പ്രവൃത്തികളുമായിരുന്നു. ഈ നിലപാടു് അവനെ കൊണ്ടുചെന്നെത്തിച്ചതു്, ഗീതയിൽ പഠിപ്പിക്കുന്ന രീതിയിലുള്ള, ജീവിതത്തിൻെറ ആന്തരവും ബാഹ്യവുമായ ഭാഗങ്ങളെ സമന്വയിപ്പിക്കുവാൻ പര്യാപ്തമായ ചലനാത്മകമായൊരു ആത്മീയതയിലേക്കല്ല; മറിച്ചു് ഭക്തിയും സംസാരാസക്തിയും ചേൎന്നു് അയാളുടെ താല്പര്യങ്ങളെ ഇടുങ്ങിയവയാക്കുവാനും അയാളെ ചൈതന്യമറെറാരവസ്ഥയിലെത്തിക്കുന്നതുമായ ഭക്തിയുടെ കസവുചേൎന്ന ഇഹലോകാസക്തിയിലേക്കുമാണ്. ഈ മുരടിപ്പിൽനിന്നു് ഭാരതീയ ഗൃഹസ്ഥനെ രക്ഷിക്കേണ്ടിയിരിക്കുന്നു. മഹത്തായ ഗൃഹസ്ഥനെന്ന ആദർശത്തിൽ പുതുതായൊരു ഊർജ്ജസ്വലത പ്രവേശിപ്പിക്കേണ്ടി

യിരിക്കുന്നു. ഗീതയിലെ ചലനാത്മകമായ ആത്മീയതയുടേയും സ്വാമി വിവേകാനന്ദന്റെ വ്യാപ്തമായ പ്രായോഗികവേദാന്തത്തിന്റേയും സംഭാവന ഇതാണ്.

ഇപ്രകാരമൊരു വീക്ഷണത്തിന്റെ സ്പർശമേല്ക്കുമ്പോൾ, ഗൃഹസ്ഥനെന്ന സങ്കല്പത്തിൽ ചലനാത്മകമായൊരു ആത്മീയ പരിണാമം ഉണ്ടാവുന്നു. കുടുംബമെന്നതു് തികച്ചും ജീവശാസ്ത്രപരമായൊരു കൂട്ടുകെട്ടാണ്. രക്തബന്ധമാണ് ഇതിലെ അംഗങ്ങളെ ഒന്നിച്ച് നിർത്തുന്നതു്. സ്നേഹം സേവനം മുതലായ ആത്മീയ മൂല്യങ്ങൾ ഇവിടെയുണ്ട്; പക്ഷെ ഇവ രക്തബന്ധത്തിന്റെ വലയത്താൽ പരിമിതിപ്പെടുത്തുന്നു; തൽഫലമായി ഇവയ്ക്കു് ആത്മീയ ഭാവത്തേക്കാൾ രക്തബന്ധത്തിന്റെ ഭാവമാണ് സിദ്ധമാവുന്നതു്. ഈ മൂല്യങ്ങൾ രക്തബന്ധക്കൂട്ടുകെട്ടിന്റെ പുറത്തു് പ്രകടിതമാവുമ്പോഴാണ് അവയുടെ യഥാർത്ഥമായ ആത്മീയമൂല്യം അനാവൃതമാവുന്നതു്.

ഇതാണ് ധാർമ്മികബോധം; ഇതു് സംജാതമാവുമ്പോൾ മനുഷ്യൻ തന്റെ ആത്മീയവികസനത്തിന്റേയും വളർച്ചയുടേയും സാക്ഷാത്കാരത്തിന്റേയും ആകർഷകമായ യാത്ര ആരംഭിക്കുകയായി. ശ്രീരാമകൃഷ്ണൻ ഇതു് തന്റെ വചനങ്ങളിലൊന്നിൽ പറഞ്ഞിട്ടുണ്ട്. 'ഞാൻ,' 'എന്റെ' എന്നതു് മായയാണ്; 'അവിടുന്നു'' 'അവിടുത്തെ' എന്നതു് ദയയും. ഈ വളർച്ചയിൽക്കൂടി, ഗൃഹത്തിന്റെ പരിമിതവലയത്തിൽനിന്നുകൊണ്ടുതന്നെ, പുറത്തെ ബൃഹത്തരമായ സാമൂഹികപശ്ചാത്തലവുമായി പ്രതികരിക്കുവാനും, ഉത്തരവാദിത്വപൂർണ്ണവും പ്രതികരണക്ഷമവുമായ ഒരു വ്യക്തിത്വത്തിലേയ്ക്കു് ഉയരുവാനും ഗൃഹസ്ഥന് കഴിയും. ഇങ്ങനെയുള്ള പ്രതികരണത്തിൽക്കൂടെ, കുടുംബത്തെ സംസാരത്തിന്റെ മുരടിപ്പിൽ നിന്നു് ആത്മീയവിദ്യാഭ്യാസത്തിന്റെ ഈററില്ലമായി മാററാം; സ്വദേഹത്തെ ആത്മാവിന്റെ ശവപ്പെട്ടിയാകുന്നതിൽനിന്നു്, ആത്മീയപരിണാമത്തിന്റെ കുരുക്ഷേത്രമാക്കുവാൻ കഴിയും. പൌരത്വത്തിന്റെ ആത്മീയമൂല്യമിതാണ്. അതിനു് രാഷ്ട്രീയവും ധാർമ്മികവുമായ രണ്ടു വശങ്ങളുണ്ട്.

ഭരണഘടന നിർണ്ണയിച്ചിട്ടുള്ള വയസ്സു് എത്തിയാൽ ആർക്കും രാഷ്ട്രീയപൌരത്വം നേടാം. ജനനം തൊട്ടു് നാം ഒരു 'ക്യൂ'വിൽ നില്ക്കയാണ്; നമ്മുടെ പ്രായം ഇരുപത്തൊന്നു് എന്നു് എണ്ണുമ്പോൾ – ഭാവിയിൽ അതു് പതിനെട്ടുമാവാം – നാം അപ്പോൾ തന്നെ നാട്ടിലെ പൌരന്മാരാവുന്നു. പക്ഷെ അതിന്റെ ധാർമ്മികഘടകം

ആവശ്യപ്പെടുന്നതു്, സ്വാതന്ത്ര്യത്തിന്റേയും ഉത്തരവാദബോധത്തിന്റേയും മൂല്യം ഉൾക്കൊള്ളുമ്പോൾ മാത്രമേ നാം പൌരന്മാരാവുകയുള്ളു എന്നാണു്. ഈ മൂല്യങ്ങൾ ആത്മീയ സ്വഭാവമുള്ളവയാണു്; അവയുടെ സാന്നിദ്ധ്യം തെളിയിക്കുന്നതു് ആ മനുഷ്യൻ ആത്മീയമായി വളരുവാൻ തുടങ്ങിയിരിക്കുന്നു എന്നും അയാൾ ഭൌതിക പ്രായപൂർത്തിയോടൊപ്പം സാംസ്കാരികപക്വതയും സമ്പാദിച്ചു കഴിഞ്ഞു എന്നുമാണു്.

ഇന്നു് ഗൃഹസ്ഥനെന്ന ഹൈന്ദവാദർശം ആധുനിക പൌരനെന്ന ആദർശമായി വളരേണ്ടതുണ്ടു്. ഈ വളർച്ചയും ഗൃഹസ്ഥന്റെ വ്യക്തിത്വത്തിന്റെ വികാസവും കൂടി, ഗൃഹസ്ഥൻ, സർഗ്ഗാത്മകമായ ഊർജ്ജത്തിന്റേയും സ്വഭാവദാർഢ്യത്തിന്റേയും സുശക്തമായൊരു കേന്ദ്രമായി ഉയരും, വേദാന്തത്തിലെ മാനുഷികമഹത്വത്തിന്റെ ദർശനത്തെ പ്രതിഫലിപ്പിക്കുന്ന പുരോഗമനപരമായ ഒരു സാമൂഹിക വ്യവസ്ഥ മെനഞ്ഞെടുക്കുവാൻ അതു് കരുത്തു് നേടുകയും ചെയ്യും.

## 23. സ്വജനപക്ഷപാതത്തിന്റെ ഘടന

ജൈവികവും ജീവശാസ്ത്രപരവും ഐന്ദ്രിയാധിഷ്ഠിതവുമായ ശക്തികളുടെ പിടുത്തത്തിൽനിന്നു് ആത്മീയതയുടെ സ്വാതന്ത്ര്യത്തിലേയ്ക്കു് ഭാരതം ഉയരുന്നതു് ഇങ്ങനെയായിരിക്കും. ഇതു് മനുഷ്യന്റെ ജന്മാവകാശമാണു്. പ്രകൃതിയിലെ ജീവികളിലെല്ലാം വെച്ചു് മനുഷ്യനു് മാത്രമേ ഇതിനായി ശ്രമിക്കാനും ഇതു് ലഭിക്കാനുമുള്ള കഴിവുള്ളു

സ്വജനപക്ഷപാതംപോലുള്ള സാമൂഹികവൈകല്യങ്ങൾക്കു് പിന്നിൽ നില്ക്കുന്നതു് മനുഷ്യന്റെ മേൽ സ്വേച്ഛാധിപത്യം പുലർത്തുന്ന രക്തബന്ധങ്ങളാണു്. ഭാരതത്തെ അവലോകനം ചെയ്തിട്ടുള്ള നാട്ടുകാരും വിദേശീയരുമായ നിരീക്ഷകർ, ഇതു് നമ്മുടെ ഗൌരവമായൊരു സാമൂഹികദൂഷ്യങ്ങളിലൊന്നാണെന്നഭിപ്രായപ്പെട്ടിട്ടുണ്ടു്. പ്രത്യേകിച്ചും സ്വാതന്ത്ര്യലബ്ധിക്കു് ശേഷം വിദ്യാർത്ഥിവേതനത്തിനും ഉദ്യോഗത്തിനുമായി സ്ഥാനാർത്ഥികളെ തിരഞ്ഞെടുക്കുവാൻ നിയുക്തരായ രാഷ്ട്രീയ അഥവാ സാമൂഹിക അധികാരസ്ഥർ, തങ്ങൾക്കു് ബന്ധമുള്ള ആളുകളെ – ഇവരെ മണത്തറിയുവാനുള്ള കഴിവു് മേല്പറഞ്ഞവക്കുണ്ടു് – അവക്കു് യോഗ്യത കുറവാണെങ്കിൽ പോലും, തിരഞ്ഞെടുത്തതിന്റെ നിരവധി ഉദാഹരണങ്ങൾ ഉണ്ടു്. ഇതിലെല്ലാം, നാം കാണുന്നതു് രക്തബന്ധങ്ങളുടെ വലയത്തിൽ പരിമിതനായ ഗൃഹസ്ഥനെയാണു്; ആത്മീയ വളർച്ച പ്രാപിച്ച ആധുനികപൌരനെയല്ല. ഇങ്ങനെയുള്ള അധികാരസ്ഥ

ന്മാരുടെ ആത്മീയമായ അല്പത്തരത്തെ തെളിയിക്കുന്നതോടൊപ്പം, ഇങ്ങനെയുള്ള സ്വജനപക്ഷപാതം സമുദായത്തിലെ അനീതിയെ വർദ്ധിപ്പിക്കുകയും അതിൻെറ കെട്ടുറപ്പിനെ ദുർബ്ബലമാക്കുകയും ചെയ്യുന്നു. മനുഷ്യനെ മനുഷ്യനോട് ബന്ധപ്പെടുത്തി സാമൂഹ്യഘടനയെ ശക്തിപ്പെടുത്തുന്നത് നീതി അഥവാ ധർമ്മം ആണ്. കുറെ ആളുകൾ കൂടിയാൽ ഒരു സമുദായമാവുകയില്ല. കുറെ കല്ലുകൾ കൂട്ടിയിട്ടാൽ ഒരു കെട്ടിടമാവാത്തതുപോലെ. ഒരു രാഷ്ട്രസംവിധാനത്തെ ഉറപ്പിച്ചു നിർത്തുന്നതു ധാർമ്മികബോധമാണ്. 'ധാരണാത് ധർമ്മ ഇത്യാഹുഃ ധർമ്മോ ധാരയതേ പ്രജാഃ' ധർമ്മമെന്നാൽ ഒന്നിച്ചു നിർത്തുന്നത്; സമൂഹത്തിൽ ധർമ്മം ജനങ്ങളെ ഒന്നിച്ചുനിർത്തുന്നു — എന്നാണ് മഹാഭാരതം പറയുന്നത്.

## 24. വംശപാരമ്പര്യവും ആത്മീയതയും

രക്തബന്ധത്തിൻെറയും വംശബന്ധത്തിൻെറയും കെട്ടുകൾ ഗോത്രത്തിൻെറയും വംശത്തിൻേറയും വിതാനംവരെ മാത്രമേ ജനസമൂഹത്തെ ഒന്നിച്ചുനിർത്തുവാൻ പര്യാപ്തമാവൂ; ഈ നിലയിൽ പോലും സാമൂഹികജീവിതത്തിലെ ഞെരുക്കങ്ങളും മറുക്കങ്ങളും പരിഹരിക്കുവാൻ ധർമ്മമെന്ന ആത്മീയമൂല്യം ആവശ്യമാണ്. ഇന്നാണെങ്കിൽ ഒരു പരിഷ്കൃതസമൂഹത്തിലും ശുദ്ധമായ ഒരു ജാതിയുമില്ലെന്നു ജീവശാസ്ത്രം ഊന്നിപ്പറയുന്നുണ്ട് തന്മൂലം ദേശീയതലത്തിലും ബഹുരാഷ്ട്രസംവിധാനത്തിലും മനുഷ്യനെ ബന്ധിച്ചുനിർത്തുവാൻ വംശബന്ധം തികച്ചും അസമർത്ഥമായിരിക്കയാണ്. ആധുനിക രാഷ്ട്രങ്ങളുടെ ശക്തി അവിടത്തെ മനുഷ്യസമൂഹത്തിൻെറ ഉദ്ഗ്രഥനത്തിലാണ് നില്ക്കുന്നത്; ഇതാകട്ടെ ധാർമ്മികബോധത്തിലും മാനുഷിക പരിഗണനയിലും അവയിലെ ജനതതിയുടെ രാഷ്ട്രീയ പരിശീലനത്തിൻെറ ഫലവുമാണ്. ഇതിൻ്റെഫലമായി രാഷ്ട്രത്തിനു ഉള്ളിലും പുറത്തും സാമൂഹിക കെട്ടുറപ്പും ദേശീയമായ അച്ചടക്കവും കാര്യക്ഷമതയും കൈവരുന്നു. ദേശീയതലത്തിൽ കവിഞ്ഞു അവരുടെ ധാർമ്മികബോധം വളർന്നിട്ടുണ്ടാവില്ല. അതിനു പുറത്തു ചൂഷണവും ആക്രമണവും അവരിൽ ചലർചെയ്തിട്ടുമുണ്ടാവും. ധർമ്മബോധത്തിൻെറ വർദ്ധനയിൽക്കൂടെ ഇതു ശരിപ്പെടുത്തിയെടുക്കേണ്ടതുണ്ട്. പക്ഷേ അടിസ്ഥാനപ്രശ്നങ്ങളായ ദാരിദ്ര്യത്തേയും പിന്നോക്കാവസ്ഥയെയും വിജയകരമായി പരിഹരിക്കുവാൻ ആവശ്യമായ ധാർമ്മികബോധം അവർ മനുഷ്യനിൽ ഉത്തേജിപ്പിച്ചിട്ടുണ്ടെന്നതിൽനിന്നു അവർ ധാർമ്മിക വികസനത്തിലെ ആദ്യത്തെ പടികൾ കയറിക്കഴിഞ്ഞിട്ടുണ്ടെന്നതു വ്യക്തമാണ്. ഭാരതത്തിൽ വ്യക്തിപരമായി

ചിലർ ഉത്തുംഗമായ ആത്മീയ പുരോഗതി കൈവരിച്ചിട്ടുണ്ടാവാം. പക്ഷെ ഒരു രാഷ്ട്രമെന്ന നിലയ്ക്കു് ഗൃഹസ്ഥൻ പൌരനായി വളരുകയും ഭാരതത്തിൻെറ ബൃഹത്തായ മാനുഷശക്തിയെ വികസിപ്പിച്ചെടുക്കുകയും ചെയ്യുന്നതിലുള്ള ധാർമ്മികപരിശീലനത്തിൻെറ പ്രഥമപാഠങ്ങൾ നാം ഇനിയും പഠിക്കേണ്ടതായിട്ടുണ്ടു്.

## 25. ക്രിയാത്മകമായ നന്മ

മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസമെന്നും മനുഷ്യനിർമ്മിതിക്കുള്ള മതമെന്നും വിവേകാനന്ദൻ ഊന്നിപ്പറഞ്ഞതിൻെറ അർത്ഥമിതാണു്; ഗീതയുടെ അനുയായികൾ എന്ന നിലയ്ക്കു് പാശ്ചാത്യർ നമ്മെക്കാൾ പുരോഗമിച്ചിട്ടുണ്ടെന്നു അദ്ദേഹം പറഞ്ഞതും ഈ അർത്ഥത്തിലാണു്. മനുഷ്യൻെറ എല്ലാവിധ രാഷ്ട്രീയമായ വളർച്ചയും ധർമ്മബോധത്തിൻെറ പല തലങ്ങളിലുമുള്ള വികസനം ഉൾക്കൊള്ളുന്നു. ഇതു് രക്തബന്ധകുടുംബത്തിൻെറ സീമയ്ക്കുപ്പുറമുള്ളതും അതിൻെറ ഉദ്പാല്പന്നം സേവനവുമാണു്. ഭാരതത്തിൽ ഈ വിധമുള്ള സേവനസന്നദ്ധത പൊതുവെ ഇല്ലെന്നുള്ളതു് നാം ഉയർന്ന വേദാന്തവും മതവും രാഷ്ട്രീയവും പറയുന്നുണ്ടെങ്കിലും, രാഷ്ട്രീയമായും ധാർമ്മികമായുമുള്ള നമ്മുടെ അജ്ഞാനത്തെ തെളിയിക്കുന്നു. ഇതിൻഫലമായി ജീവിതത്തിൽ അനുഭൂതമാകാത്ത അഭിപ്രായങ്ങളും വിശ്വാസങ്ങളും നമുക്കു് കെട്ടുകെട്ടായുണ്ടു്. അഭിപ്രായങ്ങളും വിശ്വാസങ്ങളും നിർജ്ജീവങ്ങളാണെന്നും അവയെ ജീവിതത്തിൽ അനുഭൂത സത്യങ്ങളാക്കുമ്പോളാണു് നാം പൌരുഷത്തിൻെറ സ്വഭാവശക്തി ആർജ്ജിക്കുന്നതെന്നും നാം ഇനിയും ഗ്രഹിച്ചിട്ടില്ല. ഈ ശക്തി ചുററുമുള്ള സാമൂഹിക സന്നിവേശത്തെ ബോധിക്കുന്നു. ഇതാണു് ക്രിയാത്മകമായ നന്മ. നമ്മിൽ പലരുടെയും സ്വഭാവവിശേഷമായ നിശ്ചേതനമായ നന്മ ഇതിൽനിന്നു് വ്യത്യസ്തമാണു്. മതത്തിൻെറ മേഖലയിൽ നാം കുതിരയുടെ മുമ്പിൽ വണ്ടിയെ നിറുത്തിയതിൻെറ ഫലമാണിതു്. ലൌകികമായ ശ്രേഷ്ഠത ആർജ്ജിക്കുന്നതിനുള്ള ശ്രമത്തിൽക്കൂടെ മതത്തിൻെറ അടിസ്ഥാനതലം ഉറപ്പുവരുത്തുന്നതിമുമ്പായി അലൌകികശ്രേഷ്ഠതയ്ക്കുള്ള ശ്രമം ഉൾക്കൊള്ളുന്ന മതത്തിൻെറ ഉന്നതാദർശങ്ങളെ നാം പിൻതുടന്നു. ഈ ആദർശങ്ങളെ വേണ്ടവിധം ഉൾക്കൊള്ളുവാൻ കഴിയാത്തതിൻെറ ഫലമാണു് നമ്മുടെ നിഷ്ഫലമായ സാത്വികത്വം. സേവനസന്നദ്ധതയുടെ വത്തുളരംഗവും ഫലവുമായ മാനുഷികശ്രേഷ്ഠതയ്ക്കുവേണ്ടിയുള്ള ശ്രമത്തിൽക്കൂടി മാത്രമേ ഈ കഴിവു് കൈവരികയുമുള്ളു

## 26 സേവനത്തിൻെറ ഭാവവും രീതികളും

ചുരുക്കം ചിലപേരൊഴിച്ച് നമ്മിൽ ഭൂരിപക്ഷവും സേവനത്തിൻെറ രീതികൾ ഉൾക്കൊണ്ടിട്ടില്ല. ബാങ്കുകൾ, തീവണ്ടി ആഫീസുകൾ, വിമാനടിക്കററാപ്പീസുകൾ, സെക്രട്ടേറിയററ് ആഫീസുകൾ തുടങ്ങിയ നമ്മുടെ അധികം ആഫീസുകളിലേയും സ്ഥാപനങ്ങളിലേയും, ഉദ്യോഗസ്ഥന്മാർ, സഹായമാവശ്യപ്പെട്ടു വരുന്ന ആളുകളോടെന്നപോലെയല്ല ശല്യപ്പെടുത്തുവാൻ കയറി വരുന്ന ആളുകളോടെന്നപോലെയാണ് പൌരന്മാരോട് പെരുമാറുന്നത്. അവർ അവിടെയിരിക്കുന്നതും ശമ്പളം വാങ്ങുന്നതും സഹപൌരന്മാരെ സഹായിക്കുവാനും സേവിക്കുവാനുമാണെന്ന് അവർ വിസ്മരിക്കുന്നു. വിദേശരാജ്യങ്ങളിലെ സ്ഥിതി ഇതിൽനിന്ന് എത്രയോ വ്യത്യസ്തമാണ്; അവിടെ സ്വാഗതവും സഹായമനോഭാവവും സ്ഫുരിക്കുന്ന മുഖങ്ങളാണ് കാണുക; ഞാൻ എന്തു സഹായമാണ് ചെയ്യേണ്ടതു്, എന്തു സേവനമാണ് എന്നിൽനിന്ന് പ്രതീക്ഷിക്കുന്നതു്? എന്നായിരിക്കും അവരുടെ വാക്കുകൾ. ഇതു് അമേരിക്കയിൽ പല പ്രാവശ്യവും എനിക്കനുഭവപ്പെട്ടിട്ടുണ്ട്. വിമാനത്തിൽ കയറാൻ താമസിച്ചു ചെന്നാൽ, കൌണ്ടറിലുള്ള ആൾ നിങ്ങളോട് സഹതപിച്ച്, ടിക്കററു പരിശോധനയും മററു നടവടികളും വേഗം നടത്തി, നിങ്ങളെ വിമാനത്തിൽ കയററിവിടും. ഇവിടെയാണെങ്കിൽ, പലപ്പോഴും നിങ്ങൾക്ക് ശകാരം കേൾക്കേണ്ടി വരും, എല്ലാവരും നിങ്ങളെ നിങ്ങളുടെ പാട്ടിന് വിട്ടുപോകയും ചെയ്യും. മററു രാജ്യങ്ങളിലാണെങ്കിൽ, ഉത്തരവാദപ്പെട്ട ഉദ്യോഗസ്ഥൻ, ഈ മാതിരി അവസരങ്ങളിൽ ഭാവനാപൂർവ്വം പ്രതികരിക്കും; വഴിയിൽ പ്രതീക്ഷിക്കാത്ത ബുദ്ധിമുട്ടുണ്ടായിട്ടുണ്ടാവണമെന്നും ഇയാൾക്ക് സഹായമാവശ്യമാണെന്നും അദ്ദേഹം മനസ്സിലാക്കും. പുറംരാജ്യങ്ങളിലെ സാധാരണ സമ്പ്രദായമാണിതു്. എപ്പോഴാണ് ഇതു് നമ്മുടെ നാട്ടിലും നടപ്പാവുക? നാം ചർച്ച ചെയ്ത ഭാരതീയൻെറ ആത്മീയവികാസം അപ്പോൾ പ്രത്യക്ഷമാവും.

## 27 ദാനം: പ്രബുദ്ധമായതും അല്ലാത്തതും

ഇങ്ങനെയുള്ളൊരു ആത്മീയവികസനം നമ്മുടെ പരസ്പരബന്ധങ്ങളിലെല്ലാംതന്നെ ആരോഗ്യകരമായൊരാഘാതം സൃഷ്ടിക്കും. ഉദാഹരണത്തിന്, ദാനധർമ്മങ്ങളെ എടുക്കാം; പ്രത്യേകിച്ചും നമ്മുടെ ധനവാന്മാരുടെ ദാനക്രിയകൾ. പ്രബുദ്ധമനസ്സരായ ചില രൊഴികെ, ബഹുഭൂരിപക്ഷവും പരുക്കൻമട്ടിലാണ് ദാനധർമ്മങ്ങൾ നടത്തുന്നതു്. അവനവന് സത്ക്കർമ്മത്തിൻെറ നന്മ കിട്ടണമെന്ന

ല്ലാതെ അപരന്റെ പീഡനത്തിന്ന് അറുതി വരുത്തണമെന്നു് അവൎക്കു് ഉദ്ദേശമില്ല; പലപ്പോഴും അതിൽ വൈമനസ്യവും ബാഹ്യ സമ്മൎദ്ദവും ഉണ്ടു്; പ്രസാദമോ, സഹാനുഭൂതിയോ, ആത്മീയസ്വാതന്ത്ര്യമോ ഇല്ലാതെ, ധനികനായൊരു അടിമ ദരിദ്രനായൊരുവന്നു് ചില്ലിക്കാശു് എറിഞ്ഞുകൊടുക്കുന്നപോലെ ആണു് അതു്.

ഒരിക്കൽ വ്യവസായികളുടേയും വ്യാപാരികളുടേയും ഒരു സമ്മേളനത്തെ ഞാൻ അഭിസംബോധന ചെയ്യുകയുണ്ടായി; ദാനധൎമ്മങ്ങൾ ചെയ്യേണ്ടവിധം നമുക്കു് അറിയില്ലെന്നു് പറയുവാൻ ഞാൻ ആ സന്ദൎഭത്തെ ഉപയോഗപ്പെടുത്തി. ഒരു ക്ഷേമരാജ്യത്തിൽപ്പോലും ദാനക്രിയകൾ ആവശ്യമായിരിക്കും; സാമൂഹിക ആവശ്യത്തെ നേരിടാൻ വ്യക്തിപരമായ പ്രതികരണം. റങ്കൂണിലെ എന്റെ അനുഭവം ഞാൻ അവൎക്കു് വിവരിച്ചുകൊടുത്തു. ബൎമ്മയിലെ ഏററവും നല്ലതും ജനസമ്മതിയുള്ളതുമായൊരാസ്പത്രി രാമകൃഷ്ണമിഷൻ റങ്കൂണിൽ ദീൎഘകാലമായി നടത്തുന്നുണ്ടായിരുന്നു; പിന്നീടു് അതു ദേശസാത്ക്കരിക്കപ്പെട്ടു. ഈ ആസ്പത്രിക്കുവേണ്ടി ഹിന്ദുക്കൾ, ബൎമ്മക്കാരായ ബുദ്ധമതക്കാർ, യൂറോപ്യന്മാർ എന്നീ സമുദായങ്ങളിലെ വ്യാപാരികളിൽനിന്നും ഞങ്ങൾ ധനശേഖരം നടത്തുക പതിവായിരുന്നു. ഹിന്ദുവ്യാപാരികളുടെയും ബുദ്ധമതക്കാരായ ബൎമ്മാവ്യാപാരികളുടെയും സംഭാവന കൊടുക്കുന്ന രീതികളിൽ ഭീമമായ അന്തരം അന്നു് ഞങ്ങൾക്കനുഭവപ്പെട്ടു. ഹിന്ദുവ്യാപാരികൾ സാരമായ തുകകൾ സംഭാവന ചെയ്യുയുണ്ടായി; ബൎമ്മ സ്വതന്ത്രയായതിനുശേഷം ധാരാളം ഹിന്ദുക്കൾ ഭാരതത്തിലേയ്ക്കു പോയപ്പോൾ, അധികം സഹായവും ബുദ്ധമതക്കാരായ ബൎമ്മാവ്യാപാരികളുടേതായി. പക്ഷേ രണ്ടു കൂട്ടരുടെയും ഇടയിൽ സംഭാവന കൊടുക്കുന്ന രീതിയിൽ വലുതായ അന്തരം നിലനിന്നു.

തരാമെന്നേററിരുന്ന സംഖ്യ വാങ്ങുവാൻ ഒരു ഹിന്ദുവ്യാപാരിയെ സമീപിച്ചാൽ, നാളെ വരൂ എന്നായിരിക്കും അയാൾ പറയുക. ബുദ്ധമതാനുയായികളായ ബൎമ്മാവ്യാപാരികളെ സംബന്ധിച്ചു് ഇതുണ്ടാവാറില്ല. ഏററ സംഖ്യ ഭക്തിയോടുകൂടി അവർ തരും; ആത്മാൎത്ഥമായ ആദരവും കാണിക്കും. അവർ ബുദ്ധന്റെ ഉപദേശം അനുസരിക്കുന്നു; തൈത്തരീയോപനിഷത്തിൽ ദാനത്തെപ്പററിയുള്ള ഉദ്ബോധനം ഹിന്ദുക്കളേക്കാൾ അവരാണനുസരിക്കുന്നതു്.

ശ്രദ്ധയാ ദേയം; അശ്രദ്ധയാ അദേയം; ശ്രിയാ ദേയം;
ഹ്രിയാ ദേയം; ഭിയാ ദേയം; സംവിദാ ദേയം.

സശ്രദ്ധം കൊടുക്കുക; ശ്രദ്ധ കൂടാതെ കൊടുക്കരുതു്; ശ്രീത്വത്തോടെ കൊടുക്കുക; വിനയത്തോടെ കൊടുക്കുക; (കൊടുക്കുന്നതു് കുറഞ്ഞു

പോയോ എന്ന് ഭയത്തോടെ കൊടുക്കുക; ഉദ്ദേശം മനസ്സിലാക്കി കൊടുക്കുക.

എത്ര സുന്ദരമായ സങ്കല്പങ്ങൾ! നിശ്ചലമായൊരു ഭക്തിഭാവത്തിൽ സംതൃപ്തരായി, ക്രിയാത്മകമായ ആത്മീയതയ്ക്കു് ശ്രമിക്കാത്ത നമ്മൾ അവയിൽനിന്നു് എത്ര അകന്നിരിക്കയാണു്. ധനശാസ്ത്രത്തിന്റെ ജീവസ്സു് വ്യയത്തിലാണെന്നും, വേണ്ടപോലെ ചിലവു ചെയ്യുക എന്നതു് സമ്പാദിക്കുന്നതിനേക്കാൾ പ്രധാനമാണെന്നും നാം ഗ്രഹിക്കേണ്ടിയിരിക്കുന്നു. സാമൂഹ്യസേവനത്തിന്റെ ഒരു പദ്ധതിയുമായി ഒരു വ്യക്തിയോ സ്ഥാപനമോ ഒരാളെ സമീപിക്കുമ്പോൾ, അവനവന്റെ മിച്ചസമ്പാദ്യത്തെ നല്ല രീതിയിൽ ചിലവു ചെയ്യുവാൻ തനിക്കു് വിശേഷമായൊരു സന്ദർഭം കിട്ടിയതായി അയാൾ കരുതണം. കൊടുക്കാൻ പണമുണ്ടെങ്കിലും ഇല്ലെങ്കിലും, അഥവാ കഴിവുള്ളതു് വേറെ വല്ല സത്കാര്യത്തിനും കൊടുത്തു കഴിഞ്ഞുവെങ്കിലും, സംഭാവനയ്ക്കു് വരുന്ന ആളെ നല്ല വാക്കു പറഞ്ഞു് സ്വീകരിക്കാം; അവനവനു് ചെയ്യാൻ സമയം കിട്ടാത്ത നല്ല കാര്യം ചെയ്യുന്ന അയാൾക്കു് തന്റെ സദ്ഭാവത്തിൽ ഭാവുകങ്ങൾ ആശംസിക്കാം. അമേരിക്കയിലെ ധനികരുടെ മനോഭാവമിതാണു്; ദൈവത്തെ തന്റെ ഹൃദയവും മനസ്സും ആത്മാവുംകൊണ്ടു് പൂർണ്ണമായി സ്നേഹിക്കാനും, അയൽപക്കക്കാരനെ തന്നെപ്പോലെ സ്നേഹിക്കുവാനുമുള്ള ക്രിസ്തുവിന്റെ ഉദ്ബോധനങ്ങളിൽ, ആദ്യത്തേതു് അമേരിക്കക്കാർക്കു് മനസ്സിലാവുന്നില്ലെങ്കിലും രണ്ടാമത്തേതു് അവർ അദ്ഭുതകരമാംവിധം അനുസരിക്കുന്നുണ്ടെന്നു് പറയപ്പെട്ടിട്ടുണ്ടു്.

## 28 ഗീത ഉദ്ബോധിപ്പിക്കുന്ന ഭരണത്തിന്റെ തത്ത്വസംഹിത.

സമൂഹത്തിന്റേയും രാഷ്ട്രത്തിന്റേയും തത്ത്വദർശനത്തിനനുസൃതമായി ഭരണത്തിന്റെ തത്ത്വദർശനവും മാറും. ജന്മിത്വവ്യവസ്ഥയിലധിഷ്ഠിതമായ ഫ്യൂഡൽ സംവിധാനത്തിൽ അതു് ഒരു വിധമായിരിക്കും; സർവ്വാധികാരി ഭരിക്കുന്നേടത്തു് വേറൊരു വിധവും. മനുഷ്യന്റെ സർവ്വസ്വാതന്ത്ര്യമായ അന്തസ്സും ശ്രേഷ്ഠതയും അതു് പോഷിപ്പിക്കുവാനുള്ള ക്രിയാത്മകമായ താല്പര്യവും ആണു് ജനാധിപത്യഭരണത്തിന്റെ തത്ത്വസംഹിതയ്ക്കു് രൂപം കൊടുക്കുന്നതു്. മനുഷ്യൻ അവശ്യം നന്നാക്കിയെടുക്കാവുന്ന ഒരു ജീവിയാണെന്നും അവൻ കശ്മലനല്ലെന്നും കൂട്ടായ പ്രവർത്തനത്തിൽക്കൂടെ—തല തല്ലി ഉടച്ചിട്ടല്ല—സാമൂഹികമാററങ്ങൾ സമാധാനപരമായും ക്രമീകൃതമായും നടപ്പിലാക്കാമെന്നുമാണു് അതിന്റെ മൂലപ്രമാണം.

ഇത്തരമൊരു തത്ത്വദർശനത്തിലേയ്ക്കും ഭരണാധികാരികളടക്കമുള്ള എല്ലാ ഉത്തരവാദിത്വം വഹിക്കുന്ന ആളുകൾക്കും ഇതിൻെറ സാംഗത്യത്തെക്കുറിച്ചും ആഴത്തിലുള്ള ഉൾക്കാഴ്ച ഗീത നമുക്ക് തരുന്നുണ്ട്. തത്ത്വദർശനം ഒരു വിളക്കുപോലെയാണ്; അതു് നമ്മുടെ വഴി തെളിയിച്ചു തരുന്നു. ഏകനായൊരാൾക്ക് ചെറിയൊരു വിളക്ക് മതിയാവും. പക്ഷേ വലിയൊരു ജനക്കൂട്ടത്തിനു് അതനുസരിച്ച വിളക്കു വേണ്ടിവരും. അതുപോലെ ഒരു സ്വകാര്യവ്യക്തിയുടെ ജീവിതമാർഗ്ഗത്തിൽ വെളിച്ചം വീശാൻ സാധാരണമായൊരു ജീവിതവീക്ഷണം മതി; പക്ഷേ സമൂഹത്താൽ വലിയ ഉത്തരവാദിത്തം വഹിക്കുന്ന ഒരാളുടെ ജീവിതവും ജോലിയും നീങ്ങുന്നവഴി തെളിയിക്കുവാൻ വെറും സാധാരണമായൊരു വീക്ഷണം പോര. ഇതിൻെറ സ്വഭാവവും വ്യാപ്തിയുമെന്താണു് ?

ഹ്രസ്വമെങ്കിലും ആധികാരികമായ തൻെറ ഭാഷ്യത്തിൻെറ ആമുഖത്തിൽ ശങ്കരാചാര്യർ ഈ തത്ത്വസംഹിതയുടെ സ്വഭാവവും വ്യാപ്തിയും ഇങ്ങനെ സൂചിപ്പിക്കുന്നു: 'ബാഹ്യദിശാബോധത്തോടു കൂടിയ കർമ്മം അഥവാ പ്രവൃത്തിയും ആന്തരികദിശാബോധത്തോടു കൂടിയ ധ്യാനം അഥവാ നിവൃത്തിയും ചേർന്നുള്ള ദ്വന്ദ്വസ്വഭാവമുള്ള ധർമ്മമാണു് വേദാന്തം; ജഗത്തിനെ മുറുക്കു് നിർത്തുന്നതു് ഇതാണു്; എന്തുകൊണ്ടെന്നാൽ എല്ലാ ജീവികളുടേയും സാമൂഹ്യക്ഷേമം അഥവാ അഭ്യുദയവും ആത്മീയവികാസം അഥവാ നിഃശ്രേയസവും അവ സാദ്ധ്യമാക്കുന്നു.'

തത്ത്വദർശനമെന്നാൽ, ജീവിതത്തെ മതിപതറാതെയും സമഗ്രമായും നോക്കിക്കാണുകയാണെന്നു് പറയപ്പെട്ടിട്ടുണ്ട്. രാജനീതി, ധനശാസ്ത്രം, സാമൂഹ്യശാസ്ത്രം, കല, ധർമ്മാചാരം, മതം, ഇവ ജീവിതത്തെ വിഭാഗങ്ങളായി കാണുന്നു; അവ അങ്ങനെ മാനവശാസ്ത്രത്തിൻെറ വ്യതിരിക്തമായ വകുപ്പുകളാകുന്നു. അതുപോലെ ഭൗതികശാസ്ത്രം, നക്ഷത്രശാസ്ത്രം, രസതന്ത്രം, ജീവശാസ്ത്രം എന്നിവ പ്രകൃതിയുടെ വിഭാഗീയ വീക്ഷണങ്ങളാണു്, അവ പ്രകൃതിശാസ്ത്രത്തിൻെറ വകുപ്പുകളാവുന്നു. വേദാന്തത്തിൽ അറിയപ്പെടുന്ന തത്ത്വശാസ്ത്രം അഥവാ ബ്രഹ്മവിദ്യ, മുണ്ഡകോപനിഷത്തു് വിവരിച്ചിട്ടുള്ളതുപോലെ, ശാസ്ത്രങ്ങളുടെ ശാസ്ത്രമാണു്, സർവ്വവിദ്യാപ്രതിഷ്ഠ; അതു് പ്രകൃതിശാസ്ത്രങ്ങളുടേയും മാനവശാസ്ത്രത്തിൻേറയും സമന്വയമാണു്. ഗീതയാണെങ്കിൽ, ഈ ബ്രഹ്മവിദ്യയിൽനിന്നു് രൂപം കൊണ്ടിട്ടുള്ള യോഗശാസ്ത്രമാണു്—യോഗത്തിൻെറ തത്ത്വവും പ്രയോഗവും— അതിലെ ഓരോ അദ്ധ്യായത്തിൻേറയും അന്ത്യമായികൊടുത്തിട്ടുള്ള കുറിപ്പിൽ ഇതു് വ്യക്തമാക്കീട്ടുള്ളതാണു്.

ഈ യുക്ത്യനുസൃതവും സമഗ്രവുമായ ദർശനത്തിന്റെ വെളിച്ചത്തിലാണ്, ഗീത ഭരണത്തിന്റെ തത്വജ്ഞാനത്തെപ്പററി ഉദ്ബോധിപ്പിക്കുന്നതു്. ഈ ജ്ഞാനത്തിന്റെ സ്പർശം ഒരു ഭരണാധികാരിയെ മരവിച്ച ഒരു വ്യക്തി എന്ന നിലയിൽനിന്നു് ഊർജ്ജസ്വലനായൊരു മനുഷ്യനാക്കുന്നു; ചരിത്രത്തിന്റെ തടവുകാരൻ എന്ന നിലയിൽനിന്നു് ചരിത്രസ്രഷ്ടാവു് എന്ന നിലയിലേയ്ക്കു്; അടിമയായ ഒരു പ്രജയിൽനിന്നു് പരമാധികാരമുള്ള രാജത്വത്തിലേയ്ക്കു്.

സംസ്കൃതത്തിലൊരു പദമുണ്ടു്; ഗീതയിലെ നാലാം അദ്ധ്യായത്തിലാണതു് കാണുന്നതു്: രാജർഷി എന്നതാണു് ആപദം, ഹിന്ദുക്കളായ പലരിലും ഈ മഹത്തായ പദം ആശ്ചര്യകരവും അദ്ഭൗമവുമായ പല അവ്യക്ത അർത്ഥങ്ങളും ദ്യോതിപ്പിക്കും. ഇവയെ എല്ലാം മനസ്സിൽനിന്നു് നീക്കിയാൽ, അദ്ഭുതകരവും സദ്ഗ്രാത്മകവുമായൊരു സങ്കല്പം അതിൽ കാണാം. ശങ്കരാചാര്യർ ഈ പദത്തെ വ്യാഖ്യാനിക്കുന്നതു് ഇങ്ങനെയാണു്. 'രാജാനഃ ച തേ ഋഷയഃ ച' രാജാവും ഋഷിയും ആരിൽ സമ്മേളിക്കുന്നുവോ അവർ. എന്താണതിന്റെ അർത്ഥം ? ഇന്നു് നമുക്കു് കിരീടം ധരിച്ച രാജാക്കന്മാരില്ല, നമ്മുടേതു് ഒരു ജനാധിപത്യ റിപ്പബ്ലിക്കാണു്. രാജപദവിക്കു് ചേർന്ന ഈ ബാഹ്യാഡംബരങ്ങൾ സൂചിപ്പിക്കുന്ന അർത്ഥത്തിൽ നമുക്കു് രാജാക്കന്മാരില്ല, അപ്പോൾ ആരാണു് ഇന്നു് ഈ പദത്തിനർഹൻ? പരസഹസ്രം ജനങ്ങളുടെ സുഖക്ഷേമങ്ങൾ ആരെ ആശ്രയിച്ചു് നില്ക്കുന്നുവോ അയാൾ. സംസ്കൃതപാഠത്തിൽ ഇതാണു് രാജശബ്ദത്തിന്റെ അർത്ഥം–രാജതേ, വിരാജതേ=പ്രകാശിക്കുന്നു—ഉത്തരവാദിത്വത്തിൽ പ്രശോഭിക്കുന്ന ആൾ. അയാളിലുള്ള വിളക്കു്, ക്രിസ്തു പറഞ്ഞപോലെ, ഒരു പാത്രത്തിൽ വെച്ചിരിക്കയല്ല, അതു് ഒരു പീഠത്തിന്മേലാണു് വെച്ചിട്ടുള്ളതു്, തന്മൂലം അതു് ചുററും പ്രകാശം പരത്തുന്നു. ഈ അർത്ഥത്തിൽ. ഗൃഹത്തിൽ മാതാപിതാക്കന്മാർ രാജാക്കന്മാരാണു്. ഭരണാധികാരി രാജാവാണു്. മന്ത്രി രാജാവാണു്. ഒരു വ്യവസായപ്രമുഖൻ രാജാവാണു്; എന്തുകൊണ്ടെന്നാൽ, പരസഹസ്രം ആളുകളുടെ സുഖക്ഷേമങ്ങൾ ഇവരെ ആശ്രയിച്ചുനില്ക്കുന്നു. ഒരു സ്വതന്ത്രജനാധിപത്യത്തിൽ ഓരോ പൌരനും പരമാധികാരമുള്ളവനും സ്വതന്ത്രനുമാണു്, അവരും ഒരർത്ഥത്തിൽ രാജാക്കന്മാരാണു്, അവരിൽ അധികാരം കൈയാളുന്നവർ വിശേഷിച്ചും രാജാക്കന്മാരെപ്പോലെയാണു്. അവർ തങ്ങളുടെ അധികാരവും ഉത്തരവാദിത്വവും എങ്ങനെയാണു് കൈകാര്യം ചെയ്യുന്നതു്? ഏതു തരത്തിലുള്ള ദർശനം, വെളിച്ചം, ആണു് അവരെ നയിക്കുന്നതു് ? അതാണു് സർവ്വപ്രധാനമായ പ്രശ്നം.

സാധാരണ ജനങ്ങൾ അവരുടെ ജീവിതയാത്രയിൽ വെളിച്ചം കിട്ടുവാൻ ആശ്രയിക്കുന്ന ജീവിതവീക്ഷണമാണ് ഈ ഭരണാധികാരികൾ ആധാരമാക്കുന്നതെങ്കിൽ, സമൂഹത്തിൻെറ ചിലവിൽ സ്വന്തം താല്പര്യങ്ങൾ രക്ഷിക്കുവാൻ അവർ തങ്ങളുടെ സ്ഥാനത്തെ ഉപയോഗിക്കാനാണ് സാദ്ധ്യത ഇതു് ബുദ്ധിയല്ല, സൂത്രമാണ്. പൌരുഷത്തിൻെറ ധൈര്യം ഇവിടെ പ്രകടമാവുന്നില്ല. അവരുടെ നിയന്ത്രണത്തിലുള്ള ആളുകളുടെ ക്ഷേമത്തെ വർദ്ധിപ്പിക്കുകയും സന്തോഷത്തിലേയ്ക്കും സാക്ഷാത്ക്കാരത്തിലേയ്ക്കുമുള്ള അവരുടെ മാർഗ്ഗത്തിൽ വെളിച്ചം വീശുകയും വേണമെങ്കിൽ, സാധാരണജീവിതവീക്ഷണത്തിനുപരിയായ ഒരു കാഴ്ചപ്പാടിൻെറ മാർഗ്ഗദർശിത്വം ആവശ്യമാണ്; ഇതു് ധർമ്മപുഷ്ടിയുടേയും മാനുഷികപരിഗണനയുടെയും ദൃഢമായ മാർഗ്ഗത്തിൽക്കൂടെ അവരെ നയിക്കുകയും സ്വഭാവദാർഢ്യത്തിൻേറയും അപ്പുണബോധത്തിൻേറയും അസാധാരണമായ ഊർജ്ജം വളർത്തിയെടുക്കുകയും ചെയ്യും. ഒരു ഋഷിയെ സൃഷ്ടിക്കുന്ന സാധന ഇതാണ്; ഇതാണ് പുണ്യവാളൻെറ സാഹസികത്വം.

ഭരണാധികാരിയിൽ രാജാവും ഋഷിയും ഒന്നാകുന്നതിനെ—പൌരുഷവും ദൈവികത്വവും, സമന്വയിക്കുന്നതിനെയാണ് ഗീത വിവരിക്കുന്നതു്. സ്വഭാവശുദ്ധി, സൂക്ഷ്മചിന്ത, അപ്പുണമനോഭാവം പ്രായോഗികക്ഷമത ഇവയിൽനിന്ന് രൂപംകൊള്ളുന്ന ശക്തി അധികാരവും സാമൂഹിക ഉത്തരവാദിത്വവുമായി ചേരുമ്പോൾ, ഗീതയിലെ രാജർഷിയുടെ സവിശേഷമായ ഏകീകരണം നമ്മിൽ രൂപംകൊള്ളുന്നു. ഗീതയിൽ നാലാമദ്ധ്യായത്തിൻെറ ആരംഭത്തിലെ മൂന്നു ശ്ലോകങ്ങളിൽ കൃഷ്ണൻ പറയുകയാണ്.

'ഈ അനശ്വരമായ യോഗശാസ്ത്രം ഞാൻ വിവസ്വാനെ പഠിപ്പിച്ചു. അവൻ അതു് മനുവിനെ, മനു ഇക്ഷ്വാകുവിനേയും പഠിപ്പിച്ചു. ഇങ്ങനെ പരമ്പരയായി വന്ന യോഗത്തെ രാജർഷിമാർ അറിഞ്ഞിരുന്നു; കാലക്രമത്തിൽ ഇതു് നഷ്ടപ്പെട്ടു. ആ പുരാതനയോഗത്തെ, ആ അമൂല്യമായ രഹസ്യത്തെ, ഞാൻ ഇപ്പോൾ നിനക്ക് പറഞ്ഞു തരികയാണ്—നീ എൻെറ ഭക്തനും സുഹൃത്തും ആണല്ലോ.'

## 29 യോഗഃ കർമ്മസു കൌശലം

ഈ യോഗം കാലക്രമത്തിൽ നഷ്ടമായതെങ്ങനെ? തൻെറ ഭാഷ്യത്തിൽ ശ്രീ ശങ്കരൻ ഈ ചോദ്യം ഉന്നയിക്കുന്നു; അദ്ദേഹത്തിൻെറ ഉത്തരമിതാണ്: 'ദുർബ്ബലരും ചപലമനസ്കരും, ഇന്ദ്രിയനിയന്ത്രണമില്ലാത്തവരും ആയ ആളുകളുടെ കൈകളിൽപ്പെട്ട്'—ദുർബലാൻ

അജിതേന്ദ്രിയാൻ പ്രാപ്യ—അദ്ദേഹം വീണ്ടും പറയുന്നു. ജനങ്ങളെ രക്ഷിക്കുന്നതിലും പാലനം ചെയ്യുന്നതിലും വിജയകരമായി പ്രവർത്തിക്കുവാൻ ഉയർന്ന ഉത്തരവാദിത്വമുള്ളവരെ കൂടുതൽ ഊർജ്ജസ്വലരാക്കുവാനായി ശ്രീകൃഷ്ണൻ ഇതു് അവരെ പഠിപ്പിച്ചു.

നാം സ്വതന്ത്രരായപ്പോൾ, ഇന്ത്യൻ അഡ്മിനിസ്ട്രേറ്റീവ് സർവ്വീസ് സ്ഥാപിച്ചു. ഐ. എ എസ്. എന്ന ഈ സർവ്വീസ് ഗീതയിലെ രണ്ടാം അദ്ധ്യായത്തിലെ ഒരു വാക്യത്തെ അതിന്റെ ആദർശവാക്യമായി സ്വീകരിച്ചു: 'യോഗഃ കർമ്മസു കൌശലം'—യോഗം പ്രവൃത്തിയിലുള്ള സാമർത്ഥ്യമാണു്. ഐ. എ. എസുകാരുടെ മാത്രമല്ല, ഭരണത്തിലെ എല്ലാ വിഭാഗങ്ങളുടേയും, ഉത്തരവാദിത്വം വഹിക്കുന്ന ഓരോ ആളുടേയും ലക്ഷ്യം ഇതായിരിക്കണം. മന്ത്രവാദപരമായതോ, ദുർബലമോ ആയ ഒന്നിനേയും ഈ മഹത്തായ ദർശനവുമായി ബന്ധപ്പെടുത്തരുതു്. അർജ്ജുനൻ വല്ല ഗുഹയിലോ, നിരത്തുവക്കിലോ ഇരുന്നു് പ്രാണായാമമോ യോഗാനുഷ്ഠാനങ്ങളോ നടത്തണമെന്നല്ല കൃഷ്ണൻ ആവശ്യപ്പെട്ടതു്, പക്ഷേ, നിർഭാഗ്യവശാൽ, ഇതാണു്, പലപ്പോഴും ഇതിലും താഴ്ന്നതെങ്കിലുമാണു്, യോഗമെന്ന പദംകൊണ്ടു് സാധാരണ ഹിന്ദുക്കൾ മനസ്സിലാക്കുന്നതു്. പ്രായോഗിക വേദാന്തത്തിന്റെ ഈ ഗംഭീരശാസ്ത്രത്തെ നാം മിക്കവാറും നശിപ്പിച്ചു കഴിഞ്ഞിരിക്കയാണു്. ഇത്തരത്തിലുള്ള അഭിപ്രായങ്ങളെയെല്ലാം പാടെ ത്യജിച്ചു്, ശുദ്ധവും സ്വതന്ത്രവുമായ മനസ്സോടുകൂടി വേണം യോഗത്തെ മനസ്സിലാക്കുവാൻ നാം ഗീതയെ സമീപിക്കേണ്ടതു്. ഉദാത്തമായൊരു തത്ത്വദർശനമാണതു്; ദുർബ്ബലർക്കു് അതു് ദഹിക്കില്ല,—എന്തുകൊണ്ടെന്നാൽ, ഊർജ്ജസ്വലനും കർമ്മധീരനുമായ ഒരു ഗുരു അതേമാതിരി ഒരു ശിഷ്യനു് ഉപദേശിച്ചതാണതു്.

## 30 തസ്മാദ് യോഗീ ഭവാർജ്ജുന

നിരവധി ശതാബ്ദങ്ങൾക്കു ശേഷം, നാനാവിധം ഉത്തരവാദപ്പെട്ട പദവികളിൽ സേവനം നടത്തുവാൻ നിയുക്തരായ സംഘം സംഘം ഭാരതീയയുവാക്കൾ തന്റെ തത്ത്വദർശനത്തെ സധൈര്യം പരീക്ഷിച്ചുനോക്കുകയും ഉറപ്പിക്കുകയും ചെയ്യുന്നതിൽ കൃഷ്ണനു് സന്തുഷ്ടിയുണ്ടാവും. അർജ്ജുനനു് നല്കിയ അതേ നിർദ്ദേശം കൃഷ്ണൻ ഇന്നു് ഈ വിധമുള്ള ഓരോ യുവാവിനോടും മന്ത്രിക്കും 'തസ്മാദ് യോഗീ ഭവാർജ്ജുന—'അതിനാൽ, അർജ്ജുനാ, നീ ഒരു യോഗിയാവൂ.' തസ്മാത് എന്നാൽ ആയതിനാൽ; അതായതു്; ഈ തത്ത്വസംഹിത സത്യവും നിന്റെ ബുദ്ധിക്കു് സ്വീകാര്യവുമാണെങ്കിൽ, അതനുസ

രിച്ച് ഈ രാഷ്ട്രത്തിന്റെ മോക്ഷത്തിനായി പ്രവർത്തിക്കു—എന്നാണ് കൃഷ്ണൻ ഇന്ന് നമ്മോടു പറയുന്നത്. ഈ യോഗത്തെ ആഫീസുകളിലും, ഗൃഹങ്ങളിലും, കൃഷിയിടങ്ങളിലും തൊഴിൽശാലകളിലും നീതിപീഠത്തിലും, അഭിഭാഷകവൃത്തിയിലും ധർമ്മപ്രഭാഷണവേദിയിലും പ്രാവർത്തികമാക്കാവുന്നതാണ്. യോഗമെന്നാൽ ഒരു പ്രത്യേക തൊഴിലാണെന്ന ധാരണ വിട്ടു കളയണം. ഓരോരുത്തനും യോഗിയാവണം—ചിലർ കൂടുതൽ പൂർണ്ണമായി, ചിലർ കുറച്ച്; പക്ഷേ തന്നിൽ സദാ സന്നിഹിതനായിരിക്കുന്ന ദിവ്യത്വത്തെ പ്രകടിപ്പിക്കുവാനുള്ള ജൈവശക്തി എല്ലാവർക്കുമുണ്ട്.

ഈ തത്ത്വസംഹിതയിൽ, ഓജസ്സിന്റെ രണ്ടു സ്രോതസ്സുകൾ സമ്മേളിക്കുന്നുണ്ട്, ആദർശത്തിന്റേയും പ്രായോഗികസാമർത്ഥ്യത്തിന്റേയും, ധ്യാനത്തിന്റേയും കർമ്മത്തിന്റേയും, നിരായുധനും യോഗാചാര്യനുമായ കൃഷ്ണന്റേയും സാഹസികകർമ്മത്തിനു സന്നദ്ധനായി ആയുധപാണിയായി നില്ക്കുന്ന അർജ്ജുനന്റേയും ശക്തികൾ ഇവിടെ സമ്മിളിതമാവുന്നു.

## 31 ഉപസംഹാരം – ഗംഭീരമായൊരു സത്യപ്രതിജ്ഞയുടെ വെല്ലുവിളി.

ഇതാണ് ഭഗവദ്ഗീതയുടെ മഹത്തായ സന്ദേശം. ഭരണപ്രക്രിയയുടെ ഏററവും ഉന്നതവും ഏററവും പ്രായോഗികവുമായ തത്ത്വസംഹിതയാണത്. ഉദാഹരണത്തിനു, നാലാം പഞ്ചവത്സരപദ്ധതിപ്രകാരം 20കോടി ക. അനുവദിച്ചുകൊടുത്തിട്ടുള്ളൊരു ജില്ല. ഇതാ ഭരണാധികാരികൾ അതിൽക്കൂടി ജനങ്ങൾക്ക് ഒരു നൂറുകോടി രൂപയുടെ ഗുണങ്ങൾ എത്തിച്ചുകൊടുക്കുന്നു. ഇതു യോഗമാണ്, കർമ്മസു കൌശലം. ഒരു ഏക്ര സ്ഥലത്തു, പണ്ടു കൃഷിക്കാർ 500 കിലോഗ്രാം ഭക്ഷ്യധാന്യങ്ങൾ ഉണ്ടാക്കിയേടത്തു ഇന്നവർ 1500 കിലോഗ്രാം ഉണ്ടാക്കുന്നു. ഇതു യോഗമാണ്. പട്ടികജാതിക്കാരോടും വർഗ്ഗക്കാരോടും അവമതിയും മർദ്ദനവും ഉണ്ടായിരുന്നതിന്റെ സ്ഥാനത്തു ഇന്നു സമത്വവും അഭിമാനവും നിലനില്ക്കുന്നു; അജ്ഞതയുടേയും അന്ധവിശ്വാസത്തിന്റേയും, അന്ധകാരത്തിന്റേയും സ്ഥാനത്തു ഇന്നു ജ്ഞാനത്തിന്റേയും സംസ്കാരത്തിന്റേയും പ്രകാശം ചൊരിയുന്നു. അക്രമങ്ങളിലും നിയമയുദ്ധങ്ങളിലും തുടച്ചയായ വഴക്കുണ്ടായിരുന്നേടത്തു, ഇപ്പോൾ പരസ്പരവിശ്വാസത്തിന്റേയും സഹകരണത്തിന്റേയും ബോധം വെളിച്ചം വീശുന്നു. സാമുദായികവിദ്വേഷത്തിന്റേയും സംശയത്തിന്റേയും രോഗാണുക്കൾ ഉണ്ടായിരുന്നേടത്തു, ഇപ്പോൾ സമാധാനവും സാമൂഹികൈക്യവും നിലനില്ക്കുന്നു. രാഷ്ട്രനിർമ്മാണപ്രക്രിയ പൂർത്തിയാക്കുവാൻ ഒരു പൊതു

സിവിൽ നിയമാവലി നടപ്പിൽ വരുത്തണമെന്ന ആവശ്യവും ഇതോടൊപ്പം എല്ലാ സമുദായങ്ങളിൽനിന്നും ഉയരുകയും ചെയ്യുന്നു.

പണ്ടു്, സാമൂഹികപ്രക്രിയകൾ കുത്തഴിഞ്ഞവയും ദിശാബോധമില്ലാത്തവയുമായിരുന്നതിനാൽ, യുവാക്കളുടേയും ധനികരുടേയും ഇടയിൽപ്പോലും വ്യർത്ഥതാബോധവും ആലസ്യവും വർദ്ധിച്ചുവന്നിരുന്നു. ഇതു് സാമൂഹ്യദ്രോഹപരമായ നിലപാടുകളിലും പ്രവൃത്തികളിലും രൂപംകൊണ്ടു. ഇന്നാകട്ടെ, ഇവ ചലനാത്മകവും ദൃഢവുമാവുകയും, തന്മൂലം ജീവിതത്തിന്റെ ആഴങ്ങളിൽ കിടക്കുന്ന ആത്മീയമൂല്യങ്ങളെ ക്രമപ്രവൃദ്ധമായി അനാവരണം ചെയ്യുവാനും മനുഷ്യന്റെ സാക്ഷാത്ക്കാരം ഉറപ്പു വരുത്തുവാനും പര്യാപ്തമായിരിക്കുന്നു. ഇതെല്ലാം യോഗത്തിന്റെ ബാഹ്യമായ ഫലങ്ങളാണു്; ഇതിന്റെ ആന്തരികമായ ഫലങ്ങൾ ഭരണാധികാരികൾക്കു ലഭ്യമാവുന്ന സംതൃപ്തി, സമാധാനം, കൃതാർത്ഥത ഇവയാണു്; അവരുടെ ധാർമ്മികതയും ആത്മീയബോധവും വികസിച്ചതിന്റെ ഫലമായിട്ടാണു് ഇതു് സാദ്ധ്യമാവുന്നതു്. മനുഷ്യവംശത്തെ സഞ്ചിതക്ഷേമത്തിലേയ്ക്കു് നയിക്കുവാൻ പര്യാപ്തമായ വിധം ലോകസംവിധാനത്തിൽ ആഘാതം ചെലുത്തുവാൻ കഴിവുള്ള പൌരുഷത്തിന്റേയും മഹത്ത്വത്തിന്റേയും സംയോജനമാണിതു്. സാമൂഹികശാസ്ത്രത്തിനു് ആവശ്യമെന്നു് ഹെർബർട്ടു് സ്പെൻസർ അഭിപ്രായപ്പെട്ട പ്രകാരം മനുഷ്യസ്നേഹത്തിന്റെ ഊർജ്ജവും തത്ത്വജ്ഞാനത്തിന്റെ സമചിത്തതയും ഇവിടെ സമ്മേളിക്കുന്നു.

ഗീതയിലെ യോഗശാസ്ത്രത്തിൽനിന്നും, രാഷ്ട്രീയത്തേയും ഭരണത്തേയും ആവേശം കൊള്ളിക്കുന്ന രാജർഷിഭാവത്തിൽനിന്നും ബഹിർഗ്ഗമിക്കുന്ന ദിവിധകർമ്മശേഷിയാണിതു്. ഗീതയുടെ അവസാനത്തെ ശ്ലോകത്തിൽ കൊടുത്തിട്ടുള്ള മഹത്തായ ആദർശവാക്യത്തിന്റെ അർത്ഥവും പ്രാധാന്യവും ഇതാണു്; ആധുനികഭാരതീയർ ഇതിനെ ഒരു വെല്ലുവിളിയായി സ്വീകരിക്കുന്നതു് നന്നായിരിക്കും.

'യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീഃ വിജയോ ഭൂതിഃ ധ്രുവാ നീതിഃ മതിഃ മമ.

'യോഗേശ്വരനായ കൃഷ്ണനും ധനുർദ്ധരനായ പാർത്ഥനും എവിടെയുണ്ടോ, അവിടെ ധനവും ജയവും ക്ഷേമവും സുസ്ഥിരമായ നീതിയും നിലനില്ക്കും.'

# 11

## കന്യാകുമാരിയുടെ സന്ദേശം *

### 1 ആമുഖം.

വിവേകാനന്ദശിലാസ്മാരകത്തിന്റെ സമർപ്പണാഘോഷത്തിൽ പങ്കെടുക്കുവാൻ നമ്മുടെ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി ഈ പുണ്യസ്ഥലത്തു് നമ്മളൊത്തു് ഉണ്ടെന്നുള്ളതു് ഇവിടെ സന്നിഹിതരായിട്ടുള്ള നമ്മൾക്കെല്ലാം വലിയ ബഹുമതിയാണു്. കന്യാകുമാരി ആധുനികയുഗത്തിൽ നമുക്കു് നേരിടേണ്ട മഹത്തായ ദേശീയാദർശങ്ങളുടേയും സങ്കല്പങ്ങളുടേയും അദ്ധ്വാനത്തിന്റേയും ഒരുത്തമ പ്രതീകമായിത്തീർന്നിരിക്കയാണു്. കന്യാകുമാരിയിലെ ഈ പാറയിലിരുന്നു് സ്വാമി വിവേകാനന്ദൻ നടത്തിയ ധ്യാനം ഒരു നവീനഭാരതത്തിന്റെ സ്വപ്നം സാക്ഷാത്കൃതമാവുന്നതിന്റെ ദൃശ്യം നമുക്കു തരുന്നു.

### 2 നമ്മുടെ ഹിമാലയത്തിന്റെ അനശ്വരസന്ദേശം

അതിദൂരത്തായി വടക്കു് സ്ഥിതി ചെയ്യുന്ന ഹിമാലയം ഭാരതത്തിന്റെ പ്രതീകവും സഹസ്രാബ്ദദീർഘമായ നമ്മുടെ ചരിത്രകാലത്തെ ദേശീയാഭിലാഷങ്ങളുടെ കേന്ദ്രവുമായി നില്ക്കുന്നു; മാത്രമല്ല, ഹിമാലയം ധ്യാനത്തിന്റെയും അന്തർമ്മുഖതയുടെയും ഭാവത്തേയും പ്രതിനിധീകരിക്കുന്നു. വേദാന്തം ഉദ്ഘോഷിക്കുന്ന മാനവികശ്രേഷ്ഠതയുടെ ദർശനമായ ജന്മസിദ്ധദൈവികതയുടെ സങ്കല്പം മനുഷ്യനു് നല്കിയതു് ഈ ഭാവമാണു്. നമ്മുടെ മാതൃഭൂമിയുടെ അനശ്വരസാഹിത്യമായ ഉപനിഷത്തുകളിൽ അന്തർമ്മുഖതയും ധ്യാനവും സർവ്വാതിശായിത്വവും വളർത്തിയെടുത്തതിന്റെ ചരിത്രം ചിത്രീ

---

* വിവേകാനന്ദശിലാസ്മാരകത്തിന്റെ സമർപ്പണത്തിനായി സ്മാരകക്കമ്മിററി രണ്ടു മാസം നീണ്ടുനിന്ന ആഘോഷങ്ങളുടെ ഭാഗമായി 1970 സപ്തംബർ 16-ാംനു കന്യാകുമാരിയിൽ സംഘടിപ്പിച്ചതും പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി അഭിസംബോധന ചെയ്തതുമായ യോഗത്തിൽ നടത്തിയ അദ്ധ്യക്ഷപ്രസംഗം.

കാരിക്കവഴി മാനവചരിത്രത്തിൽ തിളക്കമൊന്നൊരദ്ധ്യായം ഭാരതം രേഖപ്പെടുത്തീട്ടുണ്ട്. അധികം താമസിയാതെ വന്ന അതിമഹാനായ ബുദ്ധൻ ധ്യാനത്തിൻെറ ആദർശത്തിനും സാധനയ്ക്കും സ്ഥിരീകരണപൂർവ്വമായ ഒരു നവീനാദ്ധ്യായം എഴുതിച്ചേർത്തു. ഇന്ദ്രിയനിയന്ത്രിതമായ പതനത്തിൽനിന്നും സാഹസികോദ്യമത്തിൽക്കൂടി ഉയരുന്ന ഉൾക്കാഴ്ചയിൽക്കൂടി തൻെറ ഗഹനമായ ആത്മീയാകാരത്തെ അനുഭവിക്കുകയും പ്രകാശിപ്പിക്കുകയും ഇതുവഴി തൻെറ വീക്ഷണത്തിലും സഹാനുഭൂതിയിലും സാർവ്വജനീനത പ്രാപിക്കുകയും ചെയ്യുന്ന മാനവേതിഹാസത്തിൻെറ ആഖ്യാനമായിരുന്നു അതു്.

ഇന്നാണെങ്കിൽ, തെക്കെ അററത്തു്, മൂന്നു സമുദ്രങ്ങളുടെ സംഗമസ്ഥാനത്തു് സ്ഥിതി ചെയ്യുന്ന കന്യാകുമാരിയിൽ ഭാരതത്തിനു് ആവേശം പകരുവാൻ പുതിയൊരു പ്രതീകവും കേന്ദ്രവും രൂപം കൊണ്ടിരിക്കയാണു്. മനുഷ്യനിലെ ജന്മസിദ്ധമായ ദൈവികതത്ത്വത്തിൻേറയും, തന്മൂലം വൈയക്തികവും സഞ്ചിതവുമായ ദൈനന്ദിനജീവിതത്തിൽ സാർവ്വജനീനമായ വീക്ഷണവും സഹാനുഭൂതിയും ഉണ്ടാക്കുന്നതുമായ വീക്ഷണമാണു് കന്യാകുമാരി പ്രതിനിധാനം ചെയ്യുന്നതു്; പ്രായോഗികവേദാന്തമെന്നു് വിവേകാനന്ദൻ പറഞ്ഞതു് ഇതിനെയാണു്.

## 8 കന്യാകുമാരിയുടെ നൂതനസന്ദേശം

ശതാബ്ദങ്ങളായിട്ടു് നാം പ്രാർത്ഥിക്കുകയും ധ്യാനിക്കുകയും പലവിധം തീവ്രസാധനകൾ അനുഷ്ഠിക്കുകയും ചെയ്തിട്ടുണ്ടു്; തത്ഫലമായി, നാം, ആന്തരികജീവിതത്തിൻെറ ശിക്ഷണത്തിൽ സാരമായ നൈപുണ്യവും ശ്രേഷ്ഠതയും സമ്പാദിക്കുകയും, ആത്മീയശക്തിയുടെ ബൃഹത്തായൊരു ദേശീയസംഭരണി നിർമ്മിക്കുകയും ചെയ്തിട്ടുണ്ടു്. കന്യാകുമാരിയിലെ ഈ പാറയിലിരുന്നു് നടത്തിയ ധ്യാനത്തിൽ, സ്വാമി വിവേകാനന്ദനു് ഒരു കാര്യം ബോദ്ധ്യമായി. നമ്മുടെ ജനലക്ഷങ്ങളുടെ സാമൂഹികവും സാമ്പത്തികവും സാംസ്കാരികവും സർവ്വതോമുഖവുമായ അഭിവൃദ്ധിക്കു് നമ്മുടെ സംസ്കാരത്തിൻെറ മഹത്തായ ഊർജ്ജത്തെ സമർപ്പണം ചെയ്യേണ്ടതുണ്ടു്. ഇതിനായി, കർമ്മരംഗത്തു്, ഊർജ്ജസ്വലവും സഹകരണാത്മകവുമായ കർമ്മരംഗത്തു്, ദേശീയ ഊർജ്ജത്തിൻെറ പ്രകടനം ഒഴിച്ചുകൂടാത്തതാണു്. അതുകൊണ്ടു്. കന്യാകുമാരി ഇന്നു് നമുക്കു് തരുന്ന സന്ദേശം ധ്യാനസമ്മിശ്രമായ കർമ്മത്തിൻേറതാണു് – ഇതിൽക്കൂടെ, പൌരാണികമായ നമ്മുടെ ധാർമ്മികവും ആത്മീയവുമായ ശേഷിയെ അധുനികശാസ്ത്രത്തിൻേറയും സാങ്കേതികതയുടെയും

ശേഷിയുമായി സമന്വയിപ്പിച്ചു്, സംപൂർണ്ണമായൊരു ദേശീയ വ്യക്തിത്വം നമുക്കു് വളർത്തി എടുക്കാവുന്നതാണു്.

ലക്ഷോപലക്ഷം മനുഷ്യജീവികളുടെ ജീവിതത്തെ മെച്ചപ്പെടുത്തുവാനായുള്ള പരിശ്രമത്തിൽ – ബുദ്ധിപൂർവ്വവും, സഹകരണാത്മകവുമായ സംഘടിതപരിശ്രമത്തിന്റെ ഈ പുതിയ ഊന്നലിനെയാണു് കന്യാകുമാരി പ്രതിനിധാനം ചെയ്യുന്നതു്. എന്തുകൊണ്ടെന്നാൽ, നമ്മുടെ മഹത്തായ സംസ്കാരത്തിനു് ഉന്നതമായ ആത്മീയ ആകാരമുണ്ടായിട്ടും ഇതുവരെയുണ്ടായിട്ടുള്ള മഹർഷിവര്യന്മാരിൽ ഏററവും പ്രമുഖരായ പലരേയും നാം സൃഷ്ടിച്ചുവെങ്കിലും, ജീവിതത്തിന്റെ ഭൗതികവും സാമൂഹിക – രാഷ്ട്രീയവുമായ വശങ്ങളെ അവഗണിച്ചതിന്റെ ഫലമായി നമ്മുടെ സംസ്കാരം നാട്ടിലെ സാധാരണജനങ്ങളെ പാടെ വിസ്മരിച്ചു. ഇന്നു് മനുഷ്യജീവിതത്തിന്റെ ഈ വശത്തിനു് ഊന്നൽ കൊടുക്കേണ്ടതു് അതിനു് പ്രസക്തമായ ബുദ്ധിപൂർവ്വവും സംഘടിതവുമായ പരിശ്രമത്തെ ഉയർത്തിപ്പിടിക്കേണ്ടതുമുണ്ടു്. സമർത്ഥമായ പരിശ്രമത്തിൽ കലാശിക്കാത്ത പ്രാർത്ഥനയും ധ്യാനവും ആചാരക്രമങ്ങളുംകൊണ്ടു് ദാരിദ്ര്യത്തേയും സാമൂഹികാധഃപതനത്തേയും പരിഹരിക്ക വയ്യ. ആചാരാനുഷ്ഠാനങ്ങൾകൊണ്ടോ മതപരമായ മന്ത്രവാദംകൊണ്ടോ, ചടങ്ങുകളെക്കൊണ്ടോ ദാരിദ്ര്യത്തെ നിർമ്മാർജ്ജനം ചെയ്യ വയ്യ. മനുഷ്യനോടുള്ള, മനുഷ്യനിലെ ദൈവാംശത്തോടുള്ള, അഗാധമായ അനുഭൂതിയിൽനിന്നുയരുന്ന സ്വഭാവമാഹാത്മ്യവും കർമ്മശേഷിയും ഉണ്ടാകുന്നുണ്ടെങ്കിൽ മാത്രമേ ഇവയുടെ കർമ്മക്ഷമതയെ തെളിയിക്കുവാൻ പററുകയുള്ളു.

കർമ്മകൌശലവും ധ്യാനവും തമ്മിൽ ഈ വിധത്തിലുള്ള അടുത്ത ആത്മീയ ബന്ധത്തെ കന്യാകുമാരി ഇന്നു് ഉദ്ഘോഷിക്കുന്നു. ആദർശം എങ്ങനെ പ്രവൃത്തിയിലേയ്ക്കു് ഒഴുകുമെന്നും ദൈവസ്നേഹം എങ്ങനെ മനുഷ്യസ്നേഹത്തിലേയ്ക്കും സേവനത്തിലേയ്ക്കും ഇറങ്ങുമെന്നും അതു് പ്രായോഗികമായി കാണിക്കുന്നു. മിക്കവാറും അന്തർമ്മുഖതയുടേയും ധ്യാനത്തിന്റേയും തപസ്സിൽക്കൂടെ പ്രകടിതമായ ഹിമാലയത്തിന്റെ ആവേശത്തിൽക്കൂടെ രൂപംകൊണ്ട, ഭാരതത്തിന്റെ ആത്മീയാന്വേഷണം, പുതിയൊരു പന്ഥാവിൽക്കൂടി, സമർപ്പിതസേവനത്തിന്റെ രൂപംകൊള്ളുന്നു. 1892 ന്റെ അവസാനം തീവ്രമായ ചിലമണിക്കൂറുകൾ ഇവിടെ ചിലവഴിച്ചപ്പോൾ സ്വാമി വിവേകാനന്ദനു് കന്യാകുമാരിയിൽനിന്നു് ലഭിച്ച ആവേശം ഇതായിരുന്നു. ഈ ശിലയിൽനിന്നാണു് തന്റെ ജീവിതദൌത്യം അദ്ദേഹം കണ്ടു പിടിച്ചതു്.

കന്യാകുമാരിയിലെ പുരാതനമായ ദേവീക്ഷേത്രം ഈ സത്യത്തെ പ്രഖ്യാപനം ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ, ഇവിടെ തപസ്സിൽ നിമഗ്നയായ യുവതിയായി, കന്യാകുമാരിയായിട്ടാണ് ദേവി പൂജിക്കപ്പെടുന്നതു്. ദേവിയാണെങ്കിൽ, ഭാരതത്തിന്റെ ചേതനയെ പ്രതിനിധാനം ചെയ്യുന്നു; പ്രായം കൂടുന്നുണ്ടെങ്കിലും ഒരിക്കലും വാദ്ധക്യത്തിലെത്താതെ, ഓജസ്സിലും ഭംഗിയിലും ഓമനത്തത്തിലും എന്നും യുവതിയായിരുന്നുകൊണ്ടു്.

ഭാരതം അതിന്റെ ദീർഘകാലത്തെ തപസ്സിൽക്കൂടെ സംഭരിച്ചുവെച്ചിരുന്ന ബൃഹത്തായ ആത്മീയശക്തികൾ വിവേകാനന്ദനെ ഹഠാദാകർഷിച്ചു. ഈ സംഭരണിയിൽനിന്നു് സദാ ഒഴുകിക്കൊണ്ടിരിക്കുന്ന സാമൂഹികസേവനത്തിന്റേതായ ഒരു നിർഗ്ഗമദ്വാരം ഉണ്ടാക്കുവാനും അതേസമയം അതിലേക്കൊഴുകുന്ന ആന്തരികധ്യാനത്തിന്റെ പ്രണാളി ശുചിയായും തടസ്സമില്ലാതേയും വെയ്ക്കുകയുമായിരുന്നു അദ്ദേഹത്തിന്റെ ദൗത്യം. വൈയക്തികവും സാമൂഹികവുമായ ജീവിതത്തിന്റെ മേഖലകളെ അടിസ്ഥാനപരമായി ഫലപുഷ്ടമാക്കാൻ ഇത്തരം സാമൂഹികസേവനത്തിന്റെ സ്രോതസ്സിനു് മാത്രമേ സാദ്ധ്യമാവൂ; എന്തുകൊണ്ടെന്നാൽ, മനുഷ്യവ്യക്തിയുടെ വേരുകൾക്കു അതുവഴി അവന്റെ സാമ്പത്തികവും, രാഷ്ട്രീയവും, ബൌദ്ധികവും ധാർമ്മികവുമായ ആകാരങ്ങളായ ഉപപന്നങ്ങൾക്കു പോഷകം നല്കുവാൻ അതിനേ കഴിവുള്ളൂ; ഒരു മരത്തിന്റെ തടിക്കും ശാഖകൾക്കും ഇലകൾക്കും ജലസേചനം നടത്തിയതുകൊണ്ടല്ല, അതിന്റെ വേരുകൾക്കു് വെള്ളമൊഴിക്കുന്നതുകൊണ്ടു മാത്രമാണു് ആ മരം വളരുന്നതു്. മനുഷ്യൻ തന്റെ ജന്മസിദ്ധമായ ദൈവികപ്രകൃതിയിലേയ്ക്കു് ഉണരുന്നതിനെപ്പററി തന്റെ മഹത്തായ ഒരു ഭാഷണത്തിൽ വിവേകാനന്ദൻ പറയുകയാണു്:

'മനുഷ്യന്റെ യഥാർത്ഥ സ്വഭാവമെന്തെന്നു് നിങ്ങളെത്തന്നെയും മറ്റോരുത്തനേയും പഠിപ്പിക്കൂ; സുഷുപ്തിയിലാണ്ട ആത്മാവിനെ വിളിക്കൂ; അതു് ഉണർന്നെഴുന്നേല്ക്കുന്നതു നോക്കൂ. ആത്മാവു് ബോധപൂർണ്ണമായി പ്രവർത്തിച്ചുതുടങ്ങിയാൽ, ശക്തിയും, യശസ്സും, നന്മയും, ശുദ്ധതയും – മഹത്തും ശ്രേയസ്കരവുമായ എല്ലാം തന്നെ – ലഭ്യമാവും.'

## 4. ഭാരതത്തിന്റെ ദുരന്തപൂർണ്ണമായ മുഖം.

തന്റെ ജീവിതത്തിലെ അവസാനത്തെ 10 വർഷങ്ങളിൽ, അമേരിക്കയിലും ഇംഗ്ലണ്ടിലും ഭാരതത്തിലും അദ്ദേഹം പ്രചരിപ്പിച്ച ഊർജ്ജസ്വലമായ ആത്മീയതയുടെ സന്ദേശത്തിൽ — ഭൌതി

കവും ആത്മീയവും ചേൎന്ന മനുഷ്യന്റെ സംപൂൎണ്ണ ക്ഷേമത്തിന്റെ സന്ദേശം—കന്യാകുമാരി ശിലയിൽ അദ്ദേഹം അനുഷ്ഠിച്ച ധ്യാനം—സ്ഫോടകമായി രൂപംകൊണ്ടു.

മനുഷ്യന്റെ യഥാൎത്ഥമായ പ്രാഭവം സ്ഥിതിചെയ്യുന്നതു് അവന്റെ അപരിച്ഛേദ്യവും, ദൈവീകവും, അനശ്വരവുമായ ആത്മാവിലാണെന്നു്, നമ്മുടെ തത്ത്വദൎശനപാരമ്പൎയ്യത്തിന്റെ അനശ്വര സാഹിത്യമായ ഉപനിഷത്തുകളിൽ പൌരാണിക ഋഷിവൎയ്യന്മാൎ കണ്ടുപിടിച്ചു് മനുഷ്യവംശത്തിനു് നല്കിയ സന്ദേശത്തിൽ സ്വാമി വിവേകാനന്ദൻ ആവേശഭരിതനായി. തന്റെ ഗുരുവൎയ്യനായ ശ്രീരാമകൃഷ്ണനിൽ ഈ മനുഷ്യ മഹത്ത്വത്തിന്റെ പൂൎണ്ണമായ ആവിഷ്കരണം അദ്ദേഹം ദൎശിച്ചിരുന്നു; തന്റെ ജീവിതത്തിലും ഈ മാനവിക സത്യത്തെ അദ്ദേഹം സമൎത്ഥിച്ചിരുന്നു. പക്ഷെ 1886 ൽ അദ്ദേഹത്തിന്റെ ഗുരു നിൎയ്യാതനായശേഷം അദ്ദേഹം പരിവ്രാജകനായി സ്വരാജ്യത്തിൽ പൎയ്യടനം നടത്തുകയും, അതിലെ രാജാക്കന്മാരും സാധാരണക്കാരും, ബ്രാഹ്മണരും അധഃകൃതരും, ധനികരും ദരിദ്രരും, ആയ തന്റെ ദേശവാസികളുമായി അടുത്തു പഴകുകയും ചെയ്തപ്പോൾ, അദ്ദേഹം ഭാരതത്തിന്റെ യഥാൎത്ഥ മുഖംകണ്ടു്—അടികൊണ്ടു് മുറിവേററു് തകൎന്ന ലക്ഷോപലക്ഷം സ്ത്രീപുരുഷന്മാർ—അതീവ ദുഃഖിതനായി.

'വ്യക്തമായും, മനുഷ്യാത്മാവിന്റെ മഹത്ത്വത്തെപ്പററി നാട്ടിലെ ഗ്രന്ഥങ്ങളും ആചാൎയ്യന്മാരും ഉദ്ഘോഷിച്ചതു് രാജ്യത്തിലെ ജനലക്ഷങ്ങളിലെത്തിയിട്ടുണ്ടായിരുന്നില്ല. ദീൎഘമായ അവഗണനയുടെയും, ആദ്യം വിദേശീയരും പിന്നീടു നാട്ടുകാരുമായ ആക്രമികളുടേയും ക്രൂരന്മാരുടേയും പീഡനങ്ങളാലും വളച്ചു് മുരടിച്ചതിന്റെ കാഴ്ചയാണു് അവരിൽ കണ്ടതു്. ദീൎഘകാലം ഭാരതം ചരിത്രം സൃഷ്ടിച്ചു; ഇപ്പോൾ നാടു് ചരിത്രത്തിന്റെ സൃഷ്ടിയായി. മററു രാജ്യങ്ങൾ ചരിത്രം സൃഷ്ടിച്ചു, ഭാരതം ശതാബ്ദങ്ങളോളം, അതിന്റെ ഇരയായി. സാധാരണ ജനങ്ങളെ തുടൎച്ചയായി അവഗണിക്കുകയും മൎദ്ദിക്കുകയും ചെയ്തതിനു് ഭാരതം കൊടുക്കേണ്ടി വന്ന വിലയാണു് ഇതു് എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞു. ഈ പോക്കിൽനിന്നു് പിന്തിരിയുവാനും; നഷ്ടപ്പെട്ട വ്യക്തിത്വം ജനങ്ങൾക്കു് തിരിച്ചുകൊടുത്തു്, അവരുടെ മാന്യതയും പ്രൌഢിയും പുനസ്ഥാപിക്കുവാനും അദ്ദേഹം ആധുനികഭാരതത്തെ ആഹ്വാനം ചെയ്തു. ആധുനിക ഭാരതത്തിന്റെ നവോത്ഥാനത്തിന്റെ കാതലായ പ്രശ്നം, തന്റെ പ്രായോഗികവേദാന്തത്തിന്റെ മുഖ്യോദ്ദേശം, ഇതാണെന്നു് അദ്ദേഹം പ്രഖ്യാപിച്ചു. ഭാരതീയരായ സാധാരണ ജനങ്ങളെപ്പററി അദ്ദേഹം തന്റെ ഒരു കത്തിൽ പറഞ്ഞു:

'ഹിന്ദുക്കളും മുസ്ലീംഗളും ക്രിസ്ത്യാനികളുമായ ഭരണാധികാരികളുടെ ചവിട്ടടിയിൽപ്പെട്ട് മെതിക്കപ്പെട്ട അവർ കീശയിൽ പണമുള്ള ആരുടേയും മർദ്ദനമേല്ക്കാനാണ് തങ്ങൾ ജനിച്ചിട്ടുള്ളതെന്ന് വിശ്വസിച്ചുതുടങ്ങി. അവരുടെ വ്യക്തിത്വം അവക്ക് തിരിച്ചു കൊടുക്കേണ്ടതായിട്ടുണ്ട്. അവക്ക് വിദ്യാഭ്യാസം കൊടുക്കണം.... രാസവസ്തുക്കളെ ഒരുമിച്ചു് വെയ്ക്കുകയാണ് നമ്മുടെ കൃത്യം; സ്ഫടികാകൃതിയിൽ വിളയേണ്ടതു് ദൈവനിയമങ്ങളിൽക്കൂടെയാണ്. അവക്ക് നാം ആശയങ്ങൾ നല്കാം.' ഇതിന്റെ അർത്ഥം അവരെ വിദ്യ അഭ്യസിപ്പിക്കണമെന്നാണ്.

## 5. ബുദ്ധിജീവികളോടു് വിവേകാനന്ദന്റെ ആദേശം.

ജനലക്ഷങ്ങളെ ഉയർത്തുക. അവരുടെ അന്തസ്സിനെപ്പററി അവരുടെ ദൈവീകപൈതൃകത്തെപ്പററി അവരെ ബോധവാന്മാരാക്കുക. ഇന്നത്തെ തലമുറയ്ക്കു് അദ്ദേഹം നിർദ്ദേശിച്ചകൃത്യം ഇതായിരുന്നു. അഭ്യസ്തവിദ്യരായ യുവതീയുവാക്കന്മാരേയും നാട്ടിലെ ബുദ്ധിജീവികളേയും ദേശത്തിലെ സാധാരണ ജനങ്ങളോടു് ആഭിമുഖ്യം വളർത്തുവാൻ അദ്ദേഹം അഹ്വാനം ചെയ്യുന്നു. സമൂഹത്തിന്റെ തലപ്പത്തിരിക്കുന്ന ചുരുക്കം ആളുകളുടെതായ മേഖലയുമായി ദീർഘകാലമായി അവർ ഒട്ടിയിരിക്കയാണ്, സമ്പന്നരും അധികാരം കൈയാളുന്നവരുമായ ഇവരുടെ ഒരു കടാക്ഷം ലഭിക്കുവാനും ആ ധനത്തിന്റെയും അധികാരത്തിന്റേയും കഷണങ്ങൾ കിട്ടുവാനും വേണ്ടി. ഇതുകാരണം, നമ്മുടെ ബുദ്ധിജീവികൾ, മരവിച്ചതും അധാർമ്മികവുമായൊരു സാമൂഹിക വ്യവസ്ഥിതിയുടെ വാലായി ചുരുങ്ങി. തന്മൂലം ഈ സംഘം ആത്മീയമായ പാപ്പരത്തത്തിന്റേയും സാമൂഹികമായ നിഷ്ഫലതയുടെയും താവളമായി. തീർച്ചയായും, മനുഷ്യന്റെ ബുദ്ധിക്കു് ഇതിലുമുപരിയായൊരു പങ്ക് വഹിക്കാൻ കഴിവുണ്ടു്. തീർച്ചയായും നിർമ്മാണപരമായ പ്രവർത്തനത്തിൽക്കൂടി സാമൂഹിക പുരോഗതിയെ ത്വരിതപ്പെടുത്തുവാൻ അതിനു് സ്വന്തം നാട്ടിൽ ഇന്നു് സാധിക്കും. ഈ പങ്ക് വഹിക്കുവാനാണ് വിവേകാനന്ദൻ ഇവരെ ക്ഷണിക്കുന്നതു്. മനുഷ്യപ്രാഭവത്തിനേയും അന്തസ്സിനേയും പററിയ ഉപനിഷത്സങ്കല്പങ്ങളുടെ മുദ്ര ക്രമപ്രവൃദ്ധമായി ഭാരതസമൂഹം വഹിക്കുമാറു് ദേശത്തിലെ ജനലക്ഷങ്ങൾക്കു് സ്വാതന്ത്ര്യത്തിന്റെ അനുഗ്രഹങ്ങൾ എത്തിക്കുവാനുള്ള ഊർജ്ജസ്വലരായ പ്രവർത്തകരുടെതായ പങ്ക് കേന്ദ്രസംസ്ഥാന തസ്തികകളിലാവട്ടെ, മററു് ജോലികളിലാവട്ടെ, ദേശസ്നേഹപരമായ സമർപ്പണവും സേവനവും ബുദ്ധിയോടു് ചേരുമ്പോൾ രൂപം കൊള്ളുന്ന സ്വഭാവവൈശിഷ്ട്യം നമ്മുടെ ബുദ്ധിജീവികൾക്കു്

ഈ കടമ നിർവ്വഹിക്കുവാൻ ആവശ്യമാണ്. വിവേകാനന്ദൻെറ താഴെകൊടുത്ത പ്രസ്താവനയോട് അവർ പ്രതികരിച്ച് പ്രവർത്തിക്കേണ്ടതാണ്

'ത്യാഗവും സേവനവും ഭാരതത്തിൻെറ ആദർശദ്വന്ദ്വങ്ങളാണ്. ഈ മാർഗ്ഗങ്ങളിൽ രാജ്യത്തെ ശക്തമാക്കു. ബാക്കി കാര്യങ്ങളെല്ലാം ശരിയായിക്കൊള്ളും.'

ക്ഷുദ്രമായ അഹത്തിൻെറ ത്യാഗവും ഉയർന്ന വ്യക്തിത്വത്തിൻെറ പ്രത്യക്ഷീകരണവുമാണിത്. ഇതിൻെറ നൈസർഗ്ഗികമായ ബഹിഷ്ഫുരണം സേവനത്തിൻെറ ഭാവവും കർമ്മവുമാണ്. ഇത്തരത്തിലുള്ള ത്യാഗവും സേവനവും അതനുഷ്ഠിക്കുന്ന ആളുടെ തപസ്സും രാജ്യത്തിൻെറ സമഗ്രമായ വളർച്ചയുമായി പരിണമിക്കുന്നു. ആയിരിക്കുക, നിർമ്മിക്കുക എന്നതാണ് സ്വാമിജി നമുക്ക് തന്നിട്ടുള്ള ആദർശവാക്യം നിങ്ങൾ ആദ്യം മനുഷ്യനാവൂ; സ്വന്തം കാലിൽനിൽക്കു പിന്നീട്, മററുള്ളവരേയും സ്വന്തം കാലിൽനില്ക്കുന്നവരാക്കി, മനുഷ്യരാക്കു. ഇങ്ങിനെയുള്ള ഒരു മാനവിക പരിണാമത്തിൽക്കൂടി മാത്രമേ, നമ്മുടെ മാതൃഭൂമിയുടെ അനശ്വരമായ ആത്മാവിന് തക്കതായൊരു ഭൗതിക സംവിധാനം സൃഷ്ടിക്കുവാൻ നമുക്കു സാദ്ധ്യമാവൂ, എന്ന് വിവേകാനന്ദൻ പറഞ്ഞു. ഭാരതത്തിൽ മനുഷ്യവംശത്തിൻെറ ആറിലൊന്ന് നിവസിക്കുന്നു. യുദ്ധാനന്തര യുഗത്തിൽ അതിൻെറ ആരോഗ്യം ദേശീയമായെന്നപോലെ അന്താരാഷ്ട്രീയമായും പരിഗണനാർഹമായ കാര്യമാണ്. പക്ഷെ നമ്മുടെ ദേശീയ ഉത്തരവാദിത്വം സർവ്വപ്രധാനമാണ്.

## 6 ഭാവിയോടുള്ള വർത്തമാനത്തിൻെറ വാഗ്ദാനം.

ഭാരതത്തിൻെറ ആത്മാവ് ബലിഷ്ഠവും ശ്രദ്ധവുമാണെന്ന് സ്വാമിജി വീണ്ടും വീണ്ടും നമ്മെ ഓർമ്മിപ്പിച്ചു. ഇതാണ് അനശ്വരയായ ഇന്ത്യ, അമരഭാരതം. ലോകത്തിലെ രാഷ്ട്രങ്ങളെ അത് വീണ്ടും വീണ്ടും ഉത്തേജിപ്പിച്ചിട്ടുണ്ട്. ലോകചരിത്രത്തിൻെറ ആധുനികഘട്ടങ്ങളിലെല്ലാം തന്നെ, പുറത്തുള്ള രാഷ്ട്രങ്ങളും സംസ്കാരങ്ങളും അതിൻെറ ആത്മാവുമായി പരിചയം നേടുവാനും അതിൻെറ പൌരാണിക വിജ്ഞാനത്തിൽ നിന്ന് പാഠങ്ങൾ പഠിക്കുവാനും ഇടവന്നിട്ടുണ്ട്. പക്ഷെ കഴിഞ്ഞ ചില ശതാബ്ദങ്ങളായി നമ്മുടെ ഭൌതികജീവിതവ്യവസ്ഥയിൽ ഒരുതരം ആത്മീയമായ ദഹനക്കേട് ഉണ്ടായിട്ടുണ്ട്. തത്ഫലമായി അത് പല സാമൂഹിക അസ്വാസ്ഥ്യങ്ങൾക്കും ഇരയാവുകയും രാജ്യത്തിന് അകത്തും പുറത്തും ദുർബ്ബലവും നിസ്തേജയും ആവുകയും ചെയ്തു.

പൗരാണികമായ അതിൻെറ മഹത്ത്വവും മഹിമയും നഷ്ടപ്രായമായി. ഇന്നു് നമ്മുടെ രാഷ്ട്രത്തിൻെറ അനശ്വരാത്മാവിനു് പുതിയൊരു ശരീരം പടുത്തുയർത്തേണ്ടതുണ്ടു്. ഇതുരണ്ടും സമ്മിളിതമാവുമ്പോൾ, അരോഗവും അനശ്വരവുമായ ആത്മാവ് അരോഗവും ശക്തവുമായൊരു രാഷ്ട്രീയവ്യവസ്ഥയുമായി ചേരുമ്പോൾ ഭാരതത്തിൻെറ പുനരുജ്ജീവനം നമുക്കു് കാണാം—ഭൂതകാലത്തെ ഇത്തരം ഉയിർത്തെഴുന്നേല്പുകളെ രണ്ടാം നിരയിലേയ്ക്കു് തള്ളിക്കൊണ്ടു്.

സ്വാമി വിവേകാനന്ദൻെറ അഭിപ്രായത്തിൽ, ഭാവിയിലേയ്ക്കു് വർത്തമാനത്തിൻെറ വാഗ്ദാനം ഇതാണു്. 1947–ൽ രാഷ്ട്രീയസ്വാതന്ത്ര്യത്തിൽക്കൂടി നമ്മുടെ ഭാഗധേയത്തെ നിർണ്ണയിക്കുവാനുള്ള സ്വാതന്ത്ര്യം കൈവന്നതോടെ ഈ വാഗ്ദാനത്തിൻെറ ഒരു ഭാഗം നിറവേററപ്പെട്ടിരിക്കയാണു്. നമ്മുടെ ചരിത്രത്തിലാദ്യമായി ജനങ്ങളിൽ കെട്ടിയുറപ്പിച്ച ഒരു ഭരണഘടനയ്ക്കു് നാം രൂപം കൊടുത്തു. നമ്മുടെ പഴയ രാഷ്ട്രീയവ്യവസ്ഥിതികളെല്ലാം ചക്രവർത്തിമാരിൽ നിന്നോ രാജാക്കന്മാരിൽനിന്നോ, സൈനികജേതാക്കളിൽനിന്നോ അധികാരം ആർജ്ജിച്ചവയായിരുന്നു. ജനങ്ങൾക്കു് അവയിൽ ഒരു പങ്കുമില്ലായിരുന്നു; അതുപോലെ തന്നെ സ്ഥാനവും. നമ്മുടെ അയ്യായിരം വർഷത്തെ ചരിത്രത്തിലാദ്യമായി, ജനങ്ങളിൽനിന്നു് അധികാരവും അംഗീകാരവും നേടിയൊരു രാഷ്ട്രീയഭരണസംവിധാനം നാം ഉണ്ടാക്കിയിരിക്കയാണു്. നമ്മുടെ പൌരാണികമായ ആത്മീയ, താത്ത്വികപാരമ്പര്യത്തിലും ആധുനികമായ സാമൂഹിക–രാഷ്ട്രീയമാനവികതയിലും ഉയർത്തിപ്പിടിച്ചിട്ടുള്ള മനുഷ്യൻെറ അന്തസ്സും മഹിമയും നമ്മുടെ ഭരണഘടനയിൽ രൂപംകൊണ്ടിരിക്കുന്നു; ഈ ആദർശത്തെ സാമൂഹികവസ്തുതയായിട്ടു് മാററിയെടുക്കുവാനുള്ള നിശ്ചയവും അതിലുണ്ടു്. നമ്മുടെ പരമാധികാരജനാധിപത്യരാഷ്ട്രം ചെയ്തു തീർക്കേണ്ട കൃത്യം ഇതാണു്.

ഒരുവശത്തു് നമ്മുടെ രാഷ്ട്രം ഭരണഘടനയിൽ ഉയർത്തിപ്പിടിച്ചിട്ടുള്ള ഉന്നതമായ ആദർശങ്ങളോടു് വിധേയത്വം പുലർത്തണം; മറുവശത്തു് ജനലക്ഷങ്ങളുടെ വർദ്ധിച്ചുവരുന്ന ആഗ്രഹങ്ങളോടും പ്രചോദനങ്ങളോടും പ്രതികരിക്കണം. സ്വതന്ത്രഭാരതത്തിലെ പൌരത്വത്തിലടങ്ങിയിട്ടുള്ള ഉത്തരവാദിത്വങ്ങളും സന്ദർഭങ്ങളും മനസ്സിലാക്കിയാൽ മാത്രമേ നമ്മുടെ രാഷ്ട്രത്തിനു് ഈ കടമ നിർവ്വഹിക്കാൻ സാദ്ധ്യമാവൂ. കേന്ദ്രത്തിലും സംസ്ഥാനങ്ങളിലും തദ്ദേശഭരണസ്ഥാപനങ്ങളിലും ഗവൺമെണ്ടിൻെറയും സ്വകാര്യമേഖലയുടേയും വ്യവസായസ്ഥാപനങ്ങളിലും, വിദ്യാഭ്യാസം,

ആരോഗ്യം മുതലായ വകുപ്പുകളിലും സേവനമനുഷ്ഠിക്കുവാൻ നിയുക്തരായ സ്വാതന്ത്ര്യരും ചുമതലാബോധമുള്ളവരുമായ പൌരന്മാരെ വിവേകാനന്ദൻെറ സന്ദേശം അതുല്യമായ പ്രാസ്ഥാവികത്വവും ശക്തിയും വഹിച്ചുകൊണ്ടു് സമീപിക്കുന്നു. അദ്ദേഹം ജപ്പാനിൽ നിന്നയച്ച ഒരെഴുത്തിൽ രേഖപ്പെടുത്തിയ, താഴെ കാണിച്ച വാക്കുകളിൽ അടങ്ങിയ ഉദ്ദേശങ്ങളുടെ – ഇന്നു് അവ രാഷ്ട്രത്തിൻെറ മുഴുവൻ ആവശ്യമാണു് – സഫലീകരണത്തിനായി സമത്ഥമായി പ്രവത്തിക്കുവാനുള്ള ആഹ്വാനമാണു് ഈ സന്ദേശത്തിൻെറ കാതൽ.

'പുതിയൊരു വ്യവസ്ഥിതി ഉണ്ടാക്കുവാൻ ജീവിതവും മരണവും നേരിട്ടുകൊണ്ടു് അദ്ധ്വാനിക്കുക – ദരിദ്രരോടു് സഹാനുഭൂതി, അവരുടെ വിശക്കുന്ന വയറിനു് ഭക്ഷണം, ജനലക്ഷങ്ങൾക്കു് ബോധത്തിൻെറ പ്രകാശം, നിങ്ങളുടെ പൂവ്വികന്മാരുടെ സ്വേച്ഛാധിപത്യം മൃഗതുല്യമാക്കിയവരെ മനുഷ്യന്മാരാക്കുവാൻ മരണം വരെ സമരം.'

## 7. രണ്ടു ആത്മീയസ്രോതസ്സുകളുടെ സംഗമം

പ്രായോഗികവേദാന്തമെന്ന അദ്ദേഹത്തിൻെറ തത്ത്വസംഹിതയുടെ രണ്ടു വശങ്ങളായ പ്രായോഗികമതത്തേയും പ്രായോഗികരാഷ്ട്രീയത്തേയും സംയോജിപ്പിച്ചു് അദ്ദേഹം ഭാരതീയരുടെ മുമ്പാകെവെച്ചു. നിശ്ചലമായ ധമ്മാചാരമോ, ധമ്മാചാരത്തിൻെറ കസവു് ചേത്ത സംസാരാഭിമുഖ്യമോ ആയി അനുഷ്ഠിക്കപ്പെട്ട മതത്തെപ്പററിയ അദ്ദേഹത്തിൻെറ ഗുരുവയ്യൻെറ നിശിതമായ വാക്കുകൾ അദ്ദേഹം ഉദ്ധരിക്കാറുണ്ടായിരുന്നു: 'മതം വിശക്കുന്ന വയറുകൾക്കുള്ളതല്ല.' വിശപ്പാകുന്ന രാക്ഷസനെ നശിപ്പിക്കുവാൻ കമ്മോന്മുഖമായ മതവും ബുദ്ധിപൂവ്വവും സഹകരണാത്മകവും സംഘടിതവുമായ ശ്രമത്തിൻെറ ശിക്ഷണവും ആവശ്യമാണു്. 'യോഗഃ കമ്മസു കൌശലം' എന്ന മൂന്നുവാക്കുകളിൽ പ്രകടിതമായ ഊജ്ജസ്വലമായ ആത്മീയതയുടെ ഈ സന്ദേശമാണു് ഭഗവത്ഗീതയിലെ യോഗം ഉൾക്കൊള്ളുന്നതു്. സേവനരാഷ്ട്രീയത്തെ അധികാരമോഹരാഷ്ട്രീയം അകററിനിത്തിയിട്ടുള്ള സ്വാതന്ത്ര്യാനന്തരഭാരതത്തിൽ, ശ്രീരാമകൃഷ്ണൻെറ ആ ആദേശത്തെ ശക്തിപ്പെടുത്തുവാൻ ഒന്നുകൂടി വേണ്ടിയിരിക്കുന്നു: 'അധികാരം വിശക്കുന്ന വയറുകൾക്കുള്ളതല്ല.'

സേവനത്തിൻെറ രാഷ്ട്രീയംകൊണ്ടു മാത്രമേ ദാരിദ്ര്യത്തിൻെറയും പിന്നോക്കാവസ്ഥയുടെയും പ്രശ്നങ്ങളെ വിജയകരമായി

നേരിടാനാവൂ; ഇത്തരം രാഷ്ട്രീയം, ദേശീയാദർശത്തിന്റെയും അർപ്പണത്തിന്റേയും ആവേശത്തിൽ നിന്നുണ്ടാവുന്നതുമാണ്. 'ദൈവവും സത്യവും മാത്രമാണ് ലോകത്തിലെ എല്ലാ രാഷ്ട്രീയവും; ബാക്കിയെല്ലാം നിസ്സാരമാണ ' എന്നാണ് വിവേകാനന്ദൻ പറയുന്നതു്. നമ്മുടെ രാഷ്ട്രീയത്തിലും ഭരണത്തിലും സാധാരണജനങ്ങളെ സേവിക്കുവാനുമുള്ള അർപ്പണബോധം ചെലുത്തേണ്ടതുണ്ടു്.

ഇതാണ് രാഷ്ട്രീയത്തിലെ ആത്മീയത; പ്രായോഗികമതത്തിന്റെ ആത്മീയതയാണ് മറ്റേതു്. ആത്മീയതയുടെ ഈ രണ്ടു ഒഴുക്കുകളും ഒന്നിച്ചു്, നമ്മുടെ ജനങ്ങളുടെ ജീവിതത്തെ അടിസ്ഥാനപരമായി ഫലപുഷ്ടമാക്കേണ്ടതുണ്ടു്. ആരോഗ്യപൂർണ്ണമായ രാഷ്ട്രീയപരിശീലനം നമ്മുടെ ജനങ്ങൾക്കു് ലഭിക്കേണ്ടതുണ്ടു്. പ്രബുദ്ധമായ രാഷ്ട്രീയബോധം നമ്മുടെ ശിശുപ്രായമായ ജനാധിപത്യത്തിനു് എന്നെന്നും ശക്തി നല്കിക്കൊണ്ടിരിക്കും.

ഇങ്ങനെയുള്ള ജീവിതത്തിലും ജോലിയിലുമാണ് വിവേകാനന്ദന്റെ ചൈതന്യം നമുക്കു് പ്രകടിപ്പിക്കുവാനാവുക. ഈ വിധത്തിലുള്ള പ്രവൃത്തികളിൽക്കൂടെയാണ്, നമ്മുടെ ജനലക്ഷങ്ങളുടെയും ലോകത്തെമ്പാടുമുള്ള ജനലക്ഷങ്ങളുടെയും ഹൃദയങ്ങളിൽ ജീവിക്കുന്ന ഈ മനുഷ്യസ്നേഹിയോടു്, ഈ ഗുരുവര്യനോടു്, നമുക്കുള്ള ആദരവു് പ്രകടിപ്പിക്കുവാനാവുക. ഭാരതത്തിന്റെ മഹിമയേയും പ്രഭാവത്തേയും പററിയ വിവേകാനന്ദന്റെ സങ്കല്പങ്ങളാലും അതിനെ സാമൂഹികപരീക്ഷണത്തിലേയ്ക്കും അനുഭവത്തിലേയ്ക്കും സംക്രമിപ്പിക്കുവാനുള്ള പ്രതിജ്ഞയാലും ആവേശഭരിതരാവുന്നതിൽക്കവിഞ്ഞു് നമുക്കു ഇന്നു് ഒന്നും ചെയ്യുവാനില്ല. നമ്മുടെ രാഷ്ട്രത്തിനു് ബലിഷ്ഠമായൊരു ഭൌതികചട്ടക്കൂടു് നിർമ്മിച്ചുകൊടുക്കുവാനുള്ള വഴി ഇതാണ്; നമ്മുടെ ജനങ്ങളുടെ മാത്രമല്ല, ലോകജനതയുടെ തന്നെ ക്രമപ്രവൃദ്ധമായ ധാർമ്മികവും ആത്മീയവുമായ പുരോഗതിയും ഇതു് ഉറപ്പിക്കും.

സഹസ്രാബ്ദങ്ങളായുള്ള അതിന്റെ ചരിത്രത്തിൽ, എല്ലാ സമകാലസംസ്കാരങ്ങളേയും ഭാരതം മോഹിപ്പിച്ചിട്ടുണ്ടു്. ഭാരതം മനുഷ്യനന്മയ്ക്കു് വേണ്ടി എല്ലാകാലവും സൃഷ്ടിക്കുകയും ശേഖരിച്ചു വെയ്ക്കുകയും ചെയ്തിട്ടുള്ള ആത്മീയതയ്ക്കു് ഇന്നു് ലോകമെമ്പാടും ദാഹമനുഭവപ്പെടുന്നുണ്ടു്. ഇന്നു് നാം ചുററും നോക്കുമ്പോൾ, ദേശീയജീവിതത്തിന്റെ ഉപരിതലത്തിൽ ആ ആത്മീയതയുടെ തെളിവുകൾ പ്രത്യക്ഷമായി കാണുന്നില്ലെന്നതു് സത്യമാണ്.

മറിച്ച്, ആ തലത്തിൽ അനാത്മീയവും ദുഃഖകരവും നിരുന്മേഷകരവുമായ പലതും കാണുന്നുണ്ടുതാനും. പക്ഷേ നമ്മുടെ ദേശീയ ബോധത്തിൻെറ അടിത്തലങ്ങളിൽ, നമ്മുടെ രാഷ്ട്രത്തിൻെറ ചേതനയുടെ സ്പന്ദനങ്ങൾ വിവേകാനന്ദനു് അനുഭവപ്പെട്ടു. രാഷ്ട്രത്തിലെ ആത്മീയവും ധാർമ്മികവുമായ ക്ഷാമത്തെ തരണം ചെയ്യുവാനായി ഈ ആത്മീയ ഊർജ്ജത്തെ പുറത്തേയ്ക്കു് കൊണ്ടുവരുവാൻ പര്യാപ്തമായ ശിക്ഷണം നാം പ്രായോഗികമാക്കേണ്ടതുണ്ടു്; ഇതോടുകൂടി രാഷ്ട്രത്തിൻെറ ഭൗതികമായ പിന്നോക്കാവസ്ഥ തരണം ചെയ്യുവാനായി നമ്മുടെ ഭൗതികവിഭവപരമായ ഊർജ്ജത്തേയും നാം പുറത്തേയ്ക്കു് കൊണ്ടുവരണം.

ആത്മീയശാസ്ത്രത്തിൻെറ ഈ സാങ്കേതികമുറ എല്ലാ പൌരന്മാക്കും അഭ്യസിക്കുവാനും ജീവിതത്തിൻെറ എല്ലാ തുറകളിലും—വയലുകളിലും തൊഴിൽ ശാലകളിലും, ഗൃഹങ്ങളിലും ആഫീസുകളിലും, എല്ലായിടത്തും—പ്രയോഗിക്കുവാനും സാദ്ധ്യമാണെന്നു് അതു തന്നെ വ്യക്തമാക്കുന്നു. ആത്മീയതയെത്തേടി ആരും കാട്ടിലേയ്ക്കോ ഗുഹയിലേയ്ക്കോ പോകേണ്ടതില്ല. ഒരുപക്ഷേ ജീവിതത്തിലും ജോലിയിലും ആർജ്ജിച്ച ആത്മീയതയെ ശക്തിപ്പെടുത്തുവാൻ ഇതു് സഹായിച്ചേയ്ക്കാം. ആത്മീയത ഓരോരുത്തന്േറയും ജന്മാവകാശമാണെന്നും, ആത്മാവു് നമ്മുടെ യഥാർത്ഥമായ പ്രകൃതമാണെന്നും, സ്വാതന്ത്ര്യം നമ്മുടെ ഉള്ളിൽത്തന്നെയാണെന്നും, ജീവിതവും പ്രവൃത്തികളും നമ്മുടെ ആത്മീയബോധത്തെ സംസ്കൃതീകരിക്കുവാനുള്ള കുരുക്ഷേത്രമാണെന്നും, ഈ ശാസ്ത്രം നമ്മെ പഠിപ്പിക്കുന്നു. സ്വാമി വിവേകാനന്ദൻെറ പ്രായോഗികവേദാന്തത്തിൻെറ മഹത്തായ സന്ദേശമിതാണു്; ഭഗവദ്ഗീതയിലെ ഊർജ്ജസ്വലവും സർവ്വാശ്രേഷ്ഠിയുമായ ആത്മീയതയുടെ അനശ്വരസന്ദേശവും ഇതുതന്നെ.

## 8 സംസാരാഭിനിവേശവും ലോകജീവിതവും

ജീവിതത്തിലെ സാധാരണ കൃത്യങ്ങളിലും സന്തോഷങ്ങളിലും, സഹാനുഭൂതിയും സ്നേഹവും സേവനവും പ്രദർശിപ്പിച്ചുകൊണ്ടു് മനുഷ്യനു് തന്നിലുള്ള ദൈവീകാംശത്തെ പുഷ്ടിപ്പെടുത്തുവാനും പ്രകടിപ്പിക്കുവാനും കഴിയും. നമ്മുടെ നാട്ടിലെ ഓരോ പൌരന്േറയും സ്വഭാവവൈശിഷ്ട്യമാകേണ്ട പ്രായോഗികവേദാന്തം ഇതാണു്. സാംസ്കാരികജീവിതവും മതനിഷ്ഠയും തമ്മിൽ വളരെക്കാലമായി നാം വ്യത്യാസം വെച്ചു പുലർത്തീട്ടുണ്ടു്. ഈ വിടവിനെ ശതാബ്ദങ്ങളായിട്ടു് നാം വർദ്ധിപ്പിച്ചുകൊണ്ടുവരികയും ചെയ്തിട്ടുണ്ടു്; ഗീതയിലെ സ്പഷ്ടവും വ്യക്തവുമായ ആദേശം ഇതിനെതിരാണു്.

ജീവിതത്തിനും മതത്തിനും ഇടയിലുള്ള ഈ അന്തരം അവസാനിപ്പിക്കുവാനാണ് ശ്രീരാമകൃഷ്ണനും വിവേകാനന്ദനും വന്നത്. വേദതത്ത്വത്തിന്റേയും ഗീതാസന്ദേശത്തിന്റേയും സത്തചുരുക്കം പദങ്ങളിൽ ശ്രീരാമകൃഷ്ണൻ അരുളിയിട്ടുണ്ട്.

'ലോകത്തിൽ ജീവിക്കു; പക്ഷേ ലോകാസക്തിയെ ഉള്ളിൽ പ്രവേശിക്കാൻ സമ്മതിക്കരുത് ?'

സംസാരാഭിനിവേശം നമ്മുടെ ഹൃദയത്തിൽ കടക്കാനനുവദിക്കരുത്; അത് ഉള്ളിൽ പ്രവേശിച്ചാൽ, സ്വാത്ഥം, ക്ഷുദ്രത, അസൂയ, പരചൂഷണം ഇവകൊണ്ട് ജീവിതം നിറയുകയും ഇത് മരവിപ്പിലേയ്ക്കു നയിക്കുകയും ചെയ്യും. പക്ഷേ ഹൃദയത്തിലെ ദൈവാംശം പഠിച്ചു തുടങ്ങിയാൽ, സ്നേഹത്തിന്റേയും സേവനത്തിന്റേയും ഭാവത്തോടുകൂടി ജീവിതം പുറത്തേയ്ക്കൊഴുകുന്ന, ഇത് ചലനവും പുരോഗതിയുമുണ്ടാക്കുകയും ചെയ്യുന്നു. ശ്രീരാമകൃഷ്ണൻ ഇതിനെ ഇങ്ങനെ ഉദാഹരിക്കുന്നു:

'തോണി വെള്ളത്തിൽ നില്ക്കണം; വെള്ളം തോണിയിലല്ല. വെള്ളത്തിന്റെ സ്ഥാനം അവിടെയല്ല; അത് തോണിക്കു ദോഷമാണ്. കാരണം, തോണി അപ്പോൾ നിശ്ചലമാവുകയും, അതുകൊണ്ടുള്ള ഉപയോഗം നിവ്വഹിക്കുവാൻ പററാതാവുകയും ചെയ്യും.'

ഭൌതികജീവിതാസക്തി ഹൃദയത്തിൽ പ്രവേശിക്കുമ്പോൾ, ജീവിതം മുരടിക്കുന്നു; 'ഞാൻ' 'എന്റെ' എന്ന ക്ഷുദ്രലോകം ശക്തിയാൎജ്ജിക്കുന്നു; ഇതു ചൂഷണത്തിലേയ്ക്കും, സാമൂഹികസ്പദ്ധകളിലേയ്ക്കും, അക്രമങ്ങളിലേയ്ക്കും നയിക്കും; ഹോബ്സ് പറഞ്ഞപോലെ, അപ്പോൾ ജീവിതം സങ്കുചിതവും മലീമസവും പ്രാകൃതവും ആവും. കഴിഞ്ഞ പല ശതാബ്ദങ്ങളായി നമുക്ക് സംഭവിച്ചതു് ഇതാണ്. ധമ്മാനുഷ്ഠാനങ്ങളും മതഭക്തിപ്രകടനങ്ങളും ഉണ്ടായിട്ടും നാം കൂടുതൽ കൂടുതൽ അന്യരെ ബോധിപ്പിക്കുന്ന കാട്ടിക്കൂട്ടലും ബഹളവും ഒച്ചപ്പാടും കാണിച്ചുതുടങ്ങി; നാം വാസ്തവത്തിൽ സംസാരജീവികളായിത്തന്നെ തുടന്നു; സ്വാത്ഥവും തൻകായ്യവ്യഗ്രതയും നമ്മിൽ ശക്തമായി നിന്നു. ധമ്മാനുഷ്ഠാനത്തിന്റെ കസവു് പിടിപ്പിച്ച ഭൌതികജീവിതാസക്തിയായിരുന്നു നമ്മെ നയിച്ചതു്. യഥാത്ഥ ധാമ്മികബോധമോ മനുഷ്യനോടുള്ള സഹാനുഭൂതിയോ, സ്വഭാവദാർഢ്യമോ ഇതിൽനിന്നുണ്ടാവില്ല. നാം തമ്മിൽത്തമ്മിൽ ചൂഷണം നടത്തുകയും നമ്മുടെ സാമൂഹികജീവിതത്തെ പ്രാകൃതാവസ്ഥയിലേയ്ക്കു് എത്തിക്കുകയും ചെയ്തു. മതം നിശ്ചലമായ ധമ്മാനുഷ്ഠാനമാണെന്ന തെററായ ധാരണയിൽനിന്നു് വിവേകാനന്ദൻ നമ്മെ

രക്ഷിച്ചു; ത്യാഗവും സേവനവും എന്ന ദ്വിവിധരൂപങ്ങളിൽ പ്രകടിതമാവുന്ന ക്രിയാത്മകമായ ആത്മീയതയാണ് മതമെന്ന സന്ദേശത്തിൽക്കൂടെ അദ്ദേഹം നമുക്ക് പകൻതന്ന ആവേശം.

## 9 ദേശീയവികസനത്തിൻെറ രണ്ടു മാനദണ്ഡങ്ങൾ

ക്രമപ്രവൃദ്ധമായ ആത്മീയചൈതന്യത്തിൻെറ വിഭവങ്ങൾ രാഷ്ട്രത്തിന് നല്കിക്കൊണ്ട്, അനശ്വരഭാരതത്തിൻെറ ആത്മീയാദർശത്തിൻെറ ഊർജ്ജം, സാമൂഹികമായ ക്രിയാത്മകപ്രവർത്തനങ്ങളിലേയ്ക്ക് ഒഴുകുമാറാക്കുന്ന പ്രായോഗികവേദാന്തമെന്ന ചലനാത്മകമായ ആത്മീയതയുടെ മഹത്തായ സന്ദേശമാണ് കന്യാകുമാരി പ്രതിനിധാനം ചെയ്യുന്നതു്; ഇതോടൊപ്പം സാമ്പത്തികവളർച്ചയ്ക്കായിട്ടുള്ള നമ്മുടെ പഞ്ചവത്സരപദ്ധതികൾ ക്രമപ്രവൃദ്ധമായി സൃഷ്ടിക്കുകയും ഉപയോഗിക്കുകയും ചെയ്തു തുടങ്ങീട്ടുള്ള ഭൗതികവിഭവങ്ങൾ രാഷ്ട്രത്തിന് നല്കുന്ന ശക്തിയും നില്ക്കുന്നു. ഇവയുടെ ഉല്പാദനവും ഉപയോഗവും പ്രതിശീർഷമായി എത്ര ഉണ്ടെന്നു് നോക്കിയാണല്ലോ ഒരു രാജ്യത്തിൻെറ വളർച്ച അളക്കപ്പെടുന്നതു്. ഇങ്ങനെ നോക്കിയാൽ ഭാരതം ഇന്നു് വളരെ പുറകിലാണു്, പത്താമത്തേയോ പന്ത്രണ്ടാമത്തേയോ സ്ഥാനമേ അതിനുള്ളു—അമേരിക്ക, റഷ്യ, ജർമ്മനി, ജപ്പാൻ, ഇംഗ്ലണ്ടു് എന്നീ മുറയിലാണു് ഈ രംഗത്തു വൻകിടരാജ്യങ്ങളുടെ സ്ഥാനം. വികസനപ്രവർത്തനങ്ങൾ മുറയ്ക്കു് നിർവ്വഹിച്ചുകൊണ്ടു് ഭാരതവും മററു രാജ്യങ്ങളോടൊപ്പമെത്താൻ ശ്രമിക്കുന്നുണ്ടു്. അധികം താമസിയാതെതന്നെ, രാജ്യത്തിലെ എല്ലാ പ്രദേശങ്ങളേയും ബന്ധിപ്പിച്ചുകൊണ്ടും, വ്യാവസായിക വളർച്ചയുടെ വേഗത കൂട്ടുകയും ജനങ്ങളുടെ ദൈനികജീവിതത്തിൻെറ പശ്ചാത്തലത്തെ പ്രകാശമാനമാക്കുകയും ചെയ്തുകൊണ്ടു്, വിദ്യുച്ഛക്തിയ്ക്കു് ഒരു ദേശീയമായ ശ്രേണി നാം വളർത്തി എടുക്കുന്നതായിരിക്കും.

പക്ഷെ ഇതുകൊണ്ടു മാത്രം മനുഷ്യൻെറ വളർച്ച പൂർണ്ണമാവുകയില്ല. ദേശീയവികസനത്തിൻെറ ഭാഗമായുള്ള ഭൗതിക ഊർജ്ജത്തിൻെറ പ്രതിശീർഷ ഉല്പാദനവും ഉപയോഗവും അവശ്യമായൊരു മാനദണ്ഡമാണു്, പക്ഷെ പര്യാപ്തമായതല്ല. ഈ മാനദണ്ഡം സഫലീകരിച്ചു്, ഉയർന്ന വളർച്ചയെത്തിയവയെന്നു് പരിഗണിക്കപ്പെടുന്ന പല രാഷ്ട്രങ്ങളും ഇന്നു് പ്രതീക്ഷക്കൊത്ത സംതൃപ്തി അനുഭവിക്കുന്നില്ല. ആധുനിക പാശ്ചാത്യസംസ്കാരത്തിനു പിന്നിലുള്ള മനുഷ്യത്വപരമായ ലോകവീക്ഷണത്തെ സൂക്ഷ്മമായി ഗ്രഹിച്ചശേഷം, എഴുപതിലധികം വർഷങ്ങൾക്കുമുമ്പു്, വിവേകാനന്ദൻ മനുഷ്യവികസനത്തിനു് രണ്ടാമതൊരു മാനദണ്ഡം കൂടി നിർദ്ദേശിച്ചു. ആത്മീയ

ശക്തിയുടെ പ്രതിശീഘ്ഉപയോഗമെന്ന ഈ മാനദണ്ഡം ആദ്യ ത്തേതിന് വിരുദ്ധമായിരുന്നില്ല. ഈ ശക്തിയുടെ ഉല്പാദനം ഉപ യോഗം എന്നിവയുടെ അതുല്യമായ ശാസ്ത്രത്തെപ്പററി ഭാരതം അതിൻെറ ദീർഘമായ ചരിത്രത്തിൽ ആർജ്ജിച്ച നിയന്ത്രണവും സാങ്കേതികത്വവും, മനുഷ്യവംശത്തിലെ മററു വിഭാഗങ്ങളുമായി പങ്കിടണമെന്ന് അദ്ദേഹം ആഗ്രഹിച്ചു; ഇതേ സമയത്തു തന്നെ ഭൌ തികശാസ്ത്രങ്ങളും സാങ്കേതികവിദ്യയും വികസിത രാജ്യങ്ങളിൽ നിന്ന് പഠിക്കണമെന്നും അദ്ദേഹം ആഗ്രഹിച്ചു. ഭൌതിക ശാസ്ത്ര ങ്ങളും മനുഷ്യജീവിതത്തിൻെറ ശാസ്ത്രവും പ്രസാദാത്മകമായൊരു സമന്വയം ഭാരതത്തിൽ നടക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു; ഇതിൻെറ ഉദ്ദേശം മനുഷ്യനെ ബാഹ്യമായും ആന്തരികമായും, ഭൌ തികമായും ആത്മീയമായും സമ്പന്നമാക്കുക എന്നതാണ്.

## 10 സമാഹാരം

നമ്മുടെ പ്രധാനമന്ത്രി ഈ പ്രഭാതത്തിൽ നമ്മോടൊപ്പമുണ്ടായ തിൽ നമുക്ക് സന്തോഷമുണ്ട്. അവർ വിവേകാനന്ദസാഹിത്യം പഠിച്ചിട്ടുള്ളവരാണ്. രണ്ടാഴ്ചകൾക്ക് മുമ്പ്, ഈ സ്മാരകത്തിൻെറ ഉദ്ഘാടനത്തിൻെറ ആദ്യദിവസം രാഷ്ട്രത്തിൻെറ പ്രഥമസേവക നായ പ്രസിഡണ്ട് വി. വി. ഗിരി നമ്മോടൊപ്പമുണ്ടായിരുന്നു. ഇന്ന്, നമ്മുടെ രാഷ്ട്രത്തിൻെറ രണ്ടാമത്തെ സേവികയായ പ്രധാന മന്ത്രി തിരക്കുപിടിച്ച പരിപാടികളിൽനിന്ന് ഒരു ദിവസം ഈ ദേശീയസ്മാരകത്തിന് നീക്കിവെച്ച് ഇവിടെയെത്തിയിരിക്കുക യാണ്. അവരുടെ വാക്കുകൾ ഈ സന്ദർഭത്തിൽ കേൾക്കുവാനും അതിൽനിന്ന് ആവേശം ഉൾക്കൊള്ളാനും നമുക്ക് സന്തുഷ്ടി ഉണ്ടാ യിരിക്കും. എന്തെന്നാൽ, എല്ലായിടത്തും ഇന്ന് നിരുന്മേഷത അനു ഭവപ്പെടുന്നുണ്ട്. ശക്തിയുടെയും നിർഭയത്വത്തിൻേറയും പ്രവാചക നായിരുന്ന സ്വാമി വിവേകാനന്ദൻ മനുഷ്യനേയും അവൻെറ ശ്രേഷ്ഠതയേയുംപററി നമുക്ക് തന്ന ദർശനത്തിന് ഈ മ്ലാനതയെ നിവാരണം ചെയ്വാൻ കഴിവുണ്ട്. രാഷ്ട്രത്തിൽ പ്രതീക്ഷയുടേയും, ധൈര്യത്തിൻേറയും സമർപ്പണത്തിൻേറയും സ്പർശം ലഭിക്കുമാറ്, തൻെറ പ്രസംഗം നടത്തുവാൻ ഞാൻ പ്രധാനമന്ത്രിയെ ക്ഷണിച്ചു കൊള്ളുന്നു.

# 12

## രാമകൃഷ്ണമിഷൻ: അതിൻെറ ആദർശങ്ങളും പ്രവർത്തനങ്ങളും

'ഭാരതത്തിൻെറ ദേശീയാദർശങ്ങൾ ത്യാഗവും സേവനവുമാണ്; രാജ്യത്തെ ഈ വഴികളിൽ ശക്തമാക്കുക, മററു കാര്യങ്ങൾ തനിയെ ശരിയായിക്കൊള്ളും.'

—സ്വാമി വിവേകാനന്ദൻ

### 1 ആമുഖം

പത്തൊമ്പതാം ശതാബ്ദത്തിൻെറ അവസാനത്തെ പാദം ഭാരതത്തിൽ ബ്രിട്ടീഷാധിപത്യം സ്ഥാപിതമായതു് കണ്ടു. രണ്ടു ശതാബ്ദങ്ങൾക്കുള്ളിൽ, സമുദ്രത്തിനപ്പുറത്തുനിന്നും വന്ന സാഹസികന്മാരായ ചെറിയൊരു സംഘം വ്യാപാരികൾ, വലിയൊരു ഭൂഖണ്ഡത്തിൻെറ ഭരണാധികാരികളായി. ഭാരതത്തിലെ ജനങ്ങൾ, ഹിന്ദുവും മുസ്ലീമുമെല്ലാംതന്നെ, ഒരു പ്രഭാതത്തിൽ കണ്ടതു്, മുഗൾ സാമ്രാജ്യം നിലം പതിച്ചതും അതിൻെറ അവശിഷ്ടങ്ങളിന്മേൽ ബ്രിട്ടീഷ് സാമ്രാജ്യം ഉയർന്നിരിക്കുന്നതുമാണ്. രാജ്യം ആശ്വാസത്തിൻെറ ഒരു നെടുവീർപ്പിട്ടു. യുദ്ധത്തിൻേറയും കലാപത്തിൻേറതുമായ ദശാബ്ദങ്ങൾക്കുശേഷം, സമാധാനത്തിൻേറയും രാഷ്ട്രീയ ഐക്യത്തിൻേറയും ഒരുയുഗം പിറന്നു.

### 2 ഭാരതത്തിൻേറയും പശ്ചിമരാജ്യങ്ങളുടേയും സംഗമം

ഭാരതചരിത്രത്തിലെ ഈ പുതിയ പ്രതിഭാസം ആഴത്തിലുള്ള ചില പ്രതീക്ഷകൾ ഉൾക്കൊണ്ടിരുന്നു. അനവധി ശതാബ്ദങ്ങൾക്കുശേഷം, കിഴക്കും പടിഞ്ഞാറും ഭാരതത്തിൻെറ മണ്ണിൽ കൂട്ടിമുട്ടി. അറബി സാമ്രാജ്യത്തിൻെറ ഉയർച്ച വരെ, പുരാതനഗ്രീസ്, റോം, ഈജിപ്ത് എന്നീരാജ്യങ്ങളുമായി, ഭാരതം സാംസ്കാരികവും വാണിജ്യപരവുമായി നേരിട്ടു് ബന്ധം പുലർത്തിയിരുന്നു. പതിമൂന്നാം ശതാബ്ദത്തിൻെറ മദ്ധ്യം വരെ, അറബികളിൽക്കൂടി, ഈ ബന്ധം തുടർന്നു. ഓട്ടോമൻ സാമ്രാജ്യത്തിൻെറ വരവോടു കൂടി, ഈ ബന്ധം മിക്കവാറും നിലച്ചു; യൂറോപ്യൻ ജനതയ്ക്കു് ഭാരതം ഒരു സ്മരണ

മാത്രമായി. പതിനഞ്ചാം ശതാബ്ദത്തിൻെറ അവസാനത്തെ ദശാബ്ദത്തിൽ, കൊളമ്പസ് അമേരിക്കയേയും വാസ്കോഡിഗാമ ഭാരതത്തേയും കണ്ടു പിടിച്ചു — ലോകചരിത്രത്തെ ആഴത്തിൽ ബാധിച്ച രണ്ടു സംഭവങ്ങൾ.

യൂറോപ്പിൽത്തന്നെ, നവോത്ഥാനകാലത്ത് ഗ്രീസിൻെറ ഉയത്തെഴുന്നേൽപ് നടന്നു. യൂറോപ്യൻജനതയുടെ തീക്ഷ്ണബുദ്ധിയും ഇളകിമറിയുന്ന ഉത്സാഹവും, ശാസ്ത്രീയചിന്തയുടെ ഒരു പ്രചണ്ഡസ്ഫോടനമായി രൂപംപൂണ്ടു്, ജീവിതത്തിൻേറയും കർമ്മമേഖലകളുടേയും എല്ലാ തലങ്ങളിലും വിപ്ലവകരമായ മാററങ്ങൾ വരുത്തി. ഒന്നിനുപുറകെ ഒന്നായി കണ്ടുപിടുത്തങ്ങളും നിർമ്മാണങ്ങളും വന്നു; വർദ്ധിച്ച വ്യാപാരം ഭൌതികാഭിവൃദ്ധിയിലേയ്ക്കു് നയിച്ചു. മുന്നൂറു വർഷങ്ങൾകൊണ്ടു്, പശ്ചിമ യൂറോപ്യൻരാഷ്ട്രങ്ങൾ ചൈതന്യവത്തായൊരു പരിഷ്കാരത്തിൻെറ സ്രഷ്ടാക്കളും പ്രതിനിധികളുമായി; ഇതിൻെറ അടിസ്ഥാനം സാങ്കേതികക്ഷമതയും, ലക്ഷ്യം ഭൌതികാഭിവൃദ്ധിയുമായിരുന്നു. പത്തൊമ്പതാം ശതാബ്ദത്തിൽ ഇംഗ്ലണ്ടു് വഴിയായി ഭാരതത്തിലെത്തിയ യൂറോപ്പു് ഇത്തരത്തിലുള്ള ഒന്നായിരുന്നു.

## 3 ഭാരതം — അതിൻെറ ചരിത്രപശ്ചാത്തലം

ഭാരതം തരിച്ചുപോയി. വേദങ്ങളിലും ഉപനിഷത്തുകളിലും സ്മരണ നിലനിർത്തുകയും, സ്വന്തം ചരിത്രത്തെ ശതാബ്ദങ്ങളിലല്ല സഹസ്രാബ്ദങ്ങളിൽ കണക്കാക്കുകയും, ജീവിതത്തിൻെറയും അസ്തിത്വത്തിൻെറയും ഏററവും ഗഹനമായ പ്രശ്നങ്ങളെ കൈകാര്യം ചെയ്യുകയും, റോമിനും ഗ്രീസിനും ഈജിപ്തിനും വാണിജ്യവ്യാപാരങ്ങളിൽക്കൂടി അഭിവൃദ്ധിയുണ്ടാക്കിക്കൊടുക്കുകയും ചെയ്ത ലോകത്തിലെ ഏററവും പഴക്കംചെന്ന രാഷ്ട്രം — ഇതു് ഒരു പ്രതിസന്ധിയിൽപ്പെട്ടു. പരാജയത്തിൻെറ ഞെട്ടലും അടിമത്തത്തിൻെറ അവമാനവും ഏതൊരു രാഷ്ട്രത്തിനും ഗൌരവമായ കാര്യങ്ങളാണെങ്കിലും, ഭാരതത്തിൻെറ കാര്യത്തിൽ ആകാംക്ഷയുണ്ടാക്കിയതു് കൂടുതൽ ആഴത്തിലുള്ള തലങ്ങളാണു്. കീഴടങ്ങലും ആക്രമണങ്ങളും ഭാരതം മുമ്പു് കണ്ടിട്ടുള്ളതാണു്, ദേശീയാദർശങ്ങൾക്കു് മാററമുണ്ടാക്കാതെതന്നെ അവ കഴിഞ്ഞുപോയി. ചുരുങ്ങിയ കാലയളവിൽ, ഈ ആക്രമണകാരികൾ ദേശീയജീവിതത്തിൽ അലിഞ്ഞുചേന്നു. താരതമ്യേന ഈ ആക്രമണങ്ങൾ ഗൌരവമുള്ളതായിരുന്നില്ല. പക്ഷേ സുശക്തമായ പാശ്ചാത്യസംസ്കാരത്തിൻെറ സ്വാധീനം, ഭാരതത്തിൻെറ മനസ്സിൽ പലവിധത്തിലും ആഘാതമേല്പിക്കുകയും, ഭാരതത്തിൻെറ പൈതൃകത്തെത്തന്നെ ഇളക്കിമറിച്ചു തുടങ്ങുകയും ചെയ്തു.

അയ്യായിരമോ അതിലധികമോ ദീർഘമായ കാലയളവിൽ, അത്യുത്തമന്മാരായ ഋഷികളും, ചിന്തകരും, തത്ത്വജ്ഞാനികളും ദേശീയനേതാക്കന്മാരും അടങ്ങിയൊരു പരമ്പര, അഭംഗുരമായും പ്രശാന്തമായും കെട്ടിപ്പടുത്തൊരു സംസ്കാരമാണു് ഭാരതത്തിന്റെ പൈതൃകം. ഭാരതത്തിന്റെ ആത്മാവു് ഈ സംസ്കാരത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഭാരതീയരുടെ പുകൾപെററ ഔദാര്യത്തിന്റേയും സാർവ്വജനീനതയുടേയും പിന്നിൽനില്ക്കുന്നതു് ഈ സംസ്കാരമാണു്. 'ഏകം സത്; വിപ്രാ ബഹുധാ വദന്തി' എന്ന ഋഗ്വേദസൂക്തം മതസൌഹാർദ്ദത്തിന്റെ ആധാരശിലയാണു്. ഭഗവദ്ഗീതയുടെ സമഗ്രദർശനവും ബുദ്ധന്റെ മഹത്തായ ലോകസ്നേഹവും സഹാനുഭൂതിയും ചേർന്നു്, ഈ വീക്ഷണം, ഭാരതീയരെ പൊതുവിൽ മാർദ്ദവത്തിന്റേയും മര്യാദയുടെയും പ്രതീകങ്ങളാക്കിയിട്ടുണ്ടു്. ഗഹനമായ ആത്മീയത ഈ സംസ്കാരത്തിന്റെ മറെറാരു വശമാണു്. 'ആത്മാവു് സാക്ഷാൽക്കരിക്കപ്പെടേണ്ടതാണു്' എന്നു് ഉപനിഷത്തുകൾ ഉദ്ഘോഷിച്ചു; അന്വേഷകരുടേയും അർപ്പിതമനസ്കരുടേയും അററമില്ലാത്തൊരു ശൃംഖല ഈ സർവ്വശ്രേഷ്ഠമായ സത്യത്തിനു് സാക്ഷ്യം വഹിച്ചു. എല്ലാ മതങ്ങളിലേയും ഉയർന്ന സത്യത്തിനു്, മനുഷ്യനിലുള്ള ഏററവും ഗഹനമായ സത്തിനു്, സാക്ഷ്യം വഹിക്കുവാനായിട്ടാണു് ഭാരതം നിലനിന്നിട്ടുള്ളതു്. ദൈവത്വത്തിൽ മുഴുകിയ ഭ്രാന്തന്മാർക്കാണു് ഭാരതം ഏററവും മാന്യമായ സ്ഥാനം കൊടുത്തിട്ടുള്ളതു്.

ഭാരതീയസംസ്കാരത്തിന്റെ ഈ രണ്ടു് സ്വഭാവവിശേഷങ്ങൾ— ഒരു ഭാഗത്തു മതഔദാര്യവും ഹൃദയവിശാലതയും, മറുഭാഗത്തു് ആത്മീയതയ്ക്കുള്ള ദാഹവും — ഭാരതത്തിനു മാത്രമല്ല, ലോകത്തിനു മുഴുവനും സുപ്രധാനമാണെന്നു് ഇന്നു് നമ്മൾക്കു് കാണാവുന്നതാണു്. അചഞ്ചലവും, സമഗ്രവുമായൊരു ലോകസംസ്കാരത്തിനു് ഭാരതത്തിന്റെ സംഭാവന വിലമതിക്കാനാവാത്തതായിരിക്കുമെന്നു് പാശ്ചാത്യചിന്തകരിൽ പലരും അഭിപ്രായപ്പെട്ടുതുടങ്ങീട്ടുണ്ടു്. ഭാരതമാകട്ടെ ഇതിന്റെ സാക്ഷാത്കാരത്തെ ആശയോടെ ഹൃദയത്തിലൊതുക്കിനിർത്തിയിരിക്കയാണു്.

## 4 ബ്രിട്ടീഷ് കീഴടക്കലിന്റെ ഞെട്ടൽ

പക്ഷേ പത്തൊമ്പതാം ശതാബ്ദത്തിൽ, ഭാരതത്തിനു് ഈ സംസ്കാരവും തന്റെ ആത്മാവും തന്നെ നഷ്ടപ്പെട്ടേയ്ക്കുമെന്നു് തോന്നി. 1856—ൽ മെക്കാളേ സ്ഥാപിച്ച പുതിയ വിദ്യാഭ്യാസരീതിയിൽക്കൂടെയാണു് യൂറോപ്യൻ സംസ്കാരം ഭാരതത്തിൽ പ്രവേശിച്ചതു്.

ജാജ്വല്യമാനമായ പാശ്ചാത്യപരിഷ്കാരത്തിനുമുമ്പിൽ ഭാരതം നിഷ്പ്രഭമായി. പുതിയ വിദ്യാഭ്യാസരീതി രാജ്യത്തിൽ പരന്നുതുടങ്ങിയതോടുകൂടി, പാശ്ചാത്യാനുകരണവും വദ്ധിച്ചു; താമസിയാതെ, ഇംഗ്ലീഷുവിദ്യാഭ്യാസം കിട്ടിയ തലമുറയിൽ പുരാതനസംസ്കാരത്തിനു് സ്വാധീനം ഇല്ലെന്നായി.

ഭാരതത്തിൻെറ പൌരാണികസംസ്കാരം പല ദിശകളിൽനിന്നും ആക്രമിക്കപ്പെട്ടു. കഴമ്പില്ലാത്ത ഭൌതികസംസ്കാരത്തിൻെറ പ്രസരം യുവമനസ്സുകളിൽ മതത്തിൻെറ പിടുത്തത്തിനെ ശിഥിലമാക്കി. 1836_ൽ, പ്രകടമായ സംതൃപ്തിയോടുകൂടി, മെക്കാളേയ്ക്കു് തൻെറ പിതാവിനു് ഇപ്രകാരമെഴുതുവാൻ കഴിഞ്ഞു (സേർ ജോർജ് ഓട്ടോ ട്രെവല്യൻ, 'മെക്കാളേയുടെ ജീവിതവും കത്തുകളും' ഖണ്ഡം 1, ലോങ്ങ്മാൻസ് ഗ്രീൻ ആൻഡ് കമ്പനി, 1923_ലെ പതിപ്പ്, ഭാഗം 330) 'ഇംഗ്ലീഷുവിദ്യാഭ്യാസം ലഭിച്ച ഒരു ഹിന്ദുവിനും ഇനിമേൽ തൻെറ മതത്തിനോടു് ആത്മാത്ഥമായ പ്രതിപത്തിയുണ്ടാവുകയില്ല.'

ക്രൈസ്തവപാതിരിമാരാവട്ടെ, ഹിന്ദുമതത്തെ അപ്പാടെ അപകീത്തിപ്പെടുത്തുന്നതിൽ നിരതരായി. മതബന്ധങ്ങളുടെ ചരിത്രത്തിൽ പരിതാപകരമായൊരദ്ധ്യായമാണതു്. ആഗ്രാ ഹൈക്കോടതിയിലെ ജഡ്ജിയായ വില്യം എഡ്വേർഡ്, അക്കാലത്തെ പാതിരിമാരുടെ മനോഭാവത്തിനു് ഇങ്ങനെ രൂപം കൊടുത്തു: 'നമ്മുടെ ഏററവും ശക്തമായ രക്ഷാകവചം രാജ്യത്തിൻെറ ക്രൈസ്തവത്കരണമാണു്.'

അന്നു് ഹിന്ദുമതത്തിനുതന്നെ കഷ്ടകാലമായിരുന്നു. ഉപനിഷത്തിൻെറയും ഗീതയുടെയും സംശുദ്ധമായ മതം, നിരത്ഥകമായ ആചാരങ്ങളായി ചുരുങ്ങിയിരുന്നു; അന്ധവിശ്വാസം കൊടികുത്തിവാണു. ദീഘമായ അടിമത്തംകാരണം ഹിന്ദുജനതയ്ക്കു് സ്വാതന്ത്ര്യബോധവും നിർഭയത്വവും നഷ്ടപ്പെട്ടിരുന്നു. സാമൂഹികമായ നിഷ്കാസനങ്ങളും കാഠിന്യങ്ങളും നിരവധി അനീതികൾക്കും മറ്റനങ്ങൾക്കും വളമിട്ടു. ഉപനിഷത്തുകൾ ഉദ്ബോധിപ്പിച്ച ചൈതന്യപൂണ്ണമായ ജീവിതം നിശ്ചലമായ വിധേയത്വത്തിനു് വഴിമാറിക്കൊടുത്തു; ജീവിതം ഏററവും ഇടുങ്ങിയ വൃത്തത്തിലൂടെ ഇഴഞ്ഞുനീങ്ങി. പൌരാണിക ഋഷിമാരും ധമ്മകത്താക്കന്മാരും വിഭാവനം ചെയ്ത വിപുലമായ ആദശ്വും പദ്ധതിയും സമൂഹം മിക്കവാറും വിസ്മരിച്ചതായി തോന്നി. സവ്വത്ര ആലസ്യം നിലകൊണ്ടു.

## 5. ആധുനികനവോത്ഥാനം — അതിന്റെ ആദ്യകാലനേതാക്കൾ

സാമൂഹിക-ദേശീയജീവിതത്തിന്റെ ഈ പഴയ കുപ്പിയിലേക്കു് യൂറോപ്യൻ സംസ്കാരത്തിന്റെ പുതിയ വീഞ്ഞു് ഒഴിക്കപ്പെട്ടു. സംക്ഷോഭവും, അസ്വാസ്ഥ്യവും, ചോദ്യചിഹ്നങ്ങളും ഉയൎന്നു; ഇവ ഭാരതീയചൈതന്യത്തിന്റെ നവോത്ഥാനമായി രൂപം കൊണ്ടു. ഈ പ്രസ്ഥാനത്തിന്റെ പ്രഥമഘട്ടങ്ങളിൽ, അതിനെ നിയന്ത്രിക്കുകയും അതിന്നു് ആരോഗ്യകരമായൊരു ദേശീയബോധം നല്കുകയും ചെയ്തുകൊണ്ടു് നില്ക്കുന്നതു് രാജാ റാംമോഹൻറോയിയുടെ വ്യക്തിത്വവും സ്വഭാവവൈശിഷ്ട്യവുമാണു്. ഉപനിഷത്തുകളിൽനിന്നു് ആവേശമുൾക്കൊണ്ടു് തന്റെ നാട്ടുകാരുടെ ബോധത്തെ ഉത്തേജിപ്പിക്കുവാൻ അദ്ദേഹം തീവ്രമായ ശ്രമം നടത്തി. അതേസമയത്തു്, പാശ്ചാത്യസംസ്കാരത്തിന്റെ ആത്മീയാംശങ്ങളെ, തുല്യതയുടെ അടിസ്ഥാനത്തിൽ സ്വീകരിക്കുവാനും സ്വാംശീകരിക്കുവാനും വേണ്ട ഔദാൎയ്യവും ഹൃദയവിശാലതയും അദ്ദേഹം പ്രദൎശിപ്പിച്ചു. പക്ഷെ ഇതിന്നു് അനുകൂലമായ സമയമായിരുന്നില്ല അന്നു്. ഈ സമന്വയപ്രക്രിയയ്ക്കു രണ്ടു ഘടകങ്ങൾകാരണം താമസം നേരിട്ടു. ഒന്നു്, ഭരണകൎത്താക്കളുടെ വംശപരമായ ആഭിജാത്യബോധവും പാതിരിമാരുടെ അഹന്തയും ചേൎന്നു് ഭാരതത്തേയും ഹിന്ദുമതത്തേയും നിൎജ്ജീവങ്ങളായി പരിഗണിച്ചതു്; രണ്ടാമതു്, ഹിന്ദുമതത്തിനുതന്നെ സ്വന്തം ആത്മാവിനെ വീണ്ടെടുക്കുകയും ശിഥിലമായ ആന്തരികശക്തികളെ സമാഹരിക്കുകയും ചെയ്യേണ്ടതുണ്ടായിരുന്നു. ദീൎഘകാലത്തിനുശേഷം, ശ്രീരാമകൃഷ്ണന്റെയും സ്വാമി വിവേകാനന്ദന്റേയും വിശേഷവ്യക്തിത്വങ്ങളിൽ ഭാരതം ഈ രണ്ടു് കാൎയ്യങ്ങളും നേടി.

ഉയിൎത്തെഴുനേല്പിന്റെ ആദ്യചലനങ്ങൾ ബങ്കാളിലാണനുഭവപ്പെട്ടതു്. മഹൎഷി ദേവേന്ദ്രനാഥടാഗോറിന്റേയും കേശവചന്ദ്രസേനന്റേയും നേതൃത്വത്തിൽ, ബ്രഹ്മസമാജം ഹിന്ദുമതത്തേയും സമൂഹത്തേയും പ്രബുദ്ധമാക്കി; അഭ്യസ്തവിദ്യരായ ഭാരതീയരോടുള്ള ആഹ്വാനത്തിൽക്കൂടി, ഒരു വശത്തു്, ദേശീയവിരുദ്ധമായ ക്രിസ്തുമതത്തിലേയ്ക്കുള്ള പരിവൎത്തനത്തിന്റേയും മറുവശത്തു്, അന്തസ്സാരശൂന്യമായൊരു നാസ്തികത്വത്തിലേയ്ക്കുള്ള പോക്കിന്റേയും ഒഴുക്കിനെ തടഞ്ഞു നിൎത്തി. പഞ്ചാബിൽ സ്വാമി ദയാനന്ദസരസ്വതി, 'വേദങ്ങളുടെ സംശുദ്ധമായ ലോകത്തിൽനിന്നു് ചൈതന്യപൂൎണ്ണമായൊരു വിശ്വാസപ്രമാണം വാൎത്തെടുത്തു'; അദ്ദേഹത്തിന്റെ ആൎയ്യസമാജം ആ പ്രദേശത്തു് ഹിന്ദുസമൂഹത്തെ ഉത്തേജിപ്പിച്ചു.

ഇത്തരമൊരു സേവനം ആത്മവിദ്യാസംഘം ദക്ഷിണഭാരതത്തിൽ നടത്തി. ഒരു വശത്തു്, പരിഷ്കരണവാദികൾ, അവരുടെ കരിശ്രുയുദ്ധത്തിൻെറ ആവേശത്തിൽ, ഹിന്ദുമതമാകുന്ന പുരാതനസൌധത്തെ നിർദ്ദയം അടിച്ചുതകർത്തുകൊണ്ടിരുന്നപ്പോൾ, മറുവശത്തു്, ക്രിസ്ത്യൻപാതിരിമാർ, ഹിന്ദുമതത്തെ അവഹേളിക്കുവാനും സാമൂഹികശിഥിലീകരണം ഉണ്ടാക്കുവാനുമുള്ള ഒരു സന്ദർഭവും വിട്ടുകളഞ്ഞില്ല. രാജാറാം മോഹൻറോയിയുടെ ജീവിതോദ്ദേശമായ പാശ്ചാത്യപൌരസ്ത്യസംസ്കാരങ്ങളുടെ സമന്വയമെന്ന ശ്രേഷ്ഠമായ ആദർശം പുറംകോട്ടുപൊയ്ക്കൊണ്ടിരുന്നു. റാംമോഹനിൽക്കൂടി, ഭാരതം, സൌഭ്രാത്രത്തിൻെറയും അനുരഞ്ജനത്തിൻെറയും ഹസ്തം നീട്ടി; പക്ഷെ, അതു് സ്വീകരിക്കുവാൻ ആരുമില്ലായിരുന്നു. അഹന്തയും ഔദ്ധത്യവുമില്ലാത്ത ശ്രേഷ്ഠനായൊരു പ്രതിനിധിയെ ഭാരതത്തിൽ കണ്ടെത്തുവാൻ പാശ്ചാത്യസംസ്കാരത്തിനു് അപ്പോഴും സാദ്ധ്യമായിരുന്നില്ല.

യാഥാസ്ഥിതികത്വത്തിനെതിരായ ഈ ദ്വിമുഖാക്രമണം അതിൻേറതായൊരു പ്രതികരണമുണ്ടാക്കി. പ്രതിരോധപരമായൊരു നിലപാട് വിട്ടു് അതു് കടന്നാക്രമണം തുടങ്ങി. ഇതിൻെറ ഫലമായി, വിദ്വേഷവും അക്രമവും നിറഞ്ഞൊരന്തരീക്ഷം ഭാരതത്തിൽ സൃഷ്ടിക്കപ്പെട്ടു; ഇതോടൊപ്പംതന്നെ രാജ്യത്തിനാകമാനം ലജ്ജ ജനിപ്പിക്കുന്ന വിധത്തിലുള്ള അശ്ലീലസാഹിത്യം പല പ്രാദേശിക ഭാഷകളിലും രൂപംകൊണ്ടു.

പരിഷ്കരണാനുകൂലവും പരിഷ്കരണവിരുദ്ധവുമായ ഈ പ്രസ്ഥാനങ്ങളും ക്രിസ്ത്യൻപാതിരിമാരുടെ കടന്നുചെല്ലലും കാരണം, ഹിന്ദുസമുദായം അപ്പാടെ പ്രക്ഷുബ്ധമായി; ആത്മാർത്ഥതയുള്ളവരും ചിന്താശീലരുമായ പലരും ശാസ്ത്രത്തിലേയ്ക്കും, ഹെർബട്ടു് സ്പെൻസർ, തോമസ് ഹക്സ്‌ലി മുതലായ ഭൌതികവാദികളായ പാശ്ചാത്യചിന്തകന്മാരിലേയ്ക്കും തിരിഞ്ഞു.

## 6 ആധുനികനവോത്ഥാനവും ശ്രീരാമകൃഷ്ണനും.

ഈ കുഴപ്പത്തിനും ബഹളത്തിനുമിടയിൽ, ഭാരതത്തിൻെറ ചക്രവാളത്തിൽ ഒരു പുതിയ നക്ഷത്രം ഉദയം കൊള്ളുകയായിരുന്നു – ഇതു് താമസിയാതെ രാജ്യത്തിൽ സമാധാനവും പ്രകാശവും വീശി. മഹാമനുഷ്യനായ ശ്രീരാമകൃഷ്ണൻ (1836–1886) വിശാലവും സുസജ്ജീകൃതവുമായ തൻെറ മനസ്സാകുന്ന ഗവേഷണാലയത്തിൽ, തൻെറ അതുല്യമായ ആത്മീയപരീക്ഷണങ്ങൾ നടത്തുകയായിരുന്നു. ഭ്രാന്തുപിടിച്ച ലോകത്തിൻെറ വിലകെട്ട വിദ്വേഷ

ങ്ങളിൽനിന്നകന്ന്, പുണ്യഗംഗാതീരത്തു്, കല്ക്കത്തയ്ക്കടുത്ത പ്രശാന്ത മായ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ, ശ്രീരാമകൃഷ്ണൻ എല്ലാ മതങ്ങ ളിലും മാറി മാറി വിശ്വസിച്ചു ജീവിച്ചു; എല്ലാററിലുംകൂടി സത്യ ത്തെ സാക്ഷാല്ക്കരിക്കയും ചെയ്തു. 1875–ഓടുകൂടി തന്റെ പരീക്ഷ ണങ്ങൾ അവസാനിപ്പിക്കുകയും, താമസിയാതെ, കേശവചന്ദ്ര സേനനിലും ബ്രഹ്മസമാജത്തിലുംകൂടി, ഉദ്ബുദ്ധഭാരതത്തിന്റെ ചിന്താസരണികളും ആഗ്രഹങ്ങളുമായി അടുത്തു് പരിചയപ്പെട്ടു കയും ചെയ്തു. 1886–ൽ തന്റെ മഹാസമാധിവരെ, പതിനൊന്നു കൊല്ലക്കാലം, സരളമായ ഭാഷയിൽ ധന്യമായ വാക്പാടവ ത്തോടും, കഥകളുടേയും ദൃഷ്ടാന്തങ്ങളുടേയും സഹായത്തോടുംകൂടി, അദ്ദേഹം സാക്ഷാല്ക്കരിച്ച സത്യങ്ങളെ അനുസ്യൂതമായി മൊഴിഞ്ഞു; പുരുഷന്മാരും സ്ത്രീകളും, അഭ്യസ്തവിദ്യരും നിരക്ഷരരും, യുവാക്കളും വൃദ്ധന്മാരും നൂറുക്കണക്കിനു് അദ്ദേഹത്തിന്റെ ശ്രോതാക്കളായി.

അദ്ദേഹത്തിന്റെ സന്ദേശമെന്തായിരുന്നു? എല്ലാ മതങ്ങളും സത്യമാണു്; മതങ്ങൾ തമ്മിൽ പൊരുതേണ്ട ഒരാവശ്യവുമില്ല. സരളമായൊരുപദേശം. പക്ഷെ ഇതിൽനിന്നു് ഗംഭീരങ്ങളായ എത്ര സംഭവവികാസങ്ങളാണുണ്ടാവുന്നതു്. ഈ സന്ദേശം മുമ്പു് ലോകം ശ്രവിച്ചിട്ടുള്ളതാണു്; പക്ഷെ ഇതു് അദ്ദേഹം പറഞ്ഞ പ്പോൾ അതിനു് വലിയൊരു പ്രത്യേകതയുണ്ടായി; അദ്ദേഹം മത പ്രാസംഗികന്മാരെപ്പോലെയല്ല, അധികാരത്തോടുകൂടിയാണു് സംസാരിച്ചതു്. ഹിന്ദുമതത്തെ സംബന്ധിച്ചേടത്തോളം അതു് വേദത്തിന്റേയും ഉപനിഷത്തുകളുടേയും സങ്കല്പങ്ങളുടെ പുനരാവി ഷ്കരണമായിരുന്നു. അതിലെ ഏററവും നല്ല ഫലങ്ങൾ വെച്ചാണു് ഒരു മതത്തെ വിലയിരുത്തേണ്ടതു്; മതത്തിന്റെ ഫലം ദൈവിക ത്വം നിറഞ്ഞ സ്വഭാവവും സ്വഭാവംകൊണ്ടു് ദൈവികത്വപ്രാപ്തി യുമാണു്. ഈ നിലവെച്ചുനോക്കുമ്പോൾ, എല്ലാ മതങ്ങളും ഏററവും ഉന്നതമായ സ്വഭാവവൈശിഷ്ട്യവും ദൈവികത്വവുമുള്ള സ്ത്രീപുരുഷ ന്മാരെ സൃഷ്ടിച്ചിട്ടുള്ളതായിക്കാണാം. ശ്രീരാമകൃഷ്ണന്റെ വീക്ഷണ ത്തിൽ മതമെന്നാൽ ദൈവസാക്ഷാത്കാരത്തിനുള്ള ശ്രമമാണു്. ഇതു് മാത്രം. പ്രഖ്യാപനങ്ങൾ പോരാ; നാം ജീവിക്കുകയും ചലി ക്കുകയും നിലകൊള്ളുകയും ചെയ്യുന്നതു് ദൈവശക്തിയിലായിരി ക്കണം. താല്പര്യമില്ലായ്മയാണു് നാസ്തികത്വത്തേക്കാൾ മതത്തിന്റെ ശത്രു. ബൈബിളിലെ ഒരു പ്രവാചകൻ പറയുന്നപോലെ, കൂടാര ത്തിന്റെ കയറുകൾ നീളുമ്പോൾ കുററികളുടെ ബലം കൂട്ടേണ്ടി വരും. മനുഷ്യജാതിയുടെ ആത്മീയജീവിതത്തെ ഗഹനമാക്കുകയാ ണു് വേണ്ടതു്. ആത്മീയതയാണു് മതത്തിന്റെ മർമ്മം; മതവിശ്വാ

സിയായ ജീവൻെറ ദാഹംശമിപ്പിക്കുവാൻ അതിനെ കഴിയൂ. സിദ്ധാന്തങ്ങളും പ്രമാണങ്ങളും വിശക്കുന്നവന് കല്ലുകാംപോലെയാണ്. അവ ഭിന്നിപ്പുണ്ടാക്കുകയും ഇതു് സ്പർദ്ധകളിലേയ്ക്കു് നയിക്കുകയും മതത്തെ അവഹേളനത്തിനു് പാത്രമാക്കുകയും ചെയ്യുന്നു. മതസൌഹാർദ്ദമാണു് നമുക്കാവശ്യം; എല്ലാ മതങ്ങളുടെയും അടിസ്ഥാനപരമായ ഐകൃത്തെപ്പററി ബോദ്ധ്യമായാലേ ഇതുണ്ടാവുകയുള്ളു.

## 7 സ്വാമി വിവേകാനന്ദൻ കന്യാകുമാരിയിൽ

ശ്രീരാമകൃഷ്ണൻ 1886 ൽ നിര്യാതനായി; പക്ഷെ തൻെറ ദൌത്യം തുടന്നു കൊണ്ടുപോവാനായി തൻെറ ആശയങ്ങളാൽ ആവേശം പൂണ്ട ഒരു സംഘം യുവശിഷ്യന്മാരെ അദ്ദേഹം നിയോഗിച്ചിരുന്നു. മഹാനായ സ്വാമി വിവേകാനന്ദൻെറ (1863–1902) നേതൃത്വത്തിൽ, അഭ്യസ്തവിദ്യരായ ഈ യുവാക്കരം, തീവ്രമായ ആത്മീയസാധന അനുഷ്ഠിച്ചും, ഈശ്വരനിൽ മാത്രം വിശ്വാസമർപ്പിച്ചുകൊണ്ടു്, കൈയ്യിൽ കാശില്ലാതെതന്നെ ഭാരതത്തിലുടനീളം കാൽനടയായി യാത്ര ചെയ്തും, ആറു വഷക്കാലത്തോളം അജ്ഞാതന്മാരായി കഴിഞ്ഞു. ഇങ്ങനെ 1892 അവസാനത്തിൽ സ്വാമി വിവേകാനന്ദൻ ഭാരതത്തിൻെറ തെക്കെ അററമായ കന്യാകുമാരിയിലെത്തി; അവിടെ ഗഹനമായ ധ്യാനത്തിൽ, ഭാരതത്തിൻെറ ചരിത്രം മുഴുവനും അദ്ദേഹത്തിൻെറ മനോദൃഷ്ടിക്കു മുമ്പിൽ ചുരുളഴിഞ്ഞുനിന്നു; മാതൃഭൂമിയുടെ ജയാപജയങ്ങളും സുഖദുഃഖങ്ങളുമായി അദ്ദേഹം താദാത്മ്യം പ്രാപിച്ചു. ഭാരതത്തിൻെറ പൂർവ്വകാലമഹിമയും, സഹസ്രാബ്ദങ്ങളിലൂടെയുള്ള അതിൻെറ നിലനിൽപും അദ്ദേഹത്തിൽ ആവേശം പകന്നു; പക്ഷേ അതിൻെറ ഇപ്പോഴത്തെ സ്ഥിതി അദ്ദേഹത്തിൽ ഞെട്ടലും മൌഢ്യവുമുണ്ടാക്കി. എങ്കിലും താമസിയാതെതന്നെ, ഭാവി അദ്ദേഹത്തെ പ്രതീക്ഷാനിർഭരനാക്കി. മിഴികളിൽ നീരും, ഹൃദയത്തിൽ സ്വപ്നവുമായി, അദ്ദേഹം തൻെറ ജീവിതദൌത്യമെന്താണെന്നു് കണ്ടുപിടിച്ചു – തൻെറ ഹൃദയാരാണിയായ ഭാരതത്തിൻെറ പുനരുജ്ജീവനത്തിനു്, ദീഘവും ഗഹനവുമായ നിദ്രയിൽനിന്നു് അതിനെ ഉണർത്താൻ, തന്നെത്തന്നെ സമർപ്പിക്കുക. ഈ ഉയിർത്തെഴുന്നേൽപു് ഭാരതത്തിനു മാത്രമല്ല, ലോകത്തിനു മുഴുവൻ നന്മയ്ക്കുള്ളതായിരിക്കണം. ഉത്തേജിതമായ ഭാരതം ഭൂതവത്തമാനങ്ങളുടേയും പ്രാചീപ്രതീചികളുടേയും പരിപൂർണ്ണസമന്വയമായിരിക്കണം.

ബുദ്ധഗയയിലെ അജ്ഞാതവാസത്തിനു ശേഷം ലോകത്തേക്കിറങ്ങിവന്ന ബുദ്ധനെപ്പോലെ, ഒരു രണ്ടാംബുദ്ധനെപ്പോലെ,

കന്യാകുമാരിയിലെ ധ്യാനതപസ്യയിൽനിന്നു് വിവേകാനന്ദൻ പുറത്തേയ്ക്കിറങ്ങി; 2500 കൊല്ലങ്ങൾക്കു് മുമ്പു്, ബഹുജനഹിതായ, ബഹുജനസുഖായ എന്ന മഹത്തായ പ്രബോധനം നാടെങ്ങും പരത്തുവാൻ ബുദ്ധനു് പ്രചോദനം നല്കിയ അതേ പ്രതിജ്ഞയായിരുന്നു അദ്ദേഹത്തിന്റേതും; തീരുമാനത്തിന്റേയും വിശ്വാസത്തിന്റേയും ഭാവത്തിൽ അദ്ദേഹം മദിരാശിയിലെത്തി. ഇവിടെ പല ബുദ്ധിമാന്മാരും അഭ്യസ്തവിദ്യരുമായ യുവാക്കളുടെ ശ്രദ്ധ അദ്ദേഹത്തിലേയ്ക്കാകർഷിക്കപ്പെട്ടു; ഇതോടുകൂടി, തന്റെ അജ്ഞാതവാസത്തിന്റെ അദ്ധ്യായം, അദ്ദേഹം എന്നെന്നേയ്ക്കുമായി അവസാനിപ്പിച്ചു. ഈ യുവാക്കളുടെ ഉത്സാഹവും മൈസൂരിലേയും ഖെത്രിയിലേയും രാജാക്കന്മാരുടെ സഹായസഹകരണങ്ങളും 1893 സെപ്തംബറിൽ ഷിക്കാഗോവിൽ നടക്കാനിരുന്ന ലോകമതസമ്മേളനത്തിൽ പങ്കെടുക്കുവാനായി അമേരിക്കയിലേയ്ക്കു് യാത്ര തിരിക്കുവാൻ അദ്ദേഹത്തിനു് സാദ്ധ്യമാക്കി.

## 8 സ്വാമി വിവേകാനന്ദൻ അമേരിക്കയിൽ

ഈ സമ്മേളനത്തിൽ അദ്ദേഹം ചെയ്ത പ്രസംഗങ്ങളിലെല്ലാം തന്നെ വിശാലമായ സഹാനുഭൂതിയും, സാർവ്വജനീനമായ വീക്ഷണവും, തുടിക്കുന്ന ആത്മാർത്ഥതയും തുളുമ്പിനിന്നിരുന്നു. ഈ പ്രസംഗങ്ങളെക്കുറിച്ചു്, റോമാ റോളാങ്ങ് പറയുന്നു (ലൈഫ് ഓഫ് സ്വാമി വിവേകാനന്ദ, പുറം 43 – 44):

'കാട്ടാളന്മാരുടെ പിശാചാരാധനമുതൽ ആധുനികശാസ്ത്രത്തിന്റെ ഏറ്റവും ഉദാരമായ സദ്ഗാത്മകമായ പ്രഖ്യാപനങ്ങൾവരെയുള്ള മനുഷ്യാത്മാവിന്റെ മുഴുവൻ വിശ്വാസപ്രമാണങ്ങളേയും സംയോജിപ്പിക്കുന്ന, കാലദേശവ്യത്യാസങ്ങൾക്കതീതമായുള്ള ഒരു സാർവ്വജനീനമതത്തെപ്പറ്റിയ തന്റെ പ്രമേയത്തെ, പുതിയ വാദങ്ങളുന്നയിച്ചു്, പക്ഷേ അതേ വിശ്വാസദാർഢ്യത്തോടുകൂടി, അദ്ദേഹം ആവർത്തിച്ചു. ഗംഭീരമായൊരു സമന്വയത്തിൽ അദ്ദേഹം ഇവയെ സംയോജിപ്പിച്ചു; അവയിലേതെങ്കിലുമൊന്നിന്റെ പ്രതീക്ഷകളെ അണയ്ക്കുന്നതിനു് പകരം, ഇതു്, എല്ലാററിന്റേയും ആശകളെ വളർത്തുവാനും പുഷ്ടിപ്പെടുത്താനും സഹായിച്ചു. മനുഷ്യനിലെ ജന്മസിദ്ധദൈവികതയും അവന്റെ അപരിമിതമായ പരിണാമശക്തിയും എന്നതൊഴികെ വേറെ ഒരു വിശ്വാസപ്രമാണവും അദ്ദേഹത്തിനു് സ്വീകാര്യമായിരുന്നില്ല.' തന്റെ ഉജ്ജ്വലഭാഷണങ്ങളെ അദ്ദേഹം ഉപസംഹരിച്ചതു് താഴെ കൊടുത്ത ദീർഘവീക്ഷണയുക്തമായ വാക്കുകളോടുകൂടെയാണു്. (വിവേകാനന്ദസാഹിത്യസർവ്വസ്വം VII. 424.):

'ലോകമതസമ്മേളനം തെളിയിച്ചിട്ടുള്ള ഒരു കാര്യം ഇതാണ്: പരിശുദ്ധി, സ്വഭാവനൈർമ്മല്യം, ഔദാര്യം ഇവ ഏതെങ്കിലുമൊരു മതത്തിൻെറ മാത്രം കുത്തകയല്ല; എല്ലാ വിശ്വാസപദ്ധതികളും ഉയർന്നസ്വഭാവമാഹാത്മ്യമുള്ള സ്ത്രീപുരുഷന്മാരെ സൃഷ്ടിച്ചിട്ടുണ്ട്. ഈ തെളിവിൻെറ വെളിച്ചത്തിൽ, തൻെറ മതം മാത്രമേ നില നില്ക്കുകയുള്ളു എന്നും മററു മതങ്ങൾ നശിച്ചുപോകുമെന്നും ആരെ കിലും സ്വപ്നം കാണുന്നുണ്ടെങ്കിൽ, ഞാൻ അയാളോട് അധികം സഹതപിക്കയാണ്. അധികം താമസിയാതെതന്നെ, എല്ലാ മതങ്ങളുടെയും ധ്വജങ്ങളിൽ, എതിർപ്പുകളെ വകവെക്കാതെ തന്നെ ഈ വാക്യങ്ങൾ എഴുതപ്പെടും : 'സഹായിക്കുക; ശണ്ഠ കൂടരുത്'; 'സ്വാംശീകരണം, നശിപ്പിക്കലല്ല', 'രഞ്ജിപ്പും സമാധാനവും, മത്സരമല്ല.'

ഇത്തരം പ്രവചനങ്ങൾ ഇതുവരെ ഉച്ചരിക്കപ്പെട്ടിട്ടില്ല. സ്വാമി വിവേകാനന്ദൻ കാരണമാണ് ഷിക്കാഗോമതസമ്മേളനം ഓർമ്മിക്കപ്പെടുന്നത്. മറുവശത്തു്, വിവേകാനന്ദനെ അമേരിക്കൻ ഐക്യനാടുകളിൽ പരിചിതനാക്കിയതു് ഈ സമ്മേളനമായിരു ന്നു. പിന്നീട് വന്ന നാലു് വർഷങ്ങളിൽ, അഭിഷിക്തനായൊരു ഭാരതസന്താനത്തിൻെറ അധരങ്ങളിൽനിന്ന് ആദ്യമായി, ഭാരത ഋഷിമാരുടെ സാർവ്വജനീനമായ ആദേശങ്ങൾ പാശ്ചാത്യലോകം ശ്രവിച്ചു. ഈസ്റ്റ് ഇന്ത്യാ കമ്പനി, മൂന്നു ശതാബ്ദക്കാലത്തോളം, ഭാരതത്തിൻെറ നശ്വരസമ്പത്തിനെ ലോകസമക്ഷം പ്രദർശിപ്പി ച്ചിരുന്നു; ഇപ്പോൾ ഭാരതംതന്നെ, വിവേകാനന്ദനിൽക്കൂടി, തൻെറ അനശ്വരമായ ആത്മീയവും സാംസ്കാരികവുമായ സമ്പ ത്തിനെ ലോകത്തിനു നല്കി.

ലോകത്തിനുള്ള ഭാരതത്തിൻെറ സന്ദേശത്തെ ഏററവും ചുരു ങ്ങിയ വാക്കുകളിൽ അദ്ദേഹം പ്രകടിപ്പിച്ചതിൽ, എല്ലാ മതങ്ങളു ടെയും അനിവാര്യമായ ആത്മീയസന്ദേശവും ഉൾക്കൊള്ളുന്നു. വിവേകാനന്ദസാഹിത്യസർവ്വസ്വം I. 322)

'ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാണ് പരമമാ യ ലക്ഷ്യം; ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രി ക്കുന്നതു് മാർഗ്ഗവുമാകുന്നു. ഇത് കർമ്മ–ഭക്തി–യോഗ–ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായിച്ചെയ്യുക;–സ്വതന്ത്ര നാവുക!

ഇതാകുന്നു മതസർവ്വസ്വം; ശാസ്ത്രസിദ്ധാന്തങ്ങളോ, ആഗമ വാക്യങ്ങളോ, പൂജാവിധികളോ, ഗ്രന്ഥങ്ങളോ, ക്ഷേത്രങ്ങളോ, പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രമാണ്.'

## 9 സ്വാമി വിവേകാനന്ദൻ വീണ്ടും ഭാരതത്തിൽ– കൊളമ്പോ മുതൽ അൽമോറവരെ

അമേരിക്കയിലും ഇംഗ്ലണ്ടിലും പ്രസംഗങ്ങളുടെയും പ്രചരണത്തിന്റെയും ശ്രമകരമായൊരു ഘട്ടം ചെലവഴിച്ചശേഷം, ന്യൂയോക്കിൽ സ്ഥിരമായൊരു വേദാന്തസമിതിയും സ്ഥാപിച്ച്, സ്വാമി വിവേകാനന്ദൻ 1897ൽ ഭാരതത്തിലേയ്ക്ക് മടങ്ങി; ഈ കാലം അദ്ദേഹത്തിന്റെ മാത്രമല്ല, ആധുനികഭാരതത്തിന്റെയും ചരിത്രത്തിൽ സർവ്വഥാ ശ്രേഷ്ഠമായൊരു ഘട്ടമായി ഭവിച്ചു. ഒരു ദേശഭക്തന്റെയും മനുഷ്യസ്നേഹിയുടെയും ഹൃദയവും വഹിച്ചുകൊണ്ട്, പ്രായേണ പൊതുവിൽ അറിയപ്പെടാതെ, അഞ്ചു വർഷങ്ങൾക്ക് മുമ്പിൽ ഭാരതത്തിന്റെ പുണ്യഭൂമിയിൽ പര്യടനം നടത്തിയ ആ അജ്ഞാതസന്ന്യാസി, ഉറച്ച ബോദ്ധ്യത്തോടും അഭിമാനത്തോടും കൂടി, കൂടുതൽ ശക്തിയാർജ്ജിച്ചുകൊണ്ട് കൊളമ്പിൽ കപ്പലിറങ്ങി. തെക്ക് കൊളമ്പിൽനിന്നു അത്യധികം ദൂരപ്പെട്ട ഹിമാലയത്തിലെ അൽമോറവരെ അദ്ദേഹത്തിന്റെ യാത്ര, ഒരു ജൈത്രയാത്രയായിരുന്നു; ഉജ്ജ്വലപ്രസംഗങ്ങളുടെ ഒരു ശൃംഖലയിലൂടെ, ദേശീയ നവോത്ഥാനം അതിനെ സഫലീകരിക്കേണ്ട രീതി, മാർഗ്ഗത്തിൽ സ്ഥിതിചെയ്യുന്ന തടസ്സങ്ങൾ, വരാനിരിക്കുന്ന ലോകത്തിൽ ജാഗ്രതയിലേക്കുയന്ന ഭാരതം നിർവ്വഹിക്കേണ്ട പങ്ക് എന്നീ കാര്യങ്ങളെ സംബന്ധിച്ച തന്റെ തത്വദർശനം അദ്ദേഹം വിശദീകരിച്ചു. നമ്മുടെ പൌരാണികപൈതൃകത്തിന്റെ ശ്രേഷ്ഠതയും വേദാന്തദർശനത്തിന്റെ മഹിമയും അദ്ദേഹം ഉയർത്തിക്കാണിച്ചു; എല്ലാ ദേശീയപരിപാടികളുടെയും അടിസ്ഥാനം ആത്മീയതത്വമാകേണ്ടതിന്റെ ആവശ്യകതയെ അദ്ദേഹം ഊന്നിപ്പറഞ്ഞു. ഭാരതീയരാഷ്ട്രത്തിനു ചേന്ന ഒരു യഥാത്ഥനേതാവിനെപ്പോലെ, അദ്ദേഹം ഭാരതത്തിന്റെ ആഭ്യന്തരവും വൈദേശികവുമായ നയം എന്തായിരിക്കണമെന്നു ചൂണ്ടിക്കാണിച്ചു. രാജ്യത്തിന്റെ മതപരവും സാമ്പത്തികവും സാമൂഹികവും രാഷ്ട്രീയവുമായ പ്രശ്നങ്ങളെ പരിഹരിക്കുവാൻ വേദാന്തതത്വങ്ങളെ ജീവിതത്തിലേയ്ക്ക് പകത്തണമെന്നും, വ്യാപ്തവും ഉദാരവുമായ ഈ തത്വങ്ങളെ രാജ്യത്തിനു പുറത്ത് പ്രചരിപ്പിക്കുകയും അതുവഴി, ആധുനികയുഗത്തിന്റെ യുക്ത്യധിഷ്ഠിതവും ശാസ്ത്രീയവുമായ വീക്ഷണത്തി

നന്തരമായി പാശ്ചാത്യരാജ്യങ്ങളിൽ ഒരു ആത്മീയപുനരുത്ഥാനം ഉണ്ടാക്കുവാൻ ശ്രമിക്കണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു.

അദ്ദേഹത്തിൻെറ ഈ സന്ദേശത്തെപ്പററി റോമാ റോളാങ്ങ് പറയുകയാണു്. (ലൈഫ് ഓഫ് സ്വാമി വിവേകാനന്ദ, പുറം 162):

'അവിടുത്തെ വാക്കുകൾ മഹിതസംഗീതമാണു്. ബീഥോവിൻെറ മട്ടിലുള്ള പദപങ്ക്തികൾ, ഹാൻഡലിൻെറ വൃന്ദഗാനങ്ങളുടെ ചരണാനുസരണം ഉള്ളഴിക്കുന്ന താളലയം, ഉടലിലൂടെ വിദ്യുത്പ്രവാഹത്തിനൊത്ത കോരിത്തരിപ്പേല്ക്കാതെ അവിടുത്തെ വചനങ്ങളെ എനിക്കു് തൊടുവാൻ സാദ്ധ്യമല്ല; അവതന്നെ പുസ്തകങ്ങളുടെ ഏടുകളിലൂടെ മുപ്പതുകൊല്ലം അകലെ ചിതറിക്കിടക്കുകയാണു്. അപ്പോൾ എന്തൊരു പ്രഹരം, എന്തൊരാനന്ദലഹരി ആയിരിക്കണം അവ കത്തുന്ന വാക്കുകളായി. ആ വീരൻെറ ചുണ്ടുകളിൽനിന്നു് നിഗ്ഗളിച്ച സമയം അവിടെ ഉണ്ടായതു്!'

'ലെക്ചേഴ്സ് ഫ്രം കൊളംബോ ടു അൽമോറ' എന്ന ഗ്രന്ഥം ദേശീയോത്തേജനത്തിൻെറ ഉറവിടമായി പരിഗണിക്കപ്പെടുന്നു; സ്വാമി വിവേകാനന്ദനോ ആധുനിക ഭാരതത്തിൻെറ മഹാനായ ദേശഭക്തനായ സന്ന്യാസിയും.

## 10 രാമകൃഷ്ണമഠത്തിൻെറയും മിഷൻെറയും സ്ഥാപനം

വിലപിടിച്ച ഈ പ്രസംഗങ്ങളും പ്രഭാഷണങ്ങളും കൂടാതെ ഭാരതത്തിനും ലോകത്തിനും സ്വാമി വിവേകാന്ദനൻെറ വേറൊരു സംഭാവന അദ്ദേഹത്തിൻെറ ആശയങ്ങളെ പ്രാവത്തികമാക്കാൻ പയ്യാപ്തമായ ഒരു സ്ഥാപനമായിരുന്നു. 1886–ൽ ശ്രീരാമകൃഷ്ണൻ നിയ്യാതനാവാറായ അവസരത്തിൽ സ്വാമി വിവേകാനന്ദൻെറ നേതൃത്വത്തിൽ അദ്ദേഹത്തിൻെറ ശിഷ്യന്മാർ ശ്രീരാമകൃഷ്ണൻെറ നാമധേയത്തിൽ ഒരു സന്ന്യാസിസമൂഹം രൂപീകരിച്ചിരുന്നു; ഇതു് ക്രമേണ താഴെ കാണിച്ച വ്യത്യസ്തമെങ്കിലും വേർപ്പെടുത്താനാവാത്ത രണ്ടു ലക്ഷ്യങ്ങൾ അതിൻേറതായി സ്വീകരിച്ചു.

1. ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൻെറ ആവേശത്തിൽ, പരിശുദ്ധവും ത്യാഗപൂണ്ണവും പ്രായോഗികമായ ആത്മീയത പ്രകടിപ്പിക്കുന്നതുമായ ജീവിതത്തിനു് സ്വയം അപ്പിതരായ ഒരു സംഘം സന്ന്യാസിമാരെ ഉണ്ടാക്കുക; ഇവരിൽ നിന്നു് ആചായ്യന്മാരേയും പ്രവത്തകന്മാരേയും പരിശീലിപ്പിച്ചെടുത്തു് നാനാവിധത്തിൽ മനുഷ്യസേവനം നടത്തുവാൻ നിയോഗിക്കുക. ജതി, മത, ദേശീയ, സ്ത്രീപുരുഷ, നിറഭേദമില്ലാതെ. 2. എല്ലാ മനുഷ്യജീവികളേയും

ദൈവികത്വത്തിൻെറ യഥാത്ഥമായ ആവിഷ്കരണങ്ങളായി പരിഗണിച്ച് സാമാന്യജനങ്ങളുടെ സഹകരണത്തോടെ, മതപരവും ധാമ്മികവും, മനുഷ്യസേവനപരവുമായ പ്രവത്തനങ്ങൾ നടത്തുക.

1899_ൽ സ്വാമി വിവേകാനന്ദൻ പാശ്ചാത്യയാത്ര കഴിഞ്ഞു് മടങ്ങിയശേഷം, ഈ ലക്ഷ്യങ്ങളിലാദ്യത്തേതിനു് രൂപംകൊടുത്തുകൊണ്ടു് ബേലൂർമഠം ട്രസ്റ്റ് എന്ന നിയമസംവിധാനത്തിൽ ബങ്കാളിൽ ഹൌറാജില്ലയിലെ ബേലൂരിൽ രാമകൃഷ്ണമഠം സ്ഥാപിച്ചു. രണ്ടു കൊല്ലംമുമ്പ്, 1897 മേയ്മാസം മുകളിൽപറഞ്ഞ രണ്ടാമത്തെ ലക്ഷ്യത്തിനു് സമൂത്തമായ രൂപംകൊടുക്കുവാനായി രാമകൃഷ്ണ മിഷൻ യോഗം എന്നൊരു സംഘടന അദ്ദേഹം രൂപീകരിച്ചിരുന്നു. കുറെക്കഴിഞ്ഞപ്പോൾ, മഠം യോഗത്തിൻെറ കൃത്യവും ഏറെറടുത്തു് നടത്തിത്തുടങ്ങി. പ്രവത്തനങ്ങൾ വിപുലമാവുകയും ഉത്തരവാദിത്വങ്ങൾ വദ്ധിക്കുകയും ചെയ്തുതുടങ്ങിയപ്പോൾ യോഗത്തിനു് നിയമപരമായൊരു പദവി കൊടുക്കേണ്ടതാവശ്യമായിക്കണ്ടു. അതനുസരിച്ച് 1860_ലെ സൊസൈററീസ് റജിസ്ട്രേഷൻ നിയമം 21 പ്രകാരം രാമകൃഷ്ണമിഷനെന്ന പേരിൽ 1909_ൽ അതു് റജിസ്റ്റർ ചെയ്തു. അതിൻെറ നിവ്വഹണം ബേലൂർമഠാധികാരികളിൽ താല്ക്കാലികമായി ഏല്പിക്കപ്പെട്ടു. രാമകൃഷ്ണമഠവും രാമകൃഷ്ണമിഷനും താമസിയാതെ അവരുടെ പ്രവത്തനമേഖലയെ വിപുലീകരിക്കുകയും രാജ്യത്തിലും പുറത്തും ശാഖകൾ സ്ഥാപിക്കുകയും ചെയ്തു.

## 11 പ്രസ്ഥാനത്തിനു പിന്നിലെ ആശയങ്ങളും ആദശങ്ങളും

രാമകൃഷ്ണപ്രസ്ഥാനത്തിൻെറ തത്ത്വങ്ങൾക്കു് പിന്നിൽ, അവയുടെ അംഗീകാരമെന്ന നിലയ്ക്കു്, ശ്രീരാമകൃഷ്ണൻെറ ചില അനുഭവങ്ങൾ കൂടാതെ ഉപനിഷത്തുകളിലേയും ഗീതയിലേയും പാഠങ്ങളും, ബുദ്ധൻേറയും യേശുവിൻേറയും മഹത്തായ ഉദാഹരണങ്ങളും അവരുമായി ബന്ധപ്പെട്ട പ്രസ്ഥാനങ്ങളും നില്ക്കുന്നു. പരിവ്രാജകനായി സഞ്ചരിക്കുമ്പോൾ സ്വാമി വിവേകാനന്ദനെ അലട്ടിക്കൊണ്ടിരുന്ന ആശയം, വേദാന്തത്തെ എങ്ങനെ പ്രായോഗികമാക്കാം; പാരമാത്ഥികവും വ്യാവഹാരികവും തമ്മിലും ആത്മീയതയും ലോകജീവിതവും തമ്മിലുമുള്ള അന്തരം എങ്ങനെ നികത്താം എന്നതായിരുന്നു. പ്രപഞ്ചത്തിൻെറ അഭംഗുരതയും ആത്മീയ ഐക്യവും ഉപനിഷത്തുകൾ പ്രഖ്യാപനം ചെയ്യുന്നു; പക്ഷേ മനുഷ്യൻെറ അനുഭവം നാനാത്വമാണു്. രണ്ടു് അററങ്ങളിലുമുള്ള അനുഭവത്തെ സംയോജിപ്പിക്കേണമെന്നു് ജീവിതം ആവശ്യപ്പെടുന്നു. നിഷ്കാമകമ്മമെന്ന സങ്കല്പത്തിൽക്കൂടെ ഈ തത്ത്വത്തെ ഗീത മുമ്പുതന്നെ പ്രഖ്യാപിച്ചു

കഴിഞ്ഞിരുന്നു; പക്ഷേ അന്നത്തെ പരിതഃസ്ഥിതി ഇതിനെ സഞ്ചിതമായ രീതിയിൽ പ്രായോഗികമാക്കുവാൻ അനുകൂലമല്ലായിരുന്നു. തൻെറ പ്രസിദ്ധസിദ്ധാന്തമായ സേവനമാർഗ്ഗത്തിൽക്കൂടെ, പ്രായോഗിക വേദാന്തമെന്ന തൻെറ പദ്ധതിയുടെ ആവിഷ്കരണത്തിലാണ് സ്വാമി വിവേകാനന്ദൻെറ പ്രതിഭ ദൃശ്യമാവുന്നതു്; എല്ലാ ജീവികളേയും ദൈവികതയുടെ സ്ഫുലിംഗങ്ങളായി പരിഗണിച്ചുകൊണ്ടുള്ള സേവനത്തിൻെറ മാർഗ്ഗം. വ്യക്തിയുടെ നന്മ ലോകത്തിൻെറ ക്ഷേമവുമായി രഞ്ജിപ്പിക്കപ്പെട്ടിരിക്കുന്നു: 'ആത്മനോ മോക്ഷാർത്ഥം ജഗദ്ഹിതായ ച.' ലൗകികവും ദൈവികവുമായവ തമ്മിലുള്ള എല്ലാ വ്യത്യാസങ്ങളേയും ഇതു് ഒററയടിക്കു് നീക്കുന്നു; കർമ്മം യജ്ഞമാവുന്നു. ജീവിതം തന്നെ മതമായിത്തീരുന്നു. പുരോഹിതനെന്നപോലെ സാധാരണ ജോലിക്കാരനും ദീക്ഷ ആവശ്യമായിത്തീരുന്നു. ഭഗിനി നിവേദിതയുടെ വാക്കുകളിൽ (സ്വാമി വിവേകാനന്ദൻെറ സമ്പൂർണ്ണകൃതികൾക്കുള്ള ആമുഖം, ഭാഗം I. പേജ് XXII ):

'അനേകവും ഏകവും പരമാർത്ഥത്തിൽ ഒരേ ഒരു സത്തയാണെങ്കിൽ, എല്ലാത്തരം പൂജാവിധാനങ്ങൾ മാത്രമല്ല എല്ലാ കർമ്മവിധാനങ്ങളും എല്ലാ സമരമുറകളും എല്ലാ സൃഷ്ടി വിധാനങ്ങളും അതുപോലെതന്നെ സാക്ഷാത്കാരമാർഗ്ഗങ്ങളാണ്. ഇനിമേൽ, പരിശുദ്ധമെന്നും പ്രാപഞ്ചികമെന്നും ഭേദമില്ല. പ്രയത്നിക്കുക എന്നാൽ പ്രാർത്ഥിക്കുക എന്നാണ്. കീഴടക്കുക കയ്യൊഴിക്കുകയാണ്. ജീവിതം തന്നെ ധർമ്മ(മത)മാണ്. യോഗ-ക്ഷേമങ്ങൾ, ത്യാഗ-വിരാഗങ്ങൾ പോലെതന്നെ കടുത്ത ഒരു നിഷ്ഠയാണ്''.

രാമകൃഷ്ണമഠത്തിൻേറയും മിഷൻേറയും എല്ലാ പ്രവർത്തനങ്ങളുടേയും പശ്ചാത്തലവും അടിസ്ഥാനവും ഇതാണ്. ശാസ്ത്രത്തിൻെറ ഉദാരവും യുക്തിയുക്തവുമായ ഭാവത്തോടു് മതത്തിൻെറ ആവേശവും ദൃഢവിശ്വാസവും ചേർത്തു് ഒരു പുതിയ ജനസമൂഹത്തെ സൃഷ്ടിക്കേണ്ടതിൻെറ ആവശ്യകതയെ ജൂലിയൻ ഹക്സിലി അദ്ദേഹത്തിൻെറ ചിന്തോദ്ദീപകമായൊരു പുസ്തകത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അദ്ദേഹം ചോദിക്കയാണ്. (വാട്ട് ഡെയർ ഐ തിങ്ക്? 1931. പുറം 172-73):

'ഉത്സാഹം ജനിപ്പിക്കുകയും ഭക്തിയെ ദീക്ഷയിൽക്കൂടെ ശക്തമാക്കുകയും ചെയ്യുന്ന പുതിയൊരു മതസംഘടന ഉണ്ടാക്കുവാൻ സാദ്ധ്യമാവുമോ—പക്ഷേ, ഒരു ഭാഗത്തു് പ്രമാണാധികാരത്തിലും മറുഭാഗത്തു് സംഘടനാദൂഷ്യങ്ങളിലും ചെന്നുപെട്ടു്, ഇത്തരം പ്രസ്ഥാനങ്ങളുടെ സാധാരണഗതിയായ യാഥാസ്ഥികത്വത്തിലേയ്ക്കോ ലോകാസക്തിയിലേയ്ക്കോ ഉള്ള പതനം ഇതു് ഒഴിവാക്കണം.'

കഴിഞ്ഞ ചില ദശാബ്ദങ്ങളുടെ ഭാരതീയചരിത്രം, ഈ അഭിപ്രായത്തിൻെറ പ്രായോഗികതയെ തെളിയിക്കുന്നുണ്ടു്.' ഭാരതീയ ചേതനയുടെ പുതിയ പ്രകടനങ്ങൾ, ശാസ്ത്രത്തേയും മതത്തേയും മാത്രമല്ല, ദൈവികത്തേയും സംസാരത്തേയും പാശ്ചാത്യത്തേയും പൌരസ്ത്യത്തേയും കൂട്ടിച്ചേർക്കുന്നവിധത്തിലുള്ളവയാണു്.

## 12 മിഷൻെറ നിയമാവലി

മിഷൻെറ നിയമാവലിയിൽനിന്നു് ചില ഭാഗങ്ങൾ ഉദ്ധരിച്ചാൽ അതിൻെറ ലക്ഷ്യങ്ങളും ആദർശങ്ങളുമെന്താണെന്നു് കൂടുതൽ പൂർണ്ണമായി മനസ്സിലാക്കാവുന്നതാണു്—

(a) ശ്രീരാമകൃഷ്ണൻ ഉപദേശിച്ചതും അദ്ദേഹത്തിൻെറ ജീവിതത്തിൽ പ്രായോഗികമായി ഉദാഹരിച്ചതുമായ വേദാന്തതത്വങ്ങളെ പ്രചരിപ്പിക്കയും പഠിപ്പിക്കുകയും ചെയ്യു.

(b) കലകളേയും ശാസ്ത്രങ്ങളേയും വ്യവസായങ്ങളേയും അഭ്യസിപ്പിക്കുകയും അവയുടെ പഠനത്തെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യുക.

(c) മേല്പറഞ്ഞ എല്ലാ വിഷയങ്ങളിലും അദ്ധ്യാപകന്മാരെ പരിശീലിപ്പിക്കുകയും അവരെ ജനലക്ഷങ്ങളുമായി ബന്ധപ്പെടുത്തുകയും ചെയ്യുക.

(d) ബഹുജനങ്ങൾക്കിടയിൽ വിദ്യാഭ്യാസപ്രവർത്തനം നടത്തുക.

(e) പള്ളിക്കൂടങ്ങൾ, കോളേജുകൾ, അഭയാത്ഥികേന്ദ്രങ്ങൾ, തൊഴിൽ ശാലകൾ, ഗവേഷണസ്ഥാപനങ്ങൾ, ആസ്പത്രികൾ, ഡിസ്പെൻസറികൾ, അവശക്കും അശക്തന്മാക്കും ആത്തന്മാക്കുമുള്ള കേന്ദ്രങ്ങൾ, ഈ തരത്തിലുള്ള മററു് വിദ്യാഭ്യാസസ്ഥാപനങ്ങൾ, ധമ്മസ്ഥാപനങ്ങൾ, പ്രവൃത്തികൾ ഇവയും നടത്തുക.

(f) ഈ ഉദ്ദേശങ്ങൾ നിറവേററുവാൻ, പത്രികകൾ, മാസികകൾ, ഗ്രന്ഥങ്ങൾ, ലഘുലേഖകൾ എന്നിവ അച്ചടിച്ചു് പ്രസിദ്ധീകരിക്കുകയും, ഇവ സൌജന്യമായോ വിലയ്ക്കോ വിതരണം ചെയ്യുകയും ചെയ്യു.

(g) മേല്പറഞ്ഞ ലക്ഷ്യങ്ങളെ നേരിട്ടോ അല്ലാതെയോ അഭിവൃദ്ധിപ്പെടുത്തുവാനായി, ഇവയോടൊപ്പം സൌകയ്യമായി നടത്താമെന്നു് മിഷനു് തോന്നുന്ന മററു് പ്രവൃത്തികൾ ചെയ്യു.

## 13 അംഗങ്ങളുടെ പ്രതിജ്ഞാപത്രം.

ജാതി–മത–സ്ത്രീപുരുഷ–ദേശീയഭേദമെന്യേ താഴെ കാണിച്ച പ്രഖ്യാപനത്തിൽ വിശ്വാസപ്രതിജ്ഞ ചെയ്യുന്ന ആക്കും മിഷൻെറ അംഗമാകാവുന്നതാണ്.

1. ശാശ്വതമായ മതവിശ്വാസത്തിൻെറ ഉദാഹരണവും മൂത്തീകരണവുമായി ഞാൻ ശ്രീരാമകൃഷ്ണനെ കാണുന്നു; ലോകത്തിലെ എല്ലാ മതങ്ങളുടേയും സംവിധാനവും ഉദ്ദേശവും അവയുടെ അടിസ്ഥാനപരമായ സത്യവും ഏകതാനതയും മനസ്സിലാക്കുവാൻ അദ്ദേഹത്തിൻെറ ജീവിതവും ഉപദേശങ്ങളും സഹായിക്കുന്നു.

2. എല്ലാ മതങ്ങളും ദൈവത്തിലേയ്ക്കുള്ള മാഗ്ഗങ്ങളാണെന്ന് ഞാൻ കരുതുന്നു; എല്ലാ മതങ്ങളുടേയും അനുയായികളുമായി സമാധാനത്തിലും സൌഭ്രാത്രത്തിലും കഴിയുവാൻ ഞാൻ ശ്രമിക്കും.

3. രാമകൃഷ്ണമിഷൻെറ നിയമാവലയിൽ പറയുന്ന എല്ലാ ലക്ഷ്യങ്ങളോടും എനിക്ക് സംപൂണ്ണമായ യോജിപ്പുണ്ട്; മിഷൻെറ പ്രവത്തനങ്ങളുമായി ഞാൻ സജീവമായി സഹകരിയ്ക്കും.

## 14 ബേലൂർമഠം പ്രസ്ഥാനത്തിൻെറ കേന്ദ്രം

കല്ക്കത്തയിൽനിന്ന് നാലുനാഴിക അകലെയായി, ഗംഗാതീരത്തിലുള്ള ബേലൂർ എന്ന ചെറുപട്ടണമാണ് മിഷൻെറ കേന്ദ്രം. പാശ്ചാത്യപയ്യടനം കഴിഞ്ഞു് തിരിച്ചെത്തിയശേഷം 1899–ൽ സ്വാമി വിവേകാനന്ദൻ സ്ഥാപിച്ചതാണിത്; ആദ്യം രാമകൃഷ്ണമഠത്തിൻെറ കേന്ദ്രമായും പിന്നീട് രാമകൃഷ്ണമിഷൻേറയും കേന്ദ്രമായും ഇതു പ്രവത്തിക്കുന്നു. ശ്രീരാമകൃഷ്ണൻ ജീവിച്ചതും പഠിപ്പിച്ചതുമായ ദക്ഷിണേശ്വരം ക്ഷേത്രത്തിൻെറ ദൂരമായൊരു ദശ്നം ലഭ്യമാവുന്ന പുണ്യഗംഗയുടെ തീരത്തുള്ള ഈ മഠത്തിൽ, ഒരു സന്ന്യാസിമഠത്തിനു പുറമെ, ഗ്രന്ഥശേഖരം, അതിഥിമന്ദിരം, ധമ്മാസ്പത്രി, ഗംഭീരമായൊരു ക്ഷേത്രം എന്നിവയും ഉണ്ട്; 1938–ൽ ശ്രീരാമകൃഷ്ണനു സമപ്പിക്കപ്പെട്ടിട്ടുള്ള ഈ ക്ഷേത്രം എട്ടു ലക്ഷം രൂപ ചെലവിൽ നിമ്മിക്കപ്പെട്ടതാണ്; ഇതിൽ ഭൂരിഭാഗവും ഭാരതപ്രേമികളും മിഷൻെറ അനുയായികളുമായ രണ്ട് അമേരിക്കൻ മഹിളകളുടെ സംഭാവനയാണ്. ബേലൂർ മഠത്തിനു് സമീപംതന്നെ മിഷൻ നടത്തുന്ന മററു് വിദ്യാഭ്യാസസ്ഥാപനങ്ങൾ, ഒരു ഡിഗ്രി കോളേജ്, ഒരു അദ്ധ്യാപകപരിശീലനകോളേജ്, സാമൂഹ്യവിദ്യാഭ്യാസസംഘാടകക്കുള്ള ഒരു പരിശീലന കോളേജ്. ഇവയെല്ലാം വിദ്യാത്ഥികൾക്ക് താമസസൌകയ്യങ്ങളുള്ളതും, ആദ്യ

ത്തെ രണ്ടെണ്ണം കല്ക്കത്താസർവ്വകലാശാലയായി 'അഫിലിയേററ്" ചെയ്യപ്പെട്ടിട്ടുള്ളതുമാണ്, കൂടാതെ അടുത്തുതന്നെ ഒരു സംപൂർണ്ണ എഞ്ചിനീയറിങ്ങ് കോളേജായി വളരുവാൻ സാദ്ധ്യതയുള്ള ഒരു വ്യാവസായിക–സാങ്കേതികസ്കൂളും നടത്തിവരുന്നുണ്ട്.

## 15 ശാഖാകേന്ദ്രങ്ങളും അവയുടെ പ്രവർത്തനങ്ങളും

ബേലൂരിലെ തലസ്ഥാനകേന്ദ്രമടക്കം, 1984 മാർച്ചിൽ, 52 മിഷൻകേന്ദ്രങ്ങളും 22 സംയുക്ത മഠ–മിഷൻകേന്ദ്രങ്ങളും 45 മഠകേന്ദ്രങ്ങളും ഉണ്ടായിരുന്നു. അവ ഇങ്ങിനെ സ്ഥിതി ചെയ്തിരുന്നു. പശ്ചിമബങ്കാൾ 29, ഉത്തർപ്രദേശ് 11, തമിഴനാട്ട് 11, ബീഹാർ 7, കേരളം 6, കർണ്ണാടക 4, ഒറീസ്സാ, ആന്ധ്രപ്രദേശ്, ആസ്സാം അരുണാചൽപ്രദേശ് ഇവിടങ്ങളിൽ 3 വീതം, മഹാരാഷ്ട്രയിലും മേഘാലയയിലും രണ്ടു വീതം, പഞ്ചാബ്, ഗുജറാത്ത്, ഡെൽഹി രാജസ്ഥാൻ, മദ്ധ്യപ്രദേശ് ഇവിടങ്ങളിൽ ഒന്നു വീതവും. ഇവയ്ക്ക് പുറമെ, ബംഗ്ലാദേശിൽ 3 മഠകേന്ദ്രങ്ങളും 5 സംയുക്ത മഠ–മിഷൻ കേന്ദ്രങ്ങളും, ശ്രീലങ്ക, സിംഗപ്പൂർ, ഫിജി, മൊറീഷ്യസ്, ഫ്രാൻസ് ഇവിടങ്ങളിൽ ഓരോ മിഷൻ കേന്ദ്രം വീതവും, ഇംഗ്ലണ്ട്, സ്വിററ്സർലാണ്ട്, ആർജെൻറിനാ ഇവിടങ്ങിൽ ഒരു മഠകേന്ദ്രവും അമേരിക്കൻ ഐക്യനാടുകളിൽ 12 മഠകേന്ദ്രങ്ങളും സ്ഥിതി ചെയ്യുന്നു. 119 ശാഖാകേന്ദ്രങ്ങളിലും 20 ഉപകേന്ദ്രങ്ങളിലും സന്ന്യാസിമാർ മിക്കവാറും സ്ഥിരമായി താമസിക്കുന്നുണ്ട്.

## 16 വൈദ്യസഹായം

മിക്ക മഠകേന്ദ്രങ്ങളും മിഷൻകേന്ദ്രങ്ങളും, മത, വർണ്ണ, ദേശ വ്യത്യാസം നോക്കാതെ, ജനങ്ങളുടെ ഭൌതികാവശ്യങ്ങൾ നിറവേററുവാൻ സഹായിക്കുന്ന പലവിധ പ്രവർത്തനങ്ങളും നടത്തിവരുന്നു. വാരാണസിയിലും, വൃന്ദാവനിലും കൻഖലിലും തിരുവനന്തപുരത്തുമുള്ള സേവാശ്രമങ്ങൾ (ആസ്പത്രികൾ), റാഞ്ചിയിലെ ക്ഷയരോഗ ചികിത്സാകേന്ദ്രം, ഡൽഹിയിലെ ക്ഷയരോഗ ക്ലിനിക്ക്, കൽക്കത്തയിലെ സേവാ പ്രതിഷ്ഠാൻ ഇവ ഉദാഹരണങ്ങളാണ്. 1984–ൽ, 1783 കിടക്കകളോടുകൂടിയ 13 ആസ്പത്രികളുണ്ടായിരുന്നു. ഇവയിൽ ചികിത്സിക്കപ്പെട്ട രോഗികളുടെ എണ്ണം 54,628 ആയിരുന്നു. 79 ഡിസ്പെൻസറികളിൽ, 44,52,396 രോഗികളെ ചികിത്സിച്ചു; 19 സഞ്ചരിക്കുന്ന ഡിസ്പെൻസറികൾ, നാട്ടുപുറങ്ങളിലും പട്ടികജാതിക്കാരുടെ ഗ്രാമങ്ങളിലുമായി 4,38,447 രോഗികളെ ചികിത്സിച്ചു.

1921ൽ സ്ഥാപിതമായ റങ്കൂണിലെ സേവാശ്രമം ബർമ്മയിലെ ഏററവും നല്ല ആസ്പത്രികളിലൊന്നായിരുന്നു; 1965ൽ, അവരുടെ

ദേശസാൽക്കരണ നിയമമനുസരിച്ച്, ബമ്മാ ഗവമ്മെണ്ട് അതിനെ ഏറെറടുത്തു. മിഷൻ ആ സ്ഥാപനത്തെ ഗവമ്മെണ്ടിനു് ഏല്പിച്ചുകൊടുത്തപ്പോഠം, അവിടെ 175 കിടക്കകളും, സാമാന്യ ചികിത്സ, ശസ്ത്രക്രിയ, ബാലചികിത്സ, കാൻസർ, കണ്ണുചികിത്സ ഇവയ്ക്കുള്ള പ്രത്യേക വാർഡുകളും കുട്ടികഠംക്കുള്ള പ്രത്യേകവാർഡും, നഴ്സുമാക്കുള്ള പരിശീലന സ്കൂളും ഉണ്ടായിരുന്നു.

## 17 വിദ്യാഭ്യാസപ്രവത്തനങ്ങഠം

ഈ രണ്ടു സ്ഥാപനങ്ങളും കൂടി പ്രസ്തുതവഷത്തിൽ, മദിരാശി, റഹറ (24 പഗ്ഗാന), കോയമ്പത്തൂർ, ബേലൂർ (ഹൌറാ) നരേന്ദ്രപൂർ (24 പഗ്ഗാന) എന്നീ സ്ഥലങ്ങളിൽ അഞ്ചു് ഡിഗ്രി കേളേജുകഠം നടത്തി; ഇവയിലെല്ലാം കൂടി 4692 വിദ്യാത്ഥികളുണ്ടായിരുന്നു. ഒടുവിലത്തെ രണ്ടെണ്ണം എല്ലാ വിദ്യാത്ഥികഠംക്കും താമസസൌകയ്യമുള്ളതും, മദിരാശിയിലേയും കോയമ്പത്തൂരിലേതിനും ഹോസ്റ്റൽ സൌകയ്യം ഉള്ളതുമായിരുന്നു. കൂടാതെ, ബേലൂർ, കോയമ്പത്തൂർ, മൈസൂർ ഇവിടങ്ങളിൽ 356 വിദ്യാത്ഥികളുള്ള മൂന്നു് ബി. എഡ്. കോളേജുകളും കോയമ്പത്തൂരിൽ 34 വിദ്യാത്ഥികളുള്ള ഒരു ബേസിക് ട്രെയിനിങ്ങ്, കോളേജും, റഹറയിൽ 104 വിദ്യാത്ഥികളുള്ള ഒരു പോസ്റ്റ് ഗ്രാജുവേററ് ബേസിക് ട്രെയിനങ്ങ് കോളേജും; റഹറ, സരീഷാ, സാർഗാഛി, എന്നീ സ്ഥലങ്ങളിൽ 319 വിദ്യാത്ഥികളുള്ള 4 ജൂനിയർ ബേസിക് ട്രെയിനിങ്ങ് സ്ഥാപനങ്ങളും; കോയമ്പത്തൂരിൽ 112 വിദ്യാത്ഥികളുള്ള ഒരു കായികവിദ്യാഭ്യാസകോളേജും 100 വിദ്യാത്ഥികളുള്ള ഒരു കാഷികപാഠശാലയും; ബേലൂർ, ബെൽഘേരിയാ, മദിരാശി, കോയമ്പത്തൂർ എന്നീ സ്ഥലങ്ങളിൽ 1,585 വിദ്യാത്ഥികളുള്ള 4 പോളിടെക്നിക്കുകളും, 668 വിദ്യാത്ഥികളുള്ള 10 ജൂനിയർ സാങ്കേതിക–വ്യാവസായികസ്കൂളുകളും, 305 വിദ്യാത്ഥികളുള്ള 10 തൊഴിൽ പരിശീലനകേന്ദ്രങ്ങളും, 11,712 ആൺകുട്ടികളും 1,691 പെൺകുട്ടികളുമുള്ള അനാഥമന്ദിരങ്ങളടക്കമുള്ള 93 വിദ്യാത്ഥി ഹോസ്റ്റലുകളും; 22, 992 ആൺകുട്ടികളും 10, 940 പെൺകുട്ടികളുമുള്ള 42 ഹയർ സെക്കണ്ടറി, അഥവാ ഹൈസ്കൂളുകളും; 4, 912 ആൺകുട്ടികളും 3, 118 പെൺകുട്ടികളുമുള്ള 25 സീനിയർ ബേസിക്, എം. ഈ, എന്നീ സ്കൂളുകളും; 6641 ആൺകുട്ടികളും, 3,483 പെൺകുട്ടികളുമുള്ള 43ജൂനിയർ ബേസിക്,അപ്പർപ്രൈമറി പ്രാഥമികസ്കൂളുകളും, 25,000 ആൺകുട്ടികളും 4,170 പെൺകുട്ടികളുമുള്ള 487 ലോവർ പ്രൈമറിയും മററു സ്കൂളുകളും 1071 വിദ്യാത്ഥികളുള്ള 52 വയോജനസാമൂഹ്യസേവനകേന്ദ്രങ്ങളും ഉണ്ടു്. കല്ക്കത്തയിലെ സേവാപ്രതിഷ്ഠാനം 28 വിദ്യാത്ഥികളുള്ള ഒരു മെഡിക്കൽ

സയിൻസ് ഇൻസ്റ്റിട്യൂററ് നടത്തി. 300 ഓളം ആളുകൾക്ക് നഴ്സുമാരുടെയും പാച്ചിമാരുടെയും പരിശീലനം കല്ക്കത്തയിലെ സേവാപ്രതിഷ്ഠാനിലും, വൃന്ദാവനിലെ സേവാശ്രമത്തിലും, തിരുവനന്തപുരത്തെ മഠം വക ആസ്പത്രിയിലും നടത്തപ്പെട്ടു. ഭാരതീയ ഭാഷകളും വിദേശഭാഷകളും പഠിപ്പിക്കുവാനായിട്ട്, കല്ക്കത്തയിലെ സാംസ്കാരികഇൻസ്റ്റിററ്യൂട്ടും ഹൈദ്രബാദിലെ രാമകൃഷ്ണമഠത്തിലും രണ്ടു് ഭാഷാ സ്കൂളുകൾ നടത്തപ്പെട്ടു; ആദ്യത്തേതിൽ 2,605 വിദ്യാർത്ഥികളും രണ്ടാമത്തേതിൽ 470വിദ്യാർത്ഥികളുമുണ്ടായിരുന്നു. നരേന്ദ്രപൂരിലെ ആശ്രമം ഒരു അന്ധവിദ്യാർത്ഥിവിദ്യാലയവും, ഒരു വാണിജ്യപരിശീലനകേന്ദ്രവും ഒരു ഗ്രാമതലപ്രവർത്തനങ്ങൾക്കുള്ള പരിശീലനകേന്ദ്രവും നടത്തുകയുണ്ടായി; ഇതിൽ യഥാക്രമം 169,- 162, 2057 വിദ്യാർത്ഥികൾ പഠിച്ചു. റാഞ്ചിയിലെ കേന്ദ്രം 2,392 അദ്ധ്യേതാക്കളുള്ള ഒരു കാർഷികപരിശീലനകേന്ദ്രം നടത്തി. റഹറയിലെ കേന്ദ്രം 52 വിദ്യാർത്ഥികൾക്കു് ഒരു ഗ്രാമീണഗ്രന്ഥാലയപരിശീലനകേന്ദ്രം നടത്തി. മഠവും മിഷനും ഭാരതത്തിലും, ബാംഗ്ലാദേശ്, ശ്രീലങ്ക, സിംഗപ്പൂർ, ഫിജി, മൊറീഷ്യസ് എന്നീ സ്ഥലങ്ങളിലും കൂടി നടത്തിയ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ മൊത്തം 87, 168 ആൺകുട്ടികളും, 25,078 പെൺകുട്ടികളുമുണ്ടായിരുന്നു.

## 18. ഗ്രാമീണരുടെയും പിന്നോക്കസമുദായക്കാരുടെയും ഉദ്ധാരണത്തിനുള്ള പ്രവർത്തനങ്ങൾ

സാംസ്കാരികമായും മററും താഴെ നില്ക്കുന്ന നിർഭാഗ്യവാന്മാരായ നാട്ടുകാരെ സഹായിക്കുവാൻ മഠവും മിഷനും എല്ലാ കാലവും പരിശ്രമിച്ചിട്ടുണ്ടു്. സരിഷാ, മാൻസദീപ്, ജയറാംബാടി, കമാർപുക്കൂർ, സർഗാച്ചി, താക്കി, പെരിയനായ്ക്കൻപാളയം, കാലടി, ചിറാപുഞ്ചി എന്നിവിടങ്ങളിലെ ഗ്രാമാശ്രമങ്ങൾക്കു് പുറമെ, മിഷൻ ശാഖകൾ ഒട്ടധികം താവളങ്ങൾ നടത്തുന്നുണ്ടു്– ബേലൂർ, സരിഷാ, ബാങ്കുറ, തിരുവല്ല, നരേന്ദ്രപൂർ, ചിറാപുഞ്ചി, ഇവിടങ്ങളിലാണു് അവ. ഇവയിൽ പിന്നോക്കസമുദായക്കാരേയും ഗിരിജനങ്ങളേയും ഗ്രാമീണരേയും സഹായിക്കുവാനായി ആരംഭിച്ചിട്ടുള്ള 186 ഗ്രാമീണഉപകേന്ദ്രങ്ങൾ ഇവയിൽ എടുത്തു പറയാവുന്നതാണു്. മേല്പറഞ്ഞ ബഹുവിധപ്രവർത്തനങ്ങൾക്കു പുറമെ, മാജിക്’ലാൻടേണുകൾ, ഫിലിമുകൾ, ഗ്രാമഫോൺ മുതലായവ ഉപയോഗിച്ചുകൊണ്ടുള്ള വിദ്യാഭ്യാസപര്യടനങ്ങളും പ്രസംഗങ്ങളും നടത്തുന്നുമുണ്ടു്. വ്യാവസായികകേന്ദ്രങ്ങളിലെ തൊഴിലാളികൾക്കു്, ധാരാളം നിശാപാഠശാലകളും ഔഷധവിതരണകേന്ദ്രങ്ങളും മിഷന്റെ കീഴിൽ നടത്തപ്പെടുന്നുണ്ടു്.

ബഹുജനങ്ങളുടെയും ഗവൺമെണ്ടിൻെറയും നിർബ്ബന്ധത്തിനു വഴങ്ങി, അരുണാചൽപ്രദേശത്തിലെ പട്ടികവർഗ്ഗക്കാർ താമസിക്കുന്ന സ്ഥലങ്ങളിലേയ്ക്കു് മിഷൻ അതിൻെറ പ്രവർത്തനങ്ങളെ വ്യാപിപ്പിച്ചിട്ടുണ്ടു്, 1966 ഏപ്രിൽ മാസത്തിൽ, സിയാങ്ങ് ജില്ലയിലെ അലോങ്ങ് പട്ടണത്തിൽ, ഒരു പള്ളിക്കൂടവും മിഷൻെറ ഒരു ശാഖയും തുടങ്ങി. മിഷൻെറ ഈ പ്രവർത്തനത്തിനു നിവാസികരം ഉത്സാഹപൂർണ്ണമായ സ്വാഗതം തന്നിട്ടുണ്ടു്; സ്ഥലം സൌജന്യമായി തരുന്നതുരംപ്പെടെ എല്ലാ സഹകരണവും അവർ സ്വമേധയാ തരുന്നുണ്ടു്. സ്ഥാപിച്ചു് ഒരു വർഷം കഴിയുന്നതിനുള്ളിൽ, അലോങ്ങിലെ കേന്ദ്രം ജനങ്ങളുടെ സ്നേഹാദരങ്ങളിൽ എത്ര ആഴത്തിൽ സ്ഥാനം പിടിച്ചു എന്നതു് അടുത്ത ടിറാപ്പു് ജില്ലയിലും മിഷൻെറ പ്രവർത്തനങ്ങരം വ്യാപിപ്പിക്കണമെന്ന അവിടത്തെ ഗിരിവർഗ്ഗക്കാരുടെ നിർബ്ബന്ധപൂർവ്വമായ നിവേദനങ്ങളിൽനിന്നു് തെളിയുന്നുണ്ടു്. ഈയിടെ മിഷൻ അലോങ്ങിലെ കേന്ദ്രത്തിൽ 30 ലക്ഷം ഉറുപ്പികയുടെ ഒരു ഹയർ സെക്കണ്ടറി സ്കൂരം കെട്ടിടം മുഴമിപ്പിച്ചു. ടിറാപ്പു് ജില്ലയിലെ നരോത്തം നഗറിലും ഇപ്രകാരമൊരു സ്കൂരം സ്ഥാപിക്കയുണ്ടായി. അരുണാചൽ പ്രദേശിലെ ഇററാ നഗറിൽ ഈയിടെ 150 കിടക്കകളുള്ളൊരാസ്പത്രി മിഷൻ തുടങ്ങിയിട്ടുണ്ടു്.

## 19 ദുരിതനിവാരണ പ്രവർത്തനങ്ങരം

അതിൻെറ തുടക്കത്തിൽത്തന്നെ, മിഷൻ, വെള്ളപ്പൊക്കം, ഭൂകമ്പം, ആഭ്യന്തരകലാപങ്ങരം ഇവ കാരണം ദുരിതങ്ങരം അനുഭവിക്കുന്നവരുടെ സഹായാഭ്യർത്ഥനകരം ചെവിക്കൊണ്ടിട്ടുണ്ടു്. 1947–ലെ സ്വാതന്ത്ര്യലബ്ധിയോടെ, ഇങ്ങനെയുള്ള അവസരങ്ങളിൽ കേന്ദ്രഗവർമ്മണ്ടുതന്നെ ആശ്വാസനടപടികരം നടത്തുന്നുണ്ടു്. എന്നാലും, രാജ്യവ്യാപകമായ പീഡനങ്ങരം അനുഭവപ്പെടുമ്പോരം, ദേശത്തിൻെറ സഹായാഭ്യർത്ഥന, വിപുലമായ രീതിയിൽത്തന്നെ മിഷൻ ചെവിക്കൊള്ളുന്നുണ്ടു്.

## 20 വിദേശങ്ങളിലെ പ്രവർത്തനം

ദൂരദിക്കുകളിലേയ്ക്കു് ഭാരതത്തിൻെറ സന്ദേശം എത്തിക്കുവാനുള്ള ഉത്തരവാദിത്വം രാമകൃഷ്ണമിഷനിലെ സന്ന്യാസിമാർ ഏററെടുത്തിരിക്കയാണു്. സ്നേഹപ്രചോദിതമായ ഈ പ്രവൃത്തിയുടെ തെളിവുകളാണു് വടക്കേ അമേരിക്കയിലും തെക്കേ അമേരിക്കയിലും, യുറോപ്പിലും ഏഷ്യയുടെ വിദൂരപ്രദേശങ്ങളിലുമുള്ള മിഷൻ കേന്ദ്രങ്ങരം.

## 21 ആത്മീയവും സാംസ്കാരികവുമായ പ്രവർത്തനങ്ങൾ

ഭാരതത്തിന്റെ ആത്മീയവും സാംസ്കാരികവുമായ ആദർശങ്ങളെ പ്രചരിപ്പിക്കുന്നതിൽ മഠത്തിന്റേയും മിഷന്റേയും കേന്ദ്രങ്ങൾ പ്രത്യേകം ഊന്നൽ കൊടുത്തിട്ടുണ്ട്; എല്ലാ മതങ്ങളും അടിസ്ഥാനപരമായി സത്യമാണെന്നും ഏകമാണെന്നുമുള്ള ശ്രീരാമകൃഷ്ണന്റെ ആദേശത്തിനു് വിവിധ പ്രവർത്തനങ്ങളിലൂടെ പ്രായോഗികരൂപം കൊടുക്കുവാനും ശ്രമിച്ചിട്ടുണ്ട്. ആഘോഷങ്ങൾ, യോഗങ്ങൾ, ക്ലാസുകൾ, പ്രസിദ്ധീകരണങ്ങൾ ഇവ വഴിയായി കേന്ദ്രങ്ങൾ വിവിധ മതസ്ഥരുമായി ആത്മാർത്ഥമായ സംഗമത്തിനു വഴികൾ തെളിയിച്ചു. ഗ്രന്ഥാലയങ്ങളും വായനശാലകളും അവർ നടത്തി. സന്ന്യാസികളായ അംഗങ്ങളുടെ ഗുണത്തിനായി സംസ്കൃതപാഠശാലകളും ഏർപ്പാടു ചെയ്യപ്പെട്ടു. ഭാരതത്തിലേയും മററു രാജ്യങ്ങളിലേയും പ്രമുഖന്മാരെ സാംസ്കാരികസൌഭ്രാത്രത്തിൽ യോജിപ്പിക്കുവാൻ ശ്രമിക്കുന്ന കല്കത്തയിലെ സാംസ്കാരിക ഇൻസ്റ്റിട്യൂട്ടിനെപ്പററി എടുത്തു പറയേണ്ടതുണ്ട്.

മഠവും മിഷനും, ഇംഗ്ലീഷ്, ഫ്രഞ്ച്, സ്പാനിഷ്, ഹിന്ദി ഇവയിലും മററു് വിവിധഭാരതീയ ഭാഷകളിലും, വേദാന്തം, രാമകൃഷ്ണ വിവേകാനന്ദസാഹിത്യം, മററു് മതപരവും തത്ത്വശാസ്ത്രപരവുമായ കൃതികൾ ഇവ പ്രസിദ്ധീകരിച്ചിട്ടുണ്ട്. 1963-64-ൽ വിവേകാനന്ദ സ്വാമിയുടെ ജന്മശതാബ്ദി ലോകവ്യാപകമായി ആഘോഷിച്ച അവസരത്തിൽ, വിവിധഭാരതീയ ഭാഷകളിൽ, സ്വാമി വിവേകാനന്ദന്റെ ലോകവ്യാപകമായ സമ്പൂർണ്ണകൃതികൾ, 8 ഖണ്ഡങ്ങളിലായി പ്രസിദ്ധീകരിച്ചതു് ഇവിടെ പ്രത്യേകം പ്രസ്താവിക്കേണ്ടതുണ്ട്. ജാപ്പനീസ് അടക്കമുള്ള ചില വിദേശഭാഷകളിലും രാമകൃഷ്ണ-വിവേകാനന്ദസാഹിത്യം പ്രസിദ്ധീകരിക്കുവാൻ ജന്മശതാബ്ദി പ്രചോദനം നല്കി. ഇവ ഭാരതത്തിലും പുറത്തും ക്രമപ്രവൃദ്ധമായ പ്രചാരം നേടിക്കൊണ്ടിരിക്കയാണ്. ഹിന്ദി, ബങ്കാളി, തെലുങ്ക്, തമിഴ്, മറാത്തി, മലയാളം ഇവയിൽ പ്രസിദ്ധീകരിക്കുന്ന മാസികകൾക്കു് പുറമെ, മഠവും മിഷനും 5 ഇംഗ്ലീഷ് മാസികകൾ പ്രസിദ്ധീകരിക്കുന്നുണ്ട് — പ്രബുദ്ധഭാരതം, വേദാന്തകേസരി, രാമകൃഷ്ണമിഷൻ സാംസ്കാരിക ഇൻസ്റ്റിട്യൂട്ടിന്റെ വിജ്ഞാപകപത്രം എന്നിവ ഭാരതത്തിൽനിന്നും, 'വേദാന്ത ഫോർ ഈസ്റ്റ് ആൻറ് വെസ്റ്റ്'' എന്ന മാസിക ലണ്ടനിൽനിന്നും.

## 22 മഹിളകൾക്കു് വേണ്ടിയുള്ള പ്രവർത്തനങ്ങൾ

ഭാരതത്തിലെ സ്ത്രീകളോടുള്ള അതിന്റെ കടമയെപ്പററി മിഷൻ എപ്പോഴും ബോധം പുലർത്തീട്ടുണ്ട്. അവക്കു വേണ്ടി നട

ളുന്ന പ്രവർത്തനത്തിന്റെ ഉദാഹരണങ്ങളാണ്, കല്കത്തയിലെ സേവാപ്രതിഷ്ഠാൻ (ധർമ്മാസ്പത്രിയും പ്രസവ ആസ്പത്രിയും); ജൽപായ് ഗുരിയിലെ അമ്മമാർക്കുള്ള ക്ലിനിക്ക്, വാരാണസി, വൃന്ദാവൻ, കൻഖാൽ, ഇററാനഗർ, തിരുവനന്തപുരം ഇവിടങ്ങളിലെ ആസ്പത്രികളിലുള്ള സ്ത്രീവിഭാഗം, വാരാണസിയിലെ ദുർബ്ബലമഹിളാനികേതനം, മദിരാശിയിലെ ശാരദാ വിദ്യാലയം, ജാംഷെഡ്പൂരിലെ പെൺ കുട്ടികൾക്കുള്ള ഹൈസ്കൂൾ, ശരീഷാവിലെ ശാരദാമന്ദിർ ഇവ. ഇതിനും പുറമെ, മററ് ആസ്പത്രികളിലും വിദ്യാലയങ്ങളിലും സ്ത്രീകൾക്കായി പ്രത്യേകസൌകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്, അവർക്ക് മാത്രമായി പലസ്ഥാപനങ്ങൾ നടത്തിവരുന്നുമുണ്ട്.

ശ്രീരാമകൃഷ്ണന്റെ പുണ്യശ്ലോകയായ സഹധർമ്മിണി ശാരദാ ദേവിയിൽനിന്നുണ്ടായ ആവേശത്താൽ, പുരുഷന്മാർക്കുള്ള രാമകൃഷ്ണസന്ന്യാസിസംഘത്തെപ്പോലെ, സ്ത്രീകൾക്ക് ഒരു സ്വതന്ത്രമായ സന്ന്യാസിസംഘം വേണമെന്ന്, സ്വാമി വിവേകാനന്ദന് ബലമായ ആഗ്രഹമുണ്ടായിരുന്നു. തന്റെ രണ്ടു പാശ്ചാത്യ മഹിളാശിഷ്യകളായ അയർലാണ്ടിലെ സിസ്റ്റർ നിവേദിതയേയും, അമേരിക്കയിലെ സിസ്റ്റർ ക്രിസ്റ്റിനേയും ചേർത്തുകൊണ്ട്, ഇപ്രകാരമുള്ളൊരു കേന്ദ്രത്തിന്റെ ബീജം അദ്ദേഹം തന്നെ വിതച്ചിരുന്നു; ഇവർ രണ്ടു പേരും അദ്ദേഹത്തിനെ ഭാരതത്തിലേയ്ക്ക് പിൻ തുടരുകയും കല്ക്കത്തയിൽ പെൺ കുട്ടികൾക്കായി ഒരു വിദ്യാഭ്യാസസ്ഥാപനം തുടങ്ങുകയും ചെയ്തിരുന്നു; ഇതാണ് ഇപ്പോഴത്തെ ഭഗിനീ നിവേദാതാ ഗേൾസ് ഹൈസ്കൂൾ ആയിത്തീർന്നത്. ത്യാഗബോധത്താലും സേവനോത്സുകതയാലും ആവേശംകൊണ്ട്, അഭ്യസ്തവിദ്യകളായ സ്ത്രീകൾ ഭാരതത്തിലും പുറത്തുമുള്ള സ്ഥാപനങ്ങളിൽ ചേർന്ന് പ്രത്യേകിച്ചും സ്ത്രീകൾക്ക് സേവനം നടത്തുവാനുള്ളവയിൽ.

## 23 ശാരദാസംഘം സന്ന്യാസിനിമാർ

1953_54_ൽ മാതൃദേവി എന്നറിയപ്പെടുന്ന ശ്രീ ശാരദാദേവിയുടെ ശതാബ്ദിയാഘോഷവേളയിൽ, സ്വാമി വിവേകാനന്ദന് ഈ വിഷയത്തെ സംബന്ധിച്ചുണ്ടായിരുന്ന ആശയങ്ങൾക്കും സ്വപ്നങ്ങൾക്കും സമൂർത്തരൂപം കൊടുക്കാൻ സമയമായെന്ന മഠ_മിഷൻ ഭാരവാഹികൾ തീരുമാനിച്ചു. അതനുസരിച്ച്, മാതൃദേവിയുടെ ജന്മശതാബ്ദിവേളയിൽ സ്വയം അർപ്പിതരായ ഈ സഹോദരിമാരുടെ ആദ്യത്തെ സംഘത്തെ ബ്രഹ്മചര്യത്തിലേയ്ക്ക് യഥാവിധി

പ്രവേശിപ്പിച്ചു. 1953-ൽ മാതൃദേവിയുടെ ജന്മദിനത്തിൽ, രാമകൃഷ്ണമഠത്തിൻേറയും മിഷൻേറയും അദ്ധ്യക്ഷൻ ഇവക്കു് സന്ന്യാസം നല്കി. രാമകൃഷ്ണശാരദാപരമ്പരാ എന്ന ഈ പുതിയ സന്ന്യാസിക്രമത്തിൻെറ ബീജം ഇതായിരുന്നു; ഇവക്കു് തങ്ങളിൽ നിന്നുതന്നെ തിരഞ്ഞെടുക്കപ്പെട്ട അദ്ധ്യക്ഷയും നിർവ്വഹണസമിതിയും ഉണ്ടായിരുന്നു. 1953 ഡിസംബർ 2-ാംനു- കല്ക്കത്തക്കു് വടക്കായി, ദക്ഷിണേശ്വരക്ഷേത്രത്തിനു സമീപം, ഗംഗാതീരത്തു്, ഈ ആവശ്യത്തിനായി വാങ്ങിയിരുന്ന വലിയൊരു കെട്ടിടം ഈ സന്ന്യാസിനീ സംഘടനയുടെ തലസ്ഥാനമായി അർപ്പണം ചെയ്യപ്പെട്ടു; ഇതു് പിന്നീടു് ശാരദാമഠം എന്ന പേരിൽ അറിയപ്പെട്ടു തുടങ്ങി.

ശാരദാമഠത്തോടൊപ്പം തന്നെ രാമകൃഷ്ണമിഷൻെറ മാതൃകയിൽ ശാരദാമിഷനും സ്ഥാപിക്കപ്പെട്ടു; ശാരദാമഠത്തിൻെറ അപ്പോഴത്തെ ഭാരവാഹികൾ തന്നെ ഇതിൻെറ ഭരണസമിതിയായി നിശ്ചയിക്കപ്പെട്ടു. ഇതോടുകൂടി സ്ത്രീകൾക്കു് പ്രത്യേകമായി ഉദ്ദേശിക്കപ്പെട്ട ചില വിദ്യാഭ്യാസ, സാംസ്കാരിക, ആരോഗ്യരക്ഷാസ്ഥാപനങ്ങളുടെ സ്വത്തുക്കളും നിർവ്വഹണവും രാമകൃഷ്ണമിഷൻ ശാരദാമിഷനെ ഏല്പിച്ചുകൊടുക്കുവാൻ നിയമപരമായ നടപടികളെടുത്തു. ഇവ കുറെക്കാലമായി ഇതിലെ അർപ്പിതസേവികകളായ സഹോദരിമാർ നല്ല രീതിയിൽ നടത്തിക്കൊണ്ടുവന്നിരുന്നവയായിരുന്നു. ഭഗിനീ നിവേദിതാ ഹൈസ്കൂൾ, മാതൃഭവൻ പ്രസവാസ്പത്രി, കൽക്കത്തയിലെ മഹിളാക്ഷേമകേന്ദ്രം തൃശ്ശൂരിലെ ഹൈസ്കൂളും ഹോസ്റ്റലുമടക്കമുള്ള ശാരദാശ്രമം ഇവ ഇതിൽ ഉൾപ്പെടുന്നു. പിന്നീടു്, ഇവയോടുകൂടി ശാരദാമഠത്തിലെ സന്ന്യാസിനിമാർ തന്നെ തുടങ്ങിയ പുതിയ സ്ഥാപനങ്ങൾ ചേർക്കപ്പെട്ടു; ഇവ, വിവേകാനന്ദ വിദ്യാഭവനം(സ്ത്രീകൾക്കു് താമസിച്ചു പഠിക്കുവാനുള്ള കോളേജു്) കൽക്കത്തയിലെ മഹിളാ ശിക്ഷാഭവനം, മദിരാശിയിലെ ശാരദാ മഠത്തിൻെറ ശാഖ, ന്യൂഡൽഹി തിരുവനന്തപുരം, ബാങ്കളൂർ, പൂന ഇവിടങ്ങളിലെ രാമകൃഷ്ണശാരദാമിഷൻ ശാഖകളും ആസ്ട്രേലിയയിലെ സിഡ്നിയിൽ, മൂന്നു് ശാരദാമഠസന്ന്യസിനിമാർ സ്ഥിരം അന്തേവാസികളായുള്ള ആദ്യത്തെ വിദേശശാഖയായ രാമകൃഷ്ണ ശാരദാവേദാന്ത സൊസൈററിയും പെടുന്നു.

പാശ്ചാത്യരാജ്യങ്ങളിൽ, സാന്താബാർബറായിലെ ശ്രീ ശാരദാമഠത്തിലും ഐക്യനാടുകളിലെ സാൻഫ്രാൻസിസ്കോ ഹോളിവുഡു് എന്നീ വേദാന്തസമാജങ്ങളിലും ഫ്രാൻസിലെ ഗ്രെററ്സിൽ ഉള്ള രാമകൃഷ്ണ വേദാന്ത കേന്ദ്രത്തിലും സന്ന്യാസിനിമാരും സന്ന്യാസിനീവിദ്യാർത്ഥികളും താമസിക്കുന്നു.

അമേരിക്കൻ ഐക്യനാടുകളിൽ രണ്ടു സന്ന്യാസിനീവിദ്യാത്ഥിനികളടങ്ങിയ ആദ്യത്തെ ബ്രഹ്മചാരിണിസംഘത്തെ 1947-ൽ ഹോളിവുഡ്ഡിലെ വേദാന്തസമാജത്തിൽ നടന്ന ഭയഭക്തിദ്യോദകമായൊരു ചടങ്ങിൽവെച്ച് ഐക്യനാടുകളിൽ താമസിക്കുന്ന രാമകൃഷ്ണസംഘത്തിലെ ഏഴ് ഉയന്ന സന്ന്യാസിമാരുടെ സാന്നിദ്ധ്യത്തിൽ, ബ്രഹ്മചര്യത്തിലേയ്ക്കു് നിയോഗിക്കപ്പെട്ടു. ഒരു മാസം പിന്നിട്ടപ്പോഠം സമീപത്തിൽ ഉള്ള സാന്താ ബാർബറാ പട്ടണത്തിൽ പുതുതായി വാങ്ങിയ എടുപ്പിൽ ഈ വിദ്യാത്ഥിനികളിൽ ഏഴുപേർ താമസം തുടങ്ങിയതോടുകൂടി, പാശ്ചാത്യലോകത്തിലേ ആദ്യത്തെ ശാരദാസന്ന്യാസിനിമഠം രൂപംകൊണ്ടു.

അതിൻെറ ആരംഭംമുതല്ക്കേ ഭാരതത്തിലും ഐക്യനാടുകളിലും ഫ്രാൻസിലും രാമകൃഷ്ണ-ശാരദാസംഘം കൂടുതൽ കൂടുതൽ ശക്തി ആജ്ജിച്ചുവന്നിട്ടുണ്ടു്. ക്രമപ്രവൃദ്ധമായി കൂടുതൽ ആളുകഠം ബ്രഹ്മചാരിണികളായി വരികയും ഇവരിൽ കൂടുതൽ ആളുകഠം സന്ന്യാസം സ്വീകരിക്കയും ചെയ്തിട്ടുണ്ടു്. സംഘത്തിലെ സന്ന്യാസിനികഠം പ്രവ്രാജികമാർ എന്നറിയപ്പെടുന്നു. ഇതു് സന്ന്യാസികഠംക്കുള്ള സ്വാമി എന്ന പേരിനു തുല്യമാണു്. ഇവരുടെ പേരുകഠം സന്ന്യാസിമാരുടേതു് ആനന്ദ എന്നു് അവസാനിക്കുന്നപോലെ പ്രാണാ എന്നവസാനിക്കുന്നു.

ഒരേ ആത്മീയ ഉറവിടത്തിൽ നിന്നു് ആവേശം ഉഠംക്കൊള്ളുകയും തുല്യസരണികളിൽ മനുഷ്യസേവനം നടത്തുകയും ചെയ്യുന്നുണ്ടെങ്കിലും, ശാരദാമഠവും മിഷനും, രാമകൃഷ്ണമഠത്തിൽനിന്നും മിഷനിൽനിന്നും ഘടനകൊണ്ടും നിയമത്തിലും സ്വതന്ത്രമാണു്; ഒടുവിലത്തേതിൽനിന്നു് മഹിളകളെ സംബന്ധിച്ച പ്രവത്തനങ്ങളെ ഏറെറടുത്തു് കൂടുതൽ ഊജ്ജസ്വലമായി അവയെ നടത്തുക എന്നതാണു് ഉദ്ദേശിച്ചിട്ടുള്ളതു്.

## 24 മഠവും മിഷനും.

രാമകൃഷ്ണമഠവും രാമകൃഷ്ണമിഷനും താന്താങ്ങളുടെ ശാഖകളോടൊപ്പം വ്യത്യസ്തസ്ഥാപനങ്ങളാണെങ്കിലും, അവ തമ്മിൽ അടുത്ത ബന്ധമുണ്ടു്. മിഷൻെറ നിവ്വഹണസമിതിയിലെ അംഗങ്ങഠം മഠംട്രസ്റ്റിമാരാണു്. മിഷൻെറ പ്രധാന പ്രവത്തകർ മഠം അംഗങ്ങളാണു്. രണ്ടിൻേറയും പ്രധാനകാര്യാലയം ബേലൂർമഠത്തിലുമാണു്. രാമകൃഷ്ണമിഷൻ എന്ന പേർ മഠപ്രവത്തനങ്ങളെപ്പററി പറയുമ്പോഴും സാധാരണയായി ആളുകഠം ഉപയോഗിച്ചുവരാറുണ്ടു്.

ശ്രീരാമകൃഷ്ണന്റേയോ സ്വാമി വിവേകാനന്ദന്റേയോ പേർ ഉപയോഗിക്കുന്നതുകൊണ്ടു് ഒരു സ്ഥാപനം ബേലൂരിലെ കേന്ദ്രസ്ഥാപനത്തിന്റെ നിയന്ത്രണത്തിലാണെന്നു് ധരിച്ചുകൂടാ.

മഠത്തിനും മിഷനും വ്യത്യസ്ഥമായ ഫണ്ടുകളാണുള്ളതു്. അവ വെവ്വേറെ കണക്കുകളും വെക്കുന്നു. അനുഭാവികളിൽനിന്നും ഭക്തരിൽ നിന്നുമുള്ള സംഭാവനകളാണു് മഠത്തിന്റെ വരവു്. പൊതുജനങ്ങളിൽനിന്നുള്ള സംഭാവനകൾ ഗവമ്മെണ്ടിൽനിന്നോ സ്വയംഭരണ സ്ഥാപനങ്ങളിൽ നിന്നോ കിട്ടുന്ന ദായകങ്ങളും ഇതിൽപ്പെട്ടു് മിഷന്റെ ഫണ്ടാവുന്നു. മഠത്തിന്റേയും മിഷന്റേയും ഫണ്ടുകൾ ക്രമാനുസൃതം നിയമിതരായ ആഡിററർമാർ കൊല്ലംതോറും പരിശോധിക്കുന്നുമുണ്ടു്.

## 25. പ്രസ്ഥാനത്തിന്റെ സാർവ്വലൌകികമായ സമീപനം.

രാമകൃഷ്ണസംഘം ഒരു ശതാബ്ദമായി പ്രവർത്തിച്ചുവരുന്നുണ്ടു്; എളിയ നിലയിൽ തുടങ്ങിയ അതു് ഇന്നു് ലോകവ്യാപകമായൊരു സംഘടനയായിത്തീർന്നിട്ടുണ്ടു്; അതിന്റെ പ്രവർത്തനം പല മേഖലകളിലും വ്യാപിച്ചു കിടക്കുന്നു. സംഘാംഗങ്ങൾ ദൃഢമായ മതഭക്തിയുള്ളവരും അങ്ങേയററം ഹിന്ദുക്കളുമാണെങ്കിലും, അവർ ഇതരമതങ്ങളുടേയും പ്രവാചകന്മാരുടേയും അനുയായികളോടു് ഏകതാബോധം പുലത്തുന്നവരാണു്. ഹിന്ദുമതത്തിന്റേയും ശ്രീരാമകൃഷ്ണന്റേയും തത്വങ്ങളെ അനുസരിപ്പിച്ചുകൊണ്ടു്, മിഷൻ മതപരിവത്തനപ്രവത്തനങ്ങൾ നടത്താറില്ല; അതു് ഹിന്ദുമതത്തിനുള്ളിലെ ഒരു വിഭാഗവുമല്ല. മിഷന്റെ ഭാരതത്തിനു പുറത്തെ പ്രവത്തനങ്ങൾ, സാർവ്വലൌകികമായ വേദാന്തതത്വങ്ങളെ പ്രചരിപ്പിക്കയും ഭാരതത്തിന്റെ ഔദാര്യപൂർണ്ണമായ സംസ്കാരത്തേയും ഭാരതത്തേയും പററി ശരിയായ വിവരങ്ങൾ പ്രചരിപ്പിക്കയുമാണു്. അമേരിക്കനേയും യൂറോപ്യനേയും അവരുടെ കൃസ്ത്യൻമണ്ണിൽനിന്നും അറബിയെ അയാളുടെ ഇസ്ലാമികമണ്ണിൽനിന്നും പറിച്ചു് ഹിന്ദുമണ്ണിൽ നടുവാൻ അതിനുദ്ദേശമില്ല. വേദാന്തത്തിന്റെ യുക്ത്യനുസൃതമായ തത്വദശനം ഹിന്ദുവിനെ കൂടുതൽ നല്ല ഹിന്ദുവാക്കുന്നപോലെ, ഒരു കൃസ്ത്യനെ കൂടുതൽ നല്ല കൃസ്ത്യനും, ഒരു മുസ്ലീമിനെ കൂടുതൽ നല്ല മുസ്ലീമും ആക്കുമെന്നു് അതു് വിശ്വസിക്കുന്നു. മിഷൻ പ്രവത്തകന്മാരെ ലോകത്തിലെ വിവിധ ഭാഗങ്ങളിൽ കൂടുതലായി ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നു എന്നതു് ഇത്തരത്തിലുള്ള ഒരു പ്രബോധന ശ്രമത്തിന്റെ വാസ്തവികതയേയും ആവശ്യത്തേയും തെളിയിക്കുന്നുണ്ടു്.

ചലനാത്മകമായ ഈ വിധത്തിലുള്ളൊരു സ്ഥാപനം വളർന്നു കൊണ്ടേയിരിക്കും. പുതിയ ശാഖകളും നിലവിലുള്ള ശാഖകളോട പുതിയ വിഭാഗങ്ങളും ഉയർന്നുവരാത്ത ഒരു വർഷവുമില്ല; പുതിയ കേന്ദ്രങ്ങൾ തുറക്കുവാൻ പൊതുജനങ്ങളിൽനിന്നു് തുടർച്ചയായി ഉയർന്നു കൊണ്ടിരിക്കുന്ന ആവശ്യങ്ങളെ നേരിടുവാൻ വിഷമം അനുഭവപ്പെട്ടു തുടങ്ങിയിരിക്കയാണു്. ബൈബിളിൻെറ ഭാഷയിൽ, 'വിളവാസ്തവത്തിൽ സമൃദ്ധമാണു്; പക്ഷേ ജോലിക്കാർ കുറച്ചേയുള്ളു.' മിഷൻെറ വിജയം, ദയാശാലികളും ഉദാരമതികളുമായ പൊതുജനങ്ങളുടെ സഹായസഹകരണങ്ങൾ അതിൻെറ എല്ലാ പ്രവർത്തനങ്ങളിലും നിർലോഭമായി ലഭിക്കുന്നതുകൊണ്ടാണു്. മിഷൻെറ ലക്ഷ്യങ്ങളോടും ഉദ്ദേശങ്ങളോടും അനുഭാവം പ്രദർശിപ്പിക്കുകയും അതിൻെറ പ്രവർത്തനങ്ങളെ പണംകൊണ്ടും അല്ലാതേയും സഹായിക്കുകയും ചെയ്തിട്ടുള്ള എല്ലാവരോടും മിഷൻെറ ഹാർദ്ദമായ കൃതജ്ഞത.

## 26 രാമകൃഷ്ണമഠത്തിൽ പ്രവേശനം – സന്ന്യാസി എന്ന നിലയ്ക്കു്

രാമകൃഷ്ണമഠത്തിൽ, കോളേജ്ബിരുദമില്ലാത്ത അവിവാഹിതക്കു് 18നും 25നുംഇടയ്ക്കുള്ള പ്രായത്തിലും കോളേജ്ബിരുദമുള്ളവക്കു് 30 വയസ്സുവരെയും പ്രവേശനമനുവദിക്കുന്നതാണു്; ഇവർ ശ്രീരാമകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും ആദർശങ്ങളിൽ വിശ്വസിക്കുന്നവരും, തങ്ങളുടെ ജീവിതത്തെ, ഈശ്വരസാക്ഷാത്കാരത്തിനും കാമകാഞ്ചനങ്ങളെ ത്യജിച്ചുള്ള മനുഷ്യസേവനത്തിനും സമർപ്പിക്കുവാൻ തീവ്രമായ ആഗ്രഹമുള്ളവരുമായിരിക്കണം; ഹയർ സെക്കണ്ടറി സ്കൂൾ പാസ്സോ, തത്തുല്യമായ വിദ്യാഭ്യാസമോ ഉണ്ടായിരിക്കയും വേണം. സന്ന്യാസിജീവിതത്തിൽ തല്പരനായ, ഇങ്ങനെയുള്ളൊരാൾ, നല്ല ആരോഗ്യവാനും ജനങ്ങളുമായി രഞ്ജിപ്പിൽ കഴിയുന്ന സ്വഭാവക്കാരനും, കുടുംബബാദ്ധ്യതകളിൽനിന്നെല്ലാം സ്വതന്ത്രനും ആണെങ്കിൽ, ബേലൂർ കേന്ദ്രത്തിലോ മററു് അധികാരപ്പെടുത്തിയ ശാഖകളിലോ പ്രവേശിപ്പിക്കപ്പെടുന്നതാണു്. പരിശീലനം തുടങ്ങുന്നതിനുമുമ്പു് ഒരു വർഷവും 8 കൊല്ലത്തെ പരിശീലനവും കഴിഞ്ഞു്, സ്വഭാവശുദ്ധിയിലും മററും സ്വീകാര്യനാണെന്നു് കണ്ടാൽ, അദ്ദേഹത്തിനു് സന്ന്യാസം അനുവദിക്കുകയും സംഘത്തിലെ ഒരു പൂർണ്ണ അംഗത്വം ലഭിക്കുകയും ചെയ്യും.

## 27 ഗൃഹസ്ഥന്മാരുടെ അംഗത്വം.

മിഷന്റെ ഗൃഹസ്ഥ അംഗമായിരിക്കുവാൻ ഉദ്ദേശിക്കുന്നവർ, കേന്ദ്രത്തിന്റെ പ്രധാന ശാഖകളിൽ നിശ്ചിതഫാറത്തിൽ അപേക്ഷിക്കേണ്ടതാണ്.

ശ്രീരാമകൃഷ്ണനെ അനശ്വരമതത്തിന്റെ ഉദാഹരണവും മൂർത്തീകരണവുമായും, അദ്ദേഹത്തിന്റെ ജീവിതവും വചനങ്ങളും, എല്ലാ മതങ്ങളുടേയും ഉദ്ദേശത്തേയും അവയുടെ അടിസ്ഥാനപരമായ സത്യത്തേയും ഏകാഗ്രതയേയും ഗ്രഹിക്കുവാൻ സഹായിക്കുന്നവയായും അപേക്ഷകൻ പരിഗണിക്കേണ്ടതാണ്. മിഷന്റെ എല്ലാ ഉദ്ദേശങ്ങളോടും പൂർണ്ണമായ അനുഭാവം ഉണ്ടാവുന്നതിനു പുറമെ, അതിന്റെ പ്രവർത്തനങ്ങളുമായി സജീവമായി സഹകരിക്കുകയും വേണം.

## 28 ഉപസംഹാരം

രാഷ്ട്രീയസ്വാതന്ത്ര്യം കൈവന്നതോടുകൂടി, ഭാരതത്തിലെ പൌരാണികരും ആധുനികരുമായ ഋഷിമാരുടേയും ഗുരുക്കന്മാരുടേയും സ്വപ്നങ്ങളേയും സങ്കല്പങ്ങളേയും രാജ്യത്തിനകത്തും പുറത്തും പ്രായോഗികമാക്കുവാനുള്ള സന്ദർഭവും പ്രത്യേകാവകാശവും നാട്ടിലെ ജനങ്ങൾക്ക് കൈവന്നിരിക്കയാണ്. ഈ സ്വപ്നങ്ങളും സങ്കല്പങ്ങളും മനുഷ്യന്റെ ആന്തരികമായ ദിവ്യത്വത്തെയാണ് അടിസ്ഥാനമാക്കിയിട്ടുള്ളത്; മനുഷ്യന്റെ ഐക്യവും മൈത്രിയുമാണ് അവയുടെ ലക്ഷ്യം. ആധുനികകാലത്തിൽ, ഭാരതത്തിന്റെ ഈ ആശയവും ഉദ്ദേശവും ശ്രീരാമകൃഷ്ണന്റേയും സ്വാമി വിവേകാനന്ദന്റേയും ജീവിതങ്ങളിൽ, ശ്രദ്ധേയമായ രൂപത്തിൽ സാക്ഷാത്കരിക്കപ്പെട്ടിട്ടുണ്ട്. ഈ രണ്ട് മഹദ്‌വ്യക്തികളുടെ ജീവിതത്തിന്റെ അർത്ഥത്തെപ്പററി സ്വതന്ത്രഭാരതത്തെ ബോധവതിയാക്കുവാനും, രാജ്യത്തിന്റെ ആത്മീയവും സാംസ്കാരികവുമായ പൈതൃകത്തിലെ ഏററവും ശ്രേഷ്ഠമായതിനനുസൃതമായി അതിനെ രൂപപ്പെടുത്തുവാനും, പ്രബുദ്ധഭാരതത്തിന്റെ ആത്മീയസമാധാനത്തിന്റേയും അനുഗ്രഹത്തിന്റേയും സന്ദേശം ലോകമെമ്പാടും എത്തിക്കുവാനുമുള്ള പ്രത്യേകാവകാശം രാമകൃഷ്ണമഠത്തിന്റേയും മിഷന്റേയും അംഗങ്ങൾക്ക് ലഭിച്ചിരിക്കയാണ്.

# 13

## നമ്മുടെ ആവശ്യവും നമ്മുടെ പ്രതിജ്ഞയും *

### 1 ആമുഖം

സ്വാതന്ത്ര്യം ലഭിച്ച് പതിനഞ്ചു വർഷങ്ങൾക്കുള്ളിൽത്തന്നെ, ഈയിടെ ഹിമാലയത്തിനപ്പുറത്തു നിന്നുണ്ടായ ചൈനീസ് ആക്രമണം നമ്മുടെ സ്വാതന്ത്ര്യത്തിനും പരമ്പരാഗതമായ നമ്മുടെ ജീവിതരീതിക്കും ഒരു വെല്ലുവിളി ഉയർത്തിയിരിക്കയാണ്. രാഷ്ട്രമാസകലം ഈ വെല്ലുവിളിയെ ഗംഭീരമായി നേരിടുകയാണ്; സമാധാനത്തിന്റേതായ നമ്മുടെ നയം ശക്തിയുടേതാണ്, ദൌർബ്ബല്യത്തിന്റേതല്ല എന്ന് ഇതിൽക്കൂടി നാം നമുക്കും ലോകത്തിനും മുമ്പാകെ തെളിയിച്ചിരിക്കയാണ്. സഹസ്രാബ്ദങ്ങൾക്ക് മുമ്പായി മാനവികൈക്യത്തെപ്പററി ഭാരതത്തിന് ഉപനിഷത്തുകളിൽക്കൂടി കൈവന്ന ദർശനത്തെ കരുണാനിധിയായ ബുദ്ധനും നമ്മുടെ കാലത്തെ ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും വരെ പിന്നീടുണ്ടായ തത്വജ്ഞാനികളും ചിന്തകന്മാരും പുന:സ്ഥാപിച്ചതിൽ നിന്നാണ് ഈ നയം രൂപം കൊണ്ടിട്ടുള്ളത്.

### 2 അനാക്രമണത്തിന്റേതായ ഭാരതത്തിന്റെ ചരിത്രം

ഈ വീക്ഷണത്തിൽനിന്ന്, വിൽഡ്യുറാൻടിന്റെ ഭാഷയിൽ 'സമാധാനജനകവും ഏകീകരണദ്യോതകവുമായ സൌഹൃദം' ഭാരതത്തിൽനിന്ന് അനുസ്യൂതമായി ഒഴുകിയിട്ടുണ്ട്. ഭാരതത്തിന്റെ ദീർഘചരിത്രത്തിലെ, സൈനികാക്രമണത്തിന്റേതായ ഭാവത്തിന്റെയും നയത്തിന്റെയും പൂർണ്ണമായ അസാന്നിദ്ധ്യം, ലോകചരിത്രത്തിലെ ഒരു വസ്തുതയാണ്. ഭാരതീയജനതയുടെ ഈ വീക്ഷണത്തെ സ്പർശിച്ചുകൊണ്ട്, 1896-ൽ 'എന്റെ ഗുരുനാഥൻ' എന്ന ന്യൂയോക്ക് പ്രസംഗത്തിൽ, സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം VII. പേജ് 79)

---

* 'നമ്മുടെ ആവശ്യം' എന്ന പ്രസംഗപരമ്പരയിൽ, 1962-ഡിസംബർ 24-ാംനു കൽക്കത്തയിലെ അഖിലേന്ത്യാ റേഡിയോവിൽ ചെയ്ത പ്രസംഗം.

'സ്വന്തം രാജ്യത്തിന്റെ ആതിർത്തികളെ കടന്ന് അന്യരെ കീഴടക്കാൻ പോകയോ, മററുള്ളവരുടെ സ്വത്ത് തങ്ങളുടെതാക്കണ മെന്നാഗ്രഹിക്കുകയോ ഒരിക്കലും ചെയ്യാത്ത ചരിത്രത്തിലെ ഒരേ ഒരു ജനത അവിടെ നിവസിക്കുന്നു. അവരുടെ ഭൂമി ഫലവത്താ യിരുന്നു, അവർ കഠിനമായി അദ്ധ്വാനിച്ച് സമ്പത്തുണ്ടാക്കി, അങ്ങനെ മററുരാഷ്ട്രങ്ങൾ വന്ന് അവരെ കവച്ച് ചെയ്യുവാൻ ഇടയാക്കി എന്നതു മാത്രമായിരുന്നു അവരുടെ അപരാധം'

ഒരു രാഷ്ട്രമെന്ന നിലയ്ക്ക് നാം ആരേയും ഉപദ്രവിച്ചിട്ടില്ല; പക്ഷെ മററുള്ളവർ നമ്മെ ദ്രോഹിച്ചിട്ടുണ്ട്. നമ്മുടെ രാഷ്ട്രീയവും സാമൂഹികവുമായ അനൈക്യത്താലും സ്വാതന്ത്ര്യപൂർണ്ണമായ കാഴ്ചപ്പാടി നാലും, നാം നമ്മെത്തന്നെ ദുർബ്ബലരാക്കി; ഇതുവഴി, നാം, വിവേകാ നന്ദന്റെ വാക്കുകളിൽ, 'മററു രാജ്യങ്ങൾ വന്ന് നമ്മെ പൂർണ്ണമായും കവച്ചുചെയ്യുവാൻ' അവരെ പ്രലോഭിപ്പിച്ചു. കഴിഞ്ഞ ശതാബ്ദത്തിൽ ബങ്കാളിൽ ഉദ്ഭവിച്ച ഭാരതീയനവോത്ഥാനം ഈ ദൌർബ്ബല്യ ത്തെയും അതിന്റെ ഫലങ്ങളേയും കണക്കിലെടുത്തിരുന്നു, സ്വാമി വിവേകാനന്ദനിൽക്കൂടെ, മനുഷ്യസൃഷ്ടിയിലൂടെ രാഷ്ട്രനിർമ്മാണ മെന്ന ഉത്തേജകമായ സന്ദേശം അതു് രാഷ്ട്രത്തിനു് നല്കുകയും ചെയ്തു. ഈ നവോത്ഥാനത്തിൽക്കൂടെ, സർവ്വാശ്ലേഷിയായ ദേശീയൈക്യത്തി ന്റേയും ശക്തിയുടേയും സന്ദേശവുമായി നമ്മുടെ ദേശീയ പ്രസ്ഥാനം പുറത്തേയ്ക്കുവന്നു; ഈ സന്ദേശം, ഈ ശതാബ്ദത്തിന്റെ പ്രഥമാർദ്ധ ത്തിൽ, ഒന്നിച്ചുള്ള പ്രവർത്തനത്തിനും പരിശ്രമത്തിനും ആവേശം പകർന്നു; 1950ലെ പരമാധികാരജനാധിപത്യറിപ്പബ്ലിക്ക് പ്രഖ്യാപനത്തോടുകൂടി, ഈ ശ്രമം ഭാഗികമായി സാക്ഷാൽക്കരിക്ക പ്പെട്ടു. 1897-ൽ പാശ്ചാത്യയാത്ര കഴിഞ്ഞു വിജയശ്രീലാളിതനായി നാട്ടിലേയ്ക്ക് മടങ്ങിയശേഷം വിവേകാനന്ദൻ ചെയ്ത ആദ്യത്തെ പ്രഭാഷണത്തിൽ, സർവ്വതോമുഖമായ ഈ ഉണർവ്വിനെപ്പററിയ സങ്കല്പത്തിനു് ഹൃദയസ്പർശിയായ രൂപം കൊടുത്തിട്ടുണ്ടു്. രാമേശ്വര ത്തിനു സമീപമുള്ള രാമനാഥപുരത്തിലെ പൊതു സ്വീകരണത്തി നുള്ള മറുപടിയിൽ ആദ്യമായിത്തന്നെ അദ്ദേഹം പറഞ്ഞു (മേല്പറഞ്ഞ ഗ്രന്ഥം, ഭാഗം III, പുറം 40):

'ഏററവും നീണ്ട രാത്രി തീരാറായെന്ന് തോന്നുന്നു; ഏററവും ദുഃസഹമായ കഷ്ടപ്പാടുകൾ ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്ന് എണ്ണപ്പെട്ട വസ്തു ഇതാ ഉണരുവാൻ വട്ടംകൂട്ടുന്നു. നമ്മുടെ മാതൃഭൂമിയായ ഭാരതം അഗാധവും ദീർഘവുമായ നിദ്രയിൽ നിന്നെഴുന്നേല്ക്കുകയാണ്... ഇനി ആർക്കും ഭാരതത്തെ തടയാനാവില്ല, ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഇനി ഒരു ബാഹ്യ

ശക്തികളം ഭാരതത്തെ പിന്നോട്ട് പിടിച്ചുമാററുക സാദ്ധ്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്വം തൻകാലിൽ നില്ക്കാൻ വട്ടംകൂട്ടുകയാണ്?'

## 3 മാർദ്ദവവും ശക്തിയും യോജിപ്പിക്കേണ്ടതിൻെറ ആവശ്യം

സ്വാതന്ത്ര്യലബ്ധിക്ക് ശേഷം, നാം സ്വയം തൃപ്തിയുടേതായൊരു ഭാവം വളർത്തിയെടുത്തിരിക്കുന്ന പോലെയുണ്ട്—ധനം, വിശ്രമം സുഖസൌകര്യങ്ങൾ എന്നിവയോടുള്ള അമിതപ്രതിപത്തിയും വിഭാഗീയ താല്പര്യങ്ങളിലും ക്ഷുദ്രമായ സംഗതികളിലും ഏർപ്പെടുവാനുള്ള ആത്മഹത്യാപരമായൊരു രാഷ്ട്രീയചിന്താഗതിയും ഇതിൽ കാണാം. സ്വാതന്ത്ര്യം എപ്പോഴോ കിട്ടിക്കഴിഞ്ഞു എന്ന ഭാവത്തിൽ, വ്യക്തിപരമോ വിഭാഗീയമോ ആയ താല്പര്യങ്ങളിൽ നിലയുറപ്പിച്ച്, എല്ലാവിധ അച്ചടക്കമില്ലായ്മയും നാം പ്രദർശിപ്പിച്ചു; ചിലരുടെ കയ്യൂക്കും വാങ്ങി. ആത്മനിയന്ത്രണം സ്വതന്ത്രമനുഷ്യൻേറതെന്നപോലെ, അച്ചടക്കമില്ലായ്മ അടിമയുടെ ചിഹ്നമാണെന്നും, അക്ഷീണമായ ജാഗ്രൂകതയാണ് സ്വാതന്ത്ര്യത്തിൻെറ വില എന്നുമുള്ള പാഠങ്ങൾ നമ്മൾ പഠിപ്പിച്ചിരുന്നില്ല. ഇന്നത്തെ ദേശീയമായ അടിയന്തരാവസ്ഥ ദേശീയാത്മാവിൽ ഈ പാഠങ്ങൾ അഗ്നികൊണ്ടെഴുതുകയാണ്. പുസ്തകങ്ങൾക്കോ പ്രസംഗങ്ങൾക്കോ ഈ വിട്ടുവീഴ്ചയില്ലാത്ത സ്വഭാവവൈശിഷ്ട്യങ്ങളിൽ ഒരു രാജ്യത്തിന് പരിശീലനം കൊടുക്കുവാൻ സാദ്ധ്യമല്ല; ക്രൂരമായ യാഥാർത്ഥ്യങ്ങളുടെ അനുഭവത്തിനേ ഇത് സാദ്ധ്യമാവൂ. ഇന്നത്തെ അഗ്നിപരീക്ഷയുടെ അനുഭവത്തെ ഉപയോഗപ്പെടുത്തി, നാം പുതിയൊരു ദേശീയസ്വഭാവവും ഭാഗധേയവും വാർത്തെടുക്കേണ്ടിയിരിക്കുന്നു. സർവ്വപ്രധാനമായ കാര്യങ്ങൾക്ക് പ്രഥമസ്ഥാനം കൊടുക്കുവാൻ ഓരോരുത്തരും തീരുമാനമെടുക്കാം—നമ്മുടെ പുരാതനമായ മാതൃഭൂമിയുടെ സ്വാതന്ത്ര്യവും ഭദ്രതയും, നമ്മുടെ ജനലക്ഷങ്ങളുടെ സുഖവും ക്ഷേമവും ഒരു പരമാധികാരരാഷ്ട്രത്തിലെ പൌരത്വമെന്നത് ഗൌരവമായൊരു കാര്യമാണെന്ന് നമുക്ക് ഗ്രഹിക്കാം; അതോടൊപ്പം സ്വാർത്ഥലാഭത്തിനും സുഖലോലുപത്വത്തിനും വിടപറയുകയും ചെയ്യാം. എല്ലാററിനുമുപരി, നമ്മുടെ പരമ്പരാഗതമായ സമാധാനോന്മുഖതയോട് നമുക്ക് ശക്തിയും നിർഭയത്വവും ചേർക്കാം, അതാണ് ശ്രീകൃഷ്ണൻ ഗീതയിൽ നമ്മെ ഉപദേശിച്ചത് (XII–15):

> യസ്മാന്നോദ്വിജതേ ലോകോ
> ലോകാന്നോദ്വിജതേ ച യഃ.

'ആരിൽനിന്ന് ലോകത്തിന് ഒരു ഭയവും അനുഭവപ്പെടുന്നില്ലയോ ആരെ ലോകത്തിന ഭയപ്പെടുത്താനും സാദ്ധ്യമല്ലയോ' എന്ന്.

## 4 യതോ ധർമ്മഃ തതോ ജയഃ

സുദീർഘമായ അതിന്റെ ചരിത്രത്തിൽ, നമ്മുടെ രാജ്യം പല പതനാഭ്യുദയങ്ങളും അനുഭവിച്ചിട്ടുണ്ട്. പക്ഷേ ഭാരതം അടിവെച്ച് മുന്നേറുകയാണ്. നമ്മിലും നമ്മുടെ ജീവിതരീതിയിലുമുള്ള നമ്മുടെ വിശ്വാസം, താല്ക്കാലികതിരിച്ചടികളുടെ ഞെട്ടലുകളെ അതിജീവിക്കുവാൻ നമ്മെ സഹായിച്ചു. തെററായ ലക്ഷ്യങ്ങളേയും നയങ്ങളേയും പിന്തുടരുന്നതിൽപോലും, വിശ്വാസം, രാഷ്ട്രങ്ങൾക്ക് ശക്തിയും ധൈര്യവും നല്കിയിട്ടുണ്ട്. നേരെമറിച്ച് നമ്മുടെ ആവശ്യം ന്യായമായതും നമ്മുടെ നയം ശരിയായതുമാണ്. ഒരു രാജ്യത്തേയും ദ്രോഹിക്കണമെന്ന് നാം ആഗ്രഹിക്കുന്നില്ല; മറിച്ച്, സ്വാതന്ത്ര്യലബ്ധിക്കുശേഷം, എല്ലാ രാഷ്ട്രങ്ങളുടേയും നന്മ തേടുക എന്ന നമ്മുടെ ചരിത്രദത്തമായ നയം നാം പിന്തുടർന്നിട്ടുണ്ട്. നമ്മുടെ നീതിപരമായ നിലപാടാണ് അവസാനം നാം ജയിക്കുമെന്ന വിശ്വാസത്തിന്റെ അടിസ്ഥാനം. യതോ ധർമ്മഃ തതോ ജയഃ – എവിടെ ധർമ്മമുണ്ടോ, അവിടെ ജയവുമുണ്ട്. എന്നതാണ് നമ്മുടെ മഹത്തായ ഇതിഹാസമായ മഹാഭാരതത്തിന്റെ പ്രകരണം. തുടർച്ചയായ വിജയത്തിലേയ്ക്ക് ഭാരതത്തെ നയിക്കുവാൻ നമ്മുടെ ആത്മവിശ്വാസത്തെ ശക്തിപ്പെടുത്തുകയും നമ്മുടെ നിശ്ചയത്തെ ദീപ്തമാക്കുകയും വേണം. ഈ ജയം വേറൊരു രാജ്യത്തിന്റേയും അപജയമായിരിക്കുകയുമില്ല. ഇതു് ദീർഘമായൊരു പരിശ്രമമായിരിക്കും; ഇടയ്ക്കിടയ്ക്ക് തിരിച്ചടികളും ഉണ്ടാവാം; പക്ഷേ, അവസാനം, രാഷ്ട്രം ആത്മീയമായി ശുദ്ധീകരിക്കപ്പെടുകയും, വൈകാരികമായി സംയോജിതമാവുകയും, രാഷ്ട്രീയമായും സാമൂഹികമായും ഉത്തേജിതമാകുകയും ചെയ്യും.

## 5 ഉപസംഹാരം

ഇങ്ങനെ അജയ്യമായൊരു കരുത്താണ് വിവേകാനന്ദൻ നമ്മെ ഏല്പിച്ച അനശ്വരമായ പൈതൃകം. 'എന്റെ ധീരരായ കുട്ടികൾക്ക്'' എന്ന ശീർഷകത്തിൽ 1894 ൽ അദ്ദേഹം എഴുതിയ ഒരു കത്തിൽ, ഈ ഭാവം മുററിനില്ക്കുന്നുണ്ട്. (വിവേകാനന്ദസാഹിത്യ സർവ്വസ്വം ഭാഗം III. പുറം 398)

'പരിശ്രമിക്കുക. അവിശ്രമമായി പരിശ്രമിക്കുക' – ഇതായിരുന്നു കഴിഞ്ഞ പത്തു കൊല്ലത്തെ എന്റെ മുദ്രാവാക്യം, ഞാൻ ഇനിയും അതുതന്നെയാണ് പറയുക – ഉദ്യമിക്കുക. എല്ലാം അന്ധകാരമായിരുന്നപ്പോൾ, ഞാൻ പറയുമായിരുന്നു, പരിശ്രമിക്കുക; വെളിച്ചം കണ്ടുതുടങ്ങുമ്പോഴും, ഞാൻ വീണ്ടും പറയും, പരിശ്രമിക്കുക.

രാജ്യം, ഇന്നും എന്നും, ഈ ഒടുങ്ങാത്ത ആവേശത്തിലും അടങ്ങാത്ത പരിശ്രമത്തിലും നിന്നു് ആവേശം നുകർന്നുകൊണ്ടിരിക്കണം.

# 14

## അടിയന്തരാവസ്ഥയും ആത്മീയമൂല്യങ്ങളുടെ പ്രാധാന്യവും *

### 1 ആമുഖം

എനിക്കു മുമ്പ് വന്ന വിജ്ഞരായ പ്രാസംഗികന്മാർ, നാം ഇവിടെ ചർച്ചചെയ്യുവാൻ കൂടിയിട്ടുള്ള സുപ്രധാനവിഷയത്തെ ഉചിതമായ വീക്ഷണവൃത്തത്തിൽ സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ട്. അവരുടെ ഭാഷണങ്ങളിൽനിന്നു് ഉരുത്തിരിഞ്ഞു് വന്നിട്ടുള്ള ഒരു സംഗതി, നാമെല്ലാം ഇതിനോട്ട് യോജിക്കുകയും ചെയ്യുന്നുണ്ട്; ഈ നാട്ടിലെ ജനങ്ങൾക്കു് ഞെട്ടലേല്പിച്ചുകൊണ്ടുള്ളൊരു ചികിത്സ ആവശ്യമാണെന്നാണ്. കഴിഞ്ഞ പല വർഷങ്ങളായി, നമ്മുടെ ആലസ്യത്തിന്റെ ആധിക്യം കാരണം ഒരു ജനത എന്ന നിലയിലും ഒരു രാഷ്ട്രം എന്ന നിലയിലും, നാം അനുദിനം നമ്മെത്തന്നെ ദുർബ്ബലരാക്കുകയായിരുന്നു. പക്ഷേ, ഇന്നു്, ഭാഗ്യവശാൽ ഒരു ഉണർവ്വ് ഉണ്ടായിരിക്കുന്നു. നാമാരാണെന്നും, എവിടേയ്ക്കാണ് നമ്മുടെ പോക്കു് എന്നും പര്യാലോചിക്കുവാനും വിലയിരുത്താനും ഒരു സന്ദർഭം അടിയന്തരാവസ്ഥ നമുക്കുണ്ടാക്കിത്തന്നിരിക്കുന്നു. മുമ്പ് വന്ന പ്രാസംഗികന്മാരിൽ ചിലർ ഇപ്പോഴത്തെ ചൈനാ ഭരണാധികാരികളുടെ മനസ്സിലേയ്ക്കും വീക്ഷണത്തിലേയ്ക്കും രീതികളിലേയ്ക്കും ഒരുാക്കാഴ്ച നിങ്ങൾക്കു് തരികയുണ്ടായി; നമ്മുടെ മനസ്സും വീക്ഷണവും രീതികളും വ്യത്യസ്തമാണ്. നമ്മുടെ ദേശീയ സമീപനത്തേയും രീതികളേയും മനസ്സിലാക്കുകയും, അവയിൽ വിശ്വസിക്കുകയും നല്ലകാലത്തും കഷ്ടകാലത്തും അവയിൽ ഉറപ്പ് നല്കുവാൻ പഠിക്കുകയും ചെയ്യുന്നതു് നമ്മുടെ നന്മയ്ക്കായിരിക്കും.

### 2 സ്വാതന്ത്ര്യത്തിന്റെ ദേശീയസന്നിവേശം

നാമൊരു ജനാധിപത്യരാജ്യമാണ്. നാം സ്വതന്ത്രരുമാണ്. തുറന്ന ചർച്ചകളിൽക്കൂടെയാണ് ഈ നാട്ടിൽ എല്ലാ കാര്യങ്ങളും നട

* 1962 ഡിസംബർ 29-ാംനു, ഭാരതീയവിദ്യാഭവന്റെ ആഭിമുഖ്യത്തിൽ ബോംബെയിൽ വെച്ചു നടന്ന 'ചൈനയുടെ ആക്രമണം - അതിന്റെ സാമൂഹികവും, സാംസ്കാരികവും ആത്മീയവുമായ വിവക്ഷ' എന്ന വിഷയത്തെ സംബന്ധിച്ച ചർച്ചായോഗത്തിൽ ചെയ്ത പ്രസംഗം.

ത്തുന്നതു്. ഒരു സ്വതന്ത്രജനതയുടെ പ്രൌഢമായ ഒരു പ്രത്യേകാവകാശമാണതു്. ഇന്നത്തെമാതിരിയൊരു ചർച്ചാസമ്മേളനം ചൈനയിൽ നടത്തുവാൻ സാദ്ധ്യമല്ല. ഇവിടെയാണെങ്കിൽ നമുക്കു് ഇങ്ങനെയൊരു ചർച്ച നടത്താം, നമ്മുടെ അബദ്ധങ്ങളെ വിശകലനം ചെയ്യാം, പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കയും ആവശ്യപ്പെടുകയും ചെയ്യാം. നാം ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഈ മഹത്തായ പശ്ചാത്തലത്തിൻെറ പ്രാധാന്യവും അർത്ഥവും ഭാരതത്തിലെ ജനങ്ങൾ പൂർണ്ണമായി ധരിക്കുമെന്നു് ഞാൻ ആശിക്കുകയാണു്. ജനാധിപത്യം എളുപ്പം ലഭ്യമാവുന്ന ഒന്നല്ല. ജനാധിപത്യസ്വാതന്ത്ര്യങ്ങൾ ആവശ്യപ്പെടാതെയും അർഹിക്കാതെയും കിട്ടുന്നതുമല്ല. സ്വാതന്ത്ര്യത്തിൻെറ മൂല്യത്തെപ്പററി ജനങ്ങളുടെ ഇടയിൽ തീക്ഷ്ണവും വ്യാപകവുമായ ബോധമുണ്ടെങ്കിലേ ജനാധിപത്യം ശക്തമായിരിക്കുകയുള്ളു. ഒരു സ്വതന്ത്രജനത എന്ന നിലയ്ക്കുള്ള നമ്മുടെ കഴിഞ്ഞ പതിനഞ്ചുകൊല്ലത്തെ ജീവിതത്തിൽ, നമ്മുടെ ചിന്തകളും പ്രവൃത്തികളും ദേശീയസ്വാതന്ത്ര്യത്തെ ദുർബ്ബലമാക്കുകയും ശിഥിലീകരിക്കുകയുമാണു് ചെയ്തിട്ടുള്ളതു്; അതിനെ ശക്തിപ്പെടുത്തുകയോ ഉറപ്പിക്കുകയോ അല്ല. അപകേന്ദ്രഭ്രംശികളായ പ്രവണതകളെ പ്രോത്സാഹിപ്പിച്ചു് നമ്മുടെ ജനാധിപത്യത്തെ ദുർബ്ബലമാക്കുന്ന ആത്മഹത്യാപരമായ പല പ്രവർത്തനങ്ങളും നമ്മൾ നടത്തീട്ടുണ്ടു്. 440 ദശലക്ഷം ജനങ്ങളുടെ ജീവിതവും ക്ഷേമവും ഉൾക്കൊള്ളുന്ന ഗംഭീരമായൊരു ജനാധിപത്യപരീക്ഷണത്തിൽ രൂപം തേടുന്ന നമ്മുടെ ദേശീയലക്ഷ്യത്തേയും പ്രതിജ്ഞയേയും നാം പലപ്പോഴും വിസ്മരിച്ചു. ഒരു വ്യക്തിയെന്ന നിലയ്ക്കുള്ള മനുഷ്യൻെറ സ്വാതന്ത്ര്യവും അന്തസ്സും മൂല്യവും ആത്മീയമൂല്യങ്ങളുടെ പ്രാഥമ്യവും അടിസ്ഥാനമാക്കിയുള്ള മനുഷ്യരൂപപരിണാമത്തിൻെറ ഒരു പരീക്ഷണം. നമ്മുടെ രാജ്യത്തിൻെറ മഹത്തായ സാംസ്കാരികവും ആത്മീയവുമായ പാരമ്പര്യത്തിൻെറ പിന്നിലുള്ള പ്രചോദനങ്ങളുടെ നേരിട്ടുള്ള ഫലമാണു് ഈ പരീക്ഷണം; ആധുനിക പാശ്ചാത്യ സംസ്കാരവുമായുള്ള നമ്മുടെ സമ്പർക്കത്തിൽനിന്നു് നാം പഠിച്ച വിലയേറിയ പാഠങ്ങൾ ഇവയെ ശക്തിപ്പെടുത്തുകയും പോഷിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. ഇങ്ങനെ നോക്കിയാൽ, നമ്മുടെ രാഷ്ട്രം, രണ്ടു സുശക്തമായ സംസ്കാരങ്ങളുടെ സംഗമമാണു്— നമ്മുടെ പൌരാണിക പൈതൃകവും ആധുനിക പാശ്ചാത്യപൈതൃകവും. ദേശീയമായ നമ്മുടെ ആത്മീയ മുദ്രാവാക്യം സ്വാതന്ത്ര്യമായിരുന്നു; ആധുനിക പാശ്ചാത്യസാമൂഹിക — രാഷ്ട്രീയ ചിന്തയുടെ മുദ്രാവാക്യവും സ്വാതന്ത്ര്യം തന്നെ.

## 3 നമ്മുടെ സ്വാതന്ത്ര്യാനന്തര ആലസ്യം

പരമ്പരാർജ്ജിതമായ സ്വാതന്ത്ര്യത്തിന്റെ സങ്കല്പത്തിൽ, പാശ്ചാത്യർകൊണ്ടുതന്ന പുതിയ ആശയങ്ങളും രൂപങ്ങളും കൂട്ടിച്ചേർത്ത് അതിനെ പുഷ്ടിപ്പെടുത്തുവാനാണ് നാം ശ്രമിക്കുന്നത്. അതുകൊണ്ടാണ്, നമ്മുടെ പുതിയ ഭരണഘടനയുടെ ഹൃദയഭാഗത്ത്, നമ്മുടെ ജനാധിപത്യ പരീക്ഷണത്തിൽ, മനുഷ്യനെന്നനിലയ്ക്കുള്ള മനുഷ്യന്റെ മൂല്യം, അന്തസ്സ്, സ്വാതന്ത്ര്യം, സമത്വം എന്നിവയുടെ മഹത്തായ സങ്കല്പം നാം ഉൾക്കൊള്ളിച്ചിട്ടുള്ളത്. നമ്മുടെ സാമൂഹികവും രാഷ്ട്രീയവുമായ എല്ലാ പ്രക്രിയകളുടെയും ലക്ഷ്യം മനുഷ്യസാദ്ധ്യമായ പരമാവധി പൂർണ്ണതയിലേയ്ക്ക് അവനെ ഉയർത്തുക എന്നതാണ്. നമ്മുടെ ദേശീയപ്രതിജ്ഞയുടെ പിന്നിലുള്ള ഈ ആദർശപൂർണ്ണമായ പ്രചോദനം, വ്യക്തിപരമായും കൂട്ടായുമുള്ള എല്ലാ പ്രവർത്തനങ്ങളിലും നമ്മെ ശക്തിപ്പെടുത്തേണ്ടതായിരുന്നു. പക്ഷെ, ഞാൻ നേരത്തെ പറഞ്ഞപോലെ, ഈ ആദർശത്തെ നാം വേണ്ടുംവിധം ഉൾക്കൊള്ളുകയോ ഈ വിശ്വാസത്തെ വേണ്ടത്ര പോഷിപ്പിക്കുകയോ ചെയ്തില്ല; നേരെ മറിച്ച്, അതിനെ ഭരണഘടനയുടെ പേജുകളിൽ ഇരിക്കുവാനല്ലാതെ, ജനഹൃദയങ്ങളിൽ ഒരു ചലനാത്മകമായ ശക്തിയായി വളർത്തിയെടുക്കുവാൻ നാം ശ്രദ്ധിച്ചില്ല. ഓരോ വർഷം കഴിയുമ്പോഴും, സ്വാതന്ത്ര്യലബ്ധിക്കു മുമ്പുണ്ടായിരുന്ന ആദർശശാലിത്വവും ദേശാഭിമാനത്തിന്റെ തള്ളലും ചുരുങ്ങിവന്നു; ഈ ദേശീയാധഃപതനത്തെ തടുക്കുവാൻ നാം യാതൊരു നടപടിയും എടുക്കുകയുണ്ടായില്ല.

## 4 നമ്മുടെ ജനാധിപത്യപരീക്ഷണത്തിന്റെ പ്രാധാന്യം

സ്വാതന്ത്ര്യത്തിന്റെ പേരിൽ നിരുന്മേഷകരമായ വിമർശനത്തിൽ നാം പങ്കെടുത്തു. നമ്മുടെ ഗവമ്മെണ്ടിന്റെ പ്രവർത്തനങ്ങളിൽ കുററം കാണുന്നതിൽ നാം ധാരാളം സമയം ചിലവഴിച്ചു; അതേസമയം, മററു ഗവമ്മെണ്ടുകളുടെ, പ്രത്യേകിച്ചും കമ്മ്യൂണിസ്റ്റ് ചൈനയുടെ, വാസ്തവമോ, അല്ലാത്തതോ ആയ നേട്ടങ്ങളെ നാം വാഴ്ത്തി പ്പറഞ്ഞു. ഇതിൽ അദ്ഭുതപ്പെടാനില്ല, എന്തുകൊണ്ടെന്നാൽ നമുക്ക് ആത്മവിശ്വാസം നഷ്ടപ്പെട്ടിരുന്നു. ആത്മഹത്യാപരമായ വഴികളിൽ സഞ്ചരിച്ച നമ്മൾ, നിന്ദാശീലപൂർണ്ണമായൊരാത്മസംതൃപ്തിയിൽപ്പെട്ട്, ദേശീയദൌത്യത്തെ ദുർബ്ബലമാക്കി. ഇന്നത്തെ അടിയന്തിരാവസ്ഥ, നമ്മെ ഉണർത്തുവാനും നമ്മുടെ രാഷ്ട്രം നടത്തുന്നപരീക്ഷണത്തിന്റെ പ്രാധാന്യം നമുക്ക് മനസ്സിലാക്കിത്തരുവാനും സഹായിച്ചിട്ടുണ്ട്. ഈ പരീക്ഷണത്തിന് ദേശീയവും

സാർവ്വദേശീയവുമായ അർത്ഥമുണ്ടെന്നും അതു് വസ്തുനിഷ്ഠവും സൃഗ്ഗാത്മകവുമാണെന്നും നിഷേധാത്മകവും നാശകരവുമല്ലെന്നും ഉള്ള ബോധം നമ്മളിൽ തെളിഞ്ഞുവരികയാണു്. അതു് വിജയിക്കുകയാണെങ്കിൽ, അതു് ലോകത്തിൽ വലിയ ആഘാതമുണ്ടാക്കും, പരാജയപ്പെടുകയാണെങ്കിലും അങ്ങനെ തന്നെ. ജനാധിപത്യപരീക്ഷണം ഭാരതത്തിൽ വിജയിച്ചാൽ, ഏഷ്യയിലും ആഫ്രിക്കയിലും ജനാധിപത്യം വിജയിക്കുമെന്നുറപ്പിക്കാം. വിവധമതങ്ങളും, സംസ്കാരങ്ങളും സാംസ്കാരികതലങ്ങളും, ഭാഷാസമൂഹങ്ങളും, വർഗ്ഗങ്ങളും ഉള്ളഭാരതം ലോകത്തിൻെറ ഒരു ലഘുരൂപമാണു്, സാമ്പത്തികമായി ശക്തവും, സാമൂഹികമായി പുരോഗമനപരവും, ആത്മീയമായി ഒന്നിച്ചതുമായ ഒരു രാഷ്ട്രമായി ഇവരെയെല്ലാം ചേർത്തി വാർത്തെടുക്കുക, അതും വ്യക്തിസ്വാതന്ത്ര്യത്തിൻേറയും ഉത്തരവാദിത്വത്തിൻേറയും ജനാധിപത്യമുറകൾക്കനുസൃതമായി, എന്നതു്, എല്ലാ അർത്ഥത്തിലും, സുപ്രധാനമായൊരു പരീക്ഷണമാണു്. ലോകജനതയുടെ ഏഴിലൊന്നിനെ ഉൾക്കൊള്ളുന്ന, സ്വാതന്ത്ര്യത്തിൽക്കൂടിയുള്ള, ശ്രദ്ധേയമായൊരു മാനുഷികവികസന പ്രക്രിയയാണു് അതു്.

## 5 അതിൻെറ ആദർശപരമായ അടിസ്ഥാനത്തിൽ രാഷ്ട്രത്തിനു് ശിക്ഷണം ആവശ്യം

ദീർഘകാലമായി ഭാരതം മതസ്വാതന്ത്ര്യം അനുഭവിച്ചിട്ടുണ്ടു്; ഇതിൻഫലമായി, മതരംഗത്തു്, ഭാരതീയപ്രതിഭ പുഷ്ടിച്ചു നിന്നിട്ടുണ്ടു്. നമ്മുടെ ദേശീയജീവിതത്തിൽ സർവ്വതോമുഖമായൊരു വികസനം ഉണ്ടാകുവാൻ, ഇന്നു് നാം ആ സ്വാതന്ത്ര്യത്തെ സാമൂഹികവും രാഷ്ട്രീയവുമായ രംഗങ്ങളിലേയ്ക്കു് വ്യാപിപ്പിക്കുകയാണു്. ഇതിനാൽ ബാധിക്കപ്പെടുന്ന മനുഷ്യരുടെ എണ്ണവും വൈവിധ്യവും പരിഗണിക്കുമ്പോൾ, ഇതു് ഗംഭീരമായൊരു പരീക്ഷണമാണു്. നമ്മുടെ പൌരാണിക പൈതൃകത്തിൽനിന്നു് കിട്ടാവുന്ന എല്ലാ ശക്തിയും ഇതിനാവശ്യമായിരിക്കും; അന്യരാഷ്ട്രങ്ങളുടെ സംസ്കാരങ്ങളേയും ഉൾക്കൊണ്ടതിൽനിന്നു് നമുക്കു് ലഭിച്ചിട്ടുള്ള ശക്തിയും ഇതിനു് ആവശ്യമാണു്. നമ്മുടെ പരീക്ഷണം ബഹിർമ്മുഖവും പുരോഗമനപരവുമാണു്; അന്തർമ്മുഖവും പുറകോട്ടു നോക്കുന്നതുമല്ല; സിദ്ധാന്തപരമായി കക്ശമായൊരു ചട്ടക്കൂട്ടിലല്ല നാം അതിനെ സ്ഥാപിച്ചിട്ടുള്ളതു്, അതു് പ്രത്യാഗതപൂർണ്ണവും പുതിയ ആശയങ്ങളെ സ്വാഗതം ചെയ്യുന്നതുമാണു്. ഇതു് അതിൻെറ ചലനാത്മകതയുടേയും ശക്തിയുടേയും അടയാളമാണു്. രാഷ്ട്രത്തിൻെറ നിലനില്പിൻെറ ആദർശപരമായ അടിസ്ഥാനത്തെപ്പററിയും

അതിന്റെ ജീവസ്രോതസ്സുകളുടെ ഗതിയെക്കുറിച്ചും ഇന്ന് രാജ്യത്തെ പ്രബുദ്ധമാക്കേണ്ടതുണ്ട്.

ഒരു യഥാർത്ഥജനാധിപത്യത്തിൽ, അതിലെ പൌരന്മാരിൽ നിന്നാണ് രാഷ്ട്രം ശക്തിയാർജ്ജിക്കുക. അതിലെ അഭ്യസ്തവിദ്യരും, സംസ്കൃതചിത്തരും, ഉത്തരവാദബോധമുള്ളവരുമായ പൌരന്മാരിൽനിന്ന് അതുകൊണ്ട് ഒരു സ്വാതന്ത്ര്യജനതയുടെ ഉത്തരവാദബോധം നാം ഇന്ന് വളർത്തിയെടുക്കേണ്ടതുണ്ട്. എന്തുണ്ടാവുന്നുവോ അതുണ്ടാവുന്നത് നാം കാരണമാണ്. ജനാധിപത്യത്തിൽ ഗവമ്മെണ്ടിനെപ്പററി പൊതുവായി നടത്തുന്ന വിമർശനങ്ങൾ, പൌരന്മാരുടെ ഈ ഉത്തരവാദബോധത്തിന്റെ നിയന്ത്രണത്തിലായിരിക്കണം. ചൈനയിലെപ്പോലെ ഒരു ന്യൂനപക്ഷം ഭൂരിപക്ഷത്തെ നിയന്ത്രിക്കുന്നു എന്നതല്ല നമ്മുടെ നാട്ടിലെ സ്ഥിതി. ഇവിടെ ന്യൂനപക്ഷ സ്വേച്ഛാധികാരമില്ല. നമ്മുടെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളതിൻവണ്ണം ഭാരതത്തിലെ ജനങ്ങളായ നമ്മൾ, നമുക്കുതന്നെ ഈ സ്വാതന്ത്ര്യജനാധിപത്യഭരണഘടന തന്നിരിയ്ക്കുകയാണ്; അതുകൊണ്ട്, നമ്മുടേതു് ശരിയായ അർത്ഥത്തിൽ ഒരു ജനകീയരാഷ്ട്രമാണ്. പര്യായോക്തി ഇതിലില്ല. നാം രാഷ്ട്രത്തിലോ രാഷ്ട്രത്തിന്റെ കീഴിലോ അല്ല; നാം രാഷ്ട്രത്തോട് ചേർന്നവരാണ്; രാഷ്ട്രം നമ്മുടേതാണ്.

## 6 സ്വേച്ഛാധിപത്യരാഷ്ട്രവും സ്വാതന്ത്ര്യരാഷ്ട്രവും

ഈ വിഷമഘട്ടം, ഇന്നല്ലെങ്കിൽ നാളെ, അവസാനിക്കും; പക്ഷേ സ്വാതന്ത്ര്യരായി നില്ക്കുവാനും ദേശീയശക്തി വർദ്ധിപ്പിക്കുവാനുമുള്ള നമ്മുടെ നിശ്ചയത്തെ നിലനിർത്തിക്കൊണ്ടുവരേണ്ടതുണ്ട്. സൈനികരീതിയിൽ സംഘടിപ്പിച്ചിട്ടുള്ള ഒരു രാഷ്ട്രവുമായി താരതമ്യപ്പെടുത്തുമ്പോൾ, ജനാധിപത്യവ്യവസ്ഥയിൽ ശക്തി ആർജ്ജിക്കുന്നതിനു് വ്യത്യസ്ഥമായൊരു മാർഗ്ഗമുണ്ടെന്നു് ഈ സന്ദർഭത്തിൽ നാം സ്മരിക്കുന്നതു് നന്നു്. ഇതിനു മുൻപിൽ വന്ന പ്രാസംഗികന്റെ ഇന്നത്തെ ചൈനയെപ്പററിയ വിവരണത്തിൽനിന്നു്, അതു് ഒരു അധികാരശക്ത്യധിഷ്ഠിതമായ രാഷ്ട്രമാണെന്നും, അവിടെ ജനജീവിതം പൂർണ്ണമായും നിയന്ത്രിതവും സൈനികരീതിയിൽ സംഘടിതവും ആണെന്നും മനസ്സിലാക്കാവുന്നതാണല്ലോ. അവിടത്തെ ലക്ഷോപലക്ഷം ജനങ്ങൾ ഒരു പ്രത്യേകരീതിയിൽ വിശ്വസിക്കുവാനും പ്രവർത്തിക്കുവാനും പ്രേരിതരാവുന്നു; അവർക്കു് ഒരു വ്യക്തിത്വവുമില്ല; ഒരു സ്വാതന്ത്ര്യസമുദായത്തിലെ സ്വാതന്ത്ര്യപൌരന്മാരെന്ന സ്ഥാനവുമല്ല. ഇതാണവരുടെ രീതി; അതു വെച്ചു പുല

ത്തുവാൻ അവക്ക് സ്വാതന്ത്ര്യമുണ്ട്. പക്ഷേ നമുക്ക് വ്യത്യസ്തമായൊരു രീതിയുണ്ട്; വ്യത്യസ്തമായൊരു ലക്ഷ്യവും, വ്യത്യസ്തമായ മൂല്യങ്ങളും. ജനാധിപത്യ വ്യവസ്ഥയിലെ ഏററവും വലിയ പ്രശ്നങ്ങളിലൊന്ന്, വിശേഷിച്ചും ദുഘ്ടഘട്ടങ്ങളിൽ, ഫലപ്രദമായി പ്രവർത്തനങ്ങൾക്കുള്ള പ്രചോദനം പൌരന്മാരിൽനിന്നുതന്നെ ഉണ്ടാകുക എന്നതാണ്. പുറമേയുള്ള ഒരു സൈനികരീതിയിലുള്ള അധികാരിയിൽനിന്ന് അതു് വാങ്ങാൻ സാദ്ധ്യമല്ല. ഓരോ പൌരൻേറയും ഉള്ളിൽനിന്നുതന്നെ ഇതു് പുറത്തേയ്ക്കു് വരേണ്ടിയിരിക്കുന്നു. ആദശ്പൂൎണ്ണമായൊരു ജനാധിപത്യത്തിൽ പൌരന്മാർ രാഷ്ട്രത്തിൻെറ ചലനശക്തിയുണ്ടാക്കുന്നു്, ഒരു സൈനികസമാനമായ രാഷ്ട്രത്തിൽ ഗവമ്മെണ്ടു് പൌരന്മാരെ ഓടിക്കുന്നു.

നിർഭയമായ ചിന്തയ്ക്കും, സ്വതന്ത്രമായ പ്രവർത്തനങ്ങൾക്കും ജനങ്ങൾക്ക് കഴിവു് കുറയുന്നതിനനുസരിച്ചു സ്വേച്ഛാധിപത്യഗവമ്മെണ്ടിനു് ശക്തി കൂടും. ഇങ്ങനെയുള്ളൊരു ഗവമ്മെണ്ടു് ജനങ്ങളെ അമത്തിവെയ്ക്കുന്നു. നേരെമറിച്ചു്, ഒരു ജനാധിപത്യ ഗവമ്മെണ്ടിൻെറ ശക്തി ജനങ്ങളുടെ ഈ കഴിവുകൾക്കനുസരിച്ചിരിക്കും. ജനാധിപത്യരാഷ്ട്രം മാത്രമേ ഒരു ജനകീയരാജ്യമാവൂ. സ്വാതന്ത്ര്യത്തിൻേറയും സമത്വത്തിൻേറയും ഉത്തരവാദബോധത്തിൻേറയും മൂല്യങ്ങളെ സ്വാംശീകരിച്ചു്, ഉച്ചതമമായ സ്ഥാനത്തേയ്ക്കുയരുവാൻ വേണ്ട പ്രചോദനം അവിടെ മാത്രമേ ജനങ്ങൾക്കു് ലഭ്യമാവൂ.

## 7 ഇന്നത്തെ അടിയന്തരാവസ്ഥയുടെ വെളിച്ചത്തിൽ നമ്മുടെ വിദ്യാഭ്യാസത്തിൻെറ വീക്ഷണത്തിൽ വരുത്തേണ്ട വ്യതിയാനം

നമ്മുടെ പുതിയ ജനാധിപത്യരാഷ്ട്രത്തിൻെറ എല്ലാ പ്രശ്നങ്ങൾക്കുമുള്ള പരിഹാരം ഉത്തരവാദിത്വപൂൎണ്ണമായ പൌരത്വം മാത്രമാണ്. ഇതു്, സുചിന്തിതമായൊരു വിദ്യാഭ്യാസക്രമത്തെ ആശ്രയിച്ചിരിക്കുന്നു, മനുഷ്യനിമ്മിതിക്കുള്ള വിദ്യാഭ്യാസമെന്ന് സ്വാമി വിവേകാനന്ദൻ വിവരിച്ച സംവിധാനത്തിൽ ദൃഢമായി സ്ഥാപിച്ചൊരു പരിപാടി. പൌരന്മാരെ അവരുടെ വിലയേയും അന്തസ്സിനേയും ഉത്തരവാദിത്വത്തേയും കുറിച്ചു് ബോധവാന്മാരാക്കുക, സമൂഹത്തിൻെറ സവ്വവിധമായ ശക്തിക്കും നിലനില്പിനും അവരെ മൂലകാരണങ്ങളാക്കുക—ഇതാണ് ജനാധിപത്യത്തിലെ വിദ്യാഭ്യാസവ്യവസ്ഥയുടെ യഥാത്ഥമായ ലക്ഷ്യം. ഇപ്രകാരമുള്ളൊരു സമൂഹം, അതിലെ എല്ലാ അംഗങ്ങളുടേയും സ്വഭാവരൂപീകരണത്തിനും വ്യക്തിത്വവികസനത്തിനും യുക്തമായ പശ്ചാത്തലം

സജ്ജീകരിച്ചു കൊടുക്കും. വിദ്യാഭ്യാസം, അധികരിച്ച വിദ്യാഭ്യാസം, സ്ഥാപനങ്ങളിൽക്കൂടെയുള്ളതും സമൂഹത്തിൽക്കൂടെയുള്ളതും— ഇതാണ് ഒരു സ്വതന്ത്രസമൂഹത്തിൻെറ ശക്തിയ്ക്കുള്ള ഏകമാർഗ്ഗം.

നാം ദീർഘകാലമായി അവഗണിച്ചൊരു കാര്യമാണിതു്. ഇതിൻെറ അത്യാവശ്യം ഇന്നത്തെ അടിയന്തരാവസ്ഥ നമുക്ക് ബോദ്ധ്യപ്പെടുത്തിത്തരുന്നുവെങ്കിൽ, അതു് ദൈവദത്തമായൊരനുഗ്രഹമായിരിക്കും – നമ്മുടെ വിദ്യാഭ്യാസനയത്തെ അപ്പാടെ രൂപം മാററി, അതിൻെറ ലക്ഷ്യങ്ങളെയും രീതികളേയും ദേശീയാദർശങ്ങളുടെ വെളിച്ചത്തിൽ നിർണ്ണയിക്കുവാൻ അതു് വഴികാട്ടും. സൈനികമുറയിൽ ഭരിക്കപ്പെടുന്നൊരു രാജ്യത്തിൽ മാത്രമേ ജനങ്ങളെ ഉത്സാഹഭരിതരാക്കുവാൻ സാദ്ധ്യമാവൂ എന്നു് ആരും പറയാനിടവരരുതു്. ജനാധിപത്യത്തിനു്, ജനങ്ങളുടെ ഉത്സാഹത്തെ തട്ടിയുണർത്തുവാനും അവരുടെ അഭിനിവേശത്തെ നേർമാർഗ്ഗത്തിൽ നയിക്കുവാനും കഴിയണം.– ഇതു് പുറമേ നിന്നുള്ള സമ്മർദ്ദത്തിൽക്കൂടിയല്ല, ദേശീയപ്രശ്നങ്ങളും അടിയന്തരസന്ദർഭങ്ങളും നേരിടാൻ ജനങ്ങൾക്കു് വേണ്ട പരിശീലനം നല്കിക്കൊണ്ടു് ഈ കാര്യത്തിൽ, ഇന്നത്തെ അടിയന്തരാവസ്ഥയെ നേരിടാൻ സ്വമേധയാ രൂപം കൊണ്ട ജനങ്ങളുടെ ഗംഭീരമായ പ്രതികരണം, രാഷ്ട്രത്തിനു് ഒരു നേട്ടമാണു്.

പക്ഷെ ഈ പ്രതികരണത്തിനുമുമ്പായി തികഞ്ഞ ആലസ്യത്തിൻെറ ഒരു ഘട്ടമുണ്ടായിരുന്നുവെന്നതും, അഭൂതപൂർവ്വമായ വ്യാപ്തിയുള്ള ഒരു വെല്ലുവിളിയാണു് ഇതിനെ ഇളക്കിവിട്ടതെന്നുമുള്ള വാസ്തവം അവഗണിക്കാൻ വയ്യ. ദേശീയവിദ്യാഭ്യാസരീതിക്കു് വ്യക്തമായ ദിശാബോധം ഉണ്ടാക്കി, അതുവഴി ജനങ്ങളുടെ രാജ്യസ്നേഹത്തേയും അവരുടെ ജാഗരൂകതയേയും വർദ്ധിപ്പിക്കണം. ഇല്ലെങ്കിൽ, ചുരുങ്ങിയ കാലയളവിൽ, കൂടുതൽ മോശമായ രീതിയിൽ ആലസ്യം വീണ്ടും നമ്മെ ഗ്രസിച്ചേക്കാം; എന്തുകൊണ്ടെന്നാൽ, ഒരു വിഷമഘട്ടത്തിനുശേഷം, അതിനുമുമ്പുണ്ടായിരുന്നതിലും കൂടുതൽ ദൌർബ്ബല്യവും ആലസ്യവുമുള്ള സ്ഥിതിഗതികളിലേയ്ക്കു് വഴുതിപ്പോവാനുള്ള ഒരു പ്രവണത മനുഷ്യസ്വഭാവത്തിലുണ്ടു്.

ഇന്നത്തെ നമ്മുടെ ഉണർവ്വു് ശരിയായും ജനാധിപത്യപരമല്ലെങ്കിൽ, സ്വാതന്ത്ര്യത്തിൻെറ അർത്ഥത്തേയും അതിനെ പരിരക്ഷിക്കുന്നതിൽ അടങ്ങീട്ടുള്ള കഠിനമായ ഉത്തരവാദിത്വബോധത്തേയുംപററി താല്പര്യമുള്ള ഒരു ജനതയുടെ ഇരച്ചുകയററമല്ലെങ്കിൽ, ഇതു് ഒരു ഹർഷോന്മാദരോഗി ചിലപ്പോൾ പ്രദർശിപ്പിക്കുന്ന ഉത്സാ

ഹത്തള്ളൽപോലെയായിരിക്കും. ഈ അവസരങ്ങളിൽ ധാരാളം ഉത്സാഹം പുറത്തേയ്ക്കു വരുന്നതുകാണാം; പക്ഷെ ആ അവസ്ഥ അവസാനിക്കുമ്പോൾ രോഗി മുമ്പത്തേക്കാളും ദുർബ്ബലനായിട്ടുണ്ടാവും. ഭാരതം പടിപടിയായി ശക്തമാവുന്നതും, ലോകത്തിന്റെ ഈ ഭാഗത്തു്, മനുഷ്യസ്വാതന്ത്ര്യത്തിന്റെയും മനുഷ്യന്റെ അന്തസ്സിന്റെയും ഒരു പ്രതിരോധദുർഗ്ഗവുമായി നില്ക്കുന്നതും കാണുവാൻ നമ്മുടെ ശുഭകാംക്ഷികൾ ആഗ്രഹിക്കുന്നുണ്ടു്. ഇതുകൊണ്ടു്, നമ്മുടെ നാട്ടിനെതിരെ ചൈന ഈയിടെ നടത്തിയ ആക്രമണത്തിന്റെ ആത്മീയവും, സാമൂഹികവും, സാംസ്കാരികവുമായ ആഘാതം വിപുലവും ബഹുമുഖവുമായിരിക്കും; നമ്മുടെ വ്യക്തിപരവും സഞ്ചിതവുമായ ജീവിതത്തെ അവ എല്ലാ പതനങ്ങളിലും സ്പർശിക്കും.

## 8 ആത്മീയമായൊരു ദിശാബോധത്തിന്റെ ആവശ്യകത

ശതാബ്ദങ്ങളോളം അടിമത്തമനുഭവിച്ചശേഷം, നമ്മുടെ നാടു് സ്വതന്ത്രയായിരിക്കയാണു്. നമ്മുടെ കയറൂരിവിട്ട സംസാരവും, വിശ്വസ്ഥതയില്ലായ്മയും, ദേശീയൈക്യവും ശക്തിയും നേരിടുന്ന വെല്ലുവിളികളെ നേരിടാനുള്ള കഴിവില്ലായ്മയും കാരണം, ഈ സ്വാതന്ത്ര്യത്തെ നാം നഷ്ടപ്പെടുത്തിയാലോ ? നമ്മുടെ ദേശീയ മനസ്സിനു് ശരിയായൊരു ആത്മീയദിശാബോധം ഉണ്ടാക്കുക എന്നതു് ഇന്നു് സർവ്വപ്രധാനമായൊരു കൃത്യമാണു്. സ്വരാജ്യത്തിലും അതിന്റെ ജീവിതരീതിയിലും വിശ്വാസം നഷ്ടപ്പെടുക എന്നതാണു് ഏതൊരു ജനതയുടെയും ദൌർബ്ബല്യത്തിനു് പ്രധാനകാരണം. ഇതുകാരണം, ലാഘവബുദ്ധിയും ദോഷൈകദൃഷ്ടിയും വളരുന്നു. നമ്മുടെ ഇടയിൽ, അഭ്യസ്തവിദ്യരായവരിലെ പല വിഭാഗങ്ങളുടെയും ഹൃദയങ്ങളേയും ദൃഢതയേയും ഈ ദൌർബ്ബല്യങ്ങൾ തുരുമ്പു പിടിപ്പിച്ചു കഴിഞ്ഞു; ഇവരിൽ പലരും നിഷേധാത്മകമായ വീക്ഷണവും ഭാവവും കാണിച്ചു തുടങ്ങിയിട്ടുണ്ടു്; ഇവ നിഷേധാത്മകമായൊരു വിദ്യാഭ്യാസത്തിന്റെ ഫലവുമാണു്. അടിമത്തത്തിന്റെ അവമാനത്തേയും സ്വാതന്ത്ര്യത്തിന്റെ ആനന്ദത്തേയും അതു സമ്പാദിക്കുവാൻ കൊടുക്കേണ്ട വിലയേയും പററിയ ദേശീയ ചരിത്രത്തിലെ പാഠങ്ങൾ അവരിൽ അഗ്നികൊണ്ടെന്നപോലെ രേഖപ്പെടുത്തപ്പെട്ടിട്ടില്ല. ഒരൊററ തലമുറയുടെ ആത്മവിശ്വാസം നശിക്കുന്നതു്, അയ്യായ്യിരം വർഷം ദീർഘമായ നമ്മുടെ ദേശീയ ജീവിതത്തെ ദുർബ്ബലപ്പെടുത്തുവാൻ പര്യാപ്തമാണു്.

പേർസ്യൻ ആക്രമണത്തിനെതിരായ വിജയത്തിൽനിന്നുണ്ടായ ഉത്തേജനത്താൽ, ഗ്രീക്കു് സംസ്കാരത്തിലും ചിന്തയിലും ക്രിസ്തുവിനുമുമ്പു് അഞ്ചാം ശതാബ്ദത്തിൽ ഉണ്ടായ ആവേശത്തിമർപ്പിനെ

പ്പററി നാം ഗ്രീസിൻെറ ചരിത്രത്തിൽ വായിച്ചിട്ടുണ്ട്. ഗ്രീസും പ്രത്യേകിച്ച് ആതൻസും, ഈ ആക്രമണത്തിൽനിന്ന് ഗുരുതരമായ പീഡനം സഹിച്ചുവെങ്കിലും, സ്വാതന്ത്ര്യത്തിൻെറ പ്രചോദനം, അടുത്ത 50 വർഷങ്ങളിൽ, സാഹിത്യം, തത്ത്വശാസ്ത്രം എന്നിവയിൽ സർഗ്ഗാത്മികതയുടെ ഒരു സ്ഫോടനം സൃഷ്ടിച്ചു. ഗ്രീക്കചരിത്രത്തിലെ സുവർണ്ണയുഗമായിത്തീന്ന ഈ ഘട്ടം, പാശ്ചാത്യജനതയ്ക്കു ഇതുവരെ അനുസ്യൂതമായി ആവേശം പകൻകൊണ്ടിരുന്നിട്ടുണ്ട്. വളരെ ചെറിയൊരു സംഘം ആളുകളാണ് ഈ സംസ്കാരത്തെ സൃഷ്ടിച്ചതു്; ആതൻസിലെ അന്നത്തെ സ്വതന്ത്രപൌരന്മാരുടെ എണ്ണം സുമാർ 2,30,000 ആയിരുന്നു. പ്രതിബോധനരായൊരു ജനതയ്ക്കു്, അവർ ആത്മീയമായി ആവേശഭരിതരാവുമ്പോൾ അവരുടെ എണ്ണം കുറവാണെങ്കിലും, എന്തെല്ലാം നേട്ടങ്ങൾ ഉണ്ടാക്കുവാൻ കഴിയുമെന്നതിൻെറ ഒരു ദീപ്തമായ ഉദാഹരണമാണ് ഇതു്. മനുഷ്യവംശത്തിനു മുഴുവനും ഒരു ഗുണപാഠം ഇതിലുണ്ട്; നമ്മുടെ ജനാധിപത്യരാഷ്ട്രത്തിനു് പ്രത്യേകമായും നമ്മുടെ സമകാലികചരിത്രം പരിശോധിക്കാം. ശതാബ്ദങ്ങളോളം അവമാനവും ഇല്ലായ്മയും നിറഞ്ഞ രാഷ്ട്രീയമായ നിശ്ചലത അനുഭവിച്ചശേഷം, നമുക്ക് സ്വാതന്ത്ര്യം ലഭിച്ചു; നാം ആ സ്വാതന്ത്ര്യത്തിനുവേണ്ടി ത്യാഗങ്ങൾ അനുഭവിച്ചു; അതു് നാട്ടിൻെറ അകത്തും പുറത്തുമുള്ള മനുഷ്യൻെറ മഹത്ത്വം വർദ്ധിപ്പിക്കുമെന്നു് നാം ആശിച്ചു. പ്രധാനമായും നമ്മുടെ ദൌർബ്ബല്യങ്ങൾ കാരണം ആ സ്വാതന്ത്ര്യം ഇന്നു് അപകടത്തിൽപ്പെട്ടിരിക്കയാണെങ്കിൽ, ഇന്നു് നമ്മുടെ കടമ, ഉണന്നെഴുന്നേററു് നമ്മുടെ സാമൂഹ്യശിക്ഷണരീതികളെ മെച്ചപ്പെടുത്തുകയും, ആത്മീയമൂല്യങ്ങളെ ശക്തമാക്കുകയും ജാഗരൂകതയേയും ഉത്തരവാദിത്വബോധത്തെയും വർദ്ധിപ്പിക്കുകയുമാണ്. നമുക്ക് ലഭ്യമായ സ്വാതന്ത്ര്യം രാജ്യവ്യാപകമായൊരാത്മീയപ്രചോദനമാണെങ്കിൽ, നമുക്ക് ഇതെല്ലാം കൈവരുകയും, നമ്മുടെ ദീഘചരിത്രത്തിൽ അഭൂതപൂവ്വമായൊരു സുവർണ്ണാദ്ധ്യായം നാം എഴുതിച്ചേക്കയും ചെയ്യും.

## 9 ക്ഷുദ്രമനഃസ്ഥിതിയുടെ ശാപം

നമുക്ക് ലഭിച്ച സ്വാതന്ത്ര്യത്തെ സ്വാത്ഥലാഭത്തിനുവേണ്ടി ഉപയോഗിക്കാനാണ്, അല്ലാതെ അതിൻെറ ഉദ്ദേശത്തെ നിറവേററാനോ, മൂല്യത്തെ വർദ്ധിപ്പിക്കാനോ അല്ല ശ്രദ്ധിച്ചിട്ടുള്ളതെന്നതു് സമ്മതിക്കതന്നെ വേണം. ഇന്നത്തെ വിഷമഘട്ടം കുറഞ്ഞൊരാത്മപരിശോധനയ്ക്കു് നമ്മെ നിർബ്ബന്ധിക്കുന്നുണ്ട്. പലപ്പോഴും അക്രമമാർഗ്ഗങ്ങളിലെത്തുന്ന, പ്രാദേശികവും ഭാഷാപരവും മററു് ഇടു

ങ്ങിയ അവകാശങ്ങൾക്കുള്ളവയുമായ പ്രസ്ഥാനങ്ങളെ പ്രോത്സാഹിപ്പിക്കവഴി നാം നമ്മുടെ രാഷ്ട്രത്തെ ദുർബ്ബലപ്പെടുത്തുവാൻ ശ്രമിച്ചിട്ടുണ്ട്. സ്വാതന്ത്ര്യം ചുമതലാബോധമുള്ളവരുമായ ഒരു ജനതയുടെ അനുസരണത്തിൽനിന്നാണ് രാഷ്ട്രം ശക്തിയും നിലനില്പിനുള്ള ശേഷിയും ആർജ്ജിക്കുന്നതെന്ന ആശയം വേണ്ടത്ര ശക്തമായി പ്രചരിക്കപ്പെട്ടില്ല. രാഷ്ട്രത്തിലെ സ്വാതന്ത്ര്യപൗരന്മാരാണ് തങ്ങൾ എന്നതു് മറന്ന്, അവിടത്തെ പ്രജകളായി തങ്ങളെ കണ്ടു; രാഷ്ട്രത്തെ, ബാഹ്യമായ ഒന്നായി, തോന്നുമ്പോലെ വിമർശിക്കാനും പരിഹസിക്കുവാനുമുള്ള ഒന്നായി അവർ കണക്കാക്കി. ഒരു ജനാധിപത്യരാഷ്ട്രത്തിൽ, പൌരന്മാർ ഇങ്ങനെയുള്ള നിലപാടും പ്രവർത്തനങ്ങളും അനുവർത്തിച്ചാൽ അതിന്റെ ഘടന ദുർബ്ബലമാവുമെന്നും അതിന്റെ ഓജസ്സിന് തുരുമ്പു കയറുമെന്നും ചിന്തിക്കുവാൻ നാം മെനക്കെട്ടില്ല.

സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുള്ള ഒരു കഥ, പരക്കെയുള്ള നമ്മുടെ സ്വാതന്ത്ര്യാനന്തരഭാവത്തെ ശരിയാംവണ്ണം ചിത്രീകരിച്ചിട്ടുണ്ട്. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം II പുറം. 536–37):

പണ്ടൊരു രാജാവിന് അനവധി സദസ്യരുണ്ടായിരുന്നു; അവരോരോരുത്തരും താൻ രാജാവിനുവേണ്ടി ജീവൻതന്നെ ത്യജിക്കുവാൻ തയ്യാറാണെന്നും, തന്റെ ആത്മാർത്ഥത വേറെ ആക്കുമില്ലെന്നും ഉറപ്പിച്ചുപറഞ്ഞു. ഒരിക്കൽ ഒരു സന്ന്യാസി രാജാവിനെ സന്ദർശിക്കാനെത്തി. തന്നെപ്പോലെ ഇത്ര അധികം ആത്മാർത്ഥമായ വിശ്വസ്തതയുള്ള സദസ്യരുള്ള ഒരു രാജാവു് ഉണ്ടായിട്ടില്ലെന്നു് രാജാവു് സന്ന്യാസിയോടു പറഞ്ഞു. താൻ അതു് വിശ്വസിക്കുന്നില്ലെന്നായി സന്ന്യാസി. ഇതിൽ ഒരു പരീക്ഷണം നടത്തിക്കൊള്ളുവാൻ രാജാവു് സന്ന്യാസിക്കു് അനുവാദം കൊടുത്തു. രാജാവിന്റെ വാഴ്ച ദീർഘകാലം നില്ക്കുവാനായിട്ടു് താൻ ഒരു മഹായജ്ഞം നടത്തുമെന്നു് സന്ന്യാസി പ്രഖ്യാപിച്ചു; പക്ഷേ ഇതിനു് ഒരു നിബന്ധനയുണ്ടു്. ഇതിനായുണ്ടാക്കിയ ഒരു ടാങ്കിൽ എല്ലാ സദസ്യരും അർദ്ധരാത്രിക്കു് ഓരോ പാത്രം പാൽ കൊണ്ടുവന്നു് ഒഴിക്കണം, രാജാവു് മന്ദഹസിച്ചുകൊണ്ടു് പറഞ്ഞു: 'ഇതാണോ പരീക്ഷണം'. അദ്ദേഹം എല്ലാ സദസ്യരേയും വിളിച്ചുകൂട്ടി കാര്യങ്ങൾ പറഞ്ഞു; എല്ലാവരും നിശ്ചിതനിബന്ധനയെ സസന്തോഷം അനുകൂലിച്ചു് പിരിഞ്ഞു. അർദ്ധരാത്രി അവരെല്ലാം വന്നു് തങ്ങളുടെ നിറഞ്ഞ പാത്രങ്ങൾ ടാങ്കിലേയ്ക്കൊഴിച്ചിട്ടു പോയി. രാവിലെ ടാങ്കിൽ കണ്ടതു് വെറും വെള്ളമായിരുന്നു. സദസ്യരെ വിളിച്ചുകൂട്ടി അന്വേഷിച്ചു.

വളരെ അധികം പാത്രങ്ങളിൽ പാൽ ഉണ്ടാവുമെന്നതിനാൽ തൻെറ ഒരു പാത്രം വെള്ളം ആരും കണ്ടുപിടിക്കയില്ല എന്നു വിചാരിച്ചു എന്നാണ് ഓരോരുത്തരും പറഞ്ഞത്. നിർഭാഗ്യവശാൽ നമ്മിൽ മിക്കവരും ഈവിധം ചിന്തിക്കുന്നവരാണ്; കഥയിലെ സദസ്യരെപ്പോലെതന്നെയാണ് നാമും ജോലിചെയ്യുന്നത്!'

നമ്മിൽ ഭൂരിപക്ഷം ആളുകളും മേല്പറഞ്ഞ സദസ്യരെപ്പോലെയാണ് പെരുമാറീട്ടുള്ളത്, മററുള്ളവർ രാജ്യസ്നേഹവും നിസ്സ്വാത്ഥതയും കാണിക്കുമെന്നതിനാൽ നമ്മുടെ വ്യക്തിപരമായ സ്വാത്ഥകൃത്യം ശ്രദ്ധിക്കപ്പെടില്ലെന്ന് നാം ഓരോരുത്തരും കരുതി. സ്വാതന്ത്ര്യത്തിൻെറ ഉദയകാലത്തു്, കുറച്ചാളുകളേ ഈ വിധം ചിന്തിക്കയുണ്ടായുള്ളു. പക്ഷേ ക്രമേണ ഇവരുടെ സംഖ്യ വദ്ധിക്കുകയും, സ്വാത്ഥവും തൻകാര്യാസക്തിയും നമ്മുടെ ദേശീയസ്വഭാവത്തിൻെറ സവ്വസാധാരണമായൊരു അടയാളമായിത്തീരുകയും അതു് ദേശീയമായ ധാമ്മികനിലവാരത്തെ ഏററവും താഴ്ന്ന പടിയിലേക്കെത്തിക്കുകയും ചെയ്തു.

## 10 ജനാധിപത്യത്തിനു് കൂടുതൽ കശ്നമായ അച്ചടക്കം ആവശ്യമാണ്

ഇന്നു് രാഷ്ട്രത്തിനു് ആത്മീയമായൊരു പുനരുജ്ജീവനം ഒഴിച്ചുകൂടാത്തൊരാവശ്യമാണ്. ജനങ്ങളുടെ സാമ്പത്തികനില ഉയത്തുന്നതിനെപ്പററി ധാരാളം കേരംക്കുന്നുണ്ടു്; പക്ഷേ അവരുടെ ധാമ്മികനിലവാരത്തെപ്പററി ചുരുക്കമായേ കേരംക്കുന്നുള്ളു, ദേശീയവരുമാനം ദേശീയസമ്പത്തിൻെറ അളവുകോലാണെന്ന വിശ്വാസത്തിൽ, രാഷ്ട്രം നിശ്ചിന്തമായി നീങ്ങിക്കൊണ്ടിരിക്കയാണ്. അമിതമായ ധനമോഹവും അതിൽനിന്നുണ്ടാവുന്ന തിന്മകളും ഇതിൻെറ ഫലമായി ഉണ്ടായിരിക്കുന്നു; അഴിമതിയിലും മറെറല്ലാ അനാശാസ്യപ്രവത്തനങ്ങളിലുംകൂടെ പണമുണ്ടാക്കുക, സുഖാസക്തി, വീരോചിതമായ ഗുണങ്ങളെ വിസ്മരിക്കുക, ഈയിടെയുണ്ടായ ചൈനയുടെ ആക്രമണം നമ്മുടെ പൊള്ളയായ ശുഭാപ്തിവിശ്വാസത്തിനും ലാഘവബുദ്ധിയുടെ ഭാവങ്ങരംക്കും നല്ലൊരു ഞെട്ടൽ ഉണ്ടാക്കിയിട്ടുണ്ടു്; ഇതു് വളരെ ആവശ്യവുമാണ്. ഈ ശുദ്ധീകരണപ്രക്രിയ ആമൂലാഗ്രമായൊരു ആത്മീയപുനരുജ്ജീവനത്തിൽ നമ്മെ എത്തിക്കുന്നതിനു് തക്ക നടപടികരം നാം സ്വീകരിക്കേണ്ടതുണ്ടു്, നാം ഇതുവരെ പ്രദശിപ്പിച്ചിട്ടുള്ളതിലും തീവ്രമായ സ്വഭാവദാർഢ്യം വളത്തിയെടുത്താൽ മാത്രമേ സ്വാതന്ത്ര്യവും ജനാധിപത്യവും സുരക്ഷിതമാവുകയുള്ളു എന്നു് നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ഇങ്ങനെ ആത്മീയമൂല്യങ്ങളിൽ ഊന്നൽ കൊടുത്താൽ, ഭാരതീയനെ തെററായ മൂല്യങ്ങളിൽനിന്നു് രക്ഷിച്ചു് നമ്മുടെ ദേശീയവികസനപരിപാടിയുടെ മദ്ധ്യത്തിൽ അയാളെ സ്ഥാപിക്കുവാൻ സാദ്ധ്യമാവും. ഭാവിയിൽ, അവൻെറ ആത്മശിക്ഷണത്തിലും സാമൂഹികബോധത്തിലും വ്യക്തിപരമായ ആജ്ജവത്തിലും പ്രായോഗികകമ്മകൌശലത്തിലുമുള്ള വളർച്ച, ദേശീയവികസനത്തിൻെറ മാനദണ്ഡമാവുകയും ചെയ്യും. സ്വാമി വിവേകാനന്ദൻ മനുഷ്യനിമ്മിതിക്കുള്ള മതമെന്നും വിദ്യാഭ്യാസമെന്നും സൂചിപ്പിച്ചതു് ഇതിനെയാണു്.

## 11 സമാപനം

കഴിഞ്ഞ നൂററമ്പതു് വഷ്ങ്ങളായിട്ടു്, നമ്മുടെ ദേശീയനവോത്ഥാനത്തിൻെറ മഹാന്മാരായ നേതാക്കന്മാരെല്ലാം തന്നെ, ആത്മീയമൂല്യങ്ങളുടെ പ്രാധാന്യത്തെ എടുത്തു പറഞ്ഞിട്ടുണ്ടു്. രാജാ റാം മോഹൻ റോയി, ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ, മഹാത്മാഗാന്ധി ഇവരെല്ലാംതന്നെ ഭാരതീയരെ ആത്മീയമായി സമ്പുഷ്ടമാക്കേണ്ടതിൻെറ ആവശ്യകതയെ ഊന്നിപ്പറയുകയും അതിനുവേണ്ടി ഊജ്ജസ്വലമായി പ്രവത്തിക്കയും ചെയ്തിട്ടുണ്ടു്. ജനങ്ങളുടെ ആത്മീയനിലവാരം ഉയത്തുവാൻ വേണ്ടിമാത്രം ഉദ്ദേശിച്ചാണു് അവർ ഭൌതികവും മററുമായ പരിഷ്കരണം ആവശ്യപ്പെട്ടതു്. മാനുഷികശ്രേഷ്ഠതയെപ്പററിയ അവരുടെ ദശ്നം സാവ്വലൌകികവും മാനുഷികവുമായിരുന്നു; ദേശീയോത്ഥാനത്തെ അവർ പ്രചരിപ്പിച്ചതു് ഈ വിശാലമായ തത്ത്വം ദൃഷ്ടിയിൽവെച്ചുകൊണ്ടാണു്. മനുഷ്യവികസനത്തിനു് അവർ തയ്യാറാക്കിയ രൂപരേഖകളെ നാം ഇന്നു് പഠിക്കേണ്ടതുണ്ടു്. ഇതുവഴി നമുക്കു് ആത്മീയമായ പുനരുജ്ജീവനം കൈവരുകയും, നമ്മിലും നമ്മുടെ ദേശീയലക്ഷ്യങ്ങളിലുമുള്ള വിശ്വാസം വീണ്ടെടുക്കുവാൻ സാദ്ധ്യമാവുകയും ചെയ്യും. ആ ആത്മവിശ്വാസത്തെ ആധാരമാക്കിക്കൊണ്ടു് കൂടുതൽ ഊജ്ജസ്വലതയോടും അപ്പ്ണത്തോടും കൂടി, നമ്മുടെ ശിശുപ്രായമായ ജനാധിപത്യരാഷ്ട്രത്തെ പോഷിപ്പിക്കുവാൻ നമുക്കു് സാദ്ധ്യമാവും; ആ വഴി, ലോകമെമ്പാടുമുള്ള മനുഷ്യൻെറ അന്തസ്സിനേയും സ്വാതന്ത്ര്യത്തേയും മെച്ചപ്പെടുത്തുവാനായുള്ള നമ്മുടെ സംഭാവന നടത്തുവാൻ സാദ്ധ്യമാവുകയും ചെയ്യും.

# 15

## ജനാധിപത്യവും പ്രബുദ്ധപൌരത്വവും *

### 1 ആമുഖം

ഇവിടെവന്നു് ഈ ചർച്ചായോഗത്തിൽ പങ്കുചേരുവാൻ ദേശപ്രേമികളായ ഇതിൻെറ സംഘാടകർ എന്നെ ക്ഷണിച്ചിരിക്കയാണു്. ഇതിൻെറ ഉയന്ന ഉദ്ദേശങ്ങളാലും കക്ഷിരഹിതസമീപനത്താലും ആകൃഷ്ടനായി ഞാൻ ഈ ക്ഷണം സ്വീകരിച്ചു; നമുക്കൊന്നിച്ചിരുന്നു, നമ്മുടെ രാഷ്ട്രത്തിലെ മഹത്തായ ജനാധിപത്യപരീക്ഷണത്തെ ശക്തിപ്പെടുത്തുവാനുള്ള മാർഗ്ഗങ്ങളെപ്പററി ചർച്ച ചെയ്യാം.

### 2 നാട്ടിലെ നവോന്മേഷം

നമ്മുടെ ശിശുപ്രായമായ ജനാധിപത്യരാഷ്ട്രത്തോടു് പൌരന്മാരെന്ന നിലയ്ക്കുള്ള തങ്ങളുടെ കടമകളെപ്പററി, കഴിഞ്ഞ ചില മാസങ്ങളിൽ നമ്മുടെ ജനങ്ങൾ കുറെയെല്ലാം ബോധവാന്മാരായിട്ടുണ്ടെന്നതു് എന്നെ സന്തുഷ്ടനാക്കുന്നു. ദീഘകാലമായി എല്ലാം തന്നെ നാം രാജ്യത്തിനും ഗവമ്മെണ്ടിനും രാഷ്ട്രീയപാർട്ടികൾക്കും വിട്ടുകൊടുത്തിരുന്നു; പൌരന്മാരെന്നുള്ള തങ്ങളുടെ കടമകളെ ജനങ്ങൾ കൈയൊഴിച്ചിരുന്നു. 1950ൽ പുതിയ ഭരണഘടന പ്രഖ്യാപനം ചെയ്തശേഷം നാം സ്ഥാപിച്ച ജനാധിപത്യഭരണവ്യവസ്ഥ പല അനാരോഗ്യകരമായ സ്വഭാവവിശേഷങ്ങളേയും വളത്തിയിട്ടുള്ളതായി, കഴിഞ്ഞ രണ്ടുകൊല്ലക്കാലമായി നമുക്കു് അനുഭവപ്പെട്ടിട്ടുണ്ടു്. കേന്ദ്രസംസ്ഥാനഗവമ്മെണ്ടുകളുടെ ദുബ്ബലമായ ഭരണരീതികൾ, നമ്മുടെ സാമൂഹ്യജീവിതത്തിലെ അദൃഷ്ടപൂവ്വമായ അക്രമപ്രകടനങ്ങൾ, മിക്ക പാർട്ടികളുടെയും നിരുത്തരവാദപരമായ പെരുമാററം, പൊതുജീവിതത്തിൽ പരക്കെയുള്ള അഴിമതി, വ്യവസായത്തിലും കച്ചവടത്തിലും അനുവത്തിക്കപ്പെട്ടുവരുന്ന ദുഷിച്ച സമ്പ്രദായങ്ങൾ, ജനങ്ങളുടെ പൊതുവെയുള്ള ആലസ്യം—ഈ

* 1967 ജനവരി 22-ാംനു- കല്ക്കത്തയിലെ ഇന്ത്യൻ അസോസിയേഷൻ ഹാളിൽ കൂടിയ പാർട്ടിരഹിതജനാധിപത്യസമ്മേളനത്തിൽ ചെയ്ത പ്രസംഗം.

പ്രതിഭാസങ്ങൾ നമ്മുടെ ശിശുപ്രായത്തിലുള്ള ജനാധിപത്യഘടന യെ ദുർബ്ബലപ്പെടുത്തുവാൻ വഴിവെച്ചിട്ടുണ്ട്. ഇമ്മാതിരി പരിതഃസ്ഥിതികളിൽ പലേ ജനാധിപത്യരാജ്യങ്ങളും ശിഥിലമായിപ്പോകതന്നെ ഉണ്ടായിട്ടുണ്ട്.

തങ്ങളുടെ ജനാധിപത്യവ്യവസ്ഥിതിയെ സുശക്തമാക്കുക എന്നതു് ഭാരതീയപൌരന്മാരുടെ കടമയാണ്. ജനാധിപത്യത്തിന്റെ ശക്തി കിടക്കുന്നതു് അതിലെ ജാഗരൂകരും ദേശസ്നേഹികളുമായ പൌരന്മാരിലാണ്; പക്ഷേ, എന്തുകൊണ്ടോ, പൌരന്മാരെന്ന നിലയ്ക്കു് നാം നമ്മുടെ ജനാധിപത്യത്തെ സംരക്ഷിക്കുവാനും നിലനിർത്തുവാനുമായി മുന്നോട്ടു വന്നില്ല; അനാശാസ്യപ്രവണതകൾക്കു് അറുതിവരുത്തുവാൻ നാം യാതൊന്നും ചെയ്തില്ല. അഭംഗുരമായ ജാഗരൂകതയാണ് സ്വാതന്ത്ര്യത്തിന്റെ വിലയെന്ന സുപരീക്ഷിതസത്യത്തിന്റെ ആവേശം നമ്മൾ ഉൾക്കൊണ്ടില്ല. ഇപ്പോഴാണെങ്കിൽ സംഗതികൾ വല്ലാതെ മോശമായിത്തീർന്നിരിക്കയാണ്. പക്ഷെ കഴപ്പത്തിലേയ്ക്കും കലാപത്തിലേയ്ക്കുമുള്ള നീക്കത്തെ പിൻതിരിക്കുവാൻ ഇപ്പോഴും വൈകിപ്പോയിട്ടില്ല. രാജ്യത്തിന്റെ ഭാഗ്യംതന്നെ, ആത്മവിമർശനബോധവും ഈ നീക്കത്തെ പുറംതിരിക്കുവാനുള്ള നിശ്ചയവും ഈ പരിതഃസ്ഥിതികളിൽ നിന്നു രൂപം കൊള്ളുന്നുണ്ട്.

നമ്മുടെ രാഷ്ട്രം നശിക്കണമെന്നു് ഇന്നു് ആരും ആഗ്രഹിക്കുന്നില്ല; വിദേശശക്തികൾക്കുപോലും കഴിഞ്ഞ പരസഹസ്രവർഷങ്ങളായി അതിനെ നശിപ്പിക്കുവാൻ സാധിച്ചിട്ടില്ല. അതുകൊണ്ടു് രാജ്യത്തിന്റെ ജനാധിപത്യവ്യവസ്ഥിതിയെ സുശക്തമായ അസ്ഥിവാരത്തിൽ കെട്ടിയുറപ്പിക്കുവാനായി സ്വാശ്രയശീലവും ആത്മവിശ്വാസവും ആർജ്ജിക്കുവാൻ രാജ്യം പ്രതിജ്ഞാബദ്ധമാകേണ്ടതുണ്ട്.

## 3 സ്വാശ്രയശീലത്തിന്റെ ഭാവവും രീതിയും

ഈ പ്രതിജ്ഞയുടെ ഫലങ്ങളിലൊന്നായി ഇന്നത്തെ യോഗത്തെ പരിഗണിക്കാവുന്നതാണ്. ഈ രീതിയിലുള്ളൊരു യോഗം ആദ്യം ഡൽഹിയിൽ നടത്തപ്പെടുകയുണ്ടായി; ഇപ്പോൾ ഇന്ത്യയിലെ പ്രമുഖ വ്യാവസായിക,ധിഷണാകേന്ദ്രമായ പശ്ചിമബങ്കാളിന്റെ തലസ്ഥാനനഗരിയിൽ ഈ യോഗം നടക്കുന്നു. നമ്മുടെ ദേശീയപ്രശ്നങ്ങളോടുള്ള ഇപ്രകാരമുള്ള സമീപനത്തിൽ എനിക്കു് വളരെ താല്പര്യം തോന്നുന്നുണ്ട്; എന്തുകൊണ്ടെന്നാൽ, ജനാധിപത്യത്തെ ശക്തമാക്കുവാനും ഒരു സ്വതന്ത്രരാഷ്ട്രത്തിലെ പൌരന്മാരെന്ന നില

യ്ക്കുള്ള ജനങ്ങളുടെ നിലനില്പ്പിന് ഉയർത്തുവാനും ആവശ്യമായ സ്വാശ്രയശീലത്തിന്റെ ഭാവരൂപങ്ങൾ അത് നമ്മുടെ ജനതയ്ക്കു നല്കും. കൃഷിരംഗത്തും ഭക്ഷ്യോല്പാദനത്തിലും സ്വയം പര്യാപ്തമാവാൻ നമ്മെ വിദേശരാജ്യങ്ങൾ ഇന്ന് പഠിപ്പിച്ചുകൊണ്ടിരിക്കയാണ്. ഇതു നല്ലൊരു പരിശീലനമാണ്; ഇതു സ്വീകരിക്കുവാൻ പരിതഃസ്ഥിതികൾ നമ്മെ നിർബ്ബന്ധിക്കുന്നു എന്നുള്ളതു നമ്മുടെ നന്മയ്ക്കുമാണ്. പക്ഷെ ഈ സ്വാശ്രയശീലം പ്രായോഗികമാക്കേണ്ട ഏററവും പ്രധാനമായ രംഗം, നമ്മുടെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ള ദേശീയസ്വാതന്ത്ര്യവും ജനാധിപത്യജീവിതരീതിയും പരിരക്ഷിക്കുക എന്നതിലാണ്.

## 4 നമ്മുടെ സ്വാതന്ത്ര്യാനന്തരമുള്ള ആലസ്യം

ശതാബ്ദങ്ങൾ നീണ്ടുനിന്ന രാഷ്ട്രീയ അടിമത്തവും സാമൂഹ്യ നിർജ്ജീവത്വവും പിന്നിട്ട് ഇന്ന് നാം ഒരു പരമാധികാര ജനാധിപത്യ രാഷ്ട്രം സ്ഥാപിച്ചിരിക്കയാണ്. ദീർഘകാലത്തെ രാഷ്ട്രീയ അടിമത്തവും മർദ്ദനവും കഴിഞ്ഞു സ്വതന്ത്രമാവുന്ന ഏതൊരു രാജ്യവും അതിന്റെ പുതിയ സ്വാതന്ത്ര്യത്തിന്റെ കാര്യത്തിൽ ജാഗരൂകമായിരിക്കും; അകത്തുനിന്നുള്ള വിധ്വംസനത്തിൽനിന്നും പുറത്തുനിന്നുള്ള ആക്രമണത്തിൽനിന്നും അതിനെ രക്ഷിക്കുവാൻ ഊർജ്ജിതമായി ശ്രമിക്കയും ചെയ്യും. ചില വർഷങ്ങൾ മാത്രമല്ല, ശതാബ്ദങ്ങളായിത്തന്നെ നമ്മുടെ രാജ്യം വിദേശാധിപത്യത്തിനും വിദേശ അടിമത്തത്തിനും മർദ്ദനത്തിനും വിധേയമായിരുന്നു എന്നിരുന്നിട്ടും സ്വാതന്ത്ര്യം ലഭിച്ച് കുറച്ച് കൊല്ലങ്ങൾക്കുള്ളിൽത്തന്നെ, നമ്മുടെ സ്വാതന്ത്ര്യത്തിന്റെ ഓജസ്സ് നഷ്ടപ്പെടുകയും, സ്പർദ്ധയിലും സ്വാർത്ഥപൂരണത്തിലും നാം മുഴുകിയിരിക്കുകയും ചെയ്യുന്നതു എന്തുകൊണ്ടാണ്.

ഇമ്മാതിരി പരിതഃസ്ഥിതികളിലായിരുന്ന മററ് രാജ്യങ്ങൾ തങ്ങളുടെ രാഷ്ട്രീയ സാതന്ത്ര്യത്തെ സംരക്ഷിക്കുവാനായി സർവ്വത്യാഗങ്ങളും അനുഷ്ഠിക്കുകയും, സർവ്വതോമുഖമായ വികസനം ഉറപ്പ് വരുത്തുവാൻ കഠിനമായി പ്രയത്നിക്കുകയുമാണ് ചെയ്തിട്ടുള്ളതു. നേരെ മറിച്ച്, നാം, വേഗത്തിൽത്തന്നെ അലസരാവുകയും, വീരോചിതങ്ങളായ ഗുണങ്ങളെ വളർത്തുന്നതിൽ അവഗണന കാണിച്ച്, അനായാസ ജീവിതരീതികൾ സ്വീകരിക്കയും ചെയ്തു. ശതാബ്ദങ്ങളുടെ അടിമത്തത്തിനുശേഷം കൈവന്ന സ്വാതന്ത്ര്യത്തെ പാലിക്കുന്നതിലും പോഷിപ്പിക്കുന്നതിലും നാം ദുഃഖകരമായ അനാസ്ഥ കാണിച്ചു. സ്വാതന്ത്ര്യം അഭംഗുരവും ശാശ്വതവുമായ ജാഗരൂകതയിൽ മാത്രമേ വികസിക്കയുള്ളു എന്ന മർമ്മപ്രധാനമായ പാഠം നാം വളരെ വേഗം മറന്നു. ചൈനയുടെയും പിന്നീട് പാക്കി

സ്ഥാൻെറയും ആക്രമണം നമ്മെ ആലസ്യത്തിൽനിന്നു് ഉണർത്തി; പക്ഷെ, കഷ്ടം, ചുരുങ്ങിയ കാലത്തേയ്ക്കു് മാത്രം. ആഭ്യന്തരകലഹങ്ങൾ വീണ്ടും തലപൊക്കി; നമ്മുടെ രാഷ്ട്രം ശിഥിലമായിപ്പോകയാണെന്നുപോലും നാമും പുറംലോകവും ഭയപ്പെട്ടു. ഭയത്തിൻേറയും നൈരാശ്യത്തിൻേറയും അന്തരീക്ഷമായിരുന്നു അന്നു്. പക്ഷെ ഈ നൈരാശ്യത്തിൽനിന്നു് ജീവിച്ചു് പോരുവാനുള്ള ഇച്ഛാശക്തിയും, താഴോട്ടുള്ള പോക്കിനെ മാററിയെടുക്കുവാനുള്ള നിശ്ചയദാർഢ്യവും രൂപം കൊണ്ടിരിക്കുന്നു.

## 5 ജനാധിപത്യപരമായ നമ്മുടെ കടമകൾ

കഴിഞ്ഞ ഒരു വർഷമായി നമ്മുടെ ദേശീയമായ അരിഷ്ടതകളെപ്പററിയും ദേശീയ വിശ്ലഥനം ഒഴിവാക്കാൻ തങ്ങൾക്കുള്ള ഉത്തരവാദിത്വത്തെപ്പററിയും നമ്മുടെ നാട്ടുകാർ ബോധവാന്മാരായിട്ടുണ്ടെന്നതു് ശുഭോദർക്കമാണു്. അഞ്ചുകൊല്ലത്തിലൊരിക്കൽ വോട്ടു് ചെയ്യുതുകൊണ്ടു് മാത്രം പൌരന്മാരെന്ന നമ്മുടെ കടമകൾ അവസാനിക്കുന്നില്ലെന്നു് നാം സാവധാനം മനസ്സിലാക്കിക്കൊണ്ടുവരികയാണു്; നാം ജാഗരൂകരും സൂക്ഷ്മവേദികളും, ധിഷണാശാലികളും പ്രാപ്തരും ആയി നമ്മുടെ പ്രജായത്തവ്യവസ്ഥിതിയുടെ ആരോഗ്യം പരിരക്ഷിക്കേണ്ട ചുമതല നമുക്കുണ്ടെന്നും നമുക്കു് ബോദ്ധ്യമായി വരികയാണു്. നമ്മുടെ ജനാധിപത്യം രാജ്യത്തിൻെറ ഭരണഘടനയിൽ മാത്രം പ്രകടിതമായാൽ പോരാ; അതിൻെറ ഭരണക്രമത്തിലും, അതിലെ രാഷ്ട്രീയ പാർട്ടികളുടേയും സാമൂഹ്യസംഘങ്ങളുടേയും പ്രവർത്തനത്തിലും, പൌരജനങ്ങളുടെ ഉണർവ്വിലും അതു് പ്രകടമാവേണ്ടതുണ്ടു്. മാത്രമല്ല, സാമ്പത്തികവും സാമൂഹികവുമായ ജനാധിപത്യമായി രൂപപ്പെടുവാൻ ശ്രമിക്കാത്ത രാഷ്ട്രീയമായ ജനാധിപത്യം വെറും കാപട്യമാണെന്നു് നാം സദാ ഓർമ്മിക്കേണ്ടതുണ്ടു്. രാഷ്ട്രജീവിതത്തിലേയ്ക്കു് ഈ വിധമുള്ള ജനാധിപത്യബോധവും മൂല്യവും തുളച്ചു കയറുമ്പോഴാണു് ജനാധിപത്യം ശക്തിപ്പെടുക; അതാകട്ടെ പൌരാവലിയുടെ നിരന്തരമായ ജാഗ്രതയിൽക്കൂടെ മാത്രമേ സാദ്ധ്യമാവൂ.

## 6 പൌരന്മാരോടു് ഉത്തരവാദമുള്ളതാവണം നമ്മുടെ രാഷ്ട്രം

നമ്മുടെ ഭരണത്തിൻെറ പരാജയങ്ങളേയും, ഗവമ്മെണ്ടിൻെറ ദൌർബ്ബല്യങ്ങളേയും രാഷ്ട്രീയപാർട്ടികളുടെ നിരുത്തരവാദപരമായ പെരുമാററത്തേയും സ്വാഭാവികമായും നാം കണക്കിലെടുക്കേണ്ടതുണ്ടു്. പ്രബുദ്ധമായ പൌരത്വത്തിൻെറ നന്മകളിലും ചാരുത്വത്തിലും നമുക്കു് അടിസ്ഥാനപരമായ പരിശീലനം ആവശ്യമാണു്

സ്വതന്ത്രപൌരന്മാർ തമ്മിൽത്തമ്മിലും രാഷ്ട്രത്തോടും പെരുമാറുന്ന രീതികഠം പഠിക്കേണ്ടിയിരിക്കുന്നു. ഇതിലുപരി നമ്മുടെ രാഷ്ട്രം അതിലെ പൌരന്മാരോട് കൂടുതൽ ഉത്തരവാദിത്വമുള്ളതാവണമെന്നതാണ്. അക്രമം കാണിക്കാതെ പൊതുജനങ്ങളുടെ ദുരിതങ്ങഠം പരിഹരിച്ചുകിട്ടുകയില്ലെന്ന പരക്കെയുള്ള ബോധം ഏതു ജനാധിപത്യത്തിനും നാശകരമാണ്. ഈ രോഗം ഇന്ന് നമ്മെ പീഡിപ്പിച്ചു തുടങ്ങിയിരിക്കയാണ്. നമ്മുടെ സക്കാരും ഭരണവും കൂടുതൽ കാര്യക്ഷമമാവുകയും ജനഹിതത്തോട് കൂടുതൽ ഉത്തരവാദിത്വം പ്രദശിപ്പിക്കയും ചെയ്യാലേ ഇതു പരിഹരിക്കപ്പെടുകയുള്ളു. ഇതിനു് മന്ത്രിമാരും നിയമസഭാംഗങ്ങളും ഉദ്യോഗസ്ഥന്മാരും തങ്ങഠം ആദ്യം പൌരന്മാരും പിന്നീട് ഗവമ്മെണ്ട് പ്രവത്തകരുമാണെന്നു ചിന്തിക്കാൻ പഠിക്കേണ്ടിയിരിക്കുന്നു. അടിസ്ഥാനപരമായി അവർ രാഷ്ട്രത്തിലെ പൌരന്മാരാണ്. രാഷ്ട്രസംബന്ധമായ നിശ്ചിത കൃത്യങ്ങഠം ചെയ്വാൻ നിയുക്തരായിരിക്കുന്നുവെന്നുമാത്രം.

## 7 ജനാധിപത്യരാഷ്ട്രത്തിന്റെ ശക്തി അതിലെ സ്വതന്ത്രപൗരന്മാരിൽ നിക്ഷിപ്തം

നമ്മോടും നമ്മുടെ സഹപൗരന്മാരോടും ഈ വിധത്തിൽ പെരുമാറുവാൻ നമ്മുടെ വിദ്യാഭ്യാസം നമ്മെ പരിശീലിപ്പിച്ചിട്ടില്ല. ഇപ്രകാരമൊരു മനോഭാവത്തിന്റെ ഫലം ദേശീയമായ ഉത്തരവാദബോധവും സേവനോത്സുകതയുമാണ്. സഹപൌരന്മാരുടെ അവകാശങ്ങളെ നാം ബഹുമാനിക്കുന്നില്ലെങ്കിൽ നമ്മുടെ തന്നെ ജനാധിപത്യനിലവാരത്തെ നാം ഉയത്തുന്നില്ല എന്നാണത്ഥം. ജനാധിപത്യത്തിന്റെ ശക്തി കിടക്കുന്നതു് അതിലെ പ്രബുദ്ധരായ പൗരന്മാരിലാണ്, അതിലെ മന്ത്രിമാരിലും ഉദ്യോഗസ്ഥന്മാരിലുമല്ല ഇങ്ങനെ സ്വതന്ത്രബോധമുള്ള ഉത്തരവാദപ്പെട്ട രാഷ്ട്രീയപ്രബുദ്ധരായ പൗരന്മാരെ വളത്തി എടുക്കുന്നതരത്തിലുള്ളതായിരിക്കണം ഒരു ജനാധിപത്യരാജ്യത്തിലെ വ്യവസ്ഥാപിതവിദ്യാഭ്യാസവും സാമൂഹ്യരാഷ്ട്രീയ പരിശീലന രീതികളും. ഒരു സ്വതന്ത്രരാഷ്ട്രത്തിൽ നിവസിക്കുന്നുണ്ടെങ്കിലും അതിനോട് മമത തോന്നാതിരിക്കുകയും ചുററുപാടും നടക്കുന്ന കാര്യങ്ങളിൽ ഉദാസീനരായിരിക്കുകയും ചെയ്യുന്നവരെ ജനാധിപത്യബോധമുള്ള പൌരന്മാരെന്ന് വിളിക്കവയ്യ. നിർഭാഗ്യവശാൽ, നമ്മിൽ മിക്കവരുടെയും കാഴ്ചപ്പാടിലും പ്രവൃത്തിയിലും ഈ ഉദാസീനത പ്രകടമായി കാണാം. ഈ ഉദാസീനത ആത്മവിശ്വാസത്തെ നശിപ്പിച്ച് കീഴടങ്ങുന്ന ഒരു മനസ്ഥിതി ഉളവാക്കുന്നു; ഇതാകട്ടെ രാജ്യത്തിലെ രാഷ്ട്രീയവ്യാധികളോട് ഒരേ ഒരു മുദ്രാവാക്യത്തിൽക്കൂടി പ്രതികരിക്കുന്നു. അതിന്റെ

നിസ്സഹായത പ്രകടമാക്കുന്ന നൈരാശ്യത്തിൻെറ മുദ്രാവാക്യം: രാഷ്ട്രീയനേതാക്കന്മാരു പാട്ടുകളും കഴുവോട്ടെ എന്നാണ്. ഇപ്രകാരമുള്ള പ്രതികരണം നല്ല ജീവിതത്തിന് നാശകരമാണ്; ആരോഗ്യപൂർണ്ണമായ ഒരു രാഷ്ട്രത്തിനേ ഇങ്ങിനെയൊരു ജീവിതത്തെ നിലനിത്തുവാനും പോഷിപ്പിക്കുവാനും സാദ്ധ്യമാവൂ. ഇപ്രകാരം പെരുമാറുന്ന ഒരു ജനത നാമമാത്രമായി പൗരന്മാരാണ്. വാസ്തവത്തിൽ അല്ല. സ്വാതന്ത്ര്യമായൊരന്തരീക്ഷത്തിൽ സ്വതന്ത്രമായൊരു ഭരണഘടനയ്ക്കു് കീഴിൽ ജീവിച്ചതുകൊണ്ടുമാത്രം നാം സ്വതന്ത്രരാവുന്നില്ല. സ്വാതന്ത്ര്യത്തിൻെറ അന്തസ്സത്ത നമ്മിലേക്കിറങ്ങി നമ്മുടെ അന്തഃകരണത്തിൽ നിറഞ്ഞു് പൊങ്ങുകയും, ഒരു സ്വതന്ത്രസമുദായത്തിൻെറ സ്വാതന്ത്ര്യം ഉദ്ബുദ്ധരായ പൌരന്മാരെന്ന നിലയ്ക്കുള്ള നമ്മുടെ നിലനില്പും അന്തസ്സും ഉയത്തുകയും ചെയ്താലേ നാം വാസ്തവത്തിൽ സ്വതന്ത്രരാവുകയുള്ളൂ.

## 8 കൂടുതൽ രാഷ്ട്രീയപരിശീലനത്തിൻെറ ആവശ്യകത

ഈ കാഴ്ചപ്പാടിൽനിന്നു് നോക്കുമ്പോൾ, നമ്മുടെ രാഷ്ട്രീയപരിശീലനം അത്യന്തം ശോചനീയമായിരുന്നുവെന്നു് ദുഃഖസമേതം സമ്മതിച്ചേ തീരൂ. രാഷ്ട്രീയപ്രബുദ്ധതയിലും ജനാധിപത്യ ഉത്തരവാദങ്ങളിലും ജനങ്ങളെ വേണ്ടുംവിധം പരിശീലിപ്പിച്ചിരുന്നുവെങ്കിൽ, നമ്മുടെ രാഷ്ട്രീയപാർട്ടികളുടെ വിവിധ പ്രവത്തനങ്ങൾ ജനാധിപത്യപരമായ മുതൽക്കൂട്ടായി തീന്നിരിക്കുമായിരുന്നു. അഞ്ചുകൊല്ലത്തിലൊരിക്കൽ തിരഞ്ഞെടുപ്പുസമയത്തു് മാത്രം ജനങ്ങൾ ഇളകിവശായാൽ പോരാ ഈ ചലനത്തിനു താങ്ങായി ദൈനംദിനജീവിതത്തിലും പ്രവത്തനങ്ങളിലുംകൂടി പരിശീലിപ്പിച്ചെടുത്ത രാഷ്ട്രീയബോധത്തിൻെറയും പൌരധമ്മത്തിൻേറയും ദേശവ്യാപകമായൊരു നിലവാരം ഉണ്ടായിരിക്കണം. ഇവയുടെ അഭാവം നമ്മുടെ ഗ്രാമങ്ങളിലും നഗരങ്ങളിലുമുള്ള തദ്ദേശസ്വയംഭരണസ്ഥാപനങ്ങളുടെ ദയനീയമായ പ്രവത്തനങ്ങളിൽ കാണാം. ഇങ്ങനെ എല്ലാ രംഗത്തും നമ്മുടെ ജനതയ്ക്കു് ഫലപ്രദമായ പരിശീലനത്തിൻെറ ആവശ്യമുണ്ടു് - ഉപജീവനത്തിനു് വേണ്ടതു് സമ്പാദിക്കുവാൻ പര്യാപ്തമാക്കുന്നൊരു വിദ്യാഭ്യാസം മാത്രമല്ല ആവശ്യം; സാമൂഹ്യപശ്ചാത്തലത്തെ ബുദ്ധിപൂർവ്വം കൈകാര്യം ചെയ്യുവാൻ അതു് ഓരോ പൌരനേയും പ്രാപ്തനാക്കുകയും വേണം. ഇതാണു് രാഷ്ട്രശബ്ദത്തിൻെറ വിപുലമായ അർത്ഥത്തിൽ പൌരാവലിയുടെ രാഷ്ട്രീയവിദ്യാഭ്യാസം. വിദ്യാഭ്യാസം രണ്ടുതരമാണു് — മതപരവും രാഷ്ട്രീയവും. ഒന്നു മനുഷ്യൻെറ ആത്മീയജീവിതത്തിനു്; മറേറതു് വ്യാവഹാരികജീവിതനിർവ്വഹണത്തിനു്, നമ്മുടെ രാജ്യത്തു് മതവിദ്യാഭ്യാസ

ത്തിൻെറ ശക്തമായൊരു പാരമ്പര്യം ഉണ്ട്—ഇതിൽ ചില വശങ്ങൾ നല്ലതും ചിലതു് അതല്ലാത്തതുമാണ്; ഇപ്പോൾ നമുക്കാവശ്യമായതു്, ജനങ്ങളുടെ രാഷ്ട്രീയമായ വിദ്യാഭ്യാസമാണ്—അവക്തങ്ങളുടെ അവകാശങ്ങളേയും കടമകളേയും മനസ്സിലാക്കുവാനും രാജ്യത്തിൻെറ സംഘടിതസാമൂഹ്യജീവിതത്തിൽ ബുദ്ധിപൂർവ്വം പങ്കുചേരുവാനും സഹായിക്കുന്ന വിദ്യാഭ്യാസം.

## 9 ജനാധിപത്യസഹിഷ്ണുതയും പൌരാവലിയും.

മററുള്ളവരുടെ അഭിപ്രായങ്ങളോടും രീതികളോടും ഒരു പരിധിവരെയുള്ള സഹിഷ്ണുത ജനാധിപത്യത്തിനു് ആവശ്യമാണ്. നാം സഹനശീലരായ ഒരു ജനതയാണ്; ശക്തമായ രാഷ്ട്രീയവും മതപരവുമായ അഭിപ്രായങ്ങൾ വെച്ചു് പുലത്തുമ്പോഴും ഈ സ്വഭാവവിശേഷം നാം നിലനിർത്തേണ്ടതുണ്ട്. മററുള്ളവരെ സ്വാധീനിക്കുവാനുള്ള ആഗ്രഹത്തോടൊപ്പം അവരുടെ അഭിപ്രായം ക്ഷമയോടെ കേൾക്കുവാനും നാം തയ്യാറായിരിക്കണം. ചർച്ചയിലൂടെ ഭരണം എന്നതാണ് ജനാധിപത്യത്തിൻെറ നിർവ്വചനം. നിർബ്ബന്ധം പ്രയോഗിക്കലല്ല. ജനാധിപത്യം യുക്തികളുടെ സംഘട്ടനമാണ്, തലകളുടേതല്ല വോൾട്ടയറുടെ പ്രസിദ്ധമായ ആദേശം സദാ ഓർമ്മിക്കത്തക്കതാണ്; 'നിങ്ങൾ പറയുന്ന ഒററ വാക്കും ഞാൻ വിശ്വസിക്കുന്നില്ല; പക്ഷേ ഇങ്ങനെ പറയുവാനുള്ള നിങ്ങളുടെ അവകാശത്തെ ഞാൻ ജീവൻ കൊടുത്തും കാത്തുരക്ഷിക്കും ' നാം മററുള്ളവരെ സമ്മതിപ്പിക്കുവാൻ ശ്രമിക്കുമ്പോൾ പുതിയ പ്രതിഭകളും കഴിവുകളും നമുക്കു് ആവശ്യമാണെന്നു് കാണാം. ശാസ്ത്രസഹജമായ നിഷ്പക്ഷതയിലും സൂക്ഷ്മതയിലും വസ്തുതകൾ ശേഖരിക്കുവാനുള്ള ആവേശത്തിലും മനസ്സിനെ അഭ്യസിപ്പിക്കേണ്ടതുണ്ട്. ആക്രോശിച്ചു് ഒരാളെ നമുക്കു് നിശ്ശബ്ദനാക്കാൻ കഴിഞ്ഞെന്നു വരാം; പക്ഷേ ഇതിൽക്കൂടെ അയാളെ ബോദ്ധ്യപ്പെടുത്തുവാൻ സാദ്ധ്യമല്ല ഇതു് സാധിക്കുവാൻ, വസ്തുതകളും കണക്കുകളും ശേഖരിക്കുകയും, അവയുടെ അർത്ഥത്തിലേയ്ക്കും വ്യാപ്തിയിലേയ്ക്കും ഉൾക്കാഴ്ച ലഭിക്കുകയും വേണം. ഭദ്രമായ ജ്ഞാനവും കാര്യവിവരവും ആവശ്യമാണെന്നു് ഇതു് തെളിയിക്കുന്നു.

ഇതോടുകൂടിത്തന്നെ, സമർത്ഥമായി ആശയവിനിമയം നടത്തുവാനുള്ള ചാതുര്യവും വികസിപ്പിച്ചെടുക്കണം. ഭാഷാഭ്യസനത്തിൻെറ, ഭാഷയിൽ ശരിയായ പിടുത്തം കിട്ടേണ്ടതിൻെറ പ്രാധാന്യം ഇവിടെയാണ്. എന്തെന്നാൽ, എല്ലാ സമൂഹങ്ങളിലും മനുഷ്യൻ അയൽപക്കക്കാരനെ സ്വാധീനിക്കുന്നതു് ഭാഷയിൽക്കൂടെയാണ്.

ഒരു ജനാധിപത്യരാഷ്ട്രത്തിൽ, ഈ വിനിമയമാദ്ധ്യമത്തിൻെറ പ്രാധാന്യം വമ്പിച്ചതാണ്. നിർഭാഗ്യവശാൽ, നമ്മുടെ വിദ്യാഭ്യാസത്തിൽ ഏററവും ചുരുക്കമായേ ഇതു് പരിശീലിപ്പിക്കപ്പെട്ടുള്ളു. യുക്തിഭദ്രമായ ആശയങ്ങൾ ഉണ്ടായിരിക്കുക, മററുള്ളവരുടെ ചിന്തയേയും പ്രവൃത്തിയേയും സ്വാധീനിക്കും വിധം, വാക്കിലും എഴുത്തിലുംകൂടി ഫലപ്രദമായി അവയുടെ വിനിമയം നടത്തുവാൻ കഴിയുക—ചലനാത്മകവും സാർവ്വജനീനവുമായ സഹിഷ്ണുതയുടെ പശ്ചാത്തലത്തിൽ ഈ വിവേകപൂർണ്ണമായ സമ്പ്രദായം പരക്കെ അംഗീകരിക്കപ്പെടുക എന്നതുതന്നെയാണ് ജനാധിപത്യരാഷ്ട്രീയത്തിൻെറ ധാർമ്മികവശം. പള്ളിക്കൂടങ്ങളിലേയും ഉപരിവിദ്യാഭ്യാസസ്ഥാപനങ്ങളിലേയും ചർച്ചാവേദികളിൽനിന്നുതന്നെ ഈ പരിശീലനം നമ്മുടെ പൌരാവലിക്കു് കിട്ടിത്തുടങ്ങണം.

## 10 ജനാധിപത്യസഹിഷ്ണുതയും നമ്മുടെ നിയമസഭാംഗങ്ങളും

സാധാരണമനുഷ്യബന്ധങ്ങളിൽത്തന്നെ ഇതു് ആവശ്യമാണെങ്കിൽ, നമ്മുടെ നിയമസഭകളുടെയും പാർലിമെണ്ടിൻേറയും നടത്തിപ്പിൽ ഇതു് കൂടുതൽ ആവശ്യമത്രെ. രാജ്യത്തിൻെറ രാഷ്ട്രീയവും സാമൂഹികവുമായ ആരോഗ്യത്തിൻെറ സമ്മർദ്ദമാപിനികളാണ് ഇവ. ഓരോരുത്തരുടേയും നയങ്ങളേയും പരിപാടികളേയും, അബദ്ധങ്ങളേയും പരാജയങ്ങളേയും ഉഗ്രമായി വിമർശിക്കുമ്പോൾ പോലും, അങ്ങേ അററത്തെ ആത്മനിയന്ത്രണവും മാന്യതയും, അന്യോന്യസൌമനസ്യവും സഹിഷ്ണുതയും പ്രദർശിപ്പിക്കേണ്ട രംഗങ്ങളാണ് ഈ വേദികൾ. ഈയിടെയായി നിയമസഭകളിലെ നമ്മുടെ പെരുമാററത്തിൻെറ നിലവാരം അതിവേഗത്തിൽ താഴ്ന്നുപൊയ്ക്കൊണ്ടിരിക്കയാണെന്നതു് ഗൌരവമായ ഉത്കണ്ഠ ഉളവാക്കുന്ന ഒരു കാര്യമാണ്. നമ്മുടെ പാർളിമെണ്ടും നിയമസഭകളും ധിഷണാവൈഭവത്തിൻേറയും ധാർമ്മികാർജ്ജവത്തിൻേറയും, ആദരവിൻേറയും സഹിഷ്ണുതയുടേയും ജാഗരൂകതയുടേയും ദേശീയ ഉത്തരവാദിത്വത്തിൻേറയും ഏററവും ഉന്നതങ്ങളായ പാരമ്പര്യങ്ങൾ സൃഷ്ടിക്കുകയും പരിരക്ഷിക്കുകയും ചെയ്യേണ്ടതുണ്ടു്. സ്വതന്ത്രമായ ചർച്ചയുടേയും വാഗ്വാദത്തിൻേറയും, നിർദ്ദയമായ വിമർശനത്തിൻേറയും നിർമ്മാണപരമായ നിർദ്ദേശങ്ങളുടേയും വിശേഷാവകാശം അനുഭവിച്ചുകൊണ്ടുതന്നെ, ഭരണപക്ഷത്തു് ഇരിക്കുന്നവരെപ്പോലെ, അത്രതന്നെ എതിർകക്ഷികളിലെ സാമാജികന്മാരും, ജനങ്ങളുടെ ജനാധിപത്യപരമായ പരിശീലനത്തിനും രാജ്യത്തിൻെറ ഭരണനിർവ്വഹ

ണത്തിനും സംഭാവന നല്കുന്നുണ്ട്. ഒരു ദിവസം തങ്ങളും ഭരണപക്ഷത്ത് ഇരിക്കുവാനും ഗവമെന്റിന്റെ ചുമതലകൾ നടത്തുവാനും വിളിക്കപ്പെട്ടേക്കുമെന്ന് എതിർകക്ഷികൾ എല്ലായ്പോഴും ഓർമ്മിക്കേണ്ടതുണ്ട്. ഒരു യഥാർത്ഥജനാധിപത്യത്തിൽ, മതപരമോ, വർഗ്ഗീയമോ, ഭാഷാപരമോ ആയ ഒരു ന്യൂനപക്ഷത്തെപ്പോലെ, ഒരു രാഷ്ട്രീയപാർട്ടിയുടെ ന്യൂനപക്ഷാവസ്ഥ സ്ഥിരമായ ഒന്നല്ല. ഇന്നത്തെ ന്യൂനപക്ഷം അടുത്ത തിരഞ്ഞെടുപ്പിൽ ഭൂരിപക്ഷകക്ഷിയാവാം. ഈ നിലയിൽ എത്തുന്നതിൽ അത് പരാജയപ്പെടുന്നുവെങ്കിൽ, അത് ബാഹ്യകാരണങ്ങളാലല്ല; അതിന്റെ നയത്തിലും പരിപാടിയിലും അഥവാ ഘടനയിലും നേതൃത്വത്തിലുമുള്ള കുറവുകൾകൊണ്ടായിരിക്കും. ഭരണകക്ഷിയുടേയും എതിർകക്ഷികളുടേയും അംഗസംഖ്യയിൽ വ്യത്യാസം വരുത്തുന്ന നിയമസഭകളുടെ ഇടയ്ക്കിടയ്ക്കുള്ള മാററം ജനാധിപത്യത്തിന്റെ ആരോഗ്യത്തിനു് നല്ലതാണ്. അഞ്ചുകൊല്ലത്തിലൊരിക്കൽ നടക്കുന്ന നമ്മുടെ പൊതുതിരഞ്ഞെടുപ്പിൽ ഇതിനുള്ള സംവിധാനമുണ്ട്. ഈ തിരഞ്ഞെടുപ്പ് സ്വതന്ത്രവും നീതിപൂർവ്വകവുമായിരിക്കുമെന്ന് ഭരണകക്ഷി ശുഷ്കാന്തിയോടെ ഉറപ്പ് വരുത്തേണ്ടതും, എതിർകക്ഷികളും പൌരാവലിയും ജാഗ്രതയോടെ കാത്തുരക്ഷിക്കേണ്ടതുമാണ്.

## 11 ജനാധിപത്യസഹിഷ്ണുതയും നമ്മുടെ രാഷ്ട്രീയപാർട്ടികളും

ജനാധിപത്യത്തിൽ രാഷ്ട്രീയപ്പാർട്ടികൾ മത്സരിക്കുന്നത്, അവരവരുടെ ആദർശങ്ങൾക്കും പരിപാടികൾക്കും ജനങ്ങളുടെ അംഗീകാരം സമ്പാദിക്കുക എന്ന ഏകഉദ്ദേശം വെച്ചുകൊണ്ടാണ്. പാർട്ടികളേയും അവരുടെ പരിപാടികളേയും പററി തീർപ്പ് കല്പിക്കേണ്ടതു് ജനങ്ങളാണ്; അതുകൊണ്ട് യഥാർത്ഥത്തിൽ അവരാണ് നായകന്മാർ; രാഷ്ട്രീയ നേതാക്കന്മാർ ജനങ്ങളുടെ ദാസന്മാരാണ് – അലങ്കാരഭാഷയിലല്ല വാച്യാർത്ഥത്തിൽത്തന്നെ. അതുകൊണ്ട്, ജനാധിപത്യത്തിൽ രാഷ്ട്രീയത്തിന്റെ പരമമായ ഉദ്ദേശം, തങ്ങളുടെ നേതാക്കന്മാരെ ബുദ്ധിപൂർവ്വവും സ്വതന്ത്രവുമായി തിരഞ്ഞെടുക്കുവാനും, രാജ്യത്തിന്റെ കർത്തവ്യങ്ങൾ നിറവേററുവാൻ അവർ അസമർത്ഥരാണെന്നു് തെളിയുമ്പോൾ അവരെ മാററുവാനുമുള്ള പരിശീലനം നല്കുക എന്നതുമാണ്. ജനാധിപത്യത്തിലെ പൌരന്റെ പരമാധികാരത്തിന്റെ ശരിയായ പ്രമാണം ഇതാണ്. അയാൾ ഒരേ സമയം പരമാധികാരിയും പ്രജയുമാണ്. ജനാധിപത്യത്തിൽ രാഷ്ട്രമെന്നതു് പൌരന്മാരിൽനിന്നു് വ്യത്യാസമായോ അവക്ക് ഉപരിയായോ ഉള്ള ഒന്നല്ല. പൌരന്മാരുടെ സഞ്ചിതമായ ഇച്ഛാശക്തി മാത്രമാണ് അതു്.

## 12 സഹിഷ്ണുതയുടെ ദേശീയപാരമ്പര്യം

ഞാൻ നേരത്തേ പറഞ്ഞതുപോലെ ഭാരതത്തിനു് സഹിഷ്ണുതയുടെ ദീർഘമായൊരു പാരമ്പര്യമുണ്ടു്. ഇതു് നമ്മുടെ ചരിത്രത്തിന്റെ തുടക്കത്തിൽ നമ്മുടെ തത്വചിന്ത രൂപംകൊടുത്തതും, പിന്നീടു് നമ്മുടെ മതവും രാഷ്ട്രീയസംവിധാനവും പുഷ്ടിപ്പെടുത്തിയതുമാണു്. മഹത്തുക്കളും ലോകത്തെ പ്രകമ്പനം കൊള്ളിച്ചവരുമായ ശ്രീകൃഷ്ണൻ, ശ്രീബുദ്ധൻ, ശ്രീശങ്കരൻ, അശോകചക്രവർത്തി മുതലായ ആത്മീയനേതാക്കന്മാർ, യുക്തിസഹമായ നിവേദനവും ആർജ്ജവപൂർണ്ണമായ സ്വഭാവവൈശിഷ്ട്യവും താങ്ങായുള്ള ശാന്തമായ അനുനയനമെന്ന ജനാധിപത്യരീതിയിൽക്കൂടെ കോടിക്കണക്കിനാളുകളെ സ്വാധീനിച്ചു നമ്മുടെ കാലത്തു് തന്നെ, ഈ പാരമ്പര്യത്തേയും മാർഗ്ഗത്തേയും ശക്തിപ്പെടുത്തുന്നതു് നാം വിവേകാനന്ദനിൽ ദർശിച്ചു. അതിനെ സാമൂഹിക – രാഷ്ട്രീയരംഗത്തു് ഗാന്ധിജി വിജയകരമായി പ്രയോഗക്ഷമമാക്കിയതിന്റെ നന്മയും നാം അനുഭവിക്കയുണ്ടായി.

## 13 ഉപസംഹാരം

അടുത്തുവരുന്ന പൊതുതിരഞ്ഞെടുപ്പു് – സ്വാതന്ത്ര്യലബ്ധിക്കു് ശേഷം ജനങ്ങൾക്കു് ലഭിക്കുന്ന നാലാമത്തെ അനുഭവമാണിതു്. ആത്മവിശ്വാസവും സാമൂഹിക ഉത്തരവാദിത്വവും നമ്മുടെ പൌരന്മാരിൽ പ്രബോധിപ്പിക്കുക വഴി നമ്മുടെ ശിശുപ്രായമായ ജനാധിപത്യത്തെ ശക്തമാക്കുമെന്നും, അങ്ങനെ, കുന്നു കൂടിയിരിക്കുന്നതും അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നതുമായ പ്രശ്നങ്ങളെ അഭിമുഖീകരിച്ചു്, പരിഹരിക്കുവാൻ രാഷ്ട്രത്തെ പ്രാപ്തമാക്കുമെന്നും ആശിക്കാം. തുറന്ന ചർച്ചയും സ്വതന്ത്രമായ ആശയവിനിമയവും ആണു് ഇതിനുള്ള ഏററവും ഉത്തമമായ മാർഗ്ഗം. നമ്മുടെ പൌരാണിക മാതൃഭൂമിയുടെ ഭാവി സുനിശ്ചിതമായ അസ്ഥിവാരത്തിൽ കെട്ടിപ്പടുക്കുവാനുള്ള വഴിയും അതുതന്നെ. ഇമ്മാതിരി ചർച്ചായോഗങ്ങളുടെ പ്രാധാന്യം അതാണു്; അതിൽ പങ്കുചേരുന്നതിൽ ഞാൻ സന്തുഷ്ടനാണു്.

# 16

## ഭാരതവും ജപ്പാനും ലോകസമാധാനവും *

### 1 ആമുഖം

'ദി ഇംപാക്റ്റ് ഓഫ് സൈൻസ് ഓൺ സൊസൈററി' എന്ന തന്റെ പുസ്തകത്തിൽ, സമകാലിക ലോകത്തിന്റെ ദുരന്തത്തെപ്പററി, ബർട്രണ്ട് റസ്സൽ, ഇങ്ങനെ പ്രസ്താവിക്കുന്നു.

'പൊതുവായി പറഞ്ഞാൽ, മനുഷ്യസാമർത്ഥ്യത്തിന്റെ മാഗ്റ്റവും മനുഷ്യമൂഢതയുടെ ലക്ഷ്യവും തമ്മിലുള്ള ഒരു മത്സരത്തിന്റെ നടുവിലാണ് നാം. ലക്ഷ്യങ്ങളെ സംബന്ധിച്ച് വേണ്ടത്ര വിസ്തൃതം ഉണ്ടായാൽ, അവയുടെ നിർവ്വഹണത്തിനുവേണ്ട വൈദഗ്ദ്ധ്യത്തിന്റെ ഓരോ വർദ്ധനവും ദോഷകരമായിരിക്കും. അജ്ഞതയും അപ്രാപ്തിയും കാരണമാണ് മനുഷ്യൻ ഇത്രകാലവും നിലനിന്നു വന്നത്. പക്ഷെ വിജ്ഞാനത്തോടും പ്രാപ്തിയോടും കൂടി വിസ്തൃതവും ചേർന്നാൽ ഈ നിലനില്പ് തുടരുമെന്നതിനു ഒരുറപ്പുമില്ല. വിജ്ഞാനം ശക്തിയിലേയ്ക്ക് നയിക്കുന്നു, പക്ഷെ ഈ ശക്തി ഗുണകരമാവാം, ദോഷകരവുമാവാം. ഇത് കാണിക്കുന്നത്, വിജ്ഞാനത്തിലെന്നപോലെ വിവേകത്തിലും മനുഷ്യൻ വളരുന്നില്ലെങ്കിൽ, വിജ്ഞാനത്തിന്റെ വർദ്ധന, ദുഃഖത്തിന്റെ വർദ്ധനയായിരിക്കും.' എന്നതാണ്.

### 2 ആധുനിക ശാസ്ത്രവും ആധുനിക മനുഷ്യനും

കഴിഞ്ഞ മുന്നൂറു വർഷത്തെ മാനവേതിഹാസം, നീരാവിയുടേയും വിദ്യുച്ഛക്തിയുടേയും ഘട്ടങ്ങളിൽക്കൂടെ, മനുഷ്യസംസ്കാരത്തെ അണുശക്തിയിലെത്തിച്ചിരിക്കയാണ്. ശാസ്ത്രസാധനയിലൂടെ ശിക്ഷിതമായ മനുഷ്യമനസ്സ്, പ്രകൃതിരഹസ്യങ്ങളേയും അതിന്റെ ശക്തികളെയും നിയന്ത്രിക്കേണ്ടതിനെപ്പററി കൂടുതലായ

---

* 1958 ആഗസ്റ്റ്–സെപ്റ്റംബറിൽ ജപ്പാനിൽ നടത്തിയ പ്രസംഗപര്യടനത്തിനിടയിൽ, ടോക്കിയോവിലെ യോമ്യൂറിഷിംബൺ ദിനപത്രത്തിലേയ്ക്കായി എഴുതിയത്; പിന്നീട് 1959 സപ്റ്റംബറിലെ പ്രബുദ്ധഭാരതത്തിൽ ഇതു് പ്രസിദ്ധീകരിക്കപ്പെട്ടു.

ജ്ഞാനം സമ്പാദിച്ചിട്ടുണ്ട്. പുതിയ ഈ ഊർജ്ജത്തിന്റെ രഹസ്യങ്ങളെപ്പററിയും അതിന്റെ നിയന്ത്രണത്തെപ്പററിയുമുള്ള വ്യാപ്തി ഐൻസ്റ്റീന്റെ പ്രസിദ്ധമായ സൂത്രം അനാവരണം ചെയ്യുന്നുണ്ട്. $E = mc^2$; ഗുപ്തമായ കോണുകളിൽ പ്രകൃതി യുഗങ്ങളായി മറച്ചു വെച്ചിട്ടുള്ള പദാർത്ഥത്തിന്റെ ബൃഹത്തായ ഊർജ്ജം ഇപ്പോൾ അതിന്റെ രഹസ്യം മനുഷ്യനു് അനാവരണം ചെയ്തുകൊടുത്തിരിക്കുന്നു.

പക്ഷേ തന്റെ ഹസ്തങ്ങളിലേയ്ക്കു് ബൃഹത്തായ ശക്തി ഒഴുകിത്തുടങ്ങിയതോടെ, മനുഷ്യനു്, തന്നെപ്പററിയും തന്റെ ഭാവിയെപ്പററിയും ഉറപ്പില്ലായ്മ അനുഭവപ്പെട്ടുതുടങ്ങിയിരിക്കയാണു്. ശാസ്ത്രത്തിന്റേയും സാങ്കേതികവിദ്യയുടേയും അഭിവൃദ്ധിയിൽക്കൂടെ, മനുഷ്യന്റെ പീഡകൾ അവസാനിപ്പിക്കുവാനും മനുഷ്യക്ഷേമം വർദ്ധിപ്പിക്കുവാനും ഉള്ള ആവേശത്താൽ പ്രേരിതരായിരുന്ന പത്തൊമ്പതാം ശതാബ്ദത്തിലെ ശാസ്ത്രജ്ഞന്മാർ. ശാസ്ത്രത്തിന്റെ സത്ഫലങ്ങളുടെ ഒരു ഭാഗം മനുഷ്യജീവിതത്തിന്റെ ഉന്നമനത്തിനായി ഉപയോഗിക്കപ്പെടുന്നുണ്ടെന്നതു് തക്കമെററ സംഗതിയാണു്, പക്ഷേ ബാക്കിഭാഗം, മനുഷ്യസംസ്കാരത്തെ നശിപ്പിക്കുവാനുള്ള തയ്യാറെടുപ്പിനായി വർദ്ധിച്ചുവരുന്ന ആലോചനയില്ലായ്മയോടുകൂടി ഉപയോഗിക്കപ്പെടുകയാണു്. ആധുനികസംസ്കാരത്തിന്റെ ദുരന്തമിതാണു്, ബർട്രണ്ട് റസ്സൽ പറഞ്ഞതുപോലെ, ഭയാനകമായ ശക്തിയോടുകൂടി ബൃഹത്തായ വിഡ്ഢിത്തവും ചേരുക. ആധുനികസംസ്കാരത്തിൽ ഹൃദയശൂന്യതയുടെ ഭാവമുണ്ടു്, സഹാനുഭൂതി ഇല്ലായ്മ, ഡോക്ടർ സോറോയിൻ പറഞ്ഞതുപോലെ, പരാർത്ഥവിചാരത്തിന്റെ അഭാവം; അതിനു് ജ്ഞാനവും ശക്തിയുമുണ്ടു്, വിവേകമില്ല. വിവേകമെന്നതു് പരക്ഷേമോന്മുഖതയാലും മനുഷ്യജാതിയോടുള്ള ചുമതലാബോധത്താലും ശുദ്ധീകരിക്കപ്പെട്ടതാണു്.

## 3 ഭാരതത്തിന്റെ അതുല്യമായ സമാധാനപാരമ്പര്യം

ഭാരതത്തിന്റെ ശബ്ദം ഇന്നു് സമാധാനത്തിന്റേയും സൌഭ്രാത്രത്തിന്റേയുമാണെങ്കിൽ, അതു് അതിന്റെ പൌരാണികസംസ്കാരത്തിലും തത്ത്വദർശനത്തിലും മനുഷ്യസ്നേഹവും മനുഷ്യനോടുള്ള ചുമതലാബോധവും സമ്മിളിതമായിരുന്നിട്ടുള്ളതുകൊണ്ടാണു്. അതു് ദൌർബ്ബല്യത്തിന്റെ ശബ്ദമല്ല, ശക്തിയുടേതാണു്. അയ്യായിരമോ അതിലധികമോ ദൈർഘ്യമുള്ള അതിന്റെ ചരിത്രത്തിൽ ഭാരതം മനുഷ്യാനുഭവത്തിന്റെ പൂർണ്ണമായ വ്യാപ്തിയിൽക്കൂടെ കടന്നുപോയിട്ടുണ്ടു് അഭിവൃദ്ധിയും അരിഷ്ടതയും, ജയവും അപജയവും, സ്വാതന്ത്ര്യവും അടിമത്തവും, വിശാലമനസ്കതയും ക്ഷുദ്രവീക്ഷണവും. മനുഷ്യാനുഭവമായ ദൃശ്യത്തിൽനിന്നു് വിവേകമാവുന്ന

നവനീതത്തെ കടഞ്ഞെടുത്തു്, ഈ രാജ്യത്തിലെ മഹാന്മാരായ ചിന്തകന്മാർ അതിൻെറ സംസ്കാരത്തെ ചില ശാശ്വതമൂല്യങ്ങളാൽ അങ്കിതമാക്കിയിട്ടുണ്ടു്. സമാധാനവും മൃദുത്വവും, മാനുഷികത്വവും സൌഭ്രാത്രവും, സഹിഷ്ണുതയും സാർവ്വജനീനതയുമാണവ. ശ്രീകൃഷ്ണൻ നിർഭയമായ സൌമ്യത എന്ന അദ്ഭുതകരമായ സിദ്ധാന്തത്തെപ്പററി ഗീതയിൽ (XII. 15) ഉദ്ബോധിപ്പിച്ചിട്ടുണ്ടു്: 'സ്വയം നിർഭയനും ലോകത്തിനെല്ലാം നിർഭയത്വം പ്രദാനം ചെയ്യുന്നതിനുള്ള ഉറവിടവുമായവൻ എനിയ്ക്കു് പ്രിയപ്പെട്ട ഭക്തനാണു്.'

മാർദ്ദവപൂർണ്ണമായ നിർഭയത്വമെന്ന ഈ വൈശിഷ്ട്യം ക്രിസ്തുവിനുമുമ്പു് 6-ാം ശതാബ്ദത്തിൽ ബുദ്ധൻ മുതൽ ക്രിസ്തുവിനുപിമ്പു് 20-ാം ശതാബ്ദത്തിൽ ഗാന്ധിജിവരെയുള്ള ഗുരുക്കന്മാരുടെയും ആദർശപുരുഷന്മാരുടെയും അനുസ്യൂതപ്രവാഹത്തിൽ ഉജ്ജ്വലമായി പ്രത്യക്ഷപ്പെട്ടുകയുണ്ടായി. ക്രിസ്തുവിനു് മുമ്പു് 3-ാം ശതാബ്ദത്തിലെ അശോകചക്രവർത്തിയുടെ രാഷ്ട്രീയനയത്തിലും ഭരണരീതിയിലും ഇതു് അസുലഭമായ രീതിയിൽ ആവിഷ്കരിക്കപ്പെട്ടുകയുണ്ടായി. മഹാനായ ഈ ചക്രവർത്തി, അന്നത്തെ ഭാരതീയ രാജ്യങ്ങളിലൊന്നായ കലിംഗക്കു് എതിരായി നടത്തിയ യുദ്ധത്തിൽ ഒരു ഗംഭീര വിജയം നേടി; പക്ഷേ യുദ്ധത്തിൽ സംഭവിച്ച വമ്പിച്ച ദുരിതങ്ങളെപ്പററി കേട്ടപ്പോഠം, അദ്ദേഹം കൃപാവിഷ്ടനായി. രാഷ്ട്രീയനയത്തിൻെറ ഉപകരണമായി യുദ്ധത്തെ ഉപയോഗിക്കുക എന്ന നിലപാടിനെ അദ്ദേഹം ആ നിമിഷം ത്യജിച്ചു. ബൃഹത്തും ശക്തിമത്തുമായൊരു രാജ്യത്തിൻെറ ഭരണാധികാരിയായ അദ്ദേഹം സമാധാനത്തിൻേറയും സാംസ്കാരികവിനിമയത്തിൻേറയും മാർഗ്ഗത്തിൽക്കൂടെ അടുത്തുള്ള രാഷ്ട്രങ്ങളോടും ജനങ്ങളോടും മൈത്രീബന്ധങ്ങഠം സ്ഥാപിച്ചു; ഈ അഭൂതപൂർവ്വമായ വിദേശനയത്തിൻെറ തത്ത്വങ്ങളെ, തൻെറ വിശാലമായ സാമ്രാജ്യത്തിൽ സ്തംഭങ്ങളിലും ശിലകളിലും മുദ്രണം ചെയ്യിച്ചു. ഇതിനു് മുമ്പുണ്ടായിരുന്ന ഉന്നതന്മാരായ ആത്മീയനേതാക്കളിൽനിന്നെന്നപോലെ, ഈ ചക്രവർത്തിയിൽ നിന്നും ഭാരതീയമനസ്സിനു് സമാധാനത്തിൻേറയും സഹിഷ്ണുതയുടേയും അസുലഭമായൊരു നേട്ടം ലഭ്യമായി.

ഇങ്ങനെ കൈവന്ന ദേശീയശിക്ഷണത്തിൻെറ ഫലമായി ഭാരതത്തിൻെറ ദീർഘചരിത്രത്തിൽ അക്രമവാസന ഒട്ടുംതന്നെ ഉണ്ടായിട്ടില്ല. ഒരു വിദേശരാജ്യത്തേയും ഭാരതം ആക്രമിച്ചിട്ടില്ല. വിദേശീയരുടെ രക്തത്താൽ അതിൻെറ കൈകഠം പങ്കിലമായിട്ടില്ല; അതു് മററു രാഷ്ട്രങ്ങളെ കൊള്ളയടിച്ചു് ധനമാർജ്ജിച്ചിട്ടുമില്ല. സംസ്കാരത്തിൻേറയും വ്യാപാരത്തിൻേറയും നിശ്ശബ്ദമാർഗ്ഗ

ങ്ങളിൽക്കൂടെയാണ് ഭാരതത്തിന്റെ അന്താരാഷ്ട്രീയസമ്പർക്കങ്ങൾ നീങ്ങിയിട്ടുള്ളതു്; അക്രമത്തിന്റേയും യുദ്ധത്തിന്റേയും പ്രചണ്ഡവാതങ്ങളിൽക്കൂടെയല്ല. പുരാതനവും ചലനാത്മകവും വ്യാപകവുമായ ഈ പൈതൃകം ഇന്നു് രാഷ്ട്രങ്ങളുടെ മദ്ധ്യത്തിൽ സമാധാനത്തിന്റേയും സഹിഷ്ണതയുടേയും ശബ്ദം ഭാരതം ഉയർത്തുന്നതിന്റെ ആത്മാർത്ഥതയെ തെളിയിക്കുന്നുണ്ടു്. ഈ വീക്ഷണം ആധുനികഭാരതമനസ്സിന്റെയോ, നമ്മുടെ മഹാനായ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റുവിന്റെ മാനസികചാപല്യത്തിന്റെയോ ഉല്പന്നമൊന്നുമല്ല.

## 4 ശാസ്ത്രത്തിന്റെയും മതത്തിന്റെയും സമന്വയം ഭാരതത്തിൽ

ഭാരതീയതത്ത്വശാസ്ത്രത്തിനു് ശാസ്ത്രത്തേയോ സ്വതന്ത്രചിന്തയുടെ മുന്നേററത്തെപ്പററിയോ ഭയമില്ല. ഭൌതികപ്രകൃതിയുടെ മാത്രമല്ല മനുഷ്യന്റെ ആന്തരികസ്വഭാവത്തിന്റെയും പ്രക്രിയകളേയും ശക്തികളെയും മനസ്സിലാക്കുവാനും നിയന്ത്രിക്കുവാനും ശാസ്ത്രീയ ശിക്ഷണം ഉപയോഗിക്കണമെന്നും ഉപയോഗിക്കാവുന്നതാണെന്നും ഭാരതത്തിനറിയാം. ഇതിൽ ആദ്യത്തേതു് ആധുനിക ശാസ്ത്രവും സാങ്കേതികതയും അദ്ഭുതാവഹമായി നടത്തിക്കഴിഞ്ഞിട്ടുണ്ടു്. പക്ഷെ ഈ നേട്ടം നേരിട്ടു് മനുഷ്യനു് സൌഖ്യമോ സാക്ഷാൽക്കാരമോ കൈവരുത്തുവാൻ ശക്തമല്ല; അതിനനുകൂലമായ സാഹചര്യങ്ങൾ ഉണ്ടാക്കുവാനേ അതിനു് കഴികയുള്ളൂ. ഈ സൌഖ്യവും സാക്ഷാത്കാരവും വേറൊരു ശിക്ഷണത്തിന്റെയും ആചാരക്രമത്തിന്റെയും ഫലമാണു്. അതാണു് മതം; പക്ഷെ അതിന്റെ സിദ്ധാന്തപരമോ ആചാരപരമോ ആയ രൂപങ്ങളിലല്ല പക്ഷെ ആത്മീയസാധനയും സാക്ഷാൽക്കാരവും എന്ന അതിന്റെ കാതലായ രൂപത്തിൽ ഈ സാധനയുടെ പ്രാധാന്യത്തെ പ്രാദേശിക ചരിത്രപരിതഃസ്ഥിതികൾ കാരണം പാശ്ചാത്യസംസ്കാരം അവഗണിച്ചു. ഭാരതീയതത്ത്വദർശനത്തിനു് അനുസൃതമായി ശാസ്ത്രത്തിന്റെയും മതത്തിന്റെയും സാധനകൾ പരസ്പരപൂരകങ്ങളാണു്. വേലികെട്ടി വേർപെടുത്തിട്ടുള്ളവയല്ല; ബാഹ്യപ്രകൃതിയുടെ ശാസ്ത്രത്തിനു് ആന്തരപ്രകൃതിയുടേതുമായി വൈരുദ്ധ്യമുണ്ടാവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ, പ്രതിപാദ്യവിഷയങ്ങൾ വ്യത്യസ്തമാണെങ്കിലും പ്രതിപാദനപ്രക്രിയ ഒന്നാണു്. അവയുടെ ലക്ഷ്യങ്ങളും ഒന്നാണു്. പ്രകൃതിയെയും മനുഷ്യ ജീവിതത്തേയും പററി കൂടുതൽ അറിവും നിയന്ത്രണവും ആർജ്ജിച്ചു മനുഷ്യജീവിതത്തെ കൂടുതൽ സമ്പന്നമാക്കുക. ആധുനികലോകം ഇത്തരം മഹത്തായൊരു

പൂർത്തീകരണത്തിലേയ്ക്ക് തപ്പിത്തടഞ്ഞു് നീങ്ങുകയാണു്. മനുഷ്യ പൈതൃകത്തിലെ ഏറ്റവും ഉന്നതമൂല്യങ്ങളായ ശാസ്ത്രത്തേയും മത ത്തേയും, അഥവാ ഭൗതികശാസ്ത്രത്തേയും മാനവികശാസ്ത്രത്തേയും സമന്വയിപ്പിക്കുക. ബർട്രണ്ട് റസ്സൽ ആവശ്യപ്പെട്ടതുപോലെ, മനുഷ്യന്റെ വിവേകത്തിലെ വദ്ധനവു് അവന്റെ ജ്ഞാനത്തിലേ തിനോടൊപ്പമാകുവാൻ ഈ മാർഗ്ഗമേയുള്ളൂ; അപ്പോൾ മാത്രമേ അവൻ ദുഃഖത്തിൽ നിന്നു് മുക്തനാവുകയും സുഖം അനുഭവിക്കുകയും ചെയ്യുകയുള്ളൂ.

രാഷ്ട്രങ്ങളുടെ ദേശീയനയങ്ങളെ ബുദ്ധിപൂർവ്വം കൈകാര്യം ചെയ്തു് ഉടനെ ഒരു യുദ്ധമുണ്ടാവുന്നതിനെ താമസിപ്പിച്ചു് തടുക്കാം. ഇന്നത്തെ ലോകത്തിൽ ഇതുതന്നെ വലിയൊരു നേട്ടമായിരിക്കും. ഭാരതത്തിന്റെ വിദേശനയത്തിന്റെ ഹ്രസ്വകാലലക്ഷ്യമിതാണു്. ഈ ലക്ഷ്യത്തിനു് പഞ്ചശീലം അഥവാ സഹവർത്തിത്വം എന്ന തത്ത്വത്തിൽ ശക്തമായ ആവിഷ്കരണം ലഭിച്ചിട്ടുണ്ടു്. പക്ഷേ ഇതു് അല്പസമയത്തേയ്ക്കുള്ളൊരാശ്വാസം മാത്രമാണു്; ഈ ഇടവേ ളയെ ഉപയോഗിച്ചു് മനുഷ്യവംശത്തിന്റെ പൂർണ്ണമായ പൈതൃക ത്തിന്റെ സംയോജനത്തിൽക്കൂടി അവന്റെ മനസ്സിലെ പിള ർപ്പിനെ നീക്കംചെയ്‌വാൻ ശ്രമിക്കേണ്ടതാണു്. ശ്രീരാമകൃഷ്ണനും (1836–1886), വിവേകാനന്ദനും (1863–1902) ഭാരതത്തിന്റെ ആത്മാവിൽനിന്നു് വിട്ടുവിച്ച ശക്തികളിൽക്കൂടി നിശ്ശബ്ദമായ രീതിയിൽ ഈ പ്രക്രിയയുടെ പൂർത്തീകരണത്തിനു് സഹായമപ്പി ക്കുവാൻ ഭാരതം ആഗ്രഹിക്കുന്നു. ഈ ജ്ഞാനസമുച്ചയത്തിന്റെ ഭാരതീയമായ സമന്വയത്തെ അഞ്ചു പ്രമേയങ്ങളിൽ സമാഹരിച്ചു് ആധുനികഭാരതത്തിന്റെ ഏറ്റവും ഉന്നതനായ രാഷ്ട്രശില്പി എന്നു് അംഗീകരിക്കപ്പെട്ടിട്ടുള്ള വിവേകാനന്ദൻ പ്രഖ്യാപിക്കയുണ്ടായി. (വിവേകാനന്ദസാഹിത്യസർവ്വസ്വം, 1. പേജ്. 146)

'ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുകയാണു് ലക്ഷ്യം; ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു് മാർഗ്ഗവു മാകുന്നു. ഇതു് കർമ്മ ഭക്തിയോഗജ്ഞാനങ്ങളിൽ ഒന്നോ ഒന്നിൽ അധികമോ എല്ലാമോ വഴിയായി ചെയ്യുക സ്വതന്ത്രനാവുക. ഇതാകുന്നു മതസർവ്വസ്വം ശാസ്ത്രസിദ്ധാന്തങ്ങളും ആഗമവാക്യ ങ്ങളും പൂജാവിധികളും ഗ്രന്ഥങ്ങളും ക്ഷേത്രങ്ങളും പ്രതീകങ്ങളും എല്ലാം ഉപാംഗങ്ങൾമാത്രമാണു്.' മനുഷ്യക്ഷേമത്തിനു് ഭാരതീയ ചൈതന്യത്തിന്റെ സംഭാവനയെ സ്പർശിച്ചു്, അമേരിക്കൻ ഗ്രന്ഥ

കാരനായ വിൽ ഡ്യൂറണ്ട് തന്റെ സ്റ്റോറി ഓഫ് സിവിലൈസേഷനിൽ എഴുതുന്നു: (ഖണ്ഡം 1. 1935 ഭാഗം 6.33)

ഹിമാലയത്തിന്റെ തടസ്സത്തിനപ്പുറത്തുനിന്നുപോലും വ്യാകരണം ന്യായം തത്വശാസ്ത്രം യക്ഷിക്കഥകൾ മായാജാലപ്രയോഗം, എല്ലാററിനുമുപരിയായി നമ്മുടെ അക്കങ്ങളും ദശാംശവ്യവസ്ഥയും എന്നിവയെ ഇന്ത്യ നമുക്കയച്ചുതന്നിട്ടുണ്ട്. പക്ഷെ ഇന്ത്യയുടെ ആത്മാവിന്റെ സത്ത ഇവയല്ല; ഭാവിയിൽ നമുക്ക് അവിടെനിന്നു് പഠിക്കാനുള്ളതു് നോക്കുമ്പോൾ ഇവ നിസ്സാരങ്ങളാണ്.... ആക്രമിച്ചു കീഴടക്കലിനും, അഹന്തയ്ക്കും, ധ്വംസനത്തിനും പകരം പക്വമനസ്സിന്റെ സഹിഷ്ണുതയും മാർദ്ദവവും സഹതാപപൂർണ്ണവുമായ മനസ്സിന്റെ ശാന്തതയും എല്ലാ ജീവികളോടുമുള്ള സ്നേഹത്തിന്റേതായ ഐക്യവും ഇന്ത്യ നമുക്ക് പഠിപ്പിച്ചുതന്നേയ്ക്കും.

## 5 യുദ്ധത്തിനു മുമ്പും പിമ്പുമുള്ള പാശ്ചാത്യലോകം.

ലോകസമൂഹത്തിൽ തന്റെ സ്ഥാനമെന്തെന്നും ലോകത്തിനു് തന്റെ സംഭാവന എന്തായിരിക്കണമെന്നും പുനഃപരിശോധന ചെയ്യുക എന്ന പ്രശ്നം യുദ്ധാനന്തരം ജപ്പാൻ നേരിടുകയാണ്. വളന്നുവരുന്ന വ്യക്തികൾക്കെന്നപോലെ രാഷ്ട്രങ്ങൾക്കും തങ്ങളുടെ മിച്ചമായ മാനസികശക്തിയെ എങ്ങനെ നിക്ഷേപിക്കണമെന്നതു് വിഷമം പിടിച്ചൊരു പ്രശ്നമാണ്. 15–ാം ശതാബ്ദത്തിൽ നിന്നു തുടങ്ങി ശാസ്ത്രത്തിന്റേയും മാനവികതത്വത്തിന്റേയും നിർമ്മാണപരമായ മേഖലകളിലെന്നപോലെ, മുതലാളിത്വം, സാമ്രാജ്യത്വം, യുദ്ധം എന്നിവയിൽ കലാശിച്ച ദുർബ്ബലരാജ്യങ്ങളുമായുള്ള സംഘട്ടനങ്ങളുടെ വിനാശകരമായ മേഖലകളിലും, യൂറോപ്പ് അതിന്റെ അതിരേകശക്തികളെ നിക്ഷേപിച്ചുതുടങ്ങി. ഇങ്ങനെ ബലിയാക്കപ്പെട്ട രാജ്യങ്ങൾക്കുമാത്രം കഷ്ടപ്പാടുകളുണ്ടാക്കുകയല്ല ഇതു് ചെയ്തതു്; യൂറോപ്യൻ രാജ്യങ്ങളെത്തന്നെ അവസാനം ഇതു് തിരിച്ചടിച്ചു. ഈ നയത്തിന്റെ തിരിച്ചടിയായിരുന്നു രണ്ടു ലോകമഹായുദ്ധങ്ങളും. ഇതിന്റെ വിവേകമില്ലായ്മ യൂറോപ്പിനു് ബോദ്ധ്യപ്പെട്ടിട്ടുണ്ട്; തത്ഫലമായി, അതു് കുറേയെല്ലാം ഈ നയത്തിൽ നിന്നു് പിൻവാങ്ങിയിട്ടുമുണ്ട്. അടിമരാജ്യങ്ങളിലെ ഉയന്നുവന്ന സ്വാതന്ത്ര്യപ്രസ്ഥാനങ്ങളുടെ സമ്മർദ്ദവും ഇതിനു കാരണമായിട്ടുണ്ട്. അവികസിതരാജ്യങ്ങളുടെ സാമ്പത്തികവും വ്യാവസായികവുമായ സഹായത്തിനായുള്ള അന്താരാഷ്ട്രീയപ്രസ്ഥാനങ്ങളിൽ യൂറോപ്പ് പങ്ക് വഹിച്ചുതുടങ്ങീട്ടുമുണ്ട്. സാമ്പത്തികമേഖലയിൽ,

രാഷ്ട്രങ്ങൾ തമ്മിൽ ഇങ്ങനെ സഹായിക്കുകയും സഹകരിക്കുകയും ചെയ്യുക എന്നതു് ലോകത്തിനു് ശോഭനമായൊരു ഭാവി വാഗ്ദാനം ചെയ്യുന്നുണ്ടു്; വിദ്യാഭ്യാസരംഗത്തും സാംസ്കാരികമേഖലയിലും യുനെസ്കോ നടത്തുന്ന പ്രവർത്തനങ്ങൾ ഇതിനെ ശക്തിപ്പെടുത്തുകയും ചെയ്യുന്നു. ലോകരാഷ്ട്രസംഘടനതന്നെ, ചിലപ്പോഴെല്ലാം ചഞ്ചലമാവുകയും സംശയിച്ചു നില്ക്കുകയും ചെയ്യുന്നുണ്ടെങ്കിലും, അക്രമാസക്തരായ രാഷ്ട്രങ്ങളെ തടഞ്ഞുനിർത്തി, ലോകസമാധാനം രക്ഷിക്കുന്നതിൽ സഹായിക്കുന്നുണ്ടു് – സൂയസ് പ്രതിസന്ധിയിൽ ഇതു് തെളിയിക്കപ്പെട്ടു.

ലോകവ്യാപകമായ രാഷ്ട്രീയവും സാമ്പത്തികവും, സാംസ്കാരികവും, വിദ്യാഭ്യാസപരവുമായ രംഗങ്ങളിൽ, ഊർജ്ജസ്വലമായൊരു രാജ്യത്തിനു്, അതിന്റെ മികച്ചമുള്ള ശക്തികളെ ലോകജനതയുടെ നന്മയ്ക്കു് ഉപയോഗിക്കുവാൻ ഇങ്ങനെ വിപുലവും നിർമ്മാണപരവുമായൊരു രംഗം കിടപ്പുണ്ടു്.

## 6 യുദ്ധത്തിനു് മുമ്പും പിമ്പുമുള്ള ജപ്പാൻ.

കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനം, ജപ്പാൻ ഒരു ആധുനികരാഷ്ട്രമായി പെട്ടെന്നുയർന്നുവന്നതു്, ഭാരതത്തിൽ വലിയൊരാവേശം പകർത്തി. പക്ഷേ ജപ്പാൻ സാമ്രാജ്യപ്രഭുത്വരാജ്യങ്ങളുടെ കാലടികളെ പിൻതുടരുന്നതു് പരിഭ്രമത്തോടും ദുഃഖത്തോടും കൂടി ഭാരതം മുഴുവനും നോക്കിനിന്നു. ഇതു് വമ്പിച്ചൊരു ദുരന്തമായിരുന്നു. ജപ്പാനിലെ മാനുഷികദൃശ്യത്തിന്റെ അന്തരാത്മാവിൽ നൈസർഗ്ഗികമായ സൌന്ദര്യവും നന്മയുമുള്ളതായി ഭാരതം ദീർഘകാലംമുമ്പുതന്നെ മനസ്സിലാക്കിയിരുന്നു. ജപ്പാന്റെ സാമ്രാജ്യത്വനയങ്ങളും യുദ്ധങ്ങളും അതിന്റെ ഈ സൌന്ദര്യത്തെ വികലമാക്കിയിരുന്നു. സൗന്ദര്യത്തേയും, ശുചിത്വത്തേയും മര്യാദയേയും നല്ല പെരുമാററത്തേയും ഇഷ്ടപ്പെടുന്ന ബുദ്ധിശാലികളും പ്രതിഭാധനരുമായ ഒരു ജനത അധിവസിക്കുന്ന ഈ അഴകേറിയ നാട്ടിൽ, അതിർകടന്ന സ്വരാജ്യാഭിമാനത്തിന്റേയും, അക്രമത്തിന്റേയും യുദ്ധത്തിന്റേയും നിലപാടു് പ്രകൃതിവിരുദ്ധമായൊരു കെട്ടിക്കയറലായിരുന്നു. ദേശീയബോധത്തിൽ ഇതു് കയറിക്കൂടിയ ചുരുക്കം സമയത്തിൽ, അയൽപക്കക്കാരെ അതു് ക്രൂരമായി പീഡിപ്പിച്ചു; അവസാനം തനിക്കുതന്നേയും അതനുഭവിക്കേണ്ടിവന്നു. മനുഷ്യനിലുള്ള തിന്മകളുമായുള്ള ഈ ഹ്രസ്വമായ സമ്പർക്കത്തേയും അതു വരുത്തിയ വിനകളേയും ഒരു ഗുണപാഠമായെടുത്തു്, അതിൽനിന്നു് ലോകസമാധാനത്തിന്റേയും സഹകരണത്തിന്റേയും ശക്തമായ

ഒരു ദേശീയപ്രസ്ഥാനം കെട്ടിയുയർത്തണം. അണുബോംബിനു് ആദ്യം രക്തസാക്ഷിയായ ഹിരോഷിമ ഈ ദേശീയപ്രതിജ്ഞയുടെ പ്രതീകമാവട്ടെ; അവിടത്തെ സമാധാനസ്മാരകശവകുടീരത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ഹൃദയസ്പർശിയായ ആശംസാവാക്യങ്ങൾ: 'ഇവിടത്തിൽ സമാധാനമായ് കഴിഞ്ഞുകൊള്ളുക; ഭാവിയിൽ ഒരിക്കലും ഈ തെററു് ഞങ്ങൾ ആവർത്തിക്കുകയില്ല.' ഓരോ തലമുറയിലേയും ശിശുക്കളുടെ ഹൃദയങ്ങളിൽ ഇതു് മുദ്രിതമാവുകയും തദ്വാരാ അവർ സമാധാനത്തിനും സഹിഷ്ണുതക്കും സഹകരണത്തിനും അർപ്പിതരാവുകയും വേണം.

## 7 ഉപസംഹാരം — യുദ്ധാനന്തരം ജപ്പാനു് ഗംഭീരമായൊരു ദൌത്യം

ഇന്നു് ജപ്പാനു് മഹത്വത്തിലേയ്ക്കുള്ള മാർഗ്ഗം ഇതാണു്; അക്രമത്തിൻേറയും യുദ്ധത്തിൻേറയും പോലെയല്ലാത്ത അനശ്വരമായ മഹത്വമാണതു്. ഭാരതം വളരെ കാലങ്ങൾക്കു മുമ്പുതന്നെ ഈ മാർഗ്ഗം സ്വീകരിക്കുകയും, പതിനൊന്നുവർഷം മുമ്പു് സ്വാതന്ത്ര്യം ലഭിച്ചപ്പോൾ, പുതിയ പ്രതിജ്ഞയോടുകൂടി ഈ ആദർശത്തിനു് സ്വയം സമർപ്പിക്കയും ചെയ്തു. സമാധാനത്തിൻെറ മഹത്വവും വിജയവും യുദ്ധത്തിൻേറതിനേക്കാൾ ശ്രേഷ്ഠവും ശുദ്ധവുമാണു്. ഇപ്പോൾത്തന്നെ ലോകത്തിൽ വേണ്ടത്ര കഷ്ടപ്പാടുകളുണ്ടു്; ഒരു രാഷ്ട്രം, അതിൻെറ നയങ്ങളിലും പ്രവൃത്തികളിലുംകൂടെ, ഇതു് വർദ്ധിപ്പിക്കുന്നതെന്തിനു്? ഇന്നു്, ഒരു ജനതയുടെയോ രാഷ്ട്രത്തിൻെറയോ മഹത്വം അളക്കപ്പെടുന്നതു്, മനുഷ്യൻെറ കഷ്ടപ്പാടുകളും കലാപങ്ങളും ചുരുക്കുവാനും അവൻെറ സുഖസമാധാനങ്ങൾ വർദ്ധിപ്പിക്കുവാനുമുള്ള അതിൻെറ സംഭാവനയുടെ അടിസ്ഥാനത്തിലാണു്. യുവത്വവും ഊർജ്ജസ്വലതയും ഉള്ള ജപ്പാനും ഭാരതവും ഈ മാർഗ്ഗത്തിൽ ഒന്നിച്ചു് മുന്നോട്ടു് നീങ്ങാവുന്നതും, ഈ മനസ്ഥിതിയുള്ള മററു രാജ്യങ്ങളുമായി സഹകരിച്ചു്, ആധുനികലോകത്തിൽ സമാധാനത്തിനും സൌഭ്രാത്രത്തിനുമുള്ള ശക്തമായൊരു ദുർഗ്ഗം കെട്ടിപ്പടുക്കാവുന്നതുമാണു്.

# 17

## മഹാത്മാഗാന്ധിയുടെ പൈതൃകം*

### 1 ആമുഖം

ഇന്നത്തെ സായാഹ്നത്തിൽ ഈ മഠത്തിൽ, മഹാത്മാഗാന്ധിയുടെ മഹത്ത്വത്തെ സ്മരിക്കുവാനും അദ്ദേഹത്തിന്റെ സ്മരണയ്ക്കു് ആദരാഞ്ജലികളർപ്പിക്കുവാനും നമുക്കു് സമ്മേളിക്കുവാൻ സാധിച്ചതു് സന്തോഷകരമാണു്. അദ്ദേഹം അന്തരിച്ചിട്ടു് ഇന്നേയ്ക്കു് 16 ദിവസങ്ങളായി; ഇവ ദേശീയവും അന്തർദ്ദേശീയവുമായ അനുശോചനത്തിന്റെ ദിവസങ്ങളായിരുന്നിട്ടുണ്ടു്. മനുഷ്യചരിത്രത്തിൽ ഇതിനു മുമ്പൊരിക്കലും ഒരു വ്യക്തിയുടെ ചരമം ഇത്ര വിപുലമായി മനുഷ്യന്റെ ദുഃഖത്തെ ഉത്തേജിപ്പിക്കയുണ്ടായിട്ടില്ല. ഗാന്ധിജിയുടെ നിര്യാണം ഭാരതത്തിനകത്തും പുറത്തുമുള്ള കോടാനുകോടി ജനങ്ങളിൽ നിന്നു് ഉയർത്തിയ പ്രതികരണം മഹാനായ ആ രക്തസാക്ഷി തന്റെ 79 വർഷത്തെ കർമ്മനിരതമായ ജീവിതത്തിൽ വിജയകരമാം വണ്ണം തെളിയിച്ചുകാണിച്ച സാർവ്വജനീനവും അനശ്വരവുമായ ആത്മീയ മൂല്യങ്ങൾക്കുവേണ്ടി മനുഷ്യകോടികളുടെ ഹൃദയത്തിലുള്ള ദാഹത്തെ വ്യക്തമാക്കുന്നുണ്ടു്. മഹാത്മാഗാന്ധിയുടെ ജീവിതത്തിന്റേയും സ്വഭാവത്തിന്റേയും ഔന്നത്യത്തെപ്പററി സാർവ്വലൌകികമായുണ്ടായ മതിപ്പു്, മാനവഹൃദയം ശക്തമായിത്തന്നെ ഇരിക്കുന്നുണ്ടെന്ന വിശ്വാസത്തെ ശക്തിപ്പെടുത്തുന്നുണ്ടു്; ഈ കാലഘട്ടത്തിലെ വർദ്ധിച്ചുവരുന്ന ഭൗതികവീക്ഷണത്തെ ചെറുത്തുനില്ക്കാനും, അടിസ്ഥാനപരമായൊരു മഹത്ത്വത്തേയും സാർവ്വജനീനമായൊരു ഹൃദയവിശാലതയേയും, പ്രതീക്ഷാനിർഭരമായ സന്തോഷത്തോടുകൂടി, അഭിവാദ്യം ചെയ്യുവാനും മനുഷ്യനു് കഴിയുമെന്നു് അതു് തെളിയിക്കുന്നു.

---

* 1948 ജനവരി 30-ാം നു- ഡെൽഹിയിൽ വെച്ചു് വധിക്കപ്പെട്ട മഹാത്മാഗാന്ധിയുടെ സ്മരണാർത്ഥം, 1948 ഫെബ്രുവരി 15-ാനു-, കറാച്ചിയിലെ രാമകൃഷ്ണമഠത്തിന്റേയും മിഷന്റേയും ആസ്ഥാനത്തിൽ നടത്തിയ പൊതുയോഗത്തിൽ ചെയ്ത പ്രസംഗം.

## 2 അനുശോചനം അവസാനിക്കുമ്പോൾ ഗൌരവമായ ചിന്ത തുടങ്ങണം

നാട്ട് ദുഃഖിക്കുകയും, അതിനിടയിൽത്തന്നെ കുറെയെല്ലാം ആത്മപരിശോധന നടത്തുകയും ചെയ്തിട്ടുണ്ട്. യഥാർത്ഥമായ മഹത്ത്വമുള്ളവർ, അവരുടെ ജീവിതംകൊണ്ടെന്നപോലെ മരണംകൊണ്ടും ലോകത്തിനുപകാരം ചെയ്യും. ഗാന്ധിജിയുടെ മരണം, ഭാരതത്തിൻെറ രാഷ്ട്രീയജീവിതത്തിലേയ്ക്ക് നുഴഞ്ഞു കയറിയിട്ടുള്ള സാമുദായികവിദ്വേഷത്തിനെതിരായ വെറുപ്പിൻേറതായ ഒരു തരംഗം ഉണ്ടാക്കുകയും, രണ്ടായി വിഭജിക്കപ്പെട്ടിട്ടുള്ള രാജ്യത്തിൻെറ ക്ഷമയെയും ഉത്തരവാദിത്വത്തേയും സംബന്ധിച്ച ഒരു ബോധം സൃഷ്ടിക്കുകയും ചെയ്തിട്ടുണ്ട്. അന്തരിച്ച നമ്മുടെ നേതാവ് നമ്മൾക്ക് വിട്ടുതന്നിട്ടുപോയ മഹത്തായ സംഭാവനയുടെ സ്വഭാവത്തേയും വ്യാപ്തിയേയും വിലയിരുത്തിക്കൊണ്ട് ഗൌരവമായൊരു പുനശ്ചിന്തനം ചെയ്യേണ്ടതു് ഒരടിയന്തരാവശ്യമാണ്. നമ്മുടെ താറുമാറായിപ്പോയ ചിന്തകളെയുംവിധികളേയുംപുനഃസ്ഥാപിച്ച്, ജീവിതത്തിൻെറ മറുവശത്തേയ്ക്ക് കടന്നുപോയ ആ മഹാവ്യക്തിയുടെ ആദർശങ്ങളുടേയും സ്വപ്നങ്ങളുടേയും വെളിച്ചത്തിൽ, സമ്മർദ്ദമുളവാക്കുന്ന ദേശീയപ്രശ്നങ്ങളെ വിലയിരുത്താൻ സമയമായിരിക്കയാണ്. മരണവിലാപത്തിൻെറ നാളുകൾ കഴിഞ്ഞിരിക്കുന്നു; ഗൌരവമായ പരിശ്രമത്തിൻെറ ദിനങ്ങൾ ഇനിയങ്ങോട്ട് തുടങ്ങണം.

## 3 പ്രസ്തുതദുരന്തത്തിൻെറ നിരാശാജന്യമായ വിലയിരുത്തൽ

മഹാത്മാഗാന്ധിയെപ്പോലെ ഔന്നത്യമുള്ളൊരു വ്യക്തിയെ കൊലപ്പെടുത്തുക എന്ന ഹീനകൃത്യം തങ്ങളിലൊരാൾ നടത്തിയെന്നതു് രാഷ്ട്രത്തിനു മുഴുവനും അവമാനകരമാണെന്ന അഭിപ്രായം, കഴിഞ്ഞ ചില ദിവസങ്ങളിൽ, പല നേതാക്കന്മാരും പ്രകടിപ്പിച്ചിട്ടുണ്ട്. ഭാരതത്തിനും ഭാരതീയർക്കും അവസാനംവരെ ലജ്ജയുളവാക്കുന്നൊരു പാപമാണ് ഇതു് എന്നുപോലും ചിലർ പറഞ്ഞിട്ടുണ്ട്. ഇതു് ഗീതയുടെ ഭാഷയിൽ, 'കാർപ്പണ്യദോഷോപഹതസ്വഭാവ'മാണ്:– ദുഃഖത്താൽ ശിഥിലീകൃതമായൊരു വീക്ഷണം. പ്രശ്നത്തെ വിഷാദപൂർണ്ണവും നിസ്സഹായവുമായൊരു രീതിയിൽ നോക്കിക്കാണുകയാണിവിടെ ഏററവും ചുരുങ്ങിയ നിലയിൽ വസ്തുതകളിൽ ശ്രദ്ധ കേന്ദ്രീകരിച്ച്, ദേശീയാപരാധത്തിൻെറയും അവമാനത്തിൻേറയും കനത്ത ഭാരം വഹിക്കുന്ന

ചിത്രം വരച്ചിരിക്കയാണവിടെ. ഈ പ്രശ്നത്തെ വേറൊരു രീതിയിൽ നോക്കിക്കാണാമെന്ന് ഞാൻ നിർദ്ദേശിക്കയാണ്—അതായതു്, വസ്തുതകളെ ഏററവും വിശാലമായ രീതിയിൽ പരിഗണിച്ച് തത്കാലത്തേയ്ക്ക് ആശയും ഉത്സാഹവും പകരുന്നതും ഭാവിയിൽ വിശ്വാസവും ധൈര്യവും ഉളവാക്കുന്നതുമായൊരു വീക്ഷണം.

ഗാന്ധിജിയുടെ നിര്യാണത്തിൻെറ രീതിയും സാഹചര്യങ്ങളും അതിനെ അഭൂതപൂർവ്വമായൊരു ദുരന്തമാക്കുന്നുണ്ടെന്നതു് അനിഷേധ്യമാണ്. അദ്ദേഹത്തിൻെറ കാര്യത്തിൽ, സാധാരണഗതിയിലുള്ള മരണംപോലും ഒരു ദേശീയദുരന്തമായിരുന്നേനെ. ഈ ദുരന്തത്തിൻെറ അസാധാരണസ്വഭാവം അതിൻെറ വൈകൃതത്തിൽ നിന്നും അസ്വാഭാവികതയിൽനിന്നുമാണ്. ഒരു കൊലയാളിയുടെ കൈകളാൽ മൃദുലതയുടെയും സ്നേഹത്തിൻെറയും മൂർത്തിമദ്ഭാവവും, യാതൊരു ശത്രുക്കളും ഇല്ലാത്തവനുമായൊരാൾ വധിക്കപ്പെടുക. ഇങ്ങിനെയുള്ള അവസരങ്ങളിൽ സാധാരണയായി കൊലയാളി ഒരു വീരപുരുഷൻെറ ഭാഗം അഭിനയിക്കുവാൻ ശ്രമിക്കും. പക്ഷെ ഇവിടെ നടന്ന സംഭവങ്ങൾ മുഴുവനും ആ ഹത്യയെ ഏററവും നീചവും ഭീരുത്വപൂർണ്ണവുമായതായി കാണിക്കുന്നു. മൃദുമാനസനും നിരുപദ്രവിയുമായ ഗാന്ധിജി പ്രാർത്ഥനാങ്കണത്തിൽ നിരായുധനായി എത്തുന്നതും അതിൻെറ മൂർദ്ധന്യത്തിൽ കൊലയാളി മുന്നോട്ടുവന്നു്, അദ്ദേഹത്തിനെ താണു് വന്ദിക്കുന്നതായിഭാവിച്ച് നേരെ വെടിവെയ്ക്കുന്നതും. പട്ടാളക്കാരാലും പോലീസിനാലും സമർത്ഥമായി സംരക്ഷിക്കപ്പെടുന്നവരും എല്ലാവിധ മുൻകരുതലുകളാലും മറയ്ക്കപ്പെട്ടവരുമായ നേതാക്കാന്മാർപോലും, സാഹസികന്മാരായ വ്യക്തികളാൽ ലോകത്തിൻെറ പലഭാഗങ്ങളിലും വധിക്കപ്പെട്ടിട്ടുണ്ട്. എത്രതന്നെ സംരക്ഷണമുണ്ടായാലും, ഒരാളെ വേണമെന്നുണ്ടെങ്കിൽ ഉറച്ച തീരുമാനമെടുത്ത വേറൊരാൾക്ക് മർദ്ദിക്കാനും, അവമാനിക്കാനും കൊല്ലാനും സാദ്ധ്യമാണ്. നിർഭയനും, ശിശുസദൃശനും ഏവർക്കും പ്രാപ്യനും ആയ ഗാന്ധിജിയെപ്പോലൊരാളെ ഗോഡ്സേ എന്ന ആൾ വധിച്ച പരിതഃസ്ഥിതിയിൽ അസാധാരണമായിട്ടോ വിശേഷമായിട്ടോ ഒന്നുമില്ല

## 4 ദുരന്തമൃത്യുവിൻെറ ആശാദ്യോതകമായ വിലയിരുത്തൽ

ഈ ദുരന്തത്തിൻെറ പ്രധാനമായൊരു വശം നമുക്ക് ആശക്കു് വഴി തരുന്നുണ്ട്; ഈ സംഭവത്തോടുള്ള പൊതുജനങ്ങളുടെ പ്രതികരണമാണിതു്. പരക്കെയുണ്ടായിട്ടുള്ള വിഷാദത്തിൽ വേണ്ടത്ര ശ്രദ്ധിക്കപ്പെടാത്ത ഒരു കാര്യമാണതു്. ഈ വധത്തെ ലോകമാസ

കലം നിന്ദിച്ചതും മഹാനായ ആ നേതാവിനോടു് രാജ്യത്തും പുറത്തുമുള്ള കോടാനുകോടി ജനങ്ങൾ ഭക്ത്യാദരങ്ങൾ പ്രകടിപ്പിച്ചതും അദ്ദേഹം കാണിച്ചമാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കാമെന്ന അവരുടെ തീരുമാനവും. ഗാന്ധിജി മാനവരാശിക്കു് തന്നുപോയ ആശയുടെയും ശുഭപ്രതീക്ഷയുടെയും വിലമതിക്കാനാവാത്തൊരു ദാനമാണു്. ഫലഭൂയിഷ്ഠമായിരുന്ന അദ്ദേഹത്തിന്റെ ജീവിതവും മരണവും. ദേശത്തിന്റെ പീഡിതമായ മനസ്സിലും മുഖത്തിലും ആ അവസാനസേവനത്തിന്റെ സാന്ത്വനപരമായ സ്വാധീനം കണ്ടുതുടങ്ങീട്ടുണ്ടു്.

## 5 യേശുവിന്റെ ദുരിതവും ഗാന്ധിജിയുടെതും.

ഗാന്ധിജി ജീവിച്ചിരുന്നപ്പോൾ ലോകം അദ്ദേഹത്തെ ബഹുമാനിക്കുകയും ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തു. ആ സ്നേഹം അദ്ദേഹത്തിന്റെ നിര്യാണത്തിനുശേഷം ആയിരം മടങ്ങു് വദ്ധിച്ചിട്ടുണ്ടു്. ഇതു് ചരിത്രത്തിൽ അസുലഭമായൊരു പ്രതിഭാസമാണു് അഭൂതപൂർവ്വം എന്നു തന്നെ പറയാം. ദേശവ്യാപകമായ അപരാധബോധത്തെപ്പററി പറഞ്ഞവർ യേശുവിനെ കുരിശിലേററിയതു് ഓർമ്മിച്ചിരിക്കും. യേശുവിന്റെ കാര്യത്തിൽ അദ്ദേഹത്തിന്റെ പതിനൊന്നു് ശിഷ്യന്മാരിൽ അധികംപേരും വിഷമസന്ധിയിൽ തങ്ങളുടെ ഗുരുവിനെ തള്ളിപ്പറഞ്ഞു. അചഞ്ചലമായി അദ്ദേഹത്തിന്റെക്കൂടെനിന്ന ഒരുപിടി ഭക്തന്മാരൊഴികെ അദ്ദേഹത്തിനു ചുററുമുള്ള എല്ലാവരും തന്നെ അദ്ദേഹത്തെ ദുർബ്ബലനും അനഭിലഷണനീയനും കപടനാട്യക്കാരനും അദ്ദേഹത്തിനു സംഭവിച്ച ദുരന്തം തികച്ചും അർഹിക്കുന്നവനുമായിട്ടാണു് പരിഗണിച്ചതു്. അദ്ദേഹത്തിന്റെ മരണത്തിൽ അനുശോചിച്ചവർ ചുരുക്കമായിരുന്നു. അവരും സ്വകാര്യമായിട്ടാണു് ഇതു് ചെയ്തതു്. പക്ഷെ ഇതു് യേശുവിന്റെ മഹത്വത്തേയോ അദ്ദേഹത്തിന്റെ സന്ദേശത്തിന്റെ സത്യത്തേയോ കുറച്ചിട്ടില്ല കാൽവരിയിലെ ആ അതുല്യമായ ദുരന്തത്തിൽനിന്നു് പില്ക്കാലങ്ങളിൽ ലഭ്യമായ ഫലങ്ങളേയും അതു് ബാധിച്ചിട്ടില്ല. പക്ഷെ ഗാന്ധിജിയുടെ കാര്യത്തിൽ കടിലത നിറഞ്ഞ ഈ കൃത്യം മുൻകൂട്ടി ആസൂത്രണം ചെയ്യുകയും പിന്നീടു് അതിനെ അനുമോദിക്കയുംചെയ്ത ചെറിയൊരു കശ്മലസംഘമൊഴികെ ലോകമാസകലം ഭാരതത്തിനകത്തും പുറത്തും അദ്ദേഹം നഷ്ടപ്പെട്ടതു് വ്യക്തിപരമായൊരു വിയോഗമായും മനുഷ്യരാശിക്കു് സംഭവിച്ചൊരത്യാഹിതമായും കണക്കാക്കുന്നു. മാത്രമല്ല രാജകീയമായൊരു യാത്ര അയച്ചാണു് രാഷ്ട്രം രാഷ്ട്രപിതാവിന്റെ ഭൗതികാവശിഷ്ടങ്ങൾക്കു് ബഹുമതി നല്കിയതു്.

യേശുവിൻെറ ദുരന്തത്തെ ചിത്രീകരിച്ചുകൊണ്ടുള്ള ഹൃദയസ്പർശിയായ രംഗങ്ങൾ പുതിയ നിയമത്തിലെ സുവിശേഷങ്ങളിലെ അവസാന അദ്ധ്യായങ്ങളിൽ രേഖപ്പെടുത്തീട്ടുണ്ട്. യൂദാസ് എന്ന ഒരു ശിഷ്യൻെറ സഹായത്തോടെ റോമൻഭടന്മാർ കൃസ്തുവിനെ അറസ്റ്റ് ചെയ്യുന്നതോടുകൂടി ആ ദുരന്തം ആരംഭിക്കുന്നു; പിന്നീട് സംഭവങ്ങൾ ത്വരിതമായി നീങ്ങുന്നു. അവമാനിക്കപ്പെടുകയും മർദ്ദിക്കപ്പെടുകയും ചെയ്ത യേശു, സ്വന്തം കുരിശ് ഏററി നടക്കാൻ നിർബ്ബന്ധിതനാവുന്നു; അദ്ദേഹത്തിൻെറ ശിരസ്സിൽ ഒരു മുൾക്കിരീടം വെയ്ക്കുന്നു. അദ്ദേഹത്തിൻെറ തന്നെ ശിഷ്യന്മാർ സ്വാർത്ഥപൂർണ്ണമായ ഭയത്താൽ, വിഷമസന്ധിയിൽ അദ്ദേഹത്തെ തള്ളിപ്പറയുകയും കയ്യൊഴിക്കുകയും ചെയ്യുന്നു; കാൽവരിയിൽ ദുരന്തം മൂർദ്ധന്യത്തിലെത്തുമ്പോൾ, ഉണ്ടായിരുന്ന വിഷാദവും നൈരാശ്യവും ചുരുക്കം അനുയായികളെ മാത്രം ആവരണം ചെയ്യുന്നു. ഇപ്പോഴത്തെ ദുരന്തവുമായി ഇതിനെ താരതമ്യപ്പെടുത്തുന്നത് ഫലപ്രദമായിരിക്കും; ഇവിടെ ആദ്യവസാനം എല്ലാം മറിച്ചാണ്. ദുരന്തത്തിനുശേഷം ഉണ്ടായ ക്ഷോഭപ്രകടനം ശബ്ദായമാനമായിട്ടുണ്ട്; വിഷാദവും നൈരാശ്യവും അനുഭവിക്കുന്നത് ലക്ഷോപലക്ഷം വിശ്വാസികളല്ല—ഇവരുടെ വിഷാദം വേർപാടിൻേറതുമാത്രമാണ്—പക്ഷേ കൊലപാതകം നടത്തിയ അന്തസ്സാരശൂന്യരായ ആ ചെറുസംഘമാളുകളാണ്. ഗാന്ധിജിയുടെ അടുത്ത കാലത്തെ ചില നയങ്ങളെ വിമർശിക്കുകയും സംശയിക്കുകയും ചെയ്തവർപോലും, ഇപ്പോൾ, ഗാന്ധിജിയുടെ വ്യക്തിത്വത്താലും ദേശത്തിന് അത് നല്കിയ ചൈതന്യത്താലും ആഴത്തിൽ സ്പർശിക്കപ്പെടുകയുണ്ടായിട്ടുണ്ട്. ഇന്നത്തേയോ, മുൻകാലത്തേയോ ഒരു ലോകരാഷ്ട്രീയ നേതാവിനും സാദ്ധ്യമാവാത്തവിധം ഇന്ന് ഗാന്ധിജി രാഷ്ട്രത്തിൻെറ ബഹുമാനാദരങ്ങൾ ആർജ്ജിച്ചിരിക്കുകയാണ്.

## 6 ഗാന്ധിജി—അദ്ദേഹത്തിൻെറ സ്വഭാവവും വ്യക്തിത്വവും

തൻെറ വികാരതീവ്രമായ വാക്കുകളിലൂടേയും ജ്വലിക്കുന്ന അനുഷ്ഠാനങ്ങളിലൂടേയും അദ്ദേഹം ജനങ്ങൾക്കുമുമ്പിൽവെച്ച മഹത്തായ ആദർശങ്ങളിൽ ചിലത് വരുംകാലങ്ങളിൽ ദേശത്തിന് അത്യന്തം സഹായകരമായിരിക്കും. ഗാന്ധിജിയുടെ ഈ മുഖ്യ ആശയങ്ങളിൽ നാം ശ്രദ്ധ പതിപ്പിക്കുന്നത് അത്യാവശ്യമാണ്. രാഷ്ട്രീയവും, സാമൂഹികവും, മതപരവുമായ അദ്ദേഹത്തിൻെറ ആദർശചക്രവാളത്തെ ഒരു കൂട്ടം പ്രസംഗങ്ങളിലൂടെ സമഗ്രമായി പ്രതിപാദിക്കുക എന്നത് തുലോം വിഷമകരമായിരിക്കും; ഒരു പ്രസംഗം

മാത്രമായാലുള്ള കാര്യം പറയാനുമില്ലല്ലോ. ഇന്നു് ഞാൻ ഉദ്ദേശിക്കുന്നതു്, ഗാന്ധിജിയുടെ സ്വഭാവത്തിന്റേയും വ്യക്തിത്വത്തിന്റേയും ഒരു ചിത്രം നിങ്ങളുടെ മുമ്പിൽ വെയ്ക്കുക എന്നതാണു്. ഭൌതികമായ സാന്നിദ്ധ്യമെന്ന നിലയ്ക്കു് ഇല്ലാതായിട്ടുണ്ടെങ്കിലും ആത്മീയശക്തിയെന്ന നിലയ്ക്കു് അനശ്വരമായി നില്ക്കുന്ന ആ മഹത്ത്വത്തെ ചിത്രീകരിക്കുവാനും, ഇന്നത്തെ തലമുറയിലെ സ്ത്രീപുരുഷന്മാർക്കു് ഈ മഹത്ത്വം നല്കുന്ന പാഠങ്ങളെ ചുരുക്കമായി പ്രതിപാദിക്കുവാനും, ഞാൻ ശ്രമിക്കുന്നതാണു്.

വർത്തമാനകാലത്തെ ജനനേതാക്കന്മാരിൽ, ഔന്നത്യത്തിലും വ്യക്തിപ്രഭാവത്തിലും ഗാന്ധിജി അതുല്യനായി നില്ക്കുന്നു. പ്രസംഗിച്ച പ്രകാരം പ്രവർത്തിയ്ക്കുകയും, രാഷ്ട്രീയത്തിലാവട്ടെ സാമ്പത്തികരംഗത്തിലാവട്ടെ, മതത്തിലാവട്ടെ, ധർമ്മാചാരത്തിലാവട്ടെ, പരീക്ഷിച്ചു തെളിയിച്ചതുമാത്രം ജനങ്ങളോടു് ഉപദേശിക്കുകയും ചെയ്തു നേതൃത്വത്തിന്റെ അമ്പരിപ്പിക്കുന്നൊരുദാഹരണമാണു് ഗാന്ധിജി. നിലവിലുള്ള രാഷ്ട്രീയ അഥവാ സാമൂഹിക മഹത്ത്വത്തിന്റെ ശാഖകളിലേതിലെങ്കിലും അദ്ദേഹത്തെ കൊള്ളിക്കുക എന്നതു് തന്മൂലം വിഷമകരമായൊരു കാര്യമാണു്. ജ്വലിക്കുന്ന വിശ്വാസപ്രമാണങ്ങളുടേയും ആവേശപൂർണ്ണമായ അനുധാവനങ്ങളുടേയും വ്യക്തമായ ചില മാർഗ്ഗങ്ങൾ എല്ലാ നേതാക്കന്മാർക്കുമുണ്ടു്; അവർ മറ്റെല്ലാ താല്പര്യങ്ങളേയും പാടെ മാററിനിർത്തി ഇവയിൽത്തന്നെ ഭ്രാന്തു് പിടിച്ച വാശിയോടുകൂടി ശ്രദ്ധ കേന്ദ്രീകരിക്കുന്നു. ഈ വഴികളിൽക്കൂടി ജനങ്ങളെ നയിക്കുന്നു, ഇവിടെ അവസാനിക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ള നേതാക്കൾ നമുക്കു് എല്ലാ രാജ്യങ്ങളിലും ഉണ്ടായിട്ടുണ്ടു്; ഇപ്പോഴുമുണ്ടു്. ഗാന്ധിജിയുടെ കാര്യത്തിൽ, അദ്ദേഹത്തിന്റെ താല്പര്യങ്ങൾ എവിടെയാണവസാനിക്കുന്നതെന്നു് പറയാൻ വിഷമമാണു്. ഭാരതത്തിന്റെ രാഷ്ട്രീയസ്വാതന്ത്ര്യം അദ്ദേഹത്തിന്റെ പ്രധാന ലക്ഷ്യങ്ങളിലൊന്നായിരുന്നു എന്നതു് വ്യക്തമാണു്. പക്ഷേ അദ്ദേഹം ഭാരതീയ ജനതയുടെ ധാർമ്മികനിലവാരം ഉയർത്തുവാനും അവരുടെ ജീവിതസൌകര്യങ്ങൾ മെച്ചപ്പെടുത്തുവാനും തീവ്രമായി യത്നിച്ചു; ദേശീയജീവിതത്തിൽ ദീർഘകാലമായി കളങ്കം ചാർത്തിയിരുന്ന സാമൂഹികാനീതികളെ തുടച്ചു മാററുവാനും മർദ്ദിതർക്കു് സാന്ത്വനമേകാനും, താഴ്ന്നവരേയും നഷ്ടപ്രായമായവരേയും ഉദ്ധരിക്കുവാനും, അദ്ദേഹം ഏകാഗ്രമായ ആവേശത്തോടുകൂടി ഉദ്യമിച്ചു; ദിവ്യമായ സ്നേഹത്തിന്റേയും മനുഷ്യസേവനത്തിന്റേയുമായ ഒരു മതത്തിന്റെ ആവേശം രാഷ്ട്രത്തിനു് പകർന്നുകൊടുക്കുവാൻ ശ്രമിച്ചു. സമൂഹത്തിലെ രണ്ടു് അവഗണിത

വിഭാഗങ്ങളായ സ്ത്രീകളിലും സാധാരണ ജനങ്ങളിലും ധൈര്യവും അഭിമാനവും ഉണ്ടാക്കുവാൻ യുക്തമായ പരിപാടികൾ വിജയകരമായി പ്രാവർത്തികമാക്കി. വ്യക്തിപരവും ആത്മീയവുമായ പ്രശ്നങ്ങൾ, ഭക്ഷണരീതികൾ, ആരോഗ്യം, ശിശുപരിപാലനവും ഗ്രാമീണമൃഗങ്ങളും തുടങ്ങി, മനുഷ്യവിസർജ്ജനത്തേയും ചത്തുപോയ മൃഗങ്ങളേയും ലാഭകരമായി ഉപയോഗപ്പെടുത്തൽവരെ, സഹായത്തിനും, ഉപദേശത്തിനും മാർഗ്ഗദർശനത്തിനുമായി വ്യക്തികളിൽനിന്നുള്ള അഭിപ്രായങ്ങൾ അദ്ദേഹം സോത്സാഹം ചെവിക്കൊണ്ടു. അദ്ദേഹത്തിന്റെ ഭാവങ്ങളും വഴികളും സൂക്ഷ്മമായി പഠിച്ചാൽ ഇതിലെല്ലാം തന്നെ ഒരു സർവ്വപ്രധാനമായ താല്പര്യം—മററെല്ലാ കാര്യങ്ങളും ഇതിനു് ഉപോദ്ബലകമാണു്—ഉള്ളതായിക്കാണാം; ഇതു് മാനുഷികപരിഗണനയാണു്—മനുഷ്യന്റെ ക്ഷേമവും സുഖവും, അവന്റെ ധാർമ്മികവും ആത്മീയവുമായ വളർച്ചയും വികസനവും.

## 7 ഒരു യഥാർത്ഥ മനുഷ്യനേതാവു്

ഇങ്ങനെ, മാനുഷിക വളർച്ചയുടെ എല്ലാ വശങ്ങളും, മനുഷ്യക്ഷേമത്തെ സ്പർശിക്കുന്ന എല്ലാ പ്രശ്നങ്ങളും, അതു് രാജനീതിയിലായാലും ശരി സാമൂഹ്യശാസ്ത്രത്തിലായാലും ശരി, ധനശാസ്ത്രത്തിലായാലും ശരി അഥവാ മതത്തിലായാലും ശരി, അദ്ദേഹത്തിന്റെ ശ്രദ്ധയാകർഷിച്ചു ജീവിതത്തിലെ വിവിധകരങ്ങളായ പ്രശ്നങ്ങളോടുള്ള ബഹുമുഖമായ സമീപനത്തിൽ പ്രകടിതമാവുന്നൊരു തത്ത്വസംഹിതയും ജീവിതവീക്ഷണവുമായിരുന്നു അദ്ദേഹത്തിന്റേതു്; അതുകൊണ്ടു് അദ്ദേഹത്തെ ഒരു വെറും വ്യക്തിയായിട്ടല്ല, സാർവ്വലൌകികതത്വപൂർണ്ണമായൊരു വ്യക്തി വിശേഷമായിട്ടാണു് കാണേണ്ടതു്.

ഭാരതത്തെ സംബന്ധിച്ചേടത്തോളം, അതിന്റെ രാഷ്ട്രീയപ്രസ്ഥാനത്തിന്റെയും സാമൂഹികആദർശങ്ങളുടെയും പശ്ചാത്തലത്തിൽ, ഗാന്ധിജി ഒരു പ്രതീകമായി നിലകൊള്ളുന്നു; ഒരു മൂലമാതൃകാപുരുഷൻ. ഈ മേഖലകളിൽ നാം നേരിടുന്ന ഓരോ പ്രശ്നങ്ങളോടും അദ്ദേഹത്തിന്റെ സദാ സന്നദ്ധമായ രീതിയിലുള്ള പ്രതികരണങ്ങൾ, അദ്ദേഹവും ദേശീയസന്നിവേശവും ഒന്നായിത്തീർന്നിരിക്കയാണെന്ന പ്രതീതി ജനിപ്പിക്കും. 400 ദശലക്ഷം ജനങ്ങളുള്ള ഉന്നതമായൊരു രാഷ്ട്രത്തിന്റെ നേട്ടങ്ങളോടും യാതനകളോടും ഈ വിധത്തിലുള്ള താദാത്മ്യം അദ്ദേഹത്തെ സവിശേഷനായൊരു നേതാവാക്കുന്നു; മിക്ക നേതാക്കന്മാരെയും പോലെ, തങ്ങൾ നയിക്കുന്ന ജനങ്ങളുടെ ഇളകിക്കൊണ്ടിരിക്കുന്ന തോന്നലുകളാലും ഭാവങ്ങ

ളാലും നയിക്കപ്പെടാതെ, അവരുടെ ആദർശങ്ങളെയും ആശകളേയും യഥാർത്ഥമായി പ്രതിനിധാനം ചെയ്യുന്ന ഒരു നേതാവ്; പരിശ്രമ നിരതരായൊരു ജനതയുടെ അതുല്യനായൊരു തലവൻ. നേതാവ് എന്ന പേർ അതിന്റെ പൂർണ്ണമായ വ്യാപ്തിയിൽ ഏതെങ്കിലും സമകാലികവ്യക്തിക്ക് കൊടുക്കാമെങ്കിൽ അത് ഇന്ന് ഗാന്ധിജിക്ക് മാത്രമാണ്. മററു നേതാക്കന്മാർ നയിക്കുന്നതിനേക്കാളും നയിക്കപ്പെട്ടുകൊണ്ടിരിക്കയാണ്.

## 8 സ്നേഹത്തിന്റെയും സേവനത്തിന്റേതുമായ സന്ദേശത്തിന്റെ സമകാലികപ്രസക്തി

ജനങ്ങളുടെ ഇളകിക്കൊണ്ടിരിക്കുന്ന ഭാവങ്ങളാലും വികാരങ്ങളാലും നയിക്കപ്പെടാതെ, താൻ സാക്ഷാത്കരിച്ചിട്ടുള്ള മാനുഷികവൈശിഷ്ട്യത്തിന്റെ സങ്കല്പങ്ങളിലേയ്ക്ക് ഇവയെ തിരിച്ചുവിടുന്ന ഒരു നേതൃത്വമാണ് ഗാന്ധിജി ഉദാഹരിക്കുന്നത്. സ്വാർത്ഥത്തിന്റെയും ചൂഷണത്തിന്റെയും വിദ്വേഷത്തിന്റെയും അക്രമത്തിന്റെയും അന്ധകാരത്താൽ ആവൃതമായ ഒരു ലോകത്തിൽ, സത്യത്തിലും അഹിംസയിലുമുള്ള അദ്ദേഹത്തിന്റെ ഊന്നൽ മാത്രമാണ് ഒരു ദീപസ്തംഭമായി നില്ക്കുന്നത്. ആധുനികമനുഷ്യന്റെ ജ്വലിക്കുന്ന ചുവന്ന കണ്ണുകളിലേയ്ക്ക് ശാന്തതയോടും സഹാനുഭൂതിയോടും കൂടി നോക്കുവാൻ അദ്ദേഹത്തിനേ കഴിയൂ. വിദ്വേഷത്തിന്റെയും അക്രമത്തിന്റെയും, മത്സരത്തിന്റെയും കലഹങ്ങളുടെയും ശക്തികളെ സഹകരണത്തിന്റെയും സേവനത്തിന്റെയും സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ധാർമ്മികഊർജ്ജമായി രൂപാന്തരപ്പെടുത്തണമെന്നാണ് ശാസ്ത്രവും സാങ്കേതികകൌശലവും പാകപ്പെടുത്തീട്ടുള്ള ഇന്നത്തെ ലോകം ആവശ്യപ്പെടുന്നത്. മനുഷ്യന്റെ ബുദ്ധിപരമായ നേട്ടങ്ങൾക്കും സാങ്കേതികപരമായ വിജയങ്ങൾക്കും ചുവടൊപ്പിച്ച് അവന്റെ ധാർമ്മികശിക്ഷണവും വളരണമെന്നതാണ് മനുഷ്യരാശിയെ ഇന്ന് നേരിടുന്ന ഏററവും അടിയന്തരമായ കൃത്യം. ഭാരതത്തിലെന്നപോലെ പാക്കിസ്ഥാനിലും ഇപ്പോഴത്തെ പ്രധാനപ്രശ്നം സാമുദായികസ്പർദ്ധകളെ ഒഴിവാക്കി, പൊതുക്ഷേമത്തിനു് അതിന്റെ ശക്തികളെ തിരിച്ചുവിടുക എന്നതാണ്. രാജ്യത്തിന്റെ വിഭജനത്തിൽനിന്നുണ്ടായ സംശയത്തിന്റെയും വിദ്വേഷത്തിന്റെയും പശ്ചാത്തലത്തിൽ, സ്നേഹത്തേയും സേവനത്തേയും ഊന്നിപ്പറയുന്നത് അയഥാർത്ഥമായി തോന്നിയേക്കാം. പക്ഷെ മാനവികബന്ധങ്ങളിൽ, വിദ്വേഷവും നശീകരണവും ദീർഘകാലപ്രക്രിയയായിരിക്കുക സാദ്ധ്യമല്ല. ചുരു

ങ്ങിയ ഇടവേളകൾക്കശേഷം, അതു് സ്നേഹത്തിനും സഹകരണത്തിനും വഴി മാറിയേ പററു.

## 9. ഉപസംഹാരം

തൻെറ സാമൂഹ്യ-രാഷ്ട്രീയപരിപാടികൾക്കും പ്രവത്തനങ്ങൾക്കമിടയിൽ എല്ലാ വിഷമങ്ങളുടെയും മദ്ധ്യത്തിലും, സ്നേഹത്തിൻെറയും സേവനത്തിൻെറയും ധ്വജത്തെ ഉയത്തിപ്പിടിക്കുകയും, തൻെറ വ്യക്തിജീവിതത്തിൽ സത്യത്തേയും അഹിംസയേയും മുറുകെപ്പിടിക്കുകയും ചെയ്തു ഗാന്ധിജി അനശ്വരമായൊരു പൈതൃകം നമുക്കു് തന്നുപോയിട്ടുണ്ടു്; മനുഷ്യൻെറ അന്തസ്സിനെയും വൈശിഷ്ട്യത്തേയും നിലനിത്തുന്ന ഏകമൂല്യമായിട്ടും, സംസ്കാരത്തിനും പുരോഗമനത്തിനുമുള്ള ഏക ആശാകേന്ദ്രമായിട്ടും, സമഗ്രമായ മാനുഷികസാക്ഷാത്കാരത്തിലേയ്ക്കുള്ള മനുഷ്യപ്രയാണത്തിനുള്ള ഏകമായ ഉറപ്പായിട്ടും ഭാരതത്തിലും പുറത്തുമുള്ള ജനത, കാലം ചെല്ലുന്തോറും, ഇതിനെ അംഗീകരിക്കും.

# 18

## ജവഹർലാൽ നെഹ്റുവും ഭാരതീയനവോത്ഥാനവും*

### 1 ആമുഖം

ഈ ശതാബ്ദത്തിൻെറ രണ്ടാം ശതകത്തിൽ ജവഹർലാൽ നെഹ്റു ഭാരതത്തിലെ രാഷ്ട്രീയ ജീവിതത്തിൽ പ്രവേശിച്ചപ്പോഴം, ഭാരതീയ നവോത്ഥാനത്തിന് ഒരു നൂറുകൊല്ലത്തെ പ്രായം ആയിരുന്നു. അര ശത ബ്ദക്കാലത്തോളം അദ്ദേഹം അതിൻെറ ഒത്തനടുവിൽത്തന്നെയായിരുന്നു. ഈ ദേശീയനവോത്ഥാനത്തെ അദ്ദേഹം എങ്ങനെ നോക്കിക്കണ്ടു എന്നും അതിൽ അദ്ദേഹത്തിൻെറ സ്വാധീനമെന്തായിരുന്നുവെന്നും പഠിക്കുന്നതു് വിജ്ഞാനപ്രദമായിരിക്കും.

### 2 ഭാരതം 19-ാം ശതാബ്ദത്തിൻെറ ആദ്യവഷ്ങ്ങളിൽ

ഈ നവോത്ഥാനത്തിൻെറ വിത്തുകൾ മുളച്ചതു് 19-ാം ശതാബ്ദത്തിലായിരുന്നു. പൌരാണികമെങ്കിലും, ക്ഷീണിതമായ ഭാരതീയസംസ്കാരത്തിന്മേൽ ആധുനികവും ഊർജ്ജസ്വലവുമായ പാശ്ചാത്യസംസ്കാരം ഏല്പിച്ച ആഘാതത്തിൽ നിന്നാണ് ഇതുണ്ടായതു്. ഭാരതത്തിൻെറ പൌരാണികസംസ്കാരത്തിൻെറ ശക്തി ആത്മീയതയുടേയും തത്ത്വദശ്നത്തിൻേറയും മേഖലകളിലായിരുന്നു; ഭൌതികശാസ്ത്രങ്ങളിലും സാമൂഹിക-രാഷ്ട്രീയരംഗങ്ങളിലും അതു് തുലോം ദുർബ്ബലമായിരുന്നു; ഭാരതത്തിലെ ദാശ്നികന്മാരും ഋഷികളും വിഭാവനം ചെയ്ത മനുഷ്യനിലെ ദൈവികതത്വത്തേയും അസീമമായ വളച്ച്യ്ക്കുള്ള അവൻെറ കഴിവിനേയുംപററിയ സങ്കല്പത്തെ ജനങ്ങളുടെ രാഷ്ട്രീയവും സാമൂഹികവുമായ ബോധത്തിൽ ഉൾക്കൊള്ളിക്കുവാൻ സാദ്ധ്യമായിരുന്നില്ല. തൽഫലമായി, സാമൂഹിക അസമത്വത്താലും അനീതിയാലും എല്ലാവിധത്തിലുമുള്ള ചൂഷണങ്ങളാലും അവിശ്വസനീയമാംവിധം ഭാരതത്തിൻെറ സാമൂഹിക

---

* 1964 മേയ് 27-ാംനു- അന്തരിച്ച ഭാരതത്തിലെ പ്രധാനമന്ത്രി ശ്രീ ജവഹർലാൽ നെഹ്റുവിൻെറ ചിതാഭസ്മനിമജ്ജനത്തോടനുബന്ധിച്ച ദേശീയ പരിപാടിയുടെ ഭാഗമായി 1984 ജൂൺ 8-ാംനു- ഡൽഹിയിലെ അഖിലേന്ത്യാ റേഡിയോവിൽ നടത്തിയ സ്മാരകാഭാഷണം.

വ്യവസ്ഥ വികലമാക്കപ്പെട്ടിരുന്നു. ഭാരതീയമനുഷ്യരുടെ പദവിയും ആകാരവും ദയനീയമാംവണ്ണം ചുരുങ്ങി. അതു് ദേശീയജീവിതത്തെ ദുർബ്ബലമാക്കുകയും, അതിന്റെ ഫലമായി, അതു് ഇടുങ്ങിയ നിലപാടുകളിലും ബുദ്ധിശൂന്യമായ അന്ധവിശ്വാസങ്ങളിലും വിലകെട്ട മാന്ത്രികവിദ്യകളിലും ആഴത്തിൽ പെട്ടുപോയി. ദേശീയ പൈതൃകത്തിലെ സാർവ്വജനീനതയുടെയും മാനവികതയുടെയും സങ്കല്പം ഈ കലങ്ങിയ രൂപത്തിൽ മുങ്ങിക്കിടന്നു.

## 3 ഭാരതത്തിൽ ആധുനികനവോത്ഥാനം

ആധുനികപാശ്ചാത്യസംസ്കാരം ഭാരതത്തിൽ വന്നതു് ബ്രിട്ടീഷ് അടിമത്തത്തിൽക്കൂടെയാണു്; പക്ഷേ, ശാസ്ത്രീയവും സാങ്കേതികവുമായ പുരോഗതിയിൽനിന്നു് രൂപംകൊണ്ട സാഹസികത്വവും സാമൂഹിക–രാഷ്ട്രീയശക്തിയും ഇംഗ്ലീഷ്ഭാഷയിൽക്കൂടെ നമുക്കു് ലബ്ധമായി. ഇത്ര പ്രബലമായൊരു സംസ്കാരത്തിന്റെ ആഘാതം ക്ഷീണിതമായ ഭാരതസംസ്കാരത്തിന്റെ അസ്തമയത്തിൽ കലാശിക്കാമായിരുന്നു; അന്നത്തെ ചില പാശ്ചാത്യ ചിന്തകന്മാർ ഇതുണ്ടാവുമെന്നു് പ്രവചിച്ചിരുന്നു; മററു ചിലർ ഇതുണ്ടാവുമെന്നു് ആശിക്കയും ചെയ്തു; പക്ഷേ തികച്ചും വിപരീതമായൊന്നാണു് സംഭവിച്ചതു്. രണ്ടു സംസ്കാരങ്ങളുടെയും ആന്തരികസത്തകൾ തമ്മിൽ അടുത്ത ബന്ധമുണ്ടായിരുന്നതുകൊണ്ടാണു് ഇങ്ങനെ സംഭവിച്ചതെന്നു് വ്യക്തമാണു്; ഏഴു് ദശാബ്ദങ്ങൾക്കു ശേഷം ഭാരതീയനവോത്ഥാനം സ്വാമി വിവേകാനന്ദനിൽക്കൂടെ ഇതു് തെളിയിക്കുകയുമുണ്ടായി. പത്തൊമ്പതാം ശതാബ്ദത്തിന്റെ ആദ്യഭാഗങ്ങളിൽ മഹാനായ രാജാ റാംമോഹൻറോയി ഈ നവോത്ഥാനത്തെ പ്രതിനിധീകരിക്കുകയും പോഷിപ്പിക്കുകയും ചെയ്യുകയും പുരോഗമനത്തിന്റെ ചൈതന്യം രാഷ്ട്രത്തിൽ പ്രവേശിപ്പിക്കുവാൻ ശ്രമിക്കയും ചെയ്തു; അദ്ദേഹംതന്നെ പൌരസ്ത്യപാശ്ചാത്യസംസ്കാരങ്ങളുടെ സമ്മോഹനമായൊരു സമന്വയമായിരുന്നു.

തന്റെ 'ഡിസ്കവറി ഓഫ് ഇന്ത്യ' എന്ന പുസ്തകത്തിൽ (ഭാഗം 342.) ജവാഹർലാൽ നെഹറു 19–ാം ശതാബ്ദത്തിലെ ഈ നവോത്ഥാനത്തിന്റെ സംക്ഷോഭത്തെ ഇങ്ങനെ പ്രതിപാദിച്ചിട്ടുണ്ടു്.

അതിന്റേതായ രീതിയിൽ പരിഷ്കൃതവും പുരോഗമിച്ചതുമാണെങ്കിലും, അതിലടങ്ങിയ പരിമിതികൾ കാരണം മുന്നോട്ടുപോവാൻ സാധിക്കാത്തതും മദ്ധ്യകാല ചിന്താരീതികളാൽ ബദ്ധമായതുമായ ഒരു നിശ്ചലസമൂഹത്തിന്മേൽ, ചലനാത്മകമായൊരു സമൂഹത്തിന്റെ, ഒരാധുനികബോധത്തിന്റെ, ആഘാതമായിരുന്നു

പാശ്ചാത്യസംസ്കാരം ഭാരതത്തിന്മേലേല്പിച്ചതു്......ഈ ആഘാതം കാരണമാണു് ഭാരതത്തിൽ മാററങ്ങൾ തുടങ്ങിയതു്; പക്ഷേ, മിക്കവാറും ബ്രിട്ടീഷ്ഭരണാധികാരികളുടെ ഇച്ഛയ്ക്കെതിരായാണു് ഇവ വന്നതു്. ഈ മാററത്തിൻെറ ഗതിവേഗത്തെ അവർ വളരെ അധികം മന്ദീഭവിപ്പിച്ചതുകൊണ്ടു് ഇന്നും ആ പരിവർത്തനം പൂർത്തിയാവാതേയാണിരിക്കുന്നതു് ?'

## 4 രാമകൃഷ്ണവിവേകാനന്ദന്മാരും ആത്മീയവിപ്ലവവും

പത്തൊമ്പതാം ശതാബ്ദത്തിൻെറ അവസാനത്തിൽ, രണ്ടു് മഹനീയവ്യക്തികളിൽ—ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും—ഈ നവോത്ഥാനം അതിൻെറ അധികൃതമായ സ്വരത്തിൽ അനാവരണം ചെയ്യപ്പെട്ടു.

ശ്രീരാമകൃഷ്ണൻ ഭാരതത്തിൻെറ അനശ്വരജ്യോതിസ്സിനെ പ്രതിനിധാനം ചെയ്തു; അദ്ദേഹത്തിൻെറ അഗാധമായ ആത്മീയതയിലും, വിശാലമായ മനുഷ്യസ്നേഹത്തിലും, സാർവ്വലൌകികമായ സഹിഷ്ണുതയിലും, മനുഷ്യനോടുള്ള താല്പര്യത്തിലും സ്നേഹത്തിലും, അനശ്വരയായ ഭാരതം തന്നെത്തന്നെ കണ്ടെത്തി. അദ്ദേഹത്തിൻെറ മഹാനായ ശിഷ്യനായ വിവേകാനന്ദനിൽ, ഈ പുനഃപ്രകാശനം, ആധുനികയുഗത്തിൻെറ ചൈതന്യവുമായി സമ്മിളിതമായി. കഴിഞ്ഞ ഏഴു് ദശാബ്ദങ്ങളിൽ രാമകൃഷ്ണനിലും വിവേകാനന്ദനിലും ഇഴഞ്ഞു നീങ്ങിയിരുന്ന ഈ പ്രക്രിയ, ഭാരതീയജീവിതത്തിൻെറ എല്ലാവശങ്ങളേയും, ലോകജനതയേയും, ഫലഭൂയിഷ്ഠമാക്കാൻ നിയുക്തമായ ശക്തിയേറിയൊരു സ്രോതസ്സായി. ജവഹർലാൽ നെഹറു തൻെറ 'ഡിസ്കവറി ഓഫ് ഇന്ത്യ'യിൽ പറയുന്നു (ഭാഗങ്ങൾ 400–402):

'പാരമ്പര്യത്തിൽ വേരൂന്നി, ഭാരതത്തിൻെറ പൈതൃകത്തിൽ പൂർണ്ണമായ അഭിമാനം കൊണ്ടിരുന്നുവെങ്കിലും, ജീവിതപ്രശ്നങ്ങളോടുള്ള സമീപനത്തിൽ വിവേകാനന്ദൻ ആധുനികത്വം പുലർത്തി; ഭാരതത്തിൻെറ ഭൂതകാലവും വർത്തമാനവും ഇണക്കുന്നൊരു സേതുവായിരുന്നു അദ്ദേഹം...പോയേടത്തെല്ലാംതന്നെ, തൻെറ സാന്നിദ്ധ്യം കൊണ്ടു് മാത്രമല്ല തൻെറ വാക്കുകളാലും അവ ഉരിയാടിയ രീതിയാലും, അദ്ദേഹം ഇളക്കം സൃഷ്ടിച്ചു. ഭാരതത്തിൻെറ ആത്മീയ പശ്ചാത്തലവുമായി പാശ്ചാത്യപുരോഗതിയെ ഇണക്കിയെടുക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. 'ഭാരതത്തിൻെറ മതത്തോടുകൂടിയ ഒരു യൂറോപ്യൻ സമൂഹമുണ്ടാക്കുക.' 'സമത്വത്തിൻേറയും, സ്വാതന്ത്ര്യത്തിൻേറയും പ്രവൃത്തിയുടേയും ഊർജ്ജസ്വലതയുടേയും ബോധത്തിൽ

പാശ്ചാത്യരിലും പാശ്ചാത്യനാവുക, അതേ സമയം, മതസംസ്കാരത്തിലും പ്രചോദനങ്ങളിലും, നട്ടെല്ലുവരെ ഹിന്ദുവായിരിക്കുക? വിവേകാനന്ദൻ പല വിഷയങ്ങളെപ്പററിയും സംസാരിച്ചു, പക്ഷേ അദ്ദേഹത്തിൻെറ ഭാഷണങ്ങളുടേയും ഗ്രന്ഥങ്ങളുടേയും സ്ഥിരം പല്ലവി അഭയം എന്നതായിരുന്നു. ധീരനായിരിക്കു, ശക്തനായിരിക്കു.'

ഭാരതീയനവോത്ഥാനത്തിന്മേലുള്ള വിവേകാനന്ദൻെറ സ്വാധീനത്തെപ്പററി, റോമാ റോളാ അദ്ദേഹത്തിൻെറ 'ലൈഫ് ഓഫ് വിവേകാനന്ദ'യിൽ പറയുന്നു (ഭാഗം. 376):

'ശതാബ്ദങ്ങളായിട്ട്, മുരടിച്ച വിതക്കങ്ങളുടെ ചഞ്ചലമായ സൈകതത്താൽ ഗ്രഹിക്കപ്പെട്ട് കിടന്നിരുന്ന ഭാരതം, അവിടെ ത്തന്നെയുള്ള ഒരു സന്ന്യാസിയുടെ ഹസ്തങ്ങളാൽ പുറത്തേക്കെടുക്കപ്പെട്ടു; തത്ഫലമായി, താഴെ നിദ്രയിലായിരുന്ന അദ്ധ്യാത്മദർശനത്തിൻെറ ജലസംഭരണി അപ്പാടെ അതിൻെറ വരമ്പുകളെ ഭേദിച്ച് കല്ലോലശൃംഖലയിലൂടെ പ്രവർത്തനനിരതമായി.'

ഇതേ വിഷയത്തെ സ്പർശിച്ചുകൊണ്ട്, ജവാഹർലാൽ നെഹറു തൻെറ 'രാമകൃഷ്ണനും വിവേകാനന്ദനും' എന്ന പ്രസംഗത്തിൽ (ഭാഗങ്ങൾ 6–7) പറയുകയാണ്:

'അദ്ദേഹം സാധാരണ അർത്ഥത്തിൽ ഒരു രാഷ്ട്രീയപ്രവർത്തകനായിരുന്നില്ല; എങ്കിലും, എൻെറ അഭിപ്രായത്തിൽ, അദ്ദേഹം ആധുനികദേശീയ പ്രസ്ഥാനത്തിൻെറ മഹാന്മാരായ സ്ഥാപകന്മാരിൽ ഒരാളായിരുന്നു; പിന്നീട് നിങ്ങളുടെ അഭിരുചിക്കനുസരിച്ച് ഇവിടെ വേറെ പദവും ഉപയോഗിക്കാവുന്നതാണ്. ഈ പ്രസ്ഥാനത്തിൽ സജീവമായി പങ്കെടുത്ത വളരെ അധികം ആളുകൾ, സ്വാമി വിവേകാനന്ദനിൽനിന്ന് ആവേശമുൾക്കൊണ്ടിട്ടുണ്ട്. നേരിട്ടോ, അല്ലാതേയോ, അദ്ദേഹം ആധുനികഭാരതത്തെ ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ട്.'

ഈ നവോത്ഥാനത്തിന് വിവേകാനന്ദൻ നല്കിയ ദിശാബോധം മനുഷ്യനിർമ്മാണത്തിലേയ്ക്കും രാഷ്ട്രനിർമ്മാണത്തിലേയ്ക്കും സാർവ്വലൌകികൈക്യത്തിലേയ്ക്കുമായിരുന്നു. അദ്ദേഹത്തിൻെറ വാക്കുകളിൽത്തന്നെ, ഇതിൻെറ ദേശീയലക്ഷ്യങ്ങൾ ഇവയായിരുന്നു.

'ജീവിച്ചോ മരിച്ചോ പുതിയൊരു സാമൂഹികവ്യവസ്ഥയുണ്ടാക്കുവാൻ ശ്രമിക്കുക–ദരിദ്രരോട് അനുകമ്പ, അവരുടെ വിശക്കുന്ന വയറുകൾക്ക് ആഹാരം, ജനങ്ങൾക്കെല്ലാം വിജ്ഞാനം നിങ്ങളുടെ

പൂർവ്വീകന്മാരുടെ സ്വേച്ഛാധിപത്യം കാരണം മൃഗതുല്യരാക്കപ്പെട്ടവരെ മനുഷ്യരാക്കി എടുക്കുവാൻ മരണംവരെയുള്ള ഉദ്യമം.'

## 5 ഗാന്ധിജിയും രാഷ്ട്രീയവിപ്ലവവും

വിവേകാനന്ദന്റെ കാലം കഴിഞ്ഞ ഉടനെ, അദ്ദേഹത്തിന്റെ ആശയങ്ങളും ആത്മാവും ദേശീയപ്രസ്ഥാനത്തിൽ പ്രവേശിക്കുന്നതു് ഭാരതം കണ്ടു. തത്ഫലമായി, സംഘടിതജനാവലിയുടെ കൂട്ടായ പ്രവർത്തനങ്ങളുടേതായ ചലനാത്മകമായ ഘട്ടത്തിലേയ്ക്കു് നവോത്ഥാനം പ്രവേശിച്ചു; ആദ്യമായി, ബംഗാൾ സമരത്തിലൂടെയും പിന്നീടു് തിലകന്റെ പ്രസ്ഥാനത്തിലൂടേയും, അവസാനം ഗാന്ധിജിയിലൂടേയും റോമാ റോളാ പറഞ്ഞപ്രകാരം, 'നിദ്രയിലായിരുന്ന ആദ്ധ്യാത്മികതയുടെ ജലസംഭരണി, അതിർവരമ്പുകളെ ഭേദിച്ചു്, കല്ലോലങ്ങളുടെ ശൃംഖലയിലൂടെ, പ്രവർത്തനനിരതമായി,.

ഭാരതീയനവോത്ഥാനത്തിലേയ്ക്കു ജവഹർലാലിന്റെ സംഭാവന അദ്ദേഹം സ്വതന്ത്രഭാരതത്തിന്റെ പ്രധാനമന്ത്രി ആയ ശേഷമാണു് തുടങ്ങിയതു്. സ്വാതന്ത്ര്യത്തിനുമുമ്പുള്ളതു ദേശീയപ്രസ്ഥാനത്തിലും—അതു് ഗാന്ധിജിയുടെ ഫലപൂർണ്ണമായ കാർമ്മികത്വത്തിൽ ആയിരുന്നിട്ടും, അദ്ദേഹത്തിന്റെ സ്വാധീനം അനുഭവപ്പെട്ടിട്ടുണ്ടു്. 1928-നു് ശേഷമുള്ള കോൺഗ്രസ്സിന്റെ ലക്ഷ്യങ്ങളും നയങ്ങളും ജവഹർലാലിന്റെ മനസ്സിന്റെ മുദ്ര വഹിക്കുന്നുണ്ടു്; അദ്ദേഹത്തിന്റെ സ്വപ്നം, ഇവയെ, രാഷ്ട്രീയമായും സാമ്പത്തികമായും, കൂടുതലായി ഇടതുപക്ഷച്ഛായയ്‌വുള്ളതാക്കി. ഭാരതത്തിന്റെ ദേശീയവിപ്ലവപ്രസ്ഥാനത്തെ ആഫ്രിക്കൻ-ഏഷ്യൻ രാഷ്ട്രങ്ങളുടെ സ്വാതന്ത്ര്യസമരങ്ങളുമായി ദിശാമുഖമാക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. അദ്ദേഹത്തിന്റെ ബൃഹത്തായ സാഹിത്യസംഭാവനകൾ—പലതും അസുലഭമായ അഴകും ചാരുത്വവുമുള്ളതു്—അദ്ദേഹത്തിന്റെ രാഷ്ട്രീയസങ്കല്പങ്ങളുടേയും സാമൂഹികവീക്ഷണത്തിന്റേയും മാർഗ്ഗങ്ങളിൽ ദേശീയമനസ്സിനെ പരിശീലിപ്പിക്കുവാനും സഹായിച്ചിട്ടുണ്ടു്.

## 6 സ്വതന്ത്രഭാരതത്തിന്റെ പ്രഥമ നാവികൻ

1947-ൽ വിഭക്തമെങ്കിലും സ്വതന്ത്രയായ ഭാരതത്തിന്റെ പ്രഥമ പ്രധാനമന്ത്രിയായപ്പോൾ, തന്റെ ആശയങ്ങളെയും സങ്കല്പങ്ങളേയും സാമൂഹിക യാഥാർത്ഥ്യങ്ങളാക്കുവാനുള്ള മഹത്തായ സന്ദർഭം അദ്ദേഹത്തിനു് കരഗതമായി. സ്വാതന്ത്ര്യലബ്ധിക്കുശേഷം അധികം താമസിയാതെ, അദ്ദേഹത്തിന്റെ മാർഗ്ഗദർശിത്വത്തിൽ, രാഷ്ട്രം നവോത്ഥാനത്തിന്റെ പ്രഥമ രാഷ്ട്രീയലക്ഷ്യം നേടി.

ആവേശം പകൎന്നൊരു ആമുഖവും ഉന്നതമായ മാൎഗ്ഗനിർദ്ദേശകതത്വങ്ങൾ ഉൾക്കൊണ്ടതും, ഭാരതത്തെ ഒരു പരമാധികാരജനാധിപത്യ മതേതര റിപ്പബ്ലിക്കായി പ്രഖ്യാപനം ചെയ്യുന്നതുമായൊരു ഭരണഘടനയെ അംഗീകരിച്ചതോടുകൂടി.

അദ്ദേഹത്തിൻെറ പതിനേഴുകൊല്ലത്തെ രക്ഷാകർത്തൃത്വത്തിൽ നാട്ടിനു് പല രംഗങ്ങളിലും തുടൎച്ചയായ പുരോഗതി കൈവന്നു. ഭാരതീയ ജീവിതത്തിൻെറ എല്ലാ തലങ്ങളിലും അദ്ദേഹത്തിൻെറ ഉത്തേജകമായ സ്പർശം അനുഭവപ്പെട്ടു. സാഹിത്യവും സുകുമാരകലകളും പോഷിപ്പിക്കുവാൻവേണ്ട എല്ലാ സഹായവും സ്വതന്ത്രഭാരതം നല്കി. തത്ഫലമായി ഇവ അഭിവൃദ്ധിപ്പെടുകയും ഈ രംഗത്തെ ഉത്തുംഗമായ ഭൂതകാല നേട്ടങ്ങളെപ്പോലും കവച്ചുവെയ്ക്കുമെന്ന സൂചനകൾ കണ്ടു തുടങ്ങുകയും ചെയ്തിട്ടുണ്ടു്. രാഷ്ട്രത്തിൻെറ മൌലികമായ മാൎഗ്ഗദർശകതത്വമായി ജനാധിപത്യ സോഷ്യലിസത്തെ അദ്ദേഹം സ്ഥാപിച്ചു. പാർലിമെണ്ടു കാൎയ്യങ്ങളെ ബുദ്ധിപൂൎവ്വം കൈകാൎയ്യം ചെയ്യുകവഴി ശിശുപ്രായമായ നമ്മുടെ പാർലിമെൻററി ജനാധിപത്യം പ്രായപൂൎത്തിയും ശക്തിയും ആൎജ്ജിച്ചു. പ്രായപൂൎത്തിവോട്ടവകാശത്തിൻെറ അടിസ്ഥാനത്തിൽ നടന്ന മൂന്നു പൊതുതിരഞ്ഞെടുപ്പുകളുടെ പരീക്ഷണത്തെ അതിൻെറ ദാർഢ്യം നേരിട്ടുകഴിഞ്ഞു; ജവഹർലാലിൻെറ മരണത്തെത്തുടൎന്നുണ്ടായ ദേശീയനേതൃത്വത്തിൻെറ മാററത്തിൽ അടങ്ങിയ കൂടുതൽ കഠിനമായ പരീക്ഷണത്തേയും അതു് വിജയകരമായി തരണംചെയ്തുകഴിഞ്ഞു. ദേശീയഗവേഷണശാലകളുടെ ഒരു ശൃംഖലയിൽക്കൂടെയുള്ള ശാസ്ത്രഗവേഷണത്തിൻെറയും ദേശവ്യാപകമായ സാമൂഹ്യവികസനപദ്ധതിയുടെ സഹായത്തോടെ അദ്ദേഹം നടപ്പിലാക്കിയ ആസൂത്രിത വ്യവസായവത്കരണത്തിൻേറയും സാമ്പത്തികവികസനത്തിൻേറയും ഊൎജ്ജസ്വലമായ പരിപാടിയിൽക്കൂടെ, ജവഹർലാൽ നെഹറു, ദേശീയ നവോത്ഥാനത്തിൻെറ മറെറാരു പ്രധാനലക്ഷ്യത്തിൻെറ പൂൎത്തീകരണത്തിനുള്ള ഉറച്ച അസ്തിവാരമിട്ടു കഴിഞ്ഞിട്ടുണ്ടു് – ഭാരതീയ ജനതയുടെ സാമ്പത്തികവും സാമൂഹികവുമായ മോചനം. തൻെറ ചേരിചേരാനയത്തിൽക്കൂടിയും. സൎവ്വരാജ്യസംഘടനയ്ക്കു സജീവമായ പിൻതുണ നല്കുന്നതിലും കൂടെ, അന്താരാഷ്ട്രീയ സ്പൎദ്ധകളെ നിവാരണം ചെയ്‌വാൻ അദ്ദേഹം പരിശ്രമിച്ചിട്ടുണ്ടു്; ഇതിനും പുറമെ, സമാധാനത്തിനും സാൎവ്വലൌകിക മൈത്രിക്കുമുള്ള ഒരു ശക്തി എന്ന നിലയ്ക്കു് ഭാരതത്തിൻെറ പ്രതിച്ഛായ ലോകസമക്ഷം അവതരിപ്പിക്കുവാനും ഇതുവഴി ഭാരതീയനവോത്ഥാനത്തിൻെറ മൂന്നാമത്തെ പ്രധാനരാഷ്ട്രീയലക്ഷ്യം നേടിയെടുക്കുവാനും അദ്ദേഹത്തിനു് കഴിഞ്ഞിട്ടുണ്ടു്.

## 7. ഉപസംഹാരം

റാംമോഹനനും വിവേകാനന്ദനും മുതൽ ഗാന്ധിയും നെഹറുവും വരെയുള്ള ഭാരതത്തിന്റെ ആധുനിക നവോത്ഥാനത്തിന്റെ ആത്മീയമായ അനുസ്യൂതപ്രവാഹം ഭാരതീയ ചരിത്ര വിദ്യാത്ഥികൾക്ക് നോക്കിക്കാണാതിരിക്കാൻ സാദ്ധ്യമല്ല. ഗാന്ധിജിയുടെയും ജവഹർലാലിന്റേയും രാഷ്ട്രീയ സംഭാവനകൾ ഭാരതീയ നവോത്ഥാനത്തിന് സമൂത്തഭാവം നല്കുവാനും, ഭാരതത്തിന്റെ അനശ്വരമായ സത്തയ്ക്ക് യുക്തമായൊരു ഭൌതിക സന്നിവേശം കെട്ടിപ്പടുക്കുവാനും സഹായിച്ചിട്ടുണ്ട്. ഭാവിഭാരതത്തിലെ ഏതൊരു സാമൂഹിക—രാഷ്ട്രീയ ആദശസംഹിതകളും ഈ ഗാന്ധി – നെഹറു സംഭാവനയുടെ അടിസ്ഥാനതത്ത്വങ്ങളാൽ സ്വാധീനപ്പെടുകയും നിയന്ത്രിതമാവുകയും ചെയ്യും.

# 19

# ഭാരതത്തിലെ കുഷ്ഠരോഗനിയന്ത്രണത്തിനൊരു സമീപനം*

## 1 ആമുഖം

ലോകകുഷ്ഠരോഗദിനം ആഘോഷിക്കുന്നതിനും മഹാത്മാഗാന്ധിയെ സാദരം സ്മരിക്കുന്നതിനും വേണ്ടിയാണ് നാം ഇവിടെ സമ്മേളിച്ചിരിക്കുന്നത്; കുഷ്ഠരോഗനിവാരണപ്രവർത്തനങ്ങളിൽ ഗാന്ധിജി കാണിച്ചിരുന്ന സ്ഥിരമായ താല്പര്യം കാരണം അദ്ദേഹത്തിന്റെ ചരമവാർഷികവുമായി ഈ ദിനം ബന്ധപ്പെട്ടിരിക്കയാണ്. എത്രയോ ആയിരം വർഷങ്ങളായി നമ്മുടെ ദേശീയ ജീവിതത്തെ പീഡിപ്പിച്ചിട്ടുള്ള ഈ രോഗത്തിന്റെ കാര്യത്തിൽ രാജ്യവ്യാപകമായ ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനുവേണ്ടിയാണ് ഈ ദിനം ആചരിക്കപ്പെടുന്നത്.

## 2. ഡൽഹിയിലെ കുഷ്ഠരോഗനിവാരണപ്രവർത്തനങ്ങളുമായുള്ള എന്റെ ബന്ധം

ഡൽഹി രാമകൃഷ്ണമിഷന്റെ കാര്യദർശിയായി ഡൽഹിയിലുണ്ടായിരുന്ന 3 വർഷങ്ങളിലാണ് ഞാൻ കുഷ്ഠരോഗനിവാരണപ്രവർത്തനത്തിൽ തല്പരനായത്. 1942–മുതൽ 1948–വരെ ഞാൻ കറാച്ചി രാമകൃഷ്ണമിഷന്റെ തലവനായിരുന്നപ്പോഴം, അടുത്തുള്ള മങ്കോപിർ എന്ന സ്ഥലത്തുണ്ടായിരുന്ന കുഷ്ഠരോഗാസ്പത്രിയും മരുന്നുശാലയും സന്ദർശിച്ചുവെന്നു ഡോക്ടർ പി. സെൻ നേരത്തെ പറഞ്ഞതു് ശരിയാണ്; അന്നു് അദ്ദേഹം അതിന്റെ സൂപ്രണ്ടായിരുന്നു. പക്ഷേ അന്നു് എനിക്കതിൽ സാരമായ താല്പര്യം വളർന്നിരുന്നില്ല. ഡൽഹിയിൽ, പട്ടണത്തിന്റെ ഹൃദയഭാഗത്തു്, യമുനാതീരത്തായി,

---

* ഹിന്ദുകുഷ്ഠനിവാരൺ സംഘത്തിന്റെ പടിഞ്ഞാറൻബംഗാൾ ശാഖ, ഇന്ത്യൻ മെഡിക്കൽ അസോസിയേഷന്റെ കല്കത്താശാഖ ഇവയുടെ സംയുക്താഭിമുഖ്യത്തിൽ ലോകകുഷ്ഠരോഗദിനാചരണത്തോടനുബന്ധിച്ച് 1967ജനുവരി 30-ാംനു- കല്കത്താ ഇൻഫർമേഷൻ സെൻററിൽ നടന്ന പൊതുയോഗത്തിൽ ചെയ്ത പ്രസംഗം.

ബസാർ പ്രദേശത്തായുള്ള കുഷ്ഠരോഗികളുടെ വലിയൊരു കേന്ദ്രത്തിലേയ്ക്കു് എന്റെ ചില സ്നേഹിതന്മാർ എന്നെ കൊണ്ടുപോവുകയുണ്ടായി. യാചിച്ചു ജീവിതം നയിക്കുന്ന, പുരുഷന്മാരും സ്ത്രീകളും കുട്ടികളുമായി 800മുതൽ 900 വരെ കുഷ്ഠരോഗികൾ, പന്നികൾക്കും മററു മൃഗങ്ങൾക്കുപോലും മതിയാവാത്ത വൃത്തികെട്ട പരിസരങ്ങളിൽ അവിടെ ജീവിക്കുന്നതു് കണ്ടു് ഞാൻ ഞെട്ടിപ്പോയി. മുനിസിപ്പൽ കോർപ്പറേഷനും, സംസ്ഥാനഗവമ്മെണ്ടും ഇന്ത്യാഗവമ്മെണ്ടുമെല്ലാമുള്ള ഈ ദേശീയതലസ്ഥാനത്തിന്റെ ഹൃദയഭാഗത്തു്, ഇതെല്ലാം നടക്കുന്നതു കണ്ടു് ഞാൻ അദ്ഭുതപ്പെട്ടു. ഈ ശോചനീയാവസ്ഥയെ പൊതുജനങ്ങളുടേയും ബന്ധപ്പെട്ട അധികാരികളുടേയും ശ്രദ്ധയിൽ കൊണ്ടുവരുവാൻ ഞാൻ തീരുമാനിച്ചു; അതിനായി ഞാനൊരു പദ്ധതിയും ഉണ്ടാക്കി. ശ്രീരാമകൃഷ്ണന്റെ ജന്മദിനാഘോഷങ്ങളുടെ അവസരത്തിൽ, രാമകൃഷ്ണമിഷനിൽവെച്ചു് സാധുക്കൾക്കു് ഭക്ഷണം കൊടുക്കുക എന്നൊരു പരിപാടി ഞങ്ങൾക്കുണ്ടായിരുന്നു; തൂപ്പുവേലക്കാരും കുറെ യാചകന്മാരുമായി രണ്ടു മൂവ്വായിരം ആളുകൾക്കു ഭക്ഷണം കൊടുക്കുക പതിവായിരുന്നു. ആ വഷ്ത്തിൽ, ഭക്ഷണവിതരണത്തിന്റെ സ്ഥലവും വ്യാപ്തിയും കുഷ്ഠരോഗികളുടെ കേന്ദ്രത്തിലേയ്ക്കു് മാററുവാൻ ഞാൻ തീരുമാനിച്ചു. ഭജന, പ്രഭാഷണങ്ങൾ, സിനിമാപ്രദശനം, എല്ലാ രോഗികൾക്കും പ്രത്യേകിച്ചും സ്ത്രീകൾക്കും കുട്ടികൾക്കും, വസ്ത്രവിതരണം എന്നീ പരിപാടികളോടെ ഞങ്ങൾ ശ്രീരാമകൃഷ്ണജന്മദിനാഘോഷം ആ കേന്ദ്രത്തിൽ സംഘടിപ്പിച്ചു. ചില നഗരസഭാംഗങ്ങളും, കുറെ പൌരജനങ്ങളും ഞങ്ങളുടെ ക്ഷണം സ്വീകരിച്ചു് തദവസരത്തിൽ സന്നിഹിതരായി. അതു് സ്മരണീയമായൊരു പരിപാടി ആയിരുന്നു. ഡൽഹിപത്രങ്ങളിൽ അതിനെപ്പററി ചില റിപ്പോർട്ടുകളും വന്നു. ഡൽഹിയുടെ ഹൃദയഭാഗത്തിൽ വലിയൊരു സംഘം കുഷ്ഠരോഗികൾ ഞെട്ടിപ്പിക്കുന്ന പരിസരങ്ങളിൽ ജീവിക്കുന്നതിലേയ്ക്കു് കോർപറേഷന്റേയും സംസ്ഥാനഗവമ്മെണ്ടിന്റേയും ശ്രദ്ധ ആകഷിക്കുവാൻ ഇതു് സഹായിച്ചു.

പക്ഷേ ഞങ്ങൾക്കു് നേരിടേണ്ടിയിരുന്ന പ്രശ്നം, ഗവമ്മെണ്ടോ കോർപറേഷനോ ഈ കായ്യത്തിൽ താല്പര്യം കാണിച്ചുതുടങ്ങുന്നതിനുമുമ്പു്, ഈ കേന്ദ്രത്തിലെ നിവാസികളുടെ കായ്യത്തിൽ ഉടനെ തന്നെ എന്തെങ്കിലും ചെയ്യണമെന്നതായിരുന്നു. ഈ പരിതസ്ഥിതിയിൽ, മിഷന്റെ മഹിളാവിഭാഗക്കാരോടു് ഇവരുടെ കഷ്ടപ്പാടുകളെ നിവാരണം ചെയ്യുവാൻ എന്തെങ്കിലും അടിയന്തിരമായി ചെയ്യണമെന്നു് അഭ്യത്ഥിച്ചു; ഇവർ നേരത്തെ ഒരു ശാരദാമഹിളാസമിതി രൂപീകരിച്ചു്, ലേഡി ഹാർഡിഞ്ചു് ആസ്പത്രിയിലും മററു രംഗ

ങ്ങളിലും നിസ്സ്വാർത്ഥ്യസാമൂഹികസേവനം നടത്തിവരികയായിരുന്നു. സമിതി അംഗങ്ങളിൽനിന്നും അവരുടെ ഭർത്താക്കന്മാരിൽനിന്നും— ഇവരിൽ ചിലർ കേന്ദ്രഗവൺമെൻറിലെ ഉന്നതന്മാരായ ഉദ്യോഗസ്ഥന്മാരായിരുന്നു—ശീഘ്രവും ഉത്സാഹപൂർണ്ണവുമായ പ്രതികരണമുണ്ടായതു് എനിയ്ക്കു് സന്തോഷവും പ്രോത്സാഹനവും നല്കി. താമസിയാതെ ഇവർ, 'കുഷ്ഠരോഗസേവാസമിതി' എന്ന പേരിൽ ഒരു സംഘടന തുടങ്ങുകയും ഉടനെത്തന്നെ ആ കേന്ദ്രത്തിലെ രോഗികളുടെ സേവനം ഏറെറടുക്കുകയും ചെയ്തു.

നമ്മുടെ സ്ത്രീജനങ്ങൾ മനുഷ്യസേവനത്തിൻെറ ഈ രംഗത്തു് അപ്പർണ്ണമനസ്സോടുകൂടി പ്രവേശിക്കുന്നതും, സമുദായം ഇതുവരെ അവഗണിക്കുകയും ഹീനരായി പരിഗണിക്കുകയും ചെയ്ത ഒരു വിഭാഗം മനുഷ്യർക്കു് തങ്ങളുടെ മാതൃഹൃദയത്തിൻെറ സ്നേഹവലയത്തിൽ സ്ഥാനം കൊടുക്കുകയും ചെയ്തതു് എന്നെ അതീവ സന്തുഷ്ടനാക്കി. ഡൽഹിയിൽ എനിക്കുണ്ടായ ഏററവും ഹൃദയസ്പൃശിയായ അനുഭവം ഇതായിരുന്നു. ഭാരതത്തിൻെറ ചരിത്രത്തിൽ ഇങ്ങനെയൊരു സംഭവം മുമ്പുണ്ടായിട്ടില്ല. മററു രാജ്യങ്ങളിൽ ആളുകൾ ഇത്തരം കൃത്യങ്ങൾ ചെയ്തിട്ടുണ്ടു്; ഇപ്പോഴും ചെയ്യുന്നുമുണ്ടു്; പക്ഷേ നമ്മൾക്കിതു് പുത്തരിയായിരുന്നു. ആദ്യമായി സമിതി ചെയ്തതു് ആ കേന്ദ്രത്തിൽ ഒരു മാതൃശുശ്രൂഷാകേന്ദ്രം തുടങ്ങുകയായിരുന്നു. അവിടത്തെ സ്ത്രീകളിൽ പലരും തുറന്ന നിരത്തുവക്കിലായിരുന്നു പ്രസവം നടത്തിയിരുന്നതു്; സമിതി അംഗങ്ങൾ, പ്രസവശുശ്രൂഷയ്ക്കായി ഒരു കൂടാരം ഉണ്ടാക്കി; അവർതന്നെ പ്രസവങ്ങൾക്കും പുതുതായി ജനിച്ച ശിശുക്കൾക്കും ശുശ്രൂഷ നടത്തിത്തുടങ്ങി. ആസ്പത്രികളിലെ നേഴ്സുമാരും സ്വകാര്യസ്ഥാപനങ്ങളിലെ നേഴ്സുമാരുപോലും കുഷ്ഠരോഗികൾക്കിടയിൽ ജോലി ചെയ്യുവാൻ വൈമനസ്യമുള്ളവരായി അവർ കണ്ടു. കൂടുതൽ ബുദ്ധിമുട്ടായ കേസുകളിൽ സമിതി അംഗങ്ങൾ സേവനോത്സുകരായ ചില വിദഗ്ദ്ധന്മാരുടെ സഹായം ഉപയോഗപ്പെടുത്തി; ഒന്നോ രണ്ടോ കേസുകൾ അവർ പ്രത്യേക ചികിത്സക്കായി വെല്ലൂരിലേയ്ക്കയച്ചു; ചിലർക്കു് കൃത്രിമാവയവങ്ങൾ വാങ്ങിക്കൊടുക്കുവാനേർപ്പാടു് ചെയ്തു. പ്രസവക്കേസുകളെ ശ്രദ്ധിക്കുന്നതിനു പുറമെ, സമിതിയിലെ മഹിളാസാമാജികർ രോഗികളുടെ മുറിവുകൾ കെട്ടുക, അവർക്കു് ഭക്ഷണം ഏർപ്പാടു ചെയ്യുക ഇത്യാദി സഹായങ്ങളും നടത്തി. കേന്ദ്രത്തിൻെറ അത്യന്തം ദയനീയമായ അവസ്ഥയിലേയ്ക്കു് സംസ്ഥാനഗവൺമെൻറിൻെറ ശ്രദ്ധ ആകർഷിക്കുവാനും അവർ കിണഞ്ഞു് പരിശ്രമിച്ചു. സംസ്ഥാനഗവൺമെൻറിനു്, ഈ കേന്ദ്രത്തെ അവിടെ നിർത്തുന്നതു് ശരിയല്ലെന്നു്

തോന്നിത്തുടങ്ങി. കുറെ കഴിഞ്ഞപ്പോൾ, ഗവമ്മെണ്ടു് അതിനെ, ഡൽഹിയിൽനിന്നു് നാലു നാഴിക അകലെ യമുനയുടെ അപ്പുറത്തുള്ള, ഷാദരാവിൽ ആസൂത്രിതമായൊരു സ്ഥലത്തേയ്ക്കു്, മാററി.

സമിതി അവിടെയും അതിൻെറ സേവനപരമായ പ്രവൃത്തി തുടന്നു; രോഗം പകരാതിരിക്കുവാൻ മാതാപിതാക്കളിൽനിന്നു് മാററിത്താമസിപ്പിച്ച കുട്ടികൾക്കുള്ള പുതിയ ഹോസ്റ്റലിൽ ഇവർ പ്രത്യേകം ശ്രദ്ധിച്ചു. മിഷൻ കൊല്ലന്തോറും നടത്താറുള്ള ശ്രീരാമകൃഷ്ണജന്മദിന അന്നദാനം പുതിയ കോളണിയിലും നടത്തപ്പെട്ടു; ഇതു് ഇന്നും അവിടെ നടക്കുന്നുണ്ടു്.

സ്വാശ്രയശീലത്തിൻെറ ഈ മാതൃകയാൽ പ്രചോദിതരായി, ഷദരാകേന്ദ്രത്തിലെ ഒന്നു രണ്ടു് അഭ്യസ്തവിദ്യരും പ്രതിഭാശാലികളുമായ രോഗികളുടെ നേതൃത്വത്തിൽ, ഒരു സംഘം രോഗികൾ, ഈ കേന്ദ്രം വിട്ടുകയും മഹാരാഷ്ട്രയിലെ ധൂളിയാ ജില്ലയിൽ (ഹനുമാൻ തെക്കഡി, പോസ്റ്റ്: മോറാനാ) 'നവനിർമ്മാൺ സമാജ് സേവക്സംഘം' സ്ഥാപിക്കുകയും ചെയ്തു; ഇവരുടെ മുദ്രാവാക്യം. 'സ്വാശ്രയത്തിൽക്കൂടെ കുഷ്ഠനിവാരണം' എന്നായിരുന്നു.

ഈ അനുഭവങ്ങളും, സമിതി അംഗങ്ങളുടെ അപ്പിതസേവനത്തിൽനിന്നു് കിട്ടിയ പ്രചോദനവും, കുഷ്ഠരോഗനിവാരണത്തിൽ എനിക്കുള്ള താല്പര്യത്തെ ബലപ്പെടുത്തുവാൻ സഹായിച്ചു. ഇതിനു ശേഷം, ഞാൻ എവിടെ യാത്ര പോയാലും കുഷ്ഠരോഗനിവാരണ സ്ഥാപനങ്ങൾ സന്ദശിക്കുവാനും എൻെറ കഴിവിനൊത്തു് ഈ പ്രവത്തനത്തെ സഹായിക്കുവാനും ശ്രമിക്കാറുണ്ടു്.

## 3 പരസ്പരധാരണ – ഒരു പുതിയ പാഠം

നാം ചച്ച് ചെയ്തുകൊണ്ടിരിക്കുന്ന ഇതേ രംഗത്തു് തന്നെയായിരുന്നു എൻെറ പ്രവത്തനം. അതായതു്, ഈ രോഗത്തിനെതിരെയും, അതു് ബാധിച്ചവക്കെതിരെയും പൊതുവിലുള്ള പ്രതികൂലാഭിപ്രായത്തെ ദൂരീകരിക്കുകയും, രോഗിയോടും അയാളുടെ പ്രശ്നങ്ങളോടും മനുഷ്യത്വപരമായ ധാരണ വളത്തുകയും ഭാരതത്തിൽ അടിയന്തരമായി ആവശ്യമുള്ളൊരു കാര്യമാണിതു്. ഡോക്ടർ സെൻ പറഞ്ഞപോലെ, കുഷ്ഠരോഗനിവാരണരംഗത്തു് പ്രവത്തിക്കുന്ന ആളുകൾക്കുതന്നെ ശരിയായൊരു പങ്കാളിത്തമനോഭാവം ആവശ്യമാണു്. സാമൂഹ്യസേവനത്തിൻെറ എല്ലാ രംഗങ്ങളിലും ഈ മനോഭാവം ആവശ്യമാണു്; ഇതിൽ പ്രത്യേകിച്ചും നമ്മുടെ ജനങ്ങൾക്കു് അവരുടെ മനുഷ്യത്വവും, അവർ സ്ത്രീകളും പുരുഷന്മാരുമാണെന്ന ധാരണയും വീണ്ടെടുത്തുകൊടുക്കാനുള്ള പ്രചോദനം

ഈ ഉദ്യമത്തിൽ പങ്കാളികളാവാനുള്ള ഏററവും വലിയ പ്രേരണ യായിരിക്കും. ഇതിന്ന്, രാജ്യമെങ്ങും പുതിയൊരു വീക്ഷണം വള ർത്തിയെടുക്കേണ്ടതുണ്ട്; ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ മൌലിക മായ അടിസ്ഥാനം ഇതായിരിക്കണം. നാം പല വിഷയങ്ങളും പഠിക്കുന്നുണ്ട് – ഭൌതികശാസ്ത്രം, രസതന്ത്രം, ഗണിതം ഇത്യാദി. പക്ഷെ ഏററവും പ്രധാനവിഷയം ജനങ്ങൾ പൌരത്വബോധം ഉൾ ക്കൊള്ളുക എന്നതാണ്. സ്വതന്ത്രഭാരതത്തിലെ പൌരന്മാരെന്ന നിലയ്ക്ക്, നമുക്കോരോരുത്തർക്കും, ഭാരതത്തിലെ ജനങ്ങളോട് ചില ചുമതലകളുണ്ട്. അടിസ്ഥാനപരമായ ഇങ്ങനെയൊരു വീക്ഷണ വും നിലപാടും, അതിൽനിന്ന് ഉണ്ടാവുന്ന പ്രവർത്തനങ്ങളും, നമ്മിൽ മിക്കവരിലും ഇല്ല.

തങ്ങൾക്ക് സഹജീവികളോട് ഒരു കടപ്പാടുണ്ട് എന്ന് ഈ നാട്ടിലെ സ്ത്രീപുരുഷന്മാർക്ക് എപ്പോൾ ബോദ്ധ്യമാവുന്നുവോ, അപ്പോൾ നമ്മുടെ എല്ലാ ദേശീയപ്രശ്നങ്ങളേയും പരിഹരിക്കുവാൻ സാദ്ധ്യമാവും എന്നാണ് എൻെറ വ്യക്തിപരമായ വിശ്വാസം. നാം പഠിക്കേണ്ട പുതിയൊരു പാഠമാണിത്: നമ്മുടെ ഉത്തരവാദിത്വ ബോധം മിക്കവാറും ലഘുവാണ്; 'കഷ്ടപ്പെടുന്നവർക്കായി ചെയ്യുന്ന ചില്ലറ ദാനധർമ്മങ്ങളിൽ അവ ഒതുങ്ങിനില്ക്കുന്നു; കൺമുമ്പിൽക്കാ ണുന്ന പ്രശ്നത്തെ ഒഴിവാക്കുക എന്നല്ലാതെ സ്ഥിരമായ വല്ല ഗുണ വും സഹായം സ്വീകരിക്കുന്ന ആൾക്കുണ്ടാവണമെന്ന വിചാരമൊ ന്നുമതിലില്ല. പ്രശ്നത്തെ അവസാനംവരെ പിൻതുടരുവാനുള്ള സാമൂഹികപങ്കാളിത്തം നാം വികസിപ്പിച്ചെടുത്തിട്ടില്ല. ഒരു ഭിക്ഷക്കാരൻ എൻെറ മുമ്പിൽ വരുന്നു; ഞാൻ ചില്ലറക്കാശ് അയാൾ ക്കെറിഞ്ഞുകൊടുക്കുന്നു; അയാൾ ഇതിൽ സംതൃപ്തനായാലും ഇല്ലെ ങ്കിലും, ഞാൻ നല്ലൊരു കാര്യം ചെയ്തു; അയാൾ പോകയും ചെയ്തു, എന്ന് ഞാൻ തൃപ്തിപ്പെടുന്നു. യഥാർത്ഥമായ മാനുഷികപരിഗണന എന്നെ പ്രചോദിപ്പിച്ചിരുന്നുവെങ്കിൽ, ഒരു വ്യക്തി എന്നതിലുമു പരി ഒരു പൌരൻ എന്ന നിലയ്ക്ക് ഞാൻ ഈ പ്രശ്നത്തോടു പ്രതിക രിച്ചിരുന്നുവെങ്കിൽ, എൻെറ പെരുമാററം വ്യത്യസ്തമായിരുന്നേ നേ. പ്രശ്നത്തെ വിടാതെ പിൻതുടർന്ന്, അതിനെ പരിഹരിക്കു വാനും ഭാവിയിൽ അതു് തല പൊക്കുന്നതു് തടയുവാനും സാമൂഹി കശക്തികളെ ഫലപ്രദമാംവണ്ണം സംഘടിപ്പിക്കുവാൻ ഉദ്യമിക്കുമാ യിരുന്നു. നാം അടിസ്ഥാനപരമായി ദാനശീലരാണ്; നമ്മുടെ ഹൃദയങ്ങളിൽ ധാരാളം നന്മയുണ്ട്; പക്ഷെ ഇവയെല്ലാം നിശ്ചല മായി വർത്തിക്കയാണ്. സാമൂഹികമായ പ്രചോദനവും സ്ഥിരമായ മാനുഷികപരിഗണനയും ചേർത്തു്, അവയെ ക്രിയാത്മകമാക്കേണ്ട തുണ്ട്.

പാശ്ചാത്യരാജ്യങ്ങളുടെയും, ജപ്പാന്റേയും ഉദാഹരണം, ഈ രംഗത്തു് നമുക്കു് ആവേശം പകരുവാൻ പററിയതാണു്. എന്തെന്നാൽ, ഈ സാമൂഹികപ്രചോദനവും സ്ഥിരമായ മാനുഷികപരിഗണനയും ഈ രാജ്യങ്ങളിലെ ജനതയുടെ സ്വഭാവവിശേഷങ്ങളാണു്. പാവങ്ങളുടെയും പീഡിതരുടെയും കാര്യങ്ങൾ നോക്കുക എന്നതു് ഗവമ്മെണ്ടിന്റെ കൃത്യം മാത്രമാണു് എന്നവർ വിശ്വസിക്കുന്നില്ല. മററുള്ളവരുടെ ചുമതലയാണിതെന്നു് പറഞ്ഞു് അവർ ചുമ്മാതിരിക്കുന്നില്ല. അവരുടെ ചുമതലയായി, കഷ്ടപ്പെടുന്ന മററു് പൌരന്മാരോടുള്ള അവരുടെ ചുമതലയായി, ഇതിനെ പരിഗണിക്കുവാൻ അവർ പഠിച്ചിട്ടുണ്ടു്. പൌരന്മാരെന്ന നിലക്കു് അവരോടു് തങ്ങൾക്കു ഒരു ചുമതലയുണ്ടെന്നവർ കരുതുന്നു. കഴിയുന്നേടത്തോളം സന്നദ്ധതയോടും ഉത്സാഹത്തോടും കൂടി അവർ ഇതു് നിർവ്വഹിക്കുകയും ചെയ്യുന്നു.

ഇങ്ങനെയൊരു ബോധം ജനങ്ങളിൽ പരക്കെ വ്യാപിക്കുമ്പോൾ, രാഷ്ട്രം തന്നെ സാമൂഹികമായി കൂടുതൽ പ്രതികരണശേഷി ആജ്ജിക്കും; എന്തുകൊണ്ടെന്നാൽ, അതിലെ ജോലിക്കാക്കും ദേശീയവിദ്യാഭ്യാസസംവിധാനത്തിൽക്കൂടെ പൌരത്വബോധത്തിൽ പരിശീലനം സിദ്ധിച്ചിരിക്കുമല്ലൊ. നിർഭാഗ്യവാന്മാരായ സഹപൌരന്മാക്കു് ഉത്സാഹത്തോടും സന്നദ്ധതയോടും കൂടി സേവനമനുഷ്ഠിക്കുക എന്നതു്, ഗവമ്മെണ്ടുദ്യോഗസ്ഥരായാലും സാമൂഹ്യപ്രവത്തകരായാലും അഥവാ കഴിവിനനുസരിച്ചു് സഹാനുഭൂതിയും സാമ്പത്തികസഹായവും നല്കുന്ന സാധാരണ പൌരന്മാരായാലും, എല്ലാ സ്വാതന്ത്ര്യരാഷ്ട്രങ്ങളിലേയും പൗരന്മാരുടെ സ്വഭാവവിശേഷമാണു്. ഈ രംഗത്തു് സജീവമായി പ്രവത്തിക്കുവാൻ സൌകര്യമില്ലാത്താളുകൾ, അതിനു് മറെറല്ലാ സഹായങ്ങളും കഴിവുള്ള ധനസഹായവും നല്കുന്നു. പൗരന്മാരിൽ, ദേശീയമായ ചുമതലാബോധവും രാഷ്ട്രത്തിന്റെ പ്രശ്നങ്ങളിൽ പങ്കാളികളായി പ്രവത്തിക്കുവാനുള്ള സന്നദ്ധതയും അനുശാസിക്കുന്ന സമത്ഥമായൊരു ദേശീയവിദ്യാഭ്യാസപദ്ധതിയുടെ ഫലമാണിതു്. നമ്മുടെ നാട്ടുകാരുടെ വീക്ഷണത്തിലും പ്രവൃത്തികളിലും ശക്തമായ സാമൂഹികബോധം ചെലുത്തുന്ന ഒരു പ്രക്രിയയാണു് നടപ്പിലാക്കേണ്ടിയിരിക്കുന്നതു്; ഇതിൽക്കൂടെ, നമ്മുടെ നാനാവിധങ്ങളായ സാമൂഹികപ്രശ്നങ്ങളെ പരിഹരിക്കുവാനും പുരാതനമായ ഈ നാടിനു് ക്ഷേമവും സന്തുഷ്ടിയും കൈവരുത്തുവാനുമുള്ള സ്വഭാവദാർഢ്യം നമുക്കു് ലഭ്യമാവും.

## 4 കുഷ്ഠരോഗത്തോടുള്ള ജനങ്ങളുടെ വീക്ഷണത്തെ മാററിയെടുക്കൽ – ഒരു ശാസ്ത്രീയസമീപനം

രോഗചികിത്സയുടെ രംഗത്തു് പ്രവർത്തിക്കുന്ന ഡോക്ടർമാരുടെ ഒരു വ്യൂഹം തന്നെ നമുക്കുണ്ടു്. കുഷ്ഠരോഗത്തോടും രോഗികളോടും ശാസ്ത്രീയവും മനുഷ്യസ്നേഹപരവുമായ പെരുമാററം സ്വീകരിക്കുക എന്ന ദേശീയകൃത്യത്തിൽ സ്വയം പങ്കാളികളാകുവാൻ ഇവർ തയ്യാറാകേണ്ടതുണ്ടു്. ഈ കൃത്യം ഏറെറടുക്കുവാൻ ഇന്ത്യൻ മെഡിക്കൽ അസോസിയേഷൻ തയ്യാറാണെന്നു് ഡാക്ടർ എസ്. റോയ് ചൌധരി കുറച്ചുമുമ്പു് പ്രസ്താവിച്ചതിൽ എനിക്കു് സന്തോഷം തോന്നി. അസോസിയേഷൻ അംഗങ്ങൾ ഈ ഉത്തരവാദിത്വം ഏറെറടുക്കുകയാണെങ്കിൽ, ഈ വിധ രോഗങ്ങളുടെ നിവാരണത്തിൽ അതു് വലിയൊരു കാൽവെപ്പായിരിക്കും; ചികിത്സകൊണ്ടല്ല, ജനങ്ങളുടെ വീക്ഷണത്തിലുള്ള മാററം കൊണ്ടായിരിക്കും ഇതു് സാദ്ധ്യമാവുന്നതു്. പ്രാഥമികഘട്ടങ്ങളിൽത്തന്നെ ചികിത്സിച്ചാൽ കുഷ്ഠം മാററാവുന്നതാണെന്നു് വൈദ്യശാസ്ത്രം പറയുന്നു. പക്ഷെ രോഗികൾ സമുദായത്തിൻെറ വെറുപ്പിനെ ഭയന്നു് ഈ രോഗത്തെ മൂടിവെയ്ക്കുകയും ചികിത്സിച്ചു ഭേദപ്പെടുത്തുവാൻ പററാത്ത ഘട്ടമെത്തുന്നതുവരെ ചികിത്സക്കായി വരാതിരിക്കയും ചെയ്യുന്നു. ഈ രോഗത്തോടു ജനങ്ങൾക്കുള്ള അശാസ്ത്രീയമായ നിലപാടു് മാററുന്നതു് ഇതിൻെറ നിവാരണത്തിനു് സഹായകരമാവുന്നതു് ഇവിടെയാണു്. മനുഷ്യദേഹത്തിനുണ്ടാവുന്ന വേറെ ഏതൊരു രോഗത്തെയുംമാതിരി കുഷ്ഠത്തേയും കാണുവാൻ ജനങ്ങളെ ശീലിപ്പിക്കേണ്ടതുണ്ടു്; എല്ലാ കുഷ്ഠരോഗവും പരക്കുകയില്ലെന്നും ഏതു ഘട്ടത്തിലാണു് അവ സംക്രമിക്കുക എന്നും അവരോടു പറഞ്ഞു മനസ്സിലാക്കണം.

സമുദായം തന്നെ അവജ്ഞയോടുകൂടി നോക്കുകയില്ലെന്നു് രോഗി മനസ്സിലാക്കുമ്പോൾ, ആദ്യഘട്ടങ്ങളിൽത്തന്നെ ചികിത്സ നടത്തുവാൻ അയാൾ തയ്യാറാവും. മനുഷ്യനു് വരാവുന്ന വേറെ ഏതൊരു രോഗത്തേയും പോലെയാണു് കുഷ്ഠമെന്നും, അതിൽ പ്രത്യേകമായ കളങ്കമൊന്നുമില്ലെന്നും, അതു് ചികിത്സിച്ചു് മാററാവുന്നതാണെന്നുമുള്ള ശാസ്ത്രീയമായ നിലപാടു്, എല്ലാവിധത്തിലുമുള്ള സാമൂഹിക വിജ്ഞാനവിനിമയ മാർഗ്ഗങ്ങളിലൂടെയും നമ്മുടെ ജനങ്ങളുടെ ഇടയിൽ ധാരാളമായി പ്രചരിപ്പിക്കണം. ഈ ശാസ്ത്രീയ വീക്ഷണം തന്നെയാണു് ഇതിനെ സംബന്ധിച്ച മാനുഷികവീക്ഷണവും; ഈ രോഗത്തെ സംബന്ധിച്ച തെററിദ്ധാരണകളും പക്ഷപാതങ്ങളും ജനഹൃദയങ്ങളിൽനിന്നു് നിവാരണം ചെയ്യുവഴി അതിനെ

നാട്ടിൽനിന്നുതന്നെ കഴിയുംവേഗം നീക്കിക്കളയുവാൻ കഴിയും. ഡോക്ടർമാർക്ക് സാരമായ സേവനം നല്ലാനിവിടെയാണവസരം.

## 5 അജ്ഞതയേയും പക്ഷപാതത്തേയും ഭയത്തേയും കൈകാര്യം ചെയ്യൽ

വ്യാപകമായ അജ്ഞതയും അന്ധവിശ്വാസവും കാരണം, നമ്മുടെ സമൂഹം എല്ലാ രോഗങ്ങളെപ്പററിയും തെററിദ്ധാരണകൾ വെച്ചുപുലർത്തിയിരുന്നു. ആദ്യകാലങ്ങളിൽ നാം പുലർത്തിയിരുന്ന ശാസ്ത്രീയവീക്ഷണത്തിന്ന് വിടപറഞ്ഞുകൊണ്ട്, ദേഹത്തിൻേറയും മനസ്സിൻേറയും രോഗങ്ങളോടും പീഡകളോടും നാം മാന്ത്രികതയുടേതായൊരു നിലപാട് വളർത്തിയെടുത്തിരുന്നു. അജ്ഞതയിൽനിന്ന് അന്ധവിശ്വാസം ജനിച്ചു; ഇവയിൽനിന്ന് ഭയവും അകാരണമായ ദുരഭിപ്രായവും വന്നു; അവസാനം ഇത് കുഷ്ഠം, ക്ഷയം, ഭ്രാന്ത് മുതലായ രോഗങ്ങൾ ഉള്ളവരോട് ക്രൂരതയും ദയയില്ലായ്മയും വളരുന്നതിന്ന് ഇടം കൊടുത്തു. ജ്ഞാനം ഭയത്തേയും പക്ഷപാതത്തേയും നശിപ്പിക്കുന്നു; ദേഹത്തിൻേറയോ മനസ്സിൻേറയോ രോഗങ്ങളുടെ ഇരയായിരിക്കുന്ന ആളുകളോടു മനുഷ്യോചിതമായൊരു നിലപാട് നിലനിർത്തുവാൻ ഇത് സഹായിക്കുന്നു, കുററകരമോ, പാപപൂർണ്ണമോ ആയ തെററുകൾ ചെയ്യുന്നവരോടുപോലും. നമ്മുടെ രാഷ്ട്രം സാവകാശമായി ആർജ്ജിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്രീയ വീക്ഷണത്തിൻെറ ഫലമാണിത്; ഈ പ്രക്രിയയെ ദേശീയജീവിതത്തിൻെറ എല്ലാ രംഗങ്ങളിലും തീവ്രമാക്കേണ്ടതുണ്ട്.

വിവേകത്തിനും മനുഷ്യത്വത്തിനുംവേണ്ടിയുള്ള ഈ പോരാട്ടത്തിൽ നാം വിജയിക്കുന്നുണ്ടെന്നതിൻെറ തെളിവാണ് ക്ഷയരോഗത്തോടുള്ള നമ്മുടെ നിലപാടിൽ ഉണ്ടായിട്ടുള്ള മാററം. ഈയിടെ വരെ അതിനും സാമൂഹികമായൊരു കളങ്കം ഉണ്ടായിരുന്നു; ആളുകൾക്ക് അതിനെ ഭയവുമായിരുന്നു. ഈ രോഗത്തിനോടുള്ള നിലപാടിൽ നമുക്ക് കൈവന്നിട്ടുള്ള തൻേറടത്തെപ്പററി മുൻ പ്രാസംഗികർ സൂചിപ്പിക്കുകയുണ്ടായല്ലോ. ഇതുമായി ബന്ധപ്പെട്ട ഒരു സംഭവം എൻെറ ഓർമ്മയിൽവരുന്നു. ഡൽഹിയിലെ രാമകൃഷ്ണമിഷൻ ദാരുഗഞ്ചിൽ ഒരു ക്ഷയരോഗ ക്ലിനിക്ക് നടത്തുന്നുണ്ടായിരുന്നു; 1933_ൽ അത് ആരംഭിച്ചപ്പോൾ, തലസ്ഥാനത്ത് അത് ആദ്യത്തേതായിരുന്നു. ചിലവർഷങ്ങൾക്ക് ശേഷം, അതിനുവേണ്ടി കരോൾബാഗിൽ നിർമ്മിച്ച വിശാലവും സജ്ജീകൃതവുമായ എടുപ്പുകളിലേയ്ക്ക് അതിനെ മാററിയപ്പോൾ, അയൽപക്കക്കാരിൽ പലരും ഭയപ്പെടുകയും പരിഭ്രമിക്കുകയും ചെയ്തു. ഈ ക്ലിനിക്കിനെ

അവിടെനിന്നു് മാററണമെന്നു് ആവശ്യപ്പെട്ടുകൊണ്ടുള്ള നിവേദനങ്ങഠം അന്നത്തെ ആരോഗ്യമന്ത്രിയായിരുന്ന രാജകുമാരി അമൃത് കൌറിനു് കിട്ടിത്തുടങ്ങി; ജനങ്ങഠം തിങ്ങിപ്പാക്കുന്നൊരു പ്രദേശമാകയാൽ അവിടെ ഒരു ക്ഷയരോഗ ക്ലിനിക്ക് അനാശാസ്യമാണെന്നായിരുന്നു ഹരജിക്കാരുടെ വാദം.

വേണ്ടുംവിധം മറുപടികൊടുക്കുവാനായി, ഇത്തരത്തിലുള്ള ഹരജികളെല്ലാം അവർ എനിക്കയയ്ക്കുമായിരുന്നു; ജനസാന്ദ്രതയുള്ള പ്രദേശങ്ങളിലും, അവിടത്തെ നിവാസികളുടെതന്നെ സൌകര്യത്തിനായി, ഇത്തരം കുറെ ക്ലിനിക്കുകഠം നടത്തണമെന്നാണു് ഗവണ്മെണ്ടിൻെറ നയമെന്നും അവർ എന്നെ അറിയിച്ചിരുന്നു. ഈ രോഗത്തോടും അതിനെ ചികിത്സിക്കുന്ന കാര്യത്തിലുമുള്ള ഇന്നത്തെ നിലപാടു വ്യക്തമാക്കിക്കൊണ്ടു് ഞാൻ എല്ലാ നിവേദനങ്ങഠംക്കും മറുപടി അയച്ചു. ക്രമേണ ഈ കാര്യത്തിലുള്ള എതിർപ്പ് കെട്ടടങ്ങി; ഇന്നു് ക്ഷയരോഗ ക്ലിനിക്കുകഠം അവരവരുടെ പ്രദേശങ്ങളിൽ വേണമെന്നായിരിക്കും ജനങ്ങഠം മുറവിളികൂട്ടുക. ഈ രോഗത്തിൻെറ കാര്യത്തിൽ കുറെക്കൂടെ വിവേകവും മനുഷ്യത്തവുമുള്ള നിലപാടു് പൊതുവിൽ അംഗീകരിക്കപ്പെട്ടിരിക്കയാണു്. ഈ രോഗത്തിൻെറ നിവാരണത്തിനു് അതു് സഹായകരമാവുകയും ചെയ്യുന്നുണ്ടു്.

മുമ്പ്കാലത്തു് ഭീതിയുടെയും മന്ത്രവാദത്തിൻേറയും നിലപാടുകളിൽനിന്നും നാം സമീപിച്ചിരുന്ന മനുഷ്യപീഢനങ്ങളെയെല്ലാം തന്നെ, ശാസ്ത്രീയവും മനുഷ്യസ്നേഹപരവുമായൊരു വീക്ഷണം പ്രചരിപ്പിക്കുന്നതിൽക്കൂടെ നമുക്കു് കൈകാര്യം ചെയ്യാവുന്നതാണു്. ഇത്തരത്തിൽ നമ്മുടെ ബൃഹത്തായ ജനതതിയെ ബോധവാന്മാരാക്കുക എന്നതു്, ഭാരത സക്കാരിൻേറയും പടിഞ്ഞാറൻ ബെങ്കാളിലേയോ മററു സംസ്ഥാനങ്ങളിലേയോ ഗവണ്മെൻറുകളുടേയും മാത്രം ചുമതലയല്ല; അഭ്യസ്തവിദ്യനായ ഓരോ പൌരൻേറയും കടമയും പ്രത്യേകാവകാശവുമാണതു്. ഈ കാര്യത്തിൽ ഡോക്ടർമാക്കു് വിശേഷിച്ചുമൊരുത്തരവാദിത്വമുണ്ടു്. എന്തുകൊണ്ടെന്നാൽ, കഷ്ടപ്പെടുന്ന മനുഷ്യരുടെ ഏററവും അടുത്തുനില്ക്കുന്നതു് അവരാണു്. സ്വതന്ത്രഭാരതത്തിലെ പൌരന്മാരെന്ന നിലയ്ക്കുള്ള അവരുടെ പൂണ്ണമായ ഉത്തരവാദിത്വം ഏറെറടുത്തുകൊണ്ടു്, ചികിത്സാരംഗത്തു മാത്രമല്ല, ദേശീയാരോഗ്യത്തിനും ക്ഷേമത്തിനും ആവശ്യമായ പ്രതിരോധനടവടികളിലും അവർ ഫലപ്രദമായി പ്രവത്തിയ്ക്കേണ്ടതുണ്ടു്.

## 6 പ്രവർത്തിക്കുവാനുള്ള പ്രചോദനം

ഇന്നു് സാമൂഹികരംഗത്തു് പ്രവർത്തിക്കുന്നതിനുള്ള ഏററവും വലിയ പ്രചോദനം ശതാബ്ദങ്ങളായി അവഗണിക്കപ്പെട്ട ലക്ഷോപലക്ഷം സഹജീവികളുടെ അന്തസ്സും സുഖവും ക്ഷേമവും ഉറപ്പുവരുത്തുവാനുള്ള വ്യഗ്രതയാണു്. ഇങ്ങനെ തന്നിൽനിന്നയന്നു് അന്യനോടു് സഹതപിക്കുകയും അന്യനെ സേവിക്കുകയും ചെയ്യുക എന്നതു് ധാർമ്മികവീക്ഷണത്തിൻെറ മുദ്രയാണു്; ഒരു സ്വതന്ത്രസമുദായത്തിലെ സ്വതന്ത്രനും പൌരബോധമുള്ളവനുമായ പൌരൻെറ മുഖ്യമായ സ്വഭാവവിശേഷമിതാണു്. ഇത്തരത്തിൽ ആന്തരികമായ സ്വാതന്ത്ര്യബോധത്തിലും ഉത്തരവാദിത്വബോധത്തിലുമുള്ള പരിശീലനമാണു് മനുഷ്യനു് ഊർജ്ജസ്വലതയും സ്വഭാവദാർഢ്യവും കൊടുക്കുന്നതും വ്യക്തിപരവും സാമൂഹികവുമായ അയാളുടെ പ്രശ്നങ്ങളെ നേരിടുവാനുള്ള കരുത്തു് ഉണ്ടാക്കുന്നതും. ഇതിനെയാണു് സ്വാമി വിവേകാനന്ദൻ ആണത്തം എന്നു പറഞ്ഞതു് ഇങ്ങനെയുള്ള ആണുങ്ങളെ വാർത്തെടുക്കുവാനുള്ള വിദ്യാഭ്യാസവും മതവും ഉണ്ടാക്കിയെടുക്കുവാൻ അദ്ദേഹം രാജ്യത്തെ ആഹ്വാനം ചെയ്തു. ഇത്തരത്തിലുള്ള വിദ്യാഭ്യാസം നമ്മിൽ ഭൂരിപക്ഷം ആളുകൾക്കും വിദൂരമായിരിക്കയാണു്. അതുകൊണ്ടു് ഇന്നു നമ്മുടെ രാജ്യത്തെ കാഴ്ച മനുഷ്യനെ പ്രശ്നങ്ങൾ കീഴടക്കുന്നതിൻെറയാണു്, പ്രശ്നങ്ങളെ മനുഷ്യൻ കീഴ്പ്പെടുത്തുന്നതിൻെറയല്ല. ഇതു് മാറേറണ്ടതായിട്ടുണ്ടു്. മനുഷ്യനെ ശക്തനാക്കുക, വിവേകാനന്ദൻ ആഹ്വാനം ചെയ്യുന്നു. അവനു് ആത്മവിശ്വാസമുണ്ടാകട്ടെ; ഇതിൽനിന്നു് ശക്തിയും നിർഭയത്വവും സാമൂഹ്യബോധവും രാഷ്ട്രീയസാമർത്ഥ്യവും കൈവരും. ക്ഷയരോഗത്തേയും കുഷ്ഠരോഗത്തേയും ആപത്കരരോഗമായ വിധിവിശ്വാസത്തേയും അധർമ്മത്തിൻെറ മുമ്പിലുള്ള. നിഷ്ക്രിയത്വത്തേയും ഇതു നശിപ്പിക്കും. അതു് നമ്മുടെ യുവജനങ്ങളിൽ ഉറങ്ങിക്കിടക്കുന്ന അഗ്നിയെ ജ്വലിപ്പിക്കുകയും പ്രശ്നങ്ങളുടെ വെല്ലുവിളികളെ സധൈര്യം നേരിടാനുള്ള കഴിവു് അവർക്കു് കൊടുക്കുകയും ചെയ്യും. ഇങ്ങനെയുള്ള പരിശീലനം ലഭിച്ചിട്ടുള്ള ഓരോ യുവാവും യുവതിയും അവർ നേരിടുന്ന ഓരോ പ്രശ്നത്തേയും അവരുടെ പുരുഷത്വത്തിനോ സ്ത്രീത്വത്തിനോ എതിരായുള്ള ഒരു വെല്ലുവിളിയായി പരിഗണിക്കും. ധൈര്യമുറക്കൊണ്ടു് എല്ലാ പ്രശ്നങ്ങളേയും നെഞ്ചൂക്കോടുകൂടി നേരിട്ടു് അവയെ പരിഹരിക്കാനും അങ്ങനെ തനിക്കു ചുററും ശ്രേഷ്ഠതയുടേതായൊരു പരിവേഷം സൃഷ്ടിക്കുവാനും കഴിവു കാണിക്കുന്ന മനുഷ്യാദർശം നമ്മുടെ ഇന്നത്തെ യുവാക്കളെ ആവേശം കൊള്ളിക്കേണ്ടതാണു്. നമ്മുടെ പരമാധികാരജനാധിപത്യ

റിപ്പബ്ലിക്കിൻെറ പൌരത്വത്തോടുള്ള ആഹ്വാനം ഇങ്ങനെയാണു് നാം ചെവിക്കൊള്ളേണ്ടതു്.

## 7 മനുഷ്യൻെറ ആത്മാവു് അവൻെറ പ്രവൃത്തിയിൽക്കൂടി പ്രവഹിക്കണം

ഞാൻ ആവർത്തിച്ചുപറയട്ടെ, നാമെല്ലാം അവശ്യം സ്വതന്ത്ര ഭാരതത്തിൻെറ പൌരന്മാരാണു്. നമ്മിലോരോരുത്തരുടെയും അപരിച്ഛേദ്യമായ വ്യക്തിത്വം അതാണു്. നിർഭാഗ്യവശാൽ ഈ അടിസ്ഥാനമൂല്യത്തിൻെറ അർത്ഥവ്യാപ്തി നമ്മിൽ മിക്കവരും ഗ്രഹിച്ചിട്ടില്ല; രാഷ്ട്രം സ്വതന്ത്രമായിട്ടും നാം അല്പന്മാരായിരിക്കുന്നതു് ഇതുകൊണ്ടാണു്. ഉദാഹരണത്തിനു് നാം ഒരു ഡോക്ടറെപ്പററി പറയുമ്പോഠം വൈദ്യവൃത്തിയിൽ ഏർപ്പെട്ടിട്ടുള്ള ഒരാളാണു് നമ്മുടെ മനസ്സിൽ വരിക. മിക്ക ഡോക്ടർമാരും ഇങ്ങനെതന്നെയാണു് തങ്ങളെപ്പററി വിചാരിക്കുക. ഇതുതന്നെയാണു് നമ്മുടെ മിക്ക എഞ്ചിനീയർമാരുടെയും അഭിഭാഷകന്മാരുടെയും ഭരണകർത്താക്കളുടെയും മററു് ജോലിക്കാരുടെയും സ്ഥിതി. മിക്കവാറും അവരവരുടെ ജോലിയുമായി അവർ പൂർണ്ണമായ ലയം പ്രാപിക്കുന്നു. വ്യക്തിത്വത്തെ ഹ്രസ്വമാക്കുന്നതു് ഇതാണു്. നേരെ മറിച്ചു് താൻ പ്രഥമവും പ്രധാനവുമായി ഭാരതത്തിലെ ഒരു പൌരനും പിന്നീടു് ഒരു ഡോക്ടറും ആണെന്നു് ഒരു ഡോക്ടർ കരുതുകയാണെങ്കിൽ അയാളുടെ നില എത്രമാത്രം വലുതാവും! ഡോക്ടറെന്ന നിലയ്ക്കു് സുപ്രധാനമായ സാമൂഹികസേവനം നടത്തുന്ന ഒരു സ്വതന്ത്ര പൌരനാണയാഠം. ഇപ്രകാരമുള്ള വീക്ഷണം ഒരാളെ അയാളുടെ ജോലിയെക്കാളും ഉയന്നതാക്കുകയും ആ ജോലിയെ ഉപകാരപ്രദമായൊരു സാമൂഹ്യസേവനമാക്കുകയുംചെയ്യുന്നു. സമ്പന്നമാക്കപ്പെട്ട അയാളുടെ വ്യക്തിത്വം അയാളുടെ ജോലിയിൽ പ്രവേശിച്ചു് അതിൻെറ മാററു് കൂട്ടുന്നു. നഴ്സ്, എഞ്ചിനീയർ, ഭരണകർത്താവു്, തൂപ്പുവേലക്കാരൻ, വ്യവസായി, ഫാക്ടറിത്തൊഴിലാളി, പ്രധാനമന്ത്രി, അഥവാ സാധാരണക്കാരിയായൊരു വീട്ടമ്മ ഇവക്കെല്ലാം ഇതു ബാധകമാണു്. ഈ ബോധംവഴി മനുഷ്യനു് തൻെറ യഥാർത്ഥമായ അന്തസ്സു്, സത്യമായ ആത്മീയഗുണം വീണ്ടുകിട്ടുന്നു; അയാഠം ചെയ്യുന്ന പണി തൻെറ സമ്പന്നമാക്കപ്പെട്ട ആന്തരികഭാവനയുടെ ഒരു പ്രവാഹമായിത്തീരുന്നു. ഒരു വെറും തൊഴിൽ എന്നതിൽനിന്നു് അതു് ഒരു സേവനമായിത്തീരുന്നു. സേവകനേയും സേവിതസമൂഹത്തേയും ഒരേ സമയം ഉയർത്തുകയും ചെയ്യുന്നു. സേവനഭാവത്തിൽ ചെയ്യുന്ന പ്രവൃത്തി മനുഷ്യനും മനുഷ്യനും തമ്മിൽ സമത്വത്തിൻെറയും സൌഭ്രാത്രത്തിൻെറയും ബന്ധങ്ങഠം ഉണ്ടാക്കുകയും ചെയ്യുന്നു.

അടിസ്ഥാനമൂല്യങ്ങളുൾക്കൊള്ളുന്ന ഇത്തരമൊരു വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ മുകളിലായി മാത്രമേ സാങ്കേതിക വിദ്യാഭ്യാസത്തിന്റെ സൌധം കെട്ടിപ്പടുക്കുവാനാവൂ. അടിസ്ഥാനപരമായ ഇത്തരമൊരു പൌരത്വബോധമുൾക്കൊള്ളുന്നതിനാലാണ് മററു രാജ്യങ്ങളിലെ ജനങ്ങൾ വ്യത്യസ്തങ്ങളായ തങ്ങളുടെ സാങ്കേതിക സേവനങ്ങളിൽ ഉയർന്ന നിലവാരം പുലർത്തുന്നത്. ഡാക്ടർ, അഭിഭാഷകൻ, എന്നെല്ലാം സ്വയം വിളിക്കുന്നതിനു മുമ്പായി, സ്വതന്ത്രരും ചുമതലാബോധമുള്ളവരുമായ പൌരന്മാർ എന്ന് എല്ലാവരും തന്നെ സ്വയം പരിഗണിക്കുന്നത്, നാട്ടിനും നമ്മൾക്കും നന്മ വരുത്തും. ആദ്യത്തേത്, ചെടിയുടെ കൊമ്പിലും ഇലകളിലും വെള്ളമൊഴിക്കുന്നതുപോലെയാണ്; രണ്ടാമത്തേത് വേരുകളിൽ വെള്ളമൊഴിക്കുന്നതുപോലെയും. ചെടിക്ക് മുഴുവനും ജലസേചനത്തിന്റെ ഗുണം ഇങ്ങനെ മാത്രമേ ലഭിക്കയുള്ളു; സമ്പൂർണ്ണവ്യക്തിത്വം ഇങ്ങനെയേ വളരുകയുള്ളു.

## 8 നാം നേരിടുന്ന വെല്ലുവിളി

പണമല്ല, മനുഷ്യനാണ് പ്രധാനം. ചരിത്രത്തിലെ സാഹസികത്വപൂർണ്ണമായ ഘട്ടങ്ങളുടെയെല്ലാം സന്ദേശമിതാണ്. ഈ സാഹസികത്വത്തിന്റെ സ്പർശം നമ്മുടെ ജനങ്ങൾക്ക് ഇന്ന് ലഭിക്കേണ്ടതുണ്ട്. ശിവസേന എന്നോണം നാം നമ്മുടെ രാഷ്ട്രത്തിന്റെ പ്രശ്നങ്ങളെ ചർച്ച ചെയ്യാറുണ്ട്; പക്ഷെ സൂക്ഷ്മമായി പരിശോധിക്കുമ്പോൾ, അവയെല്ലാംതന്നെ ഒരു പ്രശ്നത്തിലേയ്ക്ക് ചുരുങ്ങുന്നു – മനുഷ്യന്റെ പ്രശ്നം, മനുഷ്യന്റെ മൂല്യച്യുതി, മനുഷ്യന്റെ ആത്മവിശ്വാസമില്ലായ്മ. നാം നമ്മുടെ നാണയത്തിന്റെ വില കുറയ്ക്കുന്നതിനു എത്രയോ മുമ്പ് മനുഷ്യന്റെ വില കുറച്ചു. 70 വർഷങ്ങൾക്ക് മുമ്പ് അമേരിക്കയിൽ നിന്നെഴുതിയ ഒരു കത്തിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III. പേജ് 394.):

'മററുള്ളവർക്കായി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നുള്ളു; ബാക്കിപേർ മൃതപ്രായരാണ്.'

ഇങ്ങനെ ആത്മീയമായി മൃതപ്രായരായ ആളുകൾ നമ്മുടെ നാട്ടിൽ ധാരാളമുണ്ട്. മററുള്ളവർക്ക് എന്തു സംഭവിക്കുന്നു എന്നത് അവർക്ക് പ്രശ്നമല്ല. നമ്മുടെ നാട്ടിലെ മിക്ക സാമൂഹികതിന്മകൾക്കും പീഡനങ്ങൾക്കും ഇതാണ് കാരണം. ഭൌതികമായ മരണത്തേക്കാൾ ആത്മീയമായ മരണത്തെ ഭയപ്പെടുവാൻ തുടങ്ങിയാലേ, നമുക്ക് രക്ഷയുള്ളു. വേറൊരു കത്തിൽ, സ്വാമി വിവേകാനന്ദൻ

പറഞ്ഞു: (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V. പേജ് 237.)

'സാധുക്കൾക്കു വേണ്ടി ആരാണോ ഹൃദയരക്തമൊഴുക്കുന്നത്, അയാളെ ഞാൻ മഹാത്മാവെന്ന് വിളിക്കും; അല്ലാത്തവർ ദുരാത്മാക്കളാണ്.'

മഹാത്മാഗാന്ധി മഹാത്മാ എന്നറിയപ്പെടാൻ തുടങ്ങുന്നതിനു എത്രയോ മുമ്പാണ് അദ്ദേഹം ഇങ്ങനെ എഴുതിയത്. പക്ഷെ ആ മഹാനു് ഈ തൊപ്പി നന്നായി ചേർന്നു; സാധുക്കൾക്കും ദീനർക്കും കുഷ്ഠരോഗികളടക്കമുള്ളവർക്കും വേണ്ടി അദ്ദേഹത്തിന്റെ ഹൃദയം രക്തമൊഴുക്കി. അതുകൊണ്ടു് കുഷ്ഠരോഗത്താൽ കഷ്ടപ്പെടുന്ന സഹജീവികളോടുള്ള ജനങ്ങളുടെ ഉത്തരവാദിത്വത്തെപ്പററി അവരെ ഓർമ്മപ്പെടുത്തുവാൻ അദ്ദേഹത്തിന്റെ ശ്രാദ്ധദിനമായ ജനുവരി 30 തിരഞ്ഞെടുക്കപ്പെട്ടു എന്നതു് ഔചിത്യപൂർണ്ണമായൊരു നടവടി ആയി. നമ്മുടെ പടിഞ്ഞാറൻബങ്കാൾ സംസ്ഥാനം കുഷ്ഠരോഗത്തിന്റെ ഗൌരവമായ ഭീഷണിയുള്ള പ്രദേശങ്ങളിലൊന്നാണ്. മുഴുവൻ സംസ്ഥാനത്തിൽനിന്നും ഈ രോഗത്തെ നിവാരണം ചെയ്യുവാനുള്ള ഉത്തരവാദിത്വം നാം ഏറെറടുക്കേണ്ടതുണ്ടു്; ഇതു് സാദ്ധ്യമായൊരു കാര്യമാണ്; അതു് നിർവ്വഹിക്കപ്പെടുകയും വേണം. ആധുനികമായ ഈ നിശ്ചയദാർഢ്യം നമ്മുടെ പൌരാണികമായ ആത്മീയവീക്ഷണത്തിന്റെ മുദ്രയുമാണ്; ഇതിനെയാണ് ഗീതയിലെ രണ്ടാമദ്ധ്യായത്തിലെ 41-ാം ശ്ലോകത്തിൽ വ്യവസായാത്മികാ ബുദ്ധി എന്നു് പറഞ്ഞിട്ടുള്ളതു്. മനുഷ്യനെ അവന്റെ പ്രശ്നങ്ങളെക്കാളും വലുതാക്കാൻ അവ രണ്ടും ശ്രമിക്കുന്നു. ഞാൻ ഒരു വഴി കണ്ടു പിടിക്കും; ഇല്ലെങ്കിൽ ഒന്നുണ്ടാക്കും: ഈ ധീരതയോടെയാണ് നാം പ്രവർത്തിക്കേണ്ടതു്. ഇങ്ങനെയൊരു പുരുഷോചിതമായ നിലപാടു് വളർത്തിയെടുക്കുകയും അതിന്റെ മാർഗ്ഗദർശിത്വത്തിൽ പ്രവർത്തിക്കുകയും ചെയ്താൽ, കുഷ്ഠരോഗനിയന്ത്രണ മേഖലയിലെ പ്രവർത്തകർക്കു് ഇന്നത്തേക്കാൾ കൂടുതൽ സേവനമനുഷ്ഠിക്കുവാൻ സാദ്ധ്യമാവും.

പക്ഷെ ഇതിനെ ഒരു ജോലിയായിട്ടല്ലാതെ ഒരു ദൌത്യമായി കരുതിയാലേ ഇതു സാദ്ധ്യമാവൂ. പാശ്ചാത്യരാജ്യങ്ങളിൽനിന്നു് ചെറുപ്പക്കാരും വയസ്സന്മാരും നമ്മുടെ രാജ്യത്തെ വിവിധമേഖലകളിൽ സേവിക്കുവാനായി വരുന്നുണ്ടു്, അപ്പോൾ ഭാരതത്തിലെ പൌരന്മാരായ നാം എത്ര കൂടുതലായി ഇങ്ങനെയുള്ള സേവനോത്സുകത പ്രദർശിപ്പിക്കണം! നമ്മുടെ പശ്ചിമബങ്കാളിൽനിന്നു്

കുഷ്ഠരോഗത്തെ നിവാരണം ചെയ്യുവാൻ സഹായിക്കുവാനായി നാം ഇന്നു് പാശ്ചാത്യരാജ്യങ്ങളിൽനിന്നു് ആളുകളെ ക്ഷണിക്കുകയാണെങ്കിൽ, നൂറുകണക്കിനു് സ്ത്രീപുരുഷന്മാർ അവിടെനിന്നുവന്നു് അർപ്പണഭാവത്തോടെ ഈ രംഗത്തു് സേവനമനുഷ്ഠിക്കുകയും തങ്ങളുടെ ദൌത്യം നിറവേററുകയും ചെയ്യും; എന്തുകൊണ്ടെന്നാൽ, ഗഹനമായ മനുഷ്യസ്നേഹത്തിൽനിന്നുണ്ടായ സേവനോത്സുകത അവക്കാവേശം നല്കിയിട്ടുണ്ടു്. നമ്മുടെ ജനങ്ങൾക്കു്, അഭ്യസ്തവിദ്യരായ നമ്മുടെ പൌരന്മാക്കു് എന്തുകൊണ്ടു് നൂറുക്കണക്കിനു് മുന്നോട്ടു് വന്നു്, സ്വന്തം രാജ്യത്തിലെ നിവാസികൾക്കു് സേവനമനുഷ്ഠിച്ചുകൂടാ? ഈ വിധത്തിലുള്ളൊരു കാഴ്ചപ്പാടു് നമ്മെ ഗ്രസിച്ചു കഴിഞ്ഞാൽ, നമുക്കു് മിച്ചമുള്ള ബുദ്ധിക്കും സമയത്തിനും പണത്തിനും ഉത്സാഹത്തിനും യഥേഷ്ടം സഞ്ചരിക്കുവാനുള്ളൊരു പന്ഥാവു് രൂപംകൊള്ളും. ഇതിൽക്കൂടെ നമ്മുടെ ജനതയുടെ സവ്വതോമുഖമായ വളച്ച് ഉറപ്പാകും.

## 9 സന്നദ്ധസംഘടനകളുടെ പങ്കു്

ഇത്തരം പ്രവത്തനങ്ങളെല്ലാം ഗവണ്മെൻറിൻെറ ഉത്തരവാദിത്വമാണെന്നു് കരുതുന്ന സമ്പ്രദായം നാം ത്യജിക്കേണ്ടിയിരിക്കുന്നു. സക്കാരിനു് അതിൻേറതായ ഉത്തരവാദിത്വമുണ്ടു്. പക്ഷേ ഓരോ പൌരനും അവൻെറയോ അവളുടെയോ ചുമതലയുമുണ്ടു്. ജനാധിപത്യത്തിൽ, ഗവണ്മെൻറിൻെറപോലും പ്രവത്തനങ്ങളുടെ ഗതിവേഗം നിണ്ണയിക്കുന്നതു് പൌരന്മാരാണു്. ശരാശരി പൌരൻെറ കായ്യക്ഷമതയും അപ്പണവുമാണു് ഗവണ്മെൻറിൻെറ ഭാവവും പ്രവത്തനശൈലിയും നിണ്ണയിക്കുന്നതു്. നമ്മുടെ ദേശീയജീവിതത്തിൻെറ എല്ലാ മേഖലകളിലും സംഘംസംഘമായി ഇത്തരം പ്രവത്തകരെ ഇന്നു് ആവശ്യമുണ്ടു്. മററു രംഗങ്ങളിൽ ഇത്തരം സേവനമനോഭാവം പത്തിരട്ടി ആവശ്യമാണെങ്കിൽ, കുഷ്ഠരോഗനിവാരണരംഗത്തു് ഇതു് നൂറിരട്ടി ആവശ്യമാണു്; എന്തുകൊണ്ടെന്നാൽ ഇവിടെ പ്രശ്നം കൂടുതൽ സങ്കീണ്ണവും വിഷമപൂണ്ണവും ആണു്; പ്രവത്തകന്മാരെ ഉന്മേഷപ്പെടുത്തുവാനും പിടിച്ചുനിത്തുവാനും കൂടുതൽ ആത്മീയബലവും സേവനോത്സുകതയും ആവശ്യമാണു്. ഇത്തരത്തിലുള്ളൊരു വികാരവും നിശ്ചയവുംകൊണ്ടുമാത്രമേ, ദേശീയ ദൈന്യതയുടെയും അവമാനത്തിൻേറയും മേരുവായ കുഷ്ഠരോഗത്തെ വരുന്ന ചില വഷങ്ങൾക്കുള്ളിൽ പൂണ്ണമായി നിവാരണം ചെയ്യുവാൻ സാദ്ധ്യമാവൂ. ഇതേവിധമുള്ള മററു രംഗങ്ങളിൽ നാം കൈവരിച്ച നേട്ടങ്ങൾ നമ്മുടെ നിശ്ചയത്തിനു് ശക്തി നല്കുന്നു. അല്പം

കൊല്ലങ്ങൾക്കുമുമ്പുവരെ വലിയൊരു ഭീഷണിയായിരുന്ന മലേറിയയെ നാം നിർമ്മാർജ്ജനം ചെയ്തുകഴിഞ്ഞിരിക്കുന്നു; ക്ഷയരോഗത്തിന്റെ പ്രശ്നത്തിൽ നമുക്ക് നല്ല നിയന്ത്രണം കിട്ടിക്കഴിഞ്ഞിട്ടുണ്ട്. അതിനെ പൂർണ്ണമായി തുടച്ചുനീക്കുക എന്നതു് അധികം താമസിയാതെ നിർവ്വഹിക്കാവുന്നൊരു കാര്യമാണ്. ദേശീയപ്രതിജ്ഞകളുടെ പട്ടികയിൽ അടുത്ത ലക്ഷ്യം കുഷ്ഠരോഗമാണ്.

നാലാം പഞ്ചവത്സരപദ്ധതിയിലെ സാമൂഹ്യക്ഷേമപരിപാടികൾ തീരുമാനിക്കുവാനുള്ള സമിതിയിൽ ഞാനൊരംഗമായിരുന്നു; കുഷ്ഠരോഗനിയന്ത്രണവും യാചകനിർമ്മാർജ്ജനവും വ്യക്തവും ത്വരിതവുമായ ഫലങ്ങൾ ഉണ്ടാക്കുവാനായി അവിടെ ചർച്ച് ചെയ്യപ്പെട്ടു. അനുവദിക്കപ്പെട്ട തുകകൾ ചിലവഴിക്കുവാൻ തക്കതായ മാദ്ധ്യമങ്ങൾ എപ്പെടുത്തുക എന്നതായിരുന്നു അവിടെ ഉയർന്നുവന്ന ഏററവും പ്രധാനപ്പെട്ട പ്രശ്നം. ഗവണ്മെൻറു് വകുപ്പുകളേക്കാൾ കൂടുതൽ അർപ്പണമനഃസ്ഥിതിയും സാമൂഹികബോധവുമുള്ളതുകൊണ്ടു് സന്നദ്ധസംഘടനകളായിരിക്കും ഈ ജോലിക്ക് ഏററവും നല്ല ഉപകരണം എന്നായിരുന്നു സമിതിയുടെ ഏകകണ്ഠമായ അഭിപ്രായം. ഗവണ്മെൻറ് ധനസഹായവും മററു് സഹായങ്ങളും ചെയ്തുകൊടുത്താൽ മതി. ശ്ലാഘ്യമായ വളരെ അധികം ജോലികൾ നമ്മുടെ നാട്ടിൽ, സന്നദ്ധസംഘടനകൾക്ക് ചെയ്‌വാൻ കഴിയും. യേശുദേവൻ തനിക്കു ചുററും നോക്കി പറഞ്ഞ വാക്കുകൾ, നമ്മുടെ നാട്ടിനും തികച്ചും ബാധകമാണ്: ''വിള സമൃദ്ധമാണ്, പക്ഷേ പണിക്കാർ കുറച്ചേയുള്ളു.''

## 10 സമാഹാരം

ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിലേയ്ക്കും രാഷ്ട്രനിർമ്മാണത്തിലേയ്ക്കുമുള്ള മാർഗ്ഗം തെളിയിച്ചുകൊടുത്ത നമ്മുടെ സംസ്ഥാനം, രോഗം, പോഷണവൈകല്യം, ദാരിദ്ര്യം എന്നിവയിൽനിന്നു് ഉണ്ടാവുന്ന ദേശീയപ്രശ്നങ്ങളെ പരിഹരിക്കുന്നതിനുള്ള മാർഗ്ഗം, ഇപ്പോൾ ഇതരസംസ്ഥാനങ്ങൾക്ക് കാണിച്ചുകൊടുക്കുമെന്നു് ഞാൻ ആശിക്കുന്നു; ഈ പ്രശ്നങ്ങളുടെയെല്ലാം സംഗമം കുഷ്ഠരോഗത്തിൽക്കാണാം.

# 20

## കഷ്ടപ്പെട്ടുവേണം ഭാരതം പുരോഗമിക്കുവാൻ*

### 1 ആമുഖം

1947-ൽ രാഷ്ട്രീയസ്വാതന്ത്ര്യം കൈവന്നതോടുകൂടി ഒരു പുതിയ ഭാരതം രൂപം കൊണ്ടിരിക്കയാണ്. നവീനമായ ഉന്മേഷവും പ്രതീക്ഷകളുംകൊണ്ട് തിളങ്ങുന്നതും അവയുടെ സഫലീകരണത്തിനായി വിവിധങ്ങളായ പ്രവർത്തനങ്ങളിൽ നിരതയുമായൊരു ഭാരതം.

### 2 ആധുനികഭാരതം – മൂന്നു് മഹത്തായ നേട്ടങ്ങൾ

ദേശീയനവോത്ഥാനത്തിന്റെ ഒരു ശതാബ്ദക്കാലത്തെ പരിശ്രമവും സമരങ്ങളും ഇതിന്റെ പിന്നിൽ കിടക്കുന്നുണ്ട്. നവഭാരതത്തിന്റെ ആദ്യത്തെ നേട്ടം, മനുഷ്യമഹത്വത്തിന്റെയും സമത്വത്തിന്റേയുമായ അതിന്റെ സങ്കല്പങ്ങൾക്കു് ശബ്ദവും രൂപവും കൊടുത്തുകൊണ്ടുള്ള ഒരു ഭരണഘടന നിർമ്മിച്ചതും, ലോകജനതയുടെ ആറിലൊരംശത്തിന്റെ ജീവിതത്തിൽ ഈ സങ്കല്പങ്ങളെ യാഥാർത്ഥ്യമാക്കുവാനുള്ള ദേശീയ പ്രതിജ്ഞയുടെ ഉപകരണമായി ഒരു പരമാധികാരജനാധിപത്യറിപ്പബ്ലിക്ക് സ്ഥാപിച്ചതുമാണ്. തുടർച്ചയായ പഞ്ചവത്സരപദ്ധതികളിലൂടെ സാമ്പത്തികവും സാമൂഹികവുമായ ബഹുമുഖവികസനപരിപാടികൾ ആരംഭിച്ചതാണ് രണ്ടാമത്തെ നേട്ടം.

കഴിഞ്ഞ അയ്യായിരം വർഷത്തെ ചരിത്രത്തിൽ അവർക്ക് ലഭ്യമാവാത്തൊരു രാഷ്ട്രീയശിക്ഷണം ഭാരതജനതയ്ക്കു് നല്കിക്കൊണ്ടു് നാലു പൊതുതിരഞ്ഞെടുപ്പുകൾ – നാലാമത്തേതിൽ ഇരുപത്തൊന്നു കോടിയിലധികം സമ്മതിദായകരുണ്ടായിരുന്നു – വിജയകരമായി നടത്തിയതു് മൂന്നാമത്തെ നേട്ടമാണ്.

---

* ഡൽഹിയിലെ ഇന്ത്യൻ നാഷനൽ പ്ലാനിങ്ങ് കമ്മീഷന്റെ മുഖപത്രമായ 'യോജന'യിലെ 'ഞാൻ ഇന്ത്യയിൽ ഇഷ്ടപ്പെടുന്നതു്' എന്ന പ്രത്യേക ലേഖനങ്ങളുടെ പരമ്പരയിൽ 1970 ജൂലായ് 26-ാംനു- പ്രസിദ്ധീകരിച്ചതു്.

## 3. നാലാമതായൊരു നേട്ടത്തിന്റെ ആവശ്യം

രാജ്യവ്യാപകമായ ഒരു പൊതുവിദ്യാഭ്യാസരീതി അടക്കമുള്ള, സാവധാനമെങ്കിലും അഭംഗുരമായി വളരുന്ന, ഈ പ്രക്രിയകളിൽക്കൂടെ, ഭാരതം, ജാതി–മത–സ്ത്രീപുരുഷഭേദങ്ങൾക്കതീതമായൊരു വികസിത ദേശീയരാഷ്ട്രമായി രൂപംകൊള്ളുകയാണ്; അതിന്റെ ദീർഘമായ ചരിത്രത്തിൽ ആദ്യമായാണ് ഇങ്ങനെയൊരു സംഭവം. ഈ പരിണാമപ്രക്രിയയുടെ പൂർത്തീകരണത്തിന് ജനാധിപത്യശക്തികളുടേതായ ഒരു വിജയം കൂടി ആവശ്യമാണ്— പൊതുവിലുള്ള യോജിപ്പിൽക്കൂടി ഒരു പൊതുസിവിൽ നിയമാവലി അംഗീകരിക്കുക എന്നതു്. ഇതു് കഴിയുന്നവേഗം നടപ്പിലാക്കുവാൻ രാഷ്ട്രം ഉദ്യമിക്കേണ്ടതുണ്ടു്.

## 4 നമ്മുടെ സാമൂഹികപ്രക്ഷുബ്ധതകളുടെ പ്രത്യേകത

ഈ നേട്ടങ്ങൾ സാരമായവയാണെന്നതിന് സംശയമില്ല. പുതുതായി കിട്ടിയ സ്വാതന്ത്ര്യത്തിന്റെ പ്രചോദനം ഒരു ശതാബ്ദക്കാലത്തെ ചരിത്രത്തെ രണ്ടോ മൂന്നോ ദശാബ്ദങ്ങളിൽ ഒതുക്കി നിർത്തുന്നതു് നമ്മൾക്കതിൽ കാണാം. പക്ഷേ സഫലീകരണത്തിനായി വെമ്പുന്ന, ദീർഘകാലമായി അമർത്തിവെച്ച ആഗ്രഹങ്ങളുടെ പശ്ചാത്തലത്തിൽനിന്ന് നോക്കുമ്പോൾ ഇവ അപര്യാപ്തമാണ്. ഇന്നു് രാഷ്ട്രത്തിൽ കാണുന്ന രാഷ്ട്രീയവും സാമൂഹികവുമായ പ്രക്ഷുബ്ധതയുടേയും കലാപങ്ങളുടേയും കാരണം ഇതാണ്. ദേശീയമായ ക്ഷയത്തിന്റെ ചിഹ്നങ്ങളല്ല അവ; നേരെ മറിച്ച് ദേശത്തിന്റെ ആരോഗ്യവും ഊർജ്ജസ്വലതയുമാണ് അവ തെളിയിക്കുന്നതു്. വാസ്തവത്തിൽ അവ സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളികളാണ്: പഠിക്കാനും പഠിപ്പിക്കാനും; അതിനിടയിൽ ചിലപ്പോഴെല്ലാം അബദ്ധങ്ങൾ പ്രയോഗിപ്പാനുമുള്ള സ്വാതന്ത്ര്യമില്ലെങ്കിൽ, സ്വാതന്ത്ര്യത്തിന് അർത്ഥമില്ല.

നമുക്ക് അന്യരുടെ വിവേകം കടം വാങ്ങുവാൻ സാദ്ധ്യമല്ല; നമ്മുടെ അനുഭവങ്ങളിൽക്കൂടി, നമ്മുടെ ജയാപജയങ്ങളിൽക്കൂടി തന്നെ വേണം നാം വിവേകം പഠിക്കുക. ഇന്നത്തെ വികസിത രാഷ്ട്രങ്ങളെല്ലാം തന്നെ വിവേകസമൃദ്ധമായി ആരംഭിച്ചവയല്ല, കഠിനമായ അദ്ധ്വാനത്തിൽക്കൂടെ അവർ എങ്ങനെയോ അവിടെ എത്തിയെന്നേ ഉള്ളൂ. വരുന്ന ഒരു ശതാബ്ദക്കാലത്തെ ചരിത്രത്തിന്റെ വീക്ഷണത്തിൽ, നമ്മുടെ സ്വാതന്ത്ര്യാനന്തരവർഷങ്ങൾ, ഭാവിയിൽ ഉണ്ടാവുന്ന സമൃദ്ധമായ വിളവുകൾക്കുള്ള തയ്യാറെടുപ്പു സമയമായി കാണപ്പെടും.

## 5 വിവേകാനന്ദനും നമ്മുടെ സാമൂഹികപ്രക്ഷുബ്ധതകളും

ഇന്നു് രാജ്യത്തിൽക്കാണുന്ന പ്രക്ഷോഭങ്ങളും പ്രക്ഷുബ്ധതകളും കാണുമ്പോൾ നമുക്കു് ആശങ്കയുണ്ടാവാം; ചിലക്കു് അതിന്റെ ഭാവിയെപ്പററി ആകാംക്ഷയും തോന്നിയേക്കാം. സ്വാമി വിവേകാനന്ദനെപ്പോലെയുള്ള ദീഘദശികളായ നേതാക്കന്മാരുടെ ദൃഷ്ടികളിൽക്കൂടെ ദേശീയരംഗത്തെ നോക്കിക്കാണുവാൻ പഠിച്ചാൽ നമുക്കു ഇത്തരം ആശങ്കകളെ അടക്കി നിത്താം.

നാലുവഷക്കാലം പാശ്ചാത്യലോകത്തിൽ വിജയകരമായി ആത്മീയവും സാംസ്കാരികവുമായ പ്രവത്തനം നടത്തിയശേഷം, ഒരു ജേതാവായി സ്വീകരിക്കപ്പെടുവാൻ 1897-ൽ സ്വാമി വിവേകാനന്ദൻ ഭാരതത്തിലേയ്ക്കു് മടങ്ങുമ്പോൾ, കപ്പലിൽ ഒപ്പം യാത്ര ചെയ്തിരുന്ന ഒരു സ്നേഹിത അദ്ദേഹത്തോടു് പറഞ്ഞു: 'ഭാരതം അത്യധികം ധമ്മനിഷ്ഠയുള്ളൊരു രാജ്യമാണു്.' എന്തുകൊണ്ടാണവക്കു് അങ്ങനെ തോന്നിയതെന്നു് സ്വാമിജി അവരോടു് ചോദിച്ചു. ഭാരതത്തിൽ വളരെ കുറച്ചേ അക്രമങ്ങൾ കാണുന്നുള്ളു; ഇംഗ്ലണ്ടിലും അമേരിക്കയിലും അതെത്രയോ ഉണ്ടു് എന്നായിരുന്നു അവരുടെ മറുപടി. തന്റെ രാജ്യത്തിനു് ഒരു വിദേശീയനിൽനിന്നു് ഇങ്ങനെയൊരു പ്രശംസ ലഭിക്കുന്നതിൽ ദേശസ്നേഹിയായ ആക്കും അഭിമാനം തോന്നും; പക്ഷേ വിവേകാനന്ദനങ്ങനെ തോന്നിയില്ല. ഒരു ദീഘനിശ്വാസമെടുത്തശേഷം ആ സ്നേഹിതയെ അമ്പരിപ്പിച്ചുകൊണ്ടു്, അദ്ദേഹം പറഞ്ഞു. അങ്ങനെ അല്ലായിരുന്നുവെങ്കിൽ, എന്നു് ഞാനാശിക്കയാണു്. എന്റെ രാജ്യക്കാക്കു് ഒരു കുററം ചെയ്യുവാനുള്ള ജീവൻപോലുമില്ല!

ഭാരതം തമസ്സിന്റെ നിശ്ചലതയിൽ ആണ്ടു കിടക്കുന്നതായി അദ്ദേഹം കണ്ടു; ശതാബ്ദങ്ങളായുള്ള ഈ തമസ്സിനെ നശിപ്പിച്ചു്, ജനങ്ങൾ രജസ്സിന്റെ ഊജ്ജം വളത്തിയെടുക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചു; പിന്നീടു് ഇതിനെ ഏററവും ഉയന്ന നിലയായ സത്വത്തിലേയ്ക്കുയത്തണമെന്നും. രജോഗുണം ഉദ്ബുദ്ധമായ മനുഷ്യരുടെ ഊജ്ജമാണു്; എല്ലാ സാമൂഹികപരിവത്തനത്തിന്റേയും ശക്തിയാണതു്; പക്ഷേ, ഇതു് ശരിയാംവണ്ണം നിവ്വഹിക്കുവാൻ, അതു് സത്വഗുണത്താൽ ശുദ്ധീകരിക്കപ്പെടണം. സത്വഗുണത്തിന്റെ സ്പശനമേല്ക്കുമ്പോൾ, അതിനു് രാഷ്ട്രത്തിന്റെ പ്രധാന പ്രശ്നങ്ങളായ ദാരിദ്ര്യം, സാമൂഹികാനീതി, പരക്കെയുള്ള കാര്യക്ഷമതയില്ലായ്മ ഇവകളെ നേരിടുവാനും, അവയുടെ നിവാരണത്തിനായി ഊജ്ജസ്വലമായ നടപടികളെടുക്കുവാനും സാദ്ധ്യമാവും. സത്വത്തിന്റെ സാന്നിദ്ധ്യമില്ലെങ്കിൽ, രജോഗുണം സ്വാത്ഥാധിഷ്ഠിതവും ചൂഷണ

പരവും, അധാർമ്മികവും സ്വയം പരാജയപ്പെടുത്തുന്നതുമായി ത്തീരും. സത്വം അതിനെ സാമൂഹികമാർഗ്ഗങ്ങളിലേയ്ക്കു് തിരിച്ചു വിടുകയും, അതിനെ ശക്തിയിലും ഗുണത്തിലും വർദ്ധിപ്പിയ്ക്കുകയും, അതിനു ബഹളവും ഒച്ചപ്പാടും ഇല്ലാതാക്കുകയും ചെയ്യും. അപ്പോഴത്തു്, മനുഷ്യനിർമ്മാണത്തിൻേറയും രാഷ്ട്രനിർമ്മാണത്തിൻേറയും പ്രശാന്തവും നിശ്ശബ്ദവുമായ സർഗ്ഗശക്തിയായിത്തീരും.

സ്വാമി വിവേകാനന്ദൻ ഇന്നു് ഭാരതത്തിലേയ്ക്കു് വന്നാൽ, സ്വന്തം നാട്ടുകാർ പ്രദർശിപ്പിക്കുന്ന ബൃഹത്തായ ചൈതന്യത്തെ ക്കണ്ടു് സന്തോഷിക്കും. അദ്ദേഹം ജനങ്ങളോടു് പറയും; ഇപ്പോൾ നിങ്ങൾ തമസ്സിൻെറ അധീനത്തിലല്ല; ശതാബ്ദദീർഘമായ നിങ്ങളുടെ നിദ്രയിൽനിന്നു് നിങ്ങൾ ഉണൎന്നിരിക്കുന്നു. കുററകൃത്യങ്ങൾ ചെയ്യുവാൻപോലും നിങ്ങൾ പഠിച്ചുകഴിഞ്ഞു; ബസ്സുകളും തീവണ്ടികളും കത്തിക്കുവാനും, തമ്മിൽത്തമ്മിൽ കൊല്ലുവാൻപോലും നിങ്ങൾക്കു് കഴിയും. രജോഗുണം നിങ്ങൾ ആൎജ്ജിച്ചു കഴിഞ്ഞിരിക്കുന്നു; മനുഷ്യനിർമ്മാണത്തിൻേറയും രാഷ്ട്രനിർമ്മാണത്തിൻേറയും ആദ്യത്തെ പടവുകൾ നിങ്ങൾ കയറിക്കൊണ്ടിരിക്കയാണു്— പക്ഷേ ആദ്യത്തേതുമാത്രം. ഇനി നിങ്ങൾ രണ്ടാമത്തെ ഘട്ടത്തിലേയ്ക്കു് കടക്കണം. അതായത്തു്, സാമൂഹികമായി പ്രയോജനകരമായ ലക്ഷ്യങ്ങൾക്കും ഉദ്ദേശങ്ങൾക്കുമായി നിങ്ങളുടെ ശക്തികളെ തിരിച്ചു വിടുക. അതാണു് മനുഷ്യനെ വാർത്തെടുക്കാനുള്ള വിദ്യാഭ്യാസവും രാഷ്ട്രത്തെ കെട്ടിപ്പടുക്കുവാനുള്ള മതവും കൂടിച്ചേൎന്നതു്.

## 6 ഉപസംഹാരം. മനുഷ്യൻെറ ആത്മീയമായ വളൎച്ച

മനുഷ്യൻെറ സ്ഥൂലമായ ഭൌതികവും മാനസികവും ആയ വളൎച്ചയിൽനിന്നു്, സൂക്ഷ്മമായതെങ്കിലും അത്യന്തം അൎത്ഥവത്തായൊരു വളൎച്ചയിലേയ്ക്കു്, അതായത്തു് അവൻെറ ആത്മീയമായ വളൎച്ചയിലേയ്ക്കു് ഉള്ള ഉയൎച്ചയെയാണു് ഇതു് കാണിക്കുന്നതു്. പൌരാണികവേദാന്തവും ആധുനികജീവശാസ്ത്രവും മനുഷ്യപരിണാമത്തിൻെറ സവിശേഷമായ ഈ പുരോഗമനപന്ഥാവിനെ സ്വീകരിക്കുന്നുണ്ടു്. ഏതൊരു മനുഷ്യനും പ്രാപ്യമായ ആത്മീയ വികസനത്തിലേയ്ക്കുള്ള അടുത്ത പടികൾ കയറുവാൻ അധികമാളുകൾക്കും സാധ്യമല്ലെങ്കിലും, ഈ ആദ്യഘട്ടത്തിലെങ്കിലും രാഷ്ട്രം മുഴുവനും പരിശീലനം നേടേണ്ടതാണു്. ഈ വിധത്തിലുള്ള ശിക്ഷണം നേടിയിട്ടുള്ളവരും രാഷ്ട്രീയ പുരോഗതിയുടെ മുൻപന്തിയിൽ നില്ക്കുന്നവരുമായ ദേശസ്നേഹികളേയും പ്രവൎത്തകരേയും സ്വാമി വിവേകാനന്ദൻ അഭിനന്ദിയ്ക്കും. അവനവനിൽ വിശ്വസിക്കുവാനും മററു

ള്ളവക്ക് ആത്മവിശ്വാസം പകന്നുകൊടുക്കുവാനും അദ്ദേഹം അവരോട് നിർദ്ദേശിക്കും. അദ്ദേഹം നേരത്തെ പ്രഖ്യാപിച്ച മുദ്രാവാക്യത്തെ – 'ആയിരിക്കുക, ഉണ്ടാക്കുക' – അദ്ദേഹം ഊന്നിപ്പറയും. നിങ്ങൾ മനുഷ്യരായിരിക്കുക, അന്യരെ മനുഷ്യരാക്കുക. ഇതിന്റെ വെളിച്ചത്തിൽ, ഭാരതം മുഴുവനും മനുഷ്യവികസനത്തിനും മാനവിക സാക്ഷാല്ക്കാരത്തിനുമുള്ളൊരു സ്ഥാപനമാവും. ഓരോരുത്തരുടെ ചെവിയിലും തന്റെ ഇഷ്ടപ്പെട്ട ആ ആഹ്വാനത്തെ അദ്ദേഹം ഉരുവിടും. 'എഴുന്നേല്ക്കുവിൻ, ഉണരുവിൻ, പ്രാപ്യസ്ഥാനമെത്തുംവരെ വിശ്രമമരുതു.''

# 21

# ആധുനികഭാരതവും മാർഗ്ഗദർശകപരമായ സാഹസികത്വവും*

## 1 ആമുഖം

അന്തമാൻ ദ്വീപുകളിലേയ്ക്കു ഇതെൻെറ രണ്ടാമത്തെ സന്ദർശനമാണ്. 1962 ജനുവരിയിലാണ് ഞാൻ കഴിഞ്ഞ പ്രാവശ്യം ഇവിടെ വന്നതു്. അന്നു മുതൽ ഈ ദ്വീപുകൾ എന്നെ ആകർഷിച്ചിട്ടുണ്ടു്.

## 2 അന്തമാൻ ദ്വീപുകൾ – അവയുടെ സവിശേഷത

ഭംഗിയേറിയ ഭൂദൃശ്യങ്ങൾ, സുന്ദരമായ ഉൾക്കടലുകൾ, ഇന്ദ്രനീലക്കടൽ, ഗഹനമായ കാടുകൾ, ഇവയുടെ ആകർഷണം മാത്രമല്ല ഇവിടെയുള്ളതു്; കാടുകൾ തെളിയിക്കുക, വൻകരയിൽനിന്നും ആളുകളെക്കൊണ്ടുവന്നു് പുതിയ നിവാസകേന്ദ്രങ്ങൾ രൂപീകരിക്കുക, പുതിയ പട്ടണങ്ങളും മന്ദഹസിക്കുന്ന വയലുകളും ഫാക്ടറികളും ഗൃഹങ്ങളും നിർമ്മിക്കുക എന്നീ പ്രവർത്തനങ്ങളിൽ ഒരു പുതിയ പരീക്ഷണം നടക്കുകയാണിവിടെ. മനുഷ്യൻെറ അദമ്യമായ ചൈതന്യത്തിൻെറ കൂടെ മാനവിക ശ്രേഷ്ഠതയുടെ പുതിയ മാനങ്ങൾ സൃഷ്ടിക്കുന്ന പ്രാരംഭസാഹസികത്വം ഞാൻ ഇവിടെ കാണുന്നു. അതുകൊണ്ടാണു് ഇവിടെ വരുമ്പോൾ എനിക്കു് ഇത്രത്തോളം ഉത്തേജനം അനുഭവപ്പെടുന്നതു്. ഭാരതീയവൻകരയിലും, സ്വാതന്ത്ര്യലബ്ധിയിൽനിന്നുണ്ടായ ഇളകിമറിയുന്ന ഉത്സാഹത്തിൻെറ ഫലമായി, പരിശ്രമത്തിൻേറതായൊരു അന്തരീക്ഷം കാണാവുന്നതാണു്. പക്ഷെ ഇവിടെ, ശതാബ്ദദീർഘമായ നിശ്ചലതയുടെ പാരമ്പര്യത്തിൻെറ പിടുത്തം ഇല്ലാത്തതുകൊണ്ടു്, പരിശ്രമത്തിൻേറതായ അന്തരീക്ഷം കൂടുതൽ പ്രകടമായി കാണുന്നുണ്ടു്; ഭാരതത്തിൻെറ ചൈതന്യപൂർണ്ണമായ നവോന്മേഷം ഇവിടെ കാണുന്നു.

---

* 1965 ജനുവരി 16-ാനു- അന്തമാൻ ദ്വീപിലെ പോർട്ട് ബ്ലെയറിലെ ആകാശവാണിയിൽനിന്നു് ചെയ്ത പ്രഭാഷണം.

## 3 ആധുനികഭാരതത്തിൻെറ വിസ്തൃതിവർദ്ധകമായ മനസ്സും ഭാവവും

വഴിതെളിയിച്ച് മുമ്പേ പോകുന്നവർ പ്രദർശിപ്പിച്ചിട്ടുള്ള സാഹസികത്വം ഇതാണ്; ഭാരതത്തിൻെറ യഥാർത്ഥഭാവത്തെ ഇതു് പ്രകടമാക്കുന്നു എന്നതിനാൽ, അന്തമാൻെറ ഇന്നത്തെ സ്ഥിതിയെപ്പററി ഞാൻ എടുത്തു പറയുവാനാഗ്രഹിക്കുകയാണ്. കഴിഞ്ഞ നൂറു കൊല്ലങ്ങളായി, ഭാരതം വികസനത്തിൻേറതായൊരു ആവേശം അനുഭവിച്ചിട്ടുണ്ട്. ഭാരതത്തിൻെറ വികസനം എപ്പോഴും ആദർശപരമാണ് – സാംസ്കാരികം, വാണിജ്യപരം, ആത്മീയം, അതൊരിക്കലും അക്രമാസക്തമല്ല. ഇതര ജനങ്ങളുടെ സുഖത്തെ നശിപ്പിക്കുവാൻ അതൊരിക്കലും ഇറങ്ങിപ്പുറപ്പെട്ടിട്ടില്ല. കഴിഞ്ഞ നൂറ് വർഷങ്ങളായി വിസ്തൃതരംഗങ്ങളിലേയ്ക്കു് പോവാൻ ഈ ഒരു ദാഹം നമുക്കനുഭവപ്പെടുന്നതു്, കഴിഞ്ഞ ശതാബ്ദത്തിൽ പാശ്ചാത്യസംസ്കാരവുമായി ഉണ്ടായ സമ്പർക്കത്തിൽനിന്ന് തുടങ്ങിയ മഹത്തായ പുനരുദ്ധാരണം രാജ്യത്തെ ആവരണം ചെയ്തതോടു കൂടിയാണ്. ഈ പ്രസ്ഥാനത്തിൻെറ ഉന്നതനായ സാരഥി, സ്വാമി വിവേകാനന്ദൻ കഴിഞ്ഞ ശതാബ്ദത്തിൻെറ അവസാനത്തോടു കൂടി പ്രത്യക്ഷനായി നവീന ഭാരതത്തിൻെറ മനസ്സും മുഖവും വാർത്തെടുത്ത ഏററവും മഹാന്മാരായ ശില്പികളിൽ ഗണനീയമായൊരു സ്ഥാനമാണദ്ദേഹത്തിൻേറതു്. ഗംഭീരമായ ധൈര്യത്തോടും സാഹസികതയോടും, സമർത്ഥമായ പ്രായോഗിക ബുദ്ധിയും സാർവ്വജനീനമായ വീക്ഷണവും ചേന്ന അദ്ദേഹത്തിൽ ഭാരതം ഒരു മാർഗ്ഗദർശിയുടെ ചൈതന്യം കണ്ടു. സഹസ്രാബ്ദങ്ങളുടെ സുഷുപ്തിയിൽനിന്ന് അദ്ദേഹം ഭാരതത്തെ ഉണർത്തി. യൂറോപ്പിലേയും അമേരിക്കയിലേയും വിജയകരമായ പര്യടനത്തിനു് ശേഷം 1897 ൽ അദ്ദേഹം ഭാരതത്തിൽ കാലുന്നിയശേഷം നടത്തിയ പ്രഭാഷണത്തിൽ, രാജ്യത്തിൻെറ വികസനോന്മുഖമായ ഈ ഭാവം നന്നെ പ്രകടിതമാവുന്നുണ്ട്. പ്രസംഗത്തിലെ, ആദ്യത്തെ ഖണ്ഡികയിൽ അദ്ദേഹം പറയുകയാണ് (വിവേകാനന്ദസാഹിത്യസർവ്വസ്വം III. പേജ് 40)

'ഏററവും നീണ്ടരാത്രി തീരാറായെന്നു് തോന്നുന്നു; ഏററവും ദുസ്സഹമായ കഷ്ടപ്പാടുകൾ ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്നു് എണ്ണപ്പെട്ട വസ്തു ഇതാ ഉണരുവാൻ വട്ടം കൂട്ടുന്നു. നമ്മുടെ മാതൃഭൂമിയായ ഭാരതം അഗാധവും ദീർഘവുമായ നിദ്രയിൽ നിന്നെഴുന്നേല്ക്കുകയാണ്....ഇനി ആക്കും ഭാരതത്തെ തടയാനാവില്ല; ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഇനി ഒരു

ബാഹ്യശക്തിക്കും ഭാരതത്തെ പിന്നോട്ട് പിടിച്ചു മാററുക ശക്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്വം സ്വന്തം കാലിൽ നില്ക്കാൻ വട്ടം കൂട്ടുകയാണ്.'

ആധുനിക ഭാരതത്തിൻെറ വിസ്തൃതി തേടുന്ന മനസ്സിൻേറയും ഭാവത്തിൻേറയും പിന്നിൽ കിടക്കുന്ന ശക്തമായ വികാരമിതാണ്; സ്വാമി വിവേകാനന്ദൻ ഇതിൻെറ പ്രതീകവുമാണ്. സ്വന്തം പ്രശ്നങ്ങൾതന്നെ കൈകാര്യം ചെയ്‌വാൻ കഴിയാതെ, രാജ്യത്തിനുള്ളിൽത്തന്നെ ചുരുങ്ങിക്കിടന്ന ഈ ശക്തികൾ, ഇന്ന് മോചിപ്പിക്കപ്പെട്ടിരിക്കയാണ്; ഒരു പുതിയ ഭാരതത്തെ മാത്രമല്ല, ഒരു പുതിയ ലോകത്തേയും സൃഷ്ടിക്കുവാൻ അവ ശ്രമിക്കുന്നുണ്ട്. നമുക്ക് പൈതൃകമായി കിട്ടിയ പൌരാണിക ഭാരതത്തിൽനിന്ന് ഒരു നവീനഭാരതം മെനഞ്ഞെടുക്കുവാൻ ശ്രമിക്കുന്ന മാർഗ്ഗദർശക ചൈതന്യം; ധൈര്യത്തിൻേറയും സാഹസികത്വത്തിൻേറയും ചൈതന്യമാണിത്. അയ്യായിരം വർഷത്തെ ചരിത്രമുള്ള ഒരു രാഷ്ട്രത്തിന് ഇന്ന് യൌവനവും ചൈതന്യവും കൈവന്നിരിക്കുന്നു. സർവ്വതോമുഖവും വ്യാപകവുമായ ദേശീയവികസനത്തിൻെറ പരിപാടിയിൽക്കൂടെ മാത്രമല്ല, ഭാരതത്തിൻെറ ചേതനയും ആകാരവും ലോകസമക്ഷം അവതരിപ്പിക്കുവാനുള്ള ശ്രമത്തിലും കൂടി, ഈ നവചൈതന്യം പ്രകടിതമാവുകയാണ്. ഈ ശ്രമം എപ്പോഴും സമാധാനത്തിൻേറയും സൌഭ്രാത്രത്തിൻേറയും അന്താരാഷ്ട്രീയസഹകരണത്തിൻേറയും ഭാഗത്താണ്.

## 4 പണത്തിനുപരി മനുഷ്യൻ

ഭാരതത്തിൻെറ സ്വന്തം പ്രദേശങ്ങളെ സംബന്ധിച്ചേടത്തോളം പുതിയൊരു ഭാരതം മെനഞ്ഞെടുക്കുകയെന്നതാണ് കൃത്യം. ശക്തമായ ഘടനയുള്ളതും മാനുഷികൈക്യത്തിൻെറയും സ്നേഹത്തിൻെറയും സമന്വയത്തോടുകൂടി മനുഷ്യൻെറ സാമ്പത്തികവും സാമൂഹികവും, രാഷ്ട്രീയവും, സാംസ്കാരികവും ആത്മീയവുമായ തലങ്ങളിൽ മുന്നോട്ടു നീങ്ങി, പ്രശ്നങ്ങൾ പരിഹരിക്കുവാൻ അവനെ പ്രാപ്തനാക്കുന്നതുമായ ഒരു ഭാരതം. സ്വാമി വിവേകാനന്ദൻ നമ്മുടെ നാട്ടിൽ അവതരിപ്പിച്ച മനുഷ്യനെ നിർമ്മിക്കുവാനുള്ള പ്രക്രിയ ഇതാണ്. മനുഷ്യനെ ഉണ്ടാക്കു; പണം നിസ്സാരമാണ്. മനുഷ്യരെവിടെ; എന്നാണ് സ്വാമി വിവേകാനന്ദൻ ചോദിച്ചത്. ഈ കാര്യത്തിൽ സ്വാമിജിയുടെ സ്വന്തം ജീവിതം തന്നെ ഏററവും വലിയ ഉദാഹരണവും ആവേശവും ആണ്. 1897 ൽ മദിരാശിയിൽവെച്ച് നടത്തിയ തൻെറ പ്രസിദ്ധങ്ങളായ ഭാഷണങ്ങളിൽ — 'എൻെറ സമരപരിപാടി', 'ഭാരതത്തിൻെറ ഭാവി' എന്നിവ — സ്വാമിജി ഈ

പ്രശ്നം ഉന്നയിക്കയുണ്ടായി. അവയിൽ അദ്ദേഹം തന്റെ നാടിനെ വികസിപ്പിക്കുവാനുള്ള പദ്ധതി മുന്നോട്ടുവെച്ചു. വിദ്യാഭ്യാസ പ്രചരണം, ജനകോടികളുടെ ഉന്നമനം, സ്ത്രീകളുടെ വിദ്യാഭ്യാസം, ശതാബ്ദങ്ങളായി സംസ്കാരത്തിന്റെ അനുഗ്രഹങ്ങൾ അനുഭവി ക്കാത്തവൎക്ക് അവ ലഭ്യമാക്കുക, ജനജീവിതത്തിനു പുതിയൊരു സാമ്പത്തികാടിസ്ഥാനം സൃഷ്ടിക്കുക. അദ്ദേഹം തുടൎന്നു പറഞ്ഞു: (മേലുദ്ധരിച്ച പുസ്തകം, ഭാഗം III. പേജ് 195)

'ഇതാണെന്റെ പദ്ധതി... ഇതിനു വേണ്ട പണമെവിടെ എന്നു നിങ്ങൾ ചോദിക്കുമായിരിക്കും... പണം നിസ്സാരമാണ്. എന്റെ കഴിഞ്ഞ പന്ത്രണ്ടുവൎഷങ്ങളിൽ അടുത്ത ആഹാരം എവിടെ നിന്നാണു വരുക എന്നു് എനിക്കറിയില്ലായിരുന്നു; പക്ഷെ പണ വും ബാക്കി എനിക്കാവശ്യമായതെല്ലാംതന്നെയും വരുകതന്നെ വേണം; എന്തുകൊണ്ടെന്നാൽ അവ എന്റെ അടിമകളാണ്; ഞാൻ അവയുടേതല്ല. അവ വരുകതന്നെ ചെയ്യും. തക്കതായ ആളുകളെ വിടെ? അതാണ് പ്രശ്നം.'

60 വൎഷങ്ങൾക്കുമുമ്പ് ഈ ചോദ്യം അദ്ദേഹം ചോദിച്ചു: തക്കതായ ആളുകളെവിടെ? എന്തുകൊണ്ടെന്നാൽ മനുഷ്യരാണ് പരിഷ്കാരത്തെ സൃഷ്ടിക്കുന്നതു്. മനുഷ്യരാണ് സംസ്കാരത്തെയും സൃ ഷ്ടിക്കുന്നതു്. സാഹസികത്വവും അൎപ്പണബോധവുമുള്ള മനുഷ്യർ. ഇങ്ങനെയുള്ള പുരുഷന്മാരേയും സ്ത്രീകളെയുംആണ് നമുക്കിന്നാ വശ്യം; നമ്മുടെ പഴയ ആളുകളിൽ നിന്നു് ഇങ്ങനെയുള്ള മനുഷ്യരെ സൃഷ്ടിക്കുവാനാണ് സ്വാമി വിവേകാനന്ദൻ ശ്രമിച്ചതു്.

## 5 അന്തമാൻ ദ്വീപുകളും മാൎഗ്ഗദൎശകചൈതന്യവും

സ്വാമി വിവേകാനന്ദന്റെ ഈ ചൈതന്യത്തെ അന്തമാൻ പ്രതിനിധാനം ചെയ്യുന്നു; ഈ ചൈതന്യം കൂടുതൽ പ്രചരിക്കുന്ന തോടുകൂടി ഇവിടെ ജീവിതവും സംസ്കാരവും പരിഷ്കാരവും കൂടുതൽ ഫലപുഷ്ടമാവുകയും ചെയ്യും. പ്രതിബന്ധങ്ങളാലും ക്ലേശങ്ങളാലും നിഷ്ഫലമാക്കപ്പെടാത്തതും സമുദ്രത്തിനോ കടലിനോ തടസ്സപ്പെടു ത്തുവാൻ സാദ്ധ്യമല്ലാത്തതും എല്ലാ ക്ലേശങ്ങളെയും അതിജീവിക്കു ന്നതും എല്ലാ സാഹസികരായ മാൎഗ്ഗദൎശികളുടെയും അജയ്യവുമായ ആ ധൈൎയ്യം അതു് നാം ഇവിടെ ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. ഇവിട ത്തെ വനാന്തരങ്ങളിൽ പുതിയ സമൂഹത്തെ സൃഷ്ടിക്കുക എന്നതു് എ ളുപ്പം നിൎവ്വഹിക്കാവുന്നൊരു കാൎയ്യമല്ലെന്നു് ഈ നാട്ടിലെ ജനങ്ങൾ മനസ്സിലാക്കേണ്ടതുണ്ടു്; ആലസ്യത്തിന്റെയും സുഖത്തിന്റെയും ജീവിതമല്ല ഒരു മാൎഗ്ഗദൎശിയുടേതു്. പട്ടാളത്തിലെ സാപ്പർമാരേയും

മൈനർമാരേയുംപോലെയാണ് അയാാം. പാലങ്ങാം കെട്ടി നിരത്തുകളുണ്ടാക്കി സൈന്യത്തിനു മുന്നേറുവാൻ വഴിയൊരുക്കുക. അതുപോലെ ഈ ദ്വീപുകളിലെ നിവാസികളിൽ ഒരു തലമുറയെങ്കിലും മാൎഗ്ഗദൎശികളെപ്പോലെ സ്വയം അൎപ്പിക്കേണ്ടതുണ്ട്. തടസ്സങ്ങളേയും ക്ലേശങ്ങളേയും നേരിടുകയും ജീവിതത്തെ ഒരു സാഹസികയാത്രയായി കരുതുകയും ആവലാതിപ്പെടാതെ, മുറുമുറുക്കാതെ, പരിശ്രമിക്കയും ചെയ്യുക. ഇങ്ങനെയുള്ളവക്കേ, ഈ ചന്തം തുളുമ്പിനില്ക്കുന്ന ദ്വീപുകളിൽ ഒരു പുതിയ സമൂഹത്തേയും സംസ്കാരത്തെയും പരിഷ്കാരത്തെയും വാൎത്തെടുക്കുവാൻ സാധിക്കയുള്ളു.

## 6 ആധുനിക പാശ്ചാത്യലോകവും മാൎഗ്ഗദൎശക ചൈതന്യവും

ദീൎഘകാലമായി ഭാരതം സുഖത്തിൻേറയും സൌകൎയ്യത്തിൻേറയും പുറകെ പൊയ്ക്കൊണ്ടിരിക്കയാണ്; ഈ കാലങ്ങളിലെ ഭാരതീയമനസ്സിന്റെ ദൌൎബ്ബല്യമാണിതു് കാണിക്കുന്നതു്. സ്വാമി വിവേകാനന്ദൻ നമുക്കു് മുന്നറിയിപ്പു തന്നിട്ടുണ്ടു്: 'എല്ലാ വിശാലതയും ജീവചൈതന്യപൂൎണ്ണമാണു്; സങ്കോചം മരണവുമാണു്.' നാമാണെങ്കിൽ കഴിഞ്ഞ ചില ശതാബ്ദങ്ങളായി, നമ്മിലേയ്ക്കു തന്നെ ചുരുങ്ങിക്കൊണ്ടിരിക്കുന്നു; നമ്മുടെ നോട്ടം എല്ലായ്പോഴും സുഖസൌകൎയ്യങ്ങളിലേയ്ക്കായിരുന്നു; ക്ലേശങ്ങളെ നേരിടുവാൻ നമ്മാം ഇഷ്ടപ്പെട്ടില്ല; ഇതു നമ്മെ മരണവക്ത്രത്തോളമെത്തിച്ചു. അപ്പോഴാണു് നാം ചൈതന്യപൂൎണ്ണമായ പാശ്ചാത്യസംസ്കാരവുമായി ബന്ധപ്പെട്ടതു്; അതിൽ, മനുഷ്യചൈതന്യം അജ്ഞതയുടെമേൽ വിജയം വരിക്കുന്നതു് നാം ആദ്യമായിക്കണ്ടു. പ്രകൃതിരഹസ്യങ്ങളെ അനാവരണം ചെയ്യുകയും, തന്റെ ജീവിതപ്രശ്നങ്ങളെ പരിഹരിക്കുവാൻ മനുഷ്യനെ സഹായിക്കുന്ന അസീമശക്തികളെ അവന്റെ മുമ്പിൽ കൊണ്ടുവരികയും ചെയ്യുന്ന ശാസ്ത്രം— ആധുനിക പാശ്ചാത്യലോകത്തിന്റെ മാൎഗ്ഗദൎശകചൈതന്യത്തിന്റെ പ്രഥമമായ പ്രകടനം ഇതാണു്. ഇതിനെ തുടൎന്നു്, കൃഷി, വ്യവസായം, ആരോഗ്യം, രോഗചികിത്സ മുതലായവയുടെ പ്രശ്നങ്ങാം നേരിടുവാൻ ശാസ്ത്രത്തെ ഉപയോഗിച്ചു തുടങ്ങി; തത്ഫലമായി, സാങ്കേതികമായി ഔന്നത്യത്തിലെത്തിയ ഗഹനമായ ശാസ്ത്രീയവീക്ഷണം ഉാംക്കൊണ്ട ഒരു പുതിയ പരിഷ്കാരം പാശ്ചാത്യനാടുകളിൽ രൂപംകൊണ്ടു. മഹത്തായ ഈ ശാസ്ത്രമായും സാങ്കേതിക വിദ്യയായും സംസ്കാരമായും ഭാരതം ബന്ധപ്പെട്ടു, ദീൎഘകാല നിദ്രയിൽനിന്നു് ഭാരതം ഉണൎന്നു; ആധുനികനവോത്ഥാ

നമായ ഉപകരണത്തിലൂടെ, സ്വയം ഈ പുതിയ ചൈതന്യത്തിൽ ശിക്ഷണം നേടുവാൻ ശ്രമിച്ചു. ഇന്നു് നാടെങ്ങും പ്രചുരപ്രചാരമായിരിക്കുന്ന നവോത്ഥാനം ഇതാണു്.

ഇംഗ്ലണ്ടിൽനിന്നു് അമേരിക്കയിലേയ്ക്കു് ചുരുക്കം ചില സാഹസികർ പോയി അവിടത്തെ കിഴക്കൻ തീരത്തു് താമസമാക്കുകയും, പല ക്ലേശങ്ങളേയും വിഷമങ്ങളേയും നേരിടേണ്ടിവന്നിട്ടും, ധൈര്യം കൈവിടാതെ, ലോകത്തിനു മുഴുവൻ അഭിമാനിക്കാവുന്ന ഒരു പുതിയ പരിഷ്കൃതസമൂഹത്തെ അവിടെ സൃഷ്ടിക്കുകയും ചെയ്തു് നമുക്കു് അറിവുള്ളതാണു്. സാമ്പത്തികമായി സമ്പദ്ധവും, വ്യാവസായികമായി മുന്നേറിയതും, ബുദ്ധിപരമായി ജാഗ്രൂകവുമായ എത്ര അദ്ഭുതകരമായൊരു സംസ്കാരത്തെയാണു് അവർ അമേരിക്കൻ മണ്ണിൽ വാർത്തെടുത്തതു്! അതുപോലെതന്നെയാണു് ആസ്ത്രേലിയയിലും മററു് പല സ്ഥലങ്ങളിലുമുണ്ടായതു്. പണ്ടുകാലത്തു്, ഭാരതീയർ, സംഘംസംഘമായി, ഇത്തരം സാഹസികത്വത്തിൻെറ ആവേശത്താൽ പ്രേരിതരായി പലേ തെക്കുകിഴക്കൻ ഏഷ്യൻ രാജ്യങ്ങളിലും സഞ്ചരിക്കുകയും തദ്ദേശനിവാസികളുടെ ജീവിതത്തെ ഫലപുഷ്ടമാക്കുകയും, ആ വഴി പുതിയ സംസ്കാരങ്ങളും രാഷ്ട്രങ്ങളും സൃഷ്ടിക്കുകയും ചെയ്തതായി നമ്മുടെ ചരിത്രം തന്നെ തെളിയിക്കുന്നുണ്ടു്.

## 7 'ചരൈവേതി', 'ചരൈവേതി' എന്ന പൌരാണിക ഭാരതത്തിൻെറ സന്ദേശം

ഭാരതത്തിൻെറ ഈ ഓജസ്സിനെ നാം സദാ ഓർമ്മിക്കേണ്ടതാണു്—ഭൂതലം മുഴുവൻ പരക്കുവാൻ വെമ്പുന്ന മനോവൃത്തി; യജൂർവ്വേദത്തിലെ പ്രസിദ്ധമായൊരു പ്രഖ്യാപനത്തിൽ ഇതു് പ്രകടിതമായിട്ടുണ്ടു്—'ചരൈവേതി', 'ചരൈവേതി', മുന്നോട്ടു് പോവുക, എന്നും മുന്നോട്ടു്, അനുഭവത്തിൻെറ എവറസ്റ്റ്കൊടുമുടിയെ ജയിക്കുവാൻ നീങ്ങുന്ന മാനുഷികചൈതന്യം. അന്തമാനിലെ ജനങ്ങൾ ഈ ചൈതന്യത്തെ ഉൾക്കൊള്ളുമെന്നു് ഞാനാശിക്കുന്നു. കഴിഞ്ഞ പല ദശാബ്ദങ്ങളായി അലട്ടില്ലാതെ ജീവിക്കുവാനുള്ള നമ്മുടെ ആഗ്രഹത്തിൽനിന്നുണ്ടായ പ്രലോഭനങ്ങളെ തരണം ചെയ്‌വാൻ അപ്പോൾ നമുക്കു് സാദ്ധ്യമാവും. നവഭാരതത്തിൻെറ ചൈതന്യത്തിനു് അപ്പോൾ നമ്മൾ യഥാർത്ഥത്തിൽ അർഹരാവും—പുരോഗമനത്തിൻേറയും സാഹസികത്വത്തിൻേറയും പരിശ്രമത്തിൻേറയും ചൈതന്യം; ഇതിൽക്കൂടി നമുക്കു്, രാജ്യത്തിൻെറ നാനാതലങ്ങളിലുമുള്ള ദശലക്ഷം പൌരന്മാക്കു്, പുതിയൊരു ജീവിതവൈശിഷ്ട്യം നേടിയെടുക്കുവാനും സാദ്ധ്യമാവും.

സ്വാമി വിവേകാനന്ദൻ നമുക്കു് തന്നപോയിട്ടുള്ള പൈതൃക മിതാണു്; ഇതിനെയാണു് ഭാരതീയവൻകരയിലെന്നപോലെ അന്തമാനിലും പ്രാവർത്തികമാക്കാൻ ശ്രമിക്കുന്നതു്. ഈ ദ്വീപിലെ നിവാസികരം ഈ മഹത്തായ ചൈതന്യത്തെ ഉരംക്കൊള്ളുമെന്നു് ഞാൻ ആശിക്കുന്നു; ഇതു് എല്ലാ ബുദ്ധിമുട്ടുകളേയും നേരിടാനുള്ള നിസ്സീമമായ ശക്തിയും ധൈര്യവും തരും; ചില്ലറ ശല്ല്യങ്ങളെപ്പററി നാം മുറുമുറുപ്പു് കാണിക്കുകയില്ല. ബുദ്ധിമുട്ടുകരം കാണുമ്പോരം ആവലാതിപ്പെടുന്ന സ്വഭാവമാണു് നമ്മെ ദുർബ്ബലരും കൊള്ളരുതാത്തവരുമാക്കുന്നതു്. നമുക്കു് ഈ വിഷമങ്ങളേയും കഷ്ടപ്പാടുകളേയും നേരിടാം; നമ്മുടെ സന്തതികരംക്കെങ്കിലും ഒരു നല്ല ജീവിതം ഉണ്ടാക്കിക്കൊടുക്കാമോ എന്നു് നോക്കാം.

## 8 ഉപസംഹാരം.

എല്ലാ പുരോഗമനോത്സുകമായ സമൂഹങ്ങളുടേയും ചൈതന്യം ഇതാണു്; യാത്രാസൌകര്യങ്ങളുടേയും ഉപഭോഗവസ്തുക്കളുടേയും പ്രശ്നങ്ങളെ നേരിടുന്ന ഇവിടത്തെ പുതുതായി കുടിയേറിപ്പാർത്ത ജനങ്ങരം—ഈ പ്രശ്നങ്ങരം ക്രമപ്രവൃദ്ധമായി പരിഹൃതമാവുന്നുണ്ടെന്നു് ഞാൻ കാണുന്നു—ഇവയെ അഗ്രഗാമികളായ ധീരന്മാരുടെ ചൈതന്യത്തോടുകൂടി നേരിടുമെന്നു് ഞാൻ വിശ്വസിക്കുന്നു. തടസ്സങ്ങളെ തരണം ചെയ്യുന്നതു് മനുഷ്യനാണു്; മനുഷ്യനാണു് സംസ്കാരങ്ങളേയും പരിഷ്കാരങ്ങളേയും സൃഷ്ടിക്കുന്നതു്; മനുഷ്യൻ ദൂരയാത്ര ചെയ്യുന്നു, ലോകബാഹ്യങ്ങളായ സ്ഥലങ്ങളിൽ സഞ്ചരിക്കുന്നു; അജയ്യമായ മാനുഷികപ്രഭാവമിതാണു്. ഇത്തരം പൌരുഷത്തിൻെറ ഏററവും മഹാനായ പ്രവാചകൻ സ്വാമി വിവേകാനന്ദനായിരുന്നു. പൌരുഷത്തിൻെറ മതത്തെപ്പററി അദ്ദേഹം സംസാരിച്ചു; പൌരുഷം ഉണ്ടാക്കുന്ന വിദ്യാഭ്യാസത്തെപ്പററിയും. ഈ രണ്ടാം സന്ദർശനത്തിനുശേഷം, ഏഴുദിവസം നീണ്ടുനിന്ന സന്തോഷപ്രദമായ പ്രസംഗപരിപാടി മുഴമിച്ചു്, അന്തമാനോടു് വിടപറയുന്ന ഈ അവസരത്തിൽ എൻെറ പ്രാർത്ഥന ഇതാണു്: ഈ പൌരുഷപൂർണ്ണമായ ചൈതന്യം ഇവിടെ നിറഞ്ഞുനില്ക്കട്ടെ !

# 22

# അഹിംസാത്മകമായ സാമൂഹികക്രമം-
# പ്രശ്നങ്ങളും സാദ്ധ്യതകളും*

## 1 ആമുഖം

ഗാന്ധിജിയുടെ 'ട്രസ്റ്റിഷിപ്പ്' എന്ന ആശയത്തിന്റെ വെളിച്ചത്തിൽ, 'വ്യാപാരത്തിലെ സാമൂഹികഉത്തരവാദിത്വങ്ങൾ' എന്ന വിഷയത്തെപ്പററി വിവിധ വശങ്ങളിൽനിന്നും പ്രതിപാദിക്കുവാനായി, ഗാന്ധി പീസ് ഫൌണ്ടേഷന്റെ പ്രവർത്തകന്മാർക്കായി ന്യൂഡൽഹിയിൽ നടത്തപ്പെട്ട പ്രവർത്തനശിബിരത്തിൽ, ഫൌണ്ടേഷന്റെ ക്ഷണമനുസരിച്ച്, 1973 മാർച്ചിൽ ഞാൻ സമാപന പ്രസംഗം നടത്തുകയുണ്ടായി. ശിബിരത്തിൽ പങ്കെടുക്കുന്നവരുടെ അറിവിനായി ഫൌണ്ടേഷൻ നാനാവിധവിവരങ്ങളും സമാഹരിച്ചിട്ടുണ്ടായിരുന്നു; ഇപ്പോൾ അവർ അതിനെ 'ടുവേർഡ്സ് ട്രസ്റ്റിഷിപ്പ്' എന്ന പേരിൽ ഒരു ചെറുഗ്രന്ഥമായി പ്രസിദ്ധീകരിക്കയാണ്; ഈ രംഗത്തിൽ തല്പരരായവർക്ക് പഠിക്കുവാനും, പഠിപ്പ് പ്രാവർത്തികമാക്കുവാനും ഉതകുന്ന അടിസ്ഥാനകാര്യങ്ങൾ ഇതിലുണ്ടാവും. ഇങ്ങനെയുള്ളവർക്കെല്ലാം ഞാൻ ഈ പുസ്തകത്തെ ശുപാർശ ചെയ്യുന്നു. ഇതു് തയ്യാറാക്കുന്ന പരിശ്രമം നടത്തിയ കുമാരി വന്ദന സക്കാറെ ഞാൻ അഭിനന്ദിക്കയും ചെയ്യുന്നു.

## 2 സമൂഹത്തിൽ സത്യവും അഹിംസയും

ലോകത്തെല്ലായിടത്തുമുള്ള മനുഷ്യരുടെ നന്മക്കായി നടത്തിയ അതിപ്രധാനമായ സേവനംകൊണ്ടു് നിറഞ്ഞുനില്ക്കുന്ന ഗാന്ധിജിയുടെ ദീർഘമായ ജീവിതത്തിൽ രണ്ടു തീവ്രവികാരങ്ങൾ അദ്ദേഹത്തിനു് പ്രചോദനം നല്കി. തന്റെ രാജ്യത്തിലും അതിനു് പുറത്തും ശതാബ്ദങ്ങളായി മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്നതു് അവ

* 1974-ൽ ഡൽഹിയിലെ ഗാന്ധിപീസ് ഫൌണ്ടേഷൻ പ്രസിദ്ധീകരിച്ച ടുവേർഡ്സ് ട്രസ്ററിഷിപ്പ് എന്ന പുസ്തകത്തിനായെഴുതിയ ആമുഖം.

സാനിപ്പിക്കുക; ഇതിനു് ആവശ്യമായൊരു പ്രാരംഭമെന്ന നിലയിൽ, ഭാരതത്തിന്റെ രാഷ്ട്രീയസ്വാതന്ത്ര്യം വീണ്ടെടുക്കുക. ദക്ഷിണാഫ്രിക്കയിൽ അദ്ദേഹത്തിനുണ്ടായ സത്യാഗ്രഹപരീക്ഷണങ്ങളിൽനിന്നും അനുഭവങ്ങളിൽനിന്നും ലഭിച്ച ശക്തിയും വിവേകവും ഭാരതത്തിലെ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്കു് പ്രചോദനം നല്കി. ഈ പരീക്ഷണങ്ങളും അനുഭവങ്ങളും സത്യത്തിന്റെയും അഹിംസയുടെയും മൂല്യങ്ങളുടെ സൌരഭ്യം ഉൾക്കൊണ്ടതായിരുന്നു.

ഭാരതീയസംസ്കാരത്തിന്റെ മൂലപ്രചോദനശക്തികൾ ഇവ രണ്ടുമാണെന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ടു്. നമ്മുടെ സമൂഹത്തിൽ വേണ്ടുംവിധം സാക്ഷാല്കരിക്കാൻ സാധിക്കാത്ത ഇവയെ നടപ്പിൽ വരുത്തുവാൻ ആധുനികയുഗം യോജിച്ചതാണെന്നു് അദ്ദേഹം പരിഗണിച്ചു. (വിവേകാനന്ദസാഹിത്യസർവ്വസ്വം, ഭാഗം III. പേജ് 383):

'ആത്മീയപ്രഭാവംകൊണ്ടായിരിക്കും ഭാരതം ഉദ്ധരിക്കപ്പെടുക, മാംസത്തിന്റെ ബലം കൊണ്ടല്ല; നശീകരണത്തിന്റെ ധ്വജത്തിൻ കീഴിലല്ല; പക്ഷെ സമാധാനത്തിന്റെയും സ്നേഹത്തിന്റെയും കൊടിക്കു കീഴിൽ.'

അദ്ദേഹം വീണ്ടും പറയുന്നു: (മേലുദ്ധരിച്ച പുസ്തകം ഭാഗം II, പുറം 112):

'പുരാതനമോ ആധുനികമോ ആയ ഒരു സമൂഹത്തിനും സത്യം വഴങ്ങിക്കൊടുക്കുകയില്ല. സമൂഹങ്ങൾ സത്യത്തിൽ അധിഷ്ഠിതമായിരിക്കണം; സത്യം സമൂഹത്തിനനുസരിച്ചു് രൂപം കൊള്ളേണ്ടതില്ല—ഏററവും ഉന്നതങ്ങളായ സത്യങ്ങൾ പ്രായോഗികമാക്കുന്ന സമൂഹമാണു് ഏററവും മഹത്തായതു്. സമൂഹം ഇതിനു് പ്രാപ്തമല്ലെങ്കിൽ, അതിനെ പ്രാപ്തമാക്കണം; എത്രത്തോളം വേഗത്തിൽ ഇതു് നിർവ്വഹിക്കാമോ അത്രയും നല്ലതു്. സഹോദരന്മാരെ, സഹോദരികളെ, ഈ ഭാവത്തിൽ ഉറച്ചു നില്ക്കൂ; സത്യത്തിൽ വിശ്വസിക്കാനും സത്യത്തെ അനുവർത്തിക്കുവാനും ധൈര്യം കാണിക്കു. ഇത്തരത്തിലുള്ള ആളുകളെ നൂററുക്കണക്കായി ലോകത്തിനാവശ്യമുണ്ടു്,'

1947 ആഗസ്റ്റ് 15-ാംനു- തന്റെ നാട്ടു് സ്വതന്ത്രയായി ആറുമാസത്തിനുള്ളിൽ ഗാന്ധിജി അന്തരിച്ചു. സ്വാതന്ത്ര്യസമരം മോചിപ്പിച്ച ബൃഹത്തായ ശക്തികൾക്കും അദ്ദേഹത്തിന്റെ അഹിംസാത്മകമായ സാമൂഹികവ്യവസ്ഥയുടെ ഭാരതത്തിലും പുറത്തുമുള്ള അനവധി ഭടന്മാരുടെ ആദർശശാലിത്വത്തിനും ഉത്സാഹത്തിനും അർപ്പണമനോഭാവത്തിനും, നിയന്ത്രണവും മാർഗ്ഗദർശിത്വവും നല്കുവാൻ

തന്മൂലം അദ്ദേഹത്തിന്ന് കഴിഞ്ഞില്ല. ഈ വ്യവസ്ഥയുടെ അവിഭാജ്യമായൊരു ഘടകമായിരുന്നു വ്യാപാരത്തിലും വ്യവസായത്തിലും 'ട്രസ്റ്റിഷിപ്പ്'' എന്ന അദ്ദേഹത്തിൻെറ ആശയം.

തൻെറ സ്വപ്നത്തിലെ ഭാരതത്തെ നിലവിൽ കൊണ്ടുവരുന്നതിനുള്ളൊരു സംഘടിതശ്രമത്തിൻെറ ആരംഭം കാണാൻ അദ്ദേഹം ഉണ്ടായില്ലെങ്കിലും, സമ്പുഷ്ടമായൊരു പൈതൃകം അദ്ദേഹം നമുക്ക് തന്നിട്ടുപോയിട്ടുണ്ട്. ഇതിലടങ്ങീട്ടുള്ള ആശയങ്ങളും ആദർശങ്ങളും അവയുടെ സഫലീകരണത്തിനുള്ള മാർഗ്ഗങ്ങളും ഭാവിതലമുറകളിലെ ഭാരതീയർക്ക് മാത്രമല്ല വിദേശങ്ങളിലെ മനുഷ്യർക്കും മാർഗ്ഗദർശകമായിരിക്കുമെന്നും, തൻെറ ജീവിതത്തിൻെറ അപരാഹ്നത്തിൽ തന്നിൽ പൊട്ടിവിടന്ന അതേ തീവ്രമായ മാനവസ്നേഹം അവരേയും ചിന്തിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യുമെന്നും പ്രതീക്ഷിക്കാം.

## 3 സ്വാതന്ത്ര്യാനന്തരസാമൂഹിക — സാമ്പത്തികഗതികൾ

സ്വാതന്ത്ര്യലബ്ധിക്കുശേഷം രാഷ്ട്രവും ഭരണവും ഒരേ ലക്ഷ്യത്തിലേയ്ക്ക് പൊയ്ക്കൊണ്ടിരിക്കയാണ്; പക്ഷെ അവയുടെ സാമൂഹിക-സാമ്പത്തികനയങ്ങളും പരിപാടികളും അദ്ദേഹത്തിൻെറതിൽനിന്നു അത്യന്തം വ്യത്യസ്തമാണ്; മത്സരിച്ചുകൊണ്ടിരിക്കുന്ന രണ്ട് ആധുനികപാശ്ചാത്യആദർശസംഹിതകളായ മുതലാളിത്തവ്യവസ്ഥയിലും കമ്മ്യൂണിസത്തിലും നിന്ന്, പരിതസ്ഥിതികളുടെ സമ്മർദ്ദത്താൽ തിരഞ്ഞെടുക്കപ്പെടേണ്ടിവന്നിട്ടുള്ളതാണ് ഇവ; രണ്ടിൻെറയും നയങ്ങളോടും ആദർശങ്ങളോടും വ്യക്തമായും സംശയം വെച്ചുകൊണ്ടാണെങ്കിലും, രണ്ടാമത്തേതിലേയ്ക്ക് പ്രകടമായൊരു ചായ്‌വ് ഈ നീക്കത്തിൽ കാണാവുന്നതാണ്. ഒരു വിധത്തിൽ മുതലാളിത്തത്തിലേയ്ക്ക് മാത്രം നയിക്കുന്ന ഈ ഇടതു ചായ്‌വിന്ന്, തുടർച്ചയായ കേന്ദ്രസ്റ്റേററ് തിരഞ്ഞെടുപ്പുകളിൽക്കൂടി നമ്മുടെ ഗവർമ്മെണ്ടുകൾക്ക് വർദ്ധിച്ച അംഗീകാരവും ലഭിച്ചിട്ടുണ്ട്.

പക്ഷെ 26 കൊല്ലത്തെ സ്വതന്ത്രജീവിതത്തിനുശേഷവും ദേശീയ വികസനത്തിൻെറ ചില മേഖലകളിൽ നിസ്സാരമല്ലാത്ത നേട്ടങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും, ഒരു ഭാഗത്തു് ദാരിദ്ര്യത്തേയും മറുഭാഗത്തു് എല്ലാവിധമാനുഷികചൂഷണങ്ങളേയും നിർമ്മാർജ്ജനം ചെയ്യുക എന്ന രാഷ്ട്രത്തിൻെറ സാമൂഹികസാമ്പത്തികലക്ഷ്യങ്ങൾ നിറവേററുവാൻ ഇന്നത്തെ നമ്മുടെ സാമൂഹിക-സാമ്പത്തിക നയപരിപാടികൾക്ക് സാധിക്കുമോ എന്ന കാര്യത്തിൽ വലിയ വിഭാഗം ജനങ്ങളുടെയിടയിൽ വ്യാപകമായ സംശയമുണ്ട്.

അഴിമതിയും, കൈക്കൂലിയും, ഭരണപരമായ കഴിവുകേടും പരക്കെ നടമാടുന്ന പശ്ചാത്തലത്തിൽ അവശ്യസാധനങ്ങളുടെ വിലയിലുണ്ടാവുന്ന തുടർച്ചയായ വർദ്ധനവും, ഈ സംശയത്തെ കൂടുതൽ രൂക്ഷമാക്കുകയും ചെയ്തിരിക്കുന്നു.

ഇതെല്ലാമായിട്ടും, സ്വകാര്യവ്യവസായങ്ങളെ ദേശസാൽക്കരിക്കുന്ന നടപടികളെ ജനങ്ങൾ അനുകൂലിക്കുകയും അതിനു സമ്മതി രേഖപ്പെടുത്തുകയും ചെയ്യുന്നുണ്ടെങ്കിൽ അതിനുള്ള കാരണം, സ്വകാര്യവ്യവസായങ്ങളേയും അതിന്റെ പിന്നിലുള്ള സ്വകാര്യ മൂലധനത്തിന്റെ സ്വാധീനത്തേയും പററിയുള്ള വിശ്വാസമില്ലായ്മയാണു്, അല്ലാതെ ഗവമ്മെണ്ടു് നടത്തുന്ന വ്യവസായങ്ങളിലുള്ള വിശ്വാസമല്ല. നിമ്മാണത്തിലോ വിതരണത്തിലോ കാര്യക്ഷമത കാണിക്കുകയോ സാധാരണയിലും കൂടുതൽ മെച്ചപ്പെട്ട ശമ്പളങ്ങൾ കൈപ്പററുന്ന അവയിലെ ഉദ്യോഗസ്ഥന്മാർ ദേശീയപ്രതിബദ്ധതയുടെയും അപ്പണത്തിന്റെയും ബോധം കാണിക്കുകയോ ചെയ്തിട്ടില്ലെന്നുള്ളതു് പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ള കാര്യങ്ങളാണു്. ലാഭം മാത്രം ഉദ്ദേശിച്ചു നടത്തുന്ന സ്വകാര്യവ്യാപാരവ്യവസായങ്ങളുടെ സ്വാധീനത്തേയും പ്രവത്തനങ്ങളേയും ജനങ്ങൾ ഇത്ര അധികം അനിഷ്ടത്തോടുകൂടി വീക്ഷിച്ച ഒരുകാലം ഇതിനു മുമ്പുണ്ടായിട്ടില്ല. സ്വകാര്യമേഖലയെപ്പററിയ ഈ പൊതുവായ അഭിപ്രായത്തിനു് ശ്രീമതി ഇന്ദിരാഗാന്ധി യുക്തിസഹമായ പ്രകാശനം കൊടുക്കയുണ്ടായി. വ്യവസായികളോടും വ്യാപാരികളോടുമായി ചെയ്ത ഒരു പ്രസംഗത്തിൽ അവർ സ്വകാര്യവ്യവസായത്തെ വ്യവസായത്തേക്കാളധികം സ്വകാര്യമായതു് എന്നു് ചിത്രീകരിക്കയുണ്ടായി.

അടുത്തകാലത്തെ ആശാവഹമായ പ്രവണതകൾ പൊതുജനങ്ങളുടെ മനസ്സിൽ തങ്ങളെപ്പററിയുള്ള ചിത്രം അത്യധികം കളങ്കപ്പെട്ടുകഴിഞ്ഞതായും തന്മൂലം അവരിലുള്ള വിശ്വാസം മിക്കവാറും നഷ്ടപ്രായമായിട്ടുണ്ടെന്നും, മുൻകാലങ്ങളിലെപ്പോലെ അവർ വിശ്വസ്തതയുള്ള വിശാലഹൃദയരായി പരിഗണിക്കപ്പെടുന്നില്ലെന്നുമുള്ള ബോധം സ്വകാര്യമേഖലയിലെ വ്യവസായങ്ങളും വാണിജ്യവും നടത്തുന്ന ആളുകൾക്കിടയിൽ വന്നുതുടങ്ങിയിട്ടുണ്ടെന്നതു് ആശാവഹമാണു്. തങ്ങളുടെ വ്യവസായവ്യാപാരപ്രവത്തനങ്ങളെ വെറും ലാഭത്തിനുവേണ്ടി മാത്രം നടത്തുന്നതിനുപകരം സേവനപരമായൊരു കാഴ്ചപ്പാടു് അതിൽ വരുത്തേണ്ടതുണ്ടെന്നും, ആ വഴി മാത്രമേ ജനങ്ങളുടെ വിശ്വാസവും ആദരവും അവക്കു് വീണ്ടെടുക്കുവാൻ കഴിയുകയുള്ളു എന്നും ഇവക്കിടയിലുള്ള പുരോഗമനാശയരായ വ്യക്തികളും സംഘങ്ങളും മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ടു്; എല്ലാവിധ വ്യവസായ

ങ്ങൾക്കും വ്യാപാരങ്ങൾക്കും സാമൂഹികമായ കടപ്പാടുകൾ ഉണ്ടെന്ന ആശയം ഇവരിൽ സ്വാധീനം ചെലുത്തിത്തുടങ്ങിയിരിക്കയാണ്.

ഇതിൻ ഫലമായി, ആധുനികഭാരതത്തിൻെറ നിരാശാജനകമായ സാമൂഹിക–സാമ്പത്തികചക്രവാളത്തിൽ, കഴിഞ്ഞ ചില വർഷങ്ങളായി ആശാവഹമായൊരു ലാഞ്ഛന കണ്ടുതുടങ്ങിയിട്ടുണ്ട്. വ്യാപാരത്തിൻെറയും വ്യവസായത്തിൻെറയും സാമൂഹികഉത്തരവാദിത്വം എന്ന അതിപ്രധാനമായ പ്രബന്ധം ഇന്ന് കൂടുതൽ ശ്രദ്ധ ആകർഷിച്ചുകൊണ്ടിരിക്കുന്നു; ഈ വിഷയം വ്യാപാരികളുടെയും വ്യവസായികളുടെയും ഭരണാധികാരികളുടെയും സാമൂഹ്യപ്രവർത്തകരുടെയും യോഗങ്ങളിൽ കൂടുതലായി ചർച്ച് ചെയ്യപ്പെട്ടു തുടങ്ങിയിരിക്കയും ചെയ്യുന്നു.

ആശാവഹമായ ഈ ഉണർവ്വിനോടൊത്ത് വേറൊരു ശ്രദ്ധേയമായ പ്രക്രിയ കാണപ്പെടുന്നുണ്ട്. ഗാന്ധിജിയിൽനിന്ന് ആവേശം നുകർന്നുകൊണ്ട്, അദ്ദേഹത്തിൻെറ 'ട്രസ്റ്റിഷിപ്പ്' ആശയത്തെ വിവിധ നിർമ്മാണ പ്രവർത്തനസ്ഥാപനങ്ങളിലെ അംഗങ്ങൾ സജീവമായി പുനരുജ്ജീവിപ്പിക്കുകയും പ്രചരിപ്പിക്കുകയും, വ്യാപാര വ്യവസായമേഖലയിലെ ചില തുറകളിൽ അവരുടെ മാർഗ്ഗദർശിത്വത്തിൽ ഈ ആശയം പ്രാവർത്തികമാക്കിവരികയും ചെയ്യുന്നു എന്നതാണ് ഇത്. ഈ പ്രക്രിയ, ഇതുമായി ബന്ധപ്പെട്ടിട്ടോ അല്ലാതെയോ, ചില പാശ്ചാത്യരാജ്യങ്ങളിലും കണ്ടു തുടങ്ങിയിരിക്കുന്നു എന്നതു് ആശാവഹമാണ്.

## 5 ഗാന്ധിജിയുടെ ട്രസ്റ്റിഷിപ്പ് ആശയം

സ്വാതന്ത്ര്യലബ്ധിക്കു തൊട്ടുമുമ്പായി, 1946 മാർച്ച് 31–ാംനു 'ഹരിജനി'ൽ ഗാന്ധിജി എഴുതുകയുണ്ടായി.

'ഭാരതം നാളെ ഒരു സ്വതന്ത്രരാജ്യമാവുകയാണെങ്കിൽ, നിയമേനയുള്ള ട്രസ്റ്റികളാകുവാൻ എല്ലാ മുതലാളിമാർക്കും ഒരു സന്ദർഭം ലഭിക്കും. പക്ഷെ ഈ നിയമം മുകളിൽനിന്ന് അടിച്ചേല്പിക്കുന്നതായിരിക്കയില്ല. അതു് താഴെനിന്ന് വരേണ്ടിയിരിക്കും. ട്രസ്റ്റി വ്യവസ്ഥയുടെ അർത്ഥവ്യാപ്തി ജനങ്ങൾ മനസ്സിലാക്കുകയും, അന്തരീക്ഷം അതിന് അനുകൂലമാവുകയും ചെയ്യുമ്പോൾ, ഗ്രാമപ്പഞ്ചായത്തുകൾ തൊട്ട്, ഇപ്രകാരമുള്ള നിയമങ്ങൾ ജനങ്ങൾ തന്നെ നിർമ്മിച്ചു തുടങ്ങും. ഇങ്ങനെ താഴെനിന്നു വരുന്ന കാര്യങ്ങൾ കൂടുതൽ എളുപ്പം സ്വീകരിക്കാവുന്നവയാണ്. മുകളിൽനിന്ന് വരുമ്പോൾ, അവ ഭാരമായി അനുഭവപ്പെടും.'

ഇതിന്നു മുമ്പ്, 1931 ഡിസംബർ 16-ാംനു-യിലെ 'ഹരിജന്റെ' ലക്കത്തിൽ ഗാന്ധിജി ഇപ്രകാരമൊരു മുന്നറിയിപ്പു നല്കയുണ്ടായി.

'ഇപ്പോഴുള്ള ധനികരെ സംബന്ധിച്ചേടത്തോളം, യുദ്ധമോ അഥവാ തങ്ങളുടെ കൈവശമുള്ള സ്വത്തുക്കളുടെ ട്രസ്റ്റിമാരായി സ്വയം മാറുകയോ ഏതാണ് വേണ്ടതെന്ന് അവർ തീരുമാനിക്കണം. അവരുടെ കൈവശമുള്ള സ്വത്തിന്റെ രക്ഷാകർത്തൃത്വം നിലനിർത്തുവാനും, സമ്പത്തു വർദ്ധിപ്പിക്കുവാനുമുള്ള അവരുടെ കഴിവ് ഉപയോഗിക്കുവാനും അവൎക്കനുവാദമുണ്ടായിരിക്കും — പക്ഷെ, ഇത് നാട്ടിന്റെ നന്മയ്ക്കും ചൂഷണമില്ലാതേയുമായിരിക്കണം. അവരുടെ സേവനത്തിനനുസൃതമായ കമ്മീഷൻ ഗവൺമെണ്ട് നിശ്ചയിക്കുന്നതനുസരിച്ച് അവൎക്ക് കിട്ടും. അവരുടെ രക്ഷാകർത്തൃത്വാധികാരം, അതിനുള്ള പ്രാപ്തിയുണ്ടെങ്കിൽ മാത്രം, അവരുടെ സന്താനങ്ങൾക്കും കിട്ടും.'

## 6 സാമൂഹികബാദ്ധ്യതകൾ—അവയുടെ ബൃഹത്തായ വ്യാപ്തി

വാണിജ്യവ്യവസായങ്ങളോടുള്ള ബന്ധത്തേക്കാൾ വിപുലമായൊരു വ്യാപ്തി സാമൂഹിക ഉത്തരവാദിത്വമെന്ന സങ്കല്പത്തിനുണ്ടെന്നതു് എടുത്തു പറയത്തക്ക പ്രാധാന്യമുള്ളൊരു കാര്യമാണ്. സാമൂഹികഭദ്രതയ്ക്കും മാനവക്ഷേമത്തിനും അടിസ്ഥാനമായൊരു ധാൎമ്മികമൂല്യം, അഥവാ ധൎമ്മം, അതുൾക്കൊള്ളുന്നുണ്ട്; വ്യക്തിസ്വാതന്ത്ര്യത്തോടൊപ്പം, പൌരത്വത്തിന്റെ എല്ലാ ഗുണങ്ങളും ചാരുതകളും അതിൽ നിന്നാണുദ്ഭവിക്കുന്നതു്. മനുഷ്യജീവിതത്തിന് മൂല്യം ചാൎത്തുവാനും കല്ലോടുകല്ലിനെച്ചേൎത്തു സിമിന്റ് ഒരു എടുപ്പിനെ ഉയൎത്തുന്നപോലെ, മനുഷ്യനെ മനുഷ്യനോടുചേൎത്തു് ഒരു സമുദായമുണ്ടാക്കുവാനും ഇതിനേ സാധിക്കയുള്ളു. വ്യാപാരത്തിലും വ്യവസായത്തിലുമുള്ള ആളുകളെ മാത്രമല്ല, എല്ലാ ജനങ്ങളുടേയും ജീവിതത്തേയും പ്രവൃത്തികളേയും പ്രകാശമാനമാക്കുന്നൊരു മൂല്യമാണ് ഇതു് — അദ്ധ്യാപകനോ, അദ്ധ്യേതാവോ, കൎഷകനോ കരകൌശലജോലിക്കാരനോ, രാഷ്ട്രീയപ്രവൎത്തകനോ, ഭരണാധികാരിയോ, നിയമസഭാസാമാജികനോ, മന്ത്രിയോ, കമ്പനി ഉദ്യോഗസ്ഥനോ, തൊഴിലാളിയോ, ഡോക്ടരോ, നഴ്സോ, അഭിഭാഷകനോ, എഞ്ചിനീയരോ, അഥവാ വെറുമൊരു വീട്ടമ്മയോ ആകട്ടെ.

ഇങ്ങനെയുള്ളൊരു ചുമതലാബോധത്തിൽനിന്നു മാത്രമേ, കൃത്യനിഷ്ഠയുടേയും പരസ്പരവിശ്വാസത്തിന്റേയും കടമയുടേയും കൎമ്മകുശലതയുടേയും ബോധവും സംഘടിച്ചു പ്രവൎത്തിക്കുവാനുള്ള കഴിവും അൎപ്പണത്തിന്റേയും സേവനത്തിന്റേയും മനോഭാവവും

കൈവരികയുള്ളു. വ്യക്തിസ്വാതന്ത്ര്യത്തിന്റെ പശ്ചാത്തലമാണ് വ്യത്യസ്തശ്രേണികളിലായി ഉദ്ദീപിപ്പിക്കുന്ന അവനവന്റെ സാമൂഹിക ചുമതലകളെപ്പററിയുള്ള ബോധമാണ്, ജനാധിപത്യത്തിലെ പൌരത്വത്തിന് രൂപം കൊടുക്കുന്നത്. ജനാധിപത്യത്തിലെ പൌരൻ അതിൽ നിവസിക്കമാത്രം ചെയ്യുന്ന ഒരാൾ അല്ല; അയാൾ ആ സമുദായത്തിനു വേണ്ടിയും ജീവിക്കുന്നു; അയാൾ ഒരു സ്വതന്ത്രവ്യക്തിമാത്രമല്ല; ചുമതലാബോധമുള്ളവൻ കൂടിയാണ്. വ്യക്തിസ്വാതന്ത്ര്യം, സാമൂഹികമായ ഉത്തരവാദിത്വബോധം എന്നീ രണ്ടു മൂല്യങ്ങൾ സംയോജിക്കുമ്പോൾ, സാമൂഹിക പരിണാമത്തിന്റെ ഏററവും ശ്രേഷ്ഠമായ ഉല്പന്നമായ ജനാധിപത്യപൌരൻ ഉദ്ഭൂതമാവുന്നു.

സ്വാതന്ത്ര്യലബ്ധിക്കുശേഷം, ഈ വിധത്തിലുള്ള സ്ത്രീപുരുഷന്മാരെ, ആവശ്യമായത്ര ഉണ്ടാക്കി എടുക്കുന്ന കാര്യത്തിൽ നാം പരാജയപ്പെട്ടിട്ടുണ്ടെന്നതു് വേദനാജനകമാംവിധം വ്യക്തമാണ്; നേരെ മറിച്ച് യുക്തമായ ചുമതലാബോധമില്ലാതെ സ്വാതന്ത്ര്യത്തേയും കടമകളെ മറന്നുകൊണ്ടുള്ള അവകാശങ്ങളേയും, സത്യസന്ധമായി ജോലി ചെയ്യാതെയോ, സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളിലൂടെയോ ലഭ്യമാകുന്ന സമ്പത്തിനെ ആവശ്യപ്പെടുകയും കൈപ്പററുകയും ചെയ്യു നിരവധി ആളുകളെ ദേശീയജീവിതത്തിന്റെ എല്ലാ വിഭാഗങ്ങളിലും ഉണ്ടാക്കി വിടുന്നതിൽ നാം വിജയിക്കുകയും ചെയ്തിട്ടുണ്ട്. ഇതിൻ ഫലമായി,നമ്മുടെ രാഷ്ട്രനൌക, ഒരുഭാഗത്തേയ്ക്ക് അപകടകരമാം വണ്ണം ചെരിയുകയും ദേശവ്യാപകമായ അത്യാഹിതം ഉടനെ ഉണ്ടാകുമെന്നഭയം സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു. അതിനെ സമമായ തലത്തിലേയ്ക്ക് ഉയർത്തേണ്ടതുണ്ട്. സ്വാതന്ത്ര്യത്തെ ചുമതലാബോധത്തോടും അവകാശങ്ങളെ കടമകളോടും ആരോഗ്യകരമാംവണ്ണം സംയോജിപ്പിക്കാതെ ഒരു സമുദായത്തിനും ഭദ്രമായ പന്ഥാവിൽക്കൂടി നീങ്ങുവാൻ സാദ്ധ്യമല്ല. വ്യാപാരത്തിന്റേയും വ്യവസായത്തിന്റേയും സാമൂഹിക ഉത്തരവാദിത്വത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുവഴി, രാഷ്ട്രം ഈ കാര്യത്തിൽ നല്ലൊരു നീക്കമാണ് നടത്തിയിട്ടുള്ളതു്; ഇതിനെ ഒരു പ്രാരംഭനടപടിയായി പരിഗണിച്ച്, ദേശീയജീവിതത്തിന്റെ മററു തുറകളിലും ഇത്തരം നടപടികൾ പ്രാവർത്തികമാക്കേണ്ടതുണ്ട്.

## 7 പരിണാമം ജൈവികവും മാനസികവും

മനുഷ്യപരിണാമത്തിന്റെ ശരിയായ പുരോഗതി ഈ മാർഗ്ഗത്തിൽക്കൂടെയാണെന്ന് ആധുനികജൈവശാസ്ത്രം നമ്മോടു പറയുന്നു; മനുഷ്യനു മുമ്പുണ്ടായിരുന്ന പരിണാമത്തിന്റെ ജൈവിക

ഘട്ടം, മാനുഷികയുഗത്തിലെ മാനസിക — സാമൂഹികഘട്ടത്തിലേയ്ക്ക് നയിച്ചിരിക്കുന്നു. മസ്തിഷ്ക്കത്തിന്റെ വികസനത്തിലും തന്മൂലം സംജാതമായ, ചിന്തിക്കുവാനും, വിശകലനം ചെയ്യുവാനും, സംസാരിക്കുവാനും മററ് മാനസിക പ്രവര്‍ത്തനങ്ങൾക്കുമുള്ള കഴിവുകൊണ്ടും, മനുഷ്യൻ ജീവിതത്തെ അനുഭവിക്കു മാത്രമല്ല — സാഹിത്യത്തിലും കലയിലും, ശാസ്ത്രത്തിലും മതത്തിലും, തത്വചിന്തയിലും ഇതിഹാസങ്ങളിലും, മററ് ഭൌതികവും മാനസികമായ വസ്തുക്കളിലും ഈ അനുഭവത്തെ ശേഖരിച്ച് വെയ്ക്കുവാനും അവനു് കഴിവ് സിദ്ധിക്കുന്നു. ഇതിൽക്കൂടെ മനുഷ്യനുമാത്രം പ്രാപ്യമായ സംസ്കാരമെന്ന പ്രതിഭാസം രൂപംകൊള്ളുന്നു; ജൈവശാസ്ത്രം ഇതിനെ സഞ്ചിതമായ അനുഭവങ്ങൾ എന്നാണ് വിളിക്കുന്നതു്.

നൂതനമായ ഈ വികസനപ്രക്രിയ പുതുതായി ജന്മംനേടുന്ന ഓരോ ശിശുവിനും അതുല്യവും പ്രത്യാഗമനപരവുമായൊരു പൈതൃകത്തെ അതായതു് സാംസ്കാരികപൈതൃകത്തെ പ്രദാനം ചെയ്യുന്നു; തനിക്കുമുമ്പുണ്ടായിരുന്ന എല്ലാ ജീവികളുമായും മനുഷ്യൻ പങ്കിട്ടിരുന്ന മിക്കവാറും നിശ്ചലവും നിശ്ചിതവുമായ ജൈവികപൈതൃകത്തിനു പുറമെയാണിതു്. ഈ സാംസ്കാരികപൈതൃകം മനുഷ്യനിൽ ദൃശ്യമാവുന്നതോടുകൂടി പരിണാമപ്രക്രിയ മുമ്പേയുള്ള ജൈവികതലത്തിൽനിന്നു് മാനസികസാമൂഹികതലത്തിലേയ്ക്കുയരുന്നു എന്നുമാത്രമല്ല മനുഷ്യനുമുമ്പുള്ള പരിണാമത്തിനു് സംഗതമായ സംഖ്യാബലമെന്ന മാനദണ്ഡത്തിനുപകരം മൂല്യമെന്ന പുതിയൊരു മാനദണ്ഡം സ്വീകരിക്കുകയും ചെയ്യുന്നു. ഇതോടെ പഴയ മാനദണ്ഡം രണ്ടാംസ്ഥാനത്തേയ്ക്കു താഴുകയും ചെയ്യുന്നു. ഇതിനു സമാനമായി ആദിമഘട്ടത്തിലെ മത്സരം, ജീവിക്കുവാനുള്ള സമരം എന്നിവയ്ക്കു പകരം പരസ്പരസഹായവും സഹകരണവും ഉത്തേജകങ്ങളായി രൂപംകൊള്ളുന്നു.

മനുഷ്യത്വം രൂപംകൊള്ളുകയും മാനസികസാമൂഹിക പരിണാമം ആരംഭിക്കുകയും ചെയ്യുന്നതോടൊപ്പം പരിണാമപ്രക്രിയ പ്രകൃതിയുടെ ശ്രേഷ്ഠതമമായ ഉല്പന്നമായ മനുഷ്യനിൽ സ്വയംബോധമുള്ളതു സ്വാതന്ത്ര്യവുമായിത്തീരുന്നു. നേരത്തെയുണ്ടായിരുന്ന അന്ധവും അലസവുമായ അതിന്റെ ഗതി ഇതോടെ ത്യജിക്കുകയും ചെയ്യുന്നു. പ്രകൃതിദത്തമായ ജൈവികത്രാണികളുടെ സഹായത്തോടും, ജീവിതദീർഘമായ വിദ്യാഭ്യാസമെന്ന അതുല്യമായ പ്രക്രിയയിലൂടെയും ഇവയുടെ വ്യാപ്തിയേയും ശക്തിയേയും എണ്ണത്തിലും ഗുണത്തിലും വർദ്ധിപ്പിക്കുവാൻ കഴിയുന്നു. പ്രകൃതിമാതാവിൽ നിന്നു്

തന്റെ പരിണാമ പ്രക്രിയയെ സ്വയം ഏറെറടുക്കുവാനും അതിന്റെ ഗതിയെ നിയ്യ്ചിക്കുവാനും സ്പഷ്ടമാക്കുവാനും പ്രകൃതിദത്തമായ ദീഘ്വീക്ഷണത്തിൽക്കൂടെ തന്റെ ലക്ഷ്യങ്ങളെ നിണ്ണയിക്കുവാനും തന്റെ മാഗ്ഗങ്ങളെ തിരഞ്ഞെടുക്കുവാനും ശരിപ്പെടുത്തുവാനും ഭേദപ്പെടുത്തുവാനും അവൻ ശക്തനാകുന്നു. മനുഷ്യപരിണാമത്തിന്റെ പ്രക്രിയയിൽ രണ്ടാംസ്ഥാനം മാത്രമഹിക്കുന്നതും അതിനുമുമ്പത്തേ ഘട്ടത്തിൽമാത്രം പ്രസക്തവുമായ ജൈവികഭോഗങ്ങൾ, സംഖ്യാബലം, ജീവിതത്തിന്റെ നിലനില്പ് എന്നീ മൂന്നു് നേട്ടങ്ങളുടെ ഘട്ടത്തിൽനിന്നുയന്നു് മാനുഷികഘട്ടത്തിലെ പരിണാമത്തിന്റെ പുതിയ ലക്ഷ്യമായ സഫലീകരണം എന്ന സങ്കല്പത്തെ ആവിഷ്കരിക്കാനും മനുഷ്യനു് കഴിവു് സിദ്ധിക്കുന്നു.

മനുഷ്യജീവിതത്തിന്റേതായ പരിണാമഘട്ടത്തിൽ ജീവിതമത്സരവും യോഗ്യതയുള്ളതിന്റെ വിജയവും അല്ല പ്രധാനം എന്നും കഴിയുന്നേടത്തോളം ജീവികളെ ജീവിക്കുവാൻ പ്രാപ്തരാക്കുകയും ജീവിതം ഒരു ഗുസ്തിമത്സരമാണെന്ന പ്രമേയം തിരസ്കരിക്കപ്പെടുകയും ചെയ്യുന്നുണ്ടെന്നു്.കഴിഞ്ഞ ശതാബ്ദത്തിൽ ഡാവ്വിന്റെ ഉററ സഹപ്രവത്തകനും വ്യാഖ്യാതാവുമായ തോമസ് ഹക്സിലി തന്റെ The struggle for existence in Human Society and prolegomena to evolution and ethics എന്നീ ഗ്രന്ഥങ്ങളിൽ സമത്ഥിക്കയുണ്ടായി; ഈ സമയത്തു് ഇപ്രകാരമൊരു തിരസ്കരണത്തിനെ ന്യായീകരിക്കാൻ പ്രകൃതിയിലോ മനുഷ്യനിലോ യാതൊരടിസ്ഥാനവുമുണ്ടായിരുന്നില്ലെന്നതു് ഇവിടെ പ്രസ്താവ്യമാണു്.

## 8 മാനസിക സാമൂഹിക പരിണാമവും ധാമ്മിക ആദ്ധ്യാത്മിക മൂല്യങ്ങളും

പക്ഷെ ഒരു ശതാബ്ദക്കാലത്തെ വിപ്ലവകരമായ മുന്നേററങ്ങളുടെ വെളിച്ചത്തിൽ കേവലം ഭൌതികവും യാന്ത്രികവും സുഖഭോഗാധിഷ്ഠിതവുമായ വരിഞ്ഞുകെട്ടലിൽനിന്നു് മനുഷ്യനെ സ്വതന്ത്രനാക്കുവാനും അവന്റെ ആത്മീയൈക്യവും വിധിയും അവനു തിരിച്ചു കൊടുക്കുവാനും 20-ാം ശതാബ്ദത്തിലെ ജീവശാസ്ത്രം നീങ്ങിക്കൊണ്ടിരിക്കയാണു്; അതിന്റെ സഹോദരശാസ്ത്രമായ 20-ാം ശതാബ്ദഭൌതികശാസ്ത്രം ഇതു് ചെയ്തുകഴിഞ്ഞിട്ടുമുണ്ടു്. എന്തുകൊണ്ടെന്നാൽ മാനസിക സാമൂഹിക പരിണാമം രംഗപ്രവേശം ചെയ്യുന്നതോടൊപ്പം ധാമ്മികവും ആത്മീയവുമായ മൂല്യങ്ങൾ ചക്രവാളത്തിൽ പ്രത്യക്ഷപ്പെടുന്നു. എന്നുമാത്രമല്ല അവ

നിർണ്ണായകങ്ങളാവുകയും ചെയ്യുന്നു. 1959–ൽ ചിക്കാഗോ സർവ്വകലാശാലയിൽ ഒരാഴ്ച മുഴവനമായി നടത്തപ്പെട്ടതും ഡാർവിനുശേഷമുള്ള പരിണാമം എന്ന വിഷയത്തെ സംബന്ധിച്ച പല തലങ്ങളിൽ നിന്നുള്ള ചർച്ചകരം നടന്നതുമായ ശാസ്ത്രസദസ്സിൽ പരിണാമദർശനം എന്നതിനെ പുരസ്കരിച്ച് സർ ജൂലിയൻ ഹക്സ്ലി ചെയ്ത പ്രസംഗത്തിൽ ഈ സത്യത്തെ എടുത്തു പറയുകയുണ്ടായി. (എവല്യൂഷൻ ആഫ്ടർ ഡാർവിൻ. ഖണ്ഡം III ചിക്കാഗോ യുനിവേഴ്സിററി പ്രസ്സ് 1960, ഭാഗം, 251)

'മനുഷ്യപരിണാമം ജൈവികമല്ല, മാനസികവും സാമൂഹികവുമാണ്; അതു് പ്രവർത്തിക്കുന്നതു് സാംസ്കാരികപാരമ്പര്യത്തിൽ കൂടെയാണ്; ഇതിൽ മാനസികപ്രവർത്തനങ്ങളുടെയും അവയുടെ ഉല്പന്നങ്ങളുടെയും സഞ്ചിതമായ നിർമ്മാണവും സ്വയം ഭേദപ്പെടുത്തലും അടങ്ങിയിരിക്കുന്നു. ഇതിനാൽ, പരിണാമത്തിൻെറ മാനുഷികഘട്ടത്തിലെ പ്രധാന പടികരം കൈവരുന്നതു് പുതിയ രീതിയിലുള്ള മനസ്സിൻേറയും അറിവിൻേറയും, ആശയങ്ങളുടെയും വിശ്വാസങ്ങളുടെയും സംഘടനയിൽക്കൂടിയാണ്. ഇവ ശാരീരികമോ, ജൈവികമോ അല്ല, നേരെമറിച്ച് ആദർശപരമാണ്.'

മനുഷ്യൻെറ സവിശേഷതയെ ഊന്നിപ്പറഞ്ഞുകൊണ്ടു്, അദ്ദേഹം വീണ്ടും പറഞ്ഞു: (പ്രസ്തുതഗ്രന്ഥം പേജ് 252)

'അതുകൊണ്ടു് മനുഷ്യൻ അപാരമാംവിധം അത്ഥവത്തായൊരു ജീവിയാണ്. ബൃഹത്തായ പ്രപഞ്ചവസ്തുവിലും അതിൻെറ തുല്യമായ ഊർജ്ജപ്രക്രിയകളിലും, മൂല്യവും സമ്പന്നപൂർണ്ണതയും അനുഗമിക്കുന്ന മാനസികതയിലേയ്ക്കുള്ള ഒരു പ്രവണതയുടെ പ്രതീകമാണ് മനുഷ്യൻ – മാത്രമല്ല, സർവ്വാംഗീണമായ പരിണാമപ്രക്രിയയിൽ മനസ്സിൻേറയും മൂല്യത്തിൻേറയും പ്രാധാന്യത്തിനുള്ളൊരു തെളിവുമാണ് അവൻ.'

ജന്മവാസനകളെ സംതൃപ്തിപ്പെടുത്തുകയാണ് മനുഷ്യജീവിതത്തിൻെറ ഏകമാത്രവും, പരമവുമായ ഉദ്ദേശം എന്ന സമകാലിക അഭിപ്രായഗതിയെ വിമർശിച്ചുകൊണ്ടും, മനുഷ്യൻെറ പരിണാമത്തിൻെറ ലക്ഷ്യം സാക്ഷാത്ക്കാരമാണെന്ന പുതിയ സങ്കല്പത്തെ അവതരിപ്പിച്ചുകൊണ്ടും, അദ്ദേഹം പറയുകയുണ്ടായി. (പ്രസ്തുതഗ്രന്ഥം പേജ് 259)

'ജനസംഖ്യാസ്ഫോടനത്തെപ്പോലെത്തന്നെ, ഭോഗാസക്തിയുടെ ഈ സ്ഫോടനവും, അധികകാലം തുടരാൻ വഴിയില്ല; അതു്

സ്വയം പരാജയപ്പെടുത്തുന്നൊരു പ്രക്രിയയാണ്. മനുഷ്യന്റെ ആവശ്യങ്ങളെ കൃത്രിമമായി വർദ്ധിപ്പിക്കുന്നൊരു വ്യവസ്ഥയെ കഴി യുന്നത്ര വേഗം വേണ്ടെന്നുവെച്ച്, യഥാർത്ഥ ആവശ്യങ്ങളെ മൂല്യ പൂർണ്ണമായി തൃപ്തിപ്പെടുത്തുന്നൊരു വ്യവസ്ഥ – ആത്മീയവും മാന സികവുമെന്നപോലെത്തന്നെ ഭൌതികവും ശാരീരികവുമായ സം തൃപ്തിയേകുന്ന ഒന്ന് – കെട്ടിപ്പടുക്കുവാൻ നാം ഉദ്യമിച്ചുതുടങ്ങണം. എല്ലാ മനുഷ്യവികസനപദ്ധതികളേയും അതിന്റെ പ്രയോജനത്തെ മാത്രം ആസ്പദമാക്കി അതായത്, അതിന്റെ ഭൌതികമായ പ്രയോ ജനം, പ്രത്യേകിച്ചും ആക്കെങ്കിലും അതിൽനിന്ന് ലാഭമുണ്ടാക്കു വാനുള്ള സാദ്ധ്യത ഇതിനെ പരിഗണിച്ച് വിലയിരുത്തുക എന്ന ദ്രോഹകരമായ രീതിയെ ഒഴിവാക്കുക എന്നാണിതിന്റെ അർത്ഥം.

കൂടുതൽ മനുഷ്യജീവികൾക്ക് വർദ്ധിച്ച സാക്ഷാത്ക്കാരവും മനുഷ്യസമൂഹങ്ങൾക്ക് കൂടുതൽ നേട്ടവും കൈവരുത്തുകയാണ് മനു ഷ്യന്റെ വിധിനിയതമായ ലക്ഷ്യം എന്ന് നാം ആത്മാർത്ഥമായി വിശ്വസിച്ചുതുടങ്ങിയാൽ, സാധാരണാർത്ഥത്തിലുള്ള പ്രയോജനം താഴ്ന്നപടിയിലേയ്ക്ക് നീങ്ങുന്നു. മനുഷ്യന്റെ പ്രാഥമിക ആവശ്യ ങ്ങളെ തൃപ്തിപ്പെടുത്തുവാൻ ഭൌതികവസ്തുക്കളുടെ ഉല്പാദനം ആവശ്യ മാണ് – പക്ഷേ ഒരു പരിധിവരെ മാത്രം. ഭക്ഷണവും പാനീ യങ്ങളും, ടി. വി. സെററുകളും അലക്കുയന്ത്രങ്ങളും പ്രതിശീഷ്മായി ഒരു നിശ്ചിത അളവിൽ കൂടുമ്പോൾ അനാവശ്യമെന്നുമാത്രമല്ല, ചീ ത്തയുമാണ്. ഭൌതികവസ്തുക്കളുടെ ഉല്പാദനം അന്ത്യമായൊരു ലക്ഷ്യത്തിനുള്ള മാർഗ്ഗമാണ്; അത് പരമമായൊരു ലക്ഷ്യമല്ല.'

## 9 മാനുഷികസാദ്ധ്യതകളുടെ ഒരു ശാസ്ത്രത്തിന്റെ ആവശ്യകത

'ദി എമർജൻസ് ഓഫ് ഡാർവിനിസം' എന്ന തന്റെ ലേഖ നത്തിൽ ഈ പുതിയ ആശയത്തെ പ്രതിപാദിച്ചുകൊണ്ടു, അദ്ദേ ഹം പറയുകയാണ്. (മേല്പറഞ്ഞ പുസ്തകം ഖണ്ഡം 1: ദി എവലൂ ഷൻ ഓഫ് ലൈഫ്, ഭാഗം 20);

'മനുഷ്യവിജ്ഞാനത്തിന്റെ ഇന്നത്തെ സ്ഥിതിയിൽനിന്ന് നോക്കിയാൽ, ഏററവും വിശാലമായ മാനുഷികലക്ഷ്യം, ജീവനെ നിലനിത്തുക എന്നതോ, കൂടുതൽ സങ്കീർണ്ണമായ സംഘടനയോ, പരിതസ്ഥിതിമേലുള്ള വർദ്ധിച്ച നിയന്ത്രണമോ അല്ല; അത് വർദ്ധിച്ച സാക്ഷാത്ക്കാരമാണ് – മനുഷ്യവർഗ്ഗത്തിന്റെ സഞ്ചിത മായ സാദ്ധ്യതകളുടെയും അതിലെ വ്യക്തികളുടെയും.'

മാനവികസാദ്ധ്യതകളുടെ ശാസ്ത്രമെന്ന ഒരു പുതിയ ശാസ്ത്രത്തിനുവേണ്ടി വാദിച്ചുകൊണ്ട് അദ്ദേഹം ഉപസംഹരിക്കുന്നു: (മേല്പറഞ്ഞഗ്രന്ഥം, ഭാഗം 21).

'മനുഷ്യന്റെ ആത്യന്തികലക്ഷ്യം, അഥവാ പ്രധാനലക്ഷ്യം, വർദ്ധിച്ച സാക്ഷാത്ക്കാരമാണെന്ന് അംഗീകരിച്ചാൽ, മുന്നിൽ കിടക്കുന്ന ദീർഘമായ മാനസിക–സാമൂഹികപരിണാമത്തിന്റെ മാർഗ്ഗത്തിൽ വഴികാട്ടിയായി മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം നമുക്കാവശ്യമായിത്തീരും.'

ഇങ്ങനെയുള്ളൊരു മാനവികസാദ്ധ്യതാശാസ്ത്രത്തെയാണ്, ഈശാവാസ്യോപനിഷത്തിന്റെ സാർവ്വലൌകികമായ ആത്മീയ ദർശനത്തെ അടിസ്ഥാനമാക്കി, സർവ്വാകർഷകമായൊരു ആത്മീയതയുടേതായ ശാസ്ത്രവും സാങ്കേതികതയും നല്കിക്കൊണ്ട്, യോഗമെന്ന പേരിൽ ഗീത വികസിപ്പിച്ചെടുക്കുന്നത്; സമഗ്രമായ മാനുഷികവികസനത്തിന്റെ ഈ ശാസ്ത്രത്തെ, രണ്ടാമദ്ധ്യായത്തിൽത്തന്നെ, കർമ്മസു കൗശലം എന്ന് ഗീത വ്യാഖ്യാനിക്കുന്നു – അഭ്യുദയത്തിലേയ്ക്കു നയിക്കുന്ന മനുഷ്യജീവിതത്തിന്റേയും കർമ്മത്തിന്റേയും വിവിധ മേഖലകളിലെ ബാഹ്യമായ നിർമ്മാണാത്മകതയും നിഃശ്രേയസത്തിലേയ്ക്ക് നയിക്കുന്ന അന്തർമ്മുഖമായ വ്യക്തിപരമായ സാമർത്ഥ്യവും എന്ന ദ്വിവിധനേട്ടങ്ങൾ.

## 10 മാനസികസാമൂഹിക പരിണാമം ആത്മീയ വികസനമാവുന്നു

ജീവശാസ്ത്രം മാനസികസാമൂഹിക വളർച്ചയെന്നും വേദാന്തം ആത്മീയ വികസനമെന്നും അഭിധാനം ചെയ്യുന്ന ആ പ്രക്രിയയുടെ ദ്വിവിധ ഫലം ഇതാണ്. എല്ലാ ധാർമ്മികവും കലാപരവുമായ മൂല്യങ്ങളേയും മനുഷ്യന്റെ ആത്മീയവികസനത്തിന്റെ ഉപോല്പന്നങ്ങളായിട്ടാണ് വേദാന്തം പരിഗണിക്കുന്നത്. മനുഷ്യന്റെ സ്പഷ്ടമായ ഭൌതികവളർച്ചയ്ക്കും അത്രതന്നെ സ്പഷ്ടമല്ലാത്ത മാനസികവളർച്ചയ്ക്കും ഉപരിയായുള്ള അവന്റെ ആത്മീയാകാരത്തിന്റെ വളർച്ചയുടെ സ്വഭാവത്തേയും അർത്ഥത്തേയും മനസ്സിലാക്കുന്നത്, അധുനികലോകത്തിൽ, വ്യക്തിപരവും സാമൂഹികവുമായ ജീവിത മേഖലകളിൽ മൂല്യങ്ങൾക്കായും സക്ഷാത്ക്കാരത്തിനായും അന്വേഷിച്ചുകൊണ്ടിരിക്കുന്ന മനുഷ്യന് എല്ലായിടത്തും ഉയന്ന പ്രതിഫലം കൈവരുത്തുന്നതായിരിക്കും.

മനുഷ്യന്റെ ശാരീരികമായ വളർച്ച ക്ഷേണത്തിൽക്കൂടിയുള്ള പോഷണത്താലും വ്യായാമത്താലുമാണ് ലഭ്യമാവുന്നത്. അവ

ന്റെ മാനസികമായ വളർച്ച് വിദ്യാഭ്യാസത്തിൽക്കൂടിയും പ്രധാനമായി ബഹിർലോകത്തെപ്പററിയും ഭാഗികമായി തന്നെപ്പററിയുമുള്ള ജ്ഞാനസമ്പാദനത്തിൽക്കൂടിയും കൈവരുന്നു. ഇതാണവന്റെ മാനസികാഹാരവും പോഷണവും; ഇതിന്റെ ഫലമായി ഒരു പരിധിവരെ നിർഭയത്വവും, ആത്മവിശ്വാസവും, ശക്തിയും, ഉണ്ടാവുന്നു. ഒരു ഗ്രാമീണബാലകൻ ഭീരുവും ആത്മവിശ്വാസമില്ലാത്തവനുമായിരിക്കും; സ്കൂളിൽ കുറെ ദിവസം ഇരുന്നുകഴിഞ്ഞാൽ അവൻ ജാഗ്രതയിലും ആത്മവിശ്വാസത്തിലും വളരുന്നു. മുമ്പ്, അവൻ മനുഷ്യസഞ്ചയത്തിലൊരിനം മാത്രമായിരുന്നു; ഇപ്പോഴ് അവനു് വ്യക്തിബോധവും തന്റെ ആത്മീയാകാരത്തെപ്പററിയും വിധിയെപ്പററിയും ഉള്ള ബോധവുമുണ്ടാകുന്നു. എല്ലാ മതേതരവിദ്യാഭ്യാസത്തിന്റേയും സാർത്ഥകമായ ഫലം ഇതാണു്; മനുഷ്യന്റെ ആത്മാവിനെ സാമൂഹിക സമുച്ചയത്തിൽ മുങ്ങിപ്പോകുന്നതിൽനിന്നു് രക്ഷിക്കുക. ഇതേ ഗതിയിൽ ജ്ഞാനം വദ്ധിപ്പിക്കുന്നതിൽക്കൂടെ അവനു് ക്രമത്തിൽ ഒരു ബുദ്ധിരാക്ഷസനോ ആജ്ഞാശക്തിയുടെ മൂർത്തീകരണമോ ആയിത്തീരാം.

മനുഷ്യവികാസത്തിന്റെ ഈ രണ്ടു തലങ്ങളും ആവശ്യമായവയാണെന്നു് ഭാരതീയചിന്ത പരിഗണിക്കുന്നുണ്ടെങ്കിലും അതുകൊണ്ടു മാത്രമാവില്ല എന്നും അതിനഭിപ്രായമുണ്ടു്. മനുഷ്യന്റെ വളർച്ച്യുടെ അതിപ്രധാനവും അർത്ഥവത്തുമായ മൂന്നാമതൊരു മാനം അതു് അനാവരണം ചെയ്യുന്നു; ഈ വിഷയത്തെ സംബന്ധിച്ചുള്ള ആധുനിക ചിന്തയിൽ സ്ഥാനം നേടിയിട്ടില്ലാത്തതും അറിയപ്പെടാത്തതുമായ ഇതില്ലെങ്കിൽ മററുരണ്ടും മാത്രം വെറുമൊരു ഭാഗ്യപരീക്ഷണം മാത്രമായിരിക്കും; അതു് മനുഷ്യനെ നശിപ്പിക്കുകയും, തന്റെ അറിവിനേയും ശക്തിയേയും കൂടുതൽ സമർത്ഥമായി അന്യരെ ചൂഷണം ചെയ്യുന്നതിനു് ഉപയോഗിക്കുവാൻ അവനെ പ്രേരിപ്പിക്കുകയും, സാക്ഷാത്ക്കാരത്തിനുവേണ്ടിയുള്ള അവന്റെ പരിശ്രമം തന്റേയും സമൂഹത്തിന്റേയും അപജയത്തിലും വിഫലതയിലും കലാശിക്കുമാറാക്കുകയും ചെയ്യും. മനുഷ്യക്കു് പകരം, ഭർത്തൃഹരി നീതിശതകത്തിൽ നാമനിർദ്ദേശം ചെയ്ത മാനവരാക്ഷസന്മാരെ സൃഷ്ടിക്കുകയായിരിക്കും ഫലം.

മനുഷ്യവികാസത്തിന്റെ മൂന്നാമത്തെ മാനമായ ആത്മീയതയുടെ പ്രാധാന്യം ഇതാണു്; ഇതു് ധാർമ്മികബോധത്തിലും സാമൂഹിക മനോഭാവത്തിലും പ്രകടിതമാവുകയും അവയാൽ ശക്തിപ്പെടുകയും ചെയ്യുന്നു; തത്ഫലമായി, സാമൂഹികമായ ചുമതലാബോ

ധവും സേവനസന്നദ്ധതയും സേവനവും ഉണ്ടാവുന്നു. ഇതു്, വേദാന്തത്തിന്റെ ഭാഷയിൽ മനുഷ്യന്റെ പരിമിതമായ വ്യക്തിത്വബോധത്തെ അസീമവും സാർവ്വത്രികവുമായ പ്രപഞ്ചാത്മാവിന്റെ ബോധതലത്തിലേയ്ക്കു് ഉയർത്തുന്നു.

## 11 സേവനത്തിന്റെ തത്ത്വസംഹിത

ഈ ആത്മീയവികസനത്തിന്റെ, ഈ മാനസികസാമൂഹിക പരിണാമത്തിന്റെ, ആരംഭമാണു് മററുള്ളവരുമായി ആശയവിനിമയം ചെയ്‌വാനും അവരെ സ്നേഹിക്കുവാനും അവരുടെ സ്നേഹം ആർജ്ജിക്കുവാനും മനുഷ്യനെ പ്രാപ്തനാക്കുന്നതു്. തന്റെ സാമൂഹികപരിതസ്ഥിതിയോടുള്ള മനുഷ്യന്റെ വീക്ഷണത്തിൽ ഗഹനമായൊരു മാററമാണു് ഇതു് രേഖപ്പെടുത്തുന്നതു്.

ഓരോ മനുഷ്യനും ബാഹ്യങ്ങളായ രണ്ടു് പരിതഃസ്ഥിതികളിലാണു് ജീവിക്കുന്നതു്; ഒന്നു് നൈസർഗ്ഗികം; മറേറതു് സാമൂഹികം അഥവാ മാനുഷികം. ആത്മീയവികസനത്തിന്റെ അഭാവത്തിൽ, മനുഷ്യൻ തന്നെ കർത്താവായും ഈ രണ്ടു് സന്നിവേശങ്ങളിലുമുള്ള എല്ലാററിനേയും കർമ്മമായും എണ്ണുന്നു. അയാഠം തന്നെമാത്രം മൂല്യത്തിന്റെ കേന്ദ്രമായും അവസാനമൂല്യമായും കരുതുന്നു; ചുററുമുള്ള എല്ലാ വസ്തുക്കളേയും ജീവികളേയും കർമ്മമായും, തന്റെ താല്പര്യങ്ങളെ അഭിവൃദ്ധിപ്പെടുത്താനുള്ള ഉപകരണങ്ങളായും കരുതുന്നു. പ്രകൃതിയിലുള്ള വസ്തുക്കളെ സംബന്ധിച്ചേടത്തോളം ഈ നിലപാടു് തികച്ചും ന്യായമാണു് – മനുഷ്യനും പ്രകൃതിയും തമ്മിലുള്ള മൃദുലമായ സന്തുലിതാവസ്ഥ ഇളകാതിരിക്കുന്നേടത്തോളം. പക്ഷെ, തന്റെ ചുററുപാടുമുള്ള വസ്തുക്കളിൽനിന്നു് മനുഷ്യൻ സാമൂഹികജീവികളിലേയ്ക്കു് ഈ നയത്തെ വ്യാപിപ്പിക്കുമ്പോഠം, അവൻ അധാർമ്മികമായൊരബദ്ധം ചെയ്യുന്നു; എന്തുകൊണ്ടെന്നാൽ അപ്പോഠം അവൻ സഹജീവികളുടെ ചൂഷകനായിത്തീരുന്നു. അപ്പോളവൻ തന്റെ ഭാര്യയെ ഒരു വസ്തുവായി ഗണിക്കുന്നു; കുട്ടികളെ വസ്തുക്കളായി കരുതുന്നു; തന്റെ കീഴിലുള്ള ജീവനക്കാരേയും മററു മനുഷ്യരേയും ഇതേ വിധം കരുതുന്നു. ഇപ്രകാരമുള്ളൊരു മനുഷ്യൻ അമൂർത്തമായൊരു വ്യക്തിവിശേഷമാണു്. ഒരു മനുഷ്യനും പൂർണ്ണമായും എല്ലായ്പ്പോഴും ഇങ്ങനെ ആയിരിക്കുകയില്ല; പക്ഷെ, ഇങ്ങനെയുള്ളൊരു വിചിന്തനം, ചൂഷണത്തിൽനിന്നു് സേവനത്തിലേയ്ക്കുള്ള മാനുഷികസംക്രമത്തിലേയ്ക്കു് വെളിച്ചം വീശുവാൻ സഹായിക്കുന്നു; അന്യരെ ചൂഷണം ചെയ്യുവാനുള്ള പ്രവണത തെററായ വീക്ഷണത്തിൽനിന്നും വിലയിരുത്തലിൽനിന്നും, നൈസർഗ്ഗികമായ പശ്ചാത്തലത്തിൽനിന്നു് സാമൂഹികപശ്ചാത്തലത്തിന്റെ വ്യത്യസ്തതയെ കാണുന്ന

തിലുള്ള തോൽവിയിൽനിന്നും, ആണ്` ഉണ്ടാവുന്നതെന്നും അതു് തെളിയിക്കുന്നു.

ഈ വ്യത്യസ്തത ഏതിലാണ്` സ്ഥിതിചെയ്യുന്നതു്? സാമൂഹികപശ്ചാത്തലത്തെ സൃഷ്ടിക്കുന്ന അന്യരായ മനുഷ്യർ വെറും പ്രാകൃതവസ്തുക്കളല്ലെന്നും, തന്നെപ്പോലെ അവരും കർത്താക്കളാണെന്നുമുള്ള സവിശേഷവസ്തുതയിൽത്തന്നെ സ്വന്തം താല്പര്യങ്ങളെമാത്രം പരിഗണിക്കാതെ, ഇടുങ്ങിയ 'അഹം' എന്ന ഭാവത്തിൽനിന്നു് ഉയന്നു്, തന്റെ സാമൂഹികചുററുപാടിനെ വസ്തുനിഷ്ഠമായ നിലയിൽ നോക്കിക്കാണുവാൻ ധമ്മശാസ്ത്രം മനുഷ്യനെ ആഹ്വാനം ചെയ്യുന്നു. ഇപ്രകാരം ചെയ്യുമ്പോൾ, ആ സാമൂഹികപശ്ചാത്തലത്തിൽ തന്നെപ്പോലെയുള്ള മനുഷ്യരാണുള്ളതു്, വെറും വസ്തുക്കളല്ല എന്നു് അവനു് കാണാൻ കഴിയും. മനുഷ്യനു ഇതുവരെ കരഗതമായിട്ടുള്ള സംസ്കാരവും പരിഷ്കാരവും ഈ കണ്ടുപിടുത്തത്തിൽനിന്നുണ്ടായിട്ടുള്ളതാണു്; മാനസികസാമൂഹികപരിണാമമെന്നു തികച്ചും മാനുഷികമായ പരിണാമത്തിന്റെ ഘട്ടത്തിലേയ്ക്കു് അവനെ നയിച്ചതും ഇതുതന്നെയാണു്. ഈ കാരണത്താൽ, ധാമ്മികബോധത്തെ സാമൂഹികവസ്തുതയിൽ കർത്തൃത്വം കാണുക എന്നായി നിവ്വചിക്കാവുന്നതാണു്. ഈ ബോധം കൂടുതൽ വികസിതമാവുന്നതോടുകൂടി, എല്ലാ മനുഷ്യേതരജീവികളേയും വെറും ഉപകരണങ്ങൾ എന്ന നിലയ്ക്കല്ലാതെ സ്വയം അന്ത്യഫലങ്ങളായി പരിഗണിക്കുവാൻ മനുഷ്യൻ പഠിക്കുന്നു.

ഇതിൽനിന്നു് മനുഷ്യാന്തരബന്ധങ്ങളിൽ വിപ്ലവകരമായൊരു മാററം ഉടനെ രൂപംകൊള്ളുന്നു. ഇതിനുമുമ്പേ, മനുഷ്യൻ അന്യമനുഷ്യരെ ചൂഷണം ചെയ്യുവാൻ മാത്രം മുതിന്നിരുന്നുവെങ്കിൽ–തന്റെ ഗൃഹത്തേയും വീട്ടുസാമാനങ്ങളേയും, നദികൾ, പവ്വതങ്ങൾ, ഖനികൾ, ലോഹങ്ങൾ മുതലായ പ്രകൃതിയിലെ ഇനങ്ങളേയും ചെയ്തപോലെ—ഇപ്പോൾ അവയെ തന്നെപ്പോലെയുള്ള ജീവികളായി പരിഗണിക്കുകയും അവരെ സേവിക്കുവാനും തങ്ങളുടെ ലക്ഷ്യങ്ങളെ പ്രാപിക്കുവാൻ അവരെ സഹായിക്കുവാനും ഉദ്യമിച്ചു തുടങ്ങുന്നു. ഇങ്ങനെ ഓരോ മനുഷ്യനും, ഒരേ സമയത്തു് സാമൂഹികസന്നിവേശത്തിന്റെ മാഗ്ഗവും ലക്ഷ്യവുമായിത്തീരുന്നു, ഗീതയിൽ പറഞ്ഞിട്ടുള്ളതുപോലെ, ഇതിന്റെ പാരസ്പര്യവും പരാശ്രയവും ഇവിടെ വ്യക്തമാവുന്നുണ്ടു്. 'പരസ്പരം ഭാവയന്തഃ ശ്രേയഃ പരം അവാപ്സ്യഥ' പരസ്പരം പോഷിപ്പിച്ചുകൊണ്ടു്, നിങ്ങൾ പരമമായ ശ്രേയസ്സിനെ ആജ്ജിക്കട്ടെ.

ധാർമ്മികമായ ഉത്തേജനം ലഭിച്ചിട്ടുള്ള ഒരു ന്യൂനപക്ഷമൊഴികെ, മാനവരാശി, ചരിത്രത്തിന്റെ തുടക്കം മുതല്ക്കേ, ഗ്രഹിക്കുന്നതിലും പ്രാവർത്തികമാക്കുന്നതിലും പരാജയപ്പെട്ടിട്ടുള്ള ദീപ്തസത്യമാണിതു്. പക്ഷെ ഭാരതത്തിലും ലോകത്തിലെ മററു് ഭാഗങ്ങളിലും ഇതിനെ ഉൾക്കൊള്ളുവാനും നടപ്പിൽ വരുത്തുവാനും അനുകൂലസാഹചര്യങ്ങൾ ഇന്നു് കാണുന്നുണ്ടു്.

## 12 നമ്മുടെ ബൃഹത്തായ ആത്മീയസമ്പത്തു്

ഈ വിധമായ ചിന്തയുടെ പശ്ചാത്തലത്തിലാണു്, നമ്മുടെ മാനുഷികവികസനത്തിന്റെയും പരസ്പരബന്ധങ്ങളുടെ പൊതുവായതും, തൊഴിലുടമ–തൊഴിലാളിബന്ധങ്ങളുടെ പ്രത്യേകമായതുമായ പ്രശ്നങ്ങളെ നാം വീക്ഷിക്കേണ്ടതു്; എല്ലാവിധമാനുഷികചൂഷണങ്ങളിൽനിന്നു് മുക്തവും, എല്ലാ നിവാസികൾക്കും സമഗ്രമായ വികസനത്തിനു് യുക്തമായ രംഗവും ആവേശവും നല്കുന്നതുമായ ഒരു സമൂഹത്തെ വാർത്തെടുക്കുവാൻ സമർത്ഥമായ പരിപാടികളും നയങ്ങളും ആവിഷ്കരിക്കയും ചെയ്യേണ്ടതു്. ചുരുക്കത്തിൽ മനുഷ്യസമൂഹത്തിന്റെ ഏഴിലൊന്നിനു് വികസനത്തിന്റെ ബൃഹത്തായൊരു നരവംശഗവേഷണശാലയായി ഭാരതത്തെ മാററിയെടുക്കേണ്ടതുണ്ടു്.

ഈ ഗംഭീരകൃത്യം വിജയകരമായി ചെയ്തുതീർക്കുവാൻ ഉപയോഗിക്കാവുന്ന സങ്കല്പങ്ങളുടെയും ആശയങ്ങളുടെയും ആവേശത്തിന്റെയും സമ്പന്നമായൊരു ശേഖരം നമ്മുടെ രാഷ്ട്രത്തിനുണ്ടു്. ഈ മേഖലയിലെങ്കിലും, വേറെ ചിലതിലില്ലാത്തവണ്ണം, നമ്മുടെ രാഷ്ട്രം സമൃദ്ധിയുടെ മുന്നിൽ പട്ടിണി കിടക്കയാണു് ! നമ്മുടെ കഴിഞ്ഞകാലങ്ങളിലെ തത്വദർശനപരവും ആത്മീയവുമായ പൈതൃകത്തിലെ സുപരീക്ഷിതവും ശാശ്വതവുമായ ഘടകങ്ങളിൽനിന്നും, രാഷ്ട്രചരിത്രത്തിന്റെ ആധുനികഘട്ടത്തിൽ ഇവയ്ക്കു് ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി എന്നീ മഹത്തുക്കൾ നല്കിയ വ്യാപകമായ മാനുഷികദിശാബോധത്തിൽനിന്നും, ആധുനികപാശ്ചാത്യസംസ്കാരത്തിന്റെ ചലനോജ്ജ്വലവും മനുഷ്യപ്രധാനവും ശാസ്ത്രാധിഷ്ഠിതവുമായ ഘടകങ്ങളിൽനിന്നും, ഇത്തരമൊരു ആത്മീയപോഷണം ഭാരതീയജനതയ്ക്കു് ലഭ്യമാണു്.

ഈ ത്രിവിധ ആത്മീയധാരകളേയും ഉപയോഗപ്പെടുത്തി അതിനാൽ ലഭ്യമാകുന്ന കരുത്തിൽക്കൂടെ രാഷ്ട്രം, വരുന്ന ദശാബ്ദങ്ങളിൽ, അതിന്റെ സാമൂഹികലക്ഷ്യങ്ങളെ, ഭാഗികമായെങ്കിലും, നേടിയെടുക്കുമ്പോൾ, നമ്മുടെ യുക്തിഭദ്രമായ മിശ്രിതസമ്പദ്‌വ്യവസ്ഥ

മൂന്നു് സമ്പുഷ്ടമായ വിഭാഗങ്ങളെ ഉണ്ടാക്കിത്തരും. സമ്പദ്‌വ്യവസ്ഥയുടെ ഔന്നത്യങ്ങൾ ഉൾക്കൊള്ളുന്ന പൊതുമേഖലാസ്ഥാപനങ്ങൾ, ഇടത്തരവും ചെറുകിടയുമായ വ്യവസായങ്ങൾ ഉൾക്കൊള്ളുന്നതും 'ട്രസ്റ്റി'കൾ നിയന്ത്രിക്കുന്നതുമായ മേഖല, അസംഖ്യം ചെറുകിടവ്യവസായങ്ങളും സ്വയം തൊഴിലടിസ്ഥാനത്തിലുള്ള വ്യവസായങ്ങളും ചേന്ന യഥാത്ഥമായൊരു സ്വകാര്യമേഖല.

## 13 വ്യക്തിത്വം പൂണ്ണമനുഷ്യത്വത്തിലേയ്ക്കു് വളരണം.

പക്ഷെ ഈ വിധം ശോഭനമായൊരു ഭാവി, കൂടുതൽ കൂടുതൽ ആളുകൾ അവരുടെ ആത്മീയമായ വളച്ച്യുടെ ആദ്യത്തെ ഘട്ടത്തിലെങ്കിലും എത്തിച്ചേരുക എന്ന ഏക ഉപാധിയെ ആശ്രയിച്ചാണിരിക്കുന്നതു്. ഇതു വഴി, ജൈവികഘടനയാൽ പരിമിതപ്പെട്ട, ഇടുങ്ങിയ അവരുടെ 'അഹം,' – ശ്രീരാമകൃഷ്ണൻ വിവരിച്ച പ്രാകൃതമായ 'ഞാൻ' – വളന്നു്, ഉൽബുദ്ധമായ വ്യക്തിഭാവത്തിലേയ്ക്കുയരും; ഇടുങ്ങിയ വീക്ഷണത്തിലുള്ള നിത്യജീവിതത്തിൻെറ തലത്തിനുപരിയായി, അവക്കു് ഈ മാഗ്ഗത്തിൽ ലഭിക്കുന്ന ജീവിതപരിശീലനം എല്ലാ കമ്മങ്ങളേയും സേവനഭാവത്തിൽ ചെയ്യുവാൻ അവരെ പ്രാപ്തരാക്കും. ജീവിതം (അയഥാത്ഥമായതു്) നഷ്ടപ്പെട്ടശേഷം, ജീവിതം (യഥാത്ഥമായതു്) ലഭിക്കുക എന്നു് യേശുക്രിസ്തു പറഞ്ഞതിതിനെയാണു്. 'എല്ലാ വികാസവും ജീവചൈതന്യം ഉൾക്കൊള്ളുന്നു; എല്ലാ സങ്കുചിതത്വവും മരണമാണു്' എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ടു്. പ്രാകൃതമായ വ്യക്തിഭാവം അയഥാത്ഥമായ, ചൂഷണം ചെയ്യുന്ന ഒന്നാണു്; മനുഷ്യൻെറ ധാമ്മിക ജീവിതം ആരംഭിക്കുന്നതിനു മുമ്പു് അതിനെ അതിലംഘിക്കേണ്ടതുണ്ടു്.

പുതുതായി ജന്മംകൊള്ളുന്ന ഓരോ ശിശുവിൻേറയും ആദ്യത്തെ പരിശീലനം അതിൻെറ വ്യക്തിത്വത്തെ ശക്തിപ്പെടുത്തലാണു് – അതിൻെറ സ്വകീയമായ നിലനില്പിൻെറ കേന്ദ്രവും, ജനനത്തിനു മുമ്പും ജനിച്ചു് ഏകദേശം രണ്ടരവഷങ്ങളോളവും അതിനില്ലാതിരുന്നതുമായ ആ പ്രാകൃത വ്യക്തിത്വം. ജൈവികത്വപരമായ ഘടകങ്ങളാൽ പരിമിതപ്പെടുത്തപ്പെട്ട അതിൻെറ വ്യക്തിത്വത്തെ, സ്വാതന്ത്ര്യബോധവും അന്തസ്സും നല്കി ഇങ്ങനെ ശക്തിപ്പെടുത്തുക എന്നതു് അതിൻെറ വിദ്യാഭ്യാസത്തിൻെറ ഒഴിച്ചുകൂടാത്ത ആദ്യത്തെ പടിയാണു്; പക്ഷെ ആദ്യത്തെ പടിമാത്രം; രണ്ടാമത്തേതും പിന്നീടുള്ളതുമായ പടികൾ തുടന്നു് കടക്കേണ്ടതായിട്ടുണ്ടു്; ഇല്ലെങ്കിൽ മനുഷ്യാകാരവും സാമൂഹിക സ്ഥിതിയും വികലമാവും. മാനസികവും ബുദ്ധിപരവുമായ വളച്ചമാത്രം ഉറപ്പു വരുത്തുന്നതും

അവനു് അറിവിൻെറ ശക്തി നല്കുന്നതുമായ ഇടുങ്ങിയൊരു മതനിര പേക്ഷ വിദ്യാഭ്യാസസമ്പ്രദായം – സമ്പത്തിൻേറയും അധികാരത്തിൻേറയും ശക്തിയോടൊപ്പമോ, അല്ലാതേയോ – ഇത്തരം വ്യക്തിത്വത്തെ ശക്തിപ്പെടുത്തുക വഴി ഈ വൈകല്യങ്ങളേയും കൂടുതൽ ശക്തമാക്കുന്നു. എന്തുകൊണ്ടെന്നാൽ, പ്രാകൃതമായ അഹംബോധത്തിൽ അധിഷ്ഠിതമായ വ്യക്തിത്വം, ബർട്രണ്ടു് റസ്സൽ പറഞ്ഞപോലെ, മററു പന്തുകളുമായി ഏററുമുട്ടുക എന്ന ബന്ധം മാത്രം പുലത്തുന്ന ബില്ലിയേർഡു് പന്തുകളെപ്പോലെയാണു്. ഒരു ബില്ലിയേർഡു് പന്തിനു് മറെറാരു പന്തിനുള്ളിൽകടക്കുവാൻ സാദ്ധ്യമല്ല. പക്ഷെ നമുക്കു് വേണ്ടതു് നമ്മുടെ സന്താനങ്ങളും, എല്ലാ മനുഷ്യനും തന്നെ, മററുള്ളവരിൽ പ്രവേശിക്കുകയും മററുള്ളവർ ഇവരിൽ പ്രവേശിക്കയും ചെയ്യുന്ന ഒരു സ്ഥിതി വിശേഷമുണ്ടാവണമെന്നാണു്. അന്യോന്യം സംവദിക്കുവാനും, സ്നേഹിക്കുവാനും, സേവിക്കുവാനും, അന്യരുമായി ചേൎന്നു പ്രവൎത്തിക്കുവാനും, പരസ്പരം വിശ്വസിക്കുവാനും ഉള്ള കഴിവാണിതു്. വെറും മാനസികമായ വളൎച്ച ഈ ഗുണങ്ങളേയും ചാരുത്വങ്ങളെയും ഉണ്ടാക്കുകയില്ല; ഇവയുടെ അഭാവത്തിൽ ജീവിതത്തിനു് മൂല്യങ്ങളുടെ സമ്പത്തു് ഉണ്ടായിരിക്കയില്ല. മാനസികമായ വളൎച്ചക്കു്, ഇതു് ഏററവും ഉന്നതമായതായാൽപ്പോലും, കടുത്ത തെമ്മാടിത്തവുമായി ഒരു വ്യക്തിയിൽ സഹവൎത്തിത്വം നടത്താവുന്നതാണു്. മാനുഷിക വികസനത്തിൻെറ മൂന്നാമത്തെ മാനമായ ആത്മീയതത്വത്തിൻെറ, മാനസിക – സാമൂഹികതത്വത്തിൻെറ പ്രാധാന്യം ഇതിലാണു്; ഇതിൽക്കൂടെ ഇടുങ്ങിയ സ്വയംബോധം വ്യക്തിത്വമായി വികസിക്കുന്നു; പ്രാകൃതമായ 'അഹം,' വളൎച്ച പ്രാപിച്ച 'അഹ'മാവുന്നു. ഈ വികസനത്തോടെ, വ്യക്തിസ്വാതന്ത്ര്യം വ്യക്തിയുടെ ഉത്തരവാദിത്വബോധമായി മാറുന്നു; ഇതു് സേവനത്തിൻെറ ഭാവവും കൎമ്മവും ആയി രൂപം കൊള്ളുന്നു ഇവ അപ്പോൾ സ്വാത്മപ്രചോദിതവും നൈസൎഗ്ഗികവും ആയിത്തീരുന്നു; പനിനീർപ്പൂവു് അതിൻെറ സുഗന്ധത്തെ തരംഗങ്ങളാക്കി പ്രക്ഷേപിക്കുന്നതുപോലെ. ഈ വളൎച്ചയില്ലെങ്കിൽ, വ്യക്തിത്വം, തൻെറ മാത്രം സ്വാതന്ത്ര്യത്തിലും പ്രതാപത്തിലും നിലകൊണ്ടു് അന്യരുടെ സ്വാതന്ത്ര്യത്തേയും അന്തസ്സിനേയും നശിപ്പിക്കുവാൻ ഉദ്യമിക്കും. ഉദ്ബുദ്ധമായ വ്യക്തിത്വം, ചുററുമുള്ളവരുടെ സ്വാതന്ത്ര്യത്തേയും അന്തസ്സിനേയും പരിരക്ഷിക്കുവാൻ ഉദ്യമിക്കും. ഇപ്രകാരമുള്ള വളൎച്ച കിട്ടാത്ത വ്യക്തിത്വം, അകത്തും പുറത്തും അശാന്തിയുടേയും അസംതൃപ്തിയുടേയും കേന്ദ്രമായിത്തീരുന്നു. മനുഷ്യൻ, മാനവികത്വം എന്നും വ്യക്തി വ്യക്തിത്വം, എന്നും സാധാരണ സംഭാഷണത്തിൽ ഒരേ അൎത്ഥത്തിൽ മാററി ഉപയോഗിക്കുന്നു

പദങ്ങൾ, മനുഷ്യവികാസത്തിന്റെ രണ്ട് വ്യത്യസ്തഘട്ടങ്ങളുടെ സൂചനകളാണ്. സർ ജൂലിയൻ ഹക്സ്‌ലി ഇതിനെ ഇങ്ങനെ വ്യാഖ്യാനിക്കുന്നു (ടീൽഹാർഡ് ഡെ ഷാർഡെയിന്റെ 'ഇൻട്രൊഡക്ഷൻ ടു ദി ഫിനോമിനൻ ഓഫ് മാൻ' എന്ന ഗ്രന്ഥത്തിന്റെ ആമുഖം, ഭാഗം 20).

'ബോധപൂർവ്വമായ സാമൂഹിക പങ്കുചേരലിൽക്കൂടി തങ്ങളുടെ കേവലം ജൈവികമായ വ്യക്തിത്വത്തെ അതിലംഘിക്കുന്നവരാണ് ശരിയായ മനുഷ്യർ.'

വ്യക്തിത്വത്തിലെ പ്രാകൃതമായ അഹം ഭാവത്തെ അതിലംഘിച്ചാൽ മാത്രമേ മനുഷ്യനിൽ മറഞ്ഞുകിടക്കുന്ന കലാപരവും ധാർമ്മികവും ആത്മീയവുമായ സാദ്ധ്യതകൾ പ്രകാശിക്കുകയുള്ളു എന്ന പ്രമേയം വേദാന്തം, ബുദ്ധമതം മററു ലോകമതങ്ങൾ ഇവയിലെന്നപോലെ ആധുനിക ഭൌതികശാസ്ത്രത്തിലേയും അംഗീകൃതമായ നിലപാടാണ്. എച്ച്. ജി. വെത്സ്, ജി. പി. വെത്സ്, ജൂലിയൻ ഹക്സ്‌ലി എന്നിവർ എഴുതിയതും അധുനിക ജീവശാസ്ത്രവിജ്ഞാനത്തിന്റെ ഭണ്ഡാഗാരവുമായ 'ദി സൈൻസ് ഓഫ് ലൈഫ്'' എന്ന ഗ്രന്ഥം പറയുന്നപോലെ. (ഭാഗം 878) സ്വത്വബോധം 'പ്രകൃതിയുടെ ഉപായങ്ങളിലൊന്നായിരിക്കാം, സമരതന്ത്രമൂല്യമുള്ള, സൌകര്യകരമായൊരു താല്ക്കാലിക വ്യാമോഹം'.

നമ്മുടെ സംസ്കൃതഭാഷയിലും ഹിന്ദിയിലും, സ്വത്വമെന്നതിന് വ്യക്തിത്വമെന്ന പദമുപയോഗിക്കയാണെങ്കിൽ, മാനവികത്വമെന്നതിന്, മുകളിൽ കൊടുത്ത ശാസ്ത്രീയ നിർവ്വചനത്തിന്റെ വെളിച്ചത്തിൽ, വികസിതവ്യക്തിത്വം എന്ന് പറയേണ്ടിവരും – അപ്പോൾ മാത്രമേ അതോടൊപ്പം പ്രകടിതമാവുന്ന ആത്മവികാസത്തിന്റെ മൂല്യം വ്യക്തമാവുകയുള്ളു.

അങ്ങനെ നോക്കുമ്പോൾ, നമ്മുടെ വിദ്യാഭ്യാസം രണ്ടു കാര്യങ്ങൾ ചെയ്യുതീർക്കേണ്ടതുണ്ട്. ഒന്ന് ഗോത്രത്തിന്റേയും ജാതിയുടേയും വലയത്തിൽ ആണ്ടുകിടക്കുന്ന നമ്മുടെ ജനങ്ങളെ വ്യക്തിത്വത്തിന്റെ സ്വാതന്ത്ര്യത്തിലേയ്ക്കും അന്തസ്സിലേയ്ക്കും ഉയർത്തുക; രണ്ട് ആ വ്യക്തിത്വത്തിൽനിന്ന് അവരെ വികസിതവ്യക്തിത്വത്തിന്റെ പരിണതയിലേയ്ക്കും ഉത്തരവാദിത്വബോധത്തിലേയ്ക്കും ഉയർത്തുക. ഉത്തരവാദിത്വബോധമില്ലാത്ത സ്വാതന്ത്ര്യം മാനസികമായ ബാലിശത്വത്തിലേയ്ക്കു നയിക്കുന്നു; സ്വാതന്ത്ര്യമില്ലാത്ത ഉത്തരവാദിത്വം നിഷ്ഫലതയിലേയ്ക്കും. മനുഷ്യന്റെ വളർച്ചയുടെ സർവ്വപ്രധാനമായ ഉപാധി സ്വാതന്ത്ര്യമാണെന്നാണ് സ്വാമി വിവേകാനന്ദൻ പറയുന്നത്.

സ്വാതന്ത്ര്യത്തിലും സ്വാഭിമാനത്തിലുംകൂടി വളച്ച് പ്രാപിച്ച വ്യക്തിത്വത്തിൻെറ പക്വതയും ഉത്തരവാദിത്വവും ലഭിക്കുവാൻ, സ്ഥാപനങ്ങൾ വഴിയായുള്ളതും അല്ലാത്തതുമായ നമ്മുടെ വിദ്യാഭ്യാസം സഹായിച്ചാൽ മാത്രമേ, നമ്മുടെ ജനാധിപത്യഭരണഘടന എല്ലാ പൗരന്മാക്കും അനുവദിക്കുകയും ഉറപ്പാക്കുകയും ചെയ്തിട്ടുള്ള സ്വാതന്ത്ര്യങ്ങളെ രക്ഷിക്കുവാനും, പുഷ്ടിപ്പെടുത്തുവാനും, വദ്ധിപ്പിക്കുവാനും സാദ്ധ്യമാവുകയുള്ളു.

## 14 നിയമനിമ്മാണവും വിദ്യാഭ്യാസവും

സ്വാതന്ത്ര്യലബ്ധിക്കുശേഷം, മനുഷ്യരേയും സമൂഹത്തേയും മാററുവാൻ നാം ആശ്രയിച്ചിട്ടുള്ളതു് അധികവും നിയമനിമ്മാണത്തെയാണു്, വിദ്യാഭ്യാസത്തെയല്ല. സമൂഹത്തിൽ ദൂരവ്യാപകമായ ഘടനാഭേദങ്ങൾ വരുത്തുവാൻ ഉദ്ദേശിച്ചതും നടപ്പിലാക്കിയതുമായ നിയമനിമ്മാണം, നമ്മുടെ നാട്ടിലെ ഭൂരിപക്ഷം ജനങ്ങളെ സ്പശിച്ചിട്ടില്ലെന്നു് മാത്രമല്ല, അവരെ ചലനാത്മകമായ നമ്മുടെ സാമൂഹിക സംവിധാനത്തിനു് ഒരു ഭാരമാകുകയും ചെയ്തിട്ടുണ്ടു്. ആധുനിക ലോകത്തിൽ ഭാരതത്തിൻെറ ദൗത്യത്തെപ്പററി ലണ്ടനിലെ സൺഡെ ടൈംസിൻെറ പ്രതിനിധിയുടെ ചോദ്യങ്ങൾക്കു് മറുപടി പറയവേ, 1896_ൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു: (കംപ്ലീററ് വർക്സ്,ഖണ്ഡംV, 7-ാംപതിപ്പ് ഭാഗം192-93)

'എല്ലാ വ്യവസ്ഥകളും, സാമൂഹികമാവട്ടെ, രാഷ്ട്രീയമാവട്ടെ, മനുഷ്യൻെറ നന്മയുടെ അടിസ്ഥാനത്തിലാണു് നില്ക്കുന്നതു്. ഒരു രാഷ്ട്രം മഹത്തും നന്മയേറിയതുമാവുന്നതു് അവിടത്തെ പാർലിമെൻറ് ഏതെങ്കിലും നിയമം ഉണ്ടാക്കുന്നതുകൊണ്ടല്ല; അവിടുത്തെ ജനങ്ങൾ മഹത്വവും നന്മയും ഉള്ളവരായതുകൊണ്ടാണു്....നിയമം, ഗവമ്മെണ്ടു്, രാഷ്ട്രീയം ഇവയെല്ലാം ഓരോ ഘട്ടങ്ങളാണു്; ഒരു വിധത്തിലും അവസാനത്തെ പടവുകളല്ല. അവയ്ക്കെല്ലാം അതീതമായി ഒരു ലക്ഷ്യമുണ്ടു്; അവിടെ നിയമത്തിൻെറ ആവശ്യമില്ല.'

## 15 വെറുങ്ങലിച്ച ധമ്മാചാരവും ചലനാത്മകമായ ആത്മീയതയും

ജീവിതവീക്ഷണത്തിൽത്തന്നെ ഉണ്ടാകുന്ന മാററത്തിൽനിന്നു് രൂപംകൊള്ളുന്ന വിപുലമായ സാമൂഹികമാററങ്ങളാണു്, വരും ദശകങ്ങളിൽ, നമുക്കു് കൈവരുത്തേണ്ടതായുള്ളതു്. ഈ നിലപാടിൽ ധനത്തിലും സമ്പത്തിലുമുള്ള അഭിനിവേശം കുറഞ്ഞും മനുഷ്യപ്രശ്ന

ങ്ങളോടുള്ള താല്പര്യം കൂടിയുമിരിക്കും. നമ്മുടെ ജനങ്ങൾക്കിടയിൽ, പ്രത്യേകിച്ചും വ്യവസായവും വ്യാപാരവുമായി ബന്ധപ്പെട്ടവരിൽ, ഈ അഭിനിവേശവും നിശ്ചലമായൊരു ധർമ്മാചാരവും—പലപ്പോഴും ശബ്ദായമാനവും ആർഭാടപരവും സാമൂഹ്യദ്രോഹപരവുമായതു്—സഹവർത്തിത്വം പുലർത്തുന്നതായിക്കാണാം; പക്ഷേ അതിനു്, ചലനാത്മകമായൊരു ആത്മീയവുമായി സഹവർത്തിക്കുവാൻ സാദ്ധ്യമല്ല. ഇങ്ങനെയുള്ളൊരു നിശ്ചലമായ ധർമ്മാചാരം യഥാർത്ഥമായ മതമല്ല; സ്വാമി വിവേകാനന്ദന്റെ ഭാഷയിൽ, യഥാർത്ഥമതം, അതിന്റെ വേദാന്തപരമായ അർത്ഥത്തിൽ, മനുഷ്യനിലുള്ള ദൈവികത്വത്തിന്റെ ആവിഷ്കരണമാണു്; മറ്റേതിനു് 'ധർമ്മാചാരത്തിന്റെ കസവണിഞ്ഞ ഭൗതികത്വം' എന്നു് പേരിടാവുന്നതാണു്. സംസാരത്തിൽ ജീവിക്കുക എന്നതും ഭൗതികത്വവും ഒന്നല്ല. എല്ലാവിധ ഭൗതികത്വവും തെററാണു്, എന്തുകൊണ്ടെന്നാൽ, അതു് മനുഷ്യചേതനയെ ജൈവികതലത്തിൽ മുരടിപ്പിച്ചു് നിർത്തുന്നു; വേദാന്തവും മററു മതങ്ങളും സംസാരത്തെ അഥവാ ഭൗതികത്വത്തെ തള്ളിപ്പറയുമ്പോൾ ആത്മീയപുരോഗതിയില്ലാത്ത വെറും ചലനം മാത്രമായ ഈ മുരടിപ്പിനെയാണു് ഉദ്ദേശിക്കുന്നതു്. ലോകം അഥവാ ലോകജീവിതം തിന്മയല്ല. ശ്രീരാമകൃഷ്ണൻ ഭംഗിയായി പറഞ്ഞിരിക്കുന്നു:

'ലോകത്തിൽ ജീവിക്കൂ, സംസാരത്തിൽ ജീവിക്കൂ, അതിൽ തെററില്ല. പക്ഷേ സംസാരത്വത്തെ, ഭൗതികത്വത്തെ നിങ്ങളിൽ ജീവിക്കുവാൻ അനുവദിക്കരുതു്. അതു് ആത്മീയമായ മുരടിപ്പിലേക്കു് നയിക്കും; അതോടൊപ്പം, തൻകാര്യവ്യഗ്രത, അസൂയ, ദൂഷണം, സഹകരണബുദ്ധിയില്ലായ്മ, ദുർവാശി ഇത്യാദികളിലേക്കും. വള്ളം വെള്ളത്തിൽത്തന്നെയാണു് കിടക്കേണ്ടതു്. അതിന്റെ ശരിയായ സ്ഥാനം അവിടെയാണു്; പക്ഷേ വെള്ളം വള്ളത്തിൽ കയറരുതു്, അതു് വെള്ളത്തിനുള്ള ശരിയായ സ്ഥാനമല്ലെന്നു് മാത്രമല്ല, അതു് വള്ളത്തെ താഴ്ത്തുകയും നിയുക്തമായ കാര്യത്തിനു് അതിനെ കഴിവില്ലാതാക്കുകയും ചെയ്യും.'

## 16 'തേന ത്യക്തേന ഭുഞ്ജീഥാഃ'

ത്യാഗത്തിന്റെ ശരിയായ അർത്ഥമിതാണു്—പ്രാകൃതമായ വ്യക്തിത്വത്തെ ത്യജിച്ചു്, ഉൽബുദ്ധമായ വ്യക്തിത്വത്തിലേക്കു് വളരുക. മാനസിക സാമൂഹിക പരിണാമത്തിന്റെ, ആത്മീയവികാസത്തിന്റെ ഈ പന്ഥാവിൽ, നമ്മുടെ ജനങ്ങൾ, സ്വല്പം പുരോഗതി പ്രാപിച്ചാൽ; അവർ വികസിക്കുകയും കൂടുതൽ കൂട

തൽ സഹജീവികളുമായി സ്നേഹത്തിലും മാനുഷികപരിഗണന യിലും ബന്ധിക്കപ്പെടുകയും തദ്വാരാ സർഗ്ഗാത്മകമായ മനുഷ്യചൈ തന്യത്തിന്റെ ബൃഹത്തായൊരു ഭണ്ഡാഗാരം വളർന്നുവരികയും ചെയ്യും. നമ്മുടെ പഞ്ചവത്സരപദ്ധതികളിൽക്കൂടെ ചിലവു് ചെ യ്യപ്പെടുന്ന കോടിക്കണക്കായ സംഖ്യകളെക്കാരം, രാഷ്ട്രത്തിന്റെ ലക്ഷ്യമായ, സ്വാതന്ത്ര്യവും, ചൂഷണരഹിതവും, അഹിംസാത്മകവു മായ സാമൂഹികവ്യവസ്ഥിതി നേടിയെടുക്കുവാൻ, ഇതു മാത്രമേ സഹായിക്കുകയുള്ളു. സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്—ഈ ധർമ്മത്തിന്റെ അല്പമായൊരംശംപോലും വലിയ ഭീതിയിൽനിന്നു് രക്ഷിക്കുന്നു, എന്നാണു് ഗീത ഉറപ്പുതരുന്നതു് (II. 40). ഈശാവാസ്യോപനിഷത്തിലെ പ്രഥമമന്ത്രത്തിന്റെ സന്ദേശവും ഇതുതന്നെയാണു്—തേന ത്യക്തേന ഭുഞ്ജീഥാഃ—ആ ത്യാഗത്തിൽക്കൂടെ ജീവിതമാസ്വദിക്കു; ഗാന്ധിജിയേയും ആധു നിക ഭാരതത്തിലെ മററു് നേതാക്കന്മാരേയും ആവേശംകൊള്ളി ച്ചതു് ഈ വാക്കുകരം തന്നെയാണു്. ഭാര്യയെയോ ഭർത്താവിനെ യോ ഉപേക്ഷിക്കുകയോ, ഏതെങ്കിലും ഭക്ഷണപദാർത്ഥത്തെ വേ ണ്ടെന്നു വെയ്ക്കുകയോ അല്ല ത്യാഗം; പ്രാകൃതമായ സ്വത്വത്തെ കൈവെടിഞ്ഞു് ഉദ്ബുദ്ധമായ വ്യക്തിത്വത്തെ ആവിഷ്കരിക്കുന്ന തിലാണു് ത്യാഗം; അതിൽക്കൂടെ മാത്രമേ സാമൂഹിക ഉത്തരവാ ദിത്വവും സേവനബോധവും കൈവരികയുള്ളു. അതുകൊണ്ടാണു് സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചതു്:

'ഭാരതത്തിന്റെ ദേശീയാദർശങ്ങരം ത്യാഗവും സേവനവുമാ ണു്. ആ മാർഗ്ഗങ്ങളിൽ രാജ്യത്തെ ശക്തമാക്കു, മററു കാര്യങ്ങളെല്ലാം തനിയേ ശരിയായിക്കൊള്ളും.'

## 17 ഉപസംഹാരം

വ്യാപാരത്തിലും വ്യവസായത്തിലും, മററു പല നിർമ്മാണ പരമായ ആശയങ്ങളിലും പദ്ധതികളിലും—ഇവയെല്ലാംതന്നെ അഹിംസാത്മകമായൊരു സാമൂഹിക വ്യവസ്ഥിതിയുടെ ഭാഗങ്ങ ളാണു്—മറഞ്ഞു കിടക്കുന്ന ബൃഹത്തായ ആത്മീയസാദ്ധ്യതകളെ പ്പററി ജനങ്ങരം സ്വല്പമായെങ്കിലും ബോധവാന്മാരായാൽ, ഇവയെ ല്ലാം സാക്ഷാൽക്കരിക്കപ്പെടും. വേദാന്തത്തിന്റെ കാതലായ ഈ സത്യത്തെ ഉയർത്തിക്കാണിച്ചുകൊണ്ടു്, സ്വാമി വിവേകാനന്ദൻ മാനവസമുദായത്തെ ആഹ്വാനം ചെയ്യുയാണു്:

'നിങ്ങളെത്തന്നേയും മററെല്ലാവരേയും തന്റെ യഥാൎത്ഥ സ്വഭാവമെന്തെന്നു് പഠിപ്പിക്കുക, നിദ്രയിലാണ്ടു കിടക്കുന്ന ആത്മാവിനെ വിളിക്കുക; അതു് എങ്ങനെ ഉണരുന്നു എന്നു് നോക്കുക. ശക്തിയും, മഹത്വവും, നന്മയും, ശുദ്ധതയും, മററെല്ലാ ശ്രേഷ്ഠതകളും കൈവരും. നിദ്രയിലാണ്ട ഈ ആത്മാവു് ബോധപൂൎവ്വമായ കൎമ്മത്തിൽ നിരതമായാൽ.'

ഈ വേദാന്തസത്യത്തെ ആവൎത്തിച്ചുകൊണ്ടു്, ആശാവഹമായൊരു ഭാവത്തിൽ, ഗാന്ധിജി 1940 ആഗസ്റ്റ് 25 ലെ ഹരിജനിൽ എഴുതുകയുണ്ടായി:

'അദ്ഭുതങ്ങളുടേതായ ഈ കാലഘട്ടത്തിൽ, ഒരു വസ്തുവോ, ആശയമോ, പുതിയതാണെന്ന കാരണത്താൽ മാത്രം, വിലകെട്ടതാണെന്നു് ആരും പറയുകയില്ല. ബുദ്ധിമുട്ടുള്ളതാകയാൽ അതു് അസാദ്ധ്യമാണെന്നു് പറയുന്നതും ഈ കാലഘട്ടത്തിന്റെ ഭാവവുമായി പൊരുത്തപ്പെടുകയില്ല. സ്വപ്നത്തിൽപ്പോലും വിചാരിക്കാത്ത കാൎയ്യങ്ങൾ ദിവസേന കാണുന്നു; അസാദ്ധ്യമായവ സാദ്ധ്യതകളായി മാറുന്നു. ഹിംസയുടെ രംഗത്തു് ഉണ്ടായിക്കൊണ്ടിരിക്കുന്ന അദ്ഭുതകരങ്ങളായ കണ്ടുപിടുത്തങ്ങൾ നമ്മെ ഇടയ്ക്കിടെ അമ്പരപ്പിച്ചുകൊണ്ടിരിക്കുന്നു. പക്ഷേ എന്റെ വിശ്വാസം, ഇവയെയൊക്കെക്കാളും അപ്രതീക്ഷിതവും അസാദ്ധ്യവുമായ കണ്ടുപിടുത്തങ്ങൾ അഹിംസയുടെ രംഗത്തു് ഉണ്ടാവുമെന്നാണു് !'

# 23

## സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളി *

### 1 ആമുഖം

വിഷയംതന്നെ ഒരു വെല്ലുവിളിയായ 'സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളി' എന്ന വിഷയത്തെപ്പററി ഈ സായാഹ്നത്തിൽ നിങ്ങളോടു് സംസാരിക്കുവാൻ എന്നെ ക്ഷണിച്ചതിനു് ഇൻഡ്യൻ ഇൻസ്റ്റിട്യൂട്ടു് ഓഫ് പബ്ലിക്കു് അഡ്മിനിസ്ട്രേഷന്റെ മഹാരാഷ്ട്ര പ്രാദേശികശാഖയോടും പ്രത്യേകിച്ചും ഡോക്ടർ വി. സുബ്രഹ്മണ്യത്തോടും ഞാൻ കൃതജ്ഞനാണു്. ബാംഗ്ലൂരിൽ മൈസൂർ സംസ്ഥാന സെക്രട്ടേറിയേററിലും ലക്നോവിൽ ഉത്തർപ്രദേശ് സെക്രട്ടറിയേററിലും ഭാരതത്തിന്റെ മററു പല ഭാഗങ്ങളിലും ഇത്തരം സദസ്സുകളെ അഭിസംബോധന ചെയ്യുവാൻ എനിക്കു് സന്ദർഭമുണ്ടായിട്ടുണ്ടു്. ഇവിടെ പ്രധാനമായും മഹാരാഷ്ട്രാ അഡ്മിനിസ്ട്രേററീവ് സർവ്വീസസിലെ അംഗങ്ങളോടു് സംസാരിക്കുവാനാണു് ഞാൻ നിയുക്തനായിട്ടുള്ളതു്; ചുരുക്കം ചില മററു് ഉദ്യോഗസ്ഥരും സന്നിഹിതരാണെങ്കിലും ഭരണസംവിധാനമെന്നതു്, നാം വിചാരിക്കുന്നതിലുമധികം, ദേശീയജീവിതത്തിലെ സുപ്രധാനമായൊരു വിഭാഗമാണെന്നുള്ളതിനാൽ, എന്റെ പ്രസംഗവിഷയം പ്രത്യേകമായും അത്ഥവത്തായൊന്നായിത്തീരുന്നുണ്ടു്.

### 2 സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളി

ആധുനികഭാരതത്തിൽ ഇന്നു് നമുക്കു് രാഷ്ട്രീയസ്വാതന്ത്ര്യം പുതിയൊരനുഭവമാണു്. ശതാബ്ദങ്ങളായി വിദേശാധിപത്യത്തിൻ കീഴിലും, രാഷ്ട്രീയമായ നിശ്ചലതയിലും ആണു് നാം ജീവിച്ചുപോന്നതു്; ഇതു് നമ്മുടെ മനസ്സിലുണ്ടാക്കിയ അമ്പരപ്പു് കാരണം, സ്വാതന്ത്ര്യം കരഗതമായപ്പോഠം അതിന്റെ യാഥാത്ഥ്യം

---

* 1972 ഏപ്രിൽ 13-ാംനു- ബോംബെയിലെ സചിവാലയത്തിൽ ഇൻഡ്യൻ ഇൻസ്റ്റിട്യൂട്ടു് ഓഫ് പബ്ളിക്കു് അഡ്മിനിസ്ട്രേഷന്റെ മഹാരാഷ്ട്ര പ്രാദേശികശാഖയുടെ യോഗത്തിൽ ചെയ്ത പ്രസംഗത്തിന്റെ ശബ്ദലേഖനത്തെ ആസ്പദമാക്കി തയ്യാറാക്കിയതു്.

ഗ്രഹിക്കുവാൻ നമുക്ക് സാദ്ധ്യമായില്ല. നമുക്ക് ലഭ്യമായ സ്വാതന്ത്ര്യത്തിൻെറ വ്യാപ്തിയേയും അതു് നമ്മിലർപ്പിക്കുന്ന ഉത്തരവാദിത്വങ്ങളെയും നാം മനസ്സിലാക്കേണ്ടതുണ്ട്. ആധുനികകാലത്തു് മഹാന്മാരായ ഗുരുക്കന്മാർ നമുക്കുണ്ടായി; അവർ സ്വാതന്ത്ര്യത്തിനു് നമ്മെ പ്രാപ്തരാക്കി. കഴിഞ്ഞ 150 വർഷങ്ങളിൽ അവർ അനുഷ്ഠിച്ച അർപ്പണസേവനം ദേശീയമനസ്സിനെ രൂപപ്പെടുത്തുവാനും സ്വാതന്ത്ര്യത്തിൻെറ വെല്ലുവിളിയെ നേരിടുവാനുള്ള കഴിവുനേടുവാനും സഹായിച്ചു. പക്ഷെ നമ്മുടെ വിദ്യാഭ്യാസം ഇന്നും ദേശീയാവശ്യങ്ങളുമായി പൊരുത്തപ്പെട്ടിട്ടില്ല. അതിനിപ്പോഴും പാരതന്ത്ര്യത്തിൻെറ ഒരു ചുവയുണ്ട്. വിദേശാധിപത്യം തുടർന്നുകൊണ്ടുപോകുവാൻവേണ്ടി ആലോചിച്ചുണ്ടാക്കിയതാണതു്; നാം അതിലുണ്ടാക്കിയിട്ടുള്ള ചില്ലറ മാററങ്ങൾ, അതിൻെറ നിശ്ചലമായ ലക്ഷണങ്ങളെ നീക്കം ചെയ്തിട്ടില്ല; നമ്മുടെ ദേശീയലക്ഷ്യങ്ങളുടെയും ദേശീയനന്മയുടെയും താല്പര്യം പരിഗണിച്ചും നാം ഉടനെ ഇവയെ ദൂരീകരിക്കേണ്ടതാണ്. അപ്പോൾ നമുക്ക് ലഭ്യമായ സ്വാതന്ത്ര്യത്തിൻെറ സുപ്രധാനമായ വെല്ലുവിളികളിലൊന്നു് നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തെ പരിഷ്കരിക്കുക എന്നതാണ്; അതു്, ദേശീയപുരോഗതിക്കും, സ്വാതന്ത്ര്യത്തിൻെറ ഉള്ളടക്കത്തെ വർദ്ധിപ്പിക്കുന്നതിനും, അതിനെ രാഷ്ട്രീയതലത്തിൽനിന്നു് സാമ്പത്തികവും സാമൂഹികവുമായ തലങ്ങളിലേയ്ക്കു് ഒഴുകുമാറാക്കുന്നതിനും ഉള്ള ഒരുപകരണമാവേണ്ടതാണ്. സ്വാതന്ത്ര്യമെന്നാൽ അടിമത്തത്തിൽ നിന്നുള്ള വിമുക്തത മാത്രമല്ല ഉത്തരവാദിത്വവുമാണെന്നു് ജനങ്ങളെ ബോദ്ധ്യപ്പെടുത്തേണ്ടതുണ്ട്.

ഒരു സ്വതന്ത്രസമുദായത്തിലെ പൌരത്വത്തിൻെറ ദ്വിമുഖങ്ങൾ സ്വാതന്ത്ര്യവും ഉത്തരവാദിത്വവുമാണ്; പക്ഷെ ഉത്തരവാദിത്വത്തിൻെറ പ്രാധാന്യം സ്വതന്ത്രഭാരതത്തിൻെറ നടത്തിപ്പിൽ നാം വേണ്ടും വിധം മനസ്സിലാക്കിയിട്ടില്ല. ഉത്തരവാദിത്വമില്ലാത്ത സ്വാതന്ത്ര്യം സ്വാതന്ത്ര്യത്തിനുതന്നെ അപകടകരമാണ്. നമുക്ക് ഉത്തരവാദിത്വമൊന്നുമില്ലാതിരുന്നതിനാൽ എന്തുവേണമെങ്കിലും ചെയ്യാവുന്ന ഒരു കാലമുണ്ടായിരുന്നു. വിദേശാധിപത്യത്തിന്മേലും ലണ്ടനിലെ സെക്രട്ടറി ഓഫ് സ്റ്റേററിന്മേലും അന്നു് നമുക്ക് എല്ലാ പഴിയും ചാരാമായിരുന്നു. പക്ഷെ ഇന്നു് കുററങ്ങളെ തൂക്കിയിടുവാൻ പുറത്താരുമില്ലാതായിരിക്കയാണ്. പക്ഷെ ഈ മാററം ഇന്നും ഭാരതത്തിലെ ജനങ്ങൾ വേണ്ടും വണ്ണം മനസ്സിലാക്കിയിട്ടില്ല. അതുകൊണ്ടു് നമ്മുടെ മാനസികചക്രവാളത്തിൽ ഇന്നു് ഉണ്ടാവേണ്ടിയിരിക്കുന്ന ആദ്യത്തെ പ്രധാന മാററം ഒരു സ്വതന്ത്രസമൂഹത്തിലേയും സ്വതന്ത്രരാഷ്ട്രത്തിലേയും അംഗങ്ങൾക്കുണ്ടാവേണ്ട

ഉത്തരവാദിത്വത്തെപ്പററിയ ഉണർവ്വുണ്ട്. ഉത്തരവാദിത്വം സ്വാതന്ത്ര്യത്തിന്റെ ഉള്ളടക്കത്തെ വദ്ധിപ്പിക്കുന്ന ഒരു കമ്മരീതിയും പെരുമാററവും ഉൾക്കൊള്ളുന്നുണ്ട്. ആ ബോധത്തിന്റെ അഭാവത്തിൽ ജനങ്ങളിൽ ഒരു പാകതയില്ലായ്മ കാണാം. ഇന്ന് നമ്മുടെ ദേശീയജീവിതത്തിന്റെ പല അങ്കണങ്ങളിലും ഇതു് നിലവിലുണ്ട്; പക്ഷെ ഉത്തരവാദിത്വബോധം ലഭ്യമാവുമ്പോൾ, നമ്മുടെ സ്വാതന്ത്ര്യം ഇന്നത്തേതിലും കൂടുതൽ സമ്പന്നമാവും.

## 3 പൌരത്വവും ഉത്തരവാദിത്വവും

'സിററിസൻ' (പൌരൻ) എന്ന ഇംഗ്ലീഷ്പദം അത്ഥപുഷ്ടമായൊന്നാണ്. അതിന്റെ ശരിയായ അത്ഥവ്യാപ്തി നാം മനസ്സിലാക്കേണ്ടതുണ്ട്. ഒരു ശിശു ജനിച്ച ഉടനെ അതു് ഒരു 'ക്യൂ'വിൽ സ്ഥലം പിടിക്കുന്നു; അതിന് 21 വയസ്സാവുമ്പോൾ, ബാഹ്യപ്രചോദനം കൂടാതെ, അതു് ദേശീയ ജീവിതത്തിൽ പങ്കെടുക്കുവാനുള്ള ആനുകൂല്യത്തോടു കൂടിയ ഒരു പൌരനായിത്തീരുന്നു. പൌരത്വത്തിനുള്ള പ്രായപൂത്തി 21 ൽ നിന്നു് 18 ആക്കുവാൻ ഇന്നു് ഒരു ഭിനിവേശം കാണുന്നുണ്ട്; ഇങ്ങനെയായാൽ, നമ്മുടെ യുവതലമുറയിലെ കൂടുതലായൊരു വിഭാഗത്തിന് വോട്ടും ദേശീയ ജീവിതത്തിലും രാഷ്ട്രീയത്തിലും പങ്കെടുക്കുവാൻ അവകാശവും കിട്ടും. അടുത്തവഷത്തിൽ ഇതു് അംഗീകരിക്കപ്പെടുമെന്നും അതിന് നിയമപ്രാബല്യം കിട്ടുമെന്നും അങ്ങനെ അടുത്ത തിരഞ്ഞെടുപ്പിൽ 18 വയസ്സുകാരും രംഗത്തുണ്ടായിരിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. പക്ഷെ നാം മനസ്സിലാക്കേണ്ട ഏററവും പ്രധാനമായ സംഗതി ഇതാണ്. 'ക്യൂവിൽ' നിന്നു്, ശാരീരികമായി പ്രായപൂത്തി എത്തിയതുകൊണ്ടു മാത്രം പൌരനാവുകയില്ല. ഇതിലും ഗഹനമായ ചിലതു് പൌരത്വത്തിലുണ്ട്; ഇതു് ഉത്തരവാദിത്വം കൈകാര്യം ചെയ്യുകവഴി മാത്രമേ കിട്ടുകയുള്ളു. എന്നെ ഒരു കായ്യത്തിന്റെ ചുമതലയേല്പിച്ചാൽ, ഞാൻ അതിന്റെ ഉത്തരവാദിത്വമേല്ക്കുന്നു എന്നാണത്ഥം. അതിന്റെ അനന്തരഫലങ്ങൾ ഞാൻ അനുഭവിക്കണം. ഇതിൽ അടങ്ങിയിട്ടുള്ള പക്വതയിലേയ്ക്കുയരുവാനുള്ള പരിശീലനം വിപുലമായ തോതിൽ നമ്മുടെ നാട്ടിൽ ഉണ്ടാവേണ്ടതായിട്ടുണ്ട്. ഇതു് സ്വായത്തമാക്കിയ ചുരുക്കം ചില ആളുകളാണ് നമുക്ക് സ്വാതന്ത്ര്യം സമ്പാദിച്ചുതന്നതും നമ്മുടെ രാഷ്ട്രത്തെ സാമ്പത്തികവും മററുമായ വികസനത്തിലേയ്ക്ക് നയിച്ചതും; പക്ഷെ നമ്മുടെ ജനങ്ങൾ വ്യാപകമായ തോതിൽ ഈ പക്വത വളത്തിയെടുക്കുകയും ഈ ഉത്തരവാദിത്വബോധം ആജ്ജിക്കുകയും ചെയ്യേണ്ടതായിട്ടുണ്ട്. കഴിഞ്ഞ 25 വഷത്തെ നമ്മുടെ ചരിത്രം ഇതു്

സുവ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. ശതാബ്ദങ്ങളോളമുള്ള അടിമത്തത്തിനു ശേഷം നമുക്ക് കൈവന്ന സ്വാതന്ത്ര്യം നമ്മിൽ ആവേശം ജനിപ്പിക്കുകയും അതിന്റെ തരംഗങ്ങളിൽ നാം കൂടുതൽ വേഗത്തിൽ മുന്നോട്ടു നീങ്ങുകയും ചെയ്യേണ്ടതായിരുന്നു. മററു രാഷ്ട്രങ്ങൾ ഈ വിധമാണ് പുരോഗമിച്ചത്. അവക്ക് സ്വാതന്ത്ര്യം കൈവന്നപ്പോൾ, ദേശീയമായൊരു ഓജസ്സ് പ്രകടമായി; നിർവൃതിയുടെ ഒരു ഭാവം ജനങ്ങൾക്ക് അനുഭവപ്പെട്ടു; അവർ മഹത്തായ കാര്യങ്ങൾ നേടിയെടുത്തു തുടങ്ങി. നാമും ചില വലിയ കാര്യങ്ങൾ നിർവ്വഹിച്ചിട്ടുണ്ട്; പക്ഷെ നാം അനുഭവിച്ചയാതനകളും അവമാനങ്ങളും നോക്കുമ്പോൾ, കഠിനാദ്ധ്വാനത്തിനും ഇതിലും വലിയ നേട്ടങ്ങൾ നേടിയെടുക്കുവാനും കൂടുതൽ ആവേശം ഈ സ്വാതന്ത്ര്യം നമുക്ക് തരേണ്ടതായിരുന്നു.

## 4 കഠിനാദ്ധ്വാനം ആവശ്യം

ഭാരതം മുഴുവനുമായിത്തന്നെ ഞാൻ കാണുന്ന ഒരു കാര്യം കഠിനാദ്ധ്വാനം ചെയ്‌വാൻ നമുക്ക് കഴിവില്ല എന്നതാണ്. ഒരു തരത്തിലുള്ള ദേശീയാലസ്യം നമ്മുടെ മേൽ അമർന്ന് കിടക്കയാണ്. ഈ മാന്ദ്യത്തെ ഇളക്കിക്കളയുവാൻ നമുക്കിനിയും സാദ്ധ്യമായിട്ടില്ല. കഠിനാദ്ധ്വാനമില്ലാതെ ഒരു രാഷ്ട്രത്തിനും മഹത്വത്തിലേയ്ക്ക് ഉയരുവാൻ സാദ്ധ്യമല്ല.

നമ്മുടെ കഴിഞ്ഞ 25 കൊല്ലത്തെ പുരോഗതി സാദ്ധ്യമാകേണ്ടിയിരുന്നതിനേക്കാൾ മന്ദഗതിയിലായതിന് കാരണമിതാണ്. നാം കഠിനമായി അദ്ധ്വാനിച്ചിരുന്നെങ്കിൽ ഇത് കൂടുതൽ ദ്രുതമായിരുന്നേനെ. കൂടുതൽ സംസാരവും കുറഞ്ഞ ജോലിയുമാണ് നമ്മുടെ നാട്ടിൽ; മന്ത്രികാര്യാലയങ്ങളേയും മററ് ഗവമെണ്ട് സ്ഥാപനങ്ങളേയും സംബന്ധിച്ചും, പുറമേയുള്ള ജനങ്ങളുടെ കാര്യത്തിലെന്നപോലെ ഇത് വാസ്തവമാണെന്ന് പറയുവാൻ എനിക്ക് ഖേദമുണ്ട്. സർവ്വത്ര കൂടുതൽ സംഭാഷണവും കുറഞ്ഞ ജോലിയുമാണ്.

ഇത് ഭാരതത്തിന്റെ പ്രത്യേകതയാണ്. വേറെവിടേയും ഇത് ഞാൻ കണ്ടിട്ടില്ല. എല്ലാ രാജ്യങ്ങളിലും ഒരാൾ ജോലി ചെയ്യുമ്പോൾ, അയാൾ അതു തന്നെ ചെയ്യുന്നു; ഇവിടെ നാം ജോലി സമയത്ത്, ജോലി ഒഴികെ എല്ലാം ചെയ്യുന്നു.

നമ്മുടെ നാട്ടിലെ പൊതുമേഖലാസ്ഥാപനങ്ങളിലും സ്വകാര്യ സ്ഥാപനങ്ങളിലും ഈ ആലസ്യം ഈ സുഖലോലുപത വ്യക്തമായി പ്രകടിതമാവുന്നുണ്ട്. നമ്മുടെ നാട്ട് സാമ്പത്തികമായും സാമൂഹിക

മായും പിന്നോക്കമാണെന്നോർക്കുമ്പോൾ ഇതു് അത്യന്തം ശോചനീയമാണു്.

നമ്മിൽ മിക്കവരും നാം പുരോഗമിക്കണമെന്നാഗ്രഹിക്കുന്നുണ്ടു്; പക്ഷെ ആഗ്രഹംകൊണ്ടു് മാത്രം കാര്യമായില്ല; വേണ്ടത്ര ശ്രമം നടത്തേണ്ടതുണ്ടു്; അതായതു് ഗവണ്മെണ്ടു് സെക്രട്ടറിയററുകളിൽ കൂടുതൽ ഊർജ്ജസ്വലതയും കൂടുതൽ കഠിനാദ്ധ്വാനവും കൂടുതൽ പ്രതിബദ്ധതയും ആവശ്യമാണു്.

നമ്മുടെ പ്രധാനമന്ത്രി ഈ പദം ഇടയ്ക്കിടയ്ക്കുപയോഗിക്കുന്നുണ്ടു്. പ്രതിബദ്ധതയെന്നാൽ ഒരു പ്രത്യേകരാഷ്ട്രീയ ആദർശത്തോടുള്ള പ്രതിബദ്ധത എന്നർത്ഥമില്ല. രാഷ്ട്രത്തോടുള്ള പ്രതിബദ്ധത, ഇന്നത്തെ പൊതുഭരണം ഉൾക്കൊള്ളുന്ന വമ്പിച്ച ഉത്തരവാദിത്വത്തോടുള്ള പ്രതിബദ്ധത എന്നാണതിന്റെ അർത്ഥം. ഈ പ്രതിബദ്ധതയും ഉത്തരവാദിത്വവും ലഭ്യമാവുമ്പോൾ ജനങ്ങൾക്കും ഉദ്യോഗസ്ഥന്മാർക്കും തൊഴിലാളികൾക്കും കൂടുതൽ ഊർജ്ജസ്വലത ലഭ്യമാവും.

ഇത്തരം ഊർജ്ജസ്വലതയാണു് നാം ഇന്നു് വീണ്ടെടുക്കേണ്ടതു്. ജീവിതപ്രശ്നങ്ങളെ നേരിട്ടു് അവയെ പരിഹരിച്ചു് രാഷ്ട്രത്തെ പുരോഗതിയുടെയും സമൃദ്ധിയുടെയും മാർഗ്ഗത്തിലേയ്ക്കു നയിക്കുന്ന മാനുഷികചൈതന്യം. നാം ശതാബ്ദങ്ങളായി അനുഭവിച്ച ഗ്ലാനതയിൽനിന്നു് രാഷ്ട്രത്തെ ഉദ്ധരിക്കുവാൻ ഇതല്ലാതെ വേറെ ജാലവിദ്യയൊന്നുമില്ല.

## 5 പുതിയ മന്ത്രം

അതിനാൽ ഇന്നത്തെ മന്ത്രം അദ്ധ്വാനം, കഠിനമായ അദ്ധ്വാനം എന്നാണു്; ബുദ്ധിപൂർവ്വമായ അദ്ധ്വാനം, സംഘടിതമായ അദ്ധ്വാനം എല്ലാ മഹത്തായ സംരംഭങ്ങളും സംഘടിതശ്രമത്തിന്റെ ഫലമാണു്. ഇങ്ങനെ സംഘടിതവും ബുദ്ധിപൂർവ്വവുമായ അദ്ധ്വാനം ഉൾക്കൊള്ളുന്ന സ്വഭാവശ്രേഷ്ഠത പരിശീലിച്ചാൽമാത്രമേ സ്വാതന്ത്ര്യത്തിന്റെ വെല്ലുവിളിയെ നേരിടുവാൻ നമുക്കു സാദ്ധ്യമാവൂ. ഈ തത്വത്തെ നാം പൂർണ്ണമായി ഉൾക്കൊള്ളേണ്ടതുണ്ടു്; ആലോചനയില്ലാതെ എങ്ങനെയെങ്കിലുമല്ല, ബോധപൂർവ്വം തന്നെ.

ജാപ്പാനിലും ജർമ്മനിയിലും അമേരിക്കയിലും ജനങ്ങൾ കഠിനമായി അദ്ധ്വാനിക്കുന്നതു് ഞാൻ കണ്ടു. ജോലി ചെയ്യുമ്പോൾ അവർ സംസാരിക്കാറില്ല; അവർക്കു സ്വാഭിമാനവും സ്വയം മതിപ്പും ഉണ്ടു്. പ്രവൃത്തിസമയത്തു് ജോലി എടുക്കുവാനാണു് എനിക്കു്

ശമ്പളം തരുന്നതു്; അതുകൊണ്ടു് എൻെറ കടമ ഞാൻ ചെയ്തു തീക്കട്ടെ; സമയം നഷ്ടപ്പെടുത്തരുതു്; ഇതാണു് അവരുടെ നില പാടു്. ഭാരതത്തിൽ മിക്കവാറും ഈ മനോഭാവം ഇല്ലെന്നുതന്നെ പറയാം. നാം നമ്മുടെ സമയത്തെ—നമുക്കു് ശമ്പളം വാങ്ങിത്തരു ന്ന സമയത്തെ—വ്യത്ഥമാക്കുന്നു.

ഗംഭീരമായ നമ്മുടെ ഡൽഹി മന്ത്രികാര്യാലയത്തിൽ എത്രയോ സമയം വെടി പറയുന്നതിലും അപവാദം പറച്ചിലിലും ചായ കുടി യിലും ചിലവഴിക്കുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. ഭരണയന്ത്രത്തിൻെറ ഈ മാന്ദ്യം വിദേശീയസന്ദർശകർ പ്രത്യേകിച്ചും ശ്രദ്ധിച്ചിട്ടുള്ള താണു്. ഈ പ്രശ്നം രാജ്യത്തിൻെറ നാനാ ഭാഗങ്ങളിലും ഉള്ളതായി ഞാൻ കണ്ടിട്ടുണ്ടു്; ചില സംസ്ഥാനങ്ങൾ കുറെ ഭേദമാണെന്നു് മാത്രം. ഇവയിലൊന്നു് മഹാരാഷ്ട്രമാണു്; വേറൊന്നു് തമിഴ്നാടു്; ഒരുപരിധിവരെ കേരളവും. ഇവിടങ്ങളിൽ കൂടുതൽ കാര്യക്ഷമത യോടുകൂടി ഒട്ടുവളരെ ജോലി നിവ്വഹിക്കപ്പെടുന്നുണ്ടു്. ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ചു് ഇവ ഭേദമാണെങ്കിലും ഇതര രാജ്യങ്ങളുമായി ഒത്തുനോക്കുമ്പോൾ നാമെല്ലാം തന്നെ വളരെ പിന്നോക്കമാണു്. ഇവിടെയാണു് നാം പുതിയൊരപ്പ്ണം നടത്തേ ണ്ടതു്; ഇതിനുള്ള ഉത്സാഹം ശമ്പളത്തിൽനിന്നും അലവൻസുകളിൽ നിന്നും ഉണ്ടാവുകയില്ല. ഇന്നു് ഈ നാട്ടിലില്ലാത്ത ഒന്നിൽനിന്നു അതു് രൂപംകൊള്ളേണ്ടിയിരിക്കുന്നു. ശമ്പളത്തിൽ വദ്ധനയു ണ്ടാക്കാം; അലവൻസുകളും കൂടുതലാക്കാം; പക്ഷെ സ്വന്തം ശ്രമ ത്തിൽക്കൂടെയല്ലാതെ വദ്ധിക്കാനിടയില്ലാത്ത ഒന്നുണ്ടു്; ഇതാണു് മഹത്തായ ദേശീയപരീക്ഷണത്തോടുള്ള വ്യക്തിപരമായ പ്രതിബ ദ്ധത; ഇതു് ഓരോരുത്തനേയും അവനവനെക്കൊണ്ടുതന്നെ പറയി പ്പിക്കുന്നു ഞാൻ ''ഈ രാജ്യത്തിലെ ഒരു പൗരനാണു് ശതാബ്ദങ്ങ ളായി ഞാൻ അടിമത്തത്തിലായിരുന്നു; ഇന്നു് ഞാൻ സ്വതന്ത്ര നാണു്; അതിനാൽ ഈ രാജ്യത്തോടു് എനിക്കൊരുത്തരവാദിത്വ മുണ്ടു്. അതു് വളന്നു് വികസിക്കുന്നതു് കാണണമെന്നു് ഞാൻ ആഗ്രഹിക്കുന്നു.''

നാം ഈ രാഷ്ട്രത്തിൻെറ ഭാഗമാണെന്നും, നാം അതിലാണെ ന്നും മാത്രമല്ല അതിൻേറതാണെന്നും അതിനുള്ളതാണെന്നും ഉള്ള ബോധം, ഇന്നില്ലാത്തതായൊരു പുതിയൊരു ഊജ്ജത്തെ ഉടനെ സൃഷ്ടിക്കും. ഇന്നു് ഭാരതത്തിൽ നമ്മുടെ മൗലികമായ വ്യക്തിത്വം ഒരു സെക്രട്ടേറിയററ് ഉദ്യോഗസ്ഥൻെറയോ, ഒരു എഞ്ചിനീയറു ടെയോ ഡോക്ടറുടെയോ മാത്രമാകരുതു്. അതു് ഭാരതത്തിലെ ഒരു പൗരൻേറതാവണം. നിങ്ങളാരാണു് എന്നു് ആരെങ്കിലും ചോദി

കുന്നുവെങ്കിൽ നിങ്ങളുടെ മറുപടി, ഞാൻ സ്വതന്ത്രഭാരതത്തിന്റെ ഒരു പൗരനാണ്, എന്നായിരിക്കണം. നിങ്ങൾ എന്തു ചെയ്യുന്നു എന്ന ചോദ്യമാണ് പിന്നീട് വരുന്നതെങ്കിൽ, നിങ്ങൾക്ക് പറയാം: ഞാൻ ഒരു ഭരണാധികാരിയാണ്; ഞാൻ ഇതാണ്, അതാണ്. സ്വതന്ത്രഭാരതത്തിലെ ഒരു പൗരൻ എന്ന നിങ്ങളുടെ അടിസ്ഥാനവ്യക്തിത്വം നിങ്ങളുടെ വ്യക്തിത്വത്തിന്റേയും ജോലിയുടെയും എല്ലാ വശങ്ങൾക്കും പുതിയൊരാവേശം നല്കും.

## 6. പ്രേരകശക്തി ഭരണത്തിൽ

ഇതിനു മുമ്പൊരിക്കലും നമുക്ക് സ്വതന്ത്രഭാരതത്തിന്റെ പൗരത്വമുണ്ടായിരുന്നിട്ടില്ല. നമ്മുടെ പുരാതന രാജ്യങ്ങളെല്ലാം തന്നെ ഒരു രാജാവിലോ ചക്രവർത്തിയിലോ, സൈന്യാധിപതിയിലോ, അപ്രകാരമുള്ള ഏതെങ്കിലുമൊരാളിലോ കേന്ദ്രീകരിച്ചതായിരുന്നു. ഇന്ന്, നമ്മുടെ ഭരണഘടന അഭിമാനപൂർവ്വം പ്രഖ്യാപിക്കുന്നപോലെ 'ഭാരതത്തിലെ ജനങ്ങളായ നാം' ഒരു രാഷ്ട്രം സ്ഥാപിച്ചിരിക്കയാണ്. നമ്മുടെ ദീർഘകാലചരിത്രത്തിലാദ്യമായി, ഭാരതരാഷ്ട്രം ഭാരതീയരിൽ സ്ഥാപിതമായിരിക്കയാണ്; ഇവരിൽനിന്നാണ് അതു് ശക്തി ആർജ്ജിക്കുന്നതു്, ഈ ശക്തിയെ നൂറു മടങ്ങായി ഭാരതീയർക്ക് തിരിച്ചുകൊടുക്കുകയാണതിന്റെ കൃത്യം. ഇവിടെ രാജാവുമില്ല, ചക്രവർത്തിയുമില്ല; രാജ്യത്തെ റിപ്പബ്ളിക്കായി പ്രഖ്യാപനം ചെയ്തതോടെ, രാജാവിൽ കേന്ദ്രീകൃതമായിരുന്ന പരമാധികാരം കോടിക്കണക്കിലുള്ള പൗരന്മാരിലേയ്ക്കു് കൈമാററം ചെയ്യപ്പെട്ടു. ഇന്നു് നാം ആ റിപ്പബ്ളിക്കിലെ പൗരന്മാരാണ്. ഈ ബോധത്താൽ പ്രചോദിതരായി, നമ്മൾക്കുള്ളിൽനിന്നുതന്നെ ധാരാളം ഊർജ്ജം നമുക്ക് ശേഖരിക്കാം. ഇതെല്ലാവർക്കും ലഭ്യവുമാണ്; പക്ഷേ അതിനുവേണ്ട ആന്തരികപ്രേരണ കാണുന്നില്ല.

സചിവാലയങ്ങളിലും മറെറല്ലാ രംഗങ്ങളിലും ഇന്നു തുടച്ചയായി ചർച്ചചെയ്യപ്പെടേണ്ട ഏതെങ്കിലുമൊരു വിഷയമുണ്ടെങ്കിൽ അതു് പ്രേരകശക്തിയുടേയും പ്രതിബദ്ധതയുടേയുമാണ്. ഏതൊരു വിധത്തിലുള്ള പ്രേരകശക്തിയാണ് നമ്മെ കൂടുതൽ അദ്ധ്വാനശീലരാക്കുക? ഭാരതത്തിൽ നമുക്ക് വിസ്തൃതമായൊരു വിശ്വാസമുണ്ട്—പണം മാത്രമാണ് മനുഷ്യനെ പണി എടുപ്പിക്കുവാനുള്ള ഏററവും അഭികാമ്യമായ പ്രേരകമെന്നു്; പക്ഷേ, ഒരു പരിധിക്കപ്പുറം, ഒരാൾ ചെയ്തുകൊണ്ടിരിക്കുന്നതിലധികം പണി അയാളെക്കൊണ്ടെടുപ്പിക്കുവാൻ പണത്തിന്നു് കഴികയില്ല.

നമുക്കുള്ള ഏകപ്രേരകശക്തി നാം ഈ രാഷ്ട്രത്തിനു ചേർന്നവരാണെന്നും അതു നശിക്കുന്നതു കാണുവാൻ ആഗ്രഹിക്കാത്തവരാണെന്നുള്ളതുമാണു്. കഴിഞ്ഞ കാലങ്ങളിൽ നാം ഒട്ടധികം ദുരിതമനുഭവിച്ചിട്ടുണ്ടു്; ഈ രാഷ്ട്രം ഭാവിയിലെപ്പോഴും സ്വതന്ത്രമായിരിക്കുമെന്നും. ഇന്നു് സ്വാതന്ത്ര്യമെന്നതു് വെറുമൊരു പേർ മാത്രമായിരിക്കുന്നു. ജനലക്ഷങ്ങളുടെ ജീവിതത്തിൽ ഇതിനെ യാഥാർത്ഥ്യമാക്കിക്കൊണ്ടുവരേണമെന്നും നാം ഉറപ്പാക്കേണ്ടതുണ്ടു്. ഈ പ്രതിബദ്ധത തന്നെയാണു് പൗരത്വമെന്നതു്. ഇതു് ഭാരതത്തിൽ മുമ്പൊരിക്കലും പ്രചാരത്തിലുണ്ടായിരുന്നിട്ടില്ല. എല്ലാ കാര്യങ്ങളേയും നാം ലാഘവബുദ്ധിയോടുകൂടി കൈകാര്യം ചെയ്യുകയും ദേശീയ പ്രശ്നങ്ങളെ വേറെ ആരുടെയെങ്കിലും പ്രശ്നങ്ങളായി കരുതുകയും ചെയ്യുന്നതു് ഇതുകൊണ്ടാണു്.

ഇന്നു് നമ്മുടെ രാജ്യത്തിൽ ജനാധിപത്യം നിലവിലുണ്ടു്; സ്വാതന്ത്ര്യത്തിൻെറ അനുഗ്രഹത്തെ ജനജീവിതത്തിലേയ്ക്കു് കൊണ്ടുവരികവഴി നാം അതിനെ അവയ്ക്കു് സാർത്ഥകമാക്കേണ്ടതുണ്ടു്. കേന്ദ്രത്തിലും, സംസ്ഥാനങ്ങളിലും സമർത്ഥവും ജനങ്ങളോടു് പ്രതിബദ്ധത കാണിക്കുന്നതുമായ ഒരു ഭരണയന്ത്രമുണ്ടെങ്കിലേ ഇതു് സാദ്ധ്യമാവൂ. ഇതിലെ ഓരോ വ്യക്തിയും ആദ്യമായി ഒരു യഥാർത്ഥപൗരനാവുകയും രാഷ്ട്രനിർമ്മാണമെന്ന മഹായജ്ഞത്തിൽ പങ്കുചേരുകയും വേണം. നാം ഇന്നു് നേരിടുന്ന ഏററവും പ്രധാനമായ വെല്ലുവിളി ഇതാണു്.

## 7 ഭാവനാപൂർണ്ണമായ സഹാനുഭൂതി

ഭാഗഭാക്കാവുന്നതിനെപ്പററിയും പ്രതിബദ്ധതയെപ്പററിയും പറയുമ്പോൾ, വിവിധ വകുപ്പുകളിലെ ഉദ്യോഗസ്ഥവൃന്ദം കൂടുതൽ ദേശീയബോധം വളർത്തിയെടുക്കുന്നതിനെപ്പററി പറയുമ്പോൾ, എങ്ങനെയാണു് ഇതെല്ലാം കൈവരുത്തേണ്ടതെന്ന പ്രശ്നം ഉയർന്നുവരുന്നുണ്ടു്. ഇതിനെപ്പററി ഞാൻ വിചിന്തനം ചെയ്തിട്ടുണ്ടു്; ഡൽഹിയിലെ സെക്രട്ടേറിയററ് ട്രെയിനിങ്ങ് സ്കൂളിലും മററും ചെയ്ത പ്രസംഗങ്ങളിൽ ഞാൻ ഇതു് ഉന്നയിച്ചിട്ടുമുണ്ടു്.

സെക്രട്ടേറിയററ് ജീവിതത്തിൻെറ വിരസമായ ചുററുപാടുകളിൽ, ബാഹ്യലോകവുമായുള്ള ബന്ധങ്ങളിൽനിന്നു് കശ്നമായ അകൽച്ചയിൽ, ജോലി ചെയ്താൽ, നാം നിശ്ചലജീവികളാവും; എന്തുകൊണ്ടെന്നാൽ, ജീവിതം എങ്ങനെയാണു് നമുക്കു ചുററും ഒഴുകിക്കൊണ്ടിരിക്കുന്നതെന്നു് നാം അറിയുകയില്ല. ഈ മനോഭാവം മാററി, നമുക്കുള്ളിൽ ചലനാത്മകമായൊരു ഊർജ്ജസ്വലത

എങ്ങനെ കൈവരുത്താം ? ദേശീയ പരിശ്രമത്തിൽ ഇഴുകിച്ചേരുന്നതെങ്ങനെ ?

നമുക്കുള്ളിൽ ഒരു പുതിയ കഴിവു് വളർത്തിയെടുക്കുന്നതിലാണു് ഇതിനുള്ള ഉത്തരം കിടക്കുന്നതു് – ഇതിനു് ഞാനൊരു പുതിയ വാക്യം നിർദ്ദേശിച്ചിട്ടുണ്ടു്—ഭാവനാപൂർണ്ണമായ സഹാനുഭൂതിക്കുള്ള കഴിവു്. ഒരു പൌരനെന്ന നിലയ്ക്കു് ഭാരതത്തിലെ 50 കോടി വരുന്ന ജനതയുടെ ഭാഗമാണു് ഞാൻ; അതുകൊണ്ടു് അവരുടെ മനസ്സുകളുടേയും ഹൃദയങ്ങളുടേയും നാടിമിടിപ്പുകൾ എന്നിൽ സ്പന്ദിക്കണം. ബ്രിട്ടീഷ് ഭരണത്തെ ഭാവനാശൂന്യമെന്നു നാം അപലപിക്കാറുണ്ടായിരുന്നു. ചിലപ്പോഴെല്ലാം അതു് മികച്ച കഴിവു് പ്രദർശിപ്പിച്ചു, പക്ഷെ അതു് തുലോം ഹ്രസ്വദൃഷ്ടിയായിരുന്നു. ഇന്നു് ഭാവനാപൂർണ്ണമായ ഒരു സഹാനുഭൂതി നാം വളർത്തിയെടുക്കേണ്ടതായിട്ടുണ്ടു് – എന്നാൽ മാത്രമേ നാം ഭരണമെന്ന സുപ്രധാനമായ സാമൂഹികകർത്തവ്യം നിറവേററുന്ന യഥാർത്ഥപൌരന്മാരാവുകയുള്ളു.

ഒരു ഭരണാധികാരിയുടെ അടിസ്ഥാനപരമായ വ്യക്തിത്വം ഒരു പ്രത്യേക കൃത്യം ചെയ്യുവാൻ നിയുക്തനായൊരു പൌരൻ എന്ന നിലയ്ക്കുള്ളതായിരിക്കണം; മററു് പലരും പല ജോലികളും ചെയ്യുന്നപോലെയാണു് അതും; എൻെറ പൌരത്വത്തെപ്പററിയും അതിലടങ്ങിയിട്ടുള്ള ചുമതലയെപ്പററിയും ഞാൻ ബോധവാനാവുമ്പോൾ, ഇത്തരമൊരു സഹാനുഭൂതി എന്നിൽ വളന്നുവരും.

ഇതിൻെറ പ്രവർത്തനം ഏതുവിധത്തിലായിരിക്കും ? മന്ത്രികാര്യാലയത്തിലെ അടച്ചിട്ട, സമശീതോഷ്ണവത്കൃതമായ ഒരു മുറിയിൽ ഞാൻ ഇരിക്കുന്നു; ഫയലുകൾ അവിടെ എത്തിക്കൊണ്ടിരിക്കയാണു്. ലക്ഷോപലക്ഷം ജനങ്ങളുടെ പ്രശ്നങ്ങളും പ്രത്യാശങ്ങളും അവയിലുണ്ടു്. അവിടവിടെയായി മനുഷ്യർ അനുഭവിക്കുന്ന യാതനകളെ ഓരോ ഫയലും വിശദമാക്കുന്നു; ഞാനിരിക്കുന്നതാകട്ടെ, ഈ പ്രശ്നങ്ങളെ കൈകാര്യം ചെയ്യുവാനുള്ള ഉത്തരവാദിത്വമുള്ള സുപ്രധാനമായൊരു സ്ഥാനത്തു്. കഷ്ടപ്പാടനുഭവിക്കുന്ന ഈ ദൂരസ്ഥിതരായ ആളുകളുമായി സമ്പക്കം വളർത്തിയെടുത്താൽ, പുതിയ ഉന്മേഷോത്സാഹങ്ങൾ എനിക്കു് ലഭ്യമാവുന്നു. ഒരു നിസ്തേജനായ വ്യക്തി എന്ന നില വിട്ടു്, ഞാൻ ഊജ്ജസ്വലനായൊരു വ്യക്തിവിശേഷമാവുന്നു. എനിക്കു ചുററും ഒഴുകുന്ന ജീവിതചൈതന്യം എന്നിൽ പ്രവേശിക്കുന്നു; കാര്യങ്ങൾ ജാഗ്രതയായിത്തീരുന്നു. ഒരു ഗൃഹസ്ഥനിലോ ആഫീസറിലോ യഥാർത്ഥമായ ഉത്തരവാദിത്വത്തിൻേറയും ഭാവനാപൂർണ്ണമായ സഹാനുഭൂതിയുടേയും

ബോധമുണ്ടാവുമ്പോൾ, അയാൾ തന്റെ ചുമതലയിൽപ്പെട്ട പ്രശ്ന ങ്ങളെ കൈകാര്യം ചെയ്യുന്നതു്, സെക്രട്ടേറിയററു് നടപടിക്രമങ്ങളു ടെ ഭാഗമായിട്ടായിരിക്കയില്ല; മറിച്ചു്, ജനലക്ഷങ്ങളുടെ ദേശീയാ വശ്യങ്ങളുടേയും ആശയങ്ങളുടേയും വെളിച്ചത്തിലായിരിക്കും.

പല വകുപ്പുകളിലും, മാസങ്ങളോളം ശമ്പളം കിട്ടാത്തതിന്റെ ഉദാഹരണങ്ങൾ ഞാൻ കണ്ടിട്ടുണ്ടു്; ഇതിനുള്ള കാരണം. ഫയലു കൾ നീങ്ങിയിട്ടില്ലെന്നുള്ളതാണു്. ശമ്പളമില്ലാതെ എങ്ങനെയാ ണു് ജീവിക്കുക? ഇതിനു് ഉത്തരവാദികളായ ആളുടെ നിലപാടു് ഇപ്രകാരമാണു്: 'ഇതിൽ എനിക്കു് വേവലാതിയില്ല; ഇതെന്നെ ബാധിക്കുന്നില്ല. എന്നെ ബാധിക്കുന്ന കാര്യമാണെങ്കിൽ, ഞാൻ തീച്ചയായും ശക്തമായി ഇതിൽ ഇടപെടും; മററുള്ളവരുടെ കാര്യ ത്തിൽ ഞാൻ തലയിടുകയില്ല.' ഇങ്ങനെയുള്ളവർ രാജ്യത്തിനും ഭരണത്തിനും ഭാരമായിത്തീരുന്നു. നാം ഉത്തരവാദിത്വമേറിയ പദ വികളിൽ, അധികാരത്തിന്റെ കേന്ദ്രസ്ഥാനത്തു് ഇരിക്കുന്നു. നമ്മു ടെ ചെറിയ പണികൾപോലും ജനങ്ങളുടെ ക്ഷേമത്തിലേയ്ക്കു് നയി ക്കുകയോ അതിനെ വിഫലമാക്കുകയോ ചെയ്യാൻ പോന്നവയാ ണു്. ഇങ്ങനെയുള്ള പരിതഃസ്ഥിതിയിൽ നാം സന്ദർഭത്തിനൊത്തു യരണം. ദീർഘകാലം സ്തുത്യർഹമായ സേവനമനുഷ്ഠിച്ച ശേഷം ജോലിയിൽനിന്നു് വിരമിച്ച ഒരാൾ ഇതാ. അദ്ദേഹത്തിന്റെ പെൻഷൻ കടലാസുകൾ ഇനിയും തെയ്യാറായിട്ടില്ല. ഒന്നോ രണ്ടോ വർഷങ്ങളായി അദ്ദേഹത്തിനു് പെൻഷൻ കിട്ടിയിട്ടില്ല. ഉദ്യോഗ ത്തിൽനിന്നു് വിരമിച്ച ഒരാൾ ഇന്നത്തെക്കാലത്തു് എങ്ങനെയാ ണു് പെൻഷൻ ഇല്ലാതെ ജീവിക്കുക? ഈ രീതിയിൽ ചിന്തിച്ചു തുടങ്ങിയാൽ നിങ്ങളുടെ ജോലിക്കു് വേഗത കൂടും; ജനങ്ങളുടെ ബുദ്ധിമുട്ടു് കുറയും, സ്വാതന്ത്ര്യം യഥാർത്ഥമാവും. സ്വാതന്ത്ര്യത്തി ന്റെ അനുഗ്രഹങ്ങൾ ലബ്ധമാവുമ്പോഴേ സ്വാതന്ത്ര്യം ജനങ്ങൾക്കു് യഥാർത്ഥമാവുകയുള്ളു.

രാഷ്ട്രത്തിന്റെ ഭരണത്തിൽ അനവധി ആളുകൾ പങ്കെടുക്കു ന്നുണ്ടു്; ഇതിൽ ചിലർ, മർമ്മപ്രധാനമായ പദവികളിലാണിരിക്കു ന്നതു്. ജനങ്ങൾ അഭിവൃദ്ധിയിലേയ്ക്കും സമൃദ്ധിയിലേയ്ക്കും പോകു ന്നതും അഥവാ പരാജയത്തിലേയ്ക്കും, പീഡനത്തിലേയ്ക്കും പോകു ന്നതും, ഇവരെ ആശ്രയിച്ചിരിക്കുന്നു. ഇത്തരമൊരുത്തരവാദിത്വ ബോധം അവരെ കൂടുതൽ കഠിനമായും ഭാവനാപൂർണ്ണമായ സഹാനു ഭൂതിയോടുകൂടിയും അദ്ധ്വാനിക്കുവാൻ പ്രേരിപ്പിക്കേണ്ടതാണു്. ഇങ്ങനെയുള്ള പുതിയൊരു കർമ്മസംഹിതയാണു് ഇന്നു് ഭാരത ത്തിൽ നാം കൈക്കൊള്ളേണ്ടതു്.

## 8 പൊതുകാര്യപ്രസക്തി

ഭാരതത്തിൽ പൊതുകാര്യപ്രസക്തി വിരളമായേ ഉണ്ടായിട്ടുള്ളൂ. ശതാബ്ദങ്ങളായിട്ട്, നാം അവശ്യമായും തൻകാര്യവ്യഗ്രരായിരുന്നിട്ടുള്ളവരാണ്. ഓരോരുത്തരും സ്വന്തം കാര്യം മാത്രം നോക്കി; മററുള്ളവക്കെന്തു സംഭവിച്ചുവെന്നതിൽ ശ്രദ്ധിച്ചില്ല. മതത്തിൽപ്പോലും വ്യക്തിപരമായ മുക്തിയെ ആണ് നാം ലക്ഷ്യമാക്കിയത്. ഇത് നമ്മുടെ തത്ത്വദർശനത്തെ തെററിദ്ധരിച്ചതിൽ നിന്നുണ്ടായതാണ്. സേവനവും അപ്പണവും നമ്മുടെ തത്ത്വസംഹിത പഠിപ്പിക്കുന്നുണ്ട്; പ്രത്യേകിച്ചും, ഭഗവദ്ഗീതയിലെ മഹത്തായ ദർശനം. പക്ഷെ എന്തുകൊണ്ടോ, ഈ വീക്ഷണം നമുക്ക് ആവേശമരുളിയില്ല. നമുക്കാവേശം പകന്നത് നമ്മുടെ ക്ഷുദ്രമായ അഹം ആയിരുന്നു; നമ്മുടെ സ്വാത്ഥതാല്പയ്യങ്ങളും, നമ്മുടെ ലാഭം; മററുള്ളവർ കഴവേറിക്കൊള്ളട്ടെ എന്നായിരുന്നു നമ്മുടെ നില്പ്. നമുക്ക് സ്വാതന്ത്ര്യം നഷ്ടപ്പെട്ടതും, ശതാബ്ദങ്ങളായി നാം അടിമത്തത്തിൽ കഴിഞ്ഞതും ഇതുകൊണ്ടാണ്. ഈ അന്ധകാരത്തിൽനിന്നും മ്ലാനതയിൽനിന്നും നമ്മെ രക്ഷപ്പെടുത്തിയത്, കഴിഞ്ഞ 150 വഷങ്ങളിൽ നമുക്ക് ലഭിച്ച മഹാന്മാരായ ചിന്തകരും നേതാക്കന്മാരുമാണ്—കഴിഞ്ഞ ശതാബ്ദത്തിലെ രാജാ റാംമോഹൻ റോയിയെയും സ്വാമി വിവേകാനന്ദനെയും നമ്മുടെ കാലത്തിൽ തിലകനേയും ഗാന്ധിജിയേയും പോലെയുള്ളവർ. എത്ര മഹാന്മാരും മഹതികളുമാണ് നമുക്ക് പുതിയ കാഴ്ചപ്പാടും ലക്ഷ്യങ്ങളും നല്കുവാൻ ഭൂജാതരായത്! മാറിക്കൊണ്ടിരിക്കുന്ന ഭാരതീയസമൂഹത്തിൽ നിശ്ചലരായിരിക്കാതെ കഴിക്കുവാൻ നാമോരോരുത്തരും അവരുടെ ദർശനത്തെ ഉൾക്കൊള്ളേണ്ടതുണ്ട്.

## 9 'നീയൊരു യോഗിയാവൂ'

തന്റെ ക്ഷുദ്രമായ വ്യക്തിത്വത്തിൽനിന്ന് ഒരുവനെ പെട്ടെന്ന് രക്ഷപ്പെടുത്തുന്നത് ഇത്തരത്തിലുള്ള പൊതുകാര്യപ്രസക്തിയാണ്. ഒരു വ്യക്തിയെന്ന നിലയ്ക്ക്, എന്റെ ലക്ഷ്യം ഉപജീവനമാഗ്ഗം ഉറപ്പിക്കുകയാണ്. പക്ഷേ, ഭാരതഭരണസംവിധാനത്തിന്റെ ഒരു ഭാഗമാവുമ്പോൾ, ഞാൻ വെറുമൊരു വ്യക്തിയല്ലാതായിത്തീരുന്നു. നാം പഠിക്കേണ്ട സുപ്രധാനമായ പ്രഥമപാഠം ഇതാണ്. നമുക്ക് ചുററുമുള്ള ദേശീയജീവിതസ്രോതസ്സിന്റെ ഭാഗമാവുമ്പോൾ, നാം ക്ഷുദ്രമായ വ്യക്തിത്വത്തിൽനിന്ന് ഉയന്ന്, വികസിതവ്യക്തികളാവുന്നു; ചുററുമുള്ള ഈവിധ വ്യക്തികളുടെ പശ്ചാത്തലത്തിൽ മാത്രമേ, ഇത്തരം വ്യക്തിത്വം സാത്ഥകമാവുകയുള്ളൂ. അഹംബോധ

ത്തിൽ മാത്രം ചുരുങ്ങി നില്ക്കാതെ, പ്രബുദ്ധവ്യക്തിത്വത്തിലേയ്ക്കു് ഉയരുവാനുള്ള കഴിവാണു് ഇന്നു നമുക്കു് ആവശ്യമായിട്ടുള്ളതു്.

ഞാൻ ഒരു സാധാരണ വ്യക്തിയായിരിക്കാം; പക്ഷെ ഭാരതത്തിൻെറ മഹത്തായ ഭരണസംവിധാനത്തിൻെറ ഭാഗമാവുമ്പോൾ, ഞാൻ സാധാരണത്വത്തിൽനിന്നും ഉയരുന്നു. ലക്ഷക്കണക്കായ ഭാരതീയരുടെ സുഖക്ഷേമങ്ങൾ എന്നെ ആശ്രയിച്ചു നില്ക്കുന്നു. ഞാൻ സന്ദർഭത്തിനൊത്തുയരണം. ഗീത നമ്മെ പഠിപ്പിച്ചിട്ടുള്ളതു് ഇതാണു് (VI. 46):

തസ്മാദ് യോഗീ ഭവാർജ്ജുന.

പക്ഷെ 'യോഗി' എന്ന പദത്തെ വ്യാഖ്യാനിക്കേണ്ടതുണ്ടു്. ഭാരതീയർക്കു് ഇതു് പ്രത്യേകവും ആവശ്യമാണു്; എന്തെന്നാൽ, ഈ പദം അവരിൽ പല പ്രത്യേകസങ്കല്പങ്ങളും, പലവിധ അഭൌമ ആശയങ്ങളും സൃഷ്ടിക്കും. യോഗിയെന്നാൽ ഇന്ദ്രജാലവും അത്ഭുതങ്ങളും കാണിക്കുന്ന ആൾ എന്നാണു് സാധാരണജനങ്ങൾ ധരിച്ചു വെച്ചിട്ടുള്ളതു്. ഇത്തരം ആശയങ്ങളെയെല്ലാം ആദ്യമായി മനസ്സിൽനിന്നു് ദൂരീകരിക്കേണ്ടതുണ്ടു്.

ഭാരതത്തിലെ ഭരണസംവിധാനത്തെയോ, എല്ലാവിധ പൊതുപ്രവൎത്തനങ്ങളേയോ മുഴുവനുമായി ആവേശം കൊള്ളിപ്പിക്കാൻ കഴിവുള്ള വല്ല ശബ്ദവുമുണ്ടെങ്കിൽ അതു് 'യോഗി' എന്ന ഈ പദമാണു്. അവനവൻെറ ക്ലുപ്തമായ ലാഭത്തേയും സംതൃപ്തിയേയും മാത്രം ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നേടത്തോളം, യോഗത്തിനു് സ്ഥാനമില്ല. മൃഗങ്ങൾ യോഗാഭ്യാസം ചെയ്യുന്നില്ല. അവരുടെ താല്പര്യം വല്ലതും കിട്ടുന്നതിലും സംതൃപ്തിയിലുമാണു്. മനുഷ്യൻ മാത്രമേ യോഗം അഭ്യസിക്കുന്നുള്ളു, എന്തുകൊണ്ടെന്നാൽ, അവൻെറ ജീവിതം തൻെറ ഇടുങ്ങിയവ്യക്തിത്വത്തിനപ്പുറത്തേയ്ക്കു് അവനെ കൊണ്ടു ചെല്ലുകയും, മററുള്ളവരുടെ സന്തോഷവും ക്ഷേമവുമായി അവനെ ബന്ധപ്പെടുത്തുകയും ചെയ്യുന്നു.

സ്വാൎത്ഥതയിൽനിന്നുയരുവാനും, പൊതുകാൎയ്യപ്രവൎത്തനങ്ങളിൽ താങ്ങായി നില്ക്കുവാനും, ഒരാളെ സഹായിക്കുന്ന ഈ ദൎശനത്തിനെയാണു് ഗീത യോഗമെന്നു് പറഞ്ഞിട്ടുള്ളതു്. 'എൻെറ ഉപജീവനത്തിനായാണു് ഞാൻ ഇവിടെ വന്നിട്ടുള്ളതു്; ജോലി ചെയ്തില്ലെങ്കിൽ, എനിക്കു് കഴിഞ്ഞുപോവാൻ സാദ്ധ്യമല്ല. പക്ഷെ ഇവിടെയിരിക്കുമ്പോൾ എൻെറ ശ്രദ്ധ എൻെറ ഉപജീവനത്തിൽ മാത്രമായിരിക്കരുതു്; എന്തുകൊണ്ടെന്നാൽ എൻെറ പദവിയിൽ മററു പലരുടെയും സുഖവും ഉൾക്കൊള്ളുന്നുണ്ടു്. എൻെറ ജീവിത

ത്തേയും പ്രവൃത്തികളേയും കൂടുതൽ വ്യാപ്തമായി ഞാൻ വീക്ഷിക്കേണ്ടതാണ്.' ഭഗവദ്ഗീതയിൽ യോഗമെന്നു് പറയുന്നതു് ഈ വീക്ഷണത്തേയാണ്. കൃഷ്ണൻ അർജ്ജുനനോടു പറയുകയാണ്: (IV -3)

സ ഏവായം മയാ തേഽദ്യ യോഗഃ പ്രോക്തഃ പുരാതനഃ
ഭക്തോഽസി മേ സഖാ ചേതി രഹസ്യം ഹ്യേതദുത്തമം

ഈ യോഗം അത്യന്തം പുരാതനമായതാണ്; മഹത്തുക്കളായ ക്ഷത്രിയരാണ് ഇതു് തുടങ്ങിവെച്ചതു്; പക്ഷെ കാലാന്തരത്തിൽ അതു് നഷ്ടപ്രായമായി. ഞാൻ വീണ്ടും അതിനെ നിനക്കു് പഠിപ്പിക്കയാണ് — നീ എൻെറ ഭക്തനും, വിശിഷ്ടനുമാകയാൽ, യോഗത്തിൻെറ ഗഹനമായ ഈ തത്ത്വസംഹിത ഞാൻ നിനക്കുപദേശിക്കുകയാണ്. ഇതിൽക്കൂടെ, ജനകോടികളുടെ സുഖക്ഷേമങ്ങൾ ഉറപ്പിക്കുവാൻ നിനക്കു് കഴിയും.'

ഗീതയിലെ നാലാമദ്ധ്യായത്തിലെ ഈ ശ്ലോകത്തെ വ്യാഖ്യാനിച്ചുകൊണ്ടു്, ശ്രീശങ്കരാചാര്യർ ചോദിക്കയാണ്. 'ഈ യോഗം എന്തുകൊണ്ടാണ് നഷ്ടപ്പെട്ടതു്? എങ്ങനെയാണ് നഷ്ടപ്പെട്ടതു്?' അദ്ദേഹം തന്നെ ഇതിനു് മറുപടി പറയുന്നു.

'ദുർബ്ബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ, യോഗോ നഷ്ടഃ – 'ഈ ഗഹനമായ തത്ത്വദർശനം ദുർബ്ബലന്മാരുടേയും മനഃശിക്ഷണമില്ലാത്തവരുടേയും കൈകളിൽ എത്തിയപ്പോൾ, അതു് നിസ്തേജമായി, നഷ്ടപ്രായമായി.'

ഇതാണ് ഭാരതത്തിൽ സംഭവിച്ചതു്. നാം ഈ ദർശനത്തിൽ കലപ്പു് ചേർത്തി അതിനെ വില കുറഞ്ഞതാക്കി. മതമെന്നതു് നമുക്കു് നിസ്സാരമായൊരു കാര്യമായി. അതിൽ ചൈതന്യം ലേശം പോലും ഇല്ല. ഗംഭീരമായ ആശയങ്ങൾ ഉൾക്കൊള്ളുവാൻ നമുക്കു് കഴിവില്ലാതായിത്തീർന്നിരിക്കുന്നു.

ശാരീരികമായും മാനസികമായും ദുർബ്ബലരും, സ്വഭാവദാർഢ്യമില്ലാത്തവരുമായ നാം മഹത്തായ സങ്കല്പങ്ങളെ നിസ്തേജമാക്കി അവസാനം അവയെ നശിപ്പിക്കുന്നു. ഗീതയിലെ തത്ത്വസംഹിത മനസ്സിലാക്കുവാൻ നമുക്കു് മനോദാർഢ്യവും ധാരാളം മാനസിക ശിക്ഷണവും ആവശ്യമാണ്; അപ്പോൾ മാത്രമേ ഈ ചിന്തയുടെ ഗഹനമായ മാനങ്ങൾ നമുക്കു് ഗ്രഹിക്കുവാൻ സാദ്ധ്യമാവൂ.

ലോകമാന്യതിലകനേയും മഹാത്മാഗാന്ധിയേയും പോലുള്ളവർക്കു് ഗീതയുടെ ശക്തി മനസ്സിലായതു്, അവർ സ്വയം ശക്തന്മാരായിരുന്നതുകൊണ്ടാണ്. സിംഹത്തിൻെറ ശക്തി കൊതുകിനു്

മനസ്സിലാവുകയില്ല; അതു് ആനയ്ക്കു മനസ്സിലാകും. നാം കൊതുകുകളെപ്പോലെ ക്ഷുദ്രന്മാരായാൽ, ഈ ഗംഭീരമായ തത്ത്വചിന്തയിലുള്ള ശക്തി മനസ്സിലാകുന്നതെങ്ങനെ? നാം ആന്തരികമായ ശക്തി വർദ്ധിപ്പിക്കുമ്പോൾ, നമ്മുടെ ക്ഷുദ്രമായ മനസ്സുകളേയും നിലപാടുകളേയും ത്യജിച്ചാൽ മാത്രമേ, നമുക്കു് ഗംഭീരമായ സങ്കല്പങ്ങളേയും നിലപാടുകളേയും ഗ്രഹിക്കുവാനും, ഗീതയുടെ മഹത്തായ സന്ദേശത്തെ അതിന്റെ പുതുമയിലും ഓജസ്സിലും ഉൾക്കൊള്ളുവാനും കഴിയുകയുള്ളു.

## 10 ഭരണകാര്യങ്ങളിലെ കാര്യക്ഷമത

യോഗത്തിന്റെ സ്വഭാവമെന്താണു്? ഭഗവദ് ഗീത പറയുന്നു: (II–50).

യോഗഃ കർമ്മസു കൌശലം – യോഗമെന്നാൽ കർമ്മങ്ങളിൽ സാമർത്ഥ്യം എന്നാണു്. യോഗത്തിന്റെ വ്യാപ്തിയെ സൂചിപ്പിക്കുന്ന അർത്ഥവത്തായൊരു പ്രസ്താവനയാണിതു്.

ആദ്യമായി നാം ഈ നാട്ടിൽ ചെയ്യേണ്ടിയിരിക്കുന്നതു്. യോഗമെന്നാൽ പ്രാണായാമം ചെയ്യുന്നതോ കുണ്ഡലിനിയെ ഉണർത്തുന്നതോ മറ്റോ ആണെന്ന സങ്കല്പത്തെ ദൂരീകരിക്കയാണു്. കൃഷ്ണനേയും മററും പോലുള്ള മഹാമനീഷികളുടെ വിശാലമായ കാഴ്ചപ്പാടിനെ മനസ്സിലാക്കാതെ, നാം ഇത്തരം ചെറിയ കാര്യങ്ങളിൽ വഴിപിഴച്ചു് നടന്നുകൊണ്ടിരിക്കയാണു്.

യോഗം കർമ്മകുശലതയാണു്. എന്താണിതിന്റെ അർത്ഥം? ആദ്യത്തേതു് ഭരണപരമായ കാര്യക്ഷമതയാണു് – പ്രവൃത്തിയിലും സാങ്കേതികത്വത്തിലുമുള്ളതു്. ഇന്നു് നാം ഭാരതത്തിൽ വികസിപ്പിച്ചെടുക്കുന്നതു് ഇതാണു്. ഇതിൽക്കൂടെ പത്തുറുപ്പികകൊണ്ടു് നൂറുറുപ്പികയുടെ ഗുണം ഉണ്ടാവും. ഒരു ജില്ലക്കായി ഒരു കോടി ഉറുപ്പിക ചിലവു് ചെയ്‌വാനനുവാദം കിട്ടിയെന്നിരിക്കട്ടെ; അവിടത്തെ കലക്ടർക്കു്, തന്റേയും സഹപ്രവർത്തകരുടേയും കാര്യക്ഷമതകൊണ്ടു്, ഇതിന്റെ പത്തിരട്ടി ഗുണം ഉണ്ടാക്കാൻ സാധിക്കേണ്ടതാണു്. ആധുനിക ശാസ്ത്രീയഭാഷയിൽ ഇതാണു് കാര്യക്ഷമതയുടെ അർത്ഥം. ഒരാൾ കൈകാര്യം ചെയ്യുന്ന പണത്തിന്റെ സംഖ്യയല്ല അതിനെ ഇരട്ടിയോ മൂന്നിരട്ടിയോ, പത്തിരട്ടിയോ ആക്കുന്നതു്. പരിശീലനം ലഭിച്ചതും സാമൂഹ്യബോധമുള്ളതുമായ മനുഷ്യമനസ്സാണു് സാധാരണ കാര്യങ്ങളിൽനിന്നു് വലിയ നേട്ടങ്ങൾ ഉണ്ടാക്കുന്നതു്.

ഇത്തരത്തിലുള്ള കാര്യക്ഷമത വർദ്ധിപ്പിക്കുവാൻ ഭാരതത്തിലെ മ്പാടും പരിശീലനമുറകരം നടത്തിക്കൊണ്ടിരിക്കയാണ്. ഒരദ്ധ്യാപകനെ കൂടുതൽ നല്ല അദ്ധ്യാപകനാക്കുവാനും, ഒരു നഴ്സിനെ കൂടുതൽ നല്ല നഴ്സാക്കാനും, ഒരു ഭരണാധികാരിയെ കൂടുതൽ മെച്ചപ്പെട്ട ഭരണാധികാരിയാക്കുവാനും സഹായിക്കുന്ന ഈ കാര്യക്ഷമത പരിശീലനത്തിന്റെ ഉല്പന്നമാണ്.

പക്ഷേ വകുപ്പുകളുടെ നടപടിക്രമത്തിലോ, ഭരണക്രമത്തിന്റെ പ്രവർത്തനരീതികളിലോ മാത്രമായി ഈ പരിശീലനം ഒതുങ്ങിനിന്നാൽപ്പോരാ; അർപ്പണ മനോഭാവവും, പ്രതിബദ്ധതയും, പങ്കാളിത്തബോധവും ഈ പരിശീലനം വളർത്തിയെടുക്കണം. ഇതു രണ്ടും ചേർന്നാൽ ഏതു രംഗത്തേയും കാര്യക്ഷമത ഫലപ്രദമാവും. പരിശീലനസ്ഥാപനങ്ങളിൽനിന്ന് പുറത്തുവരുന്ന നഴ്സുകളെയും ഡാക്ടർമാരേയും അദ്ധ്യാപകരേയും ഞാൻ കണ്ടിട്ടുണ്ട്, അവരുടെ കാര്യക്ഷമതയിൽ വലിയ വർദ്ധനവൊന്നും ഉണ്ടായതായി കണ്ടിട്ടില്ല. ഇതിന് കാരണം പങ്കാളിത്തത്തിന്റെ ബോധം ഇല്ല എന്നുള്ളതാണ്. ദേശീയമായിത്തന്നെ ഇങ്ങനെയുള്ളബോധം വികസിച്ചാലേ, കാര്യക്ഷമതയും മെച്ചപ്പെടുകയുള്ളു.

'യോഗത്തിന്റെ' ഘടകങ്ങളിലൊന്നായ ഇത്തരത്തിലുള്ള കാര്യക്ഷമതയെപ്പററി ഛാന്ദോഗ്യോപനിഷത്തിൽ ഊന്നിപ്പറഞ്ഞിട്ടുണ്ട്. അതിൽ കാര്യക്ഷമതയെ ഭംഗിയേററിയൊരു ഖണ്ഡികയിൽ വ്യാഖ്യാനിച്ചിട്ടുള്ളതു് ഇങ്ങനെയാണ് (I. 1–10)

> യദേവ വിദ്യയാ കരോതി ശ്രദ്ധയാ
> ഉപനിഷദാ തദേവ വീര്യവത്തരം ഭവതി.

ഏതൊന്ന് അറിവോടുകൂടിയും ഉറപ്പോടും ഗഹനമായ ചിന്തയോടുകൂടിയും ചെയ്യപ്പെടുന്നുവോ അതുമാത്രം ഉന്നതമായ കാര്യക്ഷമത കൈവരിക്കുന്നു.

കാര്യക്ഷമതയുടെ ആദ്യത്തെഘടകം വിദ്യയാണ്—അതായതു് വസ്തുക്കളെപ്പററിയ അറിവ്. ഒരു നിശ്ചിതവിഷയത്തെപ്പററിയുള്ള സാങ്കേതികജ്ഞാനം. ശ്രദ്ധയാണ് രണ്ടാമത്തേതു്— അവനവനിലും അവനവന്റെ ലക്ഷ്യത്തിലുമുള്ള വിശ്വാസം. അവസാനത്തേതു് ഉപനിഷത്താണ്. അതായതു് ഒരു വിഷയത്തെപ്പററി ഗഹനമായി ചിന്തിച്ച് അതിന്റെ മുഴുവൻ സാരവും ഗ്രഹിക്കുക. ഇങ്ങനെ വിദ്യാ, ശ്രദ്ധാ, ഉപനിഷത്തു് എന്നിവ ഏതു രംഗത്തായാലും കാര്യക്ഷമത ഉണ്ടാക്കുന്നു.

സാങ്കേതികജ്ഞാനം കാര്യക്ഷമതയ്ക്കുള്ള ഒരു കാരണം മാത്രമാണ്. ഏററവും ഉന്നതമായ തലങ്ങളിലേയ്ക്ക് നയിക്കുവാൻ അതിനു് സാദ്ധ്യമല്ല. അതോടുകൂടി ശ്രദ്ധയും അതായതു് ആത്മവിശ്വാസവും ഉണ്ടായിരിക്കേണ്ടതാണ്, ഈ ഗുണത്തിനു് വമ്പിച്ച പ്രാധാന്യമാണ് സ്വാമി വിവേകാനന്ദൻ കൊടുത്തതു്.

വേറെ ഏതൊരു രാജ്യത്തേക്കാളും ഈ ഗുണം വളർത്തിയെടുക്കേണ്ടതു നാമാണ്*; എന്തുകൊണ്ടെന്നാൽ നമുക്കാണ് ആത്മവിശ്വാസം ഏററവും കുറവായിരിക്കുന്നതു്. 33 കോടി ദേവന്മാരിലും ദേവിമാരിലും നമുക്കു് വിശ്വാസമുണ്ടു്; പക്ഷെ ഇവരാരും തന്നെ നമ്മുടെ രക്ഷയ്ക്കെത്തുകയുണ്ടായില്ല. സ്വാമി വിവേകാനന്ദൻ പറഞ്ഞതു് ആദ്യം അവനവനിൽ വിശ്വസിക്കുക. പിന്നീടു് മററുള്ളവരിൽ വിശ്വസിക്കുക. അതും കഴിഞ്ഞിട്ടു് ദൈവങ്ങളിൽ വിശ്വസിക്കുക. എന്നാണ്. അവനവനിൽ വിശ്വാസമില്ലെങ്കിൽ മററുള്ള വിശ്വാസങ്ങൾ പ്രാവർത്തികമാവുകയില്ല.

സ്വാമിജി തന്റെ ഒരു പ്രസംഗത്തിൽ ക്ലൈവിന്റെ ദൃഷ്ടാന്തം എടുത്തുകാണിക്കയുണ്ടായി. ഇംഗ്ലണ്ടിൽ ഒന്നിനും കൊള്ളരുതാത്തവനെന്നു് തള്ളപ്പെട്ട ഒരു പയ്യൻ ഇന്ത്യയിലേയ്ക്കയയ്ക്കപ്പെടുന്നു; അവിടെ അവൻ ഒരു സാമ്രാജ്യം കെട്ടിപ്പൊക്കുന്നു. ഒരു ഇംഗ്ലീഷുകാരനെന്ന നിലയ്ക്കു് അയാൾക്കു് ആത്മവിശ്വാസമുണ്ടായിരുന്നു; അതാണ് ഒരു സാമ്രാജ്യം സ്ഥാപിക്കുവാൻ അയാളെ സഹായിച്ചതു്. ആത്മവിശ്വാസമുണ്ടെങ്കിൽ എല്ലാവർക്കും അദ്ഭുതങ്ങൾ സൃഷ്ടിക്കാം. തന്നിൽത്തന്നെ വിശ്വസിക്കുവാൻ ഓരോ കുട്ടിയേയും ഉപദേശിക്കണം. ഇതിൽക്കൂടി മാത്രമേ സ്വഭാവദാർഢ്യവും കാര്യക്ഷമതയുടെ അസ്ഥിവാരവും ഭദ്രമാവൂ.

ശ്രദ്ധ അതീവ പ്രാധാന്യമർഹിക്കുന്നു. ഭാരതത്തിൽ ഇന്നു് നാം ശ്രദ്ധയെ ത്യജിച്ചിരിക്കുകയാണ്. നമ്മുടെ ഹൃദയങ്ങളേയും മനസ്സുകളേയും നശിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു രോഗത്തിലേയ്ക്കു് ഇതു് നമ്മെ നയിച്ചിരിക്കുകയാണ്. ശ്രദ്ധയുടെ ഈ അഭാവത്തെ ഈ ഗൌരവബുദ്ധിയില്ലായ്മയെ ആണ് നാം നിഷേധാത്മകത്വവീക്ഷണമെന്നു് വിളിക്കുന്നതു്. ജീവിതനിഷേധപരമായ എല്ലാ ഭാവങ്ങളും ഇതിലുണ്ടു്. എല്ലാ മൂല്യങ്ങളേയും നാം പരിഹസിച്ചു തള്ളുന്നു. ഗൌരവമായതൊന്നും നമ്മുടെ മനസ്സിലില്ല. ഈ ഭാവം മരണത്തേക്കാൾ മോശമായതാണ്. മഹാരാഷ്ട്ര ഗവൺമെണ്ടു് ക്ഷയം കുഷ്ഠം മുതലായ രോഗങ്ങളെ നിർമ്മാർജ്ജനം ചെയ്യുവാൻ ശ്രമിച്ചുകൊണ്ടിരിക്കയാണ്. ഇതു് നല്ലതുതന്നെ. പക്ഷെ ഉടനെ മാറേറണ്ട

മഹാവ്യാധി നിഷേധാത്മകത്വമാണ്; മഹത്തായ നേട്ടങ്ങളെ തടസ്സപ്പെടുത്തുന്നത് ഇതാണ്.

രാഷ്ട്രത്തിൽ വിശ്വാസമർപ്പിക്കു; അതിൻെറ ഭാവിയിൽ വിശ്വാസമർപ്പിക്കു; ആ ഭാവിയിലതിനെ എത്തിക്കുന്നതിനുള്ള നിങ്ങളുടെ പങ്കിൽ വിശ്വാസമർപ്പിക്കു. ഇത്തരം ആത്മവിശ്വാസം അദ്ഭുതങ്ങൾ സൃഷ്ടിക്കുമെന്ന് ഗീത പറയുന്നു. (IV.40)

അജ്ഞശ്ചാശ്രദ്ധധാനശ്ച സംശയാത്മാ വിനശ്യതി.

അജ്ഞനും ആത്മവിശ്വാസമില്ലാത്തവനും സംശയാലുവുമായ മനുഷ്യൻ താനേതന്നെ നശിപ്പിക്കുന്നു; അതോടൊപ്പം മററുള്ളവരേയും. അതുകൊണ്ടാണ് രണ്ടാമത്തെ ഗുണമായ ശ്രദ്ധ അത്യന്തം പ്രാധാന്യമുള്ളതായിത്തീരുന്നത്.

## 12 ചിന്താശീലം

അവസാനമായി, നാം ചിന്താശീലം പരിശീലിക്കണം. നമ്മുടെ രാജ്യത്തിന് ഇന്ന് വിപുലമായ ചിന്ത ആവശ്യമാണ്; പക്ഷേ സ്വാതന്ത്ര്യത്തിനുശേഷം നാം ത്യജിച്ചത് ചിന്താശീലത്തെയാണ്. കാര്യങ്ങളെ ലാഘവബുദ്ധിയോടെയാണ് നാം സ്വീകരിക്കുന്നത്. നാം തീരെ പ്രതീക്ഷിക്കാതിരിക്കെയാണ് നമുക്ക് സ്വാതന്ത്ര്യം ലഭിച്ചത്. അതുകൊണ്ട്, സമാധാനമായിരുന്ന് അതിൻെറ ഫലങ്ങൾ ആസ്വദിക്കുവാൻ നാം ആരംഭിച്ചു. സർവ്വത്ര മുരടിപ്പ് അനുഭവപ്പെട്ടു—ചൈനയുടേയും പാക്കിസ്ഥാൻേറയും ആക്രമണങ്ങൾ നമ്മെ ഞെട്ടിപ്പിച്ചതുവരെ.

ചിന്തയിൽക്കൂടെയാണ് മനുഷ്യൻ പുരോഗമിക്കുന്നത്; നമ്മുടെ പൌരാണികസംസ്കാരമടക്കം എല്ലാ മഹത്തായ സംസ്കാരങ്ങളും ചിന്തയിൽനിന്നു വളർന്നതാണ്. ആധുനികപാശ്ചാത്യസംസ്കാരവും ഗഹനമായ ശാസ്ത്രീയസാമൂഹിക,രാഷ്ട്രീയചിന്തയിൽനിന്ന് വന്നതാണ്.

ഈ രാഷ്ട്രം ഒരിക്കൽക്കൂടെ മഹത്ത്വത്തിലേയ്ക്കുയരണമെങ്കിൽ, അത് ചിന്തയിൽക്കൂടെ മാത്രമേ ആവുകയുള്ളു; ആലസ്യത്തിൽക്കൂടെയല്ല. സ്വാതന്ത്ര്യത്തിനുശേഷമുള്ള നമ്മുടെ നിലപാട് ധാരാളം സംസാരവും അല്പം ചിന്തയും ആയിരുന്നു.. അത് മാറേറണ്ടിയിരിക്കുന്നു. കുറഞ്ഞ സംസാരം, കൂടുതൽ ആലോചന, കൂടുതൽ പ്രവൃത്തി എന്നായിരിക്കണം നമ്മുടെ മുദ്രാവാക്യം. അമിതമായി സംസാരിക്കുക എന്നത് നമുക്കെല്ലാമുള്ളൊരു ദോഷമാണ്; സ്വാമി വിവേകാനന്ദൻ ഇതിനെ തൻെറ ഒരു പ്രസംഗത്തിൽ പരാമർശിച്ചിട്ടുണ്ട്.

സംസാരം കുറച്ച്, ജോലി അധികമാക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു; രാഷ്ട്രത്തെ ഉദ്ധരിക്കാൻ ഇതേ വഴിയുള്ളു. നിങ്ങൾക്ക് സ്വരാജ്യത്തെ സ്നേഹമുണ്ടോ; അതു് പ്രവൃത്തിയിൽക്കൂടെ കാണിക്കൂ; വാ തോരാതെ സംസാരിച്ചിട്ടല്ല. സംസാരം കുറച്ചാൽ, ചിന്തയും പ്രവൃത്തിയും കൂടുതൽ ചൈതന്യവത്താകും.

## 13 ദേശീയസേവനത്തിന്റെ ഉപകരണം

നമ്മുടെ ഭരണക്രമത്തെ ചൈതന്യവത്താക്കുകയും, സാമ്പത്തികോന്നമനം, വിദ്യാഭ്യാസം, സാമൂഹ്യവികസനം, സംസ്കാരം എന്നിവ അർഹമായ രീതിയിൽ ജനങ്ങൾക്ക് എത്തിച്ചുകൊടുക്കയും വേണമെങ്കിൽ, നാം നമ്മെത്തന്നെ മാറേറണ്ടതായിട്ടുണ്ട്. നാം രാഷ്ട്രത്തിന്റെ ഉപകരണങ്ങളാവണം; സ്വന്തം അഭിപ്രായങ്ങളുടേയോ, താല്പര്യങ്ങളുടേയോ ഉപകരണങ്ങളല്ല. ഈ സാമൂഹ്യബോധം നമ്മുടെ രാജ്യത്തു് വിരളമാണ്. അതോടൊപ്പം സാമൂഹ്യസേവനമനോഭാവവും വളർത്തിയെടുക്കേണ്ടതുണ്ട്.

മന്ത്രികാര്യാലയത്തിൽനിന്നു് ഒരു കാര്യം ചെയ്യുകിട്ടാനായി ദൂരത്തുനിന്നു് വരുന്ന ഒരാളോടു് നാം എങ്ങനെയാണ് പെരുമാറുന്നതു്? ഉചിതമാംവണ്ണം അയാളോടു് പ്രതികരിക്കുന്നില്ല എന്നതു് ഞാൻ രാജ്യമെങ്ങും കണ്ടിട്ടുള്ളതാണ്. സെക്രട്ടേറിയററിലെ പല വിഭാഗങ്ങളിലും ഇത്തരമൊരാൾ ഒരു ശല്യമാണ്. 'നിങ്ങൾക്കെന്തു സഹായമാണ് വേണ്ടതു്?' എന്ന വാക്കുകളോടുകൂടിയല്ല അയാൾ സ്വീകരിക്കപ്പെടുന്നതു്. വാസ്തവത്തിൽ സാധാരണ പൌരന്റെ സേവനമായിരിക്കണം നമ്മുടെ ലക്ഷ്യം. പൊതുജനങ്ങളുടെ മേൽ ആധിപത്യം സ്ഥാപിക്കുവാനല്ല നാം നിയുക്തരായിട്ടുള്ളതു്. നമ്മുടെ രാഷ്ട്രീയാധീശത്വവ്യവസ്ഥയെ നാം സേവനത്തിനുള്ളൊരു വ്യവസ്ഥയാക്കി മാററിയിരിക്കയാണ്. യജമാനന്മാർ അവരാണ്. തിരഞ്ഞെടുപ്പു് സമയത്തു്, നാം അവരെ യജമാനന്മാരായി പരിഗണിക്കുന്നു; മററു സമയങ്ങളിൽ അവർ അവഗണിക്കപ്പെടുന്നു. യഥാർത്ഥ ജനാധിപത്യം ഇതല്ല. നാം പൊതുജനങ്ങളിൽനിന്നു് അകന്നിരിക്കയാണ്. നമ്മുടെ നിലപാടു് അപ്പാടെ മാറേറണ്ടിയിരിക്കുന്നു.

ഒരു ഭരണാധികാരിയുടെ നിലപാടു് ഈ വിധത്തിലായിരിക്കണം; 'ഞാൻ നിങ്ങളെ സഹായിക്കാൻ നിയുക്തനാണ്. നിങ്ങളുടെ ജീവിതം ക്രമപ്രവൃദ്ധമായി മെച്ചപ്പെടുത്തുകയാണ് എന്റെ കൃത്യം. ഞാൻ ഈ പദവിയിലിരിക്കുന്നതു് ഇതിനു് മാത്രമാണ്.' ഇങ്ങനെയുള്ളൊരു വീക്ഷണം ഭാരതത്തിലെ ഇന്നത്തെ സാഹചര്യ

ങ്ങൾക്ക് യോജിച്ച പുതിയൊരു പൌരസമൂഹത്തേയും ഭരണവർഗ്ഗത്തേയും സൃഷ്ടിക്കും.

ലക്ഷോപലക്ഷം ജനങ്ങൾ, ശതാബ്ദങ്ങളായി അന്ധകാരത്തിലും, സാമൂഹികവും രാഷ്ട്രീയവും ആയ മർദ്ദനത്തിലുമാണ് ജീവിച്ചുപോന്നിട്ടുള്ളതു്. ഇന്നു്, ആദ്യമായിട്ടു്, ജനലക്ഷങ്ങൾക്ക് സുഖവും സന്തോഷവും നല്കുക എന്ന പ്രഖ്യാപിതലക്ഷ്യത്തോടെ നാമൊരു പുതിയ രാഷ്ട്രീയസംവിധാനം സ്ഥാപിച്ചിരിക്കയാണു്, ഇതിനു നമ്മുടെ ഭരണഘടനയിൽ രൂപം നല്കപ്പെട്ടിട്ടുണ്ടു്: കേന്ദ്രസംസ്ഥാന സർക്കാരുകളുടെ ഉത്തരവാദിത്വമാണിതു്.

ഇന്നത്തെ രാഷ്ട്രീയസംവിധാനത്തെപ്പററിയും അതിൻെറ ലക്ഷ്യമായ ക്ഷേമതല്പരത അഥവാ സ്ഥിതിസമത്വ—രാഷ്ട്രത്തേയും പററി പരാമർശിക്കുമ്പോൾ ഞാൻ പലപ്പോഴും രഘുവംശത്തെ ഉദ്ധരിക്കാറുണ്ടു്. മഹാകവിയായ കാളിദാസൻ അതിൽ പറയുകയാണു്: (1. 18)

പ്രജാനാം ഏവ ഭൂത്യർത്ഥം സ താഭ്യോ ബലിമഗ്രഹീത്,
സഹസ്രഗുണമുത്സ്രഷ്ടുമാദത്തേ ഹി രസം രവിഃ.

സൂര്യൻ ഭൂമിയിൽനിന്നു് ഈർപ്പത്തെ എടുത്തു് അതിനെ ആയിരമിരട്ടിയാക്കി മഴയുടെ രൂപത്തിൽ തിരിച്ചുകൊടുക്കുന്നതുപോലെ, രഘുവംശത്തിലെ രാജാക്കന്മാർ, ജനങ്ങളിൽനിന്നു് വാങ്ങിയ നികുതിയെ ആയിരം മടങ്ങാക്കി, ക്ഷേമപ്രവർത്തനങ്ങളിൽക്കൂടെ അവക്കു തിരിച്ചു കൊടുത്തു.

നമ്മുടെ രാഷ്ട്രത്തിൻെറ ഇന്നത്തെ സ്ഥിതിക്ക് തികച്ചും പ്രസക്തമായ ക്ഷേമതല്പരരാജ്യത്തിൻെറ വിവരണമാണിതു്.

## 14 കുററമററ കാഴ്ചപ്പാടു്

നമ്മുടെ ആദ്യത്തെ പഞ്ചവത്സരപദ്ധതി ആരംഭിച്ചകാലം മുതൽ, കോടിക്കണക്കിനു് ഉറുപ്പിക ചിലവാക്കി, ദേശീയക്ഷേമത്തിൻെറ രൂപത്തിൽ അതിനെ പത്തും നൂറും മടങ്ങായി വർദ്ധിപ്പിക്കുവാൻ നാം ശ്രമിച്ചുകൊണ്ടിരിക്കയാണല്ലോ. ഈ ഉദ്യമത്തിൽ, മനുഷ്യനു് വലിയ സ്ഥാനമാണുള്ളതു്—ഗ്രാമതലപ്രവർത്തകൻ മുതൽ ഏററവുമുയർന്ന ഭരണാധികാരിവരെ. അവർ ദേശീയപ്രചോദനങ്ങൾക്കനുസൃതമായി തങ്ങളെ രൂപാന്തരപ്പെടുത്തിയിട്ടില്ലെങ്കിൽ, ഈ പണം ഒരു കയ്യിൽനിന്നു് മറെറാരു കയ്യിലേയ്ക്കു് മാറുമ്പോൾ കോടിക്കണക്കിനു് ഉറുപ്പിക നഷ്ടപ്പെട്ടുപോകും.

ഇന്നു് ഭാരതത്തിൽ ഇതാണു് നടക്കുന്നതു്. അഴിമതിയെന്ന പദം നാം ഇന്നു് പലപ്പോഴും ഉപയോഗിക്കുന്നുണ്ടു്. അതു് സാമൂഹ്യ ലൌകികമായൊരു വസ്തുതയാണു്. മനുഷ്യൻ തന്റെ വില താൻ തന്നെ ഇടിച്ചു താഴ്ത്തുന്നതിന്റെ കഥയാണതു്. എന്റെ മൂല്യത്തെ ഞാൻ അവഗണിക്കുമ്പോൾ, ഞാൻ അഴിമതിയുടെ കർത്താവായിത്തീരുന്നു. പക്ഷേ ഞാൻ എന്റെ മൂല്യത്തെ ഉയർത്തുമ്പോൾ, എന്റെ അന്തസ്സിനെപ്പററി അഭിമാനം കൊള്ളുമ്പോൾ, അഴിമതി ഉണ്ടാവുകയില്ല. ഈയിടെ ഒരു പോലീസ് ഇൻസ്പെക്ടർ ജനറൽ എന്നെക്കാണാൻ വന്നു. ഞാൻ അദ്ദേഹവുമായി മനുഷ്യന്റെ ധാർമ്മികബോധത്തെപ്പററി സംസാരിച്ചു. ഇതിന്റെ പൊരുൾ എന്താണു്? ഒരു ടാക്സിഡ്രൈവർ പട്ടണം കാണാനെത്തിയ ഒരാളേയും കൊണ്ടു് പട്ടണം ചുററുന്നു. ആ സന്ദർശകൻ തന്റെ പണസഞ്ചി കാറിൽ മറന്നുവെയ്ക്കുന്നു; അതിൽ പതിനായിരം ഉറുപ്പികയുണ്ടു്. ഡ്രൈവർ ആ സഞ്ചി എടുക്കുന്നു. അയാൾ ഈ സന്ദർഭത്തെ എങ്ങനെയാണു് നേരിടുന്നതു്? ഒരാൾ അതിനെ തന്റേതാക്കി നിശ്ശബ്ദമായി വീട്ടിലേയ്ക്കു് കൊണ്ടുപോവുന്നു; വേറൊരാൾ അതിനെ ഉടനെ ഉടമസ്ഥനു് തിരിച്ചുകൊടുക്കുന്നു. ഈ രണ്ടു പേരുടേയും നിലപാടുകൾക്കിടയിൽ വമ്പിച്ചൊരു വ്യത്യാസമുണ്ടു്. ആദ്യത്തെ ആൾ ഇങ്ങനെ വിചാരിക്കുന്നു, 'എനിയ്ക്കു് വേണ്ടത്ര പണമില്ല. എനിക്കിതാവശ്യമുണ്ടു്, അതുകൊണ്ടു്, ഞാൻ ഇതിനെ എടുത്തുപയോഗിക്കും.' അയാൾ തന്നെപ്പററിയും തന്റെ താല്പര്യത്തെപ്പററിയുമേ ചിന്തിക്കുന്നുള്ളു. അയാൾ തന്നത്താൻ പറയുകയാണു്, എന്റെ മകളെ വിവാഹം കഴിച്ചുകൊടുക്കേണ്ടതുണ്ടു്. രണ്ടാമത്തെ ഡ്രൈവർക്കും ഈ പണം കിട്ടുന്നു! പക്ഷേ അയാളുടെ ചിന്ത ഈ വിധമാണു്: 'ഈയ്യാൾ ബുദ്ധിമുട്ടിലാണു്. അയാൾ കഷ്ടപ്പെട്ടു് സമ്പാദിച്ചതാണീപണം; അയാൾക്കും ഒരു മകളെ വിവാഹം കഴിച്ചു കൊടുക്കുവാനുണ്ടായിരിക്കും, ഇതില്ലെങ്കിൽ, അയാൾ കഷ്ടപ്പെടും. ഈ സംഖ്യ ഞാനുപയോഗിച്ചുകൂടാത്തതാണു്; അതു് എനിയ്ക്കു് ചേർന്നതല്ല.' അയാൾ ഉടനെ പണസഞ്ചി ഉടമസ്ഥനെ ഏല്പിക്കുന്നു. മനുഷ്യന്റെ അന്തസ്സു് അതിന്റെ ഏററവും ഉന്നതമായ ഭാവത്തിൽ ഇവിടെ കാണാം.

## 15 മനുഷ്യനാവണോ, അഥവാ കൌശലക്കാരനായൊരു കുറുക്കനാവണോ?

സമുദായത്തെ രണ്ടായിതിരിക്കാം. യഥാർത്ഥമനുഷ്യർ, കൌശലക്കാരായ കുറുക്കന്മാർ. രണ്ടാമത്തെ തരത്തിലുള്ള ആളുകളെ ഒരു രാഷ്ട്രം ധാരാളമായി സൃഷ്ടിച്ചുവിട്ടാൽ, അതു് അധഃപതിച്ചുകൊ

ണ്ടിരിക്കും. ബന്ധപ്പെട്ട ആളുകളിൽ അഭിമാനമുണ്ടാവുമ്പോൾ, ശുദ്ധമായ ഭരണം രൂപംകൊള്ളും, ജനസേവനത്തിനുള്ള ഒരു ഉപകരണമാവണമെങ്കിൽ, ഞാൻ എൻെറ വീക്ഷണത്തെ മാററണം. ഞാൻ സന്ദർഭത്തിനൊത്തുയരണം. ഞാൻ എന്തു കാര്യത്തിനാണോ ഈ കസേരയിലിരിക്കുന്നതു്, അതിൻെറ നിർവ്വഹണത്തിനു യുക്തമായ വീക്ഷണം എനിക്കുണ്ടാവണം. ഇതുതന്നെയാണു് 'യോഗ'മെന്നു് പറയപ്പെടുന്നതു്. എൻെറ കയ്യിൽ അധികാരമുണ്ടു്; പക്ഷേ ഇതു് ലക്ഷോപലക്ഷം ജനങ്ങളുടെ രക്ഷയും ക്ഷേമവും നിലനിർത്താനായി എന്നെ ഏല്പിച്ചിരിക്കയാണെന്ന ബോധം എനിക്കുണ്ടായിരിക്കണം. പൊതുക്ഷേമത്തിൻെറ ഈ ഉയർന്നതായ ചുമതലാബോധത്തിലേയ്ക്കു് ഞാൻ വളരണം.

ഈ അർത്ഥത്തിൽ നാം യോഗികളായാൽ, നമ്മുടെ പ്രവൃത്തികളിൽക്കൂടെ സദ്ഭരണവും പൊതുക്ഷേമവും സുരക്ഷിതമാവും. നിലമുഴുതു്, വിത്തുനട്ടു്, വെള്ളമൊഴിച്ചുകൊള്ളൂ; പക്ഷേ അവിടെ എലിമാളങ്ങളാണുള്ളതെങ്കിൽ, വെള്ളമെല്ലാം ഒലിച്ചുപോവും, അതുപോലെ, ഭരണാധികാരികൾ പൊതുജനത്തോടു് ഉത്തരവാദിത്വമില്ലാത്തവരാവുമ്പോൾ, ദേശീയമായൊരു ചുമതലാബോധം അവർക്കുണ്ടാവാതെ വരുമ്പോൾ, പൊതുജനങ്ങളുടെ പീഡകളും പരാതികളും അവരിൽ ചലനമുണ്ടാക്കാതെയാവുമ്പോൾ, രാഷ്ട്രത്തിൻെറ മുഴുവൻ പുരോഗതിയുടെയും നാശത്തിനു് അവർ കാരണക്കാരാവുന്നു.

ലാഭനഷ്ടപരിഗണനയുടേതായ ക്ഷുദ്രമനഃസ്ഥിതിക്കുപകരം, ധീരമായൊരു ജീവിതവീക്ഷണം സ്വായത്തമായ പുതിയൊരു വ്യക്തിയായി യോഗം മനുഷ്യനെ പരിവർത്തനപ്പെടുത്തുന്നു. ഇപ്രകാരമുള്ള ഒരാൾ എല്ലാ മനുഷ്യരുടെയും നന്മയ്ക്കായി പ്രവർത്തിക്കും. ഇതിലാണു് മനുഷ്യൻെറ ആത്മീയമായ വളർച്ച നില്ക്കുന്നതു്, മതമെന്നാൽ ചില ക്രിയകളും, ജപങ്ങളും, അദ്ഭുതങ്ങളുടെയും സിദ്ധികളുടെയും പുറകേയുള്ള ഓട്ടവുമല്ലെന്നു് നമ്മുടെ ആളുകൾ എത്ര വേഗം മനസ്സിലാക്കുന്നുവോ, അത്രയും നല്ലതു്. മതമെന്നാൽ ആത്മീയവികസനവും, സ്വഭാവശുദ്ധി വളർത്തിയെടുക്കലുമാണു്; ഇവ മനുഷ്യനെ തൻെറ ജൈവികപരിമിതികൾക്കപ്പുറമെത്തിക്കുന്നു. ഇതാണു് ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻ പഠിപ്പിക്കുന്ന യോഗം.

## 16 തന്നെത്താൻ സമുദ്ധരിക്കുക.

എൻെറ പ്രവർത്തനമണ്ഡലത്തിൽ ഞാൻ സമർത്ഥമായി പെരുമാറുന്നതോടൊപ്പം ഞാൻ ആത്മീയമായി പുരോഗമിക്കയും വേണം. യോഗത്തിൻെറ രണ്ടാമത്തെ ഘടകം ഇതാണു്—പുറ

ത്തുള്ള സമർത്ഥമായ പ്രവൃത്തിയോടൊപ്പം, ഉത്തരവാദിത്വബോധത്തിലും വളർന്നുകൊണ്ടേ ഇരിക്കുക. തസ്മാത് യോഗീ ഭവാർജ്ജുന എന്ന ഗീതയുടെ സന്ദേശം ഇതാണ്. ഇന്ന് ഭാരതത്തിൽ ഈ സന്ദേശം പുണ്യപുരുഷന്മാരുടെ ജീവിതത്തിൽ മാത്രമല്ല ലക്ഷക്കണക്കായ സാധാരണ പൗരന്മാരുടെ ജീവിതത്തിലും പരീക്ഷിക്കപ്പെടുന്നുണ്ട് എന്നതു് ശ്രീകൃഷ്ണഭഗവാന് സന്തോഷമേകും.

അദ്ധ്യാപകന്മാർ, ഭരണാധികാരികൾ, പ്രധാനമന്ത്രി—എല്ലാവരും ശ്രീകൃഷ്ണഭഗവാന്റെ സന്ദേശത്തെ യഥാർത്ഥവും ചൈതന്യപൂർണ്ണവുമാക്കുകയാണ്. ഓരോരുത്തരും ഭഗവാനോട് പറയുകയാണ്. 'എന്റെ ജൈവികമായ മാനങ്ങൾക്കതീതമായി വളർന്ന്, എന്റെ പ്രത്യേകമായ സാമർത്ഥ്യത്തെ പ്രകാശിപ്പിക്കവഴി; സമുദായത്തിലെ സൃഷ്ടിപരമായൊരു ഘടകമാവുകയും അതുവഴി ഒരു യോഗിയാവാൻ ഞാൻ ആഗ്രഹിക്കുകയും ചെയ്യുന്നു.'

കർമ്മകുശലതയും സ്വഭാവശ്രേഷ്ഠതയും ഒന്നിച്ച് വളരണം. ഭഗവദ്ഗീതയുടെ, യോഗത്തിന്റെ നൈപുണ്യം ഇവയുടെ സമ്മേളനത്തിലാണ്.

ഭരണം കൈയാളുമ്പോൾ, നിങ്ങൾ കഠിനമായി അദ്ധ്വാനിച്ച്, രാജ്യത്തിന്റെ പുരോഗതിക്ക് വഴിവെയ്ക്കുന്നു; ഇതു് യോഗമാണ്. പ്രായം കൂടുന്നതോടൊപ്പം നിങ്ങൾ ആത്മീയമായും വളരുന്നു; നിങ്ങളിൽ എന്തോ ഒന്ന് വളരുന്നു; എന്തോ ഒന്ന് ശ്രേഷ്ഠതയിലേയ്ക്കുയരുന്നു. നിങ്ങൾക്ക് പ്രായമാവുമ്പോൾ, ഇതു് നിങ്ങളിൽക്കൂടെ പ്രകാശിതമാവും. നിങ്ങൾ നിങ്ങളോടുതന്നെ പറയും; ഞാൻ ഇന്ന് ഈ കസേരയിലിരിക്കുന്നുണ്ട്; പക്ഷേ ഇതു് എന്നെന്നേയ്ക്കുമായിരിക്കുകയില്ല. എനിക്ക് ഇതിനപ്പുറം പോകേണ്ടതുണ്ട്. ഈ പദവിയെ ആശ്രയിച്ചുകൊണ്ടല്ലാത്തൊരു ആന്തരികമൂല്യത്തെ ഞാൻ സ്വായത്തമാക്കിയിട്ടുണ്ട്.

മൂല്യത്തിലുള്ള ഈ മാനുഷിക വികസനം ഇന്ന് സർവ്വപ്രധാനമാണ്. ഇന്നലെ മാത്രമാണ് നമ്മുടെ പ്രധാനമന്ത്രി ഭാരതീയരുടെ ഈ മൂല്യപരമായ വളർച്ചയെപ്പററി പരാമർശിച്ചതു്. ഇതു് യഥാർത്ഥവിദ്യാഭ്യാസത്തിൽനിന്നു മാത്രമേ വരികയുള്ളൂ; വെറും പള്ളിക്കൂടവിദ്യാഭ്യാസംകൊണ്ടോ ഗ്രന്ഥപാരായണംകൊണ്ടോ ഇതു് സിദ്ധിക്കുകയില്ല. നാം നമ്മെത്തന്നെ പരിശീലിപ്പിച്ച്, ശ്രേഷ്ഠതയിലേയ്ക്കുയരണം എന്നാണ് ശ്രീകൃഷ്ണൻ ഗീതയിലെ ആറാം അദ്ധ്യായത്തിൽ പറയുന്നതു്. (VI. 5):

ഉദ്ധരേദ് ആത്മനാത്മാനം നാത്മാനം അവസാദയേദ്;
ആത്മൈവഹ്യാത്മനോ ബന്ധുഃ ആത്മൈവ രിപുരാത്മനഃ.

അവനവൻതന്നെ അവനവനെ ഉദ്ധരിക്കണം; തന്നെത്താൻ അവഗണിക്കരുതു്. എന്തെന്നാൽ നിങ്ങരം മാത്രമാണു് നിങ്ങളുടെ ബന്ധുവും, നിങ്ങളുടെ ശത്രുവും.

ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻെറ ആഹ്വാനമിതാണു്.

## 17 ഉപസംഹാരം

ഇന്നു് ഭാരതത്തിൽ വീട്ടിലും പുറത്തുമുള്ള നമ്മുടെ പ്രവൃത്തികരംകൊണ്ടും വിവിധമായ കർമ്മകുശലതകൊണ്ടും രാഷ്ട്രത്തെ മൂല്യാധിഷ്ഠിതമായ പുരോഗതിയിലേയ്ക്കു് നയിക്കുവാൻ സാധിച്ചാൽ, ഭാരതചരിത്രത്തിൽ മഹത്തായൊരു കാര്യം നമ്മരം നിർവ്വഹിച്ചതായി കണക്കാക്കാം. ഇന്നു നാം അനുഭവിക്കുന്ന രാഷ്ട്രീയസ്വാതന്ത്ര്യം 5000 കൊല്ലത്തെ ചരിത്രത്തിലും നമുക്കുണ്ടായിട്ടില്ല. ഭാരതത്തിലെ ലക്ഷോപലക്ഷം ജനങ്ങരംക്കു് സുഖവും സന്തോഷവും കൈവരുത്തുവാനും ദേശീയപുരോഗതി നേടിയെടുക്കുവാനുള്ള ഉപകരണങ്ങളായിത്തീരുവാനും ഇന്നു് നമുക്കെല്ലാം സന്ദർഭം ലഭിച്ചിരിക്കയാണു്.

ഗീതയിലെ 11-ാം അദ്ധ്യായത്തിൽ ശ്രീകൃഷ്ണൻ നല്കിയ ആഹ്വാനം ഞാൻ പലപ്പോഴും ഉദ്ധരിക്കാറുണ്ടു്:

> തസ്മാദ് ത്വം ഉത്തിഷ്ഠ യശോ ലഭസ്വ
> ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം. (XI. 33)

അതുകൊണ്ടു്, എഴുന്നേൽക്കു; ശത്രുക്കളെ വിജയിച്ചു് കീർത്തി നേടു; സമ്പൽസമൃദ്ധമായ രാജ്യസുഖത്തെ അനുഭവിക്കു. ആലസ്യം വെടിയു. ഉപനിഷത്തുക്കളുടെ എപ്പോഴുമുള്ള ആഹ്വാനം ഇതുതന്നെയാണു്. ഉത്തിഷ്ഠത, ജാഗ്രത.

വളരെക്കാലമായി നാം ആലസ്യത്തിൽ മുഴുകിയിരിക്കയാണു്; വളരെക്കാലമായി നാം നിദ്രയിലാണു്. ഉറക്കത്തിനുള്ള സമയമിതല്ല. കണ്ണീരൊഴുക്കുവാൻ ഇതല്ല സമയം. പല കാര്യങ്ങളും ചെയ്തുതീർക്കുവാനുണ്ടു്.

ഭാരതത്തിലെ അഭിമാനിയായൊരു പൗരനാവു; ദാരിദ്ര്യം അനീതി പിന്നോക്കാവസ്ഥ എന്നീ ശത്രുക്കളെ കീഴടക്കു; രാജ്യത്തിൻെറ ദേഹവും മനസ്സും ശക്തമാക്കു, അതിലെ പൗരത്വത്തിൻെറ ആനുകൂല്യങ്ങരം ആസ്വദിക്കു. ഈ മഹത്കർമ്മത്തിൽ നിങ്ങളെല്ലാം ഭാഗഭാക്കുകളാണു്. ഭാരതത്തിലെ ഓരോ പൗരനോടും ഇന്നു് ശ്രീകൃഷ്ണൻ മന്ത്രിക്കുന്ന ഉപദേശമിതാണു്; ഗ്രാമതലംതൊട്ടു് സംസ്ഥാനങ്ങളിലും കേന്ദ്രത്തിലുമുള്ള ഏററവും ഉന്നതമായ പദവികളിലിരിക്കുന്ന ഭരണാധികാരികളോടു പ്രത്യേകിച്ചും.

# 24

## ഒരാധുനികകോർപ്പറേഷൻെറ ആചാരസംഹിത*

### 1 ആമുഖം

കഴിഞ്ഞ മൂന്നു വർഷങ്ങളിൽ ഡൽഹിയിലെ ഗാന്ധിപീസ് ഫൌണ്ടേഷൻെറയും കാൺപൂരിലെ പൂർവ്വഭാരതവ്യാപാരിമണ്ഡലത്തിൻെറയും ആഭിമുഖ്യത്തിൽ, 'വ്യാപാരത്തിൻെറ സാമൂഹികചുമതല' എന്ന വിഷയത്തെ സംബന്ധിച്ച ചർച്ചായോഗത്തിലും, ഡൽഹിയിലെ വിജ്ഞാനഭവനിൽ അഖിലേന്ത്യാ മാനേജ്മെൻറ് അസോസിയേഷൻ നടത്തിയ ദേശീയമാനേജ്മെൻറ് കൺവെൻഷനിലും ബോംബെയിലെ ഷേരട്ടൻ ഹോട്ടലിൽ കമ്പനികാര്യദർശിമാരുടെ അഖിലേന്ത്യാസംഘടന നടത്തിയ സാങ്കേതികമാനേജർമാർക്കുള്ള പെരുമാററസംഹിതയെപ്പററിയ ചർച്ചയിലും, മദിരാശിമാനേജ്മെൻറ് അസോസിയേഷൻ 'വ്യവസായത്തിൽ തൊഴിലാളികളുടെ പങ്കാളിത്തം' എന്ന വിഷയത്തെപ്പററി നടത്തിയ ചർച്ചായോഗത്തിലും പങ്കെടുക്കുവാനും പ്രസംഗിക്കുവാനും എനിക്കു് സന്ദർഭമുണ്ടായിട്ടുണ്ടു്. സേവനോത്സുകത നമ്മുടെ രാജ്യത്തു് വിപുലമായി പ്രചരിപ്പിക്കുന്നതിലുള്ള എൻെറ താല്പര്യമാണു് എന്നെ ഈ സംഘടനകളിലേയ്ക്കാകർഷിച്ചതു്. ഇതാകട്ടെ, ആധുനികഭാരതത്തിൽ സ്വാതന്ത്ര്യവും സമത്വപൂർണ്ണവും പുരോഗമനപരവുമായൊരു സാമൂഹികവ്യവസ്ഥ നിർമ്മിക്കുന്നതിനു സ്വാമി വിവേകാനന്ദൻ നല്കിയ സംഭാവനയെപ്പററി സൂക്ഷ്മമായി പഠിച്ചതുകൊണ്ടുണ്ടായതുമാണു്.

നമ്മുടെ നാട്ടിലെ ഇന്നത്തെ വ്യാവസായികവും രാഷ്ട്രീയവും സാമാന്യവുമായ പെരുമാററരീതിയുടെ പശ്ചാത്തലത്തിൽ, നമ്മുടെ വ്യാവസായിക–സാമ്പത്തിക–വ്യാപാരസ്ഥാപനങ്ങളുടെ ധാർമ്മികവും മാനുഷികവുമായ അടിസ്ഥാനത്തേയും ഗതിയേയും പററി

* 1976 ജൂലായ് 25-ാംനു- ഹൈദരബാദിലെ ഐ. ഡി. എൽ കെമിക്കൽസ്‌ലെ രണ്ടാമത്തെ സ്ളറി എക്സ്പ്ലോസീവ്സ് യന്ത്രശാലയുടെ ഉദ്ഘാടനാവസരത്തിൽ ചെയ്ത പ്രസംഗം

ചച്ച് നടത്തുന്നതു് ഉചിതമായിരിക്കുമെന്നാണു് മാനേജിങ്ങ് ഡയറക്ടർ ശ്രീ വരദരാജൻെറ അഭിപ്രായം.

ആധുനികവ്യാവസായികവിപ്ലവത്തിൻെറ ആരംഭം മുതൽ, നാം വ്യാപാരവ്യവസായസംഘടനകളുടെ സാമ്പത്തികവശത്തെപ്പററിയാണു് അധികമായും ചച്ച് ചെയ്തിട്ടുള്ളതു്. ഈ സ്ഥാപനങ്ങളുടെ വ്യക്തമായ സാമ്പത്തികവശങ്ങൾക്കും പുറമെ ഇന്നത്തെ രാഷ്ട്രീയവും അന്താരാഷ്ട്രീയവുമായ സ്ഥിതിഗതികൾ, ഇവയുടെ ധാമ്മികവശത്തേയും അംഗീകാരത്തെയും പരിഗണിക്കയും ചെയ്യേണ്ടതാവശ്യമാക്കിത്തീത്തിരിക്കുന്നു. ഇതു് ആധുനികരാഷ്ട്രം വെറും ക്രമസമാധാനപരമായൊരു പോലീസ്സ്റ്റേററിൽനിന്നു് ഒരു ക്ഷേമതല്പരരാഷ്ട്രമായി രൂപം കൊള്ളുന്നതിൻെറ മറുവശം മാത്രമാണു്. മാനേജുമെൻറ്, ഗവമ്മെണ്ടു്, തൊഴിലാളികൾ, പൗരപ്രമുഖന്മാർ ഇവരുടെ വിശാലമായൊരു സാന്നിദ്ധ്യമുള്ള ഈ സദസ്സ് ഈ പ്രധാനവിഷയത്തിൻെറ ചച്ച്ക്കു് പ്രചോദനപരമായൊരു പശ്ചാത്തലമായിരിക്കും.

## 2 ആധുനികവ്യവസായസ്ഥാപനങ്ങൾ – അല്പം ചരിത്രം

18-ാം ശതാബ്ദത്തിൽ, ഇംഗ്ലണ്ടിൽ ആധുനികവ്യാവസായികവിപ്ലവം ആരംഭിക്കുന്നതിനുമുമ്പായി, ലോകത്തെങ്ങും വ്യവസായം വീടുകളിലാണു് നടത്തപ്പെട്ടിരുന്നതു്. തൊഴിൽശാലകളിൽക്കൂടെയുള്ള ഉല്പാദനരീതി ആദ്യമായി പ്രചരിപ്പിച്ചതു് ഈ വിപ്ലവമാണു്. ഈ വ്യവസ്ഥയുടെ ആദ്യഘട്ടങ്ങളിൽ, ജോലിയും ജോലിക്കാരനും വീട്ടിൽനിന്നു് അധികം അകലുകയുണ്ടായില്ല. ഈ ശതാബ്ദത്തിൻെറ ആദ്യത്തിൽ, ഗതാഗതസൌകര്യങ്ങളുടെ വളച്ചയും തൊഴിൽശാലകളുടെ വദ്ധിച്ച വലുപ്പവും കാരണം വീടും ജോലിയും പൂണ്ണമായും വേർപെട്ടു. ഇന്നത്തെ വ്യവസായവ്യവസ്ഥ തൊഴിലാളിയെ യന്ത്രവൽകരിക്കയും അവൻെറ മാനുഷികതത്വത്തെ വികലമാക്കുകയും ചെയ്തിട്ടുള്ളതിനുള്ള പ്രധാനകാരണം ഇതാണെന്നു് പല ആധുനികരായ എഴുത്തുകാരും ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ജോർജ് ഗോയ്ഡറുടെ വാക്കുകൾ: (റെസ്പോൺസിബിൾ വക്ക്ർ, ഭാഗം24)

'സ്വഗൃഹത്തേയും അതിലെ മാനുഷികബന്ധങ്ങളേയും അടിസ്ഥാനമാക്കിയുള്ള വൈകാരികസുരക്ഷിതബോധത്തിൻെറ ലോകമാണു് ഈ വിപ്ലവം കാരണം നമുക്കു് നഷ്ടപ്പെട്ടതു്.'

ഷെയറുടമകളുടെയും നിക്ഷേപകരുടെയും താല്പര്യങ്ങൾക്കുവേണ്ടി ലാഭമുണ്ടാക്കുക എന്നതാണു് ആധുനികവ്യവസായങ്ങളുടെ പ്രധാനലക്ഷ്യം; തൊഴിലാളികൾ ഈ ലാഭത്തിനുവേണ്ടിയുള്ള വില്പനച്ച

രക്ഷകളായിത്തീരുന്നു. ആദംസ്മിത്ത് തുടങ്ങിയ സാമ്പത്തികശാസ്ത്രജ്ഞന്മാരുടെ ഊന്നൽകൊണ്ടു് വ്യവസായത്തിൽ ലാഭമുണ്ടാക്കുക എന്ന ലക്ഷ്യം വലിയൊരു കാര്യമായി പരിഗണിക്കപ്പെട്ടു. ആധുനികവ്യവസായത്തിന്റെ ആദ്യഘട്ടത്തിൽ, മത്സരാത്മകമായ ലക്ഷ്യങ്ങളും രീതികളും ഉപയോഗപ്പെടുത്തി ഉല്പാദനത്തെ വിപ്ലവകരമാംവണ്ണം മാററിയെടുക്കപ്പെട്ടതോടൊപ്പം, ജോലിക്കായി അതിനെ ആശ്രയിച്ചു് വർദ്ധിച്ചുവന്ന തൊഴിലാളികൾ ചൂഷണത്തിനും അധഃപതനത്തിനും വിധേയരാവുകയും ചെയ്തു.

## 3. ട്രേഡ് യൂണിയൻപ്രസ്ഥാനം – ചുരുക്കമായ ചരിത്രം

ഇംഗ്ലണ്ടിലെ വ്യവസായ തൊഴിലാളികൾ മുതലാളിമാരുടെ ചൂഷണത്തെ നേരിടുവാൻ ഒന്നിച്ചു നില്ക്കാനായി നടത്തിയ പോരാട്ടങ്ങളുടെ ഫലമാണു് ലോകത്തെമ്പാടുമുള്ള ഇന്നത്തെ ട്രേഡ് യൂണിയൻ പ്രസ്ഥാനം. ആദ്യഘട്ടങ്ങളിൽ ഈ സമരം തീക്ഷ്ണവും ദീർഘവുമായിരുന്നു: എന്തുകൊണ്ടെന്നാൽ, അന്നത്തെ നിയമം തൊഴിലാളികൾ മുതലാളികൾക്കെതിരായി സംഘടിക്കുന്നതിനെതിരായിരുന്നു. യോഗം സംഘടിപ്പിക്കുക, കൂലി കൂട്ടുവാനോ, പണിസമയം കുറയ്ക്കുവാനോ വേണ്ടിയുള്ള യോഗങ്ങളിൽ പങ്കെടുക്കുക, ഇത്തരം യോഗങ്ങൾക്കുവേണ്ടി ധനശേഖരം നടത്തുക, പണി ചെയ്യാൻ വിസമ്മതിക്കുക മുതലായ എല്ലാ നീക്കങ്ങളേയും 1799ലെ ദി കോംബിനേഷൻ ആക്ട് നിയമദൃഷ്ടിയിൽ കുററങ്ങളാക്കുകയും അവയ്ക്കു് തടവുശിക്ഷ നല്കുവാൻ ഗവമ്മെണ്ടിനു് അധികാരം കൊടുക്കുകയും ചെയ്തിരുന്നു. ആധുനികവ്യാവസായികസമ്പ്രദായം പുരോഗമിച്ചതു് ഇങ്ങനെയുള്ള ഇരുളടഞ്ഞ പരിതസ്ഥിതികളിലാണു്.

നിയമത്തിന്റെ പരിധിയിൽത്തന്നെ നിന്നുകൊണ്ടു് സംഘടിക്കുവാനുള്ള അവകാശം 1826-ൽ തൊഴിലാളികൾക്കു ലഭ്യമായതു് 26 വർഷം നീണ്ടുനിന്ന കഷ്ടമേറിയ സമരങ്ങളിൽക്കൂടിയാണു്. പിന്നേയും 50 വർഷങ്ങൾ കഴിഞ്ഞിട്ടാണു് 1875ൽ, കൂട്ടായി വിലപേശലിനു നിയമപരമായ അവകാശം തൊഴിലാളികൾക്കു് കിട്ടിയതു്. രണ്ടാം ലോകമഹായുദ്ധത്തിന്റെ അവസാനമാവുമ്പോഴേയ്ക്കും വ്യാവസായികമായി പുരോഗമിച്ച എല്ലാ രാഷ്ട്രങ്ങളിലും, ട്രേഡ് യൂണിയൻ പ്രസ്ഥാനം സുസ്ഥാപിതമാവുകയും, തൊഴിലാളികളുടെ അവകാശങ്ങൾ നിയമേന തന്നെ സുരക്ഷിതമാവുകയും ചെയ്തു. റഷ്യയിലും മററും രാഷ്ട്രീയവിപ്ലവങ്ങളിൽക്കൂടെ, കമ്മ്യൂണിസ്റ്റ് ഭരണം സ്ഥാപിതമായതും ഈ സംഭവവികാസങ്ങൾക്കു് സഹായകരമായിരുന്നു.

## 4 വ്യവസായത്തിൻെറ ലാഭലക്ഷ്യം—അതിൻെറ തിന്മകൾ

മുതലാളിത്തത്തിൻെറ ലാഭേച്ഛക്കെതിരായി ഉയർത്തപ്പെട്ടൊരു വെല്ലുവിളിയായിരുന്ന ട്രേഡ്‌യൂണിയൻ പ്രസ്ഥാനം. ഈ വെല്ലുവിളിയും ലാഭത്തിനുള്ള ആഗ്രഹത്താൽത്തന്നെ പ്രചോദിതമായിരുന്നു; പക്ഷെ ഇതു തൊഴിലാളികളുടെ ലാഭമായിരുന്നു. കൂട്ടായ വിലപേശലിൽക്കൂടെ ഇതു് ലഭ്യമാക്കാമെന്നായിരുന്നു പ്രതീക്ഷ; ഇതിൽ പണിമുടക്കുകളും പൂട്ടിയിടലുകളും ഉണ്ടായിരുന്നു. ഇങ്ങനെയുള്ളൊരു പരിതഃസ്ഥിതിയിൽ സമൂഹത്തിനു് പൊതുവെ ഹാനികരമായ, ഭീമമായ നിർമ്മാണനഷ്ടം, സംഭവിച്ചുകൊണ്ടിരുന്നു; തൊഴിലാളി–മുതലാളി സംഘട്ടനങ്ങളിൽ സമൂഹതാല്പര്യങ്ങൾക്കു് വളരെ ചെറിയ സ്ഥാനമേയുണ്ടായിരുന്നുള്ളു. ഇങ്ങനെയുള്ള സംഘട്ടനങ്ങൾ, ഉല്പാദനപ്രക്രിയകളിൽക്കൂടി മാനുഷികമൂല്യങ്ങൾ വളർന്നുവരുവാനും അനുവദിച്ചില്ല.

ലാഭത്തെമാത്രം ഉന്നംവെച്ചുകൊണ്ടുള്ള ഉല്പാദനവ്യവസ്ഥ മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുക എന്ന തിക്തമായ ഫലത്തിലേയ്ക്കു് നയിക്കുന്നു. തൊഴിലാളിസംഘടനകളും സ്വന്തം ലാഭത്തെ ലാക്കാക്കി പ്രവർത്തിക്കുന്നതുകൊണ്ടു്, ആധുനികവ്യവസായ സംവിധാനത്തിൻെറ തിന്മകൾ വർദ്ധിക്കുന്നു.

സാമ്പത്തികസ്ഥാപനങ്ങളിൽ ധാർമ്മികമൂല്യങ്ങൾ ഉൾക്കൊള്ളിക്കുക എന്നതു് വിദൂരമായൊരു സ്വപ്നം മാത്രമായിരുന്നപ്പോൾ, ആർ. എച്ച്. ടാണി, തൻെറ 'റിലിജൻ ആൻഡ് ദി റൈസ് ഓഫ് കാപിററലിസം' എന്ന പുസ്തകത്തിൽ പറയുകയുണ്ടായി:

'വലിയ ദ്രോഹത്തിനു പാത്രമായ മനുഷ്യർ ഇടയ്ക്കിടയ്ക്കു് ഉണ്ടാക്കുന്ന ലഹളകളാൽ വ്യവസായം സ്തംഭിക്കാതിരിക്കണമെങ്കിൽ, കേവലം സാമ്പത്തികംമാത്രമല്ലാത്ത മാനദണ്ഡങ്ങളിൽക്കൂടി സാമ്പത്തികവ്യവസ്ഥ തൃപ്തിപ്പെടുത്തേണ്ടിവരുമെന്ന വസ്തുത ന്യായമായും സമ്മതിക്കേണ്ടിവരും. മുതലാളിത്തസമ്പദ്‌വ്യവസ്ഥയുടെ സാമൂഹിക ഉത്തരവാദിത്വമില്ലായ്മയെപ്പററി, മനുഷ്യത്വമുള്ള സാങ്കേതിക വ്യവസ്ഥയ്ക്കു് വേണ്ടി വാദിക്കുന്ന പല എഴുത്തുകാരും ശക്തമായി ചിത്രീകരിച്ചിട്ടുണ്ടു്. മാനവികത നിഴലിക്കുന്ന സാങ്കേതികത്വത്തിനും വികസ്വരരാജ്യങ്ങൾക്കും വേണ്ടി ഒരിടത്തരത്തിലുള്ള ആവേശപൂർവ്വം വാദിച്ച ഇ. എഫ്. ഷൂമാക്കർ, തൻെറ 'സ്മാൾ ഈസു് ബ്യൂട്ടിഫുൾ' എന്ന ചിന്തോദ്ദീപകമായ പുസ്തകത്തിൽ—'ജനങ്ങളാണു് പ്രധാനം എന്ന അടിസ്ഥാനത്തിൽ സാമ്പത്തികശാസ്ത്രത്തിൻെറ ഒരു പഠനം' എന്ന ഭാഗത്തു് — പറ

യുന്നു: 'ഇന്നത്തെ വിദഗ്ദ്ധഭാഷയിൽ, ഉല്പാദനക്ഷമമല്ലാത്തതു് എന്ന പദത്തെപ്പോലെ അന്തിമമായതും സംശയാതീതവുമായ അധികം പദങ്ങൾ ഇല്ല. ഉല്പാദനക്ഷമമല്ലാത്തതു് എന്നു് ഒരു പ്രവൃത്തിയെ മുദ്രകുത്തിക്കഴിഞ്ഞിട്ടുണ്ടെങ്കിൽ, അതിന്റെ ജീവിക്കുവാനുള്ള അനുവാദം ചോദ്യം ചെയ്യപ്പെടുക മാത്രമല്ല, ശക്തമായി നിഷേധിക്കപ്പെടുകയും ചെയ്യുന്നു. അധാർമ്മികമെന്നോ, വിരൂപമെന്നോ, ആത്മാവിനു് ഹാനികരവും മനുഷ്യത്വത്തെ നശിപ്പിക്കുന്നതും എന്നോ, ലോകസമാധാനത്തിനു് ഹാനികരമെന്നോ, മനുഷ്യവംശത്തിനു് ഹാനികരമെന്നോ വിവരിച്ചുകൊള്ളൂ; അതു് സാമ്പത്തികമായി ഉപയോഗക്ഷമമല്ലെന്നു് നിങ്ങൾ തെളിയിക്കാത്തിടത്തോളം, അതിനു് ജീവിക്കാനും, വളരുവാനും, അഭിവൃദ്ധിപ്പെടുവാനുമുള്ള അവകാശത്തെ നിങ്ങൾ ചോദ്യം ചെയ്തിട്ടില്ല.

'പണത്തിന്റെ അളവിൽ ലാഭമുണ്ടാക്കാൻ കഴിയാത്തതു് ഉല്പാദനക്ഷമമല്ലാത്തതാണു്...അങ്ങനെയാവുമ്പോൾ, ധനശാസ്ത്രത്തിന്റെ വിധികല്പിക്കൽ തികച്ചും ഭാഗികമാണു്; യഥാർത്ഥ ജീവിതത്തിലെ വളരെ അധികം ഭാഗങ്ങൾ നിരീക്ഷിക്കുകയും തുലനം ചെയ്യുകയും ചെയ്യുമാത്രം ഒരു തീർപ്പു് കല്പിക്കാവുന്ന പരിതസ്ഥിതിയിൽ, ധനശാസ്ത്രം, ഒന്നുമാത്രമാണു് പരിഗണിക്കുന്നതു്. അതു് പണമായിട്ടു് ലാഭമുണ്ടാക്കിക്കൊടുക്കുന്നുണ്ടോ ഇല്ലയോ...

'സമൂഹത്തിലെ ഒരു വിഭാഗം നടത്തുന്ന ഒരു പ്രവർത്തനം സമൂഹത്തിനു പൊതുവിൽ ലാഭമുണ്ടാക്കുന്നുണ്ടോ എന്നു് തീരുമാനിക്കുവാൻ, സാമ്പത്തികശാസ്ത്രത്തിന്റെ രീതിയാണു് സ്വീകരിക്കേണ്ടതു് എന്നു് കരുതുന്നതു് ഭീമമായൊരബദ്ധമായിരിക്കും...

'ക്രയവിക്രയം നടത്തുവാൻ തയ്യാറുള്ള ആളുകൾ സമ്മേളിക്കുന്ന കമ്പോളത്തിന്റെ നിലപാടിൽനിന്നു്, സാധനങ്ങളേയും തൊഴിലുകളേയും ധനശാസ്ത്രം പരിഗണിക്കുന്നു...മാക്കററു് വ്യക്തിപരതയുടേയും ഉത്തരവാദഹീനതയുടേയും സമൂർത്തരൂപമാണു്. വാങ്ങുന്ന ആളോ വില്ക്കുന്ന ആളോ തന്നോടല്ലാതെ ആരോടും ചുമതല പുലർത്തുന്നില്ല.

'എല്ലാ ഉത്തരവാദിത്തങ്ങളിൽനിന്നും ഒഴിഞ്ഞു്, അവനവനോടു് മാത്രം ചുമതല പുലർത്തുക എന്നതു് കാര്യങ്ങളെ അങ്ങേഅററം ലഘൂകരിക്കുക എന്നാണു്.

'കമ്പോളത്തിൽ, പ്രായോഗികപരിഗണനകൾക്കായി, മനുഷ്യനും സമുദായത്തിനും അതീവ പ്രാധാന്യമുള്ള പല മൂല്യപരമായ വ്യത്യാസങ്ങളും അമർത്തപ്പെടുന്നു...കമ്പോളത്തെ ആസ്പദമാക്കിയ

സാമ്പത്തികശാസ്ത്രം ജീവിതത്തിൻെറ പാവനതയെ നശിപ്പിക്കു ന്നു; എന്തുകൊണ്ടെന്നാൽ, പണത്തിനു് വാങ്ങുന്ന സാധനത്തിനു് പാവനതയില്ല. അതുകൊണ്ടു്, ധനശാസ്ത്രാധിഷ്ഠിതമായ ചിന്താ ഗതി സമൂഹത്തെ മുഴവനും ആവരണം ചെയ്താൽ, സൌന്ദര്യം, ആരോഗ്യം, ശുചിത്വം മുതലായ മൂല്യങ്ങൾക്കപോലും ലാഭമുണ്ടാ ക്കാൻ കഴിഞ്ഞാലേ നിലനില്പുണ്ടാവുകയുള്ളു.'

മനുഷ്യൻ അത്യധികം ആദരിക്കുന്ന സാമ്പത്തികമല്ലാത്ത മൂല്യങ്ങളുടെ നിലപാടിൽനിന്നു് ഇത്തരം ഭാഗിക വീക്ഷണത്തെ വിമർശിച്ചുകൊണ്ടു് ഷൂമാക്കർ പറയുന്നു (പൂർവ്വോക്തം, ഭാഗം 68):

'ജനാധിപത്യം, സ്വാതന്ത്ര്യം, മാനവികശ്രേഷ്ഠത, ജീവിത നിലവാരം, ആത്മസാക്ഷാത്ക്കാരം, സഫലീകരണം എന്നിവയു ടെ അർത്ഥമെന്താണു്? ഇതു് ജനങ്ങളുടെ കാര്യമാണു്. ചെറിയ സംഘങ്ങളിൽ മാത്രമേ ആളുകൾക്കു് വ്യക്തിബോധത്തോടെ ഇരി ക്കുവാൻ കഴിയുകയുള്ളു. ആയതിനാൽ, അനവധി ചെറുകിട സ്ഥാ പനങ്ങളുടെ സുസംഘടിതമായ ഒരു സംവിധാനത്തിൻെറ നിലവാ രത്തിൽ നാം ചിന്തിക്കേണ്ടിവരും. ധനശാസ്ത്രത്തിനു് ഇതു് സാദ്ധ്യ മാവുന്നില്ലെങ്കിൽ, അതു് നിഷ്പ്രയോജനമാണു്. ദേശീയ വരു മാനം, വളർച്ചയുടെ നിരക്കു് മൂലധന – ഉല്പന്ന അനുപാതം, നിക്ഷേ പ ഉല്പന്ന വിശകലനം, തൊഴിൽചലനം, മൂലധനസമാഹാരം ഇങ്ങ നെയുള്ള ഭാവനാപരമായ സങ്കല്പങ്ങൾക്കതീതമായി പോവുകയും, ദാരിദ്ര്യം, വ്യർത്ഥതാബോധം, അന്യതാബോധം, നൈരാശ്യം, തക ർച്ച, അക്രമം, ജീവിതപലായനം, പിരിമുറുക്കം, ജനസാന്ദ്രത, വൈ രൂപ്യം, ആത്മീയമൃത്യു എന്നീ മാനുഷിക യാഥാർത്ഥ്യങ്ങളുമായി സമ്പർക്കം പുലർത്തുവാൻ കഴികയുമില്ലെങ്കിൽ, ധനശാസ്ത്രത്തെ പിച്ചിച്ചീന്തി, നമുക്കു് പുതിയരീതിയിൽ തുടങ്ങാം.'

മനുഷ്യസ്വാതന്ത്ര്യത്തിൻേറയും ചുമതലാബോധത്തിൻേറയും പ്രവേശനമാണു് ധനശാസ്ത്രത്തെ ഭൌതികശാസ്ത്രത്തിൽനിന്നും ആത്മീയമായി വ്യത്യസ്തമാക്കുന്നതെന്നും, എല്ലാ മാനുഷിക പ്രശ്ന ങ്ങളും ഉണ്ടാവുന്നതു് അച്ചടക്കത്തിൻേറയും സ്വാതന്ത്ര്യത്തിൻേറയും വൈരുദ്ധ്യത്തിൽനിന്നാണെന്നും അഭിപ്രായപ്പെട്ടുകൊണ്ടു് ഷൂമാക്കർ പറയുന്നു:

'ചിട്ടയും, ആസൂത്രണവും, കേന്ദ്രനിയന്ത്രണവും, കണക്കുപരി ശോധനയും അച്ചടക്കവും മററുമില്ലാതെ നല്ലതൊന്നും ഉണ്ടാവില്ല. അതേ സമയത്തു്, അജ്ഞാതങ്ങളായ മേഖലകളിലേയ്ക്കുള്ള യാത്ര കൾക്കു് ആവേശം പകരുന്ന സാഹസികതയും, ചട്ടപ്പടിപണി

ക്കാർ തള്ളിക്കയറാനുള്ള ക്രിയാത്മകമായ ഭാവനാശക്തിയും ക്ഷമ ഇല്ലായ്മയും ഇല്ലെങ്കിൽ ജീവിതം പരിഹാസ്യവും അവമാനകരവുമാണ്.'

## 5 വ്യവസായത്തിൽ ലാഭത്തിനേക്കാൾ സേവനം പ്രധാന ലക്ഷ്യമാക്കേണ്ടതിൻെറ ആവശ്യകത

രണ്ടാം ലോകമഹായുദ്ധത്തിനുശേഷമുള്ള കാലങ്ങളിൽ, ആധുനിക വ്യാവസായിക സംഘടനയുടെ സ്വഭാവത്തെയും വ്യാപ്തിയേയും പററി, പലേടത്തുമായി, ഗഹനമായ പര്യാലോചനകൾ നടന്നിട്ടുണ്ട്. ആധുനിക വ്യവസായത്തിൻേറയും സാങ്കേതികത്വത്തിൻേറയും എല്ലാ വശങ്ങളേയും പററിയുമുള്ളൊരു മോഹവിമുക്തിയുടെ അലയടി ഉണ്ടായിട്ടുണ്ട്; മനുഷ്യൻെറ വളർച്ചയ്ക്കും സാക്ഷാത്കാരത്തിനും ലാഭപ്രചോദിതമായ മുതലാളിത്വത്തിൻേറയും ട്രേഡ് യൂനിയനിസത്തിൻേറയും പങ്ക് എന്തായിരിക്കണമെന്നതിനെപ്പററിയ ഒരു വീണ്ടുവിചാരവും മാനവികതയിലൂന്നിക്കൊണ്ടുള്ള ചിന്തയുടെ ഒരു തരംഗവും ഉണ്ടായിട്ടുണ്ട്. ജോലികളെ താൻപോരിമയുടേയും സ്വന്തം താല്പര്യത്തിൻേറയും രണാങ്കണങ്ങളായി മാററി തൊഴിലാളിയേയും തൊഴിലിനേയും തരംതാഴ്ത്തുന്നതിൽനിന്നുണ്ടാവുന്ന മനുഷ്യത്വമില്ലായ്മ, ആധുനിക വ്യവസായശാലകളുടെ ബൃഹത്തായ സംവിധാനവും മനുഷ്യപ്പററില്ലാത്ത പ്രവർത്തനരീതികളും, മാനവികതയുടെ നഷ്ടത്തെ അവഗണിച്ചുകൊണ്ട്, സാങ്കേതിക കാര്യക്ഷമത കൈവരുത്തുവാനുള്ള നിരങ്കുശമായ പ്രേരണകളും – മനുഷ്യബുദ്ധിനേരിടേണ്ട ഇത്തരം ഗൌരവമായ വെല്ലുവിളികൾ ലോകമെമ്പാടും ഉയർന്നിരിക്കയാണ്. മനുഷ്യക്ഷേമത്തെ ബാധിക്കുന്ന എല്ലാ തരത്തിലുമുള്ള പരിസര മലിനീകരണത്തിൻെറ വെല്ലുവിളിയും ആധുനികവ്യവസായം നേരിടുകയാണ്.

മനുഷ്യനുപരിയായി ലാഭത്തെ വെയ്ക്കുന്നത് മനുഷ്യനെ അധഃപതിപ്പിക്കുകയും, ഇങ്ങനെയുണ്ടാക്കിയ ലാഭത്തെ കരാളമാക്കുകയും, ചെയ്ത ജോലിയെ കൂടുതലായി നിരുന്മേഷകരവും നിരർത്ഥകരവുമാക്കുകയും ചെയ്യും. ഒരു പരിധിക്കപ്പുറം, അധികം പണം കിട്ടുന്നതുകൊണ്ടു മാത്രം ഒരു ജോലിക്കാരന് തൃപ്തി ലഭിക്കുകയില്ല. കൈകളോടൊപ്പം തൻെറ ഹൃദയവും മനസ്സും തൻെറ ജോലിയിൽ പങ്കുചേരുന്നുണ്ടെന്നും, തൻെറ പണി തനിക്കും തൻെറ സഹജീവികൾക്കും ഉപയോഗപ്രദമാണെന്നും ഉള്ള ബോധത്തിൻെറ പ്രചോദനവും കൂടെ അയാളുടെ ആത്മസംതൃപ്തിക്ക് ആവശ്യമാണ്. ഇതിൻെറ അഭാവത്തിൽ, ജോലിക്കാരൻ കൂടുതലായി യാന്ത്രികതയിലും മന

ഷ്യത്വമില്ലായ്മയിലും ആണ്ടുപോവുന്നു. ലക്ഷോപലക്ഷം ജനങ്ങ ളിൽ അന്യതാബോധം, നൈരാശ്യം, പൊതുവിലുള്ള അസംതൃപ്തി എന്നിവയുണ്ടാക്കി ആധുനിക വ്യവസായം അവരുടെ മനുഷ്യാകാര ത്തെ വികലമാക്കുന്നു. ഇതിൽ ഫലമായി സാമൂഹിക സന്നിവേശ വും കലുഷിതമാവുന്നു. മനുഷ്യവികസനത്തിലും സാക്ഷാത്കാര ത്തിലും ജോലി നിസ്സാരമല്ലാത്തൊരു പങ്ക് വഹിക്കുന്നുണ്ട്. സുപ്ര ധാനമായ ലക്ഷ്യം ലാഭമാവുമ്പോഴം അതു് ജോലിയേയും ജോലി ക്കാരനേയും അധഃപതിപ്പിക്കുന്നതുപോലെതന്നെ, സുപ്രധാനമായ ലക്ഷ്യം സേവനമാണെങ്കിൽ ഇവയെ ഉയർത്തുകയും ചെയ്യുന്നു. സാധാരണമായൊരു ജോലിയെപ്പോലും, ജോലിക്കാരനെ ആത്മീ യമായി സമ്പന്നനാക്കുക വഴി, രസകരവും അർത്ഥവത്തുമാക്കാവു ന്നതാണ്.

## 6 ഭഗവദ്ഗീതയുടെ കർമ്മദർശനം

ഏററവും മഹത്തായ കർമ്മദർശനത്തെ ഉദ്ബോധിപ്പിക്കുന്ന ദീർഘതമമായ തത്വദർശനകവിതയായി ഭഗവദ്ഗീത അംഗീകരി ക്കപ്പെട്ടിട്ടുണ്ട്. കർമ്മവും കർത്താവുമാണതിലെ പ്രതിപാദ്യവിഷയം. കർമ്മം ചെയ്യുന്നാളുടെ ഭൗതികവും സാമൂഹികവുമായ അഭ്യുദയത്തി ന്റേയും അതു വഴി അയാളുടെ സമുദായത്തിന്റെ അഭിവൃദ്ധിയു ടേയും നിഃശ്രേയസത്തിന്റേയും ഉപകരണമായും ഗീത കർമ്മത്തെ ചിത്രീകരിക്കുന്നു; നിശ്രേയസം ലഭിക്കുന്നതു് താൻ ചെയ്യുന്ന കർമ്മം സമൂഹത്തിന്റെ ക്ഷേമത്തിലേയ്ക്കു് നയിക്കുന്ന സേവനമാണെന്നുള്ള ബോധം കർത്താവിനുണ്ടാവുമ്പോഴാണ്. ഇത്തരം സേവനത്തെ മനു ഷ്യനിലുള്ള ദൈവാംശത്തിന്റെ പൂജയാണെന്നു് പരിഗണിക്കുന്ന തലത്തിലേയ്ക്കു് ഉയരുവാനും ഗീത ഉപദേശിക്കുന്നുണ്ട്. രണ്ടാം അദ്ധ്യായത്തിലെ 48 മുതൽ 51 വരെ ശ്ലോകങ്ങളിൽ ശ്രീകൃഷ്ണൻ വിവരിക്കുകയും ശ്ലാഘിക്കുകയും ചെയ്യുന്ന ബുദ്ധിയോഗം — പ്രബുദ്ധ മനസ്സിന്റെ യോഗം — ഇതാണ്.

യോഗസ്ഥഃ കുരു കർമ്മാണി സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ.

അല്ലയോ ധനഞ്ജയ, ഫലാസക്തിയെ ഉപേക്ഷിച്ച്, ഫലം സിദ്ധിച്ചാലും സിദ്ധിച്ചില്ലെങ്കിലും നിർവ്വികാരനായിട്ടു് യോഗ നിഷ്ഠനായി കർമ്മങ്ങളെ ചെയ്താലും, ലാഭനഷ്ടങ്ങളിൽ പതറാതിരി ക്കുന്നതു് യോഗമെന്നു് പറയപ്പെടുന്നു.

ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ് ധനഞ്ജയ
ബുദ്ധൗ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ.

അല്ലയോ ധനഞ്ജയ, യാതൊന്നു ഹേതുവായിട്ട്, സമത്വബുദ്ധിയോടു കൂടി ചെയ്യുന്ന കർമ്മത്തിൽനിന്ന് ഫലാഭിസന്ധിയോടു കൂടി ചെയ്യുന്ന കർമ്മം എത്രയോ അധികം നികൃഷ്ടം ആകുന്നു, അതുകൊണ്ട് സമത്വബുദ്ധിയിൽ രക്ഷാസ്ഥാനത്തെ നീ ആഗ്രഹിച്ചാലും. ഫലത്തെ ആഗ്രഹിച്ചു പ്രവർത്തിക്കുന്നവർ കൃപണന്മാരാണ്.

ബുദ്ധിയുക്തോ ജഹാതീഹ ഉഭേ സുകൃതദുഷ്കൃതേ
തസ്മാദ്യോഗായ യുജ്യസ്വ യോഗഃ കർമ്മസു കൌശലം.

ഫലം സിദ്ധിച്ചാലും ഇല്ലെങ്കിലും വികാരപ്പെടാതെ ഈശ്വരനെ ശരണം പ്രാപിച്ചു കർമ്മം ചെയ്യുന്ന കർമ്മയോഗി പുണ്യപാപങ്ങളെ പ്രാപിക്കുന്നില്ല. അതുകൊണ്ട് നീ കർമ്മയോഗമനുഷ്ഠിക്കുക. ഇങ്ങനെ കർമ്മം ചെയ്തുംകൊണ്ട് കർമ്മഫലത്തെ ഇല്ലാതാക്കുന്ന സാമർത്ഥ്യത്തെയാണ് കർമ്മയോഗമെന്നു് പറയുന്നതു്.

കർമ്മജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമ്മുക്താഃ പദം ഗച്ഛന്ത്യനാമയം.

വിചാരശീലന്മാരായ ആ കർമ്മയോഗികൾ കർമ്മഫലങ്ങളെ ഇച്ഛിക്കാതെ കർമ്മം ചെയ്തു ശുദ്ധചിത്തരായി ക്രമേണ ജ്ഞാനനിഷ്ഠയെ പ്രാപിച്ച്, ജനനമരണങ്ങളിൽനിന്ന് മുക്തരായി ദുഃഖകണികയില്ലാത്ത പരമപദത്തെ പ്രാപിക്കുന്നു.

വ്യവസായത്തൊഴിലാളികളും ഉടമകളും മാത്രമല്ല രാഷ്ട്രീയത്തിലേയും ഭരണത്തിലേയും ആളുകളും ബുദ്ധിയോഗത്തിന്റെ ഈ തത്ത്വം ഉൾക്കൊള്ളേണ്ടതുണ്ട്; മാനുഷികവളർച്ചയുടെയും സാക്ഷാത്ക്കാരത്തിന്റേയും സാമൂഹ്യനീതിയുടേയും സമാധാനത്തിന്റേയും അടിത്തറയിൽ പടുത്തുയർത്തിയൊരു ദേശീയ അന്തർദേശീയ സാമൂഹിക രാഷ്ട്രീയ ജീവിതക്രമത്തിന്റെയും സാമ്പത്തികം മാത്രമല്ല രാഷ്ട്രീയവും ബൌദ്ധികവും മതപരവുമായ ചൂഷണങ്ങളിൽ നിന്ന് വിമുക്തമായൊരു രാഷ്ട്രവ്യവസ്ഥയുടെയും ലക്ഷ്യം മനുഷ്യരാശി സഫലീകരിക്കണമെങ്കിൽ ഇതു് ഒഴിച്ചുകൂടാത്തതാണ്.

ഗീതയിലെ ബുദ്ധിയോഗത്തിന് ലോകത്തിൽ സമാധാനവും നീതിയും സ്ഥാപിക്കുവാൻ കെല്പുണ്ടെന്നതു് സംയുക്തരാഷ്ട്രങ്ങളുടെ സെക്രട്ടറി ജനറൽ പരേതനായ ഡി. ഹാമർജെൽഡ് തന്നെ തന്റെ ഒരു പ്രസംഗത്തിൽ പറയുകയുണ്ടായി; മുകളിൽ പറഞ്ഞ 49–ാംശ്ലോകത്തെ പരിഭാഷപ്പെടുത്തി അതിലെ സങ്കല്പങ്ങളെ പുകഴ്ത്തുമ്പോഴാണ് അദ്ദേഹം ഇതു് പറഞ്ഞതു്.

## 7 മുതലാളിത്തത്തേയും ട്രേഡ്യൂണിയനിസത്തേയും കുറിച്ചുള്ള യുദ്ധാനന്തര പുനശ്ചിന്തനം

യുദ്ധത്തിനുശേഷമുണ്ടായ മാനവികതയുടെ പ്രചോദനം പാശ്ചാത്യ സാമ്പത്തികശാസ്ത്രജ്ഞന്മാരാൽ മുതലാളിത്തവും മാർക്സിസ്റ്റ് ചിന്തകന്മാരാൽ ട്രേഡ്‌യൂണിയനിസവും പുതുതായി വിലയിരുത്തപ്പെടുവാൻ ഇടയാക്കീട്ടുണ്ട്. ലാഭേച്ഛയിൽ കേന്ദ്രീകൃതമായ മത്സരത്തിൻെറ സ്ഥാനത്ത് സേവനബോധത്തിൽനിന്ന് ഉണ്ടാവുന്ന സഹകരണത്തെ സ്ഥാപിക്കുന്ന മാർഗ്ഗത്തിലേയ്ക്ക് ഈ പുനശ്ചിന്തനം നയിക്കുന്നതായിക്കാണാം. അവരവർ ജോലിചെയ്യുന്ന വ്യവസായവുമായി സ്ഥിരമായ സംഘട്ടനത്തിലിരിക്കുന്നതിനു പകരം അവരെ വ്യവസായത്തിൻെറ നടത്തിപ്പിൽ ബന്ധപ്പെടുത്തുകയാണ്, ആധുനികവ്യവസായത്തിലും സാങ്കേതികതയിലും മനുഷ്യത്വം പകരുവാനുള്ള പ്രായോഗികമായ മാർഗ്ഗമെന്ന് പാശ്ചാത്യ യൂറോപ്യൻ രാജ്യങ്ങളിലെ കമ്യൂണിസ്റ്റ്ചിന്തകർ കൂടുതലായി ഊന്നിപ്പറഞ്ഞു തുടങ്ങിയിരിക്കയാണ്. ഉപഭോക്താവിൻെറ സംതൃപ്തിയോട് സമാനമായി നിർമ്മാതാവിൻെറ സംതൃപ്തിയും കൈവരണമെന്ന് അവർ പറയുന്നു. മുതലാളിത്തവിഭാഗത്തിൽ പ്രബുദ്ധരായവരുടെ ഭാഗത്തുനിന്നും ഇത്തരത്തിലുള്ള ഒരു പ്രതികരണം ഉണ്ടായിത്തുടങ്ങീട്ടുണ്ട്; മനുഷ്യനും യന്ത്രവും സംഘട്ടനത്തിലാകുമ്പോൾ മനുഷ്യന് മുൻതൂക്കം കൊടുക്കണമെന്ന് അവരും അഭിപ്രായപ്പെടുന്നു. നേരത്തെ നടന്ന വ്യാവസായിക വിപ്ലവം എണ്ണത്തിൻെറയും വലിപ്പത്തിൻെറയും വർദ്ധനവുണ്ടാക്കിയെങ്കിൽ ഇത് മൂല്യപരമായൊരു വിപ്ലവമാണെന്ന് ചില ചിന്തകന്മാർ അഭിപ്രായപ്പെടുന്നു. ആധുനിക വ്യവസായത്തിൻെറ ഒരു നൂറുകൊല്ലത്തെ പ്രവർത്തനത്തിൽ ആദ്യമായിട്ട് മുതലാളിയും തൊഴിലാളിയും സഹകരിക്കുന്നതിൻെറ ലക്ഷണങ്ങൾ നമുക്കു കാണാം. അദ്ധ്വാനിക്കുന്ന തൊഴിൽവർഗ്ഗത്തിൻെറ മാനുഷിക ആവശ്യങ്ങൾക്കനുസൃതമായി ആധുനിക വ്യാവസായികയന്ത്രത്തെ രൂപപ്പെടുത്തിയെടുക്കുക എന്നതാണ് ഇതിൻെറ ഉദ്ദേശം. വ്യവസായത്തിൻെറ ഘടനയിലും പ്രവർത്തനത്തിലും ലക്ഷ്യങ്ങളിലും പുരോഗമനപരമായ മാററംവരുത്തുവാനായി മാനേജ്മെൻറും തൊഴിലാളിയും പങ്കാളികളായി പ്രവർത്തിക്കുന്നതിൻെറ നീക്കം നമുക്കു കാണാവുന്നതാണ്.

ആധുനിക മുതലാളിത്തവ്യവസ്ഥയിൽ എന്തു നിർമ്മിക്കുന്നു എന്നതിലല്ല സ്വകാര്യകമ്പനികളുടെ താല്പര്യം, എന്തു ലാഭം കിട്ടുന്നു എന്നതിലാണ്, വ്യക്ത്യാധിഷ്ഠിതവ്യവസ്ഥയുടെ സാമൂഹിക ബോധമില്ലായ്മയുടെ ഒരു വശം ഇതാണ്; ലാഭേച്ഛയുടെ സ്വേച്ഛാ

ധിപത്യത്തിന്റെ വിരൂപമുഖം. ഒരു സ്വകാര്യവ്യക്തി എന്നനിലയിൽ മനുഷ്യൻ ലാഭവിഹീനമായ മൂല്യങ്ങളിൽ തല്പരനാണു്; പ്രയോജനമില്ലാത്ത വസ്തുക്കളെ ആസ്വദിക്കുവാനായി അവൻ പ്രയോജനമുള്ള വസ്തുക്കളെ തേടുന്നു പക്ഷേ കച്ചവടക്കാരനാവുമ്പോൾ മനുഷ്യൻ ലാഭത്തെപ്പററി മാത്രമേ ചിന്തിക്കുകയുള്ളു. അവന്റെ സാമൂഹികവും മാനുഷികവുമായ ഉത്തരവാദിത്വമില്ലായ്മ ഇങ്ങനെയാണുണ്ടാവുന്നതു്. മുകളിൽപറഞ്ഞ ഗീതയിലെ ബുദ്ധിയോഗത്തിന്റെ വേരറുക്കുന്നതു് ഇതാണു്.

## 8 സോഷ്യലിസ്ററാദർശം

ഈ മുതലാളിത്തചിന്തയ്ക്കെതിരായുള്ള വെല്ലുവിളി കമ്മ്യൂണിസവുമായി ബന്ധപ്പെട്ടതും അല്ലാത്തതുമായ ആധുനികസോഷ്യലിസത്തിൽനിന്നാണു് വന്നിരിക്കുന്നതു്. രണ്ടു തരത്തിലുമുള്ള സോഷ്യലിസത്തിന്റെ സ്ഥിരമായ പൊതു ആശയം മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്നതു് അവസാനിപ്പിക്കുക എന്നതാണു്. ഇവർ തമ്മിലുള്ള പ്രധാനവ്യത്യാസം സോഷ്യലിസ്റ്റുകാർ കമ്മ്യൂണിസ്റ്റുകാരുടെ വർഗ്ഗീയസമരവാദം അംഗീകരിക്കുന്നില്ലെന്നുള്ളതാണു്. സ്വാമി വിവേകാനന്ദനിൽനിന്നു് തുടങ്ങി, കഴിഞ്ഞ ഒരു നൂറു വർഷങ്ങളായി ചൂഷണരഹിതമായൊരു സമൂഹത്തെപ്പററിയ സോഷ്യലിസ്റ്റാദർശം, ഭാരതത്തിൽ സ്വാധീനം ചെലുത്തിയിട്ടുണ്ടു്. വാസ്തവത്തിൽ, നാലായിരം വർഷങ്ങൾക്കുമുമ്പു്, ഉപനിഷത്തുകളുടെ കാലം മുതല്ക്കുതന്നെ, സോഷ്യലിസ്റ്റ് സങ്കല്പങ്ങൾ മനുഷ്യനേയും സമൂഹത്തേയും പററിയ ഭാരതീയചിന്തയെ സ്വാധീനിച്ചു തുടങ്ങിയിരുന്നു. എല്ലാവരിലുമുള്ള ഏകമായ ആത്മാവിനെ ദൈവാംശമായ അഹത്തെ ഉപനിഷത്തുകളും ഗീതയും പ്രഖ്യാപിച്ചുവന്നു. അത്യാഗ്രഹത്തിനെതിരായി എല്ലാ ലോകമതങ്ങളും ഉദ്ഘോഷിക്കുന്നതു്, പ്രവർത്തനരൂപത്തിൽ സോഷ്യലിസമാണു്. മൂന്നാമദ്ധ്യായത്തിൽ ഗീത യജ്ഞത്തിനു് ധാർമ്മികമായൊരു ദിശാനിർണ്ണയം കൊടുക്കുന്നുണ്ടു് (3.13):

'ഭുജ്ഞതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്.'

തങ്ങൾക്കു മാത്രമായി ഭക്ഷണം പാകം ചെയ്തു ഭക്ഷിക്കുന്നവർ പാപത്തെത്തന്നെ ഭുജിക്കുന്നു.

ആധുനികയുഗത്തെ ശൂദ്രന്മാരുടെ അഥവാ തൊഴിലാളികളുടെ രംഗപ്രവേശനത്തിന്റെ യുഗമെന്നു് സ്വാമി വിവേകാനന്ദൻ വിവരിച്ചിട്ടുണ്ടു്. അദ്ദേഹം പറയുന്നു.

'ഞാനൊരു സോഷ്യലിസ്റ്റാണ്. അതു് ആദർശപരമായൊരു ഏർപ്പാടാണെന്നു് എനിക്കു് വിശ്വാസമില്ല; പക്ഷെ ഒന്നും കിട്ടാതിരിക്കുന്നതിനേക്കാൾ നല്ലതാണല്ലോ അരവയറിനുള്ളതു് കിട്ടുന്നതു്.

'മററു് വ്യവസ്ഥകൾ പരീക്ഷിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ടു്; അവ വിജയിച്ചില്ല. ഇതൊന്നു പരീക്ഷിച്ചു നോക്കാം—വേറൊന്നിനുമല്ലെങ്കിൽ അതിന്റെ പുതുമയ്ക്കു് വേണ്ടി. സുഖദുഃഖങ്ങളെ ഒരേ ആളുകൾ എപ്പോഴും അനുഭവിക്കുന്നതിനുപകരം അവയെ ഒന്നു് മാററിക്കൊടുക്കുന്നതു് നന്നായിരിക്കും. ലോകത്തിലെ ഗുണദോഷങ്ങളുടെ ആകത്തുക എപ്പോഴും ഒന്നുതന്നെയാണു്. പുതിയ വ്യവസ്ഥിതിനുകത്തെ ഒരു ചുമലിൽനിന്നു് മറെറാന്നിലേയ്ക്കു് മാററുമെന്നു് മാത്രം.

'ഈ ദുഃഖഭൂയിഷ്ഠമായ ലോകത്തിൽ സുഖമെന്നു് പറയുന്നതു് കുറെയെല്ലാം ഓരോരുത്തനും അനുഭവിക്കട്ടെ; ലോകവും ഗവമെൻറും മററു് നൂലാമാലകളുമെല്ലാം വെറും വ്യാമോഹങ്ങളാണെന്നു് മനസ്സിലാക്കി അപ്പോൾ എല്ലാവരും ഈശ്വരസന്നിധിയിലേയ്ക്കു് വരും.'

ഭാരതത്തിന്റെ ഭാവിയെപ്പററി 1897ൽ മദിരാശിയിൽ പ്രസംഗിക്കവേ, സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III പുറം 189)

'കുത്തകാവകാശങ്ങളുടെയും പ്രത്യേക ആനുകൂല്യങ്ങളുടെയും ദിവസങ്ങൾ പൊയ്ക്കഴിഞ്ഞു; ബ്രിട്ടീഷ്ഭരണത്തിന്റെ വലിയ അനുഗ്രഹങ്ങളിലൊന്നാണിതു്. ചിലക്കു മാത്രം ആനുകൂല്യങ്ങൾ എന്ന വ്യവസ്ഥ അവസാനിപ്പിച്ചതിനു് മുഹമ്മദീയഭരണത്തോടും നമുക്കു് കടപ്പാടുണ്ടു്....ആഭിജാത്യരുടെ ഭരണത്തിന്റെ കടമ അതിന്റെ തിരോധാനത്തിനുള്ള കളമൊരുക്കുകയാണു്; അതെത്രവേഗം ചെയ്യുന്നുവോ അത്രത്തോളം നല്ലതു്. താമസിക്കുന്തോറും അതു് ജീർണ്ണിക്കും; അന്ത്യം ക്രൂരവുമായിരിക്കും.'

ഉയന്ന സാമ്പത്തികശാസ്ത്രജ്ഞനും ഗാന്ധിജിക്കു മുമ്പുള്ള കോൺഗ്രസ്സ് പ്രസ്ഥാനത്തിന്റെ നേതാക്കന്മാരിലൊരാളുമായിരുന്ന ദാദാഭായ് നവറോജി, 1904 ൽ അംസ്റ്റേർ ഡാമിൽ നടന്ന അഖിലലോക സോഷ്യലിസ്റ്റ് കോൺഗ്രസ്സിൽ പങ്കെടുത്തതായി ആർ. പി മസാനി പറഞ്ഞിട്ടുണ്ടു്; അവിടെ വെച്ചു് ബ്രിട്ടീഷ്സോഷ്യലിസ്റ്റുകളുമായി അദ്ദേഹം ബന്ധം സ്ഥാപിച്ചു. ഗാന്ധിജി, ജവഹർലാൽ നെഹറു, വിനോബ ഭാവേ എന്നിവരും നമ്മുടെ ഇപ്പോഴത്തെ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധിയും, പരസഹസ്രം ചിന്തകന്മാ

രോടും രാഷ്ട്രീയനേതാക്കന്മാരോടുമൊപ്പം, സിദ്ധാന്തപരമല്ലാത്ത ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥിതി വേണമെന്നാവശ്യപ്പെട്ടിട്ടുണ്ട്; സമഷ്ടിവാദവും സോഷ്യലിസവും ഒന്നാണെന്നവർ വിശ്വസിക്കുന്നില്ല. പൌരസ്വാതന്ത്ര്യത്തിനുവേണ്ടി ശക്തമായി വാദിക്കുന്നവരുമാണവർ. ഭാരതത്തിലെ കമ്മ്യൂണിസ്റ്റുകാർപോലും, രാജ്യത്തിലെ ജനാധിപത്യപാർലിമെൻററി സ്ഥാപനങ്ങളിൽ പങ്കെടുക്കുക വഴി, തീവ്രമായ ആദർശങ്ങളും പരിപാടികളും വർജ്ജിച്ചിരിക്കയാണ്. അടുത്തകാലത്തായി, യൂറോപ്യൻ കമ്മ്യൂണിസ്റ്റുകാരും പഴയ സിദ്ധാന്തതീവ്രമായ നിലപാടുകളെ വേണ്ടെന്ന് വെച്ചു തുടങ്ങിയിട്ടുണ്ട്. ഇന്നത്തെ പരിതസ്ഥിതിയിൽ, ഭാരതീയസംസ്കാരവും തത്വചിന്തയും മാർക്സിസത്തിന്റെ കടുംപിടുത്തങ്ങളെ മയപ്പെടുത്തിട്ടുണ്ട്; അതേസമയം, ഭാരതീയജനതയുടെ ആത്മീയപാരമ്പര്യത്തിനനുസൃതമായി, ധാർമ്മികവും മാനുഷികവുമായ പ്രചോദനം ഉൾക്കൊള്ളുന്നവിധത്തിലുള്ള ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥിതി രാജ്യം അംഗീകരിക്കുന്നതിനുള്ള വഴി അതു് തെളിയിക്കുകയും ചെയ്തിട്ടുണ്ട്.

## 9 സോഷ്യലിസവും ഭാരതീയ ഭരണഘടനയും

ജനങ്ങളുടെ പരമാധികാരം, നീതി, സമത്വം സൌഭ്രാത്രത്വം, സ്വാതന്ത്ര്യം, വ്യക്തിയുടെ അന്തസ്സ്, മുതലായ ഒഴിച്ചുകൂടാത്ത ജനകീയവും സോഷ്യലിസപരവുമായ തത്വങ്ങളെ, ഭാരതീയ ഭരണഘടന, അതിന്റെ ആമുഖത്തിൽത്തന്നെ എടുത്തുപറഞ്ഞിട്ടുണ്ട്. ഭരണഘടനാനിർമ്മാണ സമിതിയിൽ ചർച്ച് നടക്കുന്നതിനിടയിൽ, സേർ അല്ലാടികൃഷ്ണസ്വാമി അയ്യർ പറഞ്ഞിട്ടുണ്ട്:

'ഏതെങ്കിലും പ്രത്യേകതരത്തിലുള്ളൊരു സാമ്പത്തിക വ്യവസ്ഥയോ സാമൂഹിക സംവിധാനമോ രാജ്യം അംഗീകരിക്കേണ്ടതുണ്ടെന്ന് ഭരണഘടന നിർബ്ബന്ധിക്കുന്നില്ല; ഏതു തരത്തിലുമുള്ള സാമ്പത്തിക ക്രമത്തിന് രൂപം കൊടുക്കുവാനും പൊതുതാല്പര്യത്തിന് വേണ്ട എന്തു നിയമനിർമ്മാണവും നടത്തുവാനും ഭാവി നിയമസഭകൾക്കും പാർലിമെൻറുകൾക്കും ധാരാളം സ്വാതന്ത്ര്യം അതു് നല്കുന്നുണ്ട്.'

ഭരണഘടനയുടെ നിയാമകതത്വങ്ങളിൽ, ഭാരതത്തെ ഒരു സോഷ്യലിസ്റ്റ് രാജ്യമാക്കുവാൻ വേണ്ട നടവടികളെടുക്കുവാൻ വഴിവെച്ചിട്ടുണ്ട്; പ്രഖ്യാപിച്ചിട്ടുള്ള ഭരണഘടനാഭേദഗതികൾ അടുത്ത മാസം പാർലിമെൻറിൽ പാസ്സാവുകയാണെങ്കിൽ, ഭാരതീയ ജനതയുടെ സോഷ്യലിസ്റ്റ് സങ്കല്പങ്ങൾക്ക് ഫലപ്രദമായ രൂപം സിദ്ധിക്കും.

## 10 സ്വാതന്ത്ര്യവും സമത്വവും

മനുഷ്യൻെറ രണ്ടു വലിയ പ്രേരകശക്തികളായ സ്വാതന്ത്ര്യത്തേയും സമത്വത്തേയും പൊരുത്തപ്പെടുത്തുക എന്നതാണ് സോഷ്യലിസത്തിൻെറ കേന്ദ്രപ്രശ്നം. സാധാരണഗതിയിൽ ഇവ രണ്ടും ഒന്നിച്ചിരിക്കുക സാദ്ധ്യമല്ല. മനുഷ്യജീവിതത്തിൽ, സ്വാതന്ത്ര്യത്തിൽ ഊന്നൽ കൊടുത്താൽ അസമത്വം വർദ്ധിക്കും; സമത്വത്തിലായാലോ, സ്വാതന്ത്ര്യം കുറയും. ഫ്രഞ്ച്‌വിപ്ലവം സ്വാതന്ത്ര്യത്തേയും റഷ്യൻ വിപ്ലവം സമത്വത്തേയും പൊക്കിപ്പിടിച്ചു. സാമ്പത്തിക രംഗത്ത്, മുതലാളിത്തം സ്വാതന്ത്ര്യത്തെ ഉയർത്തിപ്പിടിക്കുകയും, സമത്വത്തെ നിഷേധിക്കുകയും ചെയ്യുന്നു. മാർക്സിസമാവട്ടെ, സമത്വത്തിൽ ഊന്നൽ കൊടുക്കുകയും സ്വാതന്ത്ര്യത്തെ പരിമിതപ്പെടുത്തുകയും ചെയ്യുന്നു ഭാരതം നേരിടുന്ന പ്രശ്നം സ്വാതന്ത്ര്യം, സമത്വം എന്നീ രണ്ടു മഹത്തായ മൂല്യങ്ങളെ സംയോജിപ്പിക്കുക എന്നതാണ്; ജനാധിപത്യ സ്വാതന്ത്ര്യത്തിൽ സോഷ്യലിസ്റ്റ് സമത്വം സ്ഥാപിക്കുവാനാണ് ഭാരതം ശ്രമിക്കുന്നത്. ആ ശ്രമത്തിൽ സ്വാതന്ത്ര്യത്തെ സംബന്ധിച്ച ഭരണഘടനയിലെ മൌലികാവകാശങ്ങളുടെ ബാഹ്യമായ ചില ഭാഗങ്ങൾ ബാധിക്കപ്പെടുന്നുണ്ട്; പക്ഷെ ഇത് സമത്വത്തെ സംബന്ധിച്ച ഭരണഘടനയിലെ നിയാമകതത്വങ്ങളെ ശക്തിപ്പെടുത്തുവാനും നടപ്പിൽ വരുത്തുവാനുമാണ്. ദീർഘകാലമായി നിലനിന്നുവന്ന ജന്മിത്വവ്യവസ്ഥയുടെ പശ്ചാത്തലത്തിലും, കഴിയും വേഗം അതിൻെറ സ്ഥാനത്ത് ഒരു ജനാധിപത്യസാമൂഹിക വ്യവസ്ഥ നിർമ്മിക്കേണ്ടതിൻെറ ആവശ്യം പരിഗണിച്ചും, ഇത് ഒഴിവാക്കപ്പെടാൻ സാദ്ധ്യമല്ലാത്തൊരവസ്ഥയാണ്. എന്തുകൊണ്ടെന്നാൽ, ജന്മിത്വസമ്പ്രദായത്തിൽ, സ്വാതന്ത്ര്യമെന്നാൽ, ധനത്തിനും കുത്തകയ്ക്കും ദുർബ്ബലരേയും നിസ്സഹായരേയും ചൂഷണം ചെയ്യുവാനുള്ള സ്വാതന്ത്ര്യം മാത്രമാണ്. നിയാമകതത്വങ്ങളുടെ പ്രചോദനത്താൽ സാധാരണ ജനങ്ങളെ തൃപ്തികരമായൊരു പരിധിവരെ ഉയർത്തിക്കഴിഞ്ഞാൽ, മൌലികാവകാശങ്ങളിൽ വാഗ്ദത്തം ചെയ്തിട്ടുള്ള സ്വാതന്ത്ര്യം അതിൻെറ പൂർണ്ണപ്രഭാവത്തിൽ ശോഭിക്കും. മററുള്ളവരെ ചൂഷണം ചെയ്യുവാനുള്ള സ്വാതന്ത്ര്യത്തെ പരിമിതിപ്പെടുത്തുകയാണ് പൊതുവെ എല്ലാവർക്കും സ്വാതന്ത്ര്യം ലബ്ധമാക്കാനുള്ള ഉറച്ച വഴി. വളർച്ചയുടെ ആദ്യത്തെ ഉപാധി സ്വാതന്ത്ര്യമാണെന്ന് സ്വാമി വിവേകാനന്ദൻ ഉദ്ഘോഷിക്കുന്നു; വേദാന്തത്തിൻെറ പരമോന്നതമായ മൂല്യം ഇതാണെന്നും അദ്ദേഹം പറയുന്നു.

സാമ്പത്തികവും രാഷ്ട്രീയവും മാത്രമായ സമീപനം, സ്വാതന്ത്ര്യത്തേയും സമത്വത്തേയും ഇങ്ങനെ യോജിപ്പിക്കുന്നതിൽ ഒരു

രാജ്യത്തിനും പ്രയോജനകരമാവുകയില്ല. ഇതിനു് ആത്മീയമായൊരു സമീപനം ആവശ്യമാണു്; ഭാഗ്യവശാൽ നമ്മുടെ പുരാതനരും ആധുനികരുമായ തത്വജ്ഞാനികളിൽനിന്നും ഗുരുക്കന്മാരിൽനിന്നും നമുക്കു് ഇതു് കിട്ടിയിട്ടുണ്ടു്. ഭാരതീയ മനീഷയുടെ വിശേഷസ്വഭാവമായ സമന്വയശേഷി, ജനങ്ങളുടെ ചിന്തയെ വ്യാപ്തമായി ബാധിച്ചുതുടങ്ങുമ്പോൾ, നമ്മുടെ രാഷ്ട്രീയത്തേയും ഭരണത്തേയും സമുദായത്തേയും ജനാധിപത്യ സ്വാതന്ത്ര്യത്തിൻേറയും സോഷ്യലിസ്റ്റു് സമത്വത്തിൻേറയും പ്രസന്നമായൊരു യോജിപ്പിലെത്തിക്കും.

## 11 മാനസിക-സാമൂഹികപരിണാമവും ധർമ്മസംഹിതയും

പത്തൊമ്പതാം ശതാബ്ദത്തിലെ മുതലാളിത്തത്തിനു് പ്രചോദനം ലഭിച്ചതു് അന്നത്തെ ഭൌതിക ശാസ്ത്രത്തിൽനിന്നും ജീവശാസ്ത്രത്തിൽനിന്നുമാണു്. ഡാർവിൻെറ സഹപ്രവർത്തകനായിരുന്ന തോമസ് ഹക്സ്ലി പറയുന്നു. 'ധർമ്മശാസ്ത്രത്തിൻെറ ലക്ഷ്യം കഴിയുന്നേടത്തോളം ആളുകളെ ജീവിക്കുവാൻ പര്യാപ്തരാക്കുകയാണെങ്കിൽ, ജീവശാസ്ത്രം ഉദ്ഘോഷിക്കുന്നതു്, പരിണാമം ജീവിക്കുവാനുള്ള സമരവും ഏറ്റവും ശക്തന്മാരുടെ നിലനില്പുമാണെന്നാണു്.' പത്തൊമ്പതാം ശതാബ്ദത്തിലെ മുതലാളിത്തം ഇതിനെ മനുഷ്യ ജീവിതത്തിൽ പകർത്തിയതു് ഉപനിവേശങ്ങളിൽ കൊള്ളയടിക്കലും കച്ചവടത്തിൽ കഴുത്തറുക്കുന്ന മത്സരവുമായിട്ടാണു്; താമസിയാതെ ഇതു് വിനാശകരമായ രണ്ടു ലോകമഹായുദ്ധങ്ങളിൽ കലാശിച്ചു. പക്ഷെ, ഇരുപതാം ശതാബ്ദത്തിലെ ഭൌതികശാസ്ത്രം, കഴിഞ്ഞ ശതാബ്ദത്തിലേതിൻെറ പരുക്കൻ ഭൌതികത്വം കൈവെടിഞ്ഞിട്ടുള്ളപോലെ, ജീവശാസ്ത്രത്തിലെ വിപ്ലവകരമായ മുന്നേററം പരിണാമപ്രക്രിയയുടെ മാനവഘട്ടത്തിൽ ധർമ്മബോധത്തിനു് നിർണ്ണായകസ്ഥാനം കൊടുത്തിരിക്കയാണു്.

'പരിണാമത്തിൻെറ ദർശനത്തെപ്പററി' സംസാരിക്കവേ, തോമസ് ഹക്സ്ലിയുടെ പൌത്രനും അറിയപ്പെട്ട ജീവശാസ്ത്രജ്ഞനുമായ പരേതനായ സേർ ജൂലിയൽ ഹക്സ്ലി, പരിണാമ പ്രക്രിയയ്ക്കു് ആത്മീയമായൊരു ദിശാനിർണ്ണയം നല്കുകയുണ്ടായി (എവല്യൂഷൻ ആഫ്ടർ ഡാർവിൻ, ഖണ്ഡം III, ഭാഗം 215).

'മനുഷ്യൻെറ പരിണാമം ജൈവികമല്ല; അതു് മാനസികവും സാമൂഹികവുമാണു്. സാംസ്കാരികപാരമ്പര്യമെന്ന യന്ത്രസൂത്രത്തിൽക്കൂടെയാണു് പ്രവർത്തിക്കുന്നതു്; ഇതിൽ മാനസികപ്രവർത്തനങ്ങളുടെയും അവയുടെ ഉല്പന്നങ്ങളുടെയും സഞ്ചിതമായ സ്വപ്ര

ജനനവും തന്നത്താനുണ്ടാവുന്ന മാററങ്ങളും അടങ്ങിയിരിക്കുന്നു. ഇതിനനുസൃതമായി, പരിണാമത്തിൻെറ മാനുഷികയുഗത്തിലുള്ള പ്രധാനഘട്ടങ്ങൾ കൈവരുന്നതു്, ജ്ഞാനത്തിൻെറയും ആശയങ്ങളുടെയും വിശ്വാസങ്ങളുടെയും നവംനവങ്ങളും നിയാമകങ്ങളുമായ മാനസിക സംഘടനകളിൽക്കൂടെയാണു്—ഇവ ശാരീരികമോ ജൈവികമോ ആയ സംഘടനയല്ല; ആദർശപരമായവയാണു്.'

ഇരുപതാം ശതാബ്ദ ജൈവശാസ്ത്രത്തിലെ ഇത്തരം വിപ്ലവകരങ്ങളായ ആശയങ്ങളുടെ വെളിച്ചത്തിൽ, മനുഷ്യപരിണാമത്തിൻെറ അഥവാ മനുഷ്യഘട്ടത്തിലെ പരിണാമത്തിൻെറ ലക്ഷ്യത്തെപ്പററി ചർച്ചചെയ്തുകൊണ്ടു്, സർ ജൂലിയൻ ഹക്സിലി പറയുകയാണു് (മേല്പറഞ്ഞ ഗ്രന്ഥം, ഖണ്ഡം 1, ഭാഗം 20):

'ഇന്നത്തെ അറിവുവെച്ചുകൊണ്ടു് പറയുകയാണെങ്കിൽ, മനുഷ്യൻെറ ഏററവും വ്യാപ്തമായ ലക്ഷ്യം, വെറും നിലനില്പോ, സംഖ്യാവർദ്ധനവോ, കൂടുതൽ സങ്കീർണ്ണമായ സംഘടനാവൈഭവമോ, പരിതസ്ഥിതിയുടെ മേൽ വർദ്ധിച്ച നിയന്ത്രണമോ അല്ല; അതു് അധികാധികം സഫലീകരണമാണു്—മനുഷ്യവംശം പൊതുവായും, അതിലെ കൂടുതൽ അംഗങ്ങൾ വ്യക്തിപരമായും കൂടുതൽ സാദ്ധ്യതകളെ കൂടുതൽ സമ്പൂർണ്ണമായി സഫലീകരിക്കുക.'

സഫലീകരണത്തിൻെറ ഈ സങ്കല്പത്തെ ശാസ്ത്രീയമായി പഠിക്കണമെന്നു് വാദിച്ചുകൊണ്ടു്, ഹക്സിലി പറയുകയാണു് (മേല്പറഞ്ഞ ഗ്രന്ഥം, ഭാഗം 21):

'അധികാധികമായ സഫലീകരണമാണു് മനുഷ്യൻെറ അന്തിമമായ അഥവാ പ്രധാനമായ ലക്ഷ്യം എന്നു് അംഗീകരിക്കപ്പെട്ടപ്പോൾ മനുഷ്യനു് തരണംചെയ്യേണ്ടതായുള്ള മാനസിക–സാമൂഹിക പരിണാമത്തിൻെറ ദീർഘമായ യാത്രയിൽ വഴികാട്ടുന്നതിനായി മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം നമുക്കാവശ്യമായിരിക്കും.'

ഭാഗ്യവശാൽ ഭാരതത്തിനു്, ഇങ്ങനെയൊരു ശാസ്ത്രം, ഭഗവദ്ഗീതയുടെ പ്രധാന പ്രമേയമായി ഉണ്ടു്.

മുതലാളിത്തം എണ്ണത്തിൽ ഊന്നൽ കൊടുക്കുന്നു; ധാർമ്മികവും ആത്മീയവുമായ സങ്കല്പങ്ങൾ മൂല്യത്തിനു് പ്രാധാന്യം കൊടുക്കുന്നു 'പരിണാമത്തിൻെറ ദർശനത്തെ'പ്പററി തൻെറ പ്രസംഗത്തിൽ, പരിണാമ പ്രക്രിയയിലെ ജൈവിക അഥവാ മനുഷ്യപൂർവ്വമായ ഘട്ടത്തിൽ ആധിപത്യം ചെലുത്തിയിരുന്ന സംഖ്യാബലത്തിൻെറ

സ്ഥാനത്തു്, മാനുഷികഘട്ടത്തിൽ, പരിണാമത്തിന്റെ മാനദണ്ഡമായി മൂല്യം ഉയർന്നുവന്നതായി, ഹക്സിലി പറയുന്നുണ്ടു്. (എവലൃൂഷൻ ആഫ്ടർ ഡാർവിൻ, ഖണ്ഡം III, ഭാഗം 257):

'മൂല്യത്തെപ്പററി ഞാൻ പറഞ്ഞു. നമ്മുടെ പുതിയ വിശ്വാസസംഹിതയുടെ നിർണ്ണായകസങ്കല്പം ഇതായിരിക്കണം—സംഖ്യാവലിപ്പത്തിനും ഏകതാനതയ്ക്കും പകരം മൂല്യവും വൈവിദ്ധ്യസമ്പത്തും.'

ഈ വിശ്വാസപ്രമാണത്തിന്റെ വെളിച്ചത്തിൽ സാമ്പത്തികപ്രയോജനത്തെ ചർച്ചചെയ്തുകൊണ്ടു്, ഹക്സിലി പറയുകയാണു് (മേല്പറഞ്ഞ ഗ്രന്ഥം, ഭാഗം 259):

'മനുഷ്യന്റെ അന്തിമലക്ഷ്യം മനുഷ്യരുടെ സഫലീകരണത്തിന്റെ വർദ്ധനവും സമൂഹങ്ങളുടെ വർദ്ധിച്ച നേട്ടങ്ങളുമാണെന്നു് നാം യഥാർത്ഥത്തിൽ വിശ്വസിച്ചു തുടങ്ങിയാൽ, സാധാരണ അർത്ഥത്തിലെ പ്രയോജനം എന്നതു് രണ്ടാം നിരയിലേയ്ക്കു നീങ്ങും. മനുഷ്യരുടെ പ്രാഥമികാവശ്യങ്ങളെ തൃപ്തിപ്പെടുത്തുന്നതിനു് വേണ്ടത്ര ഭൗതികവസ്തുക്കളുടെ നിർമ്മാണം ആവശ്യമാണു്—പക്ഷേ. ഒരു പരിധിവരെ മാത്രം ഭക്ഷണവും കുടിയും ടി വി സെററുകളും അലങ്കാരവസ്തുക്കളും ഒരു പ്രതിശീർഷ അളവിനപ്പുറം അനാവശ്യമാണെന്നു മാത്രമല്ല, ദോഷകരവുമാണു്. സാധനസാമഗ്രികളുടെ നിർമ്മാണസംഖ്യ, ഒരു മാർഗ്ഗമാണു്—അതു തന്നെ ലക്ഷ്യമാവുന്നില്ല.'

മനുഷ്യപരിണാമത്തിന്റെ ചലനാത്മകതയായി മൂല്യത്തെ പൊക്കിപ്പിടിച്ചുകൊണ്ടു്, ഹക്സിലി ഉപസംഹരിക്കുന്നു (മേല്പറഞ്ഞ ഗ്രന്ഥം, ഭാഗങ്ങൾ 260–61):

'പരിണാമത്തിന്റെ സങ്കല്പം നമ്മുടെ ജീവിതോദ്ദേശത്തെ സൂക്ഷ്മമെങ്കിലും സംശയാതീതമായ രീതിയിൽ ദീപ്തമാക്കുന്നു — അതു നമ്മുടെ ലക്ഷ്യത്തെയും കടമയേയും കാണിച്ചുതരുന്നു. വസ്തുവിനു് ഉപരിയായി മനസ്സിനേയും സംഖ്യാബലത്തെ മൂല്യത്തിനു താഴെയായും അതു് സ്ഥാപിക്കുന്നു.'

## 12 ധർമ്മത്തിന്റെ ഭാരതീയസന്ദേശം

പുരാതനവേദാന്തത്തിന്റെയും ഇരുപതാം ശതാബ്ദശാസ്ത്രത്തിന്റെയും ഇക്കാലത്തു് അനുഭവങ്ങളുടെയും വെളിച്ചത്തിലായിരിക്കണം, ആധുനികഭാരതത്തിലെ വ്യവസായസ്ഥാപനങ്ങളുടെയും വ്യാപാരസംരംഭങ്ങളുടെയും സാമ്പത്തികപ്രവർത്തനങ്ങളെ വിലയിരു

ത്തുക. പുതിയ ശാസ്ത്രീയസത്യങ്ങരം സാമൂഹികചിന്തയേയും പ്രവൃത്തിയേയും സ്വാധീനിക്കുവാൻ സമയമെടുക്കും; ഇന്നത്തെ നമ്മുടെ സാമൂഹിക–സാമ്പത്തികചിന്തയും പ്രവൃത്തിയും അധികവും പത്തൊമ്പതാം ശതാബ്ദത്തിലെ ശാസ്ത്രത്തിൻെറ സ്വാധീനത്തിലാണു്. ധർമ്മമെന്നു് ഭാരതം വിളിക്കുന്ന സദാചാരമൂല്യങ്ങരം, ക്രമീകൃതമായ ഏതൊരു സമുദായത്തിനും ഒഴിച്ചുകൂടാത്തതാണു്. അവയുടെ അഭാവത്തിൽ മനുഷ്യൻ മൃഗമാവുന്നു, എന്നാണു് ഭാരതീയവിജ്ഞാനം പറയുന്നതു്; ധർമ്മേണ ഹീനഃ പശുഭിഃ സമാനഃ. സമൂഹത്തിൽ മനുഷ്യനെ മനുഷ്യനോടടുപ്പിക്കുന്ന സമന്വയതത്ത്വമെന്ന നിലയിൽ, വിശ്വാസം, സിദ്ധാന്തം, ആചാരം, അഥവാ പരലോകാധിഷ്ഠിതമായ മുക്തിക്കു് വേണ്ടിയ ഒരു പദ്ധതി എന്നീ അർത്ഥമൊന്നും ധർമ്മമെന്ന പദത്തിനില്ല. കുറെ കല്ലുകരം കൂട്ടിയിട്ടാൽ ഒരു കെട്ടിടമാവുകയില്ല. സിമൻറുകൊണ്ടു് കല്ലോടു് കല്ലു് ചേർത്തു്വെച്ചാൽ മാത്രമാണു് എടുപ്പിനു് രൂപവും ഭദ്രതയും കിട്ടുക. അതുപോലെ മനുഷ്യരുടെ ഒരു സംഘം സമൂഹമാവുകയില്ല. മനുഷ്യനെ മനുഷ്യനോടു് ചേർത്തി, സമൂഹമെന്ന ഏകതാഭദ്രമായ സംഘടനയ്ക്കു് രൂപം നല്കുന്ന മൂല്യമാണു് ധർമ്മം. പാരസ്പര്യത്തിൻെറയും പരസ്പരാശ്രയത്തിൻെറയും സങ്കല്പങ്ങളെ ധർമ്മം ഊന്നിപ്പറയുന്നു. മനുഷ്യനു് മനുഷ്യനാവാൻതന്നെ മററു് മനുഷ്യരുടെ സന്നിവേശം ആവശ്യമാണു്. മഹാഭാരതത്തിലെ കർണ്ണപർവ്വത്തിൽ ശ്രീകൃഷ്ണൻ ധർമ്മത്തെ വ്യാഖ്യാനിക്കുന്നതു് ഈ വിധമാണു് (8.45, 50)

'ധാരണാത് ധർമ്മ ഇത്യാഹുഃ, ധർമ്മോ ധാരയതേ പ്രജാഃ.'

## 13 പുരുഷാർത്ഥങ്ങരം

കാമത്തേയും–അതായതു് ഐന്ദ്രിയ സംതൃപ്തി—, അർത്ഥത്തേയും—ഇതു് കാമസംതൃപ്തിക്കുള്ള മാർഗ്ഗമാണു് — ന്യായമായ മാനുഷികധർമ്മങ്ങളായി ഭാരതീയചിന്ത അംഗീകരിക്കുന്നു. പക്ഷെ അനിയന്ത്രിതമായ ആഗ്രഹങ്ങളിൽനിന്നുണ്ടാവുന്ന ലോഭത്തേയും മോഹത്തേയും അതു് അധാർമ്മികമായി പരിഗണിക്കുന്നു; എന്തുകൊണ്ടെന്നാൽ അവ സാമൂഹ്യവിരുദ്ധമാണു്. കാമത്തിനും അർത്ഥത്തിനും വേണ്ടിയുള്ള കർമ്മങ്ങരം സാമൂഹ്യവിരുദ്ധമാവാതെ നിർത്തുവാൻ വേണ്ടി, ഭാരതീയതത്ത്വചിന്ത മൂന്നാമതൊരു പുരുഷാർത്ഥത്തെ —ധർമ്മത്തെ —നിർദ്ദേശിക്കുന്നു. ശക്തന്മാരേയും സമർത്ഥന്മാരേയും മാത്രമല്ല എല്ലാ ജനങ്ങളേയും ഏററവുമധികം അർത്ഥകാമങ്ങരം ആസ്വദിക്കുവാൻ ധർമ്മം സഹായിക്കുന്നു. എല്ലാ ജീവികളിലുമുള്ളതു് ഏകമായ ദിവ്യശക്തിയുടെ മാനുഷികപ്രതിഭാസമായ

കാമത്തിന്റെ സാധുതയെ ശ്രീകൃഷ്ണൻ, ഗീതയിൽ അംഗീകരിക്കുന്നുണ്ടു്. (ഗീത 7. 11)

ധർമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതർഷഭ.

(എല്ലാ ജീവികളിലുമുള്ള) ധർമ്മവിരുദ്ധമില്ലാത്ത കാമം ഞാനാണു്.

ധർമ്മം, അർത്ഥം, കാമം ഇവയെ ത്രിവർഗ്ഗമെന്നാണു് ഭാരതീയ തത്ത്വചിന്ത വിവരിക്കുന്നതു്; വേർപ്പെടുത്തുവാൻ സാധിക്കാത്ത ഇവയെ എല്ലാ ക്രമീകൃതസമുദായങ്ങളുടെയും ഊടും പാവുമായി അതു് പരിഗണിക്കുന്നു. നാലാമത്തെ പുരുഷാർത്ഥമായ മോക്ഷം — മനുഷ്യാത്മാവിന്റെ സംപൂർണ്ണമായ സ്വാതന്ത്ര്യം—സമൂഹത്തിനതീതമായി ജീവിക്കുവാൻ ആഗ്രഹിക്കുന്ന ചുരുക്കം പേർക്കുള്ളതാണു്; ജീവിതത്തിന്റെ ആത്മീയമായ ആഴങ്ങളിലേക്കിറങ്ങിച്ചെന്നു് സ്വന്തം സത്തയെ അതിന്റെ പൂർണ്ണപ്രഭാവത്തിൽ സാക്ഷാത്കരിക്കുവാൻ ആഗ്രഹവും ധൈര്യവും ഉള്ളവർക്കു് സാമൂഹികജീവിതത്തിന്റെ പരിമിതികളിൽ ജീവിക്കുന്ന ബാക്കിയുള്ളവർക്കു്, മോക്ഷത്തിന്റെ ഈ അനുഭവം ധർമ്മത്തിന്റെ രൂപത്തിലായിരിക്കും. ഇങ്ങനെ നോക്കുമ്പോൾ ധർമ്മം, സമൂഹത്തിന്റെയും സമൂഹാതീതത്തിന്റെയും സംഗമമാണു്; ഭാരതത്തിലെ എല്ലാ മതേതരവും മതപരവുമായ സാഹിത്യവും അതിന്റെ മഹത്വത്തെ പ്രകീർത്തിക്കുന്നു. ധർമ്മമെന്ന ഈ മഹത്തായ മൂല്യത്തിലാണു് ഭാരതീയസംസ്കാരം വേരൂന്നിയിട്ടുള്ളതു്; അതുതന്നെയാണു് ഇതിന്റെ ആവേശവും.

## 14 ധർമ്മവും മാനസിക–സാമൂഹിക പരിണാമവും

നേരത്തെ സൂചിപ്പിച്ച മാനസിക – സാമൂഹിക പരിണാമമെന്ന ഇരുപതാം ശതാബ്ദ ജീവശാസ്ത്രത്തിലെ ആശയത്തിൽ ഈ മൂല്യത്തിന്റെ പ്രതിധ്വനി നമുക്കു് കിട്ടുന്നുണ്ടു്. ബഹുമുഖപ്രതിഭയോന്നമസ്തിഷ്കഘടന മനുഷ്യനു് പ്രകൃതി നല്കിയതോടുകൂടി, മനുഷ്യഘട്ടത്തിലെ പരിണാമം, ജൈവികപ്രധാനമായിരുന്നതു് മാറി, മാനസിക–സാമൂഹികമായിരിക്കുന്നു. തന്റെ ബുദ്ധിയുപയോഗിച്ചു്, തന്റെ ഇടുങ്ങിയ വ്യക്തിത്വത്തെ ജൈവികഘടനയിൽനിന്നു് ധാർമ്മികബോധത്തിലേയ്ക്കും സാമൂഹികസഹാനുഭൂതിയിലേയ്ക്കും വികസിപ്പിച്ചു്, സമൂഹത്തിലെ മററു് മനുഷ്യചേതനകളുമായി അതിന്റെ ഐക്യം സാക്ഷാത്ക്കരിക്കുവാൻ, അതു് മനുഷ്യനോടാവശ്യപ്പെടുന്നു. ഗീതയിലെ അനാസക്തിയോഗത്തിന്റെ ധ്വനി ഇതിൽ കേൾക്കാം. തന്റെ അഹംബുദ്ധിയെ ജൈവികമായ ചട്ടക്കൂട്ടിൽ കേന്ദ്രീകരിക്കുകയും അതുമായി ബന്ധിച്ചുനിർത്തുകയും

ചെയ്യുമ്പോഴാണ് അതിൽനിന്നു് അത്യാഗ്രഹവും മോഹവും ചൂഷണവും ഉയന്നുവരിക. മാനസിക-സാമൂഹികപരിണാമത്തിൽക്കൂടെ, മനുഷ്യൻ ആത്മീയമായി വളരുകയും, പരസ്പരം സ്നേഹബന്ധത്തിലേപ്പെടുകയും, സംവദിക്കുകയും സംഘടിച്ചു പ്രവത്തിക്കുകയും ചെയ്യുവാനുള്ള കഴിവു് നേടുകയും ചെയ്യുന്നു. ഈ തലത്തിലാണു് തൻെറ ഉള്ളിലുള്ള ധർമ്മബോധത്തിൻെറ മൂല്യം ഗ്രഹിക്കുവാനും സ്വാഭാവികമായിത്തന്നെ സേവനപരമായ കർമ്മങ്ങളിലേപ്പെടുവാനും മനുഷ്യനു് സാദ്ധ്യമാവുന്നതു്; അപ്പോഠം അവൻ മററുള്ളവരെ ചൂഷണം ചെയ്യുവാനുള്ള കഴിവില്ലാത്തവനായും തീരുന്നു.

മൊത്ത ദേശീയ ഉല്പന്നമെന്ന ദുർദ്ദേവതയുടെ സേവകന്മാരായി, ഭൗതികസംതൃപ്തിക്കും സമ്പത്തിനുംവേണ്ടി അനിയന്ത്രിതമായി ഓടിക്കൊണ്ടിരിക്കുവാൻ സാംസ്കാരിക പൈതൃകം നമ്മുടെ ജനങ്ങളെ അനുവദിക്കുകയില്ല. ഇവയ്ക്കുവേണ്ടി എന്തിനു്, എങ്ങനെ ശ്രമിക്കണമെന്നും എപ്പോഠം, എങ്ങനെ നിത്തണമെന്നും, ഇതിലും ഉപരിയായ ഏതെല്ലാം ലക്ഷ്യങ്ങഠക്കായി പരിശ്രമിക്കണമെന്നും നമ്മുടെ തത്ത്വചിന്ത നമ്മോടു പറയുന്നുണ്ടു്. സുപരീക്ഷിതങ്ങളായ നമ്മുടെ സാംസ്കാരിക മൂല്യങ്ങഠ ഇന്നു് സാമ്പത്തിക പ്രവത്തനങ്ങളിൽ നമുക്കു് വഴികാട്ടുന്നുവെങ്കിൽ, നമ്മുടെ ജനങ്ങഠക്കെല്ലാം ആശാസ്യകരമായൊരു നിലവാരത്തിലുള്ള ഭൗതികവും സാമൂഹികവുമായ ക്ഷേമംകൊണ്ടു് തൃപ്തരാവും.

## 15 ഭാരതീയസംസ്കാരത്തിൻെറ വെളിച്ചത്തിൽ നമ്മുടെ സാമ്പത്തിക വികസനം.

സാമ്പത്തികമായി പിന്നോക്കാവസ്ഥയിലുള്ള നമ്മുടെ ബൃഹത്തായ ജനസംഖ്യയെ പരിഗണിക്കുമ്പോഠം, ഇതു നമ്മുടെ വ്യവസായങ്ങഠക്കു് വമ്പിച്ചൊരു പ്രവത്തനരംഗം ഉണ്ടാക്കിക്കൊടുക്കും. ജനലക്ഷങ്ങളുടെ ഇടയിൽ ക്രയശക്തി വിശാലമായി പ്രസരിപ്പിക്കുവാൻ ലക്ഷ്യംവെച്ചുകൊണ്ടുള്ള ഒരു ദേശീയസാമ്പത്തികനയത്തിലായിരിക്കണം, വ്യാവസായികനിമ്മാണത്തെ വിപുലീകരിക്കുവാനും അതിനു് വൈവിദ്ധ്യം നല്കുവാനും ലാഭം സമ്പാദിക്കുവാനും വേണ്ട പ്രചോദനം പ്രതീക്ഷിക്കേണ്ടതു്. ആഡംബരവസ്തുക്കളുടെ നിമ്മാണത്തിനും, സാധനങ്ങളുടെ ആർഭാടകരമായ ഉപയോഗത്തിനും സ്ഥാനമുണ്ടു്; അവ സാധുക്കഠക്കു് കൂടുതൽ ജോലികഠ ഉണ്ടാക്കിക്കൊടുക്കുന്നുവെങ്കിൽ അവയെ പ്രോത്സാഹിപ്പിക്കാം എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ടു്.

ഈ പശ്ചാത്തലത്തിൽ, പത്തൊമ്പതാം ശതാബ്ദത്തിലെ ജീവശാസ്ത്രം പരിണാമപ്രക്രിയയുടെയെല്ലാംതന്നെ ലക്ഷ്യമായി അവത

രിപ്പിച്ചതും ഇരുപതാം ശതാബ്ദജീവശാസ്ത്രം മനുഷ്യനമുമ്പുള്ള ഘട്ടത്തിലേയ്ക്കു് നീക്കിയതും ആയ ജൈവികസംതൃപ്തിക്കുപകരം ജൂലിയൻ ഹക്സ്ലി ഉന്നയിച്ചിട്ടുള്ള സാക്ഷാത്ക്കാരമെന്ന പുതിയ സങ്കല്പം അത്ഥവത്തായിരുന്നു. (എവലൂഷൻ ആഫ്ടർ ഡാർവിൻ, ഖണ്ഡം III, ഭാഗം 259):

'പക്ഷേ ജനസംഖ്യാസ്ഫോടനത്തിനെന്നപോലെ ഈ ഉപഭോഗവിപ്പ്ലവത്തിനും വളരെക്കാലമൊന്നും തുടന്നുപോകുവാൻ സാദ്ധ്യമല്ല. കഴിയും വേഗം—എത്രവേഗമാവുന്നുവോ അത്രയും നല്ലതു്—മനുഷ്യാവശ്യങ്ങളെ കൃത്രിമമായി വദ്ധിപ്പിക്കുക എന്നതിൽ അധിഷ്ഠിതമായ വ്യവസ്ഥയിൽനിന്നു് നാം മാറി, ആത്മീയവും മാനസികവും എന്നപോലെ ഭൌതികവും ജൈവികവുമായ യഥാത്ഥമനുഷ്യാവശ്യങ്ങളുടെ മൂല്യാധിഷ്ഠിതമായ സംതൃപ്തി ലഭ്യമാക്കുവാനുള്ള ഒരു വ്യവസ്ഥിതി ഉണ്ടാക്കുവാൻ ഇറങ്ങിപ്പുറപ്പെടേണ്ടിയിരിക്കുന്നു.

ഇതിന്റെ അത്ഥം, എല്ലാ പദ്ധതികളേയും അതിന്റെ പ്രയോജനം മാത്രം കണക്കിലെടുത്തു് വിലയിരുത്തുക എന്നതാണു് അതിന്റെ ധനപരമായ പ്രയോജനം, അതിൽനിന്നു് ആക്കെങ്കിലും ലാഭമുണ്ടാക്കാമെന്ന പ്രയോജനം—എന്ന നാശകരമായ സമ്പ്രദായത്തെ നാം ത്യജിക്കണം.

## 16 വ്യാവസായികകോർപറേഷനുകളുടെ സാമൂഹികലക്ഷ്യങ്ങൾ

മനുഷ്യനേയും സമൂഹത്തേയും സംബന്ധിച്ച ഈ വീക്ഷണത്തിന്റെ വെളിച്ചത്തിൽ സാമ്പത്തികപ്രവത്തനങ്ങൾ നടത്തിക്കൊണ്ടു പോവുമ്പോൾ, അവ ലാഭമുണ്ടാക്കാൻ മാത്രമുള്ളവയല്ലാതായിത്തീരുന്നു. ലാഭേച്ഛ അതിന്റെ പ്രേരണകളിലൊന്നായിത്തുടരും; പക്ഷേ സേവനബോധത്തിനു് പുറകിലേ അതിനു സ്ഥാനം ഉണ്ടാവുകയുള്ളു.

ഒരാധുനിക കോർപറേഷന്റെ ധാമ്മികമായ കടമ ഇതാണു്; ഈ ആധുനികതത്വത്തിൽ. ആധുനികശാസ്ത്രത്തിന്റേയും മാനുഷികമൂല്യങ്ങളുടേയും പ്രചോദനങ്ങളുടേയും യുദ്ധാനന്തരകാലത്തു് അവ നേരിടേണ്ടിവന്ന പരീക്ഷണങ്ങളുടേയും പരാധീനതകളുടേയും അംശങ്ങളുണ്ടു്. വ്യാവസായികവളച്ച്യുടെ ആദ്യഘട്ടങ്ങളിലാണു് നമ്മുടെ രാഷ്ട്രം എന്നതു് ഭാഗ്യമാണു്. ബ്രിട്ടന്റേയും പാശ്ചാത്യരാജ്യങ്ങളുടേയും യുദ്ധാനന്തരകാലത്തെ ഇരുളടഞ്ഞ അനുഭവങ്ങളുടേയും മുന്നറിയിപ്പുകളുടേയും പാഠങ്ങൾ നാം പഠിക്കണം. നമ്മുടെ

മാനേജ്മെന്റിനും ട്രെയ്ഡ്യൂനിയനുകൾക്കും ഒരു പുതിയ കർമ്മപദ്ധതിയും നമ്മുടെ കോർപറേഷനുകൾക്ക് ഒരു പുതിയ ദേശീയലക്ഷ്യവും നിർവ്വചിക്കുവാൻ നാം നടപടികളെടുക്കേണ്ടതുണ്ട്. തൊഴിലാളിയുടെ ലാഭേച്ഛയ്ക്ക് വഴിവെച്ച തൊഴിലുടമയുടെ ലാഭേച്ഛയുടെ സ്ഥാനത്ത് സേവനലക്ഷ്യം സ്ഥാപിതമാവുമ്പോൾ, വ്യവസായലോകത്തിലെ ഈ പുതിയ സങ്കല്പം ട്രെയ്ഡ്യൂനിയൻ പ്രസ്ഥാനത്തിൽ ഒരു വിപ്ലവം സൃഷ്ടിക്കും. ബന്ധപ്പെട്ട എല്ലാ ഘടകങ്ങൾക്കും സേവനമെത്തിക്കുന്ന മാനേജ്മെന്റും തൊഴിലാളിയും തമ്മിലുള്ളൊരു ദേശീയപങ്കാളിത്തത്തിന് ഇത് കളമൊരുക്കും. രാഷ്ട്രത്തിന്റെ കമ്പനിനിയമത്തിൽ ചേർത്തിട്ടുള്ളതും കോർപറേഷന്റെ ചട്ടങ്ങളിൽ ചേർക്കേണ്ടതുമായ സാമൂഹികലക്ഷ്യത്തെപ്പററിയ ഉപവകുപ്പിൽനിന്നാണ് ഇത് വരിക.

## 17 തൊഴിലാളി–തൊഴിലുടമ–പങ്കാളിത്തത്തിന്റെ പങ്ക്

ഇങ്ങനെ ലാഭമുണ്ടാക്കുന്നതിന് രണ്ടാം സ്ഥാനവും സേവനത്തിന് പ്രഥമസ്ഥാനവും നല്കിയാൽ, ഓരോ കോർപറേഷന്റേയും മാനേജ്മെന്റിനേയും തൊഴിലാളികളേയും അവരുടെ യഥാർത്ഥസ്ഥാനങ്ങളിൽ സ്ഥാപിക്കയാണ് നാം ചെയ്യുന്നത്—അതായത് ദേശീയമായൊരു നിർമ്മാണസംരംഭത്തിൽ പങ്കാളികളായി വ്യാപൃതരായ സ്വതന്ത്രഭാരതത്തിലെ പൌരന്മാർ മാനേജ്മെന്റും തൊഴിലാളികളും പങ്കാളിയായുള്ള ഈ വ്യവസ്ഥയിൽ സമുദായത്തിന്റെ വിപുലമായ താല്പര്യങ്ങളുടെ സൂക്ഷിപ്പുകാരായിത്തീരുന്നു. വിപുലമായ ദേശീയവീക്ഷണവും ദേശീയമായ ഉത്തരവാദിത്വബോധവും ഉള്ള സ്വതന്ത്രപൌരന്മാർ മാനേജ്മെന്റിലേയ്ക്ക് പ്രവേശനം കിട്ടിത്തുടങ്ങിയിട്ടുള്ള തൊഴിലാളി പ്രതിനിധികളുടെ സേവനത്തിൽക്കൂടി കോർപറേഷന്റെ ശക്തി വർദ്ധിപ്പിക്കുന്നു. ഈ പ്രക്രിയ സമൂഹത്തിന്റെ നന്മയ്ക്കായി പ്രവർത്തിക്കുന്ന ഒരു 'ട്രസ്റ്റാ'യി കോർപറേഷനെ മാററിയെടുക്കുന്നതിനെ ത്വരിതപ്പെടുത്തും. ധാർമ്മികവും മനുഷ്യസ്നേഹപരവുമായ പ്രചോദനങ്ങളാൽ ആവേശമേല്ക്കുന്ന ഇത്തരം സാമൂഹികമായ ചുമതലാബോധമുള്ള കോർപറേഷനിൽ തൊഴിലാളികൾ, ഏററവും താഴെയുള്ള തലങ്ങളിൽനിന്ന് ഡയരക്ടർ ബോർഡ് അംഗത്വം വരെ, ഉത്തരവാദപ്പെട്ടതും സഹകരണാത്മകവുമായ പങ്ക് വഹിക്കുമെന്ന് പ്രതീക്ഷിക്കാവുന്നതാണ്. കോർപറേഷന്റെ അഞ്ച് ഘടകങ്ങളുടേയും ആവശ്യങ്ങളേയും ഇത്തരം സ്ഥാപനങ്ങൾ ഇണക്കിയെടുക്കും; തൊഴിലാളികൾ, മുതൽമുടക്കിയ ഷെയറുടമകൾ, രാഷ്ട്രം, ഉപഭോക്താവ്, സമൂഹം. ഒരു കോർപറേഷന് രണ്ടുതരം ബാദ്ധ്യതകളുണ്ട്—ആഭ്യന്തരവും ബാഹ്യവും,

അതിന്റെ നിലനില്പും വളച്ച്യും ഉറപ്പുവരുത്തുക എന്ന കോർപ്പറേഷനോടും, അവരുടെ കഴിവുകരം പഠിപ്പിക്കുവാനും, അവക്ക് ഉദ്യോഗക്കയററവും സ്ഥിരതയും ഉറപ്പ് വരുത്തുക എന്നതു് അതിലെ ഉദ്യോഗസ്ഥരോടും, ന്യായമായ വരുമാനം നല്കുക എന്നതു് അതിലെ മുതൽമുടക്കുകാരോടും ഷെയറുടമകളോടും, ഉള്ള കടമകളാണ് ആഭ്യന്തരമായവ. ബാഹ്യമായവ, രാഷ്ട്രത്തോട്, നിയമേനയുള്ള നികുതികരം കൊടുക്കുക, ഉപഭോക്താക്കളോട്, മെച്ചപ്പെട്ട സാധനങ്ങരം ന്യായമായ വിലയ്ക്കു് നല്കുക എന്നതു്, സമുദായത്തോട്, യുക്തമായ ക്ഷേമപ്രവർത്തനങ്ങരം നടത്തുക എന്നിവ.

മനുഷ്യരുടെ നന്മയ്ക്കു് പററിയവയും അവരുടെ വളച്ച്യും സഫലീകരണത്തിനും ആവശ്യമായവയുമായ സാധനങ്ങരം മാത്രമേ ഉണ്ടാക്കാവൂ എന്നു് ഉറപ്പു വരുത്തേണ്ട ഉത്തരവാദിത്വവും ആധുനിക കോർപ്പറേഷന്റെ ധാർമ്മികസംഹിതയിൽപ്പെടും.

## 18. ഗൃഹസ്ഥൻ ആത്മീയമായി പൌരത്വത്തിലേയ്ക്കു് വളരണം

മനുഷ്യനെ ചൂഷണം ചെയ്യുക എന്നതു് സ്ഥാപിതവ്യവസായത്തിന്റേയും വ്യാപാരത്തിന്റേയും മാത്രം കുത്തകയല്ല. ഗാഹ്ണിക മേഖലയിൽ നാം ദീഘകാലം അതു് ചെയ്തുവന്നിട്ടുണ്ട്. ബുദ്ധിമുട്ടിലകപ്പെട്ട ഒരു സ്ത്രീയോ പുരുഷനോ ജോലിക്കായി നമ്മെ സമീപിക്കുമ്പോരം, പണിയ്ക്കുപററിയ വേതനം നാം കൊടുക്കുന്നതിനുപകരം, അവരുടെ കഷ്ടപ്പാടിനെ പൂണ്ണമായി ഉപയോഗപ്പെടുത്തിക്കൊണ്ടുള്ള ഏററവും താഴ്ന്ന വേതനമേ നാം അവക്ക് കൊടുക്കാറുള്ളു. ഭൌതികസംസ്കാരത്തിൽ മുഴുകിയിരിക്കുന്ന പാശ്ചാത്യർ ഇങ്ങനെ ചെയ്യാറില്ലെന്നു് ചുററുഭാഗത്തും ധാരാളം മതത്തെ വെച്ചു പുലർത്തിക്കൊണ്ടുപോവുന്ന നാം മനസ്സിലാക്കുന്നതു നന്നായിരിക്കും. ഇതിലും ദുഃഖകരമായതു്, ഇതിൽ ബന്ധപ്പെട്ട ആളും അയാളുടെ സ്നേഹിതരും ഈ നടപടിയെ ലൌകികസാമത്ഥ്യമെന്നു് പുകഴ്ത്തുന്നതാണ്. സൂത്രശാലിത്തത്തേയും കൌശലത്തേയും ബുദ്ധിയായി കണക്കാക്കുക എന്ന അബദ്ധമാണ് നാം ചെയ്യുന്നതു്. ഇത്തരം ബുദ്ധിയെ വിസ്തൃതമായും ദൈവത്തിനും മനുഷ്യനുമെതിരെയുള്ള അപരാധമായും എത്രവേഗം നാം പരിഗണിച്ചുതുടങ്ങുന്നുവോ അത്രത്തോളം നമുക്കും നമ്മുടെ രാജ്യത്തിനും നല്ലതു്.

ഇത്തരം ധാമ്മികവും മാനുഷികവുമായ ചിന്തയുടെയും പ്രവൃത്തിയുടെയും തലത്തിലേയ്ക്കു് നാം ഉയരുമ്പോരം ഒരു ജനാധിപത്യ

സോഷ്യലിസ്റ്റ് ഭാരതത്തിലെ യഥാർത്ഥപൌരത്വത്തിൻെറ തലത്തിലേയ്ക്കു് നാം ഉയരും. ഗൃഹസ്ഥൻെറ പൌരത്വത്തിലേയ്ക്കുള്ള ആത്മീയമായ വളർച്ചയെയാണു് ഇതു് കാണിക്കുന്നതു്.

നമ്മുടെ വ്യാവസായികവും, സാമ്പത്തികവും, വാണിജ്യപരവുമായ സ്ഥാപനങ്ങളുടേയും, നമ്മുടെ രാഷ്ട്രീയത്തിൻേറയും ഭരണത്തിൻേറയും പ്രവർത്തനത്തിലും ഇത്തരം ആത്മീയവികാസം സിദ്ധിച്ച ലക്ഷോപലക്ഷം പൌരന്മാരുടെ ആഘാതം ആരോഗ്യകരവും അഭൂതപൂർവ്വമാംവിധം ഗംഭീരവുമായിരിക്കും. ഉത്തമജീവിതം ആരംഭിക്കുന്നതു് ആരാലും കാണപ്പെടാതെയുള്ള നമ്മുടെ സ്വകാര്യജീവിതത്തിലാണു്. മിക്കവാറും നിശ്ശബ്ദമായ ഇത്തരം ലക്ഷോപലക്ഷം നിലപാടുകളും പ്രവൃത്തികളുമാണു് ഒരു സമുദായത്തെ ധാർമ്മികമാക്കുന്നതു്; ഇതു് രാഷ്ട്രത്തിൻെറ ജനാധിപത്യപരവും സ്ഥിതിസമത്വപരവുമായ രാഷ്ട്രീയഘടനയ്ക്കു് കരുത്തും ചൈതന്യവും നൽകുന്നു. സ്വാമി വിവേകാനന്ദൻെറ അഭിപ്രായത്തിൽ, മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസത്തിലും മനുഷ്യനിർമ്മിതിയ്ക്കുള്ള മതത്തിലുംകൂടിയുള്ള രാഷ്ട്രനിർമ്മാണം വാസ്തവത്തിൽ ഇതാണു്.

## 19 നമ്മുടെ അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെ സാംസ്കാരികനിലവാരം ഉയർത്തണം

ട്രെയ്ഡ്യൂണിയനുകളും, മന്ത്രികാര്യാലയങ്ങളും തൊഴിൽവകുപ്പുകളും നമ്മുടെ തൊഴിലാളികളുടെ ജീവിതത്തിൽ മൂല്യപരമായ അഭിവൃദ്ധി കൈവരുത്തുന്ന കാര്യത്തിൽ ശ്രദ്ധപതിപ്പിക്കേണ്ടതായുണ്ടു്. കൂട്ടായുള്ള വിലപേശൽ തൊഴിലാളികളുടെ വേതനത്തെ വർദ്ധിപ്പിച്ചിട്ടുണ്ടെങ്കിലും അതിനനുസൃതമായി അവരുടെ സാംസ്കാരികനിലവാരം ഉയർന്നിട്ടില്ലെന്നതു് വ്യക്തമാണു്. പ്രതിമാസം ആയിരത്തിലധികം രൂപാ സമ്പാദ്യമുണ്ടായിട്ടും, പല തൊഴിലാളികളും ക്ഷുദ്രമായ ജീവിതമാണു് നയിക്കുന്നതെന്നു് പൊതുമേഖലാസ്ഥാപനങ്ങളുടെ നിർവ്വഹണാധികാരികളിൽനിന്നു് ഞാൻ മനസ്സിലാക്കിയിട്ടുണ്ടു്. ഒരു നിശ്ചിതസംഖ്യകൊണ്ടു് ഏററവും മെച്ചപ്പെട്ട കാര്യങ്ങൾ നടത്തുവാൻ സാധിക്കുന്നതു് സംസ്കാരംകൊണ്ടാണു്; പണത്തിനു് മാത്രമായി ഈ ശക്തിയില്ല. സംസ്കാരശൂന്യരായവർ, കിട്ടുന്ന പണം മുഴുവനും വ്യർത്ഥമാക്കിക്കളയും; കുറെയെല്ലാം സംസ്കാരമുണ്ടെങ്കിൽ, ചുരുങ്ങിയ വരുമാനം കൊണ്ടുതന്നെ തൊഴിലാളിക്കും കുടുംബത്തിനും കൂടുതൽ മെച്ചപ്പെട്ടൊരു ജീവിതം സാദ്ധ്യമാവും. യുദ്ധകാലത്തു ഞാൻ കറാച്ചിയിലായിരുന്നപ്പോഴം ഇതെനിക്കു തികച്ചും ബോദ്ധ്യമായി ക്ലിഫ്ടൺ കടലോരത്തെ

രാമകൃഷ്ണമിഷൻ ഭിൽവർഗ്ഗക്കാരായ ഗിരിജനങ്ങൾക്കുവേണ്ടി ഒരു പള്ളിക്കൂടം നടത്തിയിരുന്നു. മുനിസിപ്പൽ തൊഴിലാളികളായ അവർ ആ പള്ളിക്കൂടത്തിലെ അദ്ധ്യാപകരേക്കാൾ ഇരട്ടി ശമ്പളം പററിയിരുന്നു. പക്ഷെ അദ്ധ്യാപകരുടെ ജീവിതരീതി ശുചിയായതും പ്രസന്നവുമായിരുന്നപ്പോൾ, ഭിൽസിൻേറതു് പ്രാകൃതവും ഇരുണ്ടതുമായിരുന്നു.

നമ്മുടെ ലക്ഷോപലക്ഷം തൊഴിലാളികളുടെ ജീവിതനിലവാരത്തെ മെച്ചപ്പെടുത്തുന്നതിലേയ്ക്കു് രാഷ്ട്രം ശ്രദ്ധ തിരിക്കേണ്ട സമയമായി. വിദ്യാഭ്യാസത്തിനു പുറമേ, സാംസ്കാരിക ഉന്നമനത്തിനും, ജീവിതനിലവാരത്തെ ഉയർത്തുന്നതിനും ശക്തമായൊരു മാർഗ്ഗം, മതമാണു്—ഇന്ദ്രജാലത്തിൻേറയും അന്ധവിശ്വാസത്തിൻേറയും മതമല്ല, ഭക്തിയുടെയും ഭജനയുടെയും മതം. യുക്തമായ വിദ്യാഭ്യാസത്തിനു പുറമേ, സന്താനനിയന്ത്രണവും മതവുമാണു് തൊഴിലാളികളുടെ സാംസ്കാരിക നിലവാരം ഉയർത്തുവാനുള്ള രണ്ടു പ്രധാനഘടകങ്ങൾ. കുടുംബാസൂത്രണം തൊഴിലാളിയുടെയും കുടുംബത്തിൻേറയും ജീവിതനിലവാരം മെച്ചപ്പെടുത്തുവാൻ ഒഴിച്ചുകൂടാത്തതാണെങ്കിലും, സാംസ്കാരികോന്നമനമെന്ന മഹത്തായ ഉദ്ദേശം സഫലമാക്കാൻ അതു മാത്രംകൊണ്ടാവില്ല. ജീവിതത്തിൻെറ എല്ലാ തുറകളിലും മനുഷ്യനു് അന്തസ്സും, ശക്തിയും, ആന്തരികമായ സമ്പന്നതയും ഉറപ്പു വരുത്തുന്ന മതത്തിൻെറ ശാസ്ത്രീയവും സാങ്കേതികവുമായ വശങ്ങളുടെ പരിചയ്യകൾ ഇതിനാവശ്യമാണു്. 'മനുഷ്യക്കു് സുരക്ഷയും ക്ഷേമവും ലഭ്യമാവുകയും ഇങ്ങനെ അവരുടെ എല്ലാ പ്രശ്നങ്ങളും പരിഹൃതമാവുകയും ചെയ്യുമ്പോൾ, അവർ അവക്കുതന്നെ പ്രശ്നമായിത്തീരുന്നു ' എന്ന ഷോപൻഹവരുടെ മുന്നറിയിപ്പു് ബുദ്ധിമാനായ ഏതൊരു മനുഷ്യനിൽനിന്നും ഒരു പ്രതികരണമേ ഉത്തേജിപ്പിക്കയുള്ളു; അതായതു്, ഉടനെതന്നെ ആന്തരീകജീവിതത്തെ സമ്പന്നമാക്കുന്നതിനുള്ള ശാസ്ത്രത്തേയും സാങ്കേതികവിദ്യയേയും ആശ്രയിച്ചു തുടങ്ങുക.

കാലാകാലങ്ങളിൽ, ഈ ആന്തരികസമ്പന്നതയുടെ ഗണ്യമായൊരു മൂലധനം ഭാരതീയർ സമാഹരിച്ചിട്ടുണ്ടു്; ഇന്നു് നാം അതിനെ അപ്പടി ഉപയോഗിച്ചുതീക്കുന്നതിനു പകരം, ഉപയോഗിക്കുമ്പോൾത്തന്നെ, അതിനെ വദ്ധിപ്പിക്കയും വേണം. വിവേകത്തിൻെറ മാർഗ്ഗം ഇതാണു്. ദാരിദ്ര്യത്തിൽനിന്നു് കററകമ്മങ്ങൾ വേർപെടുത്തുക എന്ന നമ്മുടെ രാജ്യത്തിൽ കാണുന്ന അന്യാദൃശമായ പരിതസ്ഥിതിയെ വളത്തിയെടുത്തിട്ടുള്ളതു്, എല്ലാ ജാതികളിലും മതങ്ങളിലും പെട്ട പരസഹസ്രം പുണ്യവാളന്മാരിൽനിന്നും

ഗായകകവികളിൽനിന്നും രൂപംകൊണ്ട ഭക്തിയുടേയും ഭജനത്തിൻെറയും സംസ്കാരമാണ്. ഓരോ ദിവസവും പണി കഴിഞ്ഞശേഷം കുടിയും അടിപിടിയും ആയിക്കഴിയുന്നതിനു പകരം ഭജന നടത്തുവാൻ നമ്മുടെ തൊഴിലാളികളെ പ്രോത്സാഹിപ്പിക്കണം. നമ്മുടെ പാവപ്പെട്ട ജനങ്ങളുടെ പോക്കററുകളിൽ മാത്രമേ ദാരിദ്ര്യമുള്ളു; അവരുടെ ഹൃദയങ്ങളിൽ ഇതില്ല. അവരുടെ ജന്മനാലുള്ള ആത്മീയസംസ്കാരം അവരെ ദയാശീലരും ഉദാരമതികളുമാക്കിയിട്ടുണ്ട്; അതിഥിയുമായി അവക്കുള്ള ഭക്ഷണത്തെ പങ്കിടുവാൻ അവക്ക് സന്തോഷമേയുള്ളു. ആധുനിക വ്യാവസായികവ്യവസ്ഥയിലെ ഭൗതികതയുടെ ആഘാതം കാരണം നമ്മുടെ സാധാരണ ജനങ്ങളുടെ ഈ സംസ്കാരം അതിവേഗം നഷ്ടപ്പെട്ടുകൊണ്ടിരിക്കയാണ്. സ്വാമി വിവേകാനന്ദൻ ഭാരതത്തിലെ അദ്ദേഹത്തിൻെറ പ്രവത്തകന്മാക്കയച്ച ഒരു കത്തിൽ ഇങ്ങനെ പറഞ്ഞു:

'ഈ ലക്ഷ്യം നിങ്ങളുടെ മുമ്പിൽ വെയ്ക്കു; അവരുടെ മതത്തെ വികലമാക്കാതെ ജനലക്ഷങ്ങളെ ഉയത്തുക.'

നമ്മുടെ പ്രതിരോധസേനയിലെ ജവാന്മാക്ക് മതജീവിതത്തിനുള്ള സൗകര്യങ്ങൾ ചെയ്തുകൊടുത്തിട്ടുള്ളതു് അവരുടെ ആത്മീയവീര്യത്തിനു് ഏററവുമധികം സഹായകരമാവുന്നുണ്ടെന്നു് പല മിലട്ടറി ആഫീസർമാരും എന്നോട്ട് പറഞ്ഞിട്ടുണ്ട്.

## 20 ജനലക്ഷങ്ങളുടെ പങ്കാളിത്തത്തിൽ നടക്കുന്ന ഉല്പാദനവും മൊത്തമായുള്ള ഉല്പാദനവും

സ്വകാര്യമേഖലയുമായി ബന്ധപ്പെട്ടുകിടക്കുന്ന ചൂഷണത്തിൽനിന്നു് മാറിനിന്നു്, ദേശീയ സാമ്പത്തികവ്യവസ്ഥിതിയുടെ ഔന്നത്യങ്ങളെ നിയന്ത്രിക്കുന്ന, വലിയൊരു സംഘം പൊതുമേഖലാ സ്ഥാപനങ്ങൾ രാജ്യത്തിലുള്ളതു്, നമ്മുടെ സാങ്കേതിക സംവിധാനത്തിനു് മാനുഷികമായൊരു മുഖം കൊടുക്കുന്നതിനു് സഹായിക്കുന്ന ഒരു പ്രധാന ഘടകമാണ്. നമ്മുടെ നാട്ടിലെ സ്വകാര്യജീവിതത്തിലെ സമ്യദ്ധിയും സാമാന്യജീവിതത്തിലെ ദൈന്യതയും നമ്മുടെ രാഷ്ട്രീയ വ്യവസ്ഥിതിക്കും സാമൂഹ്യ മനസ്സാക്ഷിക്കും സ്ഥിരമായൊരു വെല്ലുവിളിയാണെന്നു് സ്വകാര്യ മേഖലയിലേയും പൊതുമേഖലയിലും വ്യവസായങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്.

മനുഷ്യനെ വികലനാക്കുകയും സമൂഹത്തെ വഴി തെററിക്കുകയും ചെയ്യുന്നവിധത്തിൽ തൃപ്തിപ്പെടുത്തുവാനാവാത്ത വിധം ആവശ്യങ്ങളേയും ആഗ്രഹങ്ങളേയും ഉദ്ദീപിപ്പിക്കുകയും, പരിസര

മലിനീകരണപ്രശ്നങ്ങളെ ഉണ്ടാക്കുകയും ചെയ്യുന്ന ഇദാനീന്തന വ്യവസായ സാങ്കേതികത്വത്തിൽനിന്നുയർന്നുവരുന്ന ഭൗതികവീക്ഷണ പ്രധാനമായ ചിന്തയ്ക്കെതിരെ നാം ജാഗരൂകരായിരിക്കേണ്ടതുണ്ട്.

നമ്മുടെ വ്യവസായത്തിൽ ധാർമ്മികമൂല്യങ്ങളെ ചെലുത്തുന്നതും നമ്മുടെ സാങ്കേതികഘടനയ്ക്ക് മനുഷ്യോചിതമായൊരു മുഖം കൊടുക്കുകയും ചെയ്യുക എന്നതിൽ, ഷൂമാക്കർ പറഞ്ഞപോലെ, തൊഴിലാളികൾ ധാരാളം ആവശ്യമുള്ള ഇടത്തരവും ചെറുകിടയുമായ സാങ്കേതികത്വത്തിന്റെ അംഗീകരണം ഉൾക്കൊള്ളുന്നുണ്ട്; ഉയർന്ന സാങ്കേതികത്വത്തിൽ ഇതിന് പ്രാധാന്യമില്ല. നമ്മുടെ പരിമിതമായ മൂലധനസമ്പത്തിനെ ഉപയോഗപ്പെടുത്തി ആയിരക്കണക്കിന് ചെറുകിട വ്യവസായങ്ങൾ ആരംഭിച്ച് ലക്ഷക്കണക്കിനാളുകൾക്ക് ജോലിയുണ്ടാക്കിക്കൊടുക്കുക എന്നതാണ് നമ്മുടെ വ്യവസായവല്ക്കരണത്തിന്റെ ധാർമ്മികമായ കടമ. ഗാന്ധിജിയുടെ വിവേകപൂർണ്ണമായ നേതൃത്വത്തെ ഈ വഴിക്ക് നമുക്ക് പിന്തുടരാം:

'വമ്പിച്ച ഉല്പാദനമല്ല, ജനലക്ഷങ്ങൾ നടത്തുന്ന ഉല്പാദനമാണ് ആവശ്യം' കഴിഞ്ഞ രണ്ട വർഷങ്ങളായി, നമ്മുടെ ദേശീയ നയം ഈ വഴിക്ക് തിരിഞ്ഞിട്ടുണ്ട്.

## 21 ഉപസംഹാരം

ഉയർന്ന ഉല്പാദനനിലവാരം, വർദ്ധിക്കുന്ന ലാഭം, ഇവയോടൊപ്പം വ്യവസായത്തിൽ ധാർമ്മികവും മാനുഷികവുമായ മൂല്യങ്ങളും നിലനിർത്തേണ്ട വമ്പിച്ച ഒരു ഉത്തരവാദിത്വം പൊതുമേഖലാ കോർപറേഷനുകൾക്കുണ്ട്. ഇങ്ങനെ ആവുമ്പോൾ അവ സ്വകാര്യ മേഖലാ സ്ഥാപനങ്ങൾക്ക് ഒരു മാതൃകയുമായിരിക്കും. ധാർമ്മികവും മാനുഷികവുമായ മൂല്യങ്ങൾ ഭാരതത്തിലെ വ്യാവസായികവും വ്യാപാരപരവുമായ കോർപറേഷനുകളെ ആവേശംകൊള്ളിച്ചു തുടങ്ങുമ്പോൾ, ഈ നാട്ടിൽ മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്നതും പണം മനുഷ്യനെ ചൂഷണം ചെയ്യുന്നതും ഇല്ലാതാവുന്നതു് നമുക്ക കാണാം. ഗാന്ധിജിയുടെ സ്വപ്നമായ 'ട്രസ്റ്റീഷിപ്പ്' തത്ത്വം ആന്തരാത്മത്തിലെങ്കിലും, ഈ നാട്ടിലെ വ്യവസായ വ്യാപര പ്രവർത്തനങ്ങളെ ഉത്തേജിപ്പിക്കുന്നതിന്ന് ഇതു് സഹായകരമായിരിക്കും. ഗാന്ധിജിയുടെ നിർമ്മാണപരിപാടി പ്രസ്ഥാനത്തിലെ ചില അംഗങ്ങൾ ഇപ്പോൾത്തന്നെ ഗാന്ധിജിയുടെ ട്രസ്റ്റീഷിപ്പ് തത്ത്വത്തിനനുസൃതമായി ചില ചെറുകിട വ്യവസായങ്ങൾ നടത്തുന്നുണ്ട്. ചില്ലറ മാററങ്ങളോടുകൂടി ഇത്തരം സ്ഥാപനങ്ങൾ പല പാശ്ചാത്യരാജ്യങ്ങളിലും നടക്കുന്നുണ്ടെന്നറിയുന്നതു് പ്രോത്സാഹജനക

മായൊരു വസ്തുതയാണ്. രാഷ്ട്രപിതാവ് ഈ വിഷയത്തിൽ നല്കിയ ആശംസകളെ ഉദ്ധരിക്കുന്നതിനേക്കാൾ (ഒരാധുനിക കോർപറേഷൻെറ ആചാരസംഹിതയെ വിശദീകരിച്ചുകൊണ്ടുള്ള ഈ ലേഖനത്തെ ഉപസംഹരിക്കുവാൻ) ഉത്തമമായതൊന്നുമില്ല. 1946 മാർച്ച് 31-ാനു- സ്വാതന്ത്ര്യലബ്ധിക്ക് കുറച്ചു മുമ്പായി ഗാന്ധിജി പറഞ്ഞു:

'ഭാരതം നാളെ സ്വതന്ത്രമാവുകയാണെങ്കിൽ, എല്ലാ മുതലാളിമാക്കും നിയമദൃഷ്ടിയിൽ ട്രസ്റ്റികളാവാൻ ഒരു സന്ദർഭം കിട്ടും. പക്ഷേ ഇത്തരമൊരു നിയമം മുകളിൽനിന്നു് അടിച്ചേല്പിക്കുകയില്ല. അതു് താഴെനിന്നു് വരേണ്ടിവരും. ട്രസ്റ്റിഷിപ്പിൻെറ അത്ഥവ്യാപ്തി ജനങ്ങൾ മനസ്സിലാക്കുകയും അന്തരീക്ഷം അതിനു് യുക്തമായതാവുകയും ചെയ്താൽ, ജനങ്ങൾതന്നെ ഗ്രാമപഞ്ചായത്തു തൊട്ട്, ഇപ്രകാരമുള്ള നിയമങ്ങൾ നടപ്പിൽ വരുത്തിത്തുടങ്ങും. ഇങ്ങനെ താഴെനിന്നും വരുന്ന കാര്യങ്ങളെ സ്വീകരിക്കുവാനെളുപ്പമാണ്. മുകളിൽനിന്നു് വരുമ്പോൾ അതു് താങ്ങാൻ വയ്യാത്ത ഭാരമായി തോന്നും.'

## 22 ഭരണപരമായ പുനഃസംവിധാനത്തെപ്പററി ഒരു കുറിപ്പ്

ഒരാധുനികകോർപറേഷൻെറ ധാർമ്മിക ബാദ്ധ്യതകളെപ്പററി ചച്ച് ചെയ്യുമ്പോൾ, നമ്മുടെ ജനലക്ഷങ്ങൾക്ക് തൊഴിലുണ്ടാക്കിക്കൊടുക്കുക എന്ന അടിയന്തരപ്രശ്നം അവഗണിക്കപ്പെടാവുന്നതല്ല; ഇടത്തരവും ചെറുകിടയുമായ സാങ്കേതികമുറകൾ ഉപയോഗിച്ച്, വ്യവസായത്തെ വികേന്ദ്രീകരിച്ച് ഗ്രാമപ്രദേശങ്ങളിൽ ആയിരക്കണക്കായ തൊഴിൽശാലകൾ നിർമ്മിക്കുകയായിരിക്കും ഇതിനുള്ള വഴി. ദീർഘകാലമായി അവഗണിക്കപ്പെട്ടുകിടക്കുന്ന നമ്മുടെ ഗ്രാമപ്രദേശങ്ങളിൽ ഇതു് തൊഴിലവസരങ്ങളും സാമ്പത്തികോന്നതിയും കൈവരുത്തുമെന്നു മാത്രമല്ല, ചേരികളിലേയ്ക്കും അവയിൽ നിന്നുണ്ടാവുന്ന മാനുഷികപ്രശ്നങ്ങളിലേയ്ക്കും വഴിവെയ്ക്കുന്ന പട്ടണങ്ങളിലേയ്ക്കും നഗരങ്ങളിലേയ്ക്കുമുള്ള ഗ്രാമീണജനതയുടെ ഒഴുക്ക് തടയാനും ഇതു് സഹായിക്കും.

ഗ്രാമീണഭാരതത്തെ ഉത്തേജിപ്പിക്കുവാനും ഗ്രാമീണരെ ദേശീയവികസന പരിപാടികളിൽ തല്പരരാക്കുവാനും, നാം ഇതുവരെ ശ്രമിച്ചിട്ടുള്ളതിൽനിന്നു കൂടുതൽ ഊർജ്ജസ്വലമായൊരു സമീപനം ആവശ്യമാണ്. നമ്മുടെ ഭരണസംവിധാനം മുഗളന്മാരുടെയും ബ്രിട്ടീഷ്കാരുടേയും സംഭാവനയാണ്; ഇവ സാമ്രാജ്യങ്ങളായിരുന്നു; അവരുടെ ഗ്രാമീണജീവിതത്തിലുള്ള താല്പര്യം നിയമസമാ

ധാനവും നികതിപിരിവുമായിരുന്നു. വിസ്തൃതമായ ജില്ലകൾ ബ്രിട്ടീഷുകാർ രൂപപ്പെടുത്തിയതു് ഈ ഉദ്ദേശങ്ങൾക്കായിരുന്നു; ജില്ലാതലവന്റെ പേർ കലക്ടർ എന്നാക്കിയതു തന്നെ നികതി പിരിവു കാര്യത്തിലുള്ള അയാളുടെ പ്രാധാന്യത്തെ എടുത്തു കാണിക്കാനായിരുന്നു. ബംഗാളിൽ, ക്രമസമാധാനാവശ്യങ്ങൾക്കായി പോലീസ് താന എന്ന പേരിൽ ഗ്രാമങ്ങളെ ഗ്രൂപ്പുകളായി തരം തിരിച്ചു.

നാം സ്വതന്ത്രരാവുകയും ജനാധിപത്യറിപ്പബ്ലിക്കായി സ്വയം പ്രഖ്യാപിക്കുകയും ചെയ്തപ്പോൾ, നമ്മുടെ ബൃഹത്തായ ആസൂത്രണ—വികസനപരിപാടികളുമായി പൊരുത്തപ്പെടുവാൻ ഭരണസംവിധാനത്തെ മാററിയെടുക്കേണ്ടതായിരുന്നു. പക്ഷേ നാം ചെയ്തതു്, മുഗൾബ്രിട്ടീഷ്പാരമ്പര്യത്തെ അങ്ങിങ്ങായി മിനുക്കിയെടുക്കുകമാത്രമാണു്. സ്വതന്ത്രഭാരതത്തിന്റെ ഭരണക്രമത്തിൽ നാം ഉൾക്കൊള്ളിച്ച ലക്ഷ്യങ്ങളുടേയും പരിപാടികളുടേയും വിപ്ലവകരമായ മാററങ്ങളുടെ ആവശ്യങ്ങളെ നേരിടാൻ ഈ ചില്ലറ പരിഷ്കാരങ്ങൾ പര്യാപ്തമായില്ല. ചലനാത്മകമായൊരു ദേശീയവികസന പരിപാടിയും നിശ്ചലമായൊരു ഭരണസംവിധാനവും ഒന്നിച്ചുപോവുകയില്ല. വിപ്ലവകരമായൊരു വികസനപരിപാടിയുടെ ഉദ്ദേശങ്ങളെ നിറവേററുവാൻ അതിന്റെ ഘടനയിൽ സമൂലമായ മാററങ്ങൾ വരുത്തുവാൻ നാം ധൈര്യം കാണിക്കേണ്ടതുണ്ടു്.

സാധാരണജനങ്ങൾ സമ്പക്കം പുലത്തുന്ന ഭരണവിഭാഗവും ജനങ്ങളും തമ്മിൽ പരസ്പരപ്രതികരണമുണ്ടാകുവാൻ, ജില്ലയിലേയും അതിനു താഴേയുമുള്ള ഭരണത്തെ ശക്തിപ്പെടുത്തണമെന്നു് നമ്മുടെ പ്രധാനമന്ത്രി എല്ലാ സംസ്ഥാനങ്ങളോടും നിർദ്ദേശിച്ചിട്ടുണ്ടെന്നതു് ആശാവഹമാണു്. ഈ പശ്ചാത്തലത്തിൽ, നമ്മുടെ സംസ്ഥാനം ഒരു ഭരണപരിഷ്കരണക്കമ്മിററിയെ നിയമിച്ചിട്ടുണ്ടെന്നതു എന്നെ സന്തുഷ്ടനാക്കുന്നു. ഗ്രാമീണ തലംതൊട്ടു് ജില്ലാതലം വരെയുള്ള വികസനപ്രവത്തനങ്ങളിൽ, ജനങ്ങളെ ഫലപ്രദമായി പങ്കാളികളാക്കുവാൻവേണ്ട തീവ്രമായ നടപടികൾ അവർ സ്വീകരിക്കുമെന്നു് ഞാൻ ആശിക്കുന്നു.

നമ്മുടെ ഇന്നത്തെ സംവിധാനത്തിലെ ഒരു ദൌബ്ബല്യം അനുഭവം വെളിവാക്കിയിട്ടുണ്ടു്; അതു് ഇതാണു്. നമ്മുടെ ഗ്രാമങ്ങൾ, കായ്യക്ഷമമായ ഭരണഘടകങ്ങളാവാൻ പററാത്തവണ്ണം ചെറിയവയാണു്; അതുപോലെതന്നെ അനവധി ചുമതലകളുടേയും ജോലികളുടേയും ഭാരം വഹിക്കുന്ന കലക്ടരുടെ ഉത്തരവാദിത്വത്തിലുള്ള നമ്മുടെ ജില്ലകൾ കായ്യക്ഷമമായ ഭരണത്തിനു് പററാത്തവിധം

വലിയവയുമാണ്. ഭരണത്തെ ഫലപ്രദമാക്കുവാനും, വികസനപ്രവൎത്തനങ്ങളിൽ ജനങ്ങളെ പങ്കാളികളാക്കുവാനും, ആയിരക്കണക്കിനുള്ള തൊഴിൽ കേന്ദ്രങ്ങളിൽക്കൂടെ ഗ്രാമപ്രദേശങ്ങളിൽ നവോന്മേഷം പകരുവാനും, ഇന്നത്തെ താലൂക്കിനെ അഥവാ ബ്ലോക്കിനെ ജില്ലയായി പരിഗണിക്കുകയും, താലൂക്കിന്റെ എല്ലാ ഭാഗത്തുള്ളവൎക്കും എളുപ്പം സമ്പൎക്കം പുലൎത്താവുന്ന വ്യാവസായികവും വിദ്യാഭ്യാസപരവും, പരിശീലനസൌകൎയ്യങ്ങളുള്ളതും, ആരോഗ്യ—കുടുംബാസൂത്രണപരവും ഭരണപ്രധാനവുമായ പ്രവൎത്തനങ്ങളുടെ കേന്ദ്രമായി താലൂക്ക് തലസ്ഥാനത്തെ പരിഗണിക്കയും വേണം. ഇത്തരം പട്ടണങ്ങളിൽ പ്രവൎത്തിക്കുന്ന സ്വകാൎയ്യമേഖലയിലേയും പൊതുമേഖലയിലേയും വ്യവസായകേന്ദ്രങ്ങളിലേയ്ക്കു ഗ്രാമപ്രദേശങ്ങളിൽനിന്ന് തൊഴിലാളികൾ വരും; ജോലി കഴിഞ്ഞു് ഇവർ അന്നന്നാൾ തങ്ങളുടെ വീടുകളിലേയ്ക്കു മടങ്ങുകയും ചെയ്യും! പട്ടണങ്ങളിൽ ചേരികൾ വളൎന്നുവരാതിരിക്കുവാൻ ഇതു് സഹായിക്കും; ഗ്രാമങ്ങളിലും ചെറിയ വ്യവസായങ്ങൾ തുടങ്ങാവുന്നതാണ്. താലൂക്കിന്റെ വിസ്തീൎണ്ണം പരിമിതമാകയാൽ, അതിലെ ഗ്രാമങ്ങൾക്കിടയിൽ പരസ്പരബന്ധങ്ങൾ ധാരാളം ഉണ്ടാവും; ആധുനികഗതാഗതസൌകൎയ്യങ്ങളും, വിദ്യാഭ്യാസവിനോദസൌകൎയ്യങ്ങളും ഇതിനു് സഹായകരമായിരിക്കും. താഴെ ഗ്രാമപഞ്ചായത്തും മുകളിൽ താലൂക്കുസമിതിയും രാജ്യത്തിലെ സ്വയംഭരണത്തിന്റെ സജീവകേന്ദ്രങ്ങളായിത്തീരും.

നികുതി പിരിവിനുള്ള പ്രദേശങ്ങളെ നിൎദ്ദേശിക്കുവാനായി, വിദേശഭരണാധികാരികൾ, അവരുടെ സൌകൎയ്യത്തിനുവേണ്ടി, രൂപംകൊടുത്തവയാണ് താലൂക്ക്, ജില്ല എന്നീ പദങ്ങൾ. ജനഹൃദയങ്ങളിൽ അവ ഉണൎത്തുന്ന ചിത്രം അടക്കിഭരിക്കുന്ന വിദേശീയാധിപത്യത്തിന്റേതാണ്. പക്ഷേ ജനപദം എന്നപോലെയുള്ള പദങ്ങൾ ജനകീയഭരണത്തിന്റെ—സ്വരാജിന്റെ—ബോധം ഉണൎത്തും. അതിനാൽ, താലൂക്കോ ബ്ലോക്കോ ആയ ഈ ഭരണഘടകത്തിനു് കൂടുതൽ അൎത്ഥവത്തായൊരു പേർ കൊടുക്കുന്നതു് നന്നായിരിക്കും. പഴയ മദ്ധ്യപ്രദേശസംസ്ഥാനത്തെ പുനഃസംഘടിപ്പിക്കുവാൻ അവിടത്തെ മുൻമുഖ്യമന്ത്രി ശ്രീ. ഡി. പി. മിശ്ര തയ്യാറാക്കിയ ബില്ലിൽ ജനപദമെന്ന പേർ ഇത്തരം ഭരണഘടകങ്ങൾക്കു് നിൎദ്ദേശിച്ചിരുന്നു; അദ്ദേഹത്തിന്റെ മന്ത്രിസഭ സ്ഥാനമൊഴിഞ്ഞശേഷം, പിന്നീടിക്കാൎയ്യത്തിൽ ഒന്നും നടന്നില്ല; പക്ഷേ, ഇതു് ഭാവനാപൂൎണ്ണമായൊരു ആശയമാണെന്നും, കൂടുതൽ പരിഗണന അൎഹിക്കുന്നതാണെന്നും എനിക്കു് തോന്നുന്നു. അത്യന്തം വിസ്തൃതിയുള്ള നമ്മുടെ ഈ ആന്ധ്രപ്രദേശിൽത്തന്നെ ഇതു് തുടങ്ങിവെയ്ക്കാവുന്നതാ

ണ്ട്; ഇപ്പോഴുള്ള താലൂക്കുകളുടേയോ ബ്ലോക്കുകളുടേയോ അടിസ്ഥാനത്തിൽ ഏകദേശം 180 ജനപദങ്ങളായി സംസ്ഥാനത്തെ സംഘടിപ്പിക്കാവുന്നതാണ്; ജനപദസേവകനെന്ന പുതിയ പേരിൽ, ഓരോ ജനപദത്തിന്റേയും തലവനായി ഒരു കലക്ടറെ നിയമിക്കുകയും വേണം. ഭരണത്തിന്റെ രീതിയിലും ലക്ഷ്യത്തിലുമുള്ള മാററങ്ങളെ സൂചിപ്പിക്കുന്ന വിധത്തിൽ ഇങ്ങനെയുള്ള പേരുമാററം, ജനങ്ങളെ ഭരണത്തിൽ പങ്കാളികളാക്കാൻ സാരമായി സഹായിക്കും. മുഗളന്മാരുടേയും ബ്രിട്ടീഷുകാരുടെയും കീഴിൽ, നമുക്ക് വൈസ്റായിമാരുണ്ടായിരുന്നു. സ്വാതന്ത്ര്യലബ്ധിക്കുശേഷം, രാഷ്ട്രത്തിന്റെ തലവന്, രാഷ്ട്രപതി എന്നതിനുപകരം വൈസ്റായി എന്ന പദം തുടർന്നുപയോഗിച്ചിരുന്നുവെങ്കിൽ, നമ്മുടെ പ്രതികരണമെന്തായിരുന്നിരിക്കും ? പക്ഷേ ബുദ്ധിപൂർവ്വം ഗാം മുകളിൽ മാററം നടപ്പിൽ വരുത്തി; ആലോചനയില്ലാതെ, താഴ്ന്ന വിതാനങ്ങളിൽ, കാര്യങ്ങളെ അങ്ങനെതന്നെ വിട്ടു; ഇതുകൊണ്ട് നമ്മുടെ സ്വാതന്ത്ര്യം ഉപരിപ്ലവമായൊരു വിപ്ലവം മാത്രം ഉണ്ടാക്കി; അതൊരു ദേശീയവിപ്ലവമായിട്ടില്ല. മദിരാശിയിൽവെച്ച്, 1897-ൽ, 'എന്റെ സമരപരിപാടി' എന്ന പേരിൽ സ്വാമി വിവേകാനന്ദൻ ചെയ്ത പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു: (വിവേകാനന്ദസാഹിത്യസർവ്വസ്വം III)

'പരിഷ്കരണവാദികളോട് ഞാൻ പറയും, അവരെക്കാളും വലിയ പരിഷ്കരണവാദിയാണ് ഞാൻ എന്ന്. അവക്ക് അവിടേയുമിവിടേയും ചില ചില്ലറ പരിഷ്കരണങ്ങളാണ് വേണ്ടത്. എനിക്ക് വേണ്ടത് അലകും പിടിയും മാററുകയാണ്. കാര്യത്തിന്റെ ആഴത്തിലേയ്ക്ക് പോകേണ്ടതുണ്ട്, അതിനെയാണ് തീവ്രമായ പരിഷ്കരണമെന്ന് ഞാൻ വിളിക്കുന്നത്. അവിടെ തീയിട്ടു; അത് മേലോട്ട് കത്തിയെരിഞ്ഞ്, ഒരു ഭാരതരാഷ്ട്രത്തിന് രൂപം കൊടുക്കട്ടെ'.

ഭാരതത്തിലെ മഹാനായ ദേശഭക്തസന്ന്യാസി, വേറൊരു സന്ദർഭത്തിൽ, നല്കിയ ഈ ആഹ്വാനം, ഇന്നത്തെ ഭരണത്തിൽ ശ്രദ്ധിക്കപ്പെടുകയും പ്രായോഗികമാക്കപ്പെടുകയും വേണം. 'താഴെ തീയിടുകയും അത് മുകളിലേയ്ക്ക് കത്തിക്കയറി, ഒരു ഭാരതരാഷ്ട്രത്തെ സൃഷ്ടിക്കുകയും ചെയ്യാനുള്ള താക്കോൽ ജനപദപദ്ധതിയിൽ അടങ്ങിയിട്ടുണ്ട്'.

ഇന്നത്തെ ഇരുപതോ ഇരുപത്തൊന്നോ സംസ്ഥാനങ്ങൾ ഇങ്ങനെ 3500 ഓളം ജനപദങ്ങളുടെ ഒരു സംയോഗമായിത്തീരും;

ഓരോ ജനപദവും ദേശീയനിർമ്മാണപ്രവർത്തനങ്ങളുടെ കേന്ദ്രമാവും; ദേശീയവും രാഷ്ട്രീയവുമായ ബോധം രാജ്യമെങ്ങും പരക്കും; രാഷ്ട്രത്തിൻെറ ആകർഷണകേന്ദ്രം ഗ്രാമീണപ്രദേശങ്ങളിലും പട്ടണങ്ങളിലും തുല്യമായി വിതരണം ചെയ്യപ്പെടും; പട്ടണങ്ങൾ ഗ്രാമങ്ങളെ ചൂഷണം ചെയ്യുന്നതു് അവസാനിക്കുകയും ചെയ്യും. ഇതുമാതിരി മററു് സംസ്ഥാനത്തിലെ ചിലവും.

ഈ സംസ്ഥാനത്തിലെ 21 കലക്ടർമാരുടെ സ്ഥാനത്തു് 180 ജനപദസേവകന്മാർ വരുമ്പോളുണ്ടാവുന്ന അധികച്ചിലവു്—രാഷ്ട്രം വലിയൊരു തടസ്സമായി പരിഗണിക്കേണ്ടതില്ല; എന്തുകൊണ്ടെന്നാൽ, ഇതിൽനിന്നു് വമ്പിച്ച നേട്ടങ്ങൾ ലഭ്യമാവാൻ സാദ്ധ്യതകളുണ്ടു്.

# 25

## ഭരണാധികാരികളുടെ സാമൂഹിക ഉത്തരവാദിത്വം*

### 1 ആമുഖം

നമ്മുടെ ഭരണാധികരികൾക്ക് പരിശീലനം നല്കുന്നതിനായി പ്രവത്തിക്കുന്ന ഈ സ്ഥാപനത്തിൽ വന്ന് കുറെ സമയം നിങ്ങളുടെ കൂടെ ചിലവു ചെയ്യുവാൻ ഇതിൻെറ ഡയരക്ടറായ ശ്രീഹൽദിപൂർ ദയവായി എന്നെ ക്ഷണിച്ചിരിക്കയാണു്. ഒരു രാജ്യത്തിലെ ജനങ്ങളുടെ സന്തോഷവും ക്ഷേമവും അവക്കു് ലഭിക്കുന്ന ഭരണത്തിൻെറ രീതിയേയും സ്വാഭാവികമായും ഭരണാധികാരികളുടെ ഗുണത്തെയും ആശ്രയിച്ചു നില്ക്കുന്നു എന്നു് ബലമായി വിശ്വസിക്കുന്നതിനാൽ ഞാൻ ഈ ക്ഷണം സ്വീകരിച്ചു.

സ്വാതന്ത്ര്യം ലബ്ധമായതുമുതൽ നമ്മുടെ ഭരണകത്താക്കൾക്കു് പരിശീലനം നല്കുക എന്ന പ്രശ്നം നാം പരിഗണിച്ചു വന്നിട്ടുണ്ടു്; ഈ ആവശ്യത്തിനായി പല സ്ഥാപനങ്ങളും സ്ഥാപിക്കപ്പെട്ടിട്ടുമുണ്ടു്. ആദ്യം ഡൽഹിയിലും പിന്നീടു് മുസ്സോറിയിലും നമ്മുടെ നേഷനൽ അക്കാദമി ഓഫ് അഡ്മിനിസ്ട്രേഷനെ ഞാൻ അഭിസംബോധന ചെയ്തിട്ടുണ്ടു്. സർവ്വീസ് ആരംഭിക്കുന്നതിനു മുമ്പായുള്ളതോ, സർവ്വീസിലിരിക്കുമ്പോഴുള്ളതോ ആയ പരിശീലനം നടത്തുന്ന നമ്മുടെ രാജ്യത്തിലെ ബുദ്ധിമാന്മാരും ബുദ്ധിമതികളുമായ യുവാക്കന്മാരുടേയും യുവതികളുടേയും ഇടയിൽ കുറെ സമയം ചിലവു ചെയ്യുക എന്നതു് എനിക്കെല്ലായ്പോഴും ആഹ്ലാദകരമായൊരു അനുഭവമായിരുന്നിട്ടുണ്ടു്. നേരത്തെ പ്രഖ്യാപിക്കപ്പെട്ട 'ഭരണാധികാരികളുടെ സാമൂഹിക ഉത്തരവാദിത്വം' എന്ന വിഷയത്തെപ്പററി സംസാരിക്കുവാൻ, ഇവിടെ പരിശീലനം നടത്തുന്ന ഉയന്ന ഉദ്യോഗസ്ഥന്മാരും, ഇവിടുത്തെ സ്റ്റാഫ് അംഗങ്ങളും തല്പരരായ പൌരപ്രമുഖരും, ചേന്നു് യുക്തമായൊരു വേദി ഒരുക്കിയിട്ടുണ്ടെന്നു് ശ്രീഹൽദിപൂർ എന്നോടു പറകയുണ്ടായി.

---

* 1977 ആഗസ്റ്റ് 2-ാനു ന്യൂഡെൽഹിയിലെ ഇൻഡ്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് പബ്ലിക്ക് അഡ്മിനിസ്ട്രേഷനിൽ നടത്തിയ പ്രസംഗം.

## 2 സ്വാതന്ത്ര്യം. ഇനിയെന്ത് ?

ഈ വിഷയം രാജ്യത്ത് അധികമധികം ശ്രദ്ധ ആകർഷിച്ചു കൊണ്ടിരിക്കയാണ്. ഇതുമായി ബന്ധപ്പെട്ട 'വ്യാപാരത്തിൻെറ സാമൂഹിക ചുമതലകൾ' എന്ന വിഷയത്തെപ്പററി ഞാൻ വ്യവസായികളേയും വ്യവസായപ്രമുഖരേയും പലപ്പോഴും അഭിസംബോധനചെയ്തുകഴിഞ്ഞിട്ടുണ്ട്. ഈ രണ്ടു വിഷയങ്ങളും നമുക്കെല്ലാം അതീവ പ്രാധാന്യമുള്ള വിഷയങ്ങളാണ്. ചുററും നോക്കുമ്പോൾ, നാമെന്താണ് കാണുന്നത്? തീരെ പിന്നോക്കാവസ്ഥയിലുള്ള ബൃഹത്തായൊരു ജനത – നമ്മുടെ ഭൂരിപക്ഷം ജനങ്ങൾക്കും പ്രാഥമിക ജീവിതസൌകര്യങ്ങൾ പോലും ഇന്നില്ല. നമുക്ക് രാഷ്ട്രീയ സ്വാതന്ത്ര്യം കൈവന്നപ്പോൾ, രാജ്യത്തെ ശല്യപ്പെടുത്തിയ ആദ്യത്തെ പ്രശ്നം ഇതായിരുന്നു. ചുരുങ്ങിയ കാലത്തേയ്ക്കു മാത്രമല്ല, ശതാബ്ദങ്ങളോളം, മനുഷ്യജീവിതത്തിൻെറ മര്യാദകൾ നിഷേധിക്കപ്പെട്ട ഈ ജനങ്ങൾക്ക് ഈ സ്വാതന്ത്ര്യത്തിൻെറ വാഗ്ദാനം എന്താണ്? നിയമസഭ, നിർവ്വഹണശാഖ, നീതിന്യായ ശാഖ, ഭരണസംവിധാനം ഇവയെല്ലാം ചേർന്ന നമ്മുടെ രാഷ്ട്രീയവ്യവസ്ഥയ്ക്ക് ഏററവുമധികം ഉത്തേജനം കൊടുക്കുന്ന ചോദ്യം ഇതാണ്. ഭരണാധികാരികൾ മാത്രമല്ല. എല്ലാ വിഭാഗത്തിലുമുള്ള പൌരന്മാരും ഈ ചോദ്യം ചോദിക്കേണ്ടതും അതിനുത്തരം പറയേണ്ടതുമാണ്.

## 3 വ്യക്തിത്വം കർമ്മമായി പ്രവഹിക്കുന്നത്.

പ്രഥമവും പ്രധാനവുമായി ഭരണാധികാരിയെ ഒരു പൌരനായാണ് ഞാൻ പരിഗണിക്കുന്നത്. തന്നെപ്പററിയ ഈ വാസ്തവം ഭരണാധികാരിയും സദാ ഓർമ്മിക്കണമെന്ന് ഞാൻ ആവശ്യപ്പെടുകയാണ്. ഇതിൻെറ അർത്ഥമെന്താണെന്ന് അറിയുന്നത് ഭരണാധികാരികൾക്ക് നല്ലതാണ്. ആരും ഭരണാധികാരിയായി ജനിക്കുന്നില്ല; ആരും എന്നെന്നും ഭരണാധികാരിയായിരിക്കുന്നതുമില്ല. നാമെല്ലാം സ്വതന്ത്രഭാരതത്തിലെ പൌരന്മാരായി ജനിക്കുന്നു; ഭരണഘടനയിൽ നിർണ്ണയിച്ചിട്ടുള്ള പ്രായപൂർത്തി എത്തുമ്പോൾ പൂർണ്ണമായ പൌരത്വം ആർജ്ജിക്കുന്നു. ഇപ്രകാരമുള്ള പൌരന്മാരിൽ ചിലർ, കുറെക്കാലം ഭരണാധികാരികളാവാൻ മുന്നോട്ടു വരികയും അതിന് നിയുക്തരാവുകയും ചെയ്യുന്നു. അവരുടെ പ്രാഥമിക വ്യക്തിത്വം ഒരു ഭരണാധികാരിയുടേതല്ല, പക്ഷെ സ്വതന്ത്രഭാരതത്തിലെ ഒരു പൌരൻേറതാണ് എന്നാണ് ഇതിൻെറ അർത്ഥം. രാഷ്ട്രത്തിൻെറ സേവനത്തിൽ പ്രത്യേകം പ്രത്യേകം ജോലികൾ നിർവ്വഹിക്കുവാൻ നാം നിയോഗിക്കപ്പെട്ടിരിക്കയാണ്; അതിനാൽ, പൌരത്വമാണ് നമ്മുടെ അടിസ്ഥാനഭാവം, ഭരണാധികാ

രികളെന്ന നിലയ്ക്കോ, മറ്റു ജോലികളിലോ നാം ചെയ്യുന്ന കാര്യങ്ങൾ, ഈ അടിസ്ഥാനവ്യക്തിത്വത്തിൽനിന്നു ശക്തി ആർജ്ജിച്ചുകൊണ്ടു നടത്തുന്നവയാണു്.

നാമെല്ലാം പ്രത്യേകം ശ്രദ്ധിക്കേണ്ട രണ്ടു പദങ്ങളുണ്ടു് – വ്യക്തിത്വം, ജോലി. നമ്മുടെ നാട്ടൊട്ടുക്കു് എല്ലാവരേയും ജോലിയുടെ വലുപ്പത്തിൽ മാത്രം പരിഗണിക്കുന്ന ഒരു സ്ഥിരം സ്വഭാവമുണ്ടു്. ഒരു ജോലിയിൽ ഒതുങ്ങി നില്ക്കുന്ന ഒരാൾ ആ ജോലിയിൽ നിന്നു് വിട്ടുകയോ വിരമിക്കുകയോ ചെയ്യുമ്പോൾ, അയാൾ ജോലിയില്ലാത്താളായിത്തീരുന്നു! ചെയ്യുന്ന ജോലിയിൽ കവിഞ്ഞ ഒരാകാരവുമില്ലാത്ത ആളുകൾക്കു് ഇതാണു് സംഭവിക്കുക. എന്നാൽ ഒരാൾ അയാളുടെ മൂലസത്തയിൽ ഉറച്ചു് നിന്നുകൊണ്ടു് അതിനെ തന്റെ ജോലിയിൽ പകർന്നുകൊടുക്കുകയാണെങ്കിൽ, ആ പ്രവൃത്തി ഊർജ്ജസ്വലവും പ്രകാശപൂർണ്ണവുമാവുന്നു; ജോലി വിട്ടാലും അയാൾ നിറഞ്ഞു നില്ക്കുന്നു.

ഒരു മനുഷ്യനും താൻ ചെയ്യുന്ന ഒന്നോ ഒന്നിലധികമോ ജോലികളിൽ അവസാനിക്കുന്നില്ല. ഒരാളും സമുദായവുമായുള്ള ഒന്നോ ഒന്നിലധികമോ ബന്ധങ്ങളിൽ പരിമിതപ്പെട്ടു നില്ക്കാത്തപോലെ, ഒരാൾ ഒരു ഭർത്താവോ, ഭാര്യയോ, ആഫീസറോ, ഗുമസ്തനോ മാത്രമാണെന്നു് ആർക്കും പറയാവതല്ല; ഇതെല്ലാം മനുഷ്യൻ പ്രവേശിക്കുന്ന ബന്ധങ്ങളിൽ ചിലവ മാത്രമാണു്. ഇതിനെല്ലാം പിന്നിലായി ഒരു മനുഷ്യനെന്നനിലയ്ക്കു് അയാൾ നില്ക്കുന്നുണ്ടു്; അയാളുടെ വ്യക്തിത്വം.

നമ്മുടെ വേദാന്തത്തിൽ ഉള്ള ഗഹനമായ മാനവികദർശനത്തിന്റെ തത്വമാണിതു്. നമ്മുടെ ദേഹങ്ങളിലും മനസ്സുകളിലും കൂടെ പരിമിതപ്പെടുത്തപ്പെട്ട, അസീമമായ ദിവ്യചൈതന്യം, ആത്മാവു് ആണു് നാം. ഈ ദർശനത്തിന്റെ സങ്കീർണ്ണതകളിലേയ്ക്കു് കടക്കുവാൻ ഈ അവസരത്തിൽ ഞാനുദ്ദേശിക്കുന്നില്ല; പക്ഷെ മനുഷ്യജീവിതത്തേയും അവന്റെ കർമ്മാചരണത്തേയും ഈ പ്രമേയംസംബന്ധിച്ചു് ഇതു നല്കുന്ന പ്രായോഗികസൂചനകൾ എന്താണെന്നു് സ്പഷ്ടമാക്കാൻ ഞാൻ ശ്രമിക്കാം. ഞാൻ ഒരു ജോലിക്കാരൻ മാത്രമാണെന്നു് എപ്പോൾ കരുതുന്നുവോ അപ്പോൾ ഞാൻ ആരുമല്ലാതായിത്തീരുന്നു. പക്ഷെ എനിക്കു് അടിസ്ഥാനപരമായൊരു സത്ത, ജീവിതം മുഴുവനും നിലനിർത്തിക്കൊണ്ടു വരുന്ന ഒരു വ്യക്തിത്വം, ഉണ്ടെന്നു് അറിയുമ്പോൾ, സമുദായത്തിലും രാഷ്ട്രത്തിലും ഞാൻ ചെയ്യുന്ന ഓരോ കൃത്യത്തിനും അതിന്റെ ഊർജ്ജസ്വലതയും ചാരുതയും ലഭ്യമാവുന്നു.

## 4 സ്വാതന്ത്ര്യത്തിൽ അധിഷ്ഠിതമായ പൌരത്വവും ജോലിയാകുന്ന അതിന്റെ വൃത്തിയും

രാഷ്ട്രീയത്തിന്റെ ശൈലിയിലും നമ്മുടെ രാഷ്ട്രീയമായ പശ്ചാത്തലത്തിലും, നമ്മുടെ ഓരോരുത്തരുടെയും ഈ പൂർണ്ണസത്ത, സ്വാതന്ത്ര്യഭാരതത്തിലെ നമ്മുടെ പൌരത്വത്തിൽ കിടക്കുന്നു. നാമോരോരുത്തരും പ്രഥമവും പ്രധാനവുമായി ഭാരതത്തിലെ ഒരു പൌരനും രണ്ടാമതായി മാത്രം ഒരു ജോലിക്കാരനുമാണ് — ആ ജോലി രാഷ്ട്രപതിയുടെയോ പ്രധാനമന്ത്രിയുടെയോ, നിയമസഭാസാമാജികന്റെയോ, ഭരണാധികാരിയുടെയോ, വേറെതെങ്കിലും തസ്തികയിലെ അംഗത്തിന്റെയോ, അഥവാ ഒരു സാധാരണ വീട്ടമ്മയുടെയോ ആവട്ടെ. പൗരന്മാരെന്ന നിലയിൽ നാം നിർവ്വഹിക്കുവാൻ നിയുക്തരാവുന്ന ജോലികളാണ് ഇവ. പക്ഷേ സ്വാതന്ത്ര്യഭാരതത്തിൽ വസിക്കുന്ന ഒരാളുടെ പ്രാഥമികപദവി ഒരു പൌരന്റേതാണ്; അത് അന്യാധീനപ്പെടുത്തുവാൻ കഴിയാത്തതുമാണ്; മറ്റെല്ലാം അയാൾ ചെയ്യുന്ന ജോലികളാണ്; അവ മാറാവുന്നവയും അവസാനിപ്പിക്കാവുന്നവയുമാണ്. മുമ്പിൽ ഒന്ന് എന്ന അക്കമിട്ടാൽ മാത്രം വിലയുള്ളതാവുന്ന പൂജ്യങ്ങളെ മാതിരിയാണവ. അടിസ്ഥാനപരമായ ഈ സത്തയെപ്പററിയ ബോധംകൊണ്ട് നാമോരോരുത്തരും നൈസർഗ്ഗികമായ മൂല്യത്തിന്റെയും അന്തസ്സിന്റെയും കേന്ദ്രമാവും; അവനവന്റെ ജോലിയെപ്പററി മാത്രം ചിന്തിക്കുന്നതുകൊണ്ട്, ഒരാൾ പൂജ്യത്തിന്റെ നിലയിലേയ്ക്ക് ചുരുങ്ങുകയാണുണ്ടാവുക.

നാമോരോരുത്തരും നമ്മുടെ അടിസ്ഥാനസത്തയെപ്പററി സബോധവാന്മാരായിരിക്കണമെന്നും, അത് പുറത്തേക്കൊഴുകി നമ്മുടെ ജോലികളിൽ പ്രവേശിച്ച് അവയെ പൂർണ്ണമാക്കണമെന്നും ഞാൻ ഊന്നിപ്പറയാറുള്ളത് ഇതുകൊണ്ടാണ്. ഇങ്ങനെയാവുമ്പോൾ, ഈ ജോലികൾക്ക് പുതിയൊരു അർത്ഥവും പ്രാധാന്യവും, ശക്തിയും ചാരുത്വവും കൈവരും. ഇത് ഗഹനമായൊരു ആശയമാണ്. അവനവന്റെ ഈ അടിസ്ഥാനപരമായ മൂല്യത്തെപ്പററി ബോധമില്ലാത്തതുകൊണ്ട് അവനവനെത്തന്നെയും അവരുടെ ജോലികളെയും തികച്ചും പ്രാഥമികതലങ്ങളിലേയ്ക്ക് താഴ്ത്തിവെയ്ക്കുന്ന സാധാരണ ജോലിക്കാരെയും ഉയർന്ന ജോലിക്കാരെയും ഞാൻ കണ്ടിട്ടുണ്ട്.

## 5 പ്രചോദനത്തിന്റെ പ്രശ്നം

ഇന്ന് ഭരണരംഗത്തെപ്പററി ചർച്ച ചെയ്യുമ്പോൾ നാം പലപ്പോഴും സ്പർശിക്കാറുള്ള ഒരു വിഷയം ജോലിചെയ്യുന്നതിനുള്ള പ്രചോദനത്തെപ്പററിയാണ്. നമ്മൾക്ക് ഭരണനടപടികളെപ്പററി

സംക്ഷിപ്തഗ്രന്ഥങ്ങൾ പലതുമുണ്ട്; ഇവയെയെല്ലാം മനസ്സിലാക്കുക സാദ്ധ്യവുമാണ്. ഐ. എ. എസിനോ, ഐ. എഫ്. എസിനോ അഥവാ മററ് കേന്ദ്രസംസ്ഥാനഉദ്യോഗങ്ങൾക്കോ തയ്യാറാവുമ്പോൾ, ഇത്തരം ഭരണപരമായ നടപടികളുടെ സംക്ഷിപ്തഗ്രന്ഥങ്ങളെ എളുപ്പം പഠിക്കുന്നു; പക്ഷേ സ്വന്തം ഭാവിയെ നന്നാക്കുക എന്നല്ലാതെ അവയിൽ വേറെ പ്രേരകശക്തിയൊന്നുമില്ല. ഇന്നത്തെ നമ്മുടെ ജനാധിപത്യവ്യവസ്ഥയിൽ ഫലപ്രദമായ ഭരണം നടത്തുവാൻ ഈ പ്രചോദനം പോരാ. ഭരണത്തെ, പ്രത്യേകിച്ചും വികസനോന്മുഖമായ ഇന്നത്തെ ഭരണത്തെ, ഊർജ്ജസ്വലമാക്കുവാൻ വേറെയും ചിലതാവശ്യമാണ്. അതില്ലെങ്കിൽ, ഒരാൾ പണി എടുക്കുന്നുണ്ടെങ്കിലും വാസ്തവത്തിൽ അതു ഫലപ്രദമാവുകയില്ല. അത് മരവിച്ച ഒരു ഭരണമായിരിക്കും. ചലനമററ ഭരണത്തേയും മരവിച്ച ഭരണത്തേയും പററി നാം പറയാറുണ്ട്. ഉദ്യോഗസ്ഥവൃന്ദം ഏതു രാഷ്ട്രത്തിനും ആവശ്യമാണ്. ഗവർമ്മെൻറ് സംവിധാനത്തിൻെറ ഒഴിച്ചുകൂടാത്തൊരു വിഭാഗമാണത്. പക്ഷെ ഉദ്യോഗസ്ഥന്മാർ നിശ്ചലരും മരവിച്ചവരുമാകണമെന്നില്ല. ഭാവനയില്ലാത്തതുകൊണ്ടാണ് നിയമവും വകുപ്പും മാത്രം അനുസരിക്കുന്നതുകൊണ്ടാണ്, ചുററുമുള്ള മനുഷ്യരുടെ പ്രചോദനങ്ങളുമായി പ്രതികരിക്കുവാൻ കഴിയാത്തതുകൊണ്ടാണ്, ഒരുദ്യോഗസ്ഥൻ മരവിക്കുന്നതും നിശ്ചലനാവുന്നതും നമ്മുടെ ഭരണത്തിലെ നാനാതലങ്ങളിലേയും പ്രധാനരോഗം ഇതാണ്; ഇതിനുള്ള പരിഹാരം നാം അന്വേഷിച്ചുകണ്ടുപിടിച്ച് പ്രാവർത്തികമാക്കണം; നമ്മുടെ ഭരണത്തിന് ജീവനും ഊർജ്ജസ്വലതയും കൊടുക്കുന്ന ഒരു പ്രചോദനം നാം കണ്ടുപിടിക്കണം.

ബ്രിട്ടീഷുകാർ നമ്മെ ഭരിച്ചുകൊണ്ടിരുന്നപ്പോൾ, അന്നത്തെ ഭരണകൂടത്തെ, മരവിച്ചതെന്നും, ഭാവനാ ശൂന്യമെന്നും, മാനുഷികസന്നിവേശവുമായി പ്രതികരിക്കുവാൻ പററാത്തതെന്നും നമ്മുടെ നേതാക്കന്മാർ വിമർശിക്കുമായിരുന്നു. സ്വാതന്ത്ര്യം ലഭിക്കുകയും ഭരണം നാം ഏറെറടുക്കുകയും ചെയ്തപ്പോൾ, പഴയ പാരമ്പര്യത്തെ തുടർന്നുകൊണ്ടുപോവുകതന്നെയാണ് നാം ചെയ്യുന്നതെന്ന കാര്യം നമ്മെ അമ്പരപ്പിച്ചു. ദേശീയവ്യഗ്രതകളും രാജ്യസ്നേഹപരമായ പ്രചോദനവും നല്കുന്ന ആവേശത്തിൽക്കൂടെ ഒരു പുതിയ ഊർജ്ജസ്വലമായ പന്ഥാവ് വെട്ടിത്തെളിയിക്കുവാൻ നമുക്ക് സാധ്യമായില്ല. ശമ്പളത്തിനായി ഉദ്യോഗം നോക്കുക എന്ന മനോഭാവം നമ്മുടെ ഉദ്യോഗസ്ഥന്മാരിൽ ഭൂരിപക്ഷവും വെച്ചുപുലർത്തിയതുകൊണ്ടാണ് നാം ഇതിൽ പരാജയപ്പെട്ടത്.

## 6 ഉദ്യോഗസ്ഥവൃന്ദം – നിശ്ചലവും ചലനാത്മകവും

നിശ്ചലമായ ഭരണവൃന്ദം, ഊർജ്ജസ്വലമായഭരണവൃന്ദം – രണ്ടും ഭരണവ്യവസ്ഥകൾതന്നെയാണ്, ആദ്യത്തേതിൽ മനുഷ്യൻ വെറുമൊരു ജോലിക്കാരനായി, ഒരുദ്യോഗസ്ഥനായി നില്ക്കുന്നു. ഇതു് മനുഷ്യന്റെ താഴ്ന്ന ഒരു അവസ്ഥയാണ്; ശ്രേഷ്ഠമായ അന്തരാത്മാവിനെ സമ്പന്നമാക്കുവാൻ, തന്റെ ജോലിയെ മാത്രം ആശ്രയിച്ചു നില്ക്കുന്ന ഒരു സ്ഥിതിവിശേഷം. ഇതിൽ മനുഷ്യൻ അഴിമതിയിലേക്കു് ആകർഷിക്കപ്പെടുകയും പലപ്പോഴും അതിനു് വശംവദനാവുകയും ചെയ്യുന്നു. രണ്ടാമത്തേതിൽ, പൌരത്വബോധത്തിന്റെയും ദേശാഭിമാനത്തിന്റെയും പ്രചോദനത്താൽ സമ്പന്നമാക്കപ്പെട്ട വ്യക്തിവിശേഷം അയാളുടെ പ്രവൃത്തികളിൽ പ്രതിഫലിക്കുന്നു. സേവനമനഃസ്ഥിതിയെ പുഷ്ടിപ്പെടുത്തുന്ന ഒരു നിലപാടാണിതു്; ദുഷിപ്പിക്കുന്ന പ്രേരണകളെ ചെറുത്തുനില്ക്കുവാനും അതിജീവിക്കുവാനും യുക്തമായ ആന്തരികശക്തി ഇതിൽ ധാരാളമുണ്ടു്. ഇവിടെ വീക്ഷണഗതി കാര്യമായ സ്വാധീനം ചെലുത്തുന്നു. വീക്ഷണത്തിലുള്ള മാററത്തിനു് വലിയ മാററങ്ങളെ സൃഷ്ടിക്കുവാൻ കഴിയും. ജീവിതവീക്ഷണമെന്നതു് അവനവനു് നിയന്ത്രിക്കാവുന്നതും, മാററിമറിക്കാവുന്നതും വളർത്തിക്കൊണ്ടുവരാവുന്നതുമാണ്. മനുഷ്യചേതനയേയും കർമ്മങ്ങളേയും സമ്പന്നമാക്കാൻ കഴിവുള്ള മാനുഷികദർശനത്തിന്റെ അപരിച്ഛേദ്യമായൊരു ഘടകമാണ് ജീവിതവീക്ഷണനിയന്ത്രണം.

ഇപ്രകാരമുള്ളൊരു ഭരണസംഹിത ആധുനികമെന്നപോലെ നമ്മുടെ പൌരാണികചിന്തയിൽ നിന്നും നമുക്കു് ലഭ്യമാണ്. ഈ മരവിപ്പിനെ മാററിയെടുക്കണമെന്നും ആ വഴി മനുഷ്യരെ ഉത്തേജിതരും ഊർജ്ജസ്വലരും പ്രതിബദ്ധതയും ഉത്തരവാദിത്വബോധവുമുള്ളവരാക്കണമെന്നും എനിക്കു് പലപ്പോഴും തോന്നിയിട്ടുണ്ടു്. ആശയങ്ങളാലും സങ്കല്പങ്ങളാലും ആകൃഷ്ടരാവുകയും മനുഷിക സന്നിവേശത്തോടു് പ്രതികരിക്കുകയും ചെയ്യുന്നവരെ നാം ആദരിക്കുന്നു. ഇത്തരം വ്യക്തികളാണ് ശ്രേഷ്ഠന്മാരായ ഭരണാധികാരികളാവുന്നതു്; ഭാവനാശക്തിയാണ് അവരുടെ വലിയ സമ്പത്തു് ഇതു് അസുലഭമായൊരു മൂല്യമാണ്; അതിന്റെ അഭാവത്തിൽ മനുഷ്യൻ നിശ്ചലനും കഴിവില്ലാത്തവനും ആയിത്തീരുന്നു; ഊർജ്ജസ്വലതയും ദിശാബോധവും അവനു് നഷ്ടപ്പെടുന്നു. ഉദ്യോഗസ്ഥവൃന്ദം ദൂഷിതമാവുമ്പോൾ ഇതാണ് സംഭവിക്കുക. സ്വാതന്ത്ര്യലബ്ധിക്കു് ശേഷം ഇങ്ങനെയൊരു ഉദ്യോഗസ്ഥവൃന്ദം രൂപംകൊണ്ടതു് നമ്മുടെ സ്വതന്ത്രരാഷ്ട്രത്തിനു് പററിയ ഒരു ദുരന്തമായിരുന്നു; ഇപ്പോഴും

അതു് തുടരുന്നുമുണ്ടു്. നാം സ്വാതന്ത്ര്യത്തിനുവേണ്ടി ഉദ്യമിച്ചതു് നമ്മുടെ ജനതയുടെ ക്ഷേമത്തിനുവേണ്ടി നമ്മുടെ കാഴ്ചപ്പാടനുസരിച്ചു് പ്രവർത്തിക്കാനും നമ്മുടെ രാജ്യത്തിലെ മാനവികസന്നിവേശത്തെ നമ്മുടേതായ മാർഗ്ഗത്തിൽക്കൂടി മാററിയെടുക്കുവാനുമായിരുന്നു. രാഷ്ട്രീയഅടിമത്തത്തിൻെറയും മർദ്ദനത്തിൻെറയും യാതനയുടെയും നൂററാണ്ടുകളെ പിന്നിട്ടുകൊണ്ടാണു് 1947ആഗസ്റ്റു് 15–ാനു- രാഷ്ട്രം സ്വാതന്ത്ര്യത്തിലേയ്ക്കുണർന്നതും സന്തോഷത്തോടും പ്രതീക്ഷയോടുംകൂടി അതിൻെറ ഭാഗധേയവുമായി സങ്കേതനിർണ്ണയം ചെയ്തതും.

പക്ഷെ ചുരുങ്ങിയ സമയത്തിനുള്ളിൽ സ്വാതന്ത്ര്യത്തിൻെറ നിർവ്വൃതി ആവിയായപ്പോകയും ജീവിതത്തിൻെറയും ധീരതയുടെയും കഥിത പണവും അധികാരവും സുഖവും സമ്പാദിക്കുവാനുള്ള ഒരു സർവ്വസാധാരണമായ കച്ചവടമായി മാറുകയുംചെയ്തു. നമ്മുടെ രാഷ്ട്രത്തിനു് എന്തോ ഒരു തകരാറു് പററി. തത്ഫലമായി അഴിമതിയും മററു പല പെരുമാററദൂഷ്യങ്ങളും സാധാരണ മനുഷ്യനോടും അവൻെറ ക്ഷേമത്തോടുമുള്ളൊരവഗണനാമനഃസ്ഥിതിയും എങ്ങും പരന്നു. മുകളിൽ വിവരിച്ചവിധത്തിലുള്ളൊരു ജീവിതദർശനത്തിനുമാത്രമേ ദാരുണമായ ഈ പ്രക്രിയയിൽ നിന്നു് രാഷ്ട്രത്തെ രക്ഷിക്കാനാവൂ അതിൻെറ വെളിച്ചത്തിൽ നാം ചെയ്യുന്ന ഓരോ കാര്യവും ഊർജ്ജസ്വലതയും ആസ്ഥാദവും ഉത്സാഹവുംകൊണ്ടു് തിങ്ങിവിങ്ങിയതായിത്തീരും. വൈയക്തികവും സഞ്ചിതവുമായ മാനുഷികവികസനത്തിൻെറ ഗഹനമായൊരു ദർശനത്തിൻെറ പശ്ചാത്തലത്തിൽ നമ്മുടെ പ്രവൃത്തികളെ നോക്കിക്കാണുവാൻ ഈ ദർശനം നമ്മെ സഹായിക്കും. അപ്പോൾ ഈ കൃത്യങ്ങൾക്കു് മുമ്പില്ലാതിരുന്ന പ്രാധാന്യവും വ്യാപ്തിയും ലഭ്യമാവുകയും ചെയ്യും.

ഭരണത്തെ സംബന്ധിച്ചൊരു തത്ത്വസംഹിതയുടെ നിയന്ത്രണത്തിൻെറ പ്രാധാന്യം ഇതാണു്. സേവനമെന്ന പദം നാം സാമൂഹ്യജീവിതത്തിലും ഭരണകാര്യങ്ങളിലും ഉപയോഗിക്കുന്നുണ്ടു് പലപ്പോഴും പര്യായോക്തമായിട്ടു്. അതിൻെറ ശരിയായ അർത്ഥവുമായി അതിനെ സംയോജിപ്പിക്കേണ്ടിയിരിക്കുന്നു നാമെല്ലാം തന്നെ അപരർക്കു് ചില്ലറ സേവനങ്ങൾ നടത്താറുണ്ടു്; പക്ഷെ ഇതു് സാധാരണ ജീവിതത്തിലെ കാര്യങ്ങളാണു്. പക്ഷെ ഇത്തരം സേവനങ്ങളെ അവ ചെറുതാവട്ടെ വലുതാവട്ടെ മനുഷ്യവികസനത്തിൻെറയും സാക്ഷാൽക്കാരത്തിൻെറയും ഒരു തത്ത്വസംഹിതയുടെ പശ്ചാത്തലത്തിൽവെച്ചു നാം നോക്കുമ്പോൾ ഇവ അർത്ഥപൂർണ്ണവും സ്വാത്മപ്രചോദിതവും നൈസർഗ്ഗികവും ആയി രൂപംകൊള്ളുന്നു

അങ്ങനെയാവുമ്പോഠം മനുഷ്യൻ സേവനത്തിൻെറ ഭാവത്തേയും കൃത്യത്തേയും തൻെറ അപരിച്ഛേദ്യമായൊരു സ്വഭാവവിശേഷമായി മാററുന്നു; പരസ്പര മനുഷ്യബന്ധങ്ങളിൽ ഇതു് നൈസർഗ്ഗികമാക്കി എന്തു സഹായമാണു് എന്നിൽനിന്നു് വേണ്ടതു് ഞാൻ ഇതിൽ വല്ലതും ചെയ്യേണ്ടതുണ്ടോ എന്ന ഭാവത്തിൽ പ്രകടിതമാവുന്നു. ഇതു് സ്ഥിരമായൊരു ഭാവമാവുമ്പോഠം അയാഠംക്കു് ഉന്നതമായൊരു ശിക്ഷണം ലഭിച്ചതായും അയാഠം ആത്മീയ വികാസത്തിൻെറ ആദ്യഘട്ടം തരണംചെയ്തതായും പരിഗണിക്കാം.

## 7 മനുഷ്യൻെറ കാര്യക്ഷമത എങ്ങനെ നിർമ്മിതമാവുന്നു.

ഈ വിധത്തിലുള്ളൊരു മാനുഷികപരിണാമം നമ്മുടെ ഭരണവ്യവസ്ഥയ്ക്കു് മുഴുവനും, വിവിധ ജോലികളിൽ ഏർപ്പെട്ടിട്ടുള്ള എല്ലാ സ്ത്രീപുരുഷന്മാർക്കും ഉണ്ടാവേണ്ടിയിരിക്കുന്നു. പ്രാധാന്യത്തിലും വലുപ്പത്തിലും ഉപനിഷത്തുകളിൽ പ്രഥമസ്ഥാനത്തു് നില്ക്കുന്ന ബൃഹദാരണ്യക ഉപനിഷത്തിനു് തൊട്ടുതാഴെ നില്ക്കുന്ന ഛാന്ദോഗ്യോപനിഷത്തിൽ ഉള്ള ഒരു സൂത്രത്തിൽ ഈ വിഷയത്തെ സംബന്ധിച്ച മഹത്തായൊരു സന്ദേശമുണ്ടു്. ഇവ മൂന്നോ നാലോ ആയിരം വർഷങ്ങഠം പഴക്കമുള്ളവയാണു്. ചരിത്രത്തിലെ ഇത്രയും പുരാതനമായൊരു ഘട്ടത്തിൽ രചിക്കപ്പെട്ട ഈ മഹത്തായ സാഹിത്യത്തിൽനിന്നു് എത്ര ആവശ്യകരവും ഗഹനവുമായ ആശയങ്ങളാണു് ബഹിർഗ്ഗമിക്കുന്നതു്. മനുഷ്യൻെറ കർമ്മകുശലതയുടെ ഉറവിടം എന്താണു് — ഇതാണു് ചോദ്യം. ഛാന്ദോഗ്യോപനിഷത്തു് പറയുന്നു. (1–1–10):

യദേവ വിദ്യയാ കരോതി, ശ്രദ്ധയാ, ഉപനിഷദാ, തദേവ വീര്യവത്തരം ഭവതി.

സരളമായൊരു സംസ്കൃതഭാഷിതമാണിതു്. യദേവ കരോതി — എന്തെല്ലാം ചെയ്യപ്പെടുന്നുവോ, വിദ്യയാ — ജ്ഞാനത്തിൽക്കൂടി, ഇന്നു് നാം സാങ്കേതികത എന്നു പറയുന്നതു്. ആദ്യമായി ചെയ്യേണ്ടതു് ചെയ്തു തീർക്കാനുള്ള പ്രവൃത്തിയുടെ സാങ്കേതികത കൈവശപ്പെടുത്തുകയാണു് അതു മാത്രം മതിയോ? ഉപനിഷത്തു് പറയുന്നു, അതു പോരാ — ശ്രദ്ധ ഉണ്ടായിരിക്കണം; എൻെറ മുന്നിൽ നില്ക്കുന്ന മനുഷ്യരുടെ ആശകളിലും അഭിലാഷങ്ങളിലും വിശ്വാസമുണ്ടായിരിക്കണം; ഇവയുടെ പൂർത്തീകരണത്തിനായി ഞാൻ ചെയ്യേണ്ടതായ പ്രവൃത്തികളിൽ വിശ്വാസമുണ്ടായിരിക്കണം; എന്നിൽ ത്തന്നെ വിശ്വാസമുണ്ടായിരിക്കണം. ആത്മ ശ്രദ്ധാ — സന്ദർഭത്തിനൊത്തുയരുവാനുള്ള എൻെറ കഴിവിൽ ഇതു രണ്ടുമായാലും മതിയോ

വുന്നില്ല. മൂന്നാമതൊരു മൂല്യം കൂടി ആവശ്യമാണ്. ഉപനിഷദാ, ഗഹനമായ ചിന്തയും ഏകാഗ്രതയും. ഈ മൂന്ന് പ്രേരണകളേയും ഇണക്കിക്കൊണ്ട് ചെയ്യുന്ന കൃത്യങ്ങൾ, വീര്യവത്, കാര്യക്ഷമത, മാത്രമല്ല, ക്രമപ്രവൃദ്ധമായ കാര്യക്ഷമതയുള്ളതു് — വീര്യവത്തരം — ആയിത്തീരുന്നു.

## 8 വെറും സാങ്കേതികത്വം. അതിന്റെ പരിമിതികൾ

ആദ്യഘടകമായ സാങ്കേതികവിദ്യ മാത്രം മതിയെന്നായിരുന്നു നാം വിശ്വസിച്ചിരുന്നതു്. ഇതു് എല്ലാ തസ്തികകളിലും ലഭ്യമാക്കാനായിരുന്നു നാം ആദ്യകാലങ്ങളിൽ ശ്രമിച്ചതു്. ഓരോ ഉദ്യോഗാർത്ഥിയും വിചാരിച്ചു. 'ഞാൻ കോളേജ് വിദ്യാഭ്യാസം പൂർത്തിയാക്കിയിട്ടുണ്ട്; എനിക്കു് ഉന്നതമായ ഡിഗ്രിയുണ്ട്, ഉയന്ന മാക്കം. മത്സരപ്പരീക്ഷയിൽ പങ്കെടുത്തു് ഞാൻ ജയിച്ചു. എനിക്കു് ഉദ്യോഗവും ലബ്ധമായി.' പക്ഷെ ഇതെല്ലാമുണ്ടായിട്ടും, ഊർജ്ജസ്വലരും അർപ്പണമനോഭാവക്കാരുമായ ഭരണാധികാരികളാവാൻ ഇവക്കു് സാധിക്കുന്നില്ല. എന്തുകൊണ്ട്? കാരണം, വെറും വിദ്യ നിശ്ചലമാണ്; അതിൽ പ്രേരകശക്തിയൊന്നുമില്ല.

സാധാരണയറിവിൽ പ്രേരകശക്തിയൊന്നുമില്ല. മനുഷ്യന്റെ വികാരങ്ങളുടേതായ തലത്തിൽ നിന്നാണ് ഇതു് രൂപം കൊള്ളുന്നതു് എന്നു് പരേതനായ ബർട്രൻറ് റസ്സലും അഭിപ്രായപ്പെട്ടിട്ടുണ്ട്. അറിവിനെ പ്രചോദിപ്പിക്കുവാൻ എന്തെങ്കിലുമുണ്ടായിരിക്കണം; അല്ലെങ്കിൽ അതു് നിശ്ചലവും മനുഷ്യന്റെ കർമ്മങ്ങളെ സ്വാധീനിക്കാൻ അശക്തവുമായിരിക്കും. റസ്സൽ പറഞ്ഞു: ഒരു ത്രികോണത്തിന്റെ രണ്ടു ഭാഗങ്ങൾ മൂന്നാമത്തെ ഭാഗത്തേക്കാൾ കൂടുതലായിരിക്കുമെന്ന അറിവു് നമുക്കുണ്ട്; പക്ഷെ, നടക്കുമ്പോൾ, ഈ അറിവു് കുറുക്കുവഴിയിലോ മറ്റേവഴിയിലോ പോകേണ്ടതെന്ന കാര്യത്തിൽ നമുക്കു് പ്രേരകമാവുന്നില്ല. പ്രേരകശക്തികൾ വരുന്നതു് മനുഷ്യനിലുള്ള മറ്റൊരു ആന്തരിക ഉറവിടത്തിൽ നിന്നാണ്. നമ്മുടെ പള്ളിക്കൂടങ്ങളിലും കോളേജുകളിലും സർവ്വകലാശാലകളിലും ലഭ്യമാവുന്ന ജ്ഞാനത്തിൽ ഏററവും മെച്ചപ്പെട്ട നിലവാരത്തിലുള്ളതിൽ പോലും ദുർലഭമായേ അതു് ഈ തലത്തിലേയ്ക്കുയരുന്നുള്ളു, — മാനുഷിക ശ്രേഷ്ഠതയുടേയോ ദേശസ്നേഹത്തിന്റേയോ അർപ്പണത്തിന്റേയോ ആദർശങ്ങളുമായി ബന്ധപ്പെട്ട വികാരങ്ങൾ ഉണ്ടാവാറില്ല; വിവേകാനന്ദൻ അഭിപ്രായപ്പെട്ട പോലെ, ദേശീയ നിർമ്മാണത്തിലേയ്ക്കു നയിക്കുന്ന മനുഷ്യനിർമ്മിതിയ്ക്കുള്ള വിദ്യാഭ്യാസമായി ഈ അറിവിനെ ഉത്തേജിപ്പിച്ചാൽ മാത്രമേ, അതിനു പ്രേരകമായ സ്വഭാവമാഹാത്മ്യവും ചലനാത്മകതയും ഉദ്ദീപ്തമാവു

കയുള്ള ഇതാണു് നമ്മുടെ ദൌർബല്യമായിരുന്നിട്ടുള്ളതു്, പ്രത്യേകിച്ചും സ്വാതന്ത്ര്യലബ്ധിക്കുശേഷം. മാനുഷികമായൊരു പ്രചോദനം ഉൾക്കൊള്ളാത്ത വെറും ബുദ്ധിപരമായൊരു വിദ്യാഭ്യാസത്തിനു്, തൻകാര്യം നേടാനുള്ള വ്യഗ്രതയല്ലാതെ മററൊരു ചൈതന്യവുമുണ്ടാവില്ല. ഇതിൻെറ ഫലം, ഹൃദയത്തിൻെറ മരവിപ്പും, അതിൽ കൂടെ പരിശീലനം നേടിവരുന്നവക്കു്, മാനവിക ലക്ഷ്യങ്ങളും ദേശീയ സമ്പ്പൂണവും ആ അറിവിൽ പകൻ കൊടുക്കുവാനുള്ള കഴിവല്ലായ്മയുമാണു്. നമ്മുടെ രാഷ്ട്രീയ ജീവിതത്തേയും ഭരണക്രമത്തേയും, നമ്മുടെ പൌരത്വത്തെത്തന്നെയും ഊജ്ജസ്വലവും ഫലപ്രദവുമാക്കണമെങ്കിൽ, ഇതിനെയാണു് നാം ശരിപ്പെടുത്തിയെടുക്കേണ്ടതു്; അല്ലെങ്കിൽ ഇപ്പോൾ നാം കൺമുമ്പിൽ കാണുന്ന ദുരന്തം കൂടുതൽ ഗഹനമാവും. ചലനാത്മകമായൊരു ദേശീയസന്നിവേശത്തിൽ നിശ്ചലമായൊരു രാഷ്ട്രീയ സംവിധാനവും ഭരണക്രമവും നടക്കുക എന്നതിൽക്കവിഞ്ഞു് എന്തു ദുരന്തമാണുണ്ടാവാനുള്ളതു്! എന്തെന്നാൽ രാഷ്ട്രം അപ്പാടെ ചലനാത്മകമായിരിക്കയാണു്. പുതിയ പ്രേരണകൾ, അഭിലാഷങ്ങൾ, ജനലക്ഷങ്ങളുടെ ഇടയിൽ സൃഷ്ടോന്മുഖമായ ഉണർവ്വു്. ഇതിനിടയിൽ ഭരണപരമായ നിശ്ചലത തുടരുകയാണെങ്കിൽ, അതു് നമ്മുടെ ശൈശവപ്രായത്തിലുള്ള ജനാധിപത്യപരീക്ഷണത്തെ അപകടപ്പെടുത്തുമാറുള്ള വിപ്ലവപരമായ തിരിച്ചടികൾ വരുത്തിവെച്ചേയ്ക്കാം. ഇതിനാൽ, നമ്മുടെ സ്ഫോടകമായ സാമൂഹികപരിസ്ഥിതിയെ നേരിടുവാനും മറികടക്കുവാനും ശക്തമായ ചലനാത്മകമായൊരു ഭരണവ്യവസ്ഥ അടിയന്തരമായി വളത്തിയെടുക്കേണ്ടതുണ്ടു്.

നമ്മുടെ ദീഘമായ ചരിത്രത്തിൽ ഏററവും ചലനാത്മകവും വിപ്ലവകരവുമായ ഘട്ടത്തിലാണു് നാമിന്നു് ജീവിക്കുന്നതു് എന്നതാണു് ആധുനികഭാരതത്തെ സംബന്ധിച്ച സത്യം. ഇതുവരെ വിറകുവെട്ടികളും വെള്ളംകോരികളുമായിരുന്നവരും അങ്ങനെ ഇരിക്കുന്നതിൽ സംതൃപ്തരായിരുന്നവരുമായ ലക്ഷോപലക്ഷം ജനങ്ങൾ, തങ്ങളുടെ അവകാശങ്ങളേയും അന്തസ്സിനേയും പററി ബോധവാന്മാരായിവരുകയാണു്; അപ്പോൾ അവക്കു് വ്യക്തിത്വബോധമുണ്ടാവുകയും, അവർ കൂടുതൽ മെച്ചപ്പെട്ട ജീവിതത്തിനുവേണ്ടിയുള്ള ആഗ്രഹങ്ങളിൽനിന്നുണ്ടാവുന്ന ഗംഭീരമായ ഊജ്ജത്തിൻെറ കേന്ദ്രമാവുകയും ചെയ്യും. ഇവയെ പൂത്തീകരിക്കുവാനായി രാഷ്ട്രം സന്ദർഭത്തിനൊത്തുയരേണ്ടതുണ്ടു്. ക്ഷേമരാജ്യമായി വളരുവാൻ ആഗ്രഹിക്കുന്ന ജനാധിപത്യത്തിൽ ഭരണത്തിൻെറ പങ്കു് ഇതാണു്. ദേശീയവും സാമൂഹികവുമായ ആ സന്നിവേശത്തിനു

യോജിച്ച വിധം നമ്മുടെ ഭരണത്തെ ത്വരിതപ്പെടുത്തുവാൻ, ഭരണ സമൂഹത്തിൽ സമൂലമായൊരു അഴിച്ചുപണി നടത്തേണ്ടതുണ്ട്.

## 9 ശ്രദ്ധയുടെ ആവശ്യകത.

നമ്മുടെ ചർച്ചയുടെ ഗഹനമായ വിഷയം അതാണ്. അറിവിനോടുകൂടി പ്രേരണാപരമായ ഊർജ്ജവും ചേരുമ്പോൾ ഭരണത്തിലുണ്ടാകാവുന്ന നവോന്മേഷം. മേലുദ്ധരിച്ച ശ്ലോകത്തിൽ ശ്രദ്ധ എന്നു പറഞ്ഞ രണ്ടാമത്തെ മൂല്യത്തിന്റെ അർത്ഥമതാണ്. ഭൌതികശാസ്ത്രത്തിന്റേയും ആദ്ധ്യാത്മികശാസ്ത്രത്തിന്റേയും സാമൂഹികജീവിതത്തിന്റേയും രംഗങ്ങളിൽ ഉള്ള എല്ലാ വിജയങ്ങളുടേയും പിന്നിൽ നില്ക്കുന്ന പ്രേരകശക്തി ഈ മൂല്യമാണ്.

ഭാരതത്തിൽ മുഴുവനും സാമൂഹികമായി ഇങ്ങനെ ഒരു ചലനം ഉണ്ടായിക്കൊണ്ടിരിക്കയാണ്; ജനങ്ങൾക്കു നവീനമായ വിദ്യാഭ്യാസം സിദ്ധിച്ചുതുടങ്ങിയിരിക്കുന്നു; അവരിൽ പുതിയ ആശയങ്ങൾ വളരുന്നു. ശതാബ്ദങ്ങളായി അവർ ജനക്കൂട്ടത്തിൽ മുങ്ങിക്കിടക്കുകയായിരുന്നു. അതായിരുന്നു ഭാരതം. മുങ്ങിക്കിടക്കുക എന്നതു തന്നെയാണ് ശരിയായ പദം. സാമൂഹ്യശാസ്ത്രത്തിൽ ഈ പദം ഉപയോഗിക്കപ്പെടുന്നുണ്ട് – വർഗ്ഗത്തിൽ, ജാതിയിൽ, കൂട്ടത്തിൽ നിമഗ്നനായ ആൾ, ഈ അവസ്ഥയിൽ മനുഷ്യനു് മാനുഷികമായ ഊർജ്ജമൊന്നുമില്ല. അതു് സ്വപ്നപ്രായമായൊരവസ്ഥയാണ്. അവൻ കൂട്ടത്തിൽനിന്നു് മുക്തനാവുകയും സ്വന്തം അന്തസ്സിലും ശക്തിയിലും അധിഷ്ഠിതനാവുകയും ചെയ്യുമ്പോൾ, അവൻ ശരിയായ മാനുഷികചൈതന്യത്തിന്റെ കേന്ദ്രമായിത്തീരുന്നു – ആഗ്രഹങ്ങളുടേയും പ്രേരണകളുടേയും, അഭിലാഷങ്ങളുടേയും ചൈതന്യം. മനുഷ്യൻ വളരുവാൻ ആഗ്രഹിക്കുന്നു – പരിതഃസ്ഥിതികളുടെ ഇരയായി, ചരിത്രത്തിന്റെ സൃഷ്ടിയായി ജീവിച്ചുപോരുന്നതിൽ അവൻ അസന്തുഷ്ടനാണ്. നിർമ്മാണപരമായ പ്രക്ഷുബ്ധതയുടെ കേന്ദ്രമായ മനുഷ്യൻ അതാണ് – ഉത്തേജിതനും, ആത്മബോധമുള്ളവനും ആശകളാൽ പ്രചോദിതനുമായി, ഒരു നല്ല നാളെയുടെ ആഹ്വാനം കേൾക്കുന്ന മനുഷ്യൻ.

ഇന്നു് നമ്മുടെ ചുറ്റും രൂപംകൊണ്ടിരിക്കുന്ന ഭാരതം അതാണ്. നമ്മുടെ ആത്മീയ ഗുരുക്കന്മാർ, വിശേഷിച്ച് സ്വാമി വിവേകാനന്ദൻ, നമ്മുടെ ആത്മീയ ചക്രവാളത്തിൽ വന്നിട്ടുള്ള ഈ മഹത്തായ പരിണാമത്തെ സ്വാഗതം ചെയ്തിട്ടുണ്ട്. ഭാരതചരിത്രത്തിലെ ആധുനികഘട്ടത്തെ, ഈ വീക്ഷണത്തിൽനിന്നു്, അതുല്യവും അർത്ഥവത്തുമെന്നു് അദ്ദേഹം വിവരിച്ചിട്ടുണ്ട്. ഈ കാലഘട്ടത്തിൽ,

സാധാരണപൌരൻ തന്റെ വ്യക്തിത്വവും അന്തസ്സും വീണ്ടെടുക്കു മെന്ന് അദ്ദേഹം മനോദൃഷ്ടിയിൽ കണ്ടു. ശതാബ്ദങ്ങളായി നഷ്ട പ്രായമായിരുന്ന അവരുടെ സ്വത്വം അവക്ക് തിരിച്ചുകിട്ടും. സുഷു പ്തിയിലാണ്ട്, ചലനമററ്, ആഗ്രഹാഭിലാഷങ്ങളിൽനിന്നുണ്ടാവു ന്ന ക്ഷോഭങ്ങളനുഭവിക്കാതെ കിടന്ന അവർ മനുഷ്യക്കൂട്ടങ്ങളായി പരിഗണിക്കപ്പെട്ടു; ഏതുവിധത്തിലുള്ള സാമൂഹിക രാഷ്ട്രീയവ്യവ സ്ഥയേയും സ്വീകരിച്ച് ഏതു വിദേശീയാക്രമിയേയും സ്വദേശീ യമർദ്ദകന്മാരെയും അടക്കിഭരിക്കുവാനും ചൂഷണം ചെയ്‌വാനും അനുവദിച്ചുംകൊണ്ടുള്ളൊരു ജീവിതമായിരുന്നു അതു്. നാലുവർഷം പാശ്ചാത്യരാജ്യങ്ങളിൽ ഉജ്ജ്വലമായ ജൈത്രയാത്രനടത്തി 1897 ജനുവരി 25-ാംനു- ഭാരതത്തിലെ രാമനാഥപുരത്തു് ഇറങ്ങിയശേ ഷം അദ്ദേഹം നടത്തിയ ആദ്യത്തെ പ്രഭാഷണത്തിൽ, സ്വാമി വിവേകാനന്ദൻ ഉപയോഗിച്ച ദീർഘദർശിത്വം പൂർണ്ണമായ വാക്കുക ളിൽ, ആ ഭാരതം എന്നെന്നേയ്ക്കുമായി കഴിഞ്ഞുപോയിരിക്കുന്നു; അതിനി ഒരിക്കലും എഴുന്നേല്ക്കുകയില്ല എന്ന് പ്രസ്താവിച്ചു. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം 3, പേജ് 40):

'ഏററവും നീണ്ടരാത്രി തീരാറായെന്നു് തോന്നുന്നു; ഏററവും ദുഃസഹമായ കഷ്ടപ്പാടുകൾ ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടാ യി...നമ്മുടെ മാതൃഭൂമിയായ ഭാരതം അഗാധവും ദീർഘവുമായ നിദ്ര യിൽ നിന്നെഴുന്നേല്ക്കുകയാണ്...ഇനി ആർക്കും ഭാരതത്തെ തടയാ നാവില്ല ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല: ഒരു ബാഹ്യശക്തിക്കും ഇനി ഭാരതത്തെ പിന്നോട്ട് പിടിച്ചുമാററുക സാദ്ധ്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്വം തൻകാലിൽ നി ല്ക്കുവാൻ വട്ടം കൂട്ടുകയാണ് !'

ബ്രിട്ടീഷ് ആധിപത്യത്തിലെ പുതിയ സമാധാനത്തിൽ ഭാര തം സംതൃപ്തിയോടങ്ങനെ സുഖിച്ച് കഴിയുന്ന കാലത്താണ് ഈ വാക്കുകൾ പറയപ്പെട്ടതു്. ആ ഉയിർത്തെഴുന്നേല്പാണ്, ആദ്യകാല ങ്ങളിൽ ചെറിയൊരു ചാലായി തുടങ്ങി സ്വാതന്ത്ര്യസമരത്തിന്റെ വർഷങ്ങളിൽ ശക്തിയുള്ളൊരൊഴുക്കായി, ഇപ്പോൾ ഒരു വെള്ളപ്പൊ ക്കംതന്നെ ആയിത്തീർന്നിട്ടുള്ളതു്. ഈ സ്രോതസ്സിന്റെ ഊർജ്ജത്തെ നിർമ്മാണപരമായ ദേശീയതാല്പര്യങ്ങൾക്കായി മെരുക്കിയെടുത്തു് തിരിച്ചു വിടുവാൻ നമ്മുടെ രാഷ്ട്രീയവ്യവസ്ഥയും ഭരണസംവി ധാനവും ഇനിയും വേണ്ട വിപ്ലവകരമായ ആവേശം ഉൾക്കൊണ്ടി ട്ടില്ല. സ്വാർത്ഥരാഹിത്യവും ശക്തിയുമുൾക്കൊള്ളുന്ന മാനുഷികവും ദേശഭക്തിപൂർണ്ണവുമായ വികാരങ്ങൾ, ആദ്യമായി നമ്മുടെ വിദ്യാ ഭ്യാസത്തോടും പിന്നീട് നമ്മുടെ രാഷ്ട്രീയ ജീവിതത്തോടും ഭരണ

വ്യവസ്ഥയോടും സമന്വയിക്കപ്പെടുമ്പോൾ മാത്രമേ ഇത്തരം വിപ്ലവകരമായ ഒരു മാററം ഉണ്ടാവുകയുള്ളു ഭാവനയുടെ ഊജ്ജം അറിവിൻെറ ഊജ്ജവുമായി യോജിപ്പിച്ച് നമ്മുടെ ഭരണപ്രവത്തനങ്ങളെ ചൈതന്യവത്താക്കേണ്ടിയിരിക്കുന്നു.

ഭാരതത്തിൻെറ പലേ ഭാഗങ്ങളിലുമുള്ള ഉദ്യോഗസ്ഥ വൃന്ദങ്ങളോടുള്ള എൻെറ പ്രസംഗങ്ങളിൽ ഭാവനാപരമായ അനുഭാവമെന്ന് ഞാൻ നാമനിർണ്ണയം ചെയ്തിട്ടുള്ള ഒരു ഗുണത്തിൻെറ ആവശ്യകതയെ പലപ്പോഴും ഞാൻ ചൂണ്ടിക്കാണിക്കാറുണ്ട്. കേന്ദ്രത്തിലേയും സംസ്ഥാനങ്ങളിലേയും മന്ത്രികാര്യാലയങ്ങളിലെ കടലാസുകൾ വളരെ സാവധാനത്തിലാണ് നീങ്ങുന്നത്; ഇത് എല്ലാ സക്കാറുകളെപ്പററിയുമുള്ള ഒരു ആവലാതി ആണെങ്കിലും, നമ്മുടെ നാട്ടിലാണ് അത് ഇത്രയും വലിയൊരു രോഗമായി നില്ക്കുന്നത്. നമ്മുടെ വ്യവസായികളും പാശ്ചാത്യരാജ്യങ്ങളിലെ പങ്കാളികളും ഈ ന്യൂനതയെപ്പററി പലപ്പോഴും പറയാറുണ്ട്, സാധാരണ ജനങ്ങൾക്ക് പൂറമെയാണിത്. വളരെ ഇഴഞ്ഞ മട്ടിലാണ് കാര്യങ്ങൾ നമ്മുടെ സെക്രട്ടേറിയററുകളിൽ നീങ്ങുന്നത്. എന്തുകൊണ്ടാണിത് എന്ന് ഞാൻ പലപ്പോഴും ചോദിക്കാറുണ്ടായിരുന്നു. കടലാസുകൾക്ക് ജീവനില്ല; അതിന് സ്വമേധയാ ചൈതന്യമോ ചലനമോ ഇല്ല. അത് കൈകാര്യം ചെയ്യുന്ന ആൾക്കാണ് അതിനെ ചലിപ്പിക്കുവാനുള്ള ഊജ്ജവും ചൈതന്യവുമുള്ളത്. അയാളും നിശ്ചലനും നിസ്തേജനുമായാൽ, ഒന്നും എവിടേയും ഇളകില്ല. അയാൾക്ക് എങ്ങിനെയാണ് ജീവൻ കൊടുക്കേണ്ടത് — എങ്ങനെയാണ് അയാളെ ഊജ്ജസ്വലതയുടേയും ചൈതന്യത്തിൻേറയും കേന്ദ്രമാക്കേണ്ടത് ?

ഈ ചോദ്യം തന്നെയോ, അതിലുമധികം അതിനുള്ള ഉത്തരമോ നമ്മുടെ സ്കൂളുകളിലും സവ്വകലാശാലകളിലുമുള്ള വിദ്യാഭ്യാസത്തിൽ കാണുകയില്ല. മാനുഷികവും ദേശസ്നേഹപരവുമായ പ്രേരണകൾ ചെലുത്തിയിട്ടുള്ള ഒരു വിദ്യാഭ്യസനരീതിയുടെ ഫലമായിട്ടു മാത്രമേ ഇതുണ്ടാവുകയുള്ളു. നമ്മുടെ വിദ്യാഭ്യാസപ്രക്രിയകളെ ഇത്തരം മനുഷ്യസ്നേഹപരമായ പ്രേരണയും പ്രചോദനവും ജ്വലിപ്പിക്കുമ്പോൾ മാത്രമേ, ഇപ്പോൾ മൊത്തക്കച്ചവടത്തിനായി ഉണ്ടാക്കിവിടുന്ന തൻകാര്യവ്യഗ്രതയും നിശ്ചലതയും മരവിച്ച വിവരങ്ങൾ അടിച്ചുകയററിയിട്ടുള്ള തലച്ചോറുകളുമുള്ള ആളുകൾക്ക് പകരം, സാധാരണ ജനങ്ങളോട് ഭാവനാപരമായ സഹാനുഭൂതിയും സ്വാതന്ത്ര്യരാഷ്ട്രത്തോടും അതിൻെറ ഭരണഘടനയോടും നിസ്വാത്ഥമായ കൂറും ഉള്ള സംഘം സംഘം യുവാക്കളെ ദേശത്തിന്

ലഭിക്കയുള്ളൂ. ഈ വിഷയത്തിൽ, സ്വാമി വിവേകാനന്ദൻ ഒരു കത്തിൽ ലേഖനം ചെയ്ത ആവേശം കൊള്ളിക്കുന്ന വാക്കുകൾ അതീവ പ്രസക്തമാണ്. (വി. സാ. സർവ്വസ്വം V. 238)

'ജനലക്ഷങ്ങൾ വിശപ്പിലും അജ്ഞതയിലും ജീവിക്കുന്നേടത്തോളം, അവരുടെ ചിലവിൽ വിദ്യാഭ്യാസം നടത്തി, അവരെ തെല്ലുപോലും ശ്രദ്ധിക്കാതെ കഴിയുന്ന ഓരോ ആളെയും ഒരു രാജ്യദ്രോഹിയായിട്ടാണ് ഞാൻ പരിഗണിക്കുക'.

ജനങ്ങൾ മിക്കവാറും ഉറക്കത്തിലായിരുന്ന അക്കാലത്ത്, വിവേകാനന്ദൻ, മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസരീതിയേയും, രാഷ്ട്രനിർമ്മാണത്തിനാവശ്യമായ ആത്മവിശ്വാസത്തേയും ദൃഢപ്രതിജ്ഞയേയും പററി സംസാരിക്കുകയും, സ്വച്ഛമായൊരു മാനുഷികാവേശത്താൽ രാഷ്ട്രത്തെ ആവേശം കൊള്ളിക്കുകയും ചെയ്തു അദ്ദേഹം പറഞ്ഞു:

'ഉണരൂ, എഴുന്നേല്ക്കൂ; ഇനിയും ഉറങ്ങുകയോ ? നമ്മുടെ ദീർഘചരിത്രത്തിലെ ഈ സുപ്രധാനഘട്ടത്തിൽ, രാഷ്ട്രത്തിലെ ജനലക്ഷങ്ങളെ ശ്രേഷ്ഠരായ സ്ത്രീപുരുഷന്മാരായി വളർത്തിയെടുക്കുവാനുള്ള മഹത്തായൊരു സന്ദർഭം കൈവന്നിരിക്കുമ്പോൾ, എങ്ങനെയാണ് ഉറങ്ങിക്കിടക്കുക ? ജനങ്ങളെ ഉദ്ധരിക്കുവാൻ നഷ്ടപ്രായമായ അവരുടെ വ്യക്തിത്വത്തെ തിരിച്ചുകൊടുക്കുവാനും അവരുടെ മാനുഷികമൂല്യത്തിലും അന്തസ്സിലും അവരെ സ്ഥാപിക്കുവാനും നിങ്ങളുടെ വിദ്യാഭ്യാസത്തേയും നിങ്ങളുടെ ശക്തികളേയും ഉപയോഗപ്പെടുത്തൂ. ഇതാണ് യഥാർത്ഥരാജ്യനീതി; ഇതാണ് യഥാർത്ഥമായ മതം. ആവുക, ആക്കിത്തീർക്കുക – ഇതായിരിക്കണം നിങ്ങളുടെ മുദ്രാവാക്യം; ആദ്യം നിങ്ങൾ മനുഷ്യരാകുവിൻ; പിന്നീട് മററുള്ളവരെ അതാവാൻ സഹായിക്കുവിൻ.'

മനുഷ്യപ്രചോദനത്തിൻെറ ശക്തിയെ ഇങ്ങനെയാണദ്ദേഹം ചിത്രീകരിച്ചത്; ഇതുവഴി അദ്ദേഹം വർത്തമാന സംസ്കാരത്തിൽ പ്രചണ്ഡമായൊരു ഊർജ്ജം പകർന്നു—ശ്രീകൃഷ്ണനിൽനിന്നും ഭഗവാൻ ബുദ്ധനിൽനിന്നും പണ്ട് രാഷ്ട്രജീവിതത്തിന് ലഭിച്ച വൈദ്യുതിപ്രവാഹംപോലെ.

## 10 ഉപനിഷത്തിൻെറ ആവശ്യകത

നമ്മുടെ സമൂഹത്തിലെ ഏതൊരു ജോലിയേയും പണിയേയും ഊർജ്ജസ്വലമാക്കുവാൻ പററിയ ഒരു നിലപാടാണിത്. ആശാരി, കൽപ്പണിക്കാരൻ, ചെരുപ്പുകുത്തി, വിദ്യാർത്ഥി, അദ്ധ്യാപകൻ,

ഭരണാധികാരി, വ്യവസായപ്രമുഖൻ, വീട്ടമ്മ – ഇങ്ങനെ ഓരോരുത്തർക്കും ഊർജ്ജം പകരുന്നതാണ് ഈ ചിന്ത — ഞാൻ മൌലിക സ്വതന്ത്രഭാരതത്തിൻെറ ഒരു പൌരനാണ്, ഞാൻ ചെയ്യുന്ന ജോലിക്ക് സുപ്രധാനമായ ദേശീയവും അന്തർദേശീയവുമായ വിവക്ഷയുണ്ട്; ഒരു ഭരണാധികാരിയെന്ന നിലയ്ക്ക്, ഗംഭീരമായൊരു മാനുഷികോദ്ദേശത്തിൻെറ ഉപകരണമാവാൻ നമ്മുടെ സ്വതന്ത്രരാഷ്ട്രത്തിൻെറ ആഹ്വാനം എനിക്ക് ലഭിച്ചിരിക്കുന്നു. ശ്രദ്ധയും ഉപനിഷത്തും വെറും അറിവിൽ ചെലുത്തുന്ന ഊർജ്ജവും മനുഷ്യാഭിമുഖമായ താല്പര്യവും ഇതാണ്; ഇതുവഴി, വെറും അഭിപ്രായങ്ങൾ സാക്ഷാല്ക്കരിക്കപ്പെട്ട ദൃഢവിശ്വാസങ്ങളായി മാറുന്നു.

നമ്മുടെ പള്ളിക്കൂടങ്ങളിലേയും സർവ്വകലാശാലകളിലേയും വിദ്യാർത്ഥികളോടും അദ്ധ്യാപകന്മാരോടും സംസാരിക്കുമ്പോൾ, സ്വാമി വിവേകാനന്ദൻെറ ഈ ദീപ്തമായ വീക്ഷണത്തെ ഞാൻ എടുത്തു കാണിക്കാറുണ്ട്. നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസം, പ്രത്യേകിച്ചും ഗവർമ്മെൻറുപള്ളിക്കൂടങ്ങളിലും കോളേജുകളിലും, ഇത്ര ശുഷ്കിച്ചതാവാൻ കാരണമെന്താണ് ? നമ്മുടെ അദ്ധ്യാപകന്മാരിൽ അധികവും അവരുടെ ശ്രേഷ്ഠമായ പദവി സ്വതന്ത്രഭാരതത്തിലെ സ്വതന്ത്ര്യവും ചുമതലാബോധമുള്ളതും അവിച്ഛിന്നവും ആയ അവരുടെ സ്വത്വത്തിലേയ്ക്ക് ഉയന്നിട്ടില്ലെന്നതുതന്നെ; ശമ്പളത്തിനു പണിയെടുക്കുന്നവരെപ്പോലെയാണവരുടെ പെരുമാററം. ഉദ്യോഗാർത്ഥികളും ജോലിക്കാരും എന്ന നിലയിൽ മാത്രമാണവർ തങ്ങളെ നോക്കിക്കാണുന്നത്. ഒരു ദൌത്യത്തിൻെറ ബോധവും അതിൽനിന്ന് ബഹിർഗ്ഗമിക്കുന്ന ആത്മശ്രദ്ധയും അവരുടെ ജീവിതത്തിലോ ജോലിയിലോ കാണാൻ സാദ്ധ്യമല്ല. എന്തൊരു ദുരന്തമാണിത് ! ദീർഘകാലമായി അജ്ഞതയുടെ അന്ധകാരത്തിൽ മുങ്ങിക്കിടന്നിരുന്ന നമ്മുടെ ലക്ഷോപലക്ഷം ജനങ്ങൾക്ക് ജീവനും വെളിച്ചവും കൊടുക്കുക എന്നതിൽപ്പരം ശ്രേഷ്ഠമായ വല്ല കൃത്യത്തിനും നാം നിയുക്തരാവാൻ സാദ്ധ്യമാണോ ?

ഞാൻ നമ്മുടെ അദ്ധ്യാപകസുഹൃത്തുക്കളോട് പലപ്പോഴും പറയാറുണ്ട്. നിങ്ങൾ ക്ലാസിൽ പ്രവേശിക്കുമ്പോൾ, ആദ്യമായി അവിടെനിന്ന്, നിങ്ങളുടെ മുമ്പിലുള്ള കുട്ടികളുടെ മുഖത്തു നോക്കുക; പിന്നീട്, ഭാവനാപരമായ സഹാനുഭൂതിയോടെ, അവരുടെ മനസ്സുകളിലേയ്ക്കും ഹൃദയങ്ങളിലേയ്ക്കും എത്തിനോക്കി, ഈ ഒരു ചോദ്യം സ്വയം ചോദിക്കുക.

ഞാനെന്തിനാണിവിടെ വന്നിട്ടുള്ളത് ? എൻെറ മുമ്പിൽ നില്ക്കുന്ന ഈ കുട്ടികൾ ആരാണ് ? ദീപ്തവും പ്രചോദനപരവുമായ

ഒരുത്തരം നിങ്ങറംക്കു് കിട്ടും. ഈ കുട്ടികറം അധികവും നമ്മുടെ ഗ്രാമപ്രദേശങ്ങളിൽനിന്നും പിന്നോക്കവിഭാഗങ്ങളിൽ നിന്നും ആണു് വരുന്നതു്; ശതാബ്ദങ്ങളായി അവർ കൂട്ടത്തിൽ മുങ്ങിക്കിടക്കുകയാണു്; പക്ഷെ ആധുനികയുഗത്തിൽ, തങ്ങളുടെ മാനുഷിക മൂല്യത്തേയും അന്തസ്സിനേയുംപററി ബോധവാന്മാരാകുവാനും, ഒരു പൂർണ്ണജീവിതം നയിക്കുവാനും യഥാർത്ഥമനുഷ്യത്വത്തിലേയ്ക്കുയരുവാനും അവക്കു് സന്ദർഭം കിട്ടിയിരിക്കുന്നു. നമ്മുടെ രാഷ്ട്രം അവക്കു് വാഗ്ദാനം ചെയ്തിട്ടുള്ള ഈ അനുഗ്രഹത്തെ അന്വേഷിച്ചുകൊണ്ടാണു് അവർ ഈ പള്ളിക്കൂടത്തിലേയ്ക്കു് വന്നിട്ടുള്ളതു്; ഇതിലെ ഒരദ്ധ്യാപകനെന്ന നിലയ്ക്കു് ഈ അനുഗ്രഹത്തെ അവക്കെത്തിച്ചുകൊടുക്കുവാനുള്ള ഒരുപകരണമാവാൻ എനിക്കു് അവകാശം ലഭിച്ചിരിക്കുന്നു. പുരാതനവും ആധുനികവുമായ വിജ്ഞാനത്തിൻെറ സമ്പത്തും ആവേശവും എൻെറ പിന്നിലുണ്ടു്; നമുക്കു് ലബ്ധമായ സ്വാതന്ത്ര്യവും നാം ജനങ്ങറംക്കു് നല്കിയ വാഗ്ദാനങ്ങളും എൻെറ പിന്നിലുണ്ടു്. എൻെറ മുന്നിൽ ഈ അനുഗ്രഹത്തിനായി വെമ്പിക്കൊണ്ടു് ലക്ഷോപലക്ഷം കുട്ടികറം സംഘം സംഘമായി എത്തുന്നു; സ്വതന്ത്രഭാരതത്തിലെ ഒരു പൌരൻ എന്ന നിലയ്ക്കു് ഒരദ്ധ്യാപകനെന്നു് അഭിസംബോധനചെയ്യപ്പെടുവാനും, എൻെറ പിന്നിലുള്ള മനുഷ്യവിജ്ഞാനത്തിൻേറയും ദേശീയസ്വാതന്ത്ര്യത്തിൻേറയും അതിൻെറ വാഗ്ദാനങ്ങളുടെയും പൈതൃകവും എൻെറ മുമ്പിലുള്ള ദേശീയമായ ആഗ്രഹാഭിലാഷങ്ങളുടെ വദ്ധിച്ചു വരുന്ന പ്രേരണയുടെയും സംഗമത്തിനുള്ള ഒരു കേന്ദ്രമാവാനും എനിക്കു് അനുഗൃഹീതമായൊരു പ്രത്യേകാവകാശം ലഭിച്ചിരിക്കുന്നു.

ഈ ഉറപ്പും ഗഹനമായ ഈ യാഥാത്ഥ്യത്തെപ്പററിയ ബോധവും ഉണ്ടാകുമ്പോറം നിങ്ങറം ചെറിയൊരു ശമ്പളവും കൈപ്പററി രാജ്യത്തിൻെറ ഒരു മൂലയിൽ ജോലിചെയ്യുന്നൊരു ചലനമില്ലാത്ത വ്യക്തി എന്നതു മാറി, ഊജ്ജസ്വലനായൊരു വ്യക്തിയായും ദേശീയവും മാനുഷികവുമായ ലക്ഷ്യങ്ങറംക്കുള്ള ഒരു ദീപ്തമായ ഉപകരണമായും രൂപാന്തരപ്പെടും. ഈ നിലയിൽ നിങ്ങറം പഠിപ്പിക്കുവാൻ തുടങ്ങുമ്പോറം നിങ്ങളുടെ വാക്കുകറം കുട്ടികളെ ആവേശംകൊള്ളിക്കും, അവരെ ഉയത്തും.

ഇതാണു് രാഷ്ട്രനിമ്മാണത്തിൻെറ രീതി. കായ്യക്ഷമതയുടെ ത്രിവിധ ഉപാധികളെപ്പററി നേരത്തെ സൂചിപ്പിച്ചതിൽ ഉപനിഷത്തിൻെറ ഭാഗം ഇതാണു്. ഇതു് ഞാൻ എല്ലാവരോടും തന്നെ പറകയാണു്. അദ്ധ്യാപകരാവട്ടെ, സാങ്കേതികജോലിക്കാരാവട്ടെ, വ്യവസായ പ്രമുഖരാവട്ടെ, ഭരണാധികാരികളാവട്ടെ, രാഷ്ട്രീയനേതാ

ക്കന്മൊരാവട്ടെ, നമ്മുടെ ഭരണവ്യവസ്ഥയെ ശക്തിപ്പെടുത്തുന്ന കാര്യത്തിൽ ഇതിൻെറ പ്രസക്തി ബൃഹത്തായതാണ്.

ഒരു ഭരണാധികാരി സചിവാലയത്തിലെ തൻെറ മേശയ്ക്കു മുമ്പിലിരുന്ന് 'എൻെറ വ്യക്തിത്വം എന്താണ്?' എന്ന ഈ ചോദ്യം സ്വയം ചോദിക്കുകയും മേല്പറഞ്ഞ വിധത്തിലുള്ള ഒരു ഉത്തരം അതിന് ലഭിക്കുകയും ചെയ്യുന്നുവെങ്കിൽ നമ്മുടെ ഭരണത്തിന് എത്രമാത്രം ഊർജ്ജസ്വലതയാണ് ലഭിക്കുക. തൻെറ ജോലി തുടങ്ങുന്നതിനുമുമ്പായുള്ള ഈ നടവടി അവനവൻെറ സ്വത്വംകൊണ്ട് തൻെറ കൃത്യങ്ങളെയെല്ലാം പൂരിപ്പിക്കുന്നതാണ്; വിദ്യുൽപ്രവാഹമുണ്ടാക്കുന്ന ഈ പ്രക്രിയയാണ് 'ഉപനിഷദാ'–ധ്യാനത്തിൽക്കൂടി എന്ന മേലുദ്ധരിച്ച ശ്ലോകത്തിലെ മൂന്നാമത്തെ പദം.

സുശിക്ഷിതമായൊരു മനസ്സിന് ഇതു് സ്വഭാവേന അയത്നമായി നൈസർഗ്ഗികമായി ഉണ്ടാവുന്നു. എത്ര ചുരുക്കം ഭരണാധികാരികളും അദ്ധ്യാപകരും മററു ജോലിക്കാരുമാണ് പണിചെയ്തു തുടങ്ങുന്നതിനുമുമ്പായി ഈ ചോദ്യം തങ്ങളോടുതന്നെ ചോദിക്കയും സ്വന്തം മനസ്സിൽനിന്നു് ഇതിനുത്തരം കാണുകയും ചെയ്യുന്നതു്. നമ്മുടെ ദേശീയജീവിതത്തിലെ ചില മർമ്മപ്രധാനമായ തുറകളിലും മുരടിപ്പ് ദുരന്തമാംവിധം നമ്മെ തുറിച്ചുനോക്കിനില്ക്കുന്നതിൽ എന്താണദ്ഭുതം? ഇന്നുമുതൽ ഈ ചോദ്യം സ്വയം ചോദിക്കുകയും അതിനു് ശരിയായ മറുപടി നമ്മുടെ ശുദ്ധീകൃതമായ ഹൃദയങ്ങളിൽ നിന്നു് ലഭിക്കുകയും ചെയ്യുക വഴി നാട്ടിനു് ആവശ്യമായ കൃത്യങ്ങൾ ചെയ്യുമ്പോൾ നമ്മുടെ ഉദ്ബുദ്ധമായ വ്യക്തിത്വം അവയിൽ പ്രതിഫലിപ്പിക്കുക എന്ന ആവേശം പകരുന്ന ഈ വീക്ഷണത്തെ നമുക്കു് പ്രാവർത്തികമാക്കാം.

## 11 ഗീതയിലെ ബുദ്ധിയോഗത്തിൻെറ വെളിച്ചത്തിൽ പ്രേരണാത്മകത

ഓരോ ഭരണാധികാരിയും വിദ്യാഭ്യാസം മുഴമിച്ചശേഷം ഒരു ഉദ്യോഗാർത്ഥിയായി ജീവിതമാരംഭിക്കുന്നു; ഇതു് തികച്ചും സ്വാഭാവികവുമാണ്. അയാൾക്കു് ഒരു ജീവിതമാർഗ്ഗം കണ്ടെത്തുകയും സമ്പുഷ്ടമായൊരു ജീവിതം നയിക്കുകയും ചെയ്യണം; അതു് നല്ലൊരു ലക്ഷ്യമാണ് പക്ഷേ ഉദ്യോഗം ലഭിക്കുകയും തൻെറ സ്ഥാനം സ്വഗൃഹത്തിൽനിന്നു് മന്ത്രികാര്യാലയത്തിലേയ്ക്കോ സക്കാരാപ്പീസിലേയ്ക്കോ മാററുകയും ചെയ്താൽ, വ്യത്യസ്തമായൊരു വീക്ഷണം, പുതിയൊരു ദർശനം, അയാൾക്കു് ആവേശം പകരാൻ തുടങ്ങണം. അപ്പോൾ അയാൾ ഉദ്യോഗകാംക്ഷിയായൊരു വ്യക്തി

യല്ല; അയാൾക്ക് പുതിയൊരു വ്യക്തിത്വം കിട്ടിക്കഴിഞ്ഞിരിക്കുന്നു. എന്താണത്? അയാൾ രാജ്യത്തിലെ ലക്ഷക്കണക്കായ ആളുകളുടെ ആഗ്രഹങ്ങളുടെ ഒരു കേന്ദ്രം ആവുന്നു എന്നതു്; അയാളുടെ കടമ ഇതിനോടു് പ്രതികരിക്കുക എന്നതാണ്. ഭരണാധികാരിയെ എല്ലാ അർത്ഥത്തിലും ചലനാത്മകമായൊരു വ്യക്തിയാക്കുന്നതു് ഇതാണ്. അവനവന്റെ ജോലി തുടങ്ങുന്നതിനു മുമ്പായി ഉണ്ടായിരിക്കേണമെന്നു് നേരത്തെ പറഞ്ഞ വിരാമവേളയുടെ അർത്ഥമിതാണ്. ഈ ചലനാത്മകമായ വീക്ഷണത്തിന്റെ ഒരു ശകലമെങ്കിലും ഉൾക്കൊണ്ട ഒരാൾ പിന്നീടൊരിക്കലും പഴയ ആളായിരിക്കുകയില്ലെന്നു് ഞാൻ ഉറപ്പായി പറയും. കർമ്മയോഗത്തിൽ ഈ മനോഭാവത്തെ ഗീത വീണ്ടും വീണ്ടും ഊന്നിപ്പറയുന്നുണ്ടു്; ഇതിന്റെ ഫലമായി ബാഹ്യമായി സാമൂഹിക പ്രയോജനവും ആന്തരികമായി ആത്മീയ വികാസവും ലഭിക്കും. ബുദ്ധിയോഗമെന്നാണ് ഗീത അതിനു് പേർ കൊടുത്തിട്ടുള്ളതു് – (II. 34) ബുദ്ധ്യാ യുക്തോ യയാ പാർത്ഥ കർമ്മബന്ധം പ്രഹാസ്യസി – 'ഏതു ബുദ്ധികൊണ്ടാണോ, അർജ്ജുനാ, കർമ്മത്തിൽ നിന്നുണ്ടാവുന്ന എല്ലാ ബന്ധങ്ങളേയും മനുഷ്യൻ വിച്ഛേദിക്കുന്നതു്.'

തൻകാര്യവ്യഗ്രതാപൂർണ്ണമായ ജീവിതത്തിലും ജോലികളിലും, മനുഷ്യന്റെ ആകാരത്തെ ചുരുക്കുകയും ചങ്ങലയിലിടുകയും ചെയ്യുന്ന ഇടുങ്ങിയ ഒരു മനോഭാവമാണ് കാണുക. പരിണാമ ശ്രേണിയുടെ ഔന്നത്യത്തിലെത്തിയിട്ടുള്ള മനുഷ്യനു്, വ്യക്തിപരവും സാമൂഹികവുമായ ആത്മീയ സ്വാതന്ത്ര്യവും സാക്ഷാത്ക്കാരവും കൈവരുത്തുവാൻ കഴിവുതരുന്ന ജൈവഗുണങ്ങൾ പ്രകൃതിയിൽനിന്നും സിദ്ധിച്ചിട്ടുള്ള മനുഷ്യനു്, ആത്മീയവികസനത്തിലേയ്ക്കും വളർച്ചയിലേയ്ക്കും നയിക്കുന്ന ശ്രേഷ്ഠതരമായൊരു ജീവിതദർശനം ആവശ്യമാണ്; കർമ്മനിർവ്വഹണത്തിൽ ഇത്തരമൊരു വീക്ഷണം ഉണ്ടായാൽ, ആ കർമ്മം നിങ്ങളെ ബന്ധിക്കുകയില്ല; അതു് ജനങ്ങൾക്കു് ക്ഷേമം കൈവരുത്തുകയും ചെയ്യും. ഈ ദർശനത്തെ ഗീത അതിന്റെ ബുദ്ധിയോഗത്തിൽ കേന്ദ്രീകരിച്ചിരിക്കുന്നു:

ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ് ധനഞ്ജയ
ബുദ്ധൌ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ. (II – 49)

സ്വാർത്ഥപ്രചോദനങ്ങളാൽ ചെയ്യപ്പെടുന്ന കർമ്മം, ബുദ്ധിയോഗത്താൽ ചെയ്യുന്നതിനേക്കാൾ എത്രയോ താഴ്ന്നതാണ്, ഈ യോഗത്തിൽ അഭയം നേടൂ; സ്വാർത്ഥഫലങ്ങൾ തേടുന്നവർ ക്ഷുദ്രന്മാരാണ്.

ഞാൻ ഇവിടെയിരിക്കുന്നതു് എൻെറ നാട്ടുകാരുടെ ആവശ്യങ്ങളെ തൃപ്തിപ്പെടുത്തുവാനാണ്. വൈദ്യുതപ്രവാഹമുംകൊണ്ട എൻെറ സ്പർശം അവരുടെ ജീവിതത്തെ പ്രകാശമാനമാക്കും; എൻെറ അവഗണനയും താല്പര്യമില്ലായ്മയും അതിൽ കരിനിഴൽ പരത്തും. ജനലക്ഷങ്ങളുടെ ആശകളുടേയും അഭിലാഷങ്ങളുടേയും കേന്ദ്രസ്ഥാനത്തു്, അധികാരത്തിൻേറയും ശക്തിയുടേയും പീഠത്തിലാണ് ഞാൻ ഇരിക്കുന്നതു്. വീട്ടിലായാൽപോലും, ഒരു പൌരൻ എന്ന നിലയിൽ എൻെറ സ്ഥിതി അതാണ്; പക്ഷെ, ഇവിടെ, എൻെറ പദവിയുടെ സർവ്വപ്രധാനമായ ഉദ്ദേശം തന്നെ ഇതാണ്.

ഇത്തരമൊരു ബോധം, ഓരോ ഭരണാധികാരിയും, ആദ്യം സെക്രട്ടേറിയററിലും മററു ആഫീസുകളിലും, പിന്നീടു് സ്ഥായിയായൊരു നിലപാടായും ഉൾക്കൊള്ളണം. യോഗിയാവുക എന്ന് ഗീത പറയുന്നതു് ഇതാണ് – നാലാമദ്ധ്യായത്തിലെ രണ്ടാം ശ്ലോകം വിവരിക്കുന്ന പോലെ, രാജാവും ഋഷിയും ഒരാളിൽ ഒത്തുചേരുന്നപോലെ, ഈ യോഗം അല്പം മാത്രമുണ്ടായാൽത്തന്നെ നമ്മുടെ ഭരണം കൂടുതൽ ചലനാത്മകമാവുകയും നമ്മുടെ പർവ്വതാകാരങ്ങളായ പ്രശ്നങ്ങളെ നേരിടുവാനും, ഭരണഘടനയിലെ വാഗ്ദാനങ്ങളെ ജനലക്ഷങ്ങളുടെ ജീവിതത്തിൽ സാൎത്ഥകമാക്കുവാനും രാഷ്ട്രത്തിനു് സാദ്ധ്യമാവുകയും ചെയ്യും. മനുഷ്യരാശിയുടെ ഏഴിലൊന്നിനു ഒരു ക്ഷേമരാജ്യമായിത്തീരുവാൻ ഉദ്ദേശിക്കുന്ന ഒരു രാഷ്ട്രത്തിലെ ഭരണാധികാരി ഇത്തരത്തിലുള്ള ഒരു വ്യക്തിയായിരിക്കണം.

## 12. പണത്തിൻെറ മാത്രം പ്രേരണ–അതിൻെറ തിന്മകൾ

ബുദ്ധിയോഗത്തിൻെറ ഈ ദർശനത്തിൽ, ജോലിചെയ്യുന്നതിനുള്ള ആന്തരികമായ പ്രേരണ എന്ന സങ്കല്പത്തിൻെറ അൎത്ഥം വ്യക്തമാവുന്നു. വളരെക്കാലമായി, ഈ പ്രേരണയെ നാം പണം, ശമ്പളം, കൂലി എന്നിങ്ങനെയുള്ള ഒരു ഇടുങ്ങിയ വസ്തുതയുമായി മാത്രമാണ് ബന്ധപ്പെടുത്തിയിട്ടുള്ളതു്. ഇന്നു് പല രാഷ്ട്രീയചിന്തകന്മാരും സാമൂഹിക ശാസ്ത്രപണ്ഡിതന്മാരും നമ്മോടു പറയുന്നു: ആദ്യഘട്ടങ്ങളിൽ പണം അഥവാ വരുമാനമായിരിക്കും പ്രധാനപ്രേരണ; പക്ഷേ ഒരു പരിധിക്കപ്പുറം അതു് നിർജ്ജീവമാണ്. ലാഭത്തിനു പകരം അതു് നഷ്ടത്തെയാണുണ്ടാക്കുക. കൂടുതൽ ശമ്പളവും കൂലിയും കൊടുത്തുകൊണ്ടു്, ദീർഘകാലത്തേയ്ക്കു് മാനുഷികമായ പ്രേരണകളെ ഉല്പാദിപ്പിക്കയും നിലനിർത്തുകയും ചെയ്യുന്നതു് സാദ്ധ്യമല്ല. അത്തരം പ്രേരണകൾ രൂപംകൊള്ളുന്നതു് വേറൊരു തലത്തിൽനിന്നാണ്; മനുഷ്യചേതനയുടെ ആഴങ്ങളിലുണ്ടാവുന്ന ചലനങ്ങളോ

ടുള്ള പ്രതികരണമായിട്ടാണ് അതുണ്ടാവുന്നത്; ഞാൻ ഒരു ഭാരതീയ പൗരനാണ്; ഇത്തരമൊരു മഹത്തായ ഉത്തരവാദിത്വം കൈകാര്യം ചെയ്യുവാൻ നിയുക്തനാവുകയെന്നത് അഭിമാനജനകമായൊരു പ്രത്യേകപരിഗണനയാണ്. ഒരാളിൽനിന്ന് സേവനത്തിനുള്ള ഏററവും ശക്തമായ ആന്തരികപ്രേരണ ഉല്പാദിപ്പിക്കുന്നത് ഇതാണ്; മഹത്തായ അപ്പ്ണങ്ങളേയും വിപുലമായ ഉത്സാഹത്തേയും സൃഷ്ടിക്കുന്നതും ഇതുതന്നെ. ഒരു ഭാഗത്ത് പണത്തിനുള്ള ആഗ്രഹം മനുഷ്യസഹജമായൊരു പ്രേരണയായി നില്ക്കുന്നു; മറുഭാഗത്ത് ആത്മീയവും മനുഷ്യസ്നേഹപരവുമായൊരു ആന്തരികചേതനയും. ഗീതയിലെ കമ്മയോഗം ആദ്യത്തേതിനെ ത്യജിക്കണമെന്നോ അവഗണിക്കണമെന്നോ പറയുന്നില്ല; അതിനെ രണ്ടാമത്തേതിന്റെ പശ്ചാത്തലത്തിൽ പരിഗണിക്കണമെന്നേ പറയുന്നുള്ളു.

നമ്മുടെ സ്വാതന്ത്ര്യാനന്തരദേശീയദുരന്തം നാം ആദ്യത്തേതിനെ ഊന്നിപ്പറയുകയും ആവശ്യത്തിലധികം പെരുപ്പിക്കുകയും ചെയ്തതോടൊപ്പം രണ്ടാമത്തേതിനെ അവഗണിച്ചു എന്നതാണ്. പണം, കൂടുതൽ പണം എന്ന ഒരു ലക്ഷ്യമേ അഭിലഷണീയമായിട്ടുള്ളു എന്ന് നാം വിശ്വസിച്ചു. മാനുഷിക മഹിമയുടെയോ, ദേശീയബാദ്ധ്യതയുടെയോ, ആത്മാത്ഥമായ ജോലിയുടെയോ ബോധമില്ലാതെ ഈ ഭ്രാന്തുപിടിച്ച ഓട്ടം തുടന്നു; അവസാനം ചരിത്രത്തിലുണ്ടായിട്ടുള്ള വേറെ ഏതൊരു രാഷ്ട്രത്തെയും അഥവാ നമ്മുടെതന്നെ രാജ്യത്തിൽ ഇതിനു മുമ്പും ബാധിക്കാത്ത ഒരു അദ്ഭുതമായ വ്യാധി നാം സ്വയം സൃഷ്ടിച്ച് പോഷിപ്പിച്ചു. സാധാരണ ശമ്പളത്തോടും കൂലിയോടുമുള്ള നമ്മുടെ നിലപാടും നിശ്ചിതസമയത്തിനപ്പുറം പണി എടുത്താൽ കിട്ടുന്ന 'ഓവർടൈ'മിനോടുള്ള സമീപനവും. ലക്ഷക്കണക്കിനുള്ള നമ്മുടെ ജീവനക്കാർ അവരോടുതന്നേയും രാഷ്ട്രത്തോടും പറകയുണ്ടായി:

''ഞങ്ങൾക്ക് കിട്ടുന്ന ശമ്പളവും കൂലിയും ഞങ്ങളുടെ അവകാശമാണ്; പണി എടുത്താലും ഇല്ലെങ്കിലും ഞങ്ങൾക്കിതു കിട്ടണം. പണി എടുക്കുന്നതിന് കിട്ടുന്ന വേതനമാണ് 'ഓവർടൈം'. ശമ്പളത്തിനായി ആത്മാത്ഥമായ ഒരു ദിവസത്തെ പണി ചെയ്യേണ്ടതില്ല; അത് ഏതു നിലക്കും ഞങ്ങൾക്ക് കിട്ടിയേ പററൂ; എന്തെന്നാൽ, ഞങ്ങൾ ആ ജോലിയിലുള്ളവരാണ്.'

പണത്തിനു മാത്രമുള്ള പ്രേരണ രാഷ്ട്രത്തെ എത്ര താഴ്ന്ന നിലയിലേയ്ക്കാണ് കൊണ്ടുപോയിട്ടുള്ളതെന്നു നോക്കു. ആത്മാഭിമാനത്തിന്റേയും ജീവിതമൂല്യങ്ങളുടെയും എല്ലാ ബോധവും ഇവിടെ

നഷ്ടപ്രായമായിരിക്കയാണ്; സംസ്കൃതങ്ങളായ സമുദായങ്ങളിൽ ഇതു് ഇങ്ങനെ രൂപംകൊള്ളും: 'എനിക്കു് എൻെറ ശമ്പളമോ കൂലിയോ കിട്ടുന്നുണ്ടു്; കിട്ടുന്ന ശമ്പളത്തിനു് എൻെറ ജോലി ഞാൻ ആത്മാർത്ഥമായി നിർവ്വഹിക്കണം.'

ഒരു നിശ്ചിതജോലിയുടെ ഉത്തരവാദിത്വം വഹിക്കുന്ന ഒരാളെന്ന നിലയ്ക്കുള്ള അഭിമാനവും മാന്യതാബോധവും; അതിൽനിന്നുണ്ടാവുന്ന കൃത്യബോധവും, നമ്മുടെ നാട്ടിൽ ദുർല്ലഭവസ്തുക്കളായി. അതിൻെറ സ്ഥാനത്തു് ഇങ്ങനെയൊരു മനുഷ്യദ്വേഷപരമായ നിലപാടു് പരന്നുപിടിച്ചു:

'എനിക്കു് പണം വേണം, കൂടുതൽ കൂടുതൽ പണം, വേറൊന്നും വേണ്ട. ഞാൻ ആഫീസിൽ പോകുന്നതും ജോലിചെയ്യുന്നതുമെല്ലാം എൻെറ സൗകര്യമാണു്, എൻെറ ഇഷ്ടമാണു്.'

ചുമതലാബോധം, കൃത്യനിഷ്ഠ, സാമൂഹിക ഉത്തരവാദിത്വം, മാനുഷികമായ പ്രതികരണം, ആഫീസുകളിൽ വരുന്നവരോടു് സഹായകരമായ രീതിയിലുള്ള പെരുമാററം എന്നിവ സ്വതന്ത്രരും അച്ചടക്കബോധമുള്ളവരുമായ ജനങ്ങളുടെ നിലപാടായി ആയിരക്കണക്കിനുള്ള നമ്മുടെ ഭരണാധികാരികളുടെയും മററുദ്യോഗസ്ഥന്മാരുടേയും വീക്ഷണത്തിൽ പ്രവേശിച്ചിട്ടില്ല; അവർക്കു് ജോലിയും പ്രമോഷനമാണു് ശ്രേഷ്ഠതയുടെ അളവുകോൽ. ഞാൻ രാജ്യത്തോടു് തെററു് ചെയ്കയാണു്; ഞാൻ ഭാരതത്തിലിരിക്കുന്നുണ്ടെന്നു് മാത്രമല്ല, ഞാൻ ഭാരതത്തിൻേറയും ഭാരതത്തിനുവേണ്ടിയുമുള്ളവനുമാണു് എന്ന ബോധം ഇവരെ തീരെ അലട്ടുന്നില്ല. അവരിലധികവും ഭാരതത്തിലാണെന്നു മാത്രമേയുള്ളു; ഭാരതത്തിൻേറയും ഭാരതത്തിനുവേണ്ടിയും ആയിത്തീരുവാൻ അവർ ഇനിയും ഉദ്യമിക്കേണ്ടിയിരിക്കുന്നു. അതു് വലിയൊരു മാററമായിരിക്കും. ഇങ്ങനെയൊരു മനഃസ്ഥിതി നാട്ടിൽ പരന്നാൽ, ഭരണത്തിൻെറ എല്ലാ തലങ്ങളിലും എത്ര വിപ്ലവകരമായ പരിണാമങ്ങൾ ഉണ്ടാവുമെന്നു് ഊഹിക്കാവുന്നതാണു്. താഴ്ന്നവരും ഉയർന്നവരുമായ ഭരണരംഗത്തെ എല്ലാ ജോലിക്കാർക്കും എന്തുമാത്രം ഊർജ്ജസ്വലത ഇതു് പ്രദാനം ചെയ്യും. ഈ തരത്തിലുള്ള ഒരാഫീസറോ ജോലിക്കാരനോ രാജ്യത്തിലെ ഏതെങ്കിലുമൊരു വിദൂരപ്രദേശത്തേയ്ക്കു് അയക്കപ്പെട്ടാൽ, നാലഞ്ചുവർഷങ്ങൾക്കുള്ളിൽ അയാൾ അവിടത്തെ സാമൂഹികവും സാമ്പത്തികവുമായ പരിതസ്ഥിതിയെ മാററിയെടുക്കും. ഇതുവരെയുണ്ടായിരുന്ന അന്ധകാരത്തേയും, അശുചിയേയും നിസ്സഹായതയേയും നീക്കിക്കളയുവാൻ ഇങ്ങനെ ഒരാൾ മതി.

## 13 സർഗ്ഗാത്മകതയും ബുദ്ധിമാനവും

വിപ്ലവകരമായ സാമൂഹികമാററത്തിൻേറയും പരിവർത്തനത്തിൻേറയും ജനാധിപത്യപരമായ ഉപകരണങ്ങളാകുവാൻ അവരെ സഹായിക്കുന്ന വിധത്തിലുള്ള ഒരു ദർശനം നമ്മുടെ ഭരണാധികാരികൾ കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ ഈ ചൈതന്യം മിക്കവാറും ഇല്ലെന്നു തന്നെ പറയാം; പക്ഷെ രാഷ്ട്രം ഇത്തരം മാററങ്ങൾക്കായി ദാഹിച്ചുകൊണ്ടിരിക്കയാണ്. കേന്ദ്രസംസ്ഥാനതലങ്ങളിലും ജില്ലാപഞ്ചായത്തുതലങ്ങളിലുമുള്ള ഭരണവ്യവസ്ഥയിൽ ഇങ്ങനെയുള്ളൊരു നവോന്മേഷം എങ്ങനെയാണ് ചെലുത്തേണ്ടതു്. വെറും ബുദ്ധി മാത്രം പോരാ എന്നു് നാം കണ്ടു കഴിഞ്ഞു; സർവ്വകലാശാലാ പരീക്ഷയിൽ ഒന്നാം ക്ലാസ് കിട്ടിയതുകൊണ്ടായില്ല. അനുഭവം തെളിയിക്കുന്നതു് ഒന്നാംക്ലാസ് കിട്ടാത്തവരാണ് കൂടുതൽ ഫലപ്രദമായ കാര്യങ്ങൾ സാധിക്കുന്നതു് എന്നാണ്. ബുദ്ധിമാനത്തിനെ നാം അമിതമായി പെരുപ്പിച്ചു പറയുകയും മററു പല പ്രധാനഘടകങ്ങളേയും അവഗണിക്കുകയും ചെയ്യു. ഏററവും ബുദ്ധിയുള്ള ആളുകളല്ല ഏററവും സമർത്ഥരും ഗുണശാലികളും മനുഷ്യസ്നേഹികളുമായവർ. കർമ്മകുശലതയെ ബുദ്ധിവൈഭവമെന്ന ഒരേ ഘടകത്താൽ അളക്കാനാവില്ല; അതു് ഒരു മാനം മാത്രമാണ്. മനുഷ്യൻെറ സമഗ്രമായ മനോമണ്ഡലമോ, വ്യക്തിത്വമോ അതിനാൽ ആവൃതമാവുന്നില്ല. ബുദ്ധികൊണ്ടുമാത്രം ഭരണസാമർത്ഥ്യം ഉണ്ടാവുകയില്ല. നേരത്തെ പറഞ്ഞ മാതിരി, അതു് സ്വയം നിശ്ചലമാണ്. കാര്യങ്ങൾ നടത്തുവാൻ അതിനു് ശക്തിയില്ല. മററു് മാനദണ്ഡങ്ങൾ – പ്രത്യേകിച്ചും മാനുഷികമായ പ്രചോദനം – ഉണ്ടെങ്കിലേ, ജീവിതത്തിൻെറ പ്രശ്നങ്ങൾക്കു് മനുഷ്യോചിതമായ പ്രതികരണം നല്ലാൻ അതിനു കഴിയൂ. സ്വയം ചോദിക്കേണ്ടതായ പ്രശ്നം ഇതാണ്:

'സ്വതന്ത്രരായ മനുഷ്യരുടെ മദ്ധ്യത്തിൽ ഞാനും സ്വതന്ത്രനാണെന്നു് ആഴത്തിൽ അനുഭവപ്പെടുന്നുണ്ടോ ? വേറൊരു വിധത്തിൽ പറയുകയാണെങ്കിൽ, പൌരത്വബോധം എൻെറ ഹൃദയത്തിൽ സ്പന്ദിക്കുന്നുണ്ടോ ? എനിക്കു് രാജ്യസ്നേഹമുണ്ടോ ? നാട്ടുകാരെ ഞാൻ സ്നേഹിക്കുന്നുണ്ടോ ?'

ഉണ്ടു് എന്നാണ് ഹൃദയം ഉത്തരം പറയുന്നതെങ്കിൽ, ആ മാനുഷികപ്രതികരണം എനിക്കു് നൈസർഗ്ഗികമായിത്തന്നെ ഉണ്ടാവും. അപ്പോൾ അത്രയൊന്നും ഉയന്ന ബുദ്ധിമാനമില്ലാതെ തന്നെ, അദ്ഭുതങ്ങൾ സൃഷ്ടിക്കുവാൻ എനിക്കു് സാദ്ധ്യമായേക്കും. സർഗ്ഗാത്മകത്വം ഉയന്ന ബുദ്ധിമാനത്തിൽ മാത്രമല്ല സ്ഥിതിചെയ്യുന്നതു്. അതു് ഭാവ

നയിൽനിന്നാണ് വരുന്നത് – നാം സദാ സ്മരിക്കേണ്ടതായ അദ്ഭുതകരമായൊരു പദവും മൂല്യവും.

## 14 പരിണാമപ്രക്രിയയിൽ ഭാവനാശക്തിയുടെ പ്രാധാന്യം

ഭാവനാശക്തിയുടെ പ്രാധാന്യം എന്താണ് ? ആധുനികനാഡിശാസ്ത്രപ്രകാരം പരിണാമപ്രക്രിയയുടെ മാനുഷികഘട്ടത്തിൽ, ഭാവന ഒരദ്ഭുതമായ ഒരാധാരരേഖയായി ദൃശ്യമാവുന്നു. മനുഷ്യപൂർവ്വമായ പരിണാമശൃംഖലയിൽ, മനുഷ്യന് ഏററവും അടുത്ത് നില്ക്കുന്ന ചിംപാൻസിയിൽപോലും, അത് കാണുന്നില്ല. ജൈവികപരിണാമത്തിൻെറ ചക്രവാളത്തിൽ ആദ്യം ദൃശ്യമായ മനുഷ്യൻ, തൻെറ ആന്തരീയാകാരത്തിൽ, ഈ പുതിയ മൂല്യത്താൽ അനുഗൃഹീതനായിരുന്നു: ഭാവനാശക്തി, ബിംബനിർമ്മാണത്തിനുള്ള കഴിവ്, സ്വമേധയാരൂപംകൊണ്ടൊരു പ്രതികരണം പുറപ്പെടുവിക്കുന്നതിനുമുമ്പായി, ഐന്ദ്രിയപ്രചോദനത്താൽ, സ്വന്തം മനസ്സിൽ സംഭാവ്യമായ പരിതസ്ഥിതികളുടെയും അതിൻെറ ഫലങ്ങളുടെയും ചിത്രം മനസ്സിൽ കാണുവാനുള്ള കഴിവ്; ശരിയായ കർമ്മം ചെയ്യുന്നതിനുമുമ്പായി രംഗത്തിൻെറ ഒരു അഭിനയപരിശീലനം നടത്തുവാനുള്ള കഴിവാണ്. ഈ കഴിവും ഇതിൽ അടങ്ങിയിട്ടുള്ള സ്വത്വബോധവും അതുമായി ബന്ധപ്പെട്ട യുക്തിചിന്തയ്ക്കും വിവേചനത്തിനും ആശയവിനിമയത്തിനുമുള്ള കഴിവുകളും മനുഷ്യനെ പ്രകൃതിയിൽ ആധിപത്യസ്ഥാനത്തെത്തിച്ചു എന്നാണ് നാഡീശാസ്ത്രം പറയുന്നത്. ഈ കഴിവ് മറേറതെങ്കിലും മൃഗത്തിനുണ്ടായിരുന്നുവെങ്കിൽ, അത് പ്രകൃതിയിൽ ആധിപത്യം ചെലുത്തുമായിരുന്നു എന്നും അത് സൂചിപ്പിക്കുന്നുണ്ട്.

കലയ്ക്കും ശാസ്ത്രത്തിനും മതത്തിനും പിന്നിലുള്ള പ്രചോദനശക്തിയായ ഈ വിലപിടിച്ച ഭാവനാശക്തി എന്ന മൂല്യം ഭരണരംഗത്ത് വലിയൊരു പങ്ക് വഹിക്കേണ്ടതുണ്ട്. സർഗ്ഗാത്മകത്വം ഭാവനയിൽ കേന്ദ്രീകൃതമാണ്; മാനുഷികമായ പരസ്പരബന്ധങ്ങളും അവയുടെ വിജയത്തിന് ഭാവനയെ ആശ്രയിച്ചിരിക്കുന്നു. ഭരണമെന്നത് മനുഷ്യവികസനത്തിനായി മനുഷ്യജീവിതത്തെ കൈകാര്യം ചെയ്യുന്നതിൻെറ ശാസ്ത്രവും കലയുമാകയാൽ, ഭരണകർത്താവിന് ബുദ്ധിക്ക് പുറമെ ഈ വിലപിടിച്ച മൂല്യമായ ഭാവനയും ആവശ്യമത്രേ. നേരത്തെ പറഞ്ഞിരുന്ന ഭാവനാപൂർണ്ണമായ സഹാനുഭൂതിക്കുള്ള കഴിവ് എല്ലാ ഭരണകർത്താക്കൾക്കുമുണ്ടായിരിക്കേണ്ടതിൻെറ പ്രാധാന്യം ഇവിടെ വ്യക്തമാവുന്നുണ്ട്. പരിമിതമായ തോതിൽ എല്ലാ ആളുകൾക്കും സഹതാപത്തിനുള്ള കഴിവുണ്ട്. ദരിദ്രനായൊരാൾ വേറൊരാളുടെ മുമ്പിൽ വന്ന് സഹായത്തിനായി കേണപേ

ക്ഷിച്ചാൽ, ഒരു ചെറുനാണ്യം അയാൾക്ക് കൊടുക്കുവാനുള്ള പ്രതികരണമെങ്കിലും അയാൾ കാണിക്കും. നമ്മുടെ ഗൃഹസ്ഥന്മാരുടെ ഇടയിൽ കണ്ടുവരുന്ന സമൂർത്തമായ സഹതാപം ഇതാണ്; മിക്കവരുടെയും സഹതാപവും ദയാലുത്വവും ഇവിടെ അവസാനിക്കയും ചെയ്യുന്നു. പക്ഷെ ഇത് മുരടിച്ചതും സാധാരണവുമായതാണ്. മനുഷ്യൻ ആത്മീയമായി വളരുമ്പോൾ അയാൾ, കൂടുതൽ വ്യാപ്തമായ പ്രകടനക്ഷമതയോടുകൂടിയ ഉയന്ന രീതിയിലുള്ള സഹാനുഭൂതി വികസിപ്പിച്ചെടുക്കുന്നു, ഗൃഹസ്ഥൻ പൗരനായി വളരുമ്പോൾ അയാൾക്ക് ലഭിക്കുന്നതു് ഇതാണ്; ഈ വളച്ച്, അതിൻെറ ഉപോല്പന്നങ്ങളായ ധാർമ്മികബോധത്തോടും മാനുഷികപ്രതികരണത്തോടും ചേരുമ്പോൾ, മനുഷ്യൻെറ ആത്മീയവികസനത്തിൻെറ ആദ്യഘട്ടത്തെ കുറിക്കുന്നതായിരിക്കും അതു്. ഭാവനാപരമായ സഹാനുഭൂതി എന്നു് ഞാൻ വിവരിക്കുന്നതിതിനെയാണ്.

തൻെറ മുമ്പിൽനിന്നുതന്നെ കഷ്ടപ്പെടുന്ന ഒരാളെ നമുക്ക് കാണാൻ സാധിച്ചില്ലെന്നു് വരാം; പക്ഷെ ഭാവനയിൽക്കൂടി, സമീപത്തും ദൂരത്തുമായി ആയിരക്കണക്കായ സ്ത്രീപുരുഷന്മാർ അനുഭവിക്കുന്ന കഷ്ടപ്പാടുകളും യാതനകളും ഭാവനയിൽക്കൂടി കാണുകയും അനുഭവിക്കുകയും ചെയ്യാം. ഇതാണ് ഭരണാധികാരി വളത്തിയെടുക്കേണ്ട ഒരു കഴിവ്. ഇതിനാൽ, മന്ത്രികാര്യാലയത്തിൻെറയോ മററു് ആഫീസുകളിലേയോ ചുമരുകൾക്കിടയിൽ, വാസ്തവികമായ പ്രശ്നങ്ങളിൽ നിന്നു് ദൂരെ, ഇരിക്കുകയാണെങ്കിലും അയാൾ ഭാവനയിൽക്കൂടെ അവരുടെ കഷ്ടപ്പാടനുഭവിക്കുകയും അവരോടു് പ്രതികരിക്കുകയും ചെയ്യാം. മുമ്പിൽ കിടക്കുന്ന ഒരു ഫയൽ തുറക്കുമ്പോൾ ഈ സഹാനുഭൂതി നൈസർഗ്ഗികമായിത്തന്നെ അയാളിൽ ചലിച്ചു തുടങ്ങുന്നു; അതിനു പിമ്പിൽ നില്ക്കുന്ന സമീപത്തും ദൂരത്തുമുള്ള ആളുകളുടെ പ്രശ്നങ്ങളെപ്പററി, വിപുലമായിത്തന്നെ അതു് അയാളോടു് സംസാരിക്കുന്നു. ഭാവനാപരമായ സഹാനുഭൂതി തുടങ്ങി വിടുന്ന ആ പ്രവൃത്തിയോടുകൂടി അല്ലെങ്കിൽ നിശ്ചലവും മൃതവുമായിരിക്കുമായിരുന്ന ഫയൽ, ജീവിച്ചു തുടങ്ങുകയും ഭരണാധികാരി ത്വരിതമായും കാര്യക്ഷമമായും അനാവശ്യമായ ചുവപ്പുനാടകളെ പൊട്ടിച്ച് മാററിക്കൊണ്ടു് അതിലെ മനുഷ്യപ്രശ്നങ്ങളോടു് പ്രതികരിക്കയും ചെയ്യുന്നു. തത്ഫലമായി, രാഷ്ട്രം ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയിലേയ്ക്കു മുന്നേറുകയും ചെയ്യും,

## 15 സ്വതം വ്യക്തിത്വത്തിലേയ്ക്കു് വളരണം

നമ്മുടെ ഭരണത്തിൽ ഉണ്ടാവേണ്ട പരിവർത്തനം ഈ തരത്തിലുള്ളതായിരിക്കണം. ഭരണത്തിൻെറ മാററം അതിൻെറ പിന്നിലുള്ള

ഭരണാധികാരിയെ ആശ്രയിച്ചിരിക്കുന്നു. അയാൾ നിശ്ചലനോ അതോ ഊർജ്ജസ്വലനോ? എന്ന ചോദ്യത്തിനുള്ള മറുപടിയെയാണ് അതാശ്രയിച്ചു നില്ക്കുന്നത്. സ്വത്വം എന്നും വ്യക്തിത്വം എന്നുമുള്ള പദങ്ങളെ വ്യക്തമായ അർത്ഥത്തിലാണ് ഞാൻ ഉപയോഗിക്കുന്നത്. ഓരോരുത്തനും ആ ചോദ്യം അവനവനോടു തന്നെ ചോദിക്കാവുന്നതാണ് — ഞാൻ നിശ്ചലനോ അതോ ഊർജ്ജസ്വലനോ — ചോദിയ്ക്കുകയും വേണം. സ്വത്വത്തെ, തന്നിലുള്ള 'അഹ'ത്തെ ശക്തിപ്പെടുത്തുകവഴിയാണ് ഒരാൾക്ക് വ്യക്തിത്വം കൈവരുന്നത്; ആ ശക്തി അയാൾക്ക് വ്യക്തിസ്വാതന്ത്ര്യത്തിന്റെ മൂല്യം അനുഭവിക്കുവാൻ സാദ്ധ്യമാക്കുന്നു. ഈ സ്വാതന്ത്ര്യം അതോടൊപ്പം കൊണ്ടുവരുന്ന ഊർജ്ജവും ചലനാത്മകതയും ഈ സ്വത്വത്തിന്റെ ഉപയോഗത്തിൽ പരിമിതപ്പെടുന്നു. സ്വത്വത്തിന്റെ പ്രധാന താല്പര്യങ്ങളുമായോ, അതിൽ അധിഷ്ഠിതമായ പരിമിതമായ ജൈവവലയത്തിന്റെ താല്പര്യങ്ങളുമായോ ബന്ധമുള്ളതു മാത്രമേ മാനുഷികസന്നിവേശങ്ങളുമായി പ്രതികരിക്കയുള്ളു. ഈ വ്യക്തിത്വവും സ്വാതന്ത്ര്യവുമെല്ലാം ജൈവികമായി നിശ്ചയിക്കപ്പെടുകയും പരിമിതപ്പെടുത്തപ്പെടുകയും ചെയ്യുന്നു.

ഗൃഹസ്ഥനെന്ന പദത്തിന്റെ പരിമിതി ഇതാണ്; അതിന്റെ ജൈവികപരിമിതിക്കുള്ളിൽ, അതിന്റേതായ ആത്മീയവും മാനുഷികവുമായ സൌന്ദര്യവും ചാരുതയും പ്രകടിപ്പിക്കുന്നു. ഇങ്ങനെ നോക്കിയാൽ വ്യക്തിത്വം എന്നതു് അടക്കപ്പെട്ട ഒരു മുറിയാണ്; റസ്സലിന്റെ വാക്കുകളിൽ, ഒരു ബില്ല്യയേർഡ് പന്തുപോലെ, അതിന് മററു് തുല്യവ്യക്തികളോടുള്ള ബന്ധം സഹവർത്തിത്വവും സംഘട്ടനവും മാത്രമായിരിക്കും. പക്ഷേ മാനുഷികമായ സംപൂർണ്ണത കൈവരുത്തുവാൻ, മനുഷ്യൻ, തന്റെ കുടുംബവൃത്തത്തിനു വെളിയിൽ, മററു മനുഷ്യരിൽ പ്രവേശിക്കയും അവരാൽ പ്രവേശിക്കപ്പെടുകയും, പരസ്പരം സ്നേഹവും താല്പര്യവും വികസിപ്പിക്കുകയും ആവശ്യമാണ്. ഈ കഴിവു് ലഭ്യമാകുന്നതു് സ്വത്വം വ്യക്തിത്വത്തിലേയ്ക്കു് വികസിക്കുമ്പോഴാണ്; ഇതോടുകൂടി സ്വാതന്ത്ര്യത്തിന്റെ മൂല്യത്തോടൊപ്പം, പ്രതികരണത്തിന്റേയും ചുമതലാബോധത്തിന്റേയും മൂല്യവും ചേരുന്നു. ഗൃഹസ്ഥൻ പൌരനായി വളന്നതിന്റെ ഫലമാണിതു്; പൌരനിൽ മാനവികതാബോധം എല്ലാ കുഡുംബതടസ്സങ്ങളേയും വിച്ഛേദിക്കുന്നു. എല്ലാ ധാമ്മികബോധവും, സാമൂഹികവികാരങ്ങളും, എല്ലാ മനുഷ്യപരിഗണനയും, അപ്പ്ണമനോഭാവവും സേവനവും, സ്വത്വത്തിന്റെ ജൈവികവലയത്തിന്റെ പരിമിതികളിൽനിന്നു്, വ്യക്തിത്വത്തിന്റെ ആത്മീയവികാസപ്രവിതാനത്തിലേയ്ക്കുള്ള വള

ച്ച്യുടെ നൈസർഗ്ഗികവും, അയത്നസിദ്ധവും, സ്ഥായിയായതുമായ ഫലങ്ങളാണ്. അതിനനുസരിച്ചാണ് ജൂലിയൻ ഹക്സ്ലി വ്യക്തിത്വത്തേയും വെറും ആളുകളേയും നിർവ്വചിച്ചിട്ടുള്ളത്. (ഇൻട്രൊഡക്ഷൻ ടു ഷാർഡിൻസ് ദി ഫിനോമിനൺ ഓഫ് മാൻ. ഭാഗം 20): 'ബോധപൂർവ്വമായ സാമൂഹിക പങ്കാളിത്തത്തിൽക്കൂടി ആളുകൾ അവരുടെ വെറും ജൈവികമായ സ്വത്വത്തെ അതിലംഘിച്ചുയരുമ്പോൾ, ഒരാൾ വ്യക്തിയായിത്തീരുന്നു.'

ഈ പരിവർത്തനത്തിൽ ഭാവനയുടെ വർദ്ധമാനമായ ശക്തി എത്രയുണ്ടെന്ന് നോക്കുക. എല്ലാ കർമ്മകുശലന്മാരായ ഭരണാധികാരികളും, വ്യക്തികളാണ്, വെറും ആളുകൾ മാത്രമല്ല. ഭരണത്തെ കാര്യക്ഷമമാക്കുവാനും മനുഷ്യാവശ്യങ്ങളുമായി പ്രതികരണക്ഷമമാക്കുവാനും ഉയർന്നവരും താഴ്ന്നവരുമായ എല്ലാ ഭരണാധികാരികളും, സാധാരണമനുഷ്യത്വത്തിൽനിന്ന് സമ്പന്നവ്യക്തിത്വത്തിലേയ്ക്കുള്ള ആത്മീയവികാസത്തെ മനസ്സിലാക്കുകയും അത് കൈവരുത്തുകയും വേണം.

ഇങ്ങനെയുള്ള ആത്മീയമായ വളർച്ച്യുടെ തോതനുസരിച്ച് ഭരണാധികാരിയും വളരും. ഇത്തരം വ്യക്തിത്വത്തിൽ, ഭാവനാശക്തിയോടൊപ്പം ഊർജ്ജത്തിന്റേയും ചൈതന്യത്തിന്റേയും ശേഖരങ്ങളുമുണ്ട്; കർമ്മകുശലതയുടെ മാനദണ്ഡങ്ങളിലൊന്നായ അചഞ്ചലവും നിശ്ശബ്ദവും ആയ കർമ്മവും മാനുഷികമായ സമീപനവും ഇതിൽനിന്നുണ്ടാവുന്നു.

സാധാരണവ്യക്തിത്വത്തിന്റെ തലത്തിൽ കാണാവുന്ന, ശബ്ദായമാനവും ബഹളമുണ്ടാക്കുന്നതും പൊങ്ങച്ചം കാട്ടുന്നതും ചഞ്ചലവുമായ അധികാരത്തിൽനിന്ന് ഇത് എത്ര വ്യത്യസ്തമാണ്: ചുരുങ്ങിയ യന്ത്രശക്തിയുള്ള ശബ്ദമുണ്ടാക്കുന്നൊരു കാറും ഉയർന്ന യന്ത്രശക്തിയുള്ള ഇളക്കമില്ലാത്ത മറ്റൊന്നും തമ്മിലുള്ള വ്യത്യാസംപോലെയാണിത്. സുന്ദരമായ ആകാരവും നല്ല വേഷവും കഴിവുനടിക്കലും വ്യക്തിത്വമാണെന്ന തെററായ ധാരണ നമുക്കുണ്ട്; സ്വല്പം ഇംഗ്ലീഷ്ഭാഷാജ്ഞാനവും.

സാധാരണ മനുഷ്യത്വത്തിൽനിന്ന് സമ്പന്നവ്യക്തിത്വത്തിലേയ്ക്കുള്ള ഈ വളർച്ച മനുഷ്യന്റെ ആത്മീയവികസനത്തിന്റെ ആദ്യഘട്ടമാണെന്ന്, ഗീതയിലെ യോഗദർശനത്തിൽ ശ്രീകൃഷ്ണൻ കാണിച്ചിട്ടുണ്ട്; ഇരുപതാം ശതാബ്ദത്തിലെ ജീവശാസ്ത്രമനുസരിച്ച്, മാനവികതലത്തിലെ, മാനസിക–സാമൂഹികപരിണാമത്തിന്റെ, ആദ്യഘട്ടവും ഇതാണ്.

## 16 മാനസിക സാമൂഹികപരിണാമവും ആത്മീയവികസനവും

മനുഷ്യൻെറ ആത്മീയവികസനം മാനസിക—സാമൂഹികപരിണാമം എന്ന ഈ ആശയത്തിന് നമ്മുടെ ജനാധിപത്യത്തിൽ ഇന്ന് വമ്പിച്ച സാംഗത്യമുണ്ട്; നമ്മുടെ ഭരണാധികാരികൾമാത്രമല്ല എല്ലാ പൗരന്മാർക്കും—പൌരത്വമെന്നത് 21ൻെറയോ 18ൻെറയോ ശരീരികമായ പ്രായപൂർത്തി എന്ന നിലയിലാണല്ലോ അംഗീകരിക്കപ്പെട്ടിട്ടുള്ളത്. ആത്മീയവികസനത്തിൻെറ മാനസിക—സാമൂഹിക പരിണാമത്തിൻെറ ദീർഘമായ മാർഗ്ഗത്തിൽ ആദ്യത്തെ കാൽവെപ്പുകളെങ്കിലും നടത്താതെ അർപ്പണത്തിൻെറയും സേവനത്തിൻെറയും ചൈതന്യം നമ്മിലുണ്ടാവുകയില്ല; സംഘടിച്ച് പ്രവർത്തിക്കുവാനുള്ള കഴിവും ഈ പരിവർത്തനത്തിൽക്കൂടിയേ ലബ്ധമാവൂ. വ്യക്തികൾ എന്നനിലയിൽ മനുഷ്യർ പലപ്പോഴും നല്ലവരാണ്. പക്ഷെ ഒരു സംഘത്തിൽ ഒന്നിച്ചുചേരുമ്പോൾ അവർ പരസ്പരം സംഘട്ടനത്തിലെത്തുന്നതായിക്കാണാം.

ശാസ്ത്രീയഗവേഷണത്തിൽ നിരതരായ ആളുകൾക്കുപോലും ഇന്ന് ഇത് ബാധകമാണ്. തുടച്ചയായുള്ള ഉൾപ്പോരുകൾ അസൂയ ഉപജാപങ്ങൾ എന്നിവ ഇന്ന് നമ്മുടെ ഭരണത്തേയും ശാസ്ത്രീയ ഗവേഷണത്തേയും രാഷ്ട്രീയ ജീവിതത്തേയും കലുഷിതമാക്കി ദേശീയ പുരോഗതിക്ക് തടസ്സം സൃഷ്ടിച്ച് വളരെ അധികം ഹൃദയവ്യഥയും കഷ്ടപ്പാടുമുണ്ടാക്കുന്നുണ്ട്. ഭാരതീയർ തങ്ങളുടെ ആത്മീയ ജീവിതത്തിൻെറ മാനസിക—സാമൂഹിക വികസനത്തിൻെറ ഇടുങ്ങിയ പാതയിൽ ആദ്യത്തെ പടികളെ പിന്നിട്ടാൽ വ്യക്തിത്വത്തിൽനിന്ന് സമ്പന്നവ്യക്തിത്വത്തിലേയ്ക്കുള്ള ഈ ദൂഷ്യങ്ങളെ വളരെയൊക്കെ പരിഹരിക്കുവാൻ സാധിക്കും.

ഇന്നത്തെമാതിരി ഒരിക്കലും ഒരു ജനതയെന്നനിലയ്ക്ക് നമുക്ക് ഗീതയിലുള്ള ശ്രീകൃഷ്ണൻെറ ആഹ്വാനം ചെവിക്കൊള്ളേണ്ട ആവശ്യമുണ്ടായിട്ടില്ല (VI. 46) 'തസ്മാദ് യോഗീ ഭവാർജ്ജുന'– അതിനാൽ നീ ഒരു യോഗിയാവൂ.

ഗീതയിലെ യോഗം ഒരു വിശ്വാസപ്രമാണത്തിൻെറയോ ആചാരസംഹിതയുടെയോ ധർമ്മാനുഷ്ഠാനത്തിൻെറയോ മതമല്ല വിശ്വാസം, ആചാരം, ധർമ്മം, പ്രാർത്ഥന, ധ്യാനം ഇവയും എല്ലാ വിധത്തിലുമുള്ള കർമ്മങ്ങളും തൊഴിലും അടങ്ങിയിട്ടുള്ള വൈയക്തികവും സഞ്ചിതവുമായ മാനുഷികവികസനത്തിൻെറയും സഫലീകരണത്തിൻേറയും വിപുലമായൊരു ദർശനമാണ്.

ആത്മീയവികസനമെന്നതു് ഗഹനമായൊരാശയമാണു്. മനുഷ്യന്റെ വളർച്ച് എല്ലാ മനുഷ്യർക്കും പ്രിയമായൊരു പ്രകരണമാണു്. മിക്ക മനുഷ്യരും മിക്ക ദർശനങ്ങളും രണ്ടു വിധത്തിലുള്ള വികസനത്തെ മാത്രമേ പരിഗണിക്കുന്നുള്ളു, ഭൗതികവും ബൗദ്ധികവും. മനുഷ്യന്റെ സഫലീകരണത്തിന്റെയും സന്തോഷകരവും ഫലവത്തുമായ മനുഷ്യബന്ധങ്ങളുടെയും നിലപാടിൽനിന്നു് നോക്കുമ്പോൾ ഏററവും നിർണ്ണായകമായ വികസനം ആത്മീയമായതാണു്. ഏററവുമധികം തെററിദ്ധരിക്കപ്പെട്ടിട്ടുള്ളതും അവഗണിക്കപ്പെടുന്നതും നിന്ദിക്കപ്പെടുന്നതും ഇതുതന്നെ. പക്ഷെ സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോഭയാത് – ഈ ദർശനത്തിലെ അല്പഭാഗംപോലും മഹത്തായ ഭയത്തിൽനിന്നു് രക്ഷിക്കുന്നു. (ഗീത. II—40)

## 17 ഭാരതജനതയുടെ ഗതിമുട്ടിയ വളർച്ച്

ഭരണംമാത്രമടങ്ങുന്ന പരിമിതമായ ദേശീയതലത്തിൽ ഇതിനെ ബാധകമാക്കിയാൽത്തന്നെ ഗീതയിലെ മേല്പറഞ്ഞ വാഗ്ദാനത്തിന്റെ സത്യം നമുക്കു മനസ്സിലാക്കാം. നമ്മുടെ ഭരണവ്യവസ്ഥയിലെ എല്ലാ തലങ്ങളിലും ഭാവനാപൂർണ്ണമായ സഹാനുഭൂതിയും അതിൽനിന്നുണ്ടാവുന്ന സേവനമനോഭാവവും കുറച്ചെങ്കിലും ഉൾക്കൊണ്ടാൽ എന്തെല്ലാം അനുഗ്രഹങ്ങൾ നമ്മുടെ രാഷ്ട്രത്തിന്റെ നന്മയ്ക്കായി വന്നുചേരും; നമ്മുടെ ജനതയുടെ സന്തോഷത്തിനും ക്ഷേമത്തിനുമായി എത്ര ത്വരിതഗതിയിലുള്ള സാമ്പത്തിക–സാമൂഹികവികസനം ഉണ്ടാവും. അടിമുതൽ മുടിവരെ അതു് രാജ്യത്തിൽ എത്ര സ്വഭാവദാർഢ്യം വളർത്തും. ഹൃദയശൂന്യതയും താല്പര്യമില്ലായ്മയും കൃത്യനിഷ്ഠയുടെയും സേവനമനോഭാവത്തിന്റെയും അഭാവവും പടർന്നുപിടിച്ച അഴിമതിയും തുടർന്നുപോവാൻ പിന്നീടു് സാദ്ധ്യമാവില്ല. ഇവിടത്തെ കോടിക്കണക്കിനുള്ള ജനങ്ങളുടെ സമാധാനപൂർണ്ണവും ജനാധിപത്യരീതിയിലുള്ളതുമായ പുരോഗമനം നാം സ്വീകരിച്ചിട്ടുള്ള മാർഗ്ഗത്തിൽ വിജയം കൈവരിക്കണമെങ്കിൽ ഇതു് അനുവദിച്ചുകൂടാ.

കലവറയില്ലാത്ത ഭൌതികത്വത്തെ അനുവർത്തിക്കുന്നവരെങ്കിലും ഗവർമ്മെണ്ടിലും പൊതുസ്ഥാപനങ്ങളിലും സേവനത്തിന്റെ ഭാവവും ബോധവും വ്യാപ്തമായി സ്വായത്തമാക്കിയിട്ടുള്ള രാജ്യങ്ങളുമായി താരതമ്യപ്പെടുത്തിനോക്കുമ്പോൾ നമ്മുടെ രാജ്യത്തിന്റെ ഈ കാര്യത്തിലുള്ള നിലവാരം തുലോം താഴ്ന്നതാണു്—പക്ഷെ നാം അഗാധമായ മതബോധമുള്ളവരാണെന്നു് അവകാശപ്പെടുകയും ചെയ്യുന്നു.

ഭാരതത്തിലെ ജനങ്ങളിൽ പകുതി മുരടിച്ച ആത്മീയവളർച്ച്യയിൽ നിന്നും പകുതി മുരടിച്ച ഭൌതികവളർച്ച്യയിൽ നിന്നും പീഡനം അനുഭവിക്കുന്നു.

വേറെഏതെങ്കിലും രാജ്യത്തു്, ഒരു ആഫീസിൽ കയറിച്ചെല്ലു; നിങ്ങൾക്കു് വല്ല പ്രശ്നവുമുണ്ടെങ്കിൽ, സ്വീകരണമേശയ്ക്കു മുമ്പിലിരിക്കുന്ന ആൾ, അവർ സ്ത്രീയോ, പുരുഷനോ ആവട്ടെ, നിങ്ങളെ നേരിടുന്നതു്, 'എന്തു സഹായമാണു് വേണ്ടതു്' അഥവാ 'എനിക്കു് എങ്ങനെയാണു് നിങ്ങളെ സഹായിക്കുവാൻ കഴിയുക?' എന്ന ചോദ്യവുമായാണു്. നമ്മുടെ നാട്ടിലോ? നിങ്ങൾ വല്ല ബുദ്ധിമുട്ടിലുമാണെങ്കിൽ, തികഞ്ഞ അവഗണനയാണു് നിങ്ങൾ നേരിടുക; നിങ്ങളെ തിരിഞ്ഞു നോക്കാതെ അവിടത്തെ ഉദ്യോഗസ്ഥന്മാർ തമ്മിൽ വെടി പറഞ്ഞു് രസിക്കയായിരിക്കും. ജൈവികഘട്ടത്തിൽ മുരടിച്ചു നില്ക്കുന്നതുകൊണ്ടും നേരത്തെ പറഞ്ഞ പ്രാഥമികമായ ആത്മീയ വികസനം ഇല്ലാത്തതിനാലുമാണു് ഇത്തരം ഹൃദയശൂന്യത പ്രകടിതമാവുന്നതു്

പ്രധാനിയായൊരാളാണെങ്കിലോ – സാഘോഷമായ ഔദാര്യത്തോടെ അയാൾ സ്വീകരിക്കപ്പെടുന്നു; സാധാരണ പൌരനാണെങ്കിൽ, തണുത്ത അവഗണനയോടെയാണു് അയാളോടുള്ള പെരുമാററം. നിങ്ങളുടെ ഹരജി ശരിയായി തയ്യാറാക്കിയിട്ടില്ലെന്നു് പറഞ്ഞു് അതിനെ അയാളുടെ നേക്കെറിയുന്നു. അതു ശരിയല്ലെങ്കിൽ, അതിനെ ശരിയാക്കുവാൻ അയാളെ സഹായിച്ചുകൂടെ? ഗവമ്മെണ്ടിൻെറ ഭാഗത്തുനിന്നു് ജനസേവ ചെയ്യുവാനല്ലെ അവർ ഇവിടെ ഇരിക്കുന്നതു്. സംസ്കൃതചിത്തരെ മാത്രമേ ഇത്തരം പരിഗണനകൾ ബാധിക്കയുള്ളൂ – പക്ഷെ ഇത്തരമാളുകൾ നമ്മുടെ ഇടയിൽ തുലോം കുറവാണു്; പരുക്കന്മാരും സ്വാത്ഥികളും ധാരാളമുണ്ടുതാനും. ഭാരതത്തിലൊട്ടാകെയുള്ള മാനുഷിക പ്രശ്നമിതാണു് – ഗവമ്മെണ്ടാഫീസുകളിൽ, എൽ. ഐ. സി, ബാങ്കുകൾ, വിമാനങ്ങൾ തീവണ്ടിയാഫീസുകൾ, പെൻഷൻ ആഫീസുകൾ ഇവയിലെല്ലാം തന്നെ.

ഈ നില നാം മാററിയെടുത്തില്ലെങ്കിൽ, നമ്മുടെ ആളുകൾ നിശ്ചലജീവിതത്തേയും ജോലിയേയും പററിയ ഇപ്പോഴത്തെ താമസികമായ വീക്ഷണത്തെ മാററി നേരത്തെ പറഞ്ഞ വിധത്തിലുള്ള ചലനാത്മകമായ ആത്മീയ വികസനത്തിൻെറ ദീപ്തമായ ദശ്നത്തെ സ്വീകരിച്ചില്ലെങ്കിൽ, നമ്മുടെ ജനാധിപത്യ പീഡനങ്ങളാലും, വിഷമങ്ങളാലും ക്ഷീണിതമായി തുടരും.

## 18 മനുഷ്യശ്രേഷ്ഠതയുടെ ദശ്നമായ യോഗം.

ഈ ദശ്നത്തിൽ മാനവിക ശ്രേഷ്ഠതയുടെ എത്ര ഭംഗിയുള്ളൊരു ചിത്രമാണു് നമുക്കു് ലഭിക്കുന്നതു്! യോഗശാസ്ത്രമെന്ന പേരിൽ. പതിനെട്ടു് അദ്ധ്യായങ്ങളിലായി, അതിൻെറ എല്ലാ ഔന്നത്യങ്ങ

ളിലും ആഴങ്ങളിലും ഗീത പഠിപ്പിക്കുന്ന തത്വസംഹിത ഇതാണ്. നമ്മുടെ രാഷ്ട്രീയത്തിനും ഭരണത്തിനും ആവശ്യമായ ദർശനമെന്തായിരിക്കണമെന്ന് ഞാൻ പലപ്പോഴും വിചിന്തനം ചെയ്യാറുണ്ട്. അതിന് ഉടനെതന്നെ സ്പഷ്ടമായി കിട്ടുന്ന ഉത്തരം ഗീതയിൽ പറയുന്ന യോഗമെന്നാണ്; നമ്മുടെ പല പുരാതനഗ്രന്ഥങ്ങളിലും പറയുന്ന വേറേതെങ്കിലും യോഗമല്ല; ഇവ അതാതിൻെറ പരിമിതമായ തലങ്ങളിൽ സംഗതമായിരിക്കും. അവനവൻെറ കഴിവിനനുസരിച്ച്, അതിൻെറ ആഹ്വാനത്തെ ശരിയായി ഗ്രഹിക്കുവാനും ഫലപ്രദമായി നടപ്പിലാക്കുവാനും ശ്രമിക്കുന്നതുകൊണ്ട് രാജ്യത്തിന് വമ്പിച്ച നന്മ കൈവരുന്നതാണ്. തസ്മാത് യോഗീ ഭവാർജ്ജുന; യോഗത്തിൻെറ മൂന്നു നിർവ്വചനങ്ങൾ അവിടെ കൊടുത്തിട്ടുള്ളതിൻെറ വെളിച്ചത്തിലായിരിക്കണം ഈ ശ്രമം. സമത്വം യോഗ ഉച്യതേ – 'യോഗം സ്ഥിതപ്രജ്ഞയാണ്,' യോഗഃ കർമ്മസു കൌശലം – 'യോഗം കർമ്മത്തിലുള്ള സാമർത്ഥ്യമാണ്,' ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം – 'ദുഃഖവുമായുള്ള എല്ലാ ബന്ധങ്ങളുടേയും വിച്ഛേദമാണ് യോഗം.'

യോഗവുമായി ബന്ധപ്പെട്ട എല്ലാ താഴ്ന്നതരത്തിലുള്ള ഐന്ദ്രജാലിക സങ്കല്പങ്ങളേയും നമ്മുടെ ജനങ്ങൾ ത്യജിക്കുകയും, സംശയാതീതമായ മനസ്സോടെ ഗീതയിലെ ഈ യോഗദർശനത്തെ മനസ്സിലാക്കുകയും വേണം. ശ്രീകൃഷ്ണൻ പറഞ്ഞതൊഴിച്ച് ബാക്കി എല്ലാറ്റുമായും നാം യോഗത്തെ ബന്ധപ്പെടുത്തിയിരുന്നു – സ്വന്തം വേഷവും കാഴ്ചയും മാററുക, പ്രാണായാമം, അദ്ഭുതങ്ങൾ മുതലായവ. ഇതിലെല്ലാം തന്നെ, നാം ഒന്നിനെ അവഗണിച്ചു. കർമ്മകുശലതയേയും സ്വഭാവവൈശിഷ്ട്യത്തേയും, നിസ്സംഗത്വത്തിൽ കൂടി 'അഹം' ബോധത്തെ ത്യജിക്കലിനേയും സഹജീവികളുടെ സേവനത്തേയും ഊന്നിപ്പറയുന്ന ബുദ്ധിയോഗത്തെ മഹത്തായൊരു തത്വസംഹിതയുടെ ഇത്തരത്തിലുള്ള ദുരുപയോഗമാണ്, 1897ൽ മദിരാശിയിൽവെച്ച് സ്വാമി വിവേകാനന്ദൻ ചെയ്ത 'ദി ഫ്യൂച്ചർ ഓഫ് ഇൻഡ്യ'എന്ന സുപ്രസിദ്ധ പ്രസംഗത്തിൽ, തീക്ഷ്ണമായ വാക്കുകൾ അദ്ദേഹത്തിൽനിന്നു് വരുവാനിടയാക്കിയത് (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം **III**, പേജ് 192–193):

'അതുകൊണ്ട് അടിമത്തം വെടിയുക. അടുത്ത അമ്പതു കൊല്ലക്കാലത്തേയ്ക്കു് ഇതു മാത്രമാവണം മുദ്രാവാക്യം – മഹിതയായ ഭാരതമാതാവു്! അക്കാലമത്രയും ഉണ്മയില്ലാത്ത മററീശ്വരന്മാരെല്ലാം നമ്മുടെ മനസ്സിൽനിന്നു് പോയിമറയട്ടെ ! ഉണർന്നിരിപ്പുള്ള ഒരേ ഒരീ

ശ്വരൻ ഇതു മാത്രം, നമ്മുടെ സ്വന്തം വംശം: എവിടെയും അവിടത്തെ കൈകൾ, അവിടത്തെ കാലുകൾ; എവിടേയും അവിടത്തെ ചെവികൾ; അവിടുന്നു് എല്ലാം ആവരണം ചെയ്യുന്നു. മററീശ്വരന്മാരെല്ലാം ഉറക്കമാണു്. നമ്മുടെ ചുററും കാണുന്ന ഈശ്വരനെ, വിരാട്ടിനെ ആരാധിക്കാനാവാതെ, ഇല്ലാത്ത മറേറതീശ്വരന്മാരുടെ പിന്നാലെയാണു് നാം പോവുക? ഈ ഒരീശ്വരനെ ആരാധിച്ചാൽ മററീശ്വരന്മാരെയെല്ലാം ആരാധിക്കാനും സാധിക്കും. അരനാഴിക നിരങ്ങാനാവാത്ത നാമാണു് ഹനുമാനെപ്പോലെ കടൽ ചാടിക്കടക്കാൻ കൊതിക്കുന്നതു്. അതസാദ്ധ്യം. എല്ലാവക്കും യോഗികളാവണം, ധ്യാനിക്കണം! അസാദ്ധ്യം. പകൽ മുഴുവൻ ലോകത്തിലലിഞ്ഞു ചേരുക, കമ്മകാണ്ഡത്തിൽ കഴിയുക; സന്ധ്യയാവുമ്പോൾ ചീററിക്കഴിയുക! അത്ര എളുപ്പമോ അതു്? നിങ്ങൾ മൂന്നു വട്ടം ചമ്രം പടിഞ്ഞിരുന്നു് ചീററിയതുകൊണ്ടു് ഋഷിമാർ പറന്നു വരണമെന്നോ? നേരമ്പോക്കോ? ഇതൊക്കെ വെറും വിഡ്ഢിത്തമാണു്. ആവശ്യം ചിത്തശുദ്ധിയാണു്. ഹൃദയപരിശുദ്ധി. അതു വരുന്നതെങ്ങനെ? ഒന്നാമത്തെ പൂജ വിരാട്പൂജയാണു്. നമ്മുടെ ചുററുമുള്ളവരെ പൂജിക്കൽ. അതിനെ പൂജിക്കു! നമ്മുടെ ഈശ്വരന്മാരാണിവരൊക്കെ – മനുഷ്യരും മൃഗങ്ങളും; മത്സരിക്കയും തമ്മിൽ തല്ലുകയും ചെയ്യുന്നതിനു പകരം നാം ആദ്യമേ പൂജിക്കേണ്ടവർ. നമ്മുടെ യാതനകൾ അതിഭയങ്കരമായ കമ്മങ്ങളുടെ ഫലമാണു്; എന്നിട്ടും അതു നമ്മുടെ കണ്ണു തുറക്കുന്നില്ല!'

ആഴത്തിലുള്ള ആന്തരികപരിവത്തനത്തിനുള്ള കാഹളധ്വനിയാണു് ഇവിടെ നല്കപ്പെട്ടതു് – മനുഷ്യസ്നേഹത്തിലും സേവനത്തിലും കൂടെയുള്ള ആത്മീയ വികസനം, മാനുഷികപരിണാമ പ്രക്രിയയുടെ ദീഘമായ മാഗ്ഗത്തിലെ ആദ്യത്തെ പടി – ഇതിനെത്തന്നെയാണു് ശ്രീകൃഷ്ണൻ ഗീതയിൽ യോഗമെന്നു് വിവരിച്ചതു്. ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രമനുസരിച്ച്, മനുഷ്യപൂർവ്വമായ ജൈവികതലത്തിൽനിന്നു് മനുഷ്യഘട്ടത്തിലെ മാനസിക – സാമൂഹിക തലത്തിലേയ്ക്കുള്ള പരിണാമത്തിൻെറ വളച്ച് ഇതാണു്. ഈ യോഗം, നമ്മുടെ ഇടയിൽനിന്നു്, സ്വതന്ത്രരും, ചുമതലാബോധമുള്ളവരും, പ്രതികരണക്ഷമതയുള്ളവരുമായ ആളുകളെ സൃഷ്ടിക്കും; ഇവരിൽ ചിലർ, ഭാരതത്തേയും അതിൻെറ വിഷമമേറിയ മാനുഷിക പ്രശ്നങ്ങളേയും ബൃഹത്തും വെല്ലുവിളി ഉയത്തുന്നതുമായൊരു ഗവേഷണ ശാലയായി സ്വീകരിച്ച്, ഭരണരംഗത്തെ ഉദ്യോഗങ്ങളിൽ പ്രവേശിക്കും. എല്ലാതലങ്ങളിലുമുള്ള നമ്മുടെ ഭരണാധികാരികൾക്കു് ശ്രീകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും വെല്ലുവിളിയും ആശീർവ്വാദവും ഇതാണു്.

## 19 'തസ്മാത് യോഗീ ഭവാർജ്ജുന.'

ഭരണരംഗത്തെ ഏതെങ്കിലും അംഗത്തോട് 'നിങ്ങളുടെ തത്വസംഹിത എന്താണ്?' അഥവാ 'നിങ്ങൾ എന്താണ്?' എന്ന് ആരെങ്കിലും ചോദിക്കുന്നുവെങ്കിൽ, ശ്രീകൃഷ്ണൻെറ മേല്പറഞ്ഞ ആഹ്വാനത്തെ ചൂണ്ടിക്കാണിച്ചുകൊണ്ട് അയാൾക്ക് സംശയലേശമെന്യേ സാഭിമാനം പറയാം. 'അത്തരത്തിലുള്ളൊരു യോഗിയാവാനാണ് ഞാൻ ശ്രമിക്കുന്നത്.' ഇങ്ങനെ ഒരു യോഗിയാവാൻ ശ്രമിക്കുന്നതുകൊണ്ടും, യോഗിത്വം അവകാശപ്പെടുന്നതുകൊണ്ടും, നിങ്ങളുടെ ബാഹ്യ ഉപാധികൾ മാറുകയില്ല. നിങ്ങൾ ഉദ്യോഗം നോക്കുകയും ശമ്പളം പററുകയും ചെയ്യുന്ന അതേ വ്യക്തി തന്നെയാണ്; പക്ഷെ, നിങ്ങളുടെ ആന്തരിക ജീവൻ പൂർണ്ണതയിലേയ്ക്കുയർന്നു നില്ക്കും. രാഷ്ട്രത്തിനും സമൂഹത്തിനും വേണ്ടി നിങ്ങൾ ചെയ്യുന്ന കൃത്യങ്ങളിലേയ്ക്ക് ഈ പൂർണ്ണത ഒഴുകും. തദ്വാരാ അവയ്ക്ക് കാര്യക്ഷമതയും മാനുഷിക സ്പർശവും ലഭിക്കുകയും ചെയ്യും. ബുദ്ധിയോഗത്തിൻെറ വേരും ഫലവും ഇതു തന്നെയാണ്.

ഗീതയിലെ യോഗത്തെപ്പററി എവിടെനിന്നോ കൊണ്ടുവന്ന ഒരാധുനിക വ്യാഖ്യാനമൊന്നുമല്ലിത്; ഭാരതത്തിൻെറ ഏററവും മഹാനായ തത്വദർശിയായ, 8-ാം ശതകത്തിൽ ജീവിച്ചിരുന്ന, ശങ്കരാചാര്യരുടെ ഭാഷ്യത്തിൻെറ വെളിച്ചത്തിൽ നല്കപ്പെട്ടതാണ്. ബൃഹത്തായ മഹാഭാരതമെന്ന ഇതിഹാസത്തിൻെറ ആഴങ്ങളിൽനിന്നും അറിയപ്പെടായ്മയിൽനിന്നും അദ്ദേഹമാണ് ഈ മഹദ്ഗ്രന്ഥത്തെ പുറത്തേയ്ക്ക് കൊണ്ടുവന്നതും, തൻെറ ഗംഭീരമായ വ്യാഖ്യാനത്തോടൊപ്പം, അതിനെ ജനസമക്ഷം അവതരിപ്പിച്ചതും. ഗീതയിലെ രണ്ടും മൂന്നും അദ്ധ്യായങ്ങളിൽ, തൻെറ അപൂർവ്വകല്പിതവും, വ്യാപ്തവും, പ്രായോഗികവുമായ ജീവിതദർശനത്തെ അവതരിപ്പിച്ച്, അതിന് യോഗമെന്ന പേർ നല്കിയശേഷം, സാമൂഹിക ഉത്തരവാദിത്വങ്ങൾ വഹിക്കുന്ന എല്ലാവർക്കും ഇത് അതീവ പ്രാധാന്യമുള്ളതാണെന്ന പ്രഖ്യാപനത്തോടുകൂടി, ശ്രീകൃഷ്ണൻ നാലാം അദ്ധ്യായം ആരംഭിക്കുന്നു. ഈ അദ്ധ്യായത്തിലെ ആദ്യത്തെ മൂന്ന് ശ്ലോകങ്ങളെ വിശദീകരിച്ചുകൊണ്ട്, ശങ്കരാചാര്യർ പറയുകയാണ്.

ഇമം അദ്ധ്യായദ്വയേന ഉക്തം യോഗം, വിവസ്വതേ, ആദിത്യായ, സർഗ്ഗാദൌ പ്രോക്തവാൻ അഹം ജഗത്പരിപാലയിതൃണാം ക്ഷത്രിയാണാം ബലാധാനായ സ ച വിവസ്വാൻ മാനവേ പ്രാഹ, മനുഃ ഇക്ഷ്വാകവേ, സ്വപുത്രായ ആദിരാജായ, അബ്രവീത്....ഏവം ക്ഷത്രിയപരമ്പരാപ്രാപ്തം ഇമം, രാജർഷയോ രാജാനഃ ച തേ ഋഷയശ്ച,

രാജഷയോ വിദുഃ, ഇമം യോഗം. സ യോഗഃ കാലേനേഹ മഹതാ ദീഘേണ നഷ്ടോ വിച്ഛിന്നസമ്പ്രദായഃ സംവൃത്തോ ഹേ പരന്തപ.

ദുർബ്ബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ, നഷ്ടം യോഗം ഇമം ഉപലഭ്യ, ലോകം ച അപുരുഷാത്ഥസംബന്ധിനം സ ഏവ അയം മയാ തേ, തുഭ്യം അദ്യ ഇദാനീം യോഗഃ പ്രോക്തഃ പുരാതനഃ ഭക്തോ∫സി മേ സഖാ ച അസി ഇതി....

രണ്ടദ്ധ്യായങ്ങളിലായി ഞാൻ ഉദ്ബോധിപ്പിച്ച ഈ യോഗം, സൃഷ്ടിയുടെ പ്രാരംഭത്തിൽ, ഞാൻ വിവസ്വാനെ പഠിപ്പിച്ചു; ലോക രക്ഷ ചെയ്യേണ്ട ഭരണാധിപന്മാരായ ക്ഷത്രിയന്മാക്ക് ശക്തി നല്കാനായിട്ട്....വിവസ്വാൻ അതിനെ മനുവിനു് പഠിപ്പിച്ചു; മനു, ആദ്യത്തെ രാജാവായ തന്റെ മകൻ ഇക്ഷ്വാകുവിനും—

ക്ഷത്രിയപരമ്പരയിൽക്കൂടെ ഇങ്ങനെ താഴോട്ടുവന്ന ഈ യോഗം, രാജഷിമാക്ക് അറിയാമായിരുന്നു – രാജാവിന്റേയും ഋഷിയുടേയും ഭാഗങ്ങൾ തങ്ങളിൽ യോജിപ്പിച്ചവർ. ഹേ പരന്തപ, വളരെ കാലങ്ങൾക്കുശേഷം, ഇതിലെ ഗുരുശിഷ്യപാരമ്പര്യം ശിഥിലമാവുകയും ഈ യോഗം നഷ്ടപ്പെട്ടുപോവുകയും ചെയ്തു.

മനശ്ശക്തിയും ദേഹബലവുമില്ലാത്തവരും, ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും ശിക്ഷണവും നിയന്ത്രണവും ലഭ്യമാകാത്തവരുമായ സ്ത്രീപുരുഷന്മാരുടെ കയ്യിൽപ്പെട്ട് ഈ യോഗം നശിക്കുന്നതായും, അതുകാരണം മനുഷ്യവംശത്തിനു് ജീവിതസാഫല്യം നേടാൻ സാദ്ധ്യമല്ലാതെയും വരുന്നതുകണ്ടു്, ഈ പുരാതന യോഗശാസ്ത്രത്തെ ഞാൻ നിനക്ക് പറഞ്ഞുതന്നിരിക്കുന്നു; നീ എന്റെ ഭക്തനും സ്നേഹിതനുമാണല്ലൊ.

## 20 യോഗബലത്തിന്റെ സർവ്വാതിശായിയായ പ്രാധാന്യം

ഈ യോഗബലം നമുക്ക് നമ്മുടെ രാഷ്ട്രീയത്തിലേയും ഭരണത്തിലേയും എല്ലാതലങ്ങളിലും ആവശ്യമായിട്ടുണ്ടു്. ശങ്കരാചാര്യരുടെ ഈ പാഠം പ്രത്യേകിച്ചും മനസ്സിലാക്കേണ്ടതുണ്ടു്. മൂന്നു തരത്തിലുള്ള ബലങ്ങളെ വേദാന്തം തിരിച്ചറിയുന്നുണ്ടു്: ബാഹുബലം, മനോബലം, യോഗബലം, അതായതു് ആത്മീയബലം. ആധുനികയുഗത്തിന്റെ വെല്ലുവിളികളെ നേരിടുവാൻ ഈ മൂന്നുവിധ ബലങ്ങളും നമുക്കാവശ്യമാണു്; പക്ഷേ മൂന്നാമത്തേതാണു് ഏററവും പ്രധാനമായതു്. എന്തുകൊണ്ടെന്നാൽ, മററു രണ്ടു ശക്തികളേയും അവയുടെ സാങ്കേതികതത്തേയും മനുഷ്യാവശ്യങ്ങൾക്ക് ഉപയുക്തമാക്കിമാററാൻ ആവശ്യമായ സ്വഭാവവൈശിഷ്ട്യവും അപ്പൂണമനോഭാവവും ഇതിൽനിന്നു

മാത്രമേ ലഭിക്കുകയുള്ളു. രാജ്യത്തിലെ എല്ലാ നിവാസികളോടും ഇന്നു് രാജ്യം നിശ്ശബ്ദമായി മന്ത്രിക്കുന്നതു് യോഗി ആവാനും, യോഗബലം ആർജ്ജിക്കുവാനുമാണു്. മററു രണ്ടു ബലങ്ങളെക്കൊണ്ടു സംതൃപ്തിപ്പെട്ടു്, സ്വാർത്ഥത്തിൻേറയും അഴിമതിയുടേയും ആത്മീയ പാപ്പരത്തത്തിൻേറയും കെട്ടിനില്ക്കുന്ന കുഴികളുമാവുന്നതിനുപകരം, ദേശീയലക്ഷ്യങ്ങളുടെ ഫലപ്രദമായ ഉപകരണങ്ങളാവണമെന്നർത്ഥം.

നമ്മുടെ രാഷ്ട്രപതിയോടു് അതു് പറയുന്നു: ഒരു യോഗിയാവുക; നമ്മുടെ പ്രധാനമന്ത്രിയോടതു് പറയുന്നു: ഒരു യോഗിയാവുക; നമ്മുടെ ഭരണാധിപനോടും വ്യവസായ പ്രമുഖനോടും അതു് പറയുന്നു: യോഗിയാവുക; ഗുമസ്തജോലിക്കാരോടു് അതു് പറയുന്നു: യോഗിയാകുവിൻ; നമ്മുടെ കൃഷകരോടും കരകൗശലജോലിക്കാരോടും വ്യവസായതൊഴിലാളികളോടും അതു് പറയുന്നു: യോഗിയാവുക; നമ്മുടെ പ്രതിരോധസേനയിലേയും പോലീസ് സേനയിലേയും അംഗങ്ങളോടു് അതു പറയുന്നു: ഒരു യോഗി ആവുക; നമ്മുടെ ഓരോ വിദ്യാർത്ഥിയോടും അദ്ധ്യാപകനോടും അതു് പറയുന്നു: യോഗിയാവുക; നമ്മുടെ ഓരോ വീട്ടമ്മയോടും അതു് പറയുന്നു: യോഗിയാവുക.

എന്തുകൊണ്ടെന്നാൽ, അതിൻെറ ഗഹനമായ വേദാന്തദർശനത്തിൽക്കൂടെ, അതു് പ്രഖ്യാപിക്കുന്നു, ഈ യോഗബലം, ഈ ആത്മീയശക്തി, ഓരോ പുരുഷൻേറയും സ്ത്രീയുടെയും കുട്ടിയുടെയും ജന്മാവകാശമാണെന്നു്. എല്ലായിടത്തുമുള്ള മനുഷ്യജാതിക്കായുള്ള ഒരു സാർവ്വലൌകികസന്ദേശമാണിതു്—അതിൻെറ ലക്ഷ്യം, ഓരോരുത്തരും അവരുടെ ക്ഷുദ്രവും ലോലവുമായ ജൈവിക പരിമിതികളെ അതിക്രമിച്ചു കടന്നു്, സ്നേഹം, സഹാനുഭൂതി, ഭൂതദയ എന്നിവയുടെ വളർച്ചയിൽക്കൂടെ തൻെറ ശരിയായ ആകാരത്തെ സാക്ഷാത്കരിക്കണമെന്നതാണു്—അപരിമേയമായ ആത്മാവിനെ, ഛാന്ദോഗ്യോപനിഷത്തു് അതിൻെറ ആറാം അദ്ധ്യായത്തിൽ ആവർത്തിച്ചു പ്രഖ്യാപിക്കുന്ന മനുഷ്യൻെറ യാഥാർത്ഥ്യം ഇതാണു്. 'ഗീത ഇൻ ദി ലൈററു് ഓഫു് മോഡേൺ സയൻസ്'' (ഭാഗം 25) എന്ന തൻെറ ചിന്തോദ്ദീപകമായ പുസ്തകത്തിൽ, ശ്രീ ആർ. ബി. ലാൽ, പ്രസിദ്ധ ജൈവശാസ്ത്രജ്ഞനായ ജെ. ബി. എസ്. ഹക്സിലിയുടെ, 'യൂനിററി ഏൻഡു് ഡൈവേഴ്സിററി ഓഫു് ലൈഫു്'' എന്ന വിഷയത്തെക്കുറിച്ചുള്ള പ്രസംഗത്തിലെ അവസാനത്തെ വാക്കുകൾ ഉദ്ധരിക്കുന്നുണ്ടു്.

'പ്രൊഫസ്സർ റെൻഷ് തൻെറ ജീവനുള്ള മൃഗങ്ങളെ നിർത്തിയിട്ടുള്ള മണസ്റ്ററിലെ ജന്തുശാസ്ത്രഗവേഷണാലയത്തിൽ 'തത് ത്വം

അസി' എന്ന വാക്കുകൾ രേഖപ്പെടുത്തിവെച്ചിട്ടുണ്ട്. ഈ മഹാവാക്യം നല്കുന്ന സൂചനകളെ സംബന്ധിച്ച കുറെയെങ്കിലും മനസ്സിലാക്കുവാൻ നിങ്ങളിലാരേയെങ്കിലും ഞാൻ സഹായിച്ചിട്ടുണ്ടെങ്കിൽ, എൻെറ പ്രസംഗങ്ങൾ വൃഥാവിലായിട്ടില്ല.'

യോഗത്തെപ്പററിയ ഗീതയുടെ വ്യാഖ്യാനം, കമ്മത്തിൽ കുശലത, സാമത്ഥ്യം, എന്നതു് നമ്മുടെ ജനങ്ങൾക്കു് ഗഹനമായൊരു സന്ദേശമാണു്; ദ്വിവിധത്തിലുള്ള കാര്യശേഷി ഇതിലുണ്ടു്; ഒരു ഭാഗത്തു്, സമുദായത്തിൻെറ നന്മയ്ക്കായി തൊഴിലാളി കാര്യക്ഷമമായി പണി ചെയ്യുന്നു; മറുഭാഗത്തു്, അതിൽക്കൂടെ അയാാം ആത്മീയമായി പുരോഗമിക്കുന്നു. സുശക്തമായ ഈ പ്രായോഗികാടിസ്ഥാനത്തിൽ, അടുത്ത അദ്ധ്യായങ്ങളിൽ ഗീത അതിൻെറ മൗലികതത്ത്വശാസ്ത്രം കെട്ടിപ്പടുക്കുന്നു.

ജീവിതത്തിൻെറ എല്ലാ വശങ്ങളിലേയ്ക്കുമുള്ള ഗീതയുടെ സാംഗത്യം ഗ്രഹിക്കുന്നതിൽ കഴിഞ്ഞ കാലങ്ങളിൽ നാം പരാജയപ്പെട്ടു. ഗീതാധ്യാനശ്ലോകങ്ങളിലെ അഴകാന്ന ഒന്നു്, അർജ്ജുനനാകുന്ന പശുക്കുട്ടിയോടു ചേന്ന് ഉപനിഷത്തുകളാവുന്ന പശുവിൽനിന്നു് ഗോപാലകനായ ശ്രീകൃഷ്ണൻ കറന്നെടുത്ത അമൃതസമാനമായ പാലാകുന്ന ഗീതയെന്നാണു്. ലോകത്തിലെ നല്ലജനങ്ങൾ അവരുടെ ആത്മീയവികസനത്തിനായി ഇതു് പാനം ചെയ്യേണ്ടതാണെന്നും ഗീതയെപ്പററി പറയുന്നു. പക്ഷേ നാം ഈ അമൃതിനെ എന്താണു് ചെയ്തതു് ? അതു് പാനം ചെയ്തു് സംപുഷ്ടരാവുന്നതൊഴിച്ച് ബാക്കിയെല്ലാം. ഗീതയെ മതത്തിൻെറ, ദാനധമ്മാദികളുടെ ഒരു ഗ്രന്ഥം മാത്രമായി നാം കണക്കാക്കി. നാം അതിനെ ആദരിച്ചു. പൂജിച്ചു; ഹൃദിസ്ഥമാക്കുക കൂടി ചെയ്തു. പക്ഷേ അതിൻെറ ഉപദേശങ്ങളെ ഉൾക്കൊള്ളുവാനും ജീവിതത്തിൽ പകത്തുവാനും നമുക്കു് സാദ്ധ്യമായില്ല. ശ്രീരാമകൃഷ്ണൻെറ വചനങ്ങളിൽ: ചിലർ പാലിനെപ്പററി കേട്ടിട്ടുണ്ടു്; ചിലർ അതു കണ്ടിട്ടുണ്ടു്; ചിലർ തൊട്ടുനോക്കിയിട്ടുണ്ടു്; ചിലർ കുടിച്ചിട്ടുമുണ്ടു്. ഒടുവിലത്തെ ആളുകൾക്കേ അതുകൊണ്ടു പ്രയോജനമുണ്ടായിട്ടുള്ളു.

## 21 ലോകസംഗ്രഹത്തിനുള്ള ഉത്സാഹവും തത്ത്വദർശനപരമായ സ്ഥിതപ്രജ്ഞതയും ചേരുമ്പോൾ

ഗീതയാകുന്ന ഈ അതുല്യമായ ക്ഷീരം പാനംചെയ്യുവാനും അതിനാൽ പുഷ്ടിനേടി, ഭൗതികമായും മാനസികമായും ആത്മീയമായും ശക്തരായി, ഭാരതത്തിൻെറ മോചനം നേടിയെടുക്കുന്നതോടൊപ്പം ലോകക്ഷേമത്തിനു ഭാരതത്തിൻെറ വിഹിതം നല്കുവാനും ഉത്തമമാ

യൊരു സന്ദർഭമാണ് നമ്മുടെ ചരിത്രത്തിലെ ഈ ആധുനികഘട്ടം നമുക്കുണ്ടാക്കിത്തന്നിട്ടുള്ളത്. ഈ മഹദ്ഗ്രന്ഥം പഠിപ്പിച്ചു തരുന്ന യോഗത്തിൽ ഈ സാദ്ധ്യതകറം അടങ്ങിയിട്ടുണ്ട്, ഹെർബർട്ട് സ്പെൻസർ തൻെറ 'സ്റ്റഡി ഓഫ് സോഷ്യോളജി' എന്ന ഗ്രന്ഥത്തിൽ (പേജ് 403) പരാമർശിച്ചിട്ടുള്ളതുപോലെ, ലോകക്ഷേമം കൈവരുത്തുവാനുള്ള ഉത്സാഹവും തത്ത്വദർശനപരമായ പ്രശാന്തതയും കലർന്ന ഒരു സമന്വയമാണ് ഈ ഗ്രന്ഥം. നമ്മുടെ ഭരണാധികാരികളുടെ പ്രധാന തത്ത്വപരമായ പാഠപുസ്തകം ഇതാവേണ്ടതാണ്; നമ്മുടെ വിവിധ വകുപ്പുകളിലെ നിയമപുസ്തകങ്ങളെയും നടപടി ചട്ടങ്ങളെയും ഇതു് പ്രകാശമാനവും ചലനാത്മകവുമാക്കും. കിഴക്കും പടിഞ്ഞാറുമുള്ള പല ആധുനിക ചിന്തകന്മാരും, ഭരണത്തേയും നിർവ്വഹണത്തേയും രാജ്യതന്ത്രജ്ഞതയേയും ഉയർന്ന മാനവികനിലവാരങ്ങളിലേയ്ക്കുയർത്തുവാൻ, ഗീത എത്രമാത്രം പ്രയോജനകരമായിരിക്കുമെന്നു് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഇതിൽ ഒരു പ്രധാനി, സർവ്വരാജ്യസംഘടനയുടെ സെക്രട്ടറി ജനറലായിരുന്ന, അന്തരിച്ച ദാഗ് ഹാമർ ജെൽഫ് ആയിരുന്നു. ഒരു പ്രസംഗത്തിൽ അദ്ദേഹം ഗീതയിലെ രണ്ടാം അദ്ധ്യായത്തിലെ 49-ാം ശ്ലോകത്തെ ഉദ്ധരിച്ചുകൊണ്ട്, അതിലെ സങ്കല്പങ്ങറംക്കു് ലോകത്തിൽ സമാധാനവും നീതിയും സ്ഥാപിക്കുവാൻ ശക്തിയുള്ളതായി ലോകനേതാക്കന്മാരോട്ട് ശുപാർശ ചെയ്തു:

'അർജ്ജുന, സ്വാർത്ഥതാല്പര്യങ്ങറംക്കായി ചെയ്യുന്ന കർമ്മങ്ങറം ബുദ്ധിയോഗത്തിന്നനുസൃതമായി ചെയ്യുന്നവയെക്കാറം എത്രയോ താഴ്ന്നതാണ്; ഈ ബുദ്ധിയിൽ അഭയം തേടൂ. സ്വാർത്ഥപരമായ ഫലങ്ങറംക്കായി കർമ്മം ചെയ്യുന്നവർ ക്ഷുദ്രമനഃസ്ഥിതിക്കാരാണ്.'

## 22 ക്ഷുദ്രമനസ്സുകളുടെ പ്രശ്നം

അവനവൻേറയോ അവനവൻെറ കുടുംബവലയത്തിൻേറയോ ലാഭത്തിനും സുഖത്തിനും വേണ്ടി കൂടുതൽ ശമ്പളത്തിനും ബത്തയ്ക്കും വേണ്ടി, കൂടുതൽ ആനുകൂല്യങ്ങറംക്കും സൌകര്യങ്ങറംക്കും വേണ്ടി, കൂടുതൽ അതിനും ഇതിനുംവേണ്ടി പണി എടുക്കുന്നവർ പൊതുസേവനത്തിൻേറയൊ ചുമതലയുടേയോ ബോധത്താൽ പ്രചോദനമേല്ക്കാത്തവർ കൃപണന്മാരാണ്. ക്ഷുദ്രരും അല്പരുമായ ജനങ്ങറം; ഹിന്ദിയിൽ പിശുക്കന്മാർക്കാണ് ഈ പദം ഉപയോഗിക്കുന്നതു്! എല്ലാ പിശുക്കും ക്ഷുദ്രമനസ്ഥിതിയുടെ ഫലമാണ്. ബുദ്ധിയോഗമാവട്ടെ, വലിയൊരു മനസ്സിനേയും ഹൃദയത്തേയും കാണിക്കുന്നു.

ദേശീയമായ എല്ലാ പ്രവർത്തനരംഗങ്ങളിലും നമ്മുടെ നാട്ടിൻെറ ഏററവും വലിയ ശാപം ഈ കൃപണമനഃസ്ഥിതിയാണ്. മഹാന്മാരാ

യവരുടെ കൈകളിൽ ഓരോ ചെറിയ പ്രവൃത്തിയും ഏല്പിക്കുന്നതിന് പകരം വലിയ പണികളെ നാം ചെറിയ മനുഷ്യരെ ഏല്പിക്കുന്നു. 'മഹത്തായ പ്രസ്ഥാനങ്ങളും ചെറിയ മനസ്സുകളും ഒരുമിച്ചു പോകാറില്ല' എന്ന, ഗഹനമായൊരു ചൊല്ല് ഇംഗ്ലീഷിലുണ്ട്. ചെറിയ മനസ്സുകാരെ വലിയ ജോലികൾ ഏല്പിച്ചാൽ, അവർ ആ ജോലിയെ തങ്ങളുടെ ക്ഷുദ്രമായ ആകാരത്തിലേയ്ക്ക് ചുരുക്കുന്നു. മഹാന്മാരായവരെ ചെറിയ പണികൾ ഏല്പിച്ചാല്പോലും അവർ അതിനെ മഹത്വത്തിലേയ്ക്കുയർത്തുന്നു. നമ്മുടെ രാഷ്ട്രീയത്തിലും ഭരണത്തിലുമുള്ള പലരും അധികാരത്തിൻേറയും സ്വാധീനത്തിൻേറയും കസേലകളിൽ കയറിക്കൂടി വലുതാവാൻ ശ്രമിക്കുന്നുണ്ട്. നാമിരിക്കുന്ന കസേലയ്ക്ക് നമ്മുടെ നൈസർഗ്ഗികമായ വലുപ്പം കൊടുക്കുവാൻ ശ്രമിക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ചക്ക് തിരിച്ച ഗാന്ധിജിയും കൈത്തറിയിൽ തുണി നെയ്ത കബീറും എളിയ ചക്കിനും കൈത്തറിക്കും മഹത്വം നല്കി; പക്ഷേ പണക്കൊതിയനായൊരു പൂജാരി, താൻ ചെയ്യുന്ന ദൈവപൂജയുടെ മൂല്യത്തെത്തന്നെ താഴ്ത്തുന്നു. എല്ലാ ജനങ്ങളും നൈസർഗ്ഗികമായൊരു മഹത്വം വളർത്തിയെടുക്കുവാൻ ശ്രമിക്കട്ടെ; പൌരന്മാർ എന്ന നിലയ്ക്ക്, സമുദായസേവനത്തിന് അവർ ചെയ്യുവാൻ ബാദ്ധ്യതപ്പെട്ട കൃത്യങ്ങളിൽ ഈ മഹത്വത്തെ പ്രദർശിപ്പിക്കയും ചെയ്യട്ടെ. ഇതു് മഹത്തായൊരു ആശ്വാസവും വെല്ലുവിളിയുമാണ്. നാം ചെയ്യുന്ന ജോലിയിൽ നമ്മുടെ സ്വഭാവമഹാത്മ്യത്തെ പ്രവേശിപ്പിക്കുക. ഇത്തരം കർമ്മം എപ്പോഴും മുന്തിനില്ക്കും; ഇത്തരം ആളുകൾ മനുഷ്യൻെറ അതുല്യമായ ശ്രേഷ്ഠതയുടെ പ്രതീകങ്ങളായിരിക്കുകയും ചെയ്യും.

## 23 മൂന്നു് 'പ' കാരങ്ങളുടെ മൽസരഭരണം

ഗീതയിലെ ദർശനത്തിൽനിന്നു് ഉയർന്നുവരുന്ന ശ്രേഷ്ഠമായ സങ്കല്പങ്ങളാണിവ. ആവേശകരങ്ങളായ ഈ സങ്കല്പങ്ങളാൽ ശക്തിയാർജ്ജിച്ച്, ദാരിദ്ര്യത്തിലും അജ്ഞതയിലും ചൂഷണത്തിലും മുഴുകിക്കിടക്കുന്ന നമ്മുടെ ജനലക്ഷങ്ങൾക്ക് വെളിച്ചവും ജീവനും നല്കുവാൻ കഠിനാദ്ധ്വാനം ചെയ്യുന്നതിനുപകരം, നമ്മുടെ ഭരണാധികാരികളിൽ പലരും, നിഷ്ഫലമായ ഈ സ്വാതന്ത്ര്യാനന്തരവർഷങ്ങളിൽ, ബർണാഡ്ഷായുടെ വാക്കുകളിൽ, 'ക്ലേശങ്ങളുടേയും ആവലാതികളുടേയും മൺകട്ടകളായി, ലോകരും (ഗവർമ്മെണ്ടും) തങ്ങളെ സന്തുഷ്ടരാക്കുവാൻ പ്രവർത്തിക്കുന്നില്ലെന്ന് സദാ കുററം പറഞ്ഞുകൊണ്ട് കഴിയുകയാണ്. നാടെങ്ങുമുള്ള നമ്മുടെ ആഫീസർമാരും ഗൃഹസ്ഥന്മാരും, ഭക്ഷണശാലകളിലും മന്ത്രികാര്യാലയത്തിലും മററും ഒത്തുചേരുമ്പോൾ, എന്താണ് ചർച്ച ചെയ്യുന്നതു്. പ്രധാനമായും ത്രിവിധ 'പ'കാര

ങ്ങൾ: പേ (ശമ്പളം), പ്രോസ്പക്റ്റ് (ഉയരുവാനുള്ള സന്ദർഭങ്ങൾ), പ്രമോഷൻ (ഉദ്യോഗക്കയററം). രാജ്യത്തിനെപ്പററിയോ, സഹജീവികളുടെ പർവ്വതാകാരങ്ങളായ പ്രശ്നങ്ങളെപ്പററിയോ, അവയുടെ പരിഹാരത്തിനായി അവർ ചെയ്യേണ്ടതെന്താണെന്നതിനെപ്പററിയോ ഒന്നുമല്ല. രാജ്യത്തിലെ സാധാരണ രീതി ഇതാണ്; ഏതു തരത്തിലുള്ള ആഫീസായാലും ശരി.

ഇതിന് അപവാദമായി ചിലരുണ്ടെങ്കിൽ, ഈ ശ്രേഷ്ഠതരമായ ദേശീയവീക്ഷണത്തിൻേറയും ആദർശശാലിത്വത്തിൻേറയും ആവേശം അവരെ സ്പർശിച്ചിട്ടുള്ളതുകൊണ്ടാണ്. ഈ ന്യൂനപക്ഷമാണ് രാജ്യത്തെ നടത്തിക്കൊണ്ടുപോവുന്നത്. അടിയന്തരമായ ദേശീയ പ്രശ്നങ്ങളെ പരിഹരിക്കുവാൻ കൂടുതൽ കൂടുതൽ ഇത്തരം ആളുകളുടെ സേവനം രാഷ്ട്രത്തിന് വേണ്ടിയിരിക്കുന്നു. നമ്മുടെ പഞ്ചവത്സരപദ്ധതികളിൽ വകയിരുത്തീട്ടുള്ള ധനവിഭവങ്ങളിൽനിന്ന് ആവുന്നത്ര ഗുണം കിട്ടുന്നതിനായി, സ്വപ്രേരണാപരമായ സേവനോത്സുകതയെ സൃഷ്ടിക്കേണ്ടതുണ്ട്.

## 24 ക്ഷേമരാജ്യത്തെപ്പററി കാളിദാസൻെറ സങ്കല്പം

പണം നിർജ്ജീവമാണ്; അതിന് ജീവൻ കൊടുക്കാൻ മനുഷ്യൻ വേണം. ഊർജ്ജസ്വലതയും ദീർഘദർശിത്വവുമുള്ളവർ, അതില്ലാത്തവരേക്കാൾ, കൂടുതൽ കാര്യങ്ങൾ ഒരു നിശ്ചിതസംഖ്യകൊണ്ട് നിറവേററുന്നു. ഒരു ക്ഷേമരാജ്യം നിർമ്മിക്കുവാനിതേ വഴിയുള്ളു; ഉയന്ന ധാർമ്മികനിലവാരത്തിൻേറയും, മാനുഷികപരിഗണനയുടേയും, കർമ്മകൌശലത്തിൻേറയും പ്രതിഫലനമാണ് ഉയന്ന നിലവാരത്തിലുള്ള സാമൂഹ്യക്ഷേമം. രഘുവംശത്തിലെ രാജാക്കന്മാർ — ശ്രീരാമൻ ഇതിലെ അംഗമായിരുന്നു — നടപ്പിൽ വരുത്തിയ ക്ഷേമരാഷ്ട്രത്തെപ്പററിയുള്ള രഘുവംശത്തിലെ വിവരണത്തിൽ, ഭരണപാടവവും സ്വഭാവശുദ്ധിയും സാമൂഹ്യക്ഷേമവുമായി എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്ന് കാളിദാസൻ ഭംഗിയായി വിവരിച്ചിട്ടുണ്ട്.

'പ്രജാനാം ഏവ ഭൂത്യർത്ഥം സ താഭ്യോ ബലിം അഗ്രഹീത്;
സഹസ്രഗുണം ഉത്സ്രഷ്ടും ആദത്തേ ഹി രസം രവിഃ

ജനങ്ങളുടെ അഭിവൃദ്ധിക്കും ക്ഷേമത്തിനുമായാണ് രാജാവ് ജനങ്ങളിൽനിന്ന് കരംപിരിച്ചത് — ഭൂമിയിൽനിന്നു വെള്ളം വലിച്ചെടുത്ത് അതിനെ ആയിരം മടങ്ങായി തിരിച്ചുകൊടുക്കുന്ന സൂര്യനെപ്പോലെ.

എല്ലാ വികസനക്ഷേമപ്രവർത്തനങ്ങളിലും ഈ മനോഭാവം ഉണ്ടായിരിക്കേണ്ടതാണ്. ജനങ്ങളിൽനിന്ന് നികുതികരംവഴി

പണം എടുത്തു്, അതിനെ നൂറും ആയിരവും മടങ്ങായി വർദ്ധിപ്പിച്ചു്, ക്ഷേമപ്രവൎത്തനങ്ങൾ വഴിയായി, അവർക്കു് തിരിച്ചുകൊടുക്കുന്നു. എങ്ങനെയാണു് ഭരണം ഇത്തരമൊരദ്ഭുതം സൃഷ്ടിക്കുന്നതു്? ഈ പണം കൈകാര്യം ചെയ്യുന്നവർക്കു് ഉള്ളിൽ യോഗബലമുണ്ടു്; അവർക്കു് ഭാവനാപൂൎണ്ണമായ സഹാനുഭൂതിയും, കൎമ്മസാമൎത്ഥ്യവുമുണ്ടു്; തങ്ങൾ സ്വതന്ത്രഭാരതത്തിലെ പൗരന്മാരാണെന്നും, ഗംഭീരമായൊരു ദേശീയദൗത്യം നിർവ്വഹിക്കുവാൻ നിയുക്തരായവരാണെന്നും അവർ സദാ സ്മരിക്കുന്നു, ഈ മനഃസ്ഥിതി അവരിൽ വിപ്ലവകരമായൊരു പരിവൎത്തനമുണ്ടാക്കുന്നു; നിശ്ചലവ്യക്തികളായിരിക്കുന്നതിനു പകരം അവർ പ്രബുദ്ധമനുഷ്യരായിത്തീരുന്നു.

നിർഭാഗ്യവശാൽ നമ്മൾക്കിടയിൽ ഇത്തരം നിശ്ചലരായവർ ധാരാളമുണ്ടു്—ഭരണത്തിൽ മാത്രമല്ല, പുറത്തും. ദേശീയദൗത്യങ്ങൾ നിർവ്വഹിക്കുവാനും, അന്താരാഷ്ട്രസമ്മേളനങ്ങളിൽ പങ്കെടുക്കാനുമായി വിദേശത്തേയ്ക്കു പോകുന്ന ഔദ്യോഗികവും അനൗദ്യോഗികവുമായ സംഘങ്ങളിൽ ഇത്തരം ആളുകളുണ്ടു്; തൽഫലമായി, പാർലിമെൻറംഗങ്ങളടക്കം ഈ അംഗങ്ങളിൽ മിക്കവരും, വിദേശസാധനങ്ങൾ വാങ്ങുന്നതിലാണു് ദേശീയദൗത്യം നിർവ്വഹിക്കുന്നതിനെക്കാൾ ശ്രദ്ധ കാണിക്കുന്നതു് എന്ന ആവലാതി പലപ്പോഴും കേൾക്കാറുണ്ടു്. രാജ്യത്തിൻെറ കാൎയ്യങ്ങൾ ശ്രദ്ധിക്കുവാൻ ഇവർക്കു് എന്തു പ്രചോദനമാണുള്ളതു്? നേരത്തെ വിവരിച്ച ഭരണത്തിൻെറ തത്ത്വസംഹിതയുടെ പ്രചോദനം ലഭിച്ചിട്ടുള്ളവരും, അവനവൻെറ കടമ നിർവ്വഹിക്കുന്നതും രാഷ്ട്രത്തിൻെറ താല്പൎയ്യങ്ങൾക്കു പ്രമുഖസ്ഥാനം കൊടുക്കുന്നവരുമായ ആളുകളുമായി ഇവരെ താരതമ്യപ്പെടുത്തി നോക്കൂ.

## 25 ഭാരതത്തിൻെറ തത്ത്വസംഹിതയിലെ വിഭാഗങ്ങൾ

മനുഷ്യൻെറയും സമൂഹത്തിൻെറയും രാഷ്ട്രത്തിൻെറയും ജീവിതവീക്ഷണമനുസരിച്ചു് ഭരണത്തിൻെറ തത്ത്വസംഹിതയും വ്യത്യസ്തമായിരിക്കും. തികച്ചും ഭൗതികമായ സാഹചൎയ്യങ്ങളിൽ അതു് ഒരു തരത്തിലായിരിക്കും; ആത്മീയമൂല്യങ്ങളുടെ അസ്തിത്വത്തിലും അടിസ്ഥാനപരമായ പ്രാധാന്യത്തിലും വിശ്വസിക്കുന്ന ആളുകളുടെ സമൂഹത്തിൽ, അതു് ഇതിൽനിന്നു് തുലോം വ്യത്യസ്തമായിരിക്കും. ജന്മിത്വസമ്പ്രദായത്തിൽ ഇതു് ഒരു തരത്തിലായിരിക്കും; സർവ്വാധിപത്യപരമായ പരിതസ്ഥിതിയിൽ വെറൊരു തരത്തിലും ജനാധിപത്യസമ്പ്രദായത്തിൽ ഇതിൽനിന്നും തുലോം വ്യത്യസ്തവുമായിരിക്കും; മനുഷ്യൻെറ അവിച്ഛിന്നമായ അന്തസ്സിൽനിന്നും മനുഷ്യ

വ്യക്തിത്വത്തിന്റെ മൂല്യത്തിൽനിന്നും ഇവയെ സജീവമായി നിലനിർത്തിവരുവാനുള്ള മനോഭാവത്തിൽനിന്നുമാണ് ജനാധിപത്യരാഷ്ട്രത്തിനും ഭരണരീതിക്കും ശക്തിയും സാംഗത്യവും ലഭിക്കുന്നത്. അതിന്റെ പ്രാവർത്തികമായ തത്ത്വം, മനുഷ്യൻ കശ്മലനല്ല; അവനെ പഠിപ്പിച്ച് നന്നാക്കാം, സാമൂഹിക പരിവർത്തനം നിയമത്തിൽക്കൂടിയും സമാധാനപരമായും നടപ്പിൽ വരുത്താവുന്നതാണെന്നമാണ്—'ബുദ്ധികളുടെ സംഘട്ടനംകൊണ്ട്, തലകളുടെയല്ല.'

മനുഷ്യൻ, സമുദായം, ഭരണം എന്നിവയുടെ തത്ത്വസംഹിതകളിലേയ്ക്കുള്ള ഉൾക്കാഴ്ച ഗീതയിൽ കാണാവുന്നതാണ്. ഒരു വിളക്കെന്നോണം, തത്ത്വദർശനം ജീവിതത്തിലും കർമ്മത്തിലും സാക്ഷാത്കാരത്തിലുമുള്ള നമ്മുടെ മാർഗ്ഗത്തിൽ വെളിച്ചം വീശുന്നു. ഒരാൾക്ക് വഴി കാണുവാൻ ചെറിയൊരു വിളക്ക് മതിയാവുന്നതാണ്; പക്ഷേ വലിയൊരു സംഘം ജനങ്ങൾക്ക് കൂടുതൽ ശക്തമായ വിളക്ക് ആവശ്യമാണ്. അതുപോലെതന്നെ, ഒരു സ്വകാര്യവ്യക്തിക്ക് ജീവിതത്തിലും കർമ്മത്തിലും വഴികാണിക്കുവാൻ ഒരു സാധാരണതത്ത്വസംഹിത മതിയാവും. സമുദായത്തിൽ ഉത്തരവാദിത്വം വഹിക്കുന്നവരുടെ കാര്യത്തിൽ ഇതുപോരാ. ഗീതയിലെ ബുദ്ധിയോഗത്തിൽക്കൂടെ ഇങ്ങനെ ഒരു ദർശനത്തിന്റെ വീക്ഷണവും വ്യാപ്തിയും വേദാന്തം നമുക്ക് തന്നിട്ടുണ്ട്. ഇത് ശങ്കരാചാര്യർ തന്റെ ആധികാരികമായ ഗീതാഭാഷ്യത്തിന്റെ ആമുഖത്തിൽ സൂചിപ്പിച്ചിട്ടുണ്ട്:

വേദങ്ങൾ ദ്വിവിധമായ ധർമ്മത്തിന്റെ സമഗ്രമായൊരു തത്ത്വസംഹിത ഉദ്ഘോഷിക്കുന്നു; പ്രവൃത്തിയും (ബാഹ്യദിശയിലേയ്ക്കുള്ള കർമ്മം) നിവൃത്തിയും (അന്തർമ്മുഖമായ ധ്യാനം); ഇവ (രണ്ടും കൂടി) ലോകത്തെ ഉറപ്പായി നിർത്തുവാനുള്ള വഴിയാവുന്നു; എന്തുകൊണ്ടെന്നാൽ അവ തന്നെയാണ് എല്ലാ ജീവികളുടെയും ശരിയായ അഭ്യുദയവും (സാമൂഹിക സാമ്പത്തിക ക്ഷേമം) നിശ്രേയസവും (ആത്മീയ വളർച്ചയും മോചനവും).

## 26 ജനാധിപത്യഭരണത്തിന്റെ കാര്യത്തിൽ, 'രാജർഷി' എന്നാശയത്തിന്റെ പ്രാധാന്യം

ഇത്തരമൊരു ഭരണസംഹിതയെ സംബന്ധിച്ചേടത്തോളം, ഗീതയുടെ നാലാം അദ്ധ്യായത്തിൽ ശ്രീകൃഷ്ണൻ ഉപയോഗിച്ചിട്ടുള്ള 'രാജർഷി' എന്ന പദം – ഇതിനെ മുമ്പ് എടുത്തു പറഞ്ഞിട്ടുണ്ട് – അർത്ഥവത്തായിത്തീരുന്നു. ഹിന്ദുക്കളിൽ പലരുടേയും മനസ്സിൽ ഈ പദം പലവിധവിചിത്രഭാവനകളും വികൃതമാക്കപ്പെട്ട അർത്ഥങ്ങളും

ദ്യോതിപ്പിക്കും – ഭിത്തികൾക്കുള്ളിൽ വേർതിരിച്ചു നിർത്തിയ, അലൗകികം, നിഗൂഢം, ഐന്ദ്രജാലികം എന്നിങ്ങനെയെല്ലാമുള്ള വൈകൃതങ്ങളെയെല്ലാം നമ്മുടെ മനസ്സിൽനിന്ന് തുടച്ചു മാററിയാൽ, മനുഷ്യജീവിതത്തിനും ലക്ഷ്യത്തിനുമുള്ള ഈ ആശയത്തിൻെറ നാനാമുഖമായ പ്രാധാന്യം മനസ്സിലാക്കാം.

ഒരേ സമയത്തു് രാജാവും ഋഷിയുമായൊരാളെയാണ് ഈ പദം സൂചിപ്പിക്കുന്നതെന്നാണ് ശങ്കരാചാര്യർ പറയുന്നതു്. ഇന്ന് നമ്മുടെ ജനാധിപത്യരാഷ്ട്രത്തിൽ, രാജാക്കന്മാരോ, ചക്രവർത്തിമാരോ ഇല്ല. പക്ഷെ രാജാവിൻെറ പരമാധികാരം വേണ്ടെന്നു വെച്ചപ്പോഴും, പരമാധികാരത്തെത്തന്നെ നിഷ്കാസനം ചെയ്തിട്ടില്ല. ഈ അധികാരത്തെ ഒരു പ്രത്യേക വ്യക്തിയിൽനിന്ന് എടുത്തു്, ലക്ഷക്കണക്കായ പൌരന്മാരുടെ ഇടയിൽ വിതരണം ചെയ്യുകയാണുണ്ടായതു്; ഇവക്ക് സ്വാതന്ത്ര്യവും പരമാധികാരവുമുണ്ട്. അടിസ്ഥാനാർത്ഥത്തിൽ രാജാ എന്നാൽ തിളങ്ങുന്ന ആൾ, ഉത്തരവാദിത്വത്തിൽ പ്രമുഖൻ എന്നാണർത്ഥം. രാജതേ എന്നതിന് തിളങ്ങുന്ന എന്നാണർത്ഥം. അവനിലുള്ള വെളിച്ചം പാത്രത്താലോ മററോ മൂടിവെയ്ക്കപ്പെട്ടിട്ടില്ല; അതു് ഒരു മെഴുകുതിരിസ്തംഭത്തിൽ വെച്ചിരിക്കയാണ്; അതിനാൽ അതു് എല്ലാവശവും വെളിച്ചം പരത്തുന്നു.

സാമാന്യമായൊരർത്ഥത്തിൽ, വീട്ടിൽ അച്ഛനും അമ്മയും, പള്ളിക്കൂടത്തിൽ അദ്ധ്യാപകനും, എല്ലാ പൌരന്മാരും രാജാക്കന്മാർ തന്നെ. ഒരു പ്രത്യേക അർത്ഥത്തിൽ, വ്യവസായപ്രമുഖൻ, ഭരണാധികാരി, മന്ത്രി, നിർവ്വഹണ ഉദ്യോഗസ്ഥന്മാർ ഇങ്ങനെ അധികാരവും ഉത്തരവാദിത്വവും കൈകാര്യം ചെയ്യുന്ന എല്ലാവരും രാജാക്കന്മാരാണ്; ലക്ഷങ്ങളുടെ സന്തോഷക്ഷേമങ്ങൾ അവരെ ആശ്രയിച്ചിരിക്കുന്നു. അവർ എങ്ങനെയാണ് ഈ അധികാരത്തെ കൈകാര്യം ചെയ്യുന്നതു്? എന്തു വെളിച്ചമാണ്, ദർശനമാണ് അവരെ നയിക്കുന്നതു്? ഗീതയിലെ ദർശനത്തിൻെറ കേന്ദ്രബിന്ദു ഈ ചോദ്യമാണ്; മേല്പറഞ്ഞ പദത്തിലെ രണ്ടാംഘടകമായ – ഋഷി എന്നതിൻെറ പ്രാധാന്യം ഇവിടെയാണ്.

സാധാരണ മനുഷ്യക്ക് വെളിച്ചം വീശുന്ന സാധാരണമായൊരു വീക്ഷണത്തെയാണ് അവരും അനുവർത്തിക്കുന്നതെങ്കിൽ, തങ്ങളുടെ പദവിയേയും അധികാരത്തേയും മിക്കവാറും സ്വന്തം ശക്തിവർദ്ധിപ്പിക്കുവാനായി അവർ ഉപയോഗിക്കുവാനാണ് സാദ്ധ്യത. ഇവിടെ കുറുക്കൻെറ സൂത്രശാലിത്തമാണ്, മാനവികതയുടെ ആണത്തമല്ല പ്രകടിതമാവുക, രണ്ടാമത്തേതാണല്ലൊ രാജാവിൻെറ വിശേഷസ്വ

ഭാവം. ഇതിനു്, നാം സാധാരണ വീക്ഷണത്തിൽനിന്നും വ്യത്യസ്തമായൊരു തത്വസംഹിതയെ അനുവർത്തിക്കേണ്ടതുണ്ടു്; ഇതിൽക്കൂടെ മാത്രമേ, സ്വഭാവദാർഢ്യവും സമർപ്പണമനോഭാവവും ഉണ്ടാവുകയുള്ളൂ; ഇതിൽ ഋഷിയുടെ ധീരോദാത്തത, അതിന്റെ സർവ്വസാധാരണവും വിപുലവുമായ അർത്ഥത്തിൽ, പ്രകടിതമാവും. ഇങ്ങനെ രാജാവിൽനിന്നു് ഋഷിയെ വളർത്തിയെടുക്കുവാൻ ബുദ്ധിയോഗം മാർഗ്ഗനിർദ്ദേശം ചെയ്യുന്നു. ഋഷിയുടെ ധീരോദാത്തതയും പുരുഷത്വത്തിന്റെ ധൈര്യവും ഇവിടെ സമ്മിളിതമാവും.

ഭരണകർത്താക്കളിൽ ഇങ്ങനെ രാജാവും ഋഷിയും ഒന്നിക്കണമെന്നാണു്, പുരുഷത്വവും പാവനത്വവും സമന്വിതമാവണമെന്നാണു്, ഗീത നിർദ്ദേശിക്കുന്നതു്; ഇതു് പൊതുവായി എല്ലാവർക്കും, വിശേഷാൽ രാജ്യതന്ത്രജ്ഞന്മാർക്കും ഭരണാധിപന്മാർക്കും ആവശ്യമാണു്. അധികാരത്തെ സാമൂഹിക ഉത്തരവാദിത്വത്തോടും, ഇവ രണ്ടിനേയും, സ്വഭാവശുദ്ധി, സൂക്ഷ്മമായ ചിന്ത, അർപ്പണ മനോഭാവം, കർമ്മകുശലത എന്നിവയിൽനിന്നുണ്ടാവുന്ന ഊർജ്ജസ്വലതയോടും ചേർക്കുമ്പോഴാം, രാജർഷി എന്ന ഈ സവിശേഷമായ സമന്വയം ഒരാളിൽ രൂപം കൊള്ളുന്നു. മനുഷ്യസ്നേഹപരമായ ഉത്സാഹവും തത്ത്വചിന്തയുടെ പ്രശാന്തതയും കൂടിച്ചേരുക എന്നു് ഹെർബട്ട് സ്പെൻസർ ഉന്നയിച്ച സാമൂഹികാവശ്യം ഇവിടെ സാക്ഷാല്ക്കരിക്കപ്പെടുന്നു.

എല്ലാ ഗവമ്മെണ്ടുകളിലും അധികാരം ചുരുക്കം ചില ആളുകളിൽ കേന്ദ്രീകരിച്ചു് നില്ക്കുന്നു. ഈ അധികാരം, പരമാധികാരമുള്ള പൌരന്റെ, സാമാന്യജനങ്ങളുടെ, സ്വാതന്ത്ര്യത്തേയും അന്തസ്സിനേയും ബാധിക്കാതിരിക്കുവാൻ ജനാധിപത്യം ശ്രമിക്കുന്നു. 'സാംബിയൻ ഹ്യൂമനിസം എൻഡ് ലെററർ ടു മൈ ചിൽഡ്രൻ' എന്ന തന്റെ പുസ്തകത്തിൽ സാംബിയയിലെ പ്രസിഡണ്ടായ കെന്നെത്തു് കൌണ്ടാ, ജനങ്ങളിലുള്ള അധികാരത്തെയും ജനങ്ങളുടെ മേലുള്ള അധികാരത്തേയും വേർതിരിച്ചു് കാണിക്കുന്നുണ്ടു്. ആദ്യത്തേതു് അനുനയമാണു്, രണ്ടാമത്തേതു് നിർബ്ബന്ധം. ആദ്യത്തേതു് ജനാധിപത്യരീതി, രണ്ടാമത്തേതു് എല്ലാ സ്വേച്ഛാധിപത്യ ഭരണത്തിന്റേയും രീതി. മനുഷ്യത്വപൂർണ്ണമായൊരു ജനാധിപത്യത്തെക്കുറിച്ചു് അദ്ദേഹം സംസാരിക്കുന്നുണ്ടു്; അവിടെ 'പൌരന്മാരെ നയിക്കുവാൻ എളുപ്പമാണു്, പക്ഷെ ഓടിക്കുവാൻ ബുദ്ധിമുട്ടാണു്; ഭരിക്കുവാൻ എളുപ്പമാണു്, പക്ഷെ അടിമപ്പെടുത്തുവാൻ അസാദ്ധ്യവും.' രാജാവും ഋഷിയും ഒന്നിക്കുക എന്ന പ്രക്രിയ, രാഷ്ട്രീയത്തേയും ഭരണത്തേയും സ്വാധീനിക്കുമ്പോഴാം, ഇതായിരിക്കും ഫലം.

## 27 ഗീതയിലെ പാരത്രികമായ വിശ്വാസപ്രമാണം ആധുനിക ഭാരതത്തിനു് ഉയർത്തുന്ന വെല്ലുവിളി

ആദർശത്തിൻെറ ചൈതന്യത്തേയും കർമ്മചൈതന്യത്തേയും കൂട്ടിച്ചേർക്കുകയും, സ്വഭാവവൈശിഷ്ട്യത്തിൻേറയും കർമ്മകുശലതയുടേയും ദ്വിഗുണമായ ഊർജ്ജസ്വലത മനുഷ്യനു് പ്രദാനം ചെയ്യുകയും ചെയ്യുന്ന, ഗീതയിൽ പ്രതിപാദിച്ചിട്ടുള്ള ഭരണത്തിൻെറ ഈ തത്വസംഹിത, എല്ലാ ജനതകളേയും സർവ്വതോമുഖമായ മഹത്വത്തിലേയ്ക്കു് നയിക്കുമെന്ന വിശ്വാസപ്രമാണം ഗീതതന്നെ അതിൻെറ ദീപ്തമായ അവസാനശ്ലോകത്തിൽ ഉറപ്പായി രേഖപ്പെടുത്തുന്നുണ്ടു്. ഈ മഹദ്വചനത്തെ ബൃഹത്തായൊരു നരംവശവികസനപരീക്ഷണാലയം കൂടിയായ നമ്മുടെ പൗരാണികമായ ഈ ഭൂമിയിൽ തെളിയിച്ചെടുക്കുക എന്നതിനേക്കാൾ ആവേശകരമായി നമ്മുടെ രാഷ്ട്രീയവും ഭരണപരവുമായ സംവിധാനത്തിനു് ചെയ്യേണ്ടതായി ഒന്നുമില്ല; അപ്പോൾ, ലോകത്തിലെ ഏററവും വലിയ ജനാധിപത്യമെന്ന അതിൻെറ സംശയാസ്പദമായ മേന്മയെ, ഏററവും മഹത്തായ ജനാധിപത്യം എന്ന ദീപ്തമായ ശ്രേഷ്ഠതയായി മാററി എടുക്കാം.

യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീഃ വിജയോ ഭൂതിഃ ധ്രുവാ നീതിർ മതിർമമ.

ക്രാന്തദർശിയായ കൃഷ്ണനും കർമ്മധീരനായ അർജ്ജുനനും എവിടെ ഒന്നിക്കുന്നുവോ അവിടെ സമ്പത്തും, ജയവും, ക്ഷേമവും, അചഞ്ചലമായ ധർമ്മവും നിലനില്ക്കും.

നാമിപ്പോൾ മനുഷ്യക്ഷേമത്തെപ്പററി, മനുഷ്യവികസനത്തെപ്പററി പരീക്ഷണങ്ങൾ നടത്തിക്കൊണ്ടിരിക്കയാണു്. ഇതിനു മുമ്പൊരിക്കലും ഇത്ര ബൃഹത്തായ അളവിൽ നാം ഇതു് ചെയ്തിട്ടില്ല. അതിനു് വേണ്ടതായ ചിന്തയും ആശയങ്ങളും നമുക്കുണ്ടായിരുന്നു; പക്ഷെ അതിൻെറ നിർവ്വഹണം പിൽക്കാലത്തു് തടസ്സപ്പെട്ടു, അതുകൊണ്ടു്, ഇന്നു്, പ്രായോഗികനിർവ്വഹണത്തിലായിരിക്കണം ഊന്നൽ—വേഗത്തിലും കൂടുതൽ വേഗത്തിലും, ചക്രവാളത്തിൽ സുശക്തവും ഭദ്രവുമായൊരു ഭാരതം ഉയർന്നു വരുന്നതു് കണ്ടു് നമുക്കു് ആവേശം കൊള്ളാം.

സേവനം നടത്തുവാനായി അധികാരം നേടിക്കൊടുക്കുവാനുള്ള അന്വേഷണമായ യഥാർത്ഥ രാഷ്ട്രീയത്തേയും യഥാർത്ഥമതത്തേയും ഈ പദ്ധതി ഒന്നാക്കിയിരിക്കുന്നു. യഥാർത്ഥമതത്തിൻെറ ആദ്യഘട്ടമായി, സേവനത്തിൽക്കൂടി സ്വഭാവവൈശിഷ്ട്യം നേടുക എന്നതിനെ ഇതു്

സ്ഥാപിച്ചിരിക്കുന്നു. കൂടുതൽ ഉന്നതമായ ഘട്ടങ്ങളുണ്ട്; പക്ഷെ താഴ്ന്നവയെ തരണം ചെയ്യാതെ ഇവയിലേയ്ക്കു് കടക്കവെയ്യു. പക്ഷെ അതായിരുന്നു ഭാരതത്തിൻെറ ദൌർഭാഗ്യം – താഴ്ന്നപടികൾ കടക്കാതെ ഏററവും ഉയർന്നവയിൽ പ്രവേശിക്കുക എന്നതു്; ഇപ്പോഴും ആ സ്ഥിതി തുടരുന്നുണ്ടു്. നാം, മതത്തിൻെറ പേരിൽ, ആദ്യം തന്നെ, മനുഷ്യത്വത്തിൻെറ വളർച്ച്യ്ക്കു് മുമ്പായി, ഋഷിമാരാവാൻ ശ്രമിച്ചു. തത്ഫലമായി നമുക്കു് വിലകുറഞ്ഞ ഋഷിത്വം കിട്ടി; ഇതിനിടയിൽ മനുഷ്യത്വം നഷ്ടപ്പെടുകയും ചെയ്തു. യഥാത്ഥമായ ആത്മീയ ഔന്നത്യം മനുഷ്യത്വത്തിലേ കെട്ടിപ്പൊക്കുവാൻ സാദ്ധ്യമാവൂ. ഗീതയിലെ യോഗദശ്നത്തിൽനിന്നു് ബഹിഗ്ഗമിക്കുന്ന ഈ സത്യത്തെ, ആധുനികകാലത്തു്, സ്വാമി വിവേകാനന്ദൻ വീണ്ടും ഊന്നിപ്പറഞ്ഞു. അതിനാൽ മനുഷ്യത്വം കൈവരുത്തുന്നതിനുള്ള ആദ്യത്തെ പരിപാടി അദ്ദേഹം ജനങ്ങൾക്കു് മുമ്പിൽവെച്ചു. മനുഷ്യനിമ്മിതിക്കുള്ള വിദ്യാഭ്യാസത്തെപ്പററിയും മനുഷ്യരെ ഉണ്ടാക്കുവാനുള്ള മതത്തെപ്പററിയും അദ്ദേഹം പ്രസംഗിച്ചു.

## 28 വിവേകാനന്ദസാഹിത്യം – ശക്തിയുടെ സാഹിത്യം

സ്വാമി വിവേകാനന്ദൻെറ പ്രസംഗങ്ങളും ഗ്രന്ഥങ്ങളും ശക്തിയുടേതായൊരു സാഹിത്യത്തെ നമുക്കു് തന്നിട്ടുണ്ടു്; നമ്മുടെ ദേശീയ നേതാക്കന്മാരിലും, ദേശാഭിമാനികളിലും പലരും ഇതു് അനുഭവിച്ചറിഞ്ഞവരാണു്. രവീന്ദ്രനാഥ്ടാഗോറൻെറ ആദ്യത്തെ പരാമശമാണു് റോമാ റോളാണ്ടിനെ വിവേകാനന്ദനിലേയ്ക്കു് ആകഷിച്ചതു്:

'ഭാരതത്തെ മനസ്സിലാക്കുവാൻ, വിവേകാനന്ദകൃതികൾ പഠിക്കു. അദ്ദേഹത്തിൽ എല്ലാം സാധകമാണു്, നിഷേധാത്മകമായി ഒന്നുമില്ല.' ഇതിൻെറ ഫലമായിരുന്നു, രാമകൃഷ്ണൻേറയും വിവേകാനന്ദൻേറയും വിമശനപരമായ ജീവചരിത്രങ്ങൾ. റോമാറോളാ രചിച്ചതു്: 'ലൈഫ് ഓഫ് രാമകൃഷ്ണ,' ലൈഫ് ഓഫ് വിവേകാനന്ദ ഏൻഡ് ദി യൂനിവേഴ്സൽ ഗോസ്പൽ.' ആദ്യത്തേതിൽ മുഖവുരയിൽത്തന്നെ അദ്ദേഹം ഇരുവരേയും ലോകപ്രാണൻെറ ഉജ്ജ്വലമായ സംഗീതനിർഝരി എന്നു് വിവരിച്ചിട്ടുണ്ടു്. രണ്ടാമത്തേതിൽ, വിവേകാനന്ദൻെറ സംപൂണ്ണകൃതികളെ അദ്ദേഹം താഴെ കാണിച്ച ഹഷോന്മാദ പൂണ്ണമായ വാക്കുകളിൽ വിവരിക്കുന്നു (ഭാഗം 162):

'വിവേകാനന്ദൻെറ വാക്കുകൾ ഗംഭീരമായ സംഗീതമാണു്, ബീഥോവൻെറ ശൈലിയിലെ വാക്യങ്ങൾ, ഹാൻഡലിൻെറ സംഗീതനൃത്തസംഘങ്ങളുടെ പദവിന്യാസംപോലെ ഇളക്കിമറിക്കുന്ന

താളങ്ങൾ. വിദ്യുച്ഛക്തിപ്രവാഹംകൊണ്ടെന്നപോലെയുള്ള ഒരു പുളകം അനുഭവപ്പെടാതെ, 30 വഷത്തിന്റെ ദൂരത്തിൽനിന്നുവരുന്ന ഈ വാകൃങ്ങളെ എനിക്കു് സ്പശിക്കവെയ്യ. നായകന്റെ അധരങ്ങളിൽനിന്നുതന്നെ, ജ്വലിക്കുന്ന വാക്കുകളിൽ, ഇവ ബഹിർഗ്ഗമിച്ചപ്പോൾ, എന്തു് ആഘാതങ്ങൾ, എന്തു പുളകം അവ ഉണ്ടാക്കിയിരിക്കും !'

## 29 ഉപസംഹാരം

അതിന്റെ ആലസ്യത്തിൽനിന്നു് രാജ്യത്തെ ചലിപ്പിക്കുവാൻ ഇത്തരമൊരു ആഘാതം ആവശ്യമാണെന്നു് എനിക്കു് പലപ്പോഴും തോന്നീട്ടുണ്ടു്; 'ദി കംപ്ലീററ് വർക്സ് ഓഫ് സ്വാമി വിവേകാനന്ദ' എന്ന കൃതിയിലെ നൂറുകണക്കായ ജ്വലിക്കുന്ന ഖണ്ഡികകളിൽ ഇതു് ധാരാളം ലഭ്യമാണു്. ഇത്തരമൊരു ശകലം ഉദ്ധരിച്ചുകൊണ്ടു് ഞാൻ ഉപസംഹരിക്കാം. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III, പേജ് 85):

'എഴുന്നേല്ക്കുവിൻ ! ഉണരുവിൻ ! ദൌർബ്ബല്യത്തിന്റെ ഈ മായാജാലത്തിൽനിന്നു് എഴുന്നേല്ക്കുവിൻ. ആരും വാസ്തവത്തിൽ ദുർബ്ബലരല്ല; ആത്മാവു് അസീമവും, സർവ്വവ്യാപിയും സർവ്വശക്തനുമാണു്. എഴുന്നേററു് നിന്നു്, ഉള്ളിലുള്ള ദൈവത്തെ ഉദ്ഘോഷിക്കുവിൻ.... നിങ്ങളെയും എല്ലാവരേയും, മനുഷ്യന്റെ യഥാത്ഥസ്വഭാവം ധരിപ്പിക്കുവിൻ ! സുഷുപ്തിയിലാണ്ട ആത്മാവിനെ വിളിക്കു; അതു് ഉണരുന്നതു് നോക്കു, അതു് ഉണന്നു് ബോധപൂർവ്വം പ്രവത്തിക്കുമ്പോൾ ശക്തിയും, മഹിമയും ലഭ്യമാവും; നന്മയും ശുദ്ധിയും വരും; എല്ലാ ശ്രേഷ്ഠതകളും കൈവരും.'

# 26

# ഭാരതത്തിലെ മനുഷ്യത്വവികസനവും തൊഴിലാളി വർഗ്ഗത്തിൻെറ പ്രശ്നങ്ങളും *

## 1 ആമുഖം

നമ്മുടെ രാജ്യത്തിനു്, പ്രത്യേകിച്ചും അതിലെ തൊഴിൽരംഗത്തിനു്, അതീവപ്രസക്തിയുള്ള ചില കായ്യങ്ങളെപ്പററി നിങ്ങളോടു സംസാരിക്കണമെന്നും ചച്ച് ചെയ്യണമെന്നും എൻെറ ചില സ്നേഹിതന്മാരുടെ ആവശ്യമനുസരിച്ചു് ഈ ലേബർ ഫോറത്തിലേയ്ക്കു് വന്നതിൽ എനിക്കു് സന്തോഷമുണ്ടു്. തൊഴിലാളികളുമായും തൊഴിൽ രംഗത്തു് പ്രവത്തിക്കുന്നവരുമായും എൻെറ ദീഘമായ ബന്ധമാണു് ഈ ക്ഷണം സ്വീകരിക്കുവാൻ എന്നെ പ്രേരിപ്പിച്ചതു്. യുദ്ധകാലത്തു്, ഞാൻ കറാച്ചിയിലായിരുന്നപ്പോഴും, തൊഴിലാളികളുമായി ബന്ധപ്പെട്ട സോഷ്യലിസ്റ്റു്, കമ്മ്യൂണിസ്റ്റു് മുതലായ പാട്ടികളിലെ പ്രവത്തകർ എന്നെ വന്നുകാണാറുണ്ടായിരുന്നു; അവരുമായുള്ള ചച്ച്കളിൽ നമ്മുടെ നാട്ടിലെ തൊഴിലാളിവഗ്ഗത്തിൻെറ പ്രശ്നങ്ങളെ മനസ്സിലാക്കുവാൻ എനിക്കു് സന്ദർഭമുണ്ടായിട്ടുണ്ടു്. ആ സമയത്തു്, കമ്മ്യൂണിസ്റ്റു് പാട്ടിയുടെ ക്ഷണം സ്വീകരിച്ചു്, കറാച്ചി ഖാലിക്‌ദിന ടൌൺഹാളിൽ ലെനിൻവാഷികം ആഘോഷിക്കുവാൻ കൂടിയ വലിയൊരു സദസ്സിനെ അഭിമുഖീകരിച്ചു്, 'ലെനിൻ ഏൻഡ് ഹിസ് കോൺട്രിബ്യൂഷൻ ടു മാർക്സിസം' എന്ന വിഷയത്തെ അധികരിച്ചു ഞാൻ സംസാരിക്കയുണ്ടായി. പിന്നീടു് 1948 ജനുവരിയിൽ, സോഷ്യലിസ്റ്റു്പാട്ടി സംഘടിപ്പിച്ച ഒരു തൊഴിലാളിയോഗത്തെ ആദ്യമായി ഞാൻ അഭിസംബോധന ചെയ്കയുണ്ടായി. എൻെറ പശ്ചാത്തലം ഇതാണു്; പിന്നീടു്, ഭാരതത്തിലെ മനുഷ്യവികസനത്തിൻെറ പശ്ചാത്തലത്തിൽ നമ്മുടെ തൊഴിലാളിവഗ്ഗത്തിൻെറ ക്ഷേമവുമായി ബന്ധപ്പെട്ട കായ്യങ്ങളെ പഠിക്കുവാനും രംഗത്തിലെ പ്രവത്ത

* 1977 മാച്ച് 26-ാംനു ഹൈദ്രബാദിലെ ലേബർ ഫോറത്തിൻെറ യോഗത്തിൽ ചെയ്ത ഒരു വാചാപ്രസംഗത്തെ അടിസ്ഥാനമാക്കിയതു്.

കരുമായി ഇവയെ ചച്ച് ചെയ്യുവാനം എനിക്ക് സന്ദർഭമുണ്ടായിട്ടുണ്ട്. ഇന്നത്തെ പ്രഭാഷണം ആ ദേശീയമായ കാഴ്ചപ്പാടിനനുസൃതമായി തയ്യാറാക്കിയതാണ്.

## 2 മനുഷ്യത്വവികസനം—ഭാരതത്തിൽ ദീർഘകാലമായി അവഗണിക്കപ്പെട്ടൊരു വിഷയം

ഭാരതചരിത്രത്തിലെ ഈ ആധുനികഘട്ടത്തിൽ നാം ചെയ്യുവാൻ ശ്രമിക്കുന്നതു് — ഒററവാക്യത്തിൽ പറയുകയാണെങ്കിൽ — മാനുഷികവികസനമാണ്. ഭാരതത്തിലെ മാനുഷികവികസനമെന്നാൽ മനുഷ്യവർഗ്ഗത്തിലെ ഏഴിലൊരു ഭാഗത്തിൻെറ വികസനമെന്നാണ്. എന്തെന്നാൽ, ലോകത്തിലെ ഓരോ ഏഴാമത്തെ ആളും ഭാരതീയനാണ്. നമ്മുടെ ദീർഘമായ ചരിത്രത്തിൽ ഇന്നു് മാത്രമാണ് ഈ പ്രശ്നത്തെ, ബോധപൂർവ്വം ഒരു ദേശീയനയമെന്നോണം, നാം പരിഗണിച്ചു തുടങ്ങിയിരിക്കുന്നതെന്നു് ഓർമ്മിക്കേണ്ടതാണ്. ഈ ദേശീയ പരിശ്രമത്തിനു പിന്നിൽ അടിയന്തിരസ്വഭാവമുള്ളൊരാവശ്യകതയുണ്ട്; എന്തെന്നാൽ, കഴിഞ്ഞ പല ശതാബ്ദങ്ങളായി ചരിത്രപരമായ പരിതസ്ഥിതികളുടെ സമ്മർദ്ദത്തിൽ മനുഷ്യത്വവികാസത്തെ മാത്രമല്ല, ഈ പ്രശ്നത്തെപ്പററിയുള്ള ബോധത്തെപ്പോലും, നാം അവഗണിക്കയാണുണ്ടായിട്ടുള്ളതു്. അതുകൊണ്ടാണ് പടിപടിയായുള്ള ശ്രേണികളുടേതായ ഒരു സമൂഹം നമുക്ക് കൈവന്നതു്; ഇതിൽ താഴ്ന്ന പടികളിലുള്ള ജനലക്ഷങ്ങൾ സാമൂഹികമായ സൂചിസ്തംഭത്തിൻെറ ഞെരിക്കുന്ന ഭാരമല്ലാതെ അതിൻെറ യാതൊരു ഗുണവും അനുഭവപ്പെടുന്നില്ല; ഇതുകാരണം അവർ മൃഗതുല്യമായ ജീവിതം നയിക്കുന്നു.

പരിമിതമായ ഒരു രംഗത്തൊഴികെ—അതായതു് മതത്തിൻെറ രംഗത്തു് — മനുഷ്യൻ അന്തസ്സിലേയ്ക്കും ശ്രേഷ്ഠതയിലേയ്ക്കും ഉയരുക എന്ന ഈ മഹത്തായ സങ്കല്പം ദീർഘകാലമായി നമ്മെ ചലിപ്പിച്ചിട്ടില്ല. നാം സ്വല്പം ചില മഹത്തുക്കളെ സൃഷ്ടിച്ചു; അവർ ഈ ആദർശത്തെ സാക്ഷാൽക്കരിച്ചുകൊണ്ടു ജീവിച്ചു; അവരുടെ പ്രഭാവത്താൽ, സാധാരണജനങ്ങളുടെ ആന്തരികജീവിതം, സാംസ്കാരികവും ആത്മീയവുമായതു്, ഉയർത്തപ്പെട്ടു; ഇതിൻെറ ഫലമായി അവരുടെ ഇടയിൽ സുപ്രിയരായ കുറെ പുണ്യാത്മാക്കൾ ഉണ്ടായി. ഇവരിൽ ഹിന്ദുക്കളും മുസ്ലീമുകളുമുണ്ടായിരുന്നു; പട്ടികജാതികളിൽപ്പെട്ട ചിലരും. ജാതിമതാദികൾക്കുപരിയായി, സ്ത്രീപുരുഷഭേദമെന്യേയുള്ള മനുഷ്യൻെറ ആത്മീയഭാവത്തെപ്പററിയ വേദാന്തത്തിൻെറ കാഹളധ്വനി, മനുഷ്യൻെറ മതപരമായി വികസനം വിപുലമായ തോതിൽ കൈവരുത്തി; സാമ്പത്തികവും സാമൂഹികവും ഭൌതികവുമായ മട്ടനത്തി

ന്റെതായ ജന്മിത്വസമ്പ്രദായത്തിന്റെ പ്രതികൂലസാഹചര്യങ്ങളിലാണ് ഇതു് നടന്നതു്. കൂടുതൽ അനുകൂലമായ ഇന്നത്തെ ജനാധിപത്യസന്നിവേശത്തിൽ, രാജ്യം സർവ്വതോമുഖമായ മാനുഷികവികസനത്തിന്റെ വെല്ലുവിളിയെ നേരിടുന്ന ഈ അവസരത്തിൽ, മുൻകാലത്തെ ഈ നേട്ടം വിലപിടിച്ചൊരു ആസ്തിയാണ്. ഈ സംഗതി ഊന്നിപ്പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു; അതോടൊപ്പം ഒരു യാഥാർത്ഥ്യം നിങ്ങൾ സ്മരിക്കണമെന്നും എനിക്കഭിപ്രായമുണ്ട്: അതായതു്, ഭാരതത്തിലെ സാമാന്യജനങ്ങൾക്ക് തൊഴിലാളിവർഗ്ഗത്തിനു്, അവരുടെ കഴിഞ്ഞകാലത്തെ മതജീവിതത്തിൽനിന്നു്, സംസ്കാരത്തിന്റെയും മാനവികതയുടേതുമായ ഒരു വിലപ്പെട്ട മൂല്യം പൈതൃകമായി ലഭിച്ചിട്ടുണ്ട്.

## 3 ഭാരതത്തിലെ തൊഴിലാളിവർഗ്ഗം – അതിന്റെ അതുല്യമായ ആസ്തികൾ

ഭാരതത്തിലെ മാനുഷികസന്നിവേശത്തെ സംബന്ധിച്ച ഒരു സുപ്രധാനമായ സംഗതി എല്ലാവരും ഓർമ്മിക്കേണ്ടതുണ്ട്. നമ്മുടെ തൊഴിലാളികൾ അവരുടെ മടിശ്ശീലയിലും ബുദ്ധിയിലും ദരിദ്രരാണെങ്കിലും ഹൃദയത്തിൽ അല്ല. അവർ അസാധാരണമായ അളവിൽ മനുഷ്യത്വവും സംസ്കാരവും ഉള്ളവരാണു്; സമ്പന്നമായൊരാന്തരികമൂല്യം അവർക്കുണ്ട്; ഔദാര്യം സമാധാനപ്രിയത്വം നിഃസ്വാർത്ഥത ഇവയോടൊപ്പം ആത്മീയമൂല്യങ്ങളിൽ ഗഹനമായ വിശ്വാസവുമവർക്കുണ്ട്. മററു പല രാജ്യങ്ങളിലെയും സാധാരണ ജനങ്ങളുമായി അവരെ താരതമ്യപ്പെടുത്തുമ്പോൾ ഭാരതത്തിലെ കർഷകരുടെയും തൊഴിലാളികളുടെയും ഈ അസുലഭമായ ഗുണത്തെ മനസ്സിലാക്കാം. നിങ്ങൾ അവരുടെ വീടുകളിൽ പോകുമ്പോൾ അവർക്ക് ഒരു അപ്പമേ ഉള്ളുവെങ്കിൽ സസന്തോഷം അതു നിങ്ങളുമായി പങ്കിടും. ദരിദ്രരാണെങ്കിലും മദ്യപാനാസക്തിയും അക്രമശീലവും അവർക്കില്ല. നമ്മുടെ പുണ്യപുരുഷന്മാർ പ്രചരിപ്പിച്ച ഭക്തിയിലും ഭജനത്തിലും കൂടി ശതാബ്ദങ്ങളായി മതം നടപ്പിലാക്കിയ മാനവീകരണപ്രക്രിയയിൽക്കൂടി ഈ മഹത്തായ സദ്ഗുണങ്ങൾ അവർ വികസിപ്പിച്ചെടുത്തു. ഭാരതത്തിൽ ദാരിദ്ര്യവും അക്രമവും ഒരുമിച്ചുപോകുന്നില്ല എന്ന സവിശേഷവസ്തുതകളവിടെ സാമൂഹികമായി ഗഹനമായ ആഘാതം ഉണ്ടാക്കിയിട്ടുണ്ട്; ഇതു് നമ്മുടെ ദേശീയനേതാക്കന്മാർ മാത്രമല്ല പുറംരാജ്യങ്ങളിൽനിന്നു് വന്ന നിരീക്ഷകരും സമ്മതിച്ചിട്ടുണ്ട്. നാം ഈ സത്യം കണക്കിലെടുക്കുകയും അതിന്റെ ബൃഹത്തായ ദേശീയ മൂല്യത്തെ നമ്മുടെ എല്ലാ മാനവികവികസനനയങ്ങളുടെയും പരിപാടികളുടെയും അടിസ്ഥാനമാക്കുകയും വേണം.

ഭാരതത്തിൽ ദാരിദ്ര്യം കുററമല്ലെന്നും ഇവിടത്തെ ദരിദ്രജനങ്ങൾ അവശ്യമായോ സംഭാവ്യമായോ വാസ്തവമായോ അക്രമകാരികളല്ലെന്നും മററു രാജ്യങ്ങളിലെപ്പോലെ ദരിദ്രരാവുക എന്നു വെച്ചാൽ അമിതമായ മദ്യസേവയിലേയ്ക്കും അക്രമത്തിലേയ്ക്കും തിരിയുക എന്നതു് ഭാരതത്തെ സംബന്ധിച്ചേടത്തോളം വാസ്തവമാവില്ലെന്നും സ്വാമി വിവേകാനന്ദനാണ് കഴിഞ്ഞ ശതാബ്ദത്തിൻെറ അവസാനം എടുത്തുകാട്ടിയതു്. ഇതു് നാം നമുക്കു് തന്നെ നല്കുന്ന പ്രശംസാപത്രമല്ല; വിദേശീയ നിരീക്ഷകരും ഇതേ അഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ടു്. ഇത്തരത്തിലുള്ള ഒന്നിനെ ഇവിടെ പരാമർശിക്കാം. പ്രസിദ്ധ അമേരിക്കൻ ധനശാസ്ത്രജ്ഞനും ഭാരതത്തിലേയ്ക്കുള്ള അമേരിക്കൻ നയതന്ത്രപ്രതിനിധിയുമായിരുന്ന പ്രൊഫസ്സർ ജോൺ കെന്നെത്തു് ഗാൽബ്രേയിത്തു് പറഞ്ഞതാണതു്. 'ഗാന്ധി: ദി മാൻ ഏൻഡ് ഹിസ് നോട്ട്'' (ഭാഗങ്ങൾ 39–40) എന്ന തൻെറ പുസ്തകത്തിൽ ശ്രീ ശ്രീരാമനാരായൺ രേഖപ്പെടുത്തിട്ടുള്ളതുപോലെ നമ്മുടെ ആസൂത്രണ കമ്മീഷനുമായി ഗാൽബ്രേയിത്തു് നടത്തിയ ചർച്ചകൾക്കിടയിൽ അദ്ദേഹം പറയുകയുണ്ടായി:

'ഭാരതത്തിൽ ദരിദ്രരായ കർഷകരുടെ കണ്ണുകളിൽ ഒരുതരത്തിലുള്ള തിളക്കം ഞാൻ എപ്പോഴും കണ്ടിട്ടുണ്ടു്....ഇവിടത്തെ ഗ്രാമങ്ങളിലെ ദരിദ്രജനങ്ങളുടെ മുഖങ്ങളിൽ സ്വാശ്രയശീലവും ധാർമ്മികമായ സഹനശക്തിയും ഞാൻ കണ്ടിട്ടുള്ളതാണ്; ഇതു് അവരുടെ ദാരിദ്ര്യത്തെ സമ്പന്നമാക്കുന്നു.'

ഇതിനു് എത്രയോ മുമ്പു് 1897 ഫെബ്രുവരിയിൽ നമ്മുടെ തൊഴിലാളിവർഗ്ഗത്തിൻെറ പ്രശ്നങ്ങൾ ആലോചിക്കപ്പെടുകപോലും ചെയ്യാതിരുന്നപ്പോൾ പാശ്ചാത്യരാജ്യങ്ങളിലെ ജൈത്രയാത്ര കഴിഞ്ഞു് മടങ്ങിയ സ്വാമി വിവേകാനന്ദനുമായി മദിരാശിയിലെ ഹിന്ദു പത്രത്തിൻെറ ലേഖകൻ നടത്തിയ ദീർഘമായ അഭിമുഖസംഭാഷണത്തിനിടയിൽ ഒരു ചോദ്യത്തിനുത്തരമായി അദ്ദേഹം പറകയുണ്ടായി. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം IV. പേജ് 485)

'ഭാരതത്തിലെ സാമാന്യജനങ്ങളെക്കുറിച്ചുള്ള അങ്ങയുടെ അഭിപ്രായമെന്താണ് ?'

'നമ്മൾ ഭയാനകമാംവിധം ദരിദ്രരാണ്, നമ്മളുടെ ജനങ്ങൾ വ്യാവഹാരിക കാര്യങ്ങളിൽ അത്യന്തം അജ്ഞരാണ്. പക്ഷെ ദാരിദ്ര്യം ഇവിടെ ഒരു കുററമല്ലാത്തതിനാൽ, സാധാരണ ജനങ്ങൾ നല്ലവരാണ്. അവർ അക്രമശീലരല്ല. അമേരിക്കയിലും ഇംഗ്ലണ്ടിലും, എൻെറ വേഷം കാരണം ഞാൻ പലപ്പോഴും നിയന്ത്രണമില്ലാത്ത

ആരാംക്കൂട്ടം എന്നെ പൊതിയുകയുണ്ടായി. ഒരു പ്രത്യേകവേഷവിധാനംകൊണ്ടു് ഒരാരാംക്കു് ഇങ്ങനെ സംഭവിക്കുക എന്നതു് ഭാരതത്തിൽ ഉണ്ടാവുകയില്ല. മററെല്ലാവിധത്തിലും, നമ്മുടെ ജനങ്ങൾ യൂറോപ്യൻ ജനങ്ങളെക്കാരം സംസ്കാരമുള്ളവരാണു്.'

'ഇവരുടെ ഉന്നമനത്തിനു് അങ്ങു് നിർദ്ദേശിക്കുന്നതെന്താണു് ?'

'അവക്കു് മതേതരവിദ്യാഭ്യാസം കൊടുക്കണം. നമ്മുടെ പൂർവ്വികന്മാർ തീരുമാനിച്ചുവെച്ച പദ്ധതി നടപ്പിൽ വരുത്തുകതന്നെ; എല്ലാ ആദർശങ്ങളേയും സാവധാനമായി അവരുടെ ഇടയിലേയ്ക്കു് കൊണ്ടുവരിക. ധൃതികൂട്ടാതെ അവരെ സമുദ്ധരിക്കുക, സമത്വത്തിലേയ്ക്കു് അവരെ ഉയത്തുക.'

പിന്നീടു് അതേ മാസത്തിൽ, മദ്രാസു് ടൈം പത്രത്തിൻെറ ലേഖകനുമായി നടത്തിയ ഒരു സംഭാഷണത്തിൽ, സ്വാമി പറയുകയുണ്ടായി (പൂർവ്വോക്തം, ഭാഗം 223);

ദൈവത്തിൽ വിശ്വാസമുണ്ടാവുന്നതിനുമുമ്പായി അവനവനിൽ വിശ്വാസമുണ്ടാവുക എന്നതാണു് വലിയ കാര്യം; നമുക്കു് ദിവസങ്ങരം ചെല്ലുംതോറും ആത്മവിശ്വാസം നശിച്ചുവരുന്നു. പരിഷ്കരണവാദികരംക്കെതിരെ എൻെറ ആവലാതി അതാണു്. യാഥാസ്ഥിതികക്കു്, അപക്വതയുണ്ടായിട്ടും, തങ്ങളിൽ കൂടുതൽ വിശ്വാസവും ശക്തിയും ഉണ്ടു്; പക്ഷേ പരിഷ്കരണവാദികരം യൂറോപ്യന്മാരുടെ ചട്ടുകങ്ങളാവുകയും അവരുടെ പൊങ്ങച്ചത്തെ വളത്തുകയും ചെയ്യുന്നു.'

## 4 ജനലക്ഷങ്ങളുടെ മതബോധത്തെ വികലമാക്കാതെ അവരെ ഉയത്തണം

ഇങ്ങനെ, സംസ്കൃതചിത്തരും ശാലീനതയുള്ളവരുമായ ദരിദ്രരെയാണു് നമുക്കു് കൈകാര്യം ചെയ്യേണ്ടതായിട്ടുള്ളതു്. ഏതു തരത്തിലുള്ള വികസനമാണു് അവക്കാവശ്യം ? അവരുടെ മതപരമായ വികസനത്തെ സംബന്ധിച്ചിടത്തോളം. അവരുടെ ദാരിദ്ര്യത്തെയും അജ്ഞതയേയും നീക്കംചെയ്തു്, അതിൻെറ ഭൗതികവും മാനസികവുമായ അസ്തിവാരത്തെ ശക്തിപ്പെടുത്തുകയേ വേണ്ടു. ഇതിൻെറ അത്ഥം, അവരുടെ ജന്മനാലുള്ള ആത്മസംസ്കാരത്തെ ശക്തിപ്പെടുത്തുവാൻ ആവശ്യമായ ആധുനികമതനിരപേക്ഷ വിദ്യാഭ്യാസം അവക്കു് കിട്ടുമാറാക്കണം എന്നാണു്; ഇതു്, അവരുടെ ദീഘവും കഷ്ടപ്പെട്ടു് സമ്പാദിച്ചതുമായ മാനുഷികത്വത്തെ നശിപ്പിക്കാതിരിക്കാനും, അവരെ സാക്ഷരത്വമുള്ള മൃഗങ്ങളാക്കാതിരിക്കാനും, ശ്രദ്ധിക്കയും വേണം. അതിഥിസേവാതല്പരത, സമാധാനപ്രിയത്വം, തൻേറടം,

മതവിശ്വാസം എന്നീ ഗുണങ്ങൾ ഉൾക്കൊള്ളുന്ന ഈ ജനനാലുള്ള ആത്മീയസംസ്കാരം ആന്തരികമായൊരു മാനവികസമ്പന്നതയെ തെളിയിക്കുന്നു; ഇതു് ആധുനികലോകം ദാഹിച്ചുകൊണ്ടിരിക്കുന്നതും, പാശ്ചാത്യരാഷ്ട്രങ്ങൾ അവിടത്തെ ജനതയ്ക്കു് ലഭിക്കുകയില്ലെന്നു നിരാശപ്പെട്ടുകൊണ്ടിരിക്കുന്നതുമാണു്. 1894-ൽ പാശ്ചാത്യ നാട്ടിൽനിന്നു് എഴുതിയ ഒരു കത്തിൽ, സ്വാമി വിവേകാനന്ദൻ നമ്മുടെ നാട്ടുകാരെ ആഹ്വാനം ചെയ്തു: (വിവേകാനന്ദസാഹിത്യ സർവ്വസ്വം ഭാഗം V, പേജ് 92)

'ഉദാത്തമായ സങ്കല്പങ്ങളെ എല്ലാവരുടെയും പടിവാതില്ക്കൽ എത്തിച്ചു്, ആളുകളെ അവരവരുടെ ഭാവി തീരുമാനിച്ചുകൊള്ളുവാൻ വിടുക എന്നതിനായുള്ള ഒരു സംവിധാനം പ്രാവർത്തികമാക്കുക എന്നതാണു് ജീവിതത്തിൽ എന്റെ ഏക ആഗ്രഹം. നമ്മുടെ പ്രപിതാമഹന്മാരും മററു രാഷ്ട്രങ്ങളും ജീവിതത്തിലെ സുപ്രധാന പ്രശ്നങ്ങളെപ്പററി എന്താണു് ചിന്തിച്ചതെന്നു് അവർ അറിയട്ടെ. പ്രത്യേകിച്ചും മററുള്ളവർ ഇപ്പോൾ എന്താണു് ചെയ്യുന്നതെന്നു് അവർ മനസ്സിലാക്കട്ടെ; പിന്നീടു് സ്വന്തം വഴി തീരുമാനിക്കട്ടെ. രാസവസ്തുക്കളെ നാം ഒന്നിച്ചുവെച്ചുകഴിഞ്ഞു; പാകപ്പെടുത്തുന്ന പ്രവൃത്തി പ്രകൃതി സ്വനിയമങ്ങൾക്കനുസരിച്ചു് ചെയ്യട്ടെ. കഠിനമായി അദ്ധ്വാനിക്കുക. ദൃഢത കൈവെടിയരുതു്, ഈശ്വരനിൽ വിശ്വസിക്കുക. പ്രവൃത്തി തുടങ്ങൂ; ഞാൻ അടുത്തുതന്നെ വരാം. ഈ ആദർശത്തെ മുന്നിൽ വെയ്ക്കുക; മതബോധത്തെ വ്രണപ്പെടുത്താതെ ജനലക്ഷങ്ങളെ ഉയർത്തുക.'

അപ്പോൾ, ഭാരതത്തിലെ മാനുഷികവികസനത്തേയും നമ്മുടെ തൊഴിലാളികളുടെ പ്രശ്നത്തേയും പരസ്പരം ബന്ധപ്പെടുത്തി ചർച്ച ചെയ്യുമ്പോൾ, ഏതു വിധത്തിലുള്ള വികസനമാണു് നമ്മുടെ തൊഴിലാളിവർഗ്ഗത്തിനു് വേണ്ടതു് എന്ന സുപ്രധാനമായ പ്രശ്നം നമ്മെ നേരിടുന്നതാണു്. വ്യക്തമായും നമ്മെ അഭിമുഖീകരിക്കുന്ന പ്രഥമമായ പ്രശ്നം, ദാരിദ്ര്യരേഖയ്ക്കു് താഴെ ജീവിക്കുന്ന മുന്നൂറിലധികം ദശലക്ഷം ജനങ്ങളുടെ സാമ്പത്തികവളർച്ചയുമായി ബന്ധപ്പെട്ടതാണു്. ഭാരതത്തിന്റെ പ്രശ്നങ്ങളെ പരിഗണിക്കുമ്പോൾ, ആദ്യത്തേതും തുടരെത്തുടരെ ഉയരുന്നതും ജനലക്ഷങ്ങളുടെ സാമ്പത്തികമോചനമാണു്—മനുഷ്യനെ മനുഷ്യൻ ചൂഷണംചെയ്യുക എന്ന സാമൂഹികവ്യവസ്ഥയിൽനിന്നുള്ള മോചനം. കഴിഞ്ഞ ചില ശതാബ്ദങ്ങളുടെ ഭാരതചരിത്രം പഠിക്കുമ്പോൾ, മററു രാജ്യങ്ങളിൽ കാണാവുന്ന സാമ്പത്തികചൂഷണത്തിനു പുറമേ, പലതരത്തിലുള്ള മററു ചൂഷണങ്ങളിലും നാം പൂർണ്ണമായ പരിശീലനം നേടിയിട്ടുണ്ടെന്ന അമ്പരപ്പി

ക്കുന്ന വസ്തുത കാണാവുന്നതാണ്. നമ്മുടെ ജാതിവ്യവസ്ഥ ചൂഷണ ത്തിന്റെ ഒരു ദുഷിച്ച കേന്ദ്രമായി വികസിച്ച് നിലനിന്നു. അതേ മാതിരി, നമ്മുടെ ജന്മിത്വസമ്പ്രദായം കർക്കശമായൊരുതരം ചൂഷ ണത്തിന്റെ പശ്ചാത്തലമായി ശതാബ്ദങ്ങളോളം നിന്നു. അജ്ഞ രായ സാധാരണ ജനങ്ങളെ ബുദ്ധിപരമായി ചൂഷണംചെയ്യുന്നതി ലും, സ്ത്രീകളെ പുരുഷന്മാർ ചൂഷണംചെയ്യുന്നതിലും സ്ത്രീകളെ സ്ത്രീ കൾതന്നെ ചൂഷണം ചെയ്യുന്നതിലും നമ്മൾ നിരതരായിട്ടുണ്ട്.

നമ്മുടെ പൈതൃകത്തിന്റെ ഇരുളടഞ്ഞ ഭാഗമാണിത്; നമ്മുടെ ദേശീയപ്രബുദ്ധത നേരിടുന്നൊരു വെല്ലുവിളിയായി നാം ഇതിനെ നേരിടേണ്ടിയിരിക്കുന്നു. ഇതിനുള്ള കരുത്ത് നമ്മുടെ പുരാതന ആത്മീയസങ്കല്പങ്ങൾ ഉയർത്തിപ്പിടിച്ച മനുഷ്യമഹത്വത്തിന്റേയും മൂല്യത്തിന്റേയും വിഭാവനകളിലും ആധുനിക പാശ്ചാത്യമാനവിക വീക്ഷണത്തിലും ശാസ്ത്രീയകണ്ടുപിടുത്തങ്ങളിലും നിന്ന് ലഭിക്കാവു ന്നതാണ്. നമ്മുടെ എല്ലാ ദേശീയവികസനപദ്ധതികളുടെയും ലക്ഷ്യം ഭാരതത്തിന്റേതായ സന്നിവേശത്തിൽ മനുഷ്യനെ അവന്റെ നൈസർഗ്ഗികമായ അന്തസ്സിലും മാന്യതയിലും സ്ഥാപിക്കുക എന്ന താണ്. ഇതു് ബൃഹത്തായ ഒരു ജനതതിയെ ഉൾക്കൊള്ളുന്ന കാര്യമാ കയാലും ആന്തരികമായ പ്രതിബന്ധങ്ങൾ ശക്തമായി നേരിടേണ്ടി വരാനിടയുള്ളതിനാലും ഈ കാര്യം ചെയ്തുതീർക്കുവാൻ ദശാബ്ദങ്ങൾ വേണ്ടിവരും.

ശതാബ്ദങ്ങളായി മാനുഷികമൂല്യങ്ങൾ ഭാരതത്തിൽ ചവിട്ടി മെതിക്കപ്പെട്ടിട്ടുണ്ട്. ഈ പരിതഃസ്ഥിതിയിൽ, മനുഷ്യത്വവികസ നത്തെ സാമ്പത്തികവികസനത്തിന്റെ മാത്രം ദൃഷ്ടിയിൽ നോക്കി ക്കാണാൻ സാദ്ധ്യമല്ല. വിപുലമായൊരു വിദ്യാഭ്യാസപദ്ധതിയിൽ ക്കൂടെ നടപ്പാക്കേണ്ട സർവ്വതോമുഖമായ മാനുഷികവികസനത്തി ന്റെ ഒരു ഭാഗമായി ഇതിനെ കാണേണ്ടതുണ്ട്; മനുഷ്യൻ മാനവീ യമായ അന്തസ്സ് ആർജ്ജിക്കുന്നതു് ആത്മീയവും ബുദ്ധിപരവുമായ ബോധത്തിലൂടെയും സാമ്പത്തികഭദ്രതയിൽക്കൂടിയുമാണ്. ഈ മൂന്നു മൂല്യങ്ങളും കൈവന്നാൽ, ഒരാൾ സ്വയമേവ അന്തസ്സുള്ളവനായി ത്തീരുന്നു; നമ്മുടെ നാട്ടിലെ ലക്ഷോപലക്ഷം ജനങ്ങൾക്ക് ഒടുവി ലത്തെ രണ്ടു മൂല്യങ്ങൾ നിരാകരിക്കപ്പെട്ടിട്ടുണ്ട്. ഇതിന്റെ ഫല മായി, അവർ താഴ്ന്ന തലങ്ങളിൽ ജീവിക്കുകയും വെറുങ്ങലിച്ച ജന്മിത്വസമ്പ്രദായത്താൽ അമർത്തിവെക്കപ്പെടുകയും ചെയ്തു. അവ രുടെ അജ്ഞതയും ദാരിദ്ര്യവും കാരണം അവരെ അമർത്തിവെയ്ക്കു കയും ചൂഷണം ചെയ്യുകയും ചെയ്യുന്ന ശക്തികളിതാണെന്നു പോലും അവർക്കറിയില്ല.

## 5 മതേതരവിദ്യാഭ്യാസത്തിൽക്കൂടെ മനുഷ്യവികസനം

അതുകൊണ്ടു്, നമ്മുടെ തൊഴിലാളിവർഗ്ഗത്തിനെ ബാധിക്കുന്ന സാമൂഹികവ്യവസ്ഥയിൽ വിപ്ലവകരമായ മാററങ്ങൾ ഉണ്ടാകുവാൻ, മനുഷ്യവികസനത്തിൻെറ രംഗത്തു് ആദ്യമായി ചെയ്യേണ്ടതു് വിദ്യാഭ്യാസപ്രചരണമാണു്. മതേതരവിദ്യാഭ്യാസത്തെയാണു് ഞാൻ ഉദ്ദേശിക്കുന്നതു്; ഇതു് മനുഷ്യൻെറ നില ഉയർത്തുവാനുള്ള സുശക്തമായൊരു ഘടകമാണു്. ഓരോരുത്തനും അവനവൻ താമസിക്കുന്ന ലോകത്തെയും അവനിൽ ആഘാതം ചെലുത്തുന്ന നൈസർഗ്ഗികവും, സാമൂഹികവും രാഷ്ട്രീയവുമായ ശക്തികളെയും മനസ്സിലാക്കണം; എന്നാൽ മാത്രമേ പരിതഃസ്ഥിതിയെപ്പററി ബോധവാന്മാരാകുവാനും അതിനെ ആവശ്യത്തിനനുസരിച്ചു് മാററിയെടുക്കുവാനും സാദ്ധ്യമാവുകയുള്ളു. മതേതരവിദ്യാഭ്യാസത്തിൻെറ ഉദ്ദേശം, ചുററുമുള്ള ലോകത്തിൽ പിടിച്ചുനില്ക്കുവാനും, അതിലെ ശക്തികളാൽ തുടച്ചുനീക്കിക്കളയാതിരിക്കുവാനുമുള്ള കഴിവു് സമ്പാദിക്കുകയാണു്. ഗ്രാമപ്രദേശത്തിലെ ഒരു ബാലൻ, അജ്ഞനും ദുർബ്ബലനും നിസ്സഹായനുമാണു്; അവനു് ജീവിതത്തിലും ഭാവിയിലും ഒരു പിടുത്തവുമില്ല. അവൻ ഒരു പ്രാഥമിക പള്ളിക്കൂടത്തിലേയ്ക്കു് പോയിത്തുടങ്ങിയാൽ, ചില ദിവസങ്ങൾക്കുള്ളിൽ അവനിൽ ചില മാററങ്ങളുണ്ടാവുന്നു; സ്വന്തം വ്യക്തിത്വത്തേയും വിലയേയും പററി അവൻ ബോധവാനാവുന്നു; മററു മനുഷ്യരുടെയിടയിൽ അവനുമൊരു മനുഷ്യനാണെന്നും, ചുററുമുള്ള ലോകത്തെ മനസ്സിലാക്കാനും അതിൽക്കൂടി അതിനേയും തന്നെത്തന്നേയും ഒരു പരിധിവരെയെങ്കിലും നിയന്ത്രിക്കുവാനും തനിക്കു് കഴിയുമെന്നും അവൻ കണ്ടുപിടിക്കുന്നു. ഇത്തരമൊരു ബോധം നമ്മുടെ നാട്ടിൻപുറത്തും നഗരങ്ങളിലുമുള്ള പരസഹസ്രം തൊഴിലാളികൾക്കു് ഉണ്ടാവുന്നതായി നാം കാണുന്നു; അല്പമായ മതേതരവിദ്യാഭ്യാസംപോലും മാനവികമായ മൂല്യത്തിൻേറയും അന്തസ്സിൻേറയും വ്യക്തിത്വത്തിൻേറയും ബോധം അവരിലുണ്ടാക്കുന്നു.

സ്വാമി വിവേകാനന്ദൻെറ ഉദ്ബോധനപ്രകാരം, നമ്മുടെ വേദാന്തസംഹിതയുടെ വീക്ഷണത്തിൽ, രാജ്യത്തിൻെറ ദീർഘചരിത്രത്തിൽ നാം നിർവ്വഹിക്കുവാൻ തുനിഞ്ഞിട്ടുള്ള ഏററവും ഗംഭീരമായ വിദ്യാഭ്യാസകർമ്മമാണു് സാധാരണ ജനങ്ങൾക്കു് അവരുടെ വ്യക്തിത്വം വീണ്ടെടുത്തു കൊടുക്കുവാനുള്ള ഈ ആധുനിക ഉദ്യമം. ഇതേ വീക്ഷണത്തിൽ, ജനതയുടെ ആത്മീയബോധത്തെ ഉത്തേജിപ്പിക്കുവാനുള്ള ആവശ്യമായ പ്രാരംഭഘട്ടമാണു് ഇതിൽ ഉൾക്കൊള്ളുന്നതു്. നമ്മുടെ സന്നിവേശത്താൽ, ഇതുവരേയും, വ്യക്തി സമൂഹത്തിലും. ജാതി

യിലും കൂട്ടത്തിലും മുങ്ങിക്കിടന്നിട്ടേയുള്ളു. നിങ്ങൾ വ്യത്യസ്ത സത്തയുള്ള ഒരു വ്യക്തിയാണു്! നിങ്ങൾക്കു് വ്യക്തിഗതമായൊരു ഭാഗധേയവുമുണ്ടു്—എല്ലാ മതേതര വിദ്യാഭ്യാസത്തിൻേറയും ആത്മീയസന്ദേശം ഇതാണു്. . ഈ ശിക്ഷണത്തിൽ, എഴുത്തു്, വായന, കണക്കു് എന്നീ പ്രാഥമിക ഇനങ്ങൾ മാത്രമല്ല, ശാസ്ത്രം ആരോഗ്യനിഷ്ഠ, സാമൂഹികശാസ്ത്രം എന്നിവയെപ്പററി സ്വല്പമായ അറിവും—ചുരുക്കത്തിൽ,നാം ജീവിക്കുന്ന ലോകത്തെപ്പററിയ അറിവു്—നമുക്കു ലഭിക്കുന്നു. ഈ അറിവു് മനുഷ്യനു് ലഭ്യമാവുമ്പോൾ, രണ്ടു് കാര്യങ്ങൾ സംഭവിക്കുന്നു: മനുഷ്യസ്വാതന്ത്ര്യത്തിലേയ്ക്കു ഇതു ആദ്യത്തെ പടിയായ സ്വന്തം അന്തസ്സിനെപ്പററിയ ബോധമുണ്ടാവുക; രണ്ടാമതായി, ചുററുമുള്ള ലോകത്തിന്മേൽ ഒരു പരിധിവരെ നിയന്ത്രണശക്തി ലഭിക്കുക. ഒന്നാം ക്ലാസ്സിൽ ഒരു കുട്ടിക്കു് ലഭിക്കുന്ന വിദ്യാഭ്യാസംപോലും, മനുഷ്യൻെറ വ്യക്തിത്വവും അന്തസ്സും ഉത്തേജിപ്പിക്കുന്നതിൽ വലിയൊരു പങ്കു് വഹിക്കുന്നു. പക്ഷേ ഈ മൂല്യം തൃപ്തികരമായൊരു നിലവാരത്തിൽ എത്തണമെന്നുണ്ടെങ്കിൽ, ആ ജനാധിപത്യത്തിൽ, എട്ടാംതരംവരെയെങ്കിലും വിദ്യാഭ്യാസം എല്ലാവർക്കും ഉണ്ടായിരിക്കേണ്ടതാണു്.

ഇതിലും ഉപരിയായ വിദ്യാഭ്യാസം എല്ലാവർക്കും ലഭ്യമാക്കുവാനുള്ള ശ്രമം അഭിലഷണീയമായതാണു്. അമേരിക്കൻ ഐക്യനാടുകളെപ്പോലെയുള്ള രാജ്യങ്ങൾ എല്ലാ പൌരന്മാർക്കും മുഴുവൻ സ്കൂൾ വിദ്യാഭ്യാസവും കൊടുക്കുന്നുണ്ടു്. ഇതിൻെറ ഫലമായി, സമുദായത്തിൻെറ മാനസിക സമ്പത്തു് വർദ്ധിക്കുന്നു. സാങ്കേതികവിദ്യയിൽക്കൂടി നാം ഭൌതികവിഭവങ്ങളെ വർദ്ധിപ്പിക്കുന്നപോലെ, രാഷ്ട്രത്തിൻെറ ബൌദ്ധികസമ്പത്തിനെ വർദ്ധിപ്പിക്കേണ്ടതു് അതിലും കൂടുതലാവശ്യമുള്ളൊരു കാര്യമാണു്. രാജ്യത്തിലെ സുമാർ പത്തു് ശതമാനം ആളുകളിൽനിന്നുമാത്രമേ ഇന്നു് ഈ വിഭവം നാട്ടിനു് കിട്ടുന്നുള്ളു. ഇതുതന്നെ, കഴിഞ്ഞ ശതാബ്ദങ്ങളിലെ അഞ്ചിൽ കുറഞ്ഞ ശതമാനത്തെ അപേക്ഷിച്ചു് വളരെ അധികമാണു്. വരുന്ന നൂറു വർഷങ്ങൾക്കുള്ളിൽ, ഈ സംഖ്യ അനുക്രമമായി ഉയന്നു്, അവസാനം അതു് നമ്മുടെ മുഴുവൻ ജനതയേയും ആവരണം ചെയ്യുന്നൊരു കാലത്തെ നമുക്കു് വിഭാവനം ചെയ്യാവുന്നതാണു്; കുടുംബാസൂത്രണനടപടികൾ നടപ്പിലാക്കിയാലും 80 കോടിക്കും 100 കോടിക്കും ഇടയിലുള്ള ഒരു ജനസംഖ്യ, ഇപ്പോഴത്തെ മാതിരിയല്ല, നല്ല രീതിയിലുള്ള മതേതര വിദ്യാഭ്യാസം ലഭിച്ചിട്ടുള്ളവർ, അപ്പോൾ നമ്മൾക്കുണ്ടാവും. അപ്പോൾ രാഷ്ട്രത്തിനു് ലഭിക്കാവുന്ന മാനസികവിഭവത്തിൻെറ ചൈതന്യം ബൃഹത്തായിരിക്കും.

## 6 രാഷ്ട്രീയ ശിക്ഷണത്തിൽക്കൂടെ മാനുഷിക വികസനം

മതേതര വിദ്യാഭ്യാസത്തിൽക്കൂടെ ലഭ്യമാവുന്ന ആദ്യത്തെ മഹത്തായ അനുഗ്രഹം ഇതാണ്. ഇതോടൊപ്പം ആധുനികഭാരതത്തിൽ വേറൊരു പുതിയ വികസനം നടന്നുകൊണ്ടിരിക്കയാണ്. ജനങ്ങളുടെ രാഷ്ട്രീയബോധത്തിന്റെ ഉത്തേജനം. ശ്രദ്ധേയമായ ഈ സംഗതിയെ നാം പരിഗണിക്കാതിരുന്നാൽ, ആധുനിക ഭാരതത്തെ സംബന്ധിച്ച സവിശേഷത്വം ഗ്രഹിക്കുന്നതിൽ നാം പരാജയപ്പെടും, എന്തുകൊണ്ടെന്നാൽ നമ്മുടെ സഹസ്രാബ്ദദീർഘമായ ചരിത്രത്തിൽ പൂർണ്ണമായും നമ്മുടെ ജനങ്ങൾക്ക് രാഷ്ട്രീയവിദ്യാഭ്യാസം തീരെ ലഭ്യമായിരുന്നിട്ടില്ല—തന്മൂലം അവർക്ക് രാഷ്ട്രീയബോധമോ, വ്യക്തിത്വമോ, ഉണ്ടായിരുന്നില്ല. ഒരു രാജാവിന്റേയോ, ചക്രവർത്തിയുടേയോ, സൈനികസ്വേച്ഛാധിപതിയുടേയോ നിസ്തേജരായ പ്രജകളായിരുന്നു നാം—തൊഴിലാളിവർഗ്ഗം മാത്രമല്ല, പട്ടാളവർഗ്ഗങ്ങളൊഴികെയുള്ള എല്ലാവരും തന്നെ. പക്ഷേ ഇന്ന്, ആധുനിക യുഗത്തിൽ ആദ്യമായിട്ട്, ഒരു രാജാവിൽനിന്നോ, ചക്രവർത്തിയിൽനിന്നോ, വിദേശാധിപത്യത്തിൽനിന്നോ, അനുവദിച്ചു കിട്ടിയതല്ലാത്തതും, ഭാരതജനതയിൽനിന്ന് ലഭ്യമായ അംഗീകാരവും ശക്തിയുംകൊണ്ട് പ്രവർത്തിക്കുന്നതും ആയ ഒരു ജനാധിപത്യറിപ്പബ്ളിക്കൻരാഷ്ട്രം നാം സ്ഥാപിച്ചിരിക്കയാണ്. സാധാരണ മനുഷ്യൻ, രാഷ്ട്രീയപ്രാധാന്യമുള്ള ഒരു വ്യക്തിയായി, രാഷ്ട്രീയമൂല്യത്തിന്റെ ഒരു കേന്ദ്രമായി, വെറും ഒരു പ്രജ എന്നതിൽനിന്ന് വ്യത്യസ്തമായ ഒരു പൌരനായി, ഉയർന്നുവരുക എന്ന ഈ പ്രക്രിയ നമ്മുടെ രാഷ്ട്രീയ സന്നിവേശത്തിൽ അർത്ഥവത്തായൊരു ഘടകമാണ്. അക്ഷരാർത്ഥത്തിൽ പ്രജ എന്നാൽ സന്തതി, ആൺകുട്ടിയോ പെൺകുട്ടിയോ, മാതാപിതാക്കന്മാരെ ആശ്രയിച്ചു നില്ക്കുന്ന ആൾ എന്നാണ്. ഈ അർത്ഥത്തിൽ എല്ലാ പ്രജകളും ശിശുക്കളാണ്. പക്ഷേ ഒരാൾ, പൗരരായിത്തീരുമ്പോൾ, ആ പ്രജാരൂപത്തെ, അന്യരുടെ രക്ഷയിലുള്ളൊരു ശിശുവിന്റെ നിലയെ, ത്യജിക്കുകയും അതിനോടൊപ്പം ചുമതലാബോധമുള്ളൊരു സ്വതന്ത്രവ്യക്തിയാവുകയും ചെയ്യുന്നു.

ആധുനിക ജനാധിപത്യഭാരതത്തിൽ, മനുഷ്യന്റെ നില ഇതാണ്, പക്ഷേ, ഇതു് സഫലീകൃതമായൊരു ലക്ഷ്യമെന്നതിനേക്കാളും, ഒരാദർശമായി നില്ക്കുകയാണ്; കഴിഞ്ഞ മുപ്പതു് വർഷങ്ങളായി ഈ ആദർശത്തിന്റെ സഫലീകരണത്തിനായി നാം അർത്ഥവത്തായ ചില നടപടികൾ എടുത്തിട്ടുണ്ട്. ഈ രീതിയിലുള്ള ഓരോ മുന്നേററവും രാജ്യത്തിലെ ലക്ഷോപലക്ഷം ജനങ്ങളുടെ രാഷ്ട്രീയബോധത്തെ ഉണർത്തുക എന്ന രണ്ടാമതായൊരു ശക്തിഘടകം രാഷ്ട്രീയജീവി

ത്തിലേയ്ക്കു പകർന്നുതരും. 1950_ൽ നാം പുതിയൊരു ഭരണഘടന യിൽക്കൂടി രാഷ്ട്രത്തെ ഒരു റിപ്പബ്ളിക്കായി പ്രഖ്യാപിച്ചതിനുശേ ഷം കഴിഞ്ഞ ഇരുപത്തിഏഴു വർഷങ്ങളായി നമ്മുടെ സാമാന്യജനങ്ങ ളുടെ രാഷ്ട്രീയപരിശീലനത്തിൽക്കൂടി ഇത്തരമൊരു മാനവികവിക സനം സാധിച്ചിട്ടുണ്ട്. കേന്ദ്രത്തിലേയ്ക്കും സംസ്ഥാനങ്ങളിലേയ്ക്കുമാ യി നടത്തപ്പെട്ട തിരഞ്ഞെടുപ്പുകളെല്ലാംതന്നെ ഈ രാഷ്ട്രീയപരിശീ ലനത്തിന് സഹായകരമായിരുന്നിട്ടുണ്ട്; കഴിഞ്ഞ 5000 വർഷങ്ങ ളായി നമുക്കില്ലാതിരുന്ന വ്യക്തിസ്വാതന്ത്ര്യമെന്ന അനർഘമൂല്യത്തെ പ്പററി നമ്മുടെ ജനാധിപത്യരാഷ്ട്രം ജനങ്ങളെ ബോധവാന്മാരാക്കു കയാണ്. ഇക്കഴിഞ്ഞ ലോകസഭാതിരഞ്ഞെടുപ്പിൽത്തന്നെ ജന ങ്ങളുടെ ഇടയിൽ പരിണതമായ രാഷ്ട്രീയബോധം ഒരു പരിധിവരെ ഉയർന്നതായി നാം കണ്ടു. ഇതിൻെറയെല്ലാം വ്യാപ്തി എന്താണ്? സ്വാതന്ത്ര്യം ഒരു രാഷ്ട്രീയവസ്തുതയായി എന്ന് അതു് സൂചിപ്പി ക്കുന്നു. ഭാരതത്തിലെ സാധാരണ ജനങ്ങൾക്ക്, തങ്ങൾ വെറും പ്രജ കളോ, രാഷ്ട്രീയശക്തികളുടെ ഇരകളോ അല്ലെന്നും അവരുടേയും രാഷ്ട്രത്തിൻേറയും രാഷ്ട്രീയഭാഗധേയത്തെ നിയന്ത്രിക്കുവാനും സൃഷ്ടി ക്കുവാനുമുള്ള ആളുകളായി അവർ വളരുകയാണെന്നും ബോദ്ധ്യമായി ത്തുടങ്ങിട്ടുണ്ടെന്ന് ഇതു് പ്രഖ്യാപിക്കുന്നു.

## 7 സ്വാതന്ത്ര്യത്തിൻെറ മുന്നേററം

ജനാധിപത്യത്തിൻെറ അർത്ഥം മനുഷ്യൻ ഒരു പൌരനെന്ന നിലയ്ക്ക് സ്വന്തം ഭാഗധേയം നിശ്ചയിക്കുവാൻ പ്രാപ്തനാവുന്നു എന്ന താണ്. നമ്മുടെ രാഷ്ട്രം ഇന്ന് ചെയ്യാൻ ശ്രമിക്കുന്നതു് ഇതാണ്. കേന്ദ്രവും സംസ്ഥാനവും അംഗീകരിച്ചിട്ടുള്ള തൊഴിൽനിയമങ്ങൾ നമ്മുടെ തൊഴിലാളികളുടെ സാമ്പത്തികസ്ഥിതിയെ സുരക്ഷിതമാ ക്കുവാനും മെച്ചപ്പെടുത്തുവാനുമാണ്. പക്ഷെ ഈ രംഗത്തു് നാം വളരെ കുറച്ചു മാത്രമേ പണി ചെയ്തിട്ടുള്ളു എന്ന് സമ്മതിക്കേണ്ടിയി രിക്കുന്നു; മതേതരവിദ്യാഭ്യാസത്തിൻെറ രംഗത്തുപോലും അധിക മൊന്നും ചെയ്തതായി നമുക്കവകാശപ്പെട്ടുകൂടാ. നമ്മുടെ ജനാധിപത്യ രാഷ്ട്രം, രാഷ്ട്രീയജനാധിപത്യത്തെ സാമ്പത്തികവും സാമൂഹികവു മായ ജനാധിപത്യമായി മാററിയെടുക്കുവാൻ, ഇടവിട്ടിടവിട്ടാണെ ങ്കിലും, നടപടികൾ എടുക്കുന്നുണ്ട്; ഈ മാർഗ്ഗത്തിലുള്ള ശല്യം തോന്നിപ്പിക്കുന്ന മന്ദഗതി, നമ്മുടെ ദീർഘമായ ജന്മിത്വപാരമ്പര്യ ത്തിൻേറയും സ്വതന്ത്രമായ പാർലിമെൻററി പ്രക്രിയകളുടെ സ്വാധീ നത്തിൻേറയും ഫലമാണ്; ഇവിടെ സ്വാതന്ത്ര്യം പലപ്പോഴും പരി വർത്തനത്തെ എതിർക്കുകയും നിലവിലുള്ള സ്ഥിതിയെ നിലനിർത്തു വാൻ സഹായിക്കുകയും ചെയ്യുന്നുണ്ട്. വിദ്യാഭ്യാസപരവും രാഷ്ട്രീ യവും സാമൂഹിക_സാമ്പത്തികവുമായ പരിശ്രമങ്ങളിലും ഉദ്യമങ്ങ

ളിലും പ്രക്രിയകളിലും കൂടെ, ഭാരതത്തിലെ സാധാരണ ജനങ്ങളെ മനുഷ്യോചിതമായ അന്തസ്സിലേയ്ക്കും പദവിയിലേയ്ക്കും ഉയർത്തുകയും ആ വഴി മനുഷ്യവംശത്തിന്റെ ഏഴിലൊന്നു വരുന്ന ഒരു ജനതയുടെ വളർച്ചയിൽക്കൂടെ മനുഷ്യവികസനത്തിന്റെ മാർഗ്ഗത്തിൽ നമ്മുടെ രാഷ്ട്രം ആദ്യത്തെ പടികൾ കടന്നിരിക്കുന്നുവെന്നു് നമുക്കു് സംതൃപ്തിയടയുകയും ചെയ്യാം. നമ്മുടെ നാട്ടിൽ ഇന്നു നടന്നുകൊണ്ടിരിക്കുന്ന വിപ്ലവകരമായ പരിവർത്തനം ഇതാണു്. ജന്മിത്വത്തിലധിഷ്ഠിതമായിരുന്ന ഭാരതം ജനാധിപത്യസംവിധാനത്തിലേയ്ക്കു് ക്രമമായി മാറിക്കൊണ്ടിരിക്കയാണു്.

നേരത്തെ പറഞ്ഞതുപോലെ, ഈ പരിവർത്തനം, നിർഭാഗ്യവശാൽ, മന്ദഗതിയിലുള്ളതും ഇടയ്ക്കു് തടസ്സപ്പെടുന്നതും, വേദനാപൂർണ്ണവുമായൊരു പ്രക്രിയയാണു് – എന്നിരുന്നാലും അതു് മുന്നോട്ടുള്ള ഒരു യാത്രയാണു്. ഭാരതചരിത്രത്തിലെ ഈ ആധുനികഘട്ടത്തിന്റെ അർത്ഥവും പ്രാധാന്യവും മനസ്സിലാക്കിയാൽ മാത്രമേ – അതായതു്, നട്ടെല്ലു് നിവർത്തിപ്പിച്ചു്, മനുഷ്യന്റെ ജന്മാവകാശമായ അന്തസ്സ് അനുഭവിക്കുവാൻ സാധാരണപൌരനെ സഹായിക്കുക. എങ്കിലേ – നമ്മുടെ ബുദ്ധിജീവികൾക്കും ഈ ചലനത്തെ ത്വരിതപ്പെടുത്തുവാനും അതിന്റെ സഫലീകരണത്തിനായി കഴിവതും സംഭാവന ചെയ്യുവാനുള്ള സന്ദർഭങ്ങളെ സ്വാഗതം ചെയ്യുവാനും സാദ്ധ്യമാവുകയുള്ളു. ഈ നാട്ടിലെ സാധാരണ മനുഷ്യർ വളരെക്കാലങ്ങളായി അടിച്ചമർത്തപ്പെട്ടവരാണു്; എല്ലാ തരത്തിലുമുള്ള മർദ്ദനവും അവരേററിട്ടുണ്ടു്. ഭയം, ആത്മവിശ്വാസമില്ലായ്മ, നിസ്തേജസ്ത്വം, ഭാവിയുടെ സന്തോഷകരമായ ശുഭപ്രതീക്ഷയില്ലായ്മ ശതാബ്ദങ്ങളുടെ മുഖമുദ്ര ഇതായിരുന്നിട്ടുണ്ടു്. മർദ്ദനത്തിന്റേയും ചൂഷണത്തിന്റേയും പൊതുവിലുള്ള അവഗണനയുടേയുമായ കഴിഞ്ഞ കാലങ്ങളുടെ അവശിഷ്ടങ്ങളാണിവ. ഇന്നത്തെ പരിതസ്ഥിതിയെ കൈകാര്യം ചെയ്യുമ്പോൾ, ഭൂതകാലത്തിന്റെ ഈ ബാദ്ധ്യതകളെ നാം കണക്കിലെടുക്കേണ്ടതുണ്ടു്. 1947 ൽ നാം സമ്പാദിച്ച രാഷ്ട്രീയസ്വാതന്ത്ര്യം, രാഷ്ട്രീയതലത്തിൽ മാത്രമായി നില്ക്കരുതു്. അങ്ങനെയായാൽ അതു് ക്ഷയിച്ചു് നശിച്ചുപോവും. സാമ്പത്തികവും. സാമൂഹികവും, സാംസ്കാരികവും, ആത്മീയവുമായ സ്വാതന്ത്ര്യങ്ങളുടെ ഔന്നത്യങ്ങളെ ജയിക്കുവാനായി മുന്നേറിക്കൊണ്ടിരിക്കുന്ന രാഷ്ട്രീയസ്വാതന്ത്ര്യമാണു് ഏററവും മെച്ചപ്പെട്ടതു്. സ്വാതന്ത്ര്യമാണു് നമ്മുടെ ഉപനിഷത്തുകളുടെ മർമ്മപ്രധാനമായ സന്ദേശം എന്നാണു് സ്വാമി വിവേകാനന്ദൻ പറഞ്ഞതു്. 'വേദാന്തവും അതിനെ ഭാരതീയജീവിതത്തിൽ പകർത്തേണ്ട രീതിയും' എന്ന വിഷയത്തെ അധികരിച്ചു് ചെയ്ത പ്രസംഗത്തിൽ അദ്ദേഹം പറയുന്നു: (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III, പേജ് 130)

'ഉപനിഷത്തുകൾ ശക്തിയുടെ വൻ ഖനികളാണ്. ലോകത്തെ മുഴുവൻ ഊർജ്ജസ്വലമാക്കുവാൻ വേണ്ട ശക്തി അവയിലുണ്ട്. അവയിൽക്കൂടെ ലോകത്തെ ചൈതന്യപൂർണ്ണവും ശക്തവും പ്രഫുല്ലവുമാക്കുവാൻ കഴിയും. എല്ലാ വർഗ്ഗങ്ങളിലേയും മതങ്ങളിലേയും വിഭാഗങ്ങളിലേയും ദുർബ്ബലരും, അവശരും മറ്റിതരുമായവരോട് സ്വന്തം കാലിൽ ഉറച്ചു നില്ക്കുവാനും സ്വതന്ത്രരാവാനും അതു കാഹളം മുഴക്കും. സ്വാതന്ത്ര്യം – ശാരീരികം, മാനസികം, ആത്മീയം–ഉപനിഷത്തുകളുടെ മുദ്രാവാക്യം ഇതാണ്.'

## 8 മനുഷ്യനിർമ്മിതിയിൽക്കൂടെ രാഷ്ട്രനിർമ്മാണം

ഉദ്ദേശം ഇരുപത്തിയഞ്ച് വർഷങ്ങൾക്കുമുമ്പ്, വിപുലമായ തോതിൽ, നാം ഒരു സാമൂഹ്യവികസനപരിപാടി തുടങ്ങുകയുണ്ടായി. അനൗദ്യോഗികമായി ആദ്യം മുതൽ ഞാൻ ഇതുമായി ബന്ധപ്പെട്ടിരുന്നു. ആത്യന്തികമായ അതിൻെറ പരാജയത്തിൽപ്പോലും, അതു് സുപ്രധാനമായ ഫലങ്ങൾ കൈവരുത്തീട്ടുണ്ട്; അന്നത്തെ സാമൂഹ്യസ്ഥിതിയും ഇന്നത്തേതും തമ്മിലുള്ള വ്യത്യാസം ആർക്കും മനസ്സിലാക്കാവുന്നതാണ്. നമ്മുടെ നാട്ടിലേയും നഗരത്തിലേയും ജനങ്ങൾ ഭീരുക്കളും, നിസ്സഹായരും, ദുർബ്ബലരും, സംശയാലുക്കളുമായിരുന്നു; അവരുടെ കരുത്തിനെപ്പററി യാതൊരു ബോധവും അവർക്കുണ്ടായിരുന്നില്ല. ഗവൺമെണ്ടും, നഗരവാസികളുടെ സംഘടനകളും, ഗ്രാമങ്ങളിൽത്തന്നെയുള്ള ചൂഷണസംഘങ്ങളും അവരെ കൈകാര്യം ചെയ്യുവാനുള്ള വസ്തുക്കളായിട്ടാണ് പരിഗണിച്ചതു്. കഴിഞ്ഞ ഇരുപത്തഞ്ചുവർഷങ്ങളായി ഈ സ്ഥിതിക്കു് സാരമായ മാററമുണ്ടായിട്ടുണ്ട്. ഈ കാലയളവിൽ ലക്ഷക്കണക്കിന് തൊഴിലാളികളെ സംഘടിപ്പിച്ചുകൊണ്ട്, എടുത്തുപറയത്തക്ക പുരോഗതി നമ്മുടെ തൊഴിലാളി മേഖലയിൽ ഉണ്ടായിട്ടുണ്ട്; ഇതു് ഗ്രാമങ്ങളിലേക്കാളും പട്ടണങ്ങളിലാണുണ്ടായിട്ടുള്ളതെന്നതു് ശരിയാണ്. കേരളത്തിലൊഴികെ, ഗ്രാമപ്രദേശങ്ങളിൽ പണി എടുക്കുന്ന ലക്ഷോപലക്ഷം തൊഴിലാളികളെ നാം ഇനിയും സംഘടിപ്പിച്ചിട്ടില്ല; പക്ഷേ ഈ മേഖലയിലും ചിലതെല്ലാം ചെയ്യപ്പെടുന്നുണ്ട്; അവരുടെ സാമ്പത്തികവും സാമൂഹികവുമായ അവകാശങ്ങളേയും താല്പര്യങ്ങളേയും രക്ഷിക്കാനുള്ള നിയമനിർമ്മാണവും ഇതിൽപ്പെടും.

ഈ പ്രവർത്തനങ്ങളിൽക്കൂടെയെല്ലാം, നമ്മുടെ മാനുഷികസന്നിവേശത്തിൽ ഗംഭീരമായൊരു പരിവർത്തനം ഉണ്ടാവുന്നതായി നമുക്ക് കാണാം; ഇതിൽക്കൂടെ, പല ദശാബ്ദങ്ങൾക്ക് മുമ്പ് നാമമാത്രം മനുഷ്യരായിരുന്നവർ, വളച്ചയെത്തിയ ആളുകളായിക്കൊണ്ടിരിക്കയാണ്. സാധാരണഗതിയിലുള്ള ഔപചാരികവിദ്യാഭ്യാസത്തിനു

പുറമെ ഈ വിദ്യാപ്രചരണപദ്ധതി എല്ലാ തുറകളിൽക്കൂടെയും ഊർജ്ജിതമായി തുടർന്നുകൊണ്ടിരിക്കണം. ഔപചാരികവിദ്യാഭ്യാസത്തിൻെറ രംഗത്തു്, തുലോം അതൃപ്തികരമായൊരു സ്ഥിതിയാണു് ഇന്നുള്ളതു്; സ്വാതന്ത്ര്യം ലഭിച്ചു് മുപ്പതു്വർഷങ്ങളായിട്ടും, സാർവ്വജനിക പ്രാഥമികവിദ്യാഭ്യാസത്തിൻെറ അനുഗ്രഹം ലക്ഷക്കണക്കായ നമ്മുടെ നാട്ടുകാർക്കു് നിഷേധിക്കപ്പെട്ടിരിക്കയാണു്. വിദ്യാഭ്യാസം വിപുലമായി പ്രചരിതമായിട്ടുള്ള സമൂഹങ്ങളിൽ, ഗംഭീരവും ദൂരവ്യാപകവുമായ മാററങ്ങൾ ഉണ്ടായിട്ടുള്ളതായി ഞാൻ കണ്ടിട്ടുണ്ടു്. ഉദാഹരണമായി, കേരളത്തെപ്പോലെയൊരു സംസ്ഥാനത്തു്, സാധാരണ ജനങ്ങളുടെ ഇടയിലുള്ള ഉയന്ന സാക്ഷരത കാരണം ഉയന്ന നിലവാരത്തിലുള്ള രാഷ്ട്രീയബോധവും, സാമൂഹികപ്രക്രിയകളെപ്പററിയ ജ്ഞാനവും, പുരോഗമനപരമായ ആശയങ്ങളോടുള്ള പ്രതികരണവും അവിടെ കാണാവുന്നതാണു്. ലോകത്തിലെ മററു് പ്രദേശങ്ങളെ സംബന്ധിച്ചേടത്തോളവും ഇതു ശരിയാണു്. ഇത്തരമൊരു സ്ഥിതി രാജ്യത്തിലൊട്ടാകെ നിലവിൽവരുത്തണം. രാജ്യത്തിൽ മതേതര വിദ്യാഭ്യാസത്തെ വിപുലമായ തോതിൽ പ്രചരിപ്പിച്ചാൽ, ചൈതന്യപൂർണ്ണവും, ആത്മവിശ്വാസമുള്ളതും, സാമൂഹികപ്രക്രിയകളുടെ മേൽ ബോധപൂർവ്വമായ ദൃഢമായ ഗ്രാഹ്യവും ഉള്ള ഒരു പ്രബുദ്ധസമുദായം രൂപംകൊള്ളും. നേരത്തെ പറഞ്ഞപോലെ, പ്രകൃതിപരവുംസാമൂഹികവുമായ പരിതസ്ഥിതിയുടെ സൃഷ്ടികളാവുന്നതിനുപകരം, അവർ അതിൻെറ സ്രഷ്ടാക്കളായി ഭവിക്കും; ചരിത്രത്തിൻെറ ഇരകളാകുന്നതിനുപകരം അതിൻെറ നിർമ്മാതാക്കളാവും. ഇതാണു് വിവേകം; സ്വയം തീരുമാനങ്ങൾ എടുക്കുവാനും, അതിൻെറ അനന്തരഫലങ്ങളെ നേരിടുവാനും, വിശ്വാസപ്രമാണങ്ങൾ കൈവരിക്കുവാനും അവയിൽ ഉറച്ചുനില്ക്കുവാനും ഉള്ള കഴിവിൻെറ തെളിവാണു് ഇതു്. എപ്പോഴും അന്യൻെറ തീരുമാനങ്ങളെ ആശ്രയിക്കുന്നയാൾ ഒരു ശിശുവിനെപ്പോലെയാണു്. മതേതരവിദ്യാഭ്യാസത്തിൻെറ ലക്ഷ്യം, ഈ മാനസികമായ ശൈശവത്തെ അതിജീവിച്ചു്, മനുഷ്യനെ സ്വന്തം കാലിൽ നില്ക്കുവാൻ പ്രാപ്തനാക്കുകയാണു്. മനുഷ്യനിർമ്മിതിയിൽക്കൂടെ രാഷ്ട്രനിർമ്മാണം എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞതു് ഇതിനെയാണു്.

ഭാരതത്തിൽ ഈ രണ്ടുപ്രക്രിയകളും ഒപ്പം നടന്നുകൊണ്ടിരിക്കുന്നുണ്ടു്; പക്ഷെ അവയുടെ ഗതിവേഗത്തെ ത്വരിതപ്പെടുത്തേണ്ടതുണ്ടു്. ഔപചാരികവും അനൌപചാരികവുമായ വിദ്യാഭ്യാസത്തിനുള്ള എല്ലാ സന്ദർഭങ്ങളും അവക്കുണ്ടാക്കിക്കൊടുക്കുകയും അവയെ പ്രയോജനപ്പെടുത്തുവാനുള്ള ശ്രമത്തിലേപ്പെടുവാൻ അവക്കു് പ്രചോദനമേകുകയും വേണം. സംപൂർണ്ണമായ മനുഷ്യവികസനത്തിൻെറ

ദ്ദേശ്യത്തെ അവരുടെ മനസ്സുകളിൽ ഉറപ്പിക്കുകവഴി മാത്രമേ ഇത്തരത്തിലുള്ള പ്രചോദനം ലഭ്യമാവൂ; ഈ വികസനം സാമ്പത്തികവും സാമൂഹികവുമായ പുരോഗതിയേക്കാൾ കൂടുതൽ പ്രാധാന്യമുള്ളതും, അവയിലേയ്ക്കു് നയിക്കുന്നതുമാണു്.

## 9 മാനുഷിക വികസനം – സാമ്പത്തികേതര ഘടകങ്ങളുടെ പ്രാധാന്യം

ഭാരതത്തിലെ തൊഴിലാളിപ്രസ്ഥാനം, ഇന്നുവരെ, വ്യവസായവ്യാപാരങ്ങളിലെ മനുഷ്യബന്ധങ്ങളുടെ സാമ്പത്തികവശത്തെപ്പററി മാത്രമെ ശ്രദ്ധിച്ചിട്ടുള്ളു എന്ന സംഗതി ഞാൻ ഊന്നിപ്പറയുകയാണു്; തൊഴിലാളികളുടെ ക്രിയാശക്തി എങ്ങനെ വർദ്ധിപ്പിക്കാം, അവർക്കു് കൂടുതൽ ശമ്പളവും വേതനവും എങ്ങനെ സമ്പാദിക്കാം. ഇതു് തീർച്ചയായും പ്രധാനപ്പെട്ടൊരു കാര്യമാണു്; പക്ഷെ, മനുഷ്യവികസനത്തിൻെറ തത്ത്വസംഹിതയുടേയും പരിപാടിയുടേയും മുഴുവനും അല്ലാതെ അതിൻെറ ഒരു ഭാഗം മാത്രമായി ഇതിനെ പരിഗണിച്ചില്ലെങ്കിൽ, സാമ്പത്തികേതരഘടകങ്ങളുടെ പ്രാധാന്യത്തെ അംഗീകരിക്കുകയും അവർക്കു് അർഹമായ സ്ഥാനം നല്കുകയും ചെയ്യില്ലെങ്കിൽ, അതു് സ്വയമേവ പരാജയപ്പെടും. നമ്മുടെ ദേശീയവികസനത്തിൽ നാം ഈ പ്രശ്നം ഉന്നയിക്കുകയും അതിനു് ഉത്തരം കാണുവാൻ ശ്രമിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. മനുഷ്യൻെറ വളർച്ച പണംകൊണ്ടു്, കൂടുതൽ പണംകൊണ്ടു്, ഉറപ്പുവരുത്താമോ? നൂററുപ്പിക സമ്പാദിക്കുന്നൊരു തൊഴിലാളി മുന്നൂററുപ്പിക സമ്പാദിച്ചു തുടങ്ങിയാൽ, അയാൾ അതുകൊണ്ടുതന്നെ കൂടുതൽ മെച്ചപ്പെട്ടൊരു മനുഷ്യനാവുമോ ?

ഇതുവരെ നാം ദുർല്ലഭമായേ ഈ ചോദ്യം ഉന്നയിച്ചിട്ടുള്ളു. സാമ്പത്തികഭദ്രതയോടൊപ്പം സാംസ്കാരികമായഉന്നമനവും കൈവരുത്തുന്നതിൻെറ അനിവാര്യമായ ആവശ്യകതയുടെ പശ്ചാത്തലത്തിൽ, ഇനി അങ്ങോട്ടു് നാം ഈ ചോദ്യം ചോദിച്ചുതുടങ്ങേണ്ടിയിരിക്കുന്നു. എന്നാൽ മാത്രമേ മനുഷ്യജീവിതത്തിനു് മൂല്യം സിദ്ധിക്കുകയുള്ളു. പണം കൂട്ടിവെച്ചാൽ വലുപ്പം വർദ്ധിക്കും. ഒരാൾക്കു് മടിശ്ശീലയിൽ ധാരാളം പണമുണ്ടായിരിക്കാം; പക്ഷെ അയാൾ എങ്ങനെയാണു് അതിനെ ചിലവു് ചെയ്യുന്നതു്? ധനവിഭവങ്ങളെ, അതു് വലിയതോ, ചെറിയതോ ആവട്ടെ, മനുഷ്യവികസനവും പൂർത്തീകരണവും കൈവരുത്തുവാൻ എങ്ങനെയാണു് ഉപയോഗിക്കേണ്ടതു്? മനുഷ്യൻെറ സാംസ്കാരിക നിലവാരവും ഉയർത്തപ്പെടുന്നില്ലെങ്കിൽ, ഇതു് സാദ്ധ്യമല്ല. രണ്ടാം ലോകമഹായുദ്ധകാലത്തു്, ഞാൻ കറാച്ചിയിലായിരുന്നപ്പോൾ, മനുഷ്യൻെറ ജീവിതത്തിൽ സംസ്കാരവും

അതിന്റെ അഭാവവും എങ്ങനെ മൂല്യത്തെ സൃഷ്ടിക്കുകയോ ഇല്ലാതാക്കുകയോ ചെയ്യുന്നുവെന്ന നേരിൽ കണ്ടു. രാമകൃഷ്ണമിഷന്റെ വിദ്യാലയങ്ങളിലെ ഗോത്രവർഗ്ഗ അദ്ധ്യാപകന്മാരുടെ ജീവിതത്തിൽ അവരിലും ഇരട്ടിവരുമാനം കിട്ടുന്ന പുറംഭാഗത്തുമുള്ള ഗോത്രവർഗ്ഗക്കാരുടെ ജീവിതത്തിലുള്ളതിനേക്കാൾ എത്രയോ അധികം സാംസ്കാരികസമ്പന്നത ഉണ്ടായിരുന്നു. നാം ഇതുവരെ നമ്മുടെ തൊഴിലാളിവർഗ്ഗത്തെ സംബന്ധിച്ചേടത്തോളം ഈ കാര്യം പരിഗണിച്ചിട്ടില്ല. ഞാൻ ഇതു് ഊന്നിപറയുവാനാഗ്രഹിക്കുന്നു; എന്തുകൊണ്ടെന്നാൽ, സ്വാതന്ത്ര്യത്തിനുശേഷം, ഈ വസ്തുത നാം ഗൗരവമായി പരിഗണിച്ചിട്ടില്ല—ഇടതടവില്ലാതെ, പണത്തിന്റേയും വരുമാനത്തിന്റേയും കാര്യത്തിൽ ഊന്നൽ കൊടുക്കുകയും, മനുഷ്യവികസനത്തിന്റെ കൂടുതൽ അർത്ഥവത്തായ വശങ്ങളെ അവഗണിക്കുകയുമാണു് നാം ചെയ്തിട്ടുള്ളതു്. കൂലിയും ശമ്പളവും വർദ്ധിപ്പിക്കുന്നതു് മനുഷ്യവികസനത്തിന്റെ ഒരു ഇനം മാത്രമാണു്; പരക്കെയുള്ള ദാരിദ്ര്യമനുഭവിക്കുന്ന നമ്മുടെപോലെയുള്ളൊരു രാജ്യത്തിൽ അതു് പ്രഥമ പ്രാധാന്യമുള്ളതാണെന്നും പറയാം; പക്ഷെ അതുമാത്രംകൊണ്ടു് എല്ലാമായില്ല.

'ഗാന്ധീസ് സോഷ്യൽ ഫിലോസൊഫി' എന്ന തന്റെ ഈയിടെ പ്രസിദ്ധീകരിച്ച പുസ്തകത്തിൽ, പ്രൊഫ. ബി. എൻ. ഗാംഗുലി, പ്രസിദ്ധ മാർക്സിസ്റ്റ് ചിന്തകനായ ഫ്രെഡറിക് എങ്കൽസിന്റെ 'ലെറ്റേഴ്സ് ഓൺ ഹിസ്റ്റോറിക്കൽ മെററീരിയലിസം' എന്ന പുസ്തകത്തിൽനിന്നു് രണ്ടു് ശകലങ്ങൾ ഉദ്ധരിക്കുന്നുണ്ടു്; അവ ഈ അവസരത്തിൽ സംഗതമാണു്: (ഭാഗം 334)

'യുവജനങ്ങൾ സാമ്പത്തികവശത്തിനു് അതു് അർഹിക്കുന്നതിലും അധികം ഊന്നൽ കൊടുക്കുന്നുണ്ടെന്നതിനു് മാർക്സും ഞാനും തന്നെ ഭാഗികമായി അപരാധികളാണു്. പ്രധാന തത്ത്വങ്ങളെ ഞങ്ങൾക്കു് ഊന്നി പറയേണ്ടിവന്നു; എന്തുകൊണ്ടെന്നാൽ, ഞങ്ങളുടെ എതിരാളികൾ ഇവയെ നിഷേധിച്ചിരുന്നു; ഈ പരസ്പര പ്രവർത്തനത്തിൽ മററു് ഘടകങ്ങൾക്കുള്ള സ്ഥാനത്തെപ്പററി പറയുവാൻ ഞങ്ങൾക്കു് പലപ്പോഴും സമയമൊ സ്ഥലസൌകര്യമൊ, സന്ദർഭമൊ ലഭിച്ചില്ല!' (1890, സെപ്റ്റംബർ 21 – 22 ലെ എഴുത്തു്)

അസ്ഥിവാരവും മേല്പെട്ടും തമ്മിലുള്ള മൌലികമായ പരസ്പര പ്രവർത്തനത്തെ ഊന്നിപ്പറഞ്ഞുകൊണ്ടു് എങ്കൽസ് പറയുന്നതായി ഗാംഗുലി പ്രസ്താവിക്കുന്നു. മേല്പറഞ്ഞ പുസ്തകം :

'രാഷ്ട്രീയവും, നിയമപരവും, താത്ത്വികവും, മതപരവും, സാഹിത്യപരവും, കലാപരവും മററുമായ വികസനപ്രക്രിയകൾ സാമ്പ

ത്തികവളർച്ചയെ ആശ്രയിച്ചാണ് നില്ക്കുന്നത്. ഇവയെല്ലാം തന്നെ തമ്മിൽത്തമ്മിലും സാമ്പത്തിക അടിത്തറയിന്മേലും, സ്വാധീനം ചെലുത്തുന്നുണ്ട്. സാമ്പത്തികഘടകം ചൈതന്യവത്തായ ഏകകാരണവും മററുള്ളതെല്ലാം നിശ്ചലമായ ഫലങ്ങളുമാണെന്ന് പറഞ്ഞുകൂടാ. സാമ്പത്തികാവശ്യങ്ങളുടെ അടിസ്ഥാനത്തിൽ പരസ്പരപ്രവർത്തനങ്ങൾ നടക്കുന്നു; അവസാനം ഇതാണ് നിർണ്ണായകസ്വാധീനം ചെലുത്തുന്നത്. മനുഷ്യർ അവരവരുടെ ചരിത്രത്തെ അവർ തന്നെയുണ്ടാക്കുന്നു; പക്ഷെ നിശ്ചിതമായ ഒരു പരിതസ്ഥിതിയാൽ നിയന്ത്രിക്കപ്പെട്ടാണ് അവർ അതു ചെയ്യുന്നത്'' (1894 ജനുവരി 25-ാനു-ലെ കത്ത്).

രാജ്യത്തിൽ പലേടത്തും യാത്ര ചെയ്ത് പൊതുമേഖലാസ്ഥാപനങ്ങളിലെ യോഗങ്ങളിൽ പ്രസംഗിക്കുകയും അതിലെ മാനേജർമാരുമായി തൊഴിലാളിപ്രശ്നങ്ങളെ ചർച്ചചെയ്യുകയും ചെയ്തശേഷം, നമ്മുടെ തൊഴിലാളികൾ മാസം തോറും മുന്നൂറു മുതൽ ആയിരം വരെ ഉറുപ്പിക മാസശമ്പളം വാങ്ങുന്നുണ്ടെന്ന് ഞാൻ കണ്ടിട്ടുണ്ട്. പക്ഷെ ഇത്തരത്തിലുള്ള തൊഴിലാളിയുടെയോ അയാളുടെ സംഘത്തിൻെറയോ സാംസ്കാരികജീവിതം പൊതുവെ ഭേദപ്പെട്ടിട്ടുണ്ടോ എന്ന ചോദ്യത്തിനു് ദുഃഖകരമായ മറുപടിയാണ് ലഭിക്കുക; കൂടുതൽ പണം തൊഴിലാളിയുടെ കീശയിൽ വന്നുചേരുന്നുണ്ട്, പക്ഷെ അതിൽ ഭൂരിഭാഗവും വ്യർത്ഥമായ്പ്പോവുകയാണ്. അവരുടെ ജീവിതത്തിൻെറ ഗുണനിലവാരത്തിൽ അതിനനുസരിച്ച വർദ്ധനവ് ഉണ്ടാവുന്നില്ല – മെച്ചപ്പെട്ട ശിശുപരിചരണം, കൂടുതൽ നല്ല ഭക്ഷണം, കൂടുതൽ സന്തോഷകരമായ കുടുംബബന്ധങ്ങൾ, കൂടുതൽ ഉന്നതമായ സാംസ്കാരിക പ്രവർത്തനങ്ങൾ, ബുദ്ധിപരമായ പ്രവർത്തനങ്ങൾ ഇവയിൽ കൂടുതൽ സംഖ്യ ഇറക്കുക.

പരിസരശുചിത്വത്തിൽ നമ്മുടെ സാധാരണ ജനങ്ങളുടേതുപോലെ തന്നെ ഉയർന്ന വിഭാഗങ്ങളിലുള്ളവരുടേയും അക്ഷരാഭ്യാസമില്ലാത്തവരുടെ പോലെത്തന്നെ അഭ്യസ്തവിദ്യരുടേയും നിലവാരങ്ങൾ അടിയന്തിരമായി മെച്ചപ്പെടേണ്ടതുണ്ട്; പൊതുനിരത്തുകളും, തീവണ്ടിപ്പാതകളും തുറസ്സായ മൈതാനങ്ങളും പൊതുകക്കൂസുകളായി ഉപയോഗിക്കുക എന്നതു് അപരിഷ്കൃതവും വൃത്തിഹീനവുമാണ്.

തൊഴിലാളിയുടെ ശമ്പളമോ, കൂലിയോ വർദ്ധിപ്പിച്ചതുകൊണ്ട് ഇതു് സ്വമേധയാ സംഭവിക്കുകയില്ല. ഇവിടെയാണ് നമ്മുടെ തൊഴിലാളി പ്രസ്ഥാനം അതിൻെറ ദിശാബോധത്തേയും പ്രവർത്തനങ്ങളേയും സംപൂർണ്ണമാനവികവികസനത്തിൻെറ തത്ത്വസംഹിതയിലേയ്ക്ക് തിരിച്ച്, തൊഴിലാളികളുടെ സാമ്പത്തിക ഉന്നമനത്തിനു പുറമെ

അവരുടെ സാംസ്കാരിക ഉന്നതിയും കൈവരുത്തുവാൻ പ്രത്യേകശ്രമം നടത്തേണ്ടതു്. കൂട്ടായ വില പേശലിൽക്കൂടി തൊഴിലാളിവർഗ്ഗത്തിനു് കൂടുതൽ കൂലിയും ശമ്പളവും കിട്ടുമെന്നതു് തീർച്ചയാണു്; ഇതു് സ്വാഗതാർഹമാണു്; തൊഴിലാളി സംഘടനകളുടെ പ്രഥമവും പ്രാഥമികവുമായ ലക്ഷ്യം ഇതാണു്. പക്ഷെ ദീർഘകാലമായി നാം അവഗണിച്ചുവന്ന മനുഷ്യവികസനത്തിൻെറ മററു് വശങ്ങളിലേയ്ക്കുള്ള ആമുഖമായി ഇതിനെ കരുതേണ്ടതാണു്. ഇവയിൽ ഏററവും പ്രധാനമായതു്, സാംസ്കാരികനിലവാരം ഉയർത്തുകയാണു്; മനുഷ്യ ജീവിതത്തിൽ ഗുണപരമായ അഭിവൃദ്ധി ഇതിനാലേ ഉണ്ടാവുകയുള്ളു.

ഞാൻ നേരത്തേ പ്രസ്താവിച്ചപോലെ, നമ്മുടെ ഭൂതകാലമത ജീവിതത്തിൽനിന്നു് രൂപംകൊണ്ട അദ്ഭുതകരമായൊരു സാംസ്കാരിക പൈതൃകം നമുക്കു് സ്വായത്തമായിട്ടുണ്ടു്; ഇതു് നമ്മുടെ നാട്ടിലെ ഏററവും സാധാരണക്കാരായവരുടെ ജീവിതത്തെപ്പോലും സ്പർശിക്കുകയും ദീപ്തമാക്കുകയും ചെയ്തിട്ടുണ്ടു്. ദാരിദ്ര്യത്തിൻെറ പശ്ചാത്തലത്തിൽപോലും അവരുടെ ജീവതത്തിൻെറ മൂല്യത്തെ ഉയർത്തുവാനും, കീശകൾ കാലിയായിരുന്നാലും, ആന്തരികമായൊരു സമ്പന്നത ഉണ്ടാക്കുവാനും ഇതു സഹായിച്ചിട്ടുണ്ടു്. ആ പഴയ പൈതൃകത്തിൻെറ ഔന്നത്യമേകുന്നതും സമ്പന്നദായകവുമായ സ്വർത്തെ ആധുനികയുഗത്തിൽ നിലനിർത്തിക്കൂടെ? ഇതിൻേറതായ പുതിയ മൂല്യങ്ങളുടെ ചിലതെല്ലാം അതിനോടു ചേർക്കുകയും ചെയ്തുകൂടെ? ആധുനിക ഭാരതത്തിലെ മനുഷ്യവികസനത്തിൻെറ പ്രശ്നം ഇതാണു്, നാമെല്ലാം ഇതിനെ ഗൌരവമായി പര്യാലോചിക്കയും വേണം.

നമ്മുടെ ഇടയിൽ, വ്യത്യസ്തങ്ങളായ മതവിശ്വാസങ്ങളും രാഷ്ട്രീയാദർശങ്ങളും പുലർത്തുന്ന ആളുകളുണ്ടു്. ഒരു മതത്തിലും ചേരാത്തവരുണ്ടു്; മതമെന്ന പദത്തെത്തന്നെ ഇഷ്ടപ്പെടാത്തവരുമുണ്ടായിരിക്കാം. പക്ഷെ മനുഷ്യൻെറ പൂർണ്ണമായ വികാസത്തിൻെറ തത്ത്വസംഹിതയോടും പരിപാടിയോടും പ്രതികരിക്കാത്തവർ ആരുമുണ്ടാകയില്ല. എല്ലാ രാഷ്ട്രീയ മതപര സാമൂഹിക വിഭിന്നതകളേയും അതു് മറികടക്കുന്നു. സോവിയററു് റഷ്യയിലേയോ, ചെക്കൊസ്ലോവാക്യയിലേയോ ബുദ്ധിജീവികളുമായി ഞാൻ ഈ വിഷയം ചർച്ച് ചെയ്യുമ്പോൾ, മനുഷ്യൻെറ വികസനം ശമ്പളത്തിൻെറയോ വരുമാനത്തിൻെറയോ വദ്ധനവു് മാത്രമല്ല, മനുഷ്യ ജീവിതത്തിൻെറ മാററു് കൂട്ടുന്നതിൻെറ കാര്യമാണെന്നു് പറഞ്ഞതിനോടു് അവർ ഉടനെ യോജിപ്പു് പ്രകടിപ്പിച്ചു; മതമെന്ന വാക്കിനോടുതന്നെ അവർക്കു് അനിഷ്ടമായിരുന്നു. മതത്തെപ്പററി പറയുമ്പോൾ, നാം ചിലപ്പോൾ ഒരു കൂട്ടം അന്ധവിശ്വാസത്തെയാണു് ഉദ്ദേശിക്കുക;

പലപ്പോഴും അതിനെ മന്ത്രങ്ങളും അദ്ഭുതങ്ങളും രഹസ്യങ്ങളുമായി ബന്ധപ്പെടുത്തുന്നു; അഥവാ ജാതിനിബദ്ധമായൊരു സമുദായത്തിലെ തിന്മകളുമായിട്ട്. ചിലരല്ലെങ്കിൽ മററു ചിലർ, മതത്തെ ഈ രൂപങ്ങളിൽ കണ്ടിട്ടുണ്ട്. പക്ഷെ, സ്വാമി വിവേകാനന്ദനോടും അദ്ദേഹത്തിൻെറ വേദാന്തസന്ദേശത്തോടും നന്ദി പറയാം, ഇന്ന്, ഇത്തരം വില കുറഞ്ഞതും വില കുറയ്ക്കുന്നതുമായ ഘടകങ്ങളെ ഒഴിവാക്കിക്കൊണ്ടുള്ള, മനുഷ്യവികസനത്തിൻേറയും മനുഷ്യൻെറ അന്തരാത്മാവിൻേറയും മാനവികസാദ്ധ്യതകളുടേയും ശാസ്ത്രമായി മതത്തെ മനസ്സിലാക്കുവാൻ നമുക്ക് സന്ദർഭം ലഭിച്ചിരിക്കുന്നു; അതോടൊപ്പം, മനുഷ്യജീവിതത്തിൻെറ മാററു കൂട്ടുന്നതിനു് അതു നല്കുന്ന അതുല്യമായ സംഭാവനയേയും. നമ്മുടെ സമൂഹത്തെപ്പററി ഒരു വസ്തുത എന്നെ ആകർഷിച്ചിട്ടുണ്ട്; അതു പഠിക്കുന്ന ആരേയും ആകർഷിക്കുകയും ചെയ്യും; നമ്മുടെ കഴിഞ്ഞകാലത്തെ സാംസ്കാരിക പൈതൃകത്തിൻെറ സ്വാധീനത്താൽ, നമ്മുടെ ജനങ്ങളിൽ 80 ശതമാനത്തോളം മദ്യപാനം ചെയ്യുന്നില്ല. ലഹരിപദാർത്ഥങ്ങളുടെ ആവശ്യവും അവർക്ക് അനുഭവപ്പെടുന്നില്ല. മററു രാജ്യങ്ങളിലെല്ലാം ഇതു രണ്ടും സാർവ്വജനീനമായൊരു വസ്തുതയാണ്; ഇവിടെ അതു് ചുരുക്കം പേർ മാത്രം അനുവർത്തിക്കുന്നൊരു ശീലമാണ്; അതിനു് മാന്യതയും കല്പിച്ചിട്ടില്ല.

## 10 ഭക്തിയും ഭജനയും — അവയുടെ അതുല്യമായ സാമൂഹികസംഭാവന

എങ്ങനെയാണ് നമുക്ക് ഇങ്ങനെ അസുലഭമായൊരു സാമൂഹിക സന്നിവേശം കൈവന്നതു്? ക്ഷീണംതോന്നുമ്പോഴും ക്ലാന്തതയോ ആന്തരികമായ ശൂന്യതയോ അനുഭവപ്പെടുമ്പോഴും ഉത്സാഹം കിട്ടുവാനായി ജനങ്ങൾ കൂട്ടതലായി മദ്യത്തെ ആശ്രയിക്കുന്നു. അപ്പോഴാണ് ജനങ്ങൾ കുപ്പികളിലോ ഗുളികരൂപത്തിലോ ഉള്ള ലഹരിപദാർത്ഥങ്ങൾ സേവിക്കുന്നതു്. ആക്കെങ്കിലും ഇതാവശ്യമാണെങ്കിൽ; വേറെ ഒരു വിധത്തിലും ആന്തരികശൂന്യതയെ നീക്കുവാൻ കഴിയുന്നില്ലെങ്കിൽ അയാൾ ലഹരിപദാർത്ഥം ഉപയോഗിച്ചുകൊള്ളട്ടെ എന്നാണ് ഭാരതീയചിന്ത പറയുന്നതു്. മനുഷ്യനു് പ്രസരിപ്പും ഉത്സാഹവും ഉണ്ടായിരിക്കേണ്ടതാണല്ലോ. പക്ഷെ നമ്മുടെ ആത്മീയഗുരുക്കന്മാർ പറയുന്നതു് ഇത്തരമൊരുത്തേജനം ഉണ്ടാക്കുന്ന വേറൊന്നുണ്ട്; മററു് സാധനങ്ങളുമായി ബന്ധപ്പെട്ട തിന്മകൾ അതിനില്ല; ശുദ്ധമായ അതു് ഉത്സാഹം ഉണ്ടാക്കുന്നതാണ്. ഭക്തിയായും ഭജനയായും പ്രകടിതമാവുന്ന മതമാണ് ഇതു്.

നിരുന്മേഷത്തിന്റെ ആഴങ്ങളിൽ നിന്നു് അവനെ ഉയർത്തുവാൻ വേറെ ഒന്നും കിട്ടാനില്ലെങ്കിൽ ഈ ബാഹ്യമായ ഉപാധികളെ അവൻ സ്വീകരിച്ചുകൊള്ളട്ടെ.

നമ്മുടെ വേദാന്തവും മഹർഷികളും ആളുകൾ രസംകൊല്ലികളാവണമെന്നാവശ്യപ്പെട്ടിട്ടില്ല; ആവശ്യപ്പെടുന്നുമില്ല. ഈശ്വരന്റെ സഹജപ്രകൃതിയായ ബ്രഹ്മത്തേയും മനുഷ്യന്റെ ആന്തരികസത്യമായ ആത്മാവിനേയും ആനന്ദമായിട്ടാണു് അവർ ചിത്രീകരിച്ചിട്ടുള്ളതു്. 'രസോ വൈ സഃ.' അതിന്റെ ശാസ്ത്രവും, മനുഷ്യനിൽ ധനികനും ദരിദ്രനും പണ്ഡിതനും പാമരനും സ്ത്രീയും പുരുഷനും അതു് ആവിഷ്കൃതമാക്കുന്നതിന്റെ രീതിയും അവർ കണ്ടുപിടിച്ചു. അതനുസരിച്ചു് ശ്രീരാമകൃഷ്ണൻ എല്ലാ മനുഷ്യസുഖങ്ങളേയും മൂന്നു് ഇനങ്ങളായി നിർണ്ണയംചെയ്തു. 1 വിഷയാനന്ദം അതായതു് ഐന്ദ്രിയ സുഖത്തിൽനിന്നു് കിട്ടുന്നതു്. 2 ഭജനാനന്ദം അതായതു് ദൈവ ഭജനയിൽനിന്നു്, ഈശ്വരനാമത്തേയും ഈശ്വരമഹിമയേയും പററി ഭക്തിപൂർണ്ണമായി ആലാപനം ചെയ്യുന്നതിൽനിന്നു് ലഭിക്കുന്നതു്; 3 ബ്രഹ്മാനന്ദം അതായതു് ബ്രഹ്മത്തിന്റെ അനുഭവത്തിൽനിന്നു് മനുഷ്യനിലും പ്രകൃതിയിലുമുള്ള അപരിമേയമായ ഏകമായ ആത്മാവിനെ സാക്ഷാത്ക്കരിക്കുമ്പോൾ ലഭിക്കുന്ന ആനന്ദം. ആദ്യത്തേതു് നൈസർഗ്ഗികവും സാധാരണവുമാണു്; എല്ലാ മൃഗങ്ങളുമായി മനുഷ്യൻ ഇതിനെ പങ്കിടുന്നു. അതിനാൽ മനുഷ്യന്റെ യഥാർത്ഥമഹിമയെ അതു് പ്രകാശിപ്പിക്കുന്നില്ല. മൂന്നാമത്തേതു് അതീവ ഉന്നതവും ദുർല്ലഭവുമാണു്. മിക്ക മനുഷ്യർക്കും എളുപ്പം ലഭിക്കാവുന്നതുമല്ല. രണ്ടാമത്തേതാണെങ്കിൽ എല്ലാവർക്കും പ്രാപ്യമാണു്.

ഭജനാനന്ദം എന്ന ഈ രണ്ടാമത്തെ ആനന്ദത്തെ അനുഭവിച്ചു തുടങ്ങുമ്പോൾ – അതു് മനുഷ്യന്റെ ഉള്ളിൽനിന്നു് ഉയർന്നുവരുന്നതാണു് – ആദ്യത്തേതായ വിഷയാനന്ദം – ഇതും യഥാർത്ഥവും ശരിയായിട്ടുള്ളതുമാണു്; അല്ലാതെ ചില മതങ്ങൾ ചിത്രീകരിക്കുന്നപോലെ ചെകുത്താന്റെ സൃഷ്ടിയൊന്നുമല്ല – കുറച്ചു് കുറച്ചു് അനാകർഷകമായി ഭവിക്കുന്നു. വിഷയാനന്ദത്തെ നിയന്ത്രിക്കലും അച്ചടക്കവിധേയമാക്കുന്നതും പാരത്രികമായൊരു ലക്ഷ്യമായി വേദാന്തം ചിത്രീകരിക്കുന്നില്ല. കൂടുതൽ ഉന്നതങ്ങളായ സുഖങ്ങൾ ആസ്വദിക്കുമ്പോൾ പഴയവയോടുള്ള ആഭിമുഖ്യം കുറയുന്നു; ഒരു ബാലനു് അറിവിനോടും പുസ്തകങ്ങളോടുമുള്ള താല്പര്യം വർദ്ധിക്കുമ്പോൾ പണ്ടത്തെ കളിക്കോപ്പുകളോടുള്ള ആകർഷണം ഇല്ലാതാവുന്നതുപോലെ ഇതു് മനുഷ്യന്റെ ആന്തരികമായ ആത്മീയവികസനത്തിന്റെ അടയാളമാണു് – യാതൊരു മൃഗങ്ങളിലും കാണാത്ത ഒരു

വളച്ച്. മനുഷ്യന്റെ മാനസിക–സാമൂഹികപരിണാമമെന്ന് ഇതു പതാംശതാബ്ദജീവശാസ്ത്രം വിവരിക്കുന്ന പ്രക്രിയയുടെ മാനദണ്ഡം ഇതാണ്; മനുഷ്യപൂർവ്വഘട്ടത്തിലെ ജൈവികപരിണാമത്തിനുപരി യായി മനുഷ്യഘട്ടത്തിലെ പരിണാമത്തിന്റെ വിശേഷരംഗമായി ജീവശാസ്ത്രം ഇതിനെ പരിഗണിക്കുന്നു.

ആധുനികയുഗത്തിൽ ഭജനാനന്ദം ബ്രഹ്മാനന്ദം എന്നീ രണ്ടാ നന്ദങ്ങളും ശ്രീരാമകൃഷ്ണൻ തന്നിൽ മൂർത്തീകരിച്ചു. നമ്മുടെ എണ്ണമററ പുണ്യാത്മാക്കളുടെയും ഭക്തന്മാരുടെയും – ഹിന്ദു, മുസ്ലിം, സിക്ക്, ക്രിസ്ത്യൻ, യഹൂദ, ബൌദ്ധ – ജീവിതത്തിലും ഉപദേശങ്ങളിലും മനുഷ്യാത്മാവിന്റെ ആഴങ്ങളിൽ മറഞ്ഞുകിടക്കുന്ന ധനത്തെപ്പററിയ ഈ സത്യങ്ങൾ ചിത്രീകരിക്കപ്പെടുന്നുണ്ട്. ഇത്തരം ഗാനങ്ങളിൽ അവ പ്രകടിതമാവുന്നു: 'രാം രതൻ ധൻ പായോ മേനേ' (രാമനാകു ന്ന രത്നത്തെ ഞാൻ എന്റെ ഹൃദയത്തിൽ കണ്ടിട്ടുണ്ട്) എന്ന് ഹിന്ദി യിലും, 'സുരാപാൻ കരിനാ അമി സുധാ ഖായ് ജേ കാളി ബോലേ' (ഞാൻ സാധാരണ മദ്യം കഴിക്കാറില്ലാ ജയകാളി എന്ന ഗാനത്തിൽ നിന്ന് ലഭിക്കുന്ന അമൃതാണ് ഞാൻ കഴിക്കുന്നതു്) എന്ന് ശ്രീരാമകൃഷ്ണൻ പലപ്പോഴും പാടാറുള്ളതുപോലെ ബങ്കാളിയി ലും, 'നിധി ചാല സുഖമാ രാമനി സന്നിധി സേവാ സുഖമാ ? നിജ മുഗബൽക്കു മനസാ' (എന്റെ മനസ്സേ, യഥാർത്ഥംപറയൂ, ഏതാണ് ആനന്ദം തരിക – ധനമോ രാമനെ സാക്ഷാത്കരിക്കുന്ന തോ) എന്ന് ത്യാഗരാജൻ തെലുങ്കിലും പാടിയിട്ടുണ്ട്.

മഹാനായ ബങ്കാളി നാടകകർത്താവും ധിഷണാശാലിയുമായ ഗിരീഷ്ചന്ദ്രഘോഷ് – അദ്ദേഹം മദ്യപാനത്തിന്റെ ആരാധകനാ യിരുന്നു – ദൈവനാമത്തിന്റെ ലഹരിയുടെ ആരാധകനായ ശ്രീരാമ കൃഷ്ണന് നേന്ന നിശ്ശബ്ദമായ സ്തുതിയിൽ ഈ ഗഹനമായ സത്യം വ്യക്തമാവുന്നുണ്ട്. കല്ക്കത്തയിലെ അദ്ദേഹത്തിന്റെ സ്റ്റാർ നാടക മന്ദിരത്തിൽ ഗിരീഷ് അഭിനയിച്ചിരുന്ന നാടകങ്ങൾ ശ്രീരാമകൃഷ്ണ ദേവൻ കാണാറും ആസ്വദിക്കാറുമുണ്ടായിരുന്നു; അഭിനയം കഴിയു മ്പോൾ, അതിലെ നടീനടന്മാരെ അദ്ദേഹം ആശീർവ്വദിക്കാറുമുണ്ടായി രുന്നു. ശ്രീരാമകൃഷ്ണനെ പരിചയപ്പെട്ടു് അധികമാവുംമുമ്പ്, അദ്ദേ ഹത്താൽ ആകൃഷ്ടനായി എങ്കിലും, അദ്ദേഹത്തിന്റെ ആത്മീയ ഔന്നത്യത്തേയോ, അദ്ദേഹത്തിന്റെ ദിവ്യോന്മാദത്തിന്റെ ശ്രേഷ്ഠത യേയോപററി അജ്ഞനായിരുന്ന ഗിരീഷ്, ശ്രീരാമകൃഷ്ണനെക്കാണ്മ വാൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ചെന്നു. ശ്രീരാമകൃഷ്ണന്റെ മുറിയിൽ പ്രവേശിച്ചപ്പോൾ, അദ്ദേഹം ലഹരിയിൽ നിമഗ്നനായി രുന്നതാണ് ഗിരീഷ് കണ്ടതു്. അദ്ദേഹത്തെ ആ നിലയിൽക്കണ്ടു

ഗിരീഷ് തന്റെ കൂട്ടുകാരനോടു പറഞ്ഞു: 'ഇദ്ദേഹം ഞാൻ സാധാരണ കഴിക്കാറുള്ളതിലും ശക്തമായൊരു സാധനം കഴിച്ചിരിക്കുന്നു !' പുറമെനിന്ന് ഉണ്ടാകുന്ന ലഹരി ഈശ്വരഭക്തിയിൽക്കൂടെ അകത്തുനിന്നുണ്ടാവുന്ന ലഹരിയ്ക്ക് ഇതിലും കവിഞ്ഞ ഒരു പ്രശംസ കൊടുക്കാൻ സാദ്ധ്യമല്ല. ഇതു് ഭാരതത്തിന്റെയും ലോകത്തിന്റെ തന്നെയും വിഷയാനന്ദം ഭജനാനന്ദത്തിനും ബ്രഹ്മാനന്ദത്തിനും അർപ്പിക്കുന്ന ആദരവാണ്.

പക്ഷെ ശ്രീരാമകൃഷ്ണനെപ്പററിയ തന്റെതന്നെ വിലയിരുത്തലിന്റെ യഥാർത്ഥവിവക്ഷ ഗിരീഷിന് അപ്പോൾ മനസ്സിലായിരുന്നില്ല. ക്രമേണ, മദ്യപാനമടക്കമുള്ള വിഷയാനന്ദത്തെ സ്വമേധയാ ത്യജിച്ച്, ഭജനാനന്ദം അനുഭവിച്ചുതുടങ്ങിയപ്പോൾ, പടിപടിയായി അദ്ദേഹം അതു് പൂർണ്ണമായും മനസ്സിലാക്കി, ശ്രീരാമകൃഷ്ണൻ ഈ കാര്യത്തിൽ ഒരിക്കൽപോലും അദ്ദേഹത്തെ ഉപദേശിക്കാതെതന്നെ.

മദ്യപാനം, ലഹരിമരുന്നു കഴിക്കൽ, ലൈംഗികാസക്തി മുതലായവയോടു് ഇങ്ങനെയുള്ളൊരു നിശ്ചിതമായ സമീപനമാണ്, നിഷേധാത്മകമായൊരു പരിഷ്കരണനയമല്ല, ദീർഘകാലംമുമ്പു തന്നെ ഭാരതം മനുഷ്യവികസനത്തിനായി സംഭാവന ചെയ്തതു്; ഭാരതത്തിലും പുറമേയുമുള്ള ആധുനികമനുഷ്യനു് ഇന്നും അതു് ഭാരതം വാഗ്ദാനം ചെയ്യുന്നു. ബാഹ്യമായ ആശ്രയത്തിൽനിന്നു് സ്വാതന്ത്ര്യം നല്കുന്നതും അന്തരാത്മാവിൽനിന്നു് വരുന്നതുമായ ഒരാനന്ദം ഭക്തിയും ഭജനയും മനുഷ്യനു് നല്കുന്നു. ഇതല്ലാതെ മറെറന്താണ് സ്വാതന്ത്ര്യം ? നമ്മുടെ സംസ്കൃതപാരമ്പര്യത്തിൽ വ്യാഖ്യാനിച്ചിട്ടുള്ളതുപോലെ (മനുസ്മൃതി, 4. 160):

സർവ്വം പരവശം ദുഃഖം സർവ്വം ആത്മവശം സുഖം;
ഇതി വിദ്യാത് സമാസേന ലക്ഷണം സുഖദുഃഖയോഃ.

'ബാഹ്യമായ എല്ലാ ആശ്രയവും ദുഃഖമാണ്; എല്ലാ സ്വാശ്രയവും സുഖവുമാണ്; ചുരുക്കത്തിൽ, സുഖദുഃഖങ്ങളുടെ സ്വഭാവം ഇതാണ്''.

നമ്മുടെ ജനതയെ സ്വാതന്ത്ര്യത്തിൽ സുസ്ഥാപിതമാക്കുന്നതിനു് സുഖത്തിനായുള്ള മനുഷ്യന്റെ അന്വേഷണത്തിൽ സ്വാശ്രയശീലവും അതിന്റേതായ മാർഗ്ഗം ഉപദേശവും ഉദാഹരണവുംകൊണ്ടു് അവർക്ക് വ്യക്തമാക്കിക്കൊടുക്കണം. നമ്മുടെ പരമ്പരയായുള്ള ഭക്തിമാർഗ്ഗത്തിലെ ഭജനയുടെ ഘടകം ഇക്കാലമത്രയും അവരുടെ ആത്മീയ സ്വാതന്ത്ര്യത്തിന്റെ പ്രതിരോധോപായവും അവരുടെ ആനന്ദത്തിന്റെ ഉറവിടവുമായി നിന്നിട്ടുണ്ട്. ആത്മീയാവേശം ചൊരിയുന്ന

സംഗീതത്തെ ഭക്തിയോടു സംയോജിപ്പിച്ച്, ദോഷകരമായ ബാഹ്യമായ താങ്ങുകളേയും പ്രേരണകളേയും അമിതമായി ആശ്രയിക്കുന്നതിൽനിന്ന്, ഈ പ്രക്രിയ നമ്മുടെ ജനതയെ രക്ഷിച്ചിട്ടുണ്ട്; ദാരിദ്ര്യത്തിൻേറയും അജ്ഞതയുടെയും കെട്ടുപാടിൽപ്പോലും അതു് ജനങ്ങളെ സംസ്കൃതചിത്തരും മര്യാദയുള്ളവരുമാക്കി നിർത്തിയിട്ടുണ്ട്. ഗാന്ധിജി രാമനാമമെന്നു് സൂചിപ്പിച്ചതും പ്രചരിപ്പിച്ചതും ഇതാണ്. ദിവസം മുഴവനും ജോലിചെയ്തശേഷം, നമ്മുടെ ആളുകൾ രാമനാമം ആലപിച്ച് സന്തുഷ്ടി നേടി, അതു് ക്ഷീണമകററി അവരെ ഉന്മേഷവാന്മാരാക്കി. എന്തൊരനുഗ്രഹമാണിതു് ! ഈ സൌകര്യം നഷ്ടപ്പെട്ടാൽ, തൊഴിലാളികൾക്ക് ക്ഷീണം മാററുവാനും ഉത്സാഹം വീണ്ടെടുക്കുവാനും എന്താണ് മാർഗ്ഗം ? ഇന്നത്തെ പരിഷ്കാരികളുടെ മറുപടി: മദ്യശാലയിൽപോയി സുഖമായൊന്നു സേവിക്കട്ടെ എന്നായിരിക്കും. എന്നിട്ടോ ? മത്തു്പിടിച്ച് വീട്ടിലേയ്ക്കു് മടങ്ങി, ലഹള കൂട്ടി വീട്ടിലെ സമാധാനം തകർക്കുകയും അതോടൊപ്പം കഷ്ടപ്പെട്ടുണ്ടാക്കിയ പണത്തെ വ്യർത്ഥമാക്കിക്കളയുകയും ചെയ്യും. ഇത്തരം പരിഷ്കാരികളുടെ അഭിപ്രായത്തിൽ, ഒരു സമൂഹത്തിൻെറ പുരോഗതി മദ്യസേവയ്ക്കും ലൈംഗികതൃപ്തിക്കും അവിടെ ലഭിക്കുന്ന സൌകര്യങ്ങളുടെ വലുപ്പത്തിലാണ്. ഇതു് പരിഷ്കാരമല്ല, ആധുനികകാലത്തെ വങ്കത്തമാണ്. കഷ്ടപ്പെട്ടുണ്ടാക്കിയ വരുമാനത്തെ തനിക്കോ കുടുംബത്തിനോ യാതൊരു നന്മയും ലഭ്യമാവാത്തവിധം ദുർവ്യയം ചെയ്യുന്നതു് പുരോഗതിയെപ്പററി തെററായ ധാരണ വെച്ചുപുലർത്തുന്നതുകൊണ്ടാണ്. ആന്തരികമായ ആത്മീയസമ്പന്നതയെ വർദ്ധിപ്പിക്കുന്ന സംസ്കാരം വിദ്യാഭ്യാസത്തിലും സാമ്പത്തികോന്നമനത്തിലും രാഷ്ട്രീയപ്രബുദ്ധതയിലും പ്രവേശിക്കുമ്പോൾ ഇങ്ങനെ സംഭവിക്കുകയില്ല.

## 11 ഉന്മേഷത്തിനു് വേണ്ടിയുള്ള അന്വേഷണം: ആരോഗ്യകരവും അല്ലാത്തതും

നമ്മുടെ ആധുനിക വ്യവസായവത്കൃത സമൂഹത്തിലും നഗരജീവിതത്തിലും, ജോലി പലപ്പോഴും മുഷിപ്പനാണ്! ജീവിതം ശുഷ്കവും വിരസവും. മനുഷ്യരുടെ ജീവിതത്തിലേയ്ക്കു് കുറെയെല്ലാം കവിതയും സന്തോഷവും കൊണ്ടുവരുവാൻ ചില ഉത്തേജകമാർഗ്ഗങ്ങൾ ആവശ്യമാണ്. എല്ലായിടത്തും ലഭ്യമായ ഒരു മാർഗ്ഗം സിനിമയാണ്: ഇപ്പോൾ ടി. വി,യും. അവ വിനോദിപ്പിക്കുന്നു; അത്രത്തോളം നല്ലതു്. പക്ഷേ ശുദ്ധമായ മതത്തിൽനിന്നു് ആത്മീയപോഷണം ലഭിച്ചില്ലെങ്കിൽ ഇവയ്ക്കു് മനുഷ്യനെ അധഃപതിപ്പിക്കാനേ കഴിയൂ, അതു ചെയ്യുന്നുമുണ്ട്. അത്രത്തോളം മനുഷ്യവികസനത്തിനു് അവയുടെ സംഭാവന സംശയകരമാണ്; അവയെ തൻേറടത്തോടുകൂടി ഉപയോ

ഗിക്കേണ്ടിയിരിക്കുന്നു. അമേരിക്കയിലെ അക്രമവാസനയുടെ കാരണങ്ങളും പരിഹാരവും അന്വേഷിച്ച ഫെഡറൽ കമ്മീഷൻ അവരുടെ റിപ്പോർട്ടിൽ അമേരിക്കൻ ടി. വി. ക്കെതിരെ വിരൽ ചൂണ്ടിയിട്ടുണ്ട്. അതുകൊണ്ട്, ഇവയോടൊപ്പംതന്നെ, മനുഷ്യനെ വിനോദിപ്പിയ്ക്കുകയും സമ്പുഷ്ടമാക്കുകയും, ഉത്തേജിപ്പിക്കുകയും ഉയർത്തുകയും ചെയ്യുന്നതും, മനുഷ്യൻെറ മിച്ചം വരുന്ന മാനസികശക്തിയെ പരിണാമത്തിൻെറ ഉന്നതങ്ങളായ മാനസിക–സാമൂഹിക തലങ്ങളിലേയ്ക്കു തിരിച്ചു വിടുന്നതുമായ, ഒന്ന് ആവശ്യമാണ്. ആ ഒന്ന് മതമാണ്; മതത്തിനു മാത്രമേ ആവാനും വഴിയുള്ളു: ആസനങ്ങളിലും, ധ്യാനത്തിലും, പൂജയിലും, പ്രാർത്ഥനയിലും, ജപത്തിലും, വിശുദ്ധഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതിലും, സത്സംഗത്തിലും, അർപ്പിതസേവനത്തിലും, ഭജനയിലും പ്രകടിതമാവുന്നതും ഭാരതീയചിന്ത യോഗമെന്ന സംജ്ഞ നല്കിയിട്ടുള്ളതിൽ അടങ്ങീട്ടുള്ളതുമാണ് ഇതു്. ശക്തങ്ങളായ ഒട്ടധികം ഇതരസംസ്കാരങ്ങളെ നശിപ്പിച്ച ചരിത്രത്തിൻെറ ഭാഗ്യവിപര്യയങ്ങളുടെ എത്രയോ മടങ്ങ് പ്രതിസന്ധികളുടെ നേരെ ഉറച്ച് നില്ക്കുവാനുള്ള ആന്തരികശക്തി ഇവയിൽ ഒന്നല്ലെങ്കിൽ മററൊന്ന് നമ്മുടെ ജനങ്ങൾക്ക് നല്കി. നമ്മുടെ ഈ അമൂല്യമായ പൈതൃകത്തിൽനിന്നു്, അന്ധവിശ്വാസങ്ങളേയും ഐന്ദ്രജാലികതയേയും, ചൂഷണപരമായവയേയും ദൌർബ്ബല്യകരങ്ങളായവയേയും നീക്കം ചെയ്ത്, അതിൽ ശക്തമായി അടിയുറപ്പിയ്ക്കുന്നതു് ബുദ്ധിപൂർവ്വമായിരിക്കും. സാംസ്കാരികമായി ഉയർത്തുകയും ജീവിതമൂല്യങ്ങളെ സമ്പന്നമാക്കുകയും ചെയ്യുന്ന മനുഷ്യാത്മാവിൻെറ ശുദ്ധമായ പോഷകശക്തിയെ അതിൽനിന്നു് വാററിയെടുത്തു്, നമ്മുടെ തൊഴിലാളിവർഗ്ഗത്തിനു് എത്തിച്ചു് കൊടുക്കണം.

ശുദ്ധമായ മതത്തിൽനിന്നു്, മനുഷ്യാത്മാവിൻെറ ആഴങ്ങളിൽ നിന്നു്, ഏവരിലും കുടികൊള്ളുന്ന ദൈവികമായ സ്ഫുലിംഗത്തിൽ നിന്നു് വരുന്ന ആത്മീയപോഷണം മനുഷ്യനു് കിട്ടാതെ വന്നാൽ, മയക്കമരുന്നിൻേറയും മദ്യപാനത്തിൻേറയും അക്രമത്തിൻേറയും ലൈംഗികാസക്തിയുടേയും സ്ഫോടനങ്ങളെപ്പോലുള്ള മാനസികവും സാമൂഹികവുമായ ഗൌരവമായ വൈകല്യങ്ങൾ നിശ്ചയമായും രൂപംകൊള്ളുമെന്നും, ഇവ എല്ലാ മാനുഷികവികസനത്തേയും മാനുഷിക ദുരന്തങ്ങളാക്കുമെന്നും, മററു കാര്യങ്ങളിൽ പുരോഗതിയാർജ്ജിച്ച പാശ്ചാത്യരാഷ്ട്രങ്ങളുടെ കയ്പുനിറഞ്ഞ അനുഭവങ്ങളിൽനിന്നുള്ള മുന്നറിയിപ്പ് നാം ശ്രദ്ധിക്കണം. എന്തുകൊണ്ടാണ് സാമ്പത്തികമായും, വിദ്യാഭ്യാസപരമായും, രാഷ്ട്രീയമായും ഏററവുമധികം പുരോഗതി പ്രാപിച്ചതെന്നു് കരുതപ്പെടുന്ന ഈ രാഷ്ട്രങ്ങൾ ഇങ്ങനെയുള്ള പൊട്ടിത്തെറികളാൽ ആടി ഉലയുന്നതു് ?

ഉപനിഷത്തുകളും ഗീതയും ഉദ്ഘോഷിക്കുന്ന സമഗ്രമായ ജീവിതവീക്ഷണത്തിനെ അടിസ്ഥാനമാക്കി ഭാരതം ഉറച്ചു വിശ്വസിക്കുന്നതു്, ബാഹ്യമായ സാമൂഹിക–സാമ്പത്തിക തലത്തിലെ വികസനമായ അഭ്യുദയവും, ആത്മീയമായ ആന്തരികരംഗത്തിലെ നിശ്രേയസവും ലഭ്യമാക്കി പരസ്പരം സമന്വയിപ്പിക്കുവാൻ മനുഷ്യവികസനത്തിന്റെ തത്ത്വസംഹിത ഉദ്യമിക്കണമെന്നാണു്.

മുൻപറഞ്ഞ ദുരന്തപൂർണ്ണങ്ങളായ പൊട്ടിത്തെറികൾ പരസ്പരം ബന്ധപ്പെട്ടവയാണു്: ആത്മീയമായ പോഷണവൈകല്യമെന്ന ഒരേ കാരണത്തിൽ നിന്നാണു് ഇവയെല്ലാം ഉണ്ടാവുന്നതു്. അമേരിക്കൻ ഐക്യനാടുകളിൽ, ലൈംഗികരോഗങ്ങൾ വർദ്ധിച്ചുവരുന്നതിനെപ്പററി 1972 ജനുവരി 24–ാംനു-യിലെ ന്യൂസ് വീക്ക് എന്ന അമേരിക്കൻ മാസിക ദീർഘമായൊരു റിപ്പോർട്ട് പ്രസിദ്ധീകരിയ്ക്കുയുണ്ടായി; ഇന്ത്യാഗവൺമെൻറിന്റെ കണക്കുകൾ അനുസരിച്ചു്, ഭാരതവും ഈ വളർന്നുവരുന്ന പ്രശ്നത്തെ നേരിടുകയാണു്. റിപ്പോർട്ട് അവതരിപ്പിച്ചുകൊണ്ടു്, ന്യൂസ് വീക്കിന്റെ പത്രാധിപർ പറയുകയാണു് (എ പിൽഗ്രിം ലൂക്സ് അററു് ദി വേൾഡ്' എന്ന എന്റെ പുസ്തകം, രണ്ടാം ഖണ്ഡത്തിൽ 457–ാം ഭാഗത്തിൽ ഉദ്ധരിച്ചതു്):

'രാഷ്ട്രത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും സ്ഥിതിവിവരക്കണക്കുകളുടെ വെള്ളപ്പൊക്കം ഒഴുകിവരികയാണു്. അമേരിക്കൻ ഐക്യനാടുകളിൽ ലൈംഗികരോഗങ്ങളുടെ മഹാമാരിയാണു്. ഇതുവരെ തങ്ങൾ ഇതിനുപരിയാണെന്നു് ഭാവിച്ചിരുന്ന ഇടത്തരക്കാരിലും ഉന്നതരിലും സിഫിലിസും ഗൊണോറിയയും ത്വരിതമായി പരന്നുകൊണ്ടിരിക്കയാണു്. ലൈംഗികരോഗങ്ങൾക്കു് ഇരയായവരിൽ ഉന്നതരായ നിർവ്വഹണാധികാരികൾ, ഡോക്ടർമാർ, ഇടതടവില്ലാതെ വർദ്ധിച്ചുകൊണ്ടിരിക്കുന്ന ചെറുപ്പക്കാർ—പ്രത്യേകിച്ചും ഹൈസ്കൂൾ വിദ്യാർത്ഥികളും, കോളേജ് വിദ്യാർത്ഥികളും—ഉണ്ടു്. മൂന്നു 'പ'കാരങ്ങളിലാണു് ഡോക്ടർമാർ പഴി ചാരുന്നതു്—പെർമിസ്സീവ്നെസ്സ് (സർവ്വസ്വാതന്ത്ര്യം), പ്രോമിസ്ക്യുററി (സങ്കരബന്ധങ്ങൾ), പിൽ (ഗർഭനിരോധനഗുളിക).'

എന്റെ അമേരിക്കൻ യാത്രയിൽ, സാമ്പത്തികപുരോഗതിയോടൊപ്പം കാണുന്ന സാംസ്കാരികമായ പിന്നോക്കാവസ്ഥയുമായി ബന്ധപ്പെട്ട അമേരിക്കൻ തൊഴിൽവർഗ്ഗത്തിന്റെ പ്രശ്നങ്ങൾ പഠിക്കുവാൻ എനിക്കു് സന്ദർഭമുണ്ടായിട്ടുണ്ടു്. അവിടെ തൊഴിലാളികൾക്കു് നല്ല ശമ്പളം കിട്ടുന്നുണ്ടു്; ജോലിസമയവും കുറച്ചുകൊണ്ടുവന്നിരിക്കുന്നു. ആശാരിയും പൈപ്പ് ജോലിക്കാരനും കെട്ടുകാരനും മണിക്കൂറിനു് പത്തു മുതൽ പന്ത്രണ്ടുവരെ ഡോളർ സമ്പാദി

ക്കുന്നു; ഈ വിധത്തിലുള്ള സാങ്കേതിക ജോലിക്കാർക്ക് അവിടെ വലിയ ക്ഷാമമാണ്. വീട്ടാവശ്യങ്ങൾക്ക് ഇത്തരം ജോലിക്കാരുടെ സേവനങ്ങൾ കിട്ടുവാൻ ബുദ്ധിമുട്ടാണ്. പൈപ്പ് ജോലിക്കാരനുവേണ്ടി ഫോൺ ചെയ്താൽ, പലപ്പോഴും കിട്ടുന്ന മറുപടി; ഓ, അയാൾക്ക് തിരക്കാണ്; അല്ലെങ്കിൽ അയാൾ ഭാര്യയുമൊത്ത് മെഡിററേനിയൻ ഉല്ലാസയാത്രയിലാണ്; അല്ലെങ്കിൽ വേറെ ഏതെങ്കിലും ദൂരപ്പെട്ട രാജ്യത്തിൽ ഒഴിവുദിവസങ്ങൾ ചിലവഴിക്കുകയാണ്. ഇതിന്റെ അർത്ഥം, അവർക്ക് പണം ധാരാളമുണ്ട്; അവിടെയും ഇവിടെയും സഞ്ചരിക്കാം; ഇത് നല്ലതു തന്നെ. അവരുടെ ജീവിതമെങ്ങനെ—അവർ സംതൃപ്തരായി കഴിയുന്നുണ്ടോ—ഒഴിവുസമയം മാനസികവികസനത്തിന്നായി ചിലവു ചെയ്യുന്നുണ്ടോ—അവരുടെ വ്യക്തിപരവും കുടുംബപരവുമായ ജീവിതത്തിൽ ഉന്നമനമുണ്ടോ—എന്ന് ചോദിച്ചാൽ, പലപ്പോഴും കിട്ടുന്ന മറുപടി നിഷേധരൂപത്തിലുള്ളതായിരിക്കും. അവരുടെ ജീവിതം തീച്ചയായും രസം പിടിച്ചതാണ്; പക്ഷേ കൂടുതൽ സമ്പന്നമല്ല; എന്തുകൊണ്ടെന്നാൽ ഈ രസം പുറമേനിന്നു വരുന്നതാണ്, ആത്മീയസമ്പന്നതയാകട്ടെ അകത്തുനിന്നും. മുൻതലമുറകൾ ക്രിസ്തുമതത്തിൽനിന്ന്—അത് ഇടുങ്ങിയതും പരിമിതവുമായിരുന്നെങ്കിലും—ഈ ആത്മീയപോഷണം നേടിയിരുന്നു; പക്ഷേ യുദ്ധാനന്തരകാലത്ത് ഇത് കാണുന്നില്ല.

മതമെന്നത് എല്ലാ മനുഷ്യരുടേയും ആത്മീയബോധത്തെ ഗഹനമാക്കുവാനുള്ള ശാസ്ത്രവും സാങ്കേതികത്വവുമാണെന്ന് നമ്മുടെ ആചാര്യന്മാരും മഹർഷിമാരും ഉദ്ഘോഷിച്ചു. അതിന്റെ അനുഗ്രഹങ്ങൾ വെളിയിൽനിന്ന് വരുന്നതല്ല; മനുഷ്യന്റെ ഉള്ളിൽനിന്ന് വരുന്നതാണ്, അത് മനുഷ്യന്റെ യഥാർത്ഥമായ സ്വാതന്ത്ര്യം അവനു ലഭ്യമാക്കുകയും, അവന്റെ വാസ്തവികമായ അന്തസ്സിൽ അവനെ സ്ഥാപിക്കുകയും ചെയ്യുന്നു. സമ്പാദിക്കുന്ന പണത്തിൽനിന്നോ, അതിൽക്കൂടെ ലഭ്യമാകുന്ന ഐന്ദ്രിയസുഖങ്ങളിൽനിന്നോ, തനിക്ക് ലഭ്യമാകുന്നതും താൻ കൈകാര്യം ചെയ്യുന്നതുമായ അധികാരത്തിൽനിന്നോ—ഇവയെല്ലാം മാറിക്കൊണ്ടിരിക്കുന്നതും കൈമാററം ചെയ്യാവുന്നവയുമാണ്—അല്ല മനുഷ്യൻ എന്ന നിലയ്ക്ക് തന്റെ മൂല്യവും അന്തസ്സും ലഭ്യമാവുന്നത്, പക്ഷേ തന്റെ ആന്തരികസ്വഭാവത്തിൽനിന്നാണ്, അന്യാധീനപ്പെടുത്തുവാൻ കഴിയാത്ത ദൈവികാംശം അവനിൽ ഉള്ളതിൽനിന്നാണ് എന്ന കാര്യം അവനു ബോദ്ധ്യമാകുന്നു. 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്'—അല്പംപോലും ഈ ധർമ്മം സാക്ഷാത്കരിച്ചാൽ വലിയ ഭയത്തിൽനിന്ന് നാം മോചിതരാവുമെന്ന് ഗീതയുടെ രണ്ടാമദ്ധ്യായത്തിൽ ശ്രീകൃഷ്ണൻ പറയുന്നു,

ദരിദ്രനായവൻ ധനവാനായവനോട്ട് അസൂയപ്പെടുന്നു; ധനവാനായവൻ തന്നെക്കാരം ധനവാനായവനോട്ട് അസൂയപ്പെടുന്നു. ഇത്തരമൊരു പരിതസ്ഥിതിയിൽ മനുഷ്യന്റെ അന്തസ്സും ആത്മാഭിമാനവും എവിടെയാണ്? മനുഷ്യന്റെ ആന്തരികമായ അസ്വസ്ഥതയ്ക്കും അതോടൊപ്പമുണ്ടാവുന്ന സാമൂഹികതിന്മകൾക്കും വളർന്നുവരുവാനുള്ള സ്ഥിരമായ വേദി ഒരുക്കുക മാത്രമാണതു് ചെയ്യുക. ധനം മൂല്യത്തിന്റെ ഒരു കേന്ദ്രമാണ്; പക്ഷേ മനുഷ്യൻ അതിലും വലിയൊരു മൂല്യകേന്ദ്രമാണ് എന്നാണ് വേദാന്തം പറയുന്നതു്. പണത്തിനു് അമിത പ്രാധാന്യം കൊടുക്കുന്നൊരു സമൂഹം അതേ സമയം മനുഷ്യനെ താഴ്ത്തിക്കാട്ടുന്നു. പണ്ടത്തെ ജന്മിത്വസമുദായങ്ങളും ആധുനികകാലത്തെ ഭൗതികക്ഷേമതല്പരരായ നഗരസമൂഹങ്ങളും ഈ ഗൗരവമായ അബദ്ധം കാണിക്കുന്നതിൽ തുല്യരാണ്. ഭക്തി, ഭജന ഇവയിൽ നിന്നും നമ്മുടെ മഹർഷിമാരുടെ ഉദ്ബോധനങ്ങളിൽനിന്നും, ഭാരതത്തിലെ ദരിദ്രനായ മനുഷ്യനു് അടിസ്ഥാനപരമായൊരു അന്തസ്സ് ലഭിച്ചിരുന്നു. ആരെങ്കിലും അയാളെ അവമാനിച്ചാൽ അയാരം ആ ജോലി ഉപേക്ഷിച്ചു പോകും; അയാരംക്കു് തന്റെ ശമ്പളത്തെക്കാരം ആത്മാഭിമാനമായിരുന്നു വലിയതു്. പക്ഷേ പണത്തിൽ കേന്ദ്രീകൃതമായ ഇന്നത്തെ നഗരസംസ്കാരങ്ങളിൽ, ദരിദ്രരും കഴിവുള്ളവരും കൂടുതലായി ആത്മാഭിമാനവും മാന്യതയും ഇല്ലാത്തവരാവുന്നതായിട്ടാണ് നാം കാണുന്നതു്; മനുഷ്യബന്ധങ്ങളിൽ അവർ കാണിക്കുന്ന ക്ഷുദ്രത, ഒരു നല്ല കുടുംബത്തിലും സമൂഹത്തിലും മനുഷ്യനെ മനുഷ്യനോടും സ്ത്രീയെ പുരുഷനോടും ബന്ധിപ്പിക്കുന്ന പരസ്പരവിശ്വാസത്തെ നഷ്ടപ്പെടുത്തുന്നു. ശുദ്ധമായ മതത്തിന്റെ പ്രചോദനവും പോഷണവും ഉണ്ടായാലും ഇല്ലെങ്കിലും മനുഷ്യജീവിതത്തിൽ ഉണ്ടാകുന്ന വ്യത്യാസം ഇതിലാണ്.

## 12 ദേശവ്യാപകമായി വിദ്യാഭ്യാസത്തെ പുനരാവിഷ്കരിക്കേണ്ടതിന്റെ ആവശ്യകത

സാമ്പത്തികമായ അഭിവൃദ്ധിയും, സാങ്കേതികമായ നേട്ടങ്ങളുമുണ്ടായിട്ടും, ആധുനികയുഗത്തിൽ, വളരെ അധികം മാനസികപീഡനവും പിരിമുറുക്കവും, അന്യതാബോധവും, ആത്മഹത്യയും കാണുന്നുണ്ട്. ഇത്തരം മാനുഷികമായ അസംതൃപ്തിയുടെ വിഭവസമൃദ്ധങ്ങളായ കോട്ടകളായി നമ്മുടെ ഗൃഹങ്ങളേയും സമൂഹത്തേയും മാററിയെടുക്കുവാൻ നാം ഉദ്ദേശിക്കുന്നില്ല. നമ്മുടെ ഗൃഹങ്ങളും സമൂഹവും സ്നേഹം, സമാധാനം, ആനന്ദം എന്നീ മാനുഷികമൂല്യങ്ങളുടെ സൌരഭ്യം ഇയന്നതായിരിക്കണം. മനുഷ്യജീവിതത്തിൽ ഇത്തരം മൂല്യങ്ങളുടെ സമ്പത്തിന്റെ വദ്ധനവ്, വരുമാനം കൂടിയതുകൊണ്ടോ,

രാഷ്ട്രീയപ്രബുദ്ധത വളർന്നുകൊണ്ടോ, മതേതര വിദ്യാഭ്യാസത്തിന്റെ പ്രചരണംകൊണ്ടോ സാദ്ധ്യമാവുകയില്ല. ഇവയെല്ലാം ആവശ്യമാണ്; പക്ഷെ അവകൊണ്ടു മാത്രമായില്ല. ഈ ഗഹനമായ സത്യം ഇന്ന് നമ്മേയും നമ്മുടെ വിവേകത്തേയും വെല്ലുവിളിക്കയാണ്. ഈ സത്യത്തെക്കുറിച്ച് നാം ബോധവാന്മാരാവുന്നത്, ഇന്ന് നമുക്ക് അത്യന്തം ആവശ്യമായ വിദ്യാഭ്യാസപുനരാവിഷ്കരണം ലഭ്യമാക്കും. ഇത്തരമൊരു വിദ്യാഭ്യാസപുനഃസംവിധാനത്തിന് പാശ്ചാത്യർ ദാഹിച്ചുതുടങ്ങിയതിന്റെ ചലനങ്ങൾ നമുക്കു കാണാം. ഭാരതത്തിലേയ്ക്കാണ് അവർ ഈ കാര്യത്തിൽ നോക്കിത്തുടങ്ങിയിരിക്കുന്നത്. ഭാരതത്തിന്റെ ഭൂതകാലത്തിലേയും വർത്തമാനകാലത്തിലേയും സമ്പന്നമായ പൈതൃകത്തിൽനിന്ന് ആത്മീയമായ പോഷണം ലഭിക്കുവാൻ അവർ തെയ്യാറെടുക്കുകയാണ്.

ധ്യാനം, ഭക്തി, ഭജനം എന്നീ തികച്ചും ഭാരതീയ ആത്മീയാനുഷ്ഠാനങ്ങളോട് പാശ്ചാത്യർ ഇന്ന് സ്വമേധയാ പ്രദർശിപ്പിച്ചു തുടങ്ങീട്ടുള്ള പ്രതികരണം – ഇത് എനിക്ക് പുറംരാജ്യങ്ങളിലെല്ലാം അനുഭവപ്പെട്ടിട്ടുണ്ട് – നമ്മുടെ നാട്ടിലെ മനുഷ്യവികസനത്തിന്റെ കാര്യത്തിൽ നാം വെച്ചുപുലർത്തുന്ന സങ്കല്പങ്ങളേയും അനുവർത്തിക്കുന്ന പരിപാടികളേയും സംബന്ധിച്ചൊരു പുനർവ്വിചിന്തനം ആവശ്യമാക്കുന്നുണ്ട്. പാശ്ചാത്യരാജ്യങ്ങളിലെ ബുദ്ധിജീവികൾ, വീട്ടമ്മമാർ, തൊഴിലാളികൾ, വിദ്യാർത്ഥികൾ, അദ്ധ്യാപകന്മാർ എന്നിങ്ങനെ തിരക്കുപിടിച്ച ജീവിതം നയിക്കുന്ന വളരെ ആളുകൾ ഇങ്ങനെയൊരു ആത്മീയപോഷണത്തിനായി ആഗ്രഹിച്ചുതുടങ്ങിയിരിക്കയാണ്. സർഗ്ഗാത്മകമായ മാനസികോല്ലാസവും സന്തോഷവും, ഭക്തിയും, ഭജനവും, മദ്യത്തെയും, മയക്കുമരുന്നിനേയും അനിയന്ത്രിതമായ ലൈംഗികവ്യാപാരങ്ങളേയുംകാൾ നല്ലതാണെന്ന് നമ്മുടെ ആളുകൾക്ക് വീണ്ടും ബോദ്ധ്യമായിട്ടുള്ള ആ സത്യത്തെ ഇത് ആവർത്തിച്ച് തെളിയിക്കുകയാണ്. ആദ്യത്തേതിൽക്കൂടെ, പുറമേ ദരിദ്രനാകാതെ ഒരാൾക്ക് ആന്തരികമായി സമ്പന്നനാവാം; പിന്നീട്ടുള്ളതിൽക്കൂടി ആന്തരികമായും മടിശ്ശീലയിലും ദാരിദ്ര്യംതന്നെ.

നിർഭാഗ്യവശാൽ സ്വാതന്ത്ര്യാനന്തര ഭാരതത്തിൽ ഇതാണ് സംഭവിക്കുന്നത്; ഇത് നമ്മുടെ ശിശുപ്രായമായ ജനാധിപത്യത്തിന് ഗൌരവമായ പ്രശ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കയാണ്. വർദ്ധിച്ചു വരുന്ന സാമ്പത്തിക സന്ദർഭങ്ങളുടെ പശ്ചാത്തലത്തിൽ, സാംസ്കാരികോന്നമനത്തേയും മൂല്യാധിഷ്ഠിതമായി ജീവിതത്തെ സമ്പന്നമാക്കുന്നതിനേയും അവഗണിച്ചുകൊണ്ടിരിക്കുന്നതിന് നാം കനത്ത വില കൊടുക്കേണ്ടതായ്‌വരും. സ്വാതന്ത്ര്യലബ്ധിക്ക് ശേഷം, മദ്യപാന

ശീലം രാജ്യത്തിൽ കുത്തനെ വളർന്നിട്ടുണ്ട്, ഇതോടൊപ്പംതന്നെ കോഴകൊടുക്കൽ, അഴിമതി മുതലായ ബന്ധപ്പെട്ട പ്രക്രിയകളും. പാശ്ചാത്യ സമൂഹത്തെ അലട്ടിക്കൊണ്ടിരിക്കുന്ന സ്ഫോടനങ്ങളിൽനിന്നു വളരെ ദൂരെയല്ല നമ്മുടെ സമൂഹം ഇന്ന് നില്ക്കുന്നത്. വിവേചനശീലരായ ചിന്തകരും രാജ്യസ്നേഹികളും ഈ പ്രശ്നത്തിന്റെ ഗൌരവത്തെക്കുറിച്ച് ബോധവാന്മാരായിക്കൊണ്ടിരിക്കയാണ്. തങ്ങളുടെ സാംസ്കാരിക ഉന്നമനത്തിന്റെ ഏററവും വലിയ ശത്രു മദ്യമാണെന്ന് നമ്മുടെ തൊഴിലാളികൾ തന്നെ മനസ്സിലാക്കിത്തുടങ്ങിയെന്ന് കാണുന്നതിൽ ഞാൻ സന്തുഷ്ടനാണ്. അവർ, തങ്ങളുടെ ട്രേഡ് യൂണിയൻ സംഘടനകളിൽക്കൂടി തങ്ങൾ പണിയെടുക്കുന്ന തൊഴിൽശാലകളുടെ സമീപം പുതിയ മദ്യഷാപ്പുകൾ തുടങ്ങുന്നതിനെതിരെ പ്രതിഷേധിക്കയും ഉള്ളവതന്നെ ശമ്പളദിവസങ്ങളിൽ അടച്ചിടണമെന്നാവശ്യപ്പെടുകയും ചെയ്തുതുടങ്ങിയിരിക്കുന്നു. ഇവ തങ്ങളെ വ്യക്തിപരമായും കുടുംബപരമായും നശിപ്പിക്കുകയാണെന്ന് അവക്ക് ബോദ്ധ്യം വന്നുതുടങ്ങിയിരിക്കുന്നു. അവരുടെ വരുമാനത്തിന്റെ വദ്ധനവിനനുപാതമായി അവരുടെ ജീവിതനിലവാരവും ഉയർത്തുവാൻ അവരെ സഹായിക്കേണ്ടിയിരിക്കുന്നു. ഇതിന്റെ എതിർവശം മാനുഷികദുരന്തത്തിലേയ്ക്കു നയിക്കുന്ന മനുഷ്യന്റെ വിസ്ഫോടമായിരിക്കും. പരസ്പരം നിഷേധിക്കുന്ന ഇത്തരം പ്രക്രിയകളെ മാററിയെടുക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, നമ്മുടെ ആളുകൾ, ദരിദ്രരെങ്കിലും, അവരുടെ നൈസർഗ്ഗികമായ ആത്മീയസ്വഭാവത്തെക്കുറിച്ച് കുറെയൊക്കെ ബോധമുള്ളവരാണ്; ദാരിദ്ര്യത്തിന്റെ ദീഘമായ ശതാബ്ദങ്ങൾ അതിനെ നശിപ്പിച്ചില്ല; അവരെ, ചില്ലറ പൈസയ്ക്കോ ഉറുപ്പികയ്ക്കോ വാങ്ങാവുന്ന സാമ്പത്തിക വസ്തുക്കളാക്കാൻ അതിനു കഴിഞ്ഞില്ല.

## 13 മാനുഷികഅന്തസ്സിന്റെയും സമത്വത്തിന്റെയും രണ്ടു കേന്ദ്രങ്ങൾ

വിശക്കുന്ന മനുഷ്യനു് ദൈവമോ വോട്ടുപത്രികയോ നിരത്ഥകമാണ്. മതം ഒഴിഞ്ഞ വയറുകൾക്കല്ലെന്നതു് ശ്രീരാമകൃഷ്ണന്റെ തന്നെ വചനമാണ്. അദ്ദേഹത്തിന്റെ ശിഷ്യനായ സ്വാമി വിവേകാനന്ദൻ പറയുന്നതു്, വിശക്കുന്നവന്റെ മുമ്പിൽ ഭക്ഷണത്തിന്റെ രൂപത്തിൽ മാത്രമേ ദൈവത്തിനു പ്രത്യക്ഷപ്പെടാനാവൂ എന്നാണ്. രാഷ്ട്രീയവും വോട്ടുപത്രികയും ഒഴിഞ്ഞ വയറുകൾക്ക് നിരത്ഥകങ്ങളാണെന്നുകൂടി ഇന്നു് നമുക്ക് പറയാവുന്നതാണ്.

പക്ഷേ ഇന്നു് തിരഞ്ഞെടുപ്പുവേളയിൽ, ദരിദ്രർ മാത്രമല്ല ഇടത്തരക്കാരും, അഞ്ചോ പത്തോ ഉറുപ്പികക്ക് കിട്ടുന്ന സാധനങ്ങളായി,

തങ്ങളുടെ വിലപിടിച്ച ജനാധിപത്യവോട്ടവകാശത്തേയും തങ്ങളെത്തന്നെയും, രാഷ്ട്രീയപാർട്ടികൾക്ക് സമർപ്പിക്കുന്നതായിട്ടാണ് നാം കാണുന്നതു്; തിരഞ്ഞെടുപ്പുബൂത്തുകളിലേയ്ക്കു് തങ്ങളെ സൌജന്യമായി കൊണ്ടുപോകണമെന്നും അവർ ആവശ്യപ്പെടുന്നു. സ്ഥാനാർത്ഥികളും പാർട്ടികളും ഇതിനെയെല്ലാം പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു ! എന്തുകൊണ്ടു് ? മനുഷ്യച്ചരക്കുകൾ എന്ന നിലയ്ക്കു് അവർക്കു് കിട്ടുന്ന പണത്തിനു് അവർ കല്പിക്കുന്ന വില, പൌരന്മാരെന്ന പദവിക്കും, അവരുടെ അന്തസ്സിൻേറയും സമത്വത്തിൻെറയും രണ്ടു് കേന്ദ്രങ്ങളായ, കയ്യിലുള്ള സമ്മതിദാനപത്രത്തിനും—ബാഹ്യമായ രാഷ്ട്രീയകേന്ദ്രം ഇതാണ്,—ഉള്ളിലുള്ള മനുഷ്യാത്മാവിനും—ആന്തരികമായ ആത്മീയകേന്ദ്രം ഇതാണ് – നല്ലവാൻ വേണ്ട ശിക്ഷണം അവർക്കു് ഇനിയും കിട്ടിയിട്ടില്ല. ഇതിലെല്ലാം ജനാധിപത്യവും മാനുഷികമായ അന്തസ്സും എവിടെയുണ്ടു് ? ഇതു് മനുഷ്യപുരോഗതിയുടെ അടയാളമല്ല, മനുഷ്യൻെറ അധഃപതനത്തിൻേറതാണ്. ഇങ്ങനെ മനുഷ്യനെ തരം താഴ്ത്തുകയും പണം അമിതമായി വിലമതിക്കുകയും ചെയ്യുന്നതു് ഒരു സമൂഹത്തിൻെറ മേലുള്ള ഏററവും വലിയ കളങ്കമല്ലേ—പ്രത്യേകിച്ചും ഒരു ജനാധിപത്യസമൂഹത്തിന്മേൽ ? പക്ഷെ, ലോകത്തിൽവെച്ചു് ഏററവും വലിയ ജനാധിപത്യമെന്നു് നാം അഭിമാനിക്കുന്ന നമ്മുടെ രാജ്യത്തിൽ ഇതു് നടക്കുന്നു. നാം ഉണർന്നെഴുന്നേററു്, മനുഷ്യൻെറ അന്തസ്സു് ഉറവെടുക്കുന്നതു് അവൻെറ ആത്മാവിൽനിന്നാണ് — അവിച്ഛിന്നമായ ആ ദിവ്യസത്തയിൽനിന്നു്— എന്നു് നമ്മുടെ വിദ്യാഭ്യാസപരവും സാമൂഹികവും, രാഷ്ട്രീയവുമായ ജീവിതപ്രക്രിയകളിൽ ഊന്നിപ്പറയാത്തേടത്തോളം ഈ അധഃപതനം തുടരുകയും അധികമാവുകയും ചെയ്യും. ശിവോഽഹം, മുക്തോഽഹം, ബുദ്ധോഽഹം എന്ന വേദാന്തമന്ത്രത്തിൻെറ അർത്ഥമിതാണ്.

ഈ വേദാന്തസന്ദേശത്തിൽക്കൂടെ, ഏററവും ദരിദ്രനായവനപോലും, ആർക്കും നശിപ്പിക്കുവാനോ, വില്ക്കാനോ, വാങ്ങാനോ കഴിയാത്ത മാനുഷികമായൊരു മൂല്യബോധം, സമ്പാദിക്കുവാൻ കഴിയും. മാനവികമൂല്യത്തിൻെറ പ്രധാനമാനദണ്ഡം പണമാവുമ്പോൾ, ദരിദ്രർ എല്ലായ്പ്പോഴും കൂടുതൽ ധനം സമ്പാദിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കും. അവർ എപ്പോഴും ധനികരുടെ മുമ്പിൽ ഭയന്നുനില്ക്കുകയും അവരെ വ്യക്തിപരമായി കൊള്ളയടിക്കുവാനോ സംഘടിതമായി കലാപമുണ്ടാക്കുവാനോ ശ്രമിക്കുകയും ചെയ്യും; ധനികരാണെങ്കിൽ സാധുക്കളെ അവജ്ഞയോടെ വീക്ഷിക്കുകയും അവർക്കെതിരായി പ്രതിവിപ്ലവനടപടികൾ ആസൂത്രണം ചെയ്തുകൊണ്ടിരിക്കയുമായിരിക്കും.

പക്ഷെ, ദരിദ്രനും ധനികനുമൊരുപോലെ ഉള്ള വേറൊരു മൂല്യകേന്ദ്രമുണ്ട്; ജനാധിപത്യത്തിൽ എല്ലാവരുടെ കയ്യിലുമുള്ള സമ്മതിദായകപത്രത്തെപ്പോലെയാണിതു് – അവിച്ഛിന്നമായ വ്യക്തിത്വഘടകം; വേദാന്തം ഇതിനെ ആത്മാവിൻെറ സ്വകീയമായ ദൈവികസ്വഭാവമെന്നു് വിളിക്കുന്നു. പ്രധാനമന്ത്രിക്കു് ഒരു ബാലട്ട്പത്രം മാത്രമേയുള്ളു; തൊഴിലാളിക്കും ഒന്നുമാത്രം; ധനികനും ഒന്നു്, അതുപോലെ ദരിദ്രനും ഒന്നു്. ഇതാണു് ജനാധിപത്യത്തിലെ സമത്വം. ആർക്കും അതിൽ ഒന്നിലധികമോ ചുരുക്കമോ ആയ വോട്ടില്ല; ഓരോരുത്തനും അപരിച്ഛിന്നമായൊരു രാഷ്ട്രീയമൂല്യമുണ്ട്; ആത്മാവിലുള്ള ഓരോരുത്തരുടെയും സമത്വത്തിൻേറയും അധീശാവകാശത്തിൻേറയും അടിസ്ഥാനത്തിലുള്ള രാഷ്ട്രീയസമത്വവുംപരമാധികാരവും. ആത്മീയസമത്വത്തിനാൽ പരിരക്ഷിതമാവാത്ത രാഷ്ട്രീയസമത്വം വെറുമൊരു മിഥ്യയായ്ത്തീരുന്നു. ശ്രീകൃഷ്ണൻ ഗീതയിൽ പ്രഖ്യാപിച്ചിട്ടുള്ളതിലും ഉത്തമമായും ആവേശകരമായും ജനാധിപത്യത്തിലെ സമത്വത്തെ ആരും വിവരിച്ചിട്ടില്ല. (ഗീത XIII. 27–28):

സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി.

എല്ലാ ജീവികളിലും തുല്യമായി സ്ഥിതിചെയ്യുന്നവനും, നാശമുള്ളവയിൽ നാശമില്ലാത്തവനുമായ പരമേശ്വരനെ ആർ കാണുന്നുവോ അവൻ യഥാർത്ഥത്തിൽ കാണുന്നു.

സമം പശ്യൻ ഹി സർവ്വത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം.

ഏകനായ സർവ്വേശ്വരൻ എല്ലായിടത്തും സ്ഥിതിചെയ്യുന്നതായി കാണുന്നതിനാൽ അവൻ ആത്മാവിനെ ഉപദ്രവിക്കുന്നില്ല; അതിനാൽ അവൻ ഉത്തമമായ ലക്ഷ്യം പ്രാപിക്കുന്നു.

## 14 പ്രായോഗിക വേദാന്തം

മനുഷ്യ പുരോഗതിക്കു് ഇപ്രകാരം വേദാന്താധിഷ്ഠിതമായൊരു സമീപനം ആവശ്യമാണെന്നു് സ്വാമി വിവേകാനന്ദൻ തൻെറ "വേദാന്തവും ഭാരതീയജീവിതവും" പ്രസംഗത്തിൽ ഊന്നി പറഞ്ഞിട്ടുണ്ട്. (വി. സാ. സ. ഭാഗം II . പുറം. 136)

'ഈ വേദാന്തസങ്കല്പങ്ങൾ പുറത്തുവരണം; അല്ലാതെ വനത്തിലും ഗുഹയിലും അമർന്നാൽ പോരാ. പുറത്തു് വന്നു് ബാറിലും, ബെഞ്ചിലും, പ്രസംഗവേദിയിലും പ്രവർത്തിക്കണം. പാവപ്പെട്ട

വൻെറ കുടിലിൽ പ്രവത്തിക്കണം; മീൻ പിടിക്കുന്ന മുക്കുവൻെറ കൂടെ പ്രവത്തിക്കണം, പഠിക്കുന്ന വിദ്യാത്ഥിയോടൊപ്പം പ്രവത്തിക്കണം. ഓരോ പുരുഷനേയും സ്ത്രീയേയും ശിശുവിനേയും അവരുടെ തൊഴിലെന്തുമാകട്ടെ, അവർ താമസിക്കുന്നതെവിടെയുമാകട്ടെ – ഈ വേദാന്തസങ്കല്പങ്ങരം ആഹ്വാനം ചെയ്യുന്നു. അതിൽ ഭയപ്പെടാനെന്തുണ്ട്? മുക്കുവരും മററും ഉപനിഷത്തുകളിലെ ആദശം പ്രായോഗികമാക്കുന്നതെങ്ങനെയെന്നോ? വഴികാട്ടിയുണ്ട്. അപരിമിതമാണിതു്; മതം അപരിമിതമാണ്; ആക്കും അതിനപ്പുറം പോകാവതല്ല. ആജ്ജവത്തോടെ ചെയ്യുന്നതെല്ലാം നിങ്ങരംക്കു് നല്ലതാണ്. എത്ര നിസ്സാരകാര്യവും വേണ്ടപോലെ ചെയ്താൽ അദ്ഭുതഫലങ്ങരം ഉളവാക്കും. അതിനാൽ ഓരോരുത്തനും തനിക്കാകുന്നതു ചെയ്യട്ടെ; എത്ര ചെറുതും. മുക്കുവൻ താൻ ചൈതന്യമാണെന്നു് കരുതിയാൽ അവൻ മെച്ചപ്പെട്ട മുക്കുവനാകും. വിദ്യാത്ഥി താൻ ചൈതന്യമാണെന്നു് കരുതിയാൽ, അവൻ മെച്ചപ്പെട്ട വിദ്യാത്ഥിയാകും. വക്കീൽ താൻ ചൈതന്യമാണെന്നു് കരുതിയാൽ അയാരം മെച്ചപ്പെട്ട വക്കീലാകും. ഇതുപോലെ മററുള്ളവരും. ജാതികരം ഫലത്തിൽ എന്നെന്നേയ്ക്കുമായി നിലനില്ക്കും. സമുദായത്തിൻെറ സ്വഭാവമാണ് സംഘങ്ങളായി പിരിയുന്നതു്. മറഞ്ഞു പോകുന്നതു് ഈ വിശേഷാവകാശങ്ങളാണ്.

നൈസഗ്ഗികമായ ഒരു ചിട്ടയാണ് ജാതി. സാമൂഹ്യ ജീവിതത്തിൽ എനിക്കു് ഒരു ചുമതല നിവ്വഹിക്കാം; നിങ്ങരംക്കു മറെറാന്നും. നിങ്ങരംക്കു് ഒരു രാജ്യം ഭരിക്കാം; എനിക്കു് ഒരു ജോഡി ചെരുപ്പ് നന്നാക്കാം. പക്ഷെ ഇതുകൊണ്ടു് നിങ്ങരം എന്നെക്കാരം വലിയവനാണെന്നു് വരുന്നില്ല. നിങ്ങരംക്കു് എൻെറ ചെരുപ്പുകരം നന്നാക്കാനാകുമോ? എനിക്കു് രാജ്യം ഭരിക്കാനാകുമോ? എനിക്കു് ചെരുപ്പ് നേരെയാക്കാൻ വിരുതുണ്ട്; വേദങ്ങരം വായിക്കാൻ നിങ്ങരംക്കും. പക്ഷെ ഇത്രയുംകൊണ്ടു് എൻെറ മണ്ട നിങ്ങരം ചവുട്ടിമെതിക്കണമെന്നു് വരുന്നില്ല. കൊലപാതകം ചെയ്യവനെ പ്രശംസിക്കുന്നതെന്തിനു്? ഒരാപ്പിരം കട്ട മറെറാരുവനെ തൂക്കിലിടുന്നതെന്തിനു്? ഇതു് പോകതന്നെ വേണം. ജാതി നന്നു്. ജീവിതപ്രശ്നത്തിനുള്ള സ്വാഭാവികമായ സമാധാനമാണതു്. മനുഷ്യർ സംഘങ്ങളായി പിരിയണം; അതു മാററുക വയ്യ. നിങ്ങരം എവിടെച്ചെന്നാലും ശരി അവിടെ ജാതിയുണ്ടാകും. പക്ഷെ അതിൻെറ അത്ഥം ഈ വിശേഷാവകാശങ്ങരം ഉണ്ടാകണമെന്നല്ല. ഇവയുടെ ഉച്ചികടിക്കണം.

മുക്കുവനെ വേദാന്തം പഠിപ്പിച്ചാൽ അവൻ പറയും; 'നിങ്ങളെപ്പോലെ തന്നെ ഞാനും മനുഷ്യനാണ്. ഞാനൊരു മുക്കുവനാണ്,

നിങ്ങരം ഒരു ദാശ്നികൻ. പക്ഷെ നിങ്ങളിലുള്ള അതേ ഈശ്വരൻ എന്നിലുമുണ്ട്.' ഇതാണ് നമുക്കാവശ്യം. ആക്കും ഒരു വിശേഷാവകാശവുമില്ല; അവസരം എല്ലാവക്കും സമം. എല്ലാവരേയും പഠിപ്പിക്കുക, ദിവ്യത ഉള്ളിലുണ്ടെന്ന്. അപ്പോരം ഓരോരുത്തരും തൻെറ രക്ഷ കിണഞ്ഞു നേടിക്കൊള്ളും.

വളച്ചയുടെ ഒന്നാമത്തെ ഉപാധി സ്വാതന്ത്ര്യമാണ്. 'ഈ സ്ത്രീയുടെയോ കട്ടിയുടെയോ രക്ഷ ഞാൻ കിണഞ്ഞു കൈവരുത്തും' എന്ന് നിങ്ങളിലാരാനും പറഞ്ഞാൽ അത്ു തെററാണ്, ആയിരം തവണ തെററ്.

ഉള്ള വെളിച്ചമെല്ലാം ലോകത്തിൽ കൊണ്ടുവരിക. ഓരോരുത്തനും വെളിച്ചം വന്നു ചേരട്ടെ. ഓരോരുത്തനും ഭഗവാനെ പ്രാപിക്കുന്നതുവരെ കത്തവ്യം അവശേഷിക്ക തന്നെ ചെയ്യും. ദരിദ്രന്മാക്കു വെളിച്ചം കൊടുക്കുക; ധനികന്മാക്ക് അതിലുമധികം വെളിച്ചം കൊടുക്കുക; അവക്ക് അത്ു കൂടുതൽ ആവശ്യമാണ്. പഠിപ്പില്ലാത്തവക്ക് വെളിച്ചം കൊടുക്കുക; പഠിപ്പുള്ളവക്ക് അതിലുമേറെ നല്കുക; കാരണം, ഇക്കാലത്തെ പഠിപ്പിൻെറ പൊള്ളത്തരം വമ്പിച്ചതാണ്.

ശമ്പളത്തിനായി ഞാൻ ഒരാളുടെ കീഴിൽ ജോലി ചെയ്യുമ്പോരം, എൻെറ ദേഹത്തിൻേറയും ആത്മാവിൻേറയും രക്ഷയ്ക്കായി ഞാൻ എൻെറ ദേഹത്തെ അയാളുടെ നിദ്ദേശത്തിന്ന് വിധേയമാക്കുകയാണ്. ആത്മാവിന്ന് ഈ രക്ഷ ലഭിക്കണമെങ്കിൽ, അന്തസ്സിൻേറയും സ്വാതന്ത്ര്യത്തിൻേറയും അന്തരീക്ഷത്തിൽ, അപ്പണമനസ്ഥിതിയോടും സേവനഭാവത്തിലും ഈ ജോലി ചെയ്യേണ്ടതുണ്ട്. ദേഹത്തിൻെറ മാത്രം രക്ഷയ്ക്കായി ഈ ജോലി ചെയ്താൽ, അത്ു അടിമത്തമാവും -- മനുഷ്യാഭിമാനത്തിൻെറ നിഷേധം. ശ്രീരാമകൃഷ്ണൻ ഇഷ്ടപ്പെട്ടിരുന്ന ഭക്തകവിയായ രാമപ്രസാദിൻെറ പ്രസിദ്ധഗാനത്തിൻെറ -- അമി ദേഹേ ബേചേ ഭാവേർ ഹാട്ടേ ശ്രീദുർഗ്ഗാനാം കിനേ ഏനേച്ചി-- ലോകകമ്പോളത്തിൽ ഞാൻ എൻെറ ദേഹത്തെ വിററ്, -- 'ദുർഗ്ഗാമാതാവിൻെറ നാമധേയത്തെ വാങ്ങി' -- അത്ഥം ഇതാണ്.

ഈ ബോധം നമ്മുടെ നാട്ടുകാരിൽ പരക്കെ പ്രചലിതമാവണം സാഹിത്യത്തിലൂടെയോ, കലയിലൂടെയോ, സംഗീതത്തിലൂടെയോ-- മതത്തിൽക്കൂടെയോ, എങ്ങനെ ആയാലും കൊള്ളാം. മനുഷ്യൻെറ, അന്തസ്സിനെപ്പററിയ ഈ ബോധം നാട്ടിലെല്ലാരിലും ഉണരേണ്ടിയിരിക്കുന്നു -- പ്രത്യേകിച്ചും, തൊഴിലാളികരക്കിടയിൽ. അപ്പോരം മാത്രമേ, നമ്മുടെ ജനകോടികരം ജനാധിപത്യത്തിലെ പൌരത്വത്തിൻെറ പൂണ്ണമായ ആകാരത്തിലേയ്ക്ക് ഉയരുകയുള്ളു. എന്നാൽ മാത്രമേ, ഏററവും വലുതായ നമ്മുടെ ജനാധിപത്യം ഏററവും മഹത്തായതുമാവുകയുള്ളു.

## 15 ആത്മവികാസമെന്ന നിലയിലുള്ള മനുഷ്യപുരോഗതി

നിർവ്വഹണകാര്യത്തിൽ തൊഴിലാളി പങ്കാളിത്തം—എന്നും നമ്മുടെ വ്യവസായങ്ങളിൽ നാം ഏർപ്പെടുത്തുന്ന പുതിയ പ്രക്രിയയ്ക്കു്, ഉദ്ബുദ്ധമായ ഒരു തൊഴിലാളി വർഗ്ഗം വമ്പിച്ച ശക്തി ഉണ്ടാക്കിക്കൊടുക്കും. ഇത്തരത്തിലുള്ള നടപടിക്കു് നമ്മുടെ തൊഴിലാളികളിൽ അന്തസ്സും ആത്മവിശ്വാസവും സ്വാതന്ത്ര്യബോധവും ഉണരേണ്ടതു് ആവശ്യമാണു്. ഇങ്ങനെയുള്ള ആളുകളെ നിർവ്വഹണതലത്തിലേയ്ക്കു് നിയമിച്ചാൽ, നിർവ്വഹണം ശക്തിപ്പെടും. അതു് അപ്പോൾ ഒരു ഉത്തരവാദപ്പെട്ടതും കാര്യക്ഷമതയുള്ളതും ആയ നിർവ്വഹണമാവും, അതു് വിഭാഗീയതാല്പര്യങ്ങളെ മാത്രം പരിഗണിക്കാതെ, ദേശീയതാല്പര്യങ്ങളിൽ നിലകൊള്ളും. നമ്മുടെ ലക്ഷക്കണക്കായ തൊഴിലാളികളിൽ, ഇത്തരത്തിലുള്ള മനുഷ്യവികസനം, വ്യക്തിപരമായ പരിപക്വത, ആണു് നാം വളർത്തിയെടുക്കേണ്ടതു്. ഇതിനു് മതേതരവും രാഷ്ട്രീയവുമായ വിദ്യാഭ്യാസത്തെ ആത്മീയപരിശീലനവുമായി യോജിപ്പിക്കേണ്ടതുണ്ടു്. ആത്മീയവിദ്യാഭ്യാസമെന്നാൽ മതവിശ്വാസങ്ങളിലോ സിദ്ധാന്തങ്ങളിലോ ഉള്ള പരിശീലനമല്ല. ആത്മവികസനത്തിനുള്ള വിദ്യാഭ്യാസമാണു് ആത്മീയവിദ്യാഭ്യാസം; ഭൗതികവും മാനസികവുമായ വളർച്ചയ്ക്കുള്ള വിദ്യാഭ്യാസത്തെപ്പോലെ. മൂന്നും കൂടിയാൽ സംപൂർണ്ണമായ മാനുഷികവികസനമാവും—ആത്മീയവികാസം. സാമ്പത്തിക വളർച്ചയിൽ മാത്രം ഊന്നൽ കൊടുത്താൽ, നമുക്കു് ഒരു വിധത്തിലുള്ള ശാരീരിക പോഷണവും വളർച്ചയും ലഭ്യമാവും. മതേതരവും രാഷ്ട്രീയവുമായ വിദ്യാഭ്യാസത്തിൽ മാത്രം ഊന്നൽ കൊടുത്താൽ നമുക്കു് ബൌദ്ധികമായ വികസനവും മാനസികപുരോഗതിയും ഉണ്ടാവും. ഇതു രണ്ടും മനുഷ്യൻെറ ഭാഗികമായ വളർച്ചയേ ആവുന്നുള്ളു; പൂർണ്ണമായതല്ല. ചുരുങ്ങിയ കാലയളവിൽ ഇത്തരം വളർച്ച നല്ല ഫലങ്ങൾ ഉണ്ടാക്കും; പക്ഷേ ദീർഘകാലാടിസ്ഥാനത്തിൽ അതു് വിപരീതഫലങ്ങൾ സൃഷ്ടിക്കും; എണ്ണത്തിൽ വളർന്നാലും, ഗുണത്തിൽ ദൈന്യതയുണ്ടാക്കും. ഇത്തരത്തിലുള്ള ദുരന്തം പല രാജ്യങ്ങളിലും അനുഭവപ്പെട്ടു തുടങ്ങീട്ടുണ്ടു്; ഭാരതത്തിൽ അതു് സംഭവിക്കാതിരിക്കാൻ നാം ശ്രദ്ധിക്കണം. പൌരാണികരും ആധുനികരുമായ നമ്മുടെ ദാർശനികന്മാരും ഋഷിമാരും, ഇത്തരത്തിലുള്ള ദുരന്തത്തെ തടയുവാനുള്ള വിവേകം നമുക്കു് തന്നിട്ടുണ്ടു്. നമ്മുടെ ആധുനികാചാര്യന്മാരായ വിവേകാനന്ദനും ഗാന്ധിജിയും മനുഷ്യപുരോഗതിക്കും സാധാരണജനങ്ങളുടെ ഉന്നമനത്തിനും യുക്തമായ ഭാരതീയസമീപനം നമുക്കു് കാണിച്ചുതന്നിട്ടുണ്ടു്.

മുമ്പു് ഉദ്ധരിച്ച വിവേകാനന്ദൻെറ അമേരിക്കൻ കത്തിലെ കാതലായ മാർഗ്ഗനിർദ്ദേശം ഇതാണു്:

'ഈ ലക്ഷ്യം മുന്നിൽ വെയ്ക്കുക; അവരുടെ മതത്തെ വ്രണപ്പെടുത്താതെ ജനലക്ഷങ്ങളെ ഉയർത്തുക.'

മനുഷ്യവികസനത്തിന്റെ പേരിൽ, ചരിത്രദത്തമായ ഈ ആത്മീയ സമ്പത്തിനെ നാം തള്ളിക്കളഞ്ഞാൽ, നമ്മുടെ രാഷ്ട്രത്തെ മനുഷ്യപ്രശ്നങ്ങളുടെ ഒരു സങ്കീർണ്ണരംഗമാക്കുകയായിരിക്കും ഫലം. ആത്മീയപോഷണത്തിൽക്കൂടി ലഭ്യമാവുന്ന സാംസ്കാരികോന്നതി ഇല്ലാതെ, പോഷകമായ ആഹാരത്തിലൂടെ ലഭ്യമാകുന്ന ശാരീരിക ശക്തിയും വിദ്യാഭ്യാസത്തിൽക്കൂടി ലഭ്യമാവുന്ന മാനസികചാതുര്യവും ചേർന്നാൽ, നമ്മുടെ സമൂഹത്തിൽ കൂടുതൽ ചരിദ്രങ്ങളും അക്രമവും ആണുണ്ടാവുക; തത്ഫലമായി കൂടുതൽ ഗവൺമെണ്ടുപ്രവർത്തനവും, കൂടുതൽ നിയമങ്ങളും, കൂടുതലായുള്ള സ്വാതന്ത്ര്യത്തിന്റെ നഷ്ടവും ഉണ്ടാവും.

മനുഷ്യാത്മാവിൽനിന്നു് ധാർമ്മികവും ആത്മീയവുമായ മൂല്യബോധം സ്വമേധയാ ഉയർന്നുവരികയും, അതു് മനുഷ്യന്റെ വൈയക്തികവും സാമൂഹികവുമായ ജീവിതത്തെ പുഷ്ടിപ്പെടുത്തുകയും ചെയ്താൽ മാത്രമേ, സ്വാതന്ത്ര്യവും, സ്വയം നിയന്ത്രിതവും, സമത്വസുന്ദരവും, സമാധാനപരവുമായൊരു സമൂഹം വളർന്നുവരികയുള്ളു.

എല്ലാ മനുഷ്യരിലും ഈ മൂല്യങ്ങളെ ഉത്തേജിപ്പിക്കുവാൻ പര്യാപ്തമായ മാർഗ്ഗങ്ങൾ നമ്മുടെ സമ്പന്നമായ ആത്മീയപൈതൃകത്തിൽ ഉണ്ടു്. അതുകൊണ്ടാണു് ഭാരതത്തിന്റെ വ്യത്യസ്തഭാഗങ്ങളിലും, പുറം രാജ്യങ്ങളിലും ചുററിനടന്നശേഷം, മനുഷ്യവികസനത്തിനു് യഥാർത്ഥമതത്തിന്റെ പ്രാധാന്യത്തെപ്പററി എനിക്കു് ബോദ്ധ്യമായതു്. നമ്മുടെ അദ്ധ്വാനിക്കുന്ന ജനലക്ഷങ്ങളുടെ സാമ്പത്തികശേഷി വർദ്ധിപ്പിക്കുവാനും രാഷ്ട്രീയബോധം ഉയർത്തുവാനും നാം നടപ്പിലാക്കുന്ന എല്ലാ നടപടികൾക്കും പുറമെ, അവരുടെ സാംസ്കാരികനിലവാരം ഉയർത്തുവാനും ആത്മീയശക്തി വർദ്ധിപ്പിക്കുവാനുമായി ആവശ്യമായ നടപടികളും നാമെടുക്കേണ്ടതുണ്ടു്. ഇങ്ങനെ മാത്രമേ അവരും രാജ്യത്തിലെ മററുള്ളവരും സംതൃപ്തി നേടുകയും രാഷ്ട്രത്തിനു് ശക്തി നല്കുന്നൊരു ഘടകമാവുകയും ചെയ്യൂ. ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ, നമ്മുടെ പൌരാണിക വിജ്ഞാനം മാത്രമല്ല, ഗംഭീരന്മാരായ ആത്മീയനേതാക്കൾ ഇതിനെ വീണ്ടും സാക്ഷാത്കരിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്തിട്ടുള്ളതുംകൊണ്ടു്, വരുന്ന ദശാബ്ദങ്ങളിൽ നമ്മുടെ രാജ്യത്തിൽ സമഗ്രമനുഷ്യവികസനം ഉയർന്ന അളവിൽ കരഗതമാവുമെന്നു് എനിക്കു് വിശ്വാസമുണ്ടു്. മനുഷ്യവംശത്തിന്റെ ഏഴിലൊന്നിന്റെ സമഗ്രമായ വികസനത്തിനായി പരീക്ഷണം നടത്തുവാനുള്ള ഗംഭീരമായൊരു നരവംശശാസ്ത്ര—ഗവേഷണാലയ

മായി നാം നമ്മുടെ രാജ്യത്തെ പരിഗണിക്കണം. സ്വാമി വിവേകാനന്ദൻ ഭാരതത്തെ ഇങ്ങനെയാണ് നോക്കിക്കണ്ടതു്. മഹാത്മാ ഗാന്ധി ഇങ്ങനെയാണ് ഈ രാജ്യത്തെ കൈകാര്യം ചെയ്തതു്. ഈ ആദർശം എല്ലായ്പ്പോഴും നമ്മുടെ മുമ്പിൽ ഉണ്ടായാൽ, തൊഴിൽനിർവ്വഹണം, വ്യവസായം, അഥവാ വ്യാപാരം എന്നീ മേഖലകളിൽ നാം എന്തുതന്നെ ചെയ്താലും, അവയ്ക്കെല്ലാം ഒരു സമഗ്രമായ ലക്ഷ്യം ഉണ്ടാവും – മാനുഷികവികസനത്തിന്റെ ലക്ഷ്യം, ഭാരതത്തിൽ, മനുഷ്യനെ, ഉപനിഷത്തുകൾ സാഭിമാനം പ്രഖ്യാപിക്കുന്നതുപോലെ, അമൃതസ്യ പുത്രനായി അവന്റെ യഥാർത്ഥമായ അന്തസ്സിന്റേയും മഹിമയുടേയും വേദിയിൽ പ്രതിഷ്ഠിക്കുക എന്ന ലക്ഷ്യം,

## 16 ഉപസംഹാരം

കൂടുതൽ കൂടുതൽ ആളുകൾ മനുഷ്യപുരോഗതിക്കുള്ള ഭാരതീയപന്ഥാവിനെ മനസ്സിലാക്കുകയും അതിൽ അഭിമാനം കൊള്ളുകയും ചെയ്യുമ്പോൾ, ഭാരതത്തിൽ ഇതിനുള്ള ശ്രമം തുടങ്ങുമെന്ന കാര്യത്തിൽ എനിക്കു് സംശയമില്ല. മററു രാഷ്ട്രങ്ങളിൽനിന്നു് അവരുടെ അനുഭവങ്ങൾ മനസ്സിലാക്കുമ്പോഴും, അവരുടെ മാർഗ്ഗങ്ങളെ അനുവർത്തിക്കുക എന്നതു് നാം നിറുത്തേണ്ടതുണ്ടു്.

ഇപ്രകാരമുള്ളൊരു ഭാരതത്തിന്റെ ഉദാഹരണവും ആവേശവും മററു് രാജ്യങ്ങളിൽ ഗംഭീരമായ ആഘാതം ഉണ്ടാക്കും. ലോകം നമുക്കു് തന്നിട്ടുള്ളതിനുള്ള കടം ഉദാരമായി നാം തിരിച്ചു കൊടുക്കും. ഇതെല്ലാംതന്നെ ഭാവിയെ സംബന്ധിച്ച ആശകളാണു്. പക്ഷേ ഈ ആശകളെ നാം നിലനിർത്തേണ്ടതുണ്ടു്. അവ നമ്മുടെ മനസ്സുകൾക്കു് വെളിച്ചവും ഹൃദയങ്ങൾക്കു് ശക്തിയും, കാലുകൾക്കു് സ്ഥൈര്യവും തരും. ആ ആശയ്ക്കു് യുക്തമായ പ്രകടനവും ഈ പ്രഭാഷണത്തിനു് യുക്തമായ ഉപസംഹാരവും, 1897–ൽ കുംഭകോണത്തിൽവെച്ചു് 'വേദാന്തപരിപാടി' എന്ന പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ നടത്തിയ ഉദ്ബോധനത്തിൽ ഉണ്ടു്: (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III, പേജ് 91).

'നിങ്ങളെത്തന്നേയും, എല്ലാവരേയും, അവരുടെ യഥാർത്ഥ സ്വഭാവം ബോധിപ്പിക്കൂ; ഉറങ്ങിക്കിടക്കുന്ന ആത്മാവിനെ വിളിക്കൂ; അതു് എങ്ങനെ ഉണർന്നു വരുന്നു എന്നു നോക്കൂ. ശക്തി ലഭ്യമാകും. മഹിമ കൈവരും; നന്മ കൈവരും, ശുദ്ധത കൈവരും, എല്ലാ നന്മയും ഉണ്ടാവും—ഉറങ്ങിക്കിടക്കുന്ന ഈ മനുഷ്യാത്മാവു് ബോധപൂർവ്വമായ പ്രവൃത്തിയിലേയ്ക്കു് ഉണർന്നാൽ.'

# 27

# സംയോജിത ഗ്രാമീണ വികസനത്തിന്റെ തത്ത്വസംഹിതയും സാങ്കേതികതയും *

## 1 ആമുഖം

രാജ്കോട്ടിലേയ്ക്കുള്ള എന്റെ യാത്രക്കിടയിൽ, ഒരു ദിവസം മുമ്പുതന്നെ ഇവിടെ വന്ന്, എക്സെൽ ഇൻഡസ്ട്രീസിന്റെ ആസ്ഥാനത്ത് നിങ്ങളെയെല്ലാം കണ്ട് പരിചയപ്പെടുവാൻ കാന്തിഭായ് ഷ്റോഫ് എന്നെ ക്ഷണിച്ചതിന് ഞാൻ അദ്ദേഹത്തിനോട് കൃതജ്ഞനാണ്. എക്സെൽ ഇൻഡസ്ട്രീസിൽ നടക്കുന്ന നാനാവിധം പ്രവർത്തനങ്ങൾ ഞാൻ കണ്ടുകഴിഞ്ഞു; അദ്ദേഹത്തിന്റെ ക്ഷണമനുസരിച്ച് ഇവിടെ വന്നിട്ടുള്ള നിങ്ങളിൽ പലരുമായി പരിചയപ്പെടുകയും ചെയ്തു. ഇവിടെ ചുററിനടന്ന് ഈ വ്യവസായത്തേയും, വ്യവസായത്തിലും കവിഞ്ഞ പ്രവർത്തനങ്ങളേയും കാണുകയും, നിങ്ങളിൽ പലരുമായി, പരിചയപ്പെടുകയും നിങ്ങളെപ്പററിയും മനുഷ്യസേവനത്തിന്റെ മേഖലയിൽ നിങ്ങൾ നടത്തുന്ന പ്രവർത്തനങ്ങളെപ്പററിയും മനസ്സിലാക്കുകയും ചെയ്തശേഷം, എന്റെ മനസ്സിൽ ഭംഗിയേറിയൊരു ചിത്രം രൂപംകൊണ്ടിരിക്കയാണ്.

അത് ഇതാണ്: ഞാൻ ജീവിക്കുന്ന ആളുകളെയാണ് കാണുന്നതും, ആശയവിനിമയം നടത്തുന്നതും—യഥാർത്ഥമായി ജീവിക്കുന്നവരെന്ന് സ്വാമി വിവേകാനന്ദൻ വിവരിച്ചിട്ടുള്ള ആളുകൾ. 1894-ൽ അമേരിക്കയിൽനിന്ന് മൈസൂർ മഹാരാജാവിന് എഴുതിയ ഒരു കത്തിൽ, അദ്ദേഹം പറഞ്ഞു: (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V. പേജ് 633)

---

* ജോഗേശ്വരി (w), ബോംബെയിൽ, എക്സെൽ ഇൻഡസ്ട്രീസിന്റെ ആസ്ഥാനത്ത്, അവരുടെ ക്ഷണമനുസരിച്ച് കൂടിയ വ്യവസായികളുടെ പ്രത്യേകിച്ച് കച്ച് പ്രദേശങ്ങളിൽനിന്നുവന്നവരുടെ, യോഗത്തിൽ 1979 ഏപ്രിൽ 4-ാംനു ചെയ്ത വാചാ പ്രസംഗത്തിന്റെ ടേപ്പ് റിക്കാർഡിനെ അടിസ്ഥാനമാക്കിയത്.

'ജീവിതം ഹ്രസ്വമാണ്; ഇഹലോകപ്രലോഭനങ്ങൾ ക്ഷണികവും. അന്യർക്കുവേണ്ടി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നുള്ളു; ബാക്കിയുള്ളവർ ജീവിക്കുന്നതിനെക്കാൾ മരിച്ചുകൊണ്ടിരിക്കയാണ്.'

ശക്തമായൊരു വികാരമാണിത്. ഭാരതം മുഴുവനും ഇന്ന് ഈ ആശയത്തിന്റെ വെളിച്ചത്തിൽ ജീവിക്കുവാൻ ശ്രമിക്കണം. നിങ്ങളിൽ പലരും ഈ തരത്തിലുള്ളവരാണെന്നുള്ളതിനാൽ, നിങ്ങളോടൊത്ത് കുറെ സമയം ചിലവഴിക്കുവാൻ എനിക്ക് സന്തോഷം തോന്നുന്നു.

## 2 ഇന്നത്തെ വ്യർത്ഥതാബോധത്തിന്റെ ഘടന

ഭാരതത്തിലെവിടെപ്പോയാലും, എനിക്ക് പരിചയപ്പെടുത്തിത്തരുന്ന ആളുകളോട് ഞാൻ ചോദിക്കുന്ന ആദ്യത്തെ ചോദ്യം. 'നിങ്ങൾ എങ്ങനെ കഴിയുന്നു' എന്നാണ്. ഇതിന് എനിക്ക് പലപ്പോഴും കിട്ടുന്ന മറുപടി: 'ജൈസാ ചൽതാ ഹൈ' 'എങ്ങനെയോ കഴിഞ്ഞുപോകുന്നു' എന്നാണ്.

ചുററുമുള്ള ആളുകളുടെ ജീവിതത്തിൽ താല്പര്യമോ ഉത്സാഹമോ ഇല്ലാത്ത ഇത്തരമാളുകൾ അദ്ധ്മൃതപ്രായരാണ്; അവർ ആവലാതികളുടെ ഒരു കൂമ്പാരവും പരാജയങ്ങളുടെ ഒരു പരമ്പരയുമാണ്. എന്തുകൊണ്ടാണിത്? ഞാൻ പെട്ടെന്ന് ഉത്തരം പറയാം; തെററായ ജീവിതവീക്ഷണത്തിനാൽ. നമ്മുടെ രാജ്യത്തിൽ ജീവിതം ബുദ്ധിമുട്ടാണെങ്കിൽപ്പോലും, ജൈസാ ചൽതാ ഹൈ എന്ന് പറയേണ്ടതില്ല. ഒരു പൗരന്റെ ഭാവത്തിലും ദേശീയ പ്രതിബദ്ധതയുടെ രീതിയിലും നമ്മൾക്ക് ഇങ്ങനെയും പറഞ്ഞുകൂടെ? 'സുഖമായി കഴിയുന്നു; ഇനിയും നന്നാവാൻ വഴിയുണ്ട്.' സുധീരവും ശക്തവുമായ ഇത്തരമൊരു വീക്ഷണം ദുർല്ലഭമായേ കാണുന്നുള്ളു. സർവ്വകലാശാലാ വിദ്യാർത്ഥികൾക്കിടയിൽപ്പോലും വളരെ അധികം വ്യർത്ഥതാബോധം കാണാം. ഇതിന്റെ ഉറവിടമെവിടെയാണ്? ഇതിനും നേരെയുള്ള മറുപടിയുണ്ട്; സ്വാർത്ഥത്തിൽ കേന്ദ്രീകൃതമായ ഒരു ജീവിതവീക്ഷണം; 'ലോകവും രാഷ്ട്രവും എനിക്കു വേണ്ടതു് തന്നിട്ടില്ല' എന്ന് സദാ ആവലാതിപ്പെടുന്ന ഒരു നിലപാട്—ഇതാണ് നമ്മുടെ വ്യർത്ഥതാബോധത്തിന്റെ 90 ശതമാനത്തിനും കാരണം.

ഇതാണ് പ്രധാനപ്രശ്നം. 'ഞാൻ എന്റെ രാഷ്ട്രത്തിന്നായി എന്തു ചെയ്തു? നൂററാണ്ടുകളായി ദാരിദ്ര്യത്തിലും അജ്ഞതയിലും ആണ്ടു കിടക്കുന്ന എന്റെ ലക്ഷോപലക്ഷം നാട്ടുകാർക്കുവേണ്ടി എനിക്ക് എന്തു ചെയ്യാൻ കഴിയും?' എന്ന ചോദ്യത്തിൽ അടങ്ങിയിട്ടുള്ള മനോഭാവത്തിന് അതിൽ സ്ഥാനമില്ല. അതിനാൽ ഈ മനുഷ്യത്വ

രഹിതവും തൻകാര്യവ്യഗ്രവുമായ നിലപാടിൽനിന്ന് സാർവ്വത്രികമായി വ്യർത്ഥതാബോധം ഉയർന്നുവരുന്നു. സ്വാമി വിവേകാനന്ദന്റെ അഭിപ്രായത്തിൽ, ഇതു് മരണത്തെക്കാൾ വലിയ ദുരന്തമാണ്; ആരോഗ്യത്തോടെ ജീവിക്കുമ്പോൾത്തന്നെ, മാനസികമായും ആത്മീയമായും മരിക്കുക!

പക്ഷേ ഇവിടത്തെ അന്തരീക്ഷം വ്യത്യസ്തമാണ്. സാധാരണ ജനങ്ങൾക്കുവേണ്ടി വിവിധസേവനങ്ങൾ നടത്തുന്നതിൽ നിരതരായ എത്രയോ ആളുകളെ ഞാൻ ഇവിടെ കാണുന്നു. ശരിക്കും ജീവിക്കുന്ന ആളുകളുടെ മദ്ധ്യത്തിലാണ് ഞാൻ എന്ന് എനിക്കു തോന്നുന്നു; അതിൽനിന്ന് എനിക്കു് പ്രചോദനം കിട്ടുന്നു.

## 3 ഗ്രാമശ്രീപദ്ധതി

ഞങ്ങളുടെ വെള്ളപ്പൊക്ക പുനരധിവാസപദ്ധതിയെ സഹായിക്കുവാനായി കാന്തിഭായ് പല തവണയും ആന്ധ്രപ്രദേശിലേയ്ക്കു് വന്നിട്ടുണ്ടു്. വ്യവസായത്തിലും ശാസ്ത്രീയഗവേഷണത്തിലുമുള്ള ദീർഘകാലത്തെ പരിചയവും വർഷങ്ങളായി ഗ്രാമവികസന പ്രവൃത്തിയിലുള്ള അർപ്പിതമായ പങ്കാളിത്തവും ഉള്ളതുകൊണ്ടു് രാമകൃഷ്ണമിഷനിലുള്ള ഞങ്ങൾക്കു് ഞങ്ങളുടെ ആശ്വാസപ്രവർത്തനങ്ങളിൽ അദ്ദേഹം വളരെ അധികം ശക്തി പകർന്നിട്ടുണ്ടു്. അദ്ദേഹത്തിന്റെ കുടുംബത്തെ സംബന്ധിച്ചേടത്തോളവും ഇതു് വാസ്തവമാണ്. ആദ്യം ഗുജറാത്തിലും പിന്നീടു് കൂടുതൽ വിപുലമായ തോതിൽ ആന്ധ്രപ്രദേശിലും രാമകൃഷ്ണമിഷനിലെ സന്ന്യാസിമാർ നടത്തിയ ആശ്വാസകരമായ പ്രവർത്തനങ്ങളിൽ അവരെല്ലാം തന്നെ അത്യന്തംസഹായമായ നിലപാടെടുത്തിട്ടുണ്ടു്. വീടുകൾ കെട്ടിക്കൊടുക്കുന്നതോടൊപ്പം* കാന്തിഭായ് പറഞ്ഞതിൻവണ്ണം വീടുകളിൽ പ്രവേശിച്ചുകഴിഞ്ഞാൽ സൌകര്യമായും സുഖമായും ജീവിക്കുവാൻവേണ്ടതായ മററു് സേവനങ്ങളും ലഭ്യമാക്കുവാൻ പരിപാടിയുണ്ടു്. ഇതു് പരിഗണിച്ചുകൊണ്ടാണു് ഒരു സംയോജിതഗ്രാമവികസന – ഗവേഷണപദ്ധതി കഴിയും വേഗം നടപ്പിലാക്കുവാൻ തീരുമാനിച്ചിട്ടുള്ളതു്; അർത്ഥവത്തായൊരു പേരാണ് ഇതിനു് കൊടുത്തിട്ടുള്ളതു് – ഗ്രാമശ്രീ. ഗ്രാമങ്ങളിൽ ശ്രീ എങ്ങനെ കൊണ്ടുവരാമെന്നാണതിന്റെ സൂചന. രാജ്യത്തിലെ മിക്ക ഗ്രാമങ്ങളിലും ഇപ്പോൾ ഇല്ലാതിരിക്കുന്ന ഒന്നാണതു്. നമ്മുടെ പാരമ്പര്യത്തിൽ എന്തൊരു സുന്ദരമായ സങ്കല്പമാണ് ശ്രീ!

* ഇവിടെ 60ലക്ഷം ഉറുപ്പിക ചിലവു് ചെയ്തു് എത്തിച്ചേരുവാൻ ബുദ്ധിമുട്ടുള്ള പ്രദേശങ്ങളിൽ ആയിരത്തി ഒരുനൂറു കോൺക്രീററു് വീടുകൾ നിർമ്മിക്കുന്നതടക്കമുള്ള ആശ്വാസപുനരധിവാസ പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കയാണ്.

വിദ്യാഭ്യാസം സാമ്പത്തികനടപടികൾ, സാംസ്കാരികവികസനം, ശുചീകരണം, പരിസരശുദ്ധി, യുവതീയുവാക്കന്മാരുടെ ക്ഷേമം, കുടുംബാസൂത്രണം തുടങ്ങി ഒരു സമഗ്ര ഗ്രാമവികസനപരിപാടിക്കു് വേണ്ട എല്ലാ ഘടകങ്ങളും ഗ്രാമശ്രീപദ്ധതിയിലുണ്ടാവും.

നമ്മുടെ ദേശീയപരിപാടികൾ പരിസരശുദ്ധിയെ അവഗണിക്കവഴി നമ്മുടെ ആരോഗ്യവികസനപരിപാടി കുറെയെല്ലാം നിഷ്ഫലമാക്കീട്ടുണ്ടു്. പരിസരശുദ്ധിയെ ഭേദപ്പെടുത്തുവാനുള്ള നടപടികളിൽ പ്രധാനമായതു് പുഴയോരങ്ങളും കനാൽവരമ്പുകളും തീവണ്ടിപ്പാതകളുടെ ഓരങ്ങളും പൊതുനിരത്തുകളും മലവിസർജ്ജനത്തിനു് ഉപയോഗിക്കുക എന്ന അത്യന്തം അനാരോഗ്യകരവും അപരിഷ്കൃതവുമായ നടപടിയെ ഇല്ലാതാക്കുവാൻ ഗ്രാമങ്ങളിലും പട്ടണങ്ങളിലുമുള്ള ജനങ്ങളെ പരിശീലിപ്പിക്കുക എന്നതാണു്. ഇതു തന്നെ ഒരു സാമൂഹ്യവിപ്ലവമായിരിക്കും. അപരിചിതർ നോക്കിനില്ക്കെ ഭക്ഷണം കഴിക്കുന്ന കാര്യത്തിൽ നമ്മുടെ ജനങ്ങളിൽ മിക്കവരും സങ്കോചപ്പെടുന്നവരാണു്; പക്ഷെ മലവിസർജ്ജനകാര്യത്തിൽ ഈ സങ്കോചം അപ്രത്യക്ഷമാകുന്നു. പരസ്യമായി ഭക്ഷണം കഴിക്കുകയും രഹസ്യമായി മലവിസർജ്ജനം ചെയ്യുകയുമാണു് പരസ്യമായി മലവിസർജ്ജനം ചെയ്യുകയും സ്വകാര്യമായി ഭക്ഷണം കഴിക്കുകയും ചെയ്യുന്നതിനേക്കാൾ നല്ലതു് എന്നകാര്യം ഇത്തരം ആളുകളെ അടിയന്തിരമായി പറഞ്ഞു മനസ്സിലക്കേണ്ടതുണ്ടു്.

ഈ പദ്ധതിയിലെ പ്രധാന ഊന്നൽ മനുഷ്യനിൽത്തന്നെയായിരിക്കും. അവനേയോ അവളേയോ എങ്ങനെയാണു് കൂടുതൽ ശ്രേഷ്ഠരും ശുദ്ധരും ഉത്തമരും ആക്കുക എന്നതിലാണു് ശ്രദ്ധപതിപ്പിക്കുക. നമ്മുടെ ഗ്രാമീണരും പട്ടണത്തിലെ തൊഴിലാളികളും സമ്പാദിക്കുന്ന പണത്തിൽ നല്ലൊരു ഭാഗം വ്യർത്ഥമാവ്വോവുകയാണു്; കാരണം ജീവിതമൂല്യങ്ങളെ ഉയർത്തേണ്ടതെങ്ങനെയെന്നും കൂടുതലായി കിട്ടുന്ന വരുമാനത്തെ ഇതിലേയ്ക്കു് എങ്ങനെ ഉപയോഗിക്കണമെന്നും അവർക്കു് അറിവില്ല. സ്വാമി വിവേകാനന്ദൻെറ ദീപ്തമായ വാക്കുകളിൽ ഉദ്ബോധിപ്പിച്ചിട്ടുള്ളവിധം വെറും ശാരീരികവും ജൈവികവുമായ മാനങ്ങൾക്കുപരിയായി കലാപരവും ധാർമ്മികവും ആത്മീയവുമായ മാനങ്ങളെപ്പററി അവരെ ബോധവാന്മാരാക്കുവാനായി തീവ്രമായ വിദ്യാഭ്യാസപ്രവർത്തനം ജനങ്ങളുടെ ഇടയിൽ നടത്തിയാൽ ഇതെല്ലാം മാററി എടുക്കാവുന്നതാണു്. ആ ദിവ്യസ്ഫുലിംഗം, ആത്മാവു്,എല്ലാരിലുമുണ്ടു്. അജ്ഞാനത്തിൻെറ ചാമ്പലാൽ അതു് മൂടപ്പെട്ടിരിക്കയാണു്. ആ ചാമ്പലിനെ നീക്കം ചെയ്യൂ; അനശ്വരമായ ആത്മാവിനെപ്പററിയ അറിവു് കത്തിജ്വലിക്കും. ഇത്തര

ത്തിലുള്ള സമഗ്രമായ വികസനകർമ്മത്തിന്റെ വേദാന്തപരമായ പശ്ചാത്തലം ഇതാണ്. ഈ മഹത്തായ ദാർശനിക ശിക്ഷണത്തിന്റെ വെളിച്ചത്തിൽ വിവേകാനന്ദൻ വിദ്യാഭ്യാസത്തിനും മതത്തിനും ശാസ്ത്രീയമായൊരു നിർവ്വചനം നല്കി.

'മനുഷ്യനിൽ നേരത്തെതന്നെയുള്ള പൂർണ്ണതയുടെ പ്രകടനമാണ് വിദ്യാഭ്യാസം.'

'മനുഷ്യനിൽ നേരത്തെതന്നെയുള്ള ദിവ്യതയുടെ പ്രകടനമാണ് മതം.'

## 4 സരസ്വതിയുടെയും ലക്ഷ്മിയുടെയും യഥാർത്ഥമായ പൊരുൾ

അടുത്ത കാലങ്ങളിൽ, ശ്രീ എന്ന പദത്തെ കയ്യിരിപ്പുള്ള മൂർത്തപ്രായമായ ധനവുമായിട്ടാണ് നാം ബന്ധപ്പെടുത്തീട്ടുള്ളത്. തലയിണയ്ക്കടിയിൽ വെച്ചിട്ടുള്ള ചലനമില്ലാത്ത ധനം, ശ്രീ എന്ന പദത്തെപ്പററി അപ്പാടെ തെററായൊരു ധാരണയാണിത്. ലക്ഷ്മീ, ശ്രീ, എന്നീ പദങ്ങളെ ചുററി ഗഹനങ്ങളായ സാമൂഹിക, കലാപര, ആത്മീയ സങ്കല്പങ്ങളുമുണ്ട്. ലോകമെമ്പാടും, ജനങ്ങൾ അവയെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു. പക്ഷെ ശതാബ്ദങ്ങളായി, നമ്മുടെ മനസ്സ് കൂടുതൽ കൂടുതൽ ഇടുങ്ങി വരികയാണുണ്ടായിട്ടുള്ളത്; 'ശ്രീ' എന്ന സങ്കല്പത്തെ കയ്യിരുപ്പുള്ള മരവിച്ച കാശ് എന്നാക്കി നമ്മൾ ചുരുക്കുകയും ചെയ്തു.

ഭാഗ്യവശാൽ, ഇന്ന് നാം 'ശ്രീ' എന്ന സങ്കല്പത്തെ വ്യത്യസ്തമായി മനസ്സിലാക്കിത്തുടങ്ങിയിരിക്കയാണ്. ജനങ്ങളുടെ സന്തോഷവും ക്ഷേമവും ഉറപ്പുവരുത്തുന്നതും, അവക്ക് ആനന്ദവും ഉത്സാഹവും ഉണ്ടാക്കുന്നതും എന്താണോ അതാണ് 'ശ്രീ'. അതായത്, ധനം 'ശ്രീ' ആവുന്നത്, ബുദ്ധിപൂർവ്വകവും, കാര്യക്ഷമവും സഹകരണാത്മകവുമായ കഠിനാധ്വാനത്തിൽക്കൂടി, അതിനെ ഉല്പാദനക്ഷമമാക്കുമ്പോൾ മാത്രമാണ്. അല്ലെങ്കിൽ, അത് പലപ്പോഴും 'അശ്രീ' യാണ്, ശ്രീയല്ല. വെറുതെ വെച്ചിരിക്കുന്ന ധനത്തിന് വിലയില്ല. മനുഷ്യനുപയോഗപ്രദമായ, അവന് സന്തോഷവും ഉത്സാഹവും നല്കുന്ന ധനം മാത്രമേ 'ശ്രീ' ആവുകയുള്ളു.

ഇത് സുന്ദരമായൊരാശയമാണ്. 'ശ്രീ' യെന്നാൽ കൂടുതൽ പണം ആളുകളുടെ കീശകളിലേയ്ക്ക് കൊണ്ടുവരിക എന്നതു മാത്രമല്ല; ഇത് ഇപ്പോൾതന്നെ നടക്കുന്നുണ്ട്. പട്ടണത്തിലെ തൊഴിലാളികൾക്ക് പ്രതിമാസം 500 മുതൽ 1000 ക.വരെ കൂലിയും മററുമായി കിട്ടുന്നുണ്ട്. പക്ഷെ അവരുടെ ജീവിതത്തിൽ അതിനനുസരിച്ച്

ശ്രീ ഇല്ല; മനുഷ്യക്ഷേമത്തിന്റെ സ്പർശമോ, മൂല്യപരമായ പുരോഗതി യൊ ഇല്ല. മനുഷ്യപുരോഗതിയുടെ എല്ലാ വശങ്ങളേയും സ്പർശിക്കുന്ന ഒന്നാണ് 'ശ്രീ' എന്നാശയം; അതുകൊണ്ടാണ് ഈ പദ്ധതിക്ക് ഗ്രാമശ്രീ എന്ന പേർ കൊടുക്കുവാൻ ഞങ്ങൾ തീരുമാനിച്ചതു്, രാമകൃഷ്ണ മിഷന്റെ ആദർശങ്ങളുടെ ആവേശത്തിൽ, പക്ഷെ അതിന്റെ കീഴിലല്ലാത്ത സ്വതന്ത്രമായി പ്രവർത്തിക്കുന്നതും, അർപ്പിതമനോഭാവക്കാരായ ഒരു സംഘം പ്രവർത്തകരുള്ളതും മിഷന്റെ അംഗങ്ങൾ സഹായിക്കുന്നതുമായ വിജയവാഡയിലെ രാമകൃഷ്ണസമിതി, ആന്ധ്രയിലെ കൃഷ്ണാജില്ലയിൽ ഈ പ്രവർത്തനത്തിന്റെ കേന്ദ്രമായി പല വർഷങ്ങളായി പ്രവർത്തിച്ചുവരുന്നുണ്ടു്; തല്ക്കാലത്തേയ്ക്കു് കൃഷ്ണാജില്ലയിലെ ഡിവിസിമാ താലൂക്കിലെ 10 ഗ്രാമങ്ങളെയും അടുത്ത ഗുണ്ടൂർ ജില്ലയിലെ ബാപട്ട്‌ലാ ഗിരിവർഗ്ഗകോളനിയേയും ഈ പദ്ധതിയിൽ കൊണ്ടുവരുവാനുദ്ദേശിക്കുന്നു; ഈ കോളണി കൊടുങ്കാററുകൊണ്ടു് കഷ്ടപ്പെടുന്ന ആളുകൾക്കു് സ്ഥിരമായ വീടുകൾ നിർമ്മിച്ചുകൊടുക്കുവാനായി മിഷൻ അംഗീകരിച്ചിട്ടുള്ള സ്ഥലമാണു്.

## 5 സരസ്വതിയോടും ലക്ഷ്മിയോടുമുള്ള ഗ്രാമീണപ്രതികരണം

പടിഞ്ഞാറൻ ബങ്കാളിലെ ബേലൂർ മഠത്തിലെ രാമകൃഷ്ണമഠത്തിലെ ഒരു ശാഖ 1973 മുതൽ ഹൈദരാബാദിൽ പ്രവർത്തിക്കുന്നുണ്ടു്; ഞാൻ ഇന്നു് ഹൈദരാബാദിലാണു്. സംസ്ഥാനഗവമ്മെണ്ടു് സംഭാവന ചെയ്ത 6.5 ഏക്രസ്ഥലത്തു്, 60 ലക്ഷം ക. ചിലവു് ചെയ്തു്, ആരോഗ്യകേന്ദ്രം, സാംസ്കാരികകേന്ദ്രം, ശ്രീരാമകൃഷ്ണക്ഷേത്രം എന്നിവ അടങ്ങുന്നൊരു പദ്ധതി നടപ്പിൽവരുത്തിക്കൊണ്ടിരിക്കയാണിവിടെ. മഠം ഈ സ്ഥലത്തേയ്ക്കു് നീങ്ങിയിരിക്കയാണു്. അടുത്തവർഷം ആദ്യം ഈ പണി മുഴമിച്ചു് മഠം പ്രവർത്തനം തുടങ്ങുമ്പോൾ, 'ഗ്രാമശ്രീ' പദ്ധതി അതിന്റെ വികസനപ്രവർത്തനങ്ങളെ പ്രചരിപ്പിക്കുന്ന എല്ലായിടത്തും സഹായഹസ്തം നല്കുവാനുള്ള ശക്തമായൊരു അസ്ഥിവാരമായി നിലകൊള്ളും.

അല്പം ദിവസങ്ങൾക്കു് മുമ്പേ, ഡിവിസിമ താലൂക്കിൽ നിർമ്മിതമായ മൂന്നു് ഗ്രാമങ്ങളുടെ ഉദ്ഘാടനത്തിനായി ഞാൻ പോയപ്പോൾ, അവിടത്തെ ക്ഷേത്രത്തിൽ നടന്ന ലളിതമായൊരു ചടങ്ങിനുശേഷം, എൻേറയും കാന്തിഭായിയുടേയും മററു പ്രാസംഗികന്മാരുടേയും വാക്കുകൾ കേൾക്കുവാനായി, അതിലെ വിവേകാനന്ദപുരമെന്ന ഗ്രാമത്തിലെ എല്ലാ നിവാസികളും, മിഷൻ നിർമ്മിച്ച സമാജസദനത്തിൽ, പ്രതീക്ഷാനിർഭരരായി വന്നുചേർന്നു. ഇതെല്ലാം

പ്രതീക്ഷിക്കാത്തതും നേരത്തെ ഏർപ്പാടു്ചെയ്യാത്തതുമായിരുന്നു. എനിക്കു ചുററും എന്തു സന്തോഷവും ഉത്സാഹവുമാണു് ഞാൻ കണ്ടതു്! ഓരോ കുടുംബത്തിനും ഇപ്പോൾ സിമിൻറുകൊണ്ടുണ്ടാക്കിയ ഒരു വീടുണ്ടു്; ചെറിയതോ വലിയതോ ആയി കൃഷിക്കുള്ള സ്ഥലമുണ്ടു്; സാമൂഹ്യകേന്ദ്രമായി വിശാലമായൊരു ഇരുനിലക്കെട്ടിടമുണ്ടു്; ഒരു പുതിയ ക്ഷേത്രവുമുണ്ടു്. പക്ഷെ അവക്കു് ബാഹ്യമല്ലാത്ത ഒന്നിൻെറ കുറവുണ്ടു് – അതായതു് ഇതിനെയെല്ലാം അവരുടെ ഗുണത്തിനായി എങ്ങനെയാണു് ഉപയോഗിക്കുക.

ഞങ്ങൾ ഇതിനെപ്പററി അവരോടു് സംസാരിച്ചു. അവരുടെ ഗ്രാമങ്ങളിലേയ്ക്കു് 'ശ്രീ'യുടെ അനുഗ്രഹങ്ങൾ കൊണ്ടുവരണമെന്നാണു് ഞങ്ങളുടെ ആഗ്രഹമെന്നു് ഞാൻ അവരോടു് പറഞ്ഞു. 'പക്ഷേ നിങ്ങൾക്കു് ശ്രീ വേണമെന്നുണ്ടെങ്കിൽ, നിങ്ങൾ അതിനു് പുറകിലുള്ള ഒന്നിനെ അന്വേഷിച്ചു കണ്ടുപിടിക്കണം; അതു് വാണി അഥവാ സരസ്വതി ആണു് – ജ്ഞാനം. സരസ്വതിയില്ലെങ്കിൽ, ശ്രീയോ ലക്ഷ്മിയോ ഉണ്ടാവാൻ സാദ്ധ്യമല്ല. കഴിഞ്ഞ പല ശതാബ്ദങ്ങളായി ലക്ഷ്മിയും സരസ്വതിയും പരസ്പരം അസൂയാലുക്കളായ സഹോദരിമാരാണെന്നു് നാം വിശ്വസിച്ചുവന്നതു് നിർഭാഗ്യകരമായ്പ്പോയി. അവരിൽ ഒന്നുണ്ടെങ്കിൽ, മററതില്ല എന്നായിരുന്നു ഈയിടെവരെ നമ്മുടെ വിശ്വാസം; പക്ഷേ ഇതു് തികച്ചും അബദ്ധമാണു്. സരസ്വതി എവിടെയുണ്ടോ അവിടെ മാത്രമേ ലക്ഷ്മി വരികയുള്ളു എന്ന സത്യം നാം സാവകാശമായി മനസ്സിലാക്കിക്കൊണ്ടുവരികയാണു്. ഈ മൂല്യങ്ങളും, ഒരു ഭാഗത്തു് വിജ്ഞാനവും മറുഭാഗത്തു് ധനവും ക്ഷേമവും, എപ്പോഴും ഒന്നിച്ചാണു് പോവുക. ഇവർ വാസ്തവത്തിൽ സ്നേഹം നിറഞ്ഞ സഹോദരിമാരാണു്; നമ്മുടെ ഗ്രാമങ്ങളിലും ഗൃഹങ്ങളിലും ഇവരെ സ്നേഹത്തിൽക്കൂടെ യോജിപ്പിച്ചു്, കൊണ്ടുവന്നാൽ മാത്രമേ, ഭാരതത്തിൽ ശ്രീയുണ്ടാവുകയുള്ളു.'

മനുഷ്യൻെറ എല്ലാ സമ്പത്തും ക്ഷേമവും പരീക്ഷിച്ചു് സമ്പാദിച്ച ജ്ഞാനത്തിൽക്കൂടെയാണു് വരിക. അതുകൊണ്ടു് മനുഷ്യനെ സംബന്ധിച്ചേടത്തോളം, പ്രഥമസ്ഥാനം അറിവിനാണു്—ശാസ്ത്രത്തിനു്, വിദ്യയ്ക്കു്—പിന്നീടു് ധനവും ക്ഷേമവും.

## 6 പാശ്ചാത്യസംസ്കാരത്തിൽ സരസ്വതിയും ലക്ഷ്മിയും

ഇതിൻെറ സത്യം പാശ്ചാത്യരാജ്യങ്ങളിലെ ആധുനികവികസനങ്ങളിൽ കാണാവുന്നതാണു്. പാശ്ചാത്യർ ആദ്യമായി സരസ്വതിക്കായി ഉദാഹരണത്തിനു്, ശാസ്ത്രീയഗവേഷണത്തിനായി അദ്ധ്വാനിച്ചു. ഈ ഗവേഷണത്തിൽക്കൂടെ അവർ പ്രകൃതിയേയും

മനുഷ്യനേയും പററിയുള്ള അറിവിനെ വദ്ധിപ്പിച്ചു. വിജ്ഞാനത്തിനുവേണ്ടിയുള്ള അന്വേഷണമാകുന്ന ആ പ്രാഥമികതപസ്സിൻെറ ഉപോല്പന്നമായി, ശ്രീയുടെ അനുഗ്രഹം—അവക്ക് ലഭ്യമായി; ഇതിനു ആ രാജ്യങ്ങളിലെ ആളുകൾ കഠിനവും ആത്മാത്ഥവും സഹകരണാത്മകവുമായ രണ്ടാമത്തെ തപസ്സ് നടത്തിയതായി ഈ രാജ്യങ്ങളിലെല്ലാം കാണാം.

കഴിഞ്ഞ ചില ശതാബ്ദങ്ങളായി, ശ്രീയേയും സരസ്വതിയേയും സംബന്ധിച്ച ധാരണ അടക്കം നമ്മുടെ ചിന്ത മുഴുവനും വികലമായിരുന്നു. ദൈവത്തെപ്പോലും നാം പരിമിതപ്പെടുത്തി. നമ്മിൽ മിക്കവക്കും ദൈവമെന്നാൽ ഏതെങ്കിലുമൊരു ക്ഷേത്രത്തിലെ വിഗ്രഹമോ, ചിത്രമോ ആണ്; വേറെ ആകാരമൊന്നും ദൈവത്തിനില്ല. നേരെ മറിച്ച് നമ്മുടെ തത്ത്വസംഹിതയും മതവും നമ്മെ ഉദ്ബോധിപ്പിക്കുന്നത്, ദൈവം പ്രപഞ്ചത്തിൻെറ ഹൃദയമാണെന്നും, മനുഷ്യൻേറയും പ്രകൃതിയുടെയും അന്തര്യാമി ആണെന്നും ആണ്. ധ്യാനം, പൂജ, പ്രാർത്ഥന എന്നിവയിൽക്കൂടെയെന്നവണ്ണം തന്നെ നമ്മുടെ പ്രവൃത്തികളിലും ജീവിതത്തിലും, മനുഷ്യബന്ധങ്ങളിലുംകൂടെയും നമുക്ക് ദൈവവുമായി ബന്ധം പുലത്താവുന്നതാണ്. നിർഭാഗ്യവശാൽ ദൈവത്തെപ്പററിയ ഈ ആശയം നമ്മുടെ ചിന്തയിൽ നിന്നു് അപ്പാടെ നഷ്ടപ്രായമാവുകയും അതിൻെറ സ്ഥാനത്ത് നിശ്ചലമായൊരു ഭക്തി സ്ഥാനം പിടിക്കുകയും ചെയ്തു. നാമെല്ലാം, ഒരു പ്രത്യേകക്ഷേത്രത്തിലെ ഒരു പ്രത്യേകബിംബത്തിൻെറ ഭക്തന്മാർ മാത്രമായി; ഊജ്ജസ്വലമായൊരു ആത്മീയതയും നമുക്ക് ചുററുമുള്ള മനുഷ്യരോട് ആരോഗ്യകരവും സന്തോഷപ്രദവും സഹകരണാത്മകവുമായ ബന്ധങ്ങൾ സ്ഥാപിക്കുന്നതിൽക്കൂടെയുള്ള അതിൻെറ പ്രകടനവും കൈവരുത്തുന്നതിൽ നാം പരാജയപ്പെട്ടു. ഇങ്ങനെയുള്ള ക്ഷുദ്രതയിലേയ്ക്ക് നിപതിച്ചതിൻെറ ഫലമായി, നാം ഭീമമായ നഷ്ടങ്ങൾ അനുഭവിച്ചു—വൈദേശികാധിപത്യവും, ഹിമാലയസദൃശമായ ദാരിദ്ര്യവും സരസ്വതി, ലക്ഷ്മി എന്നീ നമ്മുടെ പ്രിയംകരികളായ രണ്ടു ദേവികളെ സംബന്ധിച്ച സങ്കല്പങ്ങളേയും ഇങ്ങനെ നാം ക്ഷുദ്രമാക്കി.അത്ര തന്നെയും അതിലേറെയും ദുരന്തഫലങ്ങളാണിതിനുണ്ടായതു്. ഇവ രണ്ടും ഗാഢമായി ബന്ധപ്പെട്ടതാണെന്ന് പടിഞ്ഞാറൻനാടുകൾ നമുക്ക് കാണിച്ചു തന്നിട്ടുണ്ട്. നമ്മുടെ പൌരാണിക ചരിത്രത്തിലും, നമ്മുടെ പൂവ്വികർ സരസ്വതിയുടെ വലിയ ആരാധകന്മാരായിരുന്നു; ഇതിനാൽ അവർ ലക്ഷ്മിയുടെ അനുഗ്രഹവും നേടി; ഇങ്ങനെ ഭാരതം വിജ്ഞാനത്തിൻേറയും സമ്പത്തിൻേറയും ഇരിപ്പിടമെന്ന ഖ്യാതിനേടി. അടുത്ത ശതാബ്ദങ്ങളിൽ, നമ്മുടെ മനസ്സുകളുടെ ദൌർബ്ബല്യങ്ങളാലും നമ്മുടെ ഹൃദയങ്ങൾ ക്ഷുദ്രങ്ങളായ

തിനാലും, ഈ സങ്കല്പങ്ങളെ അവയുടെ ശരിയായ രൂപത്തിൽ മനസ്സിലാക്കുന്നതിൽ നമ്മരം പരാജയപ്പെട്ടു.

## 7 ധനവും ക്ഷേമവും വിജ്ഞാനത്തിൽനിന്നേ ഉണ്ടാവുന്നുള്ളു

ഭാരതത്തിൽ, ബുദ്ധിജീവികളുടേയും പണ്ഡിതന്മാരുടേയും ഇടയിൽപോലും, ബാലിശവും പ്രാകൃതവുമായ രൂപങ്ങളിൽ മതം പ്രകടിതമാവുന്നുണ്ടെന്നു് ഞാൻ പലപ്പോഴും ജനങ്ങളോടു് പറയാറുണ്ടു്. ഋഷീകേശിലേയ്ക്കോ ഹരിദ്വാരിലേയ്ക്കോ പോയി, ഒരു വാദ്ധ്യാർക്കു് 5. ക കൊടുത്തു്, ഒരു പശുവിൻെറ വാലിൽ പിടിച്ചു്, സ്വർഗ്ഗത്തിലേയ്ക്കു് പോകാൻ ശ്രമിക്കുന്നതു് ഇതിലെ ഏററവും പ്രാകൃതമായൊരു രീതിയാണു്. ഇതാണു് മതമെങ്കിൽ, ഈ ഗഹനമായ ഒരു വിഷയത്തെ ഈ രീതിയിൽ വീക്ഷിക്കുന്ന മനസ്സുകരം എത്ര ക്ഷുദ്രങ്ങളായിരിക്കണം. പക്ഷേ, ഇന്നു് നമ്മുടെ ആളുകരം പുതിയ കാര്യങ്ങരം മനസ്സിലാക്കിവരികയാണു്. നമ്മുടെ ജീവിതവീക്ഷണത്തെത്തന്നെയും ഭാഗധേയത്തെയും ശരിയായി മനസ്സിലാക്കുവാൻ പാശ്ചാത്യർ നമുക്കു് പ്രചോദനം നല്കിയിട്ടുണ്ടു്. സ്വാമി വിവേകാനന്ദനെപ്പോലെയുള്ള നമ്മുടെ തന്നെ ശരിയായ ആധുനിക ഗുരുക്കന്മാർ ഈ കാര്യത്തിൽ കൂടുതൽ ശക്തമായി സഹായിച്ചിട്ടുണ്ടു്.

ഈ സത്യനിഷ്ഠമായ നിലപാടിൽനിന്നു് ഞാൻ ആ ഗ്രാമീണരോടു് പറഞ്ഞു. 'ആദ്യമായി സരസ്വതിയെ കൊണ്ടുവരൂ; നിങ്ങളിലെ ജ്ഞാനതൃഷ്ണ ഉണരട്ടെ; വിദ്യാഭ്യാസമെന്ന തപസ്സിൽക്കൂടി അതു് നിങ്ങരംക്കു് കൈവരട്ടെ. വിദ്യാഭ്യാസമുണ്ടെങ്കിൽ, ആസ്വദിക്കാവുന്ന പല നല്ല കാര്യങ്ങളും ജീവിതത്തിലുണ്ടു്. ഗ്രാമീണ വികസനത്തിൻെറ രൂപത്തിൽ കാന്തിഭായ് നല്കുന്ന സേവനങ്ങളെ, മനസ്സിലാക്കുവാനും, സ്വാംശീകരിക്കുവാനും, അതിൻെറ ഫലം മുഴുവനും ആർജ്ജിക്കുവാനും, സരസ്വതിയുടെ അനുഗ്രഹം – ജ്ഞാനത്തിൻെറ ശക്തി – ഉണ്ടെങ്കിലേ മതിയാവൂ. സരസ്വതിയുടെ അനുഗ്രഹങ്ങളെ ആദ്യമായി തേടൂ; അപ്പോരം ലക്ഷ്മിയുടെ അനുഗ്രഹങ്ങരം, ആദ്യത്തേതിൻെറ ഉപോൽപ്പന്നമെന്ന നിലയിൽ സ്വയമേവ ലഭ്യമായിത്തുടങ്ങും.

## 8 ഒരു ഗ്രാമീണ ജനതയുടെ വിദ്യാരംഭം

അവക്കു് ഈ ആശയം വളരെ ഇഷ്ടമായി. ആദ്യമായി തെലുങ്കു് എഴുതുവാനും വായിക്കുവാനും പഠിക്കണമെന്നു് ഞാനവരോടു് പറഞ്ഞു; പിന്നീടു് വിശുദ്ധഗ്രന്ഥങ്ങളും മററു ഗ്രന്ഥങ്ങളും വായിച്ചു്, അവരുടെ സാമ്പത്തികവും സാംസ്കാരികവുമായ ഉന്നമനത്തിനു് വഴി

തേടണം. ഇങ്ങനെയായാൽ, അവർ തന്നെ അവരുടെ മിത്രങ്ങളും, രക്ഷകരുമാവും, ഇതരർ അവരെ സഹായിക്കുന്നവർ മാത്രമാവും. ഈ ചിന്തകൾ അവിടത്തെ ജനങ്ങൾക്ക് നല്ലവണ്ണം പിടിച്ചു.

ഞാൻ അവരോട് ചോദിച്ചു. 'നിങ്ങളിൽ എത്ര പേക്ക് തെലുങ്കു വായിക്കുവാനും എഴുതുവാനും അറിയാം. അറിയുന്നവർ കൈപൊക്കട്ടെ.' രണ്ടാളുകൾ മാത്രമാണ് കൈ ഉയർത്തിയതു്. സ്വാതന്ത്ര്യം ലഭിച്ച് 32 വഷങ്ങൾക്ക് ശേഷം, ആ ഗ്രാമത്തിൽ രണ്ടു പേക്കാണ് കഷ്ടിച്ച് എഴുത്തും വയനയും അറിയുന്നതു്; മററെല്ലാവരും അക്ഷരഹീനരാണ്. ഞാൻ പറഞ്ഞു. 'ഇതു പററില്ല. എല്ലാവരും വായനയും എഴുത്തും പഠിക്കതന്നെ വേണം. നിങ്ങൾക്കെന്തു സഹായമാണ് വേണ്ടതു്.' ഒരദ്ധ്യാപകനെ ആവശ്യമുണ്ടോ? തുറന്നു പറയുവിൻ. അവർ തമ്മിൽ ആലോചിച്ചശേഷം, സ്ത്രീകളെ പഠിപ്പിക്കുവാൻ ഒരു വനിതാദ്ധ്യാപികയും, പുരുഷന്മാക്ക് ഒരു പുരുഷനും വേണമെന്ന്, അവരിലൊരാൾ പറഞ്ഞു. 'പകലോ രാത്രിയോ ഏതു സമയത്താണ് ഈ അദ്ധ്യാപകർ വരേണ്ടതു് ?' ഞാൻ അവരോട് ചോദിച്ചു. ജോലി കഴിഞ്ഞു് വീട്ടിലേയ്ക്കു് മടങ്ങുന്ന വൈകുന്നേര സമയമാണ് നല്ലതെന്ന് അവർ പറഞ്ഞു. ഞാൻ പറഞ്ഞു. 'ശരി' ഇതു് ഏപ്പ്പാട് ചെയ്യാം; മൂന്നു മാസത്തിനകം, എല്ലാവരും എഴുത്തും വായനയും പഠിക്കണം. സ്വരസ്വതി നിങ്ങളുടെ ഗൃഹങ്ങളിലേയ്ക്കു് വന്നാൽ, ഗ്രാമശ്രീ നിങ്ങൾക്ക് നല്കുന്ന സേവനങ്ങളെ ഉൾക്കൊള്ളുവാനും അവയെ ധനത്തിന്റേയും ക്ഷേമത്തിന്റേയും ത്രപങ്ങളിലേയ്ക്കു് മാററി എടുക്കുവാനും നിങ്ങൾക്ക് സാദ്ധ്യമാവും. അല്ലെങ്കിൽ, നിങ്ങൾ എപ്പോഴും, സഹായത്തിനുള്ള അപേക്ഷകരായി, ആശ്രിതരായി, പരിതസ്ഥിതികളുടെ നിസ്സഹായരായ ഇരകളായി, ജീവിക്കേണ്ടിവരും; സ്വാതന്ത്ര്യവും അന്തസ്സും എന്താണെന്ന് നിങ്ങൾ ഒരിക്കലും മനസ്സിലാക്കുകയില്ല. ഇതാണ് ഇന്ന് നിങ്ങൾക്കില്ലാത്തതു്. ഇനി ഗൌരവമായി ഇവയെ കൈവശപ്പെടുത്തുവാൻ നിങ്ങൾ ഉദ്യമിക്കണം. ഇന്നത്തെ യോഗത്തെ നിങ്ങളുടെ വിദ്യാരംഭമായി കരുതുവിൻ.'

സദസ്യരിൽനിന്ന് ഗംഭീരമായ പ്രതികരണമായിരുന്നു. ഞങ്ങൾക്കെല്ലാം തന്നെ ആവേശകരമായൊരനുഭവമായിരുന്നു അതു്. പുതിയ ആശയങ്ങൾ നമ്മുടെ ഗ്രാമീണരുടെ മുമ്പിൽ വെച്ചാൽ, അവർ അനുകൂലമായി പ്രതികരിക്കുമെന്ന് ഞങ്ങൾ കണ്ടു; പക്ഷെ അവക്ക് മനസ്സിലാവുംവിധവും ആകഷ്കമായ രീതിയിലും അവയെ അവതരിപ്പിക്കേണ്ടതാണ്. മനുഷ്യന്റെ ആത്മീയ വികസനത്തിന്റെ ഭാഗമെന്നോണം സാമ്പത്തികവും സാമൂഹികവുമായ പരിഷ്കാരങ്ങൾക്ക് നമ്മുടെ സാധാരണ ജനങ്ങളിൽനിന്ന് നല്ല സ്വീകര

ണമാണ്‌ കിട്ടുക; ഇതു് സ്വാമി വിവേകാനന്ദൻ, തൻെറ 'ഭാരതീയ പ്രസംഗങ്ങൾ' എന്ന പുസ്തകത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III). സാധാരണയായി, നമ്മുടെ മിക്ക രാഷ്ട്രീയ നേതാക്കന്മാരും പറയുന്നതു് അവരുടെ മനസ്സിലേക്കോ ഹൃദയങ്ങളിലേക്കോ ഇറങ്ങിച്ചെല്ലാറില്ല; അവർക്കു് അതിൽ ബോധ്യം വരുന്നില്ല. തെരഞ്ഞെടുപ്പുസമയത്തു് മാത്രമേ അവർ ജനങ്ങളിൽ താല്പര്യം കാണിക്കാറുള്ളു; ആ താല്പര്യം തുടങ്ങുന്നതും അവസാനിക്കുന്നതും വോട്ടിനുള്ള അഭ്യർത്ഥനയോടുകൂടിയാണു്. നമ്മുടെ ജനാധിപത്യരാഷ്ട്രത്തെപ്പററിയും, അതിലെ സ്വതന്ത്രപൌരന്മാരായ അവർ എങ്ങനെ അതിൻെറ ശക്തിയും അംഗീകാരവുമാവും എന്നതിനെപ്പററിയും അവരെ ബോധവാന്മാരാക്കുവാൻ സ്ഥിരമായ ശ്രമം അവർ നടത്താറില്ല.

സാമ്പത്തികവികസനം, മനുഷ്യവികസനമെന്ന ആശയത്തിൻെറ ഒരു ഭാഗം മാത്രമേ ആവുന്നുള്ളു; ഇതു് വളരെ പ്രധാനപ്പെട്ടൊരു ഭാഗമാണെങ്കിലും, അതു മുഴുവനുമാവുന്നില്ല. ഗ്രാമശ്രീ പദ്ധതി ആവിഷ്കരിച്ചിട്ടുള്ളതു് ഈ പ്രമേയത്തെ അടിസ്ഥാനമാക്കിയാണു്. അതിൻെറ സംഘടിതപ്രവർത്തനങ്ങൾ ഉടനെ ആരംഭിക്കപ്പെടുമെന്നാണു് പ്രതീക്ഷ. ജൂൺ അവസാനമാവുമ്പോഴേക്കും, ആയിരത്തി ഒരുനൂറു വീടുകളും കെട്ടിത്തീരുകയും അനുവദിച്ചു കൊടുക്കപ്പെടുകയും ചെയ്തിട്ടുണ്ടാവും; ജനങ്ങളെ നല്ല പൌരന്മാരായി വളർത്തിക്കൊണ്ടു വരുവാനുള്ള ഗ്രാമീണ വികസന സേവനത്തിൻെറ തീവ്ര പ്രചരണം പിന്നീടു് ആരംഭിക്കുന്നതാണു്.

## 9 വ്യവസായത്തേയും വ്യാപാരത്തേയും ഗ്രാമവികസനോന്മുഖമാക്കേണ്ടതാണു്

ഈ ഗ്രാമങ്ങളിലെ കുട്ടികൾ അക്ഷരാഭ്യാസമില്ലാത്തവരാണെങ്കിലും ബുദ്ധിമാന്മാരും പ്രസന്നശീലരും അദ്ധ്വാനശാലികളുമാണെന്നതു് ഞങ്ങളിൽ മതിപ്പുണ്ടാക്കി. കാന്തിഭായി ഇവരിൽ നിന്നു് 30 പേരെ തിരഞ്ഞെടുത്തു് സാമൂഹികമാററത്തിനായുള്ള ഫലപ്രദമായ ഉപകരണങ്ങളാക്കുവാനായി അവർക്കു നേതൃത്വപരിശീലനം നല്കുവാൻ വിവേകാനന്ദവേതനം എന്നു് അദ്ദേഹം പേരുകൊടുത്തിട്ടുള്ള ധനസഹായം അനുവദിച്ചുകഴിഞ്ഞിരിക്കുന്നു. അവർ പുതിയ ആശയങ്ങളെ സ്വാംശീകരിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യും. ഈ പരിപാടികളെല്ലാം ആദ്യമായി ഡിവിസിമ താലൂക്കിലും ബാപട്ടുലായിലുമാണു് കേന്ദ്രീകരിക്കുക; എന്തുകൊണ്ടെന്നാൽ ഇവിടത്തെ ജനങ്ങൾ രാമകൃഷ്ണമിഷനെയും അതിൻെറ ആദർശങ്ങളെയും അറിയും. അവർക്കു് അതിനോടു് പ്രതികരിക്കാനുള്ള മനഃസ്ഥിതിയുമുണ്ടു്. അതു

കൊണ്ടു് അവരോടൊത്തും അവക്കു വേണ്ടിയും പ്രവൎത്തിക്കുക എളുപ്പമാണു്. ആവശ്യമായ സാങ്കേതികസഹായം ബോംബേയിലെ എക്സെൽ ഇൻഡസ്ട്രീസും ഹൈദരാബാദിലെ എ.ഡി.എൽ. കെമിക്കൽസുമാണു് തരുന്നതു്. ഏററവും ചുരുങ്ങിയ ചിലവിൽ ഏററവുമധികം സാധനങ്ങൾ ഉല്പാദിപ്പിക്കുവാൻ കഴിവുള്ള പ്രായോഗിക സാമൎത്ഥ്യമുള്ള ആളുകളുടെ മാൎഗ്ഗനിർദ്ദേശവും സഹായവും ഈ പദ്ധതിക്കാവശ്യമാണു്. ആദർശശാലിത്വംമാത്രം പോരാ; ഉത്സാഹത്തള്ളൽ കൊണ്ടു് മാത്രമായില്ല. സ്വാമി വിവേകാനന്ദൻ ഉദ്ബോധിപ്പിച്ചതിൻവണ്ണം ശക്തമായ പ്രായോഗികബുദ്ധിയോടും കൎമ്മക്ഷമതയോടും കൂടിയ ആദർശശാലിത്വമാണാവശ്യം. ഇതോടുകൂടി ഗ്രാമീണജനങ്ങളെ ഉത്സാഹപ്പെടുത്തുവാനായി നിസ്സ്വാൎത്ഥമായി പ്രവൎത്തിക്കയും വേണം.

ഗുജറാത്തിലെ കച്ചു്പ്രദേശത്തെ ജനങ്ങൾക്കു് ഈ ബോധമുണ്ടു്. പുരാതനകാലത്തെ ഒരു പുണ്യപ്രദേശമാണു് കച്ചു്; പക്ഷെ ഇന്നു് അതു് മഴ വളരെ കുറവായ ദരിദ്രമായൊരു ജില്ലയാണു്. അവിടത്തെ സമൎത്ഥരായ ആളുകളിൽ പലരും, ഭാരതത്തിൻെറ ഇതര ഭാഗങ്ങളിലേയ്ക്കും പുറം രാജ്യങ്ങളിലേയ്ക്കും പോയി വ്യവസായത്തിലും വ്യാപാരത്തിലുമുള്ള തങ്ങളുടെ കഴിവുകളെ ഉപയോഗിച്ചു് ധാരാളം പണം ഉണ്ടാക്കുന്നു. കഴിഞ്ഞ ചില ശതാബ്ദങ്ങളായി കച്ചികളും അവരുടെ അയൽപക്കക്കാരായ സിന്ധികളും ലോകത്തിലെ പല ഭാഗങ്ങളിലും താമസമുറപ്പിച്ചു് ധാരാളം പണം സമ്പാദിച്ചു് അനായാസമായ ജീവിതം നയിച്ചുവരുന്നുണ്ടു്. കഴിഞ്ഞ ചില വൎഷങ്ങളായി അവരുടെ കാഴ്ചപ്പാടിൽ സ്വാഗതാൎഹമായൊരു മാററം കണ്ടുതുടങ്ങീട്ടുണ്ടു്. അതേ കഴിവുകളും സാമൎത്ഥ്യവും മൂലധനവും ഭാരതത്തിലെ സാമ്പത്തികവും മാനുഷികവുമായ പുരോഗതിക്കായി ഉപയോഗപ്പെട്ടുതുടങ്ങീട്ടുണ്ടു്. നമ്മുടെ വ്യവസായികൾക്കിടയിലുള്ള ഇതര വിഭാഗങ്ങളിലും ഇത്തരമൊരു ആരോഗ്യകരമായ മാററം സാവധാനമായെങ്കിലും വന്നു തുടങ്ങീട്ടുണ്ടു്. നമ്മുടെ പുതിയ ദേശീയ സന്നിവേശത്തിൽ ഏററവും ആശാവഹവും ഭാവിശ്രേയസ്സു് സൂചിപ്പിക്കുന്നതുമായ ഒരു വശമാണു് ഇതു്.

പണമുണ്ടാക്കുവാൻ ധാരാളം കഴിവുള്ള ഒട്ടനവധി ആളുകൾ നമ്മുടെ നാട്ടിലുണ്ടു്. പക്ഷെ ഇതുവരെ അന്തസ്സാരശൂന്യമായ ആഡംബര ജീവിതത്തിലും സന്താനങ്ങളുടെ വിവാഹങ്ങൾ ആൎഭാടമായി നടത്തുന്നതിലും മററുമായി ആ ധനത്തെ ചിലവു ചെയ്തു് ദേശീയ ജനാധിപത്യ പരിസരത്തിൽ അപസ്വരമുണ്ടാക്കുകയാണു് അവർ ചെയ്തിട്ടുള്ളതു്. ഇന്നു് അവരിൽ ചിലർ ആരോഗ്യകരമായ

ഈ ആശയത്താൽ ആവേശംകൊള്ളുന്നവരായിത്തീർന്നിട്ടുണ്ട്. നമ്മുടെ ധനത്തെയും അറിവിനേയും കഴിവുകളേയും മനുഷ്യപുരോഗതിക്കായി വിനിയോഗിക്കാം. പൌരന്മാരെന്നനിലയ്ക്കു് രാഷ്ട്രത്തോടു് നമുക്കു് ജനാധിപത്യപരമായൊരു കടമയുണ്ടു്; പ്രത്യേകിച്ചും അതിലെ ദരിദ്രരോടും അധഃസ്ഥിതരോടും. അവർ നമുക്കുള്ളതും നമ്മൾ അവർക്കുള്ളതുമാണു്. ഉയർന്നവരും താഴ്ന്നവരുമായിട്ടു് ഇങ്ങനെ ഒരു സമന്വയം സാവധാനമായി നടന്നുകൊണ്ടിരിക്കുന്നുണ്ടു്; അതിന്റെ ഗതിവേഗം കുറവാണെങ്കിലും ഇന്നത്തെ നമ്മുടെ മ്ലാനമായ രാഷ്ട്രീയ സന്നിവേശത്തിൽ ഇതു് ശുഭോദർക്കമായൊരു വശമാണു്. രാഷ്ട്രത്തിന്റെ ശോഭനമായ ഭാവിയെക്കുറിച്ചു് എനിക്കു് പ്രതീക്ഷ നല്കുന്നതു് ഇതാണു്. ശിഥിലീകരണക്ഷമവും അക്രമാസക്തവുമായ രാഷ്ട്രീയവും ഭരണപരമായ അഴിമതിയും ചുററും നടക്കുമ്പോഴും യഥാർത്ഥമായ മനുഷ്യനിർമ്മാണത്തിന്റെയും രാഷ്ട്രനിർമ്മാണത്തിന്റെയും പ്രക്രിയ എല്ലായിടത്തും നടക്കുന്നുണ്ടു്.

## 10 'ഊർദ്ധ്വമൂലം അധഃശാഖം'

നമ്മുടെ ദീർഘമായ ചരിത്രത്തിൽ ഇന്നു് നടക്കുന്ന വിപ്ലവാത്മകമായ പരിവർത്തനത്തിൽ, അധഃപതനവും പുനരുദ്ധാരണവും അടുത്തടുത്തായിത്തന്നെ നടക്കുന്നതായി കാണാം. ഒരു വിത്തിനെ മണ്ണിൽ നിക്ഷേപിച്ചാൽ കുറഞ്ഞൊരു ക്ഷയം അതിനുണ്ടാവും; അതോടൊപ്പം തന്നെ, അതിന്റെ പുനരുദ്ധാരണവും തുടങ്ങുന്നു; മണ്ണിനെ പിളർന്നു് ആദ്യത്തെ അങ്കുരം മണ്ണിനു മുകളിൽ ദൃശ്യമാകുന്നു. പിന്നീടു് പുതിയ ഇലകളും ചില്ലകളും കൊമ്പുകളും വളർന്നു്, അവസാനം അതൊരു വലിയ മരമായിത്തീരുന്നു. ഇത്തരമൊരു ദേശീയനിർമ്മാണപ്രക്രിയയിലൂടെയാണു് നാം കടന്നു പോവുന്നതു്. ചുററും ചീത്തയായ കാര്യങ്ങൾ പലതും കാണുന്നുണ്ടു്. പക്ഷേ ഇതിനിടയിൽത്തന്നെ, ദേശനിർമ്മാണത്തിന്റേതായ ആശയവും വീക്ഷണവും അദൃശ്യമായി പൊട്ടിവിടരുന്നതു് പുനരുദ്ധാരണപ്രക്രിയ ശക്തമായി തുടങ്ങീട്ടുണ്ടെന്നതിനു് തെളിവാണു്. പ്രതീക്ഷയുടേതായ അങ്കുരം തളിർത്തു കഴിഞ്ഞു. ഭാവി ഭാസുരമായിരിക്കുമെന്നു് ഉറപ്പിക്കാം. മുകളിലേയ്ക്കു് ദൈവത്തിൽ വേരുറച്ചതും താഴോട്ടു വിശാലമായി കിടക്കുന്ന ഭാരതമാകുന്ന ശാഖോപശാഖകളായി പടർന്നു നില്ക്കുന്നതുമായ ഗംഭീരമായൊരശ്വത്ഥവൃക്ഷം—കഠോപനിഷത്തിലും ഗീതയിലും പറഞ്ഞിട്ടുള്ള 'ഊർദ്ധ്വമൂലം അധഃശാഖം'—രൂപം കൊള്ളുകയാണു്. ഇതു് ഭാരതീയർക്കുമാത്രമല്ല ലോകർക്കെല്ലാംതന്നെ അനുഗ്രഹങ്ങൾ നേടിത്തരും.

ഭാരതത്തിലെ നാനാഭാഗങ്ങളിലും അർപ്പിതമനസ്കരായ ആളുകളുടെ സംഘങ്ങൾ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കുന്ന പദ്ധതികളി

ലൊന്നാണ് ഗ്രാമശ്രീ; ചില ദിവസങ്ങൾക്കു മുമ്പേ, കല്ക്കത്തയിൽ നിന്ന് 10 നാഴിക ദൂരത്തായി നരേന്ദ്രപൂരിൽ ഉള്ള നമ്മുടെ രാമകൃഷ്ണ മിഷൻ മഠം ഞാൻ സന്ദർശിക്കയുണ്ടായി. പള്ളിക്കൂടങ്ങൾ, കോളേജുകൾ, അന്ധജനവിദ്യാലയം മുതലായ നാനാവിധപ്രവർത്തനങ്ങളോടൊപ്പം, ആ ആശ്രമം 70-ഓളം ഗ്രാമങ്ങളിൽ ഗ്രാമവികസനപ്രവർത്തനങ്ങളും നടത്തുന്നുണ്ട്. ഇവയിലൊരു ഗ്രാമത്തിൽ നടത്തപ്പെടുന്ന പ്രവർത്തനങ്ങൾ എന്നിൽ വലിയ മതിപ്പുളവാക്കി. ജനങ്ങളെ സ്വാശ്രയശീലരാക്കുക എന്നതാണ് ഇതിലെ ഏക ആശയം.

രണ്ടര ദശാബ്ദത്തിനു മുമ്പായി, ഇന്ത്യാഗവമെൻറ് തുടങ്ങിവെച്ച സാമൂഹ്യവികസനപരിപാടിയുടെ ലക്ഷ്യവും ഇതായിരുന്നു. അതിൻെറ ആസൂത്രണഘട്ടത്തിൽത്തന്നെ ഞാൻ അതുമായി അനൌദ്യോഗികമായി ബന്ധപ്പെട്ടിരുന്നു. എല്ലാവർഷവും, നിലൊഖേരിയിലെയും മററു പരിശീലനകേന്ദ്രങ്ങളിലേയും സാമൂഹ്യവികസനപരിശീലകരെ അഭിസംബോധന ചെയ്യുവാൻ എന്നെ ക്ഷണിക്കുമായിരുന്നു. എന്നാൽ ഈ പരിപാടി, നല്ല രീതിയിൽ തുടങ്ങുകയും പ്രതീക്ഷകളുയർത്തുകയും ചെയ്തുവെങ്കിൽക്കൂടി, ക്രമേണ ക്ഷീണം ബാധിച്ച്, അവസാനം അപ്പാടെ പരാജയപ്പെട്ടു. കേന്ദ്രത്തിലേയും സംസ്ഥാനങ്ങളിലേയും റവന്യൂവകുപ്പുകളുടെ ഉത്തരവാദമായി ഈ പദ്ധതി മാറിയതോടുകൂടിയാണ് ഇത് പരാജയപ്പെട്ടത്. മാനുഷികമായ ആവേശമോ, രാജ്യസ്നേഹപരമായ അർപ്പണമനോഭാവമോ അതിന്ന് വളർത്തുവാൻ സാധിച്ചില്ല.

## 11. 'ആവുക, ആക്കുക' എന്ന വിവേകാനന്ദൻെറ ഉദ്ബോധനം

ഗ്രാമശ്രീപോലെയുള്ള സന്നദ്ധസംഘടനകളിൽ, ദേശീയവീക്ഷണവും, അർപ്പണമനോഭാവവും, ദേശസ്നേഹത്തിൻെറ ദാർഢ്യവും ഉള്ള ആളുകൾ സ്വമേധയാ സംഘടിച്ച് പ്രവർത്തിക്കുന്നതുകൊണ്ട്, ഗണനീയമായ ഫലങ്ങൾ ഉണ്ടാവുന്നു. ഭാരതത്തിൽ മനുഷ്യപുരോഗതി എന്നാൽ, നമ്മുടെ ജനങ്ങൾക്ക് വ്യക്തിത്വബോധവും, ആത്മവിശ്വാസവും, ശക്തിയും, ശുഭേച്ഛയും കൊടുക്കുക എന്നതാണ്; ഈ വഴി അവർക്ക് മനുഷ്യവികസനത്തിൻെറ പുതിയൊരു വീക്ഷണം ലഭ്യമാവുന്നു. ഈ വീക്ഷണത്തിൻെറ ഉള്ളടക്കത്തെ സ്വാമി വിവേകാനന്ദൻ ഭംഗിയായി വിവരിച്ചു: മനുഷ്യനിർമ്മിതിക്കുള്ള മതം, മനുഷ്യനിർമ്മിതിയ്ക്കുള്ള വിദ്യാഭ്യാസം. അദ്ദേഹം ഒരു മുദ്രാവാക്യം അതിന്ന് നല്കി: ആവുക, ആക്കുക, നിങ്ങൾ മനുഷ്യരാകുവിൻ; മററുള്ളവരെ മനുഷ്യരാകുവാൻ സഹായിക്കുവിൻ. സ്വന്തം കാലിന്മേൽ നില്ക്കുവാനും സ്വത

ന്നരാവാനും മററുള്ളവരേയും അങ്ങനെയാകുവാൻ സഹായിക്കുവാനും നമ്മുടെ ആളുകളെ പരിശീലിപ്പിക്കുക എന്നാണിതിൻെറ അൎത്ഥം.

1893–ൽ ചിക്കാഗോവിലെ ലോകമതസമ്മേളനത്തിൽ പ്രശസ്തനാവുന്നതിനു തൊട്ടുമുമ്പ്, മദിരാശിയിലെ തൻെറ ഏററവും അടുത്ത ഒരു ശിഷ്യന്ന് ഷിക്കാഗോവിൽനിന്ന് എഴുതിയ ഒരു കത്തിൽ, സ്വാമി വിവേകാനന്ദൻ, മാതൃഭൂമിയിലെ കോടിക്കണക്കായ അധഃസ്ഥിതരെ ചൊല്ലി തൻെറ ഹൃദയരക്തം ചൊരിയുകയുണ്ടായി (വിവേകാനന്ദസാഹിത്യസൎവ്വസ്വം ഭാഗം V. പേജ് 70):

'അഹോ, ഭാരതത്തിൽ പാവങ്ങളെ, താണവരെക്കുറിച്ച്, നമ്മാം ചിന്തിക്കുന്നതോൎത്ത് എൻെറ ഹൃദയം വേദനിച്ചു. അവൎക്കൊരവസരമില്ല, ഒരു രക്ഷയില്ല, ഒരു വഴിയില്ല, പിടിച്ചു കയറാൻ. ഭാരതത്തിൽ പാവങ്ങാംക്ക്, താണവൎക്ക്, പാപികാംക്ക്, സ്നേഹിതരില്ല, സഹായമില്ല. അവരെങ്ങിനേയും ശ്രമിക്കട്ടെ, അവൎക്കുയരാനാവില്ല. അവർ ഓരോ ദിവസവും ആണ്ടുപോവുകയാണ്. താഴോട്ട്, കൂടുതൽ താഴോട്ട്; ഒരു ക്രൂരസമുദായത്തിൽനിന്ന് ചൊരിയുന്ന അടികാം അവരേല്ക്കുന്നു; അടികാം എവിടെനിന്നു വരുന്നു എന്നറിയുന്നുമില്ല. തങ്ങളും മനുഷ്യരാണെന്നത് അവർ മറന്നിരിക്കുന്നു. എന്നിട്ടു ഫലമോ, അടിമത്തം.

ഒരു നൂറായിരം പുരുഷന്മാരും സ്ത്രീകളും പവിത്രതയുടെ ഉത്സാഹംകൊണ്ട് ഉത്തേജിതരായി, ഭഗവാനിലുള്ള നിത്യശ്രദ്ധകൊണ്ട് ബലിഷ്ഠരായി, പാവങ്ങളോടും പതിതരോടും ചവിട്ടിമെതിക്കപ്പെട്ടവരോടുമുള്ള സഹതാപംകൊണ്ട് സിംഹവിക്രമമുററ കരുത്തോടുകൂടി മോക്ഷത്തിൻെറ സുവിശേഷം ഘോഷണം ചെയ്തുകൊണ്ട് നാടാകെ സഞ്ചരിക്കണം സാഹായ്യത്തിൻെറ സുവിശേഷം, സമത്വത്തിൻെറ സുവിശേഷം.'

ഇതാണ് ഗ്രാമശ്രീപദ്ധതിക്കു പിന്നിലുള്ള തത്വം. സങ്കീൎണ്ണമായൊരു പദ്ധതിയാണിതു്. മനുഷ്യൻെറ ആത്മീയവികസനത്തെപ്പററിയും, സാൎവ്വലൌകികമതസാഹോദൎയ്യം, സ്നേഹം, അനുകമ്പ, സേവനം ഇവ വൎദ്ധിപ്പിക്കുന്നതിനെപ്പററിയുമുള്ള മതത്തിൻെറ സാൎവ്വജനീനമായ സങ്കല്പങ്ങളടക്കം, ജീവിതത്തിൻെറ എല്ലാ വശങ്ങളും ഇതിലടങ്ങിട്ടുണ്ട്. നമ്മുടെ ജനങ്ങാം പൊതുവിലും, ഗ്രാമീണർ വിശേഷാലും, പരസ്പരകലഹത്തിനും, വ്യവഹാരം നടത്തുന്നതിനും സംഘടിച്ചുപ്രവൎത്തിക്കുവാനുള്ള കഴിവില്ലായ്മയ്ക്കും അറിയപ്പെട്ടവരാണ്. ഇത്ര അധികം വ്യവഹാരപ്രിയന്മാരായി ലോകത്തിൽ വേറൊരു ജനത ഇല്ല. സ്വഭാവദാർഢ്യം, പൊതുകാൎയ്യപ്രസക്തി, മനുഷ്യ

ജീവിതത്തോട് പ്രതികരണം ഇവ ഇല്ലെന്നാണ് ഇതു് കാണിക്കുന്നതു്.

## 12 ഓരോ ജീവനും ശിവനാണ്

ദൈവവുമായി ബന്ധം പുലർത്തുന്നതിൽ ഹിന്ദുക്കളായ നാം കേമന്മാരാണ്—പക്ഷെ ഇതു്, നേരത്തെ ഞാൻ പറഞ്ഞപോലെ, ഏതെങ്കിലും ക്ഷേത്രത്തിൽ സ്ഥാപിച്ചിട്ടുള്ള ഒരു ദൈവമായിട്ടാണ്; മനുഷ്യരുമായുള്ള ബന്ധത്തിൽ നാം തീരെ താഴ്ന്നപടിയിലാണ്. ഇന്നു നാം പഠിക്കേണ്ടതായ പാഠം ഇതാണ് — നമുക്കു ചുററുമുള്ള പുരുഷന്മാരും, സ്ത്രീകളും, കുട്ടികളുമായി ഫലപ്രദമായി ബന്ധപ്പെടേണ്ടതെങ്ങനെ, അതുവഴി, ദൈവവുമായി—എല്ലാവരിലുമുള്ള ആത്മാവായുള്ള ദൈവവുമായി, സഹകരണാത്മകമായൊരു ബന്ധം സ്ഥാപിക്കേണ്ട വഴി കണ്ടുപിടിക്കുകയും ചെയ്യേണ്ടതെങ്ങനെ എന്നു്. ഇതിൽ ഏതെങ്കിലുമൊന്നുമായി ബന്ധപ്പെടുത്തിയാൽ, രണ്ടുമായി ബന്ധമുണ്ടാവുന്നു. നമ്മുടെ ദേശീയദർശനത്തിന്റേയും ആത്മീയതയുടെയും രത്നച്ചുരുക്കമെന്നു് സ്വാമി വിവേകാനന്ദൻ വിവരിച്ച വേദാന്തത്തിന്റെ മഹത്തായ ഉദ്ബോധനം ഇതാണ്. ശ്രീരാമകൃഷ്ണൻ പറയുന്നു: 'ഓരോ ജീവനും ശിവനാണ്; അതിനാൽ ജീവനെ സേവിക്കുക എന്നാൽ ശിവനെ പൂജിക്കുക എന്നാണ്.'

ഇതു് എത്രയും സുന്ദരമായൊരു സമീകരണം തന്നെയാണ്. വിവേകാനന്ദൻ തന്റെ ശിഷ്യന്മാർക്കു് നല്കിയ ജീവിതവീക്ഷണം ഇതുതന്നെയായിരുന്നു; ഇവരിൽ ചിലരാണ് പിന്നീടു് വാരാണസിയിലെ രാമകൃഷ്ണമിഷൻ സേവാശ്രമമായി രൂപംകൊണ്ട സ്ഥാപനം തുടങ്ങിവെച്ചതു്. അദ്ദേഹം അവരോടു് പറഞ്ഞു: 'ജനങ്ങൾ കാശിയിലേയ്ക്കു് വരുന്നതു് ഇവിടത്തെ വിശ്വനാഥന്റെ പുണ്യക്ഷേത്രത്തിൽ ശിവനെ ഭജിക്കുവാനാണ്; എന്നാൽ ദൈവത്തിന്റെ പുതിയൊരുരീതിയിലുള്ള ദർശനം ഞാൻ നിങ്ങൾക്കു് കാണിച്ചുതരാം; എല്ലാ തീർത്ഥാടകരിലും ചുററും കൂടിയിരിക്കുന്ന എല്ലാ പാവപ്പെട്ടവരിലും ഉള്ള ശിവനെ. അവർക്കു് രോഗം ബാധിക്കുമ്പോഴും അവർ വിശന്നു വലയുമ്പോഴും ആരും അവരെ ശ്രദ്ധിക്കുന്നില്ല. പരമാവധി ആളുകൾ ചില്ലറ തുട്ടുകൾ അവർക്കെറിഞ്ഞുകൊടുക്കും; തങ്ങളുടെ മതപരവും സാമൂഹികവുമായ ഉത്തരവാദിത്വം അതോടെ അവസാനിച്ചു എന്നും അവർ കരുതും. ഈ ചോദ്യം ചോദിക്കുവാൻ ആരും ധൈര്യപ്പെട്ടിട്ടില്ല: ദരിദ്രരായ ഈ ഭിക്ഷക്കാർ എങ്ങനെ ഇവിടെ വന്നു? ഇത്തരം പ്രശ്നങ്ങൾ നമ്മുടെ സമൂഹത്തിൽ തല ഉയർത്താതെ കഴിക്കുന്നതെങ്ങനെ? ഇപ്പോൾ ഈ സ്ഥിതിയിലുള്ളവരെ എങ്ങനെ രക്ഷിക്കാം? സാമൂഹികപ്രശ്നങ്ങളുടെ മൂലകാരണങ്ങളിലേയ്ക്കിറങ്ങിച്ചെല്ലുന്ന

തത്ത്വദർശനവും മതവും പ്രവൃത്തിപദ്ധതിയുമാണ് ഇന്നു നമുക്ക് ആവശ്യം. വാരണാസിയിലെ രാമകൃഷ്ണമിഷൻ സേവാശ്രമം തുടങ്ങുവാനും, അവിടെവെച്ച് ദരിദ്രരിലും പീഡിതരിലുമുള്ള ഈശ്വരനെ പൂജിക്കുവാനും ആ യുവാക്കന്മാർക്ക് ആവേശം കിട്ടിയതു് ഈ ചിന്തയിൽനിന്നാണ്. ഹരിദ്വാരിലും വൃന്ദാവനത്തിലും ഈമാതിരിയുള്ള ചികിത്സാസേവാശ്രമങ്ങൾ ഉണ്ടായതും ഇങ്ങനെയാണ്.

ദരിദ്രനാരായണൻ എന്ന ശക്തമായ പദത്തിനു രൂപംകൊടുത്തതു് സ്വാമി വിവേകാനന്ദനാണ്; മഹാത്മാഗാന്ധി ഇതിനെ അംഗീകരിക്കുകയും തൻെറ എല്ലാ മനുഷ്യസേവനപ്രവർത്തനങ്ങളുടെയും അടിസ്ഥാനമാക്കുകയും ചെയ്തു. ഈ ദർശനമാണ് ഇന്നു ഭാരതത്തെ മുഴുവനും ആവേശം കൊള്ളിക്കേണ്ടതു്.

## 13 സമുദ്രമഥനഇതിഹാസത്തിൻെറ സന്ദേശം

ശ്രീമദ്ഭാഗവതത്തിൽ, സമുദ്രമഥനകഥയിൽ ശിവൻ ലോകത്തെ രക്ഷിക്കുവാൻ വിഷം കുടിക്കുന്ന ഇതിവൃത്തത്തെ സമാഹരിച്ചുകൊണ്ടു ഒരു ഭംഗിയേറിയ ശ്ലോകമുണ്ട്; ആ സംഭവത്തിൻെറ രത്നച്ചുരുക്കത്തെ അതു് അവതരിപ്പിക്കുന്നു. VIII 44)

തപ്യന്തേ ലോകതാപേന പ്രായശഃ സാധവോ ജനാഃ
പരമാരാധനം തത് ഹി പുരുഷസ്യാഖിലാത്മനഃ.

പൊതുവെ പറയുകയാണെങ്കിൽ, ലോകം കഷ്ടപ്പാടിൽ കത്തിയെരിയുമ്പോൾ, സജ്ജനങ്ങൾ സഹതപിക്കുന്നു; എല്ലാരിലുമുള്ള ആ ഏകനായ ദിവ്യപുരുഷൻെറ പൂജ തന്നെയാണിതു്.'

ശിവനെന്തിനാണ് വിഷം കഴിച്ചതു് ? തൻെറ ഹൃദയത്തിൽ ലോകത്തോടുള്ള കരുണ നിറഞ്ഞുനിന്നിരുന്നതുകൊണ്ടു്. 'ഈ വിഷജ്വാലയാൽ ലോകം തീവ്രമായ പീഡ അനുഭവിക്കയാണ്; ഞാൻ എനിക്കു് വേണ്ടിമാത്രം ജീവിച്ചിട്ടു് കാര്യമെന്തു് ? ഞാൻ മരിച്ചാലും ലോകം നിലനില്ക്കട്ടെ' വിഷപാനം നടത്തുവാൻ തീരുമാനിച്ചപ്പോൾ ശിവൻെറ ചിന്ത ഇതായിരുന്നു,

ആ ശ്ലോകത്തിൻെറ പ്രഥമപാദം പറയുന്നു: 'സജ്ജനങ്ങൾക്ക് ഒരു ഗുണമുണ്ടു്; കഷ്ടപ്പെടുന്നവരുടെ നാടിമിടിപ്പിനോടൊത്തു് അവരുടെ ഹൃദയവും ചലിക്കുന്നു.' ഇതാണ് നല്ല ജനങ്ങളുടെ സ്വഭാവം.

പിന്നീടുള്ള രണ്ടാമത്തെ പാദം പറയുന്നു: അതുതന്നെയാണ്, ആ ദിവ്യപുരുഷൻെറ പൂജ. അദ്ദേഹം ഏതുവിധത്തിലുള്ള ആളാണ് ? എല്ലാവരിലുമുള്ള ഏകസത്ത, അഖിലാത്മാവു്. എന്നിലൊരു സ്വത്വമുണ്ടു്; നിങ്ങൾക്കുമൊരു സ്വത്വമുണ്ടു്; എല്ലാവർക്കും ഇങ്ങനെ തന്നെ.

പക്ഷെ എല്ലാവരിലുമുള്ള ഏകരൂപമായ സ്വത്വമാണ് അത്. കൃഷ്ണൻ ഗീതയിൽ പറയുന്ന മാതിരി, ഒരു മാലയിലെ പവിഴങ്ങൾക്കുള്ളിൽ ക്കൂടെ പോകുന്ന നൂലുപോലെ, എല്ലാം എന്നിൽ കോർത്തിരിക്കുന്നു. ഈ അപരിമേയമായ സ്വത്വത്തെ, സഹാനുഭൂതി, സ്നേഹം, സേവനം ഇവയിൽക്കൂടെ മാത്രമേ പൂജിക്കാനാവൂ. ഈ ശ്ലോകത്തിലും മററ് ഇത്തരം പല ശ്ലോകങ്ങളിലും ശ്രീമദ് ഭാഗവതം പറയുന്നത്, ഈ ദിവ്യത്വത്തെ പൂജിക്കുവാനുള്ള ശ്രേഷ്ഠമായ മാർഗ്ഗം ഇതാണ് എന്നത്രെ.

ഇന്ന്, ഈ ജീവിതവീക്ഷണം എത്രയും ചുരുങ്ങിയ അളവിലെങ്കിലും നാട്ടിൻെറ എല്ലാ ഭാഗങ്ങളിലും പ്രാവർത്തികമാക്കിയാൽ, മനുഷ്യപുരോഗതി ത്വരിതമാവുന്നതും ഭാരതീയചേതന പുഷ്ടിക്കുന്നതും നമുക്കു് കാണാം.

## 14 ഒരു മഹാവിപ്ലവത്തിൻെറ മദ്ധ്യത്തിൽ പെട്ടുഴലുന്ന ഭാരതം

ഭാരതത്തിൽ നമുക്കു് ധാരാളം ഊർജ്ജസ്വലതയും, കഴിവുകളും ബുദ്ധിയും ഉണ്ടു്; പക്ഷെ ഇവയെല്ലാം നിർമ്മാണപരമായി പൊട്ടിവിടരുന്നതിനുവേണ്ടതായ എന്തോ ഒന്നു് ഇല്ല. ആ ഒന്നു് ശരിയായൊരു ജീവിതവീക്ഷണമാണു്. അതു് സ്ഥാപിതമായാൽ, ഈ കഴിവുകളെല്ലാം മനുഷ്യസേവനത്തിൻേറയും വികസനത്തിൻേറയും പ്രണാളികകളിൽക്കൂടെ ഒഴുകിത്തുടങ്ങും.

ഇത്തരമൊരു വീക്ഷണത്തിൻെറ അറിഞ്ഞുകൊണ്ടോ അല്ലാതെയോ ഉള്ള ആവേശത്താൽ, പലതരം സേവനപ്രവർത്തനങ്ങളും ഭാരതത്തിൻെറ എല്ലാ ഭാഗങ്ങളിലും നടന്നുകൊണ്ടിരിക്കുന്നുണ്ടു്. ഈ വീക്ഷണത്തെ വിപുലമായി പ്രചരിപ്പിക്കുകവഴി ഭാരതത്തിലെ ഇന്നത്തെ ഇരുളടഞ്ഞ ചിത്രത്തെ പ്രകാശമാനമായതാക്കി മാററാം. സാങ്കേതികതയുടെ അമിതമായ ഉപയോഗം കാരണം മനുഷ്യജീവിതത്തെ വികലമാക്കുന്നതാണു് വികസിതരാജ്യങ്ങളിലും സമ്പന്നരാജ്യങ്ങളിലും നാം കാണുന്നതു്; ഭാരതത്തിൽ, നമ്മുടെ ജനങ്ങളെ ഭൗതികമായി ഉയർത്തുന്നതിനു്, സാങ്കേതികതയെ ആത്മീയമായി സ്വാംശീകരിക്കുകയും മാററി എടുക്കുകയുമാണു് നാം ചെയ്യുന്നതു്; 'ഭാരതീയപ്രസംഗങ്ങൾ' എന്ന പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ നമ്മുടെ ജനങ്ങൾക്കു് യോജിച്ചതായ 'ശക്തി കുറഞ്ഞൊരു ഭൗതികത്വത്തെ,' നാം പ്രാവർത്തികമാക്കുകയാണു്. നമ്മുടെ ദീർഘചരിത്രത്തിൽ, വിപ്ലവകരമായൊരു പുതിയ ഘട്ടത്തിൽക്കൂടെ നാം കടന്നു പോവുകയാണു്.

സർഗ്ഗാത്മകമായ ഈ കാലഘട്ടത്തിൽ, സൃഷ്ടിയും സംഹാരവും അടുത്തടുത്തായി നടന്നുകൊണ്ടിരിക്കയാണു്. കാലഹരണപ്പെട്ട

ആശയങ്ങളും ഘടനകളും അതിവേഗം തകർന്നുകൊണ്ടിരിക്കയാണ്. സൂക്ഷ്മമായി ശ്രദ്ധിച്ചാൽ, ഇതിന്റെ ശബ്ദങ്ങൾ കേൾക്കാം. ആരോഗ്യകരമായ പുതിയ ആശയങ്ങളും ഘടനകളും ഉയർന്നുവരുന്നതായും കാണാം. ഇതാണ് യഥാർത്ഥമായ വിപ്ലവം. രാജ്യം വിപ്ലവങ്ങളെപ്പററി ചിന്തിച്ചുതുടങ്ങുന്നതിനു മുമ്പേതന്നേ, സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി, നമ്മുടെ ചരിത്രത്തിലെ ആധുനിക ഘട്ടം വിപ്ലവത്തിന്റേതാണെന്ന്. 'എന്റെ സമരപരിപാടി' എന്ന തന്റെ മദിരാശി പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു: (വിവേകാനന്ദസാഹിത്യസർവ്വസ്വം, ഭാഗം 3, പേജ് 98)

'കാര്യത്തിന്റെ മൂലത്തിലേയ്ക്കു് പോകണം, അടിവേരിലേയ്ക്കു തന്നെ. തീവ്രമായ മാററം എന്നു് ഞാൻ പറയുന്നതു് അതിനെ തന്നെയാണ്. അവിടെ തീ വെയ്ക്കു; അതു് മുകളിലോട്ടു് കത്തിക്കയറിഞ്ഞു് ഒരു ഭാരതരാഷ്ട്രത്തെ സൃഷ്ടിക്കട്ടെ.'

തനിക്കു മരിക്കുവാൻ പോലും സമയമില്ലെന്നു് ഒരു കത്തിൽ അദ്ദേഹം എഴുതി; അത്ര ജോലികൾ ചെയ്യാനുണ്ട്. ഈ വിധത്തിൽ മാനുഷികാവേശത്താൽ ഗ്രസിതരാവുമ്പോൾ, സ്വാമിജിയുടെ ഈ വാക്കുകളെ മനസ്സിലാക്കുവാനും യഥാർത്ഥത്തിൽ ജീവിച്ചുതുടങ്ങുവാനും നമുക്കു് സാദ്ധ്യമാവും; മനുഷ്യരുടെ നന്മയ്ക്കുവേണ്ടി സംതൃപ്തിജനകമായ പ്രവൃത്തികൾ പലതും ചെയ്യുവാനുള്ളതിനാൽ, നമുക്കു് വ്യർത്ഥതാബോധത്തിന്റെ മരവിപ്പും അനുഭവിയ്ക്കേണ്ടിവരില്ല. വേറൊരു സന്ദർഭത്തിലും കാലഘട്ടത്തിലും യേശുദേവൻ പറഞ്ഞ വാക്കുകൾ ഇവിടെ അത്യധികം സംഗതമാണ്.

## 15 ഇന്നത്തെ ആവശ്യം – ശക്തവും സാഹസികവുമായൊരു ജീവിതവീക്ഷണം

ഇപ്രകാരമുള്ള ഇന്നത്തെ ഭാരതത്തിൽ, വ്യർത്ഥതാബോധമനുഭവിക്കുന്നതു് നിർഭാഗ്യമാണെന്നേ പറയാനുള്ളൂ; തെററായ ജീവിതവീക്ഷണത്തിൽനിന്നും തൻകാര്യവ്യഗ്രതയുടേയും മാനുഷികപരിഗണനയില്ലായ്മയുടേയും നിലപാടിൽനിന്നുമാണ് ഇതുണ്ടാവുന്നതു്. കുറെയെങ്കിലും ദേശസ്നേഹവും സാമൂഹ്യാഭിമുഖമായുള്ള കർത്തവ്യബോധവുമുള്ള ആർക്കുംതന്നെ വ്യർത്ഥതാബോധമനുഭവിക്കേണ്ടിവരില്ല. ഫ്രഞ്ചുവിപ്ലവത്തിന്റെ സർഗ്ഗാത്മകമായ ആദ്യഘട്ടത്തിനോടുള്ള വേഡ്സ്‌വർത്തിന്റെ പ്രതികരണം ഭാരതത്തിലെ പരിതഃസ്ഥിതിയിൽ നമുക്കു് ആവർത്തിക്കാവുന്നതാണ്.

'ആ പുലർവേളയിൽ ജീവിച്ചിരിപ്പതേ ആനന്ദമാം;
യുവത്വത്തിലാണെങ്കിലോ, തനി സ്വർഗ്ഗവും.'

ഇത്തരത്തിലുള്ള ഊർജ്ജസ്വലമായൊരു ജീവിതവീക്ഷണത്താൽ പ്രചോദിതരായ ആളുകൾക്ക്, മനുഷ്യസേവനത്തിൻെറ പന്ഥാക്കളിൽ ഇതിനെ പ്രകടിതമാക്കുവാനറിഞ്ഞുവെന്നുണ്ടാവില്ല, ഉത്സാഹികളായ പ്രവർത്തകസംഘങ്ങൾ പുതിയ രാഷ്ട്രനിർമ്മാണപദ്ധതികൾ ആരംഭിക്കുമ്പോൾ, ആരോഗ്യകരമായൊരു പ്രവർത്തനരംഗം അവർക്ക് ലഭ്യമാവും. ഇത്തരം പദ്ധതികൾ സേവനരംഗങ്ങളിലേയ്ക്ക് അപ്പോൾ ആകർഷിച്ചു തുടങ്ങും. ഇങ്ങനെയുള്ള ഊർജ്ജസ്വലരായ ആളുകളിൽ അവ പരന്നുപിടിക്കുവാൻ സാദ്ധ്യതയുള്ളവയാണ്. ക്രമേണ ദേശീയജീവിതം മുഴുവനും ആവരണംചെയ്ത്, ഇതുവരെ അതിനെ നിശ്ചലവും അനാരോഗ്യകരവുമായി നിലനിർത്തിയ വിഷയത്തെ ദൂരീകരിക്കും. ദീർഘകാലമായിട്ട് സ്വാർത്ഥം, ആലസ്യം മനുഷ്യനോടുള്ള അവഗണന ഇവയായിരുന്നിട്ടുണ്ട് നമ്മുടെ ദേശീയ ജീവിതത്തിലെ വിഷാംശങ്ങൾ. ഇവയെയെല്ലാം നിഷ്കാസനം ചെയ്യുതന്നെ വേണം; എന്നാലെ മനുഷ്യനിർമ്മാണത്തിൻേറയും രാഷ്ട്രനിർമ്മാണത്തിൻേറയും ഊർജ്ജിതപ്രവർത്തനങ്ങൾ ആരംഭിക്കുകയുള്ളൂ; ഇതു് നമ്മുടെ ജനലക്ഷങ്ങൾക്ക് നവോന്മേഷവും ശുഭപ്രതീയും കൊണ്ടുവരികയും ചെയ്യും.

അതാണ് യഥാർത്ഥമായ രാഷ്ട്രീയം, യഥാർത്ഥ മതവുമതുതന്നെയാണ്. സ്വാമി വിവേകാനന്ദൻ ഇതാണ് നമ്മെ പഠിപ്പിച്ചതു്. നമ്മുടെ ഗ്രാമങ്ങളിലെ ജനലക്ഷങ്ങൾക്ക തങ്ങളുടെ അന്തസ്സും പദവിയും ഉറപ്പിക്കുന്ന ഈ സമഗ്രമനുഷ്യവികസനത്തിൻെറ ആശയവും പരിപാടിയുമാണ് ദേശീയപുരോഗതിയുടെ വസ്തുനിഷ്ഠമായ സൂചകം. കഴിഞ്ഞ ചില വർഷങ്ങളിൽ, നമ്മുടെ ഗ്രാമപ്രദേശങ്ങളുടെ വികസനത്തിനെ ലക്ഷ്യമാക്കിക്കൊണ്ട് ദേശീയനയത്തിൽ മാററങ്ങളുണ്ടായിട്ടുണ്ടെന്നുള്ളതു് സന്തോഷാവഹമാണ്. ഗവൺമെൻറിൽ മാററങ്ങൾ ഉണ്ടായാലും, ഇതു് നിലനില്ക്കുമെന്നും, ഊർജ്ജസ്വലമായി നടപ്പിലാക്കപ്പെടുമെന്നും ഞാൻ ആശിക്കുന്നു. കഴിഞ്ഞ പല ദശാബ്ദങ്ങളായി നമ്മുടെ ഗവൺമെൻറുനയങ്ങൾ പട്ടണജീവിതത്തിനു് പരിഗണന കൊടുക്കുന്നതും അതിനാൽ നിയന്ത്രിതവുമായിരുന്നിട്ടുണ്ട്. ഇതിൻെറ ഫലമായി, നമ്മുടെ പട്ടണങ്ങളും നഗരങ്ങളും വളരുകയും, ദരിദ്രരായ ഗ്രാമീണരെ അവയിലേയ്ക്കാകർഷിച്ച്, അവിടെ ചേരികളും ബന്ധപ്പെട്ട പ്രശ്നങ്ങളും ഉണ്ടാക്കുകയും ചെയ്തു. ഇതു് അവസാനമില്ലാത്ത ചാക്രികപ്രക്രിയയായി തുടരുകയാണ്. നമ്മുടെ നഗരങ്ങളിൽ നീണ്ടുകിടക്കുന്ന ചേരികൾ ഉണ്ടായിവരുന്നതിനെ തടയണമെങ്കിൽ, നമ്മുടെ ഗ്രാമങ്ങളെ ആരോഗ്യപ്രദവും, പ്രസന്നവും, സാമ്പത്തികവുമായി ഭദ്രവുമാക്കുകയേ വഴിയുള്ളൂ. ഈ വിഷയത്തിൽ നമ്മുടെ വീക്ഷണത്തിലും നയങ്ങളിലും ഉണ്ടായിട്ടുള്ള മാററങ്ങൾ,

സ്വാതന്ത്ര്യാനന്തരം നാട്ടിലുണ്ടായിട്ടുള്ള ഏററവും അർത്ഥവത്തായ വയാണ്. ഈ വീക്ഷണത്തിൻെറ പ്രചോദനത്തിൽ വ്യവസായം, വ്യാപാരം, തൊഴിലുകരം എന്നീ മേഖലകളിൽ, നമ്മുടെ പട്ടണങ്ങളിലും നഗരങ്ങളിലും ഉള്ള കഴിവുകളുടെ ഒരംശംകൊണ്ട് നമ്മുടെ ഗ്രാമങ്ങളിലെ ജനലക്ഷങ്ങരംക്കും പട്ടണങ്ങളിലെ ചേരിനിവാസികരംക്കും ഒരു നല്ല ജീവിതം ഉറപ്പുവരുത്തുവാൻ സാധിക്കും. 1894-ൽ സ്വാമി വിവേകാനന്ദൻ ഷിക്കാഗോവിൽനിന്ന് മദിരാശിയിലെ ശിഷ്യന്മാക്കെഴുതിയ കത്തിൽ, ഗ്രാമപ്രദേശങ്ങളുടെ അവഗണനയേയും, അതവസാനിപ്പിച്ച് ഇന്ന് ഗ്രാമീണ ലക്ഷങ്ങളെ ഉദ്ധരിച്ചെടുക്കുന്നതിൻേറ ആവശ്യകതയേയുംപററി ഊന്നിപ്പറയുകയുണ്ടായി: (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V. പേജ് 92)

'ഓക്കുക, ജനത ജീവിക്കുന്നതു് കുടിലിലാണ്. എന്നാൽ കഷ്ടം ! അവക്കുവേണ്ടി ആരും ഒരു വസ്തുവും ഒരു കാലവും ചെയ്തിട്ടില്ല. നമ്മുടെ ആധുനിക പരിഷ്കത്താക്കരംക്ക് വിധവാവിവാഹം സംബന്ധിച്ചാണ് തിരക്ക്. ഏതൊരു പരിഷ്കാരത്തോടും സ്വാഭാവികമായി എനിക്ക് സഹഭാവമുണ്ട്; പക്ഷേ ഒരു ജനതയുടെ വിധി നിലകൊള്ളുന്നതു് അതിലെ വിധവകരംക്ക് കിട്ടുന്ന ഭത്താക്കന്മാരുടെ എണ്ണത്തെ ആശ്രയിച്ചല്ല, മറിച്ച് സാമാന്യജനങ്ങളുടെ അവസ്ഥയെ ആശ്രയിച്ചാണ്. നിങ്ങരംക്ക് അവരെ ഉയത്താമോ ? തങ്ങരംക്ക് നഷ്ടപ്പെട്ട വ്യക്തിത്വത്തെ അവക്ക് മടക്കിക്കൊടുക്കാമോ ? തങ്ങളുടെ സഹജമായ അദ്ധ്യാത്മപ്രകൃതി അവക്ക് നഷ്ടമാകാതെ ? സമത്വഭാവം, സ്വാതന്ത്ര്യബുദ്ധി, പ്രവൃത്തികുശലത, കമ്മശക്തി ഈ വിഷയങ്ങളിൽ നിങ്ങരം പാശ്ചാത്യരിൽ പാശ്ചാത്യനാവാനും, അതേ സമയം ആദ്ധ്യാത്മികസംസ്കാരത്തിലും പ്രവണതകളിലും നട്ടെല്ലുമുട്ടെ ഒരു ഹിന്ദു ആവാനും നിങ്ങരംക്ക് കഴിയുമോ ? ഇതു ചെയ്യേ കഴിയൂ. നാം അതു ചെയ്യുകയും ചെയ്യും. നിങ്ങളെല്ലാം അതു ചെയ്യാൻ പിറന്നവരാണ്. നിങ്ങളിൽത്തന്നെ വിശ്വസിക്കുവിൻ. മഹാവിശ്വാസങ്ങളാണ് മഹാകർമ്മങ്ങളുടെ മാതാവ്. എന്നുമേ മുന്നോട്ട് ! പാവങ്ങളോടും ചവിട്ടിമെതിക്കപ്പെട്ടവരോടും മരണപര്യന്തം അനുകമ്പ—ഇതാണ് നമ്മുടെ മുദ്രാവാക്യം. ചുണക്കുട്ടികളെ, മുന്നോട്ട് !'

പലരിൽനിന്നും സഹകരണവും മതിപ്പും സമ്പാദിക്കുകയും, ഏക്സെൽ ഇൻഡസ്ട്രീസിലെ കാന്തിഭായിയുടെയും സഹപ്രവത്തകരുടേയും ഐ. ഡി. എല്ലിലെ ശ്രീ വരദരാജൻേറയും സഹപ്രവത്തകരുടെയും വിലയേറിയ പങ്കാളിത്തത്തിൻെറ വാഗ്ദാനം ലഭിക്കുകയും ചെയ്തിട്ടുള്ള, അടുത്തുതന്നെ തുടങ്ങുന്നതായ ഈ ഗ്രാമശ്രീ പദ്ധതി

പടിപടിയായി വളരുമെന്നും മററു ഗ്രാമപ്രദേശങ്ങളിലേയ്ക്കും വ്യാപിക്കുമെന്നും എനിക്കു വിശ്വാസമുണ്ടു്. അടുത്ത നാലഞ്ചു വർഷങ്ങൾക്കുള്ളിൽ, ഈ പദ്ധതി ഉത്തമഫലങ്ങൾ ഉണ്ടാക്കുമെന്ന കാര്യത്തിൽ എനിക്കു സംശയമില്ല.

## 16 ത്യാഗവും സേവനവും

കച്ചിലും കാന്തിഭായിയും അദ്ദേഹത്തിന്റെ സംഘവും ഒന്നാംതരം ഗ്രാമീണ വികസന പ്രവർത്തനങ്ങൾ നടത്തുന്നുണ്ടെന്നു് എനിക്കറിയാം. 1977 സപ്തംബറിൽ, 'പ്രബുദ്ധർശൻ' ഹാളിന്റെ സമർപ്പണം നടത്തുവാനും പല പൊതുയോഗങ്ങളിലും പ്രസംഗിക്കുവാനുമായുള്ള ക്ഷണമനുസരിച്ചു് ഞാൻ കച്ചിലെ ഗാന്ധിധാമിൽ ഉണ്ടായിരുന്നു. ഗാന്ധിധാം അഭയാർത്ഥി നഗരത്തിനായി ഒരു സ്ഥലം തിരഞ്ഞെടുക്കുവാൻ, പരേതനായ ഭായ് പ്രതാപ് ദയാൽ ദാസിനോടൊപ്പം, വിഭജനത്തിനു മുമ്പു തന്നെ ഞാൻ കച്ചിലേയ്ക്കു് പോയിട്ടുണ്ടു്. ഗാന്ധിജിയുടെ നിര്യാണത്തിനു തൊട്ടുമുമ്പായിരുന്നു അതു്. അതിനു ശേഷം ഒന്നു രണ്ടു പ്രാവശ്യം ഞാൻ എന്റെ സന്ദർശനത്തെ ആവർത്തിച്ചിട്ടുണ്ടു്. ഗാന്ധിധാമിലെ പരിപാടി കഴിഞ്ഞു്, ഭുജ്‌വിമാനത്താവളത്തിലേയ്ക്കു് പോകുന്ന അവസരത്തിൽ, അവിടത്തെ ഒരു വിശാലമായ ഹാളിൽ സംഘടിപ്പിച്ച ഒരു പൊതുയോഗത്തിൽ പ്രസംഗിക്കുവാനായി, ശ്രീരാമകൃഷ്ണഭക്തന്മാരായ ഒരു സംഘം യുവാക്കന്മാർ എന്നെ ക്ഷണിച്ചു. രാവിലെ 9.30 നും 11 നു മിടയിലുള്ള അസൌകര്യമായ സമയത്തും, ഹാൾ നിറയെ ആളുകളുണ്ടായിരുന്നു. ഇംഗ്ലീഷ് അതിൽ പലർക്കും അറിയില്ലെന്നു കേട്ടപ്പോൾ ഞാൻ ഹിന്ദിയിൽ അവരോടു സംസാരിച്ചു. പിന്നീടാണെനിക്കു് മനസ്സിലായതു്, വിവേകാനന്ദന്റെ ത്യാഗത്തിന്റേയും സേവയുടെയും സന്ദേശത്താൽ പ്രചോദിതരായി, ഈ സംഘം യുവാക്കൾ, രാമകൃഷ്ണയുവക് മണ്ഡൽ എന്ന പേരിൽ പല ക്ഷേമപ്രവർത്തനങ്ങളും നടത്തുന്നുണ്ടെന്നു്. അവരുടെ ഉത്സാഹവും അർപ്പണമനോഭാവവും എന്നിൽ മതിപ്പുളവാക്കി.

ഇങ്ങനെയുള്ള ആളുകളുടെ ചെറിയ സംഘങ്ങൾ ഭാരതത്തിലെല്ലായിടത്തുമുണ്ടു്; അവർ ചെറുതും വലുതുമായ സേവനപ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കയുമാണു്. കഴിവുള്ളവരിൽനിന്നു് ചുരുങ്ങിയ ധനസഹായവും സാങ്കേതികസഹായവുമേ അവർക്കാവശ്യമുള്ളു. ദേശീയാദർശങ്ങളായ ത്യാഗം സേവനം ഇവയാൽ ആവേശംപൂണ്ടു്, സാധാരണ ജനങ്ങളുടെ ഉദ്ധാരണത്തിനു് കുറെ സമയവും വിഭവങ്ങളും ചിലവഴിക്കുവാൻ; വ്യവസായത്തിലും വ്യാപാരത്തിലും ഉദ്യോഗങ്ങളിലുമുള്ള ആളുകൾക്കിടയിൽ കാണുന്ന താല്പര്യം, ഭാരതത്തിലെ ഇന്നത്തെ സാമൂഹിക-രാഷ്ട്രീയ സന്നിവേശത്തിലെ

ഏറ്റവും ആശാവഹമായൊരു സ്ഥിതിവിശേഷമാണ്. ആരോഗ്യകരമായ ഈ പ്രക്രിയയുടെ വളർച്ചയിൽക്കൂടി ഭാരതീയജനാധിപത്യം ശ്രേഷ്ഠമായൊരു രാഷ്ട്രീയാനുഭവമായിരിക്കാതെ, ജനശക്തിയിൽ സ്ഥാപിതമാവും. സാമ്പത്തികവും, സാമൂഹികവും, ആത്മീയവുമായ രൂപങ്ങളുടെ വളർച്ചയിൽക്കൂടെ, അത് പൂർണ്ണമായൊരു ജനാധിപത്യമാവുകയും, മനുഷ്യരാശിയുടെ ഏഴിലൊരു ഭാഗത്തിന്, വ്യക്തിപരമായ അന്തസ്സും രാഷ്ട്രീയമായ ഐക്യവും കൈവരുത്തുന്നതോടൊപ്പം, സ്വാതന്ത്ര്യവും സമത്വവും സുരക്ഷിതമാക്കുകയും ചെയ്യുന്നതാണ്.

ഇന്ന് നിങ്ങളുടെ ഒപ്പം ഇവിടെ ഉണ്ടായതിൽ ഞാൻ സന്തോഷിക്കുന്നു. നിങ്ങളിൽ പലരും ഈ രംഗത്ത് അതിമഹത്തായ സേവനമാണനുഷ്ഠിക്കുന്നത്. ഞാൻ പ്രാർത്ഥിക്കുന്നു: ദൈവം നിങ്ങളോടൊപ്പമുണ്ടാവട്ടെ; നിങ്ങളെ കൂടുതൽ ശക്തരാക്കട്ടെ. നിങ്ങൾ, വിവേകാനന്ദന്റെ വാക്കുകളിൽ, യഥാർത്ഥമതത്തോട് ആരോഗ്യകരമായ രാഷ്ട്രീയപ്രവർത്തനത്തെ യോജിപ്പിക്കുകയാണ്. ഗാന്ധിജിയുടെ സേവനരാഷ്ട്രീയവും ജനങ്ങളുടെ രാഷ്ട്രീയപരിശീലനവും, സ്വാതന്ത്ര്യലബ്ധിക്കുശേഷം, അധികാരരാഷ്ട്രീയമായി മാറി; രാജ്യസ്നേഹമോ മനഃപ്രയാസമോ ഉന്നതമായ രാഷ്ട്രീയതത്ത്വങ്ങളോ ഇല്ലാതെ, ഇതും നശിക്കുകയാണ്. ഇങ്ങനെയുള്ള രാഷ്ട്രീയത്തേയും രാഷ്ട്രീയക്കാരേയും പറ്റി ചിന്തിക്കുമ്പോൾ, വിഭജനത്തിനുമുമ്പേ ഉണ്ടായിരുന്ന സിന്ധിലെ രാഷ്ട്രീയത്തെപ്പറ്റി രണ്ടു വരികൾ ഞാൻ ഒരു കറാച്ചിദിനപത്രത്തിൽ വായിച്ചത്, ഇന്നത്തെ സ്ഥിതിക്കും യോജിച്ചതാണ്:

ദയാപൂർണ്ണമായൊരു വിധി നമ്മുടെ ഉള്ള് പൊള്ളയാക്കി–
നമുക്കു നമ്മുടെ തത്ത്വങ്ങൾ വിഴുങ്ങുവാൻ സാദ്ധ്യമാവുന്നതിനുവേണ്ടി.

## 17 സ്വരാജ്യസ്നേഹത്തെപ്പറ്റി വിവേകാനന്ദൻ

ഭീമാകാരമായ ദാരിദ്ര്യത്തേയും പിന്നോക്കാവസ്ഥയേയും നേരിടുന്ന നമ്മുടെ ശിശുപ്രായമായ ജനാധിപത്യരാഷ്ട്രത്തെ ഈ രാഷ്ട്രീയക്കളി തകർത്തിരിക്കയാണ്. അധികാരത്തിനുവേണ്ടിയുള്ള ശ്രമം തന്നെയാണ് രാഷ്ട്രീയം; പക്ഷെ, അധികാരത്തിനുവേണ്ടി അധികാരം എന്ന നിലയില്ല; അത് സേവനത്തിനും ജനങ്ങളുടെ ജനാധിപത്യശിക്ഷണത്തിനുമാണ്. ദേശസ്നേഹപരമായ അർപ്പണമനോഭാവത്താൽ ആവേശം പൂണ്ട് സേവനത്തിന്റേതായ രാഷ്ട്രീയത്തിനായി രാജ്യം വെമ്പിക്കൊണ്ടിരിക്കയാണ്. രാഷ്ട്രീയമോ ഭരണതലമോ ജീവിതലക്ഷ്യമായി സ്വീകരിക്കുവാൻ ആഗ്രഹിക്കുന്ന യുവാക്കൾ രാഷ്ട്രീയത്തെപ്പറ്റിയ വിവേകാനന്ദന്റെ, താഴെ കൊടുത്ത ഉദ്ബോധ

ജനകമായ വാക്കുകൾ ശ്രദ്ധിക്കുന്നതു് നന്നായിരിക്കും: 'എൻെറ സമര പരിപാടി' എന്ന പേരിൽ 1897-ൽ മദിരാശിയിൽ ചെയ്ത പ്രസംഗത്തിൻെറ അവസാനം, അദ്ദേഹം തൻെറ ഹൃദയത്തെ ഇങ്ങനെ തുറന്നുകാണിച്ചു: (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III. പേജ് 117).

'ഒരു വാക്കുകൂടി പറഞ്ഞു് അവസാനിപ്പിക്കാം. അവർ രാജ്യസ്നേഹത്തെക്കുറിച്ചു് പറയുന്നു. സ്വരാജ്യസ്നേഹത്തിൽ എനിക്കു് വിശ്വാസമുണ്ടു്; എൻേറതായ രാജ്യസ്നേഹം എനിക്കുമുണ്ടു്. വമ്പിച്ച നേട്ടങ്ങൾക്കു് മൂന്നു സംഗതികളാണാവശ്യം. ഒന്നാമതു് ഹൃദയം മുട്ടെ തപിക്കണം, ബുദ്ധിയിലും യുക്തിയിലുമെന്തിരിക്കുന്നു? അവ കുറച്ചുടി മുന്നോട്ടു് വെച്ചു് അവിടെ സ്തംഭിച്ചുനില്ക്കും. പ്രചോദനം വരുന്നതു് ഹൃദയത്തിലൂടെയാണു്. ഏതു് അഭേദ്യകവാടവും സ്നേഹം ഉദ്ഘാടനം ചെയ്യും. പ്രപഞ്ചരഹസ്യങ്ങളിലേയ്ക്കുള്ള പ്രവേശനദ്വാരമാണു് സ്നേഹം. അതിനാൽ പരിഷ്കർത്താക്കളും സ്വരാജ്യസ്നേഹികളുമാവാൻ കൊതിക്കുന്ന എൻെറ കൂട്ടരേ, തപിക്കുക. ദേവതകളുടെയും ഋഷിമാരുടെയും ദശലക്ഷം അനന്തരഗാമികൾ മൃഗങ്ങളുടെ അടുത്ത അയൽപക്കക്കാരായിരിക്കുന്നതിൽ നിങ്ങൾ തപിക്കുന്നുണ്ടോ? ദശലക്ഷങ്ങൾ ഇന്നു് പട്ടിണി കിടക്കുന്നതിൽ നിങ്ങൾ തപിക്കുന്നുണ്ടോ? അറിവില്ലായ്മ ഒരു കാർമേഘംപോലെ നാടാകെ പരന്നിട്ടുള്ളതിൽ നിങ്ങൾ തപിക്കുന്നുണ്ടോ? അതു് നിങ്ങളെ അസ്വസ്ഥരാക്കുന്നുണ്ടോ? നിങ്ങളുടെ ഉറക്കത്തെ ഭഞ്ജിക്കുന്നുണ്ടോ? നിങ്ങളുടെ രക്തത്തിൽ കലന്നു്, ധമനികളിലൂടെ ഒഴുകി, ഹൃദയത്തുടിപ്പുകളോടൊത്തു് അതു് താളം ചവിട്ടുന്നുണ്ടോ? അതു് നിങ്ങളെ ഏതാണ്ടു് ഭ്രാന്തരാക്കുന്നുണ്ടോ? വിനാശക്ലേശമെന്ന ഒരേ ഒരു ചിന്ത നിങ്ങളിൽ നിറഞ്ഞുമുററിയോ? സ്വന്തം പേരും പെരുമയും വീട്ടുകാരും കുട്ടികളും പൊരുളും സ്വന്തം തടിപോലും നിങ്ങൾ മറന്നുകഴിഞ്ഞുവോ? സ്വരാജ്യസ്നേഹിയാവാനുള്ള ഒന്നാമത്തെ, വെറും ഒന്നാമത്തെ, ചുവടുവെയ്പാണതു്. നിങ്ങളിൽ മിക്കവെക്കുമറിയാവുന്നപോലെ, ഞാൻ അമേരിക്കയ്ക്കു് പോയതു് മതമഹാസമ്മേളനത്തിനുവേണ്ടിയല്ല; പിന്നേയോ, എന്നിൽ, എൻെറ ആത്മാവിൽ, ഈ ഭയങ്കരതാപമുണ്ടായിരുന്നു. പന്ത്രണ്ടു് കൊല്ലം ഞാൻ ഭാരതത്തിലെല്ലാം അലഞ്ഞു നടന്നു; എൻെറ നാട്ടുകാക്കുവേണ്ടി പ്രവത്തിക്കുവാൻ ഒരു വഴിയും കണ്ടില്ല. അതുകൊണ്ടാണു് ഞാൻ അമേരിക്കയ്ക്കു് പോയതു്. ഈ മതമഹാസമ്മേളനത്തെ ആരത്രേ കൂട്ടാക്കി? ഇവിടെ എൻെറ സ്വന്തം മാംസവും രക്തവും തന്നെ നാൾക്കുനാൾ താണുപോവുകയായിരുന്നു. അവരെ ആർ കൂട്ടാക്കി? ഇതായിരുന്നു എൻെറ ആദ്യത്തെ ചുവടുവെയ്പു്.

അങ്ങനെ നിങ്ങറം തപിക്കുന്നുണ്ടാവും; എന്നാൽ നിങ്ങളുടെ ഉത്സാഹത്തെ പതഞ്ഞുപൊങ്ങുന്ന വാക്കുകളിലേയ്ക്കു് പകൻകളയാതെ പ്രായോഗികമായ വല്ല പോംവഴിയും നിങ്ങറംക്കു് കാണാൻ കഴിഞ്ഞിട്ടുണ്ടോ ? അവരെ ജീവന്മരണത്തിൽനിന്നു് പുറത്തെടുക്കുവാൻ, ചീത്തവിളിയുടെ സ്ഥാനത്തു് വല്ലതുമൊരു സഹായം, കഷ്ടപ്പാടിൻെറ വേദനയാററുന്ന കുറെ അരുമവാക്കുകറം, നിങ്ങറം കണ്ടുവെച്ചിട്ടുണ്ടോ ? ഇതുകൊണ്ടും എല്ലാമായില്ല. വന്മലപോലുള്ള വലിയ പ്രതിബന്ധങ്ങറം കയറിക്കടക്കുവാനുള്ള ഇച്ഛാശക്തി നിങ്ങറംക്കുണ്ടോ ? നിങ്ങളുടെ ഭാര്യയും കുഞ്ഞുങ്ങളും നിങ്ങറംക്കെതിരാണെങ്കിൽ, നിങ്ങളുടെ പണമെല്ലാം പോയാൽ, പേരും പെരുമയും പൊലിഞ്ഞാൽ, സമ്പത്തു് നാമാവശേഷമായാൽ – എന്നാലും ആ പിടിവിടാതിരിക്കുമോ ? അതുതന്നെ പിൻതുടൻു്, പതറാതെ സ്വന്തം ലക്ഷ്യത്തിലേയ്ക്കു് നിങ്ങറം നീങ്ങിക്കൊണ്ടിരിക്കുമോ ? മഹാനായ ഭർത്തൃഹരി പറഞ്ഞപോലെ, 'നീതിനിപുണന്മാർ നിന്ദിക്കട്ടെ, അല്ലെങ്കിൽ സ്തുതിക്കട്ടെ; ലക്ഷ്മീഭഗവതി വരട്ടെ അഥവാ ഇഷ്ടംപോലെ പോകട്ടെ; മരണം ഇന്നു് വരട്ടെ അല്ലെങ്കിൽ ശതകങ്ങറംക്കു്ശേഷം വരട്ടെ; ന്യായമായ മാർഗ്ഗം വിട്ടു് തെല്ലും പതറാത്തവനാണു് ധീരൻ.' ഈ ഉറപ്പു് നിങ്ങറംക്കുണ്ടോ ? ഇവ മൂന്നും നിങ്ങറംക്കുണ്ടെങ്കിൽ, നിങ്ങളിലോരോരുത്തനും അദ്ഭുതങ്ങറം ചെയ്‌വാൻ കഴിയും. പത്രത്തിലെഴുതേണ്ട, പ്രസംഗിച്ചു നടക്കേണ്ട; നിങ്ങളുടെ മുഖമേ ജ്വലിക്കും. നിങ്ങറം ഒരു ഗുഹയിൽ കാലം കഴിച്ചാലും നിങ്ങളുടെ ചിന്തകറം ആ കരിങ്കൽച്ചുമരുകളും തുളച്ചു കടക്കും, നൂററാണ്ടുകറം സ്പന്ദിച്ചു് ലോകമെങ്ങും നടക്കും; ഒരുപക്ഷേ, ഒടുവിൽ, വല്ല മസ്തിഷ്കത്തിലും കടന്നുകൂടി, അവിടെ അതു് സംപ്രവൃത്തമാകും. അത്തരം പ്രഭാവമാണു് ചിന്തയ്ക്കും ആർജ്ജവത്തിനും ഉദ്ദേശശുദ്ധിയ്ക്കുമുള്ളതു്.'

## 18 വിദ്യാഭ്യാസം ഉയന്നതോ കൂടുതൽ ചിലവുള്ളതോ ?

നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തെപ്പററി ഒരു കാര്യം പറയാവുന്നതാണു്. നമ്മുടെ സവ്വകലാശാലകളിലെ വിദ്യാഭ്യാസം യഥാത്ഥമായും ദേശീയോന്മുഖമായിരുന്നുവെങ്കിൽ, ഇപ്പോഴേയ്ക്കും നാട്ടിൽ അക്ഷരജ്ഞാനമില്ലായ്മ ഉണ്ടാവുമായിരുന്നില്ല. നമ്മുടെ എല്ലാ കോളേജുകളിലെയും സവ്വകലാശാലകളിലേയും സംഘടനകളും നമ്മുടെ അദ്ധ്യാപകരും ദേശാഭിമാനത്തിൻെറ പ്രചോദനം കുറെയെങ്കിലും ആർജ്ജിച്ചിരുന്നുവെങ്കിൽ, അവരും ഭരണത്തിലും രാഷ്ട്രീയജീവിതത്തിലുമുള്ള അവരുടെ സൃഷ്ടികളും, കഴിഞ്ഞ മൂന്നു് സ്വാതന്ത്ര്യാനന്തരദശാബ്ദങ്ങളിൽ ഇവിടത്തെ നിരക്ഷരത്വത്തെ പൂർണ്ണമായും

നീക്കം ചെയ്യുമായിരുന്നു. പക്ഷേ അതുണ്ടായില്ല; കാരണം, നമ്മുടെ രാഷ്ട്രനന്മയ്ക്കു വേണ്ടി പ്രവർത്തിക്കുവാനുള്ള അർപ്പണമനോഭാവം നമ്മുടെ വിദ്യാഭ്യാസം നമ്മൾക്ക് തരുന്നില്ല. അതു് നമ്മെ സ്വാർത്ഥികളാക്കുന്നു. നമ്മുടെ സുഖസൌകര്യങ്ങൾ മാത്രം ആവശ്യപ്പെടുവാൻ അതു നമ്മെ പ്രേരിപ്പിക്കുന്നു.

ഇന്നു്, നമ്മുടെ വിദ്യാർത്ഥികളുടേയും അദ്ധ്യാപകന്മാരുടേയും നിലപാടിൽ സ്വാഗതാർഹമായൊരു മാററം കൊണ്ടുവരാൻ സാധിച്ചാൽ, അവരെല്ലാംതന്നെ, സാമൂഹ്യപരിവർത്തനത്തിൻെറ പ്രതിനിധികളാവും; ഗവമ്മെണ്ടു് തരുന്ന പണത്തിൻെറ സഹായത്തോടെ, ഒഴിവുകാലത്തും മററും, സാക്ഷരത്വം പ്രചരിപ്പിക്കുന്ന ജോലി അവർ സസന്തോഷം ഏറെറടുക്കും. ഇങ്ങനെ ആയാൽ, ഈ പ്രശ്നം എളുപ്പം പരിഹരിക്കപ്പെടും; എന്തുകൊണ്ടെന്നാൽ, നമുക്കു് ലക്ഷോപലക്ഷം അദ്ധ്യാപകരും വിദ്യാർത്ഥികളുമുണ്ടു്. ഇങ്ങനെയാണു് നമ്മുടെ വിദ്യാഭ്യാസത്തിനു് ദേശീയമായ ദിശാബോധം കിട്ടുക. ഇന്നു് അതില്ല; ഇതുണ്ടാക്കുക എന്നതാണു് നാം ചെയ്യേണ്ടതായ സർവ്വ പ്രധാനമായ കാര്യം. ഇതു് അവരുടെ നാടാണെന്നു് വിദ്യാർത്ഥികൾക്കു് തോന്നണം; അവർ അതിലേയും അതിനുവേണ്ടിയുള്ളവരുമാണു്; അവിടത്തിൽ ഇരിക്കുന്നു എന്നുമാത്രമല്ല. പക്ഷേ അവരിൽ മിക്കവക്കും ഇന്നു് ഈ വിചാരമില്ല; അവർ ഭാരതത്തിൽ ജീവിക്കുന്നു; ഭാരതം അവരുടെ ആഗ്രഹങ്ങളേയും അഭിലാഷങ്ങളേയും സഫലീകരിച്ചു കൊടുക്കുവാൻ സഹായിക്കണം എന്നാണു് അവരുടെ നിലപാടു്. എൻെറ 'മെസ്സേജ് ഓഫ് ദി ഉപനിഷത്സ്'' എന്ന ഗ്രന്ഥത്തെ സംബന്ധിച്ചു് സേർ ജൂലിയൻ ഹക്സ്ലിയുമായി നടത്തിയ കത്തിടപാടുകളിൽ അദ്ദേഹം പറഞ്ഞപോലെ, മിക്ക വിദ്യാർത്ഥികളും പഠിക്കുന്നതു പരീക്ഷ പാസ്സായി ഒരുദ്യോഗം സമ്പാദിക്കുവാനാണു്. അഥവാ, ഇന്നാണെങ്കിൽ, കൂടുതൽ ശമ്പളം കിട്ടുന്ന ജോലികൾക്കായി അമേരിക്കയിലേയ്ക്കോ കാനഡയിലേയ്ക്കോ, അറബു് നാടുകളിലേയ്ക്കോ പോവാൻ. നാട്ടിൽത്തന്നെ ജോലി കിട്ടിയശേഷം, നാട്ടിനേയോ നാട്ടാരേയോ പററി ചിന്തിക്കുന്നവർ വളരെ കുറവാണു്.

അവരുടെ ശാരീരികവും മാനസികവുമായ ശക്തികളെ പൂർണ്ണമായും വികസിപ്പിച്ചു് നാനാതരത്തിലുള്ള ജനസേവനം നടത്തുവാൻ അവരെ തിരിച്ചുവിടുന്നതിനുള്ള പ്രചോദനമാണു് വിദ്യാഭ്യാസം നമ്മുടെ യുവാക്കൾക്കു് നൽകേണ്ടതു്: തന്നിൽമാത്രം ഒതുങ്ങിനില്ക്കാതെയുള്ള ഇത്തരം ജീവിതത്തിൽ മാത്രമേ അവക്കു് ജീവിതസാഫല്യം ലഭിക്കയുള്ളു. ഈ വിധം ഉന്നതമായൊരു പ്രചോദനം വിദ്യാഭ്യാസപ്രക്രിയയിൽ പ്രവേശിപ്പിക്കേണ്ടതുണ്ടു്. ഇന്നത്തെ

വിദ്യാഭ്യാസത്തെ യഥാൎത്ഥമായും ഉന്നതവിദ്യാഭ്യാസമാക്കുവാനുള്ള വഴി ഇതാണു്; ഇന്നു് അതു് കൂടുതൽ ചിലവുള്ള വിദ്യാഭ്യാസവുമാണു്; കൂടുതൽ ഔന്നത്യമുള്ളതല്ല.

## 19 നമ്മുടെ വിദ്യാൎത്ഥിപ്രക്ഷോഭങ്ങളുടെ ആകാരം

ദേശീയപ്രചോദനമില്ലായ്മ നമ്മുടെ വിദ്യാൎത്ഥിപ്രക്ഷോഭങ്ങളിൽപ്പോലും കാണാം. ഇത്തരം പ്രക്ഷോഭങ്ങൾ എല്ലാ രാജ്യങ്ങളിലുമുണ്ടു്; ഭാരതത്തിലെന്നപോലെത്തന്നെ അമേരിക്കയിലും. പക്ഷേ രണ്ടും തമ്മിൽ വലിയൊരു വ്യത്യാസമുണ്ടു്. അമേരിക്കൻ ഐക്യനാടുകളിൽ, ഏതെങ്കിലും മാനുഷികപ്രശ്നങ്ങളെച്ചൊല്ലിയാണു് പ്രക്ഷോഭം നടക്കുക—അൎത്ഥശൂന്യമായ വിയററ്നാം യുദ്ധം, നീഗ്രോ വംശജരുടെ പൌരാവകാശങ്ങൾ, ഇത്യാദി പ്രശ്നങ്ങളിൽ, അമേരിക്കൻ വിദ്യാൎത്ഥികൾ പ്രബലമായ അമേരിക്കൻ സൎക്കാറിനെതിരെ പൊരുതി; അവർ ഇതിൽ ധാരാളം കഷ്ടപ്പാടു് അനുഭവിക്കയും ചെയ്തു. അവസാനം, അമേരിക്കയെ വിയററ്നാം യുദ്ധത്തിൽനിന്നു് പിൻതിരിപ്പിക്കുവാൻ അവൎക്കു് സാധിച്ചു. അമേരിക്കയിലെ വെള്ളക്കാരായ വിദ്യാൎത്ഥികൾ, അവരുടെ കറുത്ത സഹപൌരന്മാരുടെ പൌരാവകാശങ്ങൾക്കുവേണ്ടി പ്രക്ഷോഭം നടത്തി, കഷ്ടപ്പാടു് സഹിച്ചു.

നേരെമറിച്ചു്, ദേശീയസമ്പത്തു് വൻതോതിൽ നശിപ്പിച്ചുകൊണ്ടും പൊതുജീവിതത്തെ താറുമാറാക്കിക്കൊണ്ടുമുള്ള ഭാരതത്തിലെ വിദ്യാൎത്ഥിപ്രക്ഷോഭങ്ങൾ, അവൎക്കു് കൂടുതൽ സൌകൎയ്യങ്ങൾ ലഭ്യമാക്കാൻവേണ്ടിയുള്ളവയാണു്—തണുപ്പിച്ച കുടിവെള്ളം, സൌജന്യമായ സിനിമാടിക്കററു്, പരീക്ഷയിൽ 'കോപ്പി അടിക്കു'വാനുള്ള സ്വാതന്ത്ര്യം; ഹോസ്റ്റൽ വാതില്ക്കൽ ബസു് നിറുത്തുക, ടിക്കററില്ലാതെ യാത്ര ! ഒരൊററ പ്രക്ഷോഭത്തിനും മാനവികമായ സഹാനുഭൂതിയുടെ സ്പൎശംപോലും ഉണ്ടായിരുന്നിട്ടില്ല; ഒന്നുപോലും, നിരക്ഷരത്വനിവാരണം, ഹരിജനമൎദ്ദനം, സ്വജനപക്ഷപാതം, കോഴകൊടുക്കൽ, അഴിമതി ഇവയിൽനിന്നും ഉടലെടുക്കുന്ന സാമൂഹികാനീതികൾ മുതലായ അടിയന്തരദേശീയ പ്രശ്നങ്ങൾക്കു് വേണ്ടിയുള്ളതായിരുന്നിട്ടില്ല. ദേശവ്യാപകമായ ദാരിദ്ര്യവും കഷ്ടപ്പാടുകളും കണക്കിലെടുക്കുമ്പോൾ, ദേശീയവും മാനുഷികവുമായ സഹാനുഭൂതിയുടേയും യുവസഹജമായ ആദൎശശാലിത്വത്തിൻേറയും പൂൎണ്ണമായ അഭാവമാണു്, ഈ പ്രക്ഷോഭങ്ങളും അവയിലെ നാശകരമായ ക്രൂരതയും തെളിയിക്കുന്നതു്.

## 20 ആദ്യം മനുഷ്യൻ, പിന്നീടു് പണം

സ്വരാജ്യസ്നേഹത്തെപ്പററിയ സ്വാമി വിവേകാനന്ദൻെറ സങ്കല്പങ്ങളിൽ പ്രകടിതമായ ആദൎശശാലിത്വത്തിൻേറയും മാനുഷിക

പരിഗണനയുടേയും ആവേശം ലഭ്യമായാൽ, നമ്മുടെ വ്യാവസായിക, വ്യാപാരസമുദായങ്ങൾ ഗ്രാമീണവികസനത്തിൽ വലിയൊരു പങ്ക് വഹിക്കുന്നതായിരിക്കും. ആദ്യമായി അവർ ധരിക്കേണ്ടതു്, മാനുഷികപുരോഗതിയുടെ രംഗത്തു്, പണത്തിന്റെ സ്ഥാനം ഒന്നാമത്തേതല്ല, മറിച്ച് രണ്ടാമത്തേതാണ് എന്നതാണ്. മനുഷ്യനിൽ ഇറക്കാതിരിക്കുന്ന ധനം നിശ്ചലവും മൃതവുമാണ്. മനുഷ്യനിൽ പണമിറക്കുവാൻ ആദ്യമായി ആവശ്യമായതു്, ഗവമ്മെണ്ട് ജോലികളിലാവട്ടെ, സാമൂഹികരംഗത്താവട്ടെ, അപ്പ്ണമനോഭാവത്തോടുകൂടിയ യുവാക്കന്മാരാണ്—ദേശസ്നേഹത്താൽ സേവനത്തിനു് പ്രചോദിതരായ ആളുകൾ. ഇത്തരം ആളുകളെ ആദ്യമായി ഉണ്ടാക്കണം. ഇതിനുശേഷമാണ് പണത്തിന്റെ ആവശ്യം; ആദ്യമായല്ല. ആദ്യം തക്കതായ ആളുകൾ, പിന്നീട് പണം. ഗവമ്മെണ്ട് പദ്ധതികൾ പലപ്പോഴും പണംകൊണ്ടു തുടങ്ങുകയും പണത്തിൽ അവസാനിക്കയും ചെയ്യുന്നുണ്ട്. പണത്തെ ഫലപ്രദമായ മാനുഷികവികസനമാക്കി മാററുവാൻ കെല്പുള്ള ആളുകളെ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തേണ്ടതുണ്ട്. ഇതു് അവഗണിക്കപ്പെട്ടാൽ, ഇറക്കിയ പണത്തിനനുസരിച്ച ഫലം കിട്ടുകയില്ല. സുശിക്ഷിതരും, സമത്ഥരും, ദേശീയാപ്പ്ണമനോഭാവമുള്ളവരുമായ സ്ത്രീപുരുഷന്മാർ, സന്നദ്ധസംഘടനകളെപ്പോലെതന്നെ വില പിടിച്ച ആസ്തികളാണ്. 1897-ൽ 'ഇന്ത്യയുടെ ഭാവി' എന്ന പേരിൽ മദിരാശിയിൽ ചെയ്ത പ്രസംഗത്തിൽ, സ്വാമി വിവേകാനന്ദൻ, ആദ്യം മനുഷ്യൻ പിന്നീട് പണം, എന്ന ആശയത്തെ ആവേശകരമാംവണ്ണം ആവിഷ്കരിയ്ക്കുകയുണ്ടായി. (വിവേകാനന്ദസാഹിത്യസവ്വസ്വം ഭാഗം III പേജ് 195)

'ഇതാണ് ഞാൻ നിദ്ദേശിക്കുന്ന പദ്ധതി. ഇതു് ബൃഹത്തായ ഒന്നാണെന്നു് തോന്നും; പക്ഷേ ഒഴിച്ചുകൂടാത്ത ഒന്നാണിതു്. ഇതിനു് പണമെവിടെ എന്നു് നിങ്ങൾ ചോദിക്കുമായിരിക്കും. പണം ആവശ്യമില്ല. പണം നിസ്സാരമാണ്. കഴിഞ്ഞ പന്ത്രണ്ടു വഷങ്ങളായിട്ട്, എന്റെ അടുത്ത പ്രാവശ്യത്തെ ഭക്ഷണം എവിടെനിന്നാണ് വരിക എന്നെനിക്കറിയില്ലായിരുന്നു. പണവും എനിക്കാവശ്യമുള്ള മറെറല്ലാതും വരും; അവ എന്റെ അടിമകളാണ്; ഞാൻ അവയുടേതല്ല. പണവും മറെറല്ലാതും വരുകതന്നെ വേണം; വരുകയും ചെയ്യും. പക്ഷേ ശരിയായ ആളുകളെവിടെ ? അതാണ് പ്രശ്നം.'

ജനങ്ങൾ സ്വമേധയാ നടത്തുന്ന പ്രവത്തനങ്ങളുടെ രംഗത്തു്, ഒരുസംഘം അപ്പിതമനസ്കരായ യുവപ്രവത്തകരുണ്ടാവുക എന്നതാണ് ഏററവും വലിയ മൂലധനം; രണ്ടാമതായി ആവശ്യമുള്ള പണം

പിന്നീട് വന്നുകൊള്ളും. അപ്പോൾ പൊതുജനങ്ങൾ മുന്നോട്ട് വന്ന്, പറയും: 'ഇതാ പണം; അതിനെപ്പററി നിങ്ങൾ വിഷമിക്കേണ്ട.' ഇങ്ങനെ കൊടുക്കുന്ന പണം, മനുഷ്യപുരോഗതി എന്ന ശ്രേഷ്ഠമായ കാര്യത്തിനു ചിലവഴിക്കുന്നതാകയാൽ ഉത്തമരീതിയിൽ ഉപയോഗിക്കപ്പെടുന്നു. ഇതാണു പണത്തിൻെറ ശരിയായ ഉപയോഗം. രാജ്യസ്നേഹികളായ വ്യവസായികൾ, ഇത്തരം സേവനനിരതരായ സംഘങ്ങളെവിടെയുണ്ടെന്നു കണ്ടുപിടിച്ച് അവക്ക് ധനസഹായം ചെയ്യേണ്ടതാണ്. ഈ പണം എങ്ങനെ ചിലവഴിക്കപ്പെടുന്നു എന്ന കാര്യത്തിൽ അവർ ദൃഷ്ടിപതിപ്പിക്കേണ്ടതാണ്. അവരുടെ പ്രായോഗികപരിചയം ഈ കാര്യത്തിൽ ബന്ധപ്പെട്ട പ്രവർത്തകന്മാർക്ക് പ്രോത്സാഹജനകമായിരിക്കും. വികസനത്തിൻെറ മൂന്നു ഘടകങ്ങളായ ദേശസ്നേഹപരമായ ആവേശം, കാര്യക്ഷമത, നിർവ്വഹണപാടവം എന്നിവയെ നമ്മുടെ ജനാധിപത്യത്തിൻെറ വളർച്ചയ്ക്കായി സംയോജിപ്പിക്കേണ്ടതു ഈ വിധമാണ്.

രണ്ടു വർഷങ്ങൾക്കുമുമ്പ്, ഹ്രസ്വമായൊരു കേരള സന്ദർശനവേളയിൽ, തൃശ്ശൂരിനടുത്ത തൃക്കൂർ എന്ന ഗ്രാമത്തിൽ, സാമുദായിക – ജാതീയ ഭേദബുദ്ധിയിൽനിന്നും മുക്തരായവരും, അഭ്യസ്തവിദ്യരും യുവതികളുമായ 300 ഓളം സ്ത്രീകൾ, തൃക്കൂർമഹിളാസമാജമെന്ന പേരിൽ സംഘടിച്ചിട്ടുള്ളതു കണ്ടു ഞാൻ അദ്ഭുതപ്പെട്ടു. ചെറിയൊരു എടുപ്പിൽ, മഹിളാ – ശിശു – ക്ഷേമപ്രവർത്തനങ്ങൾ അവർ നടത്തിവന്നു. അവരുടെ ആധുനികവീക്ഷണവും സേവനപ്രവർത്തനങ്ങളും എന്നിൽ മതിപ്പുളവാക്കി, ഞാൻ അവരോടു ചോദിച്ചു: 'നിങ്ങളുടെ പ്രവർത്തനങ്ങൾ വികസിപ്പിക്കുവാൻ നിങ്ങൾക്കെന്താണു വേണ്ടതു?' അവർ പറഞ്ഞു: 'ഞങ്ങൾക്കു ആയിരം രൂപ വേണം. അതു കിട്ടിയാൽ ഗവമ്മെണ്ടു അവരുടെ വിഹിതമായ നാലായിരം രൂപ തരും. ഈ അയ്യായിരം രൂപകൊണ്ടു ഞങ്ങളുടെ പുതിയ സ്ഥലത്തു ഒരു എടുപ്പുണ്ടാക്കി, ഞങ്ങളുടെ പ്രവർത്തനങ്ങളെ വിപുലീകരിക്കാം.' ആയിരം രൂപ ഉണ്ടാക്കാമെന്നു ഞാൻ ഏററു. ഒരു സ്നേഹിതനോടു ആ സംഖ്യ എൻെറ പേരിൽ അവക്കു കൊടുക്കുവാനാവശ്യപ്പെട്ടു. ഈ സംഖ്യയും ഗവമ്മെണ്ടിൻെറ നാലായിരം രൂപയും ചേർത്തു, അവർ പുതിയൊരു എടുപ്പുണ്ടാക്കി അതിലേയ്ക്കു മാറി. അവരുടെ പ്രവർത്തനങ്ങൾ വർദ്ധിച്ചു. അടുത്തവർഷമാവുമ്പോഴേയ്ക്കും പുരാണത്തിലെ മനുവിൻെറ മീനെന്നപോലെ, ആ എടുപ്പും അവരുടെ പ്രവർത്തനങ്ങൾക്കു പോരാതെന്നായി.

അടുത്ത പ്രാവശ്യം ഞാൻ അവിടെ ചെന്നപ്പോൾ, സ്ഥലമില്ലായ്മയെപ്പററി കേട്ടു. ഞാൻ പറഞ്ഞു: 'ഇനി നിങ്ങൾക്കു കൂടുതൽ വലിയ

തായൊരു സ്ഥലമാവശ്യമാണ്. അടുത്തുള്ള ഒരേക്ര വിസ്തൃതിയുള്ള സ്ഥലത്ത് ഒരു എടപ്പ് എടുത്തുകൂടെ? ഇതിനുവേണ്ട മുപ്പതിനായിരം രൂപ ഞാൻ ശേഖരിച്ചുതരാം.' അധികം താമസിയാതെ അവർ അതു നിവ്വഹിച്ചു. അതിലേയ്ക്കു മാറി അധികം കഴിയുംമുമ്പ്, ഇന്ത്യാ ഗവമ്മെണ്ടിന്റെ ഖാദി – ഗ്രാമീണവ്യവസായ കമ്മീഷൻ അവരുടെ സഹായത്തിനെത്തി; അവർ മുപ്പത്തയ്യായിരം രൂപയുടെ ഒരു ഷെഡ്ഡ് ഉണ്ടാക്കി, അതിൽ അമ്പതു ചക്കുകളും പത്തു തറികളും സ്ഥാപിച്ചു. ഓരോ ചക്കും ഒരു പെൺകുട്ടിക്ക് 5 രൂപാ മുതൽ 8 രൂപാ വരെ ദിവസേന സമ്പാദിച്ചുകൊടുക്കും; തറിയിൽനിന്ന് ഒരാറാൾക്ക് ദിവസേന പത്തുറുപ്പിക കിട്ടും.

ഇങ്ങനെ തക്കസമയത്ത് ലഭ്യമായ സഹായത്താൽ ആ ഗ്രാമത്തിലെ പലരുടെയും ജീവിതത്തിൽ വെളിച്ചം പകരാൻ മഹിളാസമാജം അംഗങ്ങൾക്ക് സാധിച്ചു. നല്ല ഹൃദയവും, അന്വേഷണബുദ്ധിയുമുണ്ടെങ്കിൽ, ഇങ്ങനെ അപ്പ്ണമനോഭാവത്തോടുകൂടി സേവനമനുഷ്ഠിക്കുന്ന ആളുകളെ കണ്ടു പിടിക്കുവാനും, അവരുടെ പ്രവത്തനം മെച്ചപ്പെടുത്താൻ വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുവാനും സാധിക്കും. പണത്തെ 'ശ്രീ' ആക്കുന്നതു് ഇത്തരം വിവേകപൂവ്വമായ ചിലവുകളാണെന്ന് നാട്ടിലെ ധനവാന്മാർ മനസ്സിലാക്കണം; നല്ല കാര്യങ്ങൾ പണമില്ലാത്തതുകൊണ്ട് മുരടിച്ചുപോകാതെ സൂക്ഷിയ്ക്കേണ്ടതുമുണ്ട്. 'ഞാൻ എന്തു സഹായമാണ് ചെയ്യേണ്ടതു്?' എന്ന സ്വാത്മപ്രചോദിതവും സ്ഥിരവുമായ നിലപാട് അവർ എല്ലാ നല്ല പ്രവത്തനങ്ങളോടും അംഗീകരിക്കണം.

ഗ്രാമശ്രീപദ്ധതിയുടെ വ്യാപ്തിയെപ്പററി ഇപ്പോൾ സാമാന്യം വ്യക്തമായ ധാരണയുണ്ട്. 'സംയോജിത ഗ്രാമീണ വികസന – ഗവേഷണപദ്ധതി' എന്ന് ഇതിന്റെ പേർ ഔചിത്യപൂണ്ണമായതാണ്. ഇത്തരം ഗ്രാമീണ വികസനപദ്ധതികൾക്കായി സംഭാവന ചെയ്യുന്ന സംഖ്യകൾ നൂറുശതമാനവും ആദായനികുതിയിൽനിന്ന് ഒഴിവാക്കപ്പെട്ടിരിക്കയാണെന്ന് ഞാൻ മനസ്സിലാക്കുന്നു. ഈ നല്ല കാര്യത്തെ സഹായിക്കുവാൻ കഴിവുള്ളവക്ക് ഇതു് കൂടുതലായൊരു പ്രചോദനമായിരിക്കുമെന്ന് പ്രതീക്ഷിക്കാം.. നമ്മുടെ വിവിധ സംഘങ്ങൾ ഈ സേവനത്തെ നല്ല നിലയിലും വിപുലമായ തോതിലും നടത്തിത്തുടങ്ങിയാൽ, രണ്ടാമതൊരു ഫലംകൂടി ഉണ്ടാവും: ഇതരരാജ്യങ്ങളിൽനിന്നുള്ള ജനങ്ങൾ, പ്രത്യേകിച്ചും അവികസിത രാജ്യങ്ങളിൽനിന്നുള്ളവർ, അവരിൽ ചിലർ തീത്ഥയാത്രയുടെ ഭാവത്തിൽ വരുന്നവരായിരിക്കും – ഭാരതത്തിൽ വികസനത്തിന്റെ രംഗത്ത് എന്താണ് നടക്കുന്നതെന്നറിയാനായി ഇവിടെ വരും. ഇതു

വരെ, സാമൂഹ്യശാസ്ത്രവും മനുഷ്യവികസനത്തിൻെറ തത്ത്വവും നിർവ്വഹണവും പഠിക്കുവാൻ നാം അമേരിക്കയിലേയ്ക്കും മററുരാജ്യങ്ങളിലേയ്ക്കും പൊയ്ക്കൊണ്ടിരുന്നു. അതിൽ മാററമുണ്ടാവും; വിവേകാനന്ദൻ വിഭാവനം ചെയ്തപോലെ, മനുഷ്യരാശിയുടെ ഏഴിലൊന്നിൻെറ വികസനത്തിനുള്ളൊരു ഗംഭീര മാനവശാസ്ത്ര പരീക്ഷണകേന്ദ്രമെന്ന നിലയ്ക്കു് ഭാരതം ലോകത്തിൻെറ ശ്രദ്ധ ആകർഷിച്ചുതുടങ്ങും.

## 21 സമൂഹത്തിലെ മനുഷ്യമാതൃകകളെപ്പററി ഭർതൃഹരി

ഫെബ്രുവരി 6–ാനു- ബോംബെ താജ്മഹാൾ ഹോട്ടലിൽവെച്ച് റോട്ടറിക്ലബ്ബ് അംഗങ്ങളോട് ചെയ്ത പ്രസംഗത്തിനായി ഞാൻ ചിന്തോദ്ദീപകവും സംഗതവുമായൊരു വിഷയം തിരഞ്ഞെടുത്തിരുന്നു. മാനവികതയും സമൂഹത്തിലെ മനുഷ്യമാതൃകകളും! ഈ യോഗത്തെപ്പോലെതന്നെ അത്തും വ്യവസായപ്രമുഖരുടെയും സാങ്കേതിക വിദഗ്ധരുടെയും ഒരു സമ്മേളനമായിരുന്നു; ഉദ്ദേശം ഇരുനൂറുപേർ അതിൽ സംബന്ധിച്ചിരുന്നു. 1200 വർഷങ്ങൾക്ക് മുമ്പ് ജീവിച്ചിരുന്ന മദ്ധ്യപ്രദേശിലെ മഹാനായ കവിയും രാജാവും തത്ത്വദർശകനുമായ ഭർതൃഹരിയുടെ ഒരു ശ്ലോകം ഞാൻ അവിടെ ഉദ്ധരിച്ചതു് ഇവിടെയും ഈ സന്ദർഭത്തിൽ ആവർത്തിക്കുവാൻ ആഗ്രഹിക്കുന്നു; ഭാരതത്തിൻെറ ഇന്നത്തെ മുഖവും ഭാവവും കൂടുതൽ വ്യക്തമായി മനസ്സിലാക്കുവാൻ ഇതു് സഹായിക്കും (നീതിശതകം ശ്ലോകം 64)

ഏതേ സത്പുരുഷാഃ പരാർത്ഥ ഘടകാഃ
സ്വാർത്ഥാൻ പരിത്യജ്യ യേ
സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതഃ
സ്വാർത്ഥാവിരോധേന യേ
തേƒമീ മാനുഷരാക്ഷസാഃ പരഹിതം
സ്വാർത്ഥായ നിഘ്നന്തി യേ
യേ തു ഘ്നന്തി നിരർത്ഥകം പരഹിതം
തേ കേ ന ജാനീമഹേ.

സ്വന്തം താല്പര്യങ്ങളെ ത്യജിച്ച് മററുള്ളവരുടെ നന്മയ്ക്കായി പ്രവർത്തിക്കുന്ന ചില സത്പുരുഷന്മാർ ഉണ്ടു്; അവനവൻെറ താല്പര്യങ്ങളെ ത്യജിക്കാതെ തന്നെ മററുള്ളവരുടെ നന്മയ്ക്കായി പ്രവർത്തിക്കുന്ന സാമാന്യന്മാരാണു് ഭൂരിപക്ഷവും; അവനവൻെറ സ്വാർത്ഥലാഭത്തിനായി അന്യരുടെ നന്മയെ നിരാകരിക്കുന്ന മാനവരാക്ഷസന്മാരുമുണ്ടു്; അവനവനോ മററാർക്കെങ്കിലുമോ ഒരു ഗുണവും ഇല്ലാതെ മററുള്ളവരുടെ നന്മയെ നശിപ്പിക്കുന്നവരെപ്പററി എന്തു പറയാനാണു്!

ഈ കവിയുടെ അഭിപ്രായത്തിൽ ഏതു് സമുദായത്തിലും – അതു് ഭാരതത്തിലേയോ അമേരിക്കയിലേയോ ചൈനയിലേയോ റഷ്യയിലേയോ വേറെ ഏതെങ്കിലും രാജ്യത്തിലേയോ ആവട്ടെ – നാലുതരം ആളുകൾ ഉണ്ടു്. സമുദായവും സമുദായവും തമ്മിലല്ല വ്യത്യാസം; എല്ലാ തരത്തിലുമുള്ള ആളുകൾ അവയിലെല്ലാമുണ്ടു്; അവയുടെ അനുപാതത്തിലാണു് വ്യത്യാസം; അതിനനുസരിച്ചു് അതു് ആരോഗ്യകരമോ അനാരോഗ്യകരമോ ആവും. ഈ നാലു തരക്കാർ ആരെല്ലാമാണു്.?

ആദ്യമായി സജ്ജനങ്ങൾ, സത്പുരുഷന്മാർ എങ്ങനെയാണു് അവയ്ക്കു് ഈ പേരു് കിട്ടിയതു് ? കാരണം അവർ എപ്പോഴും അന്യരുടെ നന്മയ്ക്കു വേണ്ടി പ്രവർത്തിക്കുന്നു, പരാർത്ഥ – ഘടകങ്ങൾ. പക്ഷെ അതുകൊണ്ടു മാത്രം അവർ സത്പുരുഷന്മാരാവുന്നില്ല; അതിനു് ഇനിയും ചിലതു് ആവശ്യമാണു്. അതെന്താണു് ? മററുള്ള വരുടെ താല്പര്യങ്ങളെ അഭിവൃദ്ധിപ്പെടുത്തുവാൻ, അവർ സ്വന്തം താല്പര്യങ്ങളെ വേണ്ടെന്നു് വെയ്ക്കുന്നു. സ്വാർത്ഥാൻ പരിത്യജ്യ – ഏതു സമൂഹത്തിലായാലും ഇവർ മാത്രമാണു് സത്പുരുഷന്മാർ. യേശു ദേവൻെറ ഭാഷയിൽ ഇവരാണു് ലോകത്തിലെ ഉപ്പു്. എണ്ണത്തിൽ ചുരുക്കമൊണെങ്കിലും ഇവർ എല്ലാപ്പോഴും എല്ലാ സമൂഹങ്ങളിലുമുണ്ടു്; ഉദാഹരണത്തിനു് മഹാത്മാഗാന്ധിയെപ്പോലുള്ള ആളുകൾ. ആഫ്രിക്കയിൽ താമസിച്ചു് അദ്ദേഹത്തിനു് ധാരാളം പണമുണ്ടാക്കുകയും എല്ലാ സുഖസൌകര്യങ്ങളോടുംകൂടിയ ജീവിതം ആസ്വദിക്കുകയും ചെയ്യാമായിരുന്നു; പക്ഷെ അവിടത്തേയും പിന്നീടു ഭാരതത്തിലേയും ദയനീയമായ മാനുഷികനില കണ്ടശേഷം അദ്ദേഹം തൻെറ മുഴുവൻ ജീവിതത്തേയും ലോകനന്മക്കായി സമർപ്പിച്ചു. അദ്ദേഹം യഥാർത്ഥത്തിൽ ഒരു സത്പുരുഷനായിരുന്നു. അടുത്തതു് രണ്ടാമത്തെ വിഭാഗമാണു്. അവരാണു് ബഹുഭൂരിപക്ഷവും; സാധാരണ ജനങ്ങൾ, സാമാന്യന്മാർ. അവരും അപരന്മാരുടെ കാര്യങ്ങളിൽ തല്പരരാണു്; അവരുടെ നന്മക്കായി പ്രവർത്തിക്കുകയും ചെയ്യും. പക്ഷെ അവരും ആദ്യത്തെ വിഭാഗവുമായി ഒരു വ്യത്യാസമുണ്ടു്. ആദ്യവിഭാഗം, സ്വന്തം താല്പര്യങ്ങളെ ബലികഴിച്ചു് മററുള്ളവരുടെ നന്മയ്ക്കായി പരിശ്രമിക്കുന്നു. രണ്ടാം വിഭാഗവും പരനന്മയ്ക്കു് വേണ്ടി ഉദ്യമിക്കും, പക്ഷെ സ്വന്തം താല്പര്യങ്ങളെ ബലികഴിക്കാതെ സ്വാർത്ഥ അവിരോധേന സ്വന്തം താല്പര്യങ്ങൾക്കു് വേണ്ടിയുള്ള പരിശ്രമത്തിനു് വേണ്ട സമയം, ധനം, ശക്തി, കഴിവുകൾ ഇവയിൽ മിച്ചംവരുന്നതിനെ അവർ പരനന്മയ്ക്കായി ഉപയോഗിക്കും. അവരാണു് സാമാന്യന്മാർ, സാധാരണക്കാർ.

ഇവർ സുപ്രധാനമായൊരു വിഭാഗമാണ്. ഭൂരിപക്ഷം ജനങ്ങളും ഇത്തരക്കാരായിരിക്കണമെന്ന് ഓരോ സമൂഹവും ഉറപ്പ് വരുത്തേണ്ടതാണ്. ബ്രിട്ടീഷ്ചിന്തകന്മാർ ഇവക്ക് ഒരു പേരു കൊടുത്തിട്ടുണ്ട്; ഈ വിവരണത്തിൽ അടങ്ങിയ ജീവിതവീക്ഷണം ഇന്നു നമ്മുടെ നാട്ടിൽ എല്ലാവരേയും ആവേശം കൊള്ളിക്കണമെന്ന് ഞാൻ ആശിക്കുകയാണ്. പ്രബുദ്ധമായ സ്വാത്മതല്പരത എന്നാണാ പേർ. അത് സ്വാത്മത്തിൽ അധിഷ്ഠിതമാണെങ്കിലും, അതൊരു പ്രാകൃതമായ സ്വാത്മമല്ല, പ്രബുദ്ധമായതാണ്. നിങ്ങളുടെ വ്യവസായം സാധനങ്ങൾ ഉല്പാദിപ്പിക്കുന്നു; ഇത് വാങ്ങിക്കുവാൻ ആളുകൾ ഉണ്ടായിരിക്കണമല്ലോ. ഇവക്ക് വാങ്ങാനുള്ള കഴിവ് ഉണ്ടായിരിക്കണമെന്നത് നിങ്ങൾക്കും താല്പര്യമുള്ള കാര്യമാണ്, എന്തുകൊണ്ടെന്നാൽ, അപ്പോൾ മാത്രമേ നിങ്ങളുടെ വ്യവസായം പുഷ്ടിപ്പെടുകയുള്ളു.

ഈ രണ്ടാംവിഭാഗക്കാർ ഇങ്ങനെ ചിന്തിക്കും:

'എൻെറ സ്വന്തം താല്പര്യങ്ങളെ എനിക്ക് ത്യജിക്കാനാവില്ല. ഞാൻ സന്ന്യാസിയൊന്നുമല്ല. എനിക്ക് ആഗ്രഹങ്ങളും പ്രതീക്ഷകളും ഉണ്ട്; അവയെ തൃപ്തിപ്പെടുത്തുവാൻ ഞാൻ അദ്ധ്വാനിക്കുകയും പണം സമ്പാദിക്കുകയും ചെയ്യും; പക്ഷെ ഇതിനുപോലും, എനിക്ക് ചുററുമുള്ളവരുടെ താല്പര്യങ്ങളെ പരിഗണിക്കേണ്ടതുണ്ട്; ഈ സാമൂഹികപശ്ചാത്തലമില്ലെങ്കിൽ എനിക്കു ജീവിതമില്ല. അതിനാൽ എനിക്ക് മിച്ചമുള്ള സമയവും സൌകര്യങ്ങളും ഞാൻ മററുള്ളവരുടെ നന്മയ്ക്കായി ചിലവഴിയ്ക്കും. ഇതാണ് യഥാത്മമായ പ്രബുദ്ധസ്വാത്മം. നമ്മുടെ നാട്ടിൽ ഭൂരിപക്ഷം ആളുകളും അനുവർത്തിക്കേണ്ട ജീവിതരീതി ഇതാണ്.

മൂന്നാമത്തെ വിഭാഗത്തിൻെറ കാര്യത്തിൽ നാമെല്ലാം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്; എന്തുകൊണ്ടെന്നാൽ, സ്വാതന്ത്ര്യലബ്ധിക്കുശേഷം, അപകടകരമാം വിധം ഇത്തരം ആളുകളെ നാം ഉണ്ടാക്കിവിട്ടിട്ടുണ്ട്. മാനവരാക്ഷസന്മാരെന്നാണ് കവി അവരെ വിളിക്കുന്നത് –മനുഷ്യരൂപത്തിലുള്ള രാക്ഷസന്മാർ; അവക്ക് സാമൂഹ്യബോധമോ മനുഷ്യത്വമോ ഇല്ല; അവർ അന്യരെ ചൂഷണം ചെയ്തുകൊണ്ടാണ് ജീവിക്കുക. സ്വന്തം കാര്യങ്ങൾ നേടുന്നതിനായി അവർ മററുള്ളവരുടെ താല്പര്യങ്ങളെ നശിപ്പിക്കുന്നു. ഇന്ന് ഭാരതത്തിൽ പലരും ചെയ്യുന്നത് ഇതാണ്. സ്വാതന്ത്ര്യലബ്ധിക്കുശേഷം, കള്ളക്കടത്ത്, കോഴ കൊടുക്കൽ, അഴിമതി, മായംചേക്കൽ മുതലായ സമൂഹദ്രോഹങ്ങൾ ധാരാളം ആളുകൾ ചെയ്തുവരുന്നുണ്ട്; ഇവരെല്ലാം ഈ വിഭാഗത്തിൽപ്പെടുന്നു.

നാലാമത്തെ വിഭാഗം ഇതിലും മോശമാണ്; അവരെ എന്താണ് വിളിക്കേണ്ടതെന്ന് കവിയ്ക്കു് പിടുത്തമില്ല. ഇവരും മററുള്ളവരുടെ താല്പര്യങ്ങളെ നശിപ്പിക്കുന്നു—പക്ഷെ തങ്ങൾക്കു തന്നെ അതിൽ നിന്ന് യാതൊരു ലഭ്യവുമില്ലാതെ, ഇവരാണ് ഇംഗ്ലീഷിൽ പറയുന്ന 'വാൻഡൽസ്''-സവ്വത്തിനേയും നശിപ്പിക്കുന്ന വഗ്ഗം. ഇത്തരം ആളുകളും ഈ നാട്ടിൽ ഇന്ന് ധാരാളമുണ്ട് - ബസ്സുകൾ, തീവണ്ടികൾ, വ്യവസായശാലകൾ മുതലായ കഷ്ടപ്പെട്ടുണ്ടാക്കിയ പൊതു സ്വത്തുക്കളെ അഗ്നിക്കിരയാക്കുകയും നശിപ്പിക്കയും ചെയ്യുന്നവർ.

ഈ നാലുവിഭാഗക്കാർ തമ്മിലുള്ള അനുപാതത്തിൽ; സ്വാതന്ത്ര്യലബ്ധിക്കുശേഷമുണ്ടായിട്ടുള്ള മാററങ്ങൾ, രാജ്യത്തിൻെറ ഇന്നത്തെ രോഗത്തിനെപ്പററി ഒരുൾക്കാഴ്ച ലഭ്യമാക്കുന്നുണ്ട്. മൂന്നും നാലും വിഭാഗക്കാരിൽ ഉണ്ടായിട്ടുള്ള ഭയപ്പെടുന്ന വദ്ധന, രാജ്യത്തിൻെറ രോഗം ഗൌരവാവസ്ഥയിലാണെന്ന് തെളിയിക്കുന്നുണ്ട്. ആദ്യവിഭാഗം — സത്പുരുഷന്മാർ - ഇപ്പോഴുമുണ്ട്. പക്ഷെ രണ്ടാംവിഭാഗം ചുരുങ്ങിക്കൊണ്ടുവരികയാണ്; എന്തുകൊണ്ടെന്നാൽ, പ്രബുദ്ധമായ സ്വാത്ഥപരതയിൽ ജീവിക്കണമെങ്കിൽ, അതിന് താങ്ങായി നന്മയുടെ ശക്തിയിൽ ഉറച്ച വിശ്വാസം ഉണ്ടായിരിക്കണം. സ്വന്തം താല്പര്യങ്ങൾക്കുവേണ്ടി ശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ, പ്രബുദ്ധതയേയും വെച്ചു പുലത്തുക എന്നതു് എളുപ്പമല്ല. ഇതിൻെറ ഫലമായി രണ്ടാം വിഭാഗക്കാർ മൂന്നിലേയ്ക്കും, മൂന്നാം തരക്കാർ നാലിലേയ്ക്കും വഴുതി വീണുകൊണ്ടിരിക്കുന്നതു് ഇന്ന് എല്ലായിടത്തും കാണാം.

## 22 ഉപസംഹാരം

സൽപുരുഷന്മാരുടെ ന്യൂനപക്ഷത്തെ നിലനിത്തുവാനും, രണ്ടാംവിഭാഗത്തിലെ സാമാന്യന്മാർ മൂന്നും നാലും വിഭാഗങ്ങളിലേയ്ക്കു് വഴുതിപ്പോകാതിരിപ്പാനും വേണ്ട എല്ലാ നടപടികളും — വിദ്യാഭ്യാസപരവും, സാംസ്കാരികവും, ആത്മീയവും — എടുക്കുകയാണ് ഇന്ന് നാം ഈ നാട്ടിൽ പ്രാവത്തികമാക്കേണ്ട പരിപാടി; ഇതിന് സാമാന്യന്മാരുടെ പ്രബുദ്ധതയെ വെറുമൊരഭിപ്രായമോ, കുടുംബം അഥവാ കുലപാരമ്പയ്യമോ എന്ന നിലയിൽ നിത്താതെ, അതിനെ വ്യക്തിപരമായൊരു ഉറച്ച ജീവിതവീക്ഷണമാക്കി മാററിയെടുക്കേണ്ടതുണ്ട്. അതേ സമയം, മൂന്നും നാലും വിഭാഗക്കാർ അപകടകരമാംവിധം വദ്ധിക്കാതെ നോക്കുകയും വേണം. ഒരു സമുദായത്തിനും അവരെ നിശ്ശേഷം ഒഴിവാക്കുക സാദ്ധ്യമല്ല; പക്ഷെ യുക്തമായ വിദ്യാഭ്യാസ നിയമപരിപാടികളിലൂടെ, അവരുടെ എണ്ണത്തെ നിയന്ത്രിച്ചു് നിത്താം. ഓരോ വ്യക്തിയും, ജീവിതത്തിൻെറ തുടക്കത്തില

ല്ലെങ്കിൽ പിന്നീടെങ്കിലും ഈ ചോദ്യം സ്വയം ചോദിക്കണം: ഈ നാലു വിഭാഗത്തിൽ ഏതിലാണ് ഞാൻ പെടുക ? രണ്ടാം വിഭാഗത്തെ എണ്ണത്തിലും വ്യാപ്തിയിലും വദ്ധിപ്പിക്കേണ്ടതു് അടിയന്തരമായൊരാവശ്യമാണ്. ജീവിതത്തിലെ എല്ലാ തുറകളിലും പ്രബുദ്ധസ്വാത്മപരതയുടെ വീക്ഷണം ആവേശം പരത്തണം.

ഇങ്ങനെ, സാമ്പത്തികമായും, സാംസ്കാരികമായും, ധാമ്മികമായും ആരോഗ്യം തുളുമ്പുന്ന ഒരു ഭാരതത്തെ നമുക്ക് കെട്ടിപ്പൊക്കുവാൻ സാധിക്കും. ഭർത്തൃഹരിയെപ്പോലുള്ള മഹത്തുക്കളുടെ വ്യൂഹം പ്രതിനിധാനം ചെയ്യുന്ന നമ്മുടെ പുരാതനപാരമ്പയ്യത്തിലെ വിജ്ഞാനത്തിൻെറ വെളിച്ചത്തിൽ സേവനമനുഷ്ഠിച്ചാൽ, മേല്പറഞ്ഞ നാലുവിഭാഗം ആളുകളുടെയും അനുപാതത്തെ നമുക്ക് ആരോഗ്യകരമായ ഒന്നാക്കി മാററുവാൻ സാധിക്കും; അപ്പോൾ ലോകത്തിലെ ഏററവും വലിയ ജനാധിപത്യമെന്ന സംശയാസ്പദമായ ശ്ലാഘ്യതയുടെ സ്ഥാനത്തു് ലോകത്തിലെ ഏററവും മഹത്തായ ജനാധിപത്യമെന്ന അഭികാമ്യമായ പദവി ഭാരതത്തിനു് ലഭ്യമാവും.

# 28

## ഭാരതത്തിൻെറ മാനവികദർശനം *

### 1 ആമുഖം

പരിവർത്തനക്ഷമവും വിശ്ലേഷണവിധേയവുമായ ജാതി, മതം, നിറം, വർഗ്ഗം, ഭാഷ, സാമൂഹ്യപദവി മുതലായ മനുഷ്യൻെറ സ്വഭാവവിശേഷങ്ങളുടെ അടിസ്ഥാനത്തിലല്ലാതെ എല്ലാ ജീവികളിലുമുള്ള അവിച്ഛിന്നവും നിത്യവുമായ ദൈവികാംശത്തിൻെറ വെളിച്ചത്തിൽ, എല്ലാററിലുമുള്ള ഒന്നിൻെറ ദൃശ്യത്തിൽ, കെട്ടിപ്പടുത്ത സാർവ്വജനീനമായൊരു സംസ്കാരത്തെ ഭാരതത്തിൽ നമുക്ക് പരമ്പരയാ ലഭിച്ചിട്ടുണ്ട്. ഗീതയിൽ (7–7) ശ്രീകൃഷ്ണൻ ഈശ്വരനെ വിവരിക്കുന്നത് എല്ലാ പവിഴങ്ങളേയും ഒരു മാലയാക്കുന്ന നൂലിനെപ്പോലെ ജീവൻെറ കേന്ദ്രത്തിലുള്ള തന്തു എന്നാണ്. ''മയിസർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ.'' നാലായിരം വർഷങ്ങൾക്കു മുമ്പുള്ള ഉപനിഷത്തുകൾ തൊട്ട് നമ്മുടെ കാലത്തെ ശ്രീരാമകൃഷ്ണൻവരെ ഈ ദർശനത്തെ അടിസ്ഥാനമാക്കിയ ഒരു സാർവ്വലൗകികമാനവികപാരമ്പര്യം ഭാരതം കെട്ടിപ്പടുത്തു. ധാരണയുടെയും സജീവമായ സഹിഷ്ണുതയുടേയുമായ ഒരു ജീവിതവീക്ഷണത്തെ വളർത്തിക്കൊണ്ടുള്ള നമ്മുടെ സംസ്കാരത്തിൻെറ സാർവ്വലൗകികതയ്ക്കു കാരണമിതാണ്. പുതിയ സാംസ്കാരികമൂല്യങ്ങളെ സ്വാംശീകരിക്കുവാനും ദീർഘമായ രാഷ്ട്രീയ അടിമത്തത്തിൻെറ ഘട്ടങ്ങൾ—മററു രാജ്യങ്ങളിൽ ഇതിൻെറ ഒരു ശകലം അനവധി സംസ്കാരങ്ങളെ നശിപ്പിച്ചിട്ടുണ്ട് – അടക്കമുള്ള പല വെല്ലുവിളികളേയും അതിജീവിച്ചുകൊണ്ട് നമ്മുടെ സംസ്കാരത്തിനു ചരിത്രപരമായ തുടർച്ച്യുണ്ടാക്കിയതും ഇതാണ്.

### 2 നാനാത്വത്തിലെ ഏകത്വവും സർവ്വസമാനതയും

ഈ ആത്മീയദർശനത്തിൻെറയും അതു രൂപംനല്കിയ വേദാന്തമെന്ന തത്ത്വചിന്തയുടെയും അടിസ്ഥാനത്തിൽ ഭാരതം സമാധാന

---

* 1981 നവംബർ 19-ാംനു ന്യൂദൽഹിയിലെ വിജ്ഞാനഭവനിൽ ഇന്ത്യാ ഗവമെൻറിൻെറ ന്യൂനപക്ഷകമ്മീഷൻ സംഘടിപ്പിച്ച ദേശീയോദ്ഗ്രഥനവും സാമുദായിക മൈത്രിയും എന്ന ചർച്ചായോഗത്തിൽ ചെയ്ത പ്രസംഗം.

പൂണ്ണമായൊരു സാമൂഹിക സാംസ്കാരികനയം നാട്ടിനുള്ളിലും പുറത്തും വികസിപ്പിച്ചെടുത്തു. ഇതു് നാനാത്വത്തിൽ ഏകത്വമെന്ന സങ്കല്പത്തിലധിഷ്ഠിതമായിരുന്നു; സവ്വസമാനതയിലല്ല. ഈ വീക്ഷണത്തിൻെറ പ്രചോദനത്താൽ ഭാരതത്തിലെ ആത്മീയ ഗുരുക്കന്മാരും രാഷ്ട്രീയനേതാക്കന്മാരും സമൂഹത്തിലെ ഒരു വിഭാഗത്തേയും അടിച്ചമത്തുവാൻ ശ്രമിച്ചില്ല; മറിച്ച് എല്ലാ വിഭാഗങ്ങളേയും വളരുവാനും പുഷ്ടിപ്പെടുവാനും സഹായിച്ചു. അതുകൊണ്ടാണ് അയ്യായിരം സംവത്സരത്തിൻെറ ദൈഘ്യമുള്ള ഈ സംസ്കാരം മതം ഭാഷ ആചാരങ്ങരം, ഭക്ഷണം, ജീവിതത്തിൻെറ മററു് വശങ്ങരം എന്നിങ്ങനെ നമ്മുടെ സംസ്കാരത്തെ സമ്പന്നമാക്കിയിട്ടുള്ള എല്ലാ തലങ്ങളിലും അങ്ങേ അററത്തെ വൈവിധ്യം പ്രദശിപ്പിക്കുന്നതു്.

ഇതിഹാസങ്ങളുടെയും പുരാണങ്ങളുടെയും കാലം മുതൽ ഭാരതത്തിൻെറ ഭൂമിശാസ്ത്രപരവും, രാഷ്ട്രീയവും, സാംസ്കാരികവുമായ ഐക്യത്തെ ഇവിടത്തെ ദാശനികരും ചിന്തകരും മനസ്സിലാക്കുകയും അതിനെ പ്രാവത്തികമാക്കുകയും ചെയ്തിട്ടുണ്ടു്. പുരാണങ്ങളിൽ ഏററവും പുരാതനങ്ങളായവയിലൊന്നു് എന്നു് പണ്ഡിതന്മാർ അംഗീകരിച്ചിട്ടുള്ള വിഷ്ണുപുരാണത്തിലെ ഒരു ശ്ലോകം ഇതു് ശക്തമായി പ്രകാശിപ്പിക്കുന്നുണ്ടു് (2.3. 1)

ഉത്തരം യത് സമുദ്രസ്യ ഹിമാദ്രേഃ യച്ച ദക്ഷിണം,
വഷം തം ഭാരതം നാമ ഭാരതീ യത്ര സന്തതിഃ

സമുദ്രത്തിനു വടക്കും ഹിമാലയത്തിനു തെക്കുമായി കിടക്കുന്ന ഭൂഖണ്ഡം ഭാരതമെന്നറിയപ്പെടുന്നു. അവിടത്തെ നിവാസികളെ ഭാരതീയർ എന്നു് വിളിക്കുന്നു.

എല്ലാ വൈവിദ്ധ്യങ്ങരംക്കിടയിലുമുള്ള ഭാരതീയരുടെ ഐക്യം ഇതിൽ പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നു. യാദൃച്ഛികമായിട്ടോ തല്ക്കാല സൌകര്യത്തിനു വേണ്ടിയോ അല്ല, ബോധപൂവ്വം തിരഞ്ഞെടുത്തതെന്ന നിലയിൽതന്നെയാണു്, ഭാരതം, വളരെമുമ്പുതന്നെ, ബൃഹത്തായ ജനസംഖ്യയുള്ള ഒരു ബഹുവിധ സമുദായമെന്ന വിവേകപൂണ്ണവും ദീഘവീക്ഷണവുമുള്ള ഒരു പരീക്ഷണത്തെ അംഗീകരിച്ചതു്; ഈ പ്രക്രിയയെ, താല്ക്കാലിക പരിഹാരമെന്ന നിലയിലും, ദാശനികമായ മാഗ്ഗനിദ്ദേശമില്ലാതേയും, നിയന്ത്രണാതീതമായ സാമൂഹിക – രാഷ്ട്രീയപരിതസ്ഥിതികളുടെ സമ്മദ്ദത്തിൻകീഴിലുമായി ചില ആധുനിക പാശ്ചാത്യരാജ്യങ്ങരം സ്വീകരിച്ചുതുടങ്ങീട്ടുണ്ടു്. ആധുനിക പാശ്ചാത്യരാഷ്ട്രങ്ങളും ചില സെമിററിക് രാജ്യങ്ങളും ഏകഭാവമെന്ന തത്വത്തിൽ വിശ്വസിക്കുകയും അതിനനുസൃതമായി ജീവിക്കുകയും ചെയ്തു; നേരെ മറിച്ചു്, ഭാരതം നാനാത്വത്തിൽ ഏകത്വത്തെ

ദർശിച്ചു. ഏകത്വത്തിൽ വിശ്വാസമർപ്പിച്ച രാജ്യങ്ങൾ, മതം, ഭാഷ, വർഗ്ഗം എന്നിവയുടെ ഏകത്വത്തിൽ സമൂഹങ്ങളേയും രാഷ്ട്രങ്ങളേയും പടുത്തുയർത്തുവാൻ ഉദ്യമിച്ചു; ഈ ശ്രമം അസഹിഷ്ണുതയിലേയ്ക്കും മർദ്ദനത്തിലേയ്ക്കും, അക്രമത്തിലേയ്ക്കും, ഭാഷാ – വർഗ്ഗ – മതവ്യത്യാസങ്ങളെ നീക്കം ചെയ്യുവാനുള്ള ശ്രമത്തിൽ, വംശനാശത്തിലേയ്ക്കും നയിച്ചു. അമേരിക്കൻ ഐക്യനാടുകളെപ്പോലെയുള്ള രാജ്യങ്ങൾ ഇങ്ങനെയുള്ള ഏകത്വമെന്ന സങ്കല്പത്തോടുകൂടെയാണ് അവരുടെ ദേശീയ ജീവിതമാരംഭിച്ചത്; അവർ, ആസൂത്രിതമായ തദ്ദേശീയ സംസ്കാരങ്ങളേയും റെഡ് ഇന്ത്യൻസ് മുതലായ ജനങ്ങളേയും നശിപ്പിച്ചു; ഇന്ന് വിഷാദമൂകമായ അവർക്കായി പ്രത്യേകം നീക്കിവെച്ച കോളണികളിലായി അഞ്ചു ലക്ഷത്തോളം അമേരിക്കൻ ഇന്ത്യക്കാർ ബാക്കിയുണ്ട്. പാശ്ചാത്യജനങ്ങൾ ആസ്ത്രേലിയയിലേയ്ക്കു പോയി; വർഗ്ഗത്തിലും സംസ്കാരത്തിലും മതത്തിലും ഐകരൂപ്യമുള്ളൊരു വെള്ളക്കാരുടെ ആസ്ത്രേലിയാരാഷ്ട്രമുണ്ടാക്കാൻ ശ്രമിച്ചു. ആസ്ത്രേലിയയുടെ ഒരു ദ്വീപായ ടാസ്മേനിയയിൽ, പത്തൊമ്പതാം ശതാബ്ദത്തിന്റെ അവസാനമാവുമ്പോഴേയ്ക്കും, പാശ്ചാത്യർ അവിടത്തെ ആദിവാസികളെ മുഴുവൻ കൊന്നൊടുക്കി. അതേപോലെതന്നെ, മദ്ധ്യഅമേരിക്കയിലും, തെക്കെ അമേരിക്കയിലും, തദ്ദേശീയരായ ജനങ്ങളേയും അവരുടെ സംസ്കാരങ്ങളേയും ആസൂത്രിതമായി നശിപ്പിക്കുവാൻ പാശ്ചാത്യജനങ്ങൾ ശ്രമിച്ചു.

ഏകഭാവത്തിലുള്ളൊരു സാംസ്കാരിക – സാമൂഹിക നയമെന്ന സങ്കല്പത്തിന്റെ സമ്മർദ്ദമാണ് അക്രമത്തിന്റേയും നാശത്തിന്റേയും ഈ പ്രവർത്തനങ്ങളെ ഇളക്കിവിട്ടത്; ആ നയം പല മനുഷ്യവർഗ്ഗങ്ങളുടേയും സമൂലനാശത്തിന് വഴിവെച്ചിട്ടുണ്ട്. ആധുനികകാലത്തിൽ, നേരത്തെ പറഞ്ഞപോലെ, ചരിത്രപരമായ സാഹചര്യങ്ങളാൽ, പാശ്ചാത്യരാഷ്ട്രങ്ങളും, സംസ്കാരം, മതം, വർഗ്ഗം, ഭാഷ ഇവകളിൽ ബഹുമുഖമായിട്ടുണ്ട്. യുദ്ധാനന്തരകാലത്തെ ഇംഗ്ലണ്ട്, ഒരു ബഹുവർഗ്ഗസമൂഹമായിത്തീർന്നിട്ടുണ്ട്; പക്ഷെ ഇംഗ്ലീഷുകാരിൽ പലരും ഈ സ്ഥിതിയുമായി ഇണങ്ങിയിട്ടില്ല; തത്ഫലമായി ഇപ്പോഴും അവിടെ വർഗ്ഗീയമായ അക്രമങ്ങളും, സാമൂഹികമായ അസമാധാനവും കാണാം. അമേരിക്ക, ആസ്ത്രേലിയാ, ഇംഗ്ലണ്ട് ഇവയും മററ് പാശ്ചാത്യരാജ്യങ്ങളും, ബഹുവർഗ്ഗത്വത്തെ അവരുടെ സമൂഹത്തിൽ സ്വീകരിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കയാണ്; വ്യാപകമായൊരു ദേശീയൈക്യത്തിൽ, അവരുടെ വിവിധസമുദായങ്ങളെ കൊള്ളിക്കുവാൻ അവർ നടപടികൾ ആവിഷ്കരിക്കയാണ്. എന്നാൽ, പുതിയതായ ഈ രംഗത്ത് വഴി കാട്ടുവാൻ ഒരു തത്ത്വസംഹിത അവർക്കില്ലാത്തതിനാൽ, അവരുടെ ശ്രമങ്ങൾ താല്ക്കാലികങ്ങളും

ദുബ്ബലങ്ങളുമായിത്തീരുന്നു. ഗഹനമായ ദാശ്നനികവും ആത്മീയവുമായ വീക്ഷണത്തിന്മേൽ അധിഷ്ഠിതമായതും, ഇതിൻെറ ഫലമായി ഭാരതത്തിൽ ബഹു സാംസ്കാരിക — മത — സാമൂഹികാനുഭവം ഉൾക്കൊള്ളുന്നതിൽ വിജയം കൈവരിച്ചിട്ടുള്ള സാഹചര്യത്തിൽ മനുഷ്യവംശത്തിൻെറ ഏഴിലൊന്നിനെ ബാധിക്കുന്ന ഈ പരീക്ഷണം ഭാരതത്തിനും ലോകത്തിനും പ്രാധാന്യമുള്ളതായ്ത്തീരുന്നു. വ്യത്യാസങ്ങളെ സ്വീകരിക്കുവാൻ മാത്രമല്ല, അവയെ സാവ്വലൌകികഅംഗീകാരമായി മാററിയെടുക്കുവാനും ഈ സാവ്വലൌകിക ദശ്നനം ഭാരതത്തിന് കഴിവുണ്ടാക്കിക്കൊടുത്തു.

ഭാരതത്തിൻെറ ആത്മീയൈക്യദശ്നനവും അതിൻെറ മധുരഫലങ്ങളും അതിപുരാതനമായ ഋഗ്വേദത്തിലെ പ്രസിദ്ധമായ ഉദ്ഘോഷണം – ഏകം സത്, വിപ്രാ ബഹുധാ വദന്തി – 'സത്യം ഒന്നാണ്; മഹാന്മാർ അതിനെ പല പേരുകളിലും വിളിക്കുന്നു' – എന്നതിൽ തുടങ്ങി, ഗീത, ശ്രീമദ്ഭാഗവതം മുതലായ മഹാഗ്രന്ഥങ്ങളിൽ വീണ്ടും സാക്ഷ്യപ്പെടുത്തപ്പെടുകയും സമ്പന്നമാക്കപ്പെടുകയും ചെയ്ത്, നമ്മുടെ കാലത്ത് ശ്രീരാമകൃഷ്ണനിലും സ്വാമി വിവേകാനന്ദനിലും അത് ഗഹനമായി ആവിഷ്കരിക്കപ്പെട്ടു. ക്രിസ്തുവിനു മുമ്പ് മൂന്നാം ദശാബ്ദത്തിൽ വാണിരുന്ന അശോകനും മററു പല ഭരണനേതാക്കന്മാരും ഈ ആത്മീയവീക്ഷണത്തിനു ദേശീയവും അന്തർദ്ദേശീയവുമായ തലങ്ങളിലെ രാഷ്ട്രീയനയമായി രൂപം കൊടുത്തു. സഹിഷ്ണതയെപ്പററിയുള്ള അശോകൻെറ ശാസനത്തിലെ മൂലപ്രമേയം, 'സമവായ ഏവ സാധുഃ'– 'പരസ്പരധാരണൈക്യമാണ് ശരിയായ മാഗ്ഗം', എന്നാണ്; ഇതു് സൌരാഷ്ട്രത്തിലെ ജൂണാഗഢിലേയ്ക്കുള്ള നിരത്തിൻെറ അരികെയുള്ള ശിലയിൽ ഇന്നും വായിക്കാവുന്നതാണ്.

നമ്മുടെ പൌരാണികസംസ്കാരത്തിലും ചിന്തയിലും അടങ്ങിയിട്ടുള്ള രഞ്ജിപ്പിൻേറയും ഐക്യത്തിൻെറയും ഈ ദീപ്തമായ ദൃശ്യത്തിൽ നമ്മുടെ ജനങ്ങൾ ഇന്നു് ശിക്ഷിതരാവേണ്ടതുണ്ട്. ജാതിബോധവും, തൊട്ടുകൂടായ്മയും എല്ലാ സാമുദായിക കലഹങ്ങളും നമ്മുടെ ഭരണഘടനയ്ക്കെതിരാണെന്നപോലെത്തന്നെ നമ്മുടെ ദശ്നനത്തിൻേറയും സംസ്കാരത്തിൻേറയും മാനവികത്വത്തിനുമെതിരാണ്. പരമ്പരാഗതവും ആധുനികവുമായ ഈ തിന്മകളിൽനിന്നു് മുക്തരായി, നാട്ടിലെ ജനകോടികളുടെ സംഖ്യയേയും വൈവിദ്ധ്യത്തേയും ഉപയോഗിച്ച്, പുരോഗമനാത്മകമായൊരു സാമൂഹിക – രാഷ്ട്രീയ വ്യവസ്ഥ കെട്ടിപ്പടുക്കുക എന്ന വെല്ലുവിളിയാണ് നമ്മുടെ മുമ്പിലുള്ളതു്. ചരിത്രനിബദ്ധമായ നമ്മുടെ വീക്ഷണത്തേയും വിജ്ഞാനത്തേയും ഈ സാമൂഹിക – രാഷ്ട്രീയപരീക്ഷണത്തിൽ ചെലുത്തി

യാലേ, ഈ വെല്ലുവിളിയെ ഫലപ്രദമായി നേരിടുവാൻ നമുക്ക് സാദ്ധ്യമാവൂ.

## 4 ആധുനികഭാരതത്തിലെ രാഷ്ട്രീയസന്നിവേശത്തിൻെറ സവിശേഷത

നമ്മുടെ അയ്യായിരം വഷത്തെ ചരിത്രത്തിൽ ഇല്ലാതിരുന്നൊരു പ്രത്യേകത, സ്വാതന്ത്ര്യാനന്തരം നാം സ്ഥാപിച്ച രാഷ്ട്രത്തിനു് കൈവന്നിട്ടുണ്ടു്. നാട്ടുകാരനോ വിദേശീയനോ ആയ രാജാവിൽ നിന്നോ, ചക്രവത്തിയിൽനിന്നോ, അഥവാ സൈനികജേതാവിൽ നിന്നോ ആണു് നമ്മുടെ മുൻകാലത്തെ എല്ലാ ഗവൺമെൻറുകൾക്കും നിലനിൽപ്പും അംഗീകാരവും കിട്ടീട്ടുള്ളതു്. പലപ്പോഴും ശക്തനായ ഒരു പ്രാദേശികഭരണാധികാരി, മററു് പ്രദേശങ്ങളിലെ ജനങ്ങളെ തോല്പിച്ചു്, ചെറുതോ വലുതോ ആയ ഒരു സാമ്രാജ്യത്തെ സൃഷ്ടിച്ചു; ഇതിൽ ജനങ്ങൾക്കു് പങ്കൊന്നുമുണ്ടായിരുന്നില്ല; അവർ വെറും പ്രജകൾ ആയിരുന്നു. പരമാധികാരം നിക്ഷിപ്തമായിരുന്നതു് രാജാവിലോ, ചക്രവത്തിയിലോ, സൈനികജേതാവിലോ ആയിരുന്നു. പക്ഷെ, ഇന്നു്, നമ്മുടെ ദീഘമായ ചരിത്രത്തിൽ ആദ്യമായി, 'ഭാരതപൌരന്മാരായ നമ്മൾ' ശക്തിയും അംഗീകാരവും നല്കി, ഒരു രാഷ്ട്രം നിമ്മിച്ചിരിക്കയാണു്; 1950-ൽ നാം അംഗീകരിച്ച ഭരണഘടനയിൽ ഇതു് നാം സാഭിമാനം പ്രഖ്യാപിച്ചിട്ടുണ്ടു്.

നമ്മുടെ ജനാധിപത്യത്തിൽ, മുമ്പു് എല്ലാ കാലങ്ങളിലും രാജാക്കന്മാരിലും ചക്രവത്തിമാരിലും നിക്ഷിപ്തമായിരുന്ന പരമാധികാരം, ബൃഹത്തായ ഈ നാട്ടിലെ ലക്ഷക്കണക്കായ പൌരന്മാരിൽ വിതരണം ചെയ്യപ്പെട്ടിരിക്കയാണു്. നമ്മുടെ സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിൻെറ പ്രത്യേകതയും മഹത്ത്വവും ഇതാണു്. ജനങ്ങളുടെ ഇന്നത്തെ പദവി പ്രജകളുടെ കുടിയാന്മാരുടെ–അല്ല; അതു് ഒരു സ്വതന്ത്രരാഷ്ട്രത്തിൻെറ സ്വതന്ത്രരും ഉത്തരവാദബോധമുള്ളവരുമായ പൌരന്മാരുടേതാണു്. ഭാരതത്തിലെ ഒരു പ്രദേശവും ഇന്നു് രാജ്യത്തിൽ അധീശത്വം പുലത്തുന്നില്ല; എല്ലാ പ്രദേശങ്ങളിലേയും ആളുകൾ അവരുടെ ജനാധിപത്യരാഷ്ട്രത്തിൻെറ ശക്തി നിലനിത്തുന്നതിൽ പങ്കുചേരുകയും, അതിൻെറ അനുഗ്രഹങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു. ഓരോ പൌരനും പൌരത്വത്തിൻെറ അത്ഥവും വ്യാപ്തിയും പൂണ്ണമായി ബോദ്ധ്യമാവുമ്പോൾ, രാജ്യത്തിലെ ഓരോരുത്തരുടെയും അന്തസ്സും വിലയും ഉയരും. അതിൽത്തന്നെ പ്രഖ്യാപിച്ചിട്ടുള്ളപോലെ 'മനുഷ്യൻെറ അന്തസ്സും, രാഷ്ട്രത്തിൻെറ ഐക്യവും' കൈവരുത്തുവാനായി സ്ഥാപിതമായ നമ്മുടെ ഭരണഘടനയിലെ

വാഗ്ദാനങ്ങളെ സാമൂഹിക-രാഷ്ട്രീയ യാഥാർത്ഥ്യങ്ങളാക്കുകയാണ്, ഒരു ജനാധിപത്യമെന്ന നിലയിൽ, നമ്മുടെ ഏററവും മഹത്തായ കർത്തവ്യം. ഇതുവരെയായി നടന്ന കേന്ദ്രതിരഞ്ഞെടുപ്പുകളിലൂടെയും സംസ്ഥാനതിരഞ്ഞെടുപ്പുകളിലൂടെയും ഈ രംഗത്തു് ചില നേട്ടങ്ങൾ നമുക്കുണ്ടായിട്ടുണ്ടു്. ജനാധിപത്യത്തിന്റെ രാഷ്ട്രീയ പ്രക്രിയകളിലൂടെ നമ്മുടെ ചരിത്രത്തിലാദ്യമായി, ജനതയ്ക്കെല്ലാംതന്നെ, രാഷ്ട്രീയപരിശീലനവും, ബോധവും, വ്യക്തിബോധവും കിട്ടിക്കൊണ്ടിരിക്കയാണ്. ജനാധിപത്യത്തിൽ സ്വതന്ത്രവും ഉത്തരവാദപ്പെട്ടതുമായ പൗരത്വമെന്നാൽ എന്താണെന്നു് ജനങ്ങൾക്കു് മനസ്സിലാവുന്നവരെ, ഈ പരിശീലനം തുടർന്നു നടത്തേണ്ടതാണ്.

ജനാധിപത്യം ഓരോ വ്യക്തിക്കും ഒരു സമഗ്രമൂല്യം കല്പിച്ചുകൊടുക്കുന്നു; ഇതു് ജാതി, മതം, സ്ത്രീപുരുഷഭേദം, സാമ്പത്തികസ്ഥിതി, സാമൂഹികപദവി ഇവയ്ക്കെല്ലാം അതീതമാണ്. ഇവയെല്ലാം മാറിക്കൊണ്ടിരിക്കുന്നവയാണ്; പക്ഷേ ജനാധിപത്യ പൗരത്വത്തിനു് സ്ഥിരമായൊരു മൂല്യമുണ്ടു്. സമ്മതിദാനപത്രമാണ് ഇതിന്റെ ബാഹ്യമായ പ്രതീകം; അതിൽക്കൂടി ഓരോ പൗരനും രാഷ്ട്രീയ പ്രക്രിയയിൽ പങ്കെടുക്കുകയും രാഷ്ട്രത്തിലും സർക്കാറിലും സ്വാധീനം ചെലുത്തുകയും ചെയ്യുന്നു. നിരത്തുവക്കിലുള്ള കല്ലാശാരിയും, വീട്ടിനകത്തുള്ള ഗൃഹിണിയും, അങ്ങേ അററത്തു് പ്രധാനമന്ത്രിയും-ഓരോരുത്തർക്കും ഒരോ 'വോട്ടാ'ണുള്ളതു്; ഒരു സമൂഹത്തിൽ മനുഷ്യസ്വാതന്ത്ര്യവും സമത്വവും ജനാധിപത്യം പ്രഖ്യാപിക്കുന്നതു് ഈ വിധമാണ്. എല്ലാ ജീവികളിലുമുള്ള ദൈവികത്വമായ ആത്മാവിനെ അടിസ്ഥാനമാക്കി മനുഷ്യരുടെ സമത്വത്തെ കാണുന്ന വേദാന്തദർശനത്തിന്റെ രാഷ്ട്രീയമായ മററുഘടകമാണതു്. ആ ദൈവികത്വം, സാമൂഹികവും, സാമ്പത്തികവും ബുദ്ധിപരവുമായ പദവികളെ അതിലംഘിച്ചു്, എല്ലാ ജീവനിലും സമഗ്രപൂർണ്ണമായി നിലകൊള്ളുന്നു.

ജനാധിപത്യത്തിന്റെ ഈ സന്ദേശവും, അതിൽ ലഭ്യമാകുന്ന സ്വതന്ത്രവും ഉത്തരവാദപൂർണ്ണവുമായ പൗരത്വവും, പ്രാഥമിക ക്ലാസ്സുകളിലുള്ള കുട്ടികൾ തുടങ്ങി നമ്മുടെ എല്ലാ കുട്ടികൾക്കും എത്തിച്ചുകൊടുക്കേണ്ടതുണ്ടു്. ഇതു് അവരുടെ രാജ്യമാണെന്നും, ഈ ജനാധിപത്യത്തിൽ അവർ സ്വതന്ത്രപൗരന്മാരായി വളർന്നുവരേണമെന്നും അവരെ ഉദ്ബോധിപ്പിക്കണം. മിസോറാം, നാഗാലാൻറ്, കാശ്മീർ, പഞ്ചാബ്, കേരള, ലക്ഷദ്വീപ്, അൻഡമാൻദ്വീപ് അഥവാ മറേറതെങ്കിലും സംസ്ഥാനത്തിൽ താമസിക്കുന്ന ഓരോ കുട്ടിയും, ഭാരതത്തിലെ മറേറതൊരു കുട്ടിയേയുംപോലെ തങ്ങളുടെ സംസ്ഥാ

നത്തിൽ തുല്യനം സ്വതന്ത്രനമാണ്. നമ്മുടെ ജനാധിപത്യം, പങ്കാളിത്തത്തിൻെറ ജനാധിപത്യമാണെന്നും, സ്വാതന്ത്ര്യം, ഉത്തരവാദം എന്നീ രണ്ടു മൂല്യങ്ങളാൽ പ്രചോദിതരായ പ്രബുദ്ധപൗരന്മാരായി, അതിൽ പങ്കുചേരുകയും അതിൻെറ അനുഗ്രഹങ്ങൾ നേടുകയും ചെയ്യാമെന്ന് ഓരോ കുട്ടിയേയും പഠിപ്പിക്കേണ്ടതുണ്ട്.

നമ്മുടെ ജനാധിപത്യത്തിലെ പൊതുപൗരത്വത്തെപ്പററിയ ബോധത്തിൽക്കൂടെയും, ഓരോരുത്തരുടേയും മതത്തേയും ജീവിത രീതിയേയും പററിയ ധാരണയിലും സഹിഷ്ണുതയിലും കൂടേയും, ദേശീയോദ്ഗ്രഥനം ഉണ്ടായാൽ, ഏററവും വലിയ ജനാധിപത്യമെന്ന് അതിൻെറ ഇപ്പോഴത്തെ സംശയാസ്പദമായ വൈശിഷ്ട്യത്തെ, ഏററവും മഹത്തായ ജനാധിപത്യമെന്ന ഗംഭീരമായ പദവിയിലേയ്ക്ക് ഉയർത്തുക. ഇത്തരത്തിലുള്ളൊരു ജനാധിപത്യഭാരതം ലോകത്തിലുണ്ടാക്കാനിടയുള്ള ആഘാതം പ്രകടവും ആരോഗ്യകരവുമായിരിക്കും. റോമാ റോളണ്ട് 'ലൈഫ് ഓഫ് രാമകൃഷ്ണ' എന്ന തൻെറ കൃതിയിൽ, രാമകൃഷ്ണനേയും വിവേകാനന്ദനെയും 'ലോകാത്മാവിൻെറ ജാജ്വല്യമാനമായ സ്വരസംഗമം' എന്നു വിവരിച്ചിട്ടുണ്ട്. ആധുനികഭാരതത്തിൻെറ ഈ രണ്ടു മഹാത്മാക്കളായ ഗുരുക്കന്മാരുടെ ജീവിതവും സന്ദേശവും പരക്കെ മനസ്സിലാക്കുന്നത് നമ്മുടെ ജനാധിപത്യത്തെ സുശക്തമാക്കുവാനും ശിഥിലമായ അതിൻെറ ആത്മീയ ശക്തികളെ യോജിപ്പിക്കുവാനും അത്യധികം സഹായിക്കും. ശ്രീരാമകൃഷ്ണൻ രൂപംകൊടുത്ത ഭാരതത്തിനെ പ്രസിദ്ധ ഇംഗ്ലീഷ് ചരിത്രകാരനായ ആർനോൾഡ് ടോയിൻബി ഏററവും ഉയന്ന രീതിയിൽ പ്രകീർത്തിക്കയുണ്ടായി, ആധുനികലോകം ജീവനോടെ അവശേഷിക്കണമെങ്കിൽ, പാശ്ചാത്യരീതിയിൽ തുടങ്ങിയ ഇരുപതാം ശതാബ്ദം, ഭാരതീയമായ രീതിയിൽ അവസാനിക്കേണ്ടിയിരിക്കുന്നു എന്നും അദ്ദേഹം പറയുകയുണ്ടായി.

## 5. ഉപസംഹാരം

മനുഷ്യരാശിയുടെ ഏഴിലൊന്നിൻെറ സമഗ്രവികസനത്തിനുള്ള ബൃഹത്തായൊരു പരീക്ഷണകേന്ദ്രമായി നാം നമ്മുടെ രാജ്യത്തെ പരിഗണിക്കണം. മഹത്തായൊരു ഭൂതമാണ് നമുക്കുണ്ടായിരുന്നത്; അതിലും മഹത്തായൊരു ഭാവി നാം അതിന് ഉറപ്പുവരുത്തണം. നമ്മുടെ ജനങ്ങൾ വലിയ മനസ്സുകളും ഹൃദയങ്ങളും വളർത്തിയെടുത്താലേ ഇതു സാദ്ധ്യമാവൂ. സ്വാതന്ത്ര്യത്തിന്നായി പൊരുതിക്കൊണ്ടിരുന്ന അമേരിക്കൻ അധിനിവേശപ്രദേശങ്ങളുമായി രഞ്ജിപ്പിലെത്തുവാൻ അഭ്യർത്ഥിച്ചുകൊണ്ട് ബ്രിട്ടീഷ് പാർലിമെൻറിൽ എഡ്മണ്ട് ബർഗ് നടത്തിയ പ്രസിദ്ധമായ പരാമർശത്തിൻെറ അർത്ഥം നാം

മനസ്സിലാക്കേണ്ടതാവശ്യമാണ്; 'മഹത്തായൊരു സാമ്രാജ്യവും ക്ഷുദ്രങ്ങളായ മനസ്സുകളും ഒന്നിച്ചുപോവുകയില്ല.' മനസ്സും ഹൃദയവും വളരുന്നതിനനുസരിച്ച് നമ്മുടെ രാജ്യവും മഹത്ത്വത്തിലേയ്ക്കുയരും. ക്ഷുദ്രവും സങ്കുചിതവും, വിഭാഗീയവും ഇടുങ്ങിയതുമായ എല്ലാററിനേയും നാം നമ്മുടെ ചിന്തയിൽനിന്നും പ്രവൃത്തിയിൽനിന്നും നിഷ്കാസനം ചെയ്യണം. പുരാതനഭാരതത്തിലെ മഹാഭാരതകാലത്തെ ഒരു മഹതിയുടെ, പാണ്ഡവന്മാരുടെ മാതാവായ കുന്തിയുടെ, സന്ദേശത്തിലേയ്ക്ക് നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊണ്ട് ഈ പ്രസംഗത്തെ ഉപസംഹരിക്കുകയായിരിക്കും ഉത്തമം; ഇത് ഇന്ന് എല്ലാവർക്കും അത്യന്തം സംഗതമാണ്, പ്രത്യേകിച്ചും നമ്മുടെ നേതാക്കന്മാർക്ക്. ഈ സന്ദേശവും അതു് നല്കിയ സന്ദർഭവും അർത്ഥവത്തായവയാണ്. മഹാഭാരതയുദ്ധം കഴിഞ്ഞു് പല വർഷങ്ങൾക്കുശേഷം, ധൃതരാഷ്ട്രർ, ഗാന്ധാരി, വിദുരർ, ഇവരോടൊപ്പം കുന്തി തലസ്ഥാനനഗരിയായ ഹസ്തിനാപുരത്തെ രാജധാനിയിലെ ജീവിതത്തെ ത്യജിച്ച്, ധ്യാനത്തിന്റേയും വിരക്തിയുടേയും ജീവിതം നയിക്കുവാൻ വനത്തിലേയ്ക്ക് പോവുകയായിരുന്നു. അവരുടെ ഈ തീരുമാനം സ്വാഭാവികമായും തലസ്ഥാനത്തിൽ വലിയൊരിളക്കമുണ്ടാക്കി. ചക്രവർത്തി യുധിഷ്ഠിരനടക്കമുള്ള കുന്തിയുടെ അഞ്ചു പുത്രന്മാരും, നഗരപ്രമുഖരും, ഈ ദുഃഖകരമായ തീരുമാനത്തിൽനിന്നു് പിന്മാറുവാൻ അവരെ നിർബ്ബന്ധിച്ചുനോക്കി. പക്ഷേ കുന്തിയും കൂടെയുള്ളവരും അവരുടെ തീരുമാനത്തിൽ ഉറച്ചുനില്ക്കുകയും, പുത്രന്മാരുടേയും പരസഹസ്രം കണ്ണീർ പൊഴിക്കുന്ന പൗരന്മാരുടെയും കൂടെ അവർ തലസ്ഥാനത്തിന്റെ കവാടത്തിൽ എത്തി. ഇവിടെ അവരുടെ പുത്രന്മാർ, ഓരോരുത്തരായി അവരുടെ കാലിൽ സാഷ്ടാംഗം നമസ്കരിച്ചു. മൂത്തമകനും ഭാരതചക്രവർത്തിയുമായ യുധിഷ്ഠിരൻ കാല്ക്കൽ വീണപ്പോൾ, അവർ അദ്ദേഹത്തിന് ഈ സന്ദേശം നല്കി (15_23_21):

'നിവർത്തസ്വ കുരുശ്രേഷ്ഠ ഭീമസേനാദിഭിഃ സഹ,
ധർമ്മേ തേ ധീയതാം ബുദ്ധിഃ മനസ്തേ മഹദസ്തു ച.

അല്ലയോ കുരുശ്രേഷ്ഠ, ഭീമസേനനോടും മററുള്ളവരോടുംകൂടി തലസ്ഥാനത്തേയ്ക്കു മടങ്ങു; നിന്റെ ബുദ്ധിയും ആജ്ഞാശക്തിയും ധർമ്മത്തിൽ ഉറച്ചുനില്ക്കട്ടെ; നിന്റെ ഹൃദയവും മനസ്സും വിശാലമായിരിക്കട്ടെ !

# 29

## മാനുഷികശക്തിയുടെ ശാസ്ത്രം *

**ആമുഖം**

ഈ സായാഹ്നത്തിൽ ഇവിടെ വന്നു് നിങ്ങളെ അഭിസംബോധന ചെയ്യുവാൻ ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് പബ്ലിക്ക് അഡ്മിനിസ്ട്രേഷന്റെ മഹാരാഷ്ട്ര ശാഖ, എന്നോടാവശ്യപ്പെട്ടതിനു് ഞാൻ അവരോട് കൃതജ്ഞനാണു്. ഭരണവും രാഷ്ട്രീയവും ഇന്നു് നമ്മുടെ രാജ്യത്തിൽ അതീവ പ്രാധാന്യമുള്ളവയായിത്തീർന്നിട്ടുണ്ടു്; നമുക്കു്, നമ്മുടെ ഭരണത്തിലും രാഷ്ട്രീയത്തിലും കൂടെ, ഭാരതത്തെ നശിപ്പിക്കുകയോ, സുശക്തവും സുന്ദരവുമായൊരു ഭാരതത്തെ ഉണ്ടാക്കുകയോ ചെയ്യാം. ഏതാണു് വേണ്ടതെന്നു് തീരുമാനിക്കേണ്ടതു് നമ്മളാണു്. ആരോഗ്യപൂർണ്ണമായൊരു ദേശീയവ്യവസ്ഥ കെട്ടിപ്പടുക്കേണമോ, അഥവാ, എല്ലാവിധ വിഷാംശങ്ങളേയും അതിൽനിറച്ചു് അവസാനം സമൂഹത്തെത്തന്നെ നശിപ്പിക്കേണമോ ? ഇതു് ശാസ്ത്രവാദം മാത്രമല്ല; 1947 ആഗസ്റ്റ് 15-ാംനു- അർദ്ധരാത്രിക്കു്, വിധിയുമായുള്ള നമ്മുടെ സങ്കേതവാഗ്ദാനാവസരത്തിൽ നമ്മുടെ സ്വാതന്ത്ര്യം ജീവൻ വെച്ചപ്പോൾ നാം വെച്ചുപുലർത്തിയിരുന്ന ആശകളും ആഗ്രഹങ്ങളും ദ്രവിച്ചുകൊണ്ടിരിക്കുമ്പോൾ, ഈ പ്രശ്നം അത്യന്തം സംഗതമായൊന്നായിത്തീർന്നിട്ടുണ്ടു്. ശാന്തമായും സമചിത്തതയോടും ഈ സ്ഥിതിവിശേഷത്തെ പരിഗണിച്ചു്, തളരാത്ത ഊർജ്ജസ്വലതയോടെ യുക്തമായ പരിഹാരങ്ങൾ നടപ്പിലാക്കേണ്ടതു്, എല്ലാ പൌരന്മാരുടെയും കടമയാണു്.

ഈ പശ്ചാത്തലത്തിൽ, ഇന്നത്തെ സായാഹ്നത്തിൽ വിശദീകരണത്തിനായി ഒരു പ്രത്യേകവിഷയത്തെ ഞാൻ തിരഞ്ഞെടുത്തിരിക്കയാണു്. ചില വർഷങ്ങൾക്കു് മുമ്പേ, തിരുവനന്തപുരം മെഡി

---

* ബോംബെയിലെ മന്ത്രാലയത്തിൽ, 1979 ഫെബ്രുവരി 6-ാംനു- ഇൻഡ്യൻഇൻസ്റ്റിട്യൂട്ട് ഓഫ് പബ്ളിക്ക് അഡ്മിനിസ്ട്രേഷന്റെ മേഖലാശാഖയിൽ ചെയ്ത വാചാപ്രസംഗത്തിന്റെ ശബ്ദലേഖനത്തെ അടിസ്ഥാനപ്പെടുത്തിയതു്.

ക്കൽ കോളേജിൽ ഞാൻ പ്രസംഗിച്ചപ്പോഠം, ഞാൻ കൈകാര്യം ചെയ്ത വിഷയം 'ഇരുപതാംശതാബ്ദത്തിലെ ശാസ്ത്രചിന്തയുടെ വെളിച്ചത്തിൽ മനുഷ്യൻെറ ആത്മീയജീവിതം' എന്നായിരുന്നു. പ്രിൻസിപ്പാളും, എന്നെ പരിചയപ്പെടുത്തിയ വേറൊരു മാന്യനും പറയുകയുണ്ടായി: സ്വാമിജി ഇന്നു് ഈ വിഷയത്തെക്കുറിച്ചെന്താണു് പറയുവാൻ പോകുന്നതെന്നു് ഞങ്ങഠംക്കറിഞ്ഞുകൂടാ; വിഷയം അത്രത്തോളം അമ്പരപ്പിക്കുന്നതാണു്. പക്ഷെ, അന്നത്തെപ്പോലെ ഇന്നും ഇതൊരു സുപ്രധാനമായ ചിന്താവിഷയമാണു്; എന്തുകൊണ്ടെന്നാൽ മനുഷ്യൻെറ ആന്തരീകജീവിതത്തെ വണ്ണത്തിൽ മാത്രമല്ല, ഗുണത്തിലും സമ്പന്നമാക്കുവാൻ സഹായിക്കുന്ന അനവധി സൂചനകളും നിർദ്ദേശങ്ങളും ശാസ്ത്രീയചിന്ത ഇന്നു് മനുഷ്യനു് കൊടുക്കുന്നുണ്ടു്. ഇത്രത്തോളം തന്നെ പ്രാധാന്യമുള്ളതും, അതുമായി അടുത്തബന്ധമുള്ളതുമാണു് ഇന്നത്തെ വിഷയം: 'മനുഷ്യൻെറ ഊർജ്ജവിഭവങ്ങളുടെ ശാസ്ത്രം.'

## 2 ഊർജ്ജത്തിൻെറ വിഷമഘട്ടം—ബാഹ്യവും ആന്തരികവും

പ്രകൃതിയിലെ പുതുക്കി എടുക്കുവാൻ സാദ്ധ്യമല്ലാത്ത ഊർജ്ജവിഭവങ്ങഠം വേഗത്തിൽ തീർന്നു പോവുന്നതുമായി ബന്ധപ്പെട്ട ഊർജ്ജത്തിൻെറ വിഷമസന്ധി എന്ന പ്രശ്നം ഇന്നു് ലോകമെങ്ങും ചർച്ച ചെയ്യപ്പെടുന്നുണ്ടു്. ദിവസേന ദിനപത്രങ്ങളിലും മാസികകളിലും ആസന്നമായ ഊർജ്ജക്ഷാമത്തെപ്പററി വായിക്കാം; ഈ വിഷമത്തെ എങ്ങനെ നേരിടാമെന്നതിനെപ്പററി ലോകത്തെങ്ങും ചർച്ചായോഗങ്ങളും നടക്കുന്നുണ്ടു്. ബാഹ്യമായ പരിതസ്ഥിതിയിൽക്കൂടെ മനുഷ്യനെ ബാധിക്കുന്നൊരു വിഷമമാണിതു്; അതു സാദ്ധ്യമാണെങ്കിൽ, സൌരോർജ്ജമാണു് ഇതിനു് ഏകപരിഹാരം എന്നും വിശ്വസിക്കപ്പെടുന്നു. ബാഹ്യമായ ഊർജ്ജത്തിൻെറ കാര്യത്തിലുള്ള ഈ പ്രതിസന്ധിയുടെ പശ്ചാത്തലത്തിൽ, സ്വാഭാവികമായും ഉയർന്നുവരുന്നൊരു ആലോചനയുണ്ടു്; എന്തുകൊണ്ടാണു് തന്നെ നേരിടുന്ന വെല്ലുവിളികളെ കൈകാര്യം ചെയ്യുവാൻ ഇന്നു മനുഷ്യനു കഴിയാതിരിക്കുന്നതു് ? തൻെറ സമർത്ഥമായ ശാസ്ത്രത്തേയും സാങ്കേതികവിദ്യയേയും ഉപയോഗിച്ചു് ഇത്ര സമ്പന്നമായൊരു സമൂഹത്തെ കെട്ടിപ്പടുത്തിട്ടും ഈ സമൂഹത്തിൽത്തന്നെ അവൻ തകർന്നും മുറിപററിയും ഇരിക്കേണ്ടിവന്നിട്ടുള്ളതു് എന്തുകൊണ്ടാണു് ? ചുററും എല്ലാ അനുകൂലസാഹചര്യങ്ങളുമുണ്ടായിട്ടും, ഉള്ളിൽ അവനു് സംതൃപ്തിയില്ലായ്മ അനുഭവപ്പെടുന്നതെന്തുകൊണ്ടു് ? തെററായൊരു ജീവിതവീക്ഷണത്തിൻെറ ഫലമായി, ഈ ബാഹ്യമായ ഊർജ്ജപ്രതിസന്ധിക്കുതന്നേയും കുറെയെങ്കിലും കാരണമായി ആന്തരികമായൊരു പ്രതിസന്ധി അവനിലുണ്ടോ ? ആധുനികസാങ്കേതികകണ്ടുപിടുത്തങ്ങഠം ഇളക്കിവിട്ടി

ട്ടുള്ള ഊർജ്ജങ്ങളാൽ ചക്രം കറങ്ങുന്നതിനുപകരം, തന്നെത്തന്നെ പിടിച്ചുനിർത്തുവാനും ബാഹ്യലോകത്തിലുള്ള തന്റെ ചലനങ്ങൾക്ക് ദിശാബോധം കൊടുക്കുവാനും അവനിൽ വല്ല ഊർജ്ജവുമുണ്ടോ? മററു ജീവികളെപ്പോലെ സ്വന്തം നിയന്ത്രണമില്ലാതെ പ്രകൃതിശക്തികളുടെ കയ്യിൽ പന്താടുന്നതിനുപകരം; തന്റെ ജീവിതത്തെ മേൽക്കൈയ്യോടുകൂടി നിയന്ത്രിക്കുവാൻ അവന് സാദ്ധ്യമല്ലെ? വൈയക്തികവും സഞ്ചിതവുമായ സമാധാനവും സഫലീകരണവും നേടുവാനുള്ള ജൈവികമായ കഴിവ് അവനില്ലേ?

## 3 ചലനവും ദിശാബോധവും

ഈ പ്രശ്നങ്ങൾ ഇന്ന് വെറും ശാസ്ത്രവാദം മാത്രമല്ലാതായിത്തീർന്നിരിക്കയാണ്. മനുഷ്യന്റെ നിലനില്പിനെത്തന്നെ ബാധിക്കുന്ന പ്രശ്നങ്ങളാണിവ. ആധുനികമനുഷ്യൻ അനുസ്യൂതമായ ചലനത്തിലാണ്. പക്ഷെ ഇതിൽ ദിശാബോധം കാണുന്നില്ല. ഒരു ശാസ്ത്രജ്ഞൻ പറയുകയുണ്ടായി: വളരെക്കാലം മുമ്പുതന്നെ, നക്ഷത്രങ്ങളെ നോക്കി, തന്റെ കപ്പലുകൾക്ക മാർഗ്ഗം നിർദ്ദേശിക്കുവാൻ മനുഷ്യൻ കണ്ടുപിടിച്ചു; പിന്നീട് അവൻ വടക്കുനോക്കിയന്ത്രത്തിന്റെ സൂചി കണ്ടുപിടിച്ചു; പിന്നീട് ആവി, വിദ്യുച്ഛക്തി, അണുശക്തി എന്നിവയെ കണ്ടുപിടിച്ചതോടുകൂടി കപ്പലുകളെ കൂടുതൽ കൂടുതൽ വേഗത്തിൽ ഓടിക്കാമെന്നായി. ഗതിവേഗം കൂട്ടുവാനുള്ള ഈ കണ്ടുപിടുത്തങ്ങളെല്ലാം കടലിൽ സഞ്ചരിക്കുന്നവയും ആകാശത്തിൽ സഞ്ചരിക്കുന്നവയുമായ വാഹനങ്ങൾക്ക് ഏതു ഭാഗത്തേയ്ക്കാണ് പോകേണ്ടതെന്ന് നിർദ്ദേശിക്കുന്ന നേരത്തേ നടത്തിയ നക്ഷത്രങ്ങളുടെയും ദിഗ്ദർശികസൂചിയുടെയും, പിന്നീട് കൂടുതൽ പരിഷ്കൃതമായ ദിഗ്ദർശികളായ ഉപകരണങ്ങളുടെയും കണ്ടുപിടുത്തങ്ങൾ നോക്കുമ്പോൾ നിസ്സാരങ്ങളാണ്.

## 4 അദ്ധ്യാത്മവിദ്യ – മനുഷ്യനിലെ മഹനതയുടെ ശാസ്ത്രം

ചലനത്തിന്റെ ഊർജ്ജസ്വലതയോടൊപ്പം ദിശാബോധമില്ലായ്മയുടേതായൊരു സ്ഥിതിവിശേഷമാണ് ഇന്നത്തേത്; ഇവിടെ നമ്മൾക്ക് ദിശാബോധം സിദ്ധിക്കുവാനുള്ളൊരു പുതിയ ശാസ്ത്രം, പുതിയ സങ്കേതികതവിദ്യ, ആവശ്യമായിത്തീർന്നിട്ടുണ്ട്. ഭൌതികശാസ്ത്രം ഇന്ന് വളരെയധികം വികസിച്ചിട്ടുണ്ട്, നക്ഷത്രശാസ്ത്രം, രസതന്ത്രം, ജീവശാസ്ത്രം ഇങ്ങനെയുള്ള ബാഹ്യപ്രകൃതിയുടെ ശാസ്ത്രങ്ങളും അതേ പോലെതന്നെയാണ്. പക്ഷെ മനുഷ്യശാസ്ത്രം തൃപ്തികരമാംവണ്ണം വികസിച്ചിട്ടില്ല. മനുഷ്യശാസ്ത്രം പ്രകൃതി ശാസ്ത്രങ്ങളോടൊപ്പം വളരുന്നില്ലെങ്കിൽ, മനുഷ്യൻ ക്രമേണ ദുർബ്ബലനാവുമെന്നും,

ഭൗതികശാസ്ത്രത്തിലെ അവൻെറ വിജയങ്ങരം അവൻെറ പരാജയങ്ങളാവുമെന്നും, ആധുനിക ശാസ്ത്രജ്ഞന്മാരിൽ പലക്കും തോന്നിത്തുടങ്ങിയിട്ടുണ്ട്. നമ്മുടെ നാട്ട് മനുഷ്യശാസ്ത്രത്തിലേയ്ക്കു് കനത്ത സംഭാവനകരം നല്ലിയിട്ടുണ്ട്. കൂടുതൽ സൂക്ഷ്മമായി, ഞാൻ ഇതിനെ മനുഷ്യനിലെ ഗഹനതയുടെ ശാസ്ത്രം എന്നു് വിളിക്കാം; ശരീരശാസ്ത്രം, ശരീരഘടനാശാസ്ത്രം, സ്വഭാവശാസ്ത്രം, ഫ്രോയിഡിൻെറ മനശ്ശാസ്ത്രങ്ങരം ഇത്യാദിയും മനുഷ്യശാസ്ത്രങ്ങളാണെങ്കിലും, അവ മനുഷ്യനിലെ ഗഹനമായ സത്യത്തെ സ്പർശിക്കാത്തതിനാൽ, അവയിൽനിന്നു് ഇതിനെ വ്യത്യസ്തമായി കാണേണ്ടതുണ്ട്.

മനുഷ്യനിലെ ഗഹനതയുടെ ശാസ്ത്രത്തിനു്, ഈ രാജ്യം നടത്തിയിട്ടുള്ള സുപ്രധാനവും അതുല്യവുമായ സംഭാവനകളെ മനസ്സിലാക്കുവാൻ, ഇവിടത്തെ ജനങ്ങരം കുറെക്കൂടെ സമയം ചിലവഴിക്കണമെന്നു് ഞാൻ ആശിക്കയാണു്; അദ്ധ്യാത്മവിദ്യ എന്നാണു് ഇതിനു സംസ്കൃതത്തിലുള്ള ശരിയായ പേർ. ലോകത്തെമ്പാടും ചിന്തിക്കുന്നവരുടെ ഇടയിൽ ഇന്നു് ഈ വിഷയത്തിൽ വലിയ താല്പര്യം കാണുന്നുണ്ട്. ആധുനിക ശാസ്ത്രീയചിന്തയുടെ അപര്യാപ്തതകളേയും അതു് ഭാരതത്തിലെ അദ്ധ്യാത്മ ചിന്തയുടെ കവാടത്തിൽ വന്നു് തട്ടിവിളിക്കുന്നതിനേയും പററി ലിങ്കൺ ബാർനെററു് തൻെറ പുസ്തകത്തിൽ പറയുന്നു. 'ദി യൂനിവേഴ്സ് ആൻറ് ഡാക്ടർ ഐൻസ്റ്റീൻ' (മെൻടർ പതിപ്പ്, ഭാഗങ്ങരം 126_27):

'ശാസ്ത്രീയ ചിന്തയുടെ വളച്ചയിൽ, ഒരു വസ്തുത ശക്തമാംവിധം വ്യക്തമായിട്ടുണ്ട്; പ്രകൃതിയിലെ ഏതൊരു രഹസ്യത്തിനും അപ്പുറത്തു് വേറൊരു രഹസ്യം കിടപ്പുണ്ടെന്നതിൻെറ സൂചന. ബുദ്ധിയുടെ എല്ലാ രാജവീഥികളും, സിദ്ധാന്തങ്ങളുടെയും അഭ്യൂഹങ്ങളുടെയും എല്ലാ ഇടവഴികളും, മനുഷ്യൻെറ യുക്തിക്കു് അളക്കാൻ സാധിക്കാത്തൊരു അഗാധതയിലാണു് അവസാനം എത്തിനില്ക്കുന്നതു്. എന്തുകൊണ്ടെന്നാൽ, മനുഷ്യൻെറ ജീവിതത്തിൻെറ ഉപാധികളെക്കൊണ്ടുതന്നെ, അവൻെറ പരിമിതിയും പ്രകൃതിബന്ധവും കാരണം തന്നെ, അവൻ ബന്ധനസ്ഥനാണു്. തൻെറ ചക്രവാളത്തെ വിദൂരതയിലേയ്ക്കു് നീട്ടും തോറും, കൂടുതൽ സ്പഷ്ടമായി ഒരു കാര്യം അവനു് ബോദ്ധ്യമാവുന്നു. ഭൗതികശാസ്ത്രജ്ഞനായ നീൽസ് ബോഹർ പറഞ്ഞപോലെ, 'ഗംഭീരമായ ഈ ജീവിതനാടകത്തിൽ, നാം പ്രേക്ഷകരും നടന്മാരുമാണു്.' അങ്ങനെ, മനുഷ്യൻ നേരിടുന്ന ഏററവും വലിയ രഹസ്യം മനുഷ്യൻ തന്നെയാണു്. തന്നെത്തന്നെ മനസ്സിലാക്കുവാൻ കഴിയാത്തതിനാൽ, അവനു്, താൻ എത്തിച്ചേർന്നിട്ടുള്ള ഈ ബൃഹത്തും അവകുണ്ഠിതവുമായ പ്രപഞ്ചത്തെ മനസ്സിലാക്കു

വാൻ കഴിയുന്നില്ല. തന്റെ ജൈവിക പ്രക്രിയകളെപ്പററി വളരെ കുറച്ചേ അവനറിവുള്ളു; ഇതിലും കുറവാണ്, ചുററുമുള്ള ലോകത്തെ മനസ്സിലാക്കുവാനും, യുക്തി പ്രയോഗിക്കുവാനും സ്വപ്നം കാണുവാനുമുള്ള അവന്റെ കഴിവിനെ മനസ്സിലാക്കുവാനുള്ള അവന്റെ സാമത്ഥ്യം. അവന്റെ സവ്വശ്രേഷ്ഠവും ഗൂഢതരവുമായ കഴിവിനെയാണെങ്കിൽ, ഏററവും ചുരുക്കമായേ അവൻ മനസ്സിലാക്കുന്നുള്ളു – അതായത്, തന്നെത്തന്നെ അതിലംഘിക്കുകയും, അപ്പോൾ താൻ നോക്കിക്കാണുന്നതിനെത്തന്നെ നിരീക്ഷിക്കുകയും ചെയ്യുവാനുള്ള കഴിവ്.

## 5 അദ്ധ്യാത്മവിദ്യ – ഭാരതീയപാരമ്പര്യത്തിൽ അതിന്റെ അതുല്യസ്ഥാനം

പുരാതനഭാരതത്തിലെ സാഹിത്യകാരന്മാർ മനുഷ്യാത്മാവിന്റെ ഈ ശാസ്ത്രത്തിന് ഏററവും ഉയന്ന സ്ഥാനം അനുവദിച്ചുകൊടുത്തു. ഊജ്ജതന്ത്രം, രസതന്ത്രം, ജന്തുശാസ്ത്രം, ജ്യോതിശ്ശാസ്ത്രം – ഈ വിദ്യകളെല്ലാം ഭാരതത്തിൽ അത്യധികം ആദരിക്കപ്പെടുകയും പരിശീലിക്കപ്പെടുകയും ചെയ്തിരുന്നു; പക്ഷെ എല്ലാ ശാസ്ത്രങ്ങളുടെയുമിടയിൽ ആദ്ധ്യാത്മവിദ്യയ്ക്കാണ് സവ്വപ്രധാനമായ സ്ഥാനം അനുവദിക്കപ്പെട്ടത്. പ്രത്യക്ഷലോകത്തിലെ തന്റെ പ്രാഭവങ്ങളെ എണ്ണി പറഞ്ഞുകൊണ്ട്, ബാഹ്യപ്രപഞ്ചത്തിലെ അന്തര്യാമിയും അപ്രത്യക്ഷവുമായ ദൈവികസത്യമാണ് അതിലെ ഏകസത്യം എന്ന് ഭഗവദ്ഗീതയിൽ അവതാരപുരുഷനായ ശ്രീകൃഷ്ണൻ പറയുന്നു. – 'വിദ്യകളിൽ, ഞാൻ അദ്ധ്യാത്മവിദ്യയാണ്.' ഊജ്ജതന്ത്രജ്ഞനായൊരാളെ, അയാൾ ഗവേഷണശാലയിലിരിക്കുന്നേടത്തോളം മാത്രമേ, അയാളുടെ ജ്ഞാനം സഹായിക്കയുള്ളു. അയാൾ വീട്ടിലേയ്ക്ക് മടങ്ങുകയും, കുടുംബാംഗങ്ങളോടും സഹപ്രവത്തകന്മാരോടും, സമൂഹത്തിലെ മററംഗങ്ങളുമായും ബന്ധങ്ങൾ പുലത്തുകയും ചെയ്യുമ്പോൾ, അദ്ദേഹത്തിന് ആ ശാസ്ത്രം സംഗതമായി തോന്നുകയില്ല. എല്ലാ ഭൌതിക ശാസ്ത്രങ്ങളെ സംബന്ധിച്ചും ഇതു തന്നെയായിരിക്കും സ്ഥിതി. ഊജ്ജതന്ത്രമോ മറേറതെങ്കിലും ഭൌതികശാസ്ത്രമോ അടിസ്ഥാനമാക്കി, ഒരു ഭത്താവ് ഭായ്യയോട് പെരുമാറിയാൽ, ആ വിവാഹം തകന്നു പോകും; മറിച്ച് ഭായ്യ ഭത്താവിനോട് ഇങ്ങനെ പെരുമാറിയാലും ഇങ്ങനെതന്നെ. ഒരു നേതാവ് ജനങ്ങളെ ഈ വിധം കൈകാര്യം ചെയ്താൽ, ആ സമൂഹത്തെ വഷളാക്കുകയായിരിക്കും ഫലം; ഇതിനെല്ലാം കാരണം, ആ ശാസ്ത്രങ്ങളുടെ പരിമിതമായ വ്യാപ്തിയും, മനുഷ്യസത്തയുടെ ഭൌതികേതരമായ ആകാരവുമാണ്. അദ്ധ്യാത്മവിദ്യയിൽ ഉദ്ബോധിപ്പിക്കപ്പെട്ടവിധം മനുഷ്യന്റെ ആഴങ്ങൾ അയാൾക്ക് മനസ്സിലാകുമ്പോൾ, തന്നോടും അന്യരോടും

ഉള്ള പെരുമാററത്തിൽ അദ്ഭുതകരമാംവണ്ണം അയാരം വിജയിക്കും. അതു കൊണ്ടാണ് ശ്രീകൃഷ്ണനും, ഭാരതത്തിലെ ശാസ്ത്രീയ – സാമൂഹിക – ദാർശനികചിന്തകന്മാരിൽ മിക്കപേരും, മനുഷ്യൻ ഗ്രഹിക്കേണ്ട ശാസ്ത്രങ്ങളിൽ വെച്ച് അദ്ധ്യാത്മവിദ്യയ്ക്ക് സർവ്വപ്രധാനമായ സ്ഥാനം നല്കിയത്.

## 6 മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രം

ഇന്ന് ഭാരതം, ഭൌതികശാസ്ത്രങ്ങളിൽ പ്രാവീണ്യം നേടുവാൻ കഠിനമായി അദ്ധ്വാനിക്കുകയാണ്. നമ്മുടെ ജനങ്ങരം ശതാബ്ദങ്ങളായി അവയെ അവഗണിച്ചിരുന്നു; ഭാരതത്തിലെ മിക്ക മാനുഷിക പ്രശ്നങ്ങളും ഇതിൽനിന്നുണ്ടായതാണ്. പക്ഷെ ഈ തെററുതിരുത്തുന്നതിൽ, നാം വേറൊരബദ്ധം ചെയ്യുകയാണ് – ദീർഘകാലമായി നാം വികസിപ്പിച്ചെടുത്ത അദ്ധ്യാത്മവിദ്യയെ അവഗണിക്കുക എന്നതു്; മനുഷ്യന്റെ വികസനത്തിനും സഫലീകരണത്തിനുമുള്ള നമ്മുടെ ഏററവും ശ്രേഷ്ഠമായ സാർവ്വദേശീയ സംഭാവനയാണ് ഈ വിദ്യ. പ്രമുഖജീവശാസ്ത്രജ്ഞനും മനുഷ്യസ്നേഹിയുമായ പരേതനായ സർ ജൂലിയൻ ഹക്സിലി, മനുഷ്യൻ ഇതിനകം വികസിപ്പിച്ചെടുത്തിട്ടുള്ള വിവിധ ഭൌതിക ശാസ്ത്രങ്ങളൊടൊപ്പം, പുതിയൊരു ശാസ്ത്രം വളർത്തേണ്ടതിന്റെ ആവശ്യകതയെ ചൂണ്ടിക്കാണിക്കുകയുണ്ടായി. ഭംഗിയേറിയൊരു പേർ അദ്ദേഹം അതിന് കൊടുത്തു: 'മനുഷ്യ സാദ്ധ്യതകളുടെ ശാസ്ത്രം.' ഡാർവിന്റെ 'ഒറിജിൻ ഓഫ് സ്പീഷീസ്' എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ച തിന്റെ ശതാബ്ദിയുടെ സ്മാരകമായി, 'പരിണാമം ഡാർവ്വിനുശേഷം' എന്ന വിഷയത്തെ പുരസ്കരിച്ച്. 1959–ൽ ഷിക്കാഗോ സർവ്വകലാശാലയിൽ നടന്ന ചർച്ചായോഗത്തിന്റെ അവസാനം, 'പരിണാമത്തിന്റെ ഭാവി' എന്ന വിഷയത്തെപ്പററി അദ്ദേഹം ചെയ്ത പ്രസംഗത്തിൽ, പരിണാമപ്രക്രിയയ്ക്ക് അദ്ദേഹം ഒരാത്മീയമായ അഭിമുഖം നല്കുകയുണ്ടായി. (എവലൂഷൻ ആഫ്ടർ ഡാർവിൻ, ഖണ്ഡം III, ഭാഗങ്ങരം 251–52).

'മനുഷ്യന്റെ പരിണാമം ജൈവമല്ല, മാനസിക–സാമൂഹികമാണ്; മാനസികപ്രവർത്തനങ്ങളുടേയും അവയുടെ ഉല്പന്നങ്ങളുടേയും സഞ്ചിതമായ സ്വയമേവ പകർത്തലും വ്യത്യാസപ്പെടുത്തലും ഉരം ക്കൊള്ളുന്ന സാംസ്കാരികപാരമ്പര്യത്തിന്റെ പ്രക്രിയയിൽക്കൂടെയാണ് അതു് പ്രവർത്തിക്കുന്നതു്. തദനുസൃതമായി, പരിണാമത്തിന്റെ മാനുഷികഘട്ടത്തിലെ പ്രധാന പടികരം കയറിയിട്ടുള്ളതു്, ജ്ഞാനത്തിന്റേയും, ആശയങ്ങളുടേയും, വിശ്വാസങ്ങളുടേയും പുതിയ രൂപങ്ങളിലേയ്ക്കുള്ള ആവിഷ്കരണത്തിൽക്കൂടെയാണ്—ഇവ ആദർശപരമാ

യവയാണ്, ശാരീരികമോ, ജൈവികമോ അല്ല.... അധീശത്വം പുലത്തുന്ന എല്ലാ സംഘടിതചിന്താരൂപങ്ങളും, ആത്യന്തികവും ആധുനികവുമായ ജീവിതപ്രശ്നങ്ങളുമായി ബന്ധപ്പെട്ടവയാണ്— മററൊരു വിധത്തിൽ പറഞ്ഞാൽ, ആത്യന്തികപ്രശ്നങ്ങൾ എന്ന് അന്നന്നു കരുതുന്നവ. അവയുടെ എല്ലാം തന്നെ ഉദ്ദേശം മനുഷ്യനേയും, അവൻ ജീവിക്കുന്ന ലോകത്തേയും, ആ ലോകത്തിൽ അവനുള്ള സ്ഥാനത്തേയും അത്ഥനിവ്വചനം ചെയ്യുക എന്നതാണ്. ചുരുക്കത്തിൽ, മനുഷ്യൻെറ ഭാവിയെപ്പററിയും പ്രാധാന്യത്തെപ്പററിയും വ്യാപ്തമായൊരു കാഴ്ചപ്പാട്.'

പരിണാമപ്രക്രിയയുടെ മനുഷ്യ–പൂവ്വഘട്ടത്തിൽ നടന്നിരുന്ന വലുപ്പത്തിലുള്ള വളച്ച്യുടെ സ്ഥാനത്ത് ഇപ്പോഴത്തേത് മൂല്യപരമായ വളച്ച്യാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹം വീണ്ടും പറകയാണ് (മേല്പറഞ്ഞ ഗ്രന്ഥം, ഭാഗങ്ങൾ 261 62): 'അത് (പരിണാമത്തിൻെറ ഭാവിദശ്നം) കാണിക്കുന്നത് വസ്തുവിനുപരി മനസ്സ് അധിപതിയായിരിക്കുന്നതും, എണ്ണം ഗുണത്തിന് വഴങ്ങിക്കൊടുക്കുന്നതുമാണ്.'

'എമർജെൻസ് ഓഫ് ഡാർവിനിസം,' എന്ന തൻെറ ലേഖനത്തിൽ, മനുഷ്യതലത്തിൽ പരിണാമപ്രക്രിയയുടെ ലക്ഷ്യം സഫലീകരണമാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു: (മേല്പറഞ്ഞ ഗ്രന്ഥം, ഖണ്ഡം 1, ഭാഗം 20)

'നമുക്ക് ഇന്നുള്ള അറിവിൻെറ വെളിച്ചത്തിൽ, മനുഷ്യൻെറ വിപുലമായ ലക്ഷ്യം, വെറുതെ, ജീവിച്ച് പോവുകയോ എണ്ണത്തിലുള്ള വദ്ധനവോ, ഘടനയെ കൂടുതൽ സങ്കീണ്ണമാക്കുകയോ പരിസരത്തിൽ കൂടുതൽ നിയന്ത്രണം കരസ്ഥമാക്കുകയോ അല്ല—അത് വദ്ധിച്ച സഫലീകരണമാണ്. മനുഷ്യവംശം ഒട്ടാകെയും അതിലെ വ്യക്തികളോ ഓരോരുത്തരും പ്രത്യേകമായും വദ്ധിച്ച സാദ്ധ്യതകളെ കൂടുതൽ പൂണ്ണമായി സഫലീകരിക്കുക, എന്നതാണെന്ന് പറയാം.'

ഈ ലക്ഷ്യം നിറവേററുവാൻ, മനുഷ്യസാദ്ധ്യതകളുടേതായൊരു പുതിയ ശാസ്ത്രം വികസിപ്പിച്ചെടുക്കേണമെന്ന് അദ്ദേഹം പറയുന്നു. (മേല്പറഞ്ഞ ഗ്രന്ഥം. ഖണ്ഡം 1 ഭാഗം 21):

'മനുഷ്യൻെറ ആത്യന്തികമായ ലക്ഷ്യം കൂടുതൽ സഫലീകരണമാണെന്ന് അംഗീകരിച്ചാൽ, മുന്നിൽ കിടക്കുന്ന മാനസികസാമൂഹികപരിണാമത്തിൻെറ ദീഘമായ മാഗ്ഗത്തിൽക്കൂടെ നയിക്കുന്നതിനായി, മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം ആവശ്യമായിരിക്കും.'

വളരെക്കാലത്തിനുമുമ്പ്, ഉപനിഷത്തുകളിലും, ഗീതയിലും ഭാരതം വികസിപ്പിച്ചെടുത്ത അദ്ധ്യാത്മവിദ്യ, ഇത്തരം മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രത്തിൻെറ ആവശ്യത്തോടുള്ളൊരു പ്രതികരണമായിരുന്നു. മൂന്ന് കിലോഗ്രാമിൽ താഴെ ഘനമുള്ള നവജാതമായൊരു ശിശു, ചൂടോ തണുപ്പോ കൂടിയാൽ മരിച്ചുപോകുന്നത്ര മൃദുവാണ്. പക്ഷേ അതിൻെറ പ്രകാശിക്കുന്ന കണ്ണുകഠം നോക്കൂ ! അവയ്ക്കും പിന്നിൽ ആഴങ്ങളും അവയ്ക്കിടയിൽ എവിടെയോ സുപ്താവസ്ഥയിൽ കിടക്കുന്ന ബൃഹത്തായ ഊർജ്ജങ്ങളും ഉണ്ടെന്ന് നിങ്ങഠം സംശയിക്കും; അതിൻെറ ശിക്ഷണത്തിനുവേണ്ട മുഴുവൻ ശ്രമവും ആ ഊർജ്ജങ്ങളെ കെട്ടഴിച്ച് വിടുവാനായിരിയ്ക്കണമെന്ന് നിങ്ങഠംക്ക് തോന്നും. ഇതിൽക്കൂടെ അവർ ഒരു ദിവസം, മഹത്തായൊരു ശാസ്ത്രകാരനോ, ഒളിമ്പിക്ക് ഓട്ടക്കാരനോ, രാജ്യതന്ത്രജ്ഞനോ, പുണ്യപുരുഷനോ ആയേയ്ക്കാം: ഈ സാദ്ധ്യതകളെല്ലാം ആ കൊച്ചുശരീരത്തിൽ മറഞ്ഞിരിക്കുന്നുണ്ട്.

## 7 'തത് ത്വം അസി'—അതിൻെറ ഗഹനമായ അർത്ഥം

ഛാന്ദോഗ്യോപനിഷത്തിൽ (VI-viii-7), ചെറിയൊരു വാക്യമുണ്ട്: നമ്മിൽ പലരും അത് കേട്ടിരിക്കും, പക്ഷേ ചുരുക്കം പേർ മാത്രമേ അതിൻെറ ഗഹനമായ അർത്ഥപൂർണ്ണത മനസ്സിലാക്കിയിരിക്കയുള്ളു. 'തത് ത്വം അസി'—അത് നീ ആകുന്നു: ഇതാണ് ആ വാക്യം. ഉത്തരകാശി മുതലായ ഹിമാലയത്തിലെ ഏകാന്തസ്ഥാനങ്ങളിൽ താമസിക്കുന്ന മഹർഷിമാക്കും പുണ്യാത്മാക്കഠംക്കും മാത്രം വേണ്ടതാണ് ഇതെന്നായിരുന്നു നമ്മുടെ ധാരണ; ഭരണകർത്താവോ, സാധാരണപൌരനോ, വ്യവസായത്തൊഴിലാളിയോ, വീട്ടമ്മയോ, ആയവക്ക് ഇതുമായി ബന്ധമില്ല. നമ്മുടെ ഈ ധാരണ തെററാണ്; സ്വാമി വിവേകാനന്ദൻ ഉദ്ബോധിപ്പിച്ചപോലെ, ഈ സത്യം എല്ലാവക്കുമുള്ളതാണ്. നമ്മുടെ ഉപനിഷത്തുകളിൽ രൂപം കൊണ്ടിട്ടുള്ള മനുഷ്യനിലെ അഗാധതയുടെ ഈ ശാസ്ത്രവുമായും, ഇത്തരം ഗഹനങ്ങളായ വാക്യങ്ങളുമായും പരിചയപ്പെട്ടപ്പോഠം, പ്രായോഗികമതികളും ചിന്തകന്മാരുമായ പല പാശ്ചാത്യശാസ്ത്രജ്ഞന്മാരും അവയുടെ ആന്തരാർത്ഥം ഗ്രഹിക്കുകയും ആധുനികമനുഷ്യന് അവയുടെ സാംഗത്യമെന്തെന്ന് വ്യക്തമാക്കിത്തരികയും ചെയ്യുന്നതു് ആവേശകരമായൊരു അനുഭവമാണ്. അവിശ്വാസിയും സ്ഥാപിതമതങ്ങളിൽനിന്ന് ബഹുദൂരം ജീവിച്ചിരുന്ന ഒരാളുമായിരുന്നുവെങ്കിലും പ്രശസ്തജീവശാസ്ത്രജ്ഞനായ പരേതനായ ജെ. ബി. എസ്. ഹാൽഡെയിൻ, നമ്മുടെ സംസ്കാരത്തിൽ അദ്ഭുതകരമായ എന്തോ ഉണ്ടെന്ന് വിശ്വസിച്ചിരുന്നു. നമ്മുടെ ദാരിദ്ര്യത്തെപ്പററിയും

പിന്നോക്കാവസ്ഥയെപ്പററിയും, നമ്മുടെ ആയിരമായിരം പ്രശ്നങ്ങളെപ്പററിയും അദ്ദേഹത്തിന്ന് നല്ലവണ്ണം അറിയാമായിരുന്നു; എന്നിരുന്നാലും, രണ്ടാം ലോകമഹായുദ്ധത്തിനുശേഷം, അദ്ദേഹം വികസനത്തിൻെറ ഉച്ചകോടിയിൽ നില്ക്കുന്ന സ്വന്തം രാജ്യത്തെ വിട്ട്, ഭാരതത്തിലേയ്ക്ക് വന്ന്, ഭുവനേശ്വരത്ത് താമസമുറപ്പിച്ചു; തൻെറ ഗവേഷണശാലയെ അവിടെ സ്ഥാപിച്ചു. പിന്നീട് അദ്ദേഹം അവിടെ വെച്ച് അന്തരിച്ചു. 'യൂനിററി ആൻറ് ഡൈവേഴ്സിററി ഓഫ് ലൈഫ്'' എന്ന വിഷയത്തെ അധികരിച്ച് അദ്ദേഹം ചെയ്ത പ്രസംഗങ്ങളിൽ അധികരിച്ച ആവേശത്തോടുകൂടി അദ്ദേഹം പറകയാണ് (ആർ ബി. ലാലിൻെറ, 'ദി ഗീത ഇൻ ദി ലൈററ് ഓഫ് മോഡേൺ സയൻസ്', ഭാഗങ്ങൾ 24_25_ൽ ഉദ്ധരിച്ചത്'):

ഊർജ്ജതന്ത്രത്തിൽ ഈ ശതാബ്ദത്തിൽ ഉണ്ടായിട്ടുള്ള കണ്ടുപിടുത്തങ്ങളിൽ രണ്ടെണ്ണത്തിനുമാത്രമേ ഗഹനമായ താത്വികപ്രാധാന്യമുള്ള എന്ന് ഞാൻ വിശ്വസിക്കുന്നു. സമയവും സ്ഥലവും ഒരേ പാരസ്പര്യത്തിൻെറ വശങ്ങളാണെന്ന ഐൻസ്റ്റീൻെറ കണ്ടുപിടുത്തമാണ് ഒന്ന്. ഒരേ തരത്തിലുള്ള രണ്ടു കണങ്ങൾ തമ്മിലുള്ള വ്യത്യാസം കേവലമായതല്ലെന്നതാണ് രണ്ടാമത്തേത്. ഈ തത്ത്വത്തിന് വേണ്ടും വണ്ണം രൂപംകൊടുക്കുവാൻ വേണ്ടതായ പദങ്ങൾ നമുക്കിപ്പോൾ ഇല്ല. ഞാനും നിങ്ങളും തമ്മിലും അടുത്തുള്ള കൊതുവും ഞാനും തമ്മിലുമുള്ള വ്യത്യാസം കേവലമല്ലെന്നു വിശ്വസിക്കുവാൻ അത് എന്നെ പ്രേരിപ്പിക്കുന്നു. ജീവിതത്തിൻെറ ഐക്യത്തെപ്പററി സമ്പൂർത്തവും വിശദവുമായ ധാരണയുള്ള ഏവനും _ അറുപതു വർഷങ്ങൾ ജീവശാസ്ത്രം പഠിച്ചിട്ടാണ് എനിക്ക് ഇവിടെയെത്തുവാൻ കഴിഞ്ഞത് _ എല്ലാ ജീവിതത്തോടും സസ്യജാലങ്ങളോടടക്കം കുറെയെങ്കിലും മതിപ്പ് ഉണ്ടായിരിക്കും .... മൺസ്റ്ററിൽ ഉള്ള മൃഗപരീക്ഷണശാലയിലെ വലിയ മുറിയിലെ ചുമരുകളിൽ _ ഇവിടെയാണ് പ്രൊഫസർ റെൻഷ് ജീവനുള്ള മൃഗങ്ങളെ സൂക്ഷിച്ചിരുന്നത്_ ഈ വാക്കുകൾ എഴുതപ്പെട്ടിട്ടുണ്ട്. 'തത് ത്വം അസി'. ഈ മഹാവാക്യം സൂചിപ്പിക്കുന്ന ചില വസ്തുതകളെയെങ്കിലും നിങ്ങളിലാരെയെങ്കിലും ധരിപ്പിക്കുവാൻ ഞാൻ സഹായിച്ചിട്ടുണ്ടെങ്കിൽ എൻെറ പ്രസംഗങ്ങൾ വൃഥാവിലായിട്ടില്ല.

## 8 മനുഷ്യനും പ്രകൃതിക്കും പിന്നിൽ ചിത്ശക്തിയുണ്ടെന്ന വേദാന്തദർശനം

ക്ഷണികങ്ങളായ ക്വാൺടം പദാർത്ഥങ്ങൾക്ക് ഭൗതിക പ്രപഞ്ചത്തിലെ കൂടുതൽ സ്ഥിരങ്ങളായ തന്മാത്രീയഘടനകൾക്ക്

പിന്നിൽ അസീമമായ ഊജ്ജമണ്ഡലം ഉണ്ടെന്നു് ആധുനിക ഊർജ്ജതന്ത്രം പഠിപ്പിക്കുന്നതുപോലെ നമ്മിൽ ഓരോരുത്തരിലും ബൃഹത്തായ ഊർജ്ജം സൂക്ഷ്മമായിരിക്കുന്നുണ്ടെന്നു് വേദാന്തം പ്രഖ്യാപിക്കുന്നു. നമ്മുടെ മതഗ്രന്ഥങ്ങളിലെ ഏററവും ശ്രേഷ്ഠങ്ങളായ സൂക്തങ്ങൾ ഈ സത്യത്തിൽ അധിഷ്ഠിതമാണ്. പ്രപഞ്ചത്തിലും മനുഷ്യനിലുമുള്ള പരമമായ സത്യത്തെ ചിത്ശക്തി എന്നു് സങ്കല്പിച്ചും അതിനെ പരാശക്തിയായും ആദ്യാശക്തിയായും ദേവിയായും ചിത്രീകരിച്ചും ദേവീമാഹാത്മ്യം താഴെ കൊടുത്തമാതിരിയുള്ള ശ്ലോകങ്ങളിൽ അവരുടെ സ്തുതി ഗീതം പാടുന്നു (V. 20):

യാ ദേവീ സർവ്വഭൂതേഷു ശക്തിരൂപേണ സംസ്ഥിതാ
നമഃ തസ്യൈ നമഃ തസ്യൈ നമഃ തസ്യൈ നമോനമഃ.

എല്ലാ ജീവികളിലും ശക്തിരൂപത്തിൽ സന്നിഹിതയായിരിക്കുന്ന ആ ദിവ്യമാതാവിനെ ഞാൻ വീണ്ടും വീണ്ടും നമിക്കുന്നു.

ഈ ശക്തിയുടെ സ്വഭാവമെന്താണ്? ബാഹ്യലോകത്തിൽ വാതശക്തി, കടൽത്തിരകളിലെ ശക്തി, ജലശക്തി, താപീയ ശക്തി, അണുശക്തി, ദേഹശക്തി, കുതിരശക്തി എന്നിങ്ങനെ പലതുമുണ്ടു്. അതുപോലെതന്നെ ഓരോ മനുഷ്യനിലും വിവിധ തരത്തിലും തലത്തിലുമുള്ള ശക്തികളുണ്ടു്. മനുഷ്യനിലുള്ള ഈ അദ്ഭുതകരമായ ശക്തിയുടെ വർണ്ണരാജിയെ ലോകത്തിലെ മതപരമോ മതേതരമോ ആധുനികമോ പൌരാണികമോ ആയ യാതൊരു ഭൌതികശാസ്ത്രവും സാഹിത്യവും നമ്മുടെ പൌരാണിക ഉപനിഷത്തുകളും ഗീതയും പഠിച്ച വിധത്തിൽ ഇത്ര സമഗ്രമായും ദീപ്തമായും പഠിച്ചിട്ടില്ല. ഇന്നു് ഭാരതത്തിലും മററു് വികസ്വര രാജ്യങ്ങളിലും ഭൂമിശാസ്ത്രപരവും സാങ്കേതികവുമായ ഉദ്യമങ്ങളിൽക്കൂടി മനുഷ്യൻ തന്റെ ബാഹ്യമായ ഭൌതികശക്തിയെ വദ്ധിപ്പിക്കുവാൻ ശ്രമിക്കയാണ്. പക്ഷെ സാമൂഹികസന്നിവേശത്തെ ശക്തിപ്പെടുത്തുകയും സമ്പന്നമാക്കുകയും ചെയ്യുന്നതോടൊപ്പം മനുഷ്യനെയും തുല്യയളവിൽ ശക്തിപ്പെടുത്തുന്നില്ലെങ്കിൽ മനുഷ്യനാണു് കഷ്ടപ്പെടുവാൻ പോകുന്നതു്. ഇന്നു് ധാരാളം ആളുകൾ ഈ ആശയത്തെ അനുമോദിക്കുകയും സ്വീകരിക്കുകയും ചെയ്യുന്നുണ്ടു്. പക്ഷെ മനുഷ്യനെ ശക്തിപ്പെടുത്തുക എന്നതിന്റെ അത്ഥമെന്താണു് എന്നു് അവർ വാസ്തവത്തിൽ ധരിച്ചിട്ടില്ല.

## 9 ശാരീരിക ഊജ്ജത്തിന്റെയും മാനസിക ഊജ്ജത്തിന്റെയും പരിമിതികൾ

രണ്ടുതരം മാനുഷിക ഊർജ്ജങ്ങളെപ്പററിയേ നമുക്കറിയാവൂ; ഒന്നു് ശാരീരികം മറേറതു് മാനസികം. ആധുനികശാസ്ത്രവും പാശ്ചാ

ത്യ സംസ്കാരവും ഇവയെ ഇക്കാലത്തു് ഉജ്ജ്വലമായി വികസിപ്പിച്ചിട്ടുണ്ട്. പക്ഷെ അതുകൊണ്ടായോ ? ഇന്നു നാം കാണുന്നതു്, ദേഹബലവും മാനസിക ബലവുമുണ്ടായിട്ടും മനുഷ്യൻ അസംതൃപ്തനായിരിക്കുന്നു എന്നാണു്; പുരോഗതിക്കൊപ്പംതന്നെ മനുഷ്യൻെറ ആന്തരിക ജീവിതത്തെ സംബന്ധിച്ച പ്രശ്നങ്ങൾ വദ്ധിച്ചുവരുന്നു. അക്രമങ്ങളുടെയും മയക്കുമരുന്നിൻെറയും മദ്യപാനത്തിൻെറയും ലൈംഗികാസക്തിയുടെയും മാനസികതകച്ചയുടെയും സ്ഫോടനങ്ങളെപ്പററി നാം കേൾക്കുന്നുണ്ടു്. വെറും ശാരീരികവും ബുദ്ധിപരവുമായ ഊർജ്ജത്തിനു പുറമെ ഈ സ്ഫോടകസമ്മർദ്ദങ്ങളെ നേരിടുവാനും അതിജീവിക്കുവാനും പുതിയൊരു ശക്തി, പുതിയ ഊജ്ജത്തിൻെറ ഒരു ഉറവിടം, മനുഷ്യരാശിക്കു് ഇന്നാവശ്യമാണു്. പക്ഷെ ശ്രേഷ്ഠമായ ഊജ്ജത്തിൻെറ ഒരു ഉറവിടം മനുഷ്യനിലുണ്ടോ ? ഇതിനെ പ്രതിപാദിക്കുന്നൊരു ശാസ്ത്രവും അതിനെ പ്രാവത്തികമാക്കാനൊരു കലയും ഉണ്ടോ ? യൂറോപ്പ് അമേരിക്ക ആസ്ത്രേലിയ റഷ്യ മുതലായ രാജ്യങ്ങളിലെ ജനങ്ങളും അവിടത്തെ സവ്വകലാശാലകളിലെ വിദ്യാത്ഥികളും അദ്ധ്യാപകന്മാരും ദിവസേന ചോദിക്കുന്ന ചോദ്യങ്ങളാണിവ. ആധുനിക വ്യവസായയുഗത്തിൻെറ ഞെട്ടൽ അനുഭവപ്പെട്ട ശേഷം നമ്മുടെ ആളുകളും ഇന്നു് ഇതേ ചോദ്യങ്ങൾ ചോദിച്ചുതുടങ്ങീട്ടുണ്ടു്.

ഒരുവനെ ശക്തനും, അചഞ്ചലനും, പ്രശാന്തനും, പൂണ്ണസമന്വയം നേടിയവനുമാക്കാൻ പററിയ വല്ല ഊജ്ജവും മനുഷ്യനിലുണ്ടോ ? മനുഷ്യൻെറ സാമ്പത്തികവും സാമൂഹിക-രാഷ്ട്രീയവുമായ പരിസരത്തെ മാററിയതുകൊണ്ടോ, പാർലിമെണ്ടു് പുതിയ നിയമങ്ങൾ അംഗീകരിച്ചതുകൊണ്ടോ, ഇത്തരമൊരു മനുഷ്യനെ സൃഷ്ടിക്കുവാനാകുമോ ? നമ്മുടെ രാജ്യത്തിലും മററു രാജ്യങ്ങളിലും സ്ത്രീപുരുഷന്മാർ കോഴ കൊടുക്കലും സാമൂഹികഅഴിമതിയും മറെറല്ലാവിധസാമൂഹിക അനാചാരങ്ങളും കാരണം, ഉയന്ന സ്ഥലങ്ങളിൽനിന്നു് അധഃപതിക്കുന്നതായുള്ള ദുരന്തത്തെപ്പററി നാം വായിക്കുകയും കേൾക്കുകയും ചുററും കാണുകയും ചെയ്യുന്നുണ്ടു്. ഈ പ്രശ്നത്തെ വിജയകരമായി കൈകാര്യം ചെയ്യുകയും, താഴോട്ടേയ്ക്കു് വലിക്കുന്ന ശക്തികളെ നേരിട്ടു്, ഉറച്ചു നില്ക്കുവാൻ വേണ്ട കരുത്തു് കൊടുക്കുന്നതായുമുള്ള വല്ല ശാസ്ത്രവുമുണ്ടോ ? നമ്മുടെ പൌരാണികവും ഇന്നും ജീവിക്കുന്നതുമായ അദ്ധ്യാത്മവിദ്യ പറയുന്നു, ഉണ്ടു് എന്നു്. ഈ വിഷയത്തിലേയ്ക്കുള്ള അല്പമായ അന്വേഷണംപോലും, രാജ്യത്തിൻെറ സ്വഭാവദാർഢ്യം വദ്ധിപ്പിക്കുവാനും ഭാവിയെപ്പററി പ്രതീക്ഷ നല്കുവാനും ശക്തമായി സഹായിക്കും. ശ്രീകൃഷ്ണൻ ഗീതയിൽ (II. 40) പറയുംപ്രകാരം: 'സ്വല്പമപ്യസ്യ ധമ്മസ്യ ത്രായതേ മഹതോ ഭയാത്.' ഈ ധമ്മത്തിൻെറ ചെറിയ അംശംപോലും വലിയ ഭയത്തിൽനിന്നു് മനുഷ്യനെ

രക്ഷിക്കം. ഈ വിഷയം ബൃഹത്തും ഗഹനവുമാകയാൽ ഞാൻ അതിനെ ഇന്നു് ചുരുക്കമായി മാത്രമേ പ്രതിപാദിക്കുന്നുള്ളു. ആവുന്നത്ര ശാസ്ത്രീയമായും, വിശദമായും ഇതിനെ ഞാൻ 'ദി മെസ്സേജ് ഓഫ് ദി ഉപനിഷത്സ്'' എന്ന എൻെറ ഗ്രന്ഥത്തിൽ, പ്രത്യേകിച്ചും കഠോപനിഷത്തിൻെറ മൂന്നാം അദ്ധ്യായത്തെ ചർച്ച് ചെയ്യുന്ന ഭാഗങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്; ഈ ഗ്രന്ഥം ഭാരതീയവിദ്യാഭവൻ പ്രസിദ്ധം ചെയ്തിട്ടുള്ളതാണു്.

## 10 മാനുഷികഊർജ്ജം – സ്ഥൂലവും സൂക്ഷ്മവും

മനുഷ്യനിൽ പ്രത്യക്ഷമാവുന്ന ഊർജ്ജത്തിൻെറ പ്രഥമരൂപം ശാരീരികമാണു്. പുതുതായി പെററുവീണ കുട്ടി, അതിൻെറ കൈകാലുകൾ ഇളക്കി ഈ ശക്തിയെ പ്രകടിപ്പിക്കുകയും വികസിപ്പിക്കുകയും ചെയ്യുന്നു. ഇതിനെ മാംസപേശികളുടെ ഊർജ്ജം എന്നു് പറയാവുന്നതാണു്. അവയവങ്ങളുടെ തുടർച്ചയായുള്ള വ്യായാമത്തിനാലും ഭക്ഷണത്തിൽനിന്നു കിട്ടുന്ന പോഷകത്തിനാലും ഇതു് വദ്ധിക്കുന്നു. പക്ഷെ ഈ ശക്തി സ്ഥൂലമായതാണു്. മാംസപേശിക്കു പിന്നിൽ, ചെറിയൊരു ഞരമ്പുണ്ടു്. അതിനെ ഖണ്ഡിച്ചാൽ, എത്ര തന്നെ ശക്തിയുള്ളതും വളർന്നതുമാണെങ്കിലും, ആ മാംസപേശി മരിക്കുന്നു; അതിൻെറ ശക്തി നിശ്ശേഷം നഷ്ടപ്പെടുന്നു. ഇങ്ങനെ, നമ്മുടെ അന്വേഷണത്തിൻെറ പ്രാരംഭത്തിൽത്തന്നെ, മനുഷ്യൻെറ മാംസപേശിയുടെ സ്ഥൂലമായ ശക്തിക്കു് പിന്നിൽ, നാഡീവ്യൂഹത്തിൽ, സൂക്ഷ്മവും പക്ഷെ കൂടുതൽ പ്രാധാന്യമുള്ളതുമായൊരു ഊർജ്ജവ്യവസ്ഥ ഉണ്ടെന്നു് നമുക്കു് മനസ്സിലാക്കാം. കൂടുതൽ അന്വേഷിക്കുമ്പോൾ, ഈ നാഡീവ്യൂഹത്തിനുപിന്നിൽ, അതിനെ നിലനിർത്തുകയും നിയന്ത്രിക്കുകയും ചെയ്യുന്ന സൂക്ഷ്മമായ ആത്മീയചൈതന്യത്തിൻെറ ഒരു വ്യവസ്ഥ ഉണ്ടെന്നു് കാണാം. ഇതു് കേടുവരികയോ, ദുർബ്ബലമാവുകയോ ചെയ്താൽ, മാംസപേശിയുടേയും ഞരമ്പിൻെറയും പ്രവർത്തനശേഷി നഷ്ടപ്പെടും; ഇങ്ങനെ നോക്കിയാൽ, നാം കൂടുതൽ കൂടുതലായി മനുഷ്യനിലെ ആഴങ്ങളിലേയ്ക്കു് പ്രവേശിക്കുമ്പോൾ, കൂടുതൽ സൂക്ഷ്മമായ ശക്തികൾ അവിടെയുള്ളതായിക്കാണാം. മാത്രമല്ല, നാം സ്ഥൂലത്തിൽനിന്നു് സൂക്ഷ്മത്തിലേയ്ക്കു് പുരോഗമിക്കുമ്പോൾ, മനുഷ്യനിലുള്ള ഊർജ്ജത്തിൻെറ ഉറവിടങ്ങളും എണ്ണത്തിലും വണ്ണത്തിലും, വ്യാപ്തിയിലും വലുപ്പത്തിലും വളരുന്നതായും കാണാം. നമ്മുടെ ഉപനിഷത്തുകളിലെ പൌരാണികമഹർഷിമാർ, അവരുടെ സുശിക്ഷിതവും ശുദ്ധവുമായ മനസ്സുകളെക്കൊണ്ടു്, മനുഷ്യനിലെ ആഴങ്ങളിലേയ്ക്കു് കടന്നുചെല്ലുവാൻ ശ്രമിച്ചു.

## 11 മനുഷ്യനിലെ ആത്മചൈതന്യം — അപരിമേയമായ ഊർജ്ജത്തിന്റെ കേന്ദ്രം

അവർ എന്താണവിടെ കണ്ടതു്? ദേഹത്തിനും, നാഡീവ്യൂഹത്തിനും, ആത്മീയചൈതന്യത്തിനുതന്നെയും പിന്നിലായി, മനുഷ്യന്റെ അപരിമേയമായ ചൈതന്യത്തെ അവർ കണ്ടു — അതുല്യവും ബൃഹത്തുമായ ശക്തിയുടെ ഉറവിടം; ഇതാണു് മനുഷ്യന്റെ യഥാർത്ഥ സ്വത്വം, ആത്മാവു് എന്നു് അവർ തിരിച്ചറിഞ്ഞു. നേരത്തേ പറഞ്ഞ ഹ്രസ്വമായ മന്ത്രത്തിൽ സംഗ്രഹിച്ചിട്ടുള്ളതു് ഈ കണ്ടുപിടുത്തത്തെയാണു്: 'തത് ത്വം അസി.' ഐയിൻസ്റ്റിൻ, പ്രപഞ്ചത്തിലെ എല്ലാ ഭൌതികഊർജ്ജവ്യവസ്ഥകളേയും ഏകീകരിച്ചുകൊണ്ടു് ആവിഷ്കരിച്ച $E = mc^2$ എന്ന സൂത്രത്തിനുസമമായുള്ള ഈ വാക്യം, പിതാവും ഗുരുവുമായ ആരുണി തന്റെ മകനും ശിഷ്യനുമായ ശ്വേതകേതുവിനു് നല്കിയ പ്രബോധനത്തിന്റെ മർമ്മമാണു്. മനുഷ്യനും പ്രപഞ്ചത്തിനും പിന്നിൽ ബ്രഹ്മത്തിന്റെ അഥവാ ആത്മാവിന്റെ അനന്തവും ശുദ്ധവുമായ പ്രജ്ഞയിൽ ഒരു ഏകീകൃത ആത്മീയ ഊർജ്ജവലയം ഉണ്ടെന്നു് കണ്ടുപിടിച്ച അദ്ദേഹം, പറയുകയാണു്. (ഛാന്ദോഗ്യ ഉപനിഷത്തു് IV-8-7):

സ യ ഏഷോ$\int$ണിമൈതദാത്മ്യമിദം സർവ്വം
തത് സത്യം, സ ആത്മാ, തത് ത്വം അസി, ശ്വേതകേതോ.

എല്ലാററിന്റേയും മൂലകാരണമായി പറഞ്ഞ സത്തെന്നു പറയുന്ന ആ അതിസൂക്ഷ്മഭാവം തന്നെയാണു് ഈ ജഗത്തിന്റെയെല്ലാം ആത്മാവായിരിക്കുന്നതു്. അതുമാത്രമാണു് സത്യമായിട്ടുള്ളതും എല്ലാററിന്റേയും ആത്മാവായിട്ടുള്ളതും. അല്ലയോ ശ്വേതകേതോ, അതു നീ തന്നെയാകുന്നു.'

ശ്വേതകേതുവിൽക്കൂടി ആ ഉപനിഷത്തു് മനുഷ്യവർഗ്ഗത്തോടു മുഴുവനും പറയുകയാണു്:

'അസീമവും, നിത്യവും ശുദ്ധവുമായ ആ ആത്മാവു തന്നെയാണു് നിങ്ങൾ. നിങ്ങളുടെ യഥാർത്ഥ ഭാവമതാണു്; നിങ്ങൾ ഈ ജൈവികവ്യവസ്ഥയല്ല; നിങ്ങൾ വിചാരിക്കുന്നപോലെ ഈ ക്ഷുദ്ര വ്യക്തികളല്ല. നിങ്ങളുടെ പരിമിതമായ ബാഹ്യജീവിതവ്യവസ്ഥയ്ക്കു് പിന്നിൽ അപരിമേയമായൊരാകാരമുണ്ടു്. അതിനെ മനസ്സിലാക്കുക; അതിനെ നിങ്ങളിൽ പ്രകാശിപ്പിക്കുക; മററുള്ളവരിൽ പ്രകാശിപ്പിക്കുവാൻ സഹായിക്കുക. മനുഷ്യവികസനത്തിന്റേയും സാക്ഷാത്ക്കാരത്തിന്റേയും ശാസ്ത്രം ഇതാണു്.'

'വേദാന്തപരിപാടി' എന്ന പേരിൽ, 1997 ഫെബ്രുവരിയിൽ തമിഴ്നാട്ടിലെ കുംഭകോണത്തുവെച്ച് ചെയ്ത പ്രസംഗത്തിൽ സ്വാമി വിവേകാനന്ദൻ ആവേശകരമായ ഈ വേദാന്തസത്യം ഉദ്ഘോഷിക്കയുണ്ടായി. (വി. സാ. സ. ഭാഗം 3, പേജ് 85)

'ഉണരുവിൻ, എഴുന്നേല്ക്കുവിൻ ! ദൌബ്ബല്യത്തിൻെറ ഈ മായാജാലത്തിൽനിന്നു മുക്തരാകുവിൻ. ആരും വാസ്തവത്തിൽ ദുബ്ബലരല്ല; ആത്മാവ് അപരിമേയവും, സവ്വശക്തനും, സവ്വവ്യാപിയുമാണ്. നിങ്ങളെത്തന്നെയും, മററെല്ലാവരേയും അവരുടെ സത്യമായ ഭാവത്തെ പറഞ്ഞുധരിപ്പിക്കൂ; ഉറങ്ങിക്കിടക്കുന്ന ആത്മാവിനെ വിളിക്കൂ: അതു് ഉണരുന്നതു നോക്കൂ. ആത്മാവ് ഉണന്ന് പ്രവത്തിച്ചു തുടങ്ങുമ്പോഠം, ശക്തിയും, മഹിമയും, നന്മയും, ശുദ്ധതയും, എല്ലാവിധശ്രേഷ്ഠതകളും കരഗതമാവും.'

## 12 ആത്മനിഷ്ഠയും കമ്മവും

മനുഷ്യനിലാകട്ടെ, പ്രകൃതിയിലാകട്ടെ, വളച്ച്യെന്ന സങ്കല്പത്തെ നാം സാധാരണയായി ഭൌതികതലത്തിലാണ് നിത്തുക. സാമ്പത്തികവളച്ച്, വ്യാവസായികവളച്ച്, ജനസംഖ്യാവളച്ച് എന്നെല്ലാം നാം പറയുന്നു; അതേപോലെതന്നെ മനുഷ്യൻെറ ശാരീരികവും മാനസികവുമായ വളച്ച്യെപ്പററിയും. ഇതോടൊപ്പം, ഇതിലും അത്ഥവത്തായി, ആത്മീയമായ വളച്ച് എന്നൊന്ന് മനുഷ്യനുണ്ട്. ചില വഷങ്ങഠംക്ക് മുമ്പ്, യുദ്ധാനന്തരകാലങ്ങളിൽ മനുഷ്യൻെറ വിദ്യാഭ്യാസം എന്ന വിഷയത്തെപ്പററി അന്വേഷിച്ച് റിപ്പോർട്ടു ചെയ്യാനായി, യുനെസ്കോ ഒരു കമ്മീഷനെ നിയമിച്ചിരുന്നു; പിന്നീട് പ്രധാനമന്ത്രിയായ അപ്പോഴത്തെ ഫ്രഞ്ച് വിദ്യാഭ്യാസമന്ത്രി എഡ്വേർഡ് ഫോറേ ആയിരുന്നു അതിൻെറ അദ്ധ്യക്ഷൻ. ഈ കമ്മീഷൻ ഒരു റിപ്പോട്ട് പുറത്തിറക്കി; അതിൻെറ ശീഷകം എന്നെ വല്ലാതെ ആകഷിച്ചു – '(മനുഷ്യൻ) ആയിരിക്കുവാനുള്ള പഠനം.' വാസ്തവത്തിൽ, മനുഷ്യനെ സംബന്ധിച്ചേടത്തോളം, വിദ്യാഭ്യാസം അവശ്യം മനുഷ്യനായിരിക്കുവാനുള്ള പഠനം തന്നെ ആവണം; രണ്ടാമതായി മാത്രം, ചെയ്യുവാനുള്ള പഠനവും. ഒരിക്കലും അതു് ചെയ്യുവാനുള്ളതുമാത്രമാവരുതു്. ആയിരിക്കുവാനുള്ള വിദ്യാഭ്യാസത്തെപ്പററി പറയുമ്പോഠം, നാം മനുഷ്യൻെറ ശാരീരികാകാരത്തിനപ്പുറത്തു്, മനസ്സിൻെറ അതിത്തികഠംക്കപ്പുറത്തു്, പോകുന്നു. എന്നാണ് വേദാന്തം പറയുന്നതു്. യുനെസ്കോ റിപ്പോട്ട് അത്രത്തോളം പോകുന്നില്ല; പക്ഷെ അതിൻെറ ശ്രേഷ്ഠങ്ങളായ തീർപ്പുകഠംക്ക് അഭിപ്രായങ്ങഠംക്ക് ഈ വീക്ഷണത്തിൽ മാത്രമേ ഉറച്ച് നില്ക്കാൻ പററൂ.

ശാരീരികം, മാനസികം, എന്നീ മനുഷ്യൻെറ അഭിവൃദ്ധിയുടെ രണ്ടു പ്രധാനരീതികൾ, ആധുനിക ഭൌതിക ശാസ്ത്രങ്ങൾക്ക് സുപരിചിതമാണ്; ഇന്ന് നാമും ഭാരതത്തിൽ ഈ രണ്ടു മാർഗ്ഗങ്ങളിൽക്കൂടിയുള്ള നമ്മുടെ ജനങ്ങളുടെ വളർച്ചയ്ക്ക് ശ്രമിച്ചുകൊണ്ടിരിക്കയാണ്. നമ്മുടെ കുട്ടികൾ ശാരീരികമായി വളർന്ന്, സൌന്ദര്യത്തിൻേറയും ശക്തിയുടേയും പ്രതീകങ്ങളാവണമെന്ന് നാമാഗ്രഹിക്കുന്നു. അതോടൊപ്പം, അവർ മാനസികമായി വളരണമെന്നും. ഭൌതികശാസ്ത്രങ്ങളിൽ നിപുണരായി, പ്രായോഗികസാമർത്ഥ്യം നേടിയെടുക്കണമെന്നും, അവരുടെ സർവ്വതോമുഖമായ വികസനത്തിൻെറ ആവശ്യങ്ങൾക്കനുസരിച്ച് പരിസരത്തെ മാററിയെടുക്കുവാനും, അതിൽ അധീശത്വം പുലർത്തുവാനുമുള്ള കഴിവ് സമ്പാദിക്കണമെന്നും നാം ആഗ്രഹിക്കുന്നു. പക്ഷെ മനുഷ്യവികസനത്തിൻെറ വളർച്ചയുടെ അതിർത്തികൾ ഇവയാണോ? തൻെറ നൈസർഗ്ഗികമായ ആത്മീയ സ്വഭാവത്തെ അവഗണിച്ചാൽ, മനുഷ്യൻ അതിന് കനത്ത വില കൊടുക്കേണ്ടിവരികയില്ലേ?

## 13 ബാഹ്യമായ സുരക്ഷിതത്വത്തിൻെറ ചുററുപാടിൽ ആന്തരികമായ അരക്ഷിതാവസ്ഥ

ലോകത്തെമ്പാടും, ഭൌതികക്ഷേമവും ഉയർന്ന മാനസികവളർച്ചയും ഉണ്ടായിട്ടും, ആന്തരികമായി മനുഷ്യൻ ക്ഷുദ്രനും ചഞ്ചലനും ആവുകയും തനിക്കും മററുള്ളവക്കും ഒരു പ്രശ്നമായ്ത്തീരുകയും ചെയ്തിട്ടുണ്ടെന്നാണ് നാം കാണുന്നത്. കഴിഞ്ഞ ശതാബ്ദത്തിലെ മഹാനായ ജർമ്മൻ തത്വജ്ഞാനിയായ ഷോപൻഹവർ, ആധുനികമനുഷ്യന് ഇങ്ങനെയൊരു വിഷമമുണ്ടാവുമെന്ന് കണ്ടിരുന്നു; യുദ്ധാനന്തരയുഗത്തിൽ ഇത് കൂടുതൽ രൂക്ഷമാവുകയും, അണുയുഗത്തിനെതിരെയുള്ള പരിഹാസപൂർണ്ണമായൊരു ചോദ്യചിഹ്നമായിത്തീരുകയും ചെയ്തിട്ടുണ്ട്. (ദി വേൾഡ് ഏസ് വിൽ ആൻഡ് ഐഡിയ, ഖണ്ഡം 1, ഭാഗം 404).

ജീവിതാവശ്യങ്ങളിൽനിന്നും ബുദ്ധിമുട്ടുകളിൽനിന്നും മോചിതരായ മനുഷ്യർ, മററു ഭാരങ്ങളെയെല്ലാം ദൂരെയാക്കിക്കഴിഞ്ഞിട്ട്, ഇപ്പോൾ തങ്ങൾക്കുതന്നെ ഭാരമായിത്തീർന്നിരിക്കയാണ്.

ആത്മീയമായ കുറവുകൾ പരിഹരിക്കാതിരുന്നാൽ മനുഷ്യൻ അസംതൃപ്തനായിത്തീരുമെന്ന് മനുഷ്യ സ്വഭാവത്തേയും ലക്ഷ്യത്തേയും ആഴത്തിൽ പഠിച്ചശേഷം, നമ്മുടെ ഉപനിഷത്തുകൾ, ദീർഘദർശനം ചെയ്യുകയുണ്ടായി; ഇന്നത്തെ അദ്ഭുതകരമായ അണുയുഗത്തിൽ മനുഷ്യനെ സംബന്ധിച്ചേടത്തോളം, ഇത് അക്ഷരാർത്ഥത്തിൽ സത്യമായിത്തീർന്നിരിക്കയാണ്. (ശ്വേതാശ്വതര ഉപനിഷത് VI-20).

യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ
തദാ ദേവമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.

ഒരു തോല്ക്കഷണത്തെ എന്ന പോലെ ആകാശത്തെ ചുരുട്ടുവാൻ മനുഷ്യൻ പ്രാപ്തനായേക്കാം; പക്ഷെ, അന്തരാത്മാവിനെ സാക്ഷാത്ക്കരിക്കാതെ, അവൻെറ ദുഃഖങ്ങൾക്ക് അവസാനമുണ്ടാകയില്ല.

## 14 ആധുനികമാനുഷികവൈകല്യങ്ങളോട് 'തത്ത്വമസി'യുടെ വെല്ലുവിളി

ഇത്തരത്തിലുള്ള ആത്മീയദാരിദ്ര്യം, അകത്ത് മനുഷ്യൻെറ മനോഭാവത്തേയും, തത്ഫലമായി, പുറത്ത് സാമൂഹികസന്നിവേശത്തേയും, വികലമാക്കുന്നു. സ്വാതന്ത്ര്യാനന്തരമുള്ള ഈ കുറഞ്ഞ വർഷങ്ങളിൽപ്പോലുമുണ്ടായിട്ടുള്ള ഈ വൈകൃതത്തെ നമുക്ക് ഭാരതത്തിൽ കാണാവുന്നതാണ്. അഭ്യസ്തവിദ്യരായ നമ്മുടെ നാട്ടുകാരാണ് ചെറുതും വലുതുമായ പ്രലോഭനങ്ങൾക്കു മുമ്പിൽ നിലതെററുകയും രാജ്യത്തിൽ ഗൌരവമായ പ്രശ്നങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്നതു്. 'ഉയന്ന വിദ്യാഭ്യാസ'മെന്ന് തെററായി വിവരിക്കപ്പെടുന്ന അധികച്ചിലവുള്ള ബുദ്ധിപരമായ വിദ്യാഭ്യാസത്തിൻെറ ഉൽപ്പന്നങ്ങളാണ് വിവിധങ്ങളായ കോഴകൊടുക്കൽ, അഴിമതി, കള്ളക്കടത്ത്, സാമൂഹിക അനാചാരങ്ങൾ, പലതരം അക്രമങ്ങൾ ഇവ നടത്തുന്നതു്, ഇതിനും പുറമെ, നമ്മുടെ അദ്ധ്യാപകന്മാരുടെ അഴിമതികളും വിദ്യാത്ഥികൾ ഒന്നിച്ചിരുന്ന് 'കോപ്പി' അടിക്കുന്നതും ഇതേ ഉയന്ന വിദ്യാഭ്യാസത്തിൻെറ സൃഷ്ടികൾ നടത്തുന്നവതന്നെയാണ്. ബുദ്ധിരാക്ഷസന്മാരായിരിക്കെത്തന്നെ, ധാർമ്മികമായി ക്ഷുദ്രജീവികളായിരിക്കയും ചെയ്യാമെന്ന സത്യത്തിൻെറ തെളിവു് ഇവിടെ നമുക്ക് കാണാം. ഇവരെയാണ് നാം കൂടുതൽ കൂടുതലായി നമ്മുടെ രാഷ്ട്രീയത്തിലേയ്ക്കും, ഭരണരംഗത്തേക്കും, തൊഴിലുകളിലേയ്ക്കും അയച്ചുകൊണ്ടിരിക്കുന്നതു്. ഈ പോക്കിനെ നാം മാറേറണ്ടിയിരിക്കുന്നു. ശാരീരികവികസനത്തോടും മാനസിക വികസനത്തോടുമൊപ്പം, മനുഷ്യൻെറ ആത്മീയവികസനമെന്ന പുതിയ മാർഗ്ഗത്തിലും നാം പുരോഗമിക്കേണ്ടതുണ്ടെന്ന്, ഭാരതത്തിൻെറ പൌരാണികവിജ്ഞാനം നമ്മെ ഉദ്ബോധിപ്പിക്കുന്നു. ശാരീരികവും മാനസികവുമായ ആകാരത്തിനു പുറമേ, തത് ത്വം അസി എന്ന സൂക്തത്തിൽ പറയും വിധം, അപരിമേയവും ദൈവീകവുമായ ശക്തി മനുഷ്യനിലുണ്ട്. ആ മാനം അല്പമായെങ്കിലും മനുഷ്യൻെറ സ്വഭാവത്തിലും പെരുമാററത്തിലും പ്രകടമായിത്തുടങ്ങിയാൽ, ഉയന്ന മൂല്യവും വലുപ്പവുമുള്ള ഒരു ശക്തി സംഭരിണിയുടെ ഉറവിടം ഓരോ മനുഷ്യനും കരഗതമാവും.

## 15 സർവ്വതോമുഖമായ മനുഷ്യവികസനത്തിൻെറ ശാസ്ത്രം

ഒരു ചെറിയ ഉദാഹരണം പറയാം. തൻെറ മടിസഞ്ചി വാടകക്കാറിൽ മറന്നുവെച്ച് ഒരു സന്ദർശകൻ ഒരു ഹോട്ടലിലെത്തുന്നു. ഒരുതരം ഡ്രൈവർമാർ അതിനെ നിശ്ശബ്ദം സ്വന്തമാക്കും. വേറൊരുതരത്തിലുള്ള ആൾ, ഉടമസ്ഥനെ അന്വേഷിച്ച് കണ്ടുപിടിച്ച് അതിനെ അയാൾക്കു കൊടുക്കും. ഈ രണ്ടു കൃത്യങ്ങൾക്കുമിടയ്ക്ക് ബോധത്തിൻേറയും ആന്തരികവികസനത്തിൻേറയും കാര്യത്തിൽ വലിയ അന്തരമുണ്ട്. മടിസഞ്ചിയെ തട്ടിയെടുക്കുന്ന ആൾ തൻെറ ബുദ്ധിയെ കൌശലത്തിൻെറ പടിവരെ വികസിപ്പിച്ചെടുത്തിട്ടുണ്ട്; പക്ഷേ അയാളിൽ സഹാനുഭൂതി ഇല്ല. ഇതു് ഒരാത്മീയഗുണമാണ്, ബുദ്ധിപരമായതല്ല. അയാൾ തൻെറ ക്ഷുദ്രമായ ജൈവികവ്യവസ്ഥയിൽ കുടുങ്ങിയിരിക്കയാണ്; അതിൻെറ ചോദനകളുമായി അയാൾക്ക് പ്രതികരിക്കാം; അയാളുടെ ബുദ്ധി ആ പരിമിതവ്യവസ്ഥയുടെ അടിമയായിത്തീർന്നിരിക്കയാണ്. മറേറ ആൾ, തൻെറ ജൈവികപരിമിതികൾക്കപ്പുറം പ്രതികരിക്കുവാൻ അയാൾ തൻെറ മനസ്സിനെ പരിശീലിപ്പിച്ചിരിക്കുന്നു: തൻെറ വികാരങ്ങളെ മററുള്ളവരുടെ മനസ്സുകളിൽ വ്യാപരിപ്പിക്കുവാനും, അവരിൽ പ്രവേശിക്കാനും അവരുടെ പ്രവേശനത്തെ സാദ്ധ്യമാക്കുവാനുമുള്ള പരിശീലനവും അയാൾക്ക് ലഭിച്ചിട്ടുണ്ട്. മടിശ്ശീല നഷ്ടപ്പെട്ട ആളോടുള്ള സഹാനുഭൂതി ഈ ആത്മീയവികാസത്തിൻെറ പ്രകാശനമാണ്. മാനവികമായ എല്ലാ വികാരങ്ങളും, ധാർമ്മികപ്രതികരണത്തിനും, സ്നേഹത്തിനും, അർപ്പണത്തിനും, സേവനത്തിനും, സംഘടിച്ചു പ്രവർത്തിക്കുവാൻ പോലും, ഉള്ള കഴിവുകളും ആത്മീയമായ വളർച്ചയുടെ ഉപോൽപ്പന്നങ്ങളാണ്. മനസ്സിൻെറ മാത്രം വളർച്ച ഈ ഗുണങ്ങൾ പ്രകടിപ്പിക്കുവാൻ ഒരുവനെ സഹായിക്കുകയില്ല.

ഗംഭീരന്മാരായ ശാസ്ത്രജ്ഞന്മാർ, അസാധാരണമായ ബുദ്ധിശക്തിയുള്ളവർ, ചെറുപ്പക്കാരായ ശാസ്ത്രജ്ഞന്മാർ ഉയർന്നുവരുന്നതിനുള്ള സാധ്യതകളെ നശിപ്പിക്കുന്നതായും, അവരുടെ ഗവേഷണഫലങ്ങളെ തങ്ങളുടേതാക്കുന്നതിൻേറയും ഉദാഹരണങ്ങൾ നാം കേട്ടിട്ടുണ്ട്; അതേവിധം, ഉയർന്ന ഉദ്യോഗസ്ഥന്മാർ, ഭരണപരമായ അബദ്ധങ്ങളുടെയും പരാജയങ്ങളുടെയും ഉത്തരവാദിത്വത്തെ വിശ്വസ്തന്മാരായ കീഴുദ്യോഗസ്ഥന്മാരുടെ തലയിൽവെച്ച് ഒഴിയുന്നതും നാം കണ്ടിട്ടുണ്ട്.

ആത്മീയമായ വളർച്ചയിൽക്കൂടെ മാത്രമേ, നിർഭയത്വവും, സ്വഭാവദാർഢ്യവും, സ്വതന്ത്രബുദ്ധിയും, മനുഷ്യസ്നേഹവും വളരുകയുള്ളു;

അതുപോലെതന്നെ വ്യക്തിയുടെ ആന്തരികമായ മൂല്യവദ്ധനവും രാഷ്ട്രത്തിൻെറ ആരോഗ്യവും ശക്തിയും സമന്വയവും.

ഇത്തരത്തിലുള്ള ആത്മീയവികസനം ഏവരുടെയും ജന്മാവകാശമാണെന്നാണ് വേദാന്തം പറയുന്നത്. നമ്മുടെ നാട്ടിൽ ലക്ഷോപലക്ഷം ജനങ്ങൾക്ക് ഈ വികസനം ലഭ്യമാവുന്നില്ല; തന്മൂലം അവർ —അഭ്യസ്തവിദ്യരും ഇതിൽപ്പെടും—മുരടിച്ച വളച്ച്യുടെ ചിത്രങ്ങളായിരിക്കുന്നു; നമ്മുടെ എണ്ണമററ സാമൂഹിക വ്യാധികൾക്ക് കാരണം ഇതാണ്. കുട്ടികളെ സമത്ഥരും ഉയന്നുവരുവാൻ വ്യഗ്രതയുള്ളവരുമാക്കാൻ മിക്ക മാതാപിതാക്കന്മാരും ഉത്സാഹിക്കുന്നു; രാജ്യസ്നേഹികളും മാനവികത്വമുള്ളവരുമാക്കാനല്ല. ഹാർവേർഡ് സവ്വകലാശാലയിലെ പ്രസിദ്ധ മനശ്ശാസ്ത്രജ്ഞനായ പരേതനായ വില്യം മാക്ക് ഗൌഡൽ, 'സ്വഭാവവും ജീവിതനിവ്വഹണവും' എന്ന തൻെറ പ്രസിദ്ധ ഗ്രന്ഥത്തിൽ പറയുന്നു: യുവാക്കൾക്ക് ഉന്നതപദവാഞ്ഛ ആവശ്യമാണ്; പക്ഷേ ഇത് ഒരാദശ്വമായി സമന്വയിക്കപ്പെട്ടതായിരിക്കണം. ഇങ്ങനെയുള്ള ഒരാദശ്ത്തിൻെറ വിശുദ്ധിയുടെ സ്പശ്ചില്ലെങ്കിൽ, ഉന്നതപദവാഞ്ഛ ആ ചെറപ്പക്കാരനെ നിരങ്കുശനാക്കും. എന്തെന്നാൽ, പലപ്പോഴും മനഃപ്രയാസങ്ങൾ ഇതിന് തടസ്സംനില്ക്കും. ഇങ്ങനെ വലിയവരാവാൻ വെമ്പികൊണ്ടിരിരുന്ന യുവാക്കൾ അവരുടെ നടപടികളിൽ മാനുഷികത്വം നഷ്ടപ്പെട്ട്, അവസാനം, തെമ്മാടികളാവും. സമഗ്രമായ മാനുഷികവികസനം ലഭ്യമാവുകയാണ് ആവശ്യം. എല്ലാ ജീവികളിലുമുള്ള ആ ദിവ്യചൈതന്യത്തിൻെറ, ആത്മാവിൻെറ, ആന്തരികമായ വ്യാപ്തിയെ, മനുഷ്യവികസനത്തിൻെറ ശാസ്ത്രം കണക്കിലെടുക്കണം. ഈ ചൈതന്യത്തിൻെറ ചലനം നവീനവും ബൃഹത്തുമായൊരു ശക്തിവിശേഷത്തിൻെറ ഉറവിടം അനാവരണം ചെയ്യുന്നതിൽക്കൂടെ പ്രകടമാവുന്നു; സഹതാപം, സ്നേഹം, സേവനം, അപ്പണം, അന്യരുടെ ചിലവിൽ അവനവനെ പുഷ്ടിപ്പെടുത്തുവാനുള്ള പ്രവണതയെ തടഞ്ഞുനിത്തുക എന്നിവ ഇതിൽനിന്നാണുദ്ഭവിക്കുന്നത്. ആരോഗ്യപൂണ്ണവും മനുഷ്യവത്കൃതവുമായ ഒരു സമൂഹക്രമത്തെ വളത്തിയെടുക്കുവാൻ ഇന്നു ലോകത്തിന്നാവശ്യമായ ചൈതന്യവിഭവം ഇതാണ്. സമൂഹത്തിൽ എന്തുകൊണ്ടാണ് ഇന്ന് അക്രമം വദ്ധിച്ചുകൊണ്ടിരിക്കുന്നത്? ശരീരം ബലിഷ്ഠമായിട്ടുണ്ട്; ബുദ്ധിതീക്ഷ്ണതയും; പക്ഷേ ധാമ്മികബോധം ഇതിനൊത്തു വളന്നിട്ടില്ല—ഇതാണ് ഇതിനു കാരണം. മാനുഷികചോദനയും ധാമ്മികബോധവും മതത്തെപ്പററിയ പാഠപുസ്തകത്തിൽനിന്നോ, മതനേതാവിൽനിന്നോ, രാഷ്ട്രീയാധികാരിയിൽനിന്നോ കിട്ടാവുന്നതല്ല. മനുഷ്യൻെറ ആത്മീയവികസനത്തിൻെറ ഉപോത്പന്നങ്ങളായി വരുന്നതാണവ.

വ്യവസായോല്പാദനമോ, കാഷികോല്പാദനമോ ആഹ്വാനങ്ങൾ കൊണ്ടു് വദ്ധിക്കുന്നില്ല; അതിനു് അതിൻെറ ശാസ്ത്രവും സാങ്കേതികത്വവും ജനങ്ങളെ പഠിപ്പിക്കതന്നെ വേണം; അതുപോലെ, ധാമ്മികബോധവും സദാചാരവും ജനങ്ങളിൽ വളത്തിയെടുക്കുവാൻ അവയുടെ വിജ്ഞാനവും അനുഷ്ഠാനവും അവക്കു് പഠിപ്പിച്ചുകൊടുക്കേണ്ടതുണ്ടു്. വികസനമെന്ന സങ്കല്പം സ്വാഭാവികമായും മനുഷ്യമനസ്സിനെ ആകഷിക്കുന്ന ഒന്നാണു്. അതുകൊണ്ടു്, ധാമ്മികസദാചാരങ്ങളെ, മനുഷ്യൻെറ വളച്ച്യുടെ ഒഴിച്ചുകൂടാത്തൊരു വശമായി ചിത്രീകരിച്ചാൽ,മനുഷ്യർ അതു് സ്വീകരിക്കുകയും നടപ്പിൽ വരുത്തുവാൻ ശ്രമിക്കുകയും ചെയ്യും; അതിനെ ജനങ്ങളുടെ മേൽ നിബ്ബന്ധിച്ചു് കെട്ടിവെയ്ക്കേണ്ടതായി വരില്ല. ഏതുപോലെ എന്നാൽ, ശാസ്ത്രത്തേയും സാങ്കേതികത്വത്തേയും ജനങ്ങളുടെ ഇടയിൽ നിബ്ബന്ധമായി പ്രചരിപ്പിയ്ക്കേണ്ടി വരുന്നില്ല; ജീവിതസൗകര്യം വദ്ധിപ്പിയ്ക്കുവാനും, കഷ്ടപ്പാടുകളെ ഒഴിവാക്കാനും ഉള്ള ഉപാധികളാണു് ഇവ എന്നു് ജനങ്ങൾക്കറിയാം. സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ: (വിവേകാനന്ദസാഹിത്യസവ്വസ്വം, ഭാഗം I, രാജയോഗം, പേജ് 208)

''നല്ലവനായിരിക്കണം'', ''നല്ലവനായിരിക്കണം'', ''നല്ലവനായിരിക്കണം''. ഈ ഉപദേശം ലോകത്തിലെങ്ങും കേൾക്കാം. ''കക്കരുതു്,'' 'നുണ പറയരുതു്,'' എന്ന ഉപദേശം കിട്ടാതെ ഒരു കുട്ടിയേയും ലോകത്തിലെ ഏതു രാജ്യത്തും കാണില്ല. എന്നാൽ കക്കാതേയും നുണ പറയാതേയും ഇരിക്കാനുള്ള വഴിയെന്തെന്നു് ആരും പറഞ്ഞുകൊടുക്കുന്നില്ല. 'അരുതു്'' എന്ന വെറുംവാക്കു് കുട്ടിക്കു് സഹായകമല്ല. അവർ എന്തിനു കള്ളനാകാതിരിക്കണം. കക്കാതിരിക്കാൻ എങ്ങനെ സാധിക്കും എന്നു് പഠിപ്പിച്ചുകൊടുക്കുന്നില്ല. കക്കരുതു് എന്നുപദേശിക്കയേ ചെയ്യുന്നുള്ളു. തൻെറ മനസ്സു നിയന്ത്രിക്കുവാൻ അവനെ പഠിപ്പിക്കുമ്പോഴേ നാം അവനെ യഥാത്ഥമായി സഹായിക്കുന്നുള്ളു. ഇന്ദ്രിയങ്ങൾ എന്ന കേന്ദ്രങ്ങളോടു് മനസ്സു് ചേരുമ്പോഴേ ബാഹ്യമോ ആഭ്യന്തരമോ ആയ എന്തു പ്രവൃത്തിയും ഉണ്ടാകൂ. ഇച്ഛാപൂവ്വമാകട്ടെ അല്ലാതാകട്ടെ, മനസ്സു് ഇന്ദ്രിയങ്ങളോടു് ചേരുവാനായി അങ്ങോട്ടാകഷിക്കപ്പെടുന്നു; അതുകൊണ്ടാണു് മനുഷ്യർ പല വിഡ്ഢിത്തരങ്ങളും ചെയ്യുകയും പിന്നെ പശ്ചാത്തപിയ്ക്കുയും ചെയ്യുന്നതു്. മനസ്സു് സ്വാധീനത്തിലായിരുന്നുവെങ്കിൽ അവർ അങ്ങനെ ചെയ്യുമായിരുന്നില്ല. മനസ്സിനെ സ്വാധീനമാക്കിയാൽ എന്താണു് ഫലം ? മനസ്സു് പിന്നെ പ്രത്യക്ഷജ്ഞാനകരങ്ങളായ ഇന്ദ്രിയങ്ങളോടു് ചെന്നുചേരില്ല. അങ്ങനെ ഇച്ഛയും വികാരവും സ്വാഭാവികമായി വരുതിയിൽ വരും.'

ഇന്നു് നാം ഒരു രാഷ്ട്രത്തിന്റെ അഭിവൃദ്ധിയെ അളക്കുന്നതു്, വിദ്യുച്ഛക്തി, അണുശക്തി മുതലായ ബാഹ്യ ഊർജ്ജങ്ങളുടെ പ്രതിശീഷ്ഉത്പ്പന്നത്തേയും ഉപയോഗത്തേയും കണക്കിലെടുത്തുകൊണ്ടാണു്. പക്ഷേ മനുഷ്യവികസനത്തിന്റെ യുക്തമായ മാനദണ്ഡം, ഏകമാനദണ്ഡം, ഇതാണോ? ബൃഹത്തായ ബാഹ്യഊർജ്ജസമ്പത്തു് ഉണ്ടായിട്ടും, വികസിതരാജ്യങ്ങളിലെ ജനങ്ങൾ പരിഭ്രാന്തിയും, അസുഖവും, അസംതൃപ്തിയും അനുഭവിക്കുന്നു; ഭാരതത്തെപ്പോലെ വികസിച്ചുവരുന്ന രാജ്യങ്ങൾ അവയെ പിൻതുടരുകയും ചെയ്യുന്നു. ഇതുകൊണ്ടാണു്, മനുഷ്യൻ ശാരീരികവും മാനസികവുമായ അതിർത്തികളെ അതിലംഘിച്ചു്, യഥാർത്ഥമായൊരു ആത്മീയാകാരത്തിലേയ്ക്കു് വളർന്നു്, തന്നിലുള്ള ദൈവികാംശത്തെ പ്രകാശിപ്പിക്കുക എന്ന വിഷയം സുപ്രധാനവും സംഗതവുമായിരിക്കുന്നതു്.

## 16 മാനുഷികോർജ്ജവിഭവത്തെപ്പററി ശങ്കരാചാര്യർ

കഠോപനിഷത്തിന്റെ ഭാഷ്യത്തിൽ, ദീപ്തമായൊരു ഖണ്ഡികയിൽ, മനുഷ്യനിലുള്ള ഈ അപരിമേയമായ ഊർജ്ജത്തിന്റെ ഉറവിടത്തിലേയ്ക്കു് ഒരുൾക്കാഴ്ച തന്നുകൊണ്ടു് ശങ്കരാചാര്യർ ഇതിന്റെ ഒരു വിവരണം തരുന്നുണ്ടു്. ഓരോ മനുഷ്യനിലുമുള്ള ഊർജ്ജവിഭവങ്ങൾ സൂക്ഷ്മതയിലും, വ്യാപ്തിയിലും, ആന്തരികതയിലും, ആരോഹണക്രമത്തിൽ സംഘടിക്കപ്പെട്ടിട്ടുള്ളതാണെന്നു് കൃത്യമായ ശാസ്ത്രീയഭാഷയിൽ അദ്ദേഹം പറയുന്നു—ഇവ സൂക്ഷ്മാ, മഹാന്തശ്ച, പ്രത്യഗാത്മഭൂതാശ്ച ഇവയാണു്. ശാരീരിക ഊർജ്ജം സ്ഥൂലവും മാനസിക ഊർജ്ജം സൂക്ഷ്മവും, ആത്മീയഊർജ്ജം അതിലും സൂക്ഷ്മവുമാണു്.

ഈ താരതമ്യങ്ങളെ പ്രതിപാദിക്കുമ്പോൾ, അദ്ദേഹം വേറൊരു സൂക്ഷ്മമായ സത്യത്തെ അനാവരണം ചെയ്യുന്നുണ്ടു്; അതു് ഇതാണു്: ഊർജ്ജം കൂടുതൽ സൂക്ഷ്മമാവുമ്പോൾ, അതിന്റെ വ്യാപ്തിയും വർദ്ധിക്കുന്നു. നേരത്തെ കണ്ടതുപോലെ, മാംസപേശി വലുതായി തോന്നുന്നു; പക്ഷേ അതിന്റെ യഥാർത്ഥശക്തി അതിന്റെ പിന്നിലുള്ള ചെറിയതും സൂക്ഷ്മവുമായ ഞരമ്പിലാണു്. ഇതു് മനസ്സിലാക്കുവാൻ, മനസ്സിനു്, കുറെ പാകതയുണ്ടെങ്കിലേ പററൂ; ഇതില്ലാത്ത മനസ്സുകൾ, വണ്ണത്താലും വലുപ്പത്താലും മോഹിതരാവുന്നു. മുഹമ്മദാലിയെപ്പോലുള്ള ഒരു ഗുസ്തിക്കാരനോ, കൃശഗാത്രനായ മഹാത്മാഗാന്ധിയോ ആരാണു് കൂടുതൽ യോഗ്യൻ എന്നു് ഒരു കുട്ടിയോടു് ചോദിച്ചാൽ, ആ കുട്ടി പറയും: മുഹമ്മദാലിതന്നെ; അദ്ദേഹം ദൃഢകായനും, ശക്തനും ആണു്. ഗാന്ധിജിയെപ്പോലുള്ളവരിൽ പ്രകാശിക്കുന്ന സൂക്ഷ്മമായ ചൈതന്യത്തെ, ഒരു ചെറുകുട്ടിക്കു് ഗ്രഹിക്കുവാൻ സാദ്ധ്യമല്ല; ഇതു് സൂക്ഷ്മമാണെന്നു് മാത്രമല്ല, വ്യാപ്തിയിലും ശക്തിയിലും ബൃഹ

ത്തുമാണ്. ശരീരബലത്തെ മാനിക്കേണ്ടതുണ്ട്; പക്ഷേ അതിനേക്കാളും ശ്രേഷ്ഠവും, സൂക്ഷ്മവും, അർത്ഥവത്തുമായവയെ മനസ്സിലാക്കേണ്ടതും പ്രാധാന്യമുള്ള കാര്യമാണ്.

ശാരീരികബലം ഭക്ഷണത്തിൽനിന്നുമാത്രമാണ് ഉണ്ടാവുന്നത്; മാനസികവും ആത്മീയവുമായവ, ഭക്ഷണത്തേക്കാൾ, സൂക്ഷ്മവും അദൃശ്യവുമായ ആന്തരികമായൊരു സ്വയംജ്വലനത്തിൽനിന്നാണുദ്ഭവിക്കുന്നത്. പ്രഗദ്ഭന്മാരായ ശാസ്ത്രജ്ഞന്മാരും സാമൂഹികപരിഷ്കർത്താക്കളും പ്രദർശിപ്പിച്ചിട്ടുള്ള ചൈതന്യം അവരുടെ ഭക്ഷണത്തിൽനിന്നുമാത്രമുള്ളതല്ല.. ബുദ്ധൻ, യേശു, രാമകൃഷ്ണൻ മുതലായ ലോകജേതാക്കളും യുഗപ്രഭാവന്മാരുമായ മഹത്തുക്കളെ സംബന്ധിച്ച് ഇത് കൂടുതൽ വാസ്തവമാണ്. അവർ പ്രദർശിപ്പിച്ച ഊർജ്ജസ്വലതയും മരണത്തിനു ശേഷവും അവർ ലോകത്തിൽ ചെലുത്തിയ സ്വാധീനത്തിനും, അവർ കഴിച്ച ഭൌതികം മാത്രമല്ല, മാനസികവുമായ ഭക്ഷണത്തിനുമായി അർത്ഥവത്തായ ഒരു ബന്ധവും കാണുന്നില്ല. നേരെ മറിച്ച് അധികം ഭക്ഷണം കഴിക്കുന്ന ആളുകൾ പ്രദർശിപ്പിക്കുന്ന ശക്തി, മൂല്യപരമായി നോക്കുമ്പോൾ, അവർ കഴിക്കുന്ന ഭക്ഷണത്തിൽനിന്നു വളരെ താഴെയാണ്.

സ്നേഹത്തിൻേറയും സേവനത്തിൻേറയും രാജ്യസ്നേഹത്തിൻേറയും അർപ്പണമനസ്സിൻേറയും പ്രചോദനത്താൽ, ധാരാളം ആളുകൾ, അവർ കഴിക്കുന്ന ശാരീരികവും മാനസികവുമായ ഭക്ഷണത്തിൽനിന്ന് എത്രയോ കവിഞ്ഞതും അക്ഷീണവുമായ ജോലികൾ ചെയ്യുന്നു. എവിടെനിന്നാണ് അവർക്ക് ഇതിനുള്ള ശക്തി കിട്ടുന്നത്. അവരുടെ ആത്മാവിൻെറ ആഴങ്ങളിൽ നിന്നാണെന്ന് വ്യക്തം.

## 17 മാനവികസാദ്ധ്യതകളെപ്പററി ഉപനിഷത്തുകൾ

'മാനവികസാദ്ധ്യതകളുടെ ശാസ്ത്ര'മെന്ന പുതിയൊരു വിജ്ഞാനവിഭാഗം വേണമെന്നാവശ്യപ്പെട്ട അന്തരിച്ച ജീവശാസ്ത്രജ്ഞനായ സേർ ജൂലിയൻ ഹക്സലിയുടെ അഭിപ്രായത്തെ 4000 വർഷങ്ങൾക്ക് മുമ്പ്തന്നെ മുൻകൂട്ടി കണ്ടുകൊണ്ടെന്നപോലെ, കഠോപനിഷത്ത്, അതിൻെറ മഹത്തായ ശ്ലോകങ്ങളിലൊന്നിൽ, മനുഷ്യനിലുള്ള അനന്തമായ സാദ്ധ്യതകളെ ഇങ്ങനെ പ്രഖ്യാപിക്കുന്നു. (3. 12)

ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോऽത്മാ ന പ്രകാശതേ.
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.

എല്ലാ ജീവികളിലും മറഞ്ഞിരിക്കുന്ന ഈ ആത്മാവ് എല്ലാവർക്കും ദൃശ്യനല്ല; സൂക്ഷ്മദർശികളായവർ മാത്രം അവരുടെ തീക്ഷ്ണവും സൂക്ഷ്മവുമായ ബുദ്ധിയിൽക്കൂടെ, ഇതിനെ കാണുന്നു.

ആത്മാവ്, ബ്രൌണിങ്ങിൻെറ ഭാഷയിൽ, 'ബന്ധനസ്ഥമായ മഹിമാ'വാണ്.

ഈ ശ്ലോകത്തെപ്പററിയ ശങ്കരാചാര്യരുടെ പരാമർശം അതിൻെറ ശക്തിയെ വ്യക്തമാക്കുന്നുണ്ട്:

ഏഷ പുരുഷഃ സർവ്വേഷു – ബ്രഹ്മാദിസ്തംബപര്യന്തേഷു – ഭൂതേഷു ഗൂഢഃ – സംവൃതോ, ദർശന–ശ്രവണാദി കർമ്മ, അവിദ്യാമായാച്ഛന്നോ, അത ഏവ ആത്മാ ന പ്രകാശതേ ആത്മത്വേന കസ്യചിത്.

അഹോ, അതിഗംഭീരാ ദുരവഗാഹ്യാ, വിചിത്രാ ച ഇയം മായാ യദ് അയം സർവ്വോ ജന്തുഃ, പരമാർത്ഥതഃ പരമാർത്ഥസതത്വോഽപി, ഏവം ബോധ്യമാനോ അഹം പരമാത്മാ ഇതി ന ഗൃഹ്ണാതി, അനാത്മാനം ദേഹേന്ദ്രിയാദിസംഘാതം, ആത്മനോ ദൃശ്യമാനം അപി, ഘടാദിവത്, ആത്മത്വേന അഹം അമുഷ്യ പുത്രഃ ഇതി അനുച്യമാനോഽപി, ഗൃഹ്ണാതി, നൂനം പരസ്യൈവ മായയാ മോമുഹ്യമാനഃ സർവ്വോ ലോകോ ബംഭ്രമീതി തഥാ ച സ്മരണം 'നാഹം പ്രകാശഃ സർവ്വസ്യ യോഗമായാസമാവൃതഃ' ഇത്യാദി.

നനു വിരുദ്ധം ഇദം ഉച്യതേ 'മത്വാ ധീരോ ന ശോചതി (കഠോപനിഷത്ത് I. III, 12)ന പ്രകാശതേ ഇതി ച. നൈതദേവം; അസംസ്കൃതബുദ്ധേഃ അവിജ്ഞേയത്വാത് ന പ്രകാശതേ ഇത്യുക്തം.

ദൃശ്യതേ തു, സംസ്കൃതയാ അഗ്ര്യാ – അഗ്രം ഇവ അഗ്ര്യാ, തയാ, ഏകാഗ്രതയാ ഉപേതയാ, ഇത്യേതദ്, സൂക്ഷ്മയാ – സൂക്ഷ്മവസ്തുനിരൂപണപരയാ. കൈഃ സൂക്ഷ്മദർശിഭിഃ 'ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാഃ ഇത്യാദിപ്രകാരേണ, സൂക്ഷ്മതാപാരമ്പര്യദർശനേന പരം സൂക്ഷ്മം ദ്രഷ്ടും ശീലം യേഷാം, തേ സൂക്ഷ്മദർശിനഃ തൈഃ സൂക്ഷ്മദർശിഭിഃ പണ്ഡിതൈഃ ഇതി ഏതദ് –

മായയുടെ ആവരണശക്തിയായ അവിദ്യയാൽ, ഈ പുരുഷൻ, ബ്രഹ്മാവുമുതൽ പുല്ക്കൊടിവരെയുള്ള എല്ലാ ജീവജാലങ്ങളിലും, മറഞ്ഞിരിക്കുന്നു; ഇതേ കാരണത്താൽ, ആത്മാവ് തന്നെത്തന്നെ പ്രകാശിപ്പിക്കുന്നില്ല.

അഹോ ! എല്ലാ ജീവികളും, പരമമായ സത്യവുമായി ഒന്നായിരിക്കയാണെങ്കിലും, ഇതു് ഉദ്ബോധിക്കപ്പെട്ടിട്ടുണ്ടെങ്കിലും ഞാൻ പരമായ ആത്മാവാണ് എന്നു് മനസ്സിലാക്കാൻ സാദ്ധ്യമാവാതെ നിൎത്തുന്ന മായ, അത്യന്തം ശക്തിമത്തും, നിഗൂഢവും, ദുർഗ്രാഹ്യവും വൈവിദ്ധ്യമാർന്നതുമാണ്. നേരെമറിച്ച്, പാത്രാദി സാധനങ്ങളെപ്പോലെ അനുഭവവേദ്യമായ അനാത്മവസ്തുവായ ദേഹേന്ദ്രിയസമുച്ചയത്തെ അവർ ആത്മാവായി കണക്കാക്കുന്നു; 'ഞാൻ ഇന്നാളുടെ

മകനാണു്'' എന്നും മററുമുള്ള ധാരണകളെ വെച്ചു് പുലർത്തുന്നു – ഇതു് ആരുടെ ശിക്ഷണവുമില്ലാതെതന്നെ.

'പരമേശ്വരന്റെ മായയാൽ ലോകം മുഴുവനും മിഥ്യാഭ്രമത്തിലകപ്പെട്ടു്, തപ്പിത്തടവി നടക്കുന്നു. അതിനാൽ സ്മൃതി പറകയാണു് (ഗീത VII – 25):

''എന്റെ ശക്തിയായ മായകൊണ്ടു് ആവൃതമായിരിക്കയാൽ ഞാൻ ആക്കും പ്രത്യക്ഷനല്ല.''

'ആത്മാവിനെ സാക്ഷാത്ക്കരിക്കയാൽ, വിജ്ഞർ ദുഃഖിക്കുന്നില്ല' (കഠോപനിഷത് II – 22) എന്നും 'ഞാൻ ആക്കും പ്രത്യക്ഷനല്ല' എന്നുമുള്ള പ്രസ്താവനകൾ പരസ്പരവിരുദ്ധമാണെന്നു് ആരെങ്കിലും പറഞ്ഞേയ്ക്കാം.

'പക്ഷെ ഇതിൽ വൈരുദ്ധ്യമില്ല. ആത്മാവു് ശുദ്ധമല്ലാത്ത ബുദ്ധിക്കു് അജ്ഞാതമാണു്; അതുകൊണ്ടാണു്, 'ഞാൻ പ്രത്യക്ഷനല്ല' എന്നു് പറഞ്ഞതു്.

പക്ഷെ ഈ ശ്ലോകം ശക്തമായി പ്രസ്താവിക്കുന്നു – 'ഏകാഗ്രതയിൽക്കൂടെ ശുദ്ധീകരിച്ച ബുദ്ധികൊണ്ടു് അതു് ദൃശ്യമാണു് അഥവാ സാക്ഷാത്ക്കരിക്കാവുന്നതാണു്. ആരാൽ? സൂക്ഷ്മസത്യങ്ങൾ കണ്ടുപിടിക്കുവാൻ പരിശീലനം നേടിയവരാൽ. കഠോപനിഷത്തിൽ (III – 10) പറയുംവിധം:'

'ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠങ്ങളാകുന്ന വിഷയങ്ങൾ' ഇത്യാദി; ഈ മാർഗ്ഗങ്ങളിൽക്കൂടെ, സൂക്ഷ്മഗ്രാഹികളായവക്കു് പരമമായ സത്യത്തെ ദർശിക്കാം – അവർ സൂക്ഷ്മഗ്രാഹികളാണു്; അവരാൽ ആത്മാവു് സാക്ഷാത്ക്കരിക്കപ്പെടുന്നു.

## 18 ഉത്തിഷ്ഠത ! ജാഗ്രത !

'തത്ത്വമസി' ഇത്യാദി മഹാവാക്യങ്ങൾ ഉൾക്കൊള്ളുന്ന സത്യങ്ങളെ അവതരിപ്പിക്കുക മാത്രമല്ല ഉപനിഷത്തുകൾ ചെയ്യുന്നതു്; അതിനെ ജീവിതത്തിലും പ്രവൃത്തിയിലും ക്രമപ്രവൃദ്ധമായി സാക്ഷാത്ക്കരിക്കുക, അനുഭവത്തിന്റെ എവറസ്റ്റു് കൊടുമുടി കയറുക, എന്ന സാഹസികോദ്യമത്തിനു് അവ മനുഷ്യരെ ആഹ്വാനം ചെയ്യുകയും ചെയ്യുന്നു. കഠോപനിഷത്തിലെ കാഹളധ്വനി ഇവിടെ പ്രത്യേകിച്ചും അത്ഥവത്താണു് – സ്വാമി വിവേകാനന്ദൻ തന്റെ സ്വതന്ത്രതജ്ജിമയിൽക്കൂടി അതിനെ ആധുനിക ലോകത്തിൽ പ്രസിദ്ധമാക്കിയിട്ടുണ്ടു്: (കഠ I. iii 14):

ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ നിബോധത !
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗ്ഗം പഥസ്തത് കവയോ വദന്തി

ഉണരുവിൻ ! എഴുന്നേല്പിൻ ! വിശിഷ്ടന്മാരായ ആചാര്യന്മാരെ പ്രാപിച്ചു് ആത്മതത്ത്വത്തെപ്പററി അറിയുവിൻ ! മൂച്ചയുള്ള കത്തിയുടെ വായ്ത്തലപോലെ നടക്കുവാൻ വിഷമമുള്ളതാണു് ആ ജ്ഞാന മാർഗ്ഗമെന്നു് വിവേകികഠം പറയുന്നു.

ഈ ശ്ലോകത്തെപ്പററി ശങ്കരാചാര്യരുടെ ഭാഷ്യം വിജ്ഞേയമെന്നപോലെ ശക്തിദായകവുമാണു്:

ഏവം പുരുഷ ആത്മനി സർവ്വം പ്രവിലാപ്യ....സ്വരൂപദർശനേനൈവ, സ്വസ്ഥഃ, പ്രശാന്തഃ, കൃതകൃത്യോ ഭവതി യതഃ തത് ദർശനാർത്ഥം അനാദ്യവിദ്യാപ്രസുപ്താഃ, ഉത്തിഷ്ഠത ഹേ ജന്തവഃ, ആത്മജ്ഞാനാഭിമുഖാ ഭവത; അജ്ഞാനനിദ്രായാഃ ഘോരരൂപായാഃ സർവ്വാനർത്ഥബീജഭൂതയാഃ ക്ഷയം കുരുത. കഥം ? പ്രാപ്യ – ഉപഗമ്യ, വരാൻ, പ്രകൃഷ്ടാൻ, ആചാര്യാൻ, തത്ത്വവിദഃ, തദുപദിഷ്ടം സർവ്വാന്തരം ആത്മാനം, അഹം അസ്മി ഇതി, നിബോധത – അവഗച്ഛത. നഹി ഉപേക്ഷിതവ്യം ഇതി, ശ്രുതിഃ അനുകമ്പയാ ആഹ മാതൃവത് അതിസൂക്ഷ്മബുദ്ധിവിഷയത്വാത് ജ്ഞേയസ്യ.

കിമിവ സൂക്ഷ്മബുദ്ധിഃ ഇതി ? ഉച്യതേ – ക്ഷുരസ്യ ധാരാ – അഗ്രം നിശിതാ തീക്ഷ്ണീകൃതാ, ദുരത്യയാ – ദുഃഖേന ആത്യയോ യസ്യാഃ, സാ ദുരത്യയാ, യഥാ സാ പദ്ഭ്യാം ദുർഗ്ഗമനീയാ തഥാ ദുർഗ്ഗം– ദുസ്സംപാദനീയം, ഇതി ഏതത്; പഥഃ – പന്ഥാനം, തത് ജ്ഞാനലക്ഷണം മാർഗ്ഗം, കവയോ – മേധാവിനോ, വദന്തി.

ഇപ്രകാരം, പ്രപഞ്ചത്തെ ആകമാനം പുരുഷനിൽ, അപരിമേയമായ ആത്മാവിൽ മഗ്നമാക്കിക്കൊണ്ടു് — ഇതിൽക്കൂടെ അവനവന്റെ സത്യമായ സ്വരൂപം സാക്ഷാത്കൃതമാകുമെന്നതിനാൽ, മനുഷ്യൻ അചഞ്ചലനും, ഗഹനമായ ശാന്തിയുടയവനും, തൃപ്തനമാവുമെന്നതിനാൽ, അതിനെ സാക്ഷാൽക്കരിക്കുവാൻ പ്രാപ്തനമാവും. ഉണരുവിൻ ! അനാദിയായ അവിദ്യയിൽ സുഷുപ്തരായിരിക്കുന്ന ജീവികളേ ! ആത്മജ്ഞാനത്തിലേയ്ക്കുള്ള മാർഗ്ഗത്തിലേയ്ക്കു് തിരിയുവിൻ. ഉണരുവിൻ ! എല്ലാ തിന്മകളുടെയും ബീജമായ ഭയങ്കരമായ അവിദ്യയിൽനിന്നു് ഉണന്നു്, അതിനെ നശിപ്പിക്കുവിൻ. എങ്ങനെ ? മഹത്തുക്കളെ സമീപിക്കുവഴി — സത്യത്തെ ആവിഷ്കരിച്ച അവരുടെ ശിക്ഷണത്താൽ, നിങ്ങളുടെ അന്തര്യാമിയായ ആത്മാവാണു് നിങ്ങളുടെ യഥാർത്ഥസത്ത എന്നു് ഗ്രഹിക്കുവിൻ, ഈ കടമ അവഗണിക്കാൻ പാടില്ലാത്തതാണു്; അതിനാൽ മാതൃസഹജമായ സഹാനുഭൂതിയോടുകൂടി ശ്രുതി എല്ലാ മനുഷ്യരേയും അഭിസംബോധന ചെയ്യുന്നു. എന്തെന്നാൽ, ആദ്യന്തം സൂക്ഷ്മമായ ബുദ്ധിശക്തി ഇതിനായി ആവശ്യമാണു്.

ഈ ബുദ്ധിയുടെ സ്വഭാവമെന്താണ്? അതിനുള്ള മറുപടി ഇതാണ്: ഒരു കത്തിയുടെ വായ്ത്തലപോലെ മൂർച്ചയുള്ള ഒരു വഴിയാണത്; ആത്മീയസാക്ഷാൽക്കാരത്തിലേയ്ക്കുള്ള മാർഗ്ഗം ഇങ്ങനെ ബുദ്ധിമുട്ടുള്ളതാണെന്ന് മഹർഷിമാർ പറയുന്നു.

ചാരത്താൽ മൂടപ്പെട്ട അഗ്നി എന്നപോലെ ആത്മാവിൻെറ അപരിമേയമായ ശക്തി എല്ലാരിലും മൂടപ്പെട്ടു കിടക്കയാണ്. എല്ലായ്പോഴും അത് ഇങ്ങനെ മറഞ്ഞിരിക്കണമോ? അതിനെ പുറത്തേയ്ക്ക് കൊണ്ടുവരുവാൻ ഒരു വഴിയുമില്ലേ? ഉപനിഷത്തു പറയുന്നു, അതിനെ സാക്ഷാൽക്കരിക്കാം, അതിനെ പ്രകാശിപ്പിക്കാം. അനുഭവത്തിൽനിന്നുവരുന്ന ഉറപ്പ് ഈ വാക്കുകളിൽ കാണാം. ഇതിനൊരു ശാസ്ത്രവും കലയുമുണ്ട്. ഇതിനെയാണ് ഉപനിഷത്തുകൾ അദ്ധ്യാത്മവിദ്യ എന്ന പേരിൽ വളർത്തിയെടുത്തത്.

പ്രാകൃതമനുഷ്യൻ തൻെറ ശാരീരികശക്തിയെയാണ് ആദ്യം ഉപയോഗിക്കുക; പിന്നീട് കാളയേയും കുതിരയേയും മററുമുപയോഗിക്കുന്നു. അഭ്യസ്തവിദ്യനായൊരാൾ, ശാരീരികശക്തിയോടൊപ്പം, അവൻെറ ബുദ്ധിശക്തിയേയും ഉപയോഗിക്കുന്നു. ബുദ്ധിയിൽക്കൂടെ, ഭീകരമായ ശക്തിയുള്ള റോക്കററുകളെ അവനുണ്ടാക്കുന്നു. എന്നാൽ സ്വഭാവമഹിമയും ജീവിതസാഫല്യവും നേടുന്നതിന്, മനുഷ്യൻ തന്നിൽ അമർന്നുകിടക്കുന്ന അവൻെറ സ്വതഃസിദ്ധമായ ആത്മീയതയുടെ ശക്തിയെ ഉപയോഗിക്കണം എന്നാണ് ഉപനിഷത്തുകൾ പറയുന്നത്; ഇതിൽക്കൂടെ ജൈവികവും ബൌദ്ധികവും മാത്രമായ മാനങ്ങളെ അവൻ തരണം ചെയ്യണം. ശങ്കരാചാര്യരുടെ അവസാനത്തെ വാക്കുകളുടെ പ്രത്യഗാത്മഭൂതശ്ച–യുടെ അർത്ഥം ഇതാണ്; അവനവൻെറ അന്തര്യാമിയായ ആത്മാവിൻെറ ഭാവം കൈക്കൊള്ളുക. പ്രമുഖ പുരാവസ്തു വിജ്ഞാനിയായ ടീൽഹാർഡ് ഡേ ഷാർഡേ, ബാഹ്യലോകത്തിലെ ഭൌതികഊർജ്ജങ്ങളെ സ്പർശകരൂപമെന്നും, മനുഷ്യനിലുള്ള ആത്മീയഊർജ്ജത്തെ ഒരു കേന്ദ്രബിന്ദുവിൽനിന്ന് പ്രവഹിക്കുന്ന രശ്മികളെന്നും നാമനിർദ്ദേശം ചെയ്യുന്നു; ഇതുരണ്ടും സാർവ്വത്രികമായ ഒരേ ഊർജ്ജത്തിൻെറ രണ്ടു അംശങ്ങളാണ്. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ, പ്രപഞ്ചത്തിലെ ഏതു സ്ഥാനത്തും വസ്തുക്കളുടെ ബാഹ്യവും ആന്തരികവുമായി ചലനാത്മകമായൊരു ബന്ധമുണ്ട്. (ദി ഫിനോമിനൺ ഓഫ് മാൻ, ഭാഗം 63). കൃത്യമായ സാങ്കേതികസംജ്ഞ ഉപയോഗിച്ച്, നമ്മുടെ പൌരാണികഋഷിമാർ, പ്രകൃതിയുടെ അകവശത്തെ പ്രത്യക്‌രൂപമെന്നും പുറം വശത്തെ പരാക്‌രൂപമെന്നും വിളിക്കുകയും, രണ്ടും പ്രപഞ്ചവ്യാപകമായ ഒരേ അദ്വിതീയ പ്രകൃതിയുടെ ഭാഗങ്ങളാണെന്ന് പ്രഖ്യാപിക്കുകയും ചെയ്തു.

## 19 നിശ്ചലമായ ഈശ്വരഭക്തിയും ചലനാത്മകമായ ആത്മീയതയും

ആത്മാവിഷ്കരണത്തിനുള്ള അന്വേഷണത്തിൽ ആത്മാവെന്നു നടിക്കുന്ന പലതിനേയും കണ്ടുമുട്ടുമെന്ന്, തന്റെ ഭഗവദ്ഗീതാവ്യാഖ്യാനത്തിൽ, ഡോക്ടർ രാധാകൃഷ്ണൻ പറയുന്നു. ഇങ്ങനെ നടിക്കുന്ന ആദ്യത്തെ വസ്തു ശരീരമാണ്; നാഡീവ്യൂഹമാണ് രണ്ടാമത്തേത്; ചേതനാസരണിയാണ് മൂന്നാമത്തേത്. ഇവ മനുഷ്യന്റെ യഥാർത്ഥസ്വത്വമല്ല; അതിന്റെ ആവരണങ്ങൾ മാത്രമാണ്. എല്ലാ ജീവികളിലുമുള്ള ശിവസ്വരൂപം അഥവാ ചിത്സ്വരൂപം – ആത്മാവ്, അപരിമേയമായ ദിവ്യസത്വം, ആണ് മനുഷ്യന്റെ യഥാർത്ഥസത്ത. 'തത് ത്വം അസി' എന്ന സൂക്തത്തിൽ ചൂണ്ടിക്കാണിക്കപ്പെടുന്ന സത്യം ഇതാണ്. വേദാന്തം ഉദ്ഘോഷിക്കുന്ന തത്ത്വങ്ങളിൽ, ഏററവും സാർവ്വജനീനവും പ്രായോഗികവും ജീവിതവുമായി ഏററവും കൂടുതൽ ബന്ധപ്പെട്ടതും ഇതുതന്നെയാണ്. മതമെന്നാൽ പല ആചാരാനുഷ്ഠാനങ്ങൾ ഉൾക്കൊള്ളുന്ന നിശ്ചലമായൊരു ദൈവവിശ്വാസമാണെന്ന വിശ്വാസം പലർക്കുമുണ്ടായിരുന്നിട്ടുണ്ട്; ഇന്നുമുണ്ട്. നാം ക്ഷേത്രങ്ങളിലേയ്ക്കും, പള്ളികളിലേയ്ക്കും പോവുന്നു; യാതൊരു ആത്മീയവളർച്ചയുമില്ലാതെ, പോയമാതിരി മടങ്ങിവരികയും ചെയ്യുന്നു. പ്രകൃതിതത്ത്വശാസ്ത്രവാദികളും, ചാർവ്വാകന്മാരും നിരീശ്വരവാദികളും, ഇത്തരം മതത്തെ ജനങ്ങൾക്കുള്ള അവീനായി, അവരെ മയക്കുവാനുള്ള ഒരു വഴിയായി, പരിഗണിക്കുന്നു. ഇതു് മതമേ അല്ല; അതു് വർഗ്ഗീയാടിസ്ഥാനത്തിലുള്ള ഒരു മതത്തിലെ ഭൗതികത്വത്തിൽ ദൈവവിശ്വാസം തുന്നിപ്പിടിപ്പിച്ചതുമാത്രമാണ്. വിശ്വാസിയേയും അവിശ്വാസിയേയും കൺതുറപ്പിച്ച്, അവരുടെ യഥാർത്ഥപ്രകൃതിയായ സർവ്വസ്വതന്ത്രവും സദാ ജാഗരൂകവും ശുദ്ധവുമായ ആത്മാവിലേയ്ക്ക് അവരെ ഉണർത്തുന്നതാണ് മതമെന്നാണ് വേദാന്തത്തിലെ അദ്ധ്യാത്മവിദ്യ ചിത്രീകരിക്കുന്നതു്. പലപ്പോഴും യുക്ത്യനുസൃതമായ ശാസ്ത്രത്തോടും പുരോഗമനാത്മകമായ സാമൂഹികവ്യവസ്ഥയോടും എതിർപ്പ് പ്രകടിപ്പിക്കുന്നതും, മയക്കമുണ്ടാക്കുകയും ബലഹീനമാക്കുകയും ചെയ്യുന്നതുമായ തെററായ മതത്തെക്കുറിച്ചാണ്, സ്വാമി വിവേകാനന്ദൻ ഭഗിനി നിവേദിതയ്ക്ക് എഴുതിയ കത്തിൽ സൂചിപ്പിച്ചതു്; അദ്ദേഹത്തിന്റെ സങ്കല്പത്തിലുള്ള മതം ഉത്തേജനവും വളർച്ചയുമുൾക്കൊള്ളുന്ന ചലനാത്മകമായൊരു ആത്മീയത ആയിരുന്നു. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഖണ്ഡം V, ഭാഗം 408):

'എന്റെ ആദർശത്തെ ചുരുങ്ങിയ വാക്കുകളിൽ പറയാവുന്നതാണ്: മനുഷ്യനിലുള്ള ദൈവികത്വത്തെപ്പററിയും ഇതിനെ ജീവിത

ത്തിൻെറ എല്ലാ ചലനങ്ങളിലും പ്രകാശിപ്പിക്കുന്നതെങ്ങനെയെന്നും അവരെ ഉദ്ബോധിപ്പിക്കുക....... പകൽവെളിച്ചംപോലെ എനിക്കു സ്പഷ്ടമായി കാണാവുന്ന ഒരു സംഗതി ദൈന്യതകൾ ഉണ്ടാവുന്നതു് അവിദ്യയിൽനിന്നാണു്, മററൊന്നിൽനിന്നുമല്ല എന്നതാണു്. ആരാണു് ലോകത്തിനു് വെളിച്ചം കൊടുക്കുക ? ത്യാഗമാണു് പണ്ടേ നിഷ്ഠയായിരുന്നിട്ടുള്ളതു്; വളരെ കാലത്തേയ്ക്കു് ഇതുതന്നെയായിരിക്കും സ്ഥിതി, സർവ്വലോകസംഗ്രഹത്തിനായി ഏററവും ശ്രേഷ്ഠരും ഉത്തമന്മാരുമായ ആളുകൾ ത്യാഗം അനുഷ്ഠിക്കേണ്ടി വരും. അനശ്വരമായ സ്നേഹവും സഹാനുഭൂതിയുമുള്ള പരസഹസ്രം ബുദ്ധന്മാർ വേണ്ടി വരും.'

വിവേകാനന്ദൻെറ അഭിപ്രായത്തിൽ, 'മതം സർവ്വതോമുഖമായ മനുഷ്യവികസനത്തിൻെറ ശാസ്ത്രമാണു്; ഇതിൽ ശാരീരികവും മാനസികവും ആത്മീയവുമായ വളർച്ച അടങ്ങിയിരിക്കുന്നു. അദ്ദേഹം പറയുന്നു: 'അതു് മനുഷ്യനിൽ എപ്പോഴുമുള്ള ദൈവികാംശത്തെ ആവിഷ്കരിക്കലാണു് ? വ്യക്തിവികാസം അഥവാ ആത്മവികാസത്തിൻെറ ശാസ്ത്രമാണതു്. ജൈവികപരിമിതികൾക്കപ്പുറം, ആത്മബോധത്തെ വികസിപ്പിക്കുക.'

## 20 ആനന്ദത്തിൻെറ സങ്കല്പം വേദാന്തദൃഷ്ടിയിൽ

ആനന്ദത്തിനൊരു സങ്കല്പം നിർദ്ദേശിച്ചുംകൊണ്ടുള്ള അത്യന്തം ആകർഷണീയമായ ഒരു ഖണ്ഡികയിൽ,തൈത്തിരീയോപനിഷത്തു്, ആദ്യമായി ആനന്ദത്തിൻെറ ഒരു മാത്ര എടുക്കുകയും, പിന്നീടു് അതിൻെറ ഗുണിതങ്ങൾ കൊടുക്കുകയും ചെയ്യുന്നു. അതു് സ്വീകരിച്ചിട്ടുള്ള അളവു് ഒരു യുവാവിൻെറ ആനന്ദമാണു്; ഗുണിതങ്ങൾ, മനുഷ്യാതീതം, ദൈവികം, ദൈവികാതീതം എന്നിവയാണു്; ഓരോ ഘട്ടത്തിലും 'ശ്രോത്രിയസ്യ ചാകാമഹതസ്യ' എന്നു് ആവർത്തിക്കുന്നതിൽക്കൂടെ, ആത്മസാക്ഷാത്കാരത്തിൻെറ ആനന്ദത്തിൻെറ മഹിമാവു് അതു് പ്രഖ്യാപനം ചെയ്യുന്നു; ഇതു് 'തത് ത്വം അസി' എന്ന മഹാവാക്യത്തിൻെറ ആവിഷ്കരണമാണു്; അതിൻഫലമായി സിദ്ധിക്കുന്ന പരമമായ സാക്ഷാത്ക്കാരത്തിൻെറ അനുഭവവും, ഈ ആനന്ദത്തെ ഈ ഉപനിഷത്തു് നാലുതരത്തിലുള്ള ആനന്ദവുമായി സമീകരിക്കുന്നു—മാനുഷികം, മനുഷ്യാതീതം, ദൈവികം, ദൈവികാതീതം (II–8):

സൈഷാനന്ദസ്യ മീമാംസാ ഭവതി യുവാ സ്യാത് സാധു യുവാധ്യായകഃ. ആശിഷ്ഠോ ദ്രഢിഷ്ഠോ ബലിഷ്ഠഃ. തസ്യേയം പൃഥിവീ സർവ്വാ വിത്തസ്യ പൂർണ്ണാ സ്യാത്. സ ഏകോ മാനുഷ ആനന്ദഃ.

തേ യേ ശതം മാനുഷാ ആനന്ദാഃ. സ ഏകോ മനുഷ്യഗന്ധർവ്വാണാമാനന്ദഃ. ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതം ഇന്ദ്രസ്യാനന്ദഃ. സ ഏകോ ബൃഹസ്പതേരാനന്ദഃ. ശ്രോത്രിയസ്യ ചാകാമഹ തസ്യ. തേ യേ ശതം ബൃഹസ്പതേരാനന്ദാഃ. സ ഏകഃ പ്രജാപതേഃ ആനന്ദഃ. ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതം പ്രജാപതേരാനന്ദാഃ. സ ഏകോ ബ്രഹ്മണ ആനന്ദഃ. ശ്രോത്രിയസ്യ ചാകാമഹതസ്യ.

ആനന്ദത്തെപ്പററിയ അന്വേഷണമാണ് ഇതു്: ഒരു യുവാവിനെ എടുക്കാം, നല്ലൊരു ചെറുപ്പക്കാരൻ: നല്ല വിദ്യാഭ്യാസം ലഭിച്ചവൻ, പൂർണ്ണമായ ശുഭാപ്തി വിശ്വാസം, ദൃഢമായ മനസ്സ്, ശക്തമായ ശരീരം; ഈ ലോകത്തിലെ എല്ലാ വിഭവങ്ങളും അവൻെറ അധീനത്തിലാണെന്നും വിചാരിക്കാം; ഇതാണ് ആനന്ദത്തിൻെറ ഒരു മാത്ര.

ഈ ആനന്ദത്തിൻെറ നൂറു മാത്രകൾ ഒരു മനുഷ്യഗന്ധർവ്വൻെറ ആനന്ദത്തിൻെറ ഒരു മാത്രയാണ്; യഥാർത്ഥ മതത്തിൻെറ തത്വം ഗ്രഹിച്ച് ആത്മസാക്ഷാത്കാരം നേടിയ, ജൈവികവാസനകൾക്ക് അടിമയല്ലാത്ത ഒരു മനുഷ്യൻെറ ആനന്ദവും ഇതും തുല്യമാണ്.

ഇന്ദ്രൻെറ (ദേവന്മാരുടെ രാജാവ്) ആനന്ദത്തിൻെറ നൂറു മടങ്ങ് ബൃഹസ്പതി(ദേവന്മാരുടെ ഗുരു)യുടെ ആനന്ദത്തിൻെറ ഒരു മാത്രയാണ്; ഇതു് യഥാർത്ഥമതത്തിൻെറ തത്ത്വം ഗ്രഹിച്ചിട്ടുള്ളവനും, ജൈവികവാസനകൾക്കടിമയല്ലാത്തവനുമായൊരു മനുഷ്യൻെറ ആനന്ദത്തിനു തുല്യമാണ്.

ബൃഹസ്പതിയുടെ ആനന്ദത്തിൻെറ നൂറുമാത്രകൾ പ്രജാപതിയുടെ എല്ലാ ജീവജാലങ്ങളുടേയും നാഥൻ) ആനന്ദത്തിൻെറ ഒരു മാത്രയാണ്; ഇതാണെങ്കിലോ, യഥാർത്ഥമതത്തിൻെറ തത്ത്വം ഗ്രഹിച്ചവനും ജൈവികവാസനകൾക്കടിമയല്ലാത്തവനുമായ ഒരു മനുഷ്യൻെറ ആനന്ദത്തിനു തുല്യമാണ്.

പ്രജാപതിയുടെ ആനന്ദത്തിൻെറ നൂറ് മാത്രകൾ; ബ്രഹ്മാവിൻെറ (എല്ലാ സൃഷ്ടിയുടേയും അന്തരസത്ത) ആനന്ദത്തിൻെറ ഒരു മാത്രയാണ്; ഇതു് യഥാർത്ഥമതത്തിൻെറ തത്ത്വം ഗ്രഹിച്ചവനും ജൈവവാസനകൾക്കടിമയല്ലാത്തവനുമായൊരു മനുഷ്യൻെറ ആനന്ദത്തിന് തുല്യമാണ്.

## 21 ഗീതയിലെ രാജർഷിസങ്കല്പത്തിൻെറ വ്യാപ്തമായ സാംഗത്യം

ശാരീരികവും മാനസികവുമായ വികസനത്തിൻേറയും ഈ തലങ്ങളിലുള്ള മനുഷ്യസുഖങ്ങളുടേയും പ്രാധാന്യത്തെ ഉപനിഷത്തുകൾ

ചുരുക്കിക്കാട്ടുന്നില്ല. അതിലും ഉപരിതലങ്ങളിലും തരതമങ്ങളിലുമായ സുഖങ്ങൾ ഉണ്ടെന്നാണ് അവ നിബ്ബന്ധിച്ചു പറയുന്നതു്. വെറുമൊരു പണ്ഡിതൻ, ഈ കാരണത്താൽ, ഭാരതത്തിൽ അധികമൊന്നും ബഹുമാനിക്കപ്പെടുന്നില്ല. ധാർമ്മികമായും ആത്മീയമായും വളൎന്നിട്ടില്ലാത്ത വെറുമൊരു പണ്ഡിതനെ, ഉയരത്തിൽ പറക്കുന്നതെങ്കിലും താഴെയുള്ള ശവത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നൊരു പരുന്തുമായി ശ്രീരാമകൃഷ്ണൻ താരതമ്യപ്പെടുത്തുമായിരുന്നു. അവന്റെ ബുദ്ധി അറിവുകൊണ്ടു് നിറയ്ക്കപ്പെട്ടിട്ടുണ്ടെങ്കിലും, അവൻ ജൈവവാസനകളുടെ പിടിയിലാണു്. ആത്മാവിന്റെ ആവേശം കൊള്ളിക്കുന്ന, ഉത്തേജിപ്പിക്കുന്ന, സ്പർശം പിന്നിലില്ലെങ്കിൽ, തീക്ഷ്ണമായൊരു ബുദ്ധിക്കു് എന്തു മഹത്ത്വമാണുള്ളതു്? സദാ ചഞ്ചലമായ ഇന്ദ്രിയവ്യവസ്ഥയുടെ മങ്ങിയ വെളിച്ചംമാത്രം ലബ്ധമാകുന്ന ബുദ്ധി ആത്മീയമായി ദുൎബ്ബലവും ക്ഷുദ്രവുമാണു്; പക്ഷെ ഏതു ബുദ്ധിയിലാണോ ആത്മാവിന്റെ ശുദ്ധവും സുശക്തവുമായ ദീപ്തി നിപതിക്കുന്നതു്, ആ ബുദ്ധി അദ്ഭുതകരമാംവണ്ണം മഹത്തും, ദൃഢവും, പ്രകാശമാനവുമാണു്. ഭഗവദ്ഗീതയിലെ, 'ബുദ്ധൌ ശരണം അന്വിച്ഛ' എന്ന ആഹ്വാനത്തിലെ ബുദ്ധി ശുദ്ധമായ വിവേചനശക്തി, ശുദ്ധമായ ആജ്ഞാശക്തി – അതാണു്. ആന്തരികചേതനാവ്യവസ്ഥയെ സുശിക്ഷിതമാക്കുവാനും, സ്വാതന്ത്ര്യത്തിന്റേയും സമത്വത്തിന്റേയും ആധിപത്യത്തിലും ആനന്ദത്തിലും മനുഷ്യനെ വാഴിക്കുവാനും, ആ ചേതനയെ മനുഷ്യാവശ്യങ്ങൾക്കായി തിരിച്ചു വിടുവാനും ബുദ്ധിക്കേ കഴിവുള്ളു. ബോധി അഥവാ ആത്മീയജ്ഞാനം അനുഭവിക്കുന്നതു് ബുദ്ധിയാണു്: ഇതു് പൂൎണ്ണമായി അനുഭവിക്കുന്ന ആളാണു് ബുദ്ധൻ.

തങ്ങൾ ചെയ്യുന്ന പ്രവൃത്തികളെ സമർത്ഥവും നിർമ്മാണപരവുമാക്കുകയും, അവരവൎക്കുതന്നെ ഫലപ്രദമായ കർമ്മത്തിന്റേയും കൃതകൃത്യതയുടേയും ബോധം ലഭിക്കുകയും വേണമെന്നാഗ്രഹിക്കുന്ന ഭരണരംഗത്തെ പ്രവൎത്തകന്മാൎക്കു്, ഗീതയിലെ ജീവിതദർശനം പ്രത്യേകിച്ചും സംഗതമാണു്. ഉത്തമനായൊരു ഭരണകൎത്താവു് ഒരു രാജൎഷിയാണെന്നു് ഗീത, നാലാമദ്ധ്യായത്തിലെ രണ്ടാംശ്ലോകത്തിൽ പറയുന്നു. രാജൎഷി എന്നാൽ ഒരേ സമയത്തു് രാജാവും ഋഷിയും ആയ ആളാണെന്നാണു് ശങ്കരാചാൎയ്യൻ പറയുന്നതു്. ഋഷി എന്നാൽ ഹിമാലയത്തിലേയ്ക്കു് പോയി ധ്യാനനിരതനായിരിക്കുന്നൊരാൾ എന്നു മാത്രമല്ല അൎത്ഥം. ഋഷി എന്നാൽ ആത്മീയമായി വളൎന്നിട്ടുള്ള ആൾ, അന്തരാത്മാവിന്റെ അപരിമേയമായ ചൈതന്യസമ്പത്തു് അനുഭവപ്പെട്ടിട്ടുള്ള ആൾ, എന്നാണു് വിവക്ഷ; മന്ത്രദ്രഷ്ടാ, ആത്മീയസത്യ

ങ്ങളെ കണ്ട ആരം എന്നൊരു നിർവ്വചനം ഋഷിപദത്തിനുണ്ട്. രാജാവെന്നാൽ കിരീടധാരിയായ ഭരണാധികാരി ആവണമെന്നില്ല – ഇങ്ങനെയുള്ളവർ ഇന്ന് ചുരുക്കമൊയേയുള്ളൂ, അധികാരം കൈയാളുന്ന ആരം രാജാവാണ്. അങ്ങനെയാവുമ്പോരം, അധികാരത്തെ ആത്മീയവീക്ഷണത്തോടുകൂടി, ധാർമ്മികവും മാനവികവുമായ മൂല്യങ്ങരംക്കും സാമൂഹിക ഉത്തരവാദിത്വങ്ങരംക്കും പരിഗണന കൊടുത്തുകൊണ്ട് കൈകാര്യം ചെയ്യുന്ന ആരം രാജർഷി ആവുന്നു. രാജർഷിയുടെ മഹത്ത്വം നില്ക്കുന്നതു കാര്യക്ഷമതയേയും ധാർമ്മികക്ഷമതയേയും സമന്വയിപ്പിക്കുന്നതിലാണ്. അവനവൻെറ ജീവിതത്തിൻേറയും ജോലിയുടേയും പശ്ചാത്തലത്തിൽ ആന്തരിക ചൈതന്യത്തെ ബുദ്ധിയായി വളർത്തിയെടുക്കുന്നതിൽക്കൂടിയാണ് ഇതു് സാദ്ധ്യമാവുക.

അധികാരം മാനവികത്വാഭിമുഖമാവുമ്പോരം, അതു് ആത്മീയമാവും, അതു് കൈകാര്യം ചെയ്യുന്ന ആരം, സാമൂഹികാഭിമുഖമായ നിഷ്ഠയോടു കൂടിയൊരു ആത്മീയപുരുഷനാവും. അങ്ങനെയുള്ള ഒരാരം – അതു് സ്ത്രീയോ പുരുഷനോ ആവട്ടെ – ക്ഷേത്രത്തിലേയ്ക്കോ ദേവാലയത്തിലേയ്ക്കോ പള്ളിയിലേയ്ക്കോ പോയാലും ഇല്ലെങ്കിലും, പുണ്യതീർത്ഥങ്ങളിൽസ്നാനം ചെയ്താലും ഇല്ലെങ്കിലും, ആചാരാനുഷ്ഠാനങ്ങരം നിർവ്വഹിച്ചാലും ഇല്ലെങ്കിലും വിരോധമില്ല; അയാരം ആത്മീയമായി വളൻന്നു കഴിഞ്ഞു. ആ വളർച്ചയോടുകൂടി, ആന്തരികമായ ഒരു ചൈതന്യത്തിൻെറ ഉറവിടം അദ്ദേഹത്തിൽ അനാവൃതമാവുന്നു; പ്രലോഭനങ്ങളെ നേരിടുവാനും, സത്യത്തിൻേറയും നീതിയുടേയും സേവനനിഷ്ഠയുടേയും മാർഗ്ഗത്തിൽ അചഞ്ചലമായി നില്ക്കുവാനും ഇതു് അയാളെ പ്രാപ്തനാക്കുന്നു; തൻെറ 'കർമ്മയോഗ'മെന്നഗ്രന്ഥത്തിൽ സ്വാമി വിവേകാനന്ദൻ പറകയാണ് (വി. സാ. സ. ഭാഗം I, പേജ് 9).

'ഈ സംസിദ്ധി ഏതെങ്കിലും സിദ്ധാന്തത്തേയോ മതത്തേയോ വിശ്വാസത്തേയോ ആശ്രയിച്ചിരിക്കുന്ന ഒന്നല്ല. നിങ്ങരം കൃസ്ത്യാനി ആയാലും യഹൂദനായാലും അവിശ്വാസി ആയാലും വേണ്ടില്ല. നിങ്ങരം സ്വാർത്ഥരഹിതനാണോ? അതു മാത്രമാണ് ചോദ്യം. ആണെങ്കിൽ, ഒരൊററമതഗ്രന്ഥവും വായിക്കാതെ ഒരൊററ പള്ളിയിലോ ക്ഷേത്രത്തിലോ പോകാതേയും നിങ്ങരംക്ക് ഒരു സിദ്ധപുരുഷനാവാം. ഓരോ യോഗവും മറേറതു് യോഗത്തിൻേറയും അവലംബമില്ലാതെ മനുഷ്യനെ പൂർണ്ണാവസ്ഥയിലെത്തിക്കാൻ പര്യാപ്തമാണ്, എന്തെന്നാൽ എല്ലാ യോഗങ്ങരംക്കും ഒരേ ലക്ഷ്യമാണുള്ളതു്. കർമ്മയോഗവും ജ്ഞാനയോഗവും ഭക്തിയോഗവും ഓരോന്നും മോക്ഷത്തിലേയ്ക്കു് നയിക്കാൻ ത്രാണിയുള്ള സ്വതന്ത്രമാർഗ്ഗങ്ങളാണ്. ജ്ഞാനവും

കർമ്മവും ഭിന്നങ്ങളാകുന്നു എന്നു് ബുദ്ധിശൂന്യന്മാരേ പറയൂ; പണ്ഡിതന്മാർ പറയില്ല. ബാഹ്യഭാവത്തിൽ ഭിന്നങ്ങളായിരുന്നാലും അവ ഒടുവിൽ മനുഷ്യനെ പരിപൂർണ്ണതയെന്ന ലക്ഷ്യത്തിലേയ്ക്കാണു് നയിയ്ക്കുന്നതെന്നു് പണ്ഡിതന്മാർക്കറിയാം?'

## 22 പരിണാമപ്രക്രിയയിൽ ശാരീരിക സന്തുലിത വ്യവസ്ഥയുടെ പ്രാധാന്യം

നില്ക്കാനും നടക്കാനും സാധിക്കത്തക്കവണ്ണം വീഴാതെ നില്ക്കുവാനുള്ള കഴിവു് പ്രകൃതി നമുക്കു് തന്നിട്ടുണ്ടു്. പക്ഷെ, വികാരപരമായി ഉറച്ചു് നില്ക്കുവാനുള്ള ഒരു പുതിയ കഴിവു്, നാം സ്വന്തം ശ്രമം കൊണ്ടുണ്ടാക്കേണ്ടിയിരിക്കുന്നു; ഇതു് വളർത്തിയെടുക്കുവാനുള്ള പ്രാപ്തിയും പ്രകൃതി നമുക്കു് പ്രദാനം ചെയ്തിട്ടുണ്ടു്. നമ്മുടെ മസ്തിഷ്കത്തിലെ ഉയർന്നഭാഗം ഇതിനായുള്ളതാണു്. ആധുനിക നാഡീശാസ്ത്രപ്രകാരം, മനുഷ്യന്റെ ഐന്ദ്രിയവും, നാഡീപരവും, മാനസികവുമായ ചൈതന്യവ്യവസ്ഥയുടെ നിയന്ത്രകനും മാർഗ്ഗദർശിയുമായ ഇതു്, മനുഷ്യനു് ആത്മീയമായ സ്വാതന്ത്ര്യത്തിന്റെ അനുഭവം കൊടുക്കുവാനുദ്ദേശിച്ചുകൊണ്ടുള്ളതാണു്. ഇതിനുള്ള കഴിവു് വളർത്തിയെടുത്തു്, ബുദ്ധിയിലേയ്ക്കു് ഉയരുമ്പോഴാണു് ഇതു് യഥാർത്ഥത്തിൽ ഉയർന്ന മസ്തിഷ്കമാവുന്നതു് എന്നാണു് വേദാന്തം പറയുന്നതു്.

സിരാശാസ്ത്രജ്ഞനായ ഗ്രേവാൾട്ടർ പറയുന്നു (ദി ലിവിങ്ങ് ബ്രെയിൻ ഭാഗം 16)

താപസന്തുലിതത്വത്തിനു് അതായതു് ദേഹത്തിലെ ചൂടിനെ ആന്തരികമായിത്തന്നെ നിയന്ത്രിച്ചുനിർത്തുക എന്നതിനുള്ള കഴിവു് സമ്പാദിച്ചതു് പ്രകൃതിയുടെ ചരിത്രത്തിൽ സുപ്രധാനമായൊരു സംഭവമായിരുന്നു. തണുത്തുകൊണ്ടിരിക്കുന്നൊരു ഗോളത്തിൽ സസ്തന ജീവികൾക്കു് നിലനില്ക്കുവാൻ അതു് സാദ്ധ്യമാക്കി. പരിണാമചരിത്രത്തിൽ അതിന്റെ പ്രാധാന്യം ഇതായിരുന്നു. അതിന്റെ വിശേഷാലുള്ള പ്രാധാന്യം ജീവിയുടെ സുപ്രധാന പ്രവൃത്തികൾ ഉറപ്പായിനിർത്തുന്നതിനുവേണ്ടി മസ്തിഷ്കത്തിന്റെ ഒരു വശത്തു് സ്വയം നിയന്ത്രിക്കുന്നൊരു സംവിധാനം സൃഷ്ടിച്ചു എന്നതാണു് – ഇതാണു് ഹോമിയോ സ്റ്റാററിസ് അഥവാ താപസന്തുലിതത്വം. ഈ സംവിധാനം നടപ്പിലായതോടുകൂടി ഇന്ദ്രിയപരങ്ങളായ പ്രവർത്തനങ്ങൾക്കു് ഉടനെ ആവശ്യമില്ലാത്ത മസ്തിഷ്കത്തിന്റെ ഭാഗങ്ങൾക്കു മററു് കാര്യങ്ങൾ നോക്കുവാൻ സ്വാതന്ത്ര്യം ലഭിക്കുന്നു; താപസന്തുലിതാവസ്ഥയെ കവച്ചുവെയ്ക്കുന്ന അദ്ഭുതകാര്യങ്ങൾക്കു്.

ഫ്രഞ്ചു് ശരീരശാസ്ത്രജ്ഞനായ ക്ലാഡു് ബർനാഡിന്റെ ഒരു പ്രസിദ്ധവചനത്തിൽ ഈ സത്യം സംഗ്രഹിക്കപ്പെട്ടിട്ടുണ്ടു്. 'നിശ്ചി

തമായ ആന്തരികമാദ്ധ്യമം സ്വതന്ത്രജീവിതത്തിനു് ആവശ്യമായൊരുപാധിയാണു്.' വീണ്ടും (പൂർവ്വോക്തം, ഭാഗങ്ങരം 18–19)

'എല്ലാ സസ്തനജീവികരംക്കും താപസന്തുലിതത്വം, ജീവൻ തുടന്നു പോകാനുള്ളമാർഗ്ഗമായിരുന്നു; മനുഷ്യനാകട്ടെ വിമോചനവും.

'മസ്തിഷ്കത്തിനു് പൂർണ്ണമായ ശാന്തത കൈവരുത്തുന്ന താപസന്തുലിതത്വം പലേ പേരുകളിൽ കഴിഞ്ഞ രണ്ടോ മൂന്നോ സഹസ്രാബ്ദങ്ങളായിട്ടു് അറിയപ്പെട്ടിട്ടുണ്ടു്. പൂർണ്ണതയിൽ വിശ്വസിക്കുന്ന എല്ലാ പ്രമാണങ്ങളുടെയും ശാരീരികവശമാണതു് – നിർവ്വാണം, യോഗിയുടെ കൈവല്യാവസ്ഥ, അന്തരംഗത്തിലെ ആനന്ദം, ഈ സ്ഥിതിവിശേഷത്തിൽ, അനാരോഗ്യവും ദേഹാസ്വാസ്ഥ്യവും യാന്ത്രികമായ പാളിച്ചകരം മാത്രമാണു്.'

## 23 താപസന്തുലിതത്വവും യോഗവും

വിശാലമായ അതിൻെറ ആത്മീയസാങ്കേതികത്വത്തെ ഗീത സമത്വം അതായതു് മാനസികമായ അചഞ്ചലത്വം എന്നും കർമ്മസു കൌശലം അതായതു് പ്രവൃത്തിയിലെ കാര്യക്ഷമത എന്നുമാണു് നിർവ്വചിക്കുന്നതു്. ദ്വിവിധമായ കർമ്മകൌശലം അതിലുണ്ടു് – ഒന്നു് നിർമ്മാണപരമായ സാമൂഹികക്ഷമത അതായതു് രാജത്വത്തിൻെറ ഘടകം രണ്ടാമത്തേതു് ആന്തരികമായ ആത്മീയക്ഷമത അതായതു് ഋഷിത്വത്തിൻെറ ഘടകം. ഈ യോഗമാണു് ഓരോ ജോലിക്കാരനേയും ഒരു രാജർഷി ആക്കുന്നതു് – ഭരണാധികാരിയോ സാധാരണ തൊഴിലാളിയോ വീട്ടമ്മയോ ഭൌതികപ്രകൃതിയുടെ ശക്തികളെ മെരുക്കി നിർമ്മാണപരമായി ഉപയോഗിക്കുന്നതാണു് പരിഷ്കാരം, മനുഷ്യശക്തികളെ മെരുക്കി നിർമ്മാണപരമായി ഉപയോഗിക്കുന്നതാണു് സംസ്കാരവും ആത്മീയതയും.

അധികാരം കിട്ടുന്ന ഒരാരംക്കു് പലപ്പോഴും അതിനെ എങ്ങിനെയാണു് ഉരംക്കൊള്ളേണ്ടതു്, എങ്ങിനെയാണു് മനുഷ്യനന്മയ്ക്കു് ഉപയോഗപ്പെടുത്തേണ്ടതു് എന്നു് അറിയാതെവരുന്നുണ്ടു്,. അവനെ അതിൻെറ ലഹരി ബാധിക്കുന്നു – സുരാപാനം ചെയ്താലുണ്ടാവുന്ന പോലെ. ഇതിനുള്ള സംസ്കൃതപദം മദമെന്നാണു്. ഇതിനെ തിരിച്ചു് ദമമാക്കേണമെന്നും മഹാഭാരതം പറയുന്നു. അതായതു് പൂർണ്ണമായ ആത്മശിക്ഷണവും നിയന്ത്രണവും.

ഈ ദമവും അതിൻെറ സഹശിക്ഷണമായ ശമവും ചേന്നാണു് മനുഷ്യൻെറ ധാർമ്മികവും സദാചാരപരവുമായ ശിക്ഷണമാകുന്നതു്; ഇതു് ഭാരതീയ മതങ്ങളുടെയും തത്ത്വദർശനത്തിൻെറയും എല്ലാ ശാഖകളും ഉദ്ഘോഷിക്കുന്നതാണു്.

ഇത്തരത്തിലുള്ള ആത്മശിക്ഷണത്തിൽക്കൂടി മാത്രമേ അധികാരത്തെ ശരിയായി ഉപയോഗിക്കുവാനും അതിന്ന് മനുഷികമായൊരു വീക്ഷണം കൊടുക്കുവാനും സാദ്ധ്യമാവൂ. അത്ര് രാഷ്ട്രീയാധികാരമോ മാനസികാധികാരമോ ധനത്തിൻെറ അധികാരമോ ആയിക്കൊള്ളട്ടെ. ബുദ്ധിപരമായ വികസനംകൊണ്ടുമാത്രം അധികാരത്തേയോ അന്യരെ ചൂഷണം ചെയ്യുവാനും ഉപദ്രവിക്കാനുമുള്ള പ്രവണതയെയോ ശരിയായി നിയന്ത്രിക്കുവാൻ സാദ്ധ്യമല്ല. എന്നാൽ ആത്മശിക്ഷണത്തിൽനിന്നുണ്ടാവുന്ന ആത്മീയമായ വളച്ച് അതെത്ര തുച്ഛമാണെങ്കിലും ഈ കാര്യത്തിൽ വമ്പിച്ച വ്യത്യാസം ഉണ്ടാക്കും. ഈ ആത്മീയവികസനം ഓരോ പുരുഷൻെറയും സ്ത്രീയുടെയും കുട്ടിയുടെയും ജന്മാവകാശമാണെന്നാണ് വേദാന്തം ഉദ്ഘോഷിക്കുന്നത്; എന്തുകൊണ്ടെന്നാൽ അത്ര് ഓരോരുത്തരിലും നൈസർഗ്ഗികമായി നിക്ഷിപ്തമായതാണ്.

'മെഷർ ഫോർ മെഷർ' എന്ന തൻെറ നാടകത്തിൽ ഷേക്സ്പിയർ അധികാരലഹരിയെപ്പററി പറയുന്നു: (1-11-117-22)

ഗർവ്വിഷ്ഠനായ മനുഷ്യൻ നൈമിഷികമായ അധികാരത്തിൻെറ വേഷമിട്ട്, തനിക്ക് ഉറപ്പായി സിദ്ധിച്ചിട്ടുള്ളതിനെപ്പററി പൂർണ്ണമായും അജ്ഞനായിട്ട്, ക്രുദ്ധനായൊരു കുരങ്ങിനെപ്പോലെ കാട്ടിക്കൂട്ടുന്ന ഗോഷ്ടികൾ, ദേവതമാരെ കരയിപ്പിക്കും!

## 24 മദത്തിനെ ദമമാക്കി മാററിയെടുക്കൽ

സ്വഭാവ ശേഷിയിലും മാനവികചോദനകളിലും സ്വയം പരിശീലനം ലഭിക്കുവാനുള്ള ഉത്തരവാദിത്വം ഏറെറടുക്കുവാനായി അദ്ധ്യാത്മവിദ്യയെപ്പററി ചെറുപ്രായത്തിൽത്തന്നെ കുട്ടികളെ ഉദ്ബോധിപ്പിക്കേണ്ടതുണ്ട്. സൂക്ഷ്മത, വൈപുല്യം, അന്തർമ്മുഖത എന്നിവയുടെ ബൃഹത്തായ ചൈതന്യം അവരിൽ സുപ്തമാണെന്നും ശാരീരിക ബലവും ബുദ്ധിബലവും മാത്രമല്ല അവരിലുള്ളതും അവർ പ്രദർശിപ്പിക്കേണ്ടതെന്നും അവരെ ബോദ്ധ്യപ്പെടുത്തേണ്ടതാണ്. മഹാഭാരതം പറയുന്നു: (V.34 42)

വിദ്യാമദോ ധനമദഃ തൃതീയോऽഭിജനോ മദഃ
മദാ ഏതേऽവലിപ്താനാം ഏത ഏവ സതാം ദമാഃ.

അറിവിൻെറ ഗർവ്വ്, ധനത്തിൻെറ ഗർവ്വ്, കുലത്തിൻെറ ഗർവ്വ്, ഇവ സംസ്കാരഹീനക്ക് മാത്രം മദമാണ്; സജ്ജനങ്ങൾക്ക് ഇവ ദമമാവുന്നു.

അവനവൻെറ നൈസർഗ്ഗികമായ ആത്മീയചൈതന്യത്തെ തുടർച്ചയായി അനാവരണം ചെയ്തുകൊണ്ട് എല്ലാവിധ മദത്തേയും ദമ

മാക്കുന്ന കല ഗീത വിവരിക്കുന്നുണ്ട്; 'യോഗ'മെന്ന ഒററ പദത്തിൽ ആ കല അടങ്ങിയിട്ടുണ്ട്. യാന്ത്രികമായി ജോലി ചെയ്യുന്ന ഒരാളാവരുതു്, ഒരു യോഗിയാവൂ – എന്നാണ് ഗീത, പറയുന്നതു് (VI – 40) 'തസ്മാദ് യോഗീ ഭവാർജ്ജുന.' നിങ്ങൾ ആരായിരുന്നാലും, നിങ്ങളുടെ കർമ്മരംഗം ഏതായിരുന്നാലും – കൃഷിക്കാരൻ, തൊഴിലാളി, ഭരണാധികാരി, രാഷ്ട്രീയപ്രവർത്തകൻ, വീട്ടമ്മ ഏതായാലും – ഒരു യോഗി ആവണം എന്നാണ് ശ്രീകൃഷ്ണൻെറ ആഹ്വാനം. നിങ്ങളുടെ ശാരീരികവും മാനസികവുമായ ശക്തികളെ നിങ്ങളുടെ ജന്മസിദ്ധമായ ആത്മീയചൈതന്യത്തോട് സംയോജിപ്പിക്കു; ഈ ഊർജ്ജസമുച്ചയത്തിനെ മനുഷ്യാഭിമുഖമാക്കു; എന്നിട്ട് ലോകഹിതത്തിനായി പ്രവർത്തിക്കു. സ്വഭാവവൈശിഷ്ട്യത്തിൻെറ ചൈതന്യം ഇതാണ്, മനുഷ്യശക്തിയുടെ ഉത്തമതമമായ രൂപം.

മനുഷ്യൻ വികാരപരമായി സമ്പന്നനായിരിക്കണം; മൃഗങ്ങൾ പോലും ഇങ്ങനെയാണ്. വികാരത്തിൻെറ ചോദനയില്ലാതെ ഒരു പക്ഷിക്ക് അതിൻെറ കൂടുകെട്ടാനാവുമോ എന്നാണ് പ്രസിദ്ധ നാഡീശാസ്ത്രവിദഗ്ധനായ ഷെറിങ്ടൺ ചോദിക്കുന്നതു്. ആജ്ഞാശക്തിയാൽ നിയന്ത്രിതമായി, കർമ്മരൂപത്തിൽ ആവിഷ്കരിക്കപ്പെടുമ്പോൾ വികാരം കാര്യക്ഷമതയായിത്തീരുന്നു, എന്നാണ് സ്വാമി വിവേകാനന്ദൻ പറയുന്നതു്. ഇവിടെ ആജ്ഞാശക്തിയുടെ ചൈതന്യം പ്രാവർത്തികമാവുന്നു. സ്വഭാവശ്രേഷ്ഠത സാമൂഹികവീക്ഷണപരമായ ആജ്ഞാശക്തിയിൽ കേന്ദ്രീകൃതമാണ് — ഊർജ്ജസ്വലവും മനുഷ്യോന്മുഖവുമായ കർമ്മത്തിൽ.

നമ്മിൽ അന്തർഹിതമായി കിടക്കുന്ന മഹത്ത്വത്തെ വെളിയിലേയ്ക്ക് കൊണ്ടുവരുവാൻ വേദാന്തം നമ്മെ ആഹ്വാനം ചെയ്യുന്നു. 'തത് ത്വം അസി' എന്ന മഹദ്‌വാക്യത്തിൻെറ പൊരുൾ ഇതാണ്; ഇതുതന്നെയാണ് ശങ്കരാചാര്യർ നിർവ്വാണഷട്കത്തിൽ പറയുന്ന 'ശിവാനന്ദരൂപഃ ശിവോഽഹം.' ദോഷം ചെയ്യുക എന്നതു് തങ്ങളുടെ യഥാർത്ഥസ്വഭാവത്തിൽ ഇല്ലാത്തതാണെന്നും. അപരിമേയവും ശുദ്ധവും ദീപ്തവുമായ ഒന്ന് അന്തരംഗത്തിൽ നിലകൊള്ളുന്നുണ്ടെന്നും, ഇതിൻെറ സ്മരണ, എല്ലാ പ്രലോഭനങ്ങളെയും അതിജീവിക്കുവാൻ തങ്ങളെ പ്രാപ്തരാക്കുമെന്നും അപ്പോൾ മനുഷ്യർക്ക് ബോദ്ധ്യമാവും.

## 25 രാഷ്ട്രീയസംവിധാനത്തിൻെറ സർവ്വാതിശയിയായ പ്രാധാന്യം

ഈ വസ്തുത ഒരാളുടെ ജ്ഞാനത്തിൻെറ ഭാഗമായിത്തീരുമ്പോൾ,അയാൾ സ്വാഭാവികമായും നിഷ്പ്രയാസമായും സദാചാരനിഷ്ഠനും ശ്രേഷ്ഠനുമായിത്തീരുന്നു. ആത്മീയവികാസത്തിൻെറ

വ്യത്യസ്തഘട്ടങ്ങളിൽ ജീവിക്കുന്നവരായാലും ഇത്തരത്തിലുള്ള ആളുകൾക്ക്, രാഷ്ട്രീയവും ഭരണപരവുമായ പദവികളിൽ പണി എടുത്താൽ, രാജ്യത്തിലെ സ്ഥിതിഗതികളെ അപ്പാടെ മാററുവാൻ സാധിക്കും. രാഷ്ട്രീയസംവിധാനത്തിൻെറ പ്രാധാന്യത്തെക്കുറിച്ചു മഹാഭാരതത്തിൽ, ഭീഷ്മർ യുധിഷ്ഠിരനോട്ട് പറഞ്ഞ വാക്കുകൾ ഇന്നും തികച്ചും യാഥാർത്ഥ്യമായിത്തോന്നുന്നു. (12_70_6)

കാലോ വാ കാരണം രാജ്ഞഃ രാജാ വാ കാലകാരണം;
ഇതി തേ സംശയോ മാ ഭൂത് രാജാ കാലസ്യ കാരണം.

രാഷ്ട്രത്തിൻെറ കാരണം കാലമാണോ? അതോ രാഷ്ട്രം കാലത്തിൻെറ കാരണമോ? ഈ സംശയം നിന്നെ വിഷമിപ്പിക്കാതിരിക്കട്ടെ; എന്തുകൊണ്ടെന്നാൽ രാഷ്ട്രം സൃഷ്ടിക്കുന്നതുതന്നെയാണ് കാലം. ചുരുങ്ങിയ അളവിലെങ്കിലും ആത്മീയവികാസം നേടിയിട്ടുള്ള ഇത്തരം ആളുകളെയാണ് രാഷ്ട്രീയജീവിതത്തിലും ഭരണത്തിലും ഇന്ന് വേണ്ടിയിരിക്കുന്നത്, ശാരീരികമോ ബുദ്ധിപരമോ ആയ വളച്ച് മുട്ടിനില്ക്കുന്നവരെയല്ല, മാനവികമായ ഊർജ്ജസ്വലതയും ആത്മീയതയുടെ ധൈര്യവും തങ്ങളിൽ സംയോജിപ്പിച്ച്, തങ്ങളിൽ നിക്ഷിപ്തമായ അധികാരത്തെ സ്വഭാവദാർഢ്യവും അർപ്പണബോധവും കർമ്മകുശലതയും നിലനിർത്തിക്കൊണ്ട് കൈകാര്യം ചെയ്യുന്ന കൂടുതൽ കൂടുതൽ ആളുകളെ രാഷ്ട്രത്തിനു് ഇന്നാവശ്യമുണ്ട്. ഈ ധർമ്മത്തിൻെറ ഒരു ശകലത്തിന്, ഈ ആദ്ധ്യാത്മികചൈതന്യത്തിൻെറ ചെറിയൊരളവിനു പോലും രാജ്യത്തിനും ലോകത്തിനും മഹത്തായ നന്മ ചെയ്യുവാൻ കഴിയും, എന്നാണ് ഗീത പറയുന്നത്. 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോഭയാത്'. (II. 40)'

## 26. മനുഷ്യമഹിമയുടെ ശാസ്ത്രം—അതിൻെറ സാർവ്വജനീനമായ ആകർഷണം

മനുഷ്യനിലെ ആത്മീയചൈതന്യവിഭവങ്ങളുടെ ഈ ശാസ്ത്രത്തെ മാർക്സിസ്റ്റ് രാജ്യങ്ങളടക്കം എല്ലായിടത്തുമുള്ള ചിന്തിക്കുന്ന ജനങ്ങളും അത്യാകർഷകവും അമ്പരപ്പിക്കുന്നതുമായൊന്നായിട്ട് വീക്ഷിക്കുന്നതായി ഞാൻ കണ്ടിട്ടുണ്ട്. 1977 ഒക്ടോബറിൽ, 'സ്വാമി വിവേകാനന്ദൻ —അദ്ദേഹത്തിൻെറ മാനവികത്വം' എന്ന വിഷയത്തെപ്പററി—ഇതു് അവർ തന്നെ അഭിപ്രായപ്പെട്ടതാണ് — മോസ്കോ സർവ്വകലാശാലയിൽ ഞാൻ പ്രസംഗിക്കുകയുണ്ടായി. ആത്മാവിൽനിന്നു്, തത്ത്വം അസി എന്ന വേദാന്തസത്യത്തിൽനിന്നു്, ഓരോ മനുഷ്യനിലുമുള്ള അപരിമേയമായ ദൈവികാകാരത്തിൻെറ യാഥാർത്ഥ്യത്തിൽ നിന്നു്, നിലനില്പു് തേടുന്ന വിവേകാനന്ദൻെറ മാനവികത്വത്തെ

ഞാൻ പരാമർശിച്ചു: ആധുനികപാശ്ചാത്യസംസ്കാരത്തിലെ മാനവികത്വം, ശാസ്ത്രീയമായമാനവികത്വം പോലും, മനുഷ്യസ്വത്വത്തിലെ ഈ ആഴത്തെപ്പററി ഉൾക്കാഴ്ചയില്ലാത്തതാണെന്നും ഞാൻ സൂചിപ്പിച്ചു. തുടർന്നുണ്ടായ ചോദ്യോത്തരവേളയിൽ–ഇതു് ചിന്തോദ്ദീപകമായിരുന്നു—ഒരു പ്രൊഫസർ ചോദിച്ചു: മനുഷ്യനിൽ ഇങ്ങനെയൊരു ആത്മീയകേന്ദ്രമുണ്ടോ ? ഞങ്ങൾക്ക് അതിനെപ്പററി കൂടുതൽ അറിയണമെന്നുണ്ട് ? അന്നത്തെ പ്രധാനചോദ്യം ഇതുതന്നെയായി.

മറുപടി പറയവേ ഞാൻ പറഞ്ഞു: 'ഉവ്വു്', പാശ്ചാത്യമാനവികത്വചിന്തയുടെ തെളിഞ്ഞു കഴിഞ്ഞ പരിമിതികൾ കാരണം, പാശ്ചാത്യസമൂഹത്തിലെ തിന്മകൾ നിങ്ങളുടെ മാർക്സിസ്ററു് സമൂഹത്തേയും ആക്രമിച്ചു തുടങ്ങിയിരിക്കയാണ്. ഭാരതീയ വേദാന്തം പഠിപ്പിക്കുന്ന മനുഷ്യനിലെ ആന്തരഗഹനതയുടെ ശാസ്ത്രത്തിൽക്കൂടെ നിങ്ങളുടെ മാനവികവീക്ഷണത്തെ സമ്പന്നമാക്കുവാൻ വിവേകാനന്ദൻ സഹായിക്കും. നിങ്ങളുടെ മാർക്സിസ്റ്റ് സമൂഹത്തിൽ, മനുഷ്യവികസനത്തിനായി നിങ്ങൾ നടപ്പിലാക്കുന്ന വിലയേറിയ സാമൂഹിക സാമ്പത്തിക രാഷ്ട്രീയ പരിപാടികളോടൊപ്പം, മനുഷ്യനിലുള്ള ഈ ആത്മീയാകാരത്തെ ആവിഷ്കരിക്കുവാനുള്ള നടപടികളും നിർവ്വഹിക്കുവാൻ മറക്കരുതു്. എന്നാൽ മാത്രമേ, നിങ്ങളുടെ രാജ്യത്തിൽ ആരോഗ്യകരവും സമാധാനപൂർണ്ണവുമായൊരു സാമൂഹികജീവിതം വളർത്തിയെടുക്കുവാനും, ഗവൺമെണ്ടു് അന്തിമമായി കരിഞ്ഞു് ഇല്ലാതാവുന്ന അവസ്ഥയിലെത്തുവാനുള്ള വഴിയിലേയ്ക്കു് നിങ്ങളെ നയിക്കുവാനും സാദ്ധ്യമാവൂ.'

വേദാന്തത്തിൻെറ ഈ മാനവികതത്ത്വസംഹിതയെ അവരുടെ ദൃഷ്ടിയിൽ കൊണ്ടുവന്നതിനു് ചോദ്യം ഉന്നയിച്ച മാന്യൻ നന്ദി പറഞ്ഞു; വേറൊരു പ്രൊഫസർ, വിവേകാനന്ദനെപ്പററി താനെഴുതിയൊരു പുസ്തകം, തൻെറ കയ്യൊപ്പിട്ടു്, എനിക്കു് സമ്മാനിച്ചു. മററു രാഷ്ട്രങ്ങൾക്കു് ഈ ശാസ്ത്രം ആവശ്യമാണെങ്കിൽ, ഭാരതത്തിൽ അതിനെ മനസ്സിലാക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യേണ്ടതു് കൂടുതൽ ആവശ്യമാണു്; എന്നാൽ മാത്രമേ, മനുഷ്യവംശത്തിലെ ഏഴിലൊന്നിൻെറ സമഗ്രവികസനം എന്ന നമ്മുടെ ഉദാത്തമായ ദേശീയലക്ഷ്യം കൈവരിക്കുവാൻ നമുക്കു് സാദ്ധ്യമാവൂ. നമ്മുടെ രാഷ്ട്രീയസംവിധാനവും ഭരണവും ഈ ലക്ഷ്യത്തിൻെറ പൂർത്തീകരണം സാദ്ധ്യമാക്കുവാൻ തിരിച്ചുവിടണം; ഇതിനു് ബൃഹത്തായ ശക്തിയെ തങ്ങളിൽ സമന്വയിപ്പിക്കുകയും മാനുഷികക്ഷേമോന്മുഖമായി അവയെ പ്രാവർത്തികമാക്കുകയും ചെയ്യുന്ന സ്ത്രീപുരുഷന്മാർ സംഘം സംഘമായി നമുക്കുണ്ടായിരിക്കണം. മനുഷ്യത്വമില്ലായ്മയുടേയും,

പിടിപ്പുകേടിന്റേയും, നിരത്ഥകമായ രാഷ്ട്രീയാക്രമങ്ങളുടെയും അഴിമതിയുടെയുമായ ഇന്നത്തെ ദേശീയസന്നിവേശം, മനുഷ്യരെന്ന നിലയ്ക്കു് നമ്മൾക്കെന്തോ തെററുപററിയിട്ടുണ്ടെന്നു തെളിയിക്കുന്നു. വിദ്യാഭ്യാസസൗകര്യങ്ങൾ വിപുലമാവുകയും, ലക്ഷക്കണക്കിനാളുകൾക്കു് പുതുതായി വിദ്യയുടെ അനുഗ്രഹം ലഭിക്കുകയും ചെയ്യുന്നുണ്ടെങ്കിലും, മാനുഷികമൂല്യങ്ങളോടുള്ള പരിഗണന ശുഷ്കമായിട്ടുണ്ടു്. വിദ്യാഭ്യാസം വന്നു, പക്ഷേ സംസ്കാരം എത്തിയിട്ടില്ല. സംസ്കാരമില്ലാത്ത വിദ്യാഭ്യാസത്തിൽനിന്നു് കൗശലവും പരുക്കൻ രീതികളും വളഞ്ഞ വഴികളും ഉണ്ടാവും. ഇതൊഴിവാക്കണമെങ്കിൽ, നാം വിദ്യാഭ്യാസത്തിന്റെ അടുത്ത പടിയായ ആത്മീയവളർച്ചയിലേയ്ക്കു്, ആദ്ധ്യാത്മികവികാസത്തിലേയ്ക്കു് ഉയരണം. ലൗകികജീവിതത്തിലെ പ്രശ്നങ്ങളെ വിജയകരമായി കൈകാര്യം ചെയ്യുന്നതിനു ശാസ്ത്രവും സാങ്കേതികവിദ്യയും വളർത്തിയെടുക്കുന്നതോടൊപ്പം, ആന്തരികമായ ആത്മീയപ്രാഗത്ഭ്യവും കൈവരിക്കണം. എന്നാൽ മാത്രമേ, നമ്മുടെ തലമുറയിൽത്തന്നെ, മനുഷ്യനിർമ്മാണവും രാഷ്ട്രനിർമ്മാണവും ഉൾക്കൊള്ളുന്ന സമഗ്രമാനുഷികവികസനം നടപ്പിൽ വരികയുള്ളു. ഇതിന്റെ ശക്തമായ പ്രചോദനം നമ്മുടെ ജീവിതത്തിലും പ്രവൃത്തികളിലും ഉണ്ടാവേണ്ടതുണ്ടു്.

## 27 ഉപസംഹാരം

ഈ വിഷയത്തിന്റെ ചില വശങ്ങളെപ്പററി മാത്രമേ ഈ സായാഹ്നത്തിൽ ഞാൻ നിങ്ങളോടു് സംസാരിച്ചിട്ടുള്ളു; പക്ഷേ ശങ്കരാചാര്യരുടെ ഒരു വാക്യത്തെ ഞാൻ ഉദ്ധരിച്ചതിനെ നിങ്ങളെല്ലാം ഓർമ്മിക്കുമെന്നും, അതിനെ ഗാഢമായി വിചിന്തനം ചെയ്യുമെന്നും ഞാൻ ആശിക്കുന്നു. ഹ്രസ്വമായ ആ പ്രസ്താവനയിൽ മനുഷ്യനെപ്പററി വളരെ അധികം ശാസ്ത്രീയജ്ഞാനം അടങ്ങിയിട്ടുണ്ടു്, ഓരോ മനുഷ്യജീവിയിലും ക്രമപ്രവൃദ്ധമായി വദ്ധിക്കുന്ന സൂക്ഷ്മതയിലും വ്യാപ്തിയിലും അന്തർമ്മുഖതയിലും സംഘടിതമായിട്ടുള്ള ശക്തികൾ കിടപ്പുണ്ടു്—സൂക്ഷ്മാ മഹാന്തശ്ച പ്രത്യഗാത്മഭൂതാശ്ച. ഇവയെ ജീവിതത്തിൽ പ്രകാശിപ്പിക്കുവാൻ ശ്രമിക്കണം. അപ്പോൾ നിങ്ങൾക്കു് ദൃഢവും അചഞ്ചലവും സമ്പന്നവും ശുദ്ധവുമായ ബുദ്ധിയും മനോബലവും കിട്ടും. ഇതിനെ ഒഴിവാക്കി, മനുഷ്യശക്തികളെ പ്രകടിപ്പിച്ചാൽ സമൂഹത്തിൽ കുഴപ്പവും അസമാധാനവും ഉണ്ടാവും, ആന്തരികമായ സമാധാനത്തിൽക്കൂടി മാത്രമേ ബാഹ്യമായ സമാധാനം കൈവരുത്താനാവുകയുള്ളു. ഈസ്റ്റേൺ റിലിജിൻസ് ഏൻറ് വെസ്റ്റേൺ തോട്ടു്'' എന്ന തന്റെ പ്രസിദ്ധ ഗ്രന്ഥത്തിൽ ഡോക്ടർ രാധാകൃഷ്ണൻ പ്രസ്താവിച്ചിട്ടുള്ളപോലെ:

'ഹൃദയത്തിലെ ആസക്തികൾ മനസ്സിൻെറ സമനിലയേയും ചരിത്രത്തിൻെറ ഗതിയെപ്പോലും തകിടം മറിക്കും'

യുനെസ്കോവിൻെറ ആമുഖം ഒരു രാഷ്ട്രീയരേഖയാണ്; പക്ഷേ ഒരു ആത്മീയസന്ദേശമടങ്ങിയിട്ടുള്ള ആദ്യത്തെ ഇത്തരം രേഖയാണത്.

'മനുഷ്യമനസ്സുകളിലാണ് യുദ്ധങ്ങൾ ആരംഭിക്കുന്നത്; അതിനാൽ, സമാധാനത്തിനുള്ള പ്രതിരോധങ്ങളും അവിടെയാണ് നിർമ്മിക്കേണ്ടത്.'

ആരോഗ്യപൂർണ്ണമായൊരു സമൂഹം കെട്ടിപ്പടുക്കുവാൻ മനുഷ്യനെ പൂർണ്ണമായും പോഷിപ്പിക്കുകയും, ശക്തിപ്പെടുത്തുകയും വൈകാരികമായി അചഞ്ചലനാക്കുകയും വേണം. അപ്പോൾ മാത്രമേ അവൻ ശ്രേഷ്ഠതയുടെ പരിവേഷം ചുററും പ്രകാശിപ്പിക്കയുള്ളൂ. ഇന്ന് ഭാരതത്തിൽ, അധികാരം കൈയാളുന്ന വളരെ അധികമാളുകൾ ആത്മീയമായി വളച്ചുമുട്ടിയവരും ദുർബ്ബലരുമാണ്; അതുകൊണ്ട് അവർ വിദ്വേഷവും അസമാധാനവും, സ്വാർത്ഥവും അഴിമതിയും പുറത്തേയ്ക്കു വിടുന്നു. അവർ ആഗ്രഹങ്ങൾക്ക് വശംവദരായി, അഴിമതിക്കാരായി, പ്രലോഭനങ്ങളുടെ സ്പർശമേല്ക്കുമ്പോഴേയ്ക്കും താഴെ വീഴുന്നു, ഇതിൻെറ ഫലം സർവ്വത്ര കുഴപ്പവും അസമാധാനവുമാണ്. അതുകൊണ്ടാണ് ഈ അദ്ധ്യാത്മവിദ്യ എല്ലാ ആരോഗ്യകരമായ ദേശീയവികസനത്തിനുമുള്ള താക്കോലാവുന്നത്. ഭൗതികശാസ്ത്രത്തിലൂടെയും സാങ്കേതികവൈദഗ്ധ്യത്തിൽക്കൂടിയും നമ്മുടെ സാമൂഹിക–സാമ്പത്തിക വികസനപരിപാടികളിൽക്കൂടിയും നമുക്ക് കൂടുതലായി ലഭിച്ചുകൊണ്ടിരിക്കുന്ന അറിവും, ശക്തിയും, ധനവും, പദവിയും ദഹിപ്പിച്ച് സ്വാംശീകരിച്ചെടുക്കുവാൻ അദ്ധ്യാത്മവിദ്യയും അതിൻെറ നിഷ്ഠകളും നല്കുന്ന ഊർജ്ജം സഹായിക്കും. സാമ്പത്തികവികസനത്തെ സമഗ്രമായ മനുഷ്യവികസനത്തിന് സഹായകരമായി നിർത്തുവാൻ, അത് മനുഷ്യന് ഒരു വിഷമായി അവനെ ദഹിപ്പിക്കാതിരിക്കുവാൻ, ഇതൊരു വഴിയേയുള്ളൂ. ഇങ്ങനെ സംഭവിക്കുന്നത്, 18–ാം ശതാബ്ദത്തിലെ ഇംഗ്ലീഷ് കവി ഗോൾഡ് സ്മിത്ത് പറഞ്ഞപോലെ, നമുക്കൊരു ദേശീയദുരന്തമായിരിക്കും.

ധനം വദ്ധിക്കുകയും മനുഷ്യൻ ക്ഷയിക്കുകയും ചെയ്യുന്ന രാജ്യം അനാരോഗ്യതയിൽ കഴിയുന്നു; വദ്ധിച്ചുവരുന്ന ക്ലേശപ്പാടുകൾക്ക് ഇരയുമാവുന്നു.

ധനം വർദ്ധിക്കുമ്പോൾ മനുഷ്യൻ എന്തിനു ക്ഷയിക്കണം. ഇതു് നാം ചോദിക്കേണ്ടൊരു ചോദ്യമാണ്. ഉത്തരം വ്യക്തമായും കിട്ടും. കാരണം, ധനം ആത്മീയമായി ദുർബ്ബലരായവരെ ദഹിപ്പിക്കുന്നു; അവർക്കതിനെ ദഹിപ്പിക്കുവാൻ സാധിക്കുന്നില്ല. മനുഷ്യൻ, താൻ കഴിക്കുന്ന ഭക്ഷണത്തെ ദഹിപ്പിച്ച്, അതിൽനിന്നു് വളർച്ചയും ശക്തിയും നേടുന്നതുപോലെ, ഇതു് ആത്മീയമായൊരു ദഹിപ്പിച്ചെടുക്കലാണ്. എല്ലാ യഥാർത്ഥമായ വിദ്യാഭ്യാസത്തിന്റേയും ശ്രേഷ്ഠവും മധുരതമവും ആയ ഫലം ഇതാണ്—സാ വിദ്യാ യാ വിമുക്തയേ—ഏതു ജ്ഞാനമാണോ മുക്തികൈവരുത്തുന്നതു് അതു്; ഇതു് സ്വാതന്ത്ര്യം ലഭ്യമാക്കുന്നു; സ്വാതന്ത്ര്യം ഒരാത്മീയമൂല്യമാണ്. മരണാനന്തരമല്ലാതെ, ഈ ജീവിതത്തിൽത്തന്നെ, നമ്മുടെ ജനലക്ഷങ്ങൾ ആത്മീയ സ്വാതന്ത്ര്യത്തിന്റെ ഈ മൂല്യം അനുഭവിച്ചു തുടങ്ങുമ്പോൾ, നമ്മുടെ രാഷ്ട്രം യഥാർത്ഥമായ മനുഷ്യപുരോഗതിക്കു് അഭിമുഖമായി പ്രയാണമാരംഭിക്കും.

# 30

## നമ്മുടെ സാംസ്കാരിക പൈതൃകവും അതിന്റെ ആധുനികസമന്വയവും

### 1 ആമുഖം

നമ്മുടെ സാംസ്കാരികപൈതൃകവും ഇന്നത്തെ വെല്ലുവിളിക്കനു യോജ്യമായി അതിൽ വരുത്തേണ്ട ആധുനികവത്കരണവും എന്ന വിഷയത്തെപ്പററി നിങ്ങളോടു സംസാരിക്കുവാൻ എന്നെ ക്ഷണിച്ചതിനു് ആന്ധ്രപ്രദേശ്ഗ്രന്ഥരക്ഷാകാരത്തിന്റെ ഡയരക്ടരായ ശ്രീ ആർ. പാർത്ഥസാരഥിയോടു് ഞാൻ അതീവ കൃതജ്ഞനാണു്. എല്ലാ വിജ്ഞാനകേന്ദ്രങ്ങളുമായി എനിക്കു് വലിയ അടുപ്പം തോന്നുന്നു; ശൈശവം മുതൽ അറിവു സമ്പാദിക്കുന്നതിൽ ഞാൻ ബദ്ധശ്രദ്ധനായിരുന്നു; വിരക്തനെങ്കിലും ജ്ഞാനവിജ്ഞാനങ്ങളുടെ പ്രസാദരൂപിണിയായ സരസ്വതിയോടായിരുന്നു, ശൈശവത്തിലും ബാല്യത്തിലും എന്റെ പരമമായ അഭിനിവേശം; സമ്പത്തിന്റെ ദേവിയായ ലക്ഷ്മിയോടു് എനിക്കു് ആകർഷണം തോന്നിയില്ല. പക്ഷേ, ജ്ഞാനസാധനയിൽക്കൂടി സരസ്വതീപ്രസാദം കൈവന്നാൽ, ലക്ഷ്മീകടാക്ഷം ഉണ്ടാകാതിരിക്കയില്ലെന്നു് എനിക്കു് ബോദ്ധ്യമുണ്ടായിരുന്നു; എന്തുകൊണ്ടെന്നാൽ, സമ്പത്തും ക്ഷേമവും അനുപ്രയുക്തവിജ്ഞാനം മാത്രമാണു്. പൌരാണികവിജ്ഞാനത്തിന്റേയും ആധുനിക പാശ്ചാത്യസംസ്കാരത്തിന്റേയും ഉയന്ന ഭാവനകൾക്കനുസരിച്ചു്, ലക്ഷ്മിയുമായുള്ള സരസ്വതിയുടെ ബന്ധം, കേവലശാസ്ത്രവും പ്രയുക്തശാസ്ത്രവും തമ്മിലുള്ള ബന്ധത്തെപ്പോലെയാണു്.

നമ്മുടെ സംസ്കാരത്തിന്റെ മമ്മത്തിൽനിന്നെടുക്കാവുന്ന ഒരു ഗുണപാഠമാണിതെന്നു് എന്റെ പ്രഭാഷണത്തിന്റെ തുടക്കത്തിൽത്തന്നെ പറഞ്ഞുകൊള്ളട്ടെ. പക്ഷേ ഈ കാര്യത്തിൽ, കഴിഞ്ഞ ആയിരംകൊല്ലത്തെ നമ്മുടെ ചരിത്രം, അതിനു മുമ്പുള്ള നാലായിരം കൊല്ലങ്ങളുടേതിൽനിന്നു് ദുഃഖകരമാംവിധമുള്ളൊരു മാററത്തെ സൂചിപ്പിക്കുന്നുണ്ടു്.

## 2. ഭാരതം—ലോകത്തിന്റെ ആകർഷണകേന്ദ്രം

പരസഹസ്രം വർഷങ്ങളായി ജ്ഞാനസമ്പാദനത്തിനും ജ്ഞാനപ്രചരണത്തിനും സ്വയം അർപ്പിക്കപ്പെട്ടിട്ടുള്ള നാടാണ് നമ്മുടേത്. നമ്മുടെ ജനങ്ങൾ ഇന്ന് ഓർമ്മിക്കേണ്ട ഒരു വസ്തുതയാണ് ഇത്. രണ്ടു കാര്യങ്ങളിൽ ഭാരതം ലോകപ്രശസ്തി ആർജ്ജിച്ചിട്ടുണ്ട്: വിജ്ഞാനത്തിലും സമ്പത്തിലും. ദീർഘമായ അതിന്റെ ചരിത്രത്തിൽ, ഈ നാട് ഇന്ന് നാം കാണുന്നപോലെ, കരാളമായ ദാരിദ്ര്യത്തിന്റെ ഒരു ചിത്രമായിരുന്നില്ല; സമ്പന്നമായ ഒരു രാജ്യമായിട്ടാണ് ഭാരതം അതിന്റെ ദീർഘമായ ചരിത്രത്തിൽ അറിയപ്പെട്ടിരുന്നത്. ഭാരതത്തിന്റെ വിജ്ഞാനം പുറംരാജ്യങ്ങളിൽനിന്ന് വിജ്ഞാനകുതുകികളെ ആകർഷിച്ചു; ഭാരതത്തിന്റെ സമ്പത്താകട്ടെ എല്ലാ സമകാലികസംസ്കാരങ്ങളിൽനിന്നും വ്യാപാരത്തേയും ആകർഷിച്ചു. അവർ വിവിധ രാജ്യങ്ങളിൽ നിന്നും വന്നു—പ്രത്യേകിച്ച്, പേർഷ്യ, പശ്ചിമേഷ്യ, ഗ്രീസ്, റോം, പിന്നീട്, മദ്ധ്യേഷ്യ, ചൈന, മംഗോളിയ, ടിബററ്, ശ്രീലങ്ക, തെക്ക്-കിഴക്കൻ ഏഷ്യ. മുസ്ളീംഅറബികളുടെ കാലത്ത് ഈ പ്രവാഹം ഒരു പ്രളയംതന്നെയായി. ഉദ്ദേശം അഞ്ചു ശതാബ്ദങ്ങളോളം, ഭാരതത്തിന്റെ ശാസ്ത്രവും തത്ത്വചിന്തയും പഠിക്കുവാനും കൊണ്ടുപോകാനുമായിട്ട് ഒട്ടുവളരെ അറബിപണ്ഡിതന്മാർ ഭാരതത്തിലേയ്ക്ക് വന്നു. അക്കാലത്ത് അറബികൾക്ക് യുവചേതനയും ഊർജ്ജസ്വലതയും ഉണ്ടായിരുന്നു. മഹാനായൊരു നേതാവിന്റെ ആവേശവും തുറന്ന മനസ്സോടുകൂടി അവർ പടിഞ്ഞാറ് ഗ്രീക്കുകാരിൽനിന്നും കിഴക്ക്, ഹിന്ദുക്കളിൽനിന്നും ചീനന്മാരിൽനിന്നും വിജ്ഞാനം നേടി; ഈ ഉറവുകളിൽനിന്ന് സംഭരിച്ച ജ്ഞാനത്തെ തങ്ങളുടെ ദേശീയ പ്രതിഭയിൽ സംയോജിപ്പിച്ച്, അവർ കെട്ടിപ്പടുത്ത സമ്പന്നമായ അറബ് സംസ്കാരം 750 A.D മുതൽ 1250 A.D. വരെ ദീപ്തിമത്തായി നിലനിന്നു,

## 3 അൽബറൂണി കണ്ട ഭാരതം

ഇപ്രകാരമായിരുന്നു പുറംരാജ്യങ്ങളിലെ ജനങ്ങൾക്ക് ഭാരതത്തോടുള്ള ആകർഷണം. ഗണിതം, ജ്യോതിഃശാസ്ത്രം, വൈദ്യം, ശസ്ത്രക്രിയ മുതലായ വിഷയങ്ങളിലുള്ള ഭാരതീയശാസ്ത്രഗ്രന്ഥങ്ങൾ അറബിഭാഷയിലേയ്ക്ക് തർജ്ജിമ ചെയ്യപ്പെട്ടു. 'പഞ്ചതന്ത്ര'ത്തെപ്പോലെ ലോകമെങ്ങുമുള്ള ശിശുക്കളെ മോഹിപ്പിച്ചിട്ടുള്ള നമ്മുടെ മഹത്തായ ആഖ്യാനങ്ങൾ അറബിഭാഷയിൽ പ്രത്യക്ഷപ്പെട്ടു. മാത്രമല്ല, ബാഗ്ദാദിലെ മെഡിക്കൽ കേളേജുകളിൽ വന്ന് പഠിപ്പിക്കുവാനും, അവരുടെ ആസ്പത്രികളിൽ സേവനമനുഷ്ഠിക്കുവാനും, മഹാപ്രതാപികളായ അറബികാലിഫാമാർ ഭാരതീയ ഭിഷഗ്വരപണ്ഡിതന്മാരെ

ക്ഷണിച്ചു. ഈ രീതിയിലുള്ള ആദാനപ്രദാനം അഞ്ചു് ശതാബ്ദങ്ങളോളം നടന്നു. 11–ാം ശതാബ്ദത്തിൽ, മഹാനായൊരു ശാസ്ത്രജ്ഞനും സംസ്കൃതവിദ്യാർത്ഥിയും, ഭാരതം സന്ദർശിച്ചു. അറബി പണ്ഡിതന്മാരിൽ ഏററവും പ്രധാനിയായ അൽബറൂണി ഭാരതത്തിലേയ്ക്കു് വന്നു. ഗസ്നിമഹമ്മദിനോടൊപ്പമാണു് അദ്ദേഹം വന്നതു്. ഭാരതത്തിൻെറ അളവററ ഭൌതികസമ്പത്തു് കവച്ച് ചെയ്യാനാണു് മഹമ്മദ് വന്നതു്; പക്ഷേ അൽബറൂണി വന്നതു്, താൻ അത്യന്തം വിലമതിച്ചിരുന്ന ഭാരതീയശാസ്ത്രീയ സാംസ്കാരിക സമ്പത്തിൽനിന്നു് കുറെയെങ്കിലും കൊണ്ടുപോവാനാണു്. ഭാരതീയഗണിതം, ജ്യോതിഃശാസ്ത്രം, തത്വചിന്ത ഇവയെപ്പററി കുറെക്കൂടെ കാര്യങ്ങൾ മനസ്സിലാക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹം വേറൊന്നു ചെയ്തു—തൻെറ ഭാരതപര്യടനത്തിലെ അനുഭവങ്ങളെപ്പററിയൊരു വിവരണം രചിക്കുക എന്നതു്; നമ്മളിലോരോരുത്തനും വായിക്കേണ്ടതാണിതു്. സുമാർ 1030–ൽ എഴുതപ്പെട്ട 'അൽബറൂണിയുടെ ഇന്ത്യ'യിൽ നമ്മെപ്പററി അദ്ദേഹത്തിൻെറ വീക്ഷണനിരൂപണങ്ങൾ കാണാം; നമ്മുടെ പൌരാണികർ ആർജ്ജിച്ചുവെച്ചിരുന്ന മഹത്തായ ജ്ഞാനത്തേയും, അവരെ ഗ്രസിച്ചു തുടങ്ങിയിരുന്നതും ആധുനികകാലംവരെ നിലനിന്നതുമായ മാനസികമായ ക്ഷുദ്രതയേയും നിഷ്ക്രിയത്വത്തേയും പററിയും മററും. അദ്ദേഹത്തിൻെറ അഭിപ്രായപ്രകടനങ്ങളിൽ ചിലതു് ഇന്നു് നമ്മളിൽ കൌതുകമുളവാക്കുന്നവയാണു്. അദ്ദേഹം ഒരു പ്രത്യേകവിഷയത്തെപ്പററി വിവരങ്ങൾ ആവശ്യപ്പെട്ടുകൊണ്ടു് ഒരു പണ്ഡിതനെ സമീപിക്കുന്നു; ഈ ഭാരതീയപണ്ഡിതൻ തൻെറ ജ്ഞാനത്തെ രഹസ്യമാക്കി അതിനെ മറച്ചുവെയ്ക്കുന്നു; അൽബറൂണിയുമായി അതു് പങ്കിടുവാൻ അദ്ദേഹം തയ്യാറായില്ല. തൻെറ ഗ്രന്ഥത്തിൽ അദ്ദേഹം താഴെ കാണിച്ച അഭിപ്രായം രേഖപ്പെടുത്തുന്നു. (ഡോക്ടർ സപ്പാവുൻെറ പരിഭാഷ, 1–ാം ഖണ്ഡം, പുറം 22–24 കീഗൻ പാൾ; ലണ്ടൻ):

'തങ്ങളുടേതിനു തുല്യമായ രാജ്യമോ, രാജാക്കന്മാരോ, മതമോ, ശാസ്ത്രമോ ഇല്ല എന്നു് ഹിന്ദുക്കൾ വിശ്വസിക്കുന്നു. അവർ അഹങ്കാരികളും അപഹാസ്യമാംവിധം പൊങ്ങച്ചം നടിക്കുന്നവരും, സ്വാർത്ഥികളും മന്ദബുദ്ധികളുമാണു്. അവക്കറിയുന്നതിനെ അന്യരെ അറിയിക്കുന്നതിൽ അവർ പ്രകൃത്യാ ലുബ്ധപ്രകൃതികളാണു്. അവരുടെ ഇടയിൽത്തന്നെയുള്ള അന്യ ജാതിക്കാരിൽനിന്നു് അറിവിനെ മറച്ചുവെയ്ക്കുന്ന കാര്യത്തിൽ അവർ അങ്ങേയററം വ്യഗ്രത കാണിക്കുന്നു; വിദേശീയരാണെങ്കിൽ, പറയേണ്ടതുമില്ലല്ലോ. അവരുടെ വിശ്വാസം, ഭൂലോകത്തിൽ അവരുടെ രാജ്യം മാത്രമേയുള്ള എന്നാണു്; അവക്ക്

ല്ലാതെ ശാസ്ത്രജ്ഞാനം വേറൊരു ജീവിക്കും ഇല്ല. കുറാസനിലോ പേർഷ്യയിലോ ഉള്ള ഏതെങ്കിലും ശാസ്ത്രത്തേയോ പണ്ഡിതനേയോ പററി പറഞ്ഞാൽ, പറയുന്ന ആൾ അജ്ഞനും നുണയനുമാണെന്നു് വിചാരിക്കുന്ന അഹങ്കാരമാണു് അവരുടേതു്. അവർ വിദേശയാത്ര ചെയ്യുകയും മററു രാജ്യങ്ങളുമായി ഇടപഴകുകയും ചെയ്താൽ, ഈ അഭിപ്രായം അവർ എളുപ്പം മാററും: എന്തുകൊണ്ടെന്നാൽ ഇന്നത്തെ തലമുറക്കാരെപ്പോലെ ക്ഷുദ്രമനസ്സുകളായിരുന്നില്ല അവരുടെ പൂർവ്വികന്മാർ.'

അവസാനത്തെ വാചകം വിശേഷിച്ചും ശ്രദ്ധാർഹമാണു്. ഇന്ത്യക്കാർ വിദേശങ്ങളിൽ പര്യടനം ചെയ്യുകയും, മററു രാഷ്ട്രങ്ങളുമായി ഇടപഴകുകയും ചെയ്തിരുന്നുവെങ്കിൽ, അവക്കു് ഈ ഇടുങ്ങിയ മനഃസ്ഥിതി ഉണ്ടാകുമായിരുന്നില്ല. അന്നത്തെ തലമുറയുടെ പൂർവ്വികന്മാരായ ഭാരതീയർ ഇങ്ങനെ ചെയ്തിരുന്നു; അവരുടെ വീക്ഷണം വിശാലവും വ്യത്യസ്താശയങ്ങളെ സ്വീകരിക്കുന്നതിനു് സന്നദ്ധവുമായിരുന്നു; അവർ സമ്പന്നമായൊരു സംസ്കാരം കെട്ടിപ്പടുക്കുകയും ചെയ്തു. സാംസ്കാരികമായ ഒററപ്പെടലും ഒഴിവാക്കലും നിശ്ചലതയും അവസാനിപ്പിച്ചു്, ആധുനികകാലങ്ങളിൽ സജീവമായ അന്താരാഷ്ട്രസമ്പക്കങ്ങൾ പുനഃസ്ഥാപിക്കുവാൻ, ഭാരതത്തിനു് ഏഴു് ശതാബ്ദങ്ങൾ കാത്തിരിക്കേണ്ടിവന്നു.

## 4 സ്വാമി വിവേകാനന്ദൻെറ ദൃഷ്ടിയിൽ ഭാരതത്തിൻെറ അധഃപതനം

ഈ പശ്ചാത്തലത്തിൽ, ആധുനിക ഭാരതത്തിൻെറ അത്യുന്നത ഉത്തേജകരിൽ ഒരാളായ സ്വാമി വിവേകാനന്ദൻ (1863–1902) പറഞ്ഞിട്ടുള്ളതു് വിജ്ഞാനപ്രദമാണു്: (വിവേകാനന്ദസാഹിത്യസർവ്വസ്വം, ഭാഗം V. പുറം 52)

'എൻെറ കുട്ടീ, അന്യരെ വെറുത്തുകൊണ്ടു് ഒരു മനുഷ്യനും രാജ്യത്തിനും ജീവിക്കുക സാദ്ധ്യമല്ല. മ്ലേച്ഛൻ എന്ന പദം കല്പിച്ചുണ്ടാക്കി, അന്യരുമായുള്ള സമ്പക്കം നിർത്തിയ ദിവസം ഇന്ത്യയുടെ നാശം ഉറപ്പായി.

ഇതാണു് കഴിഞ്ഞ ചില ശതാബ്ദങ്ങളായി നമുക്കു് സംഭവിച്ചതു്—മനസ്സിനെ ഇടുങ്ങിയതാക്കുക, ജ്ഞാനത്തിൻെറ പുതിയ പന്ഥാക്കൾ അന്വേഷിക്കാതിരിക്കുക, അവനവൻെറ ആളുകളുമായിപ്പോലും അറിവു പങ്കിടാതിരിക്കുക, മററു രാജ്യങ്ങളിലെ ശാസ്ത്രീയവും സാംസ്കാരികവുമായ വികസനങ്ങളുമായി ബന്ധപ്പെടാതിരിക്കുക. ഫ്രഞ്ചു് വിപ്ലവത്തിൻെറ പൊട്ടിത്തെറിക്കു് വഴിവെച്ച ഫ്രഞ്ചു് ബോർബൺ രാജവംശത്തിൻെറ നിഷ്ക്രിയത്വത്തെപ്പററി യൂറോപ്യൻ

ചരിത്രകാരന്മാർ അഭിപ്രായപ്പെട്ടതു് കഴിഞ്ഞ ചില ശതാബ്ദങ്ങളിലെ ഭാരതീയചേതനയ്ക്കും കുറിക്ക കൊള്ളുന്നുണ്ടു്. ബോർബൺ രാജാക്കന്മാർ പുതിയതൊന്നും പഠിച്ചില്ല. പഴയതൊന്നും മറന്നതുമില്ല. ഫലം വിപ്ലവം !

ഉയർന്ന ജാതിക്കാർ വിജ്ഞാനത്തെ തങ്ങളുടെ കുത്തകയാക്കി, ഭാരതീയജനതയുടെ മററു വിഭാഗങ്ങളിലുള്ളവരുമായി അതിനെ പങ്കിടാതിരുന്നതു കാരണം ഉണ്ടായ അധഃപതനത്തെപ്പററി സ്വാമി വിവേകാനന്ദൻ പറയുകയാണു്: (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III. പേജ് 463)

'സാധാരണജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസവും അവബോധവും വ്യാപിക്കുന്നതിനനുസരിച്ചാണു് ഒരു രാഷ്ട്രം പുരോഗമിക്കുന്നതു് എന്നു് എനിക്കു് വ്യക്തമായിക്കാണാം. അഹങ്കാരത്തിന്റേയും രാജകീയാധികാരത്തിന്റേയും ബലംകൊണ്ടു്, നാട്ടിലെ മുഴുവൻ വിജ്ഞാനവും ബുദ്ധിയും ചുരുക്കം ചിലരിൽ, കുത്തകയായി നിന്നതാണു് ഭാരതത്തിന്റെ നാശത്തിനുള്ള പ്രധാനകാരണം. നാം നന്നാവണമെങ്കിൽ അതേവഴിയിൽക്കൂടിത്തന്നെ വേണ്ടിവരും; അതായതു്. സാധാരണജനങ്ങൾക്കിടയിൽ ജ്ഞാനം വിതറിക്കൊണ്ടു്.'

വ്യാപകമായ ദേശീയാധഃപതനകാലത്തു് ഈ പാപത്തെ നാം നിലനിർത്തിക്കൊണ്ടുവന്നു; പക്ഷെ ദേശീയചരിത്രത്തിൽ, സർഗ്ഗപ്രതിഭ പ്രശോഭിച്ചുനിന്ന ഘട്ടങ്ങളിൽ, അദ്ധ്യയനവും അദ്ധ്യാപനവും -സ്വാദ്ധ്യായവും പ്രവചനവും കൈപിടിച്ചു് മുന്നേറണമെന്നും ജ്ഞാനം വിനിമയത്തിൽക്കൂടി പുഷ്ടിപ്പെടുമെന്നും അംഗീകരിക്കപ്പെട്ടിരുന്നു. തന്റെ വിജ്ഞാനത്തെ തന്നിൽത്തന്നെ തളച്ചിടുകയും അതിനെ മററുള്ളവരുമായി പങ്കിടാതിരിക്കുകയും ചെയ്യുന്ന പണ്ഡിതനെ ജ്ഞാനഖലനെന്നാണു് ശ്രീമദ്ഭാഗവതം (10. 2. 19) ഭർത്സിക്കുന്നതു്: 'സരസ്വതീ ജ്ഞാനഖലേ യഥാ സതീ.'

11-ാം ശതാബ്ദത്തിലെ അൽബറൂണിയുടെ അഭിപ്രായങ്ങളെ നമ്മുടെ കാലത്തെ സ്വാമി വിവേകാനന്ദന്റെ മററു ചില നിരീക്ഷണങ്ങളുമായി താരതമ്യപ്പെടുത്തുന്നതു് പ്രയോജനകരമായിരിക്കും.

ഒരു വ്യക്തിക്കോ രാഷ്ട്രത്തിനോ മററുള്ളവരിൽനിന്നു് മാറിനിന്നു് ജീവിയ്ക്കുവാൻ സാദ്ധ്യമാവില്ലെന്ന പൂർണ്ണബോദ്ധ്യം എനിക്കുണ്ടു്; മഹത്വത്തിന്റേയോ നയത്തിന്റേയോ, ശുദ്ധിയുടെയോ മിഥ്യാഭിമാനത്തിൽ ഇങ്ങനെ നടന്നിട്ടുള്ള ശ്രമങ്ങൾ മാറിനിന്നവർക്കു് വിനാശകരമായാണു് അവസാനിച്ചിട്ടുള്ളതു്.

എന്റെ അഭിപ്രായത്തിൽ. ഭാരതത്തിന്റെ അധഃപതനത്തിന്റേയും ക്ഷയത്തിന്റേയും ഏററവും പ്രധാനകാരണം രാജ്യത്തിനു ചുററും ആചാരങ്ങളുടെ ഒരു ഭിത്തി കെട്ടിയതാണ് — വിദേശീയ വിദ്വേഷത്തിൽ അധിഷ്ഠിതമായൊരു ഭിത്തി. ചുററുഭാഗത്തുമുള്ള ബൗദ്ധരാഷ്ട്രങ്ങളുമായി ഹിന്ദുക്കൾ സമ്പർക്കം പുലത്തുന്നതിനെ തടസ്സപ്പെടുത്തുകയായിരുന്നു ഇതിന്റെ ഉദ്ദേശം.

പുരാതനമോ ആധുനികമോ ആയ യുക്ത്യാഭാസങ്ങൾ എന്തു തന്നെ മറകൾ ഇതിനുമേൽ ചാത്തിയാലും ശരി, ഒഴിച്ചുകൂടാത്ത പയ്യവസാനം — അവനവനെ അധഃപതിപ്പിക്കാതെ അപരരെ വിദ്വേഷിക്കവയ്യ എന്ന ധാമ്മികതത്ത്വത്തിന്റെ സമത്ഥനം—പുരാതനജനതകളിൽ മുൻപന്തിയിൽ നിന്നവർ ഇപ്പോൾ രാഷ്ട്രങ്ങൾക്കിടയിൽ പരിഹാസപാത്രമായിരിക്കുന്നു എന്നതാണ്. നമ്മുടെ തന്നെ പൂവ്വികർ ആവിഷ്കരിച്ച്, പ്രചരിപ്പിച്ച തത്ത്വത്തെ ലംഘിച്ചാലുള്ള ദുരന്തത്തിന്റെ സാധനാപാഠമായിരിക്കയാണ് നാം.

ആദാനപ്രദാനം മനുഷ്യധമ്മമാണ്; ഒരിക്കൽക്കൂടെ ഇന്ത്യയ്ക്കു് ഉയരണമെന്നുണ്ടെങ്കിൽ, അവളുടെ നിധികളെ പുറത്തേയ്ക്കു് കൊണ്ടുവരികയും ലോകരാഷ്ട്രങ്ങളുടെ ഇടയിൽ അവയെ പ്രക്ഷേപണം ചെയ്യുകയും ചെയ്യേണ്ടതു് അനിവാര്യമാണ്; പകരം അവക്കു് നല്ലാനുള്ളതു് സ്വീകരിക്കയും വേണം. വളച്ച്യയിലാണ് ജീവൻ, ശുഷ്ക്കമാവുക എന്നാൽ മരിക്കുക എന്നാണത്ഥം. സ്നേഹം ജീവചൈതന്യമാണ്; വിദ്വേഷം മരണവും. മററു വഗ്ഗക്കാരെ വെറുക്കാൻ തുടങ്ങിയ ദിവസംമുതൽ നാം മരിക്കുവാൻ തുടങ്ങി; നാം ജീവചൈതന്യം തുടിക്കുന്ന വളച്ച്യയിലേയ്ക്കു മടങ്ങിയില്ലെങ്കിൽ നമ്മുടെ മരണത്തെ തടുക്കുവാൻ ഒന്നിനും സാദ്ധ്യമാവില്ല.

അതിനാൽ ലോകത്തിലെ എല്ലാ ജനതകളുമായി നാം ഇടപഴകേണ്ടതാണ്; അന്ധവിശ്വാസങ്ങളുടെയും സ്വാത്ഥത്തിന്റേയും കൂട്ടുകളായി, പുൽത്തൊട്ടിയിലെ നായയെപ്പോലെ (അവനവൻ അനുഭവിക്കാത്തതുപോലും അന്യരെ അനുഭവിക്കാൻ സമ്മതിക്കാതെ) ജീവിക്കുക ജീവിതോദ്ദേശമായി കരുതുന്ന നൂറുക്കണിനു് ആളുകളേക്കാൾ, വിദേശങ്ങളിൽ യാത്രക്കിറങ്ങുന്ന ഓരോ ഹിന്ദുവും രാജ്യത്തിനു് കൂടുതൽ ഗുണം ചെയ്യുന്നു. പാശ്ചാത്യരാഷ്ട്രങ്ങൾ ഉയത്തിയിട്ടുള്ള അദ്ഭുതകരമായ ദേശീയജീവിതസംവിധാനത്തെ, സ്വഭാവമാഹാത്മ്യമാവുന്ന സുശക്തമായ തൂണുകളാണ് താങ്ങിനിത്തുന്നതു്; ഇങ്ങനെയുള്ള ധാരാളം വ്യക്തികളെ നാം വളത്തിയെടുക്കുന്നതുവരെ, ആ ശക്തിക്കെതിരെ ദേഷ്യം ഭാവിച്ചിട്ടു് കായ്യമില്ല.

## 5 ശാസ്ത്രത്തിന് ഭാരതത്തിന്റെ സംഭാവന

അതിശയകരവും സമ്പന്നവുമായ ഈ ഭാരതീയസംസ്കാരത്തെ കെട്ടിപ്പൊക്കിയ മനസ്സുകൾ അൽബറൂണിയെ നേരിട്ട അധഃപതിച്ച മനസ്സുകളിൽനിന്ന് തുലോം വ്യത്യസ്തമായിരുന്നു. അതിനു മുമ്പ്—മൂവ്വായിരത്തിലധികം വർഷങ്ങൾ, ഭാരതീയചേതന സർഗ്ഗാത്മകവും, ഊർജ്ജസ്വലവും നാനാരംഗങ്ങളിലും ജ്ഞാനം ആർജ്ജിക്കുവാൻ സദാ ജാഗരൂകവുമായിരുന്നു. വിവിധ ഭൗതികശാസ്ത്രങ്ങൾ, കല, തത്ത്വചിന്ത, മതം ഇവയെല്ലാം മെനഞ്ഞെടുത്തത് ഈവിധമുള്ള മനസ്സായിരുന്നു. മദ്ധ്യകാലങ്ങളിൽ അറബികളിൽക്കൂടെ ഇവ പാശ്ചാത്യലോകത്തെത്തി. ഇങ്ങനെയാണ് അറബിക് സംഖ്യാങ്കങ്ങൾ ഉണ്ടായത്. ഈ ഇന്ത്യൻ സംഖ്യാങ്കങ്ങൾ അറബികളിൽക്കൂടി പാശ്ചാത്യലോകത്തിൽ എത്തിയവയാണ്. ദശാംശപദ്ധതിയും ഇതുപോലെതന്നെ; അറബികളാണതിനെ പാശ്ചാത്യലോകത്തിൽ പ്രചരിപ്പിച്ചത്. മററു പല ശാസ്ത്രീയവും ദാർശനികവുമായ സത്യങ്ങളും ഇപ്രകാരംതന്നെ ആയിരുന്നു. തീക്ഷ്ണമാംവിധം വിജ്ഞാനകുതുകികളായ അറബികൾ, ഗംഭീരങ്ങളായ കലാശാലകൾ സ്ഥാപിച്ചു; ഇവയിൽ ഏററവും പ്രശസ്തമായത് സ്പെയിനിലെ കോർഡോവ എന്ന പട്ടണത്തിലായിരുന്നു. പിന്നീട് നിരവധി പാശ്ചാത്യപണ്ഡിതന്മാർ ഇവിടെ പഠിക്കയുണ്ടായി; 15, 16 ശതാബ്ദങ്ങളിലെ യൂറോപ്യൻ നവോത്ഥാനമെന്നറിയപ്പെടുന്ന ജ്ഞാനത്തിന്റെ പുനരുജ്ജീവനത്തിന് ഇവർ നല്കിയ സംഭാവന സ്മരണീയമാണ്. അറബിവിജ്ഞാനകേന്ദ്രങ്ങളോട് ആധുനിക പാശ്ചാത്യലോകത്തിന് വളരെയധികം കടപ്പാടുണ്ട്. അറബിസംസ്കാരത്തിലെ ഒരുജ്ജ്വല അദ്ധ്യായമായിരുന്നു അത്. പടിഞ്ഞാറ് ഗ്രീസുമായും കിഴക്ക് ഭാരതവുമായും അവരുടെ മഹത്തായ വിജ്ഞാനാവേശം സേതുക്കൾ നിർമ്മിച്ചു. വിജ്ഞാനതൃഷ്ണ പ്രശോഭിതമാക്കിയ പൂർവ്വകാലങ്ങളിലെ ഭാരതത്തോട് ലോകത്തിനുള്ള ആകർഷണം ഇങ്ങനെയായിരുന്നു; വാസ്തവത്തിൽ, ഭാരതീയസംസ്കാരത്തിൽ ആദ്യവസാനം തീക്ഷ്ണമായ വിജ്ഞാനാവേശത്തിന്റെ സാന്നിദ്ധ്യമുണ്ട്—അതിന്റെ പിന്നിൽ എല്ലാററിനേയും ചോദ്യം ചെയ്യുന്ന ഒരു മനസ്സും. ബാഹ്യപ്രകൃതിയോടുള്ള ചോദ്യങ്ങളിൽനിന്ന്, ഭൗതികശാസ്ത്രങ്ങൾ രൂപംകൊണ്ടു—ഊർജ്ജതന്ത്രം, രസതന്ത്രം, ജ്യോതിശ്ശാസ്ത്രം, ലോഹകർമ്മശാസ്ത്രം, വൈദ്യശാസ്ത്രം, ശസ്ത്രക്രിയ, വ്യാകരണം, ഭാഷാശാസ്ത്രം മുതലായവ; ആന്തരപ്രകൃതിയോടുള്ള ചോദ്യങ്ങളിൽനിന്ന് ആത്മീയശാസ്ത്രവും ഉദ്ഭവിച്ചു; രണ്ടുതരം ശാസ്ത്രങ്ങളേയും സമന്വയിപ്പിച്ചുകൊണ്ടുള്ള വേദാന്തദർശനവും.

ഭാരതം നാനാവിധ ഭൗതികശാസ്ത്രങ്ങൾ വികസിപ്പിച്ചെടുത്തു വെന്ന വസ്തുത ഭൂതകാലത്തെ സംബന്ധിച്ച നമ്മുടെ പര്യവേക്ഷണങ്ങളിൽക്കൂടെ കുറേശ്ശെയായി വെളിപ്പെട്ടുവരികയാണ്. ഈ വിഷയത്തിൽ അടുത്ത കാലത്ത് പുറത്തു വന്നൊരു ഗ്രന്ഥമാണ്, ഡി എം. ബോസ്, എസ്. എൻ. സെൻ, ബി. വി. സുബ്ബറായപ്പാ എന്നിവർ പ്രസാധനം ചെയ്തിട്ടുള്ള 'ഭാരതശാസ്ത്രചരിത്രസംഗ്രഹം'. ചില ദശാബ്ദങ്ങൾക്ക് മുമ്പ്, മൈസൂർ സർവ്വകലാശാലയുടെ വൈസ് ചാൻസലറായിരുന്ന ഡോക്ടർ വ്രജേന്ദ്രനാഥ സിൽ 'പുരാതന ഹിന്ദുക്കളുടെ വാസ്തവിക ശാസ്ത്രങ്ങൾ' എന്ന ഗ്രന്ഥം രചിച്ചിരുന്നു; ഡോക്ടർ പി. സി. റേ, ഹിന്ദുരസതന്ത്രത്തിന്റെ ചരിത്രവും.

## 6 ഒരു മദ്ധ്യകാലസ്പാനിഷ് അറബ്ശാസ്ത്രജ്ഞന്റെ ദൃഷ്ടിയിൽ ഭാരതം

പ്രസിദ്ധ സർവ്വകലാശാലാകേന്ദ്രമായ സ്പെയിനിലെ കോർഡോവാ പട്ടണത്തിലെ വേറൊരു ശാസ്ത്രജ്ഞനും പണ്ഡിതനുമായ ക്വാദി സാദ് (1029–1070 A.D) പുരാതനഭാരതീയ ശാസ്ത്രത്തെ വിലയിരുത്തിയിട്ടുള്ളത് കേൾക്കുന്നത് താല്പര്യജനകമായിരിക്കും. ഇദ്ദേഹത്തിന്റെ മുഴുവൻ പേർ, അബുൾ ക്വാസിം സെയ്ദ്ബിൻ അബ്ദുർ റഹിമാൻ ബിൻ മുഹമ്മദ് ബിൻ സെയ്ദ് അൽ അങ്ങലൂസി എന്നാണ്. 'പുരാതനഭാരതീയ ശാസ്ത്രങ്ങൾക്കും സംസ്കാരത്തിനും സ്പാനിഷ്–അറബിക് മൂലപ്രമാണങ്ങൾ' (ഭാരതത്തിന്റെ വിദേശബന്ധങ്ങളെപ്പററിയ പഠനങ്ങൾ—ആന്ധ്രസംസ്ഥാനഗ്രന്ഥകാരൻ പ്രസിദ്ധീകരിച്ചതു്. ഭാഗം 358–59) എന്ന പേരിൽ, ഡോക്ടർ എം. സേബർ ഖാൻ രചിച്ച അത്യന്തം താല്പര്യജനകവും വിജ്ഞേയവുമായ ലേഖനത്തിലെ വാക്കുകളിൽ:

പുരാതന രാഷ്ട്രങ്ങളുടെ കണക്കെടുത്ത്, അവയിൽ, ശാസ്ത്രങ്ങളുടെ അഭ്യസനത്തിൽ പ്രത്യേകം താല്പര്യം കാണിച്ച്, അവയുടെ വികസനത്തിന് സംഭാവനകൾ നല്കിയവ; ഇങ്ങനെ ചെയ്യാത്തവ എന്ന് രണ്ട് വിഭാഗങ്ങളായി അവയെ തരം തിരിച്ചുകൊണ്ടാണ് ക്വാദിർസയിദ് തന്റെ ഗ്രന്ഥം ആരംഭിക്കുന്നതു്. ആദ്യത്തെ വിഭാഗത്തിൽ, ശാസ്ത്രപഠനത്തിനും വികസനത്തിനും ഏററവുമധികം സംഭാവന ചെയ്തിട്ടുള്ള താഴെ കാണിച്ച എട്ട് പൌരാണിക–മദ്ധ്യകാല രാഷ്ട്രങ്ങളെ സൂചിപ്പിക്കുന്നു: ഭാരതീയർ, പേഷ്യക്കാർ, കാൽദിയക്കാർ, ഗ്രീക്കുകാർ റോമക്കാർ, ഈജിപ്തുകാർ, സ്പെയിനിലേതടക്കമുള്ള അറബികൾ, ജൂതന്മാർ. പിന്നീട് അദ്ദേഹം ചെയ്യുന്നതു്, ഇവരോരോരുത്തരുടേയും രാഷ്ട്രീയചരിത്രം, മതം, തത്വചിന്ത, പ്രായോഗികശാസ്ത്രങ്ങൾ ഇവയെപ്പററി ചർച്ചചെയ്യുകയാണ്. മിക്ക അദ്ധ്യായ

യങ്ങളും വിലപ്പെട്ടവയാണ്; അവ പണ്ഡിതന്മാരുടെ സവിശേഷ ശ്രദ്ധ അർഹിക്കുന്നു. ഈ ലേഖനത്തിൽ ഇന്ത്യയെപ്പററിയ അദ്ധ്യായത്തെ മാത്രമേ പരാമർശിക്കുന്നുള്ളു. അതിൻെറ ഒരു പരിഭാഷ താഴെ കൊടുക്കുന്നു; പരിശോധിതമായ ഇതിൻെറ മൂലം ഈ അദ്ധ്യായത്തിൻെറ അവസാനം ചേർത്തിട്ടുണ്ട്:

'ശാസ്ത്രങ്ങൾ ഭാരതത്തിൽ' (ശാസ്ത്രങ്ങൾ വികസിപ്പിച്ചെടുത്ത) ആദ്യത്തെ രാജ്യം ഭാരതമാണ്; അവക്ക് വമ്പിച്ച സംഖ്യാബലവും പ്രഭാവവും വിപുലമായ അഭിനിവേശദേശങ്ങളുമുണ്ട്. അവരുടെ വിജ്ഞാനം പൌരാണികരാജാക്കന്മാരും ജനങ്ങളും അംഗീകരിച്ചിട്ടുള്ളതാണ്; വിവിധ വിജ്ഞാനശാഖകളിലുള്ള അവരുടെ അതുല്യസ്ഥാനം സമ്മതിക്കപ്പെട്ടിട്ടുള്ളതുമാണ്. ചൈനാരാജാക്കന്മാർ പറയുമായിരുന്നു—മനുഷ്യരാശി മുഴുവനും മേല്ക്കോയ്മ സമ്മതിച്ചിട്ടുള്ള അഞ്ച് ലോകസാമ്രാട്ടുകൾ ഉണ്ടായിരുന്നു: ചൈന, ഇന്ത്യ തുർക്കി, പേർഷ്യ, റോം ഇവിടത്തെ രാജാക്കന്മാർ. ചൈനയിലെ രാജാവ് 'ജനങ്ങളുടെ രാജാവ്' എന്നറിയപ്പെട്ടിരുന്നു; എന്തുകൊണ്ടെന്നാൽ രാജകീയാധികാരത്തോട് ഏററവും അനുസരണവും താഴ്മയും പ്രദർശിപ്പിച്ചിരുന്നത് ചൈനക്കാരാണ്. ഇന്ത്യക്കാരുടെ ശാസ്ത്രത്തോടുള്ള താല്പര്യവും എല്ലാ വിജ്ഞാനശാഖകളിലും അവരുടെ മേന്മയും കാരണം ഇന്ത്യയിലെ രാജാവ് 'വിജ്ഞാനത്തിൻെറ രാജാവ്' എന്നാണറിയപ്പെട്ടിരുന്നത്; തുർക്കികളുടെ ശൌര്യവും അദമ്യമായ ധൈര്യവും കാരണം തുർക്കിരാജാവ് കാടന്മാരുടെ രാജാവെന്നറിയപ്പെട്ടുവന്നു; പേർഷ്യയിലെ രാജാവ് 'രാജാധിരാജൻ' എന്നാണറിയപ്പെട്ടിരുന്നത് — ആ രാജ്യത്തിൻെറ പ്രാഭവവും, അന്തസ്സും, ആഡംബരവും കാരണവും ജനവാസയോഗ്യമായ ഭൂപ്രദേശങ്ങളുടെ മദ്ധ്യത്തിലുള്ള അതിൻെറ കിടപ്പും, മററ് രാജാക്കന്മാർക്കില്ലാത്ത ശ്രേഷ്ഠങ്ങളായ പ്രദേശങ്ങൾ അവരുടെ കൈവശമുള്ളതുകൊണ്ടും ബലിഷ്ഠശരീരങ്ങളും കരുത്തുററ ദേഹപ്രകൃതിയും ചേർന്ന അതുല്യസുരൂപികളായ റോമക്കാരുടെ രാജാവ് 'ആണുങ്ങളുടെ രാജാവ്' എന്നറിയപ്പെട്ടു.

എല്ലാ രാഷ്ട്രങ്ങളുടെയും ഇടയിൽ, ശതാബ്ദങ്ങളോളവും, കാലത്തിൻെറ അനുസ്യൂതപ്രവാഹത്തിലും, ഭാരതം, വിവേകത്തിൻെറ ഖനിയായും നീതിയുടെയും സദ്ഭരണത്തിൻേറയും ഉദ്ഭവസ്ഥാനമായും അറിയപ്പെട്ടു; ഭാരതീയർക്ക് ശ്രേഷ്ഠമായ ബുദ്ധിശക്തിയും, ഉയർന്ന സങ്കല്പങ്ങളും, ലോകവ്യാപകമായ ആദർശങ്ങളും, അപൂർവ്വമായ കണ്ടുപിടുത്തങ്ങളും അദ്ഭുതകരമായ പ്രതിഭകളും ഉള്ളതായി അംഗീകരിക്കപ്പെട്ടു.

അവരുടെ നിറം കറുപ്പാകയാൽ അവരെ കറുത്തവർഗ്ഗക്കാരുടെ കൂട്ടത്തിൽ ചേർത്തുവെങ്കിലും, പരമകാരുണികനായ ദൈവം, അവരെ

മററു കറുത്തവർഗ്ഗക്കാരുടെ തിന്മനിറഞ്ഞ സ്വഭാവം, ഹീനമായ പെരുമാററം, വിഡ്ഢിത്തം ഇവയിൽനിന്നു് സുരക്ഷിതമായി നിറുത്തി. ദൈവം അവരെ പല ഇരുണ്ടവരും വെളുത്തവരുമായ ജനതകളേക്കാളും ഉയന്നവരാക്കി.

നക്ഷത്രങ്ങളുടെ ചലനങ്ങളെപ്പററിയും, ദിവ്യമായ ഗോളങ്ങളുടെ രഹസ്യങ്ങളെയും, മറെറല്ലാ ഗണിതശാസ്ത്രങ്ങളെ പററിയും അവർ അത്യധികം ജ്ഞാനം ആജ്ജിച്ചു. മാത്രമല്ല, എല്ലാ ജനങ്ങളിലുംവെച്ചു്, ദൈവശാസ്ത്രത്തിൽ ഏററവും അധികം ജ്ഞാനം അവക്കാണു്; മരുന്നുകളുടെ ഗുണഗണങ്ങളെപ്പററിയും, വിവിധ വസ്തുക്കളുടെ സ്വഭാവവിശേഷങ്ങളെപ്പററിയും, അവയുടെ പ്രത്യേകതകളെക്കുറിച്ചും പൂണ്ണമായ അറിവു് അവക്കുണ്ടു്. അവരുടെ രാജാക്കന്മാർ ഗുണഭൂയിഷ്ഠമായ നടപടിയാലും ശ്ലാഘനീയമായ കഴിവുകളാലും ഉത്തമമായ ഭരണത്താലും ശോഭിക്കുന്നു.'

മദ്ധ്യകാലഎഴുത്തുകാരുടെ ഇപ്രകാരമുള്ള പരാമശ്ങ്ങളുടെ വെളിച്ചത്തിൽ, ശാസ്ത്രങ്ങൾക്കു് ഭാരതീയർ നല്കിയ സംഭാവനയെ പ്പററി കൂടുതൽ ആഴത്തിൽ ഗവേഷണം നടത്തേണ്ടതായിട്ടുണ്ടു്. ബ്രിട്ടീഷ് ശാസ്ത്രപണ്ഡിതനായ ജോസഫ് നീഡാം രചിച്ചതും കേംബ്രിഡ്ജ് സവ്വകലാശാലാമുദ്രണാലയം പ്രസിദ്ധീകരിച്ചതുമായ എട്ടിലധികം ഘനപ്പെട്ട ഖണ്ഡങ്ങൾ ഉൾക്കൊണ്ട 'ചൈനയിൽ ശാസ്ത്രവും സംസ്കാരവും' എന്നതുപോലെ ഭാരതീയശാസ്ത്രത്തിന്റെ വിപുലമായൊരു ചരിത്രം നാം ഇനിയും നിമ്മിച്ചിട്ടില്ല. പൌരസ്ത്യരാജ്യങ്ങൾ ശാസ്ത്രത്തിനു് യാതൊരു സംഭാവനയും ചെയ്തിട്ടില്ലെന്ന ധാരണയെ ഈ പ്രസിദ്ധീകരണങ്ങൾ തിരുത്തിത്തുടങ്ങിയിട്ടുണ്ടു്. വളരെ മതിപ്പോടെ, സുന്ദരമായ ഭാഷയിൽ, ധാരാളം ചിത്രങ്ങളുപയോഗിച്ചു്, ജോസഫ് നീഡാം ചൈനീസ് ശാസ്ത്രത്തിന്റെ സമ്മോഹനമായൊരു ചരിത്രം ആധുനികലോകത്തിന്റെ സമക്ഷം അവതരിപ്പിക്കുന്നു. ഭാരതത്തിനു കൂടി ബാധകമാക്കാവുന്ന തന്റെ 'ഗ്രന്ഥകത്താവിന്റെ കുറിപ്പിൽ'; നീഡാം പറയുകയാണു്. (ഖണ്ഡം IV. I. പൃഷ്ഠങ്ങൾ: XVIII-IX):

പാശ്ചാത്യക്കു് ചൈന ചന്ദ്രബിംബത്തെപ്പോലെയാണായിരുന്നിട്ടുള്ളതു്—എല്ലായ്പ്പോഴും ഒരേ മുഖം കാണിച്ചുകൊണ്ടു്—; പരസഹസ്രം ചെറുകിടകഷ്കർ, കുറെ കലാകാരന്മാരായ ഏകാന്തവാസികൾ, നഗരവാസികളുടെ ഒരു ന്യൂനപക്ഷമായ പണ്ഡിതന്മാർ, ഉദ്യോഗസ്ഥന്മാർ, ചില്ലറ കച്ചവടക്കാർ. ഇങ്ങനെയാണു് സംസ്കാരങ്ങൾ പരസ്പരം സ്ഥിരരൂപങ്ങൾ സ്വരൂപിച്ചുണ്ടാകുന്നതു്. ഇപ്പോഴാകട്ടെ. ഭാഷാശാസ്ത്രത്തിന്റെ ഉപായമാകുന്ന ആകാശക്കപ്പലിന്റെ ചിറകുകളിൽ വഴി ഉയന്നു്, സാങ്കേതികബോധത്തിന്റെ അഗ്നിവാണത്തി

മേൽ സവാരി ചെയ്ത് (ഒരു അറബിക് രൂപകത്തിൻെറ ഭാഷയിൽ) മറേറഭാഗത്തു് എന്താണെന്നു് കാണാൻ ചൈനയുടെ മൂവ്വായിരം സംവത്സരങ്ങളുടെ ദൈർഘ്യമുള്ള സംസ്കാരത്തിൻെറ നിർമ്മാതാക്കളായ ശാസ്ത്രജ്ഞന്മാരേയും എഞ്ചിനീയർമാരേയും കപ്പൽ നിർമ്മാതാക്കളേയും ലോഹസംസ്കാരവിദഗ്ദ്ധരേയും പരിചയപ്പെടുകയും ചെയ്യാം.

ഭാരതത്തിൻെറ പൂർവ്വചരിത്രത്തിലേയ്ക്കുള്ള ഗവേഷണം, പ്രായോഗികവും ആത്മീയവുമായ ജ്ഞാനത്തിൻെറ എല്ലാ മണ്ഡലങ്ങളിലും ഈ രാജ്യം മഹത്തായ സംഭാവനകൾ നല്കിയിട്ടുണ്ടെന്നു് വെളിപ്പെടുത്തുകയാണു്. ഏകദേശം ഒരു ശതാബ്ദത്തിനു്മുമ്പ്, പാശ്ചാത്യപണ്ഡിതന്മാരും നമ്മൾ തന്നേയും ധരിച്ചിരുന്നതു്, മതം, കല, തത്വചിന്ത എന്നീ മേഖലകളിലേയ്ക്കു് മാത്രമല്ലാതെ, വാസ്തവികചിന്തയിലേയ്ക്കു് ഭാരതം യാതൊരു സംഭാവനയും ചെയ്തിട്ടില്ല എന്നായിരുന്നു.

## 7 ആദ്യകാലത്തെ ബ്രിട്ടീഷ് ഭരണാധികാരികളുടെ ദൃഷ്ടിയിൽ ഭാരതം

ചുരുക്കം ചില ബ്രിട്ടീഷ്പൌരസ്ത്യഭാഷാപണ്ഡിതന്മാരൊഴിച്ചു് ബ്രിട്ടണിലെ ഭരണവർഗ്ഗം പരിഷ്കരിച്ചെടുക്കേണ്ട ഒരു പ്രാകൃതരാജ്യമായാണു് ഭാരതത്തെ വീക്ഷിച്ചതു്. 1817-ൽ പ്രസിദ്ധീകരിച്ച 'ബ്രിട്ടീഷ് ഇന്ത്യയുടെ ചരിത്രം' എന്ന പുസ്തകത്തിൽ ലണ്ടനിലെ ഇന്ത്യാ ഹൌസിൽ ഒരു ഉയന്ന ഉദ്യോഗസ്ഥനായിരുന്ന ജെയിംസ്മിൽ ഹിന്ദുക്കളും സംസ്കൃതഭാഷയും ഒരുയന്ന സംസ്കാരത്തിൻെറ സ്രഷ്ടാക്കളും വാഹകന്മാരുമാണെന്ന അഭിപ്രായത്തെ തള്ളിപ്പറഞ്ഞു. 1834-ൽ ഭാരതത്തിലേയ്ക്കു വരുകയും ഈസ്റ്റ് ഇന്ത്യാകമ്പനി വിദ്യാഭ്യാസത്തിനുള്ള കമ്മിററിയുടെ അദ്ധ്യക്ഷനായി നിയമിക്കുകയും ചെയ്ത മെക്കാളേയെ മില്ലിൻെറ അഭിപ്രായം സ്വാധീനിച്ചിരുന്നു. കമ്മിററിയിലുണ്ടായിരുന്ന പൌരസ്ത്യഭാഷാവിദഗ്ദ്ധക്കെതിരായി പൌരസ്ത്യസംസ്കാരത്തെ താഴ്ത്തിപ്പറഞ്ഞ ഇംഗ്ലീഷ് പ്രേമികളുടെ ഭാഗത്തു് അദ്ദേഹം നിലകൊണ്ടു. 1835 ഫെബ്രുവരി 2-ാംനു- സംസ്കൃതത്തേയും അറബിഭാഷയേയും കുറിച്ചുള്ള തൻെറ താഴ്ന്ന അഭിപ്രായം പ്രകടിപ്പിച്ചുകൊണ്ടു്. ഭാരതത്തിലെ വിദ്യാഭ്യാസത്തെപ്പററിയ തൻെറ പ്രസിദ്ധമായ കുറിപ്പു് അദ്ദേഹം രേഖപ്പെടുത്തി. (ദി ഹിസ്റ്ററി ഏൻറ് കൾച്ചർ ഓഫ് ദി ഇൻഡ്യൻ പീപ്പിൾ. ഖണ്ഡം 10 ഭാഗം ]i പൃഷ്ഠങ്ങൾ 82-83 ഭാരതീയവിദ്യാഭവൻ)

''എനിക്കു് സംസ്കൃതത്തേയോ അറബിഭാഷയേയോ പററി ജ്ഞാനമില്ല. പക്ഷെ അവയുടെ മൂല്യത്തെപ്പററി ശരിയായ ഒരു വിലനിർണ്ണയം നടത്തുവാൻ എന്നാലാവുന്നതു് ഞാൻ ചെയ്തിട്ടുണ്ടു്.

ഏററവും പ്രസിദ്ധമായ അറബി സംസ്കൃതകൃതികളുടെ പരിഭാഷകൾ ഞാൻ വായിച്ചിട്ടുണ്ട്.... പൌരസ്ത്യ ഭാഷാപണ്ഡിതന്മാരുടെ വില മതിപ്പനുസരിച്ചു തന്നെ പൌരസ്ത്യജ്ഞാനത്തെ പരിഗണിക്കുവാൻ ഞാൻ സന്നദ്ധനാണ്. യൂറോപ്പിലെ നല്ലൊരു ഗ്രന്ഥാലയത്തിലെ ഒരു ഒററ അലമാറ ഭാരതത്തിലെയും അറേബിയയിലെയും മുഴുവൻ സാഹിത്യത്തിനും തുല്യമാണെന്നതിനെ നിഷേധിച്ച ഒരാളേയും ഞാൻ അവരിൽ കണ്ടിട്ടില്ല. സംസ്കൃതത്തിലെ എല്ലാ ഗ്രന്ഥങ്ങളിൽനിന്നുമായി ശേഖരിക്കാവുന്ന ചരിത്രവിജ്ഞാനം ഇംഗ്ലണ്ടിലെ പ്രാഥമിക പള്ളിക്കൂടങ്ങളിൽ ഉപയോഗിച്ചുവരുന്ന ഏററവും ക്ഷുദ്രമായ സംഗ്രഹങ്ങളിൽ കാണാവുന്നതിനേക്കാൾ വില കുറഞ്ഞതാണെന്നു പറയുന്നതു് അതിശയോക്തി ആണെന്നു് ഞാൻ വിശ്വസിക്കുന്നില്ല.''

പക്ഷെ ഇതു് ഭാരതീയസാഹിത്യത്തോടും മനുഷ്യരാശിക്ക് അതു് പ്രദാനം ചെയ്യുന്ന വിജ്ഞാനത്തോടും വിവേകത്തോടും അഗാധമായ മതിപ്പു് തോന്നിത്തുടങ്ങിയതിന്റെ ഫലമായി അമേരിക്കക്കാരും, മെക്കാളേയുടെ രാജ്യക്കാരായ മററു് പാശ്ചാത്യരും അദ്ദേഹത്തിന്റെ നിഗമനത്തെ നിഷേധിക്കുന്നു. മെക്കാളേയുടെ അഭിപ്രായം ആവിധമായിരുന്നു; പക്ഷെ ആ കാലത്തുതന്നെ, മററു ചില ഇംഗ്ലീഷുകാർക്കു് വ്യത്യസ്തമായ അഭിപ്രായങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹത്തിനു ദശാബ്ദങ്ങൾക്കു് മുമ്പായി 1770 കളിൽ ഭാരതത്തിലെ ബ്രിട്ടീഷ് സാമ്രാജ്യസ്ഥാപകനായ വാറൻ ഹേസ്റ്റിംഗ്സ് ഉണ്ടായിരുന്നു. തന്റെ സ്നേഹിതനും സംസ്കൃതപണ്ഡിതനുമായ സേർ ചാറത്സ് വിൽക്കിൻസിനെക്കൊണ്ടു് അദ്ദേഹം ഭഗവദ്ഗീത ഇംഗ്ലീഷിലേയ്ക്കു് തർജ്ജിമ ചെയ്യിപ്പിച്ചു. തന്റെ രാജ്യക്കാരായ ബ്രിട്ടീഷുകാർക്കു് ചൂഷണം ചെയ്യാൻ പററിയ ധാരാളം നശ്വരസമ്പത്തു് ഭാരതത്തിൽ ഉണ്ടായിരുന്നുവെന്നു് അദ്ദേഹത്തിനറിയുമായിരുന്നു; അവർ സമർത്ഥമായി അതു് നടത്തുകയും ചെയ്തു. ഭാരതത്തിനു് തത്ത്വദർശനത്തിന്റെയും ആത്മീയതയുടെയും സമ്പത്തിന്റെ ഗംഭീരമായൊരു ഭണ്ഡാരമുണ്ടായിരുന്നതായും ഭഗവദ്ഗീത അതിലൊന്നായിരുന്നുവെന്നും അദ്ദേഹം അറിഞ്ഞിരുന്നു. ഈസ്റ്റ്ഇന്ത്യാകമ്പനി പ്രസിദ്ധീകരിച്ച വിൽക്കിൻസിന്റെ തർജ്ജിമയ്ക്കു് അദ്ദേഹം ഒരു മുഖവുര എഴുതി. ഈ വാറൻ ഹേസ്റ്റിംഗ്സ് ഭാരതത്തിൽ ബ്രിട്ടീഷ്സാമ്രാജ്യം സ്ഥാപിച്ച ആളാണെന്നു് മറക്കരുതു്. എന്നിട്ടും ഗീതയുടെ ആദ്യത്തെ ഇംഗ്ലീഷ് പരിഭാഷയ്ക്കുള്ള ആ മുഖവുരയിൽ അദ്ദേഹം എഴുതിയതു് പ്രവചനപരവും കൌതുകമുളവാക്കുന്നതുമാണ്.

''ഭാരതത്തിലെ ബ്രിട്ടീഷ് ആധിപത്യം അസ്തമിച്ചശേഷവും അതു ലഭ്യമാക്കിയ സമ്പത്തിന്റെയും പ്രതാപത്തിന്റെയും ഉറവുകൾ

സ്മരണയിൽ നിന്നു് നഷ്ടപ്പെട്ടശേഷവും ദീഘ്കാലം ഭാരതീയ തത്വചിന്തയുടെ നിമ്മാതാക്കരം സ്മരിക്കപ്പെടുന്നതാണു്.''

## 8 കൗടില്യന്റെ അത്ഥശാസ്ത്രം കണ്ടുകിട്ടിയതു്— അതിന്റെ ദൂരവ്യാപകഫലങ്ങരം

ഭാരതത്തിൽ ബ്രിട്ടീഷ് സാമ്രാജ്യം സ്ഥാപിച്ച ആരം ഈ സാമ്രാജ്യം ഒരുനാരം ഇല്ലാതാവുമെന്നു് പ്രവചിക്കുന്നു. 1947_ൽ ഭാരതത്തിലെ ബ്രിട്ടീഷ് സാമ്രാജ്യം ഇല്ലാതായി; പത്തു് പതിനഞ്ചു വഷ്ങ്ങരംക്കുള്ളിൽ ലോകത്തിന്റെ മററു ഭാഗങ്ങളിലും അതില്ലാതെയായി; ഇപ്പോഴതു് അതിന്റെ ആദ്യകാലരൂപമായ ബ്രിട്ടണിലേയ്ക്കു് ചുരുങ്ങിയിരിക്കയാണു്. പക്ഷേ ഗീതയോ ? അതിന്റെ സാമ്രാജ്യം വികസിക്കയും എല്ലായിടത്തും വികസിച്ചുകൊണ്ടിരിക്കുകയുമാണു്, പത്തൊമ്പതാം ശതാബ്ദത്തിന്റെ മദ്ധ്യത്തിൽ മെക്കാളേയുടെ നാട്ടുകാരനും സമകാലീനനുമായ സർ എഡ്വിൻ ആർനോരംഡു്, ദിവ്യഗീതം (The Song Celestial) എന്ന ഭംഗിയേറിയ പേരിൽ ഗീതയുടെ ഒരു സ്വതന്ത്രതജ്ജമ പ്രസിദ്ധംചെയ്തു. ഇതിനുശേഷം ഭാരതീയഭാഷകളിലും ലോകഭാഷകളിലും ഇതിന്റെ പല തജ്ജമകളും പുറത്തു വന്നിട്ടുണ്ടു്; കൊല്ലംതോറും വന്നുകൊണ്ടിരിക്കയും ചെയ്യുന്നു. കുറെക്കാലം മുമ്പു് ഒരു റഷ്യൻപരിഭാഷ പ്രസിദ്ധീകരിക്കപ്പെട്ടു; ചില മാസങ്ങരംക്കുള്ളിൽത്തന്നെ അതിന്റെ എല്ലാ പ്രതികളും വിററഴിക്കപ്പെട്ടതായി വാത്തയുണ്ടായിരുന്നു.

ഇങ്ങനെ നോക്കിയാൽ മാനവികവിജ്ഞാനത്തിലേയ്ക്കു് ഭാരതം നല്കിയ സംഭാവന ഗംഭീരമായിരുന്നു. പക്ഷേ ഇതു് മതം, തത്വചിന്ത, കല എന്നിവയിൽ മാത്രമായിരുന്നില്ല എന്നു് നാമെല്ലാം അറിയുന്നതു് നന്നു്. വളരെക്കാലമായി അതായിരുന്നു ധാരണ. പക്ഷേ ഇന്ത്യാഗവമ്മെണ്ടിന്റെ കൈയെഴുത്തു ഗ്രന്ഥങ്ങളുടെ രക്ഷാഗാരത്തിനുള്ളിൽ ആയിടെ കണ്ടുപിടിക്കപ്പെട്ട ഒരു മഹത്തായ ഗ്രന്ഥം 1915_ൽ പ്രസിദ്ധീകരിക്കപ്പെട്ടു; ഭാരതത്തിലും പുറത്തുമുള്ള പണ്ഡിതവൃത്തങ്ങളിൽ വലിയ കോളിളക്കം സൃഷ്ടിച്ച ഒരു സംഭവമായിരുന്നു അതു്. ക്രിസ്തുവിനു മുമ്പു് നാലാം ശതാബ്ദത്തിലെ ഒരുജ്ജ്വല പ്രതിഭ തികച്ചും ലൗകികവിഷയങ്ങളായ സാമ്പത്തികശാസ്ത്രം രാഷ്ട്രമീമാംസ എന്നീ വിഷയങ്ങളെപ്പററി എഴുതിയ ഒരാധികാരിക ഗ്രന്ഥം, കൗടില്യന്റെ 'അത്ഥശാസ്ത്രം' ആയിരുന്നു അതു്. 1930 കളിൽ ഞാൻ മൈസൂരിലുണ്ടായിരുന്ന കാലത്തു് മഠത്തിന്റെ ഉററ സ്നേഹിതനായിരുന്ന ഡോക്ടർ ആർ. ശ്യാമാശാസ്ത്രി, മൈസൂർ പൗരസ്ത്യഗ്രന്ഥശേഖരത്തിന്റെ രക്ഷകത്താവായിരുന്നു. തഞ്ചാവൂരിലെ

ഒരു പണ്ഡിതൻെറ സഹായത്തോടുകൂടി ഈ പുരാതനഗ്രന്ഥത്തിൻെറ സംസ്കൃതത്തിലുള്ള ഒരു കൈയ്യെഴുത്തുപ്രതി അദ്ദേഹം കണ്ടുപിടിക്കുകയും, അതിനെ ഇംഗ്ലീഷിലേയ്ക്കു് പരിഭാഷപ്പെടുത്തി, പ്രസിദ്ധീകരിക്കുകയും ചെയ്തു. ഭാരതത്തെപ്പററിയ ധാരണകളിൽ ഒരു വിപ്ലവംതന്നെ ആ സുപ്രധാന പ്രസിദ്ധീകരണം ഉണ്ടാക്കി. പാരത്രികവിജ്ഞാനത്തിലേയ്ക്കു് മാത്രമല്ല, വസ്തുനിഷ്ഠവിജ്ഞാനത്തിനും ഭാരതം മുതൽക്കൂട്ടു് നടത്തിയിട്ടുണ്ടെന്ന വിശ്വാസം രൂപംകൊണ്ടു.

## 9 ദ്വിജനായ മനുഷ്യൻ

വേദം എന്ന പദം നാം ഉപയോഗിക്കുന്നുണ്ടു്. ആരംഭത്തിൽ വേദമെന്നാൽ ശാസ്ത്രം ജ്ഞാനം എന്നാണു് അർത്ഥമാക്കിയിരുന്നതു്. പക്ഷേ, ഗ്രന്ഥങ്ങൾ എന്ന നിലയ്ക്കു് അവ സൂചിപ്പിക്കുന്നതു് പൗരാണികഭാരതീയ മഹർഷിമാർ ജീവിതത്തിൻേറയും മനസ്സിൻേറയും ശിക്ഷണത്തിൽക്കൂടെ വിവിധവിഷയങ്ങളിൽ ആർജ്ജിച്ച ജ്ഞാനപാരാവാരം എന്നാണു്. ഭാരതത്തിൽ മാത്രമല്ല, ഭാരതീയസംസ്കാരം പ്രവേശിച്ചിട്ടുള്ള എല്ലാ രാജ്യങ്ങളിലും അതിനു് ലഭ്യമായിട്ടുള്ള ഉന്നതപദവിക്കു് കാരണം അതാണു്,

ഈ വേദങ്ങളിൽ, പ്രത്യേകിച്ചും ഉപനിഷത്തുകൾ എന്നറിയപ്പെടുന്ന അവയുടെ അവസാനഭാഗങ്ങളിൽ, ഭാരതത്തിൻെറ സവിശേഷസ്വഭാവമായ തീവ്രമായ ജ്ഞാനതൃഷ്ണ നമുക്കു് കാണാവുന്നതാണു്. വിശാലമായ ഈ നാട്ടിൽ എവിടെയെങ്കിലും ഒരു പുണ്യവാളനോ പണ്ഡിതനോ ഉണ്ടെന്നു് ഒരാൾ കേട്ടാൽ എല്ലാവിധ ബുദ്ധിമുട്ടുകളും സഹിച്ചുകൊണ്ടു് അദ്ദേഹത്തെ കാണാനും അദ്ദേഹത്തിൽനിന്നു് വിജ്ഞാനം ലഭിക്കാനുമായി, നൂറുകണക്കിനു് മൈൽ ആളുകൾ യാത്രചെയ്യും. നമ്മുടെ ചരിത്രത്തിലെ മഹത്തായ ഒരു സർഗ്ഗാത്മകഘട്ടമായിരുന്നു അതു്. വിദ്യയും ജ്ഞാനവുമാണു് മനുഷ്യർ അന്വേഷിക്കേണ്ട ഏററവും മഹത്തായ കാര്യം എന്നു് അവർക്കു തോന്നി. ഏററവും മഹത്തായ ഒരു മൂല്യമായി ഭാരതീയസംസ്കാരം അതിനെ പരിഗണിച്ചു. 'ന ഹി ജ്ഞാനേന സദൃശം പവിത്രം ഇഹ വിദ്യതേ— വിദ്യയെപ്പോലെ ശുദ്ധീകരിക്കുന്നതായി ഒന്നുംതന്നെ ഈ ലോകത്തിലില്ല' എന്നാണു് ഗീത (IV-38) പറയുന്നതു്.

നമ്മുടെ സാഹിത്യത്തിലും സംസ്കാരത്തിലുമുള്ള അത്യന്തം സുന്ദരമായ ഒരാശയമുണ്ടു്: മാതാപിതാക്കന്മാർ മനുഷ്യനു് ഭൗതികമായ ജനനം മാത്രമാണു് കൊടുക്കുന്നതു്, ശരിയായ ജനനം – അതായതു് മാനസികവും ആത്മീയവുമായതു് – നല്കുന്നതു് ഗുരുവാണു് എന്നതു്, അതുകൊണ്ടു് ഭാരതീയസംസ്കാരത്തിനനുസൃതമായി, ഒരോ മനുഷ്യശിശുവിനും രണ്ടു് ജനനമുണ്ടു് – വംശപാരമ്പര്യത്തിൻേറതും,

ആത്മീയമായതും. സംസ്കൃതത്തിലെ ദ്വിജൻ എന്ന പദത്തിൻെറ അത്ഥമിതാണ്, രണ്ടു ജനനം ഉാക്കൊണ്ടവൻ. പിന്നീട്, സംസ്കാരത്തിൻെറ ക്ഷീണിതദശകളിൽ, ഈ പദത്തിൻെറ വ്യാപ്തിയെ ബ്രാഹ്മണനും അടുത്ത രണ്ടു ജാതികളായ ക്ഷത്രിയൻ, വൈശ്യൻ എന്നിവക്കുമായി ചുരുക്കി, ഭൂരിപക്ഷം വരുന്ന ജനതാസമൂഹത്തെ അതിൻെറ പരിധിയിൽനിന്നു് ഒഴിവാക്കി. ആ പദത്തിൻെറ സാംസ്കാരികമായ മൂല്യാത്ഥത്തിനു് എതിരായിരുന്നു ഇതു്. മുട്ട ഉടച്ചു് പുറത്തുവരുന്ന രണ്ടാമത്തെ ജനനത്തെ സൂചിപ്പിച്ചു് പക്ഷിയേയും ദ്വിജം എന്നു് സംസ്കൃതത്തിൽ പറയാറുണ്ടു്.

ഓരോ മനുഷ്യശിശുവിനും വംശപാരമ്പയ്യപരമായ ജനനത്തെ തുടന്നു് ജ്ഞാനത്തിൻേറതായ ഒരു ജനനവുമുണ്ടു്; രണ്ടാമത്തേതു്, ആ ശിശുവിനെ ജ്ഞാനത്തിൻെറ ലോകത്തിലേയ്ക്കു് പ്രവേശിപ്പിക്കുന്നു. ഈ പ്രക്രിയ മാതാപിതാക്കന്മാരിൽക്കൂടി അനൌപചാരികമായി ജനനംതൊട്ടു് തന്നെ തുടങ്ങുന്നുണ്ടു്; തന്മൂലം അവരും ഗുരുക്കന്മാരായി പരിഗണിക്കപ്പെടുന്നു – ഗുരുസമാനമായ ബഹുമതിയും അവക്കുണ്ടു്. നമ്മുടെ സമുദായത്തിൽ, ശിശുവിനെ ജ്ഞാനത്തിൻെറ ലോകത്തിലേയ്ക്കു് ഔപചാരികമായി പ്രവേശിപ്പിക്കുന്ന പഠിപ്പിനിരുത്തുന്ന ചടങ്ങിനെ വിദ്യാരംഭമായി നാം ആഘോഷിക്കുന്നു. ജനനത്തിനു് ശേഷമുള്ള ആദ്യത്തെ രണ്ടു മൂന്നു വഷങ്ങളിൽ, തിന്നുക, കുടിക്കുക, കളിക്കുക, ആഹ്ലാദിക്കുക, സുഖമായിരിക്കുക. ഇതിലേ കുട്ടിക്കു് താല്പയ്യമുള്ളു. കുട്ടിയുടെ കളികാം നോക്കിക്കൊള്ളു. അവനു് ഒരു പെൻസിൽ കൊടുക്കുക, ഉടനെ അതു് വായിലേയ്ക്കാണു് കൊണ്ടുപോവുക; വേറെന്തു കൊടുത്താലും ഇങ്ങനെ തന്നെ. ശാരീരികസുഖം, സൌകയ്യം, രക്ഷ – ഇതിൽ മാത്രമാണു് അവൻെറ താല്പയ്യം. പക്ഷെ, ഈ പ്രവത്തനങ്ങളുടെ കീഴിൽ വേറൊരു കാര്യം നടക്കുന്നുണ്ടു്, ചുററുപാടുകളെ മനസ്സിലാക്കുക, അതിൽ ഒരു പിടുത്തം കിട്ടുക – എല്ലാ അറിവിൻേറയും ഉറവിടമായ മനുഷ്യശിശുവിൻെറ അന്തർലീനമായ ജിജ്ഞാസയാണു് ഇതിനു പിന്നിൽ. ശിശുവിനു രണ്ടോ മൂന്നോ വഷം പ്രായമാവുമ്പോാം, ഈ ജിജ്ഞാസ അറിവിനുള്ള വ്യക്തമായൊരു ദാഹമായി രൂപാന്തരപ്പെടുന്നു. പുതിയൊരാവേശം കുട്ടിയിൽ വികസിക്കുന്നു. എനിക്കറിയണം. അവൻെറ രണ്ടാം ജനനമാണിതു്. എന്തു സുന്ദരമായൊരാശയം! മനുഷ്യൻ വീണ്ടും ജനിക്കുന്നു, നൂതനമായൊരു ആകാരത്തിൽ.

ശാരീരികമായ, വംശപാരമ്പയ്യപരമായ ജനനം എല്ലാ മൃഗങ്ങാക്കും മനുഷ്യക്കുമുണ്ടു്. പക്ഷെ മനുഷ്യശിശു ജീവിതത്തിൻെറ പുതിയൊരു വിതാനത്തിലേയ്ക്കു്, ദേഹാന്തരം പ്രാപിക്കുവാൻ വെമ്പുന്നു.

അറിവിൻെറതായ ലോകം. അപ്പോഴാണ് കുട്ടി പറയുക. അമ്മേ, എനിക്കു് പുസ്തകങ്ങൾ തരൂ. 'ഞാൻ മിഠായി തരാം, കളിപ്പാട്ടങ്ങൾ തരാമെന്നു്'' അമ്മ അവനോടു പറയുകയാണെന്നിരിക്കട്ടെ. കുട്ടി ശാഠ്യം പിടിക്കും എനിക്കു് മിഠായിയും വേണ്ട, കളിക്കോപ്പും വേണ്ട, എനിക്കു് പുസ്തകങ്ങൾ തരൂ, എനിക്കു് കാര്യങ്ങൾ മനസ്സിലാക്കണം. ഇതു് മാനുഷികമായൊരു സവിശേഷതയായിട്ടാണു് ഭാരതീയ സംസ്കാരം പരിഗണിക്കുന്നതു്. അദ്ഭുതകരവും നിർബ്ബന്ധപൂർവ്വവുമായ ഈ വിജ്ഞാനതൃഷ്ണ ഒരു മൃഗത്തിലും കാണാൻ സാദ്ധ്യമല്ല. ഒരു പശുക്കുട്ടി ജനിക്കുന്നു. ഒരു മണിക്കൂറിൽ അതു് സ്വന്തം കാലുകളിൽ നില്ക്കുകയും, സ്വന്തം ആവശ്യങ്ങൾ നിറവേററുകയും ചെയ്യുന്നു. ഒരു മണിക്കൂറിൽ അതിൻെറ വിദ്യാഭ്യാസം കഴിയുന്നു. പക്ഷെ, ഒരു മനുഷ്യശിശുവിൻെറ അദ്ധ്യയനം ഇരുപതോ ഇരുപത്തഞ്ചോ വർഷങ്ങളോളം നീണ്ടുപോവുന്നു. മനുഷ്യജീവിതത്തിൻെറ ഏററവും നല്ല ഘട്ടമായിട്ടാണു് നമ്മുടെ സംസ്കാരം ഇതിനെ കണക്കാക്കുന്നതു് – നിലവിലുള്ള ജ്ഞാനശേഖരത്തിലേയ്ക്കു് പ്രവേശിക്കുന്നതും, അവിടെനിന്നു് മുന്നേറാൻ വേണ്ട മാനസികപരിശീലനം ലഭ്യമാകുന്നതും.

## 10 ഭാരതീയസംസ്കാരത്തിൽ തപസ്സെന്ന ആശയം

വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഭാരതീയമായ സങ്കല്പങ്ങളാൽ ഇന്നത്തെ വിദ്യാഭ്യാസം പ്രചോദിതമാവുമ്പോൾ, നമ്മുടെ രാജ്യത്തിൽ വമ്പിച്ചൊരു വിപ്ലവം നടക്കും; അതിൽക്കൂടി പരിശീലനം നേടി കൂട്ടം കൂട്ടമായി പുറത്തുവരുന്ന സർഗ്ഗാത്മകമനസ്സുകളായിരിക്കും ഇതിൻെറ കർത്താക്കൾ. വിദ്യാഭ്യാസത്തെ തപസ്സായിട്ടാണു് ഭാരതം പരിഗണിച്ചതു്. തപസ്സെന്നുള്ളതു് സംസ്കൃതത്തിൽ മഹത്തായൊരു പദമാണു്! ഭാരതീയസംസ്കാരത്തിൽ അതു് ഉന്നതമായൊരു മൂല്യത്തെ ഉയർത്തിപ്പിടിക്കുന്നു. എല്ലാ മഹത്തായ നേട്ടങ്ങളും ഏകാഗ്രമായ കഠിനാദ്ധ്വാനത്തിൻെറ നിഷ്ഠയായ തപസ്സിനെ ആശ്രയിച്ചു് നില്ക്കുന്നു. പക്ഷെ അടുത്ത ചില ശതാബ്ദങ്ങളായി നാം ഈ പദത്തെ തെററിദ്ധരിച്ചിരിക്കയാണു്; ആധുനികകാലത്തു് ഇതിനെ ഭയപ്പെടുവാനും തുടങ്ങിയിരിക്കുന്നു. ഇന്നു് പലർക്കും തപസ്സെന്നാൽ, കുറെ ദിവസത്തെ നിരാഹാരം, കടുംവെയിലത്തു് നില്ക്കൽ, കൂർത്ത കുററികളിൽ കിടക്കൽ മുതലായ സഹനശക്തിപ്രകടനങ്ങളാണു്, ഈ മഹത്തായ ആശയത്തെ നാം തെററിദ്ധരിച്ചിരിക്കുന്നു. അതിൻെറ വ്യാപ്തിയെ ചുരുക്കി അതിനെ നശിപ്പിക്കുകതന്നെ ചെയ്തിരിക്കുന്നു.

ഇതെല്ലാംതന്നെ തപസ്സെന്ന ആ ദുഷിച്ച വെറുങ്ങലിച്ച സങ്കല്പത്തിൻെറ രൂപങ്ങളാണു്. അതിൻെറ മൂല്യാർത്ഥപ്രകാരം ജീവിതത്തിൻെറ ഏതൊരു മേഖലയിലുമുള്ള മഹത്തായ എല്ലാ നേട്ടങ്ങൾക്കും

പിന്നിലുള്ള മൂല്യമാണത്. പണം സമ്പാദിക്കണമെങ്കിൽ തപസ്സനുഷ്ഠിക്കണം; സാമൂഹികമായ മഹത്ത്വം കിട്ടണമോ കഠിനമായ സാമൂഹ്യസേവനത്തിന്റെ തപസ്സനുഷ്ഠിക്കണം; അറിവ് സമ്പാദിക്കാൻ തപസ്സ് വേണം. ദൈവത്തെ സാക്ഷാത്കരിക്കാനും തപസ്സ് വേണം. വിദ്യാഭ്യാസമേഖലയിൽ വിശേഷിച്ചും തപസ്സ് അത്യധികം വിലമതിക്കപ്പെട്ടിട്ടുണ്ട്. തണുപ്പുകാലത്ത് കുട്ടി സുഖമായി കമ്പിളിക്കടിയിൽ കിടന്നുറങ്ങുകയാണ്; പ്രഭാതമാവുന്നു. അവനോ അവളോ എഴുന്നേല്ക്കുന്നു, ദേഹശുചീകരണം നടത്തുന്നു, പ്രാതൽ കഴിക്കുന്നു, പിന്നീട് പള്ളിക്കൂടത്തിലേയ്ക്ക് യാത്രയായി. ഇതിന്റെ പിന്നിലുള്ള പ്രേരകശക്തി എന്താണ് ? അറിവിനുള്ള ദാഹം. ആ ദാഹം തീർക്കാൻ കുട്ടി എന്താണ് ചെയ്യുന്നത് ? അവനോ അവളോ തന്നോടുതന്നെ പറയുന്നു, കിടക്കയിൽ കിടക്കുന്നതിന്റെ സുഖം എനിക്കു വേണ്ട; ഞാൻ അന്വേഷിച്ചുകൊണ്ടിരിക്കുന്ന കൂടുതൽ വിലപിടിച്ച ജ്ഞാനത്തിനു വേണ്ടി ഞാൻ അതിനെ വേണ്ടെന്ന് വെയ്ക്കാം; ഈ കാഴ്ചപ്പാടും പ്രവൃത്തിയുമാണ് തപസ്സ്. ആ കുട്ടിക്ക് വേണമെങ്കിൽ സുഖമായി ഉറങ്ങിക്കൊണ്ട് കിടക്കാമായിരുന്നു; പിന്നീട് രസമായി ഭക്ഷണം കഴിച്ച് അനായാസമായി കഴിയാമായിരുന്നു. പക്ഷെ ആ കുട്ടി ആ പ്രേരണയ്ക്ക് വഴങ്ങാതെ തപസ്സിന്റെ കർശനനിഷ്ഠ സ്വീകരിക്കുന്നു. ഇതിൽനിന്ന് അതിന്റെ അർത്ഥവും പ്രാധാന്യവും മനസ്സിലാക്കാം. അത് ഉഗ്രമായ വിരക്തിതന്നെയാണ്; പക്ഷെ എപ്രകാരമുള്ളത് ? നിഷേധപരമായ, രസംകൊല്ലിയായ മരവിച്ച, സഹനശക്തി പ്രകടനപരമായ ഒന്നല്ല; നേരെ മറിച്ച് അസന്ദിഗ്ധവും ആഹ്ലാദകരവുമായ ഒരു നിഷ്ഠ. എന്തുകൊണ്ടെന്നാൽ എനിക്ക് ലഭ്യമാവുന്നത് നോക്കുമ്പോൾ ഞാൻ വേണ്ടെന്നു വെയ്ക്കുന്നത് നിസ്സാരവും സർവ്വസാധാരണവുമാണ്; ഉല്ലാസവും സ്വാസ്ഥ്യവും ഇങ്ങനെയുള്ളവയാണ്; മൃഗങ്ങൾക്കുപോലും അവ ലഭ്യമാണ്. പക്ഷെ വിജ്ഞാനകുതുകിയായ ഒരു കുട്ടി അന്വേഷിക്കുന്നത്, ദാഹിക്കുന്നത്, ഇതിലുമുപരിയായ ഒന്നിനാണ് . മനുഷ്യനുമാത്രമേ അതിന് അർഹതയുള്ളു. മൃഗങ്ങൾക്ക് അതനുഭവിക്കാനുള്ള ഇന്ദ്രിയശക്തി ഇല്ല.

## 11 തപസ്സിന്റെ യഥാർത്ഥവിവക്ഷ

ജ്ഞാനാർജ്ജനത്തിനും ജ്ഞാനസംക്രമണത്തിനും ആവശ്യമായ തപസ്സ് സസന്തോഷം ആചരിക്കുവാൻ നമ്മുടെ സംസ്കാരം ജനങ്ങൾക്ക് ആവേശം പകർന്നു; ഇതിൻഫലമായി ബൃഹത്തായൊരു വിജ്ഞാനഭണ്ഡാഗാരം രൂപംകൊണ്ടു. ഈ രാജ്യത്തെ അവർ സർഗ്ഗാത്മകസങ്കല്പങ്ങളുടെ സമൃദ്ധമായ ഉറവിടമാക്കി. ഇംഗ്ലീഷിൽ തപസ്സെന്ന പദത്തെ കൂടുതൽ ഉയർന്ന ഒന്നിനെ ആർജ്ജിക്കുവാൻ സ്വമനസ്സാലെയും ആഹ്ലാദത്തോടുകൂടിയും ബുദ്ധിമുട്ടുകൾ സ്വീകരിക്കുക എന്ന്

നിർവ്വചിക്കാം; ഒരുറുപ്പിക കിട്ടിയാൽ നാം പത്തു പൈസ സസന്തോഷം കൈവിടും; ഇതിൽ ത്യാഗത്തിന്റെയോ കഷ്ടപ്പാടിന്റെയോ ബോധമില്ല. എന്തെന്നാൽ നിങ്ങൾക്കു് കൂടുതൽ മെച്ചപ്പെട്ട വില പിടിച്ച ഒന്നു പകരം കിട്ടുന്നു. വിദ്യാഭ്യാസരംഗത്തിൽ ഒരോ കുട്ടിയും ദേഹത്തിന്റെ സുഖസൗകര്യങ്ങളെ ത്യജിക്കുന്നു, കൂടുതൽ ശ്രേഷ്ഠമായൊന്നിനെ ലഭിക്കുമെന്ന പ്രതീക്ഷയിൽ.

ഇതാണു് തപസ്സെന്നതിന്റെ അർത്ഥം. ഈ സുന്ദരവും അർത്ഥപൂർണ്ണവുമായ പദം വീണ്ടും വീണ്ടും വേദങ്ങളിലും ഉപനിഷത്തുകളിലും ഭഗവദ്ഗീതയിലും മഹാഭാരതത്തിലും രാമായണത്തിലും മററു പല ഗ്രന്ഥങ്ങളിലും പ്രത്യക്ഷമാവുന്നുണ്ടു്. നമ്മുടെ സംസ്കാരത്തിൽ തുടർച്ചയായി വന്നുകൊണ്ടിരിക്കുന്ന ഒരു പദമാണതു്. ഭാരതീയ സംസ്കാരത്തിന്റെ ശക്തി എന്താണെന്നു് അന്വേഷിച്ചാൽ തപസ്സെന്ന ഈ മൂല്യത്തിലാണെന്നു് കാണാം. വാല്മീകി രാമായണം തുടങ്ങുന്നതു തന്നെ ഈ പദത്തോടുകൂടിയാണു്.

തപഃസ്വാധ്യായനിരതം – തപസ്സിലും സ്വാദ്ധ്യായത്തിലും വ്യാപൃതനായ നാരദമഹർഷിയുടെ വിവരണമാണിതു്. സ്വാദ്ധ്യായമെന്നാൽ ശിക്ഷണം, അതു് തപസ്സിൽനിന്നുണ്ടാവുന്നതാണു്.

തപസ്സെന്ന പദത്തിന്റെ ഏററവും ശാസ്ത്രീയവും സുന്ദരവുമായ വ്യാഖ്യാനം ഉദ്ധരിച്ചുകൊള്ളട്ടെ; യാജ്ഞവല്ക്യസ്മൃതിയിൽനിന്നു് ശ്രീശങ്കരൻ തന്റെ തൈത്തിരീയോപനിഷത്തിന്റെ വ്യാഖ്യാനത്തിൽ ഇതു് ഉദ്ധരിച്ചിട്ടുണ്ടു്:— (3. 1) ഈ ഉപനിഷത്തിൽ തപസ്സെന്ന പദം വീണ്ടും വീണ്ടും പ്രത്യക്ഷപ്പെടുന്നുണ്ടു്. ഗുരുവിനെ സമീപിച്ചു് പറയുകയാണു്: മഹാനുഭാവ, ബ്രഹ്മത്തെപ്പററി പഠിപ്പിച്ചു തന്നാലും.' ഈ പ്രപഞ്ചത്തിന്റെ പിന്നിലുള്ള ആത്യന്തികസത്യമാണു് ബ്രഹ്മം – അതു് സത്യവും ജ്ഞാനവും അനന്തവുമാണു് (2. 3). ഗുരുനാഥൻ മൊഴിയുന്നു: (3.1) തപസാ ബ്രഹ്മ വിജിജ്ഞാസസ്വ, തപോ ബ്രഹ്മേതി––തപസ്സിൽക്കൂടി ബ്രഹ്മത്തെയറിയുവാൻ ശ്രമിക്കൂ; ബ്രഹ്മം തപസ്സാണു്. തപസ്സു് മാർഗ്ഗവും ബ്രഹ്മം അന്ത്യവുമാണു്; മാർഗ്ഗവും അന്ത്യവും ഒന്നുതന്നെയാണു്. ആ വിദ്യാർത്ഥി എന്തു ചെയ്തുവെന്നു് ഉപനിഷത്തു് പിന്നീടു് പറയുന്നു: സ തപോ/പ്യത = അവൻ തപസ്സനുഷ്ഠിച്ചു. മററുപനിഷത്തുകളിൽ, ദൈവം ഈ പ്രപഞ്ചത്തെ തന്നിൽ നിന്നുതന്നെ സൃഷ്ടിച്ചതായി പറയുന്നുണ്ടു്. എങ്ങനെ ? തപസ്സിൽക്കൂടി. പ്രപഞ്ചം ദൈവികശക്തിയുടെ സർഗ്ഗാത്മകമായ തപസ്സിന്റെ ഫലമാണു്. ആ തപസ്സിന്റെ രൂപമെന്താണു് ? അതു് ജ്ഞാനസ്വരൂപമാണെന്നു് മുണ്ഡകോപനിഷത്തു് (1.9) പറയുന്നു:

യഃ സർവ്വജ്ഞഃ സർവ്വവിദ് യസ്യ ജ്ഞാനമയം തപഃ

(അവൻതന്നെയാണ് എല്ലാം എന്നതിനാൽ അവൻ എല്ലാമറിയുന്നവനാണ്; അവൻെറ തപസ്സ് ജ്ഞാനം മാത്രമാണ്.)

എന്തൊരു സുന്ദരമായ സങ്കല്പം ! കലാകാരൻ സൌന്ദര്യപൂർണ്ണമായൊരു വസ്തു സൃഷ്ടിക്കുമ്പോൾ എന്താണതിൻെറ പിന്നിൽ ? അയാളുടെ തപസ്സ്. തപസ്സില്ലാതെ കലയില്ല. ലക്ഷാധിപതിയുടെ പണത്തിനു പിന്നിൽ തപസ്സുണ്ട്; ഒരു രാജ്യതന്ത്രജ്ഞൻ രാജ്യത്തിനുവേണ്ടി വലിയൊരു കാര്യം നിർവ്വഹിക്കുന്നു; തപസ്സിൻെറ ഊർജ്ജം അതിനു പിന്നിലുമുണ്ട്. മഹാത്മാഗാന്ധി ഭാരതത്തിനും ലോകത്തിനുംവേണ്ടി വളരെ അധികം കാര്യങ്ങൾ ചെയ്തു; അതിനുപിന്നിലും തപസ്സിൻെറ മഹത്തായ മൂല്യം നമുക്ക് കാണാം. അപ്പോൾ തപസ്സെന്നതു് സംസ്കൃതത്തിൽ വിവിധാർത്ഥദ്യോതകമായൊരു പദമാണ്; അതിന് ജീവിതത്തിൽ പല പ്രയോഗങ്ങളുമുണ്ട്. അതിൻെറ അർത്ഥം ശരിയായി മനസ്സിലാക്കി ഭാരതത്തിൽ നടക്കുന്ന വ്യാപകമായ വികസനപ്രവർത്തനങ്ങളിൽ അതിനെ പ്രായോഗികമാക്കേണ്ടതുണ്ട്. അപ്പോൾ മാത്രമേ നമ്മുടെ വിദ്യാഭ്യാസം ഗൌരവപൂർണ്ണവും സോദ്ദേശവും, ലക്ഷ്യോന്മുഖവും ആകയുള്ളൂ--മനുഷ്യൻെറ സമഗ്രമായ വികസനവും ക്ഷേമവും കൈവരുത്തുക എന്ന ലക്ഷ്യം. ബ്രഹ്മസാക്ഷാൽക്കാരത്തിനുള്ള മാർഗ്ഗമായി ഗുരുനാഥൻ ശിഷ്യനു് നിർദ്ദേശിക്കുന്ന പദത്തിൻെറ അർത്ഥം വ്യാഖ്യാനിച്ചുകൊണ്ട്, ശങ്കരാചാര്യർ യാജ്ഞവല്ക്യസ്മൃതിയിൽനിന്നുദ്ധരിക്കുന്ന ശ്ലോകമിതാണ് (തൈത്തിരീയ ഉപനിഷത്തു്. 3. 1)

സർവ്വേഷാം ഹി നിയത-സാദ്ധ്യ-വിഷയാണാം സാധനാനാം
തപ ഏവ സാധകതമം സാധനം ഇതി പ്രസിദ്ധം ലോകേ
........തച്ച തപോ ബാഹ്യാന്തഃകരണസമാധാനം
തദ്വാരകത്വാത് ബ്രഹ്മപ്രതിപത്തേഃ
'മനസശ്ച ഇന്ദ്രിയാണാം ച ഹ്യൈകാഗ്ര്യം പരമം തപഃ
തജ്ജ്യായഃ സർവ്വധർമ്മേഭ്യഃ സ ധർമ്മഃ പര ഉച്യതേ' ഇതി സ്മൃതേഃ.

**നിഷ്ഠയിൽക്കൂടെ ലക്ഷ്യങ്ങൾ നേടിയെടുക്കുവാനുള്ള** മാർഗ്ഗങ്ങളിൽ തപസ്സാണ് ഏററവും ഫലപ്രദമായതെന്നു് പരക്കെ അംഗീകരിക്കപ്പെട്ടതാണ്. -- ഇവിടെ തപസ്സെന്നതിൻെറ അർത്ഥം, ബാഹ്യവും ആന്തരികവുമായ ഇന്ദ്രിയങ്ങളെ ശാന്തമാക്കുക എന്നാണെന്നു് സ്മൃതി പറയുന്നു.

മനസ്സിൻേറയും ഇന്ദ്രിയങ്ങളുടെയും ശക്തികളെ കേന്ദ്രീകരിക്കുക എന്നതാണ് പരമമായ തപസ്സ്; അതു് എല്ലാ ധർമ്മങ്ങൾക്കും ഉപരിയാണ്; അതാണ് പരമമായ ധർമ്മം.

നമ്മിലുള്ള ഗംഭീരമായ ഭൌതികവും മാനസികവുമായ ശക്തികളെ കേന്ദ്രീകരിച്ച് ഏതെങ്കിലുമൊരു പ്രശ്നത്തിൽ അവയുടെ ആഘാതം പ്രാവർത്തികമാക്കിയാൽ, ആ പ്രശ്നം വ്യക്തമാവുകയും പരിഹരിക്കപ്പെടുകയും ചെയ്യുന്നു. എല്ലാ തരത്തിലുമുള്ള മാഹാത്മ്യവും ഔന്നത്യവും തപസ്സിൽക്കൂടെയാണ് ഉണ്ടാവുന്നത്. മാനസികമായ അലസതയും അടക്കമില്ലായ്മയും, ആന്തരികശക്തികളെ വ്യർത്ഥമാക്കിക്കളയുന്നതും, ആരേയും ഏതു രംഗത്തും വൈശിഷ്ട്യത്തിലേയ്ക്കുയർത്തുകയില്ല. പള്ളിക്കൂടത്തിലേയ്ക്കു പോയി മൺമറഞ്ഞ തലമുറകൾ തന്നു പോയ അമൂല്യമായ ജ്ഞാനത്തിൻെറ പാരമ്പര്യത്തെ ഉൾകൊള്ളാനുള്ള തപസ്സനുഷ്ഠിക്കാതെ, ഒരു കുട്ടി പിന്നേയും കിടന്നുറങ്ങുകയും, ബാക്കിസമയം കളിച്ചുകൊണ്ടിരിക്കുകയും ചെയ്തിരുന്നുവെങ്കിൽ അവൻ മൃഗസമാനനായി ജീവിച്ചിട്ടുണ്ടാവും. കഴിഞ്ഞകാലത്തെ ചിന്തകന്മാർക്കും ഋഷിമാർക്കുമായുള്ള നമ്മുടെ കടപ്പാടിനെ വീട്ടുകയാണ് നാം വിദ്യാഭ്യാസത്തിൽക്കൂടെ ചെയ്യുന്നത് എന്നാണ് ഭാരതീയ ചിന്തയുടെ സങ്കല്പം. എല്ലാ മനുഷ്യശിശുക്കൾക്കും ഇങ്ങനെയൊരു ജ്ഞാനതൃഷ്ണയുണ്ട് — പ്രതികൂലസാമൂഹികസാഹചര്യങ്ങളോ ജന്മനാലുള്ള വല്ല വൈകല്യങ്ങളോ അതിനെ അമർത്തിവെയ്ക്കുന്നില്ലെങ്കിൽ മറ്റെല്ലാ കുട്ടികളും, ഈ ദാഹത്താൽ ഉത്തേജിതരായി തപസ്സനുഷ്ഠിക്കുന്നു. പക്ഷെ ഈ തപസ്സിൻെറ ഭാവം ചുരുങ്ങിക്കൊണ്ടുവരികയാണ്.

## 12. മഹത്തായൊരു രാജ്യത്തിൽ അല്പന്മാരായ ജനങ്ങൾ ഉണ്ടാവുന്നതിൻെറ ദുരന്തം

ഈ പരിതഃസ്ഥിതിയിൽ, സർഗ്ഗാത്മകമായ ഔന്നത്യവും ശ്രേഷ്ഠതയും കുറഞ്ഞുകൊണ്ടു വരികയാണ്. തപസ്സിൻെറ മൂല്യശോഷണം കാരണം ഭാരതം ഇന്ന് അല്പന്മാരായ ജനങ്ങൾ നിറഞ്ഞ മഹത്തായൊരു രാജ്യത്തിൻെറ ദുരന്തപൂരിതമായ മുഖത്തെയാണ് പ്രദർശിപ്പിക്കുന്നത്. സ്വാതന്ത്ര്യലബ്ധിയോടുകൂടി, നമ്മുടെ രാജ്യത്തിലെ ജനസമൂഹത്തെ ഔന്നത്യത്തിലേയ്ക്കുയർത്തുവാൻ എന്തൊരു അതുല്യമായ സന്ദർഭമാണ് നമുക്ക് ലഭിച്ചിട്ടുള്ളത്. 1947 – നു മുമ്പ് നമ്മുടെ രാജ്യം സ്വതന്ത്രമായിരുന്നില്ല. പക്ഷേ ധാരാളം സ്വതന്ത്രരായ ആളുകൾ അതിലുണ്ടായിരുന്നു. രാജ്യം വിദേശാധിപത്യത്തിലായിരുന്നപ്പോൾ സ്വതന്ത്രഭാവമുള്ള അനവധി ആളുകൾ നമ്മുടെ ഇടയിലുണ്ടായിരുന്നു. നമ്മുടെ മഹാന്മാരായ ചിന്തകരും നേതാക്കന്മാരുമായ രാജാ റാംമോഹൻ റായ്, ഈശ്വരചന്ദ്രവിദ്യാസാഗർ, ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി ഇവരെപ്പോലെയുള്ളവരും സ്വാതന്ത്ര്യത്തിനുവേണ്ടി പൊരുതിയ പരസഹസ്രം രാജ്യസ്നേഹികളും

എത്ര സ്വാതന്ത്ര്യവും സർഗ്ഗാത്മകവുമായ മനസ്സിൻെറ ഉടമകളായിരുന്നു. ഇന്നു് നമ്മുടെ രാജ്യം രാഷ്ട്രീയമായി സ്വതന്ത്രമാണു്, പക്ഷേ നമ്മുടെ ജനങ്ങളിൽ പലക്കും സ്വാതന്ത്ര്യബോധമില്ല; അവർ ക്ഷുദ്രമനസ്സുകളാണു്. സ്വാതന്ത്ര്യബോധമുള്ള മനസ്സ് വിശാലമായ മനസ്സാണു്. നമ്മുടെ വിദ്യാഭ്യാസത്തിൽനിന്നു മാത്രമല്ല, ജീവിതത്തിൽനിന്നുതന്നെ തപസ്സ് മറഞ്ഞുപോയതാണു് ഇതിനു കാരണം. നമ്മുടെ സംസ്കാരത്തിൻെറ ഈ സർഗ്ഗാത്മകത്വത്തിൻെറ ആവേശത്തെ ഉൾക്കൊണ്ടു് നമ്മുടെ ഭൗതികവും മാനസികവുമായ ശക്തികളുടെ തീവ്രമായ ഏകാഗ്രത സാധിപ്പിച്ച്, ദൃഢവും കാര്യക്ഷമവും സഹകരണാത്മകവുമായ സേവനം നമ്മുടെ വ്യക്തിജീവിതത്തിൻേറയും ദേശീയജീവിതത്തിൻേറയും ഓരോ രംഗത്തും നാം പ്രായോഗികമാക്കേണ്ടതുണ്ടു്. നമ്മുടെ വദ്ധിച്ചുവരുന്ന മനുഷ്യവികസനപ്രശ്നങ്ങളെ വേർതിരിച്ചറിവാനും പരിഹരിക്കുവാനും വേണ്ട ശക്തിയും വീക്ഷണവും ലഭിക്കുവാൻ സ്വാമി വിവേകാനന്ദൻ നമ്മെ ആഹ്വാനം ചെയ്തതു് ഈ തപസ്സ് ആചരിക്കുവാനാണു്. ഇങ്ങനെയാണു് നമുക്കു് ആധുനികയുഗത്തിൻെറ വെല്ലുവിളിയെ നേരിടുവാനും, നമ്മുടെ സംസ്കാരത്തിനു് ആധുനികമായൊരു ദിശാബോധം നല്കി, മുമ്പെപ്പോഴുമില്ലാത്തവണ്ണം അതിനു് മേന്മ വരുത്തുവാനും സാധിക്കുക.

## 13 ഭാരതീയസംസ്കാരം: അതിൻെറ സമ്പന്നതയും വൈവിധ്യവും സത്യാന്വേഷണോന്മുഖതയും

നമ്മുടെ സംസ്കാരത്തിനു് ഗംഭീരമായ വൈവിധ്യവും സമ്പുഷ്ടിയുമുണ്ടു്. കലയുടെ മേഖലയിൽത്തന്നെ, വിദേശീയാക്രമണത്തിൽ അത്യധികം നഷ്ടം ഉണ്ടായിട്ടും, ബാക്കിയായിട്ടുള്ളതു് അദ്ഭുതാവഹമാണു്. പാശ്ചാത്യസന്ദർശകരിൽ പലരും ഭാരതത്തിൻെറ സമ്പന്നമായ കലാപൈതൃകത്തെ ആദരിക്കുന്നു. അജന്തയ്ക്കും അടുത്തുള്ള എല്ലോറയ്ക്കും പുറമേ, പതിനൊന്നു് പന്ത്രണ്ടു് ശതാബ്ദങ്ങളിലെ അബുവിലേ ദിൽവാരക്ഷേത്രങ്ങളെപ്പോലെ—ഇവിടെ മാർബിൾ കല്ല് മിന്നൽകസവുമാതിരി കൈകാര്യം ചെയ്യപ്പെട്ടിരിക്കുന്നു—വേറെ അനവധി ഇവിടെയുണ്ടു്. ഞാൻ ഗ്രീസിലും റോമിലും പോയിട്ടുണ്ടു്; ഭംഗിയേറിയ ധാരാളം മാർബിൾ സൃഷ്ടികൾ അവിടെയുണ്ടു്; പക്ഷേ മാർബിളിനു് ഇത്ര അഴകും ചാരുത്വവും കൊടുത്തുകൊണ്ടു് ഈ തരത്തിലുള്ള ശ്രേഷ്ഠമായ പണി ദിൽവാരയിൽ മാത്രമേ കാണ്മാൻ കഴിയൂ. ബ്രിട്ടീഷ് പുരാതനവസ്തുവിജ്ഞന്മാരും ചരിത്രകാരന്മാരും ഈ വസ്തുക്കളെ കണ്ടുപിടിച്ചപ്പോൾ, അവ ഒരു സമ്പന്നമായ സംസ്കാരത്തിൻെറ ഉല്പന്നങ്ങളാണെന്നു് അവക്കു് മനസ്സിലായി. ഭാരതത്തിലെ ഓരോ ശിശുവിനും സമ്പന്നമായൊരു സാംസ്കാ

രികപൈതൃകമുണ്ട്. ഈ സംസ്കാരത്തെ ആസ്വദിക്കുവാനും അതിന് സൎഗ്ഗാത്മകമായി മാററു കൂട്ടുവാനും ശിക്ഷണം കൊടുക്കണമെന്നു മാത്രം. ഈ സംസ്കാരത്തെപ്പററി അഭിമാനം നടിച്ചുകൊണ്ട്, വെറുതെ ഇരുന്നാൽ പോരാ; അതിനു പിന്നിലുള്ള ചൈതന്യവത്തും സൎഗ്ഗാത്മകവുമായ മനസ്സിനെ വീണ്ടും ഉൾക്കൊള്ളുകയും അതിനെ എല്ലാ ദിശകളിലേയ്ക്കും സമ്പുഷ്ടവും വിശാലവുമാക്കുകയും വേണം. വൎത്തമാനത്തേയും ഭാവിയേയും ഭൂതകാലത്തെക്കാൾ മഹത്താക്കണം. ഇതു് മൺമറഞ്ഞ നമ്മുടെ മഹാത്മാക്കളായ സാംസ്കാരികജനയിതാക്കൾക്ക് സന്തോഷവും സംതൃപ്തിയും അണയ്ക്കും. ഭൂതകാലത്തെ അതിശയിക്കുന്ന പരിശ്രമം നമ്മുടെ സംസ്കാരത്തിൽ പ്രശംസിക്കപ്പെട്ടിട്ടുണ്ട്; ഇതിന് രൂപംകൊടുത്തിട്ടുള്ള ഭംഗിയേറിയ ഒരു സംസ്കൃത പദമുള്ളതു് എല്ലാ മാതാപിതാക്കന്മാരും ഗുരുനാഥന്മാരും ധരിക്കുകയും കുട്ടികളെ ധരിപ്പിക്കയും ചെയ്യണമെന്നു് ഞാൻ ആഗ്രഹിക്കുകയാണ്. പുതിയ തലമുറയോടു് പഴയ തലമുറയുടെ ഭാവം ഭാരതീയ സംസ്കാരത്തിനനുസൃതമായി എങ്ങനെ ആയിരിക്കണം? ഇതാണു് ഉത്തരം.

'സൎവ്വത്ര ജയം ഇച്ഛേത, പുത്രാത് (ശിഷ്യാത്) ഇച്ഛേത് പരാജയം.'

എല്ലാ ദിശകളിൽനിന്നും വിജയം നേടുക; പക്ഷേ നിങ്ങളുടെ സന്തതികളിൽനിന്നും (ശിഷ്യരിൽ നിന്നും) തോൽവി പ്രതീക്ഷിക്കുകയും സ്വാഗതം ചെയ്യുകയും ചെയ്യു.

എന്തൊരു സുന്ദരമായ സങ്കല്പം! അച്ഛനും അമ്മയും ഗുരുവും കുട്ടിയോടു് പറയണം; ഞങ്ങൾ ഒരുവിധം തൃപ്തിയായി കാൎയ്യങ്ങൾ നടത്തിയിട്ടുണ്ട്; പക്ഷേ നീ അതിനെ കവച്ചുവെയ്ക്കണം; അപ്പോൾ മാത്രമേ സംസ്കാരം സൎഗ്ഗാത്മകമാവുകയും വികസിക്കുകയും ചെയ്യുയുള്ളു; അല്ലെങ്കിൽ, അതു് നിശ്ചലമാവും; അച്ഛനോ അമ്മയോ നന്നായി ജീവിച്ചു; പക്ഷേ മകനോ മകളോ അവിടെയെത്തിയതേയുള്ളു; ചിലപ്പോൾ അതുമില്ല. അപ്പോൾ സംസ്കാരം വളരുകയില്ല; ശോഷിക്കുകയേയുള്ളു. അവർ ആൎജ്ജിച്ച സംസ്കാരത്തിലേയ്ക്കു് ഓരോ പുതിയ തലമുറയും പുതിയതും ഗുണപുഷ്ടലവുമായ എന്തെങ്കിലും ചേൎത്തിയാൽ മാത്രമേ സംസ്കാരം വളരുകയുള്ളു. ഭാരതീയസംസ്കാരം വളൎന്നതും, സമ്പന്നവും വൈവിധ്യപൂൎണ്ണവുമായതും ഇങ്ങനെയായിരുന്നു. ഉപനിഷത്തുകളിൽ പരമകാഷ്ഠ പ്രാപിച്ച വേദകാലങ്ങളെ എടുക്കുക. ബൃഹത്തായ മനസ്സുകൾ, സൎഗ്ഗധന്യമായ മനസ്സുകൾ, നവോന്മേഷപൂൎണ്ണങ്ങളും അപൂൎവ്വകല്പിതങ്ങളുമായവ—ഇവയെ നമുക്ക് വേദങ്ങളിലും ഉപനിഷത്തുകളിലും കാണാം. ഇവ മനുഷ്യനിൎമ്മിതമായ സാഹിത്യമാണെങ്കിൽ, അവ നവോന്മേഷവും സൎഗ്ഗാത്മകത

യും ചൈതന്യവുമുള്ള ഒരു ജനതയുടെ സൃഷ്ടികളായിരുന്നു. പിന്നീടാണ് മഹത്തായ രണ്ടു് ഇതിഹാസങ്ങൾ വന്നതു്—രാമായണവും മഹാഭാരതവും. ഇവയുടെ സ്വാധീനം മഹത്തും വ്യാപകവുമായിരുന്നു. ഭാരതത്തിൽ മാത്രമല്ല, തെക്കു് കിഴക്കൻ ഏഷ്യയിൽ മുഴുവനും. ഇതോടൊപ്പം വ്യാകരണത്തിലും ഭാഷാശാസ്ത്രത്തിലും പാണിനി പതഞ്ജലി മുതലായവരെപ്പോലെയുള്ളവരും, നക്ഷത്രശാസ്ത്രത്തിലും ഗണിതത്തിലും ഭാസ്കരൻ, ആര്യഭട്ടൻ, വരാഹമിഹിരൻ മുതലായവരെപ്പോലെയുള്ള മഹാശാസ്ത്രജ്ഞന്മാരും പ്രത്യക്ഷപ്പെട്ടു. സൂര്യ്യാസ്പദസിദ്ധാന്തം, ഗുരുത്വാകർഷണസിദ്ധാന്തം, കാന്തശക്തി വിജ്ഞാനീയം, വെളിച്ചത്തിൻെറ ഗതിവേഗം, ഭൗതികവും ജൈവികവുമായ പരിണാമം ഇവയെല്ലാം നമ്മുടെ പൗരാണികഗ്രന്ഥങ്ങളിലുണ്ടായിരുന്നു. നമ്മുടെ ജനങ്ങൾ കർമ്മോന്മുഖരായിരുന്നുവെന്നും, സത്യത്തെ ആരായുവാനും കണ്ടുപിടിക്കുവാനുമുള്ള ആവേശത്താൽ അവർ പ്രചോദിതരായിരുന്നുവെന്നും, അവരുടെ അന്വേഷണം കൃത്യമായ ശാസ്ത്രീയവിജ്ഞാനത്തിനായിരുന്നുവെന്നും ഇതെല്ലാം തെളിയിക്കുന്നുണ്ടു്. ഉപനിഷത്തിലെത്തുമ്പോൾ നമുക്കു് മഹത്തുക്കളായ മനീഷികളെ കാണാം. പുരുഷന്മാർ, സ്ത്രീകൾ, കുട്ടികൾ, രാജാക്കന്മാർ, ചക്രവർത്തികൾ—സത്യാന്വേഷണത്തിൻെറ ആവേശത്താൽ ജ്വലിക്കുന്നവരും ലോകോത്തരമേഖലയിൽ ഇതിനുവേണ്ടി എല്ലാററിനേയും ത്യജിക്കുന്നവരും. റോബർട്ടു് എർനസ്റ്റ് ഹ്യൂം എന്ന അമേരിക്കൻ മതപ്രചാരകൻ സൂചിപ്പിച്ചപോലെ (പതിമൂന്നു് പ്രധാന ഉപനിഷത്തുകൾ, ആമുഖം, ഭാഗം 30, അടിക്കുറിപ്പു്)

'സത്യാന്വേഷണത്തിൽ ഉള്ള വ്യഗ്രത ഉപനിഷത്തുകളുടെ ആഹ്ലാദകരവും അഭിനന്ദനീയവുമായ സവിശേഷതകളിലൊന്നാണു്.'

## 14 ഹ്യയാൻ സാങ്ങ് എന്ന തീർത്ഥാടകൻ കണ്ട ഭാരതം

ഈ പൌരാണിക ഗ്രന്ഥങ്ങളിൽ, വിദ്യാർത്ഥികൾ, വാരണാസിയിൽനിന്നു് തക്ഷശിലയിലേയ്ക്കും (ഇപ്പോൾ പാകിസ്ഥാനിൽ) ഡൽഹിയിൽനിന്നു് ഉത്തരബീഹാറിലെ വിദേഹത്തിലേയ്ക്കും നടക്കുന്നതും പ്രശസ്തരായ ഗുരുനാഥരോടൊപ്പം വർഷങ്ങൾ കഴിക്കുന്നതും കാണാം. അറബി പണ്ഡിതന്മാരും ആധുനികപാശ്ചാത്യരും പിന്നീടു് ചെയ്തതാണിതു്. ഈ മഹാമനസ്കരുടെ മുന്നിൽ നാം നമ്രശിരസ്കരായി നില്ക്കുന്നു. പിന്നീടു്, ക്രിസ്തുവിനുമുമ്പു് രണ്ടാം ശതാബ്ദം മുതൽ ക്രിസ്തുവർഷം പന്ത്രണ്ടാം ശതാബ്ദംവരെ, നമ്മുടെ രാജ്യം മഹത്തും പ്രശസ്തവുമായ നളന്ദാസർവ്വകലാശാലയ്ക്കു് രൂപം കൊടുത്തു വളർത്തിയെടുത്തു; ഭാരതത്തിൻെറ എല്ലാ ഭാഗങ്ങളിൽനിന്നും മാത്രമല്ല, മദ്ധ്യേഷ്യയിൽ

നിന്നു്, ഇന്തോനേഷ്യവരെയുള്ള അനവധി രാജ്യങ്ങളിൽനിന്നും ഈ സ്ഥാപനം വിദ്യാർത്ഥികളെ ആകർഷിച്ചു. ചീനന്മാരായ സന്ദർശകന്മാരുടെ രേഖകൾ പ്രകാരം ഇവിടെ 10000 വിദ്യാർത്ഥികളും സുമാർ 1500 അദ്ധ്യാപകന്മാരും ഉണ്ടായിരുന്നു; ഭാരതീയവിജ്ഞാനവും ബുദ്ധമതത്തിലെ ആത്മീയതയും അന്വേഷിച്ചു് ഇവിടെയെത്തിയ മഹാനായ ചീനാപണ്ഡിതനും തീർത്ഥാടകനുമായ ഹ്യൂയാൻ സാങ്ങ് പറഞ്ഞിരിക്കുന്നതു്, ഇവരെല്ലാംതന്നെ വിജ്ഞാനകുതുകികളായിരുന്നു എന്നാണു്. ചൈന, മംഗോളിയ, ടിബററ്, മദ്ധ്യേഷ്യ, ശ്രീലങ്ക, തെക്കുകിഴക്കൻ ഏഷ്യൻരാജ്യങ്ങൾ ഇവയിൽനിന്നെല്ലാമുള്ള വിദ്യാർത്ഥികളെ ഈ സർവ്വകലാശാല ആകർഷിച്ചു. ചൈന തന്നെ വിജ്ഞാനത്തിൻേറയും സംസ്കാരത്തിൻേറയും ഗംഭീരമായൊരു പാരമ്പര്യമുള്ള മഹത്തും ബൃഹത്തുമായൊരു രാജ്യമാണു്; പക്ഷേ ഭാരതീയസംസ്കാരത്തിലെ ഒരു കാര്യം ചൈനയുടെ മനസ്സിനേയും ഹൃദയത്തേയും ആകർഷിച്ചു—ബുദ്ധൻെറ മഹത്തായ വ്യക്തിത്വവും അദ്ദേഹത്തിൻെറ സന്ദേശവും, തത്ഫലമായി, നാലാം ശതാബ്ദത്തിനും ഒമ്പതാം ശതാബ്ദങ്ങൾക്കുമിടയിൽ ഭാരതത്തിലേയ്ക്കു് ചീനക്കാരായ തീർത്ഥാടകരുടെ ഒരു ഘോഷയാത്രതന്നെയായിരുന്നു; ഇവരിൽ പ്രമുഖർ ഫാഹിയാൻ (399_414), ഹ്യൂയാൻ സാങ്ങ് (630_644), 673_ൽ ഭാരതത്തിൽ എത്തി പത്തുകൊല്ലത്തിലധികം ഇവിടെ താമസിച്ച ഇററ്സിങ്ങ് ഇവരായിരുന്നു. ചൈനയുടെ ക്ഷണമനുസരിച്ചു് ചൈനയിലേയ്ക്കു് പോയ ഭാരതീയ ആദ്ധ്യാത്മികഗുരുക്കന്മാരുടെ ഘോഷയാത്രയും ഇത്രതന്നെ സ്മരണീയമായിരുന്നു.

ഏറെ ബുദ്ധിമുട്ടുകളും അപകടങ്ങളും നേരിട്ടു്, 'സിൽക്കു്നിരത്തു്' വഴി നടന്നു്, അന്നു് ഹിന്ദുമതവും ബുദ്ധമതവും സമൃദ്ധിയിൽ നിലകൊണ്ടിരുന്ന അഫ്ഘാനിസ്ഥാനിൽക്കൂടി ഹ്യൂയാൻ സാങ്ങ് ചൈനയിൽനിന്നു് ദീർഘമായ യാത്രയ്ക്കുശേഷം ഭാരതത്തിലെത്തി; ലോകത്തിലെ ഏററവും വലിയ ബുദ്ധപ്രതിമ അദ്ദേഹം അഫ്ഗാനിസ്ഥാനിൽ കണ്ടു: അതിപ്പോഴും അവിടെത്തന്നെയുണ്ടു്—150 അടി ഉയരത്തിൽ; ഈയിടെ ഭാരതവും യുനെസ്കോവും കൂടി അതിനെ നവീകരിക്കയുണ്ടായി. 1560—ൽ അക്ബർ സ്ഥാപിച്ച ജാലാലാബാദ് എന്ന പ്രധാനപട്ടണം സ്ഥിതിചെയ്യുന്ന അഫ്ഘാൻസംസ്ഥാമായ മാൻഗർഹാർ എന്ന നഗരഹാരത്തെ—ഇതിനു് സമീപമാണു് സുപ്രസിദ്ധമായ കൈബർ ചുരം—വർണ്ണിച്ചുകൊണ്ടു് ഹ്യൂയാൻസാങ്ങ് തൻെറ ചൈനീസ് സി_യു_കി എന്ന ഗ്രന്ഥത്തിൽ (പാശ്ചാത്യലോകത്തിലെ ബുദ്ധരേഖകൾ എസ്. ബി. സീലിൻെറ ഇംഗ്ലീഷ് പരിഭാഷ, ഖണ്ഡം 1, ഭാഗം 91) പറയുകയാണു്:

നഗരഹാരസംസ്ഥാനം (ന_കിയോ_ലോ_ഹോ) കിഴക്കു് പടിഞ്ഞാറു് 600 ലിയും (5ലി: 1 മൈൽ) തെക്കുവടക്കു് 260 ലിയുമുണ്ടു്.

അതിൻെറ നാലു ഭാഗത്തും കിഴക്കാംതൂക്കമായ ചരിവുകളും ഭൂപ്രകൃതിയുടെ തടസ്സങ്ങളുമുണ്ട്. തലസ്ഥാനനഗരത്തിന് 20–ഓളം ലി ചുററളവുണ്ട്. പരമാധികാരിയായ ഒരു ഭരണകത്താവ് അവിടെയില്ല. അവിടത്തെ സൈന്യാധിപനും കീഴ്ജീവനക്കാരും കപിസയിൽ നിന്നു വന്നവരാണ്. (അഫ്ഗാനിസ്ഥാനിൽ രണ്ടാം ശതാബ്ദത്തിൽ കുഷാൻ ചക്രവത്തി കനിഷ്കൻേറതായുണ്ടായിരുന്ന ഉഷ്ണകാലതലസ്ഥാനം). രാജ്യം ഭക്ഷ്യധാന്യങ്ങളാൽ സമൃദ്ധമാണ്; വളരെ അധികം പുഷ്പങ്ങളും ഫലങ്ങളും അതുല്പാദിപ്പിക്കുന്നുണ്ട്. കാലാവസ്ഥ ഈർപ്പമുള്ളതും സുഖോഷ്മളവുമാണ്. ഇവിടത്തെ നിവാസികൾ നേർവഴിക്കാരും സത്യസന്ധരുമാണ്; അവരുടെ ഭാവം ധീരവും. ധനത്തിന് അവർ വലിയ വില കല്പിക്കുന്നില്ല; വിദ്യയെ ബഹുമാനമാണുതാനും. ബുദ്ധൻെറ മതമാണവർ ആചരിക്കുന്നത്; അന്യമതവിശ്വാസികളായും ചിലർ ഉണ്ട്, സംഘാരാമങ്ങൾ (ബുദ്ധ വിഹാരങ്ങൾ) ധാരാളമുണ്ട്, പക്ഷേ ഭിക്ഷുക്കൾ കുറവാണ്; സ്തൂപങ്ങൾ കാടു പിടിച്ച് നശിച്ച് കിടക്കുന്നു. അഞ്ച് ദേവക്ഷേത്രങ്ങളുണ്ട്; ഏകദേശം ഒരുനൂറു ആരാധകന്മാരും.'

ഹ്യയാൻ സാങ്ങിൻെറ പുസ്തകം വായിക്കുമ്പോൾ, ഭാരതത്തിൻെറ ഭൂമിശാസ്ത്രം, ജനങ്ങൾ, രാഷ്ട്രീയഘടന, മതം, വിദ്യാഭ്യാസം; ഇവയെക്കുറിച്ച് വ്യക്തമായൊരു വിവരണമാണ് നമുക്ക് ലഭിക്കുന്നത്. ബുദ്ധമതം നൂററാണ്ടുകളായി ദീപ്തമായി നിന്നതിന്നുശേഷം ക്ഷീണിതമായൊരവസ്ഥയിലായതായിട്ടാണ് അതിൽ കാണുന്നത്. അദ്ദേഹം കടന്നുപോയ നമ്മുടെ ആന്ധ്രപ്രദേശിൻെറ പല ഭാഗങ്ങളെപ്പററിയും—രാജമഹേന്ദ്രി, വിജയവാഡാ, അമരാവതി, നാഗാർജ്ജുനസാഗർ—ആകർഷണീയമായ വിവരണങ്ങൾ അതിലുണ്ട്. 645—ൽ അദ്ദേഹം ചൈനയ്ക്കു മടങ്ങി. അദ്ദേഹം ഒട്ടനവധി ബുദ്ധമതഗ്രന്ഥങ്ങളും വിഗ്രഹങ്ങളും കൂടെക്കൊണ്ടുപോയി; അദ്ദേഹത്തിൻെറ പിന്നീടുള്ള ജീവിതം ഈ ഗ്രന്ഥങ്ങളെ തജ്ജിമ ചെയ്യിപ്പിക്കുവാനാണ് അദ്ദേഹം വിനിയോഗിച്ചത്. ചൈനയിൽ അദ്ദേഹത്തിന് ലഭിച്ച സാഘോഷമായ സ്വീകരണത്തെപ്പററി, 'ഭാരതീയജനതയുടെ ചരിത്രവും സംസ്കാരവും' എന്ന ഗ്രന്ഥം (ഖണ്ഡം 3, 'പൌരാണിക ഘട്ടം' ഭാഗം. 618) പറയുന്നു:

'ഹ്യയാൻ സാങ്ങ് ചൈനയുടെ അതിത്തിയെ സമീപിച്ചപ്പോൾ, പടിഞ്ഞാറൻ തലസ്ഥാനത്തിലെ ഗവണ്മെൻറിനോട് അദ്ദേഹത്തെ സ്വീകരിക്കുവാൻ യോഗ്യരായ ഉദ്യോഗസ്ഥന്മാരെ അയക്കുവാൻ ചക്രവത്തി നിർദ്ദേശം നല്കി. ഒരു തോടുവഴി വള്ളത്തിൽ വന്നിറങ്ങിയ അദ്ദേഹത്തിന് അസുലഭമായൊരു സ്വാഗതമാണ് കിട്ടിയത്. അദ്ദേഹത്തിൻെറ വരവിനെപ്പററിയ വാത്ത അതിവേഗം പര

ക്കുകയും, വളരെ അധികം ആളുകൾ അദ്ദേഹത്തെ കാണുവാനും ആദരിക്കുവാനുമായി എത്തിച്ചേരുകയും ചെയ്തു. തിരക്ക് കാരണം അദ്ദേഹത്തിന് കരയ്ക്കിറങ്ങാൻ കഴിയാതെ, രാത്രി അദ്ദേഹം വള്ളത്തിൽ തന്നെ കഴിച്ചുകൂട്ടി.

തലസ്ഥാനനഗരിയിലെത്തിയപ്പോൾ, രാജകീയമായ സ്വീകരണമാണദ്ദേഹത്തിന് ലഭിച്ചത്. അദ്ദേഹത്തിന്റെ ജീവചരിത്രകാരന്റെ വാക്കുകളിൽ, 'ചക്രവർത്തിയും സദസ്യരും, ഉദ്യോഗസ്ഥന്മാരും വ്യാപാരികളും, ബാക്കി എല്ലാ ജനങ്ങളും അതിനെ ഒരുത്സവവേളയാക്കി. തെരുവുകളിൽ തിങ്ങിനിറഞ്ഞ ജനങ്ങൾ, ഉല്ലാസകരമായ തോരണങ്ങളാലും ഉത്സവപ്രതീതിയുള്ള സംഗീതത്താലും തങ്ങളുടെ സന്തോഷത്തെ പ്രകടിപ്പിച്ചു. ഈ വിധത്തിലുള്ള ബഹുമാനം യുദ്ധം ജയിച്ചുവരുന്ന രാജാക്കന്മാർക്കും സേനാധിപന്മാർക്കുമുള്ളതാണ്. ഹ്യയാൻ സാങ്ങിന്റെ ദീർഘമായ ഇന്ത്യാപര്യടനം കാരണം അദ്ദേഹത്തിന് ഈ ബഹുമതി ലഭിച്ചു എന്നതിൽനിന്ന് ചൈനക്കാർക്ക് ബുദ്ധമതത്തോടുള്ള ഭക്തിയും ഭാരതീയസംസ്കാരവുമായുള്ള സമ്പർക്കം ചൈനക്കാരിലുണ്ടാക്കിയ പുതിയ കാഴ്ചപ്പാടും വ്യക്തമാകുന്നുണ്ട് ?

ഹ്യയാൻസാങ്ങിന്റെ മാതൃക പിൻതുടർന്നുകൊണ്ട്, അടുത്ത അഞ്ചു ദശാബ്ദങ്ങളിൽ, അറുപതിലധികം ബുദ്ധഭിക്ഷുക്കൾ ഭാരതം സന്ദർശിച്ചു. ഇററ്സിങ്ങ് തന്റെ അനുഭവങ്ങളെ ഒരു ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്: 'ഭാരതത്തിലും മലയൻ ദ്വീപസമൂഹത്തിലും ആചരിക്കപ്പെട്ടുവരുന്ന ബുദ്ധമതത്തിന്റെ വിവരണം.' ഫാഹിയാനും തന്റെ സന്ദർശനത്തിന്റെ വിവരങ്ങൾ വിശദമായി രേഖപ്പെടുത്തീട്ടുണ്ട്. ഭാരതത്തെപ്പററിയ ചൈനക്കാരുടെ ഈ വിവരണങ്ങളും പ്രത്യേകിച്ചും നളന്ദാസർവ്വകലാശാലയെപ്പററിയ വിവരണവും, നമ്മുടെ ജനങ്ങൾക്ക് ഇന്ന് പ്രയോജനകരമായൊരു പഠനമായിരിക്കും. 1197-ൽ മുസ്ലീം ആക്രമണകാരികൾ ലോകപ്രസിദ്ധമായ ഈ നളന്ദസർവ്വകലാശാലയെ നശിപ്പിക്കുകയും അവിടെയുണ്ടായിരുന്ന എല്ലാ ഭിക്ഷുക്കളേയും വധിക്കുകയും ചെയ്തു. പക്ഷേ അതിന്റെ അവശിഷ്ടങ്ങൾ പോലും ഇന്ന് ഏതൊരു സന്ദർശകനേയും വിസ്മയിപ്പിക്കും.

## 15 വിദ്യാർത്ഥി എന്ന പദത്തിന്റെ അർത്ഥം

വിജ്ഞാനം ആർജ്ജിക്കുവാനും പ്രസരിപ്പിക്കുവാനും ഉള്ള ഒരു ആവേശമാണ് പുരാതനഭാരതത്തിലെ നളന്ദയും മററ് സർവ്വകലാശാലകളും പ്രതിനിധീകരിച്ച സംസ്കാരത്തെ നിലനിർത്തിയത്. അദ്ധ്യേതാവിനുള്ള സംസ്കൃതപദം വിദ്യാർത്ഥിയെന്നാണ്; അർത്ഥപൂർണ്ണമായൊരു പദം -അർത്ഥി വിദ്യയുടെ ജ്ഞാനത്തിന്റെ അന്വേഷകൻ. സ്റ്റുഡന്റ്

എന്ന ഇംഗ്ലീഷ് പദം ഭാഷാശാസ്ത്രപരമായി വിദ്യയെ അന്വേഷി ക്കുന്നയാരം എന്ന ഈ സങ്കല്പം ധ്വനിപ്പിക്കുന്നുണ്ടൊ എന്നെനിക്ക റിയല്ല. സംസ്കൃതപദം സുസ്പഷ്ടവും അത്ഥോദ്ദീപകവുമാണ്. ഒരു പ്രാഥമികപാഠശാലയിൽ നാം ഒരു ബാലനായ അദ്ധ്യേതാവിനെ കാണുന്നു; ഇയാരം ആരാണ് ? ഒരു വിദ്യാത്ഥി; വിദ്യാന്വേഷകൻ വിദ്യക്കു് ദാഹിക്കുന്ന ആരം. നമ്മുടെ അദ്ധ്യേതാക്കളിൽ പലരും ഈ വിവരണത്തിൽപ്പെടുന്നവരല്ല; അവരിൽ പലരും ലൈബ്രറിയി ലേക്കാരം അധികം സമയം ലഘുഭോജനശാലയിലാണ് കഴിക്കു ന്നതു്; ചിന്തകളും ആശയങ്ങളും ദേശീയ പ്രശ്നങ്ങളും കൈകാര്യം ചെയ്യുന്നതിലുമധികസമയം രാഷ്ട്രീയ വൃഥാലാപത്തിലും ബഹളമയ മായ പ്രവൎത്തനങ്ങളിലും ആണ്. വിജ്ഞാന തൃഷ്ണകുറയുന്നതിനനു സരിച്ച് തപസ്സിനുള്ള കഴിവും മനോഭാവവും കുറയുന്നു. തത്ഫല മായി ഇങ്ങനെയുള്ള വിദ്യാഭ്യാസത്തിൽനിന്നുള്ള നേട്ടം വിജ്ഞാന പരമായി ദുബ്ബലവും സ്വാഭാവശുദ്ധിയുടെ കാര്യത്തിൽ മൂല്യശൂന്യവു മാവുന്നു. തപസ്സില്ലാതാവുമ്പോരം ശ്രദ്ധാപൂൎവ്വമായ പഠനമില്ലാതാ വുന്നു; ജ്ഞാനസമ്പാദനത്തിന്റെ സ്ഥാനത്തു് എങ്ങിനെയെങ്കിലും പരീക്ഷപാസ്സാവുക എന്നതു് സ്ഥലംപിടിക്കുന്നു; കോപ്പി അടിക്കലും അക്രമങ്ങളടക്കം മററു് അഴിമതികളും ഇതിനെ അനുഗമിക്കുന്നു. വാസ്തവത്തിൽ ഇന്നു് വിദ്യാഭ്യാസം വിലകുറഞ്ഞൊരു വസ്തു ആയിരി ക്കയാണ്. എളുപ്പം പഠിക്കാവുന്ന കുറിപ്പുകരം പാഠപുസ്തകങ്ങളുടെ സ്ഥാനം പിടിച്ചെടുത്തിരിക്കുന്നു. മററു് രാജ്യങ്ങളിലും ഇമ്മാതിരി പ്രശ്നങ്ങളുണ്ടെങ്കിലും, നമ്മുടെ നാട്ടിലാണ് ഇവ ഏററവും രൂക്ഷമായി രിക്കുന്നതു്. അമേരിക്കയിലെ രക്ഷിതാക്കന്മൊരുടെയും അദ്ധ്യാപക ന്മാരുടെയും ദേശീയ മുഖപത്രത്തിലെ ഒരു ലക്കത്തിൽ ഇന്നത്തെ വിദ്യാഭ്യാസത്തെപ്പററി ഒരു വിവരണം ഞാൻ വായിക്കയുണ്ടായി (ഏപ്രിൽ 1955ലെ ലക്കം)

വിദ്യാഭ്യാസമെന്നാൽ ''പ്രഫസ്സറുടെ നോട്ടുപുസ്തകത്തിൽനിന്നു് വിദ്യാത്ഥിയുടെ പേനയിൽക്കൂടി, അയാളുടെനോട്ടു പുസ്തകത്തിലേയ്ക്കു് രണ്ടാളുടെയും മനസ്സുകളിൽക്കൂടി കടക്കാതെത്തന്നെ വിവരങ്ങരം ഒഴുകുന്ന അദ്ഭുതപ്രക്രിയയാണ്.''

നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസത്തെപ്പററിയുള്ള എത്ര നല്ലൊരു വിവരണം! ഇങ്ങനെ വിലകുറഞ്ഞൊരു വിദ്യാഭ്യാസത്തിൽക്കൂടി നമ്മുടെ സംസ്കാരത്തെ പുനരുജ്ജീവിപ്പിക്കുവാനും നമ്മുടെ രാഷ്ട്രത്തി ന്റെ പുനർനിൎമ്മാണം നടത്തുവാനും നമുക്കു് സാദ്ധ്യമാവുമോ? നമ്മു ടെ രാജ്യം ഇന്നു നേരിടുന്ന വെല്ലുവിളികരം ഭീകരങ്ങളാണ്. നമ്മുടെ ജനസംഖ്യയുടെ പകുതിവരുന്ന 350 ദശലക്ഷം ജനങ്ങളുടെ ദാരിദ്ര്യം അവസാനിപ്പിക്കുക, അവക്കു് വിദ്യാഭ്യാസം നല്കുക, കൃഷിയും വ്യവ

സായവും വികസിപ്പിച്ച് അവക്ക് തൊഴിലവസരങ്ങൾ ഉണ്ടാക്കിക്കൊടുക്കുക – ഇങ്ങനെ നമ്മുടെ മദ്ധ്യകാലസമൂഹത്തെ ചൈതന്യപൂർണ്ണമായൊരു ആധുനികജനാധിപത്യരാജ്യമാക്കി മാററിയെടുക്കുക. കോടിക്കണക്കിനുള്ള നമ്മുടെ ജനങ്ങൾ ശതാബ്ദങ്ങളായിട്ട് മർദ്ദിക്കപ്പെടുകയും മൃഗതുല്യമായ നിലയിലേയ്ക്ക് താഴ്ത്തപ്പെടുകയും ചെയ്തിട്ടുണ്ട്. മാനവികതയുടെ പ്രൌഢിയിലേയ്ക്കും മൂല്യത്തിലേയ്ക്കും അവരെ ഉയർത്തേണ്ടതുണ്ട്. ഇതെല്ലാം ഗംഭീരവെല്ലുവിളികളാണ്; ഇവയെ നേരിട്ട് മറികടക്കാനും നമ്മുടെ രാജ്യത്തിൽ എല്ലാവരുടെയും സമത്വത്തിലും സ്വാതന്ത്ര്യത്തിലും പൂർണ്ണതയിലേയ്ക്ക് വളരുവാനുള്ള അവകാശത്തിലും അധിഷ്ഠിതമായ പുരോഗമന പരമമയൊരു സാമൂഹിക–രാഷ്ട്രീയസംവിധാനം കെട്ടിപ്പടുക്കുകയും വേണമെന്നുണ്ടെങ്കിൽ നാം വീണ്ടും സത്യാന്വേഷികളും സത്യപ്രേമികളുമായ വിദ്യാർത്ഥികളായേ പററൂ. സ്വഭാവശുദ്ധിയോടും മനുഷ്യസേവാവേശത്തോടും വിജ്ഞാനത്തിൻെറ ചൈതന്യവും യോജിപ്പിച്ചുകൊണ്ടുള്ള വിദ്യാർത്ഥികൾ.

## 16 നാനാത്വത്തിൽ ഏകത്വമെന്ന ഭാരതത്തിൻെറ സങ്കല്പം

നമ്മുടെ ദേശീയചരിത്രത്തിൻെറ ആരംഭകാലം മുതല്ക്കുതന്നെ നമ്മുടെ രാജ്യം വൈവിധ്യപൂർണ്ണമായൊന്നായിരുന്നിട്ടുണ്ട്. നമ്മുടെ താത്വികവും ആത്മീയവുമായ സങ്കല്പം അനേകതയുടെ പിന്നിലുള്ള ഒന്നിനെ, അനേകങ്ങളിലുള്ള ഒന്നിനെ, പററിയതാണ്. ഈ സങ്കല്പത്തെ, ഭൂഖണ്ഡാകാരമായ നമ്മുടെ രാജ്യത്തിൽ, ഒരു സാമൂഹികരാഷ്ട്രീയവസ്തുതയാക്കി നാം പ്രയോഗവല്ക്കരിച്ചു; മററ് പല സംസ്കാരങ്ങളും സമൂഹങ്ങളും അനുവർത്തിച്ച ഏകതാനതാനയത്തിന് പകരം നാനാത്വത്തിൽ ഏകത്വം എന്ന പരീക്ഷണം. ഈ ഏകതാനതയിൽ അസഹിഷ്ണുതയും, അക്രമവും ജാതിനാശവും ഉൾക്കൊള്ളുന്നുണ്ട്; അനവധി സംസ്കാരങ്ങൾക്ക് ഈ അനുഭവങ്ങളുണ്ടായിട്ടുണ്ടുതാനും. നാനാത്വത്തിൽ ഏകത്വമെന്ന ഭാരതത്തിൻെറ സങ്കല്പം, പൌരാണികരും ആധുനികരുമായ മഹാമനസ്കരുടെ വാക്യങ്ങളിൽ ദീപ്തമായ രൂപം കൊണ്ടിട്ടുണ്ട്. ദീർഘകാലത്തെ ഭാരതീയസാംസ്കാരികചരിത്രത്തിൻെറ ഗീതത്തിന് മാധുര്യം വർദ്ധിപ്പിച്ച അഭംഗുരമായൊരു സ്വരമാണത്. അഥർവ്വവേദത്തിലെ അതിപുരാതനമായ പൃഥിവീസൂക്തം പാടുന്നു: (12. 1. 45):

> ജനം ബിഭർത്തി ബഹുധാ വിവാചസം
> നാനാ ധർമ്മാണാം പൃഥിയതൌകസം
> സഹസ്രം ധാരാ ദ്രവിണസ്യ മേ ദുഹാം
> ധ്രുവേവ ധേനുഃ അനപസ്ഫുരന്തീ.

'വ്യത്യസ്തഭാഷകരം സംസാരിക്കുന്നവരും വ്യത്യസ്തമതാനുയായികളുമായ ആളുകളെ അവരവരുടെ നിലപാടുകളും താല്പര്യങ്ങളുമനുസരിച്ചുതന്നെ ഒന്നിച്ചുനിർത്തുന്ന ഒരു ഗൃഹമാണ് ഈ ഭൂമി; ചലനമില്ലാതെനിന്നു് പാലുതരുന്ന ഒരു പശുവെപ്പോലെ, ഈ ഭൂമി ധനത്തിൻേറയും ക്ഷേമത്തിൻേറയും സഹസ്രം സ്രോതസ്സുകളിൽക്കൂടെ നമ്മെ അഭിവൃദ്ധിയുള്ളവരാക്കുന്നു.'

അതിപുരാതനമായ വിഷ്ണുപുരാണം ഭാരതത്തിൻേറയും ഭാരതീയരുടെയും ഐക്യത്തെ ഇങ്ങനെ പ്രകീർത്തിച്ചു് പാടുന്നു: (2-3-1)

ഉത്തരം യത്സമുദ്രസ്യ ഹിമാദ്രേഃ ചൈവ ദക്ഷിണം
വർഷം തത് ഭാരതം നാമ ഭാരതീ യത്ര സന്തതിഃ.

സമുദ്രങ്ങരംക്കു് വടക്കും ഹിമാലയത്തിനു തെക്കുമായി കിടക്കുന്ന ആ ഭൂഖണ്ഡത്തെ ഭാരതമെന്നു് വിളിക്കുന്നു; അതിലെ നിവാസികളെ ഭാരതീയരെന്നും.

മഹാകവി രവീന്ദ്രനാഥ് ആധുനികയുഗത്തെപ്പററി പാടുന്നു: (രവീന്ദ്രരചനാവലി ഖണ്ഡം II ഭാഗം 280)

ധീരമുണരുകെൻ ഹൃത്തേ പുണ്യമാമിത്തീർത്ഥസ്ഥലേ
ഭാരതമഹാമാനവ സാഗരതീരേ !

ആ നരദേവതയെക്കൈക്കൂപ്പി കുമ്പിട്ടുനിന്നു ഞാ-
നാനന്ദഭരിതം സ്തവം പാടി വന്ദിപ്പൂ.

നിശ്ചലമാം സമാധിയിൽ നില്ക്കും തുംഗ ഗിരിശൃംഗം,
സ്വച്ഛനദീ ജപമാല പൂണ്ട മൈതാനം.

പാരം നിത്യപാവനമാം ഭൂവിഭാഗമിതാ, കാണ്മിൻ
ഭാരതമഹാമാനവസാഗരതീരേ

ആരുടെയാഹ്വാനത്താലെന്നാരറിഞ്ഞു നാനാജന-
ധാരകരം ദുർദ്ദമോദ്ദാമപ്രവാഹവേഗാത്.

ഭൂമണ്ഡലത്തിങ്കലേതേതെല്ലാമിടങ്ങളിൽ നിന്നു-
മീ മഹാപാരാവാരത്തിലെത്തി ലയിച്ചു.

ലീനരായിങ്ങൊററ മെയ്യിലാര്യാനാര്യദ്രാവിഡരും
ചീനശകഹൂണപത്താൻ മൊഗളന്മാരും.

ഇന്നു പടിഞ്ഞാറും വാതിൽ തുറന്നിരിക്കയാണങ്ങു
നിന്നെല്ലാരുമുപഹാരമേന്തിയെത്തുന്നു.

കൊടുക്കട്ടെ നല്ലതെല്ലാം, കൊണ്ടീടട്ടേ വേണ്ടതെല്ലാ-
മടുക്കട്ടെ തമ്മിൽത്തമ്മിലടുപ്പിക്കട്ടെ.

ആരുമാരും തിരിച്ചിനിപ്പോകരുതേ വന്നുവല്ലോ
ഭാരതമഹാമാനവസാഗരതീരേ !

പലപല സംഗരത്തിൻ ധാരകളിൽക്കൂടിജ്ജയോ-
ജ്ജ്വലഗീതിപാടി മദകോലാഹലത്തിൽ.

ഒരുപാടുകാടുംമേടും കൊടുമുടികളും മഹാ-
മരുഭൂമികളും കടന്നെല്ലാരും വന്നു.

എന്നുള്ളിലുണ്ടവർ, ദൂരെയല്ലല്ലെന്റെ രക്തനാഡി
തന്നിൽ തുടിക്കുന്നുമുണ്ടാ വിചിത്രസ്വരം.

താരതാരം മുഴങ്ങുക രുദ്രവീണേ !
ദൂരെയിന്നും വൈരമാന്നു വാണീടുവോരും.

ചാരവേ വന്നണയട്ടെ പ്രതിബന്ധങ്ങളെച്ചീന്തി-
ബ്ഭാരത മഹാമാനവസാഗരതീരേ

ഒരിക്കലെദ്വൈതമന്ത്രത്തോടോങ്കാരധ്വനിയിങ്ങു
നിരന്തരമന്തരംഗതന്ത്രിയിൽ മീട്ടി.

വൻ തപസ്സാലനേകത്തെ ഹോമിച്ചേകാഗ്നിയിൽ ബ്ഭേദ-
ചിന്ത പോയുണന്നിതേകവിശാലചിത്തം.

ആ മഹാസാധനയുടെ, ആ മഹാരാധനയുടെ,
ഹോമശാലാദ്വാരമിതാ തുറക്കപ്പെട്ടു !

ആനതശിരസ്സുകളായാമേളിപ്പിനിങ്ങെല്ലാരും
ഭാരത മഹാമാനവസാഗരതീരേ !

ഇന്നാ ഹോമാഗ്നിയിൽ നോക്കു ! ദുഃഖത്തിന്റെ രക്തശിഖ
നിന്നാളുന്നു; മമ്മദാഹം ! വിധി ! സഹിക്കു.

ഹൃദയമേ, വഹിക്കു നീ ദുർവ്വഹമാകുമീദുഃഖം
ഹൃദയമേ നീയേകത്തിൻ വിളികേട്ടാലും.

ജയം നേടു ലജ്ജാഭീതിസങ്കോചത്തെക്കീഴടക്കി,
സ്വയമപമാനം ദൂരെ വലിച്ചെറിയൂ !

പ്രാദുർഭവിക്കുകില്ലല്ലി വിശാലജീവ ചൈതന്യ-
മീ ദുസ്സഹവിഷാദം പോയവസാനിക്കെ !

രാവു പോയ്, മാതാവുണർന്നു തൻ വിപുലമായ കൂട്ടിൻ,
ഭാരത മഹാമാനവ സാഗരതീരേ !

വരികാര്യാനാര്യന്മാരേ ഹിന്ദുക്കളേ, മുസ്ലീങ്ങളേ
വരികങ്ങ്ഗലേയന്മാരേ ക്രിസ്ത്യാനികളേ !

വരിക ഹേ ബ്രാഹ്മണരേ സ്വന്തമന്തരംഗം ശുദ്ധീ-
കരിച്ചെല്ലാവക്കും ഹസ്തദാനം ചെയ്യുവിൻ !

വരുവിൻ ഹേ, പതിതരേ വളരെനാളായിപ്പേറി-
വരുമപമാനഭാരം വലിച്ചെറിവിൻ !

വരു, മാതൃദേവത തന്നഭിഷേകത്തിനു വേഗം
വരു സവ്വസ്പശിപരിപൂതജലത്താൽ

ആരമ്യ മംഗളകുംഭം നിറഞ്ഞൊരുങ്ങീലേയിനി
ബ്ഭാരത മഹാമാനവ സാഗരതീരേ !

('ജി' യുടെ തർജ്ജമ).

സ്വാമി വിവേകാനന്ദനും ആധുനികയുഗത്തെപ്പററി ഉദ്ഘോഷിച്ചിട്ടുള്ളതു് ഇങ്ങനെയാണു്.

('ഭാരതത്തിൻെറ ഭാവി' എന്ന പ്രസംഗം. വിവേകാനന്ദ സാഹിത്യസർവ്വസ്വം ഭാഗം III, പേജ് 177_178)

'മറേറതു നാട്ടിലേയ്ക്കും കടക്കും മുമ്പു് പ്രാജ്ഞത തനതു് ഇരിപ്പിടമാക്കിയ പ്രാചീനഭൂവിഭാഗമത്രേ ഭാരതം. ഭാരതത്തിലേയ്ക്കു് വഴിഞ്ഞൊഴുകിയ ആദ്ധ്യാത്മികതയുടെ ഭൌതികതലത്തിലുള്ള പ്രതീകങ്ങളെന്നു് വേണമെങ്കിൽ കരുതത്തക്കവയാണു് സിന്ധുതുല്യങ്ങളായ ഇവിടത്തെ വൻനദികൾ. പടവുപടവുകളായുയന്നു് ഹിമോഷ്ണീഷങ്ങളണിഞ്ഞു് ഇവിടെ നിലകൊള്ളുന്ന സനാതനമായ ഹിമാലയപർവ്വതനിര സ്വർഗ്ഗത്തിലെ രഹസ്യങ്ങളിലേയ്ക്കു് എത്തിനോക്കുകയാണോ എന്നു തോന്നും. ഏതുകാലത്തും ജീവിച്ചിരുന്ന സിദ്ധന്മാരിൽ അഗ്രഗണ്യരായവർ പദമുദ്ര പതിപ്പിച്ച അതേ മണ്ണാണു് ഈ ഭാരതത്തിൽ ഇന്നുമുള്ളതു്. ഇവിടെയാണു് മനുഷ്യസ്വഭാവത്തേയും ആഭ്യന്തരപ്രപഞ്ചത്തേയും കുറിച്ചുള്ള ഗവേഷണങ്ങൾ ഒന്നാമതായി കിളന്നുവന്നതു്. ഇവിടെയാണു് ആത്മാവിൻെറ അമരത്വം, അദ്ധ്യക്ഷനായ ഒരീശ്വരൻെറ അസ്തിത്വം, പ്രകൃതിയിലും മനുഷ്യനിലും കുടികൊള്ളുന്ന ഒരീശ്വരൻ എന്നീ സിദ്ധാന്തങ്ങൾ ആദ്യമായുയിർത്തതു്. ഇവിടെയാണു്, മതത്തിലും ദർശനത്തിലുമുള്ള അത്യുത്കൃഷ്ടാദർശങ്ങൾ പരമകാഷ്ഠയെ പ്രാപിച്ചതും. ഈ നാട്ടിൽ നിന്നാണു്, വൻതിരമാലകളെന്നോണം ആദ്ധ്യാത്മികതയും ദർശനവും വെളിയിലേയ്ക്കു് തള്ളിക്കടന്നുചെന്നു ലോകത്തെ ആറാടിച്ചിട്ടുള്ളതു്. ഈ നാട്ടിൽ നിന്നു തന്നെയാണു്, വീണ്ടും വീണ്ടും പരിക്ഷീണരായ മാനവവംശങ്ങളിൽ ജീവിതവും ഓജസ്സും പകരുവാനായി ഒരിക്കൽക്കൂടി ആ വക വേലിയേററങ്ങൾ കടന്നു ചെല്ലേണ്ടതും. ഈ ഭാരതമാണു്, നൂറുനൂറു വിപ്ലവങ്ങളും നൂററാണ്ടുകളായി ഏല്പിച്ച തട്ടുകളും മുട്ടുകളും ഏററു് പതറാതെ നിന്നിട്ടുള്ളതും. ഒടുങ്ങാത്ത വീര്യവും അനശ്വരമായ ജീവിതവും ചേന്നു്, ഭൂമിയിലുള്ള ഏതു ശിലോച്ചയത്തേയും വെല്ലുന്ന ഉറപ്പോടുകൂടി നിലകൊള്ളുന്ന നാടും ഈ ഭാരതംതന്നെ. അതിൻെറ ജീവിതസ്വഭാവം ആത്മാവുപോലത്രേ—അനാദി, അനന്തം, അമരം. അത്തരത്തിലുള്ള ഒരു നാടിൻെറ സന്തതികളാണു് നാം.

'അതുകൊണ്ടു്, എത്രത്തോളം പിന്നോട്ടു നോക്കാമോ അത്രത്തോളം നോക്കുക. പിന്നിലുള്ള ആ വററാത്ത ഉറവിടങ്ങളിൽനിന്നു നിറ

യെ കുടിക്കുക. എന്നിട്ട് മുന്നിലേയ്ക്കു നോക്കുക, മുന്നോട്ടണി നടക്കുക; ഭാരതത്തെ, മുമ്പെന്നുമിരുന്നതിനേക്കാൾ, കൂടുതൽ പ്രകാശമാനവും മഹത്തും ഉത്കൃഷ്ടവുമാക്കുക. നമ്മുടെ പൂർവ്വികന്മാർ മഹാന്മാരായിരുന്നു. അതു നാം ആദ്യമോർക്കണം. നമ്മുടെ അസ്തിത്വത്തിന്റെ ഘടകങ്ങൾ, നമ്മുടെ ധമനികളിലോടുന്ന രക്തം, ഏതെന്നു ധരിക്കണം. ആ രക്തത്തിൽ നമുക്കു് വിശ്വാസം വേണം; കഴിഞ്ഞ കാലങ്ങളിലെ അതിന്റെ ചെയ്തികളിലും വിശ്വാസം വേണം. ആ വിശ്വാസത്തിൽ നിന്നു്, ഉണ്ടായിരുന്ന മഹത്ത്വത്തെപ്പററിയുള്ള ബോധത്തിൽനിന്നു് വേണം, മുമ്പത്തേതിനേക്കാൾ മഹത്തായൊരു ഭാരതം കെട്ടിപ്പടുക്കുവാൻ. അപക്ഷയവും അധഃപതനവും നടമാടിയ കാലങ്ങൾ ഉണ്ടായിട്ടുണ്ടു്. ഞാൻ അവയ്ക്കു് വലിയ പ്രാധാന്യമൊന്നും നല്കുന്നില്ല; നമുക്കെല്ലാം അതറിയാം. ആ വക ഘട്ടങ്ങൾ ആവശ്യം കൂടി ആയിരുന്നു. ഒരു മാമരം മനോജ്ഞവും പക്വവുമായ ഒരു ഫലമുളവാക്കുന്നു. ആ ഫലം നിലത്തുവീഴുന്നു; അവിടെക്കിടന്നു് ചീഞ്ഞഴുകുന്നു. അതിൽനിന്നു് വേരും ഭാവിവൃക്ഷവും കിളരുന്നു. ഒരുപക്ഷേ ആദ്യത്തേതിലുമധികം കൂററൻ. നാം ഒരപക്ഷയത്തിലൂടെ കടന്നു പോന്നിരിക്കയാണല്ലോ. ആ ഘട്ടമാകെ അത്രയേറെ ആവശ്യമായിരുന്നു. ആ അപക്ഷയത്തിൽനിന്നാണു് ഭാവിഭാരതം രൂപമെടുക്കുന്നതു്. അതു് കിളരുകയാണു്. അതിന്റെ ആദ്യദളങ്ങൾ വിരിഞ്ഞിരിക്കുന്നു. ഒരു ഊക്കൻ, കൂററൻ മരം, ഒരു ഊർദ്ധ്വമൂലം, ഇതാ ഇപ്പോഴേ വെളിപ്പെടാൻ തുടങ്ങിയിരിക്കുന്നു. അതിനെക്കുറിച്ചാണു് ഞാൻ നിങ്ങളോടു് സംസാരിക്കാൻ പോകുന്നതു്.

'മറേറതു് നാട്ടിലേതിനേക്കാളും കൂടുതൽ ജടിലവും ഗുരുതരവുമാണു് ഭാരതത്തിന്റെ പ്രശ്നങ്ങൾ. ജാതി, മതം, ഭാഷ, ഭരണകൂടം, ഇവയെല്ലാം ചേർന്നുണ്ടാവുന്നതാണു് ഒരു ജനത. ഓരോ മനുഷ്യവംശത്തേയും വെവ്വേറെ പരീക്ഷിച്ചാൽ കാണുന്നതു്, ലോകജനതകളുടെ ആഭ്യന്തരഘടകങ്ങൾ ഈ രാജ്യത്തെയപേക്ഷിച്ചു് വളരെ വിരളമാണെന്നത്രേ. ഇവിടെ ആര്യന്മാരും ദ്രാവിഡരും ടാർടാർവർഗ്ഗവും മുകിലരും യൂറോപ്യന്മാരും — ലോകജനതകളൊക്കെത്തന്നെ— വന്നുകൂടി, താന്താങ്ങളുടെ രക്തം ഈ നാട്ടിലേയ്ക്കു് എടുത്തൊഴുക്കിയിരിക്കുകയാണെന്നു് തോന്നും!'

## 17 സമഗ്രമായ മാനുഷികവികാസത്തിന്നു് നമ്മുടെ വിദ്യാഭ്യാസം പര്യാപ്തമായിരിക്കണം

നമ്മുടെ സംസ്കാരത്തിന്റെ ഉത്തുംഗമായ ഈ സങ്കല്പത്തേയും സമീപനത്തേയും നാം ഗ്രഹിക്കുകയും ഉൾക്കൊള്ളുകയും വേണം

അതേ സമയത്ത്, വിശാലമായ അവബോധത്തിന്റേയും സഹിഷ്ണുതയുടെയും മനുഷ്യസ്നേഹത്തിന്റേയും മൂല്യങ്ങളെ ആധാരമാക്കി നാം ഭാരതത്തിന്റെ ദേശീയോദ്ഗ്രഥനത്തിന്റെ പ്രശ്നം പരിഹരിക്കയും ചെയ്യണം. നിർഭാഗ്യവശാൽ, ഇന്നത്തെ വിദ്യാഭ്യാസം ഈ മൂല്യങ്ങളൊന്നും നമ്മുടെ ജനങ്ങൾക്ക് കൊടുക്കുന്നില്ല. ദേശീയാവശ്യങ്ങൾക്കും ലക്ഷ്യങ്ങൾക്കും അനുയോജ്യമായി വിദ്യാഭ്യാസവ്യവസ്ഥയ്ക്ക് മാർഗ്ഗനിർദ്ദേശം ചെയ്യുന്ന കാര്യത്തിൽ, മററു പല രാജ്യങ്ങളുടേയും തിളങ്ങുന്ന ഉദാഹരണങ്ങളെ നാം അനുവർത്തിച്ചിട്ടില്ല. ഉദാഹരണത്തിന് ബ്രിട്ടീഷുകാർ അവരുടെ പള്ളിക്കൂടങ്ങളിലും ഓക്സ്ഫോർഡ്, കേംബ്രിഡ്ജ് മുതലായ സർവ്വകലാശാലകളിലും, ദേശീയാവശ്യങ്ങൾക്കും ലക്ഷ്യങ്ങൾക്കും യോജിച്ച വിദ്യാഭ്യാസം അവരുടെ കുട്ടികൾക്ക് ലഭ്യമാക്കി. ഈ ബ്രിട്ടീഷ് വിഭ്യാഭ്യാസസ്ഥാപനങ്ങളിൽ പരിശീലനം നേടിയ ആളുകൾ എല്ലാ ദേശീയപ്രശ്നങ്ങളെയും വേർതിരിച്ച് മനസ്സിലാക്കുകയും അവയ്ക്ക് പരിഹാരം കാണുകയും ചെയ്തു. നമ്മുടെ വിദ്യാഭ്യാസം ഒരു ദേശീയപ്രശ്നത്തെയും പരിഹരിക്കുന്നില്ലെന്നു മാത്രമല്ല, രാഷ്ട്രത്തിനു പരിഹാരം കാണേണ്ട പ്രശ്നങ്ങളിലൊന്നായിത്തീരുകയും ചെയ്തിരിക്കുന്നു. രാഷ്ട്രത്തിനെ നേരിടുന്ന വലിയ വെല്ലുവിളികളെ നേരിട്ട്, അവയെ പരിഹരിക്കുവാനുള്ളൊരു മാർഗ്ഗമായിത്തീരുന്നതിനു പകരം, നമ്മുടെ വിദ്യാഭ്യാസസമ്പ്രദായംതന്നെ, രാഷ്ട്രത്തിന്റെ വലിയൊരു പ്രശ്നമായിത്തീർന്നിരിക്കയാണ്; നമ്മുടെ വിദ്യാർത്ഥികൾ, ആദ്യം വിദ്യാർത്ഥികളെന്ന നിലയിലും പിന്നീട് രാഷ്ട്രീയത്തിലും, ഭരണത്തിലും, അദ്ധ്യാപനം മുതലായ ഇതരജോലികളിലും, നമ്മുടെ സാംസ്കാരികമൂല്യങ്ങളിൽ ആവേശമുൾക്കൊണ്ട്, ഓരോ വർഷവും, രാജ്യത്തിന്റെ നാനാഭാഗങ്ങളിലേയ്ക്കും ചെന്ന്, ജാതിവ്യത്യാസം, അസ്പൃശ്യത, സാമുദായികസംഘർഷങ്ങൾ, മററ് സാമൂഹിക അനീതികൾ ഇവയെ പരിഹരിയ്ക്കുവാൻ സഹായിക്കേണ്ടതായിരുന്നു. ഇതിനു പകരം, സ്വാർത്ഥപൂർണ്ണവും ഹ്രസ്വവീക്ഷണപരവുമായ പെരുമാററംകൊണ്ട്, അവർ വിദ്യാഭ്യാസത്തെ ഗൌരവമായ വ്യാധിഗ്രസ്തമായ ഒരവസ്ഥയിലെത്തിച്ചിരിയ്ക്കയാണ്. ഈ വ്യാധി, കാൻസറെന്നോണം, നമ്മുടെ രാഷ്ട്രീയത്തിലും പൊതുജീവിതത്തിലും വ്യാപിച്ചിരിക്കയാണ്. രാജ്യത്തിലെ വിദ്യാഭ്യാസവ്യവസ്ഥയെ നമ്മുടെ സാംസ്കാരികപൈതൃകവുമായി ബന്ധപ്പെടുത്തി, അതിനെ ഇന്നത്തെ വെല്ലുവിളിയെ നേരിടാൻ യുക്തമായൊരു ഉപകരണമാക്കാതിരുന്നതിന്റെ ഫലമാണിത്. എന്തൊരു ദയനീയാവസ്ഥ ! നമ്മുടെ രാജ്യത്തിൽ പലർക്കും അവരുടെ നാട്ടിന്റെ ഭൂതകാലത്തെപ്പററി അറിവില്ല. ദീർഘമായ അവരുടെ ചരിത്രധാരയിൽ തങ്ങൾക്കൊരു സ്ഥാനം കാണുവാൻ

അവക്കു് സാധിച്ചിട്ടില്ല. ദേശീയധാരയിൽനിന്നു് വേർപെട്ടു്, അസംതൃപ്തവും ആവലാതിപ്പെടുന്നതുമായ മനസ്സുകളുടെ നിശ്ചലരൂപങ്ങളായി മാറിയിട്ടുള്ള ഇവർ, ദേശീയജീവിതമാകുന്ന ചങ്ങലയിലെ ദുർബ്ബലമായ കണ്ണിയായിരിക്കയാണു്. ഒരു ചങ്ങലയുടെ ബലം അതിലെ ഏററവും ദുർബ്ബലമായ കണ്ണിയുടെ ബലമാണെന്നു് ഭൗതികശാസ്ത്രം പറയുന്നുണ്ടല്ലോ.

രാഷ്ട്രത്തെ അഭിമുഖീകരിക്കുന്ന വെല്ലുവിളികളെ നേരിടുന്നതിൽ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ പരാജയത്തെ ചിത്രീകരിക്കുന്നൊരു ബംഗാളികഥയുണ്ടു്. ഒരാൾക്കു് പ്രേതബാധയുണ്ടായി; പ്രേതത്തെ ഒഴിവാക്കാൻ പ്രസിദ്ധനായൊരു മന്ത്രവാദിയെ കൊണ്ടുവന്നു. മന്ത്രവാദി ആവശ്യപ്പെട്ട പ്രകാരം ഒരു പൊതി കടുകു് അദ്ദേഹത്തിനു് കൊടുത്തു. അദ്ദേഹം കടുകിൽ മന്ത്രം പ്രയോഗിച്ചു് അതു് പ്രേതബാധിതനായ ആളുടെ മേൽ വിതറി; പ്രേതത്തിനോടു് സ്ഥലം വിടാൻ പറഞ്ഞു. പ്രേതം പോകാൻ കൂട്ടാക്കിയില്ല. എല്ലായ്പോഴും കാര്യം സാധിച്ചിട്ടുള്ളപ്പോൾ ഇതിൽ മാത്രം പരാജയപ്പെട്ടതു് മന്ത്രവാദിയെ അദ്ഭുതപ്പെടുത്തി. അന്വേഷിച്ചപ്പോളുണ്ടു്, പ്രേതം കടുകിൽത്തന്നെ പ്രവേശിച്ചിരിക്കയാണെന്നു കണ്ടു! നമ്മുടെ വിദ്യാഭ്യാസവും ഈ കടുകിനെപ്പോലെതന്നെയാണു്; അതിന്റെ രൂഢമൂലമായ വൈകല്യവും അതിലുള്ള തിന്മയും കാരണം അതിന്റെ കർമ്മശേഷി നശിച്ചിരിക്കയാണു്. രാഷ്ട്രത്തെ പീഡിപ്പിക്കുന്ന തിന്മകളെ അകററുവാൻ അതിനു് കഴിവില്ല. ആദ്യമായി നമ്മുടെ വിദ്യാഭ്യാസത്തിൽ കടന്നുകൂടിയിട്ടുള്ള പ്രേതത്തെ പുറത്താക്കേണ്ടതുണ്ടു്; അപ്പോൾ മാത്രമേ അതിനു് ഫലപ്രദമായി ദേശീയലക്ഷ്യങ്ങളെ നിർവ്വഹിക്കുവാൻ കഴിയുകയുള്ളു.

ആധുനികയുഗത്തിൽ ഭാരതീയസംസ്കാരത്തെ പുനർജ്ജീവിപ്പിക്കുവാൻ സമർത്ഥമായ വിദ്യാഭ്യാസം നമ്മുടെ ജനകോടികൾക്കു് നല്കേണ്ടതിന്റെ ആവശ്യകതയെ ഊന്നിപ്പറഞ്ഞുകൊണ്ടു്, വിവേകാനന്ദൻ, ഒരെഴുത്തിൽ പറയുകയാണു്. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V. പേജ് 135):

'ജനലക്ഷങ്ങൾക്കു് വിദ്യാഭ്യാസം കൊടുത്തു്, അവരെ ഉയർത്തു; അങ്ങനെ മാത്രമേ ഒരു രാഷ്ട്രത്തെ മെനഞ്ഞെടുക്കുവാൻ കഴികയുള്ളു. രാഷ്ട്രം ജീവിക്കുന്നതു് കുടിലുകളിലാണു്; ഇവർ തങ്ങളുടെ മനുഷ്യത്വത്തേയും വ്യക്തിത്വത്തേയും മറന്നുകളഞ്ഞിരിക്കുന്നുവെന്നതാണു് മുഴുവൻ പ്രശ്നവും. ഹിന്ദു, മുസൽമാൻ, ക്രിസ്ത്യൻ എന്നീ ഭരണാധികാരികളുടെ ചവിട്ടടിയിൽ മെതിക്കപ്പെട്ട ഇവർ, കീശയിൽ പണമുള്ള ആർക്കും തങ്ങളെ ചവിട്ടിമെതിക്കാമെന്നു് വിചാരിക്കുന്നു. നഷ്ട

പ്പെട്ട വ്യക്തിത്വം അവക്ക് തിരിച്ചു കൊടുക്കണം. അവക്ക് വിദ്യാഭ്യാസം കൊടുക്കണം. നാം ചെയ്യേണ്ടതു് രാസവസ്തുക്കളെ ചേർത്തു വെയ്ക്കുകയാണ്; ദൈവത്തിൻെറ നിയമങ്ങളിൽക്കൂടെ സ്ഫടികം രൂപംകൊള്ളും. അവക്ക് ആശയങ്ങരം കൊടുക്കുക;, ബാക്കി കാര്യങ്ങരം അവർ ചെയ്തുകൊള്ളും.'

നമ്മുടെ ദേശീയപ്രശ്നങ്ങരം പരിഹരിക്കുന്നതിന് വിദ്യാഭ്യാസമാണ് അടിസ്ഥാനപരമായ മാർഗ്ഗമെന്ന്, വിവേകാനന്ദൻ ബലമായി വിശ്വസിച്ചിരുന്നു. ഒരാരം അദ്ദേഹത്തോട് ചോദിച്ചു: 'നമ്മുടെ സ്ത്രീകരംക്ക് വല്ല പ്രശ്നങ്ങളുമുണ്ടോ, സ്വാമിജി?' അദ്ദേഹം മറുപടി പറഞ്ഞു:

'തീർച്ചയായും, അവക്ക് പല ഗൌരവമായ പ്രശ്നങ്ങളുമുണ്ട്; പക്ഷേ 'വിദ്യാഭ്യാസ'മെന്ന മാന്ത്രികപദത്താൽ പരിഹരിക്കാനാവാത്തതായൊന്നുമല്ല. ശരിയായ വിദ്യാഭ്യാസരീതി നാം ഇനിയുമാവിഷ്കരിച്ചിട്ടില്ല.'

'അതിനെ എങ്ങനെയാണ് നിർവ്വചിക്കേണ്ടതു് ?'

അദ്ദേഹം മന്ദഹസിച്ചുകൊണ്ടു പറഞ്ഞു:

'ഞാൻ ഒന്നിനേയും നിർവ്വചിക്കുകയല്ല. എന്തെന്നാൽ, അതു കഴിവുകളുടെ വികസനമാണ്, വാക്കുകളുടെ ശേഖരം വദ്ധിപ്പിക്കുകയല്ല; ശരിയായ തീരുമാനങ്ങളെടുക്കുവാനും, കാര്യക്ഷമമായി പ്രവർത്തിപ്പിക്കുവാനും മനുഷ്യരെ പരിശീലിപ്പിക്കുക.'

അദ്ദേഹം വീണ്ടും പറയുന്നു. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V], പേജ് 116):

'ചില പരീക്ഷകരം പാസ്സാവുകയും നല്ലവണ്ണം പ്രസംഗിക്കുകയും ചെയ്യുന്ന ആളെ പഠിച്ച ആരം എന്ന് നാം കരുതുന്നു. ജീവിതായോധനത്തിന് സാധാരണ മനുഷ്യരെ പ്രാപ്തരാക്കുകയും, അവരിൽ സ്വഭാവദാർഢ്യവും ഉദാരശീലവും, സിംഹതുല്യമായ ധൈര്യവും വളർത്തിയെടുക്കുകയും ചെയ്യാത്ത വിദ്യാഭ്യാസം ആ പേർ അർഹിക്കുന്നുണ്ടോ? അവനവനെ സ്വന്തം കാലിൽ നില്ക്കാൻ കഴിവുണ്ടാക്കുന്നതാണ് യഥാർത്ഥ വിദ്യാഭ്യാസം. ഇപ്പോരം സ്കൂളുകളിലും കോളേജുകളിലും ലഭിക്കുന്ന വിദ്യാഭ്യാസം നമ്മെ ദഹനക്കേടു ബാധിച്ചൊരു വർഗ്ഗമാക്കുകയേ ചെയ്യുന്നുള്ളു. വെറും യന്ത്രങ്ങളെപ്പോലെയാണ് നിങ്ങരം പണി എടുക്കുന്നതു്; നിങ്ങളുടെ ജീവിതം കടൽച്ചൊറിയുടേതു പോലെ നൈമിഷികം.'

അതിനാൽ രാഷ്ട്രം അതിൻെറ പൂർവ്വകാലചരിത്രത്തിൽനിന്ന് ആവേശം നേടുകയും അതിനെ ആധുനികയുഗത്തിൻെറ ആവേശവു

മായി സംയോജിപ്പിക്കയും വേണം. അപ്പോൾ നമ്മുടെ ദേശീയ മനസ്സ് ഒരിക്കൽക്കൂടെ സർഗ്ഗാത്മകമാവും; മുമ്പ് ഒരിക്കൽ ആയിരുന്നപോലെ, സർഗ്ഗാത്മകമായ മനസ്സുകളുണ്ടായിരുന്നതുകൊണ്ടാണ് സമ്പന്നമായൊരു പൈതൃകം നമുക്ക് ലഭിച്ചതു്. ആ പാരമ്പര്യവുമായി സജീവമായ ബന്ധം പുനഃസ്ഥാപിച്ചാൽ മാത്രമേ നമുക്ക് സ്വാഭിമാനവും ആത്മവിശ്വാസവും ലഭിക്കയുള്ളൂ; അപ്പോൾ മാത്രമേ ആധുനികപാശ്ചാത്യസംസ്കാരത്തിലെ ഏററവും ശ്രേഷ്ഠമായ ഘടകങ്ങൾ വേർതിരിച്ച് അവയെ സ്വാംശീകരിക്കുവാൻ നമുക്ക് കഴിയുകയുള്ളൂ. അപ്പോൾ നാം മഹത്തായൊരു രാജ്യത്തെ അധിവസിക്കുന്ന മഹത്തായൊരു ജനതയാവും. ഈ ശക്തി കൈവരുമ്പോൾ, നമുക്ക് നമ്മോടുതന്നെ ഇങ്ങനെ പറയാനുള്ള ധൈര്യം കിട്ടും.

'നമുക്ക് പല പ്രശ്നങ്ങളുമുണ്ട്; നമ്മുടെ രാഷ്ട്രശരീരത്തിന് പല പീഡകളുമുണ്ട്; നാം അവയെ വെല്ലുവിളികളായി സ്വീകരിക്കുന്നു. വിജ്ഞാനവും, കാര്യസാമർത്ഥ്യവും, സ്വഭാവദാർഢ്യവുംകൊണ്ട് നാം അവയെ മറികടക്കും. ഈ സാമൂഹിക ദൌർബ്ബല്യങ്ങളെ, ജനസംഖ്യയിൽ പകുതിയെ ബാധിക്കുന്ന ഈ പരമ്പരയായ ദാരിദ്ര്യത്തെ, ഈ നിസ്സഹായതാബോധത്തെ നാം ദൂരീകരിക്കും. മനുഷ്യരാശിയിലെ ആറിലൊന്നിൻെറ മാനുഷികവികസനത്തിനുള്ള ഗംഭീരമായൊരു നരവംശപരീക്ഷണകേന്ദ്രമായി നാം ഭാരതത്തെ പരിഗണിക്കും. '

## 18 ആധുനികലോകത്തിന് ഭാരതത്തിൽനിന്നുള്ള പ്രതീക്ഷകൾ

ഗ്രീസ് – റോമൻ ചരിത്രം, അറബിചരിത്രം, ചൈനാചരിത്രം ആധുനിക പാശ്ചാത്യചരിത്രം, ജപ്പാൻെറ ചരിത്രം – നമ്മുടെ ചരിത്രത്തിൽനിന്ന് ആവേശമുൾക്കൊള്ളുമ്പോൾത്തന്നെ ഇവയിൽനിന്നും നമുക്ക് പ്രചോദനം ലഭ്യമാവും. ഇങ്ങനെയൊരു തീരുമാനത്തിൽ ഉൾക്കൊള്ളുന്ന തപസ്സും പരിശ്രമവും നമ്മുടെ രാജ്യത്തെ മഹത്വത്തിലേയ്ക്കുയർത്തും. അമേരിക്കയിലും ഇംഗ്ലണ്ടിലും യൂറോപ്പിലെ മററ് രാജ്യങ്ങളിലും ജപ്പാനിലും വിജ്ഞാനാന്വേഷണത്തിൻെറ തപസ്സിൽക്കൂടി ജനങ്ങൾ മഹത്വത്തിലേയ്ക്കുയരുന്നതു് നാം കണ്ടിട്ടുണ്ട്. ദീർഘമായ മണിക്കൂറുകൾ ഗവേഷണശാലകളിൽ പ്രവർത്തിക്കുന്ന എത്ര ശാസ്ത്രജ്ഞന്മാർ അവിടെയുണ്ടായിരുന്നു; പലപ്പോഴും ഉല്ലാസത്തിനോ ഭക്ഷണത്തിനുപോലുമോ അവർക്ക് സമയമുണ്ടായിരുന്നില്ല; വിരുന്നുകളും സാമൂഹ്യജീവിതത്തിലെ മററ് ഭോഗങ്ങളും അവരെ ആകർഷിച്ചില്ല. ശാസ്ത്രീയഗവേഷണം മാത്രമായിരുന്നു അവരുടെ കർമ്മരംഗം. പാശ്ചാത്യസംസ്കാരത്തിൻെറ മഹത്വം അതിൽനിന്നാണ് വളർന്ന് വലുതാ

യത്തു്. എല്ലാ സംസ്കാരങ്ങളുടെയും പിന്നിൽ തപസ്സിന്റെ ഈ ഗംഭീരമായ മൂല്യം നില്പുണ്ടു്. സ്വാതന്ത്ര്യലബ്ധിക്കു് ശേഷം നമുക്കു് അതു് മിക്കവാറും നഷ്ടമായി. അതുകൊണ്ടാണു് നമ്മുടെ ദേശീയസ്വഭാവത്തിന്റെ എല്ലാ വശങ്ങളും താഴോട്ടുപോയ്ക്കൊണ്ടിരിക്കുന്നതു്. നമുക്കു് നമ്മുടെ സാംസ്കാരികപൈതൃകവുമായി ബന്ധമില്ല; അതിന്റെ സുസ്ഥാപിതങ്ങളായ മൂല്യങ്ങൾ നമ്മെ ആവേശം കൊള്ളിക്കുന്നില്ല; 5000 വർഷങ്ങളുടെ പഴക്കമുള്ള പ്രഭാപൂർണ്ണമായ നമ്മുടെ ചരിത്രത്തെപ്പററി നമ്മിൽ മിക്കവർക്കും ജ്ഞാനമില്ല; സ്വാഭാവികമായി അതു് നമുക്കു് പ്രചോദനം നല്കുന്നതുമില്ല. മററു രാഷ്ട്രങ്ങളിലെ പലർക്കും ഭാരതത്തിനോടു് വലിയ ബഹുമാനമാണു്; ശ്രീരാമകൃഷ്ണനെപ്പോലെ സാർവ്വലൌകികമൈത്രിയുടെ ഒരു പ്രവാചകനെ ആധുനികയുഗത്തിൽ സൃഷ്ടിച്ച ഭാരതീയസംസ്കാരം ആധുനികസംസ്കാരത്തെ രക്ഷിക്കുമെന്ന ആശയും വിശ്വാസവും അവർ പ്രകടിപ്പിക്കുന്നു. അണുശാസ്ത്രത്തിലുണ്ടായിട്ടുള്ള ഗംഭീരമായ വളർച്ചയും അണുയുദ്ധത്തിൽക്കൂടി ലോകത്തിന്റെ നാശം സംഭവിച്ചേക്കാമെന്നു് പരക്കെയുള്ള ഭീതിയും പരിഗണിച്ചുകൊണ്ടു് ചരിത്രകാരനായ ആർനോൾഡ് ടോയിൻബി ആധുനികസംസ്കാരത്തെ രക്ഷിക്കുവാൻ വേണ്ട ആത്മീയശക്തിയും വിവേകവും ഭാരതത്തിനിന്നു് ലഭ്യമാവുമെന്നു് സൂചിപ്പിച്ചിട്ടുണ്ടു്. 1950 കാലങ്ങളിൽ അദ്ദേഹത്തിന്റെ ഡെൽഹി സന്ദർശനങ്ങളിലൊന്നിൽ ഞാൻ അദ്ദേഹത്തെ കാണുകയുണ്ടായി; അവിടത്തെ രാമകൃഷ്ണമിഷനിൽ അദ്ദേഹത്തിന്റെ ഒരു പ്രഭാഷണവും ഏർപ്പാടുചെയ്തു. എന്റെ ആദ്ധ്യക്ഷ്യതയിൽത്തന്നെയാണു് ആ യോഗം നടന്നതു്. നല്ലൊരു സദസ്സു് അവിടെ സന്നിഹിതമായിരുന്നു. അന്നു് ഞാൻ ശ്രീരാമകൃഷ്ണവചനാമൃതമെന്ന ആ അദ്ഭുതഗ്രന്ഥത്തിന്റെ ഒരു പ്രതി അദ്ദേഹത്തിനു സമ്മാനിച്ചു. ഇതാണു് അദ്ദേഹം പറയുന്നതു്; നമ്മുടെ ദേശീയമായ ദുരഭിമാനത്തെ അതു് ഇക്കിളിപ്പെടുത്തുന്നുണ്ടാവാം; ഇപ്പോഴത്തെ നമ്മുടെ സ്ഥിതിയിൽ നാം ഈ പ്രശംസ അർഹിക്കുന്നില്ല; പക്ഷെ അദ്ദേഹം പറഞ്ഞിട്ടുള്ളതു് യഥാർത്ഥത്തിലുള്ള ഭാരതം, അനശ്വരമായ ഭാരതം, പൂർണ്ണമായും അർഹിക്കുന്നുണ്ടു്. (ഘനാനന്ദസ്വാമിയുടെ 'ശ്രീരാമകൃഷ്ണൻ – അദ്ദേഹത്തിന്റെ അതുല്യ സന്ദേശം' എന്ന ഗ്രന്ഥത്തിനുള്ള ആമുഖം. ലണ്ടനിലെ രാമകൃഷ്ണവേദാന്തകേന്ദ്രം പ്രസിദ്ധീകരിച്ചതു് 1970–ലെ പതിപ്പു്)

'പ്രവൃത്തിപഥത്തിൽ പ്രകടിതമായ ശ്രീരാമകൃഷ്ണന്റെ സന്ദേശം അതുല്യമായ ഒന്നായിരുന്നു. ഹിന്ദുമതത്തിന്റെ സ്ഥിരമായ സന്ദേശമായിരുന്നു അതു് ....മതം വായിച്ചു മനസ്സിലാക്കാനുള്ള ഒരു വിഷയം മാത്രമല്ല; അതു് അനുഭവപ്പെടുകയും ജീവിതത്തിൽ പ്രായോഗികമാക്കുകയും വേണം – ഈ രംഗത്താണു് ശ്രീരാമകൃഷ്ണൻ തന്റെ സവി

ശേഷവ്യക്തിപ്രഭാവത്തെ പ്രകാശിപ്പിച്ചതു്. ഭാരതത്തിലെ എല്ലാ മതങ്ങളും സിദ്ധാന്തങ്ങളും അദ്ദേഹം അനുഷ്ഠിച്ചു നോക്കി; പിന്നീടു് ഇസ്ലാമും ക്രിസ്തുമതവും. ഭാരതത്തിലോ വെളിയിലോ ഉണ്ടായ ഒരു മതപ്രതിഭയ്ക്കും എത്തുവാൻ കഴിയാത്തവിധം വ്യാപകമായൊരു അനുഭവവും പ്രവൃത്തിപദ്ധതിയുമായിരുന്നു അദ്ദേഹത്തിൻേറതു്.

'ശ്രീരാമകൃഷ്ണദേവൻ ജനിച്ചതും തൻെറ സന്ദേശം പ്രചരിപ്പിച്ചതും ശരിയായ സ്ഥലത്തും സമയത്തുമായിരുന്നു. ഹൈന്ദവമായ ആത്മീയപാരമ്പര്യത്തിൽ ജനിച്ചുവളരാത്ത ഒരാൾക്കു് ഇങ്ങനെയൊരു സന്ദേശം പ്രചരിപ്പിക്കുക സാദ്ധ്യമാവുമായിരുന്നില്ല. ശ്രീരാമകൃഷ്ണൻ 1836-ൽ ബംഗാളിൽ ജനിച്ചു. ചരിത്രത്തിലാദ്യമായി ഐക്യത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരുന്നൊരു ലോകമായിരുന്നു അന്നത്തേതു്. ഇന്നും ഈ മാററത്തിൻേറതായ യുഗത്തിലാണു് നാം ജീവിക്കുന്നതു്; പക്ഷെ മനുഷ്യവംശം ആത്മനാശത്തിൽ അവസാനിക്കാതിരിക്കണമെങ്കിൽ പാശ്ചാത്യമായി ആരംഭിച്ച ആ അദ്ധ്യായം ഭാരതീയമായി അവസാനിക്കണമെന്നു വ്യക്തമായിക്കൊണ്ടിരിക്കയാണു്.

മനുഷ്യചരിത്രത്തിൽ ഭയങ്കരമായ ആപത്തു് ദൃശ്യമായിട്ടുള്ള ഈ നിർണ്ണായകമുഹൂർത്തത്തിൽ മനുഷ്യജാതിയുടെ രക്ഷ ഭാരതീയമാർഗ്ഗത്തിൽക്കൂടിമാത്രമാണു്. അശോകചക്രവർത്തിയുടെയും മഹാത്മാഗാന്ധിയുടെയും അഹിംസാതത്ത്വം, ശ്രീരാമകൃഷ്ണൻെറ മതസാഹോദര്യം, മനുഷ്യവംശത്തിനു് ഒരു കുടുംബമായി വളരാൻ സാദ്ധ്യമാക്കുന്ന വീക്ഷണവും ഭാവവും ഇതാണു് – ഈ അണുയുഗത്തിൽ സർവ്വനാശത്തിൽനിന്നു് രക്ഷനേടുവാനുള്ള ഏകമാർഗ്ഗം.

## 19 ഭാരതത്തിൻെറ സമഗ്രദർശനവും അതിൻെറ പരിണതഫലങ്ങളും

ഭാരതത്തിൽനിന്നു വരുന്ന ആശയങ്ങൾക്കുമാത്രമേ ഇന്നത്തെ ലോകപ്രശ്നങ്ങളെ പരിഹരിക്കുവാൻ കഴികയുള്ളു എന്ന അഭിപ്രായം എത്ര ബഹുമാനാദരങ്ങളോടെയാണു് പ്രകടിപ്പിക്കുന്നതു്! ഇവിടെ നാം നമ്മോടുതന്നെ ചോദിക്കേണ്ടൊരു പ്രശ്നമുണ്ടു്; ഈ ആശയങ്ങളെ ലോകസമക്ഷമെത്തിക്കുവാൻ നാം യോഗ്യരാണോ? നമ്മുടെ രാജ്യത്തെത്തന്നെ രക്ഷിക്കുവാനുള്ള ഉപകരണങ്ങളാകുവാൻ നമ്മുടെ വിദ്യാഭ്യാസം ഇന്നു് നമ്മെ പ്രാപ്തരാക്കുന്നുണ്ടോ? ലോകത്തിൻെറ കാര്യം ഇരിക്കട്ടെ. ഈ ചോദ്യം നാമിന്നു് നമ്മോടുതന്നെ ചോദിക്കേണ്ടിയിരിക്കുന്നു. ശാസ്ത്രീയവും കലാപരവും ആത്മീയവുമായ ചിന്തയുടേയും പ്രകാശത്തിൻേറയും ഗംഭീരമായൊരു പൈതൃകം നമുക്കുണ്ടു്. വിശ്വാസത്തിലും സിദ്ധാന്തത്തിലുമല്ല, പരീക്ഷണത്തിലും അനുഭവ

ത്തിലും ഊന്നൽ കൊടുത്തുകൊണ്ടുള്ള ഒരു ശാസ്ത്രീയാന്വേഷണമായാണ് നാം മതത്തെ സമീപിച്ചത്; വേറെയെവിടേയും ഇങ്ങനെയുണ്ടായിട്ടില്ല. ശാസ്ത്രവും, മതവും, മതവും മതവും, ദേഹവും ദേഹിയും, വസ്തുവും മനസ്സും, യുക്തിയും വിശ്വാസവും തമ്മിലുള്ള മത്സരംകൊണ്ടു നിറഞ്ഞതാണ് പാശ്ചാത്യപാരമ്പര്യം എല്ലാം തന്നെ. ഇതാണ് പാശ്ചാത്യാനുഭവം, നാമെല്ലാം അതിൽ ശിക്ഷണം ലഭിച്ചവരുമാണ്. ഇതാണ് ലോകത്തെങ്ങുമുള്ള അനുഭവം എന്നു് നാം നമ്മെത്തന്നെ വിശ്വസിപ്പിച്ചിരിക്കയാണ്. നമ്മുടെ ഭാരതീയമായ അനുഭവംതന്നെ നമുക്കറിഞ്ഞുകൂടാ; ഇതിൽ ദേഹവും മനസ്സും തമ്മിലും യുക്തിയും വിശ്വാസവും തമ്മിലും ശാസ്ത്രവും മതവും തമ്മിലും വൈരുദ്ധ്യമില്ല. ശാസ്ത്രവും മനുഷ്യജീവിതവും സംയോജിപ്പിച്ചുകൊണ്ടുള്ള ഒരു വീക്ഷണമാണ് ഭാരതത്തിൻേറതു്. വിദ്യ, അതായതു് ശാസ്ത്രം അഥവാ ജ്ഞാനം ഒന്നാണ്; അതിനു് പല വിഭാഗങ്ങളുമുണ്ടാവാം. മുണ്ഡകോപനിഷത്തു് വിദ്യയെ ഇങ്ങനെ പരിഗണിച്ച്, അതിനെ പരാ, അപരാ എന്നു് രണ്ടു വിഭാഗങ്ങളായി വിഭജിച്ചിരിക്കുന്നു. ശിഷ്യൻ ഗുരുവിനെ സമീപിച്ച് ചോദിയ്ക്കുയാണ്: 'മഹാശയാ, ഏതൊന്നിനെ അറിഞ്ഞാലാണോ ഈ പ്രപഞ്ചത്തിലുള്ള സർവ്വവും അറിയപ്പെടുന്നതു്; ആ സത്യം എന്താണ് ?' ഗുരുനാഥൻ മറുപടി പറയുന്നു. (1. 1. 3, 5):

'മനുഷ്യൻ അറിയേണ്ടതായ രണ്ടു ശാസ്ത്രങ്ങളുണ്ടെന്നു് ബ്രഹ്മജ്ഞാനികൾ പറയുന്നു; ആത്മീയശാസ്ത്രമായ പരാവിദ്യയും ലൌകികമായ അപരാവിദ്യയും.'

ഇന്ദ്രിയബോധത്തിലധിഷ്ഠിതമായ എല്ലാ ജ്ഞാനത്തേയും അദ്ദേഹം അപരാവിദ്യയിൽ പെടുത്തുന്നു; വാസ്തവികമായ എല്ലാ അറിവിനേയും മാത്രമല്ല, രാജ്യത്തിലെ ഏററവും വിശുദ്ധഗ്രന്ഥമായ വേദത്തെപ്പോലും അതുല്യമായ സത്യാഭിനിവേശത്തേയും ശാസ്ത്രീയമായ നിസ്സംഗതയേയും ഇതു് ഉദാഹരിക്കുന്നു.

ഇപ്പോൾ, പരാവിദ്യയെന്ന വിഭാഗത്തിൽപ്പെടുത്തുവാൻ എന്തു ബാക്കിയുണ്ടു്? ഗുരു അതിനെ ഇപ്രകാരം നിർവ്വചിക്കുന്നു: 'അഥ പരാ, യയാ തദ് അക്ഷരം അധിഗമ്യതേ'—ശാശ്വത സത്യത്തെ സാക്ഷാത് കരിക്കുന്നതാണ് പരാവിദ്യ. അനിത്യത്തിനു് പിന്നിൽ നിത്യമായതുണ്ടു്; ലോകത്തിനു പിന്നിൽ ലോകോത്തരമുണ്ടു്; നാനാത്വത്തിനു പിമ്പിൽ ഏകത്വമുണ്ടു്. അലകൾക്കു് പിന്നിൽ, ആഴിതന്നെയുണ്ടു്. അലകൾ പ്രതിനിധീകരിക്കുന്ന നശ്വരമായ എണ്ണങ്ങളിൽ നാം ശ്രദ്ധ കേന്ദ്രീകരിക്കുമ്പോൾ അവയ്ക്കു പിന്നിലുള്ള സമുദ്രത്തെ നാം കാണുന്നില്ല. സമുദ്രം ഒന്നാണ്, അലകൾ പലതും; അലകളെപ്പ

ററിയ അറിവിൽ സമുദ്രത്തെപ്പററിയ അറിവ് ഉണ്ടായിരിക്കുകയില്ല; പക്ഷേ സമുദ്രത്തെപ്പററിയ അറിവിൽ അലകളെപ്പററിയതും പെടും. അതുപോലെ, പരിവർത്തനവിധേയവും നശ്വരവുമായതിൻെറ പിന്നിൽ അനശ്വരമായ ഒന്നുണ്ട്. ഈ അനശ്വരമായ ഒന്നിനെപ്പററിയ ജ്ഞാനമാണ് വിശേഷാത്തരമായ ജ്ഞാനം. ആൽബെട്ട് ഐൻസ്റ്റീൻെറ വാക്കുകളിൽ (എം. കാപെക്കിൻെറ, 'സമകാലിക ഭൌതികശാസ്ത്രത്തിൻെറ ദാശ്നികമായ ആഘാതം' ഭാഗം 319):

'വസ്തു എന്നതു് സമഷ്ടിയിലുള്ള അതീവ ഘനമുള്ള കേന്ദ്രങ്ങൾ രൂപം കൊടുക്കുന്നതാണ് എന്നു് കരുതേണ്ടിയിരിക്കുന്നു....ഈ പുതിയ ഭൌതികശാസ്ത്രത്തിൽ, സമഷ്ടിക്കും വ്യഷ്ടിക്കും ഒരേ സമയത്തു് സ്ഥാനമില്ല; എന്തുകൊണ്ടെന്നാൽ കേന്ദ്രം മാത്രമാണ് വാസ്തവമായുള്ളതു്.'

ഏകത്വത്തെപ്പററിയ ജ്ഞാനം നാനാത്വത്തെപ്പററിയതിൽനിന്നു വിരുദ്ധമാവുന്നതെങ്ങിനെ ? രണ്ടാമത്തേതു് ഐന്ദ്രിയനിലവാരത്തിലുള്ളതാണ്, ലോകവിതാനത്തിലുള്ളതു്, ആദ്യത്തേതു് അതീന്ദ്രിയമാണ്, ലോകോത്തരവിതാനത്തിലുള്ളതു്. അതീന്ദ്രിയമെന്ന പദം ശ്രദ്ധിക്കേണ്ടതാണ്; ഭാരതീയചിന്ത പ്രകൃത്യതീതം എന്ന സങ്കല്പത്തെ സ്വീകരിക്കുന്നില്ല; അതീന്ദ്രിയം അഥവാ ബോധം എന്നതിനെ മാത്രമേയുള്ളു, പക്ഷേ, പാശ്ചാത്യരാജ്യങ്ങളിൽ എല്ലാ മതങ്ങളും പ്രകൃത്യതീതമായതിനെ ഉയർത്തിപ്പിടിക്കുന്നു; അവ അതിലധിഷ്ഠിതവുമാണ്. പക്ഷെ ശാസ്ത്രത്തിനു് പ്രകൃത്യതീതമായ ഒന്നിനെയും സ്വീകരിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് പാശ്ചാത്യരാജ്യങ്ങളിൽ ഇവ രണ്ടും തമ്മിൽ എപ്പോഴും പോരാണ്. പ്രകൃതിയെപ്പററിയുള്ള നമ്മുടെ സങ്കല്പം പാശ്ചാത്യരുടെ പ്രകൃതിയും പ്രകൃത്യതീതവും ഉൾക്കൊള്ളുവാൻ തക്കവണ്ണം വിപുലമാണ്; ഏകസത്യത്തിൻെറ ലോക (ഇന്ദ്രിയപരം), ലോകോത്തര (അതീന്ദ്രിയ)വിഭാഗങ്ങളായിട്ടാണ് നാം ഇവയെ പരിഗണിക്കുന്നതു് ഇങ്ങനെ വീക്ഷിക്കുമ്പോൾ എല്ലാം പ്രകൃതിയാണ്, പരയും അപരയും അതിൻെറ രണ്ടു് വിഭാഗങ്ങളും വേദാന്തത്തിൽ ദൈവത്തെ പരാപ്രകൃതിയായിട്ടാണ് വിവരിച്ചിട്ടുള്ളതു്, അതായതു് സർവ്വോത്കൃഷ്ടപ്രകൃതി, പ്രപഞ്ചം അപരാപ്രകൃതിയും; രണ്ടും ശുദ്ധബോധത്തിൻെറ ഏകരൂപമാണ്. ഉപനിഷത്തുകളിലും, ഗീതയിലും, ബുദ്ധൻേറയും ശങ്കരാചാര്യരുടേയും വാക്യങ്ങളിലും ഇങ്ങനെ മതത്തിനോടും തത്ത്വചിന്തയോടും ശാസ്ത്രീയമായൊരു സമീപനം കാണാം. ഇതിൽനിന്നാണ് ഭൌതികശാസ്ത്രവും ആത്മീയതയും തമ്മിലും, മതവും മതവും തമ്മിലുമുള്ള സൌമനസ്യത്തിൻെറ മധുരഫലങ്ങൾ ഉണ്ടായിട്ടുള്ളതു്.

## 20 സ്വാമി വിവേകാനന്ദൻ – ആധുനികഭാരതത്തെ തട്ടിയുണർത്തിയ മഹാൻ

ഈ കാര്യങ്ങളൊന്നും നാം ഇതുവരെ അറിഞ്ഞിരുന്നില്ല; നാം ക്ഷീണിതരും നിശ്ചലരുമായിക്കഴിഞ്ഞിരുന്നു; മതമെന്നതു്, അന്ധവിശ്വാസങ്ങളുടെയും പഴങ്കഥകളുടെയും ഇന്ദ്രജാലത്തിൻേറയും അദ്ഭുതങ്ങളുടേയും ഒരു കെട്ടായിത്തീൎന്നു; മാത്രമല്ല, അതു് ജാതിക്ഷുദ്രത, തൊട്ടുകൂടായ്മ മുതലായ മനുഷ്യസ്വാതന്ത്ര്യത്തിനും അന്തസ്സിനും വിരുദ്ധമായ സാമൂഹികനിലപാടുകളുടെയും ആചാരങ്ങളുടെയും ഒരു കെട്ടു് ആയിത്തീൎന്നു. കോടിക്കണക്കായ നമ്മുടെ നാട്ടുകാൎക്കു് നാം സ്വാതന്ത്ര്യവും, സമത്വവും, മനുഷ്യോചിതമായ അന്തസ്സും നിരാകരിച്ചപ്പോഠം, നാം നമ്മുടെ രാഷ്ട്രത്തെ ദുൎബ്ബലപ്പെടുത്തി; അതോടെ നമ്മുടെ ദേശീയസ്വാതന്ത്ര്യവും അന്തസ്സും നഷ്ടപ്പെട്ടു. ഒരേ ആത്മാവാണു് എല്ലാരിലും ഉള്ളതെന്നും നാമെല്ലാം ഒന്നാണെന്നും ഉപനിഷത്തുകഠം പഠിപ്പിക്കുന്നു. 'ഒരു ഹാരത്തിലെ പവിഴങ്ങളെ കൂട്ടിച്ചേൎക്കുന്ന സൂത്രമാണു് ദൈവം' എന്നു് ഗീതയും പറയുന്നു. (VII-7)

മയി സൎവ്വം ഇദം പ്രോതം സൂത്രേ മണിഗണാ ഇവ.

എന്തൊരു സുന്ദരമായ സങ്കല്പം ! എല്ലാ മനുഷ്യരേയും പ്രകൃതിയേയും സംയോജിപ്പിക്കുന്ന നൂലാവുന്ന അന്തസ്സത്തയായി ഈശ്വരനെ വിവരിച്ചിരിക്കയാണു്. നമ്മുടെ തത്ത്വശാസ്ത്രവും 'മതവും ഇതാണു് പഠിപ്പിച്ചിരിക്കുന്നതു്; പക്ഷേ, നമ്മുടെ സാമൂഹികജീവിതത്തിൽ ഇതു് പുസ്തകങ്ങളിൽ ഒതുങ്ങിനിന്നു; പലവിധ ഉച്ചനീചത്വങ്ങളും സൃഷ്ടിച്ചു്, നാം കോടിക്കണക്കായ ഭാരതീയരെ മൎദ്ദിച്ചു, ചൂഷണം ചെയ്തു; ഇത്ര ഭീകരമായൊരു അവസ്ഥ ഒരു രാജ്യത്തിലും ഇത്ര ദീൎഘകാലം നിലനിന്നിട്ടില്ല. നമ്മുടെ മതത്തിൻേറയും സംസ്കാരത്തിൻേറയും പിന്നിലുള്ള ഗംഭീരമായ മാനുഷികാഭിനിവേശത്തെ നമ്മുടെ ഉയൎന്ന വൎഗ്ഗങ്ങഠം അമൎത്തിവെച്ചു. ബുദ്ധൻ നല്കിയ മാനുഷികാവേശം, ഉദാഹരണം പറയുകയാണെങ്കിൽ, മനുഷ്യജീവികളെ മാത്രമല്ല, മൃഗങ്ങളേയും ഉഠംക്കൊണ്ടിരുന്നു. ക്രിസ്തു ജനിക്കുന്നതിനു് മുമ്പു് മൂന്നും നാലും ശതകങ്ങളിൽ മനുഷ്യരെ മാത്രമല്ല, മൃഗങ്ങളെയും ചികിത്സിക്കുവാനുള്ള ആസ്പത്രികഠം ഇവിടെയുണ്ടായിരുന്നു. ഈ മാനുഷികബോധം നാം തീരെ വിസ്മരിക്കുകയും അതുമായുള്ള ബന്ധം നഷ്ടപ്പെടുത്തുകയും ചെയ്തു; കഴിഞ്ഞ ശതാബ്ദത്തിൽ പ്രവേശിക്കുന്ന സമയത്തു് നാം നിശ്ചലതയുടെയും അധഃപതനത്തിൻെറയും ഏറാവും താഴ്ന്ന പടികളിലെത്തിയിരുന്നു. ആ ശതകത്തിൻെറ അവസാനകാലത്തു് ജന്മംകൊണ്ട സ്വാമി വിവേകാനന്ദൻ, ഇതിൽ അത്യധികം വ്യാകുലനായി. തൻെറ ഗുരുവായ ശ്രീരാമകൃഷ്ണ (1836–1886)

ന്റെ കീഴിൽ അഞ്ചുവഷത്തെ ശിഷ്യത്വം കഴിഞ്ഞു്, അദ്ദേഹത്തിന്റെ ചരണങ്ങളിൽ ഏറ്റവും ഉന്നതമായ ആത്മീയാനുഭവം ലഭിച്ചിട്ടും, വിവേകാനന്ദനു് തന്റെ ശിക്ഷണം പൂത്തിയായതായി തോന്നിയില്ല. പുസ്തകങ്ങളിലെ ഭാരതത്തെ അദ്ദേഹത്തിനറിയാമായിരുന്നു; ഭാരതത്തിന്റെ ഒരു ചെറിയ പതിപ്പായ തന്റെ ഗുരുവിന്റെ കൂടെ അദ്ദേഹം കുറെക്കാലം കഴിക്കുകയും ചെയ്തു. റോമാ റോളാങ് ശ്രീരാമകൃഷ്ണനെ വിവരിച്ചിട്ടുള്ളതിങ്ങനെയാണു് (രാമകൃഷ്ണന്റെ ജീവിതം, ഭാഗം 14):

'ഞാൻ ഇവിടെ ആരുടെ രൂപത്തെയാണോ അഭിസംബോധന ചെയ്യുന്നതു്, ആ മഹാൻ 300 ദശലക്ഷം ജനങ്ങളുടെ രണ്ടായിരം വഷത്തെ ആത്മീയജീവിതത്തിന്റെ സഫലീകരണമാണു്'.

സ്വന്തം ജീവിതത്തിൽ വിവേകാനന്ദൻ വേദാന്തത്തിന്റെ സമുന്നത ആത്മീയസത്യങ്ങൾ സാക്ഷാല്ക്കരിച്ചുകഴിഞ്ഞിരുന്നു. പക്ഷേ ഇതിനുമുമ്പ് ഒരു ആത്മീയഗുരുവിനും ദേശീയ നേതാവിനും ലഭിക്കാത്ത ഒരു പരിശീലനം തനിക്കു് സിദ്ധമാക്കാൻ അദ്ദേഹം ആഗ്രഹിച്ചു. സമകാലികഭാരതത്തിന്റെ യാഥാത്ഥ്യങ്ങളെയും, നമ്മുടെ ബൃഹത്തായ ജനതയുടെ പ്രശ്നങ്ങളെയും സാദ്ധ്യതകളേയും അടുത്തു് മനസ്സിലാക്കുവാൻ അദ്ദേഹം ദാഹിച്ചു. അതിനാൽ 1886-ൽ ഉണ്ടായ തന്റെ ഗുരുവിന്റെ നിര്യാണത്തിനുശേഷം, ഒരജ്ഞാതപരിവ്രാജകന്റെ വേഷത്തിൽ മിക്കവാറും കാൽനടയായി, അദ്ദേഹം തന്റെ വിശാലമായ ജന്മഭൂമി മുഴുവൻ ചുററി സഞ്ചരിച്ചു. അതിലെ ബൃഹത്തായ ജനതയുടെ എല്ലാവിഭാഗങ്ങളുടെയും, കഷകർ, ജന്മികൾ, രാജാക്കന്മാർ, ബുദ്ധിജീവികൾ, അധഃകൃതർ, മുസ്ലീങ്ങൾ, ക്രിസ്ത്യാനികൾ ഇവരുടെ ജീവിതത്തിന്റെ സാമ്പത്തിക, സാമൂഹിക, സാംസ്കാരിക മതപരമായ സ്ഥിതിഗതികളെ അദ്ദേഹം സൂസൂക്ഷ്മം നിരീക്ഷിക്കുകയും പഠിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ഈ ഘട്ടത്തെ സ്പർശിച്ചുകൊണ്ടു് റോമാ റോളാങ് പറയുകയാണു്: (വിവേകാനന്ദന്റെ ചരിത്രം, ഭാഗം 21-22)

'ഒരു മുങ്ങൽക്കാരനെപ്പോലെ അദ്ദേഹം ഭാരതമാകുന്ന സമുദ്രത്തിലേയ്ക്കു് എടുത്തു് ചാടി; ഭാരതസമുദ്രം അദ്ദേഹത്തിന്റെ വഴികളെ മൂടിക്കളഞ്ഞു: അതിൽ പൊങ്ങിക്കിടക്കുന്ന വേണ്ടതും വേണ്ടാത്തതുമായ സാധനങ്ങളുടെ ഇടയിൽ, ആയിരം കാഷായവസ്ത്രധാരികളിൽ ഒരാൾ മാത്രമായിരുന്നു അദ്ദേഹം. പക്ഷെ അദ്ദേഹത്തിന്റെ നേത്രങ്ങളിൽ പ്രതിഭയുടെ ജ്വാല തിളങ്ങി; പ്രച്ഛന്നവേഷത്തിലും അദ്ദേഹം രാജകുമാരനെപ്പോലെ ശോഭിച്ചു.'

പരിപാടി, ജാതി, ഗൃഹം ഇവയിൽനിന്നെല്ലാം സ്വതന്ത്രനായി, അദ്ദേഹം ചുററിനടന്നു; ഈശ്വരനായിരുന്നു അദ്ദേഹത്തിൻെറ സന്തത സഹചാരി. അദ്ദേഹത്തിൻെറ ജീവിതത്തിലോരോ മണിക്കൂറും, നാട്ടിലും നഗരത്തിലും, സമ്പന്നരും ദരിദ്രരുമായുള്ളവരുടെ താപം, സങ്കടങ്ങൾ, ആശകൾ, അവഗണനകൾ, ദൈന്യത ഇവയുമായി അദ്ദേഹം പരിചയപ്പെട്ടു; ഗ്രന്ഥശേഖരങ്ങളിലെ എല്ലാ ഗ്രന്ഥങ്ങൾക്കും ചെയ്യാൻ കഴിയാത്തവിധം, ജീവിതമാകുന്ന മഹാഗ്രന്ഥം അദ്ദേഹത്തിൻെറ മുമ്പിൽ അനാവൃതമായി; ശ്രീരാമകൃഷ്ണൻെറ ഗാഢമായ സ്നേഹത്തിനുപോലും ഒരു സ്വപ്നത്തിലെന്നപോലെ മാത്രമേ ഇതു് അനുഭവപ്പെട്ടിരുന്നുള്ളു; ആധുനികകാലഘട്ടത്തിൻെറ ദുരന്തസൂചകമായ മുഖം, മനുഷ്യനിൽ ദൈവം കിടന്നു പിടയുന്നതു്, ഭാരതത്തിലേയും ലോകത്തിലേയും ജനങ്ങൾ സഹായത്തിനായി മുറവിളി കൂട്ടുന്നതു് !

വിവേകാനന്ദൻെറ ജീവിതത്തിൻെറ ഈ അദ്ധ്യായം ഇന്നു് നമുക്കു് ഏററവും ആവേശം നല്കുന്ന ഒന്നാണു്: ഒരു പരിവ്രാജകനായിട്ടു്, തൻെറ കാഷായവസ്ത്രത്തിനടിയിൽ അഗാധമായ മനുഷ്യസ്നേഹവുമായി, രാജ്യം മുഴുവൻ ചുററിസഞ്ചരിച്ച്, ഭാരതത്തിൻെറ ഇന്നത്തെ യാഥാർത്ഥ്യങ്ങളെ മനസ്സിലാക്കിക്കൊണ്ടുള്ള ആ യാത്രയിൽ, എല്ലായിടത്തും കണ്ട കാഴ്ചകൾ അദ്ദേഹത്തിൻെറ ഹൃദയത്തിൽ അപാരമായ വേദന ഉണ്ടാക്കി: സമ്പന്നരുടെ മട്ടനവും ഹൃദയശൂന്യതയും അനീതിയും, സാധാരണമനുഷ്യരുടെ മുഴുത്ത അജ്ഞതയും അന്ധവിശ്വാസവും നിസ്സഹായതയും. ഇതു് അദ്ദേഹത്തെ വലിയൊരു മനുഷ്യസ്നേഹിയാക്കി മാററി; ഭാരതത്തിൽ മാനവികതയുടെ സുശക്തമായൊരു ചോദന ഉയർത്തുവാനും അദ്ദേഹത്തെ പ്രാപ്തനാക്കി. അമേരിക്കയിൽനിന്നുള്ള ഒരു കത്തിൽ പിന്നീടു് അദ്ദേഹം തൻെറ വികാരങ്ങളെ പ്രകടമാക്കി. (വി. സാ. സ. ഭാഗം V, പേജ് 70):

ഹിന്ദുമതത്തെപ്പോലെ, മനുഷ്യൻെറ ശ്രേഷ്ഠതയെ ഇത്ര ഉത്തുംഗമായ രീതിയിൽ പ്രബോധനം ചെയ്യുന്ന മറെറാരു മതമില്ല; ഹിന്ദുമതത്തെപ്പോലെ ദരിദ്രൻേറയും താഴ്ന്നവൻേറയും പിരടിയിൽ ഇങ്ങനെ ചവിട്ടുന്നൊരു മതവും ഇല്ല. പിന്നീടു്, 1897ൽ അദ്ദേഹം പാശ്ചാത്യനാടുകളിൽനിന്നു് മടങ്ങിയെത്തിയശേഷം ലാഹോറിൽ ചെയ്ത പ്രസംഗത്തിൽ, 'ഈ മാലിന്യം മാച്ചുകളയുവാൻ' ജ്വലിക്കുന്ന വാക്കുകളിൽ അദ്ദേഹം നാട്ടുകാരെ ആഹ്വാനം ചെയ്തു. (വിവേകാനന്ദ സാഹിത്യസർവ്വസ്വം ഭാഗം III, 703):

'ഇന്നു് ജനത താണുപോവുകയാണു്. അസംഖ്യം ദശലക്ഷങ്ങളുടെ ശാപം നമ്മുടെ തലയിലാണു് — ദാഹിച്ച് മരിക്കാൻ തുടങ്ങിയ ആ കൂട്ടക്കു് നാം കൊടുക്കുന്നതു് ഓടവെള്ളമാണു്. നിത്യമായ

ജീവനസരിത്ത് അടുത്തുകൂടെ ഒഴുകുകയായിരുന്നുതാനും. എല്ലാം തികഞ്ഞിരിക്കെ, അവരെ നാം പട്ടിണിക്കിട്ടു. അവരോട് നാം അദ്വൈതം പ്രസംഗിച്ചു; എങ്കിലും സർവ്വശക്തികളുമുപയോഗിച്ച്, അവരെ ദ്വേഷിച്ചു. അവക്കുവേണ്ടി നാം 'ലോകാചാരനയം' കെട്ടിച്ചമച്ചു. ഒരു കഴഞ്ചും സ്വയം അനുഷ്ഠിക്കാതെ, വെറും സിദ്ധാന്തപരമായി നാം അവരോട് എല്ലാവരുടെയും ഐക്യവും, ഈശ്വരനോടുള്ള താദാത്മ്യവും സംസാരിച്ചു. 'എങ്കിലും കൂട്ടരെ, ഇതൊക്കെ മനസ്സിലിരിക്കുകയേ ആകാവൂ; പ്രയോഗത്തിൽ വരരുത്.' (ഇവരുടെ ശാപം നമ്മുടെ തലയിലാണ്) ഈ കളങ്കം തുടച്ചുമാററണം. 'എഴുന്നേല്ക്കുക, ഉണരുക.' ക്ഷുദ്രമായ ഈ ജീവിതം പോയാൽത്തന്നെയെന്തു്? എല്ലാവരും മരിക്കും —സിദ്ധനും പാപിയും ധനികനും ദരിദ്രനും. ആരുടെയും ശരീരം നിലനില്ക്കുന്നില്ല. എഴുന്നേല്ക്കുക, ഉണരുക, തികച്ചും നിഷ്കളങ്കരാവുക. ഭാരതത്തിൽ നമുക്കുള്ള കാപട്യം ഭയങ്കരമാണ്. നമുക്കാവശ്യം സ്വഭാവദാർഢ്യമാണ് — മയമില്ലാത്ത മുതിയെപ്പോലെ ഏതിനേയും മുറുകെ പിടിക്കുന്ന സ്ഥൈര്യവും സ്വഭാവവും.'

'ഈ മാലിന്യം മാച്ചുകളയൂ !' ഈ വാക്കുകൾ പ്രത്യേകം ശ്രദ്ധിക്കണം. നമ്മെ ഇന്ന് നേരിടുന്ന വെല്ലുവിളി ഇതാണ്; അപ്പോൾ മാത്രമേ, നമ്മുടെ മതവും സംസ്കാരവും അതിന്റെ പ്രഭാവപൂർണ്ണതയിൽ ശോഭിക്കയുള്ളു. ഈ കളങ്കത്തെ കഴുകിക്കളയാനും സാതന്ത്ര്യത്തിലും ഉന്നതമായ മാനവികതത്വത്തിലും അധിഷ്ഠിതമായ സുശക്തവും പുരോഗമനപരവുമായൊരു വ്യവസ്ഥിതി കെട്ടിപ്പടുക്കുവാനും, നമ്മുടെ വിദ്യാഭ്യാസം ഉപകരിയ്ക്കേണ്ടതുണ്ട്. ജാതിയേയും മതത്തേയും ലിംഗത്തേയും നിറത്തെയും പററി ചോദിക്കയേ അരുത് – ഇതാണ് വേദാന്തത്തിന്റെ അനുസ്യൂതമായ സന്ദേശം; സ്വാമി വിവേകാനന്ദന്റെ ചൈതന്യപൂർണ്ണമായ സന്ദേശവും അതുതന്നെ. ഈ വെല്ലുവിളികളെ നേരിടാനും കീഴടക്കാനും വേണ്ട ആവേശവും ശക്തിയും രാഷ്ട്രത്തിന് നാം നേടിക്കൊടുക്കേണ്ടതുണ്ട്; ഇതിൽക്കൂടെ ദേശീയജീവിതം വീണ്ടും ജാഗ്രത്താവുകയും വികസിക്കുകയും, രാജ്യത്തിനും ലോകത്തിനും അനുഗ്രഹമാവുകയും ചെയ്യും. ഭാരതം വികസിക്കുമ്പോൾ, അത് ലോകത്തിന് ഒരനുഗ്രഹം മാത്രമായിരിക്കും എന്ന് നാം ഓർമ്മിക്കേണ്ടതുണ്ട്. ബാക്കി ഓരോ രാജ്യവും വികസിക്കുമ്പോൾ, ഒരു വിധത്തിൽ അതൊരനുഗ്രഹവും വേറൊരു വിധത്തിൽ ഒരു ശാപവുമായി ത്തീരുന്നു. ഇംഗ്ലണ്ട് പതിനാറാം ശതാബ്ദം മുതൽ വളർന്നുവലുതായി; ഫലമെന്തായിരുന്നു ? ഒട്ടനവധി സാമ്രാജ്യത്വപരമായ ആക്രമണങ്ങളും, അധിനിവേശ പ്രദേശങ്ങളുടെ ബൃഹത്തായ ചൂഷണവും, ഇതോടൊപ്പം ലോകത്തിന് ചില നന്മകളും. മററു രാജ്യങ്ങളുമങ്ങനെതന്നെ – അവയുടെ വളച്ച് മററുള്ളവക്ക് ബുദ്ധിമുട്ടുണ്ടാക്കുന്ന രീതിയിലായി

രുന്ന ലോകത്തിനു് നന്മ വരുത്തീട്ടുള്ള വികസനം ഭാരതത്തിന്റേതു മാത്രമാണു്. ക്രിസ്തുവിനു് മുമ്പു് ആറാംശതകത്തിൽ ഈ രാജ്യത്തിൽ ബുദ്ധമതം ജന്മംകൊണ്ടു; അതിന്റെ പ്രചോദനത്തിൽ, ഭാരതം വികസിച്ച ചില ശതകങ്ങൾക്കുള്ളിൽ ഏഷ്യ മുഴുവനും വ്യാപിച്ചു. ബുദ്ധൻ പ്രസരിപ്പിച്ച ചൈതന്യത്തെ ഈ രാജ്യത്തിൽമാത്രം ഒതുക്കിനിർത്തുവാൻ സാദ്ധ്യമായില്ല; സൌമനസ്യത്തിന്റേയും സമാധാനത്തിന്റേയും അത്യാകർഷകമായ സന്ദേശങ്ങൾ പ്രസരിപ്പിച്ചുകൊണ്ടു് അതു് അണപൊട്ടി ഒഴുകി ഭാരതത്തിനു് എത്രയോ ദൂരെ എത്തി. ഒരക്രമകൃത്യവുംകൂടാതെ ഈ മഹത്തായ ലോകമതം ഏഷ്യ മുഴുവനും പരന്ന രീതി നാം പ്രത്യേകിച്ചും ശ്രദ്ധിക്കേണ്ടതാണു്. ഭാരതീയസംസ്കാരത്തിന്റെ ഹൃദയം ഇതാണു്. തന്റെ സുപ്രസിദ്ധമായൊരു പ്രസംഗത്തിൽ ഭാരതത്തിന്റെ പുറംരാജ്യങ്ങളിലുള്ള വളർച്ചയുടെ സവിശേഷതയെ സ്വാമി വിവേകാനന്ദൻ ഭംഗിയായി വിവരിച്ചിട്ടുണ്ടു്. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III, പേജ് 3)

'നമ്മുടെ മാതൃഭൂമിയോടു് ലോകത്തിനുള്ള കടപ്പാടു് വമ്പിച്ചതാണു്. രാജ്യങ്ങളെ പരസ്പരം തുലനം ചെയ്തുനോക്കിയാൽ കാണാം, ക്ഷമാശീലനും സൌമ്യനുമായ ഹിന്ദുവിനോടുള്ള വണ്ണം ലോകത്തിനു് ഇത്രയേറെ കടപ്പാടു, വേറൊരു വംശത്തോടുമുണ്ടായിട്ടില്ലെന്നു്. 'സൌമ്യനായ ഹിന്ദു' എന്ന പദം അധിക്ഷേപാർത്ഥത്തിൽ ചിലപ്പോൾ ഉപയോഗിക്കാറുണ്ടു്; പക്ഷെ എപ്പോഴെങ്കിലും അധിക്ഷേപത്തിൽ മഹത്തായ സത്യം ഒളിഞ്ഞുകിടക്കുന്നുണ്ടെങ്കിൽ, അതു് 'സൗമ്യനായ ഹിന്ദു' എന്ന ഈ പ്രയോഗത്തിലത്രെ.' സൌമ്യനായ ഹിന്ദു' ഈശ്വരന്റെ അനുഗ്രഹിക്കപ്പെട്ട പുത്രനാണു്. ലോകത്തിൽ മററിടങ്ങളിലും പരിഷ്കാരങ്ങൾ കിളർന്നു വന്നിട്ടുണ്ടു്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ബലവത്തും മഹത്തുമായ നരവംശങ്ങളിൽനിന്നു് ഉന്നതങ്ങളായ ആശയങ്ങൾ പ്രസരിച്ചിട്ടുണ്ടു്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും അദ്ഭുതാവഹങ്ങളായ ആശയങ്ങൾ ഒരു നരവംശത്തിൽ നിന്നു് മറെറാന്നിലേയ്ക്കു് പകർന്നിട്ടുണ്ടു്; പണ്ടുകാലത്തും ഇക്കാലങ്ങളിലും ജനതയുടെ ജീവിതം മുന്നേറിയപ്പോൾ മഹത്തായ സത്യത്തിന്റേയും ശക്തിയുടേയും ബീജങ്ങൾ ലോകത്തിലെങ്ങും വാരിവിതയ്ക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ സുഹൃത്തുക്കളേ, ശ്രദ്ധിക്കുക: അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും യുദ്ധസന്നദ്ധരായ ഭടന്മാരുടെ അഭിയാനങ്ങളോടുകൂടിയുമാണു് നടന്നിട്ടുള്ളതു്. ഓരോ ആശയത്തിനും നിണച്ചാലുകളിൽ കുതിരേണ്ടിവന്നു. ഓരോ ആശയത്തിനും ദശലക്ഷക്കണക്കിനുള്ള സമസൃഷ്ടങ്ങളുടെ രക്തത്തിൽ മുട്ടോളം താണു നീന്തേണ്ടിവന്നു. ശക്തിയുടേതായ ഓരോ വാക്കിനും അക

മ്പടിയായി, ദശലക്ഷങ്ങളുടെ ഏങ്ങലുകളും, പിതൃരഹിതരുടെ മുറയിടലുകളും, വിധവകളുടെ കണ്ണീർക്കണങ്ങളും വേണ്ടിവന്നു. ഇതാണ് പ്രധാനമായും മററു ജനതകൾ പഠിപ്പിച്ചിട്ടുള്ളതു്. ഭാരതമാകട്ടെ, ബഹുസഹസ്രം വത്സരങ്ങളായി ശാന്തമായി കഴിഞ്ഞുകൂടി. ഗ്രീസ് ഇല്ലാതിരുന്നപ്പോൾ, റോം ചിന്തയ്ക്കു് വിഷയമല്ലാതിരുന്നപ്പോൾ, ഇന്നത്തെ യൂറോപ്പുകാരുടെ പൂർവ്വികർ വനങ്ങളിൽ പാർത്തു് നീലച്ചായം തേച്ചു നടന്നപ്പോൾ, ഈ ഭാരതത്തിൽ പ്രവർത്തനം മികച്ചിരുന്നു. അതിനു മുമ്പ്, ചരിത്രം പോലും രേഖപ്പെടുത്താത്ത ഒരു കാലം, കേട്ടുകേഴ്‌വികൂ തുറിച്ചുനോക്കാനാവാത്തവണ്ണം ഇരുൾ തിങ്ങിയ ആ കാലം – അന്നുതൊട്ടിന്നോളം ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്നു് പുറപ്പെട്ടിട്ടുണ്ടു്, എന്നല്ല ഓരോ വാക്കു് ഉച്ചരിക്കുമ്പോഴും ഉണ്ടായിട്ടുള്ളതു് പിമ്പിൽ അനുഗ്രഹവും മുമ്പിൽ ശാന്തിയുമാണ്. ലോകത്തിലുള്ള ജനതകളിൽ നാം മാത്രമാണ് അന്യരെ കീഴടക്കി ഭരിക്കാത്തവർ, ആ സൌഭാഗ്യം നമുക്കുള്ളതാണ്. അതുകൊണ്ടു നാം ഇന്നും ജീവിക്കുന്നു.'

വീണ്ടും: (വി. സാ. സ. III പേജ് 7)

'നമ്മുടെ ആശയങ്ങളെ നാം പ്രചരിപ്പിച്ചതു് ഒരിക്കലും തീയും വാളുംകൊണ്ടല്ല. ലോകത്തിന്നു് ഭാരതം നല്കിയ സംഭാവന ദ്യോതിപ്പിക്കാൻ കരുത്തുള്ള ഒരു വാക്കു് ഇംഗ്ലീഷുഭാഷയിലുണ്ടെങ്കിൽ, ഭാരതീയ സാഹിത്യം മനുഷ്യവർഗ്ഗത്തിലാകമാനം ഉളവാക്കിയ പ്രതികരണത്തെ കുറിക്കുവാൻപററിയ ഒരു ഇംഗ്ലീഷുവാക്കുണ്ടെങ്കിൽ, അതു് Fascination എന്നതാണ്. നിങ്ങളെ പെട്ടെന്നു് വശീകരിക്കുന്ന എല്ലാററിൽ നിന്നും അതു് തികച്ചും വ്യത്യസ്തമാണ്. നിങ്ങളുടെ മേൽ നിങ്ങളറിയാതെ അതു് ഒരഭിമന്ത്രണമേല്പിക്കുന്നു. ഭാരതീയ ചിന്ത ഭാരതീയാചാരങ്ങൾ ഭാരതീയ മാമൂലുകൾ ഭാരതീയദർശനം ഭാരതീയസാഹിത്യം – ഇവയെക്കുറിച്ചെല്ലാം ഒററനോട്ടത്തിൽ അറപ്പും വെറുപ്പും തോന്നുന്ന പലരുമുണ്ടു്. എന്നാൽ അവർ പതറാതെ ശ്രമിക്കട്ടെ, വായിക്കട്ടെ, ഈ ആശയങ്ങൾക്കു് ആശ്രയമായ മഹാതത്വങ്ങളുമായി പരിചയപ്പെടട്ടെ. അപ്പോൾ ഏതാണ്ടു് തൊണ്ണൂറെറാമ്പതു ശതമാനത്തോളം തീർച്ചയാണ്, ആ മാന്ത്രികശക്തി അവരെ കീഴ്പ്പെടുത്തുമെന്നു്. ആ ചമൽക്കാരാനുഭൂതിയിൽ അവർ ചെന്നെത്തുമെന്നു്. ശാന്തവും ക്ഷാന്തവും സർവ്വംസഹവും ആദ്ധ്യാത്മികവുമായ ഈ മനുഷ്യവംശം ചിന്താലോകത്തിൽചെയ്ത പ്രവൃത്തി പുലർകാലത്തെ മഞ്ഞിൻതുള്ളികളുതിരുംപോലെ ആരും കാണാതേയും കേൾക്കാതേയും വ്യാപരിച്ചു് വമ്പിച്ച ഫലങ്ങൾ കൈവരുത്തുന്നതായിട്ടേ എപ്പോഴും ഇരുന്നിട്ടുള്ളു ?'

## 21 ഭാരതത്തിൽ മതസഹിഷ്ണുതയുടെ അതുല്യചരിത്രം

ഇതാണു് നമ്മുടെ സംസ്കാരത്തിൻെറ ദീപ്തിമത്തായ പൈതൃകം. മഹാനായ മൌര്യചക്രവൎത്തി അശോകൻ അയൽപക്കത്തെ കലിംഗ രാജ്യത്തെ രക്തരൂഷിതമായൊരു യുദ്ധത്തിൽ പരാജയപ്പെടുത്തി; പക്ഷെ തൻെറ പ്രാഭവത്തിനു വേണ്ടി ഒരുലക്ഷത്തോളം ആളുകളുടെ മരണത്തിനിടയാക്കുവാനും ഇതിലും കൂടുതൽപേൎക്കു് മുറിവേല്ക്കുവാനും നിരവധി വിധവകളേയും അനാഥകളേയും ഉണ്ടാക്കുവാനും കാരണമായ ഈ യുദ്ധത്തിൽ അദ്ദേഹത്തിനു് പശ്ചാത്താപം അനുഭവപ്പെട്ടു. യുദ്ധക്കളത്തെ നോക്കിക്കാണാവുന്ന ഒരു കുന്നിന്മേലുള്ള പാറയിൽ ആലോചനാമഗ്നനായി കുറെ നേരമിരുന്ന അദ്ദേഹം എന്നെന്നേക്കുമായി എല്ലാ യുദ്ധത്തേയും സൈനികാക്രമണങ്ങളേയും വേണ്ടെന്നു വെയ്ക്കുവാൻ തീരുമാനിച്ചു. എല്ലാ യുദ്ധഭേരികളേയും നിശ്ശബ്ദമാക്കുവാനും സമാധാനത്തിൻെറയും സ്നേഹത്തിൻെറയും പെരുമ്പറ മുഴക്കുവാനും തീൎച്ചപ്പെടുത്തി. യുദ്ധത്തിൽ ഉപയോഗിക്കുന്ന പെരുമ്പറയായ യുദ്ധഭേരി, ധൎമ്മത്തിൻെറ പെരുമ്പറ, ധൎമ്മഭേരി – ഇവയാണു് ഇവിടെ ഉപയോഗിക്കപ്പെട്ടിട്ടുള്ള പദങ്ങൾ. യഥാൎത്ഥമതത്തിൽനിന്നു്, ആത്മീയതയിൽനിന്നു്, ഉദ്ഭൂതമാവുന്ന ശക്തി ഇതാണു്. അദ്ദേഹം ഇരുന്ന ആ കല്ലു് ഭുവനേശ്വരത്തിൽ നിന്നു് അഞ്ചു് മൈൽ അകലെയാണു്; നാഗസാകിയിലേയും ഹിരോഷിമയിലേയും അണുബോമ്പാക്രമണം അനുഭവിച്ചശേഷം ജപ്പാനിലെ അനവധി ബുദ്ധമതക്കാർ അശോകൻെറ ഈ മാതൃകയാലും സന്ദേശത്താലും ആകൃഷ്ടരായി; അവിടെ ധനസഹായത്തോടെ ആ കുന്നിന്മേൽ ചില വൎഷങ്ങൾക്കുമുമ്പു് ഒരു സമാധാനസ്തൂപം നിൎമ്മിക്കപ്പെട്ടു. ഇന്നും ഇതു് അവിടെ കാണാവുന്നതാണു്. ചരിത്രപരമായി നോക്കുമ്പോൾ അദ്ഭുതകരമായൊരു സ്ഥലം.

അശോകൻ തൻെറ മാനവസ്നേഹസന്ദേശത്തിൻെറ വിവിധവശങ്ങളെ സ്തംഭങ്ങളിലും ശിലകളിലുംകൂടി പ്രഖ്യാപിച്ചു; പ്രശസ്തമായ സോമനാഥക്ഷേത്രത്തിലേയ്ക്കുള്ള വഴിയിൽ സ്ഥിതിചെയ്യുന്ന സൌരാഷ്ട്രത്തിലെ ജൂനാഘട്ടിലേയ്ക്കു നയിക്കുന്ന നിരത്തിനരികെയുള്ള പാറയിൽ രേഖപ്പെടുത്തിയിട്ടുള്ള 'സമവായ ഏവ സാധു' (മതത്തിൽ സൌമനസ്യം, രഞ്ജിപ്പു്, മാത്രമാണു് ശരിയായമാൎഗ്ഗം)എന്ന മഹത്തായ സന്ദേശവും ഇതിൽപ്പെടുന്നു. ഭാരതത്തിൻെറ ദീൎഘമായ ചരിത്രത്തിൽ അഭംഗുരമായി ഉയൎത്തിപ്പിടിക്കപ്പെട്ടിട്ടുള്ള ഈ സന്ദേശം അതിനു് മഹത്തായ ശക്തി നല്കുകയും അതിനെ ചൈതന്യവത്തായ സഹിഷ്ണുതയുടെ നാടാക്കുകയും മാത്രമല്ല ചെയ്തിട്ടുള്ളതു്; സ്വന്തം നാട്ടു

കളിലെ അസഹിഷ്ണുതയും മററും വർഗ്ഗനാശം ഇവയിൽനിന്ന് രക്ഷപ്പെട്ടുവന്ന അഭയാർത്ഥികളെ സ്വാഗതംചെയ്ത ഒരു നാടാകകയും ചെയ്തു. ഇവിടെ ഈ ആന്ധ്രപ്രദേശിൽ വിജയനഗരസാമ്രാജ്യത്തിൻെറ ഉജ്ജ്വലകാലങ്ങളിൽ പേർഷ്യൻ രാജസദസ്സിൽനിന്ന് അബ്ദുറസാക്ക് എന്ന രാജദൂതൻ പതിനഞ്ചാം ശതകത്തിൻെറ മദ്ധ്യത്തിൽ ഭാരതത്തിലേയ്ക്കു വരുകയും ഈ സാമ്രാജ്യവും കേരളത്തിലെ കോഴിക്കോടും സന്ദർശിക്കയുമുണ്ടായി; കോഴിക്കോട്ട് അദ്ദേഹം കണ്ട കാഴ്ചകളെപ്പററിയ പരാമർശങ്ങൾ അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളത് ഇങ്ങനെയാണ്. മറേയുടെ ഡിസ്കവറീസ് ഏൻഡ് ട്രാവൽസ് ഇൻ ഏഷ്യ. ഖണ്ഡം II ഭാഗം 20_ഡാക്ടർ രാധാകൃഷ്ണൻ തൻെറ 'ഈസ്റ്റേൺ റിലിജൻസ് ഏൻഡ് വെസ്റ്റേൺ തോട്ട്'' എന്ന പുസ്തകത്തിൽ ഉദ്ധരിച്ചത് ഭാഗം 312)

'(കോഴിക്കോട്ടെ) ജനങ്ങൾ അവിശ്വാസികളാണ്; മുസ്ലീംങ്ങൾ ഖുർആനിൽ വിശ്വാസിക്കാത്തവരെ ശത്രുക്കളായി കരുതുന്നതിനാൽ ഞാൻ ഒരു ശത്രുരാജ്യത്തിലാണെന്നാണ് ഞാൻ കരുതുന്നത്. പക്ഷെ പൂർണ്ണമായ സഹിഷ്ണുത, പ്രത്യേക പരിഗണനപോലും ഞാൻ ഇവിടെ കാണുന്നുണ്ടെന്ന് സമ്മതിക്കണം; നമ്മൾക്ക് രണ്ടു് പള്ളികളുണ്ട്. പൊതുസ്ഥലങ്ങളിൽ പ്രാർത്ഥിക്കാൻ അനുവാദവുമുണ്ട്.' അന്യമതവിദ്വേഷിയായ ഒരു മുസ്ലീംഗ്രന്ഥകാരൻ ഹിന്ദുസഹിഷ്ണുതയോട്ട് ആദരവു പ്രകടിപ്പിച്ചിട്ടുള്ളത് അദ്ഭുതകരംതന്നെയാണ്. മതസഹിഷ്ണുതാബോധമുള്ളവരും തുറന്ന മനഃസ്ഥിതിക്കാരുമായ സംസ്കാരമതികളായ അറബി മുസ്ലീങ്ങൾ ഉൾപ്പെടെ മററു് പല വിദേശ സന്ദർശകന്മാരുടെയും ഗ്രന്ഥങ്ങളിൽ ഇങ്ങനെയുള്ള പരാമർശങ്ങൾ ധാരാളം കാണാം.

നമ്മുടെ സംസ്കാരത്തിൻെറ ഈ വിശാലമായ സാർവ്വലൌകികഭാവം നാം പരിരക്ഷിക്കേണ്ടതുണ്ട്. നമ്മുടെ ബഹു_മത, ബഹു_ഭാഷാ, ബഹു_വർഗ്ഗസമൂഹത്തിൽ, മനുഷ്യപ്രധാനമായ പരിഷ്കാരത്തിൻേറയും, സംസ്കാരത്തിൻേറയും ഔന്നത്യങ്ങൾ കൈവരുത്തുവാൻ, വലിയ മാററങ്ങൾ വരുത്തിയേ തീരു; ഇതിന്, നമ്മുടെ ജനങ്ങൾക്കിടയിൽ, സജീവമായ സഹിഷ്ണുതയുടേയും പരസ്പരബഹുമാനത്തിൻേറയും, പുറമേയുള്ളവരുടെ ഗുണങ്ങളെ അനുകരിക്കുവാനും ഉൾക്കൊള്ളാനും യുക്തമായ മനോഭാവം വളർത്തിയെടുക്കേണ്ടതുണ്ട്. ഇങ്ങനെ മാത്രമേ, ഭാരതത്തിന് ലോകവ്യാപകമായൊരു സ്വാധീനം ഉണ്ടാകുവാൻ കഴിയുകയുള്ളു. അനേകം രാജ്യങ്ങൾ ആത്മീയമായ ക്ഷുത്ത് അനുഭവിക്കുന്നുണ്ടെന്നതു് സത്യമാണ്. പ്രതിവർഷവും ലോകം ചുററാറുള്ള ഒരാളാണ് ഞാൻ; സ്ഥാപിതവും, ഇടുങ്ങിയതും സൈദ്ധാന്തികവുമായ മതവിശ്വാസത്തെ ത്യജിച്ചിട്ടും ആത്മീയമായ ക്ഷുത്ത് അനുഭവി

കുന്ന നൂറുക്കണക്കിനു് ആളുകളെ ഞാൻ കാണുന്നുണ്ടു്; സ്വാമി വിവേകാനന്ദൻേറയും ശ്രീരാമകൃഷ്ണൻേറയും ബുദ്ധൻേറയും ഗീതയുടേയും ഉപനിഷത്തുകളുടേയും, വിവേകത്തിൻെറ സാർവ്വലൌകികവും യുക്ത്യനുസൃതവുമായ സ്വഭാവവിശേഷം അവക്കു് സംതൃപ്തി നല്കുന്നു. ഈ വിവേകത്തിൻെറ ചെറിയൊരംശമെങ്കിലും കിട്ടുവാൻ അവർ എന്തു കൊടുക്കുവാനും എത്ര കഷ്ടപ്പെടുവാനും തയ്യാറാണു്. ഇതു് സവിശേഷവും വൈരുദ്ധ്യാത്മകവുമായൊരു വസ്തുതയാണു്:

നമ്മുടെ നാട്ടിലെതന്നെ അഭ്യസ്തവിദ്യരായ പലക്കും അജ്ഞാതമായ ഈ നാട്ടിൻെറ വിവേകസമ്പത്തിനെ വികസിതരാജ്യങ്ങളിലെ ജനങ്ങൾ, കൊതി പൂണ്ടു് അന്വേഷിക്കുന്നു. ഇവിടെയാണെങ്കിലോ, ലക്ഷോപലക്ഷം ജനങ്ങൾ ഭക്ഷണവും തല ചായ്ക്കാനൊരിടവുമില്ലാതെ ഉഴലുന്നു; സ്വന്തം നാട്ടുകാരായ ഈ ജനലക്ഷങ്ങളുടെ ദുരിതത്തിൻേറയും കഷ്ടപ്പാടിൻേറയും മുറവിളി നമ്മുടെ സംസ്കാരസമ്പന്നർ കേൾക്കുന്നതുമില്ല !

ഇതിനു വേണ്ട മനുഷ്യസ്നേഹപരമായൊരു വ്യഗ്രത നമ്മുടെ വിദ്യാഭ്യാസരീതി അവരിൽ ഉണ്ടാക്കിയിട്ടില്ല; വിജ്ഞാനത്തോടോ മനുഷ്യസ്നേഹത്തോടോ ആഴത്തിലുള്ളൊരു അഭിനിവേശം അവരിൽ ഇല്ല. വിദേശീയനോ, ഭാരതീയനോ ആയ മഹാപണ്ഡിതന്മാരാരെങ്കിലും നമ്മുടെ ഏതെങ്കിലും സർവ്വകലാശാലയിലോ വിദ്യാഭ്യാസസ്ഥാപനത്തിലോ പ്രസംഗിക്കുവാൻ വന്നാൽ, ചുരുക്കം പേർ മാത്രമേ ശ്രോതാക്കളായുണ്ടാവുകയുള്ളു; എന്തെങ്കിലും തമാശയോ, വിനോദമോ നടക്കുകയാണെങ്കിലോ ആയിരക്കണക്കിനാളുകൾ തള്ളി വരും; ചിലപ്പോൾ തിക്കംതിരക്കും കാരണം ലഹളയുമുണ്ടാവും; നമുക്കു് വിജ്ഞാനത്തേക്കാൾ വിനോദമാണിഷ്ടം. നമ്മുടെ സംസ്കാരം സമകാലിക വെല്ലുവിളികളെ അതിജീവിക്കണമെങ്കിൽ, ഇതു് വിജ്ഞാനത്തിൻെറ തപസ്സിനോടും അഗാധമായ മനുഷ്യാഭിനിവേശത്തോടുമുള്ള സ്നേഹമായി രൂപാന്തരപ്പെടണം.

## 22 പഠിപ്പിലും ഗവേഷണത്തിലും ശാസ്ത്രീയമനോഭാവം

വിജ്ഞാനത്തിൻേറയും ഗവേഷണത്തിൻേറയും കേന്ദ്രമായ ആന്ധ്രപ്രദേശ് ഗ്രന്ഥരക്ഷാഗാരത്തിലേയ്ക്കു് ക്ഷണിക്കപ്പെട്ടതിൽ എനിക്കു് അത്യധികം സന്തോഷമുണ്ടു്. ഇവിടേയും നാട്ടിലെ മററു് ഗ്രന്ഥരക്ഷാഗാരങ്ങളിലും ഒട്ടധികം വിജ്ഞാനം മറഞ്ഞു കിടപ്പുണ്ടു്; അവിശ്രമവും നിപുണവുമായ ഗവേഷണത്തിൽക്കൂടെ അതിനെ പുറത്തേയ്ക്കു് കൊണ്ടുവരേണ്ടിയിരിക്കുന്നു. ഗവേഷണത്തിൻെറ രീതിയെ സംബന്ധിച്ചേടത്തോളം ആധുനികപാശ്ചാത്യപണ്ഡിതന്മാരുടെ

കാൽക്കൽ ഇരുന്ന് അവരുടെ സൂക്ഷ്മതയും തികവും ഉൾക്കൊള്ളുന്നത് നമുക്ക് പ്രയോജനകരമായിരിക്കും; ഈ കാര്യങ്ങളിൽ നമ്മുടെ പൌരാണികപണ്ഡിതന്മാരെപ്പോലെ അവരും അദ്ഭുതാവഹമായ മേന്മ സമ്പാദിച്ചവരാണ്; പക്ഷേ കഴിഞ്ഞ ആയിരം വർഷങ്ങളിൽ, ശാസ്ത്രീയവീക്ഷണവും നടപടിക്രമത്തിലുള്ള സൂക്ഷ്മതയും അടക്കം പലതും നമുക്ക് നഷ്ടപ്പെട്ടു; എല്ലാം തന്നെ എളുപ്പമായി, വില കുറഞ്ഞതായി; ഒരു ജനതയെന്ന നിലയ്ക്ക് എല്ലാംതന്നെ നമുക്ക്, ഹിന്ദിയിൽ പറയുന്നമാതിരി 'അന്താസ്'' (സുമാർ) ആയി; നമ്മുടെ പാണ്ഡിത്യനിലവാരങ്ങളും ക്ഷയിച്ചു. ചിന്തയിലും ഭാഷയിലും നമുക്ക് സൂക്ഷ്മത നഷ്ടപ്പെട്ടു. നാലു വാചകത്തിൽ പറയാവുന്നതിന് നാം ഒരു ഭാഗം മുഴുവനും വിനിയോഗിക്കുക പതിവായി.

പാശ്ചാത്യശാസ്ത്രത്തിന്റെ ഭാഷയിൽ 'ഒക്കാമിന്റെ റേസർ' എന്നൊരു തത്ത്വമുണ്ട്—ആവശ്യമുള്ളതിലധികം വസ്തുക്കളുണ്ടാക്കരുതെന്നാണതിന്റെ പൊരുൾ; ഇതു നാം മറന്നു. വളരെക്കൊല്ലങ്ങൾക്കു മുമ്പ്, ഞാൻ കർണ്ണാടകത്തിലായിരുന്നപ്പോൾ ഈ 'സുമാർ' നിലപാടിനെപ്പററി രസമായൊരു കഥ കേൾക്കുകയുണ്ടായി; ആന്ധ്രയിലും ഇങ്ങനെയുള്ള കാര്യങ്ങൾ കാണാം. നിരക്ഷരനായൊരു ഗ്രാമീണൻ സാക്ഷി പറയാനായി കോടതിയിൽ ഹാജരാക്കപ്പെട്ടു. ന്യായാധിപൻ അയാളുടെ പേരു് ചോദിച്ചു; അയാൾ മറുപടി പറഞ്ഞു. വയസ്സെത്രയായി എന്നായിരുന്നു അടുത്ത ചോദ്യം. അയാളുടെ മറുപടി കർണ്ണാടകത്തിലായിരുന്നു; കേൾക്കാൻ സുഖമുണ്ട്: 'മഹാസ്വാമി, അതു നനഗേ ഗൊത്തില്ല; ആദരെ, നമ്മ മഹാരാജര മദുവേ ആദാഗ നനഗേ മീശെ ബന്തു; ഇദരിന്ത നന്ന വയസ്സു താവേ ലക്ക മാഡികൊള്ളി' (മഹാസ്വാമി, അതെനിക്കറിയില്ല; പക്ഷേ, നമ്മുടെ മഹാരാജാവിന്റെ വിവാഹസമയത്താണ് എനിക്ക് മീശ വന്നതു്; അതിൽനിന്ന് എന്റെ വയസ്സ് നിങ്ങൾക്ക് കണക്കാക്കാമല്ലൊ!) ഒരു സ്ഥലത്തേയ്ക്കുള്ള ദൂരം ചോദിക്കുമ്പോൾ ബങ്കാളിയിൽ അവർ പറയുക. രണ്ടു്, നാലു്, ഇരുപതു് എന്നാണ്. ഇതാണ് 'സുമാർ' ഏർപ്പാട്; 'മിക്കവാറും' എന്നാണതിന്റെ നിലപാട്. അഭ്യസ്തവിദ്യർപോലും ഈ മനഃസ്ഥിതിയിൽനിന്ന് രക്ഷപ്പെട്ടിട്ടില്ലെന്നതു് കഷ്ടംതന്നെയാണ്. വസ്തുതകൾക്കുവേണ്ടിയുള്ള ഭാവം ശാസ്ത്രീയവീക്ഷണത്തിന്റെ ആദ്യത്തെ സ്വഭാവവിശേഷമാണെന്നാണ് ശാസ്ത്രജ്ഞന്മാർ പറയുന്നതു്; ഇതു് കൃത്യമായ നിരീക്ഷണത്തിലും സൂക്ഷ്മമായ പ്രസ്താവനയിലും പ്രകടിതമാവുന്നു. ആർതർ തോംസൺ എന്ന ബ്രിട്ടീഷ് ശാസ്ത്രജ്ഞന്റെ വാക്കുകളിൽ: (ഇൻട്രൊഡക്ഷൻ ടു സയൻസ്), ഹോം യൂനിവെർസിററി ലൈബ്രറി പതിപ്പ്, 1934, ഭാഗം 18 :

മനുഷ്യൻ, ശാസ്ത്രീയവീക്ഷണമില്ലാത്ത മനുഷ്യൻ, പലപ്പോഴും 'ഏകദേശം', 'മിക്കവാറും' എന്നിവയാൽ തൃപ്തിയടയുന്നു. പക്ഷേ പ്രകൃതി ഇങ്ങനെ തൃപ്തിയടയുന്ന കൂട്ടത്തിലല്ല. രണ്ടു സാധനങ്ങൾ തമ്മിൽ ഒരു മില്ലിഗ്രാമിന്റെയോ മില്ലിലിററിന്റെയോ ആയിരത്തിലൊരംശമോ അഥവാ ഇങ്ങനെയുള്ള വേറെ ഏതെങ്കിലും അതിസൂക്ഷ്മമായ അളവുകൊണ്ടു് നിർണ്ണയിക്കാവുന്നതോ ആയ വ്യത്യാസമേയുള്ളുവെങ്കിലും അവയെ ഒന്നായി പരിഗണിക്കുന്ന മാർഗ്ഗമല്ല പ്രകൃതിയുടേതു്. സാധാരണ ലോകത്തിലെ രീതികളെ ശാസ്ത്രത്തിന്റെ മേഖലയിലേയ്ക്കു് കടത്തിക്കൊണ്ടുപോകുന്ന ഒരാൾ, അന്തരങ്ങളെ പ്രകൃതി പരിഗണിക്കുന്ന രീതിയിൽനിന്നു് വ്യത്യസ്തമായി പരിഗണിക്കാമെന്നു വിചാരിക്കുന്നുണ്ടെങ്കിൽ, ഈ നടപടി പ്രകൃതി പൊറുക്കുകയില്ല; മനുഷ്യന്റെ ഗവേഷണങ്ങൾക്കു് മാർഗ്ഗദർശനം നല്കാനായുള്ള അടയാളങ്ങളായി സൂക്ഷ്മങ്ങളായ വ്യത്യാസങ്ങളെ പ്രകൃതി കാണിച്ചുകൊടുക്കുന്നതിനെ — ഭൂമിക്കടിയിൽ മറഞ്ഞുകിടക്കുന്ന ഒരു നിധിയുടെ പൊന്തിനില്കുന്ന തലപ്പു് എന്നപോലെ — മനുഷ്യൻ അശ്രദ്ധയാലോ നിസ്സാരമെന്നു് കരുതിയോ വിഗണിച്ചാൽ, അവൻ വഴിപിഴയ്ക്കുകയും കൂടുതൽ അദ്ധ്വാനിക്കുന്നതിനനുസരിച്ചു്, തന്റെ ശരിയായ ലക്ഷ്യത്തിൽനിന്നു് അധികമായി അകലുന്നതായി കാണുകയും ചെയ്യും.'

ഭാരതത്തിൽ ഈ 'സുമാർ' മനോഭാവക്കാരായ ഗവേഷകന്മാരുടേയും വിദ്വാന്മാരുടേയും എഴുത്തുകാരുടെയും എണ്ണം കുറവല്ല എന്നു് വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പി. എച്ച്. ഡി. യ്ക്കുള്ള ചില പ്രബന്ധങ്ങളിൽപ്പോലും ഈ സൂക്ഷ്മതയില്ലായ്മ ഞാൻ കണ്ടിട്ടുണ്ടു്. ഇതിന്റെ എഴുത്തുകാർ, അവർ കൊടുക്കുന്ന ഉദ്ധരണിയെയോ മൂലപുസ്തകത്തിന്റെ ശരിയായ പേരോ തങ്ങൾ വിവരിക്കുന്ന സംഭവം നടന്ന വർഷമോ ഒത്തുനോക്കുന്നില്ല. ഗ്രന്ഥകത്താവിനു് കൃത്യമായി ഈ വിവരം അറിവില്ലെങ്കിൽ, തെററായ രീതിയിൽ ഇതു് തന്റെ പുസ്തകത്തിൽ ചേർത്തി വായനക്കാരെ വഴിപിഴപ്പിക്കാതിരിക്കയാണു് ഭേദം. സൂക്ഷ്മതയിലും കൃത്യതയിലും ഉള്ള ഈ പരിശീലനം ബുദ്ധിപരമായ തപസ്സിന്റെ വേറൊരു രൂപമാണു്. ഇത്തരത്തിലുള്ള തികഞ്ഞ പാണ്ഡിത്യം നമുക്കിന്നാവശ്യമാണു്.

ഇവിടെ ധാരാളം വിദ്യാർത്ഥികൾ ഗവേഷണം നടത്തുന്നുണ്ടെന്നറിയുന്നതിൽ എനിക്കു് സന്തോഷമുണ്ടു്. പഠിപ്പിന്റെ കാര്യത്തിൽ ഏററവും ഉയർന്ന നിലവാരങ്ങൾക്കനുസൃതമായി ജീവിക്കുവാൻ ഞാൻ അവരോടപേക്ഷിക്കുന്നു. വിജ്ഞാനത്തിന്റെയും വിവേകത്തിന്റേയും രംഗത്തിൽ നമ്മുടെ രാജ്യത്തിനു് ഒരിക്കലുണ്ടായിരുന്ന ഉന്നത

സ്ഥാനം അങ്ങനെ മാത്രമേ വീണ്ടെടുക്കുവാൻ സാദ്ധ്യമാവൂ. ഞാൻ നേരത്തെ പ്രസ്താവിച്ചുവല്ലോ, നമ്മുടെ രാജ്യം വിജ്ഞാനത്തിന്റേയും സമ്പത്തിന്റേയും നാടായിരുന്നുവെന്ന്. നമ്മുടെ ദീർഘമായ ചരിത്രത്തിലെല്ലാപ്പോഴുംതന്നെ സമ്പത്ത് വ്യാപാരത്തെ ആകർഷിച്ചിട്ടുണ്ട്. ഈ രാജ്യവുമായി വ്യാപാരം നടത്തുവാൻ എല്ലാവർക്കും താല്പര്യമായിരുന്നു; ഈ വ്യാപാരങ്ങളെല്ലാംതന്നെ നിർമ്മിതസാധനങ്ങളിലും സുഖഭോഗവസ്തുക്കളിലും സൗന്ദര്യസാമഗ്രികളിലും കലാശില്പങ്ങളിലുമായിരുന്നു. കഴിഞ്ഞ ശതാബ്ദത്തിൽ ബ്രിട്ടീഷ് ആധിപത്യം ഇവിടെ നടപ്പാക്കിയപോലെയുള്ള അഭിനിവേശസമ്പദ്‌വ്യവസ്ഥയായിരുന്നില്ല അത്. ദേശീയസാമ്പത്തികജീവിതം ഊർജ്ജസ്വലവും വിദേശവ്യാപാരം ചുറുചുറുക്കുള്ളതുമായിരുന്നു; വിനിമയമിച്ചം എപ്പോഴും ഭാരതത്തിന്നനുകൂലവുമായിരുന്നു. റോമിൽനിന്ന് സ്വർണ്ണം ഭാരതത്തിലേയ്ക്കൊഴുകുന്നതിനെപ്പററിയും അതു തടയുവാൻ ഭാരതവുമായുള്ള വ്യാപാരത്തെ റോമൻ സെനററ് നിരോധിച്ചതിനെപ്പററിയും റോമൻ ചരിത്രകാരന്മാർ പരാമർശിക്കുന്നുണ്ട്.

## 23 ആധുനികയുഗത്തിൽ ഭാരതത്തെപ്പററിയുള്ള പാശ്ചാത്യരുടെ അന്വേഷണം

കുറെ മാസങ്ങൾക്കു മുമ്പ് ഞാൻ നാഗാർജ്ജുനസാഗറിൽ പോയപ്പോൾ, രണ്ടായിരത്തോളം വർഷങ്ങൾക്കു മുമ്പ് ഒരു റോമൻ ചക്രവർത്തിനി അണിഞ്ഞിരുന്ന ചന്തമുള്ളൊരു സ്വർണ്ണമാല കാണുകയുണ്ടായി. ഇതും മററു പല തെളിവുകളും ഭാരതവും സമകാലികസംസ്കാരങ്ങളുമായി 5000 വർഷത്തിലധികംകാലം നടന്നുവന്ന അതുല്യമായ പരസ്പരബന്ധങ്ങളെ വ്യക്തമാക്കുന്നുണ്ട്. ഈ പ്രക്രിയ ആധുനികയുഗത്തിലും തുടൎന്നുവന്നിട്ടുണ്ട്. 1453-ൽ തുർക്കി കോൺസ്റ്റാൻറ്നോപ്പിൾ കീഴടക്കുകയും ഇങ്ങനെ പരമ്പരാഗതമായ പശ്ചിമേഷ്യാമാർഗ്ഗം തടസ്സപ്പെടുത്തുകയും ചെയ്തപ്പോൾ, യൂറോപ്പും അവരുടെ വ്യാപാരവും ഭാരതത്തിൽനിന്ന് വിച്ഛേദിക്കപ്പെട്ടു; ഇതിൽ അവർക്ക് അധികമായ അല്ലലുണ്ടായി; ഭാരതവുമായി വ്യാപാരബന്ധം പുനഃസ്ഥാപിക്കുവാൻ അവർ ഉത്സുകരായിരുന്നു. പക്ഷേ ഇതെങ്ങനെ സാധിക്കും? കടൽമാർഗ്ഗം ഭാരതത്തിലേയ്ക്കൊരു വഴി ആരായുക. ഇതിനെത്തുടൎന്ന് പോർച്ചുഗലും സ്പെയിനും സംഘടിപ്പിച്ച കടൽയാത്രകളാണ് പതിനഞ്ചാം ശതകത്തിന്റെ അന്ത്യത്തിൽ ലോകചരിത്രത്തിന്റെ ആധുനികഘട്ടം തുടങ്ങിവെച്ചതു്. ഭാരതത്തിലേയ്ക്ക് ഒരു കടൽമാർഗ്ഗം കണ്ടുപിടിക്കുവാൻ ഈ രണ്ടു രാഷ്ട്രങ്ങളും അന്വേഷകസംഘങ്ങളെ അയച്ചു. തെക്കോട്ടും കിഴക്കോട്ടുമായി യാത്രചെയ്ത വാസ്കോഡിഗാമയുടെയും പടിഞ്ഞാട്ടും തെക്കോട്ടും യാത്ര ചെയ്ത കൊളമ്പസിന്റേയും ലക്ഷ്യം ഭാരതമായിരുന്നു. കൊളമ്പസ് എത്തി

ച്ചേന്ന രാജ്യത്തെ ഇന്ത്യയാണെന്നു തെററിദ്ധരിച്ച് അതിനു് ഇന്ത്യ യെന്നും അവിടത്തെ നിവാസികാംക്കു് ഇന്ത്യക്കാരെന്നും അദ്ദേഹം പേരു കൊടുത്തു. പിന്നീടു് പാശ്ചാത്യക്കു് മനസ്സിലായി, അതു് ഇന്ത്യയല്ല, പുതിയൊരു ഭൂഖണ്ഡമാണെന്നു്; അതിനു് അവർ അമേരിക്കയെന്ന നാമധേയം നല്കി, പക്ഷേ ഇപ്പോഴും ഇന്ത്യൻ എന്ന പേർ അമേരിക്കയിലെ ആദിമനിവാസികാംക്കുണ്ടു്—ചുവന്ന ഇന്ത്യക്കാരെന്നാണല്ലോ അവരെ വിളിക്കുന്നതു്. അമേരിക്കൻ സവ്വകലാശാലകളിൽ പ്രസംഗിക്കുമ്പോാം, ഞാൻ അവിടത്തെ വിദ്യാത്ഥികളോടു് തമാശയായി പറയാറുണ്ടായിരുന്നു:

'എന്റെ രാജ്യത്തെ അന്വേഷിച്ചുകൊണ്ടു് നടക്കുമ്പോാം യാദൃച്ഛികമായിട്ടാണു്, പാശ്ചാത്യർ നിങ്ങളുടെ രാജ്യത്തെ കണ്ടുപിടിച്ചതു്. അവർ നിങ്ങളെ അന്വേഷിച്ചിറങ്ങിയവരല്ലായിരുന്നു; എന്റെ രാജ്യത്തെയാണു് അവർ അന്വേഷിച്ചിരുന്നതു്. ഇനിയിപ്പോാം നിങ്ങളുടെ അന്വേഷണം തുടന്നു്, ഭാരതത്തിന്റെ ആത്മാവിനെ കണ്ടുപിടിക്കാനാകണം.'

കഴിഞ്ഞ ശതാബ്ദത്തിനുശേഷം, പ്രത്യേകിച്ചും രണ്ടാം ലോകമഹായുദ്ധത്തിനുശേഷം സവിശേഷതീവ്രതയോടെ, ഇതുതന്നെയാണു് അവർ ഇപ്പോാം ചെയ്യുന്നതു്. കഴിഞ്ഞ ശതാബ്ദത്തിലെ അമേരിക്കൻ ചിന്തകനായ വാാംട്ടു് വിററ്മാൻ തന്റെ പുസ്തകങ്ങളിലൊന്നിനു്, 'പാസ്സേജ് ടു ഇൻഡ്യാ' എന്ന പേരാണു് കൊടുത്തിട്ടുള്ളതു്. പാശ്ചാത്യലോകം മുഴുവനും ഇന്നു് അമരഭാരതത്തെ, അനശ്വരമായ ഭാരതത്തെ, കണ്ടുപിടിക്കനാശ്ശോണ്ടുള്ള ബൃഹത്തായൊരന്വേഷണത്തിൽ വ്യാപൃതമാണു്. ഇന്നു് നമ്മുടെ നാട്ടുകാർ, ഇവ യഥാത്ഥങ്ങളാണു്, രാജ്യസ്നേഹപരമായ തോന്നലുകാം മാത്രമല്ല എന്നു് മനസ്സിലാക്കേണ്ടതുണ്ടു്; ഭാരതചരിത്രത്തിന്റെയും സംസ്കാരത്തിന്റേയും സ്വഭാവവിശേഷമിതാണു് എന്നു് — സമ്പന്നതയാലും ശാസ്ത്രീയവും കലാപരവുമായ ചിന്തയാലും കമ്മത്താലും ഗംഭീരമായ ചൈതന്യത്താലും ധന്യമായതു്. ഈ ശാസ്ത്രീയമനഃസ്ഥിതിയെ, അതിന്റെ സവ്വോത്കൃഷ്ടതയിലും വൈശിഷ്ട്യത്തിലും, വ്യാകരണത്തിന്റെയും ഭാഷാശാസ്ത്രത്തിന്റേയും രംഗത്തുപോലും, അഷ്ടാദ്ധ്യായിയുടെ കത്താവായ പാണിനിയിൽ കാണാം. കാശ്മീരിലേയും പഞ്ചാബിലേയും പരിസരപ്രദേശങ്ങളിലേയും സംസാരഭാഷയുടെ പഠനത്തിൽക്കൂടെ അദ്ദേഹം ബന്ധപ്പെട്ട വസ്തുതകാം ശേഖരിച്ചു; ഇവയെ ഇനം തിരിച്ച്, വേദകാലത്തെ സംസ്കൃതവുമായി താരതമ്യപ്പെടുത്തി തന്റെ മുൻഗാമികളുടെ ഭാഷാശാസ്ത്രപരമായ കൃതികളും പഠിച്ചശേഷം. അദ്ദേഹം സംസ്കൃതഭാഷയേയും വ്യാകരണത്തേയും രൂപപ്പെ

ടുത്തി; ഇതു് പില്ക്കാലത്തു്, ഭാരതത്തിലെ ഭാഷയുടേയും സാഹിത്യത്തിന്റേയും ചരിത്രത്തെ അപ്പാടെ സ്വാധീനിച്ചു. സംസ്കൃതവും പാണിനിയുടെ വ്യാകരണവും കണ്ടുപിടിച്ചതിൽക്കൂടെയാണു്, പ്രധാന യൂറോപ്യൻ ഭാഷകളുമായി സംസ്കൃതത്തിനുള്ള ബന്ധത്തിന്റെ കവാടം തുറക്കുവാനുള്ള താക്കോൽ ആധുനികപാശ്ചാത്യപണ്ഡിതന്മാർ കണ്ടെത്തിയതു്; ഇതോടുകൂടി ആധുനികഭാഷാശാസ്ത്രവും രൂപംകൊണ്ടു.

## 24 അമേരിക്കൻ ചരിത്രകാരനായ വിൽ ഡ്യൂറന്റിന്റെ ഭാരതത്തെപ്പററിയുള്ള പരാമർശം

പത്തു ഖണ്ഡങ്ങളടങ്ങിയ 'സ്റ്റോറി ഓഫ് സിവിലൈസേഷൻ' എന്ന ബൃഹത്തായ ഗ്രന്ഥത്തിന്റെ കർത്താവു്, മഹാനായ അമേരിക്കൻ ചരിത്രകാരനും ദാർശനികനുമായ വിൽ ഡുറണ്ടു്,—ഇദ്ദേഹം 90 വയസ്സിന്റെ വാർദ്ധക്യപൂർണ്ണതയിൽ 3 മാസം മുമ്പു് അന്തരിച്ചു — തന്റെ ആദ്യത്തെ ഖണ്ഡത്തിനു്, 'നമ്മുടെ പൌരസ്ത്യപൈതൃകം' എന്ന പേരാണു് കൊടുത്തിട്ടുള്ളതു്. അദ്ദേഹം മറുപടി തേടുന്ന പ്രശ്നം ഇതാണു്: നമ്മുടെ പാശ്ചാത്യജനതയ്ക്കു് ഭാരതം, ചൈന, മുതലായ പൌരസ്ത്യരാജ്യങ്ങളിൽനിന്നു് എന്താണു് ലഭിച്ചിട്ടുള്ളതു്? ഭാരതത്തെ സംബന്ധിച്ച ഭാഗം അദ്ദേഹം ഉപസംഹരിക്കുന്നതെങ്ങനെയാണെന്നു് ശ്രദ്ധിക്കാം. (സ്റ്റോറി ഓഫ് സിവിലൈസേഷൻ, ഖണ്ഡം 1, 'നമ്മുടെ പൌരസ്ത്യപൈതൃകം' ഭാഗം 633)

'ഭാരതത്തിന്റെ ചരിത്രത്തെ, ഈജിപ്തിന്റേയോ, ബാബിലോണിയയുടേയോ, അസ്സീറിയായുടേയോ ചരിത്രത്തെപ്പോലെ ഉപസംഹരിക്കുവാൻ സാദ്ധ്യമല്ല; എന്തുകൊണ്ടെന്നാൽ ആ ചരിത്രം ഇപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കയാണു്. ആ സംസ്കാരം ഇപ്പോഴും സൃഷ്ടിച്ചുകൊണ്ടിരിക്കയാണു്....നമ്മുടെ സംസ്കാരത്തിനു് ഈജിപ്തിൽനിന്നും സമീപപൌരസ്ത്യദേശങ്ങളിൽനിന്നും നേരിട്ടു് ലഭിച്ച സമ്മാനങ്ങളെപ്പോലെ ഒന്നും ഈ സംസ്കാരത്തിന്റെ പേരിൽ അവകാശപ്പെടാവുന്നതല്ല; എന്തുകൊണ്ടെന്നാൽ ഇവ നമ്മുടെ സംസ്കാരത്തിന്റെ അടുത്ത പൂർവ്വികന്മാരായിരുന്നു; ഭാരതത്തിന്റെയും ചൈനയുടെയും ജപ്പാന്റേയും ചരിത്രം വേറൊരു ധാരയിൽക്കൂടെയാണു് ഒഴുകിയതു്; ഇപ്പോഠം മാത്രമേ അതു് പാശ്ചാത്യജീവിതത്തെ സ്പർശിക്കുവാനും അതിൽ സ്വാധീനം ചെലുത്തുവാനും തുടങ്ങിയിട്ടുള്ളു. ഹിമാലയത്തിന്റെ പ്രതിബന്ധത്തെ തരണംചെയ്തുകൊണ്ടു് വ്യാകരണം, ന്യായം, തത്ത്വദർശനം, കെട്ടുകഥകഠം, മായാജാലപ്രയോഗം, ചതുരംഗം മുതലായവയും, എല്ലാററിനുമുപരി, നമ്മുടെ സംഖ്യാപദങ്ങളും ദശാംശവ്യവസ്ഥയും ഭാരതം നമുക്കെത്തിച്ചുതന്നിട്ടുണ്ടെന്നതു് വാസ്തവമാണു്. പക്ഷേ ആ രാജ്യത്തിന്റെ വിശേഷമായ ആത്മസത്ത ഇതല്ല; ഭാവി

യിൽ നമുക്ക് അവിടെ നിന്ന് പഠിക്കാനുള്ളതു പരിഗണിക്കുമ്പോൾ ഇവ ചെറിയ കാര്യങ്ങളാണ്. കണ്ടുപിടുത്തങ്ങളും, വ്യവസായവും വ്യാപാരവും ഭൂഖണ്ഡങ്ങളെ ബന്ധിപ്പിക്കുകയും അഥവാ ഐക്യമായി സംഘട്ടനത്തിലേയ്ക്ക് നമ്മെ എത്തിക്കുകയും ചെയ്യുമ്പോൾ, ശത്രുതയിൽപ്പോലും നമുക്ക് അതിൻെറ ഗതികളിലും ചിന്തകളിലും ചിലതെല്ലാം കൊള്ളുവാൻ കഴിയും. ഒരു പക്ഷെ, ഈ അഹന്തയ്ക്കും പിടിച്ചുപറിക്കും പകരം പരിണതപ്രജ്ഞയുടെ സഹിഷ്ണുതയും മൃദുത്വവും ആർത്തി കൈവിട്ട മനസ്സിൻെറ പ്രശാന്തമായ സംതൃപ്തിയും അവധാരണാശക്തിയുടെ സമസ്തജീവരാശികളോടുമുള്ള ശാന്തിപ്രദമായ സ്നേഹവും ഭാരതം നമുക്ക് പഠിപ്പിച്ചുതരുമായിരിക്കും.'

ഇതിനുമുമ്പായി അദ്ദേഹമെഴുതിയതും 1950ൽ പ്രസിദ്ധീകൃതവുമായ 'ദി കേസ് ഫോർ ഇൻഡ്യ' എന്ന പുസ്തകത്തിൽ, തൻെറ 'സ്റ്റോറി ഓഫ് സിവിലൈസേഷനി'ൽ ഭാരതത്തെപ്പററി കൂടുതൽ പൂർണ്ണമായി പ്രതിപാദിക്കുമെന്ന് സൂചിപ്പിച്ചുകൊണ്ട്, ഭാരതത്തിനു ബ്രിട്ടനിൽനിന്ന് പൂർണ്ണസ്വാതന്ത്ര്യം കിട്ടേണ്ടതാണെന്ന് വാദിച്ചുകൊണ്ടും അദ്ദേഹം പറയുകയാണ്:

'ഇതു് നമ്മൾ ഓർമ്മിക്കേണ്ടതുണ്ട്—നമ്മുടെ വർഗ്ഗത്തിൻെറ മാതൃഭൂമി ഭാരതമായിരുന്നു; സംസ്കൃതം യൂറോപ്പിലെ ഭാഷകളുടെ മാതാവായിരുന്നു; നമ്മുടെ തത്ത്വശാസ്ത്രത്തിൻെറ മാതാവും; അറബികളിൽക്കൂടെ നമ്മുടെ ഗണിതശാസ്ത്രത്തിൻെറ അധികഭാഗത്തിൻേറയും മാതാവു്; ബുദ്ധനിൽക്കൂടി, ക്രിസ്തുമതത്തിൽ മൂർത്തീകരിച്ചിട്ടുള്ള ആദർശങ്ങളുടെ മാതാവ്, ഗ്രാമവ്യവസ്ഥയിൽക്കൂടി, സ്വയംഭരണത്തിൻേറയും ജനാധിപത്യത്തിൻേറയും മാതാവു്, ഭാരതമാതാവു്, പലവിധത്തിലും നമ്മുടെയെല്ലാം മാതാവാണ്.'

## 25 ഭാരതചരിത്രത്തിൻെറ ഈ നവീനാദ്ധ്യായത്തിൻെറ പ്രാധാന്യത്തെപ്പററി സ്വാമി വിവേകാനന്ദൻ

അന്താരാഷ്ട്രീയ പശ്ചാത്തലത്തിൽ ഭാരതത്തിൻെറ ഇന്നത്തെ സന്നിവേശമിതാണ്. ബാഹ്യലോകം, വലിയ വിശ്വാസത്തോടും പ്രതീക്ഷയോടും കൂടി ഭാരതത്തെ നോക്കുകയാണ്; പക്ഷെ, ഭാരതത്തിൽ, എല്ലാം അന്ധകാരമയമാണ്; ഈ വൈരുദ്ധ്യം നാം എത്രവേഗത്തിൽ മനസ്സിലാക്കുന്നുവോ അത്രയും നമുക്ക് നല്ലതാണ്– പുറമെയുള്ള വലിയ ആത്മീയപ്രതീക്ഷകൾ, ഭൗതിക ക്ഷേമത്തിനായി രാജ്യത്തിനുള്ളിലുള്ള തീവ്രമായ അഭിവാഞ്ഛ, ഭാരതത്തിൻെറ പൗരാണികമഹത്ത്വം, ഭാരതത്തിനും ലോകത്തിനും ലബ്ധമാവാനിരിക്കുന്ന ഉജ്ജ്വലമായ ഭാവി, ദേശീയ ജീവിതശൃംഖലയിലെ ഒരു കണ്ണി

എന്ന നിലയിലുള്ള നമ്മുടെ തലമുറയുടെ സ്ഥാനം – ഇതിന്റെയൊക്കെ അർത്ഥവ്യാപ്തി നമ്മുടെ ജനങ്ങൾ ധരിക്കേണ്ടതുണ്ട്. നമ്മളാകുന്ന ഈ കണ്ണി ദുർബ്ബലമാണെങ്കിൽ, ദേശീയ അസ്തിത്വം തന്നെ ദുർബ്ബലമാവും; ഭൌതികശാസ്ത്രത്തിൽ പറയുന്നപോലെ, ഒരു ശൃംഖല എത്ര തന്നെ ബലമുള്ളതായാലും, അതിന്റെ ഏററവും ദുർബ്ബലമായ കണ്ണിയുടെ ബലമേ അതിനുള്ളു.

ഭാരതത്തിലെ ഇന്നത്തെ തലമുറ ഈ യാഥാർത്ഥ്യത്തിന്റെ പ്രാധാന്യം മനസ്സിലാക്കേണ്ടതുണ്ട്. ഭാരതീയസാംസ്കാരിക ചരിത്രത്തിന്റെ ദീർഘമായ ശൃംഖലയിൽ നാം ഒരു ദുർബ്ബലമായ കണ്ണി ആവാതിരിക്കണം; ജീവിതത്തിലും ചിന്തയിലും കർമ്മത്തിലുമുള്ള സംഭാവനകൾകൊണ്ട് നമുക്കതിനെ ശക്തമാക്കാം; വിജ്ഞാനാന്വേഷണത്തിൽ നാം ഗൌരവബുദ്ധി കാണിക്കേമാറാകണം; നമ്മുടെ പുരാണഗ്രന്ഥങ്ങളിൽ ഗുപ്തമായി കിടപ്പുള്ളതിനെ അനാവരണം ചെയ്യുകയും അതിൽനിന്നു വർദ്ധിച്ച ശക്തി നേടുകയും ചെയ്യാം; ആധുനികലോകത്തിനും ആധുനികയുഗത്തിനും നമുക്കു തരുവാനുള്ള നല്ല കാര്യങ്ങളെ നമുക്കു ഉൾക്കൊള്ളാം;ഈ സ്വാംശീകരണം നാം നേരത്തെ നമ്മുടെ സംസ്കാരത്തിന്റെ ഗുണങ്ങളെ ഉൾക്കൊണ്ടിട്ടുള്ളതിന്റെ തോതനുസരിച്ചിരിക്കും; അല്ലെങ്കിൽ ആധുനികസംസ്കാരത്തിന്റെയും പരിഷ്കാരത്തിന്റെയും ദുർബ്ബലവും പുറംപകിട്ടുള്ളതുമായ സംഗതികളെ സ്വീകരിക്കുവാനുള്ള പ്രലോഭനത്തിന് വശംവദരായി നാം നമ്മെത്തന്നെ കൂടുതൽ ദുർബ്ബലരാക്കും.

സ്വാമി വിവേകാനന്ദന്റെ വീക്ഷണത്തിൽ ഭാരതത്തിന്റെ ദീർഘചരിത്രത്തിൽ രൂപപ്പെട്ടുവരുന്ന അതിന്റെ ആധുനിക അദ്ധ്യായത്തിന്റെ പ്രാധാന്യം ഇതായിരുന്നു. മനുഷ്യവികസനത്തിനും സാഫല്യത്തിനും മുമ്പൊരിക്കലുമുണ്ടായിട്ടില്ലാത്ത ഗംഭീരമായ സാദ്ധ്യതകൾ ഭാരതത്തിന്റെ ആധുനികചരിത്രത്തിൽ ഉണ്ട്. ഈ സാദ്ധ്യതകൾ സാക്ഷാത്കരിക്കുവാനുള്ള ശ്രമങ്ങളിൽക്കൂടിയേ നമ്മളിലുള്ള ക്ഷുദ്രവും അല്പവുമായ എല്ലാത്തിനേയും കഴുകിക്കളയുവാനും മഹത്തായ ഒരു ജനതആകുവാനും നമുക്കു സാദ്ധ്യമാവൂ.ഞാൻ നേരത്തെ പറഞ്ഞതുപോലെ ഇപ്പോൾ നമ്മൾ വലിയൊരു രാജ്യത്തിലെ ക്ഷുദ്രരായ ജനങ്ങളാണ്. നാളെ നമ്മൾക്കു മഹത്തായൊരു രാജ്യത്തിലെ മഹത്തായൊരു ജനതയാവാം. ഈ മഹത്ത്വം തപസ്സിന്റെ തത്ത്വദർശനത്തിൽക്കൂടി മാത്രമേ നമുക്കു ലഭ്യമാവൂ. എല്ലാ തുറകളിലും കഠിനവും ആത്മാർത്ഥവുമായ ശ്രമം വേണം. വിദ്യാഭ്യാസമോ ശാസ്ത്രീയ ഗവേഷണമോ പണം സമ്പാദിക്കുന്നതോ രാഷ്ട്രീയമോ ഭരണമോ സാമൂഹ്യസേവനമോ മതമോ ഏതുരംഗമായാലും ശരി എളുപ്പം സമ്പാദിക്കാവുന്നതായി ഒന്നുമില്ല. ആത്മസാക്ഷാത്കാരംപോലും

ക്ഷിപ്രസാദ്ധ്യമല്ല; ധാരാളം കഷ്ടപ്പെട്ടാലേ അതു് കൈവരൂ. കഠോപനിഷത്തു് (3. 14) പറയുന്നപോലെ 'ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗ്ഗം പഥസ്തത് കവയോ വദന്തി' കത്തിയുടെ മൂർച്ചയേറിയ തലയ്ക്കൽ നടക്കുന്നമാതിരിയാണതു് – നടക്കാൻവിഷമം കടന്നുകിട്ടാനും കഷ്ടം എന്നു് ഋഷിമാർ പറയുന്നു.

പക്ഷെ ഇന്നു് എല്ലാം തന്നെ എളുപ്പമാണു്. നമ്മിൽ അധികം പേർക്കും മതമെന്നു്പറഞ്ഞാൽ എന്താണു് – വിദ്വാന്മാർക്കും പണ്ഡിതന്മാർക്കുമടക്കം ? അയാളോ അവരോ ഋഷീകേശത്തു് പോകുന്നു പുരോഹിതനു് അഞ്ചുറുപ്പികകൊടുക്കുന്നു ഒരു പശുവിന്റെ വാലിൽ പിടിക്കുന്നു; എന്നിട്ടു് സ്വർഗ്ഗത്തിലെത്തുമെന്നു് പ്രതീക്ഷിക്കുന്നു. അനവധി ആളുകാംക്കു് ഹിന്ദുമതമെന്നാൽ ഇങ്ങനെയുള്ള വിലകുറഞ്ഞ ആചാരങ്ങളാണു്.

ഒരു ഭാഗത്തു് ഈ വിലകുറഞ്ഞ മതവിശ്വാസാഭാസവും മറുഭാഗത്തു് വേദാന്തത്തിന്റെ അതിശക്തവും യുക്തിബദ്ധവും സാർവ്വലൌകികവുമായ ആത്മീയതയും ദർശനവും; ഇവ തമ്മിൽ എത്ര അന്തരമാണു്! വിവേകാനന്ദൻ പറഞ്ഞതുതന്നെ ഞാനും പറയട്ടെ. ഭാരതത്തിന്റെ മഹത്തായ ഭൂതകാലത്തെ മനസ്സിലാക്കുവാൻ കുറെയൊക്കെ വലുപ്പം നമുക്കുമുണ്ടായിരിക്കണം; കൊതുകിനു് സിംഹത്തിന്റെ ശക്തിമനസ്സിലാക്കുവാൻ സാദ്ധ്യമാണോ ? ഒരിക്കലുമില്ല. അതിനു് ഒരാനതന്നെ വേണം. നാമും സിംഹതുല്യരാവുമ്പോറം നമ്മുടെ സംസ്കാരത്തിന്റെ സഹജമായ ശക്തിയും പാശ്ചാത്യസംസ്കാരത്തിന്റെ ശക്തിയും നമുക്കു് മനസ്സിലാവും. ക്ഷുദ്രമനഃസ്ഥിതിക്കാരായിരുന്നുകൊണ്ടു് പാശ്ചാത്യസംസ്കാരത്തെ മനസ്സിലാക്കുവാൻ ശ്രമിക്കുമ്പോറം നമുക്കു് എന്താണു് കിട്ടുക ? അതിന്റെ വിലകുറഞ്ഞ കോക്കോകോലാ സംസ്കാരം മാത്രം! അമേരിക്കൻ അഥവാ യൂറോപ്യൻ സംസ്കാരത്തിന്റേയോ ചൈതന്യത്തിന്റേയോ ഏററവും ശ്രേഷ്ഠമായ അംശം ഇതല്ല എന്നു് നാം മനസ്സിലാക്കുന്നതുമില്ല –നാം ഇന്നു് ആദരവോടും അദ്ഭുതത്തോടുംകൂടി നമിക്കുന്ന ശ്രേഷ്ഠമായ പാശ്ചാത്യസംസ്കാരത്തെ സൃഷ്ടിച്ചതും വിദ്യാഭ്യാസരംഗത്തും ജീവിതത്തിൽത്തന്നേയും പ്രകടമായ സാഹസികത്വം നിറഞ്ഞ ആ ചൈതന്യം. ഭാരതത്തിന്റെയും പാശ്ചാത്യരുടെയും പരീക്ഷിതമായ മൂല്യങ്ങളെ നമ്മുടെ സ്വഭാവത്തിൽ സമന്വയിപ്പിക്കുവാൻ ഈ രാഷ്ട്രത്തെ ആഹ്വാനം ചെയ്തുകൊണ്ടുള്ള വിവേകാനന്ദന്റെ ആവേശംകൊള്ളിക്കുന്ന അനവധി എഴുത്തുകളിൽ ഒന്നിൽ നിന്നു് ഒരു ഖണ്ഡിക നിങ്ങളുമായി ഞാൻ പങ്കിട്ടുകൊള്ളട്ടെ. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V, പേജ് 92)

'സമത്വം; സ്വാതന്ത്ര്യം, പ്രവൃത്തി, ഊർജ്ജസ്വലത എന്നിവയുടെ ബോധത്തിൽ പാശ്ചാത്യരിൽ പാശ്ചാത്യനും, മതസംസ്കാരത്തിലും വാസനകളിലും നട്ടെല്ലുവരെ ഒരു ഹിന്ദുവായും ഇരിക്കുവാൻ നിങ്ങൾക്കു് സാധിക്കുമോ ? ഇതാണു് ചെയ്യേണ്ടതു്; നാം ഇതിൽ വിജയിക്കുകയും ചെയ്യും. നാമെല്ലാം ജനിച്ചിട്ടുള്ളതു് ഇതിനാണു്. നിങ്ങളിൽത്തന്നെ വിശ്വസിക്കുക. മഹത്തായ വിശ്വാസങ്ങൾ മഹത്തായ കർമ്മങ്ങളുടെ മാതാവാണു്. എപ്പോഴും മുന്നോട്ടു്! സാധുക്കളോടും മർദ്ദിതരോടും അനുകമ്പ–വേണമെങ്കിൽ മരണം വരിച്ചിട്ടും—അതാണു് നമ്മുടെ മുദ്രാവാക്യം'

പാശ്ചാത്യരിൽക്കണ്ട നാലു ഗുണങ്ങൾ നമ്മുടെ ജനങ്ങൾ ഉൾക്കൊള്ളേണ്ടതാണെന്നു് അദ്ദേഹം ആഗ്രഹിച്ചു; ജപ്പാൻകാരും ആർജ്ജിച്ചിട്ടുള്ളവയാണു് ഈ അടിസ്ഥാനമൂല്യമുള്ള ഗുണവിശേഷങ്ങൾ; സമത്വം, സ്വാതന്ത്ര്യം, അദ്ധ്വാനശീലം, ഊർജ്ജസ്വലത. സമത്വസ്വാതന്ത്ര്യങ്ങൾ; ഇവിടെയാണെങ്കിൽ നാം നമ്മുടെ വേലക്കാരേയും താഴ്ന്ന ജാതിക്കാരേയും നിസ്സാരന്മാരായി പരിഗണിക്കുന്നു; തങ്ങളെപ്പോലെ തന്നെയുള്ള സ്ത്രീപുരുഷന്മാരായാണു് അവിടത്തെ ആളുകൾ ഇവരെ കാണുന്നതു്; ഒരു ഡ്രൈവർ സിഗററ്റു് കൊളുത്തി കാറിലിരിക്കുന്ന തന്റെ യജമാനനു് കൊടുക്കുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. അയാൾ നിങ്ങളുടെ ജോലിക്കാരനായാലെന്താണു്; അയാളൊരടിമയല്ലല്ലോ, സ്വതന്ത്രനായൊരു മനുഷ്യനല്ലേ? മനുഷ്യർക്കിടയിലെ ഒരു മനുഷ്യനാണയാൾ; അയാൾക്കു് നിങ്ങളാണു് ശമ്പളമോ കൂലിയോ കൊടുക്കുന്നതെന്നതിനാൽ അയാളുടെ മനുഷ്യത്വം കുറയുന്നില്ലല്ലോ ! 1961–ൽ ഞാൻ ഓസ്ലോവിലെ നോർവ്വേ ബ്രോഡ്കാസ്റ്റിങ്ങ് സ്റ്റേഷൻ സന്ദർശിച്ചപ്പോൾ, ഒരു യുവതി, സ്ഥലമെല്ലാം കാണിച്ചുതന്നശേഷം എന്നെ അവിടത്തെ ലഘുഭക്ഷണശാലയിലേയ്ക്കു് കൊണ്ടുപോയി; അവിടെ അപ്പോൾ ആളുകൾ നിറഞ്ഞിരുന്നു; അവരെ ചൂണ്ടിക്കാണിച്ചുകൊണ്ടു് ആ യുവതി പറഞ്ഞു: സ്വാമി, ഇവിടെ ഞങ്ങളുടെ എല്ലാ വിഭാഗത്തിലും പെട്ട ഉദ്യോഗസ്ഥന്മാർ ഭക്ഷണം കഴിക്കുന്നതു് കാണാം, ഡയറക്ടർമുതൽ ശിപായിവരെ; ജീവനക്കാരുടെ ഇടയിൽ യാതൊരു വിവേചനവും ഞങ്ങൾ കാണിക്കാറില്ല.

ഇതാണു് പ്രായോഗികമായ ജനാധിപത്യം; ഈ കാഴ്ച കണ്ടു് സന്തുഷ്ടനായ ഞാൻ അദ്ഭുതപ്പെട്ടു: എപ്പോഴാണു് ഇങ്ങനെയൊരു സ്വർഗ്ഗം ഭാരതത്തിൽ ജാതമാവുക. ജാതിയിലധിഷ്ഠിതമായ വ്യത്യാസങ്ങളിലും വിവേചനങ്ങളിലും നിമഗ്നരായ ജനങ്ങളുടെ നാട്ടു്; ഇപ്പോൾ ഇന്നത്തെ തൊഴിലിലധിഷ്ഠിതമായ വർഗ്ഗവ്യത്യാസങ്ങളും അതോടു ചേരുന്നു !

പാശ്ചാത്യരാജ്യങ്ങളിൽ, എൺപതു് വയസ്സ പ്രായമായ സ്ത്രീകരം ദിവസേന കുറെ മണിക്കൂറുകരം പണിയെടുക്കുന്നതു് ഞാൻ കണ്ടിട്ടുണ്ടു്; വീടു് വൃത്തിയാക്കുക, വസ്ത്രങ്ങരം അലക്കുക, സാധനസാമഗ്രികളെ വൃത്തിയായി വെയ്ക്കുക മുതലായവ; ആളുകരം ചുറുചുറുക്കു് കാണിക്കുന്നു—പ്രബുദ്ധവും ജാഗരൂകവുമായ ഒരു മനസ്സു്; അവരുടെ അദ്ധ്വാനവും കഠിനമാണു്; അലസരായിരിക്കുവാനും, മണിക്കൂറുകളോളം നിരത്ഥകസംഭാഷണങ്ങളിൽ ചിലവു ചെയ്യുവാനും അവർ ഇഷ്ടപ്പെടുന്നില്ല.

ഇങ്ങനെ അദ്ഭുതമായൊരു വീക്ഷണപരിവത്തനം ഭാരതത്തിൻെറ സാമൂഹികദൃശ്യത്തിൽ വരേണ്ടതുണ്ടു്; ഇതിനുള്ള മാഗ്ഗം മനുഷ്യസമത്വബോധവും സേവനോന്മുഖതയും ശക്തിപ്പെടുത്തുകയും അതേ സമയം ആത്മീയസംസ്കാരത്തിലും പ്രചോദനങ്ങളിലും നട്ടെല്ലുവരെ ഹിന്ദുവായിരിക്കയുമാണു്.

ഈ രണ്ടുതരം ഗുണങ്ങളും സൌഭാഗ്യങ്ങളും നമ്മുടെ ദേശീയസ്വഭാവത്തിൽ നാം സമന്വയിപ്പിക്കുമ്പോരം, സാവ്വദേശീയ സമാധാനത്തിനും മനുഷ്യസ്നേഹത്തിനും അപ്പിതമായ മഹത്തും ശക്തവുമായൊരു രാഷ്ട്രത്തെ സൃഷ്ടിക്കുവാൻ നാം പ്രാപ്തരാവും. ഭാവിഭാരതത്തെ സ്വാമി വിവേകാനന്ദൻ വിഭാവനം ചെയ്തതു് ഈ രൂപത്തിലാണു്. 1897_ൽ അദ്ദേഹം മദിരാശിയിൽ ചെയ്ത പ്രസംഗങ്ങളിലെ അവസാനത്തെ അഞ്ചെണ്ണത്തിൻെറ ശീഷ്കം 'ഭാരതത്തിൻെറ ഭാവി' എന്നാണു്. 'നമ്മുടെ മുമ്പിലുള്ള കത്തവ്യ'ത്തെപ്പററി അദ്ദേഹം നേരത്തെ മദിരാശിയിൽ ചെയ്ത പ്രസംഗത്തിൽ, സുദീഘമായ ഭാരതചരിത്രത്തിലെ ആധുനികമായ അദ്ധ്യായത്തിൻെറ മഹത്തായ സാദ്ധ്യതകളെ അദ്ദേഹം വിവരിക്കുകയുണ്ടായി. (വിവേകാനന്ദസാഹിത്യസവ്വസ്വം ഭാഗം III, പേജ് 162)

'ഇന്നു് പുരാതനഗ്രീക്കു്കാരൻ പുരാതന ഹിന്ദുവിനെ ഭാരതത്തിൻെറ മണ്ണിൽ കൂട്ടിമുട്ടുകയാണു്. അങ്ങനെ പതുക്കെ, നിശ്ശബ്ദമായി, ഉത്തേജനം വന്നു ചേൻറിരിക്കുന്നു. ഈ ശക്തികരം ഒത്തുചേൻറാണു് നമ്മുടെ ചുററും കാണുന്ന വിശാലവും ചൈതന്യദായകവുമായ പുനരുത്ഥാനപ്രസ്ഥാനത്തിനു് രൂപം നല്കിയതു്. ജീവിതത്തെപ്പററി കൂടുതൽ വിശാലവും ഉദാരവുമായൊരു സങ്കല്പമാണു് നമ്മുടെ മുന്നിലുള്ളതു്. ആദ്യം നാം കുറെയൊക്കെ മോഹിതരായി വസ്തുതകളെ സങ്കോചിപ്പിക്കുവാൻ കൊതിച്ചുവെങ്കിലും, ഇന്നു് പ്രവൃത്തമായിട്ടുള്ള ഉദാരപ്രവണതകളും ജീവിതത്തെപ്പററിയുള്ള വിശാലതരസങ്കല്പങ്ങളും നമ്മുടെ പ്രാചീനഗ്രന്ഥങ്ങളുടെ പൊരുളിൻെറ തന്നെ യുക്തിയുക്തമായ

ഒരു വ്യാഖ്യാനമാണെന്നു് നാം കണ്ടുപിടിച്ചു വരികയാണു്. ഇന്നത്തെ ജീവിതസങ്കല്പങ്ങളും മററും ചെയ്യുന്നതു്, നമ്മുടെ പൂർവ്വികന്മാരുടെ പ്രാഥമികസങ്കല്പങ്ങളെത്തന്നെ, വഴങ്ങാത്ത യുക്തി അവസ്ഥ നിർണ്ണയിച്ച ഫലത്തിൽ കൊണ്ടെത്തിക്കുകയാണു്. വിശാലമാകുക—ഇതാണു് നമ്മുടെ ആകാംക്ഷകളുടെ അന്ത്യം. നാമാകട്ടെ, നമ്മുടെ ശാസ്ത്രങ്ങളിൽ ക്ലപ്തമാക്കിയ പദ്ധതികൾക്കെതിരായി, എപ്പോഴും നമ്മെത്തന്നെ കൂടുതൽ ക്ഷുദ്രരാക്കുകയാണു് ചെയ്തിട്ടുള്ളതും.'

പ്രാചിയും പ്രതീചിയും ആധുനികഭാരതത്തിൽ സമന്വയം പ്രാപിയ്ക്കുയാണു്. പുരാതനഗ്രീക്കുകാരുടെ ഊർജ്ജസ്വലതയെ—ഇതുതന്നെയാണു് ആധുനികപാശ്ചാത്യരുടേയും ജപ്പാൻകാരുടേയും ചൈതന്യവും—നമുക്കു് പൈതൃകമായി ലഭിച്ചിട്ടുള്ള ദേശീയചൈതന്യവുമായി നമുക്കു് സമന്വയിപ്പിക്കാം. ഇതുവഴി, ഭാരതീയമോ, പാശ്ചാത്യമോ പൌരസ്ത്യമോ മാത്രമല്ലാത്ത, ഒരു പൂർണ്ണമായ മാനുഷികസംസ്കാരം നമുക്കു് ഇവിടെ വളർത്തിയെടുക്കാം.

നമ്മുടെ മഹാനായ ഋഷി മനു ഇതു ചെയ്യുവാൻ തന്നെയാണു് നമ്മെ ആഹ്വാനം ചെയ്തിട്ടുള്ളതു്.

ശ്രദ്ധധാനഃ ശുഭാം വിദ്യാം ആദദീതാവരാദപി
അന്ത്യാദപി പരം ധർമ്മം സ്ത്രീരത്നം ദുഷ്കുലാദപി.

അഗാധമായ വിശ്വാസത്തോടുകൂടി, ഏററവും താഴ്ന്നവരിൽനിന്നുപോലും ശുദ്ധമായ ജ്ഞാനം സമ്പാദിക്കുക; ചണ്ഡാളനിൽനിന്നുപോലും ധർമ്മം സ്വീകരിക്കുക: പാപയോനിയിൽനിന്നു വന്നവളാണെങ്കിലും സ്ത്രീരത്നമാണെങ്കിൽ ഭാര്യയായി സ്വീകരിക്കുക.

ഇങ്ങനെയുള്ള ഒരു തുറന്ന മനസ്സു്, എല്ലാ രാജ്യങ്ങളിൽനിന്നും വരുന്ന വിജ്ഞാനത്തിലേയ്ക്കും സംസ്കാരത്തിലേയ്ക്കും തുറന്ന ഒരു മനസ്സ—നമുക്കു് സ്വായത്തമായാൽ, ആധുനികയുഗത്തിൽ, നമ്മുടെ സംസ്കാരത്തിന്റെ സാർവ്വദേശീയവും മാനുഷികവുമായ മാനങ്ങൾ കെട്ടിപ്പടുക്കുവാൻ നമുക്കു് സാദ്ധ്യമാവും.

## 26 ഉപസംഹാരം

ഈ ഗ്രന്ഥരക്ഷാഗാരം ഇപ്രകാരമുള്ള പ്രസംഗങ്ങളുടെ ഒരു പരമ്പര സംഘടിപ്പിക്കുമെന്നു് ശ്രീ പാർത്ഥസാരഥി എന്നോടു പറയുകയുണ്ടായി; ഞാൻ ഇതിലെ ആദ്യത്തെ പ്രഭാഷണം ഉദ്ഘാടനം ചെയ്യുവാൻ നിയുക്തനായിരിക്കയാണു്. ഇതു് നിർവ്വഹിക്കുന്നതിൽ എനിക്കു് അത്യധികം സന്തോഷമുണ്ടു്. വിദ്യാന്വേഷണത്തിന്റേയും

വിദ്യാപ്രചരണത്തിൻേറയും അന്തരീക്ഷം, തപസ്സിന്റെ അന്തരീക്ഷം, തങ്ങിനില്ക്കുന്ന ഇതുപോലുള്ള സ്ഥാപനങ്ങളിൽ വരുമ്പോഠം, ഞാൻ ഉത്തേജിതനാവുന്നു. കഴിഞ്ഞ ഏപ്രിൽ മാസത്തിൽ, തിരുമലതിരുപ്പതി ദേവസ്ഥാനത്തിന്റെ ഒരു കോടി ക. ചെലവു വരുന്ന ഗ്രന്ഥാലയത്തിൻേറയും ഗവേഷണകേന്ദ്രത്തിൻേറയും ശിലാസ്ഥാപനം നടത്തുവാൻ അവിടത്തെ കാര്യനിർവ്വഹണാധികാരി എന്നെ തിരുപ്പതിയ്ക്കു ക്ഷണിക്കയുണ്ടായി. മഹത്തായൊരു ആത്മീയ, വിദ്യാഭ്യാസ കേന്ദ്രമായ തിരുപ്പതിയിൽ ഇവിടത്തെപ്പോലെയുള്ളൊരു ഗവേഷണ കേന്ദ്രം വരുമെന്നതിൽ എനിക്ക് സന്തോഷം തോന്നി. ആന്ധ്രപ്രദേശം കൃഷിയിൽ സമ്പന്നമാണ്; വ്യവസായത്തിൽ അതു് അനുദിനം അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കുന്നു; വിദ്യാഭ്യാസം പ്രചരിപ്പിയ്ക്കുന്നതിലും നിരക്ഷരതയുടേയും അജ്ഞതയുടേയും അന്ധകാരത്തെ ബഹിഷ്കരിക്കുന്നതിലും ആന്ധ്ര ഇന്നു് ഉദ്യുക്തമാണ്. ഭാരതത്തിന്റെ ഇതരഭാഗങ്ങളെപ്പോലെ, അതിനും വിദ്യയും ആശയങ്ങളും വികസിപ്പിച്ചെടുക്കുന്നതിൽ മഹത്തായൊരു പാരമ്പര്യമുണ്ട്. അതിന്റെ ചരിത്രത്തിലുടനീളം ഭാരതാംബ സങ്കല്പങ്ങളുടേയും ദർശനങ്ങളുടേയും സമൃദ്ധമായ ഗർഭാശയമായിരുന്നിട്ടുണ്ട്; ആധുനികകാലത്തിൽപ്പോലും, ശ്രീരാമകൃഷ്ണനേയും വിവേകാനന്ദനേയും പോലെയുള്ള ഗുരുക്കന്മാരിൽക്കൂടി അവഠം സാർവ്വലൌകികസങ്കല്പങ്ങഠംക്കും ആശയങ്ങഠംക്കും ജന്മം കൊടുത്തിട്ടുണ്ട്; ശതാബ്ദദീർഘമായ മാനസികനിശ്ചലതയേയും വില കുറഞ്ഞ ഭാവങ്ങളേയും രീതികളേയും വിച്ഛേദിച്ച്, വിദ്യാന്വേഷണത്തിൻേറയും വിദ്യാപ്രചരണത്തിൻേറയും തപസ്സിൽക്കൂടെ സർഗ്ഗാത്മകതയും ചൈതന്യവും ആർജ്ജിക്കുവാൻ ഓരോ ഭാരതീയനും ഇന്നു് സന്ദർഭം ലഭിച്ചിരിയ്ക്കയാണ്; ഈ തപസ്സ് നമ്മുടെ സംസ്കാരത്തിൽ പറഞ്ഞിട്ടുള്ളപോലെ, സ്വഭാവദാർഢ്യത്തിലേയ്ക്കു നയിക്കുന്നു. —ആചാരഹീനം ന പുനന്തി വേദാഃ—; ഉയന്ന സ്വഭാവത്തിൽ പുഷ്ടിതമായില്ലെങ്കിൽ ജ്ഞാനം മനുഷ്യനെ പോഷിപ്പിക്കുകയോ സംരക്ഷിക്കുകയോ ചെയ്യില്ല. നിങ്ങഠംക്കെല്ലാവക്കും നന്ദി.

# 31

## യുവത്വവും മാനവികഭാഗധേയവും *

### 1 ആമുഖം

യുവത്വത്തേയും മാനവികഭാഗധേയത്തേയുംപററി സംസാരിക്കുവാൻ നിങ്ങളോടൊപ്പം ഇവിടെയുണ്ടായിരിക്കാൻ സാധിച്ചതിൽ ഞാൻ സന്തുഷ്ടനാണ്. പലരിലും, പ്രത്യേകിച്ചും അവർ യുവാക്കളായിരിക്കുമ്പോഠം, ഒരു തരം ആദശ്ശാലിത്വം കാണാവുന്നതാണ്; ഏതെങ്കിലും ശ്രേഷ്ഠമായൊരു കൃത്യം നിർവ്വഹിക്കുവാനുള്ള ഒരു മോഹം, ജീവിതത്തിൽ വലിയ കാര്യങ്ങഠം ചെയ്യണമെന്ന സ്വപ്നം കാണൽ, യുവത്വത്തിൻെറ ഭാവമാണത്. 16 നും 25 നും ഇടയിലായിരിക്കുമ്പോഠം മിക്ക യുവതീയുവാക്കന്മാരും സ്വപ്നം കാണും. 'ഞാൻ ഈ ജീവിതത്തെ എങ്ങനെയാണ് കൈകാര്യം ചെയ്യേണ്ടത് ? ലോകത്തിൽ ഞാൻ എന്തു പങ്കാണ് നിർവ്വഹിക്കേണ്ടത് ?' ഇങ്ങനെ തൻെറ ഭാവിയെപ്പററി സ്വപ്നം കാണുന്നതു് ആവേശം പകരുന്നൊരനുഭവമാണ്. ഇതു് യുവത്വത്തിൻെറ പ്രത്യേക അവകാശമാണ്; മനുഷ്യരാശിയുടെ ഭാവി ഇത്തരം സ്വപ്നങ്ങളെയും അവയെ പ്രായോഗികമാക്കുവാൻ നടത്തുന്ന തയ്യാറെടുപ്പിനേയും ആശ്രയിച്ചിരിക്കും.

### 2 ലോകത്തെ ഇളക്കിമറിച്ച രണ്ടു യുവാക്കഠം

നമ്മുടെ ചരിത്രത്തിൽ യുവാക്കളായിരിക്കുമ്പോഠം ഇങ്ങനെ സ്വപ്നം കാണുകയും തങ്ങളുടെ ജീവിതത്തിൽത്തന്നെ അവയെ സഫലീകരിക്കുകയും ചെയ്ത രണ്ടു മഹാന്മാരെ നമുക്കു കാണാം. ആദ്യമായി, ക്രിസ്തുവിനു മുമ്പ് ആറാം ശതാബ്ദത്തിൽ ജീവിച്ച ബുദ്ധൻ. ആദ്യകാലത്തു് അദ്ദേഹത്തിൻെറ നാമധേയം സിദ്ധാത്ഥനെന്നായിരുന്നു; പിന്നീട് അദ്ദേഹം ഗൗതമനെന്നറിയപ്പെട്ടു. അദ്ദേഹം ജനിച്ചപ്പോഠം, പുണ്യാത്മാക്കഠം പലരും വന്ന് ആ ശിശുവിനെ കണ്ടു.

---

* 1982 മാർച്ച് 23-ാംനു ന്യൂഡൽഹിയിലെ രാമകൃഷ്ണമിഷനിൽ ചെയ്ത പ്രസംഗത്തിൻെറ ശബ്ദലേഖനത്തെ ആധാരമാക്കിയതു്.

അതു സ്വപ്നം കണ്ടു തുടങ്ങിയിരുന്നില്ല, ക്രാന്തദർശികളായ ആ മഹാത്മാക്കൾ ആണ് അന്ന് സ്വപ്നം കണ്ടത്; അവരുടെ പ്രവചനം ഇതായിരുന്നു; 'ഈ ശിശു വ്യാവഹാരികലോകത്തിൽത്തന്നെ ജീവിക്കുകയാണെങ്കിൽ, അവനൊരു ചക്രവർത്തിയാവുകയും, വലിയ അധികാരങ്ങൾ കൈയാണ്ട് അത്യധികം നന്മ വരുത്തുകയും ചെയ്യും.' ഒരു ചിത്രം ഇതായിരുന്നു; അവർ വേറൊന്നം കൊടുത്തു: 'പക്ഷേ ഈ കുട്ടി ലോകത്തെ ത്യജിക്കുകയാണെങ്കിൽ, അവൻ ആത്മാവിൻെറ ചക്രവർത്തിയാവുകയും ലക്ഷോപലക്ഷം മാനവഹൃദയങ്ങളിൽ പ്രവേശിക്കയും ചെയ്യും'. ഈ രണ്ടു സാദ്ധ്യതകളും ആ ശിശുവിലുണ്ടായിരുന്നു; പിന്നീട് എന്താണ് സംഭവിച്ചതെന്ന് നമുക്കറിയാം. യുവാവായിരിക്കുമ്പോൾ സിദ്ധാർത്ഥൻ ഈ പ്രവചനത്തെപ്പററി അറിഞ്ഞിരുന്നു. സിദ്ധാർത്ഥനെ അത്യധികം സ്നേഹിച്ചിരുന്ന അദ്ദേഹത്തിൻെറ പിതാവ്, അദ്ദേഹത്തെ അടുത്ത രാജാവായി വാഴിക്കുവാൻ തയ്യാറെടുക്കുകയായിരുന്നു. അദ്ദേഹത്തിനു 29 വയസ്സാവുന്നതിനു മുമ്പു തന്നെ, രണ്ടാമത്തെ പ്രവചനം അദ്ദേഹത്തിൻെറ മനസ്സിൽ ശക്തമായി ഉയൎന്നുവന്നു; അതു് വളരെ ആകർഷകമായി അദ്ദേഹത്തിനു തോന്നി; അദ്ദേഹം ധീരമായൊരു തീരുമാനമെടുത്തു. 'ധനത്തിൻേറയും അധികാരത്തിൻേറയും ഉല്ലാസത്തിൻേറയുമായ ലോകത്തെ ത്യജിച്ച്, ഞാൻ ആത്മീയലോകത്തിലെ ചക്രവർത്തിയാവും.' ലോകത്തെത്തന്നെ ഇളക്കിമറിച്ചൊരു തീരുമാനമായിരുന്നു അതു്. 29 വയസ്സിൽ, യുവത്വവും ആരോഗ്യവും ഓജസ്സുമുണ്ടായിരുന്നപ്പോൾ, സിദ്ധാർത്ഥൻ ചെയ്ത ത്യാഗത്തെപ്പററിയ ചിത്രം ചരിത്രകാരന്മാരും, കലാകാരന്മാരും, എഴുത്തുകാരും നമുക്കു തന്നിട്ടുണ്ടു്. അദ്ദേഹം എന്താണ് സാധിച്ചതു്? ഗൃഹത്തിൽനിന്നു് ഗൃഹഹീനതയിലേയ്ക്കു നടന്നുപോയ അദ്ദേഹം ബുദ്ധഗയയിലെ വനാന്തരങ്ങളിലെ ഏകാന്ത നിശ്ശബ്ദതയിൽ, ബുദ്ധനായി, വെളിച്ചം കണ്ട ആളായി. പിന്നീടു്, അടുത്ത ആയിരം വർഷങ്ങളിൽ, അദ്ദേഹം ഭാരതത്തിലും ഏഷ്യയിലും കോടിക്കണക്കിനുള്ള ജനങ്ങളുടെ ഹൃദയങ്ങളിലേയ്ക്കു കടന്നു ചെന്നു. സ്വപ്നം കാണുകയും അതിനെ സാക്ഷാത്കരിക്കുകയും ചെയ്തു്, ലോകചരിത്രത്തിൽ വിപുലമായ സ്വാധീനം ചെലുത്തിയ ഒരു യുവാവിൻെറ മഹത്തായൊരുദാഹരണമാണിതു്.

ഞാൻ തിരഞ്ഞെടുത്തിട്ടുള്ള രണ്ടാമത്തെ ഉദാഹരണം നമ്മുടെ കാലത്തേതുതന്നെയാണ്, സ്വാമി വിവേകാനന്ദൻ. ചെറുപ്പമായിരിക്കുമ്പോൾ, വിവേകാനന്ദൻ കടുത്ത ആദർശശാലിയായിരുന്നു. ധൈര്യവും നിർഭയത്വവും, ഉറച്ച മനസ്സും, ബലിഷ്ഠശരീരവുമുള്ളൊരു യുവാവു്, ബാല്യകാലത്തു്, അദ്ദേഹം ഉറങ്ങാൻ പോവുമ്പോൾ,

തൻെറ ഭാവി മഹത്ത്വത്തിൻെറ രണ്ടു ചിത്രങ്ങൾ അദ്ദേഹത്തിൻെറ മനസ്സിൽക്കൂടി പോവും; ഒന്നു് സമർത്ഥനായൊരു വ്യക്തി എന്ന നിലയിൽ ലോകസംഗ്രഹത്തിനു് അദ്ഭുതകരമായ സേവനങ്ങൾ നടത്തിയ ഒരു ഗൃഹസ്ഥൻേറതു്; രണ്ടു്, ദൈവത്തിൽമാത്രം വിശ്വസിച്ചു് പരിവ്രാജക ജീവിതം നയിച്ചു്, മനുഷ്യനു് അത്യധികം നന്മ ചെയ്യുന്നൊരു സന്ന്യാസി. ഈ രണ്ടു ചിത്രങ്ങൾ ദിവസേന എന്ന വണ്ണം അദ്ദേഹത്തിൻെറ മനസ്സിൽ ആധിപത്യം പുലർത്തി. അദ്ദേഹം സ്വീകരിച്ച ജീവിതരീതിക്കു് രൂപംകൊടുത്തതു് ശ്രീരാമകൃഷ്ണനാണു്; അദ്ദേഹം ലോകത്തെ ത്യജിക്കുകയും, ഒരു സന്ന്യാസിയായി, കിഴക്കും പടിഞ്ഞാറുമുള്ള ജനങ്ങളെ പ്രബുദ്ധരാക്കുകയുംചെയ്തു. ലോകത്തെമ്പാടുമുള്ള ലക്ഷോപലക്ഷം ജനങ്ങൾക്കു് അദ്ദേഹം ശക്തിയും ധൈര്യവും ഉത്സാഹവും പ്രദാനംചെയ്തു; ഇപ്പോഴും ചെയ്തുകൊണ്ടിരിക്കുന്നു; ഭാവിയിൽ ചെയ്യുകയുമുണ്ടാവും. പുതിയൊരു സന്ന്യാസി സമ്പ്രദായം അദ്ദേഹം സ്ഥാപിച്ചു—രാമകൃഷ്ണമിഷൻ; അതിൽ ബുദ്ധൻേറയും ക്രിസ്തുവിൻേറയും ശങ്കരാചാര്യരുടേയും സന്ന്യാസമുറകളുടെ സങ്കല്പങ്ങളേയും ആദർശങ്ങളേയും സംയോജിപ്പിച്ചിരിക്കുന്നു.

## 3 മനുഷ്യനും അവൻെറ മഹത്തായ ഭാഗധേയവും

പലതിൽനിന്നുമായി രണ്ടു് ഉദാഹരണങ്ങൾ മാത്രമാണു് ഇവ. പക്ഷേ യുവാക്കന്മാരുടെ ജീവിതത്തിൽ ഇങ്ങനെയുള്ള സ്വപ്നങ്ങളുടെ പ്രവർത്തനങ്ങൾ എല്ലാവർക്കും കാണാവുന്നതാണു്. 'ഞാൻ ആരാണാവുക? എങ്ങനെയാണു് ഞാൻ എൻെറ ഭാവിക്കു് രൂപംകൊടുക്കേണ്ടതു്? എനിക്കു ലഭ്യമായിട്ടുള്ള മാനസികശാരീരികചൈതന്യത്തിൻെറ ഈ ശകലംകൊണ്ടു് ഞാൻ എന്താണു് ചെയ്യുവാൻ പോകുന്നതു്?' ഇന്നു് ഭാരതത്തിൽ, എല്ലാ യുവാക്കന്മാരും ഇങ്ങനെ സ്വപ്നംകാണുകയും, തങ്ങളുടെ ജീവിതത്തെ ദൃഢമായ അസ്ഥിവാരങ്ങളിൽ ഉറപ്പിച്ചു്, ഈ സ്വപ്നങ്ങളെ സാക്ഷാത്കരിക്കുവാൻ ഉദ്യമിക്കുകയും വേണം. ഇതിൽ അവർക്കു് സഹായവും മാർഗ്ഗദർശിത്വവും ആവശ്യമാണെങ്കിൽ ഈ രാജ്യത്തിൻെറ സാംസ്കാരികവും ആത്മീയവുമായ പൈതൃകത്തിൽനിന്നു് മഹത്തായ സഹായവും ആവേശവും ലഭിക്കുന്നതായിരിക്കും. അവർ സ്വയം പ്രഖ്യാപിക്കണം; 'ഏതു വഴിയാണു് ഞാൻ എടുക്കേണ്ടതു്? എനിക്കു തീർച്ചയില്ല, പക്ഷേ ഒരു കാര്യം എനിക്കു് ഉറപ്പാണു്—ആത്മവിശ്വാസവും ആത്മശ്രദ്ധയും വളർത്തിയെടുക്കണം; എൻെറ ഭാവിയിലും ജീവിതത്തിൻെറ അർത്ഥത്തിലും എനിക്കു വിശ്വാസം വേണം. സർഗ്ഗാത്മകമായി പ്രവർത്തിച്ചു്, ജീവിതത്തിൽ ശ്രേഷ്ഠത ആർജ്ജിക്കണം. ഒരിക്കലും മുഷിപ്പനോ, വെറുങ്ങലിച്ചവനോ, ചലനമില്ലാത്തവനോ ആവരുതു്.'

ഇങ്ങനെയുള്ള ശക്തവും സുദൃഢവുമായ ആദർശശാലിത്വം നമ്മുടെ യുവാക്കളിലുണ്ടായിരിക്കണം; ജീവിതം മുഴുവനും അവർ അതിനെ വെച്ചുപുലർത്തുകയും വേണം. ഈവിധത്തിലുള്ള ജീവിതവീക്ഷണം വളർത്തിയെടുക്കുന്നതിൽ വിജയികളാവുന്നവർക്ക്, ജീവിതത്തിൻെറ എല്ലാ തുറകളിലും—ഗൃഹസ്ഥൻ, പൗരൻ, സന്ന്യാസി—ആവശ്യമായ മാർഗ്ഗനിർദ്ദേശം നമ്മുടെ സമ്പന്നമായ ആത്മീയപൈതൃകത്തിൽ നിന്നു ലഭിക്കും. ഭാരതീയപാരമ്പര്യത്തിൽ ഗൃഹസ്ഥൻ പരിണതനായൊരു വ്യക്തിയായിട്ടാണ് ചിത്രീകരിക്കപ്പെട്ടിട്ടുള്ളത്. മനു, തൻെറ സ്മൃതിയിൽ സമൂഹത്തിലെ ഏററവും പ്രധാന ആളായിട്ടാണ് ഗൃഹസ്ഥനെ ചിത്രീകരിക്കുന്നത് (മനുസ്മൃതി 3. 78):

> യസ്മാത് ത്രയോപ്യാശ്രമിനോ ജ്ഞാനേനാന്നേന ചാന്വഹം
> ഗൃഹസ്ഥേനൈവ ധാര്യന്തേ തസ്മാദ് ജ്യേഷ്ഠാശ്രമോ ഗൃഹീ.

മററു മൂന്നു ആശ്രമങ്ങളിലേയും സ്ത്രീകളേയും പുരുഷന്മാരേയും കുട്ടികളേയും ഗൃഹസ്ഥനാണ്. ജ്ഞാനംകൊണ്ടും അന്നംകൊണ്ടും എപ്പോഴും നിലനിർത്തുന്നതും പോഷിപ്പിക്കുന്നതും. അതിനാൽ ഗൃഹസ്ഥൻേറതാണ് സർവ്വപ്രധാനമായ ആശ്രമം.

ജ്യേഷ്ഠ ആശ്രമം എന്നുവെച്ചാൽ സർവ്വപ്രധാനമായ ആശ്രമം. തൻെറ കർമ്മംകൊണ്ടും, ത്യാഗംകൊണ്ടും, ബുദ്ധികൊണ്ടും അയാറം സമൂഹത്തെ നിലനിർത്തുന്നു. കഴിഞ്ഞ ചില ശതാബ്ദങ്ങളായി നാം വളർത്തിക്കൊണ്ടുവന്നിട്ടുള്ള പൌരന്മാരിൽനിന്ന് വിഭിന്നമാണ് ഈ ആറം; അവർ തൻെറ ഗൃഹത്തിനുള്ളിൽ തൻെറ താല്പര്യങ്ങളെ ഒതുക്കിനിർത്തുന്ന ജൈവികചോദിതരായ വ്യക്തികളാണ്. ആധുനികസങ്കല്പത്തിൽ, തൻെറ ചെറിയ രക്തബന്ധവലയത്തെ അതിക്രമിച്ചുകൊണ്ടുള്ള താല്പര്യങ്ങളും, സഹാനുഭൂതിയും, പ്രവർത്തനങ്ങളും ഉള്ളവനും, സമൂഹത്തിൽ ജീവിച്ച്, പ്രവർത്തിച്ച് അതിൻെറ ഭാഗധേയത്തെ നിർണ്ണയിക്കുന്നവനുമാണ് പൌരൻ. ഇങ്ങനെ നോക്കിയാൽ പൌരത്വം ഒരു രാഷ്ട്രീയസങ്കല്പം മാത്രമല്ല; അതിന് ധാർമ്മികമായൊരു വശവുമുണ്ട്. ഒരു ഗൃഹസ്ഥൻ പൌരനായി വളരുന്നതിൽ ആത്മീയമായ ഒരു വളർച്ച അടങ്ങിയിട്ടുണ്ട്. ആ വളർച്ച രക്തബന്ധത്തിൻെറ പരിമിതിക്കപ്പുറം മനുഷ്യനെ എത്തിക്കുകയും, സമൂഹത്തിലെ മററംഗങ്ങളുമായി സഹതാപപൂർണ്ണമായ ബന്ധങ്ങളിൽ അവനെ തല്പരനാക്കുകയും ചെയ്യുന്നു. ഇതിനേക്കാറം ശ്രേഷ്ഠമായി എന്താണുള്ളത്. ഈ രാജപാത രാജ്യത്തിലെ യുവതീയുവാക്കന്മാർക്കെല്ലാം തന്നെ തുറന്നുകിടക്കുകയാണ്.

നമ്മുടെ പാരമ്പര്യം വേറൊരു രാജപാതയിലേയ്ക്കും വിരൽ ചൂണ്ടുന്നുണ്ട്— ത്യാഗത്തിൻേറയും സേവനത്തിൻേറയും മാർഗ്ഗം. 'സുഖ

ദുഃഖസമ്മിശ്രമായ ഈ ലോകത്തെ ഞാൻ ത്യജിക്കും; എല്ലാ ജൈവിക, ഐന്ദ്രിയകെട്ടുപാടുകളിൽനിന്നും ഞാൻ മുക്തനാവും, സത്യത്തെ ഞാൻ നേരിട്ട് അന്വേഷിക്കും; ജാതിക്കും മതത്തിനും വർണ്ണത്തിനും അതീതമായി ഞാൻ മനുഷ്യരുമായി സ്നേഹബന്ധം പുലർത്തും.' ബുദ്ധനിലും ശങ്കരനിലും വിവേകാനന്ദനിലും പ്രകടമായ സന്ന്യാസപരമായ വീക്ഷണത്തിന്റെ സാർവ്വലൌകികവും സ്വാതന്ത്ര്യവുമായ ഈ ഭാവവും, നമ്മുടെ യുവജനങ്ങൾക്ക് പിൻതുടരാവുന്ന ഒരു മാർഗ്ഗമാണ്.

ബന്ധപ്പെട്ട വ്യക്തിക്കും, സമൂഹത്തിന് പൊതുവിലും അത്യധികം അർത്ഥപൂർണ്ണമായ ഈ രണ്ടു മാർഗ്ഗങ്ങളും നമ്മുടെ യുവജനങ്ങളുടെ മുമ്പിൽ തുറന്നു കിടക്കുന്നു. നമുക്കാവശ്യമായതു് തൻകാര്യവ്യഗ്രതയേയും, അശ്രദ്ധയേയും മാർഗ്ഗബോധമില്ലായ്മയേയും ത്യജിക്കലാണ്; മനുഷ്യന്റേയും അവന്റെ മഹത്തായ ഭവിതവ്യതയേയുംപററി ശരിയായ ധാരണയില്ലായ്മ ഇന്നു് നമ്മുടെ യുവാക്കളെ പീഡിപ്പിക്കുന്നു. അനന്തമായ സാദ്ധ്യതകൾ മനുഷ്യനിൽ മറഞ്ഞു കിടക്കുന്നുണ്ടു്. അവനു് വിജ്ഞാനം സമ്പാദിക്കുവാനും സ്വഭാവവൈശിഷ്ട്യം നേടുവാനും സത്യത്തെ സാക്ഷാത്കരിക്കുവാനും സാധിക്കും. മനുഷ്യേതരജീവികൾക്കൊന്നിനും ഇതു സാദ്ധ്യമല്ല. മൃഗങ്ങളുടെ ജീവിതം വേദനയിലും സന്തോഷത്തിലും കുടുങ്ങി കിടക്കുകയാണ്. ഇവയെ അനുഭവിക്കമാത്രമല്ല അതിജീവിക്കുവാനും, വിജ്ഞാനവും സ്വഭാവമേന്മയും സമ്പാദിക്കുവാനും തദ്വാരാ സത്യത്തെ ആവിഷ്കരിക്കുവാനും മനുഷ്യനു മാത്രമേ കഴിയുകയുള്ളു.

## 4 ആദർശശാലികളായ യുവാക്കളെ ലോകത്തിനാവശ്യം

ഇത്തരം ആദർശശാലിത്വത്താൽ ആവേശഭരിതനായി, ചെറുപ്പം മുതല്ക്കേ ഒരു യുവാവു് ശ്രേഷ്ഠതയുടെ മാർഗ്ഗത്തിൽ കാൽവെക്കുമ്പോൾ അവൻ ഒരു സത്യാന്വേഷിയായിത്തീരുന്നു. പ്രകൃതിയുടെ സത്യം ജീവിതത്തിന്റെ സത്യം, ഐന്ദ്രിയതലത്തെ അതിക്രമിക്കുന്ന സത്യം അപ്പോൾ ജീവിതം മുഴവനും സത്യത്തിനും, സൌന്ദര്യത്തിനും, നന്മയ്ക്കുമായുള്ള ഒരു അന്വേഷണമാവും. വ്യക്തിപരമായ ആഗ്രഹങ്ങൾക്കായിമാത്രം ജീവിക്കാതെ, ചലനാത്മകമായ ആദർശശാലിത്വത്താൽ ആവേശം പൂണ്ടു്, ഇങ്ങനെ സത്യാന്വേഷണം നടത്തുന്ന യുവതീയുവാക്കന്മാർ സമൂഹത്തിനു് മുതൽക്കൂട്ടായിരിക്കും. മനുഷ്യചരിത്രത്തിൽ, ശ്രേഷ്ഠമായ ശാസ്ത്രവും ഉയന്ന ആത്മീയതയും ഇങ്ങനെ ഉപാസനാപരമായ സത്യാന്വേഷണത്തിൽക്കൂടെ മാത്രമേ കൈവന്നിട്ടുള്ളു; യുവാക്കന്മാർ ഇങ്ങനെ ആവേശപ്രചോദിതരാവുന്നതും, അവർക്ക് ആത്മീയമായ വെളിപാടുണ്ടാവുന്നതും അവർ മനുഷ്യചരിത്രത്തിൽ തങ്ങളുടെ മുദ്ര പതിപ്പിക്കുന്നതും ചരിത്രത്തിൽ വായിക്കാവുന്ന സംഭ

വങ്ങളാണ്. ഇതു്, യുവപ്രായത്തിൽത്തന്നെ വേണം, വയസ്സായി ക്ഷീണിതനാവുമ്പോഴല്ല. എന്തുകൊണ്ടെന്നാൽ, വലിയ കാര്യങ്ങളെ പ്പററി സ്വപ്നങ്ങൾ കാണേണ്ടതു് ചെറുപ്പത്തിലാണ്; യുവസഹജമാ യ ചൈതന്യത്തിന്റെ പ്രസരം കൊണ്ടുമാത്രമേ ഇവയെ സാക്ഷാത് കരിക്കാനാവൂ. വയസ്സാവുമ്പോൾ, നാം മിക്കവാറും കഴിഞ്ഞകാല ത്തെപ്പററി അയവിറക്കുകയായിരിക്കും; അപ്പോൾ പുതിയ അനുഭവ ങ്ങൾ ഉണ്ടാകാനുള്ള സാദ്ധ്യതകൾ കുറവാണ്. നാം പുറകോട്ടുനോ ക്കി, കഴിഞ്ഞകാലത്തു് എന്തുചെയ്തുവെന്നോർമ്മിക്കുന്നു--ചെയ്യണമെ ന്നാഗ്രഹിച്ചതും ചെയ്യാൻ കഴിയാതിരുന്നതുമായ കാര്യങ്ങൾ; വർത്തമാ നകാലത്തെ നോക്കുമ്പോൾ, അവിടെയും പശ്ചാത്താപങ്ങൾ -- കുറെ സംതൃപ്തി അങ്ങിങ്ങായി ഉണ്ടെങ്കിലും മനുഷ്യന്റെ പില്ക്കാലജീവിത ത്തിന്റെ ചിത്രം സാധാരണ ഇതാണ്. പക്ഷേ യുവാവായിരിക്കു മ്പോൾ, ഒരാൾക്കു് തന്റെ ജീവിതത്തിൽ ഗംഭീരമായൊരു ചൈത ന്യപ്രകടനത്തിന്റെ അടിത്തറ നിർമ്മിക്കാം; ചുററുമുള്ള മാനുഷികസ ന്നിവേശത്തിൽ സ്വാധീനവും ചെലുത്താം. ലക്ഷക്കണക്കിനു്, ഇങ്ങ നെയുള്ള ചെറുപ്പക്കാർ — ആദർശങ്ങളും മനുഷ്യസ്നേഹവുംകൊണ്ടു് നിറഞ്ഞവരും ഇവയെ പ്രായോഗികമാക്കുവാനുള്ള ഊർജ്ജസ്വലതയു ള്ളവരുമായ ചെറുപ്പക്കാർ — ഇല്ലാതെവന്നാൽ; നമ്മുടെ രാജ്യം മാത്രമല്ല ലോകംതന്നെ അടുത്ത ദശാബ്ദങ്ങളിൽ കുഴപ്പത്തിലാവുമെ ന്നു് ഇന്നത്തെ പരിതഃസ്ഥിതികൾ സൂചിപ്പിക്കുന്നുണ്ടു്. നമ്മുടെ രാജ്യംതന്നെ അതിന്റെ ദീർഘചരിത്രത്തിൽ നിർണ്ണായകമായൊരു ഘട്ടത്തിൽക്കൂടെ കടന്നുപോവുകയാണ്. നമ്മുടെ സമൂഹത്തിലും ലോ കത്തിലും ആരോഗ്യകരമായൊരു സ്വാധീനം പുലർത്തുവാൻ വേണ്ട തായ സുശിക്ഷിതമായ ശക്തി നമ്മൾക്കില്ലാതെയാണിരിക്കുന്നതു്.

പലപ്പോഴും, നമ്മുടെ വ്യവസായകേന്ദ്രങ്ങളിലും, വിദ്യുച്ഛക്തി ഉല്പാദനകേന്ദ്രങ്ങളിലും ജലസേചനജലവൈദ്യുതപദ്ധതികളുടെ ആ സ്ഥാനങ്ങളിലും, അവിടെയുള്ള ഉദ്യോഗസ്ഥവൃന്ദത്തെ അഭിസംബോ ധന ചെയ്തു് സംസാരിക്കുവാൻ, ഞാൻ ക്ഷണിക്കപ്പെടാറുണ്ടു്. നമ്മുടെ ഏററവും വലിയ നദികളെ മെരുക്കി, വിദ്യുച്ഛക്തിയുണ്ടാക്കി, ജല സേചനത്തിനു് പ്രണാളികാശൃംഖലകൾ നിർമ്മിച്ചിട്ടുള്ള പല സ്ഥല ങ്ങളിലും ഞാൻ പോയിട്ടുണ്ടു്. ഈ സ്ഥാപനങ്ങൾ പ്രേക്ഷകനിൽ മതിപ്പുണ്ടാക്കുന്നു. മനുഷ്യജീവിതത്തേയും വിഭവങ്ങളേയും വെള്ള പ്പൊക്കത്തിലും മററും കൂടെ നശിപ്പിക്കുന്ന പ്രകൃതിയുടെ അനിയന്ത്രി തശക്തികളെ മെരുക്കി, മനുഷ്യാവശ്യങ്ങൾ നിറവേററുവാൻ അവ യെ ഉപയോഗപ്പെടുത്തുന്നു. ഈ രംഗത്തു് നാം പൂർണ്ണമായ വിജയം കൈവരിച്ചിട്ടില്ലെങ്കിലും, ചെയ്തുതീർത്തിട്ടുള്ളതു് നിസ്സാരമായതല്ല. പ്രകൃതിയുടെ ശക്തികളെ മനുഷ്യസൌകര്യത്തിനുപയുക്തമാക്കാൻ

പടിപടിയായി, നിശ്ചയദാർഢ്യത്തോടുകൂടി, പണികൾ നടന്നു കൊണ്ടിരിക്കുന്നു. ഇതു് പ്രതീക്ഷയ്ക്കു് ഇടം കൊടുക്കുന്ന ഒരു ചിത്രമാണു്.

## 5 മനുഷ്യശക്തികളെ പാകപ്പെടുത്തി എടുക്കൽ

ആന്ധ്രപ്രദേശിലെ കൃഷ്ണാനദീതീരത്തുള്ള നമ്മുടെ നാട്ടിലെ ഏററവും വലുതായ ജലസേചന-വിദ്യുച്ഛക്തിപദ്ധതികളിലൊന്നായ ശ്രീശൈലത്തും, അതുപോലെത്തന്നെ വലിയൊരണക്കെട്ടിൻേറയും ജലസേചനപദ്ധതിയുടേയും ആസ്ഥാനമായ നാഗാർജ്ജുനസാഗറിലും ചില മാസങ്ങൾക്കുമുമ്പു്, ഞാൻ പോയിരുന്നു. പണ്ടുകാലം മുതല്ക്കേ, ശ്രീശൈലം, അവിടത്തെ ശിവക്ഷേത്രവും ദേവീക്ഷേത്രവും കാരണം, പ്രസിദ്ധിമായ സ്ഥലമാണു്. ഇവിടങ്ങളിൽ ഈ പദ്ധതികളുമായി ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരോടായി ചെയ്ത പ്രസംഗങ്ങളിൽ, ക്ഷേത്രങ്ങളിലെ ആരാധനകൊണ്ടു ലഭിക്കുന്ന ആവേശത്തെ, ഈ വികസനപദ്ധതികളിൽക്കൂടെ, ജനലക്ഷങ്ങളുടെ സേവനത്തിനായി കർമ്മകൗശലത്തോടും അർപ്പിതമനസ്സോടുംകൂടി ഉപയോഗിക്കുവാൻ ഞാൻ ആവശ്യപ്പെട്ടു; ഇതാണു് സ്വാമി വിവേകാനന്ദൻ പഠിപ്പിച്ച പ്രായോഗികവേദാന്തം. അതിനു് ചില ആഴ്ചകൾക്കുമുമ്പായി, അരുണാചൽപ്രദേശ് യാത്ര കഴിഞ്ഞു് ദിബ്രുഗഢ് വിമാനത്താവളത്തിലേയ്ക്കു് മടങ്ങുമ്പോൾ, ഞാൻ ആസ്സാമിലെ ദുലിയാജാനിൽ എത്തി; ലക്ഷക്കണക്കിനു് ടൺ അസംസ്കൃത എണ്ണ ഇവിടെ ഖനനം ചെയ്തെടുക്കുന്നുണ്ടു്: അവിടത്തെ ഉദ്യോഗസ്ഥന്മാരുടെ ക്ഷണപ്രകാരമാണു് ഞാൻ അവിടെ എത്തിയതു്. 20 മിനുട്ടു മാത്രമേ അവിടെ ചിലവഴിക്കുവാൻ എനിക്കുണ്ടായിരുന്നുള്ളു. ധാരാളം സാങ്കേതികജോലിക്കാരും ഉദ്യോഗസ്ഥന്മാരും വന്നിരുന്ന ആ യോഗത്തിൽ, 'അനുഭവത്തെ ശുദ്ധീകരിക്കുന്നതിൻെറ കല' എന്നു അപ്പോൾ ത്തന്നെ രൂപം കൊടുത്ത വിഷയത്തെപ്പററി, ഞാൻ സംസാരിച്ചു. ഭൂമിക്കടിയിൽനിന്നു് നാം അസംസ്കൃത എണ്ണ കഴിച്ചെടുത്തു് അതിനെ ശുദ്ധീകരിക്കുന്നു; അപ്പോൾ നമുക്കു് ഉപയോഗപ്രദവും മെച്ചപ്പെട്ടതുമായ പല ഉല്പന്നങ്ങളും ലഭിക്കുന്നു. അതുപോലെ, മനുഷ്യജീവിതത്തിലും, ഗംഭീരമായ മാനസികചൈതന്യത്തെ, ശുദ്ധീകരിച്ചെടുക്കേണ്ടതുണ്ടു്. യുവത്വത്തിൻെറ അംസ്കൃതമായ ഊർജ്ജത്തിൽനിന്നു്, പ്രത്യേകമായൊരു ശുദ്ധീകരണപ്രക്രിയയിൽക്കൂടെ, അനുഭവങ്ങളെ പാകപ്പെടുത്തിയെടുത്തുകൊണ്ടു്, സർഗ്ഗാത്മകമായൊരു ചൈതന്യത്തെ പുറത്തേയ്ക്കു് കൊണ്ടുവരേണ്ടതുണ്ടു്.

മതേതരവും ആത്മീയവുമായ വിദ്യാഭ്യാസത്തിൻെറ അർത്ഥം ഇതാണു്. സ്വാതന്ത്ര്യലബ്ധിക്കുശേഷം നാം ഇതു് വേണ്ടുംവിധം

നിർവ്വഹിച്ചില്ലെന്നതാണ് നമ്മുടെ ദൌർഭാഗ്യം. 'പച്ച' യായ ഊർജ്ജത്തെ, ബുദ്ധിപരം മാത്രമായ വിദ്യാഭ്യാസത്തിൽക്കൂടെ കൂടുതൽ പരുക്കനാക്കി എടുക്കയാണ് നാം ചെയ്തത്. പ്രകൃതിയുടെ ഊർജ്ജത്തെ, അച്ചടക്കവിധേയമാക്കി, നിയന്ത്രിച്ച്, വേണ്ടവിധം തിരിച്ചുവിട്ട് രാഷ്ട്രക്ഷേമത്തിനായി ഭൌതികവിഭവങ്ങളെ വർദ്ധിപ്പിക്കുക എന്നത് നാം ഇന്ന് ചെയ്യേതീർക്കേണ്ട പ്രധാനപ്പെട്ടൊരു കാര്യമാണ്. ഇതോടൊപ്പം തന്നെ നാം ചെയ്തുതീർക്കേണ്ട രണ്ടാമത്തെ കാര്യം, കൂടുതൽ പ്രാധാന്യമുള്ളതാണ്: രാഷ്ട്രത്തിലെ ബൃഹത്തായ യുവചൈതന്യത്തിന് ശിക്ഷണവും അച്ചടക്കവും കൊടുക്കുക. ഇപ്പോൾ ഇത് വ്യർത്ഥമായിപോവുകയോ, നിഷേധാത്മകവും വിനാശകരവുമായ രീതികളിൽ പ്രകടിതമാവുകയോ, അഥവാ സ്വാർത്ഥാധിഷ്ഠിതമായ ആഗ്രഹങ്ങൾ നിറവേററുന്നതിനായി ഉപയോഗപ്പെടുത്തുകയോ ആണ്. ഇവരെല്ലാം വിവേകാനന്ദൻെറ വാക്കുകൾ ചെവിക്കൊള്ളുന്നത് നന്നായിരിക്കും. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V, 363, എട്ടാം പതിപ്പ്)

'ജീവിതം ഹ്രസ്വമാണ്; അഭിമാനഗർവ്വങ്ങൾ ക്ഷണികങ്ങളും. അന്യർക്കുവേണ്ടി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നുള്ളു; ബാക്കിയുള്ളവരിൽ ജീവനേക്കാൾ മരണമാണുള്ളത്.'

പ്രകൃതിയിലെ ഊർജ്ജങ്ങളെ പാകപ്പെടുത്തി ഉപയോഗിക്കുന്നതുപോലെ മനുഷ്യചൈതന്യത്തെ നാം ഉപയോഗപ്പെടുത്തുന്നില്ല. യുവചൈതന്യം വേണ്ടത്രയുണ്ട്; പക്ഷെ അതിന് ശിക്ഷണമോ നിയന്ത്രണമോ ഇല്ല. ശുദ്ധീകരിക്കാതിരുന്നാൽ, ഭൂമിക്കടിയിൽ നിന്നെടുക്കുന്ന എണ്ണ, അങ്ങനെതന്നെയിരിക്കും; അതേപോലെ തന്നെ, ശുദ്ധീകരിച്ച്, നിർമ്മാണപരമായ വഴികളിൽ തിരിച്ചുവിടാതിരുന്നാൽ, പരുക്കനായ യുവചൈതന്യവും അങ്ങനെതന്നെയിരിക്കും.

ഉപനിഷത്തുകളിലെ അദ്ധ്യാത്മവിദ്യയുടെ, മതത്തിൻെറ മഹത്തായ ശാസ്ത്രത്തിൻെറ, പ്രാധാന്യം ഇവിടെയാണ്. സ്വഭാവപരിഷ്ക്കരണമാണ് ഈ ശാസ്ത്രത്തിൻെറ ഏററവും വലിയ സംഭാവന. മതത്തിൻെറ ശാസ്ത്രമെന്ന വാക്കുകൾ ശ്രദ്ധിക്കുക: മതത്തിൻെറ വർഗ്ഗപരമായ മാനത്തിൽനിന്ന് വരുന്ന നിശ്ചലമായ ദൈവവിശ്വാസമല്ലിത്: ഈ വിശ്വാസം വെച്ചുപുലർത്തിക്കൊണ്ടുതന്നെ, നമുക്ക് എത്ര ക്രൂരതയേയും മനസ്സിൽ വെയ്ക്കുകയും, മനുഷ്യനിലും മൃഗത്തിലും പ്രയോഗിക്കയും ചെയ്യാം. പക്ഷേ, മതത്തിൻെറ ശാസ്ത്രമാവുമ്പോൾ, നിശ്ചലമായ ഈശ്വരവിശ്വാസത്തിൻെറ സ്ഥാനത്ത് ചലനാത്മകമായ ആത്മീയത രൂപംകൊള്ളുന്നു. യുവത്വത്തിൻെറ പരുക്കൻ ശക്തി സ്നേഹവും സഹാനുഭൂതിയും, അർപ്പണവും സേവനവുമായി രൂപാന്തരം കൊള്ളുന്നു.

ഈ രണ്ടു വിധത്തിലുള്ള പ്രവർത്തനങ്ങളും ഇന്നു് ഭാരതത്തിൽ സമാന്തരമായി പോകേണ്ടതുണ്ടു്: പ്രകൃതിശക്തികളെ, ഭൗതികശാസ്ത്രത്തെ, ഉപയോഗിച്ചു് മെരുക്കിയെടുത്തു്, മനുഷ്യന്റെ നന്മയ്ക്കു് ഉപയോഗിക്കുക — ഇതു് അദ്ഭുതകരമായൊരു പ്രക്രിയയാണു്. നമ്മുടെ ജനതയുടെ ദാരിദ്ര്യത്തേയും പിന്നോക്കാവസ്ഥയേയും ദൂരീകരിക്കുന്നതിനു് ഈ മാർഗ്ഗം മാത്രമേയുള്ളു. പക്ഷേ അതുകൊണ്ടുമാത്രമായില്ല; വേറൊരു പ്രവർത്തനവും ആവശ്യമാണു് — യുവത്വത്തിന്റെ പരുക്കൻ ചൈതന്യത്തെ ഉയർന്ന സ്വഭാവദാർഢ്യമായി പരിശീലിപ്പിച്ചെടുക്കുക. ഈ രംഗത്തു്, വേദാന്തത്തിലും അതിന്റെ അദ്ധ്യാത്മവിദ്യയിലുമായി, പൂർണ്ണമായി വികാസത്തിലെത്തിയ ഒരു ശാസ്ത്രം നമുക്കുണ്ടു്; നമ്മുടെ ജനതയ്ക്കെന്നപോലെ ലോകത്തിനും നന്മ വരുത്തുവാൻ സമർത്ഥമായ മനുഷ്യവികാസത്തിന്റെ ഒരു സന്ദേശമാണതു്.

## 6 യുവചൈതന്യത്തിന്റെ ശിക്ഷണം

ബൃഹത്തായ നമ്മുടെ യുവചൈതന്യത്തെ എങ്ങനെയാണു് അച്ചടക്കം ശീലിപ്പിക്കേണ്ടതു് ? അച്ചടക്കമെന്നു പറയുമ്പോൾ, നാം കയ്യിൽ വടിയുമായി നടക്കുന്ന ഒരദ്ധ്യാപകനേയോ പോലീസുകാരനേയോ ആണു് ഓർമ്മിക്കുക. ഇവിടെ ഈ പദത്തിന്റെ വിവക്ഷ ഇതല്ല; ഒരാൾ വേറൊരാളെ അച്ചടക്കം പരിശീലിപ്പിക്കുന്നതുമായി ഇതിനു് യാതൊരു ബന്ധവുമില്ല. ഇതു് സ്വയം ശിക്ഷണമാണു്. എന്റെ ശക്തികളെ സുശിക്ഷിതമാക്കി; അവയെ സ്വഭാവവൈശിഷ്ട്യത്തിന്റെ രൂപത്തിൽ പ്രാവർത്തികമാക്കുക എന്നതു് എനിക്കു് സന്തുഷ്ടി നല്കുന്നൊരു കാര്യമാണു്. ഓടിക്കൊണ്ടിരിക്കുന്ന തീവണ്ടികളുടെ നേർക്കു് കല്ലെറിയുവാനും, നിരത്തുവക്കിലെ എടുപ്പുകളിലെ കണ്ണാടി ജനലുകളെ എറിഞ്ഞുടയ്ക്കാനും തയ്യാറായി നില്ക്കുന്ന എന്റെ പരുക്കനായ പ്രസരിപ്പിനെ, നിർമ്മാണപരമാക്കി, എന്റേയും മററുള്ളവരുടേയും വികസനത്തിനു് സഹായിക്കുന്നവിധം മാററിയെടുക്കാവുന്നതാണു്. ഗംഭീരങ്ങളായ നദികൾ, നിയന്ത്രണമില്ലാതെ ഒഴുകുന്ന അവയുടെ പ്രചണ്ഡശക്തികളിൽക്കൂടെ, വർഷാവർഷം, എത്രയോ വീടുകളേയും കൃഷിസ്ഥലങ്ങളേയും നശിപ്പിക്കുന്നു; ഇവയെത്തന്നെ നാം മെരുക്കി എടുത്തു് മനുഷ്യന്റെ സുഹൃത്തും ഭൃത്യനുമാക്കുന്നു.

ഈ വിധത്തിൽത്തന്നെ നമ്മുടെ യുവചൈതന്യത്തേയും കൈകാര്യം ചെയ്യുക്കൂടെ ? മനുഷ്യന്റെ ഭാഗധേയം സുഖത്തിന്റേയും സഫലീകരണത്തിന്റേയുമായൊരവസ്ഥയാണെങ്കിൽ, ഇത്തരത്തിലുള്ളൊരു ശിക്ഷണം ഒഴിവാക്കാവുന്നതല്ല. ഭാരതത്തിലെങ്ങും യുവചൈതന്യം അലതല്ലുന്നതു് കാണാം; പക്ഷേ സൂക്ഷിച്ചു നോക്കിയാൽ ഇതു് അധികവും പരുക്കൻ മട്ടിലുള്ളതാണെന്നും കാണാം;

ഇതിനെ ശുദ്ധീകരിച്ചെടുക്കേണ്ടതു് എങ്ങനെയാണെന്നു് അധികം പേക്കുമറിയില്ലെന്നതു് സങ്കടകരമായൊരു വസ്തുതയാണു്. ഈ ശുദ്ധീകരണപ്രക്രിയയെ മനസ്സിലാക്കുകയും പ്രാവത്തികമാക്കുകയും ചെയ്യിട്ടുള്ളവർ, അവരുടെ ജീവിതത്തിൽ മൂല്യാധിഷ്ഠിതമായൊരു സമ്പന്നതയും, മാധുര്യവും, സ്വഭാവവൈശിഷ്ട്യവും ആജ്ജിച്ചിട്ടുള്ളതായി കാണാം. ഇങ്ങനെയൊരു പരിവത്തനം സാദ്ധ്യമാണെന്നാണല്ലോ ഇതു് തെളിയിക്കുന്നതു്. ചിലക്കു് ഇതു് സാധിച്ചിട്ടുണ്ടെങ്കിൽ, പലക്കും അതാവാമല്ലോ. ഉദാഹരണത്തിനു്, നാടിനോടും നാട്ടുകാരോടും ഉള്ള സ്നേഹത്തെ എടുക്കാം. ഈ ഒരു വികാരം നമ്മുടെ യുവചൈതന്യത്തെ സ്പശിച്ചാൽത്തന്നെ, അതിനു് ഗംഭീരമായൊരു ശുദ്ധീകരണവും മൃദുത്വവും ലഭ്യമാവും. നിമ്മാണപരമായ രാജ്യസ്നേഹം ഗംഭീരമായൊരു മൂല്യത്തെ ഉരംക്കൊള്ളുന്നു; അതു് പ്രകടിതമാവുന്നതു് ഈ വികാരത്തിലും നിശ്ചയത്തിലുമാണു്;

'ഞാൻ ഒരു ഭാരതീയനാണു്. ഞാൻ ഭാരതത്തിൽ വസിക്കുന്നവെന്നുമാത്രമല്ല, ഭാരതത്തിൻേറയും ഭാരതത്തിനുവേണ്ടിയുള്ളവനുമാണു്. ഞാൻ ഭാരതത്തിൽ ചേന്നവനാണു്; ഞാൻ എൻെറ നാട്ടുകാരെ സ്നേഹിക്കുന്നു; എൻെറ സ്വതന്ത്രരാഷ്ട്രത്തിലെ ഒരു സ്വതന്ത്രപൌരനാണു് ഞാൻ; എൻെറ കഴിവുകളെ നാട്ടുകാരുടെ നന്മയ്ക്കു് ഉഴിഞ്ഞുവെയ്ക്കുവാൻ ഞാനാഗ്രഹിക്കുന്നു.'

ഈ വിധത്തിലുള്ള രാജ്യസ്നേഹപരമായ ബോധം അവനിലുള്ള ചൈതന്യത്തെ ശുദ്ധീകരിച്ചെടുക്കുന്നതിനുള്ള വഴി തെളിയിക്കും.

യുവസഹജമായ ചൈതന്യം കുട്ടികളിൽ ധാരാളം കാണാം; ആദ്യഘട്ടങ്ങളിൽ ഇതു് മൃഗങ്ങളുടേതുപോലുള്ള ഊജ്ജമാണു്. എല്ലാവരിലും ഇതുണ്ടു്. മൃഗങ്ങളിൽ ഇതു കാണുമ്പോഠ നമുക്കു് അതിനോടു് മതിപ്പു തോന്നുന്നു. നമ്മുടെ സാഹിത്യത്തിൽ, ബലിഷ്ഠരായ ജനങ്ങളെ കാളകളുമായി സാമ്യപ്പെടുത്താറുണ്ടു്. ഗീതയിൽ ശ്രീകൃഷ്ണൻ അർജ്ജുനനെ ഭരതർഷഭ എന്നു് സംബോധന ചെയ്യുന്നുണ്ടു്, ഭരതന്മാക്കിടയിലെ ഋഷഭം. ഇതിൻെറ അത്ഥം, സുശിക്ഷിതവും ശുദ്ധീകരിച്ചതും സഗ്ഗാത്മകവുമായ ചൈതന്യമുള്ളവൻ എന്നാണു്; ഇങ്ങനെയാണു് ഋഷഭശക്തി മനുഷ്യശക്തിയാവുന്നതു്. ശിവൻ കാളയുടെമേൽ സവാരിചെയ്യുന്ന ഹിന്ദുസങ്കല്പത്തിൻെറ അത്ഥമിതാണു്. ഇങ്ങനെയാണു് മനുഷ്യൻെറ ഭാഗധേയം ശ്രേഷ്ഠമായൊന്നായിത്തീരുക. നമുക്കു് കൂടുതൽ കൂടുതലായി ജീവനെ സംഭരിക്കാം—അഥവാ, മരണത്തേയും. സുശിക്ഷിതമായ മനുഷ്യചൈതന്യം ആദ്യത്തേതിലേയ്ക്കും, അച്ചടക്കവിധേയമല്ലാത്തതു്, രണ്ടാമത്തേതിലേയ്ക്കും നയിക്കുന്നു; ഇന്നു് ഈ നാട്ടിൽ എല്ലാവരും ഗ്രഹിക്കേണ്ട ഒരു കാര്യമാണിതു്.

## 7 പ്രായം കൂടുന്നുണ്ടെങ്കിലും വാർദ്ധക്യം ബാധിക്കാത്ത ഭാരതം

ഇന്നു് ഭാരതത്തിൽ ധാരാളം യുവചൈതന്യം പ്രകടിതമാവുന്നുണ്ടു്. വാസ്തവത്തിൽ, ഭാരതം ഇന്നു് ഇളംപ്രായത്തിലുള്ളൊരു രാജ്യമായി പരിഗണിക്കപ്പെട്ടുവരുന്നുണ്ടു്. എന്തു് പ്രസന്നമായൊരു വിരോധാഭാസം ! ഏററവും പ്രായംചെന്ന രാജ്യംതന്നെയാണു് ഏററവും പ്രായം കുറഞ്ഞതും ! ജനസംഖ്യാശാസ്ത്രപ്രകാരവും നമ്മുടെ രാഷ്ട്രം ഇളം പ്രായത്തിലാണു്. 16 നും 35 നും ഇടയിലുള്ളവരാണു് രാജ്യത്തിലെ ഭൂരിപക്ഷമാളുകളും. പല രാജ്യങ്ങളിലും, 40 വയസ്സിനു് മീതെയുള്ളവരാണു് ഭൂരിപക്ഷവും. ചരിത്രദൃഷ്ടിയിൽ നാം അതിപുരാതനമായൊരു ജനതയാണു്. പക്ഷേ ഒരു രാഷ്ട്രമെന്ന നിലയ്ക്കു് നാം ശൈശവത്തിലാണു്. ഇതു് നമുക്കു് വലിയൊരു ആസ്തിയാണു്. കല്ക്കത്തയിലെ സർ ബ്രജേന്ദ്രനാഥസീൽ, ആധുനികഭാരതത്തിലെ ഉയർന്ന ധിഷണാശാലികളിലൊരാളായിരുന്നു, സ്വാമി വിവേകാനന്ദൻെറ സതീർത്ഥ്യനായിരുന്ന അദ്ദേഹം, പിന്നീടു്, മൈസൂർ സർവ്വകലാശാലയുടെ വൈസ് ചാൻസലർ ആയി. 'ദി പോസിററീവ് സയിൻസസ് ഓഫ് ദി എൻഷ്യൻറ് ഹിന്ദൂസ്'' എന്ന പ്രസിദ്ധമായൊരു ഗ്രന്ഥം അദ്ദേഹം രചിക്കയുണ്ടായി; പുരാതനഭാരതം മതത്തിനും തത്ത്വശാസ്ത്രത്തിനും മാത്രമല്ല, ഊർജ്ജതന്ത്രം രസതന്ത്രം, ഗണിതം, ധനശാസ്ത്രം, വൈദ്യശാസ്ത്രം മുതലായ ഭൗതികശാസ്ത്രങ്ങളിലും കനത്ത നേട്ടങ്ങൾ കൈവരിച്ചിട്ടുണ്ടെന്നു് തെളിയിച്ച ആദ്യത്തെ പുസ്തകമായിരുന്നു അതു്. ഭാരതത്തെ വിവരിക്കുവാൻ അദ്ദേഹം സാർത്ഥകമായൊരു പദപ്രയോഗം ഉപയോഗപ്പെടുത്തി: പ്രായം കൂടിക്കൊണ്ടിരുന്നാലും വാർദ്ധക്യം ബാധിക്കാത്തതു്. 'പുരാണം' എന്ന സംസ്കൃതപദത്തിൻേറയും അർത്ഥം ഇതു തന്നെയാണു്; നിഘണ്ടുവിൽ പറയുന്നതു് പുരാണമെന്നാൽ, പഴയതു്, വയസ്സായതു്, പഴയകാലത്തേതു് എന്നാണു്. പുരാണങ്ങളെന്ന സംസ്കൃതസാഹിത്യവിഭാഗത്തേയും ഇതു് സൂചിപ്പിക്കുന്നു.

പക്ഷേ പുരാണശബ്ദത്തിൻെറ ആന്തരാർത്ഥം ശങ്കരാചാര്യർ തൻെറ ഗീതാഭാഷ്യത്തിൽ (2. 20) കൊടുത്തിട്ടുണ്ടു്; അവിടെ ആത്മാവിനെ, മനുഷ്യനിലുള്ള അപരിമേയമായ സ്വത്വത്തെ, പുരാണം എന്നു് വിവരിച്ചിട്ടുണ്ടു്. എങ്ങനെയാണു് ശങ്കരാചാര്യർ പുരാണപദത്തെ ഈ സന്ദർഭത്തിൽ വിവരിക്കുന്നതു് ? പുരാ അപി നവ ഏവേതി പുരാണഃ — പഴയതാണെങ്കിലും എല്ലായ്പ്പോഴും പുതിയതും, 'നവവുമായതു്''—ആത്മാവിനെപ്പോലെ, ഭാരതവും പുരാതനമാണു് —വയസ്സുകൂടിയാലും പ്രായമാകാത്തതു്. ഇന്നു് ഈ ഇരുപതാംശതാബ്ദത്തിൽ നമുക്കിതു കാണാം; യുവത്വം, ചൈതന്യം ഇവയാണു്

ഭാരതത്തിലെ ഇന്നത്തെ കാഴ്ച. പക്ഷേ, ഭൗതികശാസ്ത്രങ്ങളേയും സാങ്കേതികത്വത്തേയും ഉപയോഗിച്ച് ബാഹ്യലോകത്തിലെ ശക്തികളെ മെരുക്കിയെടുക്കുന്നതിൽ നമുക്ക് കൈവന്നിട്ടുള്ള നേട്ടങ്ങളിൽ നാം സംതൃപ്തരല്ലാത്തതുപോലെതന്നെ, ആത്മീയതയുടെ ശാസ്ത്രവും കലയുമുപയോഗിച്ച് നമ്മുടെ ആന്തരികചൈതന്യവിഭവങ്ങളെ പാകപ്പെടുത്തിയെടുക്കുന്ന കാര്യത്തിലും നാം അസന്തുഷ്ടരാണ്. പരസ്പരവിരുദ്ധവും നിഷേധാത്മകവുമായ രീതികളിൽ പ്രവർത്തിച്ച്, ഈ ബൃഹത്തായ മാനുഷികചൈതന്യം വ്യർത്ഥമായിപ്പോവുകയാണ്; പുരോഗമനത്തിലേയ്ക്ക് നയിക്കുന്ന കുതിച്ചുകയററം സൃഷ്ടിക്കുവാൻ ഇനിയും സാദ്ധ്യമായിട്ടില്ല. ഇതിന് നമുക്ക് എല്ലാവിധ ശാസ്ത്രീയമാർഗ്ഗനിർദ്ദേശവും സഹായവും ആവശ്യമാണ്. ഈ മാർഗ്ഗനിർദ്ദേശം, മാനുഷികവികസനത്തിൻെറ തത്ത്വസംഹിതയായ നമ്മുടെ വേദാന്തം നമുക്ക് തരുന്നുണ്ട്. സ്വാമി വിവേകാനന്ദൻ ഉദ്ബോധിപ്പിച്ച പ്രകാരം, മനുഷ്യസാദ്ധ്യതകളുടെ ഈ ശാസ്ത്രം, നമ്മുടെ യുവാക്കളുടെ ചൈതന്യത്തെ സുശിക്ഷിതമാക്കുവാനും അതിനെ ശരിയായ മാർഗ്ഗത്തിൽക്കൂടെ തിരിച്ചുവിട്ട്, മനുഷ്യൻെറ നിയതമായ ഭാഗധേയത്തിലേയ്ക്ക് നയിക്കുവാനും വഴി കാണിക്കും.

## 8 യുവചൈതന്യത്തെ ബഹിർഗ്ഗമിപ്പിക്കുവാനുള്ള വേദാന്തമാർഗ്ഗം

നമ്മുടെ കാലത്തുതന്നെ ശ്രീരാമകൃഷ്ണൻ നിരവധി ശിഷ്യന്മാരെ ആകർഷിച്ചു; അവരിൽ 14നും 21നും ഇടയിലുള്ള പ്രായക്കാർ പതിനഞ്ചോളമുണ്ടായിരുന്നു. നരേന്ദ്രനാഥൻെറ – പിന്നീട് സ്വാമി വിവേകാനന്ദനായത് ഇദ്ദേഹമാണ് – നേതൃത്വത്തിലുള്ള ഈ ചെറുപ്പക്കാർ ആധുനികലോകത്തിനുള്ള തൻെറ സന്ദേശത്തെ എത്തിക്കുവാൻ യുക്തമായ മാദ്ധ്യമമാണെന്ന് ശ്രീരാമകൃഷ്ണൻ കണ്ടു. നരേന്ദ്രനാഥന് അന്ന് പത്തൊമ്പതോ ഇരുപതോ വയസ്സുണ്ടായിരിക്കും. അദ്ദേഹത്തിലും മററ് യുവശിഷ്യന്മാരിലും ഗംഭീരമായ ചൈതന്യമുണ്ടെന്ന് രാമകൃഷ്ണൻ കണ്ടു. ഇവരുടെ ചൈതന്യത്തെ ശുദ്ധീകരിക്കുവാനും അവരെ ഗുണത്തിലും വലുപ്പത്തിലും ഉയർത്തുവാനും അദ്ദേഹം സഹായിച്ചു. ഈ ചൈതന്യം പിന്നീട് ആധുനികഭാരതത്തിൻെറയും ലോകത്തിൻെറയും ചരിത്രത്തിൽ ഒരു പൊട്ടിത്തെറിയോടുകൂടി പ്രത്യക്ഷപ്പെട്ടതു് എങ്ങനെയാണെന്ന് നാം ഓർമ്മിക്കുന്നതു് നന്നായിരിക്കും. രാമകൃഷ്ണപ്രസ്ഥാനമെന്ന ഒരു പുതിയ സംഘടനയ്ക്ക് ഈ ഉത്സാഹം രൂപംകൊടുത്തു. യുവചൈതന്യവും ഉയന്ന ആദർശങ്ങളും മനുഷ്യനന്മയ്ക്കുള്ള പ്രായോഗിക പരിപാടികളും ഉള്ള ഒരു സംഘടന. ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും ശ്രേഷ്ഠതയെ അനാവരണം ചെയ്യ

വാനുള്ള മഹത്തായ ശ്രമത്തിൽ ഭാഗഭാക്കുകളാവാൻ ആവേശംകൊണ്ടു് ഇന്നും ഈ സംഘടന പരശ്ശതം യുവാക്കളെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. അനുദിനം ശക്തിവർദ്ധിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രസ്ഥാനമായിട്ടുണ്ടു് ഇതു്.

നമ്മുടെ സംസ്കാരത്തേയും പാരമ്പര്യത്തേയും സംബന്ധിച്ച് നമുക്കുള്ള തെററിദ്ധാരണകളെ അകററുന്നതു് നന്നായിരിക്കും. മതമെന്നാൽ വാർദ്ധക്യത്തിൽ മരണശയ്യയിൽ എത്തുമ്പോൾമാത്രം അന്വേഷിക്കേണ്ടതായൊരു കാര്യമായിട്ടാണു് നാം കരുതുന്നതു്. അപ്പോൾ നമ്മൾ മതത്തിൽ നിന്നു് പ്രതീക്ഷിക്കുന്നതു് സ്വർഗ്ഗത്തിലേക്കുള്ളൊരു പാസ്സു് മാത്രമാണു്! മതത്തിൻെറ ശാസ്ത്രം ഉൾക്കൊള്ളുന്ന സത്തയെന്താണെന്നു് നാം ഗ്രഹിക്കേണ്ടിയിരിക്കുന്നു. ജീവിതസത്യത്തെ ആവിഷ്കരിക്കുവാനുള്ള ഒരു അന്വേഷണമാണതു്; സമഗ്രമായ വികസനത്തിൽക്കൂടിയാണു് ഇതു് നടത്തേണ്ടതു്. യുവത്വത്തിൻെറ ശുദ്ധീകരിച്ച ചൈതന്യത്തെ പുറത്തേയ്ക്കു വിടുവാനുള്ള വേദാന്തമാർഗ്ഗം അതാണു്. മതത്തിൻെറ ലക്ഷ്യം ഇതാണെങ്കിൽ നമുക്കു് വാർദ്ധക്യം ബാധിച്ച് ദുർബ്ബലരും ഉന്മേഷരഹിതന്മാരുമാവുമ്പോൾ അതിനെ അന്വേഷിച്ച് പുറപ്പെടുന്നതിനു പകരം യുവത്വത്തിൻെറ ചൈതന്യവും ഊർജ്ജസ്വലതയുമുള്ളപ്പോൾ ഇതുചെയ്യുന്നതാണല്ലോ ഉത്തമം. പ്രകൃതിയുടെ ശക്തികളെ കൈകാര്യംചെയ്യുന്നതിൽ ഉദാഹരണത്തിനു് എവിടെയാണു് നാം ഒരു അണകെട്ടുക? പുഴയിൽ വെള്ളം ഒഴുകുമ്പോൾത്തന്നെ വെള്ളമില്ലാത്ത പുഴയിൽ പാലം കെട്ടുന്നതിൽ അർത്ഥമില്ല. ജലത്തെ ആസ്പദമാക്കിയുള്ള ജലസേചന പരീക്ഷണങ്ങളും പരിശീലനവുമെല്ലാം അതിൽ വെള്ളം ഒഴുകിക്കൊണ്ടിരിക്കുമ്പോൾമാത്രം നടത്താവുന്നതാണു്. അതുപോലെ യുവസഹജമായ ചൈതന്യംഉള്ളപ്പോൾ മാത്രമേ അതിനു് പരിശീലനവും അച്ചടക്കവും നല്കി അതിനെ സത്യത്തിൻെറയും സൌന്ദര്യത്തിൻെയും നന്മയുടെയും മാർഗ്ഗങ്ങളിലേയ്ക്കു് തിരിച്ചുവിടുവാൻ ഫലപ്രദമായി ശ്രമിക്കാനാവൂ. അതനുസരിച്ച് തൈത്തരീയ ഉപനിഷത്തിൽ സ്മരണീയമായൊരാശയം പ്രകടിപ്പിക്കപ്പെട്ടിട്ടുണ്ടു് (2.8,'ആനന്ദസ്യ മീമാംസാ' ആനന്ദത്തിൻെറ സ്വഭാവത്തിലേയ്ക്കു് ഒരന്വേഷണം എന്ന ഈ ഖണ്ഡികയിലെ ചില വാക്കുകൾ യുവത്വത്തെപ്പററി സംസാരിക്കുമ്പോൾ സ്വാമി വിവേകാനന്ദൻ പലപ്പോഴും ഉദ്ധരിക്കാറുണ്ടായിരുന്നു. അതു് തുടങ്ങുന്നതു് ഇങ്ങനെയാണു്: 'സാ ഏഷാ ആനന്ദസ്യ മീമാംസാ ഭവതി–' ആനന്ദത്തിൻെറ സ്വഭാവത്തിലേയ്ക്കു് ഒരു അന്വേഷണമാണു് ഇതു്. പിന്നീടു് ആ ഉപനിഷത്തു് ആനന്ദത്തിൻെറ ഒരു അളവു് നിശ്ചയിക്കുന്നു. യുവാവായിരിക്കയും ഓജസ്സും ചൈതന്യവും നിറഞ്ഞു നില്ക്കുകയും ചെയ്യുമ്പോൾ ആനന്ദം ലഭിക്കുന്നു. പക്ഷെ ഈ

പ്രാകൃതചൈതന്യത്തെ ആ ഉപനിഷത്ത് അംഗീകരിക്കുന്നില്ല; അതിനെ പൂർണ്ണമാക്കാൻ നാലു് ഉപാധികൾ ഉന്നയിക്കുന്നു. സാധു യുവാ അദ്ധ്യായകഃ ആശിഷ്ഠോ ദ്രഢിഷ്ഠോ ബലിഷ്ഠഃ—' ഉത്തമനായൊരു യുവാവു് അഭ്യസ്തവിദ്യൻ ശുഭാപ്തിവിശ്വാസി മനോബലവും ശരീരബലവും ഉള്ളവൻ. നല്ലവരല്ലാത്തവർക്കു് ജീവിതം ആസ്വദിക്കാൻ സാദ്ധ്യമല്ല. കുററവാളികളായ ബില്ലയും രംഗയും ജീവിതത്തിൽ സുഖമനുഭവിക്കുന്നുണ്ടോ ? ഒരിക്കലുമില്ല. അവർ പ്രാകൃതരും ഹീനരുമാണു്. ജീവിതത്തിൻെറ അർത്ഥം, അതിലെ ആനന്ദം, അവർക്കു് അജ്ഞാതമാണു്.

പക്ഷേ നല്ലൊരു യുവാവായാൽ മാത്രം പോരാ. അവൻ വിദ്യാസമ്പന്നനായിരിക്കണം, അദ്ധ്യായകഃ—ജീവിതത്തെ ആസ്വദിക്കുവാനുള്ള ജ്ഞാനം. ഒരു മൃഗത്തിനു് ശാരീരികസുഖങ്ങളുണ്ടു്; പക്ഷേ മനുഷ്യനു് ശാരീരികവും മാനസികവുമായ സുഖങ്ങളുണ്ടു്; മാനസികസുഖങ്ങൾ ശാരീരികമായവയെക്കാൾ തീവ്രമാണു്. പക്ഷേ വിദ്യാസമ്പന്നനായൊരു നല്ല യുവാവായാലും പോരാ എന്നാണു് ഈ ഉപനിഷത്തിൻെറ മതം; അതു് മൂന്നു് അദ്ഭുതകരങ്ങളായ പദങ്ങളിൽ മൂന്നു് യോഗ്യതകൾകൂടി നിർദ്ദേശിക്കുന്നു: ആശിഷ്ഠോ, ദ്രഢിഷ്ഠോ, ബലിഷ്ഠഃ. വിദ്യാസമ്പന്നനായ ഉത്തമനായ യുവാവു് ആശിഷ്ഠനായിരിക്കണം—ഉദ്ബുദ്ധമനസ്സും ശുഭാപ്തിവിശ്വാസിയും. ബലിഷ്ഠന്മാരായ യുവാക്കൾ നല്ല ഭാവിയിൽ വിശ്വസിക്കുന്നവരാണു്; ഭാവി അവരെ മാടിവിളിക്കുന്നുവെന്നു് അവർക്കു തോന്നും. ക്ഷീണിതരും, ദോഷൈകദൃക്കുകളും, അർദ്ധമൃതപ്രായരുമായ ആളുകൾ ഇത്തരത്തിൽ ഭാവിയുടെ ആഹ്വാനം കേൾക്കുകയില്ല. ഈ മരവിപ്പിക്കുന്ന സാഹചര്യങ്ങളുടെ ബാധയില്ലാതെ, യുവാക്കൾ ഭാവിയെ നേരിടുന്നു; മാർഗ്ഗത്തിലുള്ള വെല്ലുവിളികളേയും ബുദ്ധിമുട്ടുകളേയും ആത്മവിശ്വാസത്താൽ ഉജ്ജ്വലമായ മനസ്സുകൊണ്ടു തരണംചെയ്യുന്നു. പിന്നീടാവശ്യമായതു് ദ്രഢിഷ്ഠതയാണു്—ഉറച്ച മനസ്സും നിശ്ചയദാർഢ്യവും. മൂന്നാമത്തെ ആവശ്യം ബലിഷ്ഠശരീരമാണു്.

ഈ അഞ്ചു ഗുണങ്ങൾപോലും യുവത്വത്തെ മാനുഷികാനന്ദത്തിൻെറ ഒരു മാത്രയാക്കുകയില്ലെന്നാണു് ആ ഉപനിഷത്തു് പറയുന്നതു്, അതുകൊണ്ടു് അതു് ഒരിനംകൂടി ചേർക്കുന്നു; ഇവിടെ പുരാണമഹർഷിമാരുടെ വാസ്തവികമനഃസ്ഥിതിയെ നമുക്കു കാണാം: 'തസ്യേയം പൃഥിവീ സർവ്വാ വിത്തസ്യ പൂർണ്ണാ സ്യാത്'—ലോകത്തിലുള്ള സർവ്വധനത്തിൻേറയും ആധിപത്യം അവനുണ്ടാവട്ടെ.' ഉപനിഷത്തു് ഭൗതികസമ്പത്തിനെ ഹീനമെന്നു കരുതുന്നില്ല. മനുഷ്യൻെറ സന്തോഷത്തിനു് ഒഴിച്ചുകൂടാത്തൊരു ഘടകമായിട്ടാണു് അതു് പരിഗണിക്കപ്പെടുന്നതു്. അപ്പോൾ, ആ യുവാവിനു് യോഗ്യതയും വി

ദ്യാഭ്യാസവും, ശുഭാപ്തിവിശ്വാസവും, ദൃഢചിത്തവും ബലിഷ്ഠശരീരവും, ഭൗതികസമ്പത്തും ഉണ്ട്: ഉപനിഷത്ത് പറയുന്നു: 'സ ഏകോ മാനുഷ ആനന്ദഃ' മനുഷ്യസുഖത്തിന്റെ ഒരു മാത്രയാണ് അത്.

സുഖത്തെപ്പററിയ അന്വേഷണത്തിന്റെ ആരംഭം മാത്രമാണിത്. ആദ്യമായി ഒരു അളവ് നിശ്ചയിക്കണം; പിന്നീട് അതിന്റെ ഗുണിതങ്ങൾ നിശ്ചയിക്കാം. ഈ അളവിന്റെ നിശ്ചിതവദ്ധനവിലുള്ള ഗുണിതങ്ങൾ ദൈവങ്ങളുടേയും അതിലും ഉയന്ന ജീവികളുടേയും സുഖമായി ഉപനിഷത്ത് പിന്നീട് വണ്ണിക്കുന്നുണ്ട്. പക്ഷേ ഈ ഉയന്ന തലത്തിലുള്ള സുഖങ്ങൾക്കെതിരെയും അതിലോരോന്നിനോടും തുല്യമായും, ഈ ശരീരത്തിൽത്തന്നെ ആത്മാവിനെ സാക്ഷാത്കരിച്ച ഒരു മനുഷ്യന്റെ ആനന്ദത്തെ ഉപനിഷത്ത് എടുത്തു കാണിക്കുന്നു. 'ശ്രോത്രിയസ്യ ച അകാമഹതസ്യ'—മതത്തിന്റെ യഥാത്ഥസത്ത അറിഞ്ഞവനും, ജൈവികചോദനകളാൽ ദംശിക്കപ്പെടാത്തവനും (ആത്മാവിൽ അവന്റെ അപരിമേയവും ശാശ്വതവുമായ ആകാരത്തെ സാക്ഷാത്കരിക്കയാൽ).

മതവിജ്ഞാനം മനുഷ്യന്റെ വളച്ച്യേയും, വികസനത്തേയും സാക്ഷാത്കാരത്തേയും ഊന്നിപ്പറയുന്നു. ജീവിതത്തിലും കമ്മത്തിലും മനുഷ്യബന്ധങ്ങളിലും ആത്മീയസാക്ഷാത്കാരം സാധിച്ചതിന്റേയും, എല്ലാ ജീവികളിലുമുള്ള ഒരേ ആത്മാവിനെ ദശിച്ചതിന്റേയും ഫലമാണത്. ആത്മകാമഃ, ആപ്തകാമഃ, അകാമഃ—ആത്മാവിനെ ആഗ്രഹിച്ചുകൊണ്ട്, ആത്മാവിൽ പൂണ്ണമായതിനാൽ, കാമമില്ലാതെയാവുക—എന്നാണ് ബൃഹദാരണ്യകോപനിഷത്ത് പറയുന്നത്. ഈ സാക്ഷാത്കാരത്തിൽക്കൂടി ലഭ്യമാകുന്ന ആനന്ദം മേല്പറഞ്ഞ യുവാവിന്റെ ആനന്ദത്തിനും അവനിലുപരിയായ ഓരോ ജീവിയുടേയും ആനന്ദത്തിനു തുല്യവുമാണ്, എന്നാണ് ആ ഉപനിഷത്ത് പറയുന്നത്. ബാഹ്യമായ പദവികളിലെ ഉയച്ച്ക്കനുസൃതമായുള്ള ആനന്ദത്തിന്റെ വിവിധശ്രേണികൾ, സ്ഥാനവ്യത്യാസങ്ങൾക്കുപരിയായുള്ള ആത്മാവിന്റെ അപരിമേയമായ ആനന്ദത്തിലും ഉപരിയല്ല എന്നാണ് ഉപനിഷത്ത് പ്രസ്താവിക്കുന്നത്; ഈ ആനന്ദം പുറത്തുനിന്നു വരുന്നതല്ല; ബാഹ്യമായ മോഹങ്ങളെയെല്ലാം തരണം ചെയ്ത്, അവനവന്റെ യഥാത്ഥസ്വഭാവം അപരിമേയവും അമത്ത്യവുമായ ആത്മാവിന്റേതാണെന്ന ബോധമുദിക്കുമ്പോഴാണ് അത് പ്രകടമാവുക.

## 9 ഭാരതം ഉയത്തുന്ന ശാശ്വതമായ വെല്ലുവിളി

മനുഷ്യന്റെ ഭാഗധേയത്തെപ്പററി നമ്മുടെ സാഹിത്യത്തിൽ വിവരിച്ചിട്ടുള്ള രണ്ട് ആശയങ്ങൾ ഇവയാണ്—ക്രമപ്രവൃദ്ധമായ ബാ

ഹ്യപദവികരം; അന്തരാത്മാവിന്റെ സ്വതസ്സിദ്ധമായ ശുദ്ധിയേയും സ്വാതന്ത്ര്യത്തേയും ആനന്ദത്തേയും സാക്ഷാത്കരിക്കൽ. ആധുനിക കാലത്തു്, പലരും, പ്രത്യേകിച്ചു് പാശ്ചാത്യരാജ്യങ്ങളിൽ, ഇതേ ചോദ്യം ഉന്നയിക്കുന്നുണ്ടു്—പദവിയിലും സ്വത്തിലും സംതൃപ്തിയിലും ഉള്ള അഭിവൃദ്ധിക്കു് മാത്രമാണോ മനുഷ്യൻ ശ്രമിക്കേണ്ടതു് അതോ ഇതിലുമുപരിയായി എന്തെങ്കിലുമുണ്ടോ ? പരേതനായ മനശ്ശാസ്ത്രജ്ഞൻ സൂറിച്ചിലെ കാറൽ ജങ്ങ് അവരിലൊരാളാണു്. 'മോഡേൺ മാൻ ഇൻ സർച്ച് ഓഫ് എ സോൾ' എന്ന തന്റെ പുസ്തകത്തിൽ, ബാഹ്യാഭിവൃദ്ധിക്കും ആന്തരികസാക്ഷാത്കാരത്തിനുമുള്ള വ്യത്യാസം അദ്ദേഹം ചൂണ്ടിക്കാണിക്കുകയും, രണ്ടാമത്തേതിന്റെ പ്രാധാന്യത്തെ ഊന്നിപ്പറയുകയും ചെയ്യുന്നുണ്ടു്. അദ്ദേഹം പറയുകയാണു്. ചെറുപ്പത്തിൽ, നമ്മുടെ മനസ്സു് ബാഹ്യോന്മുഖമാണു്; ലോകത്തെ കീഴടക്കുവാൻ നാം ആഗ്രഹിക്കുന്നു; ഇവിടെ നമുക്കൊരു സ്ഥാനം ഉറപ്പിക്കുവാൻ വെമ്പുന്നു. അദ്ദേഹം അതിനെ കാര്യസാദ്ധ്യമെന്നു് വിളിക്കുന്നു—ചെറുപ്പക്കാർ വിദ്യാഭ്യാസം നേടുന്നതും, ഉദ്യോഗം സമ്പാദിക്കുന്നതും, കുടുംബം സ്ഥാപിക്കുന്നതും, സമൂഹത്തിനു് നന്മ ചെയ്യുന്നതും; ജീവിതത്തിൽ തന്റെ വ്യക്തിമുദ്ര പതിക്കുന്നതും. പക്ഷേ ഈ കാര്യസാദ്ധ്യംകൊണ്ടായില്ല, എന്നാണദ്ദേഹം പറയുന്നതു്; അവനവനോടുതന്നെ ഈ ചോദ്യം ചോദിക്കണം. എന്റെ യഥാർത്ഥപ്രകൃതിയെ ഞാൻ സഫലീകരിച്ചിട്ടുണ്ടോ ? ആത്മീയമായി ഞാൻ വളർന്നിട്ടുണ്ടോ ? ആന്തരികമായി ഞാൻ സമ്പന്നനായിട്ടുണ്ടോ ? ഇതിനെ സംസ്കാരം അഥവാ വ്യക്തിത്വം എന്നാണു് ജങ്ങു് വിളിക്കുന്നതു്. ആന്തരികമായസംസ്കാരം, വ്യക്തിത്വത്തിനു മാററുകൂട്ടുക. അദ്ദേഹം പറയുന്നു (മേല്പറഞ്ഞ ഗ്രന്ഥം, ഭാഗങ്ങൾ 18,20)

'ജീവിതത്തിന്റെ രണ്ടാം ഘട്ടത്തിൽ, അതായതു് യൗവനത്തിനുശേഷമുള്ള മദ്ധ്യകാലത്തിൽ തള്ളിവരുന്ന പ്രശ്നങ്ങളുടെ ഇടയിൽ നമുക്കു വഴി കാണിക്കുന്നതു്, കാര്യസിദ്ധി, ഉപയോഗക്ഷമത എന്നീ ലക്ഷ്യങ്ങളാണു്. നമ്മുടെ മാനസിക നിലനില്പിനെ വിപുലീകരിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യുക എന്ന ഉദ്യമത്തിൽ വെളിച്ചം കാണിക്കുന്ന നക്ഷത്രങ്ങളാണിവ; ലോകത്തിൽ നമ്മുടെ വേരുകൾ ഉറപ്പിക്കുവാൻ ഇവ സഹായിച്ചേയ്ക്കും, പക്ഷേ സംസ്കാരം എന്ന പദം കൊണ്ടു് നാം വിവക്ഷിക്കുന്ന ആ വിപുലീകൃതമായ അവബോധത്തിന്റെ വികസനത്തിനു് അവ സഹായിക്കയില്ല. യൗവ്വനകാലത്തു് ഇതു് സർവ്വസാധാരണമാണു്; പ്രശ്നങ്ങളുടെ ഇടയിൽപ്പെട്ടു് ഉഴലുന്നതിനെക്കാൾ ഏതു നിലയ്ക്കും നല്ലതു് ഇതാണുതാനും.

മദ്ധ്യപ്രായത്തോടടുത്തു്, നമ്മുടെ വിശ്വാസങ്ങളിലും സാമൂഹിക പദവിയിലും ഉറച്ച നില കൈവരുമ്പോൾ, നാം ശരിയായ മാർഗ്ഗ

വും ലക്ഷ്യങ്ങളും പെരുമാററസംഹിതയും കണ്ടുപിടിച്ചുവെന്ന തോന്നൽ ബലപ്പെടുന്നു. ആയതിനാൽ, ഇവ അവസാനംവരെ ശരിയായവയാണെന്നു് കരുതി, നാം അവയെ മുറുകെ പിടിക്കുന്നു. ഒരു പ്രധാനകാര്യം നാം മറക്കുന്നു; സമൂഹം മാന്യത നല്കുന്ന നേട്ടങ്ങൾ വ്യക്തിത്വത്തിന്റെ ആകാരത്തെ ക്ഷുദ്രമാക്കി സമ്പാദിക്കുന്നവയാണു്.'

ആത്മീയസംസ്കാരത്തിനു് ജീവിതത്തിൽ പ്രധാനമായൊരു സ്ഥാനം കൊടുക്കണമെന്നഭിപ്രായപ്പെട്ടുകൊണ്ടു്, ജങ്ങ് പറയുന്നു: (ഭാഗങ്ങൾ 125_26)

'മനുഷ്യജീവിതത്തിന്റെ സായാഹ്നത്തിനു് അതിന്റേതായ അർത്ഥം ഉണ്ടായിരിക്കേണ്ടതാണു്; അതു് പ്രഭാതജീവിതത്തിന്റെ ഒരു ദയനീയമായ വാലായിരുന്നാൽ പോരാ. ജീവിതപ്രഭാതത്തിന്റെ പ്രാധാന്യം കിടക്കുന്നതു്, വ്യക്തിയുടെ വികസനം, ബഹിർലോകത്തിൽ സ്ഥാനമുറപ്പിക്കൽ, സന്തത്യുല്പാദനം, ശിശുസംരക്ഷണം ഇവയിലാണു്. ഇതു് പ്രകൃതിയുടെ ഉദ്ദേശങ്ങളാണു്. പക്ഷേ ഇവ പൂർത്തിയായാൽ, — പലപ്പോഴും വേണ്ടതിലധികം — പണം സമ്പാദിക്കലും ജയം നേടിയെടുക്കലും, പ്രവർത്തനങ്ങളുടെ വിപുലീകരണവും യുക്തിക്കും തന്റേടത്തിനും അപ്പുറത്തേയ്ക്കു് പോയ്ക്കൊണ്ടിരിക്കണമോ ? ജീവിതപ്രഭാതത്തിന്റെ നിയമങ്ങളെ ജീവിതസായാഹ്നത്തിലേയ്ക്കു് കൊണ്ടുപോകുന്നവർ — അതായതു് പ്രകൃതിയുടെ ലക്ഷ്യങ്ങളെ — ആത്മാവിനു് ക്ഷതമനുഭവിക്കേണ്ടിവരും; എങ്ങനെയെന്നാൽ, വളർന്നുവരുന്നൊരു യുവാവു് തന്റെ ശൈശവത്തിലെ ദുശ്ശാഠ്യങ്ങളെ വീണ്ടും നടപ്പിലാക്കാൻ ശ്രമിക്കുമ്പോൾ സാമൂഹികപരാജയം നേടുന്നപോലെ. ധനമാർജ്ജിക്കുക, സാമൂഹികപദവി, കുടുംബം, പിൻഗാമികൾ ഇവ പ്രകൃതിയുടെ ആവശ്യങ്ങൾ മാത്രമാണു് — സംസ്കാരത്തിന്റേതല്ല. പ്രകൃതിയുടെ ചോദനകൾക്കപ്പുറത്താണു് സംസ്കാരം. ജീവിതത്തിന്റെ അപരാഹ്നത്തിന്റെ അർത്ഥവും ഉദ്ദേശവും സംസ്കാരമായിരുന്നുകൂടെ ?'

വേദാന്തത്തിന്റെ വീക്ഷണത്തിൽ, ജീവിതത്തിന്റെ ആദ്യഭാഗവും രണ്ടാംഭാഗവും തമ്മിൽ വിടവൊന്നുമില്ല. പരിസരത്തിൽ ഊന്നിക്കൊണ്ടു് ഭൌതികവിജയത്തെ ലാക്കാക്കി ആദ്യഭാഗത്തിൽ തുടങ്ങുന്ന ആത്മീയശിക്ഷണം, രണ്ടാമത്തേതിൽ കൂടുതൽ തീവ്രമായി തുടരേണ്ടതുണ്ടു്, വ്യക്തിത്വത്തിലും ആത്മീയസംസ്കാരത്തിലും നേരിട്ടുള്ള ആത്മസാക്ഷാത്കാരത്തിലും ഊന്നൽ കൊടുത്തുകൊണ്ടു്, പാശ്ചാത്യനാടുകളിൽ ദൈനന്ദിനജീവിതത്തിലെ വിജയത്തിനുവേണ്ടി, കൂടുതൽ വിജയത്തിനുവേണ്ടിയുള്ള പരിശ്രമങ്ങൾ മാത്രമാണു് ജങ്ങ്

കണ്ടതു്. ജീവാവസാനം വരെജനങ്ങരം എന്തെങ്കിലുമൊന്ന സാധിച്ചുകിട്ടുവാൻ തിരക്കിട്ടു് ശ്രമിക്കയാണു്. കാര്യസാദ്ധ്യത്തിനുവേണ്ടിയുള്ള ഈ ശ്രമത്തിന്റെ പിടിയിൽപ്പെട്ടു് മനുഷ്യന്റെ ആന്തരികജീവിതം ക്രമേണ ക്ഷുദ്രമായിത്തീരുന്നു. ജങ്ങിന്റെ പുസ്തകത്തിന്റെ 'മോഡേൺ മാൻ ഇൻ സർച്ച് ഓഫ് എ സോരം' എന്ന പേരിന്റെ അത്ഥം ഇതാണു്.

സമൃദ്ധിയുടെ ഉച്ചത്തിൽ സ്ഥിതിചെയ്യുന്ന രാഷ്ട്രങ്ങളിലെ മനുഷ്യന്റെ ഭാഗധേയമെന്താണു് ? ആകാംക്ഷയും വ്യത്ഥതാബോധവും വിരസതയും മാനസികത്തകച്ച്യും; വലിയ നേട്ടങ്ങളുണ്ടായിട്ടും എന്തോ ഒന്നു് നഷ്ടപ്പെട്ടതായി തോന്നുന്നു. ബാഹ്യമായ വലുപ്പത്തിന്റെ വിവിധരൂപങ്ങരം മാത്രമല്ല മനുഷ്യന്റെ ഭവിതവ്യത എന്നാണു് വേദാന്തം പറയുന്നതു്: 'ഞാൻ ലോകത്തിൽ ചില കാര്യങ്ങളെല്ലാം ചെയ്തിട്ടുണ്ടു്; എനിക്കു സമൂഹത്തിൽ നിന്നു് കയ്യടി കിട്ടുന്നുണ്ടു്" എന്നല്ല, 'എന്റെ ആത്മീയമായ സാദ്ധ്യതകളെ വികസിപ്പിക്കുന്നതിൽ നിന്നു് ആന്തരികമായ മഹത്ത്വം എനിക്കു ലഭ്യമാവും ?' എന്നുള്ളതാണു് ജീവിതത്തിന്റെ ആത്മീയസാക്ഷാത്കാരം. ഇന്നു് പാശ്ചാത്യരാജ്യങ്ങളിൽ ഇതിന്റെ ആവശ്യം ബോദ്ധ്യപ്പെട്ടുവരികയാണു്. മനുഷ്യന്റെ യഥാത്ഥമായ ഭാഗധേയം സ്വാതന്ത്ര്യവും, നിർഭയത്വവും സഫലീകരണവുമാണു്. ആധുനികലോകത്തിൽ, മനുഷ്യക്കിടയിൽ എന്തുകൊണ്ടാണു് ഇത്ര അധികം ഭയവും ആകാംക്ഷയും കാണുന്നതു് ? ആകാംക്ഷ ഒരു വിധത്തിലുള്ള ഭയമാണു്; അവനവന്റെ യഥാത്ഥപ്രകൃതിയെ ആവിഷ്കരിക്കുമ്പോരം മാത്രമേ നിർഭയത്വം കൈവരികയുള്ളു എന്നാണു് ഉപനിഷത്തുകരം പറയുന്നതു്. ആത്മസാക്ഷാത്കാരം നിർഭയത്വത്തിലേയ്ക്കു് നയിക്കും. ഭൌതികമായ മഹത്വം നമുക്കു നേടാം. പക്ഷേ ഇതു്, ഓരോ മനുഷ്യജീവിയേയും കാത്തു് നില്ക്കുന്ന ആത്മീയഭാഗധേയത്തെ ബലികഴിച്ചുകൊണ്ടാവരുതു്. ആ ഭാവി ഓരോ പുരുഷനേയും, സ്ത്രീയേയും കുട്ടിയേയും ആഹ്വാനം ചെയ്യുകയാണു്: 'നിനക്കു് സ്വതന്ത്രനാവാം, നിനക്കു് നിർഭയനാവാം; ആനന്ദത്തിന്റെ പരമകാഷ്ഠ ഇവിടെ, ഇപ്പോരം, നിനക്കു് അനുഭവിക്കാം — മരണാനന്തരമല്ല; നിർഭയനായി മരണത്തെത്തന്നെ നിനക്കു് നേരിടാം.'

ഇതു് വെറും വാക്കുകളല്ല. പല മഹാന്മാരും ഇങ്ങനെ ജീവിച്ചിട്ടുണ്ടു്. പാശ്ചാത്യചരിത്രത്തിൽ, സൌമ്യതയുടെയും ശാന്തിയുടെയും നിർഭയത്വത്തിന്റേയും ഭാവത്തെ ഉജ്ജ്വലമായി പ്രതിനിധാനം ചെയ്ത ഒരു മഹാൻ സോക്രട്ടീസ് ആയിരുന്നു. വിഷം കുടിക്കുമ്പോരം അദ്ദേഹം തീരെ പരിഭ്രമമില്ലായ്മയും നിർഭയത്വവും പ്രദശി

പ്പിച്ചു; അദ്ദേഹത്തിനു ചുററുമുണ്ടായിരുന്ന യുവശിഷ്യന്മാർ അസ്വ സ്ഥരായിരുന്നു. താൻ യഥാർത്ഥത്തിൽ മരണമില്ലാത്തവനാണെന്നും, മരണം ദേഹത്തിനുമാത്രമാണെന്നും അദ്ദേഹത്തിന് ബോദ്ധ്യമുണ്ടാ യിരുന്നു. ഈ ആത്മജ്ഞാനം, ദൈവജ്ഞാനം, എല്ലാ നിർഭയത്വ ത്തിൻേറയും ഉറവിടമാണ്. ഇതില്ലെങ്കിൽ, ഒരു വിധത്തിലല്ലെ ങ്കിൽ മറെറാരുവിധത്തിലുള്ള ഭയം മനുഷ്യനെ സദാ പീഡിപ്പിക്കും, സ്വയം ഭയപ്പെടുമെന്നു മാത്രമല്ല, അവൻ മററുള്ളവരേയും ഭയപ്പെടുത്തും. ആത്മജ്ഞാനംകാരണം ഒരാൾ നിർഭയനാവുമ്പോൾ, അവൻ മററുള്ള വരെ നിർഭയരാക്കുവാനുള്ളൊരു കേന്ദ്രവുമാവും. പ്ലേറേറാ, തൻെറ ഡയ ലോഗ്സ് എന്ന ഗ്രന്ഥത്തിൽ സോക്രട്ടീസ് മരണത്തെ നിർഭയം നേ രിടുന്നതിൻെറ സമാകർഷകമായൊരു ചിത്രം വരച്ചുകാണിച്ചിട്ടുണ്ട്. അങ്ങയെ എങ്ങനെയാണ് മറവു ചെയ്യേണ്ടതെന്ന് സോക്രട്ടീസി നോട് ക്രീറേറാ ചോദിക്കുമ്പോൾ, സോക്രട്ടീസ് മന്ദഹസിച്ചുകൊണ്ടു മറുപടി പറയുന്നു:

'പക്ഷേ, ഈ ചോദ്യം ചോദിക്കുന്നതിനുമുമ്പ്, നിനക്ക് എന്നെ കിട്ടണമല്ലോ, ശരിയായ എന്നെ. വേവലാതിപ്പെടാതിരിക്കു, ക്രീറേറാ; നീ ദേഹത്തെപ്പററിയാണല്ലൊ ചോദിച്ചതു്; മററുള്ളവരു ടെ കാര്യത്തിൽ ചെയ്യുന്നപോലെ എൻെറ ദേഹത്തേയും ചെയ്തു കൊള്ളുക.'

## 10 ഭയചകിതമായ ലോകം നിർഭയത്വത്തിനായി വെമ്പുന്നു

ഇന്ന് ലോകം അന്വേഷിക്കുന്നതു്, വെമ്പുന്നതു്, ഈ നിർഭയത്വ ത്തിനാണ്. പല പാശ്ചാത്യ രാജ്യങ്ങളും ഇന്ന് എത്ര ഭയന്നിട്ടാണ് നാളുകൾ കഴിക്കുന്നതെന്ന് നമുക്ക് വിഭാവനം ചെയ്യുവാൻ സാദ്ധ്യ മല്ല—ഏററവും വലിയ ഭയം അണുയുദ്ധത്തെപ്പററിയാണ്. ആപത് കരമായൊരു സാദ്ധ്യതയുള്ള ഇതു്, എപ്പോൾ വേണമെങ്കിലും സംഭ വിക്കാമെന്ന ഭയം സദാ ഉണ്ടു്. നാം അതിൽനിന്ന് വളരെ ദൂരെ യാണെങ്കിലും, ഇത്തരമൊരു ലോകദുരന്തത്തിൽനിന്ന് ആർക്കും രക്ഷ പ്പെടുവാൻ സാദ്ധ്യമല്ല. ഇത്തരമൊരു ദാരുണത്തെ ഒഴിവാക്കി, സമാധാനത്തിലും സന്തോഷത്തിലും ജീവിച്ച്, സാർവ്വജനീന മായ പരസ്പരധാരണയുടേയും സഹകരണത്തിൻേറയും അന്തരീക്ഷ ത്തിൽ, വ്യഷ്ടിയുടേയും സമഷ്ടിയുടേയും നിയതമായ ഭാഗധേയം കൈവരുത്തുവാനായി ശ്രമിക്കുവാൻ എങ്ങനെ പരിതസ്ഥിതികൾ മാററിയെടുക്കാമെന്നു ഗൌരവമായി ചിന്തിക്കുന്ന ആളുകൾ ആലോ ചിച്ചു തുടങ്ങിയിട്ടുണ്ടു്. കഴിഞ്ഞ വർഷം ബ്രിട്ടണിലെ ലേബർപാ ർട്ടിക്കാരനായ മുൻ പ്രധാനമന്ത്രി ജെയിംസ് കള്ളാഘൻ, രാജാജിസ്മാ രക പ്രസംഗങ്ങൾ നടത്തുവാനായി, ഡെൽഹി, ഹൈദരബാദ്,

ബോംബെ എന്നീ സ്ഥലങ്ങൾ സന്ദർശിക്കയുണ്ടായി. സാർവ്വദേശീയ ധാരണ, നിരായുധീകരണം, സമാധാനം എന്നിവയുടെ പ്രശ്നങ്ങളിൽ അദ്ദേഹത്തിന്ന് അത്യധികം ആകാംക്ഷയുള്ളതായി ഞാൻ കണ്ടു. ലോകവ്യാപകമായ ആണവസംഹാരത്തെ എങ്ങനെ ഒഴിവാക്കാം ? ചില ദിവസങ്ങൾക്കു മുമ്പ്, ഇതേ പ്രസംഗപരമ്പര നടത്തുവാനായി പ്രസിദ്ധ ധനകാര്യശാസ്ത്രജ്ഞനും ഭാരതത്തിലെ മുൻ അമേരിക്കൻ സ്ഥാനപതിയുമായ ജോൺ കെന്നത്ത് ഗാൽബ്രെയിത്ത് വരികയുണ്ടായി. അദ്ദേഹം മുമ്പ് ശ്രീമതി ഗാൽബ്രെയിത്തിനോടൊപ്പം ഹൈദരബാദിലെ രാമകൃഷ്ണാശ്രമത്തിൽ വന്നിരുന്നു; അവിടെ നടന്ന അദ്ദേഹത്തിന്റെ പൊതുയോഗപ്രസംഗത്തിന്ന് ഞാനായിരുന്നു അദ്ധ്യക്ഷൻ. അദ്ദേഹവും അണുയുദ്ധപ്രശ്നത്തിൽ ഗൌരവമായ അസ്വസ്ഥത പ്രകടിപ്പിക്കുകയും ഇതു തടയാനും ലോകസമാധാനമുറപ്പിക്കുവാനും തന്നാലാവുന്നതെല്ലാം ചെയ്യാൻ തീരുമാനിച്ചിട്ടുണ്ടെന്ന് പറയുകയുമുണ്ടായി. കൂടുതലാളുകൾ ഈ വഴിക്ക് ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തു തുടങ്ങിയിട്ടുണ്ട്—ലോകത്തിൽ നിർഭയത്വവും സന്തോഷവും വളർത്തുവാൻ.

## 11 ഭീതിയിൽനിന്ന് ലോകത്തെ രക്ഷിക്കേണ്ടതെങ്ങനെ ?

എങ്ങനെയാണ് ഭീതിയിൽനിന്ന് ലോകത്തെ രക്ഷിക്കുക ? ഇതിനുള്ള ഉത്തരം: മനുഷ്യഹൃദയത്തിൽ കുറച്ചുകൂടി മാനുഷിക ഭാവന വളർത്തുക എന്നാണ്. മാനുഷികമായ ഒരഭിനിവേശം ഇല്ലെങ്കിൽ, നമ്മുടെ ശക്തികളേയും അധികാരങ്ങളേയും കൊണ്ട് നാം പന്താടുകയും, അതിനെ അവിടേയും ഇവിടേയും എറിഞ്ഞു, ചുററുപാടും ഭയവും അസമാധാനവും സൃഷ്ടിക്കുകയും ചെയ്യും. ഒരു കൊള്ളക്കാരൻ ഒരു തീവണ്ടിയേയോ, ബാങ്കിനേയോ ആക്രമിക്കുമ്പോൾ, ആദ്യമായി ചെയ്യുന്നതെന്താണ്? ഒന്നോ രണ്ടോ, ബോംബുകൾകൊണ്ട് ആളുകളെ വിരട്ടിയോടിക്കുക; പിന്നീടാണ് കവർച്ച നടത്തുക. ലോകം മുഴുവനും ഇന്ന് ഇങ്ങനെ ഭയത്തിലാണ്. ഇത് അവസാനിപ്പിച്ചേ പററൂ. ഇതിന്ന് ജനലക്ഷങ്ങൾക്ക് ആത്മീയവികസനം നല്കിയാലേ സാദ്ധ്യമാവൂ. ഇത് മനുഷ്യന്റെ ഉള്ളിൽ ശാന്തിയും സന്തോഷവും ഉണ്ടാക്കും; അവനതിനെ പുറത്തേയ്ക്ക് പ്രകടിപ്പിക്കും. നമ്മുടെ മഹാനായ ദാർശനികനും ഭാരതത്തിന്റെ മുൻ പ്രസിഡണ്ടുമായ ഡോക്ടർ രാധാകൃഷ്ണൻ പറയുന്നു: (ഈസ്റ്റേൺ റിലിജിയൻസ് ആൻറ് വെസ്റ്റേൺ തോട്ട്, ഭാഗം 113)

'വസ്തുതകളുടെ ആഴത്തിലേയ്ക്ക് കടന്നുചെല്ലുമ്പോൾ നാം കാണുന്നത്, ലോകത്തിലെ സ്ഥിതിഗതികളെ സൃഷ്ടിക്കുന്നത് വ്യക്തിയുടെ മനസ്സാണെന്നാണ്. മനുഷ്യനെ ഉയർത്തുന്നതും അധഃപതിപ്പിക്കു

ന്നതുമായ എല്ലാം തന്നെ നമ്മുടെ സ്വഭാവത്തിൽനിന്നുതന്നെയാണ് ഉണ്ടാവുന്നതു്. ഹൃദയവിക്ഷോഭങ്ങൾ സമചിത്തതയേയും ലോകത്തിൻെറ ഗതിയെത്തന്നേയും തകിടം മറിക്കും.'

അപ്പോൾ മാത്രമേ മനുഷ്യൻെറ ഭാഗധേയത്തിലേയ്ക്കും സാഫല്യത്തിലേയ്ക്കുമുള്ള ഉറച്ചൊരു മുന്നേററം നമുക്കു് കാണുവാനാവൂ. പക്ഷേ പ്രാകൃതമായ മനുഷ്യചൈതന്യത്തെ ശുദ്ധീകരിച്ചാൽ മാത്രമേ ഇതു് സാദ്ധ്യമാവുകയുള്ളു. ഇന്നു് ബാഹ്യമായി സാമ്പത്തികവും സാങ്കേതികവുമായ ധാരാളം വികസനം നടക്കുന്നുണ്ടു്; പക്ഷേ മനുഷ്യനുള്ളിൽ എന്തോ ഒന്നിൻെറ പോരായ്മയുണ്ടു്. അവൻ സമാധാനത്തിൻേറയോ, സ്നേഹത്തിൻേറയോ സഹാനുഭൂതിയുടെയോ ഒരു കേന്ദ്രമായി വളർന്നിട്ടില്ല. ഇതു് വേറൊരു ശാസ്ത്രത്തിൻേറയും കലയുടേയും ഉത്പ്പന്നമാണു്; യോഗം എന്ന മഹത്തായ പദത്തിനാൽ ഗീത വിവക്ഷിക്കുന്ന മതത്തിൻെറ ശാസ്ത്രവും കലയുമാണതു്.

എല്ലായിടത്തുമുള്ള യുവാക്കൾ ഈ രണ്ടു് ആശയങ്ങളേയും ഇന്നു് കാര്യമായി എടുക്കേണ്ടതുണ്ടു്. ആദ്യമായി, പ്രകൃതിയുടെ ബാഹ്യ ഊർജ്ജങ്ങളെ നിയന്ത്രിക്കുക; ഇതുവഴി ദാരിദ്ര്യത്തെ അകററുകയും ജനലക്ഷങ്ങൾക്കു് നല്ല ജീവിതം നല്കുകയും ചെയ്യാം. രണ്ടാമതായി, മനുഷ്യൻെറ ആന്തരികപ്രകൃതിയിൽ കുറെ ശ്രദ്ധ ചെലുത്തി, അവൻെറ ആത്മീയചൈതന്യത്തെ വേണ്ടപോലെ ശുദ്ധീകരിക്കയും അതിൻെറ ഗുണവും വലുപ്പവും വർദ്ധിപ്പിക്കുകയും ചെയ്യുക; ഇതിൻെറ ഫലമായിട്ടു്, ഈ ശക്തി സ്നേഹത്തിൻേറയും സഹാനുഭൂതിയുടേയും സേവനത്തിൻേറയും രൂപം കൈക്കൊള്ളും. സാവകാശമായും സുദൃഢമായും, നമ്മിലുള്ള മാനുഷികവും ദൈവികവുമായ സാദ്ധ്യതകളെ അനാവരണം ചെയ്യേണ്ടതുണ്ടു്; പ്രകൃതിപരവും സാമൂഹികവുമായ സന്നിവേശങ്ങളെ കൈകാര്യം ചെയ്യുന്ന നമ്മുടെ ബോധതലത്തെ ഉയർത്തേണ്ടതും ആവശ്യമാണു്. ഈ പശ്ചാത്തലത്തിൽ പരിഗണിച്ചാൽ യുവത്വത്തിൻെറ വികസനത്തിൻേറയും മനുഷ്യഭാഗധേയത്തിൻേറയും സുന്ദരമായൊരു ചിത്രം രൂപം കൊള്ളും. ഓജസ്സും ഊർജ്ജസ്വലതയുംനിറഞ്ഞു നില്ക്കുന്ന ഒരു യുവാവു് അതിൽനിന്നു് ആത്മീയചൈതന്യം വളർത്തിഎടുക്കും; അതിൽനിന്നു് ലോകത്തിലെ ഏററവും ഗഹനമായ സ്വഭാവശക്തി ഉണ്ടാവുകയും ചെയ്യും. ഇതുമായി താരതമ്യപ്പെടുത്തുമ്പോൾ വിദ്യുച്ഛക്തിയും അണുശക്തിയും എത്ര താഴെയാണു് നില്ക്കുന്നതു്. ആത്മീയതയിൽനിന്നു് ഉളവാകുന്ന സ്വഭാവശക്തിയുമായി തുലനം ചെയ്താൽ ഇവ എത്രയോ സാധാരണമാണു്. നമുക്കു് ഒരു ബോംബു് കയ്യിലെടുത്തു്, അതിനെ ആളുകളുടെ നേർക്കും വസ്തുക്കളുടെ നേർക്കും എറിഞ്ഞു് അവയെ നശിപ്പിക്കാം; ഒരു പാറക്കൂട്ടത്തെ പൊളിക്കാനും

ഒരു നദിയെ പുതിയൊരു വഴിയിൽക്കൂടി ഒഴുക്കുവാനും അതിനെ ഉപയോഗിക്കാം. രണ്ടിനും പിന്നിലുള്ളത് മനുഷ്യന്റെ മനസ്സും ബോധവുമാണ്. ആദ്യത്തേതിന്റെ പിന്നിൽ പ്രാകൃതമായ മനുഷ്യശക്തിയും, രണ്ടാമത്തേതിന്റെ പിന്നിൽ അതേ ശക്തി ശുദ്ധീകരിച്ചതുമാണ്. ഈ ശുദ്ധീകരണം മതത്തിന്റെ ശാസ്ത്രത്തിന്റേയും പ്രവൃത്തി പദ്ധതിയുടേയും ഉത്പ്പന്നമാണ്, ആത്മീയവളർച്ചയുടെ ശാസ്ത്രത്തിന്റേയും കലയുടേയും ഫലം. നമ്മുടെ യുവാക്കളിൽ ഈ രണ്ടു ശക്തികളും ഇന്ന് ഒന്നിച്ചൊഴുകേണ്ടതാണ്. വിദ്യാഭ്യാസത്തിൽനിന്ന് ബാഹ്യപ്രകൃതിയെ നിയന്ത്രിക്കുവാനുള്ള ശക്തി അവർ വളർത്തിയെടുക്കണം, മതത്തിൽനിന്ന് ആന്തരപ്രകൃതിയേയും മനുഷ്യന്റെ സമഗ്രവികസനത്തിനായി, ശാസ്ത്രത്തിന്റെ രണ്ടു വകുപ്പുകളേയും യോജിപ്പിച്ചുകൊണ്ടുള്ള വേദാന്തത്തിന്റെ വ്യാപ്തിയെ, ഇങ്ങനെയാണ് സ്വാമി വിവേകാനന്ദൻ, ഒരു ഹ്രസ്വമായ പ്രസ്താവനയിൽ പറഞ്ഞിട്ടുള്ളത്. (രാജയോഗം, വി. സാ. സ. ഭാഗം 1, പേജ് 322)

മനുഷ്യാത്മാവിൽ ദൈവികത്വം നിർലീനമാണ്. ബാഹ്യവും ആന്തരികവുമായ പ്രകൃതിയെ നിയന്ത്രിച്ച്, ഈ ദൈവികത്വത്തെ പ്രകടമാക്കുക എന്നതാണ് ജീവിതലക്ഷ്യം.

ഇത് കർമ്മത്തിൽക്കൂടിയോ, ആരാധനയിൽക്കൂടിയോ, മനോനിയന്ത്രണത്തിൽക്കൂടിയോ, തത്ത്വചിന്തയിൽക്കൂടിയോ ഒന്നിലോ, ഒന്നിലധികമോ, എല്ലാത്തിലുംകൂടിയോ ചെയ്യുക: തദ്വാരാ സ്വതന്ത്രനാവുക.

ഇതുതന്നെയാണ് മതം. പ്രമാണങ്ങൾ, സിദ്ധാന്തങ്ങൾ, ആചാരങ്ങൾ, ഗ്രന്ഥങ്ങൾ, ക്ഷേത്രങ്ങൾ, വിധികൾ ഇവയെല്ലാം രണ്ടാം നിരയിലുള്ള ചെറുകാര്യങ്ങളാണ്.

## 12 സമഗ്രമാനുഷിക വികസനത്തിന്റെ തത്ത്വശാസ്ത്രം

വളരെ കാലങ്ങളായി, വേദാന്തമെന്ന അതിന്റെ ജീവിതവീക്ഷണത്തിൽ, രണ്ടു വിഭാഗങ്ങളിലെയും സമഗ്രവികസനത്തിന്റെ തത്ത്വസംഹിത ആവിഷ്ക്കരിക്കുകയും പോഷിപ്പിക്കുകയും ചെയ്തരാജ്യമാണ് ഭാരതം. മുണ്ഡക ഉപനിഷത്തിൽ അതിനെ സർവ്വവിദ്യാപ്രതിഷ്ഠാ എന്ന് വിവരിച്ചിട്ടുണ്ട്. എല്ലാ ശാസ്ത്രങ്ങളുടേയും അടിസ്ഥാനവും താങ്ങും. ഭൗതിക ശാസ്ത്രങ്ങളിലൂടെ പ്രകൃതിയുടെ ചൈതന്യത്തെ പാകപ്പെടുത്തി എടുക്കുന്നതിലെന്നപോലെതന്നെ, അദ്ധ്യാത്മവിദ്യയിൽക്കൂടി മനുഷ്യന്റെ ആന്തരികശക്തികളെ ശുദ്ധീകരിക്കുന്നതിലും അത് തുല്യമായ ഊന്നൽ കൊടുക്കുന്നുണ്ട്. ഭാരതത്തിന്റെ നാനാഭാഗങ്ങളിലുമുള്ള എന്റെ യാത്രകളിൽ, ഊർജ്ജസ്വലരും

ഉത്സാഹികളുമായ പരസഹസ്രം യുവജനങ്ങളെ ഞാൻ കാണാറുണ്ട്, പക്ഷെ മാനുഷികപരിഗണന ഈ ഊജ്ജസ്വലതയിൽനിന്ന് വരുന്നതായി കാണുന്നില്ല. ഇതു് തൃപ്തികരമായൊരു സ്ഥിതിയല്ല. പ്രാകൃതവും ശുദ്ധീകരിക്കാത്തതുമായ ഊജ്ജസ്വലതയുള്ളവരെയും ഞാൻ കാണുന്നുണ്ട്. ഈ പ്രാകൃത ശക്തിയാണ് പൊതുസ്വത്തിനെയും സമാധാനത്തേയും മാത്രമല്ല, നാട്ടിലെ മററു് പലതിനേയും നശിപ്പിക്കുന്നതു്. കൂടുതൽ ദയനീയമായതു്, ഇതോടു കൂടി, സ്വഭാവദാർഢ്യം വളർത്തിയെടുത്തു് നല്ല മനുഷ്യരാവാനുള്ള സാദ്ധ്യതകളേയും അവർ നശിപ്പിക്കുന്നു എന്നതാണ്.

ഈ പ്രാകൃത ശക്തിയെ ശുദ്ധീകരിക്കേണ്ടതുണ്ട്, ഇതിന്നു് വേണ്ട തത്വസംഹിതയും ശാസ്ത്രവും കലയും, സാങ്കേതികത്വവും നമുക്ക് ഈ രാജ്യത്തുണ്ട്. മനുഷ്യവികസനത്തിന്റെ ശാസ്ത്രത്തേയും അനുഭവങ്ങളെയും പാകപ്പെടുത്തി എടുക്കുന്നതിന്റെ പ്രക്രിയയേയും നമ്മുടെ ജനങ്ങരം ഇന്നു് മനസ്സിലാക്കേണ്ടതു് അത്യധികം ആവശ്യമാണ്. ഒരു മൃഗത്തിനും അനുഭവങ്ങളെ പാകം ചെയ്തെടുക്കുവാൻ സാദ്ധ്യമല്ല; അവരിൽ, ഐന്ദ്രിയ പ്രതികരണങ്ങരം ഉള്ളിലേയ്ക്കു വരുന്നമാതിരി തന്നെ പുറത്തേയ്ക്കും പോകുന്നു. മനുഷ്യന്നു് മാത്രമെ, ആഘാതങ്ങളെ സ്വീകരിച്ചു്, പാകപ്പെടുത്തി,പുതിയ രൂപത്തിൽ,പുറത്തേക്കയയ്ക്കാൻ സാദ്ധ്യമാവൂ. മനുഷ്യസ്വാതന്ത്ര്യത്തിന്റെ ഒരു അടയാളമാണിതു്; സ്വാതന്ത്ര്യം ആത്മീയ മൂല്യമാണുതാനും. അവൻ ഒരു യന്ത്രമല്ല. ഭൗതികഊജ്ജത്തെ സംബന്ധിച്ച ക്രിയാഭിക്രിയകരം തുല്യവും വിപരീതവുമാണെന്നു നാം പറയുന്നു. ഇതു് മാനുഷികോജ്ജത്തിന്നു് ബാധകമല്ല. മാനവികപശ്ചാത്തലത്തിൽ, ക്രിയ ഒന്നായിരിയ്ക്കും; അഭിക്രിയ തികച്ചും വ്യത്യസ്തമായൊന്നും. മനുഷ്യന്നു് തന്റെ ഉള്ളിലുള്ള ഒരു ഐന്ദ്രിയ ചോദനയേയും അതിൽനിന്നു വരുന്ന പ്രതികരണങ്ങളേയും മാററാനും അകററാനും സാധിക്കും. ഇതു ചെയ്യാത്തവൻ കാടത്തത്തിലേയ്ക്കു് അധഃപതിക്കും. മുൻപറഞ്ഞ ആരംക്ക് അവജ്ഞയുടെ കാററു് അനുഭവപ്പെട്ടാൽ ആന്തരികതലത്തിൽ അതിനെ രൂപഭേദം ചെയ്തു് ഒരു മന്ദസ്മിതവും സ്നേഹവാക്യവുമായി പുറത്തേക്കയക്കാൻ സാധിക്കും. ഓരോ പ്രാവശ്യവും നാമിങ്ങിനെ ചെയ്യുമ്പോരം നമ്മുടെ സ്വാതന്ത്ര്യത്തെ പ്രകാശിപ്പിക്കുകയാണ്. എത്രലക്ഷം ഇത്തരം സന്ദർഭങ്ങളാണ് നമുക്ക് ജീവിതത്തിൽ ലഭിക്കുന്നതു്; പക്ഷെ നമ്മിൽ മിക്കവരും ഇതിനെപ്പററി അറിയുകതന്നെ ചെയ്യുന്നില്ല; അതിൽനിന്നു ലഭ്യമാവുകയും വദ്ധിക്കുകയും ചെയ്യുന്ന സ്വാതന്ത്ര്യബോധവും അവക്ജ്ഞാതമാണ്. യന്ത്രങ്ങളെപ്പോലെയാണ് നമ്മുടെ പെരുമാററം. നമ്മിലേയ്ക്കുടുക്കുന്ന എല്ലാററിനേയും നമ്മുടെ സ്വാതന്ത്ര്യത്തിന്റെ മുദ്രപതിക്കാതെ നാം വെളിയിലേയ്ക്കു് വിടുന്നു. ഒരു ഗർ

ഭത്തെ പിന്നിൽ തലോടിയാൽ അതു് ഒരു ചവിട്ടായിരിക്കും തരിക. അതു് അതിൻെറ സ്വഭാവമാണു്; പക്ഷെ മനുഷ്യൻ ഇങ്ങനെ ചെയ്യേണ്ടതുണ്ടോ ? പുറത്തുനിന്നു വരുന്ന എല്ലാ ചോദനകളോടും അവനു് മാനുഷികമായ രീതിയിൽ പ്രതികരിക്കാം. മനുഷ്യശ്രേഷ്ഠതയുടെ വികസനത്തിൻെറ ഗഹനമായൊരു സങ്കല്പമാണിതു്. അനുഭവങ്ങളെ ഇങ്ങനെ ശുദ്ധീകരിച്ചെടുക്കുക എന്നതു ഒരു ശാസ്ത്രവും കലയുമാണു്.

നമ്മുടെ സ്വർണ്ണഖനികളിൽ നാം ഒട്ടുവളരെ പാകപ്പെടുത്തലും ശുദ്ധീകരണവും നടത്തുന്നുണ്ടു്. കല്ലും മണ്ണും ചേർന്നുള്ള സ്വർണ്ണഅയിരു് പുറത്തേക്കെടുക്കപ്പെടുന്നു; പിന്നീടു് നടക്കുന്ന പാകപ്പെടുത്തലിനു് ശേഷം അതു് ഒരു സ്വർണ്ണക്കട്ടയായി പുറത്തേയ്ക്കു് വരുന്നു. ഈ പ്രക്രിയ മനുഷ്യൻെറ ആന്തരികവികസനത്തിനും സമ്പാദനവർദ്ധനവിനും മാത്രകാപരമായൊന്നാണു്.നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനാംഈ ചോദ്യം സ്വയം ചോദിക്കേണ്ടതാണു്. പ്രാകൃതമായ മനുഷ്യചൈതന്യത്തെ ശുദ്ധീകരിച്ചു് മാററിയെടുത്തു് അതിനെ സർഗ്ഗാത്മകമായൊന്നാക്കുവാൻ ഒരു ശാസ്ത്രമില്ലെ ? ഈ ചോദ്യം മതത്തിൻെറ ശാസ്ത്രത്തിലേയ്ക്കാണു നമ്മെ കൊണ്ടെത്തിക്കുക. ഇതു് ആത്മീയതയാണു്. വിദ്യാഭ്യാസത്തിൻെറ സത്യമായ പൊരുളിലേയ്ക്കും അതു് നമ്മെ നയിക്കും. മനുഷ്യനിൽ പ്രകാശിതമാവുന്ന പ്രകൃതിശക്തികളെ സംബന്ധിച്ചേടത്തോളം വിദ്യാഭ്യാസവും മതവും – മതം വിദ്യാഭ്യാസത്തിൻെറ തുടർച്ചയാണല്ലൊ മനുഷ്യനിലെ ഈ പരുക്കൻ ആന്തരീകശക്തികളെ ശുദ്ധീകരിച്ചു് അവയെ നിർമ്മാണപരമാക്കുവാൻ സാധിക്കുമ്പോൾ മാത്രമാണു് അവയുടെ യഥാർത്ഥരൂപത്തിൽ കാണപ്പെടുക. സ്വഭാവ മാഹാത്മ്യവും ഇതുതന്നെയാണു്. ഇതുചെയ്യാതിരുന്നാൽ വിദ്യാഭ്യാസത്തിൽക്കൂടി നമുക്കു് എത്ര അധികം ബുദ്ധിശക്തി ലഭിച്ചാലും നാം നമുക്കും സമൂഹത്തിനും നൈരാശ്യമേ ഉണ്ടാക്കുകയുള്ളൂ. ഇന്നു് നാട്ടിൽ സർവ്വത്ര ഈ പരുക്കൻ മനുഷ്യശക്തികളുടെ ദുരന്തമായ പ്രകടനം കാണാവുന്നതാണു്.

ഓടിക്കൊണ്ടിരിക്കുന്ന തീവണ്ടികളിലേയ്ക്കു് കല്ലെറിഞ്ഞു് അതിലുള്ള സ്ത്രീപുരുഷന്മാർക്കും കുട്ടികൾക്കും മുറിവേല്പിക്കുന്ന ചെറുപ്പക്കാരുടെ മനോഭാവം ആലോചിച്ചുനോക്കു. ഇതു് അവരുടെ ആത്മാവിനെ സ്പർശിക്കുകയോ ഹൃദയത്തിനു് വ്യഥയുണ്ടാക്കുകയോ ചെയ്യുന്നില്ല. അവർക്കു് ഉത്സാഹം തള്ളിവരുന്നുണ്ടു്; ഫലമെന്തായാലുംഅതിനെ പ്രകടിപ്പിക്കണമെന്നേ അവർക്കുള്ളൂ. നമ്മുടെ മിക്ക പ്രവൃത്തികളും ഇങ്ങനെയുള്ളവയാണു്. അവരുടെ ചൈതന്യത്തെ ശുദ്ധീകരിക്കണമെന്നു് ആരും അവരോടു് പറഞ്ഞില്ല. ജനങ്ങൾക്കു് സൌകര്യവും സന്തോഷവും സമാധാനവും എത്തിച്ചുകൊടുക്കുവാൻ ഈ ശക്തികളെ

ഉപയോഗിച്ചുകൂടേ ? ഇതു് അവഗണിക്കപ്പെട്ടൊരു വിഷയമാണു്. ലോകത്തിലെ യുവജനങ്ങൾക്കു് അവരുടെ അനുഭവങ്ങളെ പാകപ്പെടുത്തിയെടുക്കുവാനും അവരിലുള്ള ചൈതന്യത്തെ ശുദ്ധീകരിക്കുവാനും അതിനെ മനുഷ്യസേവനത്തിനുപയുക്തമാക്കുവാനും ആവേശവും പരിശീലനവും കിട്ടുകയാണെങ്കിൽ എത്ര പ്രഭാപൂരമായൊരു ഭാവിയാണു് നമുക്കുണ്ടാവുക ! ഇന്നു് നമ്മുടെ രാജ്യത്തിന്റെ ഏററവും വലിയ ആവശ്യം ഇതാണു്.

## 13 ഭാരതത്തിലെ അക്രമങ്ങളുടെ തലസ്ഥാനം

ഡൽഹിയിൽ ഇന്നു് അക്രമങ്ങളുടെ തോതു് പെരുകയിരിക്കയാണു്. അതു് ഭാരതത്തിന്റെ തലസ്ഥാനം മാത്രമല്ല അവിടത്തെ അക്രമങ്ങളുടെ തലസ്ഥാനവുമാണിപ്പോൾ. ഇതു് രാജ്യത്തിനോ അതിന്റെ തലസ്ഥാനത്തിനോ ഭൂഷണമല്ല. അക്രമികൾ ആരാണു്? പലപ്പോഴും മാംസളമായ ഊർജ്ജം ധാരാളമുള്ള യുവാക്കൾ, പലപ്പോഴും നല്ല വിദ്യാഭ്യാസവുമുള്ളവർ. ദേവനും അസുരനും തമ്മിലുള്ള വ്യത്യാസം എന്താണു് ? അറിവിന്റെകൂടെ ആർദ്രതയും ചേരുമ്പോൾ മനുഷ്യൻ ദേവനാകും. കരുണയില്ലെങ്കിൽ മനുഷ്യൻ നാശത്തിന്റെയും തിന്മയുടെയും ഉപകരണമാവുന്നു. ഈ തലസ്ഥാനനഗരിയിൽ ഒന്നാംതരംയുവാക്കൾ ഉണ്ടു്. അവരുടെ മാനസികചൈതന്യവ്യവസ്ഥയെ തെല്ലൊന്നു മാററിയെടുത്താൽ അവർ നമ്മുടെ രാജ്യത്തിനെ രക്ഷിക്കുവാൻ പ്രാപ്തരാവും; ഇപ്പോൾ അവക്കു് അതിന്റെ നൈരാശ്യമാണു്. കുലീനകുടുംബങ്ങളിലെ ചെറുപ്പക്കാർ ഔദ്യോഗികമായ വലിയ ബന്ധങ്ങളുള്ളവർ അക്രമത്തിലേർപ്പെടുമ്പോൾ പോലീസ് ഭരണത്തിലോ ക്രമസമാധാന വ്യവസ്ഥയിലെ മാററങ്ങളോ പുതിയ നിയമങ്ങളോ നമ്മെ രക്ഷിക്കുവാൻ പോകുന്നില്ല. മനുഷ്യന്റെ ആന്തരികശക്തികളിൽ എന്തോ തകരാറുണ്ടെന്നാണതു് തെളിയിക്കുന്നതു്. അവന്റെ പ്രചോദനം എപ്പോഴും സ്വാത്മപൂർണ്ണമായ ആഗ്രഹങ്ങളിൽനിന്നാണു്. അവക്കു് ഇങ്ങനെ തോന്നുന്നില്ല, തോന്നുവാൻ ആരും പഠിപ്പിച്ചിട്ടുമില്ല.

'എനിക്കു് യുവത്വത്തിന്റെ ചൈതന്യം ലബ്ധമായിട്ടുണ്ടു്. ഞാൻ ഇതിനെ ഉപയോഗിച്ചു് മനുഷ്യന്റെ ജീവിതത്തെ കൂടുതൽ സമ്പന്നമാക്കും. ഈ ശക്തികൊണ്ടു് ഞാൻ എന്റെ നാടിനേയും നാട്ടുകാരേയും സേവിക്കും; അങ്ങനെ നമ്മുടെ ശിശുപ്രായമായ ജനാധിപത്യത്തെ ശക്തിപ്പെടുത്തുകയും ചെയ്യും.'

ഇതു് ഉദാത്തമായൊരു സങ്കല്പമാണു്, പക്ഷേ അതു് അവരിൽ മതിപ്പുണ്ടാക്കുന്നില്ല. ആരും ആ കാര്യത്തിൽ അവരെ ബോധവാന്മാരാക്കുവാൻ ശ്രമിച്ചിട്ടുമില്ല. അതുകൊണ്ടാണു് നമ്മുടെ സുന്ദരമായ

രാജ്യം ഇന്ന് വികൃതമായൊരു മുഖം പ്രദർശിപ്പിക്കുന്നതു്. ഡെൽഹി സർവ്വകലാശാല സ്ഥിതിചെയ്യുന്ന കുന്നിൽ, നല്ലൊരു ഉദ്യാനമുണ്ടു്. 1950ൽ ഞാൻ ഇവിടെയായിരുന്നപ്പോഠം, അതു് പ്രാകൃതമായൊരു സ്ഥലമായിരുന്നു. ഇപ്പോഠം അതു് ഉദ്യാനമാണു്. അതിനെ പരിഷ്ക്കരിക്കുവാൻ ധാരാളം പണവും ശ്രമവും ചെലവായിട്ടുണ്ടു്. പക്ഷെ ഇന്ന് ആക്കം അതിനെ ആസ്വദിക്കാൻ നിവൃത്തിയില്ല; സന്ദർശകരെ അക്രമികഠം കൊള്ള ചെയ്യുകയോ കൊല്ലുകയോ ചെയ്യേയ്യും. നമ്മുടെ പട്ടണങ്ങളിലെ പല ഉദ്യാനങ്ങളുടേയും അവസ്ഥ ഇതാണു്. എന്തൊരു മാനവിക ദുരന്തം !

## 14 സമഗ്രമാനവവികസനത്തിൽക്കൂടി മനുഷ്യവർഗ്ഗത്തിൻെറ ഭാഗധേയം ഉറപ്പുവരുത്തുക

അങ്ങനെ, പോലീസിനെക്കൊണ്ടല്ലാതെ, സ്വന്തം ശ്രമംകൊണ്ടുതന്നെ, യുവചൈതന്യത്തെ അച്ചടക്കവിധേയമാക്കേണ്ടതുണ്ടു്; ഇതു് അവനവൻെറ സമഗ്രവികസനത്തിൻെറ ഭാഗമായിരിക്കുകയും വേണം. ഭാരതത്തിലെ മനുഷ്യവികസനത്തിന് ഈ ചൈതന്യമെല്ലാം നമുക്കാവശ്യമുണ്ടു്; ഇതിലേയ്ക്കായി നാം പ്രകൃതിയുടെയും മനുഷ്യൻേറയും എല്ലാശക്തികളേയും ഉപയോഗിക്കതന്നെ വേണം. അസംസ്കൃതഎണ്ണയുടെ ഉല്പാദനം നാം വർദ്ധിപ്പിക്കുകയാണു്. ഇന്ന് അതു് പതിമ്മൂന്നോ, പതിന്നാലോ ദശലക്ഷം ടണ്ണാണു്; നമുക്കാവശ്യമായതു് ചുരുങ്ങിയതു് അമ്പതു ലക്ഷവും; ഇതിലെ വർദ്ധന വില പിടിച്ച വിദേശനാണ്യം ലാഭിക്കുവാൻ സഹായിക്കും; അടുത്ത ചില വർഷങ്ങഠക്കുള്ളിൽ കടലിൽനിന്നും കരയിൽനിന്നും നമുക്കു് വേണ്ട എണ്ണ ഉല്പാദിപ്പിക്കുവാൻ സാധിക്കുമെന്ന് ന്യായമായും ആശിക്കാം.* ഇതിനെ ശുദ്ധീകരിക്കുവാനുള്ള സംവിധാനവും നമുക്കുണ്ടാക്കാൻ സാദ്ധ്യമാണു്. നമ്മുടെ ഊർജ്ജപ്രശ്നത്തെ വലിയൊരളവുവരെ ഇതു പരിഹരിക്കും. 'പക്ഷെ ഇപ്പോഠം നിലവിലുള്ളതും ഇടതടവില്ലാതെ വർദ്ധിച്ചുകൊണ്ടിരിക്കുന്നതുമായ അസംസ്കൃതമായ മനുഷ്യഊർജ്ജത്തിൻെറ കാര്യമോ ? ഇത്ര അധികം മനുഷ്യഊർജ്ജം ശുദ്ധീകരിക്കപ്പെടാതെ ഇരിക്കയും, നാശകരവും പരസ്പരനിഷേധപരവുമായ മാർഗ്ഗങ്ങളിൽക്കൂടെ വ്യർത്ഥമായിപോകുകയും ചെയ്താൽ, രാജ്യത്തിൻെറ ഭാവി ശോഭനമല്ല.

ഇതുകൊണ്ടു് നാം സമഗ്രമായ മാനുഷികവികസനത്തിൻെറ ശാസ്ത്രവും കലയും ഉപയോഗിക്കുകയും ഈ ബൃഹത്തായ മനുഷ്യഊർജ്ജത്തെ പാകപ്പെടുത്തി ഉപയോഗിക്കുക എന്ന പ്രശ്നത്തെ പരിഗണിക്കയും അതിനുള്ള പരിഹാരമാർഗ്ഗം കണ്ടുപിടിച്ചു്, അതിനെ നിർമ്മാണ

---

* ഇന്നത്തെ ഉല്പാദനം 32 ലക്ഷം ടണ്ണാണു് — 22. 7. 88 ലെ 'ഹിന്ദു' പത്രം നോക്കുക.

പരമായ, മനുഷ്യക്ഷേമപരമായ, ദിശകളിലേയ്ക്ക് തിരിച്ചുവിടുകയും ചെയ്യേണ്ടതുണ്ട്. മനുഷ്യചേതനയുടെ എല്ലാ പ്രകടനങ്ങൾക്കും പിന്നിൽ, മനുഷ്യസ്നേഹപരമായ പരിഗണന ഉണ്ടായിരിക്കേണ്ടതാണ്. മനുഷ്യശക്തികളെ ശക്തമായ മാനുഷികചോദനകളും കർമ്മങ്ങളുമായി മാററി എടുക്കുക എന്ന ഗഹനമായ തത്ത്വസംഹിത നമുക്ക് പഠിപ്പിച്ചുതന്ന ഏററവും മഹാന്മാരായ ആധുനികഗുരുക്കന്മാരിൽ ഒരാൾ സ്വാമി വിവേകാനന്ദനായിരുന്നു. അദ്ദേഹത്തിന്റെ സന്ദേശം മാനവികതയുടെ സന്ദേശമാണ്; ജനങ്ങളുടെ തീവ്രമായ മാനവികപ്രചോദനങ്ങളെ മനുഷ്യവികസനത്തിന്റെ മാർഗ്ഗത്തിലേയ്ക്ക് തിരിച്ചുവിടുക; അദ്ദേഹത്തിന്റെ മാനവികത്വത്തിന്, പാശ്ചാത്യചിന്തയിലെ സമാന്തരസങ്കല്പങ്ങളേക്കാൾ – ഇതിൽ ആധുനികശാസ്ത്രീയമാനവികത്വവും പെടും. ആഴവും അർത്ഥവുമുണ്ട്. ഇവ കാണുന്നതു് ഐന്ദ്രിയപ്രചോദനങ്ങളാൽ പരിമിതപ്പെട്ടവനും, അതിൽക്കൂടെ പ്രകടിതമാവുന്നവനുമായ ബാഹ്യമനുഷ്യനെയാണ്. നമ്മുടെ മനീഷികൾ നേരെമറിച്ച്, മനുഷ്യന്റെ ആഴങ്ങളിലേയ്ക്ക് ഇറങ്ങിച്ചെല്ലുകയും ദൈവികമായൊരു ബിന്ദു അവിടെ കാണുകയും ചെയ്തു. വിവേകാനന്ദന്റെ മാനവികത്വത്തിന്റെ ഉറവിടം ഇതാണ്.

ഈ മാനവദർശനം തികച്ചും ഭാരതീയവും വേദാന്തജന്യവുമാണ്. പാശ്ചാത്യമാനവികത്വമാകട്ടെ, അതിന്റെ ശാസ്ത്രീയരൂപമാകട്ടെ, മാർക്സിസ്റ്റ് മാനവികത്വമാവട്ടെ, മനുഷ്യനിലെ ഈ ദൈവികമായ ആഴങ്ങളിലേയ്ക്ക് ഇറങ്ങിച്ചെന്നിട്ടില്ല. ഈ ദൈവികാകാരത്തിന്റെ ചെറിയൊരംശംപോലും മനുഷ്യൻ പ്രകാശിപ്പിക്കുമ്പോൾ, അവനും അവന്റെ ശക്തിയും മനുഷ്യവർഗ്ഗത്തിന് അനുഗ്രഹങ്ങൾ നേടിക്കൊടുക്കുന്നു. അതുകൊണ്ടാണ് , മതമെന്നാൽ ഒരു വിശ്വാസസംഹിതയോ, ഒരു കൂട്ടം വിധിനിഷേധങ്ങളൊ അല്ല, മനുഷ്യനിൽ നേരത്തെയുള്ള ദൈവികത്വത്തിന്റെ പ്രകാശമാണ് എന്ന് വിവേകാനന്ദൻ പ്രഖ്യാപിച്ചതു്. മനുഷ്യവികാസത്തിന്റേയും സഫലീകരണത്തിന്റേയും ശാസ്ത്രമെന്ന നിലയ്ക്ക് മതത്തിന്റെ അർത്ഥമിതാണ്. ജ്ഞാനമില്ലെങ്കിൽ മനുഷ്യന് മാനസികശക്തി വേണ്ടത്ര ഉണ്ടാകയില്ല. ജ്ഞാനം സിദ്ധിക്കുമ്പോൾ അവൻ മാനസികമായി ജാഗരൂകനും സമർത്ഥനുമായിത്തീരുന്നു. അതിനാൽ നമുക്ക് മാനസികശക്തിയുണ്ടാക്കിത്തരുന്ന വിദ്യാഭ്യാസം, ഈ മാനവികപ്രേരണയും അതിൽനിന്നുണ്ടാവുന്ന സ്വഭാവദാർഢ്യവും നമുക്കു കൈവരുത്തും. ഈ രണ്ടു ചൈതന്യധാരകളേയും സംയോജിപ്പിച്ചാൽ, നിശ്ചിതവും ഗുണകരവുമായ എത്ര ഗംഭീരമായ ശക്തികൾ മനുഷ്യനിൽനിന്ന് ഉയന്നു വന്നുകൂടാ!

വിവേകാനന്ദന് തീവ്രമായ ആത്മീയതയോടൊപ്പം ഗഹനമായ മനുഷ്യത്വവുമുണ്ടായിരുന്നു. പൌരാണികവും ആധുനികവുമായ

വിജ്ഞാനത്തിന്റെ ഊർജ്ജസ്വലതയുംകൂടിച്ചേർന്ന് അദ്ദേഹത്തിന്റെ മനുഷ്യസ്നേഹം, സമൂഹത്തിൽ ഗംഭീരമായൊരു ആഘാതമുണ്ടാക്കി. ജ്ഞാനമെന്നതു് സൃഷ്ടിക്കാനും നശിപ്പിക്കാനും കഴിവുള്ളൊരു ശക്തിയാണു്. മനുഷ്യസ്നേഹം ശ്ലാഘനീയമായൊരു കാര്യമാണു്; പക്ഷെ വളരെ ഫലപ്രദമായതല്ല. ജ്ഞാനവുമായി ചേരുമ്പോഠം ഇതു് അദ്ഭുതകരമായൊരു ചൈതന്യമായിത്തീരുന്നു. നേരത്തെ തൈത്തിരീയോപനിഷത്തിൽ വിവരിച്ചിട്ടുള്ളതായി പറഞ്ഞ യുവചൈതന്യം — സാധുയുവാ, അദ്ധ്യായകഃ. ആശിഷ്ഠോ, ദ്രഢിഷ്ഠോ, ബലിഷ്ഠഃ—ഇതാണു്. ഇത്തരത്തിലുള്ള ലക്ഷ്യങ്ങളെക്കിന്നു് യുവാക്കളെ പരിശീലിപ്പിച്ചു് വിടുന്ന ഒരു വിദ്യാഭ്യാസമാണു് നമുക്കാവശ്യം. നമ്മുടെ ഭയങ്കരമായ തൊഴിലില്ലായ്മ ഇതിനു് തടസ്സമായി നില്ക്കുന്നു. വികസിതരാജ്യങ്ങളിൽ, കൂടുതൽ ജോലിസാദ്ധ്യതകളുണ്ടു്. വികസനത്തിൽ പ്രവേശിക്കമാത്രം ചെയ്തിട്ടുള്ള നമ്മുടെ രാജ്യത്തിൽ, ജോലിക്കുള്ള സാദ്ധ്യതകഠം പരിമിതമാണു്. തന്മൂലം നമ്മുടെ യുവാക്കഠം ഭാവിയെപ്പററി ആശങ്കാകുലരാണു്. ശാസ്ത്രത്തിന്റേയും നമ്മുടെ പരിശ്രമത്തിന്റേയും ഫലമായി, നാമും പൂർണ്ണവികസനത്തിലെത്തിയാൽ, ഇവിടെയും ജോലിക്കുള്ള സാദ്ധ്യതകഠം ധാരാളം ഉണ്ടാവും. അപ്പോഠം നമുക്കു് ഒരു ജോലി വേണ്ടെന്നു് വെച്ചു് വേറൊന്നു് സ്വീകരിക്കാം. അമേരിക്കയിൽ ചെറുപ്പക്കാർ ഇങ്ങനെ ചെയ്യുന്നതു് ഞാൻ കണ്ടിട്ടുണ്ടു്; പക്ഷെ, അവിടെയും ഇപ്പോഠം തൊഴിലില്ലായ്മ വദ്ധിക്കുകയാണെന്നു കാണുന്നു. എല്ലാ സ്വതന്ത്രസമൂഹങ്ങളിലും, കൂടുതൽ തൃപ്തികരങ്ങളായ ജോലികളിലേയ്ക്കു് നീങ്ങുവാൻ സന്ദർഭങ്ങളുണ്ടായിരിക്കും. കഠിനവും കാര്യക്ഷമവുമായ അദ്ധ്വാനത്തിൽക്കൂടെയും മാനുഷികോദ്ദേശ്യത്തിനായി മനുഷ്യശക്തികളെ വിനിയോഗിച്ചും മാത്രമേ ഭാരതത്തിൽ ഇങ്ങനെയൊരു സ്ഥിതിവിശേഷം നമുക്കു സൃഷ്ടിക്കാനാവൂ. അസംസ്കൃത എണ്ണയോ, സ്വർണ്ണത്തിന്റേയോ ചെമ്പിന്റേയോ അയിരോ ഭൂമിയിൽനിന്നു് കുഴിച്ചെടുത്തതുകൊണ്ടുമാത്രം ഒരു രാജ്യം സമ്പന്നമാവുകയില്ല; അവയുടെ ശുദ്ധീകരണവും നടത്തേണ്ടതുണ്ടു്. മനുഷ്യവികസനത്തിന്റെ രംഗത്തു്, ഈ ഭൗതികമാനവികളൂർജ്ജത്തെ ക്ഷേമത്തിനും വികസനത്തിനുമായി മാററിയെടുക്കുവാൻ കർമ്മകൌശലം ഉണ്ടാവേണ്ടതുണ്ടു്. ഇതാണെങ്കിൽ ജൈവികവും ഭൗതികവുമായ മാനങ്ങഠക്കും പരിമിതികഠക്കും അതീതമായി മനുഷ്യൻ ആത്മീയമായി വളരുന്നതിൽനിന്നാണു് ലഭ്യമാവുക.

## 15 സ്വഭാവചൈതന്യമില്ലെങ്കിൽ മനുഷ്യന്റെ ഭാവി ഇരുളടഞ്ഞതായിരിക്കും

അമേരിക്കയിലെ യുവാക്കന്മാരോടു് എനിക്കു് മതിപ്പാണു്; തൊഴിലില്ലായ്മയെ അവർ അത്രയൊന്നും കാര്യമായെടുക്കുന്നില്ല.

അവർ കോളേജ് വിദ്യാഭ്യാസം നടത്തുകയാണെന്നിരിക്കട്ടെ; അവക്ക് ഒരാവേശം തോന്നിയാൽ, അവർ പഠിത്തം നിർത്തി, ലോകം ചുററുന്നു; ഇടയ്ക്കു് എന്തെങ്കിലുമൊരു അവികസിതരാജ്യത്തിൽ ഒന്നോ രണ്ടോ വർഷം സേവനമനുഷ്ഠിക്കുന്നു. അവരുടെ ചിന്ത ഇങ്ങനെയാണ്: 'നമുക്കു് ലോകം കാണാം; വേറെ ചില രാജ്യങ്ങളിൽ കുറെ സേവനവും ചെയ്യാം. ഇങ്ങനെയുള്ളൊരു സ്വതന്ത്രചിന്താഗതി നമ്മുടെ നാട്ടിലില്ല. നമ്മുടെ ആലോചന മുഴുവനും ജീവസന്ധാരണം നടത്തേണ്ടതിനുള്ള മാർഗ്ഗങ്ങളെപ്പററിയാണ്. അമേരിക്കയിലെപ്പോലുള്ള സ്ഥിതി ഇവിടെയുമുണ്ടാവും – നാം കഠിനമായും കാര്യക്ഷമമായും സംഘടിതമായും ശരിയായ മാർഗ്ഗങ്ങളിലൂടെയും അദ്ധ്വാനിച്ചാൽ. നിർഭാഗ്യവശാൽ നമ്മുടെ ജനങ്ങളിൽ മിക്കവരും അദ്ധ്വാനശീലരല്ല; മിക്കവരും സത്യസന്ധമായി ജോലിചെയ്യുന്നവർ പോലുമല്ല. നമ്മുടെ ജോലിയിൽ, നാം രാഷ്ട്രത്തേയും സമൂഹത്തേയും ചതിക്കുന്നു; കിട്ടുന്ന ശമ്പളത്തിനുപോലും നാം പണി എടുക്കുന്നില്ല. നമ്മുടെ ഇത്തരം സ്വഭാവവൈകല്യങ്ങൾ രാജ്യത്തിന്റെ സാമൂഹിക ചക്രവാളത്തിൽ വ്യക്തമായി ഉയർന്നു നില്ക്കുന്നതു കാണാം. പുറമെ നിന്നു് വരുന്നവർക്ക് നമ്മുടെ ഇത്തരം ദൌർബ്ബല്യങ്ങൾ വ്യക്തമായി കാണാം. ഈ കാര്യത്തിൽ, ഒരു ജാപ്പനീസ് സന്ദർശകൻ തന്റെ ഭാരതീയസുഹൃത്തിനോടു് പറഞ്ഞതു് ശ്രദ്ധിക്കേണ്ടതാണ്. അദ്ദേഹം പറഞ്ഞു:

'ജപ്പാനിൽ ഞങ്ങൾ കഠിനമായി അദ്ധ്വാനിച്ചു്, കയററുമതിക്കായി വാച്ചുകളും ഘടികാരങ്ങളും മററും നിർമ്മിക്കുന്നു. ഞങ്ങളുടെ രാഷ്ട്രം കയററുമതി നടത്തിയിട്ടാണു് ജീവിക്കുന്നതു്. അതുകൊണ്ടു് ഞങ്ങൾ ഉല്പാദിപ്പിക്കുന്നതിൽ വളരെ കുറച്ചേ ഞങ്ങൾ സ്വന്താവശ്യത്തിനുപയോഗിക്കുന്നുള്ളു. ഞങ്ങൾ ദൂരെനിന്നു് അസംസ്കൃതപദാർത്ഥങ്ങൾ വാങ്ങിക്കൊണ്ടുവരുന്നു; അവയെ പാകപ്പെടുത്തി, വില്ക്കുന്നു; അങ്ങനെയാണു് ഞങ്ങൾ ജീവിച്ചുപോരുന്നതു്. എന്റെ വീട്ടിൽ ഒരു ഘടികാരം മാത്രമേയുള്ളു; അതു് നോക്കിയിട്ടാണു് അച്ഛനും അമ്മയും ഞാനും ഞങ്ങളുടെ ദൈനികപരിപാടി നടത്തുന്നതു്. ഞങ്ങൾ ഓരോരുത്തക്കും ഓരോ വാച്ചു വാങ്ങുവാൻ ഞങ്ങൾക്കു കെല്പില്ല. ഭാരതത്തിൽ വന്നപ്പോൾ, വികസിച്ചുകഴിഞ്ഞിട്ടില്ലാത്ത രാജ്യമായിട്ടും, ഇവിടെ എല്ലാവരും തന്നെ, തൊഴിലാളികൾ, ആട്ടോറിക്ഷാഡ്രൈവർമാർ, ശുപ്പവേലക്കാർ എന്നിവർപോലും, വാച്ചുകൾ കെട്ടുന്നതായി കണ്ടു. ഒരു ദരിദ്രരാഷ്ട്രം ഉല്പാദിപ്പിക്കുന്നതിൽ അധികവും സ്വയം ഉപയോഗിക്കുന്നുവെന്നതു് എനിക്കു് അദ്ഭുതകരമായിത്തോന്നി. പക്ഷേ ഏററവും അദ്ഭുതകരമായി എനിക്കു്, അനുഭവപ്പെട്ടതു് എല്ലാവരും വാച്ചു ധരിക്കുന്നുണ്ടെങ്കിലും ആരും കൃത്യത പാലിക്കുന്നില്ല എന്നതാണു്.'

എത്ര ശരിയായൊരു പരാമർശം ! പൊങ്ങച്ചത്തിനാണ് നാം വാച്ചുകൾ ധരിക്കുന്നത്; കൃത്യസമയത്ത് ജോലിസ്ഥലത്തെത്തുവാനല്ല. രാഷ്ട്രനന്മയെപ്പററിയോ, കൃത്യനിഷ്ഠ, കാര്യക്ഷമത, സത്യസന്ധമായ ജോലി ഇവയെപ്പററിയോ നാം ചിന്തിക്കുന്നില്ല. നമ്മുടെ ജീവിതവീക്ഷണത്തിൽ സമൂലമായൊരു മാററം വേണമെന്ന് നാം മനസ്സിലാക്കുന്നത് നന്നായിരിക്കും.

## 16 മാനസികചൈതന്യത്തെ ശുദ്ധീകരിച്ച് മഹത്ത്വത്തിലെത്തുക

ജീവിതത്തോടും ജോലിയോടും മധുവിധുവിനോടെന്നപോലെയൊരു സമീപനമാണ് നമ്മുടേത്. മധുവിധു ദീർഘിച്ചുപോയാൽ വീട് ഏർപ്പാട്ചെയ്ത് ജോലി സമ്പാദിച്ച് ജീവിച്ചു തുടങ്ങുവാൻ വൈകിപ്പോകും. അതുപോലെത്തന്നെ സ്വാതന്ത്ര്യാനന്തരം നാം സ്വീകരിച്ചിട്ടുള്ള അലസമായ ജീവിതരീതി രാജ്യത്തിലെ പ്രശ്നങ്ങളെ നേരിന്നടുതിനുള്ള അടിയന്തരബോധത്തിന് വഴിമാറിക്കൊടുക്കണം. ദുർബ്ബലമായ മനസ്സുംകൊണ്ട് ഈ കാലത്ത് മനുഷ്യന്റെ ഭാഗധേയത്തിന് രൂപംകൊടുക്കുവാൻ സാദ്ധ്യമല്ല. രാജ്യത്തെ നേരിടുന്ന പ്രശ്നങ്ങളെ അടിയന്തിരമായി കൈകാര്യം ചെയ്യേണ്ടതിന്റെ ആവശ്യകത ഈ രൂപത്തിൽ നമുക്കനുഭവപ്പെടണം.

അടിസ്ഥാനപരമായി ഞാൻ സ്വതന്ത്രഭാരതത്തിലെ സ്വതന്ത്രനും ഉത്തരവാദിത്വബോധമുള്ളൊരു പൌരനുമാണ്. കൃത്യസമയത്ത് ഞാൻ ജോലിക്ക് പോകണം; ജോലിസമയത്ത് കഠിനമായി ജോലി എടുക്കണം. എന്റെ നാട്ടുകാരോട് എനിക്കു ചെയ്തുതീർക്കേണ്ട ഒരു കടമയുണ്ട്; അതിനെ സമർത്ഥമായും ആസക്തിപൂർവ്വവും ചെയ്തുതീർക്കുക എന്നത് എനിക്ക് ലഭിച്ചിട്ടുള്ള പ്രത്യേകാവകാശമാണ്.

കൃത്യബോധം, സേവനവ്യഗ്രത, സമയനിഷ്ഠ ഈ നിലപാട്, നമുക്ക് എങ്ങനെ സമ്പാദിക്കാം ? നമ്മിലുള്ള ജീവിതചൈതന്യത്തെ സ്വയമേവ ശുദ്ധീകരിച്ചെടുക്കുന്നതിൽ നിന്ന് ഇത് ലഭ്യമാകും. ഈ ശുദ്ധീകരണമില്ലെങ്കിൽ നമ്മുടെ ശക്തികൾ പ്രാകൃതങ്ങളായി തുടരും. അവ നമ്മേയും രാജ്യത്തേയും ദുർബ്ബലമാക്കും. നമ്മുടെ ചോദനകൾ ശുദ്ധീകരിക്കപ്പെടുമ്പോൾ പ്രബുദ്ധപൌരത്വത്തിന്റെയൊരു നിലപാട് നമ്മിൽ രൂപംകൊള്ളും. ഈ വീക്ഷണത്തെ ശക്തിപ്പെടുത്തുമ്പോൾ പുറത്തുനിന്ന് സമ്മർദ്ദമില്ലാതെതന്നെ സത്യസന്ധമായും കാര്യക്ഷമമായും ജോലിചെയ്യുവാൻ നാം പഠിക്കും. ഇങ്ങിനെയുള്ള ആളുകളുടെ നിലപാട് ഈ വിധമായിരിക്കും. എന്റെ ജോലിയെ ആരും മേൽനോട്ടം ചെയ്യേണ്ട ആവശ്യമില്ല. ഞാനൊരു സ്വതന്ത്രപൌ

രനും സത്യസന്ധനായൊരു ജോലിക്കാരനുമാണ്; എനിക്ക് അഭിമാനവും അന്തസ്സും ഉണ്ട്; വേറൊരാൾ എന്റെ ജോലിയെ മേൽനോട്ടം നടത്തുന്നത് എനിക്ക് അവമാനകരമാണ്. ഞാൻ കൃത്യസമയത്ത് പണിക്ക് പോവുകയും എന്നെ ഏല്പിക്കുന്ന ജോലി സത്യസന്ധമായും സമർത്ഥമായും ചെയ്തുതീർക്കുകയും ചെയ്യും.

മാനവികശ്രേഷ്ഠതയുടെ മനുഷ്യന്റെ അന്തസ്സിന്റെ ശരിയായ ഭാവവും മുഖവും ഇതാണ്. സ്വതന്ത്രനായൊരു മനുഷ്യന് മേൽനോട്ടം ആവശ്യമില്ല; അത് ഒരടിമയ്ക്കേ വേണ്ടൂ. പതിനെട്ടും പത്തൊമ്പതും ശതാബ്ദങ്ങളിൽ അമേരിക്കയിലും ഫിജി മൊറീഷ്യസ് മുതലായ അധിനിവേശപ്രദേശങ്ങളിലും അടിമത്വം ശക്തമായി നിലനിന്നിരുന്നു. നൂറടിമകൾക്ക് വീതം കയ്യിൽ ചാട്ടവാറുമായൊരു മേസ്ത്രി ഉണ്ടായിരിക്കും; അയാൾ അത് പ്രയോഗിച്ച് അവരെ പണി എടുപ്പിക്കും. അടിമത്വം അവസാനിപ്പിച്ചപ്പോൾ മേസ്ത്രിയും ചാട്ടവാറുമെല്ലാം പോയി. സ്വതന്ത്രരായിക്കഴിഞ്ഞിട്ടുപോലും സത്യസന്ധമായി ജോലിചെയ്യാത്തതിനാൽ മുകളിൽനിന്ന് പരിശോധനയും നോട്ടവും വേണമെന്ന്വന്നാൽ നാം വാസ്തവത്തിൽ ഇപ്പോഴും അടിമകളല്ലെ ? സ്വതന്ത്രനായിരിക്കുക എന്നത് മനുഷ്യന്റെ ഭാഗധേയമാണ്. പക്ഷെ പുറമേയോ അകത്തോ അടിമയായൊരാൾ സ്വതന്ത്രനല്ല. ഒരു പൌരന്റെ മുഖമുദ്ര സ്വാതന്ത്ര്യവും ചുമതലാബോധവുമാണ്. ഈ ജീവിതവീക്ഷണം ജീവിതാനുഭവങ്ങളെ പാകപ്പെടുത്തി എടുക്കുന്നതിൽനിന്നും ആന്തരീകശക്തികളെ ശുദ്ധീകരിക്കുന്നതിൽ നിന്നുമാണുണ്ടാവുക. നമ്മുടെ വ്യവസായശാലകളിലും ആപ്പീസുകളിലും കേന്ദ്രസംസ്ഥാനമന്ത്രാലയങ്ങളിലും പൊതുമേഖലാസ്വകാര്യമേഖലാസ്ഥാപനങ്ങളിലും മറെറല്ലായിടത്തും ജോലിചെയ്യുന്ന അഭ്യസ്ഥരായ എല്ലാ ആളുകളും ഈ മനസ്ഥിതി വളർത്തിയെടുക്കുന്നെവെങ്കിൽ അദ്ധ്വാനിച്ച് പണി എടുക്കുക, കൃത്യനിഷ്ഠ വ്യക്തിപരമായ മാന്യതാബോധവും ദേശീയമായ ചുമതലാബോധവും – എത്ര ഗംഭീരമായൊരു മാററമായിരിക്കും നമ്മുടെ നാട്ടിലുണ്ടാവുക! രാജ്യത്തിന്റെ ത്വരിതമായ വികസനത്തിനും മനുഷ്യന്റെ സാർവ്വത്രികമായ സേവനത്തിനും ഉതകുന്ന ബൃഹത്തും സുശിക്ഷിതവുമായ മനുഷ്യശക്തി അപ്പോൾ നമുക്ക് ലഭ്യമാവും.

## 17 മനുഷ്യന്റെ ഭാഗധേയത്തിന് രൂപംകൊടുക്കുവാൻ ഗീതയുടെ അടിയന്തരസന്ദേശം

ഉത്തുംഗമായ മാനവഭാഗധേയത്തെ സാക്ഷാത്ക്കരിക്കുവാൻ അവസാനമായി, ഓരോ വ്യക്തിയിലുമുള്ള ജൈവശക്തികളെ ശുദ്ധീ

കരിക്കയും നിയന്ത്രണവിധേയമാക്കുകയുമേ വഴിയുള്ളു എന്നു് വ്യക്തമായിരിക്കയാണു്. ഡോക്ടർ രാധാകൃഷ്ണന്റെ വാക്കുകളിൽ (ഈസ്റ്റേൺ റിലീജിയൻസ് ആൻഡ് വെസ്റ്റേൺ തോട്ട് ഭാഗം2)

മനുഷ്യവംശത്തിന്റെ ഭാവി വ്യക്തിയുടേതുപോലെത്തന്നെ അതിന്റെ ജീവശക്തികളുടെ ഗതിയേയും അതിനു് മാർഗ്ഗനിർദ്ദേശം കൊടുക്കുന്ന പ്രകാശത്തേയും അതിനു് രൂപംകൊടുക്കുന്ന നിയമങ്ങളേയും ആശ്രയിച്ചിരിക്കും.

എല്ലായിടത്തുമുള്ള മനുഷ്യശക്തികളെ വേണ്ടുംവിധം ശുദ്ധീകരിക്കുകയും തിരിച്ചു വിടുകയും ചെയ്താൽ ലോകത്തിലെങ്ങുമുള്ള ജനങ്ങൾ സന്തുഷ്ടിയും സാക്ഷാത്കാരവും നേടും. പക്ഷെ അതിനെ വെറുതെ വിട്ടാൽ അതു് പ്രാകൃതരൂപത്തിൽത്തന്നെയിരിക്കുകയും അധഃപതിച്ചു സമൂഹത്തിലും വ്യക്തിയിലും ആന്തരികസംഘർഷവും വ്യർത്ഥതാബോധവും അക്രമവും സൃഷ്ടിക്കുകയും ചെയ്യും. ലോകമെമ്പാടും ചൈതന്യം ധാരാളമുള്ള യുവാക്കൾക്കാണു് പ്രായമായവരേക്കാൾ ഈ തത്ത്വസംഹിതയുടെ മാർഗ്ഗദർശിത്വവും കൂടുതൽ ആവശ്യം, വയസ്സായവർക്കു് ജീവിതത്തിലെ അധികഭാഗവും കഴിഞ്ഞിരിക്കയാണു്; അവരുടെ ചൈതന്യം മങ്ങിയിരിക്കും. യുവാക്കൾ നവോന്മേഷമുള്ളവരാണു്. അവരുടെ ചൈതന്യം മയപ്പെടുത്താവുന്നതും ആകാരം നിർണ്ണയിക്കാവുന്നതുമാണു്. പക്ഷെ ഈ പ്രക്രിയ മനുഷ്യവികസനത്തിന്റെ ശാസ്ത്രവും കലയും നിർവ്വഹിക്കണം. ഭാരതത്തിൽ വളൎന്ന മതത്തിന്റെ ശാസ്ത്രം ഇതാണു്; ഇന്നു് ഉപനിഷത്തുകളും ഗീതയും പോലുള്ള മഹത്തായ ഗ്രന്ഥങ്ങളിൽ നിന്നു് മനുഷ്യരാശിക്കു് ഇതു് ലഭ്യമാണു്.ഗീതയിൽ ശ്രീകൃഷ്ണന്റെ മഹത്തായ സംഭാവന ഇതാണു്. പ്രാകൃതമായ മനുഷ്യശക്തിയിൽ നിന്നു് ദീപ്തമായ വിവേചനശക്തിയും ഊർജ്ജസ്വലമായ ആജ്ഞാശക്തിയും ചേൎന്നുള്ള ബുദ്ധിശക്തിയെ വികസിപ്പിച്ചെടുക്കുവാൻ ഗീത നമ്മെ ഉദ്ബോധിപ്പിക്കുന്നു. ഗീതയിലുടനീളം അസംസ്കൃതമായ യുവചൈതന്യത്തിൽ നിന്നു് ബുദ്ധിയെ വികസിപ്പിച്ചെടുക്കുവാൻ ശ്രീകൃഷ്ണൻ നമ്മെ പഠിപ്പിക്കയാണു്. ഈ കൃത്യം ഓരോരുത്തനും സ്വയം ചെയ്യേണ്ടതാണു്. ഇതൊരു ശാസ്ത്രവുമാണു് കലയുമാണു്. ഇതു് ചെയ്യുന്നതിൽ നിന്നു് മനുഷ്യനു് ധാരാളം സംതൃപ്തി കിട്ടുന്നതാണു്. ഒരു അണകെട്ടി അതിലെ വെള്ളമുപയോഗിച്ചു്. വൈദ്യുതിയുണ്ടാക്കുകയും കൃഷിസ്ഥലങ്ങളിൽ ജലസേചനം നടത്തുകയും ചെയ്യുമ്പോൾ കിട്ടുന്ന സന്തോഷം മനുഷ്യന്റെ നൈസർഗ്ഗികമായ പരുക്കൻ ശക്തികളെ മെരുക്കിയെടുത്തു് അതിനെ നിർമ്മാണപരമായ ശക്തിയാക്കി വ്യക്തിയുടെയും സമഷ്ടിയുടെയും സഫലീകരണത്തിനായി വഴി

തിരിച്ചു വിടുന്നതിൽ നിന്നു് നമുക്കു് കിട്ടേണ്ടതാണു്. ഇതു് ഓരോ മനുഷ്യജീവിയുടെയും പ്രത്യേകാവകാശവും ചുമതലയുമാണു്. വിവേകാനന്ദന്റെ കൃതികളെപ്പോലെയുള്ള സദ്ഗ്രന്ഥങ്ങൾ ഈ കാര്യത്തിൽ തീർച്ചയായും സഹായകരമായിരിക്കും; പക്ഷെ ഈ കൃത്യം ഓരോരുത്തനും അവനവൻതന്നെ ചെയ്യണം. വീണ്ടും വീണ്ടും ഗീതയിൽ കൃഷ്ണൻ ഊന്നിപ്പറഞ്ഞിട്ടുള്ള മഹത്തായ സന്ദേശം ഇതാണു്; ഇതു് ഇന്നു് നമ്മൾക്കു് അത്യന്തം പ്രാധാന്യമുള്ളതാണു്. ആറാം അദ്ധ്യായത്തിൽ അദ്ദേഹം പറയുന്നു (5ഉം-6-ഉം ശ്ലോകങ്ങൾ):

ഉദ്ധരേദ് ആത്മനാത്മാനം നാത്മാനം അവസാദയേത്;
ആത്മൈവഹ്യാത്മനോ ബന്ധുഃ ആത്മൈവ രിപുരാത്മനഃ.

ആത്മാവിനെക്കൊണ്ടു് ആത്മാവിനെ ഉദ്ധരിക്കണം; യോഗാരൂഢത്വത്തിലേയ്ക്കു് എത്തിക്കണം. ആത്മാവിനെ തളർത്തരുത്. എന്തു കൊണ്ടെന്നാൽ ആത്മാവു തന്നെ ആത്മാവിന്റെ ബന്ധുവാകുന്നു; ആത്മാവു തന്നെ ആത്മാവിന്റെ ശത്രുവുമാകുന്നു.

ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ
അനാത്മനസ്തു ശത്രുത്വേ വർത്തേതാത്മൈവ ശത്രുവത്.

ഏതു വിവേകിയായ ആത്മാവിനാൽ ദേഹേന്ദ്രിയസംഘാതമായ ആത്മാവു് കീഴടക്കപ്പെട്ടിരിക്കുന്നുവോ, ആ ആത്മാവിനു് ദേഹേന്ദ്രിയ സംഘാതം ബന്ധുവാകുന്നു. ദേഹേന്ദ്രിയസംഘാതത്തെ ജയിക്കാത്ത ആത്മാവിനു് ദേഹേന്ദ്രിയസംഘാതം തന്നെയാണു് ശത്രുവെപ്പോലെ ശത്രുഭാവത്തിൽ ഇരിക്കുന്നതു്.

## 18 വിവേകാനന്ദൻ യുവശക്തിയെ ശുദ്ധീകരിക്കുന്നതിനുള്ള ഏറ്റവും നല്ല മാർഗ്ഗദർശകൻ

ഞാൻ ആദ്യം സൂചിപ്പിച്ചതുപോലെ, സുദീർഘപാരമ്പര്യമുള്ള ഒരു യുവരാഷ്ട്രമാണു് നാം. ഇതിന്റെ യുവശക്തിയെ ശുദ്ധീകരിച്ചെടുക്കേണ്ടതായിട്ടുണ്ടു്; സ്വാമി വിവേകാനന്ദനിൽനിന്നു് ഇത്തരം ശുദ്ധീകരണത്തിന്റെ ശാസ്ത്രത്തിലേയ്ക്കും കലയിലേയ്ക്കുമുള്ള ഉത്തമമായ മാർഗ്ഗദർശിത്വം നമുക്കു് കിട്ടാവുന്നതാണു്. അദ്ദേഹത്തിന്റെ സാഹിത്യം ശുദ്ധിയും, ശക്തിയും, സ്നേഹവും, സേവനവും പ്രക്ഷേപിക്കുന്ന ദീപ്തമായ സങ്കല്പങ്ങൾ ഉൾക്കൊള്ളുന്നു. നമ്മുടെ ചേതനയ്ക്കു് മനുഷ്യനോടും ഈശ്വരനോടും ദിശാബോധമുണ്ടാകുവാൻ അതു് നമ്മെ സഹായിയ്ക്കും. 1977 ഒക്ടോബറിൽ, മോസ്കോ സ്റ്റേറ്റ് സർവ്വകലാശാലയിൽ പ്രസംഗത്തിനായി ഞാൻ ക്ഷണിക്കപ്പെട്ടപ്പോൾ, അവർ

തന്നെ നിർദ്ദേശിച്ച വിഷയം, 'സ്വാമി വിവേകാനന്ദൻ — അദ്ദേഹത്തിന്റെ മാനവികത' എന്നായിരുന്നു. സദസ്യർ തന്നെ അഭിപ്രായപ്പെട്ടതനുസരിച്ച്, റഷ്യൻ പരിഭാഷ ഇല്ലാതെ, സരളമായ ഇംഗ്ലീഷിൽ ചെയ്ത ആ പ്രസംഗവും അതിനെ തുടർന്നുണ്ടായ ചിന്തോദ്ദീപകമായ ചോദ്യോത്തരങ്ങളുമെല്ലാം കൂടി, ആ സന്ദർഭത്തെ അവിസ്മരണീയമായ ഒന്നാക്കി. പാശ്ചാത്യരാജ്യങ്ങളിലും മററു വിദേശരാജ്യങ്ങളിലും പലരും വിവേകാനന്ദന്റെ ശക്തിദായകവും, ശുദ്ധീകരിക്കുന്നതും ആയ സാഹിത്യം വായിച്ചു തുടങ്ങിയിട്ടുണ്ട് — റഷ്യക്കാർ, ജർമ്മൻകാർ, ഡച്ചുകാർ, ആസ്ട്രേലിയക്കാർ, അമേരിക്കക്കാർ, തെക്കെ അമേരിക്കക്കാർ, ജപ്പാൻകാർ. അതിന്റെ ശൈലിയും, ചിന്താസാന്ദ്രതയും, ശക്തമായ ഭാഷയും അതു് വായിക്കുന്നവരിലെല്ലാം മതിപ്പുണ്ടാക്കുന്നു. വിവേകാനന്ദന്റെ ആശയങ്ങൾ ലോകത്തിന്റെ ഭാഗധേയത്തെ സാവകാശം രൂപപ്പെടുത്തിത്തുടങ്ങിയിരിക്കയാണ്. നോബൽ സമ്മാനത്തിനർഹനായ മഹാനായ ഫ്രഞ്ചു് ചിന്തകൻ റോമാ റോളാങ്, വിവേകാനന്ദന്റെ പ്രബോധനങ്ങളുടെ സ്വാധീനശക്തിയേയും അദ്ദേഹത്തിന്റെ വ്യക്തി വൈശിഷ്ട്യത്തേയും പററി ഇങ്ങനെ പറയുന്നു (ലൈഫ് ഓഫ് വിവേകാനന്ദ, പേജ് 146, 310):

'അദ്ദേഹത്തിന്റെ വാക്കുകൾ മഹിത സംഗീതമാണ്. ബീഥോവിന്റെ മട്ടിലുള്ള പദപങ്ക്തികൾ, ഹാൻഡലിന്റെ വൃന്ദഗാനങ്ങളുടെ ചരണാനുസരണം, ഉള്ളഴിക്കുന്ന താളലയം. ഉടലിലൂടെ വിദ്യുത് പ്രവാഹത്തിനൊത്ത കോരിത്തരിപ്പേല്ക്കാതെ അവിടത്തെ വചനങ്ങളെ എനിക്കു് തൊടാൻ സാദ്ധ്യമല്ല. അവ തന്നെ പുസ്തകങ്ങളുടെ ഏടുകളിലൂടെ മുപ്പതു കൊല്ലം അകലെ ചിതറിക്കിടക്കുകയാണ്, അപ്പോൾ എന്തൊരു പ്രവാഹം, എന്തൊരാനന്ദലഹരി ആയിരിക്കണം അവ ജ്വലിക്കുന്ന വാക്കുകളായി ആ വീരന്റെ ചുണ്ടുകളിൽ നിന്നു് നിർഗമിച്ച സമയം അവിടെയുണ്ടായതു് !'

റോളാങിന്റെ, ലൈഫ് ഓഫ് രാമകൃഷ്ണ, ലൈഫ് ഓഫ് വിവേകാനന്ദ എന്നീ രണ്ടു പുസ്തകങ്ങളെ പ്രൊഫസ്സർ ജോൺ കെന്നത്തു് ഗാൽ ബ്രെയ്ത്തിനു്, ഈയിടെ ഹൈദരാബാദ് സന്ദർശിച്ചപ്പോൾ,ഞാൻ സമ്മാനിക്കുകയുണ്ടായി. നമ്മുടെ രാഷ്ട്രീയസ്ഥിതിയെപ്പററി അദ്ദേഹത്തിനു് എല്ലാം അറിയാമായിരുന്നു; പക്ഷെ ഭാരതത്തിന്റെ തത്വദർശനത്തിന്റേയും ആത്മീയതയുടേയും പാരമ്പര്യത്തെക്കുറിച്ചു് അദ്ദേഹത്തിനു് അധികമൊന്നും അറിവുണ്ടായിരുന്നില്ല. പക്ഷെ തുറന്നൊരു മനസ്സായിരുന്നു അദ്ദേഹത്തിന്റേതു്; ഭാരതത്തിനോടു് അദ്ദേഹത്തിനു് വലിയ സ്നേഹവുമുണ്ടായിരുന്നു. 'ദി അഫ്ളുവന്റു് സൊസൈററി' എന്ന അദ്ദേഹത്തിന്റെ പ്രസിദ്ധ

പുസ്തകം, അമേരിക്കയിലെ സമ്പന്നസമൂഹത്തെപ്പററിയുള്ളതാണ്; അധികസമ്പന്നതയോട് അദ്ദേഹത്തിനുള്ള മതിപ്പില്ലായ്മ അദ്ദേഹം മൂടിവെയ്ക്കുന്നില്ല. അതുകൊണ്ടാണ് അദ്ദേഹം ആ പുസ്തകമെഴുതിയത്.

അമേരിക്കയിലും ധാരാളം ദരിദ്രരുണ്ട്; ജനസംഖ്യയിലെ ഏതാണ്ട് 10 ശതമാനം; എന്നാലും അത് സമൃദ്ധമായ സമ്പത്തിൻെറ നാടാണ്. അദ്ദേഹം തന്നത്താൻ ചോദിച്ചു: ഈ സമ്പന്നരാഷ്ട്രത്തിൽ ദരിദ്രരുണ്ടായതെങ്ങനെ ? ഒരു സ്വതന്ത്രസമൂഹം, അതിൻെറ ഊർജ്ജസ്വലതയെ നിലനിർത്തുകയും, ചലനാത്മകത സൃഷ്ടിക്കുകയും ചെയ്യുന്നത് അതിൻെറതന്നെ അടിസ്ഥാന വിശ്വാസങ്ങളേയും സാമൂഹ്യവ്യവസ്ഥയേയും ചോദ്യം ചെയ്യുന്നതുകൊണ്ടാണ്. ഇത് അമേരിക്കൻ ജനതയുടെ ആകർഷണീയമായൊരു വൈശിഷ്ട്യമാണ്. വിശിഷ്ടനായൊരമേരിക്കൻ പൌരൻ നിവർന്നുനിന്ന് തൻെറ രാഷ്ട്രത്തോട് നേരിട്ട് ചോദിക്കയാണ്: ഇത്തരം തിന്മകൾ ഇവിടെ നിലനില്ക്കുന്നതെന്തുകൊണ്ടാണ് ? ദിവസങ്ങൾ കഴിയുംതോറും ഈ ചോദ്യം കൂടുതൽ ശബ്ദായമാനവും ശക്തവുമാവുന്നു; ഈ വൈരുദ്ധ്യങ്ങളെ നീക്കം ചെയ്യുകൊണ്ടുള്ള ഒരു ഉത്തരം അടുത്തു തന്നെ ഉയർന്നുവരാതിരിക്കയില്ല. മനുഷ്യനേയും അവൻെറ വികസനത്തേയും സഫലീകരണത്തേയും സംബന്ധിച്ച യുക്തമായൊരു ജീവിതവീക്ഷണത്തിൽക്കൂടി മാത്രമേ ഇതിനുള്ള മറുപടി കിട്ടുകയുള്ളു. ഇങ്ങനെയുള്ള ചോദ്യങ്ങൾ ഉന്നയിക്കുന്നതുകൊണ്ടാണ് ഒരു രാഷ്ട്രം പുരോഗമിക്കുന്നത്.

സാമ്പത്തികശാസ്ത്രത്തെ സംബന്ധിച്ച ആധുനികഗ്രന്ഥങ്ങളിൽ ആദ്യത്തേത് 18-ാം ശതാബ്ദത്തിൽ പ്രസിദ്ധീകൃതമായ ആഡം സ്മിത്തിൻെറ, 'ദി വെൽത്ത് ഓഫ് നേഷൻസ്' ആയിരുന്നു. ഈ പുസ്തകം ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും പരക്കെ വായിച്ചു വരുന്നുണ്ട്. ഡേവിഡ് റിനാഡോ, മാത്തസ് മുതലായവർ ആഡം സ്മിത്തിനെ പിൻതുടർന്നു വന്നു. ഇവർ 'മൊത്തം ദേശീയ ഉത്പന്നം' ഉല്പാദനവും ഉപഭോഗവും എങ്ങനെ വദ്ധിപ്പിക്കാം എന്നീ വിഷയങ്ങളെ പ്രതിപാദിച്ചു. മാത്തസിനേയും റിക്കാർഡോവിനേയും പററി കാർലൈൻ ഉപയോഗിച്ച പദങ്ങളെ ഗാൽബ്രെയ്ത്ത് ഉദ്ധരിക്കുന്നുണ്ട്. അദ്ദേഹം പറയുകയാണ് (മേല്പറഞ്ഞ പുസ്തകം, ഭാഗം 23):

1850-ൽ കാർലൈൻ ' മ്ലാനമായ ശാസ്ത്രത്തിൻെറ അഭിവന്ദ്യരായ ഗുരുക്കന്മാർ' എന്നു പറഞ്ഞത് റിക്കാർഡോവിനേയും മാത്തസ്സിനേയും ഓർമ്മിച്ചുകൊണ്ടായിരുന്നു; സാമ്പത്തികശാസ്ത്രത്തിന് അദ്ദേഹം കൊടുത്ത ഈ അഭിധാനത്തിൽനിന്ന് അത് ഇനിയും പൂർണ്ണ

മായി രക്ഷപ്പെട്ടിട്ടില്ല. എന്തുകൊണ്ടെന്നാൽ ഇതിനുള്ള പൂർണ്ണമായ അർഹത അതിനുണ്ടായിരുന്നില്ല.'

എത്ര ഉചിതമായൊരു പദപ്രയോഗം 'മ്ലാനമായ ശാസ്ത്രത്തിൻെറ അഭിവന്ദ്യരായ ഗുരുക്കന്മാർ'. ആദ്യമായിട്ടാണ് മൊത്ത ദേശീയോല്പന്ന സാമ്പത്തിക ശാസ്ത്രത്തിൽ 'മ്ലാനത' ആരോപിക്കപ്പെട്ടത്; ഇത് അനർഹമായിരുന്നില്ലെന്ന് ഗാൽ ബ്രെയിത്ത് അഭിപ്രായപ്പെടുന്നു. ഉയർന്ന മൂല്യങ്ങളൊന്നുമില്ലാത്ത ഉല്പാദനത്തിൻേറയും ഉപഭോഗത്തിൻേറയും സാമ്പത്തിക ശാസ്ത്രം, ആ ശാസ്ത്രത്തെ മ്ലാനമയമാക്കുകതന്നെ ചെയ്യും. അദ്ദേഹം ഇങ്ങനെയാണ് അതിനെ വിവരിക്കുന്നത് (മേല്പറഞ്ഞ പുസ്തകം, ഭാഗം 278).

'സാധനസാമഗ്രികളൊന്നുമില്ലാതെ ഒഴിഞ്ഞു കിടക്കുന്ന ഒരു മുറി സജ്ജീകരിക്കുക എന്നത് ഒരു കാര്യമാണ്. അസ്ഥിവാരം വളയുന്നതുവരെ സാധനങ്ങളിട്ട് അത് നിറയ്ക്കുക എന്നത് തികച്ചും വേറൊന്നാണ്. വേണ്ട സാധനങ്ങൾ ഉല്പാദിപ്പിക്കുക എന്ന പ്രശ്നം പരിഹരിക്കുന്നതിൽ പരാജയപ്പെടുക എന്നാൽ മനുഷ്യനെ അവൻെറ ഏററവും പുരാതനവും ദുഃഖകരവുമായ ദൗർഭാഗ്യത്തിൽവെച്ചു പുലർത്തുക എന്നതാണ്; പക്ഷേ ഇത് പരിഹരിക്കപ്പെടുന്നുവെന്നും ഇനി അടുത്ത കാര്യങ്ങളിലേയ്ക്ക് കടക്കണമെന്നും കാണാതിരിക്കുന്നത് അത്രതന്നെ വലിയൊരു ദുരന്തമായിരിക്കും.'

ആധം സ്മിത്തിനുശേഷം, ഈ ശതാബ്ദത്തിൽ, ഗുണ്ണാർ മിർഡാലിൻെറ ഗ്രന്ഥം പ്രകാശിതമായി: 'ഏഷ്യൻ നാടകം; രാഷ്ട്രങ്ങളുടെ ദാരിദ്ര്യത്തിലേയ്ക്ക് ഒരന്വേഷണം.' മിർഡാൻ രാഷ്ട്രങ്ങളുടെ ദാരിദ്ര്യത്തെപ്പററിയാണന്വേഷിക്കുന്നത്. ഇന്തോനേഷ്യ, ഇന്ത്യ മുതലായ രാജ്യങ്ങൾ ദരിദ്രങ്ങളാണ്, എന്തുകൊണ്ടാണിത് ? ഗാൽ ബ്രെയ്ത്തിൻെറ 'അഫ്ളുവൻറ് സൊസൈററി' എന്ന പുസ്തകമാണ് പിന്നീടു വന്നത്. അദ്ഭുതകരമായ ഈ അമേരിക്കയിൽ ധാരാളം സമ്പത്തുണ്ട്; ദയനീയമായ ദാരിദ്ര്യവുമുണ്ട്. എന്തുകൊണ്ടാണിത് ? നമ്മുടെ ആത്മീയസങ്കല്പങ്ങളുടെ പ്രതിദ്ധ്വനികൾ ഉൾക്കൊള്ളുന്ന അതുല്യമായൊരു നിർദ്ദേശം അദ്ദേഹം നല്കുന്നു—സാമ്പത്തികശാസ്ത്രം ഉയർന്ന ജീവിതമൂല്യങ്ങളെ കണക്കിലെടുക്കണം. തൻെറ പുസ്തകത്തിൻെറ ഒന്നാമത്തെ പുറത്തു തന്നെ, പ്രസിദ്ധധനശാസ്ത്രജ്ഞനായ ആൽഫ്രഡ് മാർഷലിൻെറ വാക്കുകളെ അദ്ദേഹം ഉദ്ധരിക്കുന്നു:

'മററെല്ലാവരേയുംപോലെ സാമ്പത്തികശാസ്ത്രജ്ഞനും, മനുഷ്യൻെറ ആത്യന്തികലക്ഷ്യങ്ങളെ കണക്കിലെടുക്കണം.'

ഇത്തരം ഉദ്ധരണികൾ പലതും ഈ പുസ്തകത്തിലുണ്ട്. അദ്ദേഹം ഈ രീതിയിലുള്ള ചിന്തകളിൽ അതീവ തല്പരനാണെന്ന് എനിക്കു മനസ്സിലായി—മനുഷ്യാകാരത്തോടുകൂടിയ സാമ്പത്തികശാസ്ത്രം. 1977-ൽ അന്തരിച്ച ഇംഗ്ലീഷുകാരനായ ഇ. എഫ്. ഷുമേക്കർ; 'സ്മാേൾ ഈസ് ബ്യൂട്ടിഫുൾ' എന്ന പുസ്തകത്തിൽ ഈ നിലപാടിനെ പ്രകീർത്തിച്ചിട്ടുണ്ട്. സാങ്കേതികത്വം മാനുഷികപരമായൊരു സാമ്പത്തികശാസ്ത്രത്തിന്റെ ഉപകരണമാവേണ്ടതിന്റെ ആവശ്യത്തെ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു.

ഇത്തരം ചിന്തകളിലെല്ലാംതന്നെ സാമ്പത്തികശാസ്ത്രത്തിനും രാജ്യതന്ത്രത്തിനും ആത്മീയമായൊരു മാർഗ്ഗനിർദ്ദേശം നല്കുന്നതായി കാണാം. എന്നാൽ ഈ നിർദ്ദേശത്തെ വികസിപ്പിച്ച് നിർത്തുവാനുള്ള ആത്മീയ അവധാനം ഇവയ്ക്കുണ്ടെന്ന് ഇതിനർത്ഥമില്ല. മേല്പറഞ്ഞ രണ്ടു പുസ്തകങ്ങളും ഞാൻ മിസ്റ്റർ ഗാൽബ്രേയ്ത്തിന് സമ്മാനിച്ചപ്പോൾ, അദ്ദേഹം അവയെ സ്വീകരിക്കുകയും താൻ സന്തോഷത്തോടുകൂടെ അവ വായിക്കാമെന്ന് പറയുകയും ചെയ്തു. അടുത്ത് ബോസ്റ്റൺ സന്ദർശിക്കുമ്പോൾ, മസ്സാച്ചുസെററിലെ അദ്ദേഹത്തിന്റെ ഗൃഹത്തിലേയ്ക്കു് എന്നെ ക്ഷണിക്കയും ചെയ്തു.

ലോകത്തിലെ പല ഭാഗങ്ങളിലുമുള്ള ആളുകൾ മനുഷ്യവർഗ്ഗത്തിന് സന്തുഷ്ടവും സഫലവും ആയ ജീവിതം ഉറപ്പുവരുത്തുവാനായി, സാമ്പത്തികമൂല്യങ്ങളോടൊപ്പം ആത്മീയമൂല്യങ്ങളെപ്പററിയും ചിന്തിച്ചു തുടങ്ങിയിട്ടുണ്ടെന്നു കാണാവുന്നതാണ്. ഇതിന് മനുഷ്യജീവിതത്തെ ഭൗതികസാധനസാമഗ്രികളുടെ ഉല്പാദനത്തിന്റെയും ഉപഭോഗത്തിന്റേയും ശാസ്ത്രത്തിൽ നിർത്തിയാൽ പോരാ; മൂല്യങ്ങളുടേതായൊരു ദർശനം ഇതിനാവശ്യമാണ്. ഇത്തരമൊരു ദർശനം മനുഷ്യനിലെ ആത്മീയാകാരത്തിന്റെ അംഗീകരണത്താലും അനാവരണത്താലും മാത്രമേ രൂപംകൊള്ളുകയുള്ളു.

## 19 ഉപസംഹാരം

ഓരോ മനുഷ്യനിലുമുള്ള ദൈവികാംശത്തെ അടിസ്ഥാനമാക്കിയുള്ള വിവേകാനന്ദന്റെ മാനവികത്വസന്ദേശത്തിന്റെ സാംഗത്യം ഇവിടെ സ്പഷ്ടമാണ്. 'സ്വാമി വിവേകാനന്ദൻ – അദ്ദേഹത്തിന്റെ മാനവവീക്ഷണം' എന്ന എന്റെ മോസ്കോ സർവ്വകലാശാല പ്രസംഗം അടങ്ങിയ പുസ്തകത്തിൽ, ഒരു റഷ്യൻ പ്രൊഫസർ ചോദിച്ച ഒരു ചോദ്യം കാണാം.'

'സ്വാമിജി, മനുഷ്യഹൃദയത്തിലെ ദൈവികതയെ പററിയ വിവേകാനന്ദന്റെ പ്രബോധനത്തെപ്പററി താങ്കൾ താങ്കളുടെ പ്രസംഗ

ത്തിൽ പരാമർശിച്ചു. ഇങ്ങനെയൊരു ദൈവികകേന്ദ്രം മനുഷ്യനി ലുണ്ടോ ? എനിക്കീ സങ്കല്പത്തിൽ വലിയ താല്പര്യം തോന്നുന്നു. അതിനെപ്പററി കൂടുതൽ കേൾക്കാൻ എനിക്കാഗ്രഹമുണ്ട്.'

ഈ ആശയത്തെ വിശദീകരിച്ചുകൊണ്ട് കുറെ സമയംകൂടി ഞാൻ സംസാരിച്ചു. ബർലിനിലും ഈ ആശയം സദസ്യരെ ആകർഷിച്ചു, പ്രത്യേകിച്ചും യുവാക്കന്മാരെ. തങ്ങളുടെ ദൈവികസാദ്ധ്യതകളെ അനാവരണംചെയ്യാനും, മനുഷ്യോന്മുഖത വളർത്തിയെടുക്കുവാനും, എല്ലാ പ്രവൃത്തിയേയും മനുഷ്യസേവയായി രൂപാന്തരപ്പെടുത്തുവാനും ഇതു് യുവാക്കളെ സഹായിക്കും. അവരുടെ യുവചൈതന്യം മനുഷ്യവികസനത്തിനുള്ള മുതലിറക്കായിത്തീരും. ഇങ്ങനെയാണു് യുവത്വവും ആദർശശാലിത്വവും യുവചൈതന്യവും ഒന്നിച്ചു് പ്രവർത്തിച്ചു്, ലോകവ്യാപകമായി മനുഷ്യൻെറ ഭാഗധേയത്തെ സാക്ഷാത്കരിക്കുക. ഇന്നു് ഒന്നുംതന്നെ ദേശീയതലത്തിൽ ചെയ്‌വാൻ സാദ്ധ്യമല്ല; എല്ലാ കാര്യങ്ങളും ആഗോളവ്യാപ്തമായിക്കൊണ്ടിരിക്കയാണു്. ഭാരതത്തിൽ, യുവത്വവും മനുഷ്യഭാഗധേയവുമെന്ന ഈ വിഷയം മഹത്തായ ഒന്നാണു്; നമ്മെ നേരിടുന്ന മനുഷ്യവികസനത്തിൻെറ ബൃഹത്തായ പ്രശ്നങ്ങളെ നേരിടുവാനുള്ള കരുത്തു് അതു് നമുക്കു് തരും. 5000 വർഷത്തെ ചരിത്രം നമ്മുടെ പിന്നിലുണ്ടു്; നിരവധി വർഷങ്ങളുടേതു് നമ്മുടെ മുമ്പിലും. ആധുനികയുഗത്തിലെ ഈ മഹത്തായ സന്ദർഭത്തെ കൈയ്യിലെടുത്തു്, ശാസ്ത്രത്തിൻേറയും സാങ്കേതികതയുടെയും, ജനാധിപത്യത്തിൻേറയും വിഭവങ്ങളെ നമ്മുടെ സമ്പന്നവും യുക്ത്യനുസൃതവുമായ ആത്മീയപൈതൃകവുമായി സംയോജിപ്പിച്ചു്, നമുക്കൊരു പുതിയ രാഷ്ട്രം കെട്ടിപ്പടുക്കാം, തങ്ങളുടെ ദൈവികാകാരത്തെ പൂർണ്ണമായും അനാവരണം ചെയ്തിട്ടുള്ള ആളുകളുടെതായൊരു രാഷ്ട്രം.

# 32

## ഭാരതം - അതിൻെറ വികസനപദ്ധതിയും ലക്ഷ്യവും *

### 1 ആമുഖം

സുപ്രധാനമായ ഈ ദേശീയഗ്രാമവികസന ഇൻസ്റ്റിട്യൂട്ടിൻെറ പ്രഥമ സ്ഥാപനദിനഭാഷണം നടത്തുവാൻ എന്നെ ക്ഷണിച്ചതിന് ഇതിൻെറ ഡയരക്ടർജനറൽ ശ്രീ രാമമൂർത്തിയോട് ഞാൻ കൃതജ്ഞനാണ്. ഈ സ്ഥാപനത്തിൻെറ രജതജൂബിലി ആഘോഷങ്ങളിൽ പങ്കെടുക്കുവാനായി ഇവിടെ വരാൻ സാധിച്ചതിൽ എനിക്ക് സന്തോഷമുണ്ട്; സിംഗപ്പൂർ, ആസ്ട്രേലിയ, അമേരിക്കൻ ഐക്യനാടുകൾ, ഹോളണ്ട്, പടിഞ്ഞാറെ ജർമ്മനി, ബർലിൻ എന്നീ സ്ഥലങ്ങളിലെ മൂന്നുമാസത്തെ പ്രസംഗപര്യടനത്തിന് നാളെ മദിരാശിയിലേയ്ക്ക് പോകുന്നതിനുമുമ്പുള്ള എൻെറ ഹൈദരബാദിലെ അവസാനത്തെ ചടങ്ങാകയാൽ, എൻെറ മുമ്പിലുള്ള യാത്രയ്ക്ക് സ്വാഗതാർഹമായൊരു ഉത്തേജനമായി ഞാൻ ഇതിനെ കണക്കാക്കുന്നു. കഴിഞ്ഞ 25 വർഷങ്ങളായി ഗ്രാമവികസനമേഖലയിൽ തത്ത്വശാസ്ത്രപരമായും പ്രായോഗികതലത്തിലും പ്രസ്താവ്യമായ സേവനം നടത്തിയിട്ടുള്ള ഒരു സ്ഥാപനമാണിത്. നേരത്തെ ഇവിടെ നടന്ന പ്രസംഗങ്ങളിൽ നിന്ന്, പരിശീലനത്തിലും ഗവേഷണത്തിലും, പ്രസിദ്ധീകരണത്തിലും ഇവിടെ നിർവ്വഹിക്കപ്പെട്ടിട്ടുള്ള സാരമായ കാര്യങ്ങളെപ്പററി നമുക്ക് മനസ്സിലായി. ഈ സ്ഥാപനത്തിനെ സംബന്ധിച്ചേടത്തോളം ഒരു ഭാഗ്യകരമായ കാര്യം, അത് തികച്ചും ഗ്രാമീണമായ പരിസരങ്ങളിൽ സ്ഥിതി ചെയ്യുന്നു എന്നതാണ്. നമ്മുടെ രാജ്യം എഴുപതു ശതമാനം ഗ്രാമീണമാണെങ്കിലും, ദേശീയവികസനവുമായി ബന്ധപ്പെട്ട നമ്മുടെ പല സ്ഥാപനങ്ങളും, പട്ടണപ്രദേശങ്ങളിലാണ് സ്ഥിതിചെയ്യുന്നത്; പട്ടണജീവിതത്തിലെ സുഖസൌകര്യങ്ങളുടെ ആകർഷണത്തെ അവഗണിക്കുവാൻ ഇവക്കു സാധിച്ചിട്ടില്ല, പക്ഷേ ഈ സ്ഥാപനം ശരിയായ സ്ഥലത്തുതന്നെയാണ് സ്ഥിതി ചെയ്യുന്നത്.

---

1984 ഏപ്രിൽ 4-ാംനു- ഹൈദരബാദിലെ രാജേന്ദ്രനഗറിൽ, നാഷണൽ ഇൻസ്റ്റിട്യൂട്ട് ഓഫ് റൂറൽ ഡെവലപ്പ്മെണ്ടിൻെറ രജതജൂബിലി ആഘോഷത്തിൽ നടത്തിയ പ്രസംഗത്തിൻെറ ശബ്ദലേഖനത്തെ അടിസ്ഥാനമാക്കിയതു്.

## 2 നമ്മുടെ ആസൂത്രണപ്രക്രിയയിൽ ഫലപ്രദമായൊരു ഗ്രാമീണോന്മുഖത സൃഷ്ടിക്കണം

ഇപ്പോഠം രൂപംകൊടുത്തുകൊണ്ടിരിക്കുന്ന നമ്മുടെ 7–ാം പഞ്ചവത്സരപദ്ധതി, ഗ്രാമീണവികസനത്തിലേയ്ക്കു് ശക്തമായി മുഖം തിരിച്ചുകൊണ്ടുള്ളതായിരിക്കണമെന്നു് ഞാൻ ആഗ്രഹിക്കുകയാണു്. നമ്മുടെ നാട്ട് ഇപ്പോഴും മിക്കവാറും ഗ്രാമീണമാണു്; കൃഷിയിൽനിന്നും കൃഷിയെ അടിസ്ഥാനമാക്കിയുള്ള വ്യവസായങ്ങളിൽനിന്നുമാണു് നമ്മുടെ സമ്പദ് വ്യവസ്ഥയുടെ അധികം പങ്കും ലഭ്യമാകുന്നതു്. പക്ഷേ എന്തോ കാരണത്താൽ, ഇതിനു മുമ്പുണ്ടായിരുന്ന പദ്ധതികഠം ഗ്രാമീണമേഖലയെ പട്ടണമേഖലയെ സഹായിക്കുവാനുള്ള ഒന്നായാണു് പരിഗണിച്ചതു്; ഈ പദ്ധതികളിൽനിന്നു് ഗുണം കിട്ടിയതു് അധികവും പട്ടണവാസികഠക്കും ഗ്രാമപ്രദേശങ്ങളിലെ കഴിവുള്ള വിഭാഗങ്ങഠക്കുമായിരുന്നു. ഗ്രാമവികസനത്തിലേയ്ക്കു് ഒരു ചെരിവു് ഉണ്ടായിട്ടില്ലെന്നില്ല; പക്ഷേ ഇതു് നാമമാത്രമാണു്. ഈ സ്ഥാപനം തന്നെ ഇത്തരമൊരു വീക്ഷണത്തിൽനിന്നുണ്ടായതാണു്; ഒരു പ്രത്യേകവകുപ്പിൻെറ കീഴിൽ നമ്മുടെ സാമൂഹ്യവികസനപദ്ധതികളെ സംഘടിപ്പിക്കുവാനായി, 25 വഷങ്ങഠക്കു മുമ്പു് തുടങ്ങിയതാണു് ഈ ശ്രമം. ന്യൂ ദൽഹിയിലെ രാമകൃഷ്ണമിഷൻെറ തലവൻ എന്ന നിലയ്ക്കു്, അമ്പതുകളിൽ, സാമൂഹ്യവികസനപദ്ധതികഠക്കു് രൂപം കൊടുക്കുന്നതിലും നടപ്പിലാക്കുന്നതിലും, അനൌദ്യോഗികമായി, ഞാൻ അടുത്ത ബന്ധം പുലത്തിയിരുന്നു. ഹരിയാനയിലെ നിലോമേരിയിലുണ്ടായിരുന്ന സാമൂഹ്യവികസനപരിശീലനകേന്ദ്രത്തിലെ പരിശീലകരെ അഭിസംബോധന ചെയ്യുവാനായി ഞാൻ പലപ്പോഴും അവിടെ പോയിട്ടുണ്ടു്. പക്ഷേ ആ സാമൂഹ്യവികസനപദ്ധതി, കറെക്കാലം ഊജ്ജസ്വലമായി നടപ്പിലാക്കപ്പെട്ടതിനുശേഷം, ക്രമേണ ക്ഷീണിക്കുകയും അവസാനം മൃതപ്രായമാവുകയും ചെയ്തു. പ്രതീക്ഷിച്ച ഫലങ്ങഠ അതിൽനിന്നുളവാകാതിരിപ്പാൻ കാരണം, നമ്മുടെ വീക്ഷണവും പ്രവൃത്തിയും ഗ്രാമീണമായ അടിസ്ഥാനത്തിലല്ലായിരുന്നതും, നമ്മുടെ ആസൂത്രണത്തിലും ഭരണത്തിലും ഗ്രാമീണോന്മുഖത ഇല്ലാതിരുന്നതുമാണു്.

## 3 ഗ്രാമങ്ങളോടുള്ള അവഗണന പട്ടണപ്രദേശങ്ങളിൽ സൃഷ്ടിക്കുന്ന അനാരോഗ്യകരമായ ആഘാതം

ഇന്നുപോലും, നമ്മുടെ രാഷ്ട്രീയവും ഭരണപരവുമായ ചിന്തയിൽ, ഫലപ്രദമായ ഗ്രാമോന്മുഖതയുണ്ടെന്നു് അവകാശപ്പെട്ടുകൂടാ; നിർഭാഗ്യവശാൽ, ഗ്രാമവികസനത്തിനായി പരിശീലിപ്പിക്കപ്പെട്ടി

ട്ടുള്ള പലരിലും ഗ്രാമീണതയോടു് ഒരഭിനിവേശം കാണുന്നില്ല. അതുകൊണ്ടാണു് ഒന്നാംതരമായി ആസൂത്രണംചെയ്തിട്ടുള്ളവയായിട്ടും, ഈ പദ്ധതികളുടെ നിർവ്വഹണത്തിൽ ഊർജ്ജസ്വലത കാണാത്തതു്. 30 വർഷത്തെ ആസൂത്രിതവികസനത്തിനുശേഷം, ഇന്നു് നമുക്കു് മനസ്സിലായിട്ടുള്ളതു്, നമ്മുടെ ഗ്രാമപ്രദേശങ്ങളിലും പട്ടികവർഗ്ഗങ്ങൾ താമസിക്കുന്ന പ്രദേശങ്ങളിലും, സമഗ്രമായൊരു വിദ്യാഭ്യാസ-സാമ്പത്തിക - സാമൂഹികപരിവർത്തനം നടപ്പിലാക്കുന്നില്ലെങ്കിൽ, രാഷ്ട്രം വികസിക്കുകയോ ശക്തമാവുകയോ ചെയ്യില്ലെന്നതാണു്. നമ്മുടെ പട്ടണപ്രദേശങ്ങളെ പീഡിപ്പിക്കുന്ന പ്രശ്നങ്ങൾ പോലും, ഗ്രാമപ്രദേശങ്ങളുടെ അവികസിതാവസ്ഥയിൽനിന്നുണ്ടാവുന്നവയാണെന്നും, പട്ടണങ്ങളുടേയും നഗരങ്ങളുടേയും വികസനം ലഭ്യമാവുന്നതിനു ഗ്രാമങ്ങളിലെ ജനലക്ഷങ്ങളുടെ അഭ്യുന്നതിയ്ക്കു് വേണ്ട നടപടികളും സമാന്തരമായിത്തന്നെ എടുക്കേണ്ടതാണെന്നു് നാം കഷ്ടപ്പെട്ടു് മനസ്സിലാക്കിക്കൊണ്ടു് വരികയാണു്.

പലപ്പോഴും നാം വലിയ നഗരങ്ങൾ സന്ദർശിക്കുമ്പോൾ, അവിടങ്ങളിൽ പലേടത്തുമുള്ള ചേരിപ്രദേശങ്ങൾ കണ്ടു് ഞെട്ടിപ്പോകാറുണ്ടു്. സ്വാതന്ത്ര്യലബ്ധിയുടെ കാലത്തും പിന്നീടു് കുറെ കാലത്തേയ്ക്കും അതിമനോഹരമായൊരു നഗരമായിരുന്ന ബോംബെ ഇന്നു് പകുതിയോളം ചേരിയാണു്; ഡൽഹി, കല്ക്കത്ത മുതലായ മിക്ക നഗരങ്ങളിലും നമ്മുടെ ഹൈദരബാദിൽത്തന്നെയും ഇതുതന്നെയാണു് സ്ഥിതി. യഥാർത്ഥ ഭാരതമായ ഗ്രാമീണ ഭാരതത്തെ നാം ക്രൂരമായി അവഗണിച്ചു കൊണ്ടിരുന്നാൽ, ഈ ചേരികൾ വളരുകയും നഗരഭരണം കൂടുതൽ വിഷമമയമാവുകയും ചെയ്യും. ഗ്രാമ പ്രദേശങ്ങളിൽ സാമ്പത്തിക സന്ദർഭങ്ങളും, വിദ്യാഭ്യാസ സൌകര്യങ്ങളും ഭേദപ്പെട്ട ശുചീകരണവുമുണ്ടായിരുന്നുവെങ്കിൽ, പട്ടണങ്ങളിലെ ചേരികളിൽ പോയി അവിടത്തെ അന്ധകാരാവൃതമായ ജീവിതം നയിക്കുവാൻ ആരും അവിടേയ്ക്കു് പോകുമായിരുന്നില്ല. പക്ഷെ കഴിഞ്ഞ 37 കൊല്ലങ്ങളായി. നമ്മുടെ വികസന പ്രവർത്തനങ്ങൾ ഗുണം ചെയ്തതു് ഗ്രാമങ്ങളിലും പട്ടണങ്ങളിലും താമസിക്കുന്ന ഭേദപ്പെട്ട സാമ്പത്തിക നിലവാരമുള്ളവക്കാണു്.

പക്ഷെ ഇന്നു്, കഴിഞ്ഞ ആറു് പദ്ധതികളിൽക്കൂടി വ്യാവസായികവും സാങ്കേതികവുമായ മേഖലകളിൽ ഒരു പരിധിവരെ വളച്ച് നേടിയ പരിതസ്ഥിതിയിൽ, ധനികനും ദരിദ്രനും തമ്മിലുള്ള വിടവു് അധികമാവുന്നതു് നമ്മുടെ ഗ്രാമപ്രദേശങ്ങളിലെ ജീവിതത്തിന്റെ ദുരിതപൂർണ്ണമായ അവസ്ഥയും ഉണ്ടാക്കുന്ന അസംതൃപ്തിയെ പരിഗണിച്ചു്, നമ്മുടെ ദേശീയ ശ്രമത്തേയും വിഭവങ്ങളേയും, വിപുലമായ തോതിൽ, ഗ്രാമ പ്രദേശങ്ങളിലേയ്ക്കും പട്ടികവർഗ്ഗ പ്രദേശങ്ങ

ളിലേല്ലാം അടിയന്തിരമായി തിരിച്ചു വിടേണ്ടതുണ്ട്. വാസ്തവത്തിൽ, ഈ ശതാബ്ദത്തിലെ ബാക്കിയുള്ള പതിനാറു സംവത്സരങ്ങളിൽ, സുപ്രധാനമായ വ്യാവസായിക – സാങ്കേതിക മേഖലകളിൽ നമ്മുടെ ശക്തിയും കാര്യക്ഷമതയും വദ്ധിപ്പിക്കുവാനുള്ള ശ്രമങ്ങരം തുടരുന്നതോടൊപ്പം, അവികസിതങ്ങളായ നമ്മുടെ ഗ്രാമപ്രദേശങ്ങളിൽ താമസിക്കുന്ന 70 ശതമാനം ജനങ്ങരംക്ക്, ജനാധിപത്യത്തിൻേറയും സാക്ഷരതയുടേയും വിജ്ഞാനത്തിൻേറയും സന്ദേശം എത്തിച്ചു കൊടുക്കുന്നതിൽ, നാം ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതുണ്ട്. ഒരു വികസിതരാജ്യത്തിൻെറ പദവി കൈവരുത്തുക എന്നതായിരിക്കണം നമ്മുടെ ദേശീയലക്ഷ്യം. ഈ ശതാബ്ദത്തിൻെറ അവസാനത്തോടുകൂടി, നമ്മെ സംബന്ധിച്ചേടത്തോളം അവികസിതം എന്ന കളങ്കം മുഴുവനും നീക്കിക്കളയണം. നമ്മുടെ ശാസ്ത്രവും സാങ്കേതികതയും, നമ്മുടെ വൈദ്യശാസ്ത്രവിദ്യാഭ്യാസവും എഞ്ചിനീയറിംഗ് വിദ്യാഭ്യാസവും, നമ്മുടെ സാമൂഹികക്ഷേമ നടപടികളും എല്ലാംതന്നെ ഭാവത്തിലും സത്തയിലും ഭാരതീയമാവണം; അവ പാശ്ചാത്യമാതൃകകളുടെ വെറുങ്ങലിച്ച അനുകരണങ്ങളായാൽ പോരാ; ഇവയ്ക്കെല്ലാം തന്നെ ഗ്രാമീണമായ ലക്ഷ്യവും ദിശയും കൊടുക്കയും വേണം. ഇന്ന് അവയ്ക്കൊന്നും തന്നെ ഈ സ്വഭാവവിശേഷങ്ങരം ഇല്ല. നമുക്ക് ഒന്നാന്തരം പരിശീലനപരിപാടികളുണ്ട്; ഗ്രാമീണവികസനത്തെ ഉദ്ദേശിച്ചുകൊണ്ടുള്ള കുററൻ സ്ഥാപനങ്ങളുണ്ട്. പക്ഷെ ഇവയ്ക്ക് ജീവനും ലക്ഷ്യവും കൊടുക്കുവാൻ, നമ്മുടെ വീക്ഷണത്തിൽ ഒരു മാററം ആവശ്യമാണ്. രാഷ്ട്രത്തോടും അതിൻെറ സഹസ്രാബ്ദദീഘമായ സംസ്കാരത്തോടും സ്നേഹം, സാധാരണ ജനങ്ങളോട് സ്നേഹപൂവ്വമായ പെരുമാററം, സംപൂണ്ണമായ ദേശീയോന്മുഖത ഇതൊന്നും തന്നെ ഇപ്പോരം കാണുന്നില്ല.

## 4 സമഗ്രമാനവികവികസനം എല്ലാ ആസൂത്രണത്തിൻേറയും ലക്ഷ്യം

കേന്ദ്രഗവമ്മെണ്ടിനെ സംബന്ധിച്ചേടത്തോളം എത്തിച്ചേരാൻ പ്രയാസമായ സ്ഥലങ്ങളിലും, പിന്നോക്ക പ്രദേശങ്ങളിലും, കാട്ടുപ്രദേശങ്ങളിലും, താമസിക്കുന്ന നമ്മുടെ ജനങ്ങരംക്ക് സ്വാതന്ത്ര്യത്തിൻെറ അനുഗ്രഹങ്ങളെ എത്തിച്ചുകൊടുക്കുന്ന കായ്യത്തിൽ അവർ യഥാത്ഥമായ ആത്മാത്ഥത കാണിച്ചിട്ടുണ്ട്. നമ്മുടെ ഭരണഘടനയിലെ വാഗ്ദാനങ്ങളെപ്പോലെതന്നെ അവരുടെ ഉദ്ദേശങ്ങളും ശ്ലാഘനീയങ്ങളാണ്. നിവ്വഹണത്തിലാണ് നാം പരാജയപ്പെട്ടിട്ടുള്ളത്. ഇതു് അധികവും, സംസ്ഥാനഗവമ്മെണ്ടുകരം അവയെ ദുബ്ബലപ്പെടുത്തുകയും കായ്യക്ഷമതയില്ലാതെ നടപ്പാക്കുകയും ചെയ്തുകൊണ്ടാണ്. ഇതു് രാജ്യത്തെ മുഴുവൻ ബാധിക്കുന്ന പ്രശ്നമാണ്. സമഗ്ര

ദേശീയ വികസനത്തിൻെറ കാര്യത്തിൽ, നിർണ്ണായകമായ പ്രാധാന്യമുള്ള അടുത്ത മൂന്നു് പഞ്ചവത്സരപദ്ധതികളിൽ നാം പരിഹരിക്കേണ്ട പ്രശ്നം ഇതാണു്. നമ്മുടെ വാഗ്ദാനങ്ങളേയും നമ്മുടെ പരിപാടികളേയും പൂർണ്ണമായും നടപ്പിൽ വരുത്താനുള്ള മാർഗ്ഗങ്ങളും നടപടികളും നാം ആവിഷ്കരിക്കേണ്ടതുണ്ടു്. ദേശീയ വികസനത്തിലെ ഒരു മേഖല മാത്രം എടുക്കാം. വിദ്യുച്ഛക്തിയുൽപാദനം. നമ്മുടെ പ്രതിഷ്ഠാപിതക്ഷമതയേക്കാൾ എത്രയോ താഴെയാണു് നമ്മുടെ ഉല്പാദനശേഷി, കുറെക്കൂടെ നല്ല രീതിയിൽ ബന്ധപ്പെട്ട ഉപകരണങ്ങളെ കൈകാര്യം ചെയ്താൽ, കുറെക്കൂടെ ദേശീയ പ്രതിബദ്ധത പ്രദർശിപ്പിച്ചാൽ, നമ്മുടെ വിദ്യുച്ഛക്തിയുല്പാദനം സാരമായി വർദ്ധിക്കും. ഇതു് അഞ്ചുശതമാനം വർദ്ധിച്ചാൽത്തന്നെ നമ്മുടെ സ്ഥായിയായ വിദ്യുച്ഛക്തിക്ഷാമത്തെ തുടച്ചു മാററുവാനും, നമ്മുടെ കാർഷികവും വ്യാവസായികവുമായ ഉല്പാദനത്തെ സാരമായി വർദ്ധിപ്പിക്കുവാനും സാധിക്കും.

മനുഷ്യഘടകത്തിൻെറ പ്രാധാന്യത്തേയും, പദ്ധതി നിർവ്വഹണത്തിൽ മാനുഷികപ്രചോദനത്തിൽ ഊന്നൽ കൊടുക്കേണ്ടതിൻെറ ആവശ്യത്തേയും ഇതു് വ്യക്തമാക്കുന്നു. ഈ ശതാബ്ദത്തിൻെറ അവസാനം വരെ എത്തുന്ന എഴും എട്ടും ഒമ്പതും പദ്ധതികളിൽക്കൂടി, നാട്ടിലെ ഭീകരമായ ദാരിദ്ര്യത്തേയും, അജ്ഞതയേയും, രോഗത്തേയും നിർമ്മാജ്ജനം ചെയ്തു്, ഓരോ ഭാരതീയനേയും അടിസ്ഥാനപരമായ മാനവിക അന്തസ്സിലും സ്വാതന്ത്ര്യത്തിലും സമത്വത്തിലും സ്ഥാപിച്ചു്, ഈ നാട്ടിനെ ഒരു വികസിതരാഷ്ട്രമാക്കണമെങ്കിൽ, നാം ഇതിൽ ശ്രദ്ധ കേന്ദ്രീകരിച്ചേ്ടണ്ടിയിരിക്കുന്നു. ഇതിനു് നമ്മുടെ രാഷ്ട്രീയവും ഭരണപരവും സാമൂഹികവുമായ രംഗങ്ങളിലെ നമ്മുടെ ചിന്തയേയും പ്രവൃത്തികളേയും പൂർണ്ണമായും മനുഷ്യോന്മുഖമാക്കേണ്ടതുണ്ടു്.

നമ്മുടെ ആളുകൾ, പ്രത്യേകിച്ചും അഭ്യസ്തവിദ്യരായവർ, ഈ ഒരു ചോദ്യം ഗൌരവമായി ചോദിച്ചു തുടങ്ങണം; ഈ സ്വാതന്ത്ര്യം എന്താവശ്യത്തിനാണു്.' അറുപതുകൊല്ലക്കാലം, നാം നമ്മുടെ പാശ്ചാത്യഭരണാധിപന്മാരോടു് പടവെട്ടി; 1947_ലും 1950_ലുമായി നാം സ്വാതന്ത്ര്യം നേടി, വ്യക്തിയുടെ അന്തസ്സും രാഷ്ട്രത്തിൻെറ ഐക്യവും കൈവരുത്തുവാനായി, നാം ബൃഹത്തായ നമ്മുടെ നാടിനു്, ഒരു ജനാധിപത്യറിപ്പബ്ലിക്കൻ ഭരണഘടന അംഗീകരിച്ചു; ഇതു കഴിഞ്ഞതും, നാം ആദ്യത്തെ പഞ്ചവത്സരപദ്ധതിക്കു് രൂപം കൊടുത്തു; ഇതിനെ തുടൎന്നു് അഞ്ചു് പദ്ധതികൾ വന്നു. നമ്മുടെ സ്വാതന്ത്ര്യവും ഈ പദ്ധതികളുമെല്ലാം എന്തിനുള്ളതാണു് ? ഇതിനുള്ള ഉത്തരം ഓരോ ഭാരതീയനും കിട്ടും ! 'നമ്മുടെ രാഷ്ട്രത്തിൽ, സമഗ്രമായ വികസനം ലഭ്യമാക്കുവാൻ. ബ്രിട്ടീഷുകാൎക്കു് പകരം നാട്ടിലെ ഒരു വരേണ്യവിഭാഗത്തിനു് ധനവും അധികാരവും സ്വാതന്ത്ര്യത്തിൻെറ

അനുഗ്രഹങ്ങളും കിട്ടുക എന്ന നിലയിൽ ഇതു് അവസാനിക്കരുതു്. നമ്മുടെ എല്ലാ പദ്ധതികളുടേയും ലക്ഷ്യം ഒന്നാണു്: 'മാനവികവികസനം! സാങ്കേതികപുരോഗതിയിലും വ്യാവസായികപുരോഗതിയിലുംകൂടെ ഭാരതത്തിലെ മനുഷ്യനെ വളർത്തിയെടുക്കുവാനുള്ളതാണു്. ആസൂത്രണവും അതിന്റെ നിർവ്വഹണവുമായി ബന്ധപ്പെട്ടവരെല്ലാം തന്നെ ഈ സത്യത്തെക്കുറിച്ചു് ബോധവാന്മാരായിരിക്കയും അതിനാൽ ആവേശഭരിതരാവുകയും വേണം. നാട്ടിൻപുറത്തായാലും നഗരങ്ങളിലായാലും, നമ്മുടെ 700 ദശലക്ഷം ജനങ്ങളിൽ പകുതിയിലധികം ഇപ്പോഴും ദയനീയമായ പരിതഃസ്ഥിതികളിലാണു് ജീവിക്കുന്നതു്. ആറു് പഞ്ചവത്സരപദ്ധതികളിലൂടെ, കോടിക്കണക്കായ ഉറുപ്പിക, രാഷ്ട്രം ചിലവു ചെയ്തു കഴിഞ്ഞിട്ടുണ്ടു്. ഇതിന്റെ ഫലമായി, സുശക്തമായ വിദ്യാഭ്യാസ–വ്യാവസായിക വ്യവസ്ഥ കെട്ടിപ്പൊക്കുവാൻ നമുക്കു് സാധിച്ചിട്ടുണ്ടു്; ഇതിൽനിന്നു് ദേശീയശക്തിയുടേയും പുരോഗതിയുടേയും ഒരു ബാഹ്യശോഭ കണ്ടു തുടങ്ങീട്ടുണ്ടു്.

പക്ഷേ, ദിവസേന എന്നപോലെ, പരിഹരിക്കപ്പെടാത്ത വിവിധ പ്രശ്നങ്ങളും അന്താരാഷ്ട്രീയരംഗത്തു് നമ്മുടെ സ്ഥാനവും, അനിഷേധ്യമായൊരു സത്യത്തെ നേരിടുവാൻ നമ്മെ നിർബ്ബന്ധിക്കയാണു്. അതായതു്, ബലവും പുരോഗതിയും തെററിദ്ധരിപ്പിക്കുന്നൊരു മുഖപ്പു് മാത്രമാണു്; സാമൂഹിക അടിത്തറ ദുർബ്ബലമായാൽ, എടുപ്പു് ഉറപ്പില്ലാത്തതായിരിക്കും,

ഏഴാമത്തേയും പിന്നീടു് വരുന്നവയുമായ പദ്ധതികൾ ഈ ദുർബ്ബലമായ സാമൂഹിക അടിത്തറയെ പ്രധാന വെല്ലുവിളിയായി പരിഗണിക്കയും, ഗംഭീരവും സംഘടിതവുമായൊരു ദേശീയപരിശ്രമത്തിൽക്കൂടെ അതിനെ നേരിടുകയും കീഴടക്കുകയും വേണം, ഇതിന്റെ ഫലമായി, ക്രിസ്തുവർഷം 2000–മാണ്ടോടുകൂടി, നിലവിലുള്ള സുശക്തമായ മുകൾഭാഗത്തോടുകൂടി ശക്തമായൊരു അസ്ഥിവാരത്തേയും ചേർത്തു പൂർണ്ണമായ മനുഷ്യവികസനം ഉറപ്പുവരുത്തുന്നതിനുപയുക്തമായ ഒരു സംവിധാനം ഈ നാട്ടിൽ സൃഷ്ടിക്കപ്പെടും. അപ്രകാരമുള്ളൊരു പരിതഃസ്ഥിതിയിൽനിന്നു് മാത്രമേ രാഷ്ട്രത്തിലെ എല്ലാ വിഭാഗങ്ങളും സംഘടിച്ചു് മുന്നേറി, സമഗ്രമാനവികവികസനത്തിന്റേയും സംഘടനയുടേയും മാർഗ്ഗത്തിൽ എത്തിച്ചേരുവാൻ സാദ്ധ്യമാവുകയുള്ളു.

ഇതിനായിട്ടു്, വമ്പിച്ച സാമ്പത്തികവിഭവങ്ങൾ മാത്രമല്ല, സുശിക്ഷിതരും അർപ്പിതമനസ്ഥിതിയുള്ളവരുമായ, ഒട്ടനവധി ആളുകളേയും നിയോഗിക്കേണ്ടതുണ്ടു്. ഉയന്ന തലത്തിലുള്ള സാമൂഹ്യക്ഷേമം, ഉയന്ന ധാർമ്മികവും മാനുഷികവുമായ മൂല്യങ്ങളിൽനിന്നും ചൈതന്യത്തിൽനിന്നുമാണു് ഉണ്ടാവുക. മാനുഷികമൂല്യങ്ങളുടെ പോഷ

ണമില്ലാതെ, പണം മാത്രം ചെലവു ചെയ്താൽ, എല്ലാ വികസനപദ്ധതികളും ക്ഷേമപരിപാടികളും നിർജ്ജീവമായിത്തീരും. ഈ നാട്ടിൽ നമ്മുടെ അനുഭവം ഇതുതന്നെ ആയിരുന്നിട്ടുണ്ട്; അതിൽനിന്ന് നാം പാഠങ്ങൾ പഠിക്കേണ്ടതുണ്ട്. ആസൂത്രണത്തിൽ നാം കഴിവുററവരാണ്; നിർവ്വഹണത്തിൽ, ഒരുറുപ്പിക ഇറക്കി, പത്തുറുപ്പികയുടെ ഗുണം മടക്കിയെടുക്കുന്നതിൽ, നാം അടിപതറി, പലപ്പോഴും വീഴുക തന്നെ ചെയ്യുന്നു. സുപ്രധാനമായൊരു ജീവദായകചൈതന്യം നമ്മളിലില്ല എന്നതു് വ്യക്തമാണ്. ബുദ്ധിയും സിദ്ധികളും നമുക്കു് സമൃദ്ധിയായുണ്ട്; നമ്മുടെ തലച്ചോറു് ഒന്നാംതരമാണ്; നമ്മുടെ രാഷ്ട്രത്തിൽ പ്രകൃതിവിഭവങ്ങൾ ധാരാളമുണ്ട്; ഇതെല്ലാമുണ്ടായിട്ടും, 37 വഷങ്ങളായി ആസൂത്രണവും വമ്പിച്ച മുതലിറക്കുമുണ്ടായിട്ടും, നമ്മുടെ ലക്ഷോപലക്ഷം ജനങ്ങൾ ദരിദ്രരും ശോചനീയമായ പരിതഃസ്ഥിതികളിൽ ജീവിക്കുന്നവരുമാണ്; ഇതു് തെളിയിക്കുന്നതു്, നമ്മുടെ അഭ്യസ്തവിദ്യരായ ജനങ്ങളിൽ, ഏററവും കാതലായ വിഭവം; രാജ്യസ്നേഹപരവും മനുഷ്യസ്നേഹപരവുമായ പ്രചോദനം — സേവനത്തിൻേറയും അർപ്പണത്തിൻേറയും മനോഭാവവും, സ്വന്തം നാടിനുവേണ്ടി പ്രവർത്തിക്കുക എന്നതു് വിശേഷമായൊരവകാശമാണെന്ന ധാരണയും ഇതുൾക്കൊള്ളുന്നു — വളന്നിട്ടില്ലെന്നാണ്.

## 5 അഭ്യസ്തവിദ്യരുടെ വിഭാഗത്തിനു് വീണ്ടും ഒരു വിദ്യാഭ്യാസം ആവശ്യമാണ്

സമഗ്രദേശീയവികസനമാണ് നമ്മുടെ ലക്ഷ്യമെന്നുണ്ടെങ്കിൽ, ഇതു് നേടിയെടുക്കുവാൻ നാം യാതൊരു വിട്ടുവീഴ്ചയ്ക്കും തയ്യാറില്ലെങ്കിൽ, നമ്മുടെ അഭ്യസ്തവിദ്യരായ ജനവിഭാഗത്തിനു് വീണ്ടുമൊരു വിദ്യാഭ്യസനം നടത്തിയേ തീരൂ. ആത്യന്തികമായി, മനുഷ്യവികസനത്തിനുള്ള ഏററവും ഫലപ്രദമായ ഉപകരണം വിദ്യാഭ്യാസമാണ്. നമ്മുടെ വിദ്യാഭ്യാസത്തിൽ, പ്രത്യേകിച്ചും ഹൈസ്കൂൾ, കോളേജ് എന്നീ ഘട്ടങ്ങളിലുള്ളതിൽ, ഈ മാനവികഘടകം കാണാനില്ല. അതുകൊണ്ടാണ് അതിനു് മാനവവികസനം കൈവരുത്തുവാൻ സാദ്ധ്യമാവാത്തതു്. നമ്മുടെ ഹൈസ്കൂളുകളിലും ഉപരിവിദ്യാഭ്യാസസ്ഥാപനങ്ങളിലും പോകുമ്പോൾ; ഞാൻ അവരുടെ മനസ്സുകളേയും സാഹചര്യങ്ങളേയും പരിശോധിക്കാറുണ്ട്; മിക്കവാറും ജീവസ്സില്ലാത്ത ആളുകളെയാണ് ഞാൻ കാണുന്നതു്. വിദ്യാർത്ഥികളുടേയും അദ്ധ്യാപകരുടേയും ഇടയിൽ ദേശീയമായ പരിഗണനകൾ വിരളമാണ്; രാജ്യത്തിലെ അടിയന്തരമായ മാനവികപ്രശ്നങ്ങളെ സംബന്ധിച്ച് അവരുടെ നിലപാട്ടു് താല്പര്യമില്ലായ്മയുടേയും ആലസ്യത്തിൻേറയുമാണ്; പക്ഷേ ഇതേ സമയം സ്വന്തം കാര്യങ്ങളിലും സ്വന്തം സംഘ

ത്തിൻെറ കാര്യങ്ങളിലും തീവ്രമായ താല്പര്യം അവക്കുണ്ട്; പലപ്പോഴും ഇതു വ്യത്ഥമായ സംഘട്ടനങ്ങളിൽ കലാശിക്കുന്നു. അവരുടെ ഇടയിൽ രാജ്യത്തിലെ അടിയന്തിരമായ മാനുഷികപ്രശ്നങ്ങളെപ്പററിയ ചിന്തയോ, അവയെ സംബന്ധിച്ച ഉൾക്കാഴ്ചയോ താല്പര്യമോ കാണുന്നില്ല; വികസനത്തിൻെറ മാഗ്ഗത്തിൽ രാജ്യം അനുഭവിക്കുന്ന ബുദ്ധിമുട്ടുകളെപ്പററിയോ, സ്വന്തം നാട്ടുകാരായ ലക്ഷക്കണക്കിനു് ആളുകളുടെ അന്ധകാരമയമായ ജീവിതസാഹചര്യങ്ങളെ പരിഹരിക്കുന്നതിനു് അവരുടെ വിദ്യാഭ്യാസം ഏതു വിധത്തിലാണു് ഉപയോഗപ്പെടുത്തേണ്ടതെന്നുള്ളതിനെപ്പററിയോ, അവക്കു് യാതൊരു പരിഗണനയുമില്ല. സാധാരണ മനുഷ്യരെ ഉദ്ധരിക്കുവാനും, അവരുടെ ദാരിദ്ര്യത്തേയും അജ്ഞതയേയും പിന്നോക്കാവസ്ഥയേയും നിവാരണം ചെയ്യുവാനും ഉത്സാഹം ജനപ്പിക്കുന്ന വിധത്തിൽ വിദ്യാത്ഥികളുടേയും അദ്ധ്യാപകരുടേയും വീക്ഷണത്തെ വിദ്യാഭ്യാസം മാററിയെടുക്കുന്നില്ലെങ്കിൽ, നമ്മുടെ മാതിരിയുള്ളൊരു രാജ്യത്തിനു് വിദ്യാഭ്യാസം വിലപിടിച്ചൊരു ആഡംബരം മാത്രമായിരിക്കും.

സ്വാതന്ത്ര്യം ലഭിച്ചു് 37 വഷങ്ങൾ കഴിഞ്ഞിട്ടും, മനുഷ്യവികസനത്തിനുള്ള പ്രധാന ഉപകരണമായ വിദ്യാഭ്യാസത്തിനു് അതിൻെറ ഉദ്ദേശം നിറവേററാനും രാജ്യത്തിൻെറ പ്രശ്നങ്ങൾ പരിഹരിക്കുവാനും സാധിക്കാതെയിരിക്കുന്നതു് ഇതുകൊണ്ടാണു്. എന്നുമാത്രമല്ല, വിദ്യാഭ്യാസം എന്നതു് തന്നെ രാജ്യത്തിൻെറ ഏററവും ഗൌരവമായ പ്രശ്നമായിത്തീന്നിരിക്കയാണു് ! നമ്മുടെ വിദ്യാഭ്യാസപദ്ധതിയെ, രാജ്യത്തിൻെറ ദേശീയവും മനുഷ്യവികസനപരവുമായ പ്രശ്നങ്ങളെ നേരിടുവാൻ പര്യാപ്തമാക്കുന്നതെങ്ങനെയെന്ന പ്രശ്നത്തെ കൈകാര്യം ചെയ്യുവാൻ രാജ്യം തയ്യാറെടുത്തുകഴിഞ്ഞിരിക്കയാണു്. ഇപ്രകാരമുള്ള വിദ്യാഭ്യാസം സിദ്ധിച്ച ഒരാൾ, ഇത്തരമൊരു സ്ഥാപനത്തിൽ പരിശീലനവും കഴിഞ്ഞു് പുറത്തു വന്നു്, നമ്മുടെ ഗ്രാമപ്രദേശങ്ങളിൽ സേവനമനുഷ്ഠിക്കുവാൻ തുടങ്ങുമ്പോൾ, അയാളുടെ മാനസികമായ നിലപാടു് എന്തായിരിക്കണം ? തനിക്കു് ഒരു ദൗത്യം നിവ്വഹിക്കാനുണ്ടെന്ന ബോധം അയാൾക്കുണ്ടായിരിക്കണം; ഇപ്പോഴത്തെ മാതിരി, ശമ്പളത്തിനുവേണ്ടി പണിയെടുക്കുക എന്ന നിലയിലല്ലാതെ, സ്വതന്ത്രഭാരതത്തിലെ ഒരു സ്വതന്ത്രപൌരൻ എന്ന നിലയ്ക്കു് ദേശീയലക്ഷ്യങ്ങളുടെ ഒരുപകരണമെന്ന നിലയ്ക്കും, ഗംഭീരമായ മാനുഷികാഭിനിവേശത്തോടും കൂടിയായിരിക്കണം അയാൾ തൻെറ ജോലിക്കു് പോവുന്നതു്. 1894 ജൂൺ 23-ാംനു- ഷിക്കാഗോവിൽനിന്നു് മൈസൂർ മഹാരാജാവിനെഴുതിയ ഒരെഴുത്തിൽ സ്വാമി വിവേകാനന്ദൻ പകന്നുകൊടുത്ത ആവേശത്തെ ഇത്തരം പ്രവത്തകരെല്ലാംതന്നെ ഉൾക്കൊള്ളണം. (വിവേകാനന്ദസാഹിത്യസവ്വസ്വം ഭാഗം V.)

'ഭാരതത്തിലെ എല്ലാ തിന്മകളുടെയും മൂലകാരണം ഇവിടത്തെ ദരിദ്രരുടെ സ്ഥിതിയാണ്. പാശ്ചാത്യരാജ്യങ്ങളിലെ ദരിദ്രർ ചെകുത്താന്മാരാണ്; അത്ര നോക്കുമ്പോൾ നമ്മുടെ ആളുകൾ ദേവദൂതന്മാരാണ്; അതുകൊണ്ട് അവരെ ഉദ്ധരിക്കാൻ എളുപ്പവുമാണ്. അവക്ക് കൊടുക്കേണ്ടതായ ഒരു സേവനം വിദ്യാഭ്യാസം മാത്രമാണ്; നഷ്ടപ്പെട്ട അവരുടെ വ്യക്തിത്വത്തെ വീണ്ടെടുക്കൽ. പുരോഹിതരുടെയും വിദേശീയരുടെയും ചവിട്ടുപടിയായാണ് ശതാബ്ദങ്ങളായി അവർ കഴിഞ്ഞിട്ടുള്ളത്; അവസാനം തങ്ങൾ മനുഷ്യരാണെന്നതന്നെ അവർ വിസ്മരിച്ചു. അവക്ക് ഉത്തേജകമായ ആശയങ്ങൾ കൊടുക്കണം; ചുററുമുള്ള ലോകത്തിൽ നടക്കുന്നത് നോക്കിക്കാണാൻ അവരുടെ കണ്ണുകൾ തുറപ്പിക്കണം; പിന്നീട് അവരുടെ കാര്യം അവർ നോക്കിക്കൊള്ളും. ഓരോ രാഷ്ട്രവും, ഓരോ പുരുഷനും, ഓരോ സ്ത്രീയും അവനവൻെറ ജീവിതലക്ഷ്യത്തെ സ്വപരിശ്രമംകൊണ്ട് നേടണം. അവക്ക് ആശയങ്ങൾ കൊടുക്കൂ; ആ സഹായമേ അവക്കാവശ്യമുള്ളു; ബാക്കിയുള്ളത് താനേ വന്നുകൊള്ളും. രാസവസ്തുക്കളെ ഒന്നിച്ചുവെയ്ക്കുകയാണ് നമ്മുടെ ചുമതല; സ്ഫടികപ്രക്രിയ പ്രകൃതി നടത്തിക്കൊള്ളും. അവരുടെ മനസ്സിൽ സങ്കല്പങ്ങൾ മുളപ്പിക്കുകയാണ് നമ്മുടെ ചുമതല; ബാക്കി അവർ ചെയ്തുകൊള്ളും. ഇതാണ് ഭാരതത്തിൽ ചെയ്യേണ്ടതായുള്ളത്.'

ഈ ജീവിതം അനിത്യമാണ്; ലോകത്തിലെ പ്രലോഭനങ്ങൾ നൈമിഷികങ്ങളും. മററുള്ളവക്കുവേണ്ടി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നുള്ളു; ഇതരർ മരിച്ചിരിക്കുന്നു. ഇങ്ങനെയുള്ള ഉത്സാഹികളായ ആളുകൾ, സംഘം സംഘമായി നമ്മുടെ ഭരണസംവിധാനത്തിൽ, പ്രത്യേകിച്ചും ഗ്രാമപ്രദേശങ്ങളിൽ, ഇറങ്ങി പ്രവത്തിക്കണം. അപ്പോൾ മാത്രമേ രാജ്യം പുരോഗമിക്കയുള്ളു; രാജ്യത്തിലെ വിഷമകരങ്ങളായ മനുഷ്യപ്രശ്നങ്ങൾ ശരിയായ സമീപനംകൊണ്ട് പരിഹൃതമായിത്തുടങ്ങീട്ടുണ്ടെന്ന സംതൃപ്തിയും അപ്പോഴുണ്ടാവും. നമ്മുടെ ജനകോടികളെ ചുരുങ്ങിയ തോതിലെങ്കിലുമുള്ള അന്തസ്സിൻെറയും ക്ഷേമത്തിൻേറയും തലത്തിലേയ്ക്കുയത്തിക്കൊണ്ട ഭാരതത്തെ ഇപ്പോഴത്തെ അവികസിതസ്ഥിതിയിൽനിന്ന് പൂണ്ണവികസനത്തിലേയ്ക്ക് എത്തിക്കുവാനുള്ള നിശ്ചിതസമയം ക്രിസ്ത്വാബ്ദം 2000 ആയിരിക്കണമെന്ന് എല്ലാവരും നിശ്ചയിക്കണം. നമ്മുടെ എല്ലാ വികസനനയങ്ങളും പരിപാടികളും ഈ ലക്ഷ്യത്തെ ഉന്നം വെച്ചുകൊണ്ടുള്ളവയായിരിക്കണം.

1894-ൽ തൻെറ വിശ്വസ്തനായ മദിരാശി ശിഷ്യൻ അളസിംഗന് എഴുതിയ ഉജ്ജ്വലമായ ഒരു കത്തിൽ ഈ അടിയന്തിര മാനുഷികപ്രശ്നത്തിൽ ജനങ്ങളുടെ ശ്രദ്ധ പതിയേണ്ടതിൻെറ ആവശ്യത്തെ

സ്വാമി വിവേകാനന്ദൻ ചൂണ്ടിക്കാണിക്കയുണ്ടായി. (വി. സാ. സ. ഭാഗം V.)

'നമുക്കോരോരുത്തക്കും, ദാരിദ്ര്യത്തിൻെറയും പുരോഹിതതന്ത്രത്തിൻേറയും നിപീഡനങ്ങളുടെയും ഉരുക്കുമുഷ്ടിയിലകപ്പെട്ട ഭാരതത്തിലെ ചവിട്ടിമെതിക്കപ്പെട്ട ദശലക്ഷങ്ങരംക്കുവേണ്ടി, രാപ്പകൽ പ്രാത്ഥിക്കാം. ഉന്നതരേയും ധനികരേയുംകാരം അവരോടു് മതം പ്രവചിക്കാനാണു് ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നതു്. തത്ത്വജ്ഞാനിയല്ല, ദാശ്നികനല്ല, സിദ്ധനമല്ല, പക്ഷേ ഞാൻ ദരിദ്രനാണു്; ഞാൻ ദരിദ്രരെ സ്നേഹിക്കുന്നു. ഈ നാട്ടിൽ പാവങ്ങരം എന്നു് വിളിക്കപ്പെടുന്നവക്കുവേണ്ടി എത്രപേർ തപിക്കുന്നുണ്ടു് ? ഭാരതത്തിലാണെങ്കിൽ എന്തു വ്യത്യാസമാണു്. ദാരിദ്ര്യത്തിലും അജ്ഞതയിലും നിത്യനിമഗ്നരായ ഇരുപതുകോടി സ്ത്രീപുരുഷന്മാരെക്കുറിച്ചു് ആരുതപിക്കുന്നു ? ഇതിനുള്ള പോംവഴി എവിടെ ? അവക്കു് വെളിച്ചമോ വിദ്യാഭ്യാസമോ കിട്ടാൻ നിവൃത്തിയില്ല. അവക്കാരു വെളിച്ചം കൊടുക്കും, വിദ്യാഭ്യാസം കൊടുത്തുകൊണ്ടു് ആർ അവരുടെ പടികരം തോറും സഞ്ചരിക്കും ? ഇവരായിരിക്കട്ടെ നിങ്ങളുടെ ഈശ്വരൻ. അവരെക്കുറിച്ചു് ചിന്തിക്കുക, അവക്കുവേണ്ടി പ്രവത്തിക്കുക, അവിരതം അവക്കു വേണ്ടി പ്രാത്ഥിക്കുക–ഭഗവാൻ നിങ്ങരംക്കു് വഴികാട്ടും.

'ആരുടെ ഹൃദയമാണോ പാവങ്ങരംക്കു് വേണ്ടി രക്തം വഴിയുന്നതു്, അയാളെ ഞാൻ മഹാത്മാവെന്നു വിളിക്കും; അല്ലെങ്കിൽ അയാരം ദുരാത്മാവാണു്.

'ദശലക്ഷങ്ങരം പട്ടിണിയിലും അജ്ഞതയിലും കഴിയുന്നേടത്തോളംകാലം, അവരുടെ ചലവിൽ വിദ്യാഭ്യാസം നേടി, അവരെക്കുറിച്ചു് ലവലേശം താത്പര്യമില്ലാത്ത ഓരോരുത്തനേയും ഞാൻ ജനദ്രോഹിയെന്നു് വിളിക്കും.

പട്ടിണിക്കാടന്മാരേക്കാരം ഒട്ടും മെച്ചമല്ലാത്ത ആ ഇരുപതുകോടി ആളുകരംക്കുവേണ്ടി ഒന്നും ചെയ്യാത്തേടത്തോളം കാലം, ആ പാവങ്ങളെ അരച്ചു് തങ്ങളുടെ പണമെല്ലാം നേടി മോടി നടിക്കുന്ന ആ മനുഷ്യരെ ഞാൻ പാപികളെന്നു് വിളിക്കുന്നു!'

അക്ഷരാത്ഥത്തിൽ, ഇതു് നമ്മുടെ വിദ്യാഭ്യാസത്തിൻെറ കാര്യത്തിൽ സത്യമാണു്. ചെലവു് കൂടിയ നമ്മുടെ വിദ്യാഭ്യാസസംവിധാനത്തിൻെറ സന്തതികളിൽ പലരും, – ഈ ചെലവിൻെറ ചെറിയൊരു ഭാഗംമാത്രമാണു് അവർ വഹിക്കുന്നതു്, ബാക്കി ഗവമ്മെണ്ടാണു് കൊടുക്കുന്നതു്. ഈ രാജ്യദ്രോഹം നടത്തിക്കൊണ്ടിരിക്കയാണു്, സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ, അവർ ജീവിക്കുന്നതിനേക്കാരം മരിക്കയാണു് ചെയ്യുന്നതു്. വിവേകാനന്ദൻെറ ഈ വാക്കുകരം

വായിച്ചശേഷം, കുറെയെങ്കിലും മനസ്സാക്ഷിയുള്ള ഒരോ ഭാരതീയ യുവാവിനും മാനസികമായൊരു ശുദ്ധീകരണം അനുഭവപ്പെടും; ഇതിന്റെ ഫലമായി, അയാളുടെ വീക്ഷണത്തിൽ താഴെ കാണിച്ച വിധത്തിലുള്ളൊരു പരിവർത്തനം ഉണ്ടാക്കുന്ന ഒരു പുനർവ്വിദ്യാഭ്യാസവും നടക്കും.

കോടിക്കണക്കായ എന്റെ നാട്ടുകാർ, എന്റെ രക്തവും മാംസവുമായവർ, കഷ്ടപ്പാടും അരിഷ്ടും സഹിച്ചുകൊണ്ടു് ജീവിക്കുന്നു. രാജ്യത്തിന്റെ ചെലവിലാണ് എനിയ്ക്കു് വിദ്യാഭ്യാസം കിട്ടിയതു്. എന്റെ പഠിപ്പും കഴിവുംകൊണ്ടു് ഞാൻ അവരെ സേവിക്കണം മാന്യരും അന്തസ്സുള്ളവരുമായി ജീവിക്കുവാൻ ഞാൻ അവരെ സഹായിക്കണം, ഞാൻ മൃതപ്രായനായൊരു ജീവിയായിരിക്കരുതു്, തുടിച്ചുകൊണ്ടു ജീവിക്കുന്നൊരാളായിരിക്കണം, ഞാൻ ഒരു ദേശസ്നേഹിയായിരിയ്ക്കും; രാജ്യദ്രോഹിയല്ല.

നമ്മുടെ പാഠ്യപദ്ധതിയിലും അദ്ധ്യയനരീതിയിലും യുക്തമായ മാററങ്ങൾ വരുത്തുന്നതിൽക്കൂടി, പ്രാഥമികതലം മുതൽ സർവ്വകലാശാലവരെ രാജ്യത്തെങ്ങുമുള്ള വിദ്യാർത്ഥികളുടെ ചിന്തയിലും നിലപാടിലും പുതിയൊരു ദിശാബോധം വരുത്തേണ്ടതു് അടിയന്തിരമായൊരാവശ്യമാണ്. സ്വാമിജിയുടെ മുകളിൽ ഉദ്ധരിച്ച രണ്ടു പ്രസ്താവനകളും അവയുടെ വെളിച്ചത്തിൽ നമ്മുടെ വിദ്യാഭ്യാസക്രമത്തിൽ വരുത്തേണ്ട മാററങ്ങളും, നിലവിലുള്ള പാഠ്യപദ്ധതിയുടെ എല്ലാ തലങ്ങളിലും പഠനത്തിനും ചർച്ചയ്ക്കുമുള്ളൊരു വിഷയമായി സ്വീകരിക്കുന്നതു് നന്നായിരിയ്ക്കും. അപ്പോൾ, 7-ാം പഞ്ചവത്സരപദ്ധതിയും തുടർന്നുള്ള പദ്ധതികളും ഫലപ്രദമായ പരിവർത്തനങ്ങൾ ഉണ്ടാക്കുന്നതു് കാണാം. അപ്പോൾ മാത്രമേ, നമ്മുടെ വിദ്യാഭ്യാസം, സ്വഭാവത്തിലും വ്യാപ്തിയിലും, യഥാർത്ഥമായി ദേശീയമാവുകയുള്ളു; അപ്പോൾ മാത്രമേ, മെക്കാളെ പ്രഭു അതിനു് നല്കിയ, ഒന്നരശതാബ്ദകാലം നീണ്ടുനിന്ന, കൊളോണിയൽ ദിശാബോധത്തെ കൈവെടിഞ്ഞു്, അതു് സ്വാമി വിവേകാനന്ദൻ വിഭാവനം ചെയ്തപോലെ, മനുഷ്യനിർമ്മിതിയ്ക്കും രാഷ്ട്രനിർമ്മാണത്തിനുമുള്ള വിദ്യാഭ്യാസമാവുകയുള്ളു. ഈ കാര്യത്തിൽ നാം ഇന്നു് ദേശീയമായ ശ്രദ്ധയും ശക്തികളും കേന്ദ്രീകരിക്കേണ്ടതുണ്ടു്.

## 6 പൌരത്വബോധത്തിന്റെ മഹത്തായ പ്രചോദനം

പൌരത്വമെന്നതു് മഹത്തായൊരു സങ്കല്പവും മൂല്യവുമാണ്. 1950-ൽ നാം രാജ്യത്തെ ഒരു പരമാധികാര ജനാധിപത്യറിപ്പബ്ലിക്കായി പ്രഖ്യാപിച്ചപ്പോൾ, ഔപചാരികമായി ഇതു നമുക്കു കരഗത

മായി. പക്ഷെ പൌരനാവുകയെന്നാൽ എന്താണത്ഥം? ഇതു് നമുക്കിനിയും മനസ്സിലായിട്ടില്ല. 21 വയസ്സു പൂത്തിയായതുകൊണ്ടു് നാം പൌരന്മാരായിത്തീന്നിട്ടുണ്ടു്; അടുത്തു തന്നെ അതു് 18 വയസ്സിലുമാവാം. പക്ഷെ പൌരത്വത്തിനാവശ്യമായ മാനസികപരിശീലനവും വീക്ഷണവും നമ്മളിൽ വിരളമായേ ഉള്ളു. സ്വതന്ത്രതാബോധവും, വിവേകാനന്ദൻ പറഞ്ഞപോലെ, മരിച്ചുകൊണ്ടിരിക്കുന്നതിനു പകരം ഊജ്ജസ്വലമായി ജീവിക്കുവാനും, രാജ്യദ്രോഹി ആവാതെയിരിക്കുവാനുമുള്ള നിശ്ചയവും കൂടിച്ചേന്നുണ്ടാക്കിയിട്ടുള്ള മാനസികമായൊരു പാകത, പൌരത്വത്തിൽ അടങ്ങിയിട്ടുണ്ടു്. അവനവൻ ആജ്ജിച്ചിട്ടുള്ള എല്ലാ ജ്ഞാനവും, അവനവൻ വികസിപ്പിച്ചെടുത്തിട്ടുള്ള എല്ലാ സിദ്ധികളും ദേശീയബോധത്തിലേയ്ക്കും ദേശീയപ്രതിബദ്ധതയിലേയ്ക്കും തിരിച്ചുവിടണം. അപ്പോഠം മാത്രമാണു് ഒരാഠം യഥാത്ഥത്തിൽ ഒരു പൌരനാവുക. ഇന്നു് നാട്ടിലും നഗരത്തിലുമുള്ള എല്ലാരിലും ഈ പൌരത്വബോധം വികസിപ്പിച്ചെടുക്കണം. തങ്ങഠം നിസ്സഹായരും ദുബ്ബലരുമല്ലെന്നും, തങ്ങഠം പരമാധികാരമുള്ളവരും സ്വതന്ത്രരുമാണെന്നും, സ്വതന്ത്രഭാരതത്തിലെ ജനാധിപത്യപൌരന്മാരാണു് തങ്ങളെന്നും, ഭാരതത്തിൻെറ ഭാവി തങ്ങളിലാണെന്നും അവരെ ബോധവാന്മാരാക്കണം; ഈ കാഴ്ചപ്പാടു്, നമ്മുടെ ഗ്രാമത്തിലുള്ള ഏററവും പാവപ്പെട്ടവരെപ്പോലും ആവേശം കൊള്ളിക്കണം. സ്ഥാപനങ്ങളിൽക്കൂടി കിട്ടുന്ന സാക്ഷരത്വം, ഹൈസ്കൂഠംതലത്തിലും അതിനുപരിയായുമുള്ള, വിദ്യാഭ്യാസം, ഇവയ്ക്കും പുറമെ, ഇത്തരത്തിലുള്ള പൌരത്വത്തെ സംബന്ധിച്ച രാഷ്ട്രീയ പരിശീലനവും അതിൻെറ ചാരുതയും നന്മകളും ജനലക്ഷങ്ങളുടെ ബോധമണ്ഡലത്തിൽ സ്ഥാനം പിടിക്കേണ്ടതാണു്.

ദീഘകാലത്തെ രാഷ്ട്രീയ അടിമത്തത്തിൻെറ ഫലമായി, ഒരു സ്വതന്ത്രജനതയെന്നാൽ എന്താണെന്നു് നാം വിസ്മരിച്ചിരിക്കയാണു്. രാജാക്കന്മാരും, ചക്രവത്തിമാരും, സൈനികജേതാക്കളുമാണു് നമ്മെ ഭരിച്ചിരുന്നതു്; ഇവരിൽ ചിലർ നാട്ടുകാരും, പലരും വിദേശികളുമായിരുന്നു; നാമെല്ലാം ഈ സ്വേച്ഛാധിപതികളുടെ 'പ്രജ'കളായിരുന്നു, സ്വാതന്ത്ര്യത്തിൻേറയോ പൌരത്വത്തിൻേറയോ ഉന്നത പദവി അക്കാലങ്ങളിൽ നമുക്കു് അപ്രാപ്യമായിരുന്നു. 1950 മുതൽ, എല്ലാവരേയും ബാധിച്ചിട്ടുള്ളൊരു വിപ്ലവകരമായ പരിവത്തനത്തിലാണു് നാം. ഈ മാററത്തെപ്പററിയും അതിൻെറ വ്യാപ്തിയെപ്പററിയും നമ്മുടെ ജനങ്ങളെ ബോധവാന്മാരാക്കേണ്ടതുണ്ടു്. ഇന്നു് ഒരു പരമാധികാരവ്യക്തിയും—രാജാവോ, ചക്രവത്തിയോ—നമ്മെ ഭരിക്കുന്നില്ല; പക്ഷേ പരമാധികാരം നിലനില്ക്കുന്നുണ്ടു്. എവിടെയാണിതു്? ബാഹ്യമായ കേന്ദ്രത്തിലൊന്നിലുമല്ല; പക്ഷേ, നമ്മുടെ ലക്ഷോ

പലക്ഷം ജനങ്ങളിൽത്തന്നെ, ഇതാണ് പരമാധികാരത്തിന്റെ അർത്ഥം; നമ്മുടെ ജനാധിപത്യത്തിൽ മനുഷ്യന്റെ അന്തസ്സിന്റെ കേന്ദ്രവും ഇതുതന്നെയാണ്. ഈ സാമൂഹികരാഷ്ട്രീയവസ്തുത എല്ലാ ജനങ്ങളും ഉൾക്കൊള്ളണം. ഇതാണ് നമ്മെ നേരിടുന്ന സർവ്വപ്രധാനമായ പ്രശ്നം: ജനാധിപത്യപൌരത്വത്തിൽ അടങ്ങിയിട്ടുള്ള സ്വാതന്ത്ര്യത്തിലും അന്തസ്സിലും സാമൂഹികമായ കൃത്യബോധത്തിലും നാട്ടിലും നഗരത്തിലുമുള്ള നമ്മുടെ ജനങ്ങളെ ബോധവാന്മാരാക്കുക-വാസ്തവത്തിൽ നമ്മുടെരാഷ്ട്രീയപാർട്ടികളുടെ ഏററവും പ്രധാനപ്പെട്ട കടമകളിലൊന്നാണിതു്; സ്വതന്ത്രഭാരതം അവരിൽനിന്നു് ഇത്തരമൊരു സംഭാവന പ്രതീക്ഷിക്കുന്നുമുണ്ടു്. ഇങ്ങനെയുള്ള പൌരത്വബോധത്തിൽ, ആളുകൾ സ്വാതന്ത്ര്യത്തിൽ നിവന്നു് നില്ക്കുന്നു. അന്യരുടെ സ്വാതന്ത്ര്യത്തെ ബഹുമാനിക്കയും ചെയ്യുന്നു; കവിയുടെ ഭാഷയിൽ, അവർ നിർഭയരായി ലോകത്തിന്റെ മുഖത്തു് നോക്കുന്നു.

നമ്മുടെ ഇടയിലുള്ള അഭ്യസ്തവിദ്യർക്കാവട്ടെ, അല്ലാത്തവർക്കാവട്ടെ, ഈ അടിസ്ഥാനപരമായ രാഷ്ട്രീയവിദ്യാഭ്യാസം വേണ്ടത്ര കിട്ടിക്കഴിഞ്ഞിട്ടില്ല. വിദ്യാഭ്യാസസ്ഥാപനങ്ങളിലൂടേയോ, അനൌപചാരികമാദ്ധ്യമങ്ങളിൽക്കൂടെയോ, ഇത്തരം പൌരത്വബോധത്തെ, കൂടുതൽ കൂടുതൽ ആളുകൾ ഉൾക്കൊള്ളുകയും, ഇവർ പിന്നീടു്, കേന്ദ്ര-സംസ്ഥാന-മുനിസിപ്പൽ-പഞ്ചായത്തു് സർവ്വീസുകളിലും, ബാങ്കുകൾ, എൽ. ഐ. സി, മുതലായ മററു സാങ്കേതികസർവ്വീസുകളിലും പ്രവേശിക്കുകയും ചെയ്യുമ്പോൾ, പുതിയൊരു ഊർജ്ജസ്വലത, പുതിയൊരു മാനവികോന്മുഖത, ഭരണത്തിന്റെ എല്ലാ തലങ്ങളിലും സിദ്ധമാവും. ഇവരിലോരോരുത്തരും, അവരുടെ മനുഷ്യസ്നേഹവും രാജ്യസ്നേഹപ്രചോദിതമായി പ്രവർത്തിക്കുകയും ശതാബ്ദങ്ങളായിട്ടു് കഷ്ടപ്പെടുകയും; മനുഷ്യജീവിതത്തിന്റെ അന്തസ്സും മഹത്ത്വവും അനുഭവിക്കാതിരിക്കുകയും, ഇപ്പോൾ അവരുടെ മോചനത്തിനായി പ്രതീക്ഷയോടെ കാത്തിരിക്കുകയും ചെയ്യുന്ന സാധാരണജനങ്ങളുടെ സേവനവുംകൊണ്ടു്, പൊതുമേഖലാസ്ഥാപനങ്ങളെ ഉത്തേജിപ്പിക്കയും ചെയ്യും. ഈ ദേശീയലക്ഷ്യങ്ങൾ നിറവേററുവാൻ തന്നെയാണു് രാജ്യം അവരെ ഉപകരണങ്ങളായി തിരഞ്ഞെടുത്തിട്ടുള്ളതെന്ന പൌരത്വപരമായ വീക്ഷണത്തോടുകൂടിയായിരിക്കും അവർ ഉദ്യോഗങ്ങളിൽ പ്രവേശിക്കുക.

ഈ മനഃസ്ഥിതിയോടുകൂടിയാണു് വലിയവരും ചെറിയവരുമായി, ആയിരക്കണക്കിനുള്ള സ്വാതന്ത്ര്യസമരസേനാനികൾ, അർപ്പണബോധവും, ധൈര്യവും, ത്യാഗവും പ്രദർശിപ്പിച്ചുകൊണ്ടു് സ്വാതന്ത്ര്യത്തിനു് പൊരുതുകയും അതു് നേടുകയും ചെയ്തതു്. സ്വന്തം നാട്ടുകാരെ, ശതാബ്ദങ്ങളായി നിലനിന്നുവന്ന വിശപ്പിൽനിന്നും അജ്ഞ

തയിൽനിന്നും, ദയനീയമായ ജീവിതസ്ഥിതികളിൽനിന്നും രക്ഷി ക്കവാനുള്ള ഒരു സന്ദർഭം എന്നാണ് സ്വാതന്ത്ര്യത്തിനെ അവർ വീക്ഷി ച്ചതു്. ജനാധിപത്യപൌരത്വം നമ്മുടെ ജനങ്ങളിൽ പരക്കെയുള്ളൊ രു ബോധമായി വളരണം. അപ്പോഠം മാത്രമേ, രാഷ്ട്രനിർമ്മാണത്തിനാ യി ബൃഹത്തായ ജനശക്തി ഉയന്നുവരികയുള്ളൂ. ആ ബോധം എല്ലാ ററിലും സ്വാതന്ത്ര്യബോധവും ഉത്തരവാദിത്വവും വളത്തും. പ്രാഥമിക തലംമുതൽ സവ്വകലാശാലാതലംവരെയുള്ള വിദ്യാത്ഥികഠംക്കു് ഈ വിധത്തിൽ സ്വാതന്ത്ര്യത്തിന്റെ സങ്കല്പത്തെ മനസ്സിലാക്കിക്കൊടു ക്കേണ്ടതുണ്ടു്: വിദ്യാഭ്യാസത്തിൽ ഇങ്ങനെയൊരു പരിവത്തനമുണ്ടാ യാൽ, നമുക്കു് പുതിയൊരു സംഘം ആളുകളെ കിട്ടും. രാജ്യസ്നേഹി കളും, അപ്പ്ണബോധമുള്ളവരും, മാനവികോന്മുഖമായ ഉദ്ദേശം ഉള്ള വരും. ഉദ്ദേശം എന്ന പദം ഞാൻ ബോധപൂവ്വം ഉപയോഗിച്ചിരിക്ക യാണു്. നമ്മുടെ രാജ്യം തൃപ്തികരമായ അളവിൽ മനുഷ്യവികസനം ആജ്ജിക്കണമെങ്കിൽ, നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നു് പുറത്തുവരുന്ന വിദ്യാത്ഥികഠംക്കു്, അവരുടെ പഠിപ്പിനോടൊപ്പം ഇത്തരമൊരു ഉദ്ദേശവും ഉണ്ടായേ പററൂ.

## 7 വിവേകാനന്ദസാഹിത്യം—ഈ പുനർവിദ്യാഭ്യാസ ത്തിന്റെ സ്ഥിരമായ ഉറവിടം

സ്വാമി വിവേകാനന്ദന്റെ മഹത്തായ കൃതികളിൽ, ഈ മനു ഷ്യസ്നേഹപ്രചോദിതമായ ഉദ്ദേശം നമ്മളിൽ ഉത്തേജിപ്പിക്കുവാൻ പര്യാപ്തമായ ആവേശത്തിന്റെ ഉറവിടം കാണാം. സ്വാതന്ത്ര്യലബ്ധി ക്കുശേഷമുള്ള തലമുറ മനുഷ്യനിമ്മിതിയുടേയും രാഷ്ട്രനിമ്മാണത്തി ന്റേയും ആവേശം ഉത്തേജിപ്പിക്കുന്ന ആ ഉറവിടത്തെ ഇനിയും വേ ണ്ടുംവിധം മനസ്സിലാക്കിയിട്ടില്ല. രാജ്യത്തിലെ അഭ്യസ്തവിദ്യരും സമ്പന്നരുമായ ജനവിഭാഗങ്ങളോടു്, പിന്നോക്കസ്ഥിതിയിലുള്ള തങ്ങളുടെ നാട്ടുകാക്കു് വിദ്യാഭ്യാസം കൊടുത്തു്, അവരെ ഉദ്ധരിച്ചു കൊണ്ടുവരുവാൻ അവക്കുള്ള ദേശീയമായ ചുമതലയെപ്പററി ബോധ വാന്മാരാകുവാൻ ഉത്തേജകമായ ആഹ്വാനവുമായി, 80 വഷങ്ങഠംക്കു മുമ്പു്, സ്വാമി വിവേകാനന്ദൻ രാഷ്ട്രത്തിനുമേൽ ഒരു സ്ഫോടന ത്തോടെ പ്രത്യക്ഷപ്പെട്ടു. മനുഷ്യനിമ്മിതിയിൽക്കൂടി രാഷ്ട്രനിമ്മാ ണം നടത്തുക, ദുബ്ബലവിഭാഗങ്ങളോടു് അനുഭാവവും അവരോടു് തന്മ യത്വവും ഉണ്ടാവുക, വിദ്യാഭ്യാസപ്രചരണം, ദേശവ്യാപകമായി സാമ്പത്തികസന്ദർഭങ്ങഠം ഉണ്ടാക്കുക എന്നീ കാര്യങ്ങളെപ്പററി ആദ്യം സംസാരിച്ചതു് അദ്ദേഹമാണു്. ഈ മനുഷ്യോന്മുഖമായ ഉദ്ദേശവും അതിൽനിന്നു് പുറപ്പെടുന്ന അപ്പ്ണവും സേവനവും അദ്ദേഹത്തിന്റെ എല്ലാ പ്രസംഗങ്ങളിലും ഗ്രന്ഥങ്ങളിലും ഏററവും ശക്തമായി പ്രക

ടിതമായിട്ടുണ്ട്; പ്രത്യേകിച്ചും 'ലെക്ചേഴ്സ് ഫ്രം കൊളമ്പോ ടു അൽമോറ', 'എഴുത്തുകൾ' എന്ന പുസ്തകങ്ങളിൽ. വിവേകാനന്ദൻ രാജ്യത്തിനു നല്കിയ മനുഷ്യസേവനത്തിനുള്ള ആവേശത്തേയും അതിന്റെ വ്യാപ്തമായ സാംഗത്യത്തെയുംപററി ആഴത്തിലുള്ള പഠനം നടത്തിയശേഷം, റോമാ റോളാങ് പറയുകയാണ് (ലൈഫ് ഓഫ് വിവേകാനന്ദ ആൻറ് ദി യൂനിവേഴ്സൽ ഗോസ്പെൽ. പേജ് 314_16).

'തന്റെ രാഷ്ട്രത്തിന്റെ ഐക്യത്തിന്റെ സമൂർത്തരൂപമായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ മഹത്വം, ഈ ഐക്യത്തെ യുക്തിയിൽക്കൂടി തെളിയിച്ചതിൽ മാത്രമല്ല, പ്രകാശപൂർണ്ണമായ വികാരജ്വലനങ്ങളിൽക്കൂടെ അതിനെ ഭാരതത്തിന്റെ ഹൃദയത്തിൽ മുദ്രിതമാക്കിയതിലുമാണ്. പിടിച്ചുനിർത്തുന്ന പദങ്ങളും ജ്വലിക്കുന്ന വാക്യങ്ങളും ഉപയോഗിക്കുവാൻ അദ്ദേഹത്തിനു് ഒരു വിശേഷസിദ്ധിയുണ്ടായിരുന്നു; തന്റെ ആത്മാവിന്റെ ചൂളയിലെ ഉഗ്രതാപത്തിൽ അടിച്ചുണ്ടാക്കിയ ഇവ ആയിരങ്ങളുടെ ഹൃദയങ്ങളിൽ ആഴത്തിൽ ഇറങ്ങി, ഏററവും ഗഹനമായ ആഘാതമുണ്ടാക്കിയ പ്രസിദ്ധപദം 'ദരിദ്രനാരായണൻ' എന്നതായിരുന്നു. 'യഥാർത്ഥത്തിലുള്ള ഏക ദൈവം, ഞാൻ വിശ്വസിക്കുന്ന ഏക ദൈവം.... ദൈന്യതയനുഭവിക്കുന്നവരും എല്ലാ ജാതികളിലേയും ദരിദ്രരുമായ ദൈവം.' ഭാരതത്തിന്റെ ഭാഗധേയത്തെ അദ്ദേഹം മാററി; അദ്ദേഹത്തിന്റെ വാക്കുകൾ മനുഷ്യവർഗ്ഗത്തിലുടനീളം പ്രതിദ്ധ്വനികളുയർത്തി.

ശതാബ്ദങ്ങളായി മുരടിച്ച ഊഹാപോഹങ്ങളിൽപ്പെട്ടുകിടന്നിരുന്ന ഭാരതം, ഭാരതീയനായ ഒരു സന്ന്യാസിയാൽത്തന്നെ പുറത്തേയ്ക്കെടുക്കപ്പെട്ടു; ഇതിന്റെ ഫലമോ, അടിയിൽ സുപ്തമായിക്കിടന്നിരുന്ന ഗൂഢരഹസ്യങ്ങൾ അതിർത്തികളെ ഭേദിച്ച് പ്രവർത്തനങ്ങളുടെ ഭീമമായ അലകളായി എങ്ങും പരന്നു....

ഇതിനുമുമ്പത്തെ ശതാബ്ദത്തിലെ മൂന്നു തലമുറകളിലെ ശംഖവാദകർ ഈ പുനരുജ്ജീവനത്തിനായി നല്കിയ പങ്ക് എന്തുതന്നെയായാണെങ്കിലും (ഇവരിലെ ഏററവും മഹാനായ രാംമോഹൻ റായിക്ക് അഭിവാദ്യങ്ങളർപ്പിക്കാം) കൊളമ്പോവിലും മദിരാശിയിലും ചെയ്ത പ്രസംഗങ്ങളിലൂടെ നടത്തിയ കാഹളധ്വനി ആയിരുന്നു അതിലെ നിർണ്ണായകഘടകം.

ഐന്ദ്രജാലികമായ മുദ്രാവാക്യം 'ഐക്യം' എന്നതായിരുന്നു, ഓരോ ഭാരതീയപുരുഷന്റേയും സ്ത്രീയുടെയും ഐക്യം; ലോകത്തിന്റെ ഐക്യം; ആത്മാവിന്റെ എല്ലാ ശക്തികളുടെയും ഐക്യം; സ്വപ്നവും സേവനവും, യുക്തിയും, സ്നേഹവും കർമ്മവും. ഒരേ അടിസ്ഥാനകേന്ദ്രത്തിൽനിന്നു് വന്നിട്ടുള്ള നൂറുകണക്കിനു് ഭാഷകൾ

സംസാരിക്കുന്ന പരശ്ശതം വർഗ്ഗങ്ങൾ; പരസഹസ്രം ദൈവങ്ങൾ. ഹിന്ദുമതത്തിലെ പരസഹസ്രം വിഭാഗങ്ങളുടെ ഐക്യം. പാശ്ചാത്യവും പൌരസ്ത്യവും, ഭൂതവും വർത്തമാനവും ആയ എല്ലാ മതചിന്തകളുടെയും സമുദ്രത്തിലെ ഐക്യം.'

1942–ലെ 'ക്വിററ് ഇൻഡ്യാ' പ്രസ്ഥാനസമയത്തു് ജയിലിലായിരിക്കുമ്പോഴാണു് വിവേകാനന്ദസാഹിത്യത്തെ സശ്രദ്ധം പഠിക്കുവാൻ തനിക്കു സന്ദർഭം കിട്ടിയതെന്നു് പ്രധാനമന്ത്രി നെഹ്റു എന്നോടു് പറഞ്ഞിട്ടുണ്ടു്; അദ്ദേഹം ജയിലിൽവെച്ചു് എഴുതിയ പുസ്തകത്തിൽ ആ പഠനത്തിന്റെ ഫലങ്ങളെ ഇങ്ങനെ വിവരിച്ചിട്ടുണ്ടു് (ഡിസ്കവറി ഓഫ് ഇന്ത്യ, പേജ് 400):

'ഭൂതകാലത്തിൽ വേരൂന്നി, ഭാരതത്തിന്റെ പൈതൃകത്തിൽ തികച്ചും അഭിമാനം വെച്ചുകൊണ്ടിരുന്നുവെങ്കിലും വിവേകാനന്ദൻ ജീവിതപ്രശ്നങ്ങളോടുള്ള സമീപനത്തിൽ ആധുനികവീക്ഷണമുള്ള ആളായിരുന്നു; അദ്ദേഹം ഭാരതത്തിന്റെ ഭൂതകാലവും വർത്തമാനകാലവും തമ്മിൽ ഘടിപ്പിക്കുന്നൊരു പാലംപോലെ ആയിരുന്നു.'

ഇതായിരുന്നു വിവേകാനന്ദൻ – ആധുനികത്വം മുററിനിന്ന ഒരു വ്യക്തി, പക്ഷേ നാടിന്റെ ഭൂതകാലചരിത്രത്തിൽ അഭിമാനി; ഭാരതത്തിന്റെ ഭൂതകാലത്തിനും ആധുനികഘട്ടത്തിനും ഇടയിലുള്ളൊരു സേതു. ഓരോ ഭാരതീയപൌരനും, ആധുനികത്വം ഉൾക്കൊള്ളുന്നതോടൊപ്പം രാജ്യത്തിന്റെ ദീർഘവും ദീപ്തവുമായ ഭൂതകാലത്തിൽ അഭിമാനം കൊള്ളുകയും ഭാരതത്തിന്റെ ഭൂതകാലത്തെയും വർത്തമാനകാലത്തെയും ബന്ധിപ്പിക്കുന്നൊരു പാലമായി പ്രവർത്തിക്കുകയും വേണം. ഇന്നു് ഭാരതത്തിൽ ഓരോ പൌരന്റേയും പ്രത്യേകാവകാശമാണിതു്. ഇതിന്റെ അഭാവത്തിൽ നാം ദുർബ്ബലരും നിസ്സാരന്മാരുമാവും. 1949 മാർച്ചു് 20–ാംനു ശ്രീരാമകൃഷ്ണന്റെ 114–ാം ജന്മദിനാഘോഷവേളയിൽ ന്യൂഡൽഹിയിലെ രാമകൃഷ്ണമിഷനിൽ ചെയ്ത പ്രസംഗത്തിൽ. ജവഹർലാൽനെഹ്റു, ഉത്തേജനം നല്കുന്ന വിവേകാനന്ദസാഹിത്യം പഠിക്കുവാൻ യുവജനങ്ങളെ ആഹ്വാനം ചെയ്തു (ശ്രീരാമകൃഷ്ണ ആൻറു് സ്വാമി വിവേകാനന്ദ. ഭാഗങ്ങൾ 1–6):

'അവർ പറഞ്ഞതു് മുഴുവനും എനിക്കു് മനസ്സിലായില്ലെങ്കിലും ഈ മഹാന്മാരായ ദൈവികപുരുഷന്മാരോടു് എനിക്കു് ആദരവുണ്ടു്; അവരുടെ ശിഷ്യന്മാർ അവരെ കുറിച്ചെഴുതിയതു് എന്നിൽ സ്വാധീനം ചെലുത്തുകയും ചെയ്തു. ഈ അസാധാരണ മഹാപുരുഷന്മാർ അവരുടെയും പിൽക്കാലത്തെയും തലമുറകളെ ശക്തമായി സ്വാധീനിച്ചിട്ടുണ്ടു്. പല മഹാന്മാരായവരുടെയും ജീവിതം ഇവരുടെ സ്വാധീനത്താൽ അപ്പാടെ മാറിയിട്ടുമുണ്ടു്.'

ശ്രീരാമകൃഷ്ണപരമഹംസൻ വ്യക്തമായും സാധാരണ മനുഷ്യരിൽനിന്ന് എത്രയോ അകലെ ആയിരുന്നു. ജീവിതത്തിലെ ഉന്നത മൂല്യങ്ങളിലേയ്ക്ക് നമ്മുടെ ശ്രദ്ധ ആകർഷിക്കുവാൻ ഇടയ്ക്കിടയ്ക്ക് വന്നിട്ടുള്ള ഭാരതത്തിലെ മഹാപുരുഷന്മാരുടെ പാരമ്പര്യത്തിലാണ് അദ്ദേഹം.

ദീർഘമായ അതിന്റെ ചരിത്രത്തിൽ, മററു പല പ്രവർത്തനങ്ങളിലും നിരതമായിരുന്നിട്ടും, ഭാരതം ആത്മീയജീവിതത്തിന്റെ മൂല്യങ്ങളെ ഒരിക്കലും അവഗണിക്കുകയുണ്ടായിട്ടില്ല; സത്യാന്വേഷികളായ എല്ലാവരേയും, അവർ എന്തുപേരിലറിയപ്പെട്ടവരാണെങ്കിലും, ഭാരതം സ്വാഗതം ചെയ്തിട്ടുണ്ട്. സത്യത്തിന്റേയും ഉണ്മയുടെയും അന്വേഷണത്തിന്റേതുമായ പാരമ്പര്യം ഇങ്ങനെ ഭാരതം കെട്ടിപ്പടുത്തു; അതോടുകൂടി, വ്യത്യസ്തരീതികളിൽ ആത്മാർത്ഥമായി സത്യത്തെ ആരായുന്നവരോട് തികഞ്ഞ സഹിഷ്ണുതയും ഭാരതം പ്രദർശിപ്പിച്ചു.

സത്യത്തേയും ധർമ്മമൂല്യങ്ങളേയും അന്വേഷിക്കുന്നതിനെ ഭാരതം പ്രോത്സാഹിപ്പിച്ചു; ഭാരതീയസംസ്കാരത്തിന്റെ ഏററവും വിശേഷമായ സ്വഭാവം ഇതാണ്. പല പതന അഭ്യുദയങ്ങൾക്ക് ശേഷം ഇപ്പോഴും ഈ ആദ്യകാലചിഹ്നം തുടരുന്നുണ്ട്.

ശ്രീരാമകൃഷ്ണന്റെ ജീവിതനൈർമ്മല്യത്തിന്റെ ഒരു വശം, പരിചയപ്പെട്ട ആളുകളിൽ അദ്ദേഹം സ്വാധീനം ചെലുത്തിയ രീതിയായിരുന്നു........അങ്ങനെ വന്നവർ മഹത്തുക്കളായി മാറി. അവരിൽ ഏററവും കൂടുതൽ മഹാനായി അറിയപ്പെട്ടത് — ഭാരതത്തിൽ മാത്രമല്ല, പുറമേയും—സ്വാമി വിവേകാനന്ദനായിരുന്നു.

സ്വാമി വിവേകാനന്ദന്റെ പ്രസംഗങ്ങൾക്കും കൃതികൾക്കും പഴക്കം തട്ടിയിട്ടില്ല. 96 വർഷങ്ങൾക്കുമുമ്പ് പറഞ്ഞവയാണെങ്കിലും അവ ഇന്നും പുതിയതായി തോന്നും; എന്തുകൊണ്ടെന്നാൽ അദ്ദേഹമെഴുതിയതു നമ്മുടെയും ലോകത്തിന്റേയും പ്രശ്നങ്ങളുടെഅടിസ്ഥാനപരമായ വശങ്ങളെ സ്പർശിക്കുന്നതാണ്. അതിനാൽ അവ പഴയതാവുകയില്ല. എപ്പോൾ വായിക്കുമ്പോഴും അവയ്ക്ക് പുതുമയുള്ളതായിക്കാണാം. സാധാരണഗതിയിൽ അദ്ദേഹം ഒരു രാഷ്ട്രീയവ്യക്തിയായിരുന്നില്ല; എന്നിരുന്നാലും അദ്ദേഹം ഭാരതീയദേശീയപ്രസ്ഥാനത്തിന്റെ മഹാന്മാരായ സാരഥികളിലൊരാളായിരുന്നു; ഈ പ്രസ്ഥാനത്തിൽ പിന്നീട് പങ്കെടുത്ത അനവധി ആളുകൾ അദ്ദേഹത്തിൽനിന്ന് ആവേശം ഉൾക്കൊണ്ടവരായിരുന്നു. നേരിട്ടോ അല്ലാതെയോ, ആധുനികഭാരതത്തെ അദ്ദേഹം ശക്തമായി സ്വാധീനിച്ചിട്ടുണ്ട്; അദ്ദേഹത്തിൽക്കൂടി ഒഴുകുന്ന ഈ വിജ്ഞാനസ്രോതസ്സിനെ, ചൈതന്യത്തി

ൻേറയും ഓജസ്സിൻെറയും ഈ ഒഴുക്കിനെ, നമ്മുടെ വളൎന്നു വരുന്ന തലമുറ ഉപയോഗപ്പെടുത്തുമെന്നു് ഞാൻ വിശ്വസിക്കുന്നു.'

കുറെക്കാലത്തേക്കെങ്കിലും, നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നു് ഇത്തരമൊരുത്തേജനം ലഭിക്കുമെന്ന ആശയ്ക്കു് വകയില്ല; ഇതിനു്, നമ്മുടെ യുവാക്കാം വിവേകാനന്ദകൃതികളെപ്പോലെയുള്ള ഗ്രന്ഥങ്ങളെ ആശ്രയിക്കേണ്ടിവരും. 'നാട്ടിനുവേണ്ടി നാട്ടാൎക്കു് വേണ്ടി ഞാൻ ജീവിക്കും, പണി എടുക്കും.' എന്ന പ്രതിജ്ഞ എടുക്കുവാൻ അപ്പോാം അവൎക്കു് കരുത്തു് കിട്ടും.

പൊതുസേവനത്തിനായുള്ള നമ്മുടെ പരിശീലനസ്ഥാപനങ്ങളിലെ പരിശീലകർ, ഈ ഗ്രന്ഥങ്ങളുടെ പഠനത്തിൽക്കൂടി കുറെയെങ്കിലും ഈ സേവനവ്യഗ്രതയെ ഉാംക്കൊള്ളുകയും ഇത്തരം ആളുകാം നമ്മുടെ പൊതുസൎവ്വീസുകളിൽ ധാരാളമായി പ്രവേശിക്കുകയും ചെയ്താൽ, 70 കോടി ജനങ്ങളുടെ സമഗ്രവികസനമെന്ന നമ്മുടെ ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണം ത്വരിതമാവും. 70 കോടി ജനങ്ങാം മനുഷ്യവംശത്തിൻെറ ആറിലൊന്നാണു്. ഭാരതത്തിൻെറ മനുഷ്യോൎജ്ജസാദ്ധ്യതകളുടെ വലുപ്പം ഇതിൽനിന്നു വ്യക്തമാവും. ഇത്ര വലിപ്പമുള്ളൊരു രാജ്യത്തിൻെറ പൂൎണ്ണമായ വികസനം, ലോകത്തിൻെറ ഇതരഭാഗങ്ങളിൽ ഗംഭീരമായ പ്രത്യാഘാതങ്ങളുണ്ടാക്കും. രാഷ്ട്രീയമായും സാമ്പത്തികമായും വിദ്യാഭ്യാസപരമായും സാംസ്കാരികമായും നാം ശക്തരാവുമ്പോാം, ഭാരതം ലോകത്തിൽ വമ്പിച്ച സ്വാധീനം ചെലുത്തും; ഇതാകട്ടെ, നമ്മുടെ ദീൎഘമായ ചരിത്രപശ്ചാത്തലത്തിൽ അസന്ദിഗ്ദ്ധവും ആരോഗ്യകരവുമായിരിക്കുകയും ചെയ്യും.

സുദീൎഘമായ അതിൻെറ ചരിത്രത്തിൽ, ഭാരതം ഒരു രാജ്യത്തിനും ഒരു ദ്രോഹവും ചെയ്തിട്ടില്ല. അതിൻെറ അന്താരാഷ്ട്രീയബന്ധങ്ങളെല്ലാം തന്നെ അക്രമരഹിതങ്ങളായിരുന്നിട്ടുണ്ടു്. അതിപുരാതനകാലത്തുനിന്നും തുടങ്ങി, ക്രിസ്തുവിനു് മുമ്പു് മൂന്നാം ശതാബ്ദത്തിൽ മൌൎയ്യചക്രവൎത്തിയായ അശോകൻെറ കാലം തൊട്ടു് ഇതു് പ്രാമുഖ്യം നേടി. ആധുനികഭാരതം ആരോഗ്യകരവും സമാധാനപൂൎണ്ണവുമായ ഈ നിലപാടു് തുടരുകയും, അന്താരാഷ്ട്രസമാധാനത്തിനും മനുഷ്യക്ഷേമത്തിനും തൻെറ വിഹിതം നല്കുകയും വേണം. ഇതു് സാദ്ധ്യമാകുവാൻ, രാജ്യം ആഭ്യന്തരമായി ശക്തമാവണം. തൻെറ 'ആഭ്യന്തരനയം' എന്നു് വിവേകാനന്ദൻ വിശേഷിപ്പിച്ചതിതിനെയാണു്. ഈ നയത്തിൻെറ ഭാഗമായി, അദ്ദേഹം ഈ ചോദ്യം ഉന്നയിച്ചു:

എൻെറ ഈ നാട്ടിൽ, മനുഷ്യർ മൃഗങ്ങളേക്കാാം മോശമായി ജീവിക്കേണ്ടതുണ്ടോ ?, ഒരു മനുഷ്യനോ, ഒരു നായ പോലുമോ, ഈ രാജ്യത്തിൽ വിശപ്പുകൊണ്ടു് മരിക്കേണ്ടതുണ്ടോ ?

ഭാരതത്തിൽ മനുഷ്യൻ ശരിയായ മനുഷ്യത്വം ആർജ്ജിച്ചിട്ടില്ലെന്ന് ഇതിൽനിന്ന് അദ്ദേഹം തീരുമാനിച്ചു; ബുദ്ധിയും സിദ്ധികളുമുണ്ടായിട്ടും, ദൈവികജീവിതത്തിന്നടിസ്ഥാനമായ ജീവിതവീക്ഷണം അപര്യാപ്തമായിരുന്നു. ഇതിനെയെല്ലാം മനുഷ്യവികസനത്തിലേയ്ക്കും ക്ഷേമത്തിലേയ്ക്കും നയിക്കുന്നൊരു സ്ഫോടനമുണ്ടാവാൻ എന്തോ ഒന്ന് ആവശ്യമുണ്ട്. ഇതു് മനുഷ്യോന്മുഖമായ ഉദ്ദേശവും അതിൽനിന്നുണ്ടാവുന്ന സേവനസന്നദ്ധതയും അർപ്പണമനോഭാവവുമാണെന്ന് അദ്ദേഹം കണ്ടുപിടിച്ചു. നമ്മുടെ സ്വഭാവത്തിലെ ഈ പോരായ്മ നികത്തി എടുക്കുവാനും, സമഗ്രമാനവികവികസനത്തിനായി നമ്മുടെ അറിവും കഴിവുകളും ഉദാരമായി നല്കുവാനും അദ്ദേഹം നമ്മുടെ ദീർഘചരിത്രത്തിൽ ആദ്യമായി—നാട്ടുകാരെ ഉദ്ബോധിപ്പിച്ചു. ഈ അവശ്യത്തിനു് ഉപയുക്തമായൊരു വേദാന്തത്തെ — അദ്ദേഹം ഇതിനെ പ്രായോഗികവേദാന്തമെന്ന് വിളിച്ചു—അദ്ദേഹം ആവിഷ്കരിച്ചു, ഈ ശ്രമവും അതിന്റെ സഫലീകരണവും ആണ് ആധുനിക കാലത്തിന്റെ ആവശ്യം എന്നും അദ്ദേഹം സമർത്ഥിച്ചു.

## 8 പരിഷ്കൃതമായ തൻ കാര്യവ്യഗ്രതയുടെ തത്വസംഹിത

കൊല്ലംതോറും ഞാൻ നടത്താറുള്ള പത്താഴ്ച നീണ്ടു നില്ക്കുന്ന ലോകപ്രസംഗപര്യടനത്തിന്റെ ഭാഗമായി, നാളെ ഞാൻ ആസ്ത്രേലിയയിലേയ്ക്ക് യാത്രതിരിക്കുകയാണ്. അവിടെനിന്ന് ഐക്യനാടുകളിൽ പോയശേഷം, ഹോളണ്ട്, പടിഞ്ഞാറൻ ജർമ്മനി, കിഴക്കു പടിഞ്ഞാൽ ബർലിനുകൾ എന്നിവ സന്ദർശിയ്ക്കും. ഞാൻ പോകുന്നേടത്തെല്ലാം തന്നെ, ഉയന്ന നിലയിലുള്ള സാമ്പത്തിക പുരോഗതി കാണുന്നു, പരിതസ്ഥിതികളിൽ മ്ലാനമായി ഒന്നും തന്നെയില്ല. എല്ലാവക്കും – മൃഗങ്ങൾക്കുപോലും – വേണ്ടത്ര ഭക്ഷണമുണ്ട്. പൊതുവിൽ ക്ഷേമത്തിന്റെ സമൃദ്ധി ദൃശ്യമാണ്. ഹോളണ്ടിന്റെ മാതിരിയുള്ള രാജ്യത്തിൽ, ഓരോ നിരത്തു് വൃത്തിയായും നല്ല നിലയിലും വെച്ചിരിക്കുന്നു. വീടുകളെല്ലാം ശുചിയായിരിക്കുന്നു. സൈക്കിൾ സഞ്ചാരത്തിനു് പ്രത്യേകം ചെറുപാതകളുണ്ട്; ആരോഗ്യം തുളുമ്പുന്ന കന്നുകാലികൾ വിശാലമായ പുൽമേടകളിൽ മേയുന്നു. ഇതെല്ലാം അവർ എങ്ങനെയാണ് നേടിയെടുത്തതു്? അറിവിനെ പ്രായോഗിക സാമർത്ഥ്യത്തോടും കഠിനാദ്ധ്വാനത്തോടും കൂടി യോജിപ്പിച്ച് ഇതോടു കൂടി മനുഷ്യനന്മയോടുള്ള ഉദ്ദേശവും ചേർത്തിയിട്ട് അവനവന്റെ വ്യക്തിപരമായ വികസനവും ക്ഷേമവും രാജ്യത്തിന്റെ വികസനവുമായി ബന്ധപ്പെടുത്തേണ്ടതുണ്ടെന്ന് അവർ കണ്ടു പിടിച്ചു. പ്രബുദ്ധമായ സ്വാർത്ഥതയുടെ തത്വസംഹിത അവക്ക് പ്രചോദനം നല്കി. അവർ സന്ന്യാസിമാരല്ല; വലിയ മതാവേശവും അവക്കില്ല. തുറന്ന

ഭൌതികതത്വമാണ് അവരുടെ ദൈനികജീവിതത്തെ നിയന്ത്രിക്കുന്നതു്. പക്ഷെ പ്രബുദ്ധമായ സ്വാർത്ഥതകാരണം സാമൂഹികോന്മുഖതയുള്ള ഒരു നിലപാടിനു ചുററുമായി അവരുടെ ജീവിതത്തെ വികസിപ്പിക്കുവാൻ അവർ പഠിച്ചു. അവരുടെ രാജ്യം അവക്കു് നല്കിയ വിദ്യാഭ്യാസത്തിൽക്കൂടി മനുഷ്യവികസനത്തിൻെറ ഈ പ്രഥമഘട്ടത്തെ അവർ തരണം ചെയ്തു. നമ്മുടെ സ്വാതന്ത്ര്യസമരകാലത്തു് നാമും ഇത്തരമൊരു വികസനം ആജ്ജിച്ചിട്ടുണ്ടായിരുന്നു; പക്ഷെ സ്വാതന്ത്ര്യലബ്ധിയ്ക്കു് ശേഷം, നമുക്കതു് നഷ്ടമായി. ഇതു് നമ്മുടെ ഒരു ദേശീയ ദുരന്തമായിരുന്നു. ഇതിനെ നാം വീണ്ടെടുക്കേണ്ടിയിരിക്കുന്നു. ദൈന്യപൂണ്ണമായ ജീവിതം നയിക്കുന്ന ലക്ഷക്കണക്കായ നമ്മുടെ നാട്ടുകാരെ ഉദ്ധരിക്കുന്നതു് തങ്ങളുടെ താല്പര്യങ്ങൾക്കുതന്നെ ആവശ്യമാണെന്നു് അഭ്യസ്തവിദ്യരും ധനികരും ഇടത്തരക്കാരുമായ ആളുകളും മനസ്സിലാക്കേണ്ടതുണ്ടു്.

800 വഷങ്ങൾക്കു് മുമ്പു് നമുക്കു് നമ്മുടെ സ്വാതന്ത്ര്യം നഷ്ടപ്പെട്ടതു്, നാം ജനലക്ഷങ്ങളിൽനിന്നു് അകന്നതുകൊണ്ടായിരുന്നു. അവർ ദീഘകാലമായി അവഗണിക്കപ്പെട്ടു. ഇന്നു് സ്വാതന്ത്ര്യം ലബ്ധമായിട്ടുണ്ടു്. സാധാരണജനങ്ങൾ നമ്മോടൊപ്പമില്ലെങ്കിൽ, 70 ശതമാനത്തോളം വരുന്ന നമ്മുടെ ഗ്രാമീണ പട്ടികവഗ്ഗ ജനസംഖ്യ നമ്മോടൊപ്പം നില്ക്കുന്നില്ലെങ്കിൽ, അവർ ദരിദ്രരും അജ്ഞരുമായി തുടരുകയാണെങ്കിൽ, നമ്മുടെ സ്വാതന്ത്ര്യത്തിനു് അത്ഥമില്ലെന്നു് മാത്രമല്ല, അതു് അപകടത്തിലുമാണു്. ആ സ്വാതന്ത്ര്യത്തെ യഥാത്ഥത്തിൽ അത്ഥവത്താക്കുന്നതിനുള്ള സാദ്ധ്യത ഇന്നു് നിലവിലുണ്ടു്. കഴിഞ്ഞ 37 വഷങ്ങളായി, ഈ മനുഷ്യഘടകത്തെ സംബന്ധിച്ചേടത്തോളം നമ്മുടെ നേട്ടം ശോചനീയമാണു്. വ്യവസായമേഖലയിലും, പട്ടണപ്രദേശങ്ങളിലും വിദ്യാഭ്യാസ സൌകര്യങ്ങൾ വദ്ധിപ്പിക്കുന്നതിലും, മുന്നോക്ക വിഭാഗങ്ങൾക്കു് ശാസ്ത്രീയവും സാങ്കേതികവുമായ വിദ്യാഭ്യാസം നല്കുന്നതിലും നമുക്കു് നല്ല നേട്ടങ്ങൾ ഉണ്ടായിട്ടുണ്ടു്. അതിൻ ഫലമായി, നമുക്കു ലോകത്തിലെ മൂന്നാമത്തെ ഏററവും വലിയ ശാസ്ത്രീയ മനുഷ്യശക്തി ഉണ്ടു്. ഇതു് അദ്ഭുതകരമായൊരു നേട്ടമാണു്. ലോകത്തിലെ മൂന്നാമത്തെ ശാസ്ത്രീയ മനുഷ്യശക്തി ഉണ്ടായിട്ടും – ഐക്യനാടുകളും റഷ്യയും കഴിഞ്ഞാലുള്ള സ്ഥാനം – നമ്മുടെ ജനസംഖ്യയിൽ പകുതിയോളം ദാരിദ്ര്യത്തിലും പിന്നോക്കാവസ്ഥയിലും ജീവിക്കുന്നതെന്താണെന്നു് ചോദിച്ചാൽ, കിട്ടുന്ന മറുപടി ഇതാണു്: നമ്മുടെ ശാസ്ത്രീയവിജ്ഞാനം സ്വന്തം താല്പര്യങ്ങളുമായി ബന്ധപ്പെട്ടു കിടക്കയാണു്; അതു് ഈ കാരണത്താൽ, ക്ഷുദ്രവും പ്രബുദ്ധതയില്ലാത്തതുമാണു്; നേരെമറിച്ചു്, പാശ്ചാത്യരാജ്യങ്ങളിലെ ശാസ്ത്രീയജ്ഞാനം പ്രബുദ്ധമാണു്. പാശ്ചാത്യർ പരസ്യമായി

ത്തന്നെ ഭൌതികസമൃദ്ധിക്കു് പ്രാധാന്യം കൊടുക്കുന്നു; പക്ഷെ ആ ഭൌതികത്വം മനുഷ്യപരിഗണനയുടെ സദാചാരത്താൽ ദീപ്തമാണു്. ഈ നാട്ടിൽ നാം ദൈവത്തിൻേറയും മതത്തിൻേറയും പേരിൽ ആണ യിടുന്നു; അതേ സമയത്തു് തൻകാര്യവ്യഗ്രത നിറഞ്ഞു നില്ക്കുന്നൊരു പ്രാകൃതമായ ഭൌതികത്തിൽ ജീവിക്കയും ചെയ്യുന്നു. നമ്മുടെ സ്വന്തം താല്പര്യങ്ങളെ പ്രബുദ്ധതയുമായി സംയോജിപ്പിക്കയും നമ്മുടെ വിദ്യാഭ്യാസത്തേയും, അറിവിനേയും, കഴിവുകളേയും സമുദായത്തിൻെറ നന്മയ്ക്കുവേണ്ടി തിരിച്ചുവിടുകയും വേണം. നമ്മുടെ ബുദ്ധി പ്രകാശമാനമായിട്ടുണ്ടു്, പക്ഷെ നമ്മുടെ ഹൃദയങ്ങൾ വികസിച്ചിട്ടില്ല. ബുദ്ധിയും ഹൃദയവും സംയോജിപ്പിച്ചു് നാം സ്വഭാവ ശ്രേഷ്ഠതയുടെ ചൈതന്യം സൃഷ്ടിക്കേണ്ടിയിരിക്കുന്നു. സ്വാമി വിവേകാനന്ദൻ ബുദ്ധൻെറ ഹൃദയത്തേയും ശങ്കരാചാര്യരുടെ ബുദ്ധിയേയും സംയോജിപ്പിക്കുവാൻ നമ്മളോടു് ആഹ്വാനം ചെയ്തു. പല രീതിയിലുമായി ഇതു് നടത്തിയാലേ ശ്രേഷ്ഠമായ സ്വഭാവം രൂപംകൊള്ളുകയുള്ളു. ഇതാണു് നമ്മുടെ വിദ്യാഭ്യാസത്തിൽ നാം ഉൾക്കൊള്ളിക്കേണ്ടതു്. എല്ലാ പരിശീലനത്തിലും ഊന്നൽ കൊടുക്കേണ്ട കാര്യമാണിതു്. ഇത്തരം പരിശീലനത്തിൻെറയെല്ലാം ഉദ്ദേശം, പരിശീലകർക്കു് ദേശീയമായൊരു വീക്ഷണം ഉണ്ടാക്കുകയും ചുററുമുള്ള ജനങ്ങളുടെ ജീവിതത്തിൽ വെളിച്ചം പകരുവാനുള്ളൊരു ആവേശം അവരിൽ വളർത്തുകയുമാണു്; ഇതില്ലെങ്കിൽ, എല്ലാ പരിശീലനവും വിലപിടിച്ചൊരു വ്യർത്ഥതയായി അവശേഷിയ്ക്കും. എല്ലാ പരിശീലനവും രണ്ടു തരത്തിലും ഈ കാര്യക്ഷമത ഉണ്ടാക്കാനുള്ളതാണു്, ശ്രീകൃഷ്ണൻ അതിനെ യോഗമെന്നു് വിളിക്കുന്നു – വൈയക്തികമായ ആന്തരീകമായ കാര്യക്ഷമതയും, ബാഹ്യമായ കർമ്മകുശലതയും അടങ്ങിയിട്ടുള്ള ഇതിനു് ഗീത 'യോഗ'മെന്നപേർ കൊടുത്തിരിക്കുന്നു.

പൌരാണികമഹർഷിമാർ കാര്യക്ഷമതയുടെ ഈ സങ്കല്പത്തിനു് അദ്ഭുതകരമായൊരു വ്യാഖ്യാനം കൊടുത്തിട്ടുണ്ടു്. ജീവിതത്തിലെ എല്ലാ തുറകളിലും കാര്യക്ഷമത ഉണ്ടാവുന്നതെങ്ങനെയാണു് ? ഛാന്ദോഗ്യോപനിഷത്തു് ഉത്തരം പറയുന്നു (1. 1. 10).

യദേവ വിദ്യയാ കരോതി, ശ്രദ്ധയാ, ഉപനിഷദാ, തദേവ വീര്യവത്തരം ഭവതി. (വിദ്യയും ശ്രദ്ധയും ഗഹനചിന്തയും ചേർന്നാൽ മാത്രമേ ഉയർന്ന കാര്യക്ഷമതയുണ്ടാവുകയുള്ളു.)

ആദ്യത്തേതു് വിദ്യയാണു്. ശാസ്ത്രവും കലയും കൂടിച്ചേർന്ന ജ്ഞാനം. നമ്മുടെ എല്ലാ പരിശീലനകേന്ദ്രങ്ങളിലും നമുക്കു് ഇതു് ലഭ്യമാണു്. ഒരു ഡാക്ടർക്കു് മനുഷ്യശരീരത്തേയും, ഏതു മരുന്നുകൾ ഏതു രോഗങ്ങളെ മാററുമെന്നും, എപ്പോൾ എങ്ങനെ, ശസ്ത്രക്രിയ

നടത്തണമെന്നും അറിയാം. അതുപോലെ തന്നെ, ഈ പരിശീലനകേന്ദ്രങ്ങളിൽ, ഗ്രാമവികസനത്തെ സംബന്ധിച്ചേടത്തോളം എന്തു ചെയ്യണമെന്നും, എന്തു ചെയ്യരുതെന്നും ആളുകളെ പഠിപ്പിക്കുന്നു. ഇതു് ഒരു ഘടകം മാത്രമാണു്; കൂടുതൽ പ്രധാനമായതാണു് ശ്രദ്ധ. തന്നിലും തന്റെ പ്രവൃത്തിയിലും ഉള്ള പൂർണ്ണമായ വിശ്വാസം; എനിക്കു് ഇതു ചെയ്തുതീർക്കാനാവും, എന്റെ അറിവിനെ ജനലക്ഷങ്ങളുടെ അനുഗ്രഹത്തിനായി ഉപയോഗപ്പെടുത്തിയെടുക്കാം, എന്ന വിശ്വാസം. നിശ്ചയത്തിന്റേയും ആത്മവിശ്വാസത്തിന്റേയും ആകത്തുകയായൊരു നിലപാടു്. അതിന്റെ ശക്തി ബൃഹത്താണു്! ഈ ശ്രദ്ധ നാം തീവ്രമായ തോതിൽ വളർത്തി എടുക്കേണ്ടതുണ്ടു്, അതിൽക്കൂടെ നമുക്കു് തടസ്സങ്ങളെ ഖണ്ഡിച്ചു് മുന്നേറാം. ഒരു വഴി കണ്ടുപിടിക്കാം, അല്ലെങ്കിൽ ഒന്നുണ്ടാക്കാം, എന്നു് പറയുന്ന പ്രേരകശക്തി ഇതാണു്.

ഒരാളോടു് ഇതു് ചെയ്യാമോ എന്നു് ചോദിക്കുമ്പോഠം ഇല്ല എന്നാണ മറുപടിയെങ്കിൽ അയാഠംക്കു് ആത്മവിശ്വാസമില്ലെന്നാണതിന്റെ അർത്ഥം. അകത്തു് ചൈതന്യമുണ്ടു്. പക്ഷെ അതിനെ എങ്ങനെയാണു് ഉണർത്തുക എന്നറിയില്ല. കർമ്മകുശലതയ്ക്കുള്ള പരിശീലനത്തിലെ രണ്ടാമത്തെ ഘടകം ശ്രദ്ധയാണു്. പന്നീടു് ഉപനിഷത്തു് മൂന്നാമതൊരു ഇനത്തെപ്പററി പറയുന്നു. ഗഹനമായ ചിന്ത. നമ്മുടെ ആളുകഠം എന്തുകൊണ്ടാണു് ദരിദ്രരായിരിക്കുന്നതു്? അവരുടെ പിന്നോക്കാവസ്ഥയ്ക്കു് കാരണമെന്തു്? അവർ കഷ്ടപ്പെടുന്നതെന്തിനാൽ? അവരെ സഹായിക്കാൻ എനിക്കെന്തു ചെയ്യാൻ സാധിക്കും? ഈ വിധത്തിലുള്ള ആഴത്തിലുള്ള ചിന്തയും ചെയ്‌വാനുള്ള പ്രവൃത്തികളിലെ ഭാഗഭാക്കാണെന്ന ബോധവും മൂന്നാമത്തെ ഘടകത്തിൽ നിന്നുണ്ടാവുന്നതാണു്.

ഗംഭീരമായ ചൈതന്യം എല്ലാവരിലും കിടപ്പുണ്ടു്. ഇതിനെ പുറത്തേയ്ക്കു് കൊണ്ടുവരുവാൻ പഠിക്കേണ്ടതുണ്ടു്. അതു് സാദ്ധ്യമാവാൻ അറിവിന്റേയും ചിന്തയുടെയും ചൈതന്യത്തെ മാനുഷികസേവനോന്മുഖമായ ഉദ്ദേശത്തോടു് സംയോജിപ്പിക്കേണ്ടതുണ്ടു്. ഇതു മൂന്നുംകൂടി ചേർത്തുകഴിഞ്ഞാൽ ഒരാഠം ചുരുങ്ങിയ നിലയിലോ വലിയ അളവിലോ ലോകത്തെ ഇളക്കിമറിക്കുവാൻ കെല്പുള്ളവനായിത്തീരുന്നു. ഇത്തരമൊരാഠം ഒരു ഗ്രാമത്തിൽ ജോലി തുടങ്ങിയാൽ, ചുരുങ്ങിയ കാലംകൊണ്ടു് അവിടെ ഒരു മാററമുണ്ടായതായി എല്ലാവക്കും തോന്നും; അയാളുടെ സുശിക്ഷിതമനസ്സിന്റെ ആഘാതം എല്ലായിടവും അനുഭവപ്പെടും; അദ്ദേഹത്തിന്റെ സാന്നിദ്ധ്യംതന്നെ ആ ഗ്രാമത്തിലെ ശക്തികളുടെ അനുപാതത്തിൽ ഒരു മാററം വരുത്തും.

ഇതാണു് മനുഷ്യനിമ്മിതിക്കുള്ള വിദ്യാഭ്യാസമെന്നു് വിവേകാനന്ദൻ പറഞ്ഞതു്.

## 9 സ്വഗ്ഗവും നരകവും നമ്മുടെ സൃഷ്ടിതന്നെ

ഇത്തരം പരിശീലനം സിദ്ധിച്ചിട്ടുള്ള ആളുകരം കൂട്ടം കൂട്ടമായി പൊതുരംഗത്തിൽ പ്രവത്തിച്ചു തുടങ്ങിയാലേ ഭാരതത്തിലെ മാനവ സന്നിവേശത്തിൽ പരിവത്തനങ്ങളുണ്ടാവൂ. പ്രബുദ്ധമായ സ്വന്തം താല്പയ്യനിഷ്ഠയെപ്പററി ഞാൻ നേരത്തെ സൂചിപ്പിച്ചുവല്ലൊ. അതു് സുന്ദരമായൊരാശയമാണു്. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള എന്റെ പയ്യടനവേളയിൽ ഈ മനോഭാവത്തോടുകൂടി പ്രവത്തിക്കുന്ന ശ്രേഷ്ഠന്മാരായ ആളുകളെയും ദേശനിമ്മാണപരിപാടികളേയും ഞാൻ കണ്ടിട്ടുണ്ടു്; സ്വന്തം താല്പയ്യത്തെ പാടെ വിസ്മരിച്ചു്, പൂണ്ണമായ അപ്പണമനോഭാവത്തോടെ ജോലികരം ചെയ്യുന്നവരുമുണ്ടു്. പക്ഷെ ബഹുഭൂരിപക്ഷവും സ്വന്തം താല്പയ്യങ്ങളാൽമാത്രം പ്രചോദിതരായി ദേശീയതാല്പയ്യങ്ങളെപ്പററി ഒട്ടും ചിന്തയില്ലാതെ ജീവിക്കുന്നവരാണു്; അവരുടെ തൻകാര്യവ്യഗ്രതയിൽ പ്രബുദ്ധത തീരെയില്ല. ഓരോരുത്തരും മറെറല്ലാവരെപ്പററിയും ആവലാതിപ്പെടുകയും എല്ലാവരും രാജ്യത്തിലുള്ള അഴിമതിയെയും മററും വിമശിക്കയും ചെയ്യുന്ന ഒരു സ്ഥിതിവിശേഷത്തിലാണു് ഇതു് നമ്മെ കൊണ്ടെത്തിച്ചിട്ടുള്ളതു്. ഈ ദുഃസ്ഥിതി എങ്ങനെയുണ്ടായി എന്നും അവർ ഇതിലേയ്ക്കു് എന്തു സംഭാവനചെയ്തുവെന്നും അവർ തന്നത്താൻ ചോദിക്കുന്നില്ല. 1947 ആഗസ്റ്റ് 15-ാംനു- നാം സ്വതന്ത്രരായപ്പോരം ചുവപ്പു് കോട്ടയിൽ ബ്രിട്ടീഷ്കൊടി താഴുകയും ദേശീയപതാക ഉയരുകയും ചെയ്തപ്പോരം, നമ്മരം നിർവൃതി അനുഭവിച്ചു; നാം സ്വഗ്ഗത്തിലായി.

പിന്നീടുണ്ടായ 37 വഷങ്ങളിൽ എന്തു സംഭവിച്ചുവെന്നു് നോക്കാം. മനുഷ്യബന്ധങ്ങളെ സംബന്ധിച്ചേടത്തോളം, നാം ഓരോ വഷവും ആ സ്വഗ്ഗത്തെ നരകമാക്കി. നമുക്കു് തന്നെ സ്വഗ്ഗമോ നരകമോ സൃഷ്ടിക്കാമെന്നു് വേദാന്തം ഉദ്ഘോഷിക്കുന്നു. ദേശീയമായ ഉദ്ഗ്രഥനം ഇല്ലെങ്കിൽ വ്യാവസായികവികസനംകൊണ്ടുമാത്രം സമത്ഥന്മാരായ ചിലരുടെ കീശകളിൽ കൂടുതൽ പണം ഉണ്ടായതുകൊണ്ടുമാത്രം ഭാരതം ഒരു സ്വഗ്ഗമാവുകയില്ലെന്ന കായ്യം നാം വിസ്മരിച്ചു. ധാമ്മികവും മാനുഷികവുമായ മൂല്യങ്ങളെ നിരാകരിച്ചാൽ നരകമാണു്ഫലം. വദ്ധിച്ചുവരുന്ന അക്രമങ്ങളും അപരാധങ്ങളും അഴിമതിയും നമ്മുടെ ശിശുപ്രായമായ ജനാധിപത്യത്തെ തുടച്ചുയായി വികലമാക്കുന്നതും ഇതാണു് തെളിയിക്കുന്നതു്. നരകത്തിലേയ്ക്കുള്ള ഈ അധഃപതനത്തെ നിത്തേണ്ട കാലമായി; നരകത്തെ സൃഷ്ടിക്കാമെങ്കിൽ സ്വഗ്ഗത്തേയും സൃഷ്ടിക്കാമെന്ന സത്യം നാം മനസ്സിലാ

ക്കണം. ഇതിൽ ഏതുവേണമെങ്കിലും നമുക്ക് തിരഞ്ഞെടുക്കാം. നാരകീയമായ സ്ഥിതികളിലേയ്ക്കുള്ള പതനത്തെ നിർത്തി ഒരു സ്വർഗ്ഗത്തെ സൃഷ്ടിക്കുവാനുള്ള കയററം തുടങ്ങേണ്ടസമയമായി. ഏഴാംപദ്ധതി മുതൽ നമ്മുടെ വ്യക്തിപരവും സഞ്ചിതവുമായ ശ്രമങ്ങളിൽ ഇത്തരമൊരു മാനുഷികോന്മുഖത്വം ചെലുത്തുകയാണെങ്കിൽ ഈ ശതാബ്ദത്തിൻെറ അവസാനമാവുമ്പോഴക്കും സമഗ്രമായ മനുഷ്യവികസനം കൈവരുത്തുന്ന ഒരു ദേശീയ ചൈതന്യം രൂപംകൊള്ളും.

## 10 സാമൂഹികകണ്ണാടിയിൽ നിങ്ങളുടെ മുഖം നോക്കുക

നമ്മുടെ സുദീർഘമായ ചരിത്രം കണ്ടിട്ടുള്ള ഏററവും വിപ്ലവകരമായ പരിവർത്തനത്തിൽക്കൂടെയാണ് സഹസ്രാബ്ദദീർഘമായ ഭാരതീയസമൂഹം ഇന്ന് കടന്നുപോകുന്നതെന്ന് നാമെല്ലാം മനസ്സിലാക്കുന്നതു് നന്ന്. നമ്മുടെ സമൂഹം ഇന്ന് ആളിക്കത്തിക്കൊണ്ടിരിക്കുന്ന ഒരു വലിയ കടാഹമാണ്; അതിൽ നൂതനമായൊരു ദേശീയ ഭാഗധേയം പാകപ്പെടുത്തിക്കൊണ്ടിരിക്കയാണ്. ജാതി, മത, ലിംഗ, പ്രാദേശിക വിവേചനങ്ങൾക്കതീതമായി ഓരോ പൗരനും, സ്വാതന്ത്ര്യത്തിൻേറയും സമത്വത്തിൻേറയും മാനുഷികമായ അന്തസ്സിൻേറയും വേദിയിൽ സ്ഥാപിക്കപ്പെടുന്ന ഒരു പുരോഗമനപരമായ ഭാരതീയരാഷ്ട്രം ഈ പ്രക്രിയയിൽനിന്നു രൂപപ്പെടുത്തിയെടുക്കുവാൻ നാം ഉദ്യമിക്കണം. ക്രിസ്തുവബ്ദം 6–ാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന കവിയും സിദ്ധനുമായിരുന്ന ഭർത്തൃഹരി രാജാവു് സമൂഹത്തിലെ വിവിധതരത്തിലുള്ള മനുഷ്യമാതൃകകളെപ്പററി പറഞ്ഞിട്ടുള്ളതു് സാമൂഹികമായൊരു ദർപ്പണമാണ്; നാം ഒരോരുത്തരും അതിൽനോക്കി നമ്മുടെ നാമെവിടെ നില്ക്കുന്നുവെന്നു കണ്ടുപിടിക്കണം; 'ഗീതാഞ്ജലി'യിൽ ടാഗോർ വിവരിച്ച 'സ്വാതന്ത്ര്യത്തിൻെറ സ്വർഗ്ഗ'ത്തിലേയ്ക്കു് നമ്മുടെ നാടിനെ നയിക്കുവാൻ അതു് സഹായിക്കും.

ഏതേ സത്പുരുഷാഃ പരാർത്ഥഘടകാഃ
സ്വാർത്ഥാൻ പരിത്യജ്യ യേ
സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതഃ
സ്വാർത്ഥാവിരോധേന യേ,

തേ/മീ മാനവരാക്ഷസാഃ പരഹിതം
സ്വാർത്ഥായ നിഘ്നന്തി യേ,
യേ തു ഘ്നന്തി നിരർത്ഥകം പരഹിതം
തേ കേ ന ജാനീമഹേ.

സ്വന്തം താല്പര്യങ്ങളെ ത്യജിച്ചും അന്യരുടെ താല്പര്യങ്ങളെ പൂർത്തീകരിക്കുവാൻ ശ്രമിക്കുന്ന സത്പുരുഷന്മാരുണ്ടു്; രണ്ടാമത്തെ വിഭാഗമായ സാമാന്യന്മാരും, മററുള്ളവരുടെ താല്പര്യങ്ങളെ പൂർത്തീകരിക്കു

ന്നു, പക്ഷേ സ്വന്തം താല്പര്യങ്ങളെ ബലികഴിക്കാതെമാത്രം; മനുഷ്യരാക്ഷസന്മാരായ മൂന്നാമത്തെ വിഭാഗം, സ്വന്തം കാര്യലാഭത്തിനായി അന്യരുടെ താല്പര്യങ്ങളെ നശിപ്പിക്കുന്നു. അവനവനു് ഒരു ലഭ്യവുമില്ലാതെ മററുള്ളവരുടെ താല്പര്യങ്ങളെ നശിപ്പിക്കുന്ന നാലാമത്തെ തരം ആളുകളെ എന്തു വിളിക്കാനാണു് !

കവി പറയുകയാണു്, ഓരോ സമൂഹത്തിലും സത്പുരുഷന്മാരായി അറിയപ്പെടുന്ന ചിലരുണ്ടു്. അവർ സ്വന്തം താല്പര്യങ്ങളെ ശ്രദ്ധിക്കാതെ പരനന്മയ്ക്കായി അവിരതം പണിയെടുക്കുന്നു. ഇങ്ങനെയൊരു ന്യൂനപക്ഷം എല്ലാ സമൂഹങ്ങളിലുമുണ്ടു്, ഭാരതത്തിലും ചൈനയിലും, റഷ്യയിലും, അമേരിക്കയിലും മററു പല രാജ്യങ്ങളിലും. രണ്ടാമത്തെ തരമാൾക്കാർ, നേരത്തേ വിവരിച്ച പ്രകാരം, പ്രബുദ്ധമായ രീതിയിൽ സ്വന്തം താല്പര്യങ്ങൾക്കായി പ്രവർത്തിക്കുന്നവരാണു്; ഏതു സമൂഹത്തിലും ഇവരാണു് ഭൂരിപക്ഷം. മൂന്നാമത്തേയും നാലാമത്തേയും തരങ്ങൾ മനുഷ്യത്വമില്ലാത്തവരാണു്—മാനവരാക്ഷസന്മാർ. ഭൂരിഭാഗം വരുന്ന രണ്ടാമത്തെ തരത്തിലുള്ളവരുടെ പ്രബുദ്ധത, ജാഗ്രതയും സ്വയം ശിക്ഷണവും ഇല്ലാതെ, ദുർബ്ബലമാവുമ്പോൾ, അവർ മൂന്നാമത്തെവരുടെ പ്രാകൃതമായ തൻകാര്യവ്യഗ്രതയിലേയ്ക്കും പിന്നീടു് നാലാമത്തേവരുടെ രാക്ഷസികത്വത്തിലേയ്ക്കും അധഃപതിക്കുന്നു.

രാഷ്ട്രീയസ്വാതന്ത്ര്യം ലഭിച്ച കാലത്തു് ധാരാളമായുണ്ടായിരുന്ന രണ്ടാമത്തെ തരക്കാർ, ക്രമേണ അധഃപതിച്ചു് മൂന്നും നാലും തരക്കാരുടെ സംഖ്യയെ അനാരോഗ്യകരമാംവണ്ണം വർദ്ധിപ്പിക്കുകയാണു് സ്വാതന്ത്ര്യാനന്തരവർഷങ്ങളിൽ ഉണ്ടായതു്. ഓരോ ഭാരതീയപൗരനും ഭർത്തൃഹരി കാണിച്ചു തന്നിട്ടുള്ള സാമൂഹികദർപ്പണത്തിൽനോക്കി, നല്ലവണ്ണം ആലോചിച്ചു് തന്റെ സ്ഥാനം തിരഞ്ഞെടുക്കണം. എല്ലാ മാതാപിതാക്കന്മാരും ഈ കണ്ണാടിയെ അവരവരുടെ സന്താനങ്ങളുടെ മുമ്പിൽ പിടിച്ചുകൊടുക്കുകയും, സമൂഹത്തിൽ അവരുടെ ഭാഗം തിരഞ്ഞെടുക്കുവാൻ അവരെ സഹായിക്കയും വേണം.

ദേശീയഗ്രാമവികസനസ്ഥാപനത്തെപ്പോലെയുള്ള സ്ഥാപനങ്ങളിലേയ്ക്കു് പരിശീലകർ വരുമ്പോൾ, അവർ ഒന്നാമത്തേയും രണ്ടാമത്തേയും തരക്കാരുടെ മനഃസ്ഥിതിയോടുകൂടിയായിരിക്കണം വരുന്നതു്; പരിശീലനവേളയിൽ, ഈ മനോഭാവത്തെ സാമൂഹികവും, രാഷ്ട്രീയവും ധർമ്മപരവുമായ ബോദ്ധ്യങ്ങളാൽ ശക്തമാക്കണം; പിന്നീടു്, അവർ തങ്ങളുടെ ജോലിക്കായി പോകുമ്പോൾ, അവർ രാജ്യത്തിനു് അനുഗ്രഹമായിരിക്കും. അഭ്യസ്തവിദ്യരായ പൗരന്മാരിൽ നിന്നു് ഇതാണു് ഭാരതം പ്രതീക്ഷിക്കുന്നതു്. നമ്മുടെ വിദ്യാഭ്യാസത്തെ രാഷ്ട്രനിർമ്മാണക്ഷമമായൊന്നായി രൂപപ്പെടുത്തി എടുക്കേണ്ട

ത്തുണ്ട്. വേണ്ടത്ര മനുഷ്യസ്നേഹമില്ലായ്മയാൽ, അഭ്യസ്തവിദ്യരായ ആളുകളാണ് ദീർഘകാലത്തെ അടിമത്തത്തിനുശേഷം നാം നേടിയെടുത്ത സ്വാതന്ത്ര്യത്തെ അപകടപ്പെടുത്തുകയും, മനുഷ്യക്ഷേമം കൈവരുത്തുവാൻ സ്ഥാപിച്ച ജനാധിപത്യത്തെ ദുർബ്ബലപ്പെടുത്തുകയും ചെയ്യുന്നതു്. വിഭാഗീയ നിലപാടുകളും പ്രവൃത്തികളും വിദ്യാഭ്യാസമുള്ളവരിൽനിന്നു് വരുന്നതായാണ് ഇന്നു കാണുന്നതു്.

## 10 ഉപസംഹാരം

അതിനാൽ രണ്ടു ലോകമഹായുദ്ധങ്ങളും രാഷ്ട്രീയവിപ്ലവങ്ങളും അധിനിവേശപ്രദേശങ്ങളുടെ തിരോധാനവും, ഉയന്ന ശാസ്ത്രീയനേട്ടങ്ങറും സാക്ഷ്യംവഹിച്ച സംഭവബഹുലമായ ഈ ശതാബ്ദത്തിലെ ബാക്കിയുള്ള 16 വഷങ്ങളിൽ, നാം ചെയ്യേണ്ടതു്, നമ്മുടെ തെററായ നിലപാടുകളെ ശരിപ്പെടുത്തുകയും, സുശക്തമായൊരു മാനവികാഭിനിവേശം വളത്തിയെടുക്കുകയും, നമ്മുടെ രാഷ്ട്രത്തെ ഒരു വികസിതരാജ്യമാക്കിത്തീക്കുവാൻ കഠിനമായി അദ്ധ്വാനിക്കുകയുമാണ്. ഇതായിരിക്കണം നമ്മുടെ ലക്ഷ്യവും കമ്മപദ്ധതിയും. അന്ധകാരാവൃതമായ ദേശീയ ചക്രവാളത്തിലെ ഒരു രജതരേഖ, നാം ഈ വഴിക്കു് ചിന്തിച്ചു തുടങ്ങിയിട്ടുണ്ടെന്നതാണ് — നാംതന്നെ വരുത്തിവെച്ച നാരകീയമായ പരിതഃസ്ഥിതികറും ഉണ്ടാക്കുന്ന കഷ്ടപ്പാടുകറും അനുഭവിച്ചു തുടങ്ങിയതോടെ; അതോടൊപ്പം ആത്മപരിശോധനയുടെ ഒരു ഘട്ടം തുടങ്ങിയിരിക്കയാണ്. ചില മേഖലകളിൽ നാം നല്ലവണ്ണം പുരോഗമിച്ചിട്ടുണ്ടു്; ചിലതിൽ പുറകോട്ടാണ് പോയിട്ടുള്ളതു്: ഇതു് ശരിപ്പെടുത്തിയെടുക്കണം. സ്വയം വിമശനം ദുർബ്ബലകരമായ ആത്മനിന്ദയായിത്തീരരുതു്. അഭിമാനിക്കത്തക്ക നേട്ടങ്ങറും നമുക്കുണ്ടായിട്ടുണ്ടു്. പക്ഷേ നമ്മുടെ ആശയവും നിലപാടും ഇതായിരിക്കണം; ഇതിലും കൂടുതൽ നേട്ടങ്ങറും ഉണ്ടാക്കാമായിരുന്നു; നമ്മുടെ കുറവുകറും പരിഹരിച്ചു്, മുമ്പോട്ടു പോകാം.

വിവേകാനന്ദനേയും ഗാന്ധിജിയേയുംപോലുള്ള നേതാക്കന്മാരും ഗുരുക്കന്മാരും നമുക്കു തരുന്ന ആവേശം ഇതാണ്.

ഈ സ്ഥാപനത്തിനും അതിലെ ഡയറക്ടർ ജനറൽക്കും അദ്ദേഹത്തിൻെറ സഹപ്രവത്തകക്കും ഇവിടെ സന്നിഹിതരായിട്ടുള്ള നിങ്ങറുക്കെല്ലാവക്കും എൻെറ സ്നേഹവും ആശംസകളും. ഇതിനുമുമ്പ് പലപ്പോഴും ഞാൻ ഈ സ്ഥാപനത്തിൽ വന്നു് നിങ്ങളോടു് പ്രസംഗിച്ചിട്ടുണ്ടു്; ഇതിൻെറ രജതജൂബിലി ആഘോഷവേളയിൽ ഇവിടെവന്നു് ഈ സന്തോഷാവസരത്തിൽ നിങ്ങളോടൊപ്പമുണ്ടാകുവാനും ഭാവിയിൽ ഈ സ്ഥാപനത്തിനു് കൂടുതൽ വിജയം ആശംസിക്കുവാനും എനിക്കു് അത്യധികം സന്തോഷമുണ്ടു്.

# 33

## മാനവവൈശിഷ്ട്യത്തിന്റെ തത്ത്വസംഹിത *

### 1 ആമുഖം

അരുണാചൽപ്രദേശിൽ ഒരു ഹ്രസ്വസന്ദർശനം നടത്തുവാൻ എന്നെ ക്ഷണിച്ചതിന്, നമ്മുടെ ലെഫ്ടനന്റ് ഗവർണ്ണറടക്കമുള്ള നിങ്ങളോടെല്ലാം എങ്ങനെയാണ് കൃതജ്ഞത പ്രകടിപ്പിക്കേണ്ടതെന്ന് എനിക്കറിയില്ല. ഇതിനുമുമ്പ് രണ്ടുപ്രാവശ്യം, ഇന്ത്യാഗവൺമെന്റിന്റെ ആഭിമുഖ്യത്തിൽ, ഞാൻ ഇവിടെ പല സ്ഥലങ്ങളിലും പ്രസംഗിച്ചിട്ടുണ്ട്; അതുപോലെതന്നെ നാഗാലാൻറ്, മണിപ്പൂർ, മേഘാലയ ഇവിടങ്ങളിൽനിന്നും ക്ഷണം വന്നപ്പോൾ ഞാൻ അതിനെ സസന്തോഷം സ്വീകരിച്ചു. ഈ സംസ്ഥാനത്തോടും നമ്മുടെ മറ്റെല്ലാ കിഴക്കൻ സംസ്ഥാനങ്ങളോടും എനിക്ക് വലിയ ആകർഷണം തോന്നുന്നുണ്ട്. മനുഷ്യനും പ്രകൃതിക്കും ഇവിടെ കാണുന്ന ചില അഴകാർന്ന സവിശേഷതകൾ വലിയ മതിപ്പുണ്ടാക്കുന്നവയാണ്.

### 2 ഭാരതത്തിന്റെ ചരിത്രപരമായ തുടർച്ചയുടെ അദ്ഭുതം.

ഹൈദ്രബാദിൽ എനിക്ക് ധാരാളം പണിയുണ്ട്. എങ്കിലും ഭാരതത്തിനകത്തും പുറത്തുനിന്നും കിട്ടുന്ന പ്രസംഗത്തിനായുള്ള ക്ഷണം അധികവും ഞാൻ സ്വീകരിക്കാറുണ്ട്. ദീർഘകാലമായിട്ട് പലവിധം സദസ്സുകളേയും ഞാൻ അഭിസംബോധന ചെയ്തിട്ടുണ്ട്— പല ഭാഗത്തുമുള്ള സൈനികവിഭാഗങ്ങൾ, കേന്ദ്ര–സംസ്ഥാനമന്ത്രി കാര്യാലയങ്ങൾ, സുപ്രീംകോടതി ജഡ്ജിമാർ, സർവ്വകലാശാലകൾ, കോളേജുകൾ മുതലായവ. നമ്മുടെ രാജ്യത്തിൽ സഞ്ചരിക്കുകയും നമ്മുടെ പ്രശ്നങ്ങളേയും ആധുനികയുഗത്തിലെ നമ്മുടെ ഭാവിയേയും പററി നമ്മുടെ ജനങ്ങളോട് സംസാരിക്കുകയും ചെയ്യുന്നത് സന്തോഷപ്രദമായൊരനുഭവമാണ്. എന്തുകൊണ്ടെന്നാൽ ഇന്നു നാം ജീവിക്കുന്നത് ഭാരതചരിത്രത്തിലെ ആധുനികഘട്ടത്തിലാണ്. ഈ

---

1 ഇന്ത്യാഗവൺമെണ്ട് സംഘടിപ്പിച്ച അരുണാചൽപ്രദേശ് പ്രസംഗപര്യടനത്തിൽ 1982 മാർച്ച് 3-ാംനു- ന്യൂ ഇററാനഗറിലെ രാമകൃഷ്ണമിഷൻ ആസ്പത്രിയിൽ ചെയ്ത പ്രസംഗത്തിന്റെ ശബ്ദലേഖനത്തെ ആസ്പദമാക്കിയത്.

ചരിത്രം അതീവ ദീർഘമായൊന്നാണ്—ഏകദേശം 5000 വർഷത്തെ ദൈർഘ്യം അതിനുണ്ട്. നമ്മുടെ സംസ്കാരത്തോടൊപ്പം ആരംഭിച്ച മററെല്ലാ സംസ്കാരങ്ങളും ഇപ്പോൾ ഇല്ലാതായിട്ടുണ്ട്; അവയെ ഇന്ന് ഗ്രന്ഥങ്ങളിലും കാഴ്ചബംഗ്ലാവുകളിലുമേ കാണാൻ സാദ്ധ്യമാവൂ. രണ്ടു പുരാതനസംസ്കാരങ്ങൾ മാത്രമേ ഇന്ന് ജീവിക്കുന്നുള്ളു; ഒന്ന് ചൈന, മറേറത്ത് ഭാരതം. മഹത്തായ ചൈനീസ് സംസ്കാരത്തിന് ആധുനികകാലത്ത് വമ്പിച്ച ഒരു തിരിച്ചടി ഉണ്ടായിട്ടുണ്ട്; യുദ്ധാനന്തരമുണ്ടായ മാർക്സിസ്റ്റ് വിപ്ലവത്തിലൂടെ, ചൈന അതിൻെറ പഴയ സംസ്കാരത്തിൽനിന്ന് വിച്ഛേദിക്കപ്പെട്ടു. പക്ഷേ, ചൈനീസ് സംസ്കാരത്തിന് അതിൻേറതായ സംഭാവന നല്കിയ ശേഷം മാർക്സിസത്തിൻെറ സ്വാധീനം ക്രമേണ മാഞ്ഞു പോവുമ്പോൾ, ഈ മഹത്തായ രാജ്യം അതിൻെറ ദീർഘമായ പൂർവ്വചരിത്രവുമായി പുനസ്സമാഗമം നടത്തുമെന്ന് വിശ്വസിക്കാവുന്നതാണ്. അങ്ങനെ നോക്കുമ്പോൾ നമ്മുടെ സംസ്കാരത്തിന് മാത്രമേ ചരിത്രപരമായ തുടച്ച് ഉണ്ടായിട്ടുള്ളു. വിദേശാക്രമണങ്ങളടക്കമുള്ള പല വെല്ലുവിളികളേയും നേരിടേണ്ടിവന്നിട്ടും അഭംഗുരമായി നിന്നിട്ടുള്ള ഗംഭീരമായ ഈ അനുസ്യൂതി, പല ചിന്തകന്മാരേയും ആകർഷിച്ചിട്ടുണ്ട്. നമ്മുടെ പ്രഥമ പ്രധാനമന്ത്രി പണ്ഡിററ് ജവഹർലാൽ നെഹ്റു തൻെറ 'ഡിസ്കവറി ഓഫ് ഇന്ത്യ' എന്ന പുസ്തകത്തിൽ, ഈ പ്രശ്നം ഉന്നയിച്ചു: 'ഭാരതീയസംസ്കാരത്തിനു പിന്നിൽ നില്ക്കുന്ന ശക്തി എന്താണ് ? പല വെല്ലുവിളികളേയും അതിജീവിച്ച്, ആയിരമായിരം വർഷങ്ങളായി ഇതു് വളർന്നു കൊണ്ടുതന്നെ നിന്നതു് എങ്ങനെയാണ് ?' ഇന്ന് ഭാരതത്തെ പുനരുദ്ധരിക്കുവാൻ നാമെല്ലാം ശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ, ഇതു് എല്ലാവർക്കും താല്പര്യമുണ്ടാകേണ്ട ഒരു വിഷയമാണ്.

## 3 എൻെറ മനസ്സിനും ഹൃദയത്തിനും ഈ വിഷയത്തോടുള്ള ആകർഷണം

മാനവശ്രേഷ്ഠതയുടെ തത്ത്വസംഹിത എന്ന അതീവ വ്യാപ്തിയുള്ളൊരു വിഷയത്തെപ്പററി നിങ്ങളോട് സംസാരിക്കുവാനാണ് ഇന്ന് ഞാൻ നിയുക്തനായിട്ടുള്ളതു്. ചെറുപ്പം മുതല്ക്കേ എന്നെ അത്യന്തം ആകർഷിച്ച ഒരു വിഷയമായിരുന്നു ഇതു്–ചെയ്യുന്ന എല്ലാ ജോലിയും ഏററവും ശ്രേഷ്ഠമായി ചെയ്യുക. ആവേശജനകമായ വിവേകാനന്ദസാഹിത്യം വായിച്ചു തുടങ്ങുന്നതിനുമുമ്പുതന്നെ, പന്ത്രണ്ടു വയസ്സു പ്രായമായിരിക്കുമ്പോൾത്തന്നെ, ഈ തോന്നൽ എന്നിലുണ്ടായി – എന്തു ചെയ്യുകയാണെങ്കിലും അതു് ഏററവും നന്നായി ചെയ്യുക. ഒന്നുംതന്നെ അശ്രദ്ധയായിട്ടോ, ഒഴുക്കൻമട്ടിലോ ചെയ്യരുതു്. എൻെറ വീടും തോട്ടവും ഗ്രാമത്തിലെ നിരത്തും ശുദ്ധിയാക്കി,

ഭക്ഷണം പാകം ചെയ്തു, പാത്രങ്ങൾ കഴുകി, ഒരു തോട്ടമുണ്ടാക്കി. ഇതു ചെയ്യുമ്പോഴെല്ലാം എല്ലാ പണിയും ഏററവും നന്നായി ചെയ്യണമെന്ന ആദർശത്തെ ഞാൻ കൈവിട്ടില്ല. എന്തും നന്നായി ചെയ്യുക; സുശിക്ഷിതമായൊരു മനസ്സിൽനിന്നു് വരുന്ന കഴിവോടു കൂടി ചെയ്യുക. പിന്നീടു് ഏകദേശം പതിനഞ്ചു് വയസ്സുമുതൽ, വിവേകാനന്ദസാഹിത്യം വായിച്ചു തുടങ്ങിയപ്പോൾ, എല്ലാ മാനവശ്രേഷ്ഠതയുടേയും തത്ത്വം ഞാൻ കണ്ടുപിടിച്ചു; 'മനുഷ്യനിലുള്ള പൂർണ്ണതയുടെ പ്രകാശനം' എന്ന വിദ്യാഭ്യാസത്തിൻെറ നിർവ്വചനത്തിലും, 'മനുഷ്യനിലുള്ള ദിവ്യത്വത്തിൻെറ പ്രകാശനം' എന്നു് മതത്തെപ്പററിയുള്ള വിവേകാനന്ദൻെറ നിർവ്വചനത്തിൽനിന്നുമാണു് ഞാൻ ഈ സത്യം മനസ്സിലാക്കിയതു്, പഠനത്തിലും പ്രവൃത്തിയിലും മനുഷ്യബന്ധങ്ങളിലും കൂടെ ഇങ്ങനെയുള്ള വിദ്യാഭ്യാസം സമ്പാദിക്കുമ്പോഴാണു്, ജീവിതത്തിൻെറ എല്ലാ തുറകളിലും ശ്രേഷ്ഠത കൈവരിക.

1967_ൽ, ബോംബെയിലെ പ്രസിദ്ധസ്ഥാപനമായ ടാററാ ഇൻസ്റ്റിട്യൂട്ടു് ഓഫ്‌ ഫണ്ടമെൻറൽ സയൻസിൻെറ ബിരുദദാനസമ്മേളനത്തെ അഭിസംബോധനചെയ്തു പ്രസംഗിക്കുവാൻ എനിക്കു് ക്ഷണം കിട്ടി. പിന്നീടു് ഇൻഡ്യൻ സെൻറർ ഫോർ എൻകറേ_ജിങ്ങ് എക്സെലൻസ്'' എന്ന പേരുള്ള ഒരു സ്ഥാപനത്തിൽ നിന്നൊരെഴുത്തു വന്നു. അതിൻെറ കാര്യദർശി എഴുതി; ബിരുദദാനസമ്മേളനത്തിനായി അങ്ങു് ബോംബെയ്ക്കു് വരുന്നുണ്ടല്ലോ. അപ്പോൾ ഇവിടേയും വന്നു് ഞങ്ങളുടെ കേന്ദ്രത്തിലെ ചെറിയ സംഘത്തോടു് സംസാരിക്കുവാൻ ദയവുണ്ടാവുമോ? ആ സ്ഥാപനത്തിൻെറ പേരു് എന്നെ ഉടനെത്തന്നെ ആകർഷിച്ചു. ഇങ്ങനെയുള്ള ഒരു സ്ഥാപനമെങ്കിലും നമ്മുടെ നാട്ടിലുണ്ടല്ലോ എന്നു് ഞാൻ സന്തോഷിച്ചു. ഞാൻ ഇവരെപ്പററി കേട്ടിട്ടില്ലായിരുന്നുവെങ്കിലും, ഞാൻ ക്ഷണം സ്വീകരിച്ചുകൊണ്ടു് മറുപടി അയച്ചു; ഞാൻ വരാം; മനുഷ്യശ്രേഷ്ഠതയെപ്പററി പ്രസംഗിക്കുകയും യോഗത്തിനുശേഷം ചോദ്യങ്ങൾക്കു് മറുപടി പറയുകയും ചെയ്യാം. അതനുസരിച്ചു് ഞാൻ ബോംബെയ്ക്കു് പോയി; ബിരുദദാന പ്രസംഗവും ആ ചെറിയ സംഘത്തെ അഭിമുഖീകരിച്ചുള്ള പ്രസംഗവും ചെയ്തു്, കല്ക്കത്തയ്ക്കു മടങ്ങി.

ചില മാസങ്ങൾക്കശേഷം, ഇന്ത്യാഗവർമ്മെണ്ടിൻേറയും ഷിക്കാഗോവിലെ വിവേകാനന്ദവേദാന്തസംഘത്തിൻേറയും ആഭിമുഖ്യത്തിൽ, അമേരിക്കയിലും മററു് 24 രാജ്യങ്ങളിലും, ഒന്നര വർഷത്തോളം നീണ്ടുനിന്ന പ്രസംഗപര്യടനത്തിനായി ഞാൻ പോകയുണ്ടായി. മടങ്ങിവന്നപ്പോൾ കല്ക്കത്തയിലെ അദ്വൈതാശ്രമത്തിലെ എൻെറ മുറിയിലെ മേശപ്പുറത്തു് ആ പ്രസംഗത്തിൻെറ ഒരു പ്രതി ഞാൻ കണ്ടു; അവരുടെ പ്രസ്ഥാനത്തിൻെറ മാർഗ്ഗനിർദ്ദേശകഭാഷണമായി

അവർ അതിനെ പരിഗണിച്ച്, അവരുടെ മുഖപത്രത്തിൽ, അതു് പ്രസിദ്ധീകരിച്ചിരുന്നു. ആ പ്രസംഗം അവരുടെ പ്രസ്ഥാനത്തെ പുഷ്ടിപ്പെടുത്തിയെന്നു്കേട്ടു് ഞാൻ സന്തോഷിച്ചു. ബോംബെയിലെ ഭാരതീയവിദ്യാഭവൻ പ്രസിദ്ധീകരിക്കുന്ന എന്റെ 'ഇറേറണൽ വാല്യൂസ് ഫോർ എ ചെയ്ൻജിങ്ങ് സൊസൈററി' എന്ന പുസ്തകത്തിന്റെ, 'മാനവികശ്രേഷ്ഠതയ്ക്കുള്ള വിദ്യാഭ്യാസ'മെന്ന മൂന്നാം ഖണ്ഡത്തിൽ ഈ പ്രഭാഷണം ഉൾപ്പെടുത്തീട്ടുണ്ടു്.

## 4 വിദ്യാഭ്യാസം—അറിവു് ആർജ്ജിക്കുകയും സ്വാംശീകരിക്കുകയും ചെയ്യുക

മാനവികശ്രേഷ്ഠത എന്ന ഈ വിഷയം ഇന്നു് നമ്മുടെ ശ്രദ്ധയിൽപ്പെടേണ്ടതാണു്. 1947ൽ സ്വാതന്ത്ര്യം ലഭിച്ചശേഷം, ശ്രേഷ്ഠതയുടെ സങ്കല്പത്തിൽനിന്നു് നാം വളരെ അധികം താഴോട്ടു് പോയിട്ടുണ്ടു്. ഈ ആശയം അധികമധികം ആളുകളുടെയും മനസ്സിൽ നിന്നു് പോയ്ക്കൊണ്ടിരിക്കയാണു്. അവർ ചെയ്യുന്നതെല്ലാംതന്നെ വൃത്തികേടായും താറുമാറായും അർപ്പണത്തിന്റേയും സേവനത്തിന്റേയും ബോധമില്ലാതെയും കഴിവുകെട്ട രീതിയിലും ചെയ്യുന്നു. ഇതു് നമ്മുടെ നാട്ടിനു് വളരെ അധികം ദ്രോഹം ചെയ്തിട്ടുണ്ടു്; ഇപ്പോഴും ചെയ്തുകൊണ്ടിരിക്കയുമാണു്. നാട്ടിലെങ്ങും ജനങ്ങളുടെ മനസ്സുകളേയും ഹൃദയങ്ങളേയും പൂർണ്ണമായി ആകർഷിച്ചുകൊണ്ടിരിക്കുന്ന ഏക കാര്യം കൂടുതൽ കൂടുതൽ പണമുണ്ടാക്കുക എന്നതാണു്. മററു് ഉയർന്ന ലക്ഷ്യങ്ങളെല്ലാം അവരുടെ മനസ്സിൽനിന്നു് നിഷ്കാസനം ചെയ്യപ്പെട്ടിരിക്കയാണു്; രാജ്യത്തിന്റെ ഭാവിയാണെങ്കിൽ ഇവരിൽ അർപ്പിതവുമാണു്. ഇന്നു് രാജ്യം അകപ്പെട്ടിരിക്കുന്ന കുഴപ്പങ്ങൾ ഇതിന്റെ ഫലമാണു്. ജീവിതത്തിന്റെ എല്ലാ തുറകളിലും നൈരാശ്യബോധം അനുഭവപ്പെടുന്നു. എന്താണിവിടെ സംഭവിച്ചതു് ? എന്തിനാണു് നമുക്കു് സ്വാതന്ത്ര്യം കിട്ടിയതു് ? ഈ ചോദ്യം ഇന്നു് ആളുകൾ ചോദിച്ചു തുടങ്ങിയിരിക്കയാണു്; അതു് നല്ല ലക്ഷണവുമാണു്. മാനവികശ്രേഷ്ഠതയെപ്പററി ചിന്തിച്ചുതുടങ്ങാനുള്ള സമയമാണിതു്. എന്തൊരു സുന്ദരമായ വിഷയം ! ലക്ഷക്കണക്കിനുള്ള നമ്മുടെ വിദ്യാർത്ഥികൾ പള്ളിക്കൂടങ്ങളിലും കോളേജുകളിലും പഠിക്കുന്നുണ്ടു്. ഇവരെ സംബന്ധിച്ചേടത്തോളം മാനവികശ്രേഷ്ഠത എന്താണു് ? അദ്ധ്യയനം ജ്ഞാനാർജ്ജനം, ചിന്ത, ഊർജ്ജസ്വലമായൊരു സ്വഭാവം വാർത്തെടുക്കൽ, ഒരു വിദ്യാർത്ഥിയിലെ ശ്രേഷ്ഠത ഇവതന്നെയാണു്. വിദ്യാർത്ഥി എന്നാൽ വിദ്യയെ അർത്ഥിക്കുന്നവൻ, അറിവിനെ അന്വേഷിക്കുന്നവൻ. ജീവിതത്തിലെ ആദ്യത്തെ 20, 25 വർഷങ്ങൾ ഈ അന്വേഷണത്തിനായുള്ളതാണു്. അറിവിനെ അന്വേഷിക്കയും ആർജ്ജിക്ക

യും ചെയ്യുക മാത്രമല്ല, അതിനെ സ്വാംശീകരിക്കയും ചെയ്യേണ്ടതുണ്ട്. ഇല്ലെങ്കിൽ, ജ്ഞാനത്തിന്റെ അനുഗ്രഹങ്ങൾ നമുക്ക് കിട്ടുകയില്ല.

സ്വാംശീകരിക്കുക എന്നതു് വളരെ പ്രധാനമാണ്—അറിവിന്റെ കാര്യത്തിലായാലും ശരി, പോഷകവസ്തുക്കളുടെ കാര്യത്തിലായാലും ശരി. കഴിക്കുന്ന ഭക്ഷണത്തെ ദഹിപ്പിച്ചേടുക്കേണ്ടതാണ്; അല്ലെങ്കിൽ, അതു് ദേഹത്തിനു് ശക്തി തരില്ലെന്നു മാത്രമല്ല, ഒരു വിഷമായിത്തീരുകയും ചെയ്യും. അതുപോലെത്തന്നെ, അറിവിനെ സ്വാംശീകരിച്ചു് സ്വായത്തമാക്കിയാൽ, അതു് മനസ്സിനു് ശക്തിയും സാമർത്ഥ്യവും നല്കും. പക്ഷെ അതിനെ സ്വാംശീകരിച്ചില്ലെങ്കിൽ, വിവരങ്ങൾ കുത്തിനിറച്ച ഒരു തലച്ചോർ കിട്ടുമെന്നുമാത്രം; ഇതോടൊപ്പം, മാനസികവിഷബീജങ്ങളായ അഹന്ത, പ്രതികരിക്കുവാനുള്ള ശക്തിയില്ലായ്മ, മുതലായ തിന്മകൾ തല ഉയർത്തുകയും ചെയ്യും. ഭാരതത്തിൽ ഇന്നു് വേണ്ടുംവണ്ണം സ്വാംശീകരിച്ചേടുക്കാത്ത അറിവിന്റെ വിഷം കാരണം നാം പല കഷ്ടപ്പാടുകളേയും നേരിടുന്നുണ്ട്. നമ്മുടെ അഭ്യസ്തവിദ്യരെന്നു് പറയപ്പെടുന്നവർ ചെയ്യുന്ന നാനാവിധ സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളുടെ പിന്നിലുള്ള കാരണം ഇതാണ്—അധികാരരാഷ്ട്രീയം, കോഴ കൊടുക്കലും വാങ്ങലും, അഴിമതി, കള്ളക്കടത്തു്. നമ്മുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തെ നാട്ടിലെ ജനകോടികളെ സമുദ്ധരിക്കുവാൻ, സുശക്തവും പുരോഗമനപരവുമായൊരു രാഷ്ട്രം പടുത്തുയർത്തുക എന്ന ആദർശത്തെ നിറവേററുവാൻ, ഉപയോഗിക്കുന്നതിനുപകരം, സ്വാർത്ഥലാഭത്തിനുവേണ്ടി മാത്രമാണുപയോഗിക്കുന്നതെന്നതു് ഒരു ദേശീയദുരന്തമാണ്. ഭീമമായ ദാരിദ്ര്യത്തിന്റേയും യാതനയുടെയും പശ്ചാത്തലത്തിൽ, ഇത്തരം തൻകാര്യവ്യഗ്രതയുടെ നിലപാട് കാണുന്നതു്, നമ്മുടെ ജനങ്ങളുടെ ജീവിതത്തിൽ മാനവികശ്രേഷ്ഠത എന്ന സങ്കല്പത്തിന്റെ സ്വാധീനം തികച്ചും നഷ്ടപ്രായമായിരിക്കയാണ് എന്നു് സൂചിപ്പിക്കുന്നു.

## 5 ജീവിക്കുന്നവരും മരിച്ചുകൊണ്ടിരിക്കുന്നവരും വിവേകാനന്ദന്റെ ദൃഷ്ടിയിൽ

1894ൽ ഷിക്കാഗോവിൽനിന്നു് മൈസൂർ മഹാരാജാവിനെഴുതിയ ഒരു കത്തിൽ, സ്വാമി വിവേകാനന്ദൻ ജീവിക്കുന്നവരേയും മരിക്കുന്നവരേയും വിവരിക്കയുണ്ടായി. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V):

**'ജീവിതം ഹ്രസ്വമാണ്; അഭിമാനഗർവ്വങ്ങൾ ക്ഷണികങ്ങളും; അന്യർക്കുവേണ്ടി ജീവിക്കുന്നവരേ ജീവിക്കുന്നുള്ളൂ; ബാക്കിയുള്ളവർ ജീവിക്കുന്നതിനേക്കാൾ മരിക്കയാണ്.'**

കഷ്ടം! ഭാരതത്തിൽ ഇന്നു് ഇങ്ങനെ മരിക്കുന്നവർ ധാരാളമുണ്ടു്. ജീവിക്കുന്നവർ ചുരുക്കവും. നാം ചെയ്യേണ്ടിയിരിക്കുന്ന ഏററവും വലിയ കൃത്യം കൂടുതൽ ആളുകളെ ജീവനുള്ളവരാക്കുകയാണു്. മാനവികശ്രേഷ്ഠതയുടെ തത്ത്വസംഹിതയുടെ വ്യാപ്തമായ പ്രചരണത്തിൽകൂടി ഇതു ചെയ്യാവുന്നതാണു്. നമ്മുടെ ദേശീയജീവിതത്തിൻെറ ഒരു മേഖലയിൽ – ജോലിയുടെ രംഗത്തു് – ആരോഗ്യകരമായൊരു ആഘാതം ഇതു് വരുത്തുമെന്നു് തോന്നുന്നു. ഈ സംഹിത മനുഷ്യനിൽ അന്തസ്സും സ്വാഭിമാനവും വളർത്തും. ഒരാളെ ഒരു ജോലി ചെയ്യാൻ ചുമതലപ്പെടുത്തുകയും, അയാൾ അതു് സ്വീകരിക്കുകയും ചെയ്താൽ, ആ ജോലിയെ സത്യസന്ധമായും കാര്യക്ഷമമായും ചെയ്തു തീർക്കാനുള്ള വ്യഗ്രത അതു് അയാളിലുണ്ടാക്കും. എല്ലാ രാജ്യത്തുമുള്ള ആളുകൾ, സ്വതന്ത്രരായ എല്ലാ ജനങ്ങളും, ഈ തത്ത്വത്തെ മനസ്സിലാക്കുകയും അനുസരിക്കുകയും ചെയ്യുന്നുണ്ടു്. നമ്മുടെ നാട്ടിൽ മാത്രമേ ഇതു് നടപ്പിലാവാതെയുള്ളു. നമ്മുടെ ജനങ്ങൾ ചുമതലയിൽനിന്നു് ഒഴിഞ്ഞുമാറും. അവരുടെ ജോലി സത്യസന്ധമായും ശരിയായും ചെയ്യുകയുമില്ല. സമയനിഷ്ഠയുടേയും കൃത്യബോധത്തിൻേറയും ഗുണങ്ങൾ അവക്കറിയില്ല. അവരുടെ മേൽനോട്ടത്തിനു് ഒരാൾ വേണ്ടതായി വരുന്നു. ഇയാളുടെ മേൽനോട്ടത്തിനു് വേറൊരാൾ, ഇങ്ങനെ അവസാനമില്ലാതെ പോകും. സ്വതന്ത്രരായ ആളുകൾക്കു് വേറൊരാളുടെ മേൽനോട്ടം ആവശ്യമില്ല; അവരതു് ഇഷ്ടപ്പെടുന്നുമില്ല. ഭാരതത്തിലെപ്പോലെ, ഈ മേൽനോട്ട ഏർപ്പാടിൻെറ ദൂഷ്യഫലങ്ങൾ ഇത്ര വിപുലമായി വേറൊരു രാജ്യത്തിലും കാണാൻ സാദ്ധ്യമല്ല. മറെറല്ലായിടങ്ങളിലും, തൊഴിൽ ചെയ്യുന്ന ആൾക്കു് ആത്മാഭിമാനമുണ്ടു്, ഒരു ജോലി ചെയ്യാമെന്നു് ഒരാൾ സ്വയം സമ്മതിച്ചിരിക്കയാണു്, ഇങ്ങനെ നിശ്ചയിച്ച ജോലി വേണ്ടുംവണ്ണം ചെയ്യുവാനുള്ള ഒരുത്തരവാദിത്വം അവനു് അനുഭവപ്പെടുന്നു. എൻെറ മേൽനോട്ടം വഹിക്കുവാൻ വേറെ ഒരാൾ എന്തിനാണു്? ഞാൻ തന്നെ എൻെറ മേൽനോട്ടം നിർവ്വഹിക്കുന്നുണ്ടു്. ഞാൻ എൻെറ കണക്കു് ശരിയായിത്തീർത്തു് ബോധിപ്പിച്ചുകൊള്ളാം. ഞാൻ സ്വതന്ത്രനും അച്ചടക്കബോധമുള്ളവനുമായൊരാളാണു്. ഇതാണു് സ്വതന്ത്രരായ എല്ലാ ജനങ്ങളുടേയും വീക്ഷണം. ഇതാണു് സ്വാതന്ത്ര്യം, അന്തസ്സു്, ആത്മാഭിമാനം. നമ്മുടെ ആളുകൾക്കു് എപ്പോഴാണു് ഇതുണ്ടാവുക? എപ്പോഴാണു് അവർ മരിക്കുന്നതിനു പകരം ജീവിക്കുക? എപ്പോഴാണു് തങ്ങളുടെ പണിയെ ആരെങ്കിലും മേൽനോട്ടം ചെയ്താൽ, അതു് അവരുടെ സ്വാതന്ത്ര്യത്തിനും, ഉത്തരവാദബോധത്തിനും, അന്തസ്സിനും ഒരു ക്ഷതമായി അവർ കണക്കാക്കുക?

സ്വാതന്ത്ര്യം, അച്ചടക്കം, ഉത്തരവാദബോധം ഇവ ഉൾക്കൊള്ളുന്ന പൌരത്വബോധം അവക്കുണ്ടാവുമ്പോൾ, ഈ ശ്രേഷ്ഠത സിദ്ധമാകും. ഇത്തരം പ്രബുദ്ധമായ പൌരത്വബോധമുള്ള ഒരാളെ ജീവിതത്തിലെ ഏതെങ്കിലുമൊരു രംഗത്തു് ഒരു ചുമതല ഏല്പിക്കുകയാണെങ്കിൽ, ആ കൃത്യം തൻെറ കഴിവിൻേറയും ശക്തിയുടേയും പരമാവധി അയാൾ ചെയ്തുതീക്കുമെന്നു് ഉറപ്പായി വിശ്വസിയ്ക്കാം. പക്ഷെ ഇന്നു് രാജ്യത്തിലെ സ്ഥിതി ഇതല്ല. ആത്മാഭിമാനമോ അച്ചടക്കമോ ഇല്ലാത്ത ആളുകൾ ധാരാളമുണ്ടു്, അവർ ശമ്പളം ചോദിക്കയെല്ലാതെ പണിയെടുക്കുകയില്ല. ഇതു് അടിമയുടെ മനഃസ്ഥിതിയാണു്, സ്വതന്ത്രപൌരൻേറതല്ല എന്നു് അവർ മനസ്സിലാക്കുന്നില്ല. ഈ പരിതഃസ്ഥിതിയിൽ, ആളുകൾക്കു് പരസ്പരം വിശ്വസിക്കുവാൻ സാധിക്കാതെ വരുന്നു; എല്ലാ മാനവികശ്രേഷ്ഠതയും അതോടുകൂടി നഷ്ടമാവുന്നു. പരസ്പരവിശ്വാസത്തിൽക്കൂടെ മാത്രമേ മാനവികശ്രേഷ്ഠത രൂപം കൊള്ളുകയുള്ളു. ജോലി ചെയ്യുന്നതിൽ ശ്രേഷ്ഠത, മനുഷ്യബന്ധങ്ങളിൽ ശ്രേഷ്ഠത, ആരും നോക്കാതെയിരുന്നാലും ശ്രേഷ്ഠത പരിപാലിക്കുക – ഇതെല്ലാം ലഭ്യമാകണമെങ്കിൽ, മനസ്സിൽനിന്നു് എല്ലാ അടിമത്തവും മാഞ്ഞുപോവുകയും മനുഷ്യൻ യഥാർത്ഥ സ്വാതന്ത്ര്യവും അന്തസ്സും അനുഭവിക്കയും വേണം. എങ്ങനെ പണം സമ്പാദിക്കാമെന്ന വിചാരം മാത്രം മനുഷ്യ മനസ്സിനെ ഗ്രസിച്ചിരിക്കയാണെങ്കിൽ, ഈ സ്വാതന്ത്ര്യബോധവും, അന്തസ്സും, മൂല്യബോധവും മുഴുവനും നഷ്ടപ്പെടും. സ്വാതന്ത്ര്യലബ്ധിയ്ക്കു് ശേഷം, എല്ലാററിനുമുപരിയായി പണമുണ്ടാക്കുക എന്ന ലക്ഷ്യം, നമ്മുടെ സമൂഹത്തിലെ എല്ലാ തരത്തിലുമുള്ള മനുഷ്യശ്രേഷ്ഠതകളേയും നശിപ്പിച്ചിട്ടുണ്ടു്.

## 6 മാനവികശ്രേഷ്ഠതയിലേയ്ക്കുള്ള വിദ്യാഭ്യാസം ദിശാബോധമുള്ളതായിരിക്കണം

മാനവികശ്രേഷ്ഠതയെന്ന ഈ വിഷയത്തെ ശൈശവത്തിൽത്തന്നെ വിദ്യാഭ്യാസത്തിൽ ഉൾക്കൊള്ളിക്കേണ്ട സമയമതിക്രമിച്ചിരിക്കയാണു്. മാനവികശ്രേഷ്ഠതയെന്നൊന്നുണ്ടെന്നറിയാനുള്ള സന്ദർഭം ഓരോ കുട്ടിയ്ക്കും ലഭിക്കണം. 1958ൽ ഇന്ത്യാഗവമ്മെണ്ടിൻെറ ആഭിമുഖ്യത്തിൽ, ഞാൻ ജപ്പാനിൽ ഒരു പ്രസംഗപര്യടനം നടത്തിയ അവസരത്തിൽ എനിക്കു് ആസ്വാദകരമായൊരനുഭവമുണ്ടായി. അവിടെ ജനങ്ങൾ മൌനമായും ഏകാഗ്രതയോടുംകൂടി പണിയെടുക്കുന്നതു് ഞാൻകണ്ടു. വേറെ ആളുകൾ അവരുടെ പണിയെ മേൽനോട്ടം ചെയ്യുന്നതായി ഞാൻ കണ്ടില്ല. നമ്മുടെ നാട്ടിൽ ഇതു് സർവ്വസാധാരണമാണല്ലൊ. നിശ്ചിതമായ പണി ചെയ്തുതീക്കുന്നു, അവരുടെ കൂലിയോ ശമ്പളമോ വാങ്ങുന്നു, സ്വഗൃഹങ്ങളിലേയ്ക്കു പോകുന്നു. പാത്രം കഴുകു

വാനോ, അടിച്ചുവാരാനോ ഒരാളെ ചുമതലപ്പെടുത്തിയാൽ, ഇന്ന പണികളാണ് ചെയ്യേണ്ടതു്, അതിനുള്ള ശമ്പളം ഇന്നതായിരിയ്ക്കും എന്നു് അവരോടു് പറയുകയേ വേണ്ടു. ജോലിക്കാരൻ നിശ്ശബ്ദമായി വീട്ടിൽ പ്രവേശിച്ചു്, പണി മുഴമിച്ചു്, വീട്ടുകാരനെ വന്ദിച്ചു്, സ്ഥലം വിടുന്നു. പണിക്കാരൻെറ ജോലിയെ നോക്കിക്കൊണ്ടിരിക്കേണ്ട ആവശ്യമില്ല. ശമ്പളം വാങ്ങുന്നതുകൊണ്ടു് പണിക്കാരൻ അടിമയാവുന്നില്ല; അടിമകളുടെ പണിയെ മാത്രമേ മേൽ നോട്ടം ചെയ്യേണ്ടതായുള്ളു.

ഭാരതത്തിലാണെങ്കിൽ, മിക്കവരും ഈ അടിമമനഃസ്ഥിതിയിൽനിന്നു് മോചിതരായിട്ടില്ല; അതിനാൽ നമ്മുടെ ജോലികൾക്കു് ഈ ശ്രേഷ്ഠത കിട്ടുന്നില്ല. ബ്രിട്ടീഷുകാരൻ പോയതുകൊണ്ടു മാത്രം നാം സ്വതന്ത്രരാവുകയോ, നമ്മുടെ അടിമത്തത്തിൻെറ ശക്തി കുറയുകയോ ചെയ്യുന്നില്ല. സ്വാതന്ത്ര്യമെന്നതു് നാം വളർത്തിയെടുക്കേണ്ട ഒരു മാനസികാവസ്ഥയാണു്. വിദേശാധിപതിയുടെ നിഷ്ക്രമണം ബാഹ്യമായൊരു സംഭവവികാസമാണു്, പക്ഷെ, യഥാർത്ഥ സ്വാതന്ത്ര്യം, ആന്തരികമായൊരു ആത്മീയവികാസമാണു്. ഇത്തരമൊരു ആന്തരിക വികസനത്തിനു മാത്രമേ, ജീവിതത്തിൻെറ എല്ലാ രംഗങ്ങളിലും ശ്രേഷ്ഠതയുണ്ടാക്കുവാൻ സാദ്ധ്യമാവുകയുള്ളു. ഇന്നു് ഈ മനഃസ്ഥിതി എല്ലായിടത്തും നഷ്ടപ്രായമായിരിക്കയാണു്; തത്ഫലമായി, രാഷ്ട്രം ഭീമമായ കഷ്ടനഷ്ടങ്ങൾ സഹിക്കുന്നു. നാമുണ്ടാക്കുന്ന നിരത്തുകൾ ഒരു വർഷത്തിലധികം നില്ക്കാറില്ല. വേറെ പലതും ഇങ്ങനെ തന്നെയാണു്. നിങ്ങൾ ഒരു റേഡിയോ റിപ്പയറിനു കൊടുക്കുന്നു; റിപ്പയർ കഴിഞ്ഞു്, വലിയൊരു ബില്ലോടു കൂടി അതു് തിരിച്ചുവരുന്നു; പക്ഷെ അതു് ശരിയായിട്ടില്ല; റിപ്പേർ ചെയ്ത ആൾ അയാളുടെ പണിയിൽ, ആത്മാർത്ഥമായ ശ്രദ്ധ കാണിച്ചിട്ടില്ല. അയാളും മററു് ജോലിക്കാരുമെല്ലാം പണമുണ്ടാക്കുന്നതിലാണു് ശ്രേഷ്ഠരാവാൻ ശ്രമിക്കുന്നതു്! അയാൾക്കു് ആത്മാഭിമാനവും, ഉന്നതനിലവാരവും ഉണ്ടായിരുന്നെങ്കിൽ, പണമുണ്ടാക്കുന്നതോടുകൂടി അയാൾ നല്ല പണിയും ചെയ്യുമായിരുന്നു. അയാൾ തന്നോടു് തന്നെ പറയുമായിരുന്നു. 'എന്നെ വിശ്വസിച്ചു് ഒരു പണി ഏല്പിച്ചിരിക്കയാണു്; അവർ അതിനുള്ള ചിലവും തന്നിട്ടുണ്ടു്; എൻെറ ജോലി ഞാൻ ആത്മാർത്ഥമായും നന്നായും ചെയ്യട്ടെ.' ഇവിടെ മാനവികശ്രേഷ്ഠതയുടെ ഭാവം കാണാം. വിവിധങ്ങളായ ഇത്തരം സന്ദർഭങ്ങളിലെല്ലാംതന്നെ, സ്വഭാവവൈശിഷ്ട്യം സ്വാതന്ത്ര്യബോധത്തിൻേറയും ആത്മാഭിമാനത്തിൻേറയും അന്തസ്സിൻേറയും ഉപോൽപ്പന്നമാണെന്നു് കാണാം. ഇവയെ നശിപ്പിച്ചാൽ, എല്ലാ വൈശിഷ്ട്യവും നശിയ്ക്കും.

ഒരദ്ധ്യാപകൻ ഒരു സംഘം വിദ്യാർത്ഥികളെ പഠിപ്പിക്കയാണ്; അയാൾക്ക് ആത്മാഭിമാനമുണ്ട്; താൻ സ്വതന്ത്രഭാരതത്തിലെ ഒരു സ്വതന്ത്രപൌരനാണെന്നും, അദ്ധ്യാപനമെന്ന ഉയന്ന കൃത്യം നിവ്വഹിക്കുവാൻ നിയുക്തനാണെന്നും – സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ മനുഷ്യനിമ്മിതിയും രാഷ്ട്രനിമ്മാണവും നടത്തുവാൻ അപ്പിതമായൊരു കൃത്യം – അയാൾക്ക് ബോധമുണ്ട്. പുതിയ തലമുറയ്ക്കു് അറിവ് പകന്നുകൊടുക്കയാണ് അയാളുടെകൃത്യം. തന്നെപ്പററിയും തന്റെ ജോലിയെപ്പററിയും ഇങ്ങനെയുള്ളൊരു ബോധമുള്ള ആറം നല്ലൊരു ഗുരുനാഥനായിത്തീരുന്നു; അയാൾ പഠിപ്പിക്കുകമാത്രമല്ല, തന്റെ വിദ്യാർത്ഥികളെ ആവേശം കൊള്ളിക്കുകയും ചെയ്യുന്നു, അദ്ധ്യാപനത്തിൽ വൈശിഷ്ട്യം ഇതാണ്. നമ്മുടെ വിദ്യാഭ്യാസരംഗത്തു് നിന്നു് ഈ വൈശിഷ്ട്യം മിക്കവാറും അന്തദ്ധാനം ചെയ്തിരിക്കയാണ്. തന്റെ പക്കലുള്ള ഏററവും ഉയന്ന ജ്ഞാനത്തെ വിദ്യാത്ഥികൾക്ക് പകന്ന് കൊടുക്കുന്നതിൽ അദ്ധ്യാപകന്മാക്ക് അഭിമാനമോ പ്രത്യേകാവകാശബോധമോ തോന്നുന്നില്ല. സ്വദേശത്തിലെ വളന്നുവരുന്ന തലമുറയെ പരിശീലിപ്പിക്കുവാൻ രാഷ്ട്രത്താൽ നിയുക്തഉപകരണങ്ങളാണ് തങ്ങളെന്ന കാൎയ്യം അവർ വിസ്മരിച്ചിരിക്കയാണ്. ഗ്രാമപ്രദേശങ്ങളിൽനിന്നു് ലക്ഷോപലക്ഷം കുട്ടികൾ വിദ്യ അന്വേഷിച്ചുകൊണ്ടുവരുന്നു. വിദ്യക്കുവേണ്ടിയുള്ളൊരു ദാഹം അവരെ പ്രചോദിപ്പിക്കയാണ്. ഇതിനായി നേരത്തേ എഴുനേററു് പള്ളിക്കൂടത്തിലേയ്ക്കു പോവുക എന്ന തപസ്സ് അവർ അനുഷ്ഠിക്കുന്നു. ആധുനികവും പൌരാണികവുമായ പൈതൃകത്തിലെ വിശിഷ്ടമായ ഭാഗങ്ങൾ ഇവരെ പറഞ്ഞു് മനസ്സിലാക്കണമെന്നു് സ്വതന്ത്രഭാരതവും ആകാംക്ഷയോടിരിക്കയാണ്. ഇവിടെ ഗുരുവിന്റെ പദവിയെന്താണ് ? അദ്ധ്യപകനും അദ്ധ്യാപികയും, അറിവിനും നല്ല ജീവിതത്തിനും വേണ്ടിയുള്ള ആളുകളുടെ അഭിലാഷങ്ങളും, ഭരണഘടനയും കേന്ദ്രസംസ്ഥാന ഗവമ്മെണ്ടുകളും നല്കിയിട്ടുള്ള വാഗ്ദാനങ്ങളും കൂടിച്ചേരുന്ന വേദികളാണ്. ഈ രണ്ടു ശക്തമായ പ്രവാഹങ്ങളുടെയും സമ്മേളനകേന്ദ്രമത്രെ അദ്ധ്യാപകൻ. ഈ സത്യം അദ്ധ്യാപകനു് ബോധ്യമാവുമ്പോൾ അയാൾ മുഷിപ്പനും തൻകാൎയ്യവ്യഗ്രതയിലാണ്ടിരിക്കുകയും സദാ ആവലാതി പറയുകയും ചെയ്യുന്ന ഒരു നിശ്ചലജീവിയാവുന്നതിനു പകരം, വിദ്യാത്ഥികൾക്കൊരാവേശവും സാമൂഹിക പരിവത്തനത്തിനും മാനുഷികവികസനത്തിനുമുള്ളൊരുജ്ജ്വലമായ ഉപകരണവുമാവും. ഇത്തരത്തിലുള്ള മനുഷ്യവികസനോന്മുഖമായ ചലനാത്മകത ഇന്നു് ദേശീയജീവിതത്തിലെ മിക്കമേഖലകളിൽ നിന്നും അന്തദ്ധാനം ചെയ്തിരിക്കയാണ്.

## 7 സ്വാതന്ത്ര്യഭാരതത്തിൽ മനുഷ്യൻെറ പദവി
## പ്രാഥമികവും മധ്യമവും

കഴിഞ്ഞ ഇരുപത്തഞ്ചു് മുപ്പതു് വർഷങ്ങളായി, ആദ്യം ഡൽഹിയിലും ഇപ്പോൾ മുസ്സോറിയിലുമുള്ള നേഷനൽ അക്കാദമി ഓഫ് അഡ്മിനിസ്ട്രേഷനെ ഞാൻ അഭിസംബോധന ചെയ്തിട്ടുണ്ടു്. കേന്ദ്രമന്ത്രികാര്യാലയം, ബോംബെ, ബാംഗളൂർ, പാട്ന, ലക്നൗ, ഭുവനേശ്വർ മുതലായ സംസ്ഥാനമന്ത്രികാര്യാലയങ്ങളിലും മററും ഞാൻ പലപ്പോഴും സംസാരിക്കാറുണ്ടു്. നമ്മുടെ രാജ്യത്തിൻെറ വികസന നയങ്ങളുടെയും പരിപാടികളുടെയും പശ്ചാത്തലത്തിൽ ഭരണസംവിധാനത്തെപ്പററി പ്രസംഗിക്കുവാൻ എന്നോടു് പലരും ആവശ്യപ്പെടാറുണ്ടു്. ഈ സന്ദർഭങ്ങളിലെല്ലാം നമ്മുടെ ഉദ്യോഗവൃന്ദത്തിനു് മാനവികമായൊരാവേശവും പ്രതികരണവും ഉണ്ടാക്കുക എന്ന വിഷയത്തെക്കുറിച്ചു് ഞാൻ സംസാരിക്കാറുണ്ടു്. ഭരണാധികാരിയുടെ മനസ്സും ഹൃദയവും ഇങ്ങിനെയുള്ളൊരു പ്രചോദനത്താൽ സ്പർശിക്കപ്പെടുമ്പോൾ അതു് അയാളുടെ ജോലിയിൽ ഉയന്ന മൂല്യമായി പ്രകടിതമാവുന്നതായി നാം കാണുന്നുണ്ടു്. നാം ചെയ്യുന്ന ജോലി നമ്മുടെ മാനസികഘടനയുടെ സൃഷ്ടിയാണെന്നു് നാം മനസ്സിലാക്കണം. ആ ഘടന ആരോഗ്യപൂർണ്ണമാണെങ്കിൽ പണി നല്ലതായിരിക്കും. അല്ലെങ്കിൽ നേരെ മറിച്ചും. നമ്മുടെ മനസ്സ് ആരോഗ്യകരമായിരിക്കുന്നുണ്ടോ എന്ന കാര്യത്തിൽ നാം ശ്രദ്ധിക്കേണ്ടതാണു്; എന്തുകൊണ്ടെന്നാൽ എല്ലാ മാനസികഗുണങ്ങളും അതിൽനിന്നാണുണ്ടാകുന്നതു്. സ്വതന്ത്രഭാരതത്തിലെ മനുഷ്യപദവിക്കു് രണ്ടു് മാനങ്ങളുണ്ടെന്നു് നാം ധരിക്കേണ്ടതായിട്ടുണ്ടു്; പ്രാഥമികവും മധ്യമവും. ഞാൻ പലപ്പോഴും ഈ ചോദ്യം ആളുകളോടു് ചോദിക്കാറുണ്ടു്. നിങ്ങൾ ആരാണു് ? എന്താണു് ? എല്ലായ്പോഴും ഉത്തരം ഇതായിരിക്കും ഞാനൊരെഞ്ചിനീയറാണു്, ഞാൻ ഡോക്ടറാണു്, ഞാൻ ഒരു ഗൃഹസ്ഥനാണു്, ഞാനൊരുനിർവ്വഹണ ഉദ്യോഗസ്ഥനാണു് ഇത്യാദി. ഞാൻ അപ്പോൾ പറയും അല്ലാ ഇതു് നിങ്ങളുടെ രണ്ടാമത്തെ പദവിയാണു്; നിങ്ങൾ സമൂഹത്തിൽ ചെയ്യുന്ന ജോലി നിങ്ങളുടെ പ്രഥമമായ സ്ഥാനം ഭാരതത്തിലെ ഒരു സ്വതന്ത്രപൌരൻേറതാണു്; അതാണു് നിങ്ങളുടെ സ്വത്വം. ഈ സ്ഥാനത്തിരിക്കുമ്പോൾ പ്രത്യേകമായ ജോലികൾ ചെയ്യുവാൻ നിങ്ങളെ ചുമതലപ്പെടുത്തുന്നു. രാഷ്ട്രപതി, പ്രധാനമന്ത്രി, ആഫീസർ, എഞ്ചിനീയർ, അഭിഭാഷകൻ, തൊഴിലാളി, വീട്ടമ്മ ഇത്യാദി. അതാണു് നിങ്ങളുടെ രണ്ടാമത്തെ പദവി നിങ്ങളുടെ ജോലി. നമ്മുടെ സ്വതന്ത്രരാഷ്ട്രത്തിലെ സ്വതന്ത്രപൌരന്മാർ – അതാണു് നമ്മുടെ പ്രഥമമായസ്ഥാനം; നമ്മുടെ സ്വത്വം

ഈ നിലയിൽ വിവിധ ജോലികൾ ചെയ്യുവാൻ നാം നിയുക്തരാവുന്നു. ഇതു് നമ്മുടെ രണ്ടാമത്തെ പദവിയാണു്.

ഇത്തരുണത്തിൽ, രാജ്യത്തിലെ ദൂരപ്പെട്ടൊരു സ്ഥാനത്തു് സ്ഥിതിചെയ്യുന്നൊരു പ്രാഥമികപള്ളിക്കൂടത്തിൽ പഠിപ്പിക്കുന്നൊരു അദ്ധ്യാപകൻെറ ഉദാഹരണമെടുക്കാം. എങ്ങനെയാണു് നാം അയാളെ വിവരിക്കേണ്ടതു് ? മാനവികശ്രേഷ്ഠതയുടെ നിലപാടിൽനിന്നു് അയാൾ തന്നെ എങ്ങനെയാണു് നോക്കിക്കാണുക ? നമ്മുടെ പരമാധികാരജനാധിപത്യറിപ്പബ്ളിക്കിലെ ഒരു പൌരൻ എന്നതായിരിക്കും അയാളെപ്പററിയ ഏററവും നല്ല വിവരണം; അയാൾ സ്വയം നോക്കിക്കാണുന്ന ഏററവും ഉത്തമമായ രീതിയും ഇതുതന്നെ ആയിരിക്കും. ഇതാണയാളുടെ സ്വത്വം. ഈ നിലയിൽ, അയാൾ ഒരദ്ധ്യാപകൻെറ ജോലിനോക്കുന്നു; ഇതു് അയാളുടെ സ്വത്വത്തിൽനിന്നു് വരുന്നതാണെങ്കിൽ, ഇതു് ഗംഭീരമായൊരു കൃത്യമായിരിക്കും, വിലപിടിച്ചൊരു ദേശസേവ. അതുകൊണ്ടു്, വ്യക്തിത്വത്തിനും ജോലിക്കും തമ്മിലുള്ള വ്യത്യാസം കാണുവാൻ ഞാൻ എപ്പോഴും ആളുകളോടു ആവശ്യപ്പെടാറുണ്ടു്. സ്വത്വം അവിച്ഛിന്നവും സാർവ്വജനീനവുമാണു്; ജോലി മാററാവുന്നതും പരിമിതവുമാണു്. നാം ചെയ്യുന്ന ജോലികൾ മാററാവുന്നതും; താല്ക്കാലികവുമാണു്. ഒരാൾ എഞ്ചിനീയരാണു്; എത്രകാലംവരെ ? ഉദ്യോഗത്തിൽനിന്നു് പിരിയുന്നതുവരെ, അഥവാ, ആ ഉദ്യോഗംവിട്ടു വേറൊന്നു് സ്വീകരിക്കുന്നതുവരെ. അതു് അവനവൻെറ സ്വത്വമല്ലെന്നു് പറയുന്നതിൻെറ അർത്ഥമിതാണു്. അതു് അവനവൻ ചെയ്യുന്ന ജോലി മാത്രമാണു്. ഒരു ജോലിക്കാരനായി മാത്രം തന്നെ കാണുമ്പോൾ, ഒരാൾ ക്ഷുദ്രനാവുന്നു; ആ ജോലിയിൽനിന്നു് പിരിയുമ്പോൾ സ്വയം ഇല്ലാതാവുകയും ചെയ്യുന്നു. നേരെ മറിച്ചു്, സ്വത്വവുമായി ബന്ധപ്പെടുത്തുമ്പോൾ—ഇവിടെ അതു ഭാരതീയപൌരത്വമാണു്—നിങ്ങളുടെ സ്വത്വംകൊണ്ടു് ജോലിയെ ആവരണം ചെയ്യുന്നു; ആ ജോലിയെ സമ്പന്നമാക്കുന്നു. ജോലിയെ മാററിയെന്നുവരാം; വിട്ടെന്നുംവരാം പക്ഷെ നിങ്ങളുടെ അവിച്ഛിന്നവ്യക്തിത്വമായ പൌരത്വത്തിൽ നിങ്ങൾ ഉറച്ചു് നില്ക്കുന്നുണ്ടായിയിരിക്കും. മനുഷ്യശ്രേഷ്ഠതയുടെ വേരിലേക്കിറങ്ങിച്ചെല്ലുന്ന ഒരു സാമൂഹിക-രാഷ്ട്രീയവസ്തുതയാണതു്, പക്ഷെ ജനങ്ങൾ പലപ്പോഴും ഇതു് വിസ്മരിക്കുന്നു. രാജ്യത്തിലെ വിദൂരമായൊരു മൂലയിലുള്ള ഒരു പ്രാഥമികപള്ളിക്കൂടത്തിൽ പണിയെടുക്കുന്നൊരു എളിയ അദ്ധ്യാപകൻ- ഈ ജോലിയെ അടിസ്ഥാനമാക്കിയുള്ള അയാളുടെ പദവി വലുതൊന്നല്ല. അതുകൊണ്ടു്, ഈ ജോലി ചെയ്യുന്ന ആളായി മാത്രം അയാൾ തന്നെ നോക്കിക്കാണുകയാണെങ്കിൽ, അയാൾ എല്ലായ്പോഴും ചെറിയൊരാളായിരിക്കും: ഞാൻ ചെറിയവനാണെന്നു് അയാൾ സദാ

വിശ്വസിക്കുകയും ചെയ്യും. അയാറം ചെയ്യുന്ന പണിയും അങ്ങനെ ക്ഷുദ്രമായൊന്നാവും—മുഷിപ്പൻ ജോലിചെയ്യുന്ന, നിശ്ചലനും നിർജ്ജീവപ്രകൃതിയുമായൊരു ജീവി; ഇങ്ങനെയൊരു ജീവിതവും ജോലിയും യാതൊരു ശ്രേഷ്ഠതയുമില്ലാത്തതാണ്. പക്ഷെ നിങ്ങളുടെ അവിച്ഛിന്നവും സമഗ്രവുമായ സ്വത്വത്തെ – സ്വതന്ത്രഭാരതത്തിലെ പൌരനാണ് ഞാൻ, എന്നിൽക്കൂടിയും എൻെറ ജോലിയിൽക്കൂടിയും, രാഷ്ട്രനിർമ്മാണത്തിൻേറയും മനുഷ്യവികസനത്തിൻേറയും മഹത്തായൊരു വിഭാഗം രാഷ്ട്രത്തിന് ലഭ്യമാവുന്നുണ്ട് — മനസ്സിലാക്കുമ്പോറം ഈ ക്ഷുദ്രതയും നിശ്ചലതയും ഇല്ലാതാവും. അയാളുടെ ജോലിക്ക് ഗംഭീരമായൊരു വിവക്ഷ ലഭ്യമാവുകയും, ബർണാഡ്ഷാ പറഞ്ഞപോലെ, പീഡനങ്ങളുടെയും അവശതകളുടെയും ഒരു മൺകട്ട, ലോകം തന്നെ സന്തുഷ്ടനായിരുത്തുവാൻ ശ്രമിക്കുന്നില്ലെന്ന് ആവലാതിപ്പെട്ടുകൊണ്ടിരിക്കുന്ന ഒരാളാവാതെ, അയാറം ഉജ്ജ്വലനായൊരു വ്യക്തിയാവുകയും ചെയ്യും.

## 8 സ്വത്വത്തിൽനിന്ന് വ്യക്തിത്വത്തിലേയ്ക്കുള്ള ആത്മീയവികസനം

രാഷ്ട്രീയമാവട്ടെ, ഭരണമാവട്ടെ, തൊഴിലുകളാവട്ടെ, അദ്ധ്യാപനമാവട്ടെ, അഥവാ, വെറുമൊരു വീട്ടമ്മയുടെ നിലയാവട്ടെ, നമ്മുടെ രാജ്യത്തിലെ ജനങ്ങറംക്കെല്ലാം, അതുല്യമായൊരു പദവിയും അന്തസ്സും ഇന്ന് കൊടുക്കുന്നതെന്താണ് ? സ്വതന്ത്രഭാരതത്തിലെ പൌരത്വം ഒരു സ്വതന്ത്രജനതയെന്നനിലയ്ക്ക്, വ്യത്യസ്ത രീതിക്കാരും വികസനത്തിൻെറ വിവിധ തലങ്ങളിൽ നില്ക്കുന്നവരുമായ നമ്മുടെ ബൃഹത്തായ ജനസമൂഹത്തിൽനിന്ന് ഒരു മഹത്തായ രാഷ്ട്രത്തെ കെട്ടിപ്പടുക്കുവാൻ നമുക്ക് സന്ദർഭവും അവകാശവും കിട്ടിയിട്ടുണ്ട്. ദശാബ്ദകാലങ്ങളായി അവഗണിക്കപ്പെട്ടുപോയ ജനലക്ഷങ്ങളെ ഉദ്ധരിക്കുവാനാണ് നാം സ്വാതന്ത്ര്യത്തിനുവേണ്ടി പട പൊരുതിയതും അതു കൈവശപ്പെടുത്തിയതും; നമ്മുടെ ഭരണഘടന ഇതെല്ലാം വാഗ്ദാനം ചെയ്യുന്നുണ്ടുതാനും. വാഗ്ദാനങ്ങളെ സാമൂഹികസാമ്പത്തികയാഥാർത്ഥ്യങ്ങളാക്കുവാനുള്ള ഉപകരണങ്ങളാകുന്നതു് നമ്മുടെ വിശേഷമായ അവകാശമാണെന്ന് നാം കരുതേണ്ടതാണ്. ഈ ബോധം ഒരു വ്യക്തിയിൽ സ്ഥാപിതമാവുമ്പോറം, അയാളിൽ മഹത്തായൊരു മാററം ഉണ്ടാവുന്നു. സ്വത്വത്തിൽ നിന്ന് വ്യക്തിത്വത്തിലേയ്ക്കുള്ള ഒരു ആത്മീയ വികസനം നടക്കുന്നു. അയാറം ഒരു വെറും ആളായിരിക്കാതെ, ഒരു സവിശേഷവ്യക്തിയായിത്തീരുന്നു. നാം പലപ്പോഴും ഒരർത്ഥത്തിൽത്തന്നെ ഉപയോഗിക്കുന്ന രണ്ടു വാക്കുകളെയാണ് ഞാൻ ഇവിടെ പ്രയോഗിക്കുന്നതു്. പക്ഷെ ഇവയ്ക്കു് കൃത്യമായ അർത്ഥങ്ങറം ഉണ്ട്. ആളും

സവിശേഷവ്യക്തിയും, സ്വത്വവും വ്യക്തിത്വവും. ജൈവഘടനയിൽ ബന്ധിതമായ സ്വത്വമാണ് ആദ്യത്തേത്. പക്ഷെ, ഒരാൾ സ്വത്വത്തിൽ നിന്ന് വ്യക്തിത്വത്തിലേയ്ക്ക് വളരുമ്പോൾ, അയാൾ ജൈവികപരിമിതികളെ മറികടക്കുന്നു; ജൈവികഘടനയുമായി ബന്ധപ്പെട്ട സ്വത്വത്തെ അതിലംഘിക്കുന്നു. അപ്പോൾ മാത്രമേ അന്യരുമായി ആരോഗ്യകരമായും സന്തുഷ്ടികരമായും പ്രതികരിക്കുവാനും അന്യരിൽ സ്നേഹം നിറയ്ക്കുവാനും, അകൃത്രിമമായ കർമ്മങ്ങളിലൂടെയും സേവനങ്ങളിലൂടെയും മനുഷ്യബന്ധങ്ങളിൽ സ്വയം പ്രകടിപ്പിക്കുവാനുമുള്ള കഴിവ് മനുഷ്യന് ലഭിക്കയുള്ളു. അതുകൊണ്ട്, മാനവികശ്രേഷ്ഠതയുടെ തത്ത്വസംഹിത, സ്വത്വത്തിൽനിന്ന് വ്യക്തിത്വത്തിലേയ്ക്ക് വളരേണ്ടതാണെന്ന് ഊന്നിപ്പറയുന്നു. അത് ഭൗതികമായതോ, മാനസികമായതോ ആയ വളർച്ചയല്ല; അത് ആത്മീയമായൊരു വളർച്ചയാണ്. മനുഷ്യവികസനത്തിൻെറ അദ്ഭുതകരമായൊരു സങ്കല്പമാണത്. പ്രസിദ്ധജീവശാസ്ത്രജ്ഞനും മനുഷ്യസ്നേഹിയുമായിരുന്ന പരേതനായ സർ ജൂലിയൻ ഹക്സിലി, വ്യക്തിയേയും വ്യക്തിത്വത്തേയും ശാസ്ത്രീയമായി നിർവ്വചിച്ചിട്ടുണ്ട്. (ടീൽഹാർഡ് ദേ ഷാർഡിൻെറ 'ഫിനോമിനൺ ഓഫ് മാൻ' എന്ന പുസ്തകത്തിനുള്ള മുഖവുരയിൽ)

'ജൈവികമായ സ്വത്വത്തെ, ബോധപൂർവ്വമായ പങ്കാളിത്തത്തിൽക്കൂടെ അതിക്രമിച്ച് കടക്കുന്നവരാണ് വ്യക്തികൾ.'

ഇത് സുന്ദരവും അർത്ഥവത്തായതുമായൊരു നിർവ്വചനമാണ്. നിങ്ങൾ സ്വത്വത്തിൻെറ മാത്രം പ്രത്യേകത ഉൾക്കൊള്ളുമ്പോൾ, നിങ്ങൾ നിങ്ങളിൽത്തന്നെ കേന്ദ്രീകരിച്ച് നില്ക്കുന്നു. ഇത്തരം വ്യക്തിത്വം തൻകാര്യവ്യഗ്രതയിലധിഷ്ഠിതമാണ്. അത് തനിക്ക് മാത്രം സ്വാതന്ത്ര്യം നേടുന്നു. മററുള്ളവക്ക് അതനുവദിച്ചുകൊടുക്കുവാൻ തയ്യാറില്ല. പക്ഷെ മാനവിക വികസനത്തിൽ ഒഴിച്ചു കൂടാത്ത പ്രഥമഘട്ടമാണിത്. ജനനത്തിനുമുമ്പ് ശിശു മാതാവിൻെറ ദേഹത്തിൻെറ ഭാഗമാണ്, ജനനത്തിനുശേഷം, അതിന് ഭൗതികമായൊരസ്തിത്വവും, വ്യക്തിത്വവും കിട്ടുന്നു. സുമാർ രണ്ടരവഷം കഴിയുമ്പോൾ, അഹംബോധം, ഞാനെന്നഭാവം, അതിൽ രൂപം കൊള്ളുന്നു. ഇത് അതുല്യമായൊരു പുതിയ ആധാരരേഖയാണ്; ഭാവിയിലെ എല്ലാ വളർച്ചയുടേയും കേന്ദ്രവും മനുഷ്യശിശുവിൻെറ ആദ്യത്തെ അദ്ധ്യയനം, ഈ അഹം ബോധത്തെ ശക്തിപ്പെടുത്തലാണ്. അത് ചെയ്യുന്നതിനെയെല്ലാം പുകഴ്ത്തിപ്പറഞ്ഞു്, കുടുംബാംഗങ്ങൾ, ശിശുവിൻെറ അഹം ബോധത്തെ, പുഷ്ടിപ്പെടുത്തുന്നു. ലോകത്തെ തന്നിൽ കേന്ദ്രീകരിച്ച് നിത്തണമെന്നാണ് ഓരോ ശിശു

വിന്റേയും ആഗ്രഹം. ഇതു് അതിന്റെ വളർച്ചയ്ക്കു് ആവശ്യമായൊരു ഭാവമാണു്, പക്ഷെ ആ വളർച്ച, വികസനത്തിന്റെ ആദ്യത്തെ ഘട്ടമായ അഹം ബോധത്തിൽ ത്തന്നെ നില്ക്കരുതു്. അതു് പ്രധാനപ്പെട്ട അടുത്തപടിയിലേയ്ക്കു് വളരണം; അതു് വ്യക്തിത്വമായി വികസിക്കണം.

സ്വത്വത്തിന്റെ ഘട്ടത്തിൽ, ഒരു ശിശു അതിന്റെ മാത്രം സ്വാതന്ത്ര്യവും സുഖങ്ങളും കൈവശപ്പെടുത്തുവാൻ ശ്രമിക്കുന്നു. പക്ഷെ വ്യക്തിത്വത്തിലേയ്ക്കുയരുമ്പോഠ, അതു് ചുററുമുള്ള മാനവികസന്നിവേശവുമായി പ്രതികരിക്കുവാനും മററുള്ളവരുടെ സ്വാതന്ത്ര്യത്തെ ബഹുമാനിക്കുവാനും പഠിക്കുന്നു. അതിന്റെ മാനസികവും ആത്മീയവുമായ വളർച്ചയെയാണു് ഇതു് കാണിക്കുന്നതു്. യൌവനകാലത്തു് തുടർന്നു നടക്കുന്ന ഈ വികസനമാണു്, പിന്നീടു്, ജനാധിപത്യ പൌരന്റെ പൂർണ്ണ ആകാരത്തിൽ പ്രകടിതമാവുന്നതു് – ഇവിടെ വ്യക്തിസ്വാതന്ത്ര്യത്തിന്റെ മൂല്യത്തോടു് സാമൂഹിക ഉത്തരവാദിത്വത്തിന്റെ മൂല്യം കൂടിച്ചേരുന്നു. സ്വാതന്ത്ര്യവും ഉത്തരവാദിത്തവുമാണു് സ്വത്വത്തിൽനിന്നു് വ്യക്തിത്വത്തിലേയ്ക്കുള്ള വളർച്ചയുടെ ആധാരം. സ്വത്വാധിഷ്ഠിതമായ മനുഷ്യൻ സ്വതന്ത്രനാണു്; അവൻ അതും ഇതും വേണമെന്നു് ആവശ്യപ്പെടുന്നു. ഇങ്ങനെയുള്ള ഒരാഠ, മററുള്ളവരുമായി പലപ്പോഴും സംഘട്ടനത്തിൽപ്പെടുന്നു. അതുകൊണ്ടാണു് വെറും സ്വത്വത്തിൽ ജീവിക്കുന്നൊരു വ്യക്തിയെ ഒരു ബില്ല്യിയേഡ് പന്തുമായി ബർട്രണ്ടു് റസ്സൽ താരതമ്യപ്പെടുത്തിയതു്. ബില്ല്യിയേഡ് പന്തുകളുടെ പരസ്പര ബന്ധം സംഘട്ടനത്തിന്റേതു മാത്രമാണു്. അവയ്ക്കു് പരസ്പരം ഉള്ളിലേയ്ക്കു് പ്രവേശിക്കുവാൻ സാദ്ധ്യമല്ല. പക്ഷെ ഒരു മനുഷ്യനു്, മററു മനുഷ്യന്മാരുമായി സംവദിക്കുവാനും അവരിൽ പ്രവേശിക്കുവാനും അവരൊത്തു് പ്രവർത്തിക്കാനും കഴിവുണ്ടാവണം. പക്ഷെ ഒരു സവിശേഷ വ്യക്തിയായ്ത്തീരുമ്പോഠ മാത്രമേ ഈ അമൂല്യഗുണം കൈവരികയുള്ളു. അന്യരുമായി സംഘടിച്ചു പ്രവർത്തിക്കുവാനുള്ള കഴിവു് ഈ വളർച്ചയിൽ നിന്നു മാത്രമേ ലഭ്യമാവൂ. ഇങ്ങനെയാവുമ്പോഠ, നമുക്കു് മററുള്ളവരുടെ ഇടയിൽ ജീവിക്കുവാനും പ്രവർത്തിക്കുവാനും സാധിക്കും, കൈകഠ കോർത്തു്, കാര്യക്ഷമതയോടും പരസ്പരധാരണയോടും കൂടി നമ്മുടെ ദേശീയവും മാനുഷികവുമായ ലക്ഷ്യങ്ങളെ നേടിയെടുക്കുന്നതിൽ നമുക്കു് പുരോഗമിക്കയും ചെയ്യാം.

## 9 **മനുഷ്യവികസനത്തിന്റെ ശാസ്ത്രം**

മനുഷ്യന്റെ ആത്മീയവികസനമെന്നതു് ഒരു യാഥാർത്ഥ്യമാണു്. ഇവിടെ ആത്മീയമെന്നതു് മതമല്ല, നിശ്ചലമായ സദാചാരാനുഷ്ഠാ

നവുമല്ല. മതവിശ്വാസികളിലും അവിശ്വാസികളിലും കാണാവുന്ന ഒന്നാണ് ആത്മീയവികാസം. സാധാരണഗതിയിലുള്ളമതം, പരക്കെയുള്ള വിശ്വാസപ്രകാരം, ചില അനുഷ്ഠാനങ്ങളാണ്, ചില ആഘോഷങ്ങൾ, വിധിനിഷേധങ്ങൾ, ചില അന്ധവിശ്വാസങ്ങൾ, ചില മനുഷ്യവിരുദ്ധമായ ആചാരങ്ങൾപോലും. പക്ഷെ മതം ഒരു ശാസ്ത്രമാണ്, മനുഷ്യവികസനത്തിൻെറ, വളർച്ചയുടെ, മനുഷ്യസാഫല്യത്തിൻെറ, ശാസ്ത്രം, ജൂലിയൻ ഹക്സിലിയുടെ വാക്കുകളിൽ, അതു് മനുഷ്യ സാദ്ധ്യതകളുടെ ശാസ്ത്രമാണ്, ഈ ജീവിതത്തിൽത്തന്നെ അവയെ അനാവരണം ചെയ്യുന്നതിൻെറ ശാസ്ത്രം. കൃഷി ശാസ്ത്രമെടുക്കുക; ചെടികളുടെ വളർച്ച, പുഷ്പിക്കൽ, കായ ഉണ്ടാവൽ മുതലായവയാണ് അതു് പ്രതിപാദിക്കുന്നതു്. നല്ലൊരു ചെടിനട്ട്, അതിനു് വെള്ളമൊഴിച്ചാൽ, നേരത്തേ ഉണ്ടായിരുന്ന രണ്ടിലകൾ മൂന്നും, അഞ്ചും, പത്തും അതിൽ കൂടുതലുമായി പെരുകുന്നു; ഇല്ലികളും കൊമ്പുകളും പൂക്കളും അവസാനം പഴങ്ങളും പുറത്തുവരുന്നു. നേരത്തേയുണ്ടായിരുന്ന രണ്ടിലകൾ മാത്രമായി ചെടി നില്ക്കുകയാണെങ്കിൽ, കൃഷിശാസ്ത്രം അതിൽ എന്തോ തകരാറുണ്ടെന്നു് കണ്ട്, അതിനെ പരിഹരിക്കുവാൻ ശ്രമിക്കുന്നു. മനുഷ്യൻെറ കാര്യത്തിൽ, മനുഷ്യവികസനത്തിൻെറ ജൈവികവും മാനസികവുമായ ഭാഗങ്ങളിൽ മാത്രമേ നാം ഊന്നൽ കൊടുക്കുന്നുള്ളു.

പ്രസവിച്ചുവീഴുന്നൊരു ശിശുവിനു് മൂന്നോ നാലോ കിലോഗ്രാം തൂക്കമുണ്ടായിരിക്കും. അതു് പോഷക വസ്തുക്കൾ കഴിക്കുന്നു. അതിൻെറ വളർച്ച അഞ്ചു്, അമ്പതു്, പിന്നീട് നൂറു് കിലോഗ്രാമാവുന്നു. ഇതാണ് ശാരീരിക വളർച്ചയുടെ ആരോഗ്യകരമായ പരിധി, അതിലധികം അപകടമാണ്. പിന്നീടാണ് മാനസിക വികസനം വരുന്നതു്. പ്രസവസമയത്തു്, ശിശു തികച്ചും നിസ്സഹായനാണ്. പിന്നീട് നാം അതിൻെറ സാവധാനമെങ്കിലും അഭംഗുരമായ മാനസിക വളർച്ച കാണുന്നു. അതു് പരിസരത്തിൽ പിടിയുറപ്പിക്കുന്നു. ഇതു് സ്കൂളിലും, കോളേജിലും, സർവ്വകലാശാലയിലും തുടരുന്നു. അവസാനം അതു് ഒരു വലിയ ശാസ്ത്രജ്ഞനോ, സാങ്കേതിക വിദഗ്ധനോ ഭരണാധികാരിയോ ആവുന്നു. ഇതു് മനുഷ്യ വികസനത്തിൻെറ സാധരണമായ രണ്ടു് വശങ്ങളാണ് – ഭൌതികവും ബൌദ്ധികവും. പക്ഷെ മനുഷ്യവികസനത്തിൻെറ മുഴവൻ വ്യാപ്തിയും ഇവ ഉൾക്കൊള്ളുന്നില്ല. സുപ്രധാനമായ ആത്മീയവികസനമെന്ന മൂന്നാമതൊരു വശത്തെ ഇവ വിട്ടുകളയുന്നു; ഇതു് വ്യക്തിത്വത്തിലേക്കുള്ള വളർച്ചയാണ്. ഒരാൾ തൻെറ ജൈവികഘടനയ്ക്കുള്ളിൽ പരിമിതപ്പെട്ടിരിക്കയാണെങ്കിലും, ആ ഘടന വേറൊന്നിൽ പ്രവേശിക്കുക എന്നതു് സാദ്ധ്യമല്ലെങ്കിലും, അയാൾ ആത്മീയമായി വിക

സനം പ്രാപിച്ചിട്ടുണ്ടെങ്കിൽ, അയാളുടെ ഹൃദയത്തിനും മനസ്സിനും മററു് ലക്ഷക്കണക്കായ ആളുകളിൽ പ്രവേശിക്കാം. സ്നേഹിക്കാനും അനുതപിക്കാനുമുള്ള കഴിവു് ഇതാണു്. ഇതിൽക്കൂടിയാണു് അപ്പ ണവും സേവനവും ഉയന്നുവരുന്നതു്. അദൃശ്യമായ ആത്മീയവളച്ച യിൽക്കൂടെയാണു് ഇതു് പ്രകടിതമാവുന്നതു്. നമ്മുടെ കുട്ടികളുടെ ശാരീരികമായും മാനസികമായും ഉള്ള വളച്ച നാം ഉറപ്പുവരുത്തേണ്ട താണു്, ഇതോടുകൂടി ആത്മീയവളച്ചയും ഉണ്ടാവണം; എന്നാൽ മാത്രമേ ആന്തരികസമാധാനവും മററുള്ളവരുമായുള്ള ബന്ധങ്ങളി ലുള്ള സംതൃപ്തിയും കിട്ടുകയുള്ളു. അപ്പോഠം മാത്രമേ അവർ ബില്ല്യ യേഡു് പന്തുകളെപ്പോലെ, പരസ്പരം തട്ടിമുട്ടി കഴിയാതിരിക്കു.

ഇവിടെ മാനവികശ്രേഷ്ഠതയുടെ വേരു് കാണാം – വിശേഷ വ്യക്തിത്വത്തിലേക്കു് ഉയന്നിട്ടുള്ള ഒരു മനുഷ്യൻ ഈ തലത്തിലെത്തു മ്പോഠം, നിങ്ങഠം ചെയ്യുന്നതിനെല്ലാം ശ്രേഷ്ഠതയുടെ മുദ്ര കാണാം. ഒരു ജോലിക്കാരൻ എന്ന നിലയിൽ നിങ്ങഠം സത്യസന്ധനാവും; കായ്യക്ഷമതയുള്ള ആളാവും; മററുള്ളവരുമായി ഒത്തുചേന്നു ജോലി ചെയ്യാൻ കഴിവുള്ളവനാവും; ഓരോ ജോലിയേയും സേവനമാക്കാൻ നിങ്ങഠംക്കു് കഴിയും. ഇതെല്ലാം നൈസഗ്ഗികമായും അയത്നലളി തമായും നിങ്ങഠംക്കു കൈവരും. നിങ്ങളുടെ ആത്മീയവളച്ചയുടെയും ആന്തരീകമായ ആത്മീയ ചൈതന്യത്തിൽ നിന്നു് ശക്തിലഭ്യമാ ക്കാനുള്ള നിങ്ങളുടെ കഴിവും കാരണം. ഇങ്ങനെ മാനവിക വൈ ശിഷ്ട്യം എന്ന സങ്കല്പത്തിൻെറ പിന്നിൽ നില്ക്കുന്നതു് മനുഷ്യൻെറ ആത്മീയമായ വളച്ച എന്നാശയമാണു്. സ്വാത്ഥിയും സ്വന്തം താല്പയ്യത്തിൽമാത്രം ശ്രദ്ധിക്കുകയും കഠിനമായ അദ്ധ്വാനം ചെയ്യുയും ചെയ്യുന്ന ഒരാഠം ധാരാളം പണം സമ്പാദിക്കുമ്പോഠം, വിശിഷ്ടനെന്നു വിളിക്കപ്പെടാറുണ്ടു്; പക്ഷെ ഇതു് വൈശിഷ്ട്യത്തിൻെറ ഇടുങ്ങി യൊരു സങ്കല്പമാണു്. ഒന്നുംചെയ്യാത്ത ആളുടെ യാതൊരു വൈശി ഷ്ട്യവുമില്ലാത്ത നിലയേക്കാഠം മെച്ചം എന്നുമാത്രം!

നിങ്ങഠം ധാരാളം പണം സമ്പാദിച്ചിട്ടുണ്ടാവാം; നിങ്ങഠം ഉയന്ന ഭരണപരമോ രാഷ്ട്രീയമൊ ആയ അധികാരങ്ങഠം കൈകാര്യം ചെയ്യുന്നുണ്ടാവാം; നിങ്ങഠംക്കു് ഊജ്ജസ്വലമായ മാനസികശക്തി ഉണ്ടായിരിക്കാം – പക്ഷെ ഇതെല്ലാം, അവയുടെമാത്രം നിലയിൽ നിന്നു് നോക്കിയാൽ, വേറെ ആക്കും ഗുണകരമല്ല. അതിനാൽ അവയ്ക്കു യാതൊരു വൈശിഷ്ട്യവുമില്ല; മുരടിച്ച മനുഷ്യവികസന ത്തിൽപ്പെട്ടതാണു് അവയെല്ലാം. മററുള്ളവരെ ഗുണകരമായ വിധ ത്തിൽ ബാധിക്കുമ്പോഠം മാത്രമേ അവയ്ക്കു് സ്വാതന്ത്ര്യമായ വളച്ചയു ടെയും വൈശിഷ്ട്യത്തിൻെറയും മുദ്ര കിട്ടുകയുള്ളു. മനുഷ്യോന്മുഖമായ

പ്രചോദനം, മനുഷ്യസന്നിവേശത്തിൽ മാനവികമായി പ്രതികരിക്കാനുള്ള മനഃസ്ഥിതിയില്ലെങ്കിൽ മനുഷ്യജീവിതം കൊണ്ടെന്തുഫലം? അതുകൊണ്ടാണ്, നേരത്തെ ഉദ്ധരിച്ചപോലെ വിവേകാനന്ദൻ പറഞ്ഞതു് മററുള്ളവർക്കു് വേണ്ടി ജീവിക്കുന്നവർ ജീവിക്കുന്നു; അപരർ നിർജ്ജീവരാണ് എന്നു്. ഇതു ശരിയാണെങ്കിൽ, സ്വാതന്ത്ര്യലബ്ധിക്കു ശേഷം നാം വളരെ അധികം നിർജ്ജീവരെ ഉണ്ടാക്കി വിട്ടിട്ടുണ്ടു്; വളരെ ചുരുക്കം ജീവിക്കുന്നവരേയും. രണ്ടാമത്തെ തരത്തിലുള്ള കൂടുതൽ ആളുകളെ ഉണ്ടാക്കുകയാണ് നമ്മുടെ കൃത്യം – മററുള്ളവരോടു സജീവമായ പരിഗണനയുള്ളവരും, ഇങ്ങനെ തന്നത്താൻ ചോദിക്കുന്നവരും ഇന്നത്തെ പരിതഃസ്ഥിതിയിൽ എങ്ങനെയാണ് സ്വന്തം താല്പര്യത്തിൽമാത്രം മുഴുകി ജീവിക്കുക ? ഈ മനോഭാവം സുപ്രധാനമാണ്; എന്തുകൊണ്ടെന്നാൽ എല്ലാ രംഗങ്ങളിലും വൈശിഷ്ട്യം ഉണ്ടാക്കുന്നതു് അതാണ്.

## 10 മഹാത്മാവും അല്പാത്മാവും

നമ്മുടെ മഹാനായ ദേശീയനേതാവും, രാഷ്ട്രപിതാവുമായ ഗാന്ധിജിക്കു് നാം സ്നേഹാദരങ്ങളോടെ നല്കിയിട്ടുള്ളൊരു പദവിയുണ്ടു് – മഹാത്മാ അതൊരു സുന്ദരമായ സംസ്കൃതപദമാണ്; അർത്ഥപൂർണ്ണമായൊരു ദേശീയപട്ടവും, ഇതു് സർക്കാർ കൊടുത്തതല്ല; ജനങ്ങൾ നല്കിയതാണ്. പത്മശ്രീ പത്മഭൂഷൺ മുതലായ ആഡംബരപ്പേരുകൾ സർക്കാർ കൊടുക്കുന്നുണ്ടു് പക്ഷെ ഗാന്ധിജിക്കു് മഹാത്മാ എന്ന പേർ നല്കിയതു്, ഏററവും ഉയന്ന വൈശിഷ്ട്യത്തെ സൂചിപ്പിക്കുന്നൊരു സത്യപ്രസ്താവനയാണ്. എന്താണിതിൻെറ അർത്ഥം ? മഹാ എന്നും ആത്മാ എന്നുമുള്ള രണ്ടു പദങ്ങളുടെ സങ്കലനമാണതു് മഹത്തായ ആത്മാവു് ഇതിൻെറ വിപരീതമെന്താണ് ? അല്പാത്മാ ക്ഷുദ്രമായ ആത്മാവോടുകൂടിയ ആൾ. ഇവിടെ അല്പ എന്നതിൻെറ വിവക്ഷ എന്താണ് ? അയാളുടെ ആത്മാവു് തൻെറ ചർമ്മത്തിനുള്ളിൽ ജൈവിക ഘടനയിൽ സ്വത്വത്തിൻെറ ബന്ധനസ്ഥനായ്ക്കിടക്കയാണെന്നു് അതിനു് മററുള്ളവരോടു് അനുതപിക്കാനോ പ്രതികരിക്കാനോ സാദ്ധ്യമല്ല. തൻകാര്യവ്യഗ്രതയിലാണ്ടുകിടക്കുന്ന എല്ലാവരുടെയും സ്ഥിതി ഇതാണ്. മഹാത്മാവായ ആൾ തൻെറ ജൈവികപരിമിതികളിൽ നിന്നു് ഉയരുകയും, സമൂഹത്തിലെ ജനലക്ഷങ്ങളോടു് ഏകതാഭാവം അനുഭവിക്കുകയും ചെയ്യുന്നു. അവനവൻെറ അല്പാത്മാവിനെ ത്യജിക്കുവാനും അവനവൻെറ ശക്തിക്കനുസരിച്ചു് മഹാത്മാവാകുവാനും ഓരോരുത്തനും ആഗ്രഹിക്കുകയും ശ്രമിക്കുകയും വേണം. ഒരു മഹാത്മാവിനു് ഒരു രാഷ്ട്രത്തെ മഹത്താക്കുവാൻ സാദ്ധ്യമല്ല; ശൈശവം മുതൽ തന്നെ ഇടുങ്ങിയ അഹം

ബോധത്തിൽനിന്ന് വ്യക്തിത്വത്തിലേയ്ക്കുമുള്ള മനുഷ്യവികസന ത്തിൻെറ ആദ്യത്തെ പടികാം കടന്ന് അല്പാത്മാവിൻെറ നിലയിൽ നിന്ന് മഹാത്മാവിൻെറ നിലയിലേയ്ക്ക് മനുഷ്യവൈശിഷ്ട്യ ത്തിൻെറ രാജപാതയിൽക്കൂടി മുന്നോട്ട നീങ്ങുന്ന ലക്ഷോപലക്ഷം ആളുകളുടെ സഹായം ഇതിന്നാവശ്യമാണ്. ഈ സന്ദേശമാണ് കഴിഞ്ഞ മൂവായിരം വഷങ്ങളായി നമ്മുടെ പൌരാണിക ഉപനിഷ ത്തുകളിൽ ഒന്നായ കഠോപനിഷത്ത് മനുഷ്യവഗ്ഗത്തിന് നല്കിയിട്ട ള്ളത്. ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത! എഴുന്നേല്ക്കു വിൻ! ഉണരുവിൻ! ലക്ഷ്യം പ്രാപിക്കുന്നതുവരെ വിശ്രമിക്കാതിരി ക്കുവിൻ!

ഇവിടെ നാം, നമ്മുടെ പൌരാണിക ഉപനിഷത്തുകളിൽ വിവ രിച്ചിട്ടുള്ള വേദാന്തമെന്ന് മഹത്തായ യുക്ത്യനുസൃതവും സാവ്വജനീന വുമായ മനുഷ്യവികസനത്തിൻെറ തത്ത്വസംഹിതയെ ഉദ്ധരിക്കുക യാണ്. ഈ തത്ത്വസംഹിത, ഇരുപതാം ശതാബ്ദത്തിലെ ജീവശാസ്ത്ര ത്തിൽ പ്രതിധ്വനികളുയത്തുന്നുണ്ട്; ഇതനുസരിച്ച്, മനുഷ്യതലത്തി ലുള്ള പരിണാമ പ്രക്രിയ, ജൈവികമല്ലാതായി മാനസിക – സാമൂ ഹികതലത്തിലേയ്ക്കുയന്നിരിക്കയാണ്. കോശത്തിൽനിന്ന് മനു ഷ്യൻവരെ, തുടച്ചയായ ജൈവികപരിണാമമുണ്ടായിട്ടുണ്ട്; ഇതിൽ, ജീവിതം നിലനിത്തിക്കൊണ്ടു പോവാൻ തുടച്ചയായി വന്ന ജാതികാം, പുതിയ അവയവങ്ങാം വികസിപ്പിച്ചെടുത്തു. അവസാ നം പ്രകൃതി മനുഷ്യനെ വളത്തിയെടുത്തു; മസ്തിഷ്കം എന്ന അദ്ഭുതക രമായ അവയവത്തോടു കൂടിയൊരു ജീവി. വിവിധോപയോഗക്ഷമ മായ ഈ മസ്തിഷ്കത്തെ ഉപയോഗിച്ച് മനുഷ്യന് ആവശ്യമുള്ള ഏത വയവവും ഉണ്ടാക്കാം. മററ് ജീവികളെപ്പോലെ മനുഷ്യന് പ്രകൃതി യുടെ സഹായം ആവശ്യമില്ല. ഉദാഹരണത്തിന്, പറക്കുവാനാ യിട്ട്, പ്രകൃതി നമുക്ക് രണ്ട് ചിറകുകാം മുളപ്പിച്ചു തരേണ്ടതില്ല. അതിനേക്കാാം എത്രയോ ശക്തമായ ചിറകുകളും ജററ് വിമാനങ്ങ ളെപ്പോലെയുള്ള ഉപകരണങ്ങളും നമ്മുടെ മസ്തിഷ്കത്തെ ഉപയോഗി ച്ച് നമുക്കുണ്ടാക്കാം. അതുകൊണ്ട് ജീവശാസ്ത്രം നമ്മോട് പറയുന്നു – മനുഷ്യതലത്തിലുള്ള പരിണാമം ജൈവികമല്ലാതായിട്ടുണ്ട്, അതു അതിലും ഉയന്ന ഒരു തലത്തിലെത്തിയിരിക്കയാണ്. ആ തലത്തെ മാനസിക – സാമൂഹിക പരിണാമം എന്നു വിളിക്കാവുന്നതാണ്. അത്യന്തം അത്ഥവത്തായൊരു പദപ്രയോഗമാണിത്. കഴിഞ്ഞ ഇരു പത്, ഇരുപത്തഞ്ച് വഷങ്ങാംക്കു മുമ്പു മാത്രമാണ് ഈ പദത്തെ ഉപയോഗിച്ചു തുടങ്ങിയത്. ഇതിൻെറ അത്ഥത്തെ ഇങ്ങനെ വിവ രിക്കാം. മനുഷ്യപൂവ്വജീവികളിൽ ജൈവഘടനയിൽ ബന്ധിക്ക പ്പെട്ടിട്ടുള്ള ജീവചൈതന്യത്തിന്, ആ ബന്ധത്തിൽനിന്ന് വേർ

പെട്ടു്, അനന്തമായി വികസിക്കുകയും, അതു വഴി, സമൂഹത്തിലെ മററംഗങ്ങളുമായി സ്നേഹത്തിലും, സഹാനുഭൂതിയിലും ബന്ധപ്പെടുകയും ചെയ്യാം. ഈ വികസനത്തിനു് അതിരില്ല; എന്തുകൊണ്ടെന്നാൽ അതു് ആത്മീയമാനത്തിലുള്ള വളച്ചയാണു്. ശാരീരികവളച്ചയ്ക്കു് അതിരുണ്ടു്; മാനസികവളച്ചക്കും അതുപോലെതന്നെ; പക്ഷെ ആത്മീയ വികസനത്തിനു് യാതൊരതിത്തിയുമില്ല. ഇങ്ങനെയാണു് ഗാന്ധിജി ഒരു മഹാത്മാവായതു്; അദ്ദേഹം ഭാരതത്തിലെ ജനങ്ങളുമായി മാത്രമല്ല, മററു രാജ്യങ്ങളിലെ ജനങ്ങളുമായും ഒന്നായി മഹാത്മാവെന്നു് വിളിക്കപ്പെട്ടിട്ടു് പോലും, താൻ ആ മാഗ്ഗത്തിൽ സഞ്ചരിച്ചു തുടങ്ങിയിട്ടേയുള്ളവെന്നും, ലക്ഷ്യമെത്തിക്കഴിഞ്ഞിട്ടില്ലെന്നും ഗാന്ധിജി അറിയുകയും പറയുകയും ചെയ്തു. യഥാത്ഥവും പൂണ്ണവുമായ മഹാത്മഭാവമാണു് മാനസിക — സാമൂഹികപരിണാമത്തിൻെറ ലക്ഷ്യം. ഓരോ ശിശുവും പ്രകൃതിയാൽ ഇതിനു് സജ്ജീകരിക്കപ്പെട്ടിട്ടുണ്ടെന്നു് മാത്രമല്ല, ആ മാഗ്ഗത്തിൽക്കൂടി സഞ്ചരിച്ചു് പൂണ്ണവളച്ച കൈവരിക്കുവാനുള്ള – മഹാത്മാപദത്തിലെത്തുവാനുള്ള – ജന്മാവകാശവും ഏവക്കുമുണ്ടു്. സകലജീവികളുടേയും അന്തര്യാമിയായ ദൈവത്തിനു് ഉപനിഷത്തുകറം കൊടുത്തിട്ടുള്ള ഒരു പേർ ഇതു തന്നെയാണു്. മഹാത്മാ (ശ്വേതാശ്വതരോപനിഷത്, 4. 17).

'ഏഷ ദേവോ വിശ്വകമ്മാ മഹാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
ഹൃദാ മനീഷാ മനസാഭിക്ലപ്തോ
യ ഏതദ് വിദുരമൃതാസ്തേ ഭവന്തി.

'വിശ്വത്തിൻെറ സൃഷ്ടികത്താവും വിശ്വവ്യാപിയും പ്രകാശസ്വരൂപനുമായ ഈ ആത്മാവു് നിത്യവും ജനങ്ങളുടെ ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നു. മനസ്സിനെ നിയന്ത്രിക്കുന്നതും ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നതുമായ ബുദ്ധികൊണ്ടു് മനനരൂപമായ സമൃഗ് ദശനത്താൽ അതു് സാക്ഷാത്കരിക്കപ്പെടുന്നു. ഇതറിയുന്നവർ മരണരഹിതരായിത്തീരുന്നു.'

## 11 മനുഷ്യൻ മാനസികമായി പക്വതസിദ്ധിച്ചവനും അല്ലാത്തവനും

മനുഷ്യവികാസത്തെപ്പററിയ ഈ സങ്കല്പത്തെ സൂചിപ്പിക്കുവാൻ സംസ്കൃതത്തിൽ ഭംഗിയേറിയൊരു പദമുണ്ടു്– ആത്മവികാസം അഥവാ വ്യക്തിവികാസം. ഒരു ശിശുവളരണം വികസിക്കണം, എന്തൊരു സുന്ദരമായ ആശയം. മൊട്ടു് തുറന്നു് പൂവാകണം. ഇതാണു് സംസ്കൃതത്തിലെ വികാസം. വ്യക്തിത്വം സ്വത്വം പുതുതായി ജന്മംകൊണ്ട ഒരു ശിശുവിനു് ലഭിക്കേണ്ട

ആദ്യത്തെ വികാസമാണിതു്. അമ്മയുടെ ഗർഭപാത്രത്തിലിരിക്കു മ്പോരം അതിനു് വ്യക്തിത്വമില്ല; അതു് അമ്മയുടെ ഒരു ഭാഗമാണു്. ജനിച്ച ഉടനെ അതിനു് ശാരീരികമായൊരു വ്യക്തിത്വം ലഭിക്കുന്നു. പിന്നീടു്, ക്രമത്തിൽ, അതു് ഒരു മാനസികവ്യക്തിത്വം വളർത്തിയെ ടുക്കുന്നു. വളർച്ചയുടെ അടുത്തഘട്ടത്തിൽ, ഉത്തരവാദബോധത്താൽ ശക്തമാക്കപ്പെട്ട സ്വാതന്ത്ര്യ ബോധമുള്ളൊരാളെയാണു് നാം കാണു ന്നതു്. ഈ രണ്ടാം ഘട്ടത്തിലാണു് അതിൻെറ ആത്മീയവികാസം വ്യക്തമായും ആരംഭിക്കുന്നതു്. അയാരം അപ്പോരം ഒരു വികസിത വ്യക്തിയായിത്തീരുന്നു–അതായതു്, വിശേഷവ്യക്തിത്വമുള്ളൊരാരം. ഈ ഘട്ടത്തിൽ, അന്യരോടു് ആഴത്തിലുള്ളൊരു പരിഗണന അയാളുടെ നൈസർഗ്ഗികമായൊരു സ്വഭാവവിശേഷമായിത്തീരുന്നു. മാനുഷികപരിഗണനയും സാമൂഹിക ചുമതലാബോധവും മാനസിക പരിണിതയുടെ യഥാർത്ഥ ചിഹ്നങ്ങളാണു്. ഇത്തരമൊരു മനസ്സിനു മാത്രമേ ചുമതലാബോധമുണ്ടാവുകയുള്ളു. ശിശുക്കരംക്കു് ഈ ബോധ മില്ല. ദേഷ്യംവന്നാൽ അവർ കപ്പും അടിപ്പാത്രവും ഉടയ്ക്കും. പുതിയ കപ്പു് വാങ്ങേണ്ട ഉത്തരവാദിത്വം അവക്കില്ല. അതുപോലെ വെറും വ്യക്തിത്വത്തിൻെറ ഘട്ടത്തിൽ മനുഷ്യൻഉത്തരവാദബോധമില്ലാതെ പെരുമാറിയേയ്ക്കാം. പക്വതയിലേയ്ക്കു് അവർ ഉയന്നിട്ടില്ല: എന്തു കൊണ്ടെന്നാൽ അവരുടെ വ്യക്തിത്വം ഇനിയും പ്രബുദ്ധമായിട്ടില്ല.

ഇന്നത്തെ ഭാരതത്തിൽ ശാരീരികമായി പക്വത വന്നവരാണെ ങ്കിലും, മാനസികമായി പക്വമതികളല്ലാത്തവരും വിശേഷവ്യക്തി ത്വമില്ലാത്തവരും ചുമതലാബോധം കാണിക്കാത്തവരുമായ അന വധി പേരുണ്ടു്. ശാരീരികമായ പക്വത ഉണ്ടായിട്ടും മാനസികമായ പക്വതയില്ലായ്മ – പ്രത്യേകിച്ചും നമ്മുടെ അഭ്യസ്തവിദ്യരുടെ ഇട യിൽ – നമ്മുടെ നാട്ടിൻെറ ഇന്നത്തെ ദൌർഭാഗ്യങ്ങളിലൊന്നാണു്. 1897ൽ മദിരാശിയിൽ ചെയ്ത ഒരു പ്രസംഗത്തിൽ സ്വാമി വിവേ കാനന്ദൻ ഇത്തരമാളുകളെ മീശവെച്ച കുഞ്ഞുങ്ങരം എന്നു് വിളിക്കുയു ണ്ടായി. ഇതുകൊണ്ടാണു് ഇന്നു് ജീവിതത്തിൻെറ മിക്കതുറകളിലും മാനുഷികമായ വൈശിഷ്ട്യം ഇല്ലാതിരിക്കുന്നതു്. ഒന്നുംതന്നെ നല്ല രീതിയിൽ ചെയ്യപ്പെടുന്നില്ല. ഒരു ഗവമ്മേണ്ടുവകുപ്പിൽ ജോലിചെയ്യു ന്നൊരു ആഫീസറോ ഗുമസ്തനോ ഈ വിധം കഷ്ടപ്പെട്ടു ജീവിക്കുന്ന എത്രയോ നാട്ടുകാരുടെ ക്ഷേമം ആ ആഫീസറുടെയോ ഗുമസ്തൻെറ യൊ പണിയെ ആശ്രയിച്ചിരിക്കുന്നു. ഇവർ മാനവികവീക്ഷണമുള്ള പക്വമതികളാണെങ്കിൽ, മുമ്പിൽ കിടക്കുന്ന ഫയലുകളിൽ നിന്നുയ രുന്ന സഹായത്തിനുള്ള മുറവിളികളോടു് പ്രതികരിക്കും. ഈ പക്വത ലഭിക്കാത്തവരാണെങ്കിലോ മനുഷ്യോചിതമായ പ്രതികരണ മില്ലാതെ അവർ ജോലിയിൽ അലസരാവുകയും, നാട്ടിൻെറ പുരോ

ഗതിക്ക് തടസ്സമാവുകയും ചെയ്യും. സചിവാലയങ്ങളിൽ പ്രസംഗിക്കുമ്പോൾ ഞാൻ ഉദ്യോഗസ്ഥന്മാരുടെ മനുഷ്യോചിതമായ പ്രതികരണത്തെപ്പററി പറയാറുണ്ട്: 'എൻെറ മുൻപിൽ അനവധി ഫയലുകൾ കിടക്കുന്നുണ്ട്: അവയെ പരിശോധിക്കുമ്പോൾ ജനലക്ഷങ്ങളിൽ നിന്ന് സഹായത്തിനുവേണ്ടി ഉയരുന്ന രോദനങ്ങളാണ് ഞാൻ കേൾക്കുന്നത്. ഈ ഫയലുകളിൽ എത്രയും വേഗം തീരുമാനമെടുത്താൽ അത്രത്തോളം അവക്ക് ആശ്വാസം കിട്ടും' എന്ന്.

ഭാവനാപൂർണ്ണമായ സഹാനുഭൂതിയെന്ന് ഞാൻ നാമനിർണ്ണയം ചെയ്തിട്ടുള്ള ഒരു പുതിയ ഗുണവിശേഷത്തിൻെറ ഫലമാണ് ഈ പ്രതികരണം. സുന്ദരമായൊരാശയമാണിത്. കഷ്ടപ്പെട്ടുകൊണ്ട് മുന്നിൽത്തന്നെ നില്ക്കുന്ന ആളുകളോടുള്ള സഹതാപം ഒരു സാധാരണ മനുഷ്യഗുണമാണ്. പക്ഷെ കഷ്ടപ്പെടുന്നആൾ ദൂരെയായിരിക്കുകയും, ഇതിനെ ഒരു ഫയലിൽക്കൂടി മനസ്സിലാക്കി താമസംവിനാ അതിനോട് പ്രതികരിക്കുകയും വേണമെങ്കിൽ, കൂടുതൽ മഹത്തായൊരു ഗുണം ആവശ്യമാണ് – അതാണ് ഭാവനാപൂർണ്ണമായ സഹാനുഭൂതി. ദൂരെയുള്ള ഒരു പ്രശ്നത്തോടോ വ്യക്തിയോടോ ഭാവനയിൽക്കൂടി താദാത്മ്യം പ്രാപിക്കുകയും അനുഭാവപൂർവ്വം പ്രതികരിക്കയും ചെയ്യുമ്പോൾ അയാൾക്ക് തോന്നും. 'ഞാൻ അധികാരത്തിൻെറ ഈ കസേരയിൽ ഇരിക്കുന്നുണ്ട്. ഈ മനുഷ്യപ്രശ്നത്തെ കഴിയുംവേഗം പരിഹരിക്കുവാൻ സഹതാപപൂർവ്വം വേണ്ടതുചെയ്യാം.' ഈ വിധമുള്ള ചിന്തയുംപ്രതികരണവും മാനവിക വൈശിഷ്ട്യത്തിൻെറ ഒരു പ്രധാന ഭാവമാണ്; മനുഷ്യപ്രശ്നങ്ങളോട് ഇത്തരത്തിൽ പ്രതികരിക്കുവാനുള്ള കഴിവ് ഒരാത്മീയ ഗുണമാണ്.

ഇവിടെ ആത്മീയമെന്ന പദം ഉപയോഗിക്കുന്നത് നിശ്ചലമായ മതപരമെന്ന അർത്ഥത്തിലല്ല. അമ്പലങ്ങളിലും പള്ളികളിലും പോവുകയും ഹൃദയത്തിൽ തിന്മ വെച്ചുകൊണ്ടിരിക്കയും ചെയ്യുന്ന ധാരാളം ആളുകൾ നമ്മുടെ ഇടയിലുണ്ട്. അമ്പലങ്ങളിലും പള്ളികളിലും പോകാതിരിക്കുകയും ഉത്തമമനുഷ്യരായിരിക്കയും ചെയ്യുന്നവരുമുണ്ട്. യഥാർത്ഥമതത്തിലെ പ്രശ്നം ആചാരാനുഷ്ഠാനങ്ങൾ മുറപോലെ നടത്തുന്നുണ്ടോ എന്നതല്ല; ആത്മീയമായി വളർന്നിട്ടുണ്ടോ എന്നതാണ്. ഇതാണ് നമ്മുടെ പുണ്യാത്മാക്കളെല്ലാം നമ്മെ പഠിപ്പിച്ചിട്ടുള്ളത്. നാലു് ശതബ്ദങ്ങളോളം നമ്മെ ഭക്തിപരവശരാക്കീട്ടുള്ള ഭക്തശിരോമണിയായ മീരാബായ്, തൻെറ പ്രസിദ്ധമായൊരു ഗാനത്തിൽ ഈ സത്യത്തെ ഉദ്ഘോഷിച്ചു പാടുന്നു:

സാധൻ കർണാ ചാഹിയെ മനവ, ഭജൻ കർനാ ചായ്,
പ്രേം ലഗാനാ ചാഹിയെ മനവ, പ്രീത് കർന്നാ ചായ്.

നിത് നഹാൻസേ ഹരി മിലേ തോ ജൽ ജന്തു ഹോയ്
ഫൽ മൂൽ ഖാകേ ഹരി മിലേ തോ ബാദർ ബന്ദരായ്.
തുളസീ പൂജൻ സേ ഹരി മിലേ തോ മേ പൂജൂ് തുളസിത്സാട്ട്;
പഥർ പൂജൻ സേ ഹരി മിലേ തോ മേ പൂജും പഹാഡ്;
തിരൻ ഭഖൻ സേ ഹരി മിലേ തോ ബഹുത് മൃഗീ അജാ;
സ്ത്രീ ഛോഡൻ സേ ഹരി മിലേ തോ ബഹുത് രഹേ
ഹൈ ഖോജാ
ധൂത് പിനേ സേ ഹരി മിലേ തോ ബഹുത് വത്സാ ബാലാ;
മീരാ കഹേ വിനാ പ്രേമ്സേ നഹി മിലേ നന്ദലാലാ!.

മനമേ ആത്മീയ വികാസം ലഭ്യമാവണമെങ്കിൽ, ഭജന ചെയ്യണം; മനുഷ്യനെ സ്നേഹിക്കുകയും, അന്യർക്ക് ഹിതമായതു് ചെയ്യുകയും വേണം.

പുണ്യനദികളിൽ ദിവസേന സ്നാനംചെയ്യുന്നതുകൊണ്ടു്, എല്ലാ മനുഷ്യഹൃദയങ്ങളിലുമുള്ള ഹരിയെ പ്രാപിക്കാമെന്നുണ്ടെങ്കിൽ, ഞാൻ മത്സ്യമായിക്കൊള്ളാം; ഫലങ്ങളും മൂലങ്ങളും ഭക്ഷിച്ചാൽ, ഹരിയെ പ്രാപിക്കാമെങ്കിൽ, ഞാൻ വാനരനായിക്കൊള്ളാം.

തുളസിച്ചെടിയെ പൂജിച്ചതുകൊണ്ടു് ഹരിയെ പ്രാപിക്കാമെങ്കിൽ, ഒരു തുളസീവനത്തെത്തന്നെ ഞാൻ പൂജിക്കാം. ഒരു കല്ലിനെ പൂജിച്ചതുകൊണ്ടു് ഹരിയെ പ്രാപിക്കാമെങ്കിൽ, ഞാൻ ഒരു പർവ്വതത്തെത്തന്നെ പൂജിക്കാം.

പുല്ലു് തിന്നതുകൊണ്ടു് ഹരിയെ പ്രാപിക്കാമെങ്കിൽ, ധാരാളം മാനുകൾ എങ്ങുമുണ്ടല്ലോ. ലിംഗബന്ധങ്ങളെ ത്യജിച്ചതുകൊണ്ടു് ഹരിയെ പ്രാപിക്കാമെങ്കിൽ, എത്രയോ നപുംസകങ്ങൾ ചുററുമുണ്ടു്.

പാലു കുടിച്ചതുകൊണ്ടു് ഹരിയെ പ്രാപിക്കാമെങ്കിൽ, എത്ര പശുക്കുട്ടികളാണു് ചുററുമുള്ളതു്. മീര പറയുന്നു, ശുദ്ധമായ സ്നേഹമില്ലെങ്കിൽ നന്ദന്റെ ഓമനയെ (ശ്രീകൃഷ്ണനെ) ആർക്കും പ്രാപിക്കുവാൻ സാധിക്കുകയില്ല.'

കബീറും ഗുരുനാനാക്കുമടക്കം, എല്ലാ പുണ്യാത്മാക്കളും ഈ ഭാഷതന്നെയാണുപയോഗിച്ചിട്ടുള്ളതു്. ഇന്നത്തെ പരിതഃസ്ഥിതിയിൽ, വ്യക്തിയുടെയും സമഷ്ടിയുടെയും വികസനവും സഫലീകരണവും ഉറപ്പു് വരുത്തുന്ന ഈ മഹത്തായ ആദർശത്തോടു് നാം ഫലപ്രദമായി പ്രതികരിക്കേണ്ടതാണു്.

ജീവിതം ഒരു ധാരയായിരിക്കണം. അമേരിക്കൻ മാനസിക ചികിത്സാവിദഗ്ദ്ധൻ അബ്രഹാം മാസ്ലോ രൂപംകൊടുത്ത സവിശേഷമായൊരു പദമാണു് ഞാൻ ഉപയോഗിക്കുന്നതു്. ആത്മ

സാക്ഷാല്ക്കരണം സാദ്ധ്യമാവുമ്പോൾ, ജീവിതം ഒരു സ്രോതസ്സാവും. ഈ രണ്ടു പദങ്ങളും മാനവികവൈശിഷ്ട്യത്തെപ്പററി ചച്ച്ചെയ്യു മ്പോൾ സംഗതമാണു്. നിങ്ങളുടെ ജീവിതത്തേയും പ്രവൃത്തിയേയും ആത്മസാക്ഷാത്കാരത്തിനുള്ള രംഗമാക്കുക. ശ്രദ്ധയില്ലാത്ത പ്രവൃത്തി യിൽക്കൂടിയോ, മൂഢമായ ജീവിതരീതിയിൽക്കൂടിയോ ഇതു് സാദ്ധ്യ മല്ല. ജീവിക്കുന്നതിലും പ്രവൃത്തിചെയ്യുന്നതിലും ആനന്ദമുണ്ടു്. പണ മുണ്ടാക്കാനുള്ള ഒരുപാധിമാത്രമല്ല ജീവിതം. പണമുണ്ടാക്കുക എന്നതു് മാത്രമല്ല ജീവിതത്തിന്റെ ലക്ഷ്യം; പണി എടുക്കുന്നേതിൽനിന്നു് കിട്ടാനുള്ളതു് പണം മാത്രമല്ലതാനും. അവനവന്റെ ജോലിയിൽക്കൂടി ജീവിതത്തെ സഫലീകരിക്കുന്നതിൽ അതുല്യമായൊരാനന്ദമുണ്ടു്. കുറെ വിദ്യാത്ഥികളെ പഠിപ്പിക്കുകയും, രാജ്യസ്നേഹത്തിന്റെ ആവേ ശവും സേവനമനഃസ്ഥിതിയും ഉത്തേജിപ്പിക്കുകയും ചെയ്യുന്നതിൽ അത്യധികം ആനന്ദം അനുഭവപ്പെടുന്ന ഒരദ്ധ്യാപകനു്, ഈ ആത്മ സാക്ഷാല്ക്കാരബോധം ഉണ്ടാവും, ജീവിതം ഒരു സ്രോതസ്സായി അയാൾക്കനുഭവപ്പെടും. യാതൊരു ഉത്സാഹവുമില്ലാതെ, ശമ്പളത്തിനു വേണ്ടി മാത്രം പഠിപ്പിക്കുന്ന ഒരദ്ധ്യാപകനു് കൂടുതൽ ശമ്പളം വേണമെന്നു മാത്രം ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്ന ഒരദ്ധ്യാപകനു്, പണി എടുക്കാതെ ശമ്പളം വാങ്ങുന്ന ഒരദ്ധ്യാപകനു് – ഈ അതുല്യ മായ അനുഭവം എങ്ങനെയുണ്ടാവാനാണു്? യന്ത്രത്തിന്േറതുമാതിരി യുള്ളൊരു ജീവിതമാണു് അതു്.

## 12 ഗീതയിലെ 'ബുദ്ധിയോഗ'ത്തിന്റെ സന്ദേശം.

മാനവികവൈശിഷ്ട്യത്തിന്റെ തത്ത്വസംഹിതയുടെയും മുകളിൽ വിവരിച്ച ആത്മസാക്ഷാല്ക്കാരം, ജീവിതധാര എന്നീ സങ്കല്പങ്ങളുടെ യും വെളിച്ചത്തിൽ, ജീവിതത്തിന്റെ എല്ലാതുറകളിലും, നമ്മുടെ ജനങ്ങളുടെ വീക്ഷണത്തിൽ സമൂലമായൊരു മാററം ഇന്നു് ആവശ്യ മായിരിക്കയാണു്. നിലപാടിൽ വേണ്ടതായൊരു മാററം മാത്രമാ ണിതു്. ഗീതയിൽ പലപ്പോഴും ഉപയോഗിച്ചിട്ടുള്ളൊരു പദമാണു് ബുദ്ധി, പ്രബുദ്ധമായ യുക്തി. ഗീതയുടെ മുഴവൻ സന്ദേശവും ബുദ്ധി യോഗമെന്നും യോഗബുദ്ധിയെന്നും അറിയപ്പെടുന്നുണ്ടു്. നിങ്ങളുടെ ബുദ്ധിയിൽനിന്നു് നിങ്ങളുടെ പ്രവൃത്തികളെല്ലാം ഉണ്ടായിവരട്ടെ എന്നു് ഗീത പറയുന്നു. സ്നേഹത്തിന്േറയും സഹാനുഭൂതിയുടെയും പ്രവാഹത്തിൽ ലക്ഷോപലക്ഷം ജനങ്ങളെ ഉൾക്കൊള്ളിക്കുവാൻ ബുദ്ധിക്കു് കഴിയും. ആരെയെങ്കിലും അനുഗ്രഹിക്കണമെന്നുണ്ടെങ്കിൽ, അവനു് താൻ ബുദ്ധി കൊടുക്കുന്നുവെന്നു് ശ്രീകൃഷ്ണൻ പറയുന്നു. 'ദദാമി ബുദ്ധിയോഗം തം, യേന മാം ഉപയാന്തി തേ' (ഗീത X 10). നമ്മുടെ മാനസിക ചൈതന്യത്തിൽനിന്നും ഇത്തരത്തിലുള്ള ബുദ്ധിയെ

വാരത്തേടുക്കണം. ബുദ്ധിയുടെ ഈ തലത്തിൽനിന്ന് ചെയ്യുന്ന കർമ്മങ്ങൾ വൈശിഷ്ട്യം നിറഞ്ഞവയായിരിക്കും.

ഐക്യരാഷ്ട്ര സംഘടനയുടെ മുൻ സെക്രട്ടറി ജനറൽ ഡോക്ടർ ദാഗ് ഹാമർഷീൽഡ്, തത്ത്വചിന്തയിൽ തല്പരനും ഗീതാപഠനത്തിൽ അതീവ തല്പരനുമായിരുന്നു; ഗീതയിലെ ബുദ്ധിയോഗത്തിന് ലോകത്തിൽ സമാധാനവും നീതിയും സ്ഥാപിക്കുവാൻ കഴിയുമെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ഒരു പ്രസംഗത്തിൽ, അതിലെ രണ്ടാമദ്ധ്യായത്തിലെ 51-ാം ശ്ലോകത്തെ അദ്ദേഹം ഉദ്ധരിക്കുകയും പ്രകീർത്തിക്കുകയും ചെയ്തു.

'ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ, ബുദ്ധൗ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ' ഫലത്തെ കൊതിച്ച് ചെയ്യുന്ന കർമ്മം, സമത്വബുദ്ധിയോടുകൂടി ചെയ്യുന്ന കർമ്മയോഗത്തിൽ നിന്ന് വളരെ അധികം നികൃഷ്ടമാണ്. അതുകൊണ്ട് ജ്ഞാനത്തെ രക്ഷാസ്ഥാനമായി വിചാരിച്ച് ചിത്ത ശുദ്ധിക്ക് വേണ്ടുന്ന സമത്വ ബുദ്ധിയെ ആശ്രയിച്ചാലും. ഫലം കാംക്ഷിച്ച് പ്രവർത്തിക്കുന്നവർ മനസ്സ ശുദ്ധമാകാത്തതുകൊണ്ട് ആത്മതത്ത്വമറിയുന്നില്ല. അതിനാൽ അവർ കൃപണന്മാരാകുന്നു.'

തൻെറ പ്രത്യേക കർമ്മരംഗത്ത് എങ്ങനെ വൈശിഷ്ട്യം നേടാമെന്ന ചിന്ത ഇന്ന് നമ്മുടെ നാട്ടിൽ ഓരോരുത്തരുടെയും മനസ്സിൽ നിറഞ്ഞു നില്ക്കണം. ഏതെങ്കിലും ജോലിയിൽ ചേർന്നശേഷം, അതിൽ ഉയർന്ന നിലവാരം പുലർത്തുവാൻ ശ്രമിക്കണം. ഒരാൾ ഒരാസ്പത്രിയിൽ നഴ്സാണ്, വേറൊരാൾ ഒരു സ്കൂൾ അദ്ധ്യാപകനാണ്, മൂന്നാമതൊരാൾ ഒരു രാഷ്ട്രീയ പ്രവർത്തകനാണ്, നാലാമത്തെ ആൾ ഒരു ഭരണാധികാരിയാണ്, അഞ്ചാമത്തെ ആൾ ഒരു സാങ്കേതിക വിദഗ്ദ്ധനാണ്, ആറാമത്തെ ആൾ ഒരു സാധാരണ വീട്ടമ്മയാണ്. ഓരോ ആളും, അവനവൻെറ രംഗത്ത് വൈശിഷ്ട്യം നേടുവാൻ ഉദ്യമിക്കണം. ഇത് സാർവ്വജനീനമായ മതവും സാർവ്വജനീനമായ രാജനീതിയും ഒന്നിച്ചു ചേർന്നതാണ്; ഇത് എല്ലാവരേയും ഉദ്ദേശിച്ചു കൊണ്ടുള്ളതുമാണ്, വൈശിഷ്ട്യം നിലനിർത്തുന്ന രാഷ്ട്രത്തിനു മാത്രമേ മഹത്ത്വത്തിലേക്കുയരുവാൻ സാധിക്കയുള്ളൂ. ഇതിൽ വീഴ്ച വരുത്തുന്ന രാജ്യം അവികസിതമായി തുടരും. യുദ്ധാനന്തരം, ജപ്പാൻ നടപ്പിൽ വരുത്തിയിട്ടുള്ള വ്യാവസായിക മഹാദ്ഭുതത്തെ നാമെല്ലാം ബഹുമാനിക്കുന്നുണ്ട്. 1958-ൽ ജപ്പാനിലെ സർവ്വകലാശാലകളിൽ ഒരു പ്രസംഗപരമ്പര നടത്തുവാൻ ഞാൻ അവിടെപ്പോയിരുന്നു. ഹിരോഷിമയിൽ അണു ബോംബ് വീണ സ്ഥലത്തിനു സമീപമാണ് ഞാൻ താമസിച്ചത്, ജപ്പാനിലെ വ്യവസായങ്ങളിലും തുറമുഖങ്ങ

ളിലും ഉണ്ടായിട്ടുള്ള നാശം ഞാൻ കാണുകയുണ്ടായി. പക്ഷെ ചുരുങ്ങിയ ഇരുപതു വർഷങ്ങൾക്കുള്ളിൽ, ജപ്പാൻ, യുദ്ധത്തിൽ തകർന്ന അവിടത്തെ സാമ്പത്തിക മേഖലയെ പുനരുദ്ധരിച്ചു എന്നു മാത്രമല്ല; അമേരിക്കയെപ്പോലുള്ള ഏററവും വികസിതമായ രാജ്യങ്ങളോട് കിടപിടിക്കാൻ കരുത്തുള്ള സുശക്തമായൊരു വ്യാവസായിക രാഷ്ട്രമായിത്തീരുകയും ചെയ്തു. അമേരിക്ക ജപ്പാന്റെ മത്സരത്തെ ഭയപ്പെട്ടു തുടങ്ങിയിരിക്കയാണ്. ജപ്പാൻ നിരവധി വ്യാവസായികോല്പന്നങ്ങളെ അമേരിക്കൻ വിപണിയിലേയ്ക്ക് തള്ളിവിട്ടു കൊണ്ടിരിക്കയാണ്; ഇതിനോട് മത്സരിക്കുവാൻ അമേരിക്കയ്ക്ക് ബുദ്ധിമുട്ടായിത്തീർന്നിട്ടുണ്ട്. ജപ്പാനിലെ 10 കോടി ജനങ്ങൾ, വളരെ ചുരുക്കം പ്രകൃതിവിഭവങ്ങളുള്ള ഒരു ദ്വീപുസമൂഹത്തിൽ വസിച്ചുകൊണ്ട്, രാജ്യസ്നേഹത്തിന്റേയും കർമ്മശേഷിയുടേയും വൈശിഷ്ട്യം പ്രദർശിപ്പിച്ചിരിക്കയാണ്. ചെയ്യുന്നതെല്ലാം തന്നെ അവർ ഏററവും മെച്ചപ്പെട്ട രീതിയിൽ ചെയ്യുന്നു. അവരുടേയും രാഷ്ട്രത്തിന്റേയും നന്മക്കായിട്ടാണ് അവർ അദ്ധ്വാനിക്കുന്നത് എന്നാണവരുടെ വിശ്വാസം. ഈ മനഃസ്ഥിതി ഭാരതത്തിലും എല്ലാവരേയും ഉത്തേജിപ്പിക്കേണ്ടതാണ്.

## 13 മനുഷ്യനും അവന്റെ പ്രവൃത്തിയും

നമ്മുടെ മഹത്തായ രാഷ്ട്രത്തിലെ പൌരത്വത്തിന്റെ നന്മകളും ചാരുതകളും നാം ഉൾക്കൊള്ളണം. അതിന്റെ പ്രശ്നങ്ങളെ നമുക്കുള്ള വെല്ലുവിളികളായി കരുതണം. ശതാബ്ദങ്ങളോളമുള്ള ദാരിദ്ര്യം, അടിമത്തം, ചൂഷണം, സാമൂഹിക മുരടിപ്പ് എന്നിവ നമ്മുടെ രാജ്യത്തുണ്ടായിട്ടുണ്ട്. ആ അന്ധകാരമയമായ രാത്രി കഴിഞ്ഞു പോയിരിക്കുന്നു; സൂര്യൻ ഉദിച്ചു കഴിഞ്ഞു; നമുക്ക് രാഷ്ട്രീയ സ്വാതന്ത്ര്യം കൈവന്നിരിക്കയാണ്. എന്താണ് ഈ സ്വാതന്ത്ര്യത്തെക്കൊണ്ട് നാം ചെയ്യേണ്ടത്? ലക്ഷോപലക്ഷം വരുന്ന ദരിദ്രരും പാവപ്പെട്ടവരുമായ നമ്മുടെ നാട്ടുകാർക്ക് അതിനെ അർത്ഥവത്താക്കുന്നതെങ്ങനെ? നാം ഈ ചോദ്യം ഗൌരവമായിത്തന്നെ നമ്മോട് ചോദിക്കാറില്ല. ഈ സ്വാതന്ത്ര്യത്തെ നാം അനുഭവിക്കുകയും മററുള്ളവരുടെ കാര്യത്തെ നാം അവഗണിക്കയുമാണ് ചെയ്തിട്ടുള്ളത്. ഇംഗ്ലീഷിൽ ഒരു ചൊല്ലുണ്ട് 'ഞാനും എന്റേതും; ബാക്കിയുള്ളവരെ പിശാച് പിടിക്കട്ടെ'. നമ്മൾ പിശാചിനെ വിളിച്ചു; അതു് വന്നിട്ടുമുണ്ട്. ഇന്ന് നാം നാട്ടിൽ കാണുന്ന പ്രശ്നങ്ങൾ, നാം പിശാചിനെ ക്ഷണിക്കുകയും, സ്വഭാവവൈശിഷ്ട്യത്തെ അവഗണിക്കുകയും ചെയ്തതുകൊണ്ടുണ്ടായവയാണ്. ദേശീയമായതിനെ എല്ലാം നാം അവഗണിക്കുന്നു; സ്വന്തം ലാഭത്തിലും സുഖത്തിലും ആണ് നമ്മുടെ ശ്രദ്ധമുഴുവനും.

ഇതാണ് ഭാരതത്തിലെ ഇന്നത്തെ നിർഭാഗ്യം; വേറെ ഒരിടത്തും ഇത് ഇത്രത്തോളം ഞാൻ കണ്ടിട്ടില്ല. ഇവിടെ പൊതുസ്വത്ത് ആരുടേയും സ്വത്തല്ല, പൊതുകാര്യങ്ങൾ ആരുടേയും കാര്യങ്ങളുമല്ല. എൻെറ കാര്യങ്ങളിൽ എനിക്ക് പ്രത്യേകതാല്പര്യമാണ്. അതുകൊണ്ടാണ് പൊതുകെട്ടിടങ്ങൾ ശുചിയില്ലാതിരിക്കുന്നത്, പൊതുബസ്സുകളും വിദ്യുച്ഛക്തികേന്ദ്രങ്ങളും അററകുററപ്പണികൾ ചെയ്യാതെ കിടക്കുന്നത്; പൊതു'വെള്ളടാപ്പുകൾ' തുറന്നു കിടന്ന്, വെള്ളം നഷ്ടപ്പെട്ടു പോകുന്നത്; പൊതുകക്കൂസുകൾ വൃത്തിഹീനമായിരിക്കുന്നത്. ഇത്തരം തൻകാര്യവ്യഗ്രതയും പൊതുനന്മയോടുള്ള അവഗണനയും ഈ നാട്ടിൽ ദേശീയമായൊരു രോഗമായിത്തീർന്നിട്ടുണ്ട്. ഈ രോഗത്തെ അതിജീവിക്കുകയും, രാഷ്ട്രജീവിതത്തിൽനിന്ന് വിഷവസ്തുക്കളെ നീക്കിക്കളയുകയും വേണം. ഇപ്പോൾ ചെറിയ മനുഷ്യരായ നമ്മളിൽനിന്ന് വലിയ മനുഷ്യർ രൂപം കൊള്ളണം.

ഈ വിഷയം, അതായത്, മനുഷ്യനും അവൻെറ പ്രവൃത്തിയും എന്നത്, പലപ്പോഴും എൻെറ ചിന്തയിലേയ്ക്കു വരുമായിരുന്നു. ഉദാഹരണത്തിന്, ഞാൻ ഒരാപ്പീസിൽ ഗുമസ്തനായിട്ടോ ഒരു പള്ളിക്കൂടത്തിൽ അദ്ധ്യാപകനായിട്ടോ ജോലി ചെയ്യുന്നു. ഈ ജോലി പദവിക്ക് വിലകല്പിക്കുന്ന സമൂഹത്തിൻെറ ദൃഷ്ടിയിൽ വളരെ സാധാരണമായൊന്നാണ്. പക്ഷെ ഇതിനെ അസാധാരണമാക്കിക്കൂടെ? എൻെറ വ്യക്തിത്വത്തിൽക്കൂടെ ഈ പണിയെ മഹത്തായ ഒന്നാക്കാവുന്നതാണ്. ഞാൻ പറയാറുണ്ട് – ഗുമസ്തവേല ചെയ്യും, പക്ഷെ ഗുമസ്തൻെറ മനസ്സോടുകൂടിയല്ല, ഭാരതത്തിലെ ഒരു സ്വതന്ത്രപൌരൻെറ മനഃസ്ഥിതിയോടുകൂടി. ഒരല്പമനസ്സ് വലിയൊരു ജോലിയെ ചെറുതാക്കും; വലിയൊരു മനസ്സ് എല്ലാ ചെറിയ ജോലികളേയും വലിയവയാക്കും. ഒരു പണിയും ചെറുതോ വലിയതോ അല്ല; ജോലിക്കാരനാണ് പണിയെ വലുതോ ചെറുതോ ആക്കുന്നത്. അമ്പലത്തിൽ പൂജാരിയായി പണി എടുക്കുന്നത് ഉയന്ന ജോലിയായിട്ടാണ് പരിഗണിക്കപ്പെടുന്നത്, പക്ഷെ, സ്വഭാവ വൈശിഷ്ട്യമില്ലാത്തതിനാൽ, എത്ര പൂജാരികൾ ആ ജോലിയുടെ തരം താഴ്ത്തിയിട്ടുണ്ട്? തുണിനെയ്ത്ത്. താഴ്ന്ന ജോലിയായാണ് കരുതപ്പെടുന്നത്, പക്ഷെ കബീർ, തൻെറ സ്വഭാവമാഹാത്മ്യംകൊണ്ട് അതിനെ മഹത്ത്വത്തിലേയ്ക്ക് ഉയർത്തിയില്ലെ? എന്തൊരു സുന്ദരമായ സങ്കല്പം!

ജീവിതത്തിൻെറ ഓരോ തലത്തിലും, ജോലിയുടെ ഓരോ മേഖലയിലും, സ്വഭാവവൈശിഷ്ട്യം പ്രദർശിപ്പിക്കാവുന്നതാണ്. ഇന്ന് നമുക്ക് സ്വായത്തമാക്കേണ്ട ഏററവും വിലപിടിച്ച വൈശിഷ്ട്യം,

സേവനത്തിന്റേയും അപ്പണത്തിന്റേയും ഉത്തേജനമാണ്. ഇന്ന് നമ്മുടെ ജനങ്ങൾക്കിടയിൽ ഇവയുടെ അസാന്നിദ്ധ്യം ദയനീയമാണ്. ഏതൊരു ആഫീസിൽ പോയാലും, മരവിപ്പും അവഗണനയുമാണ്. ചുരുക്കം ചിലർ സ്വഭാവവൈശിഷ്ട്യമുള്ളവരാണ്; പക്ഷെ ഭൂരിപക്ഷവും ഈ കാര്യത്തിൽ നിർജ്ജീവരാണ്. ഫലമോ, എല്ലാ കാര്യങ്ങളും വളരെ സാവധാനമായി നീങ്ങുന്നു; എല്ലാ വികസനവും തടസ്സപ്പെടുന്നു. പ്രവൃത്തിയിൽ വൈശിഷ്ട്യം കാണിക്കുന്നതിൽ ശ്രദ്ധ ചെലുത്തി, ഈ ദയനീയസ്ഥിതിയെ മാററി എടുക്കേണ്ടതാണ്.

## 14 ജീവിതത്തിന്റെ രീതിയും നടത്തിപ്പും

ചില ദശാബ്ദങ്ങൾക്ക് മുമ്പ്, ഹാർവേർഡ് സർവ്വകലാശാലയിലെ ഒരു പ്രസിദ്ധ മനഃശാസ്ത്രതത്വജ്ഞനായ വില്യം മക് ഡൌഗൽ, 'ജീവിതരീതിയും നിർവ്വഹണവും' എന്ന പേരിൽ ഉത്തമമായൊരു ഗ്രന്ഥം രചിക്കയുണ്ടായി. യുവാക്കൾക്ക് അഭിലാഷങ്ങൾ ഉണ്ടായിരിക്കണമെന്ന് അദ്ദേഹം അതിൽ പറയുന്നു. പക്ഷെ അതിനെ മഹത്തായൊരു ജീവിതാദർശവുമായി, സ്വഭാവമാതൃകയുമായി, കൂട്ടിയിണക്കണം. ഇങ്ങനെ ഒരാദർശമില്ലെങ്കിൽ, ആ അഭിലാഷം അയാളെ നിരങ്കുശനും അത്യാചാരിയുമാക്കും. മനുഷ്യമനസ്സിന്റെ അടിസ്ഥാനഘടനയുടെ പ്രത്യേകതകളാണ് അതിന്റെ ഭാവത്തെ നിശ്ചയിക്കുന്നത്. മക്ഡൌഗൽ പറയുന്നു (മേല്പറഞ്ഞഗ്രന്ഥം. ഭാഗം. 19).

'സമതുലിതമായ ഭാവമാണ് സന്തുഷ്ടിപ്രദമായ സ്ഥിതി; ഇത് ജീവിതത്തെ വിജയകരമായി നടത്തുവാനും സ്വഭാവത്തിന്റെ ഉന്നതിക്കും സഹായിക്കുന്നു.' അദ്ദേഹം വീണ്ടും പറയുന്നു (മേല്പറഞ്ഞ പുസ്തകം, ഭാഗം 61).

'സ്വാത്മപൂർണ്ണമായ ആഗ്രഹങ്ങൾ മാത്രമുള്ള ഒരാൾ, ധാരാളം ജോലിക്കാർക്ക് പണി കൊടുക്കുകയും, ഉയർന്ന കാര്യക്ഷമത പുലർത്തുകയും വലിയ സേവനങ്ങൾ നടത്തുകയും ചെയ്താലും, ഉള്ളിൽ തികച്ചുമൊരു കശ്മലനായിരിക്കാം.' വീണ്ടും (പൂർവ്വോക്തം, ഭാഗം 99).

'വാസനകളുടെയെല്ലാം ഊർജ്ജത്തെ പവിത്രീകരിച്ചുകൊണ്ടുള്ള ഒരു വികാരവ്യവസ്ഥയെ ഉദ്ഗ്രഥിതമായൊരു വ്യക്തിത്വമായി പരിഗണിക്കാം; ഒരാദർശത്തിന്റെ സഹായത്താൽ ധാർമ്മികമൂല്യങ്ങൾ ആർജ്ജിക്കുകയും ഇവയെ സ്വഭാവത്തിൽ ഇണക്കിച്ചേർക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ, തദനുസാരിയായൊരു ധാർമ്മികതലത്തിലായിരിക്കും എല്ലാ വാസനകളും പ്രവർത്തിക്കുക.' വീണ്ടും (പൂർവ്വോക്തം, ഭാഗം 95–96).

'(വികാരങ്ങളുടെ) പവിത്രീകരണമെന്നാൽ, ജൈവവാസനക ളുടെ ഊർജ്ജത്തെ ധാർമ്മികതലത്തിലേയ്ക്കുയർത്തുക എന്നാണ്.' വീണ്ടും (പൂർവ്വോക്തം, ഭാഗങ്ങൾ 67-68).

'സുദൃഢവും ധാർമ്മികമായി വികസിച്ചിട്ടുള്ളതുമായൊരു സ്വഭാവ ത്തിനു് രണ്ടു കാര്യങ്ങൾ ആവശ്യമാണ്, ആദ്യത്തേതു്, അവനവൻ ബഹുമാനിക്കുന്ന ഒരാദർശസ്വഭാവത്തിൻെറ ഗുണങ്ങളെപ്പററി ബോധ വും അവയുടെ മൂല്യത്തെപ്പററിയ ഉറച്ചൊരഭിപ്രായവും; രണ്ടാമത്തേ തു്, ഈ ഗുണങ്ങൾ സ്വന്തം പെരുമാററത്തിലും സ്വഭാവത്തിലും ആവിഷ്കരിക്കുവാനുള്ള ശ്രമങ്ങളെ സഹായിക്കുകയും പുതുക്കുകയും ചെയ്യുന്ന ബലിഷ്ഠമായൊരാത്മാഭിമാനം.' അദ്ദേഹം വീണ്ടും പറയുന്നു (പൂർവ്വോക്തം, ഭാഗം 61).

'ഏററെക്കുറെ ഉന്നതവും, പരിഷ്കൃതവും, സ്വന്തം താല്പര്യങ്ങൾക്കു് അനുയോജ്യവുമായ ഒരാദർശത്തിൽ വിശ്വസിക്കുകയും, ആ ആദർശത്തെ സ്വന്തം ജീവിതത്തിൽ സാക്ഷാൽക്കരിക്കാൻ ശക്തവും തളർച്ചയില്ലാ ത്തതുമായൊരു ആഗ്രഹമുണ്ടാവുകയും ചെയ്താൽ, ആ യുവാവു് ശ്രേഷ്ഠ മായൊരു വ്യക്തിയാവാനുള്ള മാർഗ്ഗത്തിൽ നിലയുറപ്പിച്ചിട്ടുണ്ടെന്നു് പറയാവുന്നതാണ്''.

ഈ വസ്തുതയുടെ വെളിച്ചത്തിൽ, നാം നമ്മുടെ വിദ്യാഭ്യാസ രീതിയെ പരിഗണിക്കണം. നമ്മുടെ കുട്ടികളോടു്, പ്രത്യേകിച്ചും ഉയർന്ന വിഭാഗങ്ങളിലെ കുട്ടികളോടു്, നാം ഇതുകാലവും പറഞ്ഞുവ ന്നിട്ടുള്ളതു്, 'വലിയവനാവാൻ ആഗ്രഹിക്കു' എന്നാണ്. ശ്രേഷ്ഠമായ സ്വഭാവമോ, മാനവിക വൈശിഷ്ട്യമോ അല്ല നാം അവരുടെ മുമ്പിൽ വെച്ചതു്. ഇതിനാലാണ്, നമ്മുടെ വിദ്യാഭ്യാസ വ്യവസ്ഥയിൽ നിന്നു് രാജ്യസ്നേഹികളായ പൌരന്മാരേക്കാൾ കൂടുതൽ കാപട്യം നിറഞ്ഞ ആളുകളെ നമുക്കു് കിട്ടീട്ടുള്ളതു്. രാഷ്ട്രം കഷ്ടപ്പാടിലാണ്. സർവ്വത്ര കുഴപ്പം കാണാം. ഒട്ടനവധി സാമൂഹികതിന്മകൾ ഉള്ളതു് വർദ്ധിച്ചുകൊണ്ടു വരുന്നു. നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്നു് സുശിക്ഷിതരും രാജ്യസ്നേഹികളുമായ പൌരന്മാർ സംഘം സംഘമായി പുറത്തേക്കുവന്നാൽ മാത്രമേ ഈ വെല്ലുവിളികളെ നേരിടാനാവു.

## 15 പണത്തിൻെറ മൂല്യവർദ്ധനവും മനുഷ്യൻെറ മൂല്യ ശോഷണവും

നമ്മുടെ രാഷ്ട്രത്തെ മനുഷ്യവികസനത്തിൻെറ ഉയർന്ന തലങ്ങളി ലെത്തിക്കുവാൻ നാം ആഗ്രഹിക്കുന്നു. ക്രിസ്ത്വബ്ദം 2000 ആവുമ്പോ ഴേയ്ക്കും, രാജ്യം പൂർണ്ണമായും വികസിതമായിരിക്കണം എന്നതാണ്

നമ്മുടെ ആവശ്യം. പണത്തിന്റെ ശക്തികൊണ്ടു മാത്രം ഇതു് ചെയ്യാൻ സാദ്ധ്യമല്ല, സ്വഭാവശക്തിയും ഇതിനാവശ്യമാണു്. ഇപ്പോൾ കുറഞ്ഞു വരുന്ന ആളുകളിലും കൂടുതൽ പണം ഉണ്ടായിക്കൊണ്ടിരിക്കയാണു്. 18–ാം ശതാബ്ദത്തിൽ ഇംഗ്ലണ്ടു് ഇങ്ങനെയൊരു അവസ്ഥയിൽക്കൂടി കടന്നു പോയിക്കൊണ്ടിരിക്കുമ്പോൾ, പണം കൂടിവരികയും മനുഷ്യൻ ജീർണ്ണിക്കുകയും ചെയ്യുന്നതിനെപ്പററി ഗോൾഡു് സ്മിത്തു് എന്ന കവി പാടുകയുണ്ടായി. ഇതാണു് നമ്മുടെ നാട്ടിൽ ഇന്നു് നടക്കുന്നതു്.

പണം വളരുന്നു; മനുഷ്യൻ ക്ഷയിക്കുന്നു. നാം പരസ്പരം വിശ്വസിക്കുന്നില്ല. മുമ്പെല്ലാം, രേഖകളില്ലാതെ പണം കടം കൊടുക്കുമായിരുന്നു; കൃത്യസമയത്തു് വാങ്ങിയ ആൾ അതു് തിരിച്ചുകൊടുക്കുകയുംചെയ്യും. ഇന്നു് പ്രോനോട്ടും രജിസ്ട്രേഷനും എല്ലാമുണ്ടു്; എന്നിട്ടും രാജ്യമെങ്ങും എത്ര കളിപ്പിക്കലാണു് നടക്കുന്നതു്. പണ്ടുകാലം മുതല്ക്കുതന്നെ രാജ്യത്തിന്റെ എല്ലാ ഭാഗത്തുനിന്നും ആളുകൾ കാശിക്കു് തീർത്ഥയാത്ര പോകുമായിരുന്നു. അന്നു് ഒരു സ്നേഹിതന്റെ കയ്യിൽ പതിനായിരം രൂപ ഏല്പിച്ചുപോയാൽ, മടങ്ങിവരുമ്പോൾ, സംഖ്യ മുഴവനും തിരിച്ചു കിട്ടും. ഈ കാര്യങ്ങളിൽ മനുഷ്യർക്കിടയിൽ അന്തസ്സിന്റേതായൊരു ബോധം ഉണ്ടായിരുന്നു. പണത്തെപ്പററി മതിപ്പു്കൂടുമ്പോൾ, മനുഷ്യന്റെ വില കുറയുന്നു. നാം മനസ്സിലാക്കേണ്ട ഒരു കാര്യമിതാണു്. നമ്മുടെ വിവാഹങ്ങളിലും ഇതുകാണാം. സ്ത്രീധനത്തിന്റെ ഈ പ്രശ്നങ്ങളും നവവധുക്കളെയും സ്നുഷമാരേയും ചുട്ടുകളയലുമെല്ലാം പണത്തിനു് അമിതമായ വില കൊടുക്കുന്നതുകൊണ്ടാണു്. നമ്മുടെ സമൂഹത്തെ ഇന്നു് പീഡിപ്പിക്കുന്നതു് ഇതാണു് മാനവിക വൈശിഷ്ട്യത്തിനു പകരം മനുഷ്യന്റെ ക്ഷയമാണു് നാം എല്ലായിടത്തും കാണുന്നതു്.

ഇന്നു് സ്വല്പമായെങ്കിലും ആത്മീയവികസനം നാം കൈവരുത്തേണ്ടതുണ്ടു്. എല്ലാവർക്കും മഹാത്മാഗാന്ധിയുടെ ഒപ്പം എത്തുവാൻ സാദ്ധ്യമല്ല. പക്ഷെ, ഇന്നത്തേക്കാൾ കുറെയെങ്കിലും മെച്ചമാകാം. അതാണു് ശ്രീകൃഷ്ണൻ ഗീതയിൽ നമ്മെ ആഹ്വാനം ചെയ്യുന്നതു് (11.40)

'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.'

ഈ ധർമ്മത്തിന്റെ ചെറിയൊരംശംപോലും വലിയ ഭയത്തിൽ നിന്നു് നമ്മെ രക്ഷിക്കും.

ഡോക്ടർ രോഗിയോടു് പറയുന്നു: ദിവസേന ഒരു ഗ്ലാസ് പാൽ കഴിയ്ക്കൂ. രോഗിയുടെ മറുപടി: 'ഡോക്ടർ എനിക്കത്ര പണമില്ല.'

'എന്നാൽ ആഴ്ചയിലൊരിക്കൽ കഴിക്കൂ' എന്നുപറയുന്നു ഡോക്ടർ. അതിനും സാദ്ധ്യമല്ല, എന്ന് രോഗി മറുപടി പറയുന്നു. ഡോക്ടർ പറയുന്നു, എപ്പോഴെങ്കിലുമൊരിക്കൽ കുറച്ചെങ്കിലും കഴിക്കൂ, അതു് നിങ്ങൾക്കു് ഗുണം ചെയ്യും. അതുപോലെത്തന്നെ മതത്തിലും തത്ത്വചിന്തയിലും മററുള്ളവരുമായി താരതമ്യപ്പെടുത്തിയിട്ടല്ല. നാം കാര്യങ്ങൾ ചെയ്യേണ്ടതു്. ഓരോരുത്തനും അവനവൻെറ നിലവാരത്തിലുള്ള ശക്തിയും കഴിവും ഉണ്ടു്. അതുപയോഗിച്ചു് കിട്ടുന്നത്ര വളച്ച് ലഭ്യമാക്കുക. ഇന്നു് ചെറുപ്പക്കാർക്കിടയിൽ മതത്തിനോടു് അപ്രിയം ഉണ്ടെങ്കിൽ, മതത്തെ കൈവിടുന്നവരുണ്ടെങ്കിൽ, ഇതിനു് കാരണം തീവ്രമതവിശ്വാസികളായ മുതിന്നവർ ചുരുങ്ങിയ നിലയിലെങ്കിലും ഈവക കാര്യങ്ങളിൽ ശ്രദ്ധിക്കേണമെന്നു് അവരെ ബോദ്ധ്യപ്പെടുത്താത്തതുകൊണ്ടാണു്. ഇങ്ങനെ സ്വല്പംപോലും ആത്മീയ വികസനം ഉണ്ടാക്കാൻ കഴിയാതെ മതം അവജ്ഞയ്ക്കു് പാത്രമാവുന്നു.

## 16 കുടിയന്മാരെപ്പററി ശ്രീരാമകൃഷ്ണൻെറ സാരോപദേശം

ആദ്ധ്യാത്മികവികാസമെന്നതാണു് മമ്മപ്രധാനമായ പാഠം. അതിൽനിന്നുമാത്രമാണു് സ്വഭാവവൈശിഷ്ട്യം ഉണ്ടാവുന്നതു്. സ്വത്വത്തിൽനിന്നു് വ്യക്തിത്വത്തിലേയ്ക്കുയരാതെ – ശ്രീരാമകൃഷ്ണൻെറ ബങ്കാളിശൈലിയിൽ കച്ചാ ആദ്മീ (പ്രാകൃതമനുഷ്യൻ) പക്കാ ആദ്മീ (പ്രബുദ്ധമനുഷ്യൻ) ആകാതെ – സ്വഭാവവൈശിഷ്ട്യം ലഭ്യമാവുകയില്ല; എത്രതന്നെ മതാചാരഘോഷണമുണ്ടായാലും. ആദ്യമായി വേണ്ടതു് ഇടുങ്ങിയ അഹംബോധത്തിൽനിന്നു് ഉയരുകയാണു്. അപ്പോൾ നിങ്ങൾ ചെയ്യുന്നതെല്ലാം ആത്മീയവികസനത്തിലേയ്ക്കു നയിക്കും. ശ്രീരാമകൃഷ്ണൻ പറയുകയാണു്:

ഒരു ദിവസം കുറെ കുടിയന്മാർ ഒരു മദ്യഷാപ്പിലേയ്ക്കു് പോയി നല്ലവണ്ണം കുടിച്ചു. അവർ ചുററും നോക്കിയപ്പോൾ അതു് സുഖമായൊരു രാത്രിയാണെന്നു് കണ്ടു; ഒരു തോണി അടുത്ത കരയിൽ കെട്ടിയിട്ടിരിക്കുന്നുമുണ്ടു്. അവർ പറഞ്ഞു: എത്ര രസമായ രാത്രി! നമുക്കൊരു തോണിയാത്ര നടത്താം. എല്ലാവരും തോണിയിലേയ്ക്കു് ഓടി അതിലിരുന്നു് ശക്തിയായി തുഴഞ്ഞു തുടങ്ങി. നേരം പുലരുമ്പോഴേക്കും ലഹരിയെല്ലാം മാറിക്കഴിഞ്ഞിരുന്നു. ചുററും നോക്കിയപ്പോൾ അവർ കണ്ടതു് ഇത്രയെല്ലാം തുഴഞ്ഞിട്ടും തോണി കരയിൽത്തന്നെ നില്ക്കുകയാണെന്നാണു്. അപ്പോഴാണു് അവർക്കു് കാര്യം മനസ്സിലായതു്, അവർ നങ്കൂരത്തെ പൊക്കിയിരുന്നില്ലെന്നു്. നങ്കൂരത്തെ പൊക്കി എടുത്തില്ലെങ്കിൽ, തുഴഞ്ഞതുകൊണ്ടു തോണി പോകുമോ ?

അതുകൊണ്ടു് ശ്രീരാമകൃഷ്ണൻ പറയുകയാണു്: അമ്പലങ്ങളിലും പള്ളികളിലും നടത്തുന്ന നിങ്ങളുടെ പ്രാത്ഥനകളും ക്രിയകളും

എല്ലാം തുഴയൽപോലെയാണ്. നിങ്ങളുടെ ജൈവികഘടനയിൽ ബന്ധിച്ചിരിക്കുന്ന നിങ്ങളുടെ ഇടുങ്ങിയ സ്വത്വമാണ് നങ്കൂരം; അതിനെ ഉയർത്തുക; അപ്പോൾ മതത്തിലും ജീവിതത്തിലും പ്രവൃത്തിയിലും നിങ്ങൾ വെയ്ക്കുന്ന ഓരോ അടിയും നിങ്ങളെ ആത്മീയമായി വളർത്തിക്കൊണ്ടുവരും.'

ഒരു പുണ്യസ്ഥലത്തേയ്ക്കുപോവൂ; പ്രാർത്ഥനയും ധ്യാനവും നടത്തൂ; മടങ്ങി വന്നിട്ട് സ്വയം ചോദിക്കൂ ആത്മീയമായി നിങ്ങൾക്കു വളർച്ചയുണ്ടായിട്ടുണ്ടോ എന്ന്. അതാണ് മതത്തിന്റെ ശാസ്ത്രം. നങ്കൂരം താഴെകിടക്കുന്നിടത്തോളം, തുഴഞ്ഞതുകൊണ്ട് തോണി മുന്നോട്ടു പോകയില്ല. ശാരീരികമായും മാനസികമായും മാത്രമല്ല, ആത്മീയമായും മനുഷ്യൻ വളരണമെന്ന് ഊന്നിപ്പറയാനാണ് ശ്രീരാമകൃഷ്ണൻ ഈ കഥ പറഞ്ഞത്. ഇന്നത്തെ ജീവശാസ്ത്രത്തിൽ മാനസികസാമൂഹിക പരിണാമമെന്ന് പറയുന്നത് ഇതു തന്നെയാണ്.

## 17 ഭർത്തൃഹരിയുടെ സാമൂഹികദർപ്പണത്തിൽ നിങ്ങളെത്തന്നെ നോക്കിക്കാണുക

ഇതു് ഉപസംഹരിക്കുന്നതിനു മുമ്പായി, ഒരു മഹാനായ കവിയും, ക്രാന്തദർശിയും, രാജാവുമായിരുന്ന ഒരാൾ രചിച്ച ഒരു ശ്ലോകം നിങ്ങളൊത്തു് ആസ്വദിക്കട്ടെ. മദ്ധ്യപ്രദേശിലെ മാൾവയിൽ ക്രിസ്തുവബ്ദം ആറാം ശതകത്തിലാണ് അദ്ദേഹം ജീവിച്ചിരുന്നതു്. അദ്ദേഹത്തിന്റെ പേർ ഭർത്തൃഹരി എന്നായിരുന്നു. ആ ശ്ലോകത്തിൽ, മനുഷ്യസമൂഹത്തിൽ, എവിടെയുമുള്ള മനുഷ്യസമൂഹത്തിൽ, കാണാവുന്ന വിവിധതരത്തിലുള്ള മനുഷ്യമാതൃകകളുടെ ഒരു ചിത്രം നമുക്കു് കിട്ടുന്നുണ്ടു്. ഇന്നത്തെ ഭാരതീയസമൂഹത്തിന്റെ ഘടനയും രോഗനിദാനവും മനസ്സിലാക്കുവാനും അതു് സഹായിക്കും. ശ്ലോകം ഇതാണു് (നീതിശതകം, 74).

ഏകേ സത്പുരുഷാഃ പരാർത്ഥഘടകാഃ സ്വാർത്ഥാൻ പരിത്യജ്യ യേ,
സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതഃ സ്വാർത്ഥാവിരോധേന യേ,
തേ/മീ മാനവരാക്ഷസാഃ പരഹിതം സ്വാർത്ഥായ നിഘ്നന്തി യേ,
യേ തു ഘ്നന്തി നിരർത്ഥകം പരഹിതം തേ കേ ന ജാനീമഹേ.

സ്വന്തം താല്പര്യങ്ങളെ ത്യജിച്ചുപോലും അന്യർക്കു് നന്മ ചെയ്യുന്ന നല്ല ആളുകൾ ചിലരുണ്ടു്; ഭൂരിപക്ഷം വരുന്ന സാമാന്യ ജനങ്ങൾ, സ്വന്തം താല്പര്യങ്ങളെ ത്യജിക്കാതെതന്നെ പരനന്മ ചെയ്യുന്നവരാണ്; മാനവരാക്ഷസന്മാരായ ചിലരുണ്ടു്, അവർ സ്വന്തം കാര്യത്തിനായി മററുള്ളവരുടെ നന്മയെ ബലികഴിക്കുന്നു. അവനവന്

യാതൊരു ഗുണവും ലഭിക്കാതെ അന്യരുടെ നന്മയെ ബലികഴിക്കുന്ന നാലാമത്തെ തരം ആളുകളെപ്പററി എന്തു പറയാനാണ്!

ഓരോ സമൂഹത്തിലും സത് പുരുഷന്മാരെന്നറിയപ്പെടുന്ന ചില ആളുകളുണ്ട്. അവരെ അങ്ങനെ വിളിക്കുവാൻ കാരണമെന്താണ്? അവർ എല്ലായ്പ്പോഴും പരക്ക് നന്മ ചെയ്യുവാൻ ശ്രമിക്കുന്നതുകൊണ്ട്. ഇതും സ്വന്തം താല്പര്യങ്ങളെ ബലികഴിച്ചുകൊണ്ട്. ഇത്തരം ആളുകളുടെ ഒരു ചെറിയ സംഘം എല്ലാ സമൂഹത്തിലുമുണ്ട്; യേശുദേവൻ പറഞ്ഞതുപോലെ, അവരാണ് ഈ ഭൂമിയെ നിലനിർത്തിക്കൊണ്ടു വരുന്നവർ; ഇത്തരം ചുരുക്കം പേർ എല്ലാ സമൂഹത്തിലും കാണും. നമ്മുടെ മഹാത്മാഗാന്ധി ഈ തരത്തിലുള്ള ഒരാളായിരുന്നു. അദ്ദേഹത്തിന് പണം വാരി കൂട്ടാമായിരുന്നു; രസമായി നാളുകൾ കഴിക്കാമായിരുന്നു. പക്ഷെ ബ്രിട്ടീഷുകാരുടെ ഭരണത്തിൽ വലിയൊരു തടവറയായിരുന്ന അന്നത്തെ ഭാരതത്തിലെ സ്വന്തം നാട്ടുകാരെ സ്വതന്ത്രരാക്കുവാൻ ജയിലിൽ പോകുവാനാണ് അദ്ദേഹം ഇഷ്ടപ്പെട്ടതു്. തൻെറ ലാഭത്തേയോ സുഖത്തേയോപററി അദ്ദേഹം ആലോചിച്ചതേയില്ല. ഇത്തരം സത്പുരുഷന്മാർ എല്ലാ സമൂഹത്തിലുമുണ്ട്. ഇവർ ഉയർന്ന ആത്മീയവികസനം നേടിയിട്ടുള്ളവരാകുന്നു.

അടുത്തതു് രണ്ടാംതരക്കാരാണ്, സാമാന്യജനങ്ങൾ. ഇവരും പരനന്മയിൽ തല്പരരാണ്—പക്ഷെ, സ്വന്തം താല്പര്യങ്ങളെ ത്യജിക്കാതെതന്നെ. ഏതു സമൂഹത്തിലും ഇത്തരം ആളുകളാണ് ഭൂരിപക്ഷം. ഒന്നാം തരക്കാരെപ്പോലെ അത്ര ഉയർന്നവരല്ലെങ്കിലും, നല്ലൊരുകൂട്ടം മനുഷ്യരാണ് ഇവർ. ഇംഗ്ലീഷ് രാഷ്ട്രമീമാംസയിൽ ഇവക്കനുയോജ്യമായൊരു പദമുണ്ട്. പ്രബുദ്ധമായ തൻതാല്പര്യം. അവർ സ്വന്തം താല്പര്യത്താൽ പ്രചോദിതരാണ്, പക്ഷെ പ്രബുദ്ധമായ സ്വന്തം താല്പര്യം മററുള്ളവരുടെ താല്പര്യങ്ങളെക്കൂടെ കണക്കിലെടുത്തുകൊണ്ടുള്ളതു്. ഇതായിരിക്കണം ഒരു രാഷ്ട്രത്തിലെ ജനതയുടെ ദൈനികജീവിതചര്യയുടെ തത്വസംഹിത. അന്താരാഷ്ട്രീയബന്ധങ്ങളിൽപ്പോലും, ഈ യുദ്ധാനന്തരയുഗത്തിൽ, ഈ നയം അനുവർത്തിക്കേണ്ടതാണ്. ഇന്ന് വികസിതരാജ്യങ്ങൾ അവികസിതവും വികസ്വരവുമായ രാജ്യങ്ങളെ സഹായിക്കുന്നു. അവരുടെ ഉദ്ദേശമെന്താണ്? പ്രബുദ്ധമായ തൻതാല്പര്യം. ലോകം നശിക്കുകയാണെങ്കിൽ അവക്കും രക്ഷയുണ്ടാവില്ലെന്നു് അവക്കറിയാം. അപ്പോൾ മററുള്ളവരെ സഹായിക്കുന്നതു് ബുദ്ധിപൂർവ്വമായ നടവടിയാണ്. പ്രബുദ്ധമായ തൻതാല്പര്യവ്യഗ്രത എന്ന നിലപാടും നയവും എല്ലാവരും ആവർത്തിക്കേണ്ടതും ഏവക്കും നിർവ്വഹിക്കാവുന്നതുമാണ്; പ്രത്യേകിച്ചും മനുഷ്യസമൂഹം ലോകവ്യാപകമായ വ്യാപ്തി പ്രാപിച്ചിട്ടുള്ള ഇന്നു്. നമ്മുടെ രാഷ്ട്രത്തിൽ പകുതിപേർ അഭ്യസ്തവിദ്യരും പകുതി നിരക്ഷര

രുമായാൽ, അതു് രാഷ്ട്രത്തിനെന്നപോലെ അഭ്യസ്തവിദ്യക്ക് മുഴുവനും നഷ്ടമായിരിക്കും ദാരിദ്ര്യത്തിന്റെ സ്ഥിതിയും ഇങ്ങനെതന്നെ. ദരിദ്രരേയും പിന്നോക്കാവസ്ഥയിലുള്ളവരേയും ഉദ്ധരിച്ചുകൊണ്ടു വരുന്നതു്, രാജ്യത്തിലെ സമ്പന്നന്മാരുടെ താല്പര്യത്തിനുതന്നെ അനുകൂലമായിരിക്കും.

ഇതാണു പ്രബുദ്ധമായ തൻതാല്പര്യബോധം. ഹെൻറി ഫോർഡ് തന്റെ തൊഴിലാളികളുടെ കൂലി വർദ്ധിപ്പിച്ചുകൊടുത്തതു് ഈ കാഴ്ചപ്പാടിലാണു്. തന്റെ കാറുകൾ വിററഴിയണമെങ്കിൽ ജനങ്ങളുടെ പക്കൽ വാങ്ങുവാനുള്ള ശക്തിയുണ്ടായിരിക്കണം, ശമ്പളം വർദ്ധിപ്പിച്ചാൽ ക്രയശക്തി കൂടും വില്പന വർദ്ധിക്കും. ഇന്നു് നാമും ഈ നിലപാടു് സ്വീകരിക്കേണ്ടതാണു്. കഴിഞ്ഞ എട്ടു് ശതാബ്ദങ്ങളായി നമ്മുടെ ഉപരിവർഗ്ഗം ഈ നിലപാടു് സ്വീകരിച്ചില്ലെന്നതു് നമുക്കു് പററിയ ദുരന്തമാണു്. ഇവിടെ കട്ടപിടിച്ച സ്വാർത്ഥതമാത്രമാണുണ്ടായിരുന്നതു്; ഫലമോ രാജ്യത്തിൽ തുടർച്ചയായ വിദേശാക്രമണം അടിമത്തം അവമാനം. സ്വന്തം താല്പര്യങ്ങളെ രക്ഷിക്കാനുംകൂടി അവർ എല്ലാവരുടെയും സാമ്പത്തികവും സാമൂഹികവുമായ ഉന്നമനത്തിനായി പ്രവർത്തിച്ചിരുന്നുവെങ്കിൽ വിദേശാക്രമണങ്ങൾ ഉണ്ടാവുകയില്ലായിരുന്നു. നമ്മുടെ ചരിത്രത്തിൽനിന്നു നാം പാഠങ്ങൾ പഠിക്കുകയും പ്രബുദ്ധമായ സ്വന്തം താല്പര്യബോധത്തോടെ ജീവിക്കയും വേണം.

അടുത്തതു് മൂന്നമത്തെ വർഗ്ഗമാണു്. തേ/മീ മാനവരാക്ഷസാഃ– അവർ രാക്ഷസന്മാരാണു്; മനുഷ്യരൂപത്തിലുള്ള പിശാചുക്കൾ. എന്തുകൊണ്ടു് ? പരഹിതം സ്വാർത്ഥായ നിഘ്നന്തി യേ – സ്വന്തം താല്പര്യങ്ങൾക്കായി മററുള്ളവരുടെ ക്ഷേമസന്തോഷങ്ങളെ അവർ നശിപ്പിക്കുന്നു. ഭക്ഷണത്തിൽ മായംചേർക്കുക മരുന്നുകളിൽ കലർപ്പു് ചേർക്കുക, കള്ളക്കടത്തു്, കോഴ വാങ്ങൽ, അഴിമതി മുതലായവയിൽ വ്യാപൃതരായവർ ഈ വർഗ്ഗത്തിൽപ്പെടുന്നു. അവർ രാക്ഷസന്മാരെപ്പോലെയാണു് പെരുമാറുന്നതു്; എനിക്കെന്റെ പണം കിട്ടണം. മററുള്ളവർക്കു് എന്തു സംഭവിച്ചാലും എനിക്കു് ഒരു ചുക്കുമില്ല. മായം ചേർത്ത മരുന്നു കഴിച്ചു് കുട്ടികൾ മരിച്ചാലും എനിക്കു് എന്റെ കാശു് കിട്ടണം. മനുഷ്യൻ രാക്ഷസനാവുന്നതു് ഇങ്ങനെയാണു്. രാക്ഷസന്മാർ ഒരു പ്രത്യേകവർഗ്ഗമല്ല; മനുഷ്യൻതന്നെയാണു് രാക്ഷസനാവുന്നതു്. ആത്മീയമായ വികാസമില്ലാത്തതിനാൽ ഹൃദയശൂന്യതയുണ്ടാവുമ്പോൾ രാക്ഷസൻ; ആത്മീയമായ വളർച്ച ഉണ്ടാവുമ്പോൾ ദേവൻ.

അവസാനം നാലാമത്തേയും ഒടുവിലത്തേതുമായ കൂട്ടർ ഇവിടെ കവിക്കു് വാക്കുകൾ കിട്ടുന്നില്ല. അഹോ, ഈ നാലാംതരക്കാർക്കു്

ഒരു പേർ കൊടുക്കുവാൻ ഞാൻ അശക്തനാണ്. എന്തുകൊണ്ട്? അവനവന് ഒരു ഗുണവും കിട്ടാനില്ലെങ്കിലും അന്യരുടെ സുഖത്തേയും ക്ഷേമത്തേയും അവർ നശിപ്പിക്കുന്നു. മററുള്ളവരുടെ സ്വത്തും ക്ഷേമവും അതുപോലെതന്നെ പൊതുമുതലും നശിപ്പിക്കുന്നവരുണ്ട്; അവക്ക് ഇതിൽനിന്ന് ലഭ്യമൊന്നും വേണമെന്നില്ല. ഈ നാലാം തരക്കാർ സർവ്വനാശം വരുത്തുന്ന ധൂർത്തന്മാരാണ്.

സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള നമ്മുടെ നാട്ടിന്റെ സ്ഥിതിയെപ്പററി അവലോകനം നടത്തുമ്പോൾ, മേല്പറഞ്ഞ മൂന്നും നാലും തരക്കാരെ വളരെ അധികം നാം ഉണ്ടാക്കിവിട്ടിട്ടുള്ളതായി കാണാം. രാജ്യത്തിന്റെ ക്ഷേമത്തെ അപകടപ്പെടുത്തുന്നത്രയധികം. ആദ്യത്തെ തരത്തിൽപ്പെട്ട ചുരുക്കം പേർ ഇപ്പോഴുമുണ്ട്; സ്വാതന്ത്ര്യാനന്തര ഘട്ടം തുടങ്ങിയപ്പോൾ രണ്ടാം തരത്തിൽപ്പെട്ടവർ ധാരാളമുണ്ടായിരുന്നു; പക്ഷെ കഴിഞ്ഞ 35 വർഷങ്ങളായി അതിന്റെ സംഖ്യാബലം ശോഷിച്ചു വന്നിട്ടുണ്ട്. ഇതിനുള്ള കാരണം ഇവർ ജീവിക്കുന്നത് വാൾത്തലയ്ക്കൽ നടക്കുന്നതുപോലെയാണ്. സദാ ജാഗരൂകരായിരുന്നില്ലെങ്കിൽ ധാർമ്മികവും മനുഷ്യസ്നേഹപരവുമായ ഉറച്ച വിശ്വാസങ്ങളുടെ പിൻതുണ ഇല്ലെങ്കിൽ പ്രബുദ്ധമായ തൻതാല്പര്യബോധത്തിലെ പ്രബുദ്ധത ക്ഷയിക്കുകയും തൻതാല്പര്യംമാത്രം ബാക്കിയാവുകയും ചെയ്യും. ഇതോടുകൂടി അവർ രണ്ടാമതൊരു തരക്കാരുടെ പ്രബുദ്ധതയിൽനിന്ന് മാനവരാക്ഷസത്വത്തിലേയ്ക്കും ധൂർത്തതയിലേയ്ക്കും വഴുതിവീഴുകയായി. സ്വാതന്ത്ര്യലബ്ധിക്കുശേഷം നമ്മുടെ ഇടയിലുണ്ടായിരുന്ന വലിയൊരു സംഘം നല്ലവരായ ആളുകൾക്ക് സംഭവിച്ചത് ഇതാണ്. അവർക്കു രാഷ്ട്രീയമോ സാമൂഹികമോ ധാർമ്മികമോ ആയ ഉറച്ചവിശ്വാസങ്ങൾ ഒന്നും ഇല്ലാതായി – അവർ അഭിപ്രായങ്ങളുടെ ഭാണ്ഡങ്ങൾമാത്രമായി.

1947–ൽ നാം സ്വതന്ത്രജീവിതം ആരംഭിച്ചപ്പോൾ പ്രബുദ്ധമായ തൻതാല്പര്യക്കാരായ അനവധി ആളുകൾ ഉണ്ടായിരുന്നു. വർഷങ്ങൾ കഴിയുംതോറും പ്രബുദ്ധത ക്ഷയിക്കുകയും തൻതാല്പര്യവ്യഗ്രത ബാക്കി നില്ക്കുകയും ചെയ്തു. ഇപ്പോൾ നാം ഇത്തരമൊരു ഘട്ടത്തിൽക്കൂടി – നമ്മുടെ ചരിത്രത്തിലെ താല്ക്കാലികമായൊരു ഘട്ടം – കടന്നുപോവുകയാണ്. ഈ തരം തിരിക്കൽ നമ്മുടെ അത്യുന്നതചിന്തകന്മാരിലൊരാളായ ഭർത്തൃഹരി നിർദ്ദേശിച്ചിട്ടുള്ളതാണ്; ഒരു കണ്ണാടിയിലെന്നപോലെ നമ്മെത്തന്നെ നോക്കിക്കാണുവാൻ ഇത് സഹായിക്കുന്നു. ഭർത്തൃഹരിയുടെ സാമൂഹികകണ്ണാടിയിൽ ഓരോരുത്തരും സ്വയം നോക്കിക്കാണുവിൻ എന്നാണ് ഭാരതം നമ്മിലോരോരുത്തരേയും ആഹ്വാനം ചെയ്യുന്നത്. അതിൽ നോക്കി മേല്പറഞ്ഞ നാലു തര

ത്തിൽ ഏതിലാണു് നിങ്ങളുടെ പ്രതിബിംബം കാണേണ്ടതെന്നു് തീരുമാനിക്കുക. ഭർത്തൃഹരി നമുക്കൊരു കണ്ണാടി തന്നിട്ടുണ്ടു്. ഓരോ കുട്ടിയോടും അതിൽ തന്റെ മുഖത്തിന്റെ പ്രതിബിംബത്തെ നോക്കി ഈ നാലു വിഭാഗങ്ങളിൽ ഏതിലാണു് എന്റെ ഛായ ഉണ്ടായിരിക്കേണ്ടതു് എന്നു് സ്വയം ചോദിക്കുവാൻ ആവശ്യപ്പെടണം. എല്ലാ കുട്ടികളും ഇങ്ങനെതന്നെ പറയുമെന്നു് ഉറപ്പായി പറയാവുന്നതാണു്. എനിക്കു് ഒന്നാമത്തേയോ രണ്ടാമത്തേയോ തരത്തിൽപ്പെടണം; മൂന്നാമത്തേതിലൊ നാലാമത്തേതിലൊ ഒരിക്കലും വേണ്ട.

ഭർത്തൃഹരി അവതരിപ്പിക്കുന്ന സമൂഹദൃശ്യം ഇതാണു്. ചൈനയായാലും ശരി, റഷ്യയായാലും ശരി, അമേരിക്കയായാലും ശരി, ഈ നാലുതരക്കാരേയും കാണാം. പക്ഷെ അവരുടെ അനുപാതം വ്യത്യസ്തമായിരിക്കും. നമ്മുടെ നാട്ടിൽ ഇതു് വളരെ മോശമായിട്ടുണ്ടു്. മൂന്നും നാലും വിഭാഗങ്ങരം കാൻസർകോശങ്ങളെപ്പോലെ പെരുകുകയും രണ്ടാമത്തേതു് അനുക്രമം ശോഷിക്കയും ചെയ്തിരിക്കുന്നു. ഈ അനുപാതത്തെ ആരോഗ്യകരമായൊന്നാക്കി മാററി എടുക്കേണ്ടതു് നമ്മുടെ കടമയാണു്. ആദ്യത്തെ വിഭാഗത്തെ എണ്ണത്തിൽ കുറവാണെങ്കിലും ശക്തമാക്കാം; രണ്ടാമത്തേതിൽപ്പെട്ടവരുടെ മാനുഷിക ചോദനകളെ പുഷ്ടിപ്പെടുത്താം; മൂന്നാമത്തേതിനെ വളരെ ചുരുക്കി നിർത്തി നാലിനെ രൂപം കൊള്ളുവാൻപോലും സമ്മതിക്കാതിരിക്കയും ചെയ്യാം. രാഷ്ട്രത്തിന്റെയും ഗവർമ്മണ്ടിന്റെയും ഈ കാര്യത്തിലുള്ള ചുമതലയ്ക്കു പുറമേ ഓരോ പൌരനും ഇന്നത്തെ അനുപാതത്തെ മാററുന്ന കാര്യത്തിൽ പ്രത്യേക ഉത്തരവാദം പ്രദർശിപ്പിക്കേണ്ടതാണു്. ഇതു് നാംതന്നെ ചെയ്തുകാണിക്കേണ്ട ഒരു കാര്യമാണെന്നും അമേരിക്കക്കാരനോ റഷ്യക്കാരനോ ചൈനക്കാരനോ ഇതു് നമ്മരംക്കു് ചെയ്തുതരുവാൻ പോകുന്നില്ലെന്നും എല്ലാ പൌരന്മാരും ധരിക്കണം. അവർ സ്വയം തീരുമാനിക്കണം, ഇത്ര അനാരോഗ്യകരമായൊരു സമൂഹത്തിൽ എന്റെ കുട്ടികരം ജീവിച്ചുകാണാൻ ഞാൻ ആഗ്രഹിക്കുന്നില്ല. കാററിലെയും ജലത്തിലെയും മററും മലിനീകരണത്തെ നിർമ്മാർജ്ജനം ചെയ്യുവാൻ നാം ശ്രമിക്കുന്നതുപോലെ ഇത്തരം മാനസികമായ മലിനീകരണങ്ങളെ അകററുവാനും നാം കഠിനാദ്ധ്വാനം ചെയ്യണം; ജീവിക്കുവാനും ജോലിചെയ്യുവാനും ഇപ്പോഴത്തെക്കാരം മെച്ചമായൊരു സമൂഹത്തെ നാം നമ്മുടെ കുട്ടികരംക്കായി ഉണ്ടാക്കിവെയ്ക്കണം. ജീവിതത്തിന്റെയും പെരുമാററത്തിന്റെയും മനുഷ്യബന്ധങ്ങളുടെയും വൈശിഷ്ട്യത്തെ ഉയർത്തുവാനുള്ള പ്രതിബദ്ധത നമ്മുടെയെല്ലാവരുടെയും തന്നെ ഉത്തരവാദിത്വമാണു്. നമ്മുടെ ജനാധിപത്യത്തെ മഹത്തായൊന്നാക്കാൻ ഇതാണു്മാർഗ്ഗം; ഇപ്പോരം അതു് വലുതാണെന്നല്ലാതെ ശ്രേഷ്ഠമായതല്ല.

ഈ ഉദ്വേഗം – അങ്ങനെയാണ് ഞാൻ അതിനെ വിളിക്കുക– രാജ്യസ്നേഹം ഒരുദ്വേഗമാണ്; മനുഷ്യപ്രചോദനവും അങ്ങനെതന്നെ നമ്മുടെ ഹൃദയത്തിലേയ്ക്ക് കടക്കണം; അപ്പോൾമാത്രമേ നമ്മുടെ ജോലി കാര്യക്ഷമവും ഗംഭീരമാംവണ്ണം സോദ്ദേശപരവുമാവൂ. നമ്മുടെ ജൈവികപരിമിതികളിൽനിന്നുയന്നാൽ മാത്രമേ ഇത്തരത്തിലുള്ള ഉദ്വേഗം നമ്മിലുണ്ടാവൂ. ഈ ശരീരത്തെ നമ്മുടെ വീടുകളെ ഉപയോഗിക്കുന്ന വിധം ഉപയോഗിക്കണമെന്ന് നമ്മുടെ ഗുരുവര്യന്മാർ പറഞ്ഞിട്ടുണ്ട്. അതിൽ താമസിക്കാനായിട്ടാണ് വീടിനെ ഉപയോഗപ്പെടുത്തുന്നത്. നിങ്ങൾക്ക് എപ്പോൾ വേണമെങ്കിലും അതിൽ നിന്ന് പുറത്തേയ്ക്ക് പോകാം, അകത്തേയ്ക്ക് വരാം. അല്ലെങ്കിൽ അതു ഗൃഹമല്ല കാരാഗൃഹമായിരിക്കും. നിങ്ങളുടെ ശരീരത്തെ ഇത്തരം സ്വതന്ത്രമായ രീതിയിൽ ഉപയോഗിക്കുന്നില്ലെങ്കിൽ അതു് ഒരു തടവറ ആകും, നിങ്ങൾക്ക് അതിൽ നിന്ന് സ്വതന്ത്രമായി പുറത്തു് വന്ന് സന്തുഷ്ടവും ഫലപ്രദവുമായ മനുഷ്യബന്ധങ്ങൾ പുലത്തുവാൻ സാധിക്കാതെവരും. നമ്മുടെ ആത്മീയഗുരുക്കന്മാർ പറയുന്നു, നിങ്ങളുടെ ശരീരത്തെ ഒരു ജെയിലാക്കാതിരിക്കു, അതു് ആത്മാവിൻെറ ഒരു കൽത്തുറുങ്കാവരുതു്. ഒരു വീടിനെപ്പോലെ അതിനെ ഉപയോഗിക്കു – സമൂഹത്തിലെ മററംഗങ്ങളുമായി പരസ്പരബന്ധങ്ങൾ സ്ഥാപിക്കാനുള്ള ഒരു വേദി. ഇത്തരം വളച്ച്യയിലുൾക്കൊള്ളുന്ന ആത്മീയ വികാസത്തിൽക്കൂടി മാനവികശ്രേഷ്ഠത രൂപംകൊള്ളും.

നമ്മുടെ വിവിധ ഗവേഷണകേന്ദ്രങ്ങളിൽ ജോലിചെയ്യുന്ന ശാസ്ത്രജ്ഞന്മാരോടു് പ്രസംഗിക്കുമ്പോൾ, ഞാൻ ഈ ആത്മീയ വികാസത്തെപ്പററി, മാനവിക ശ്രേഷ്ഠതയേയും ഗവേഷണവൈശിഷ്ട്യത്തേയും സംയോജിപ്പിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി പറയാറുണ്ട്. നമ്മുടെ ഗവേഷണകേന്ദ്രങ്ങളിൽ എന്തെല്ലാം തരത്തിലുള്ള പ്രശ്നങ്ങളാണുള്ളതു്. ഇവയെ സൂക്ഷ്മമായി പഠിച്ചാൽ, ഇവ വേണ്ടത്ര പണമില്ലാത്തതുകൊണ്ടല്ല, നേരേമറിച്ച് ആരോഗ്യകരമായ മനുഷ്യബന്ധങ്ങളില്ലാത്തതുകൊണ്ടാണെന്ന് കാണാം. ഇടുങ്ങിയ സ്വത്വങ്ങളുടെ ബാഹുല്യവും പ്രബുദ്ധവ്യക്തിത്വത്തിൻെറ വിരളതയും. ശാസ്ത്രീയഭാവം ആത്മീയഭാവത്താൽ പോഷിതമായിട്ടില്ല. യുവശാസ്ത്രജ്ഞന്മാരെ ഉയന്നുവരുവാൻ സമ്മതിക്കാത്ത അഹംഭാവം തലപ്പത്തു്; അവരും ഇതേ മനഃസ്ഥിതി വെച്ചുപുലത്തിക്കൊണ്ടു് രഷ്ട്രീയസമ്മദ്ദങ്ങളിലും ഉപജാപങ്ങളിലും, ശാസ്ത്രഗവേഷണത്തിലെക്കാൾ, താല്പര്യം കാണിക്കുക. ശാസ്ത്രീയമനോഭാവം ആത്മീയ വീക്ഷണത്തോടുകൂടി സമ്മേളിതമായിട്ടുള്ളവിടെയെല്ലാം സമാധാനപരവും ഫലപൂണ്ണവുമായ പ്രതികരണങ്ങളുണ്ടായിട്ടുണ്ട്.

ഇത്തരം ആത്മീയവികസനം കൈവരിച്ച്, നമ്മുടെ ശാസ്ത്രീയ ലോകത്തെ പ്രഭാപൂണ്ണമാക്കുകയും ഇപ്പോഴും ആക്കിക്കൊണ്ടിരിക്കു

കയും ചെയ്യുന്ന ശാസ്ത്രജ്ഞന്മാർ നമുക്കുണ്ട്; നമ്മുടെ ശാസ്ത്രമേഖലയിലെ മനുഷ്യസമ്പത്ത് ഇന്ന് ലോകത്തിൽ മൂന്നാമത്തെ സ്ഥാനത്ത് നില്ക്കുന്നു എന്നത് അഭിമാനിക്കാവുന്നൊരു വസ്തുതയാണ്. ഇവരിൽ ചിലരെ എനിക്ക് നേരിട്ട് പരിചയപ്പെടുവാനിടവന്നിട്ടുണ്ട്, നമ്മുടെ ഏററവും ഉന്നതരായ രസതന്ത്രശാസ്ത്രജ്ഞന്മാരിൽ ഒരാളായ സർ. പി. സി. റേ ഇങ്ങനെ ഒരാളായിരുന്നു. ഉന്നതമായ സ്വഭാവവൈശിഷ്ട്യമുണ്ടായിരുന്ന അദ്ദേഹം, ഗാന്ധിജിയുടെ സ്വാതന്ത്ര്യ പ്രസ്ഥാനത്തിൽ അത്യധികം സഹായിച്ചിരുന്നു. തൻെറ കൂടെ പ്രവർത്തിക്കുന്ന യുവശാസ്ത്രജ്ഞന്മാരെ അദ്ദേഹം പ്രോത്സാഹിപ്പിച്ചു; തൻെറ കണ്ടുപിടുത്തങ്ങൾക്കുള്ള ബഹുമതി ചിലപ്പോൾ ഇവർക്കായിക്കൊടുക്കുകയും ചെയ്യാറുണ്ടായിരുന്നു.

ശാസ്ത്രജ്ഞനാകട്ടെ, ഭരണാധികാരിയാവട്ടെ, അദ്ധ്യാപകനാവട്ടെ വിദ്യാർത്ഥിയാവട്ടെ, നിങ്ങൾ ആരായാലും എവിടെയായാലും, സ്വഭാവവൈശിഷ്ട്യം ഉരുത്തിരിയുന്നത്, ജൈവികപരിമിതികൾക്കതീതമായുള്ള ആത്മീയവികസനത്തിൻെറ യാഥാർത്ഥ്യത്തെ അംഗീകരിക്കുകയും നടപ്പിലാക്കുകയും ചെയ്യുന്നതിൽനിന്നാണ്; തമ്മിൽ സംഘട്ടനം നടത്തുന്ന ബില്ല്യിയേർഡ് പന്തുകളെപ്പോലെയുള്ള സ്വത്വങ്ങൾ, പരസ്പരം സഹകരിക്കുന്ന വികസിതവ്യക്തികളായി മാറുന്നതിൻെറ വളർച്ചയാണിത്. ഭാരതത്തിൻെറ പൌരാണിക ചിന്ത, ആധുനികജീവശാസ്ത്രത്തെപ്പോലെത്തന്നെ, ഓരോ ശിശുവിനേയും ദീർഘമായ ധാർമ്മികവും ആത്മീയവുമായ വളർച്ചയുടെ മാർഗ്ഗത്തിൽക്കൂടി നയിച്ചുകൊണ്ടുവരേണ്ടതാണെന്ന് നിർദ്ദേശിക്കുന്നു. ഈ യാത്രയുടെ അവസാനം, ഇതേ മാർഗ്ഗത്തിൽക്കൂടി യാത്ര മുഴമിച്ച ബുദ്ധനേയും ശ്രീരാമകൃഷ്ണനേയുംപോലുള്ള വ്യക്തികളെ കാണാൻ കഴിയും. ആ മാർഗ്ഗത്തിലെ ആദ്യത്തെ കാൽവെപ്പ് കഴിഞ്ഞാൽ, പിന്നീടുള്ള മുദ്രാവാക്യം ചരൈവേതി, ചരൈവേതി, അടിവെച്ചടിവെച്ച് മുന്നോട്ടേയ്ക്കു് എന്ന യജുർവ്വേദവാക്യമേയുള്ളൂ.

## 18 ഉപസംഹാരം

അതാണ് മനുഷ്യൻെറ പരിണാമം. അതാണ് അവൻെറ വളർച്ചയും സഫലീകരണവും. എല്ലാവർക്കും ഇതു് സാദ്ധ്യമാക്കുവാനുള്ള മഹാശ്രമത്തിനായി നമ്മുടെ രാജ്യം കച്ചകെട്ടി ഇറങ്ങണം; ശാസ്ത്രവിജ്ഞാനവും മാനവികആദർശങ്ങളുമുള്ള ആധുനികയുഗം, നമ്മുടെ ബൃഹത്തായ ജനലക്ഷങ്ങൾക്ക് സമഗ്രവികസനം ഉറപ്പ് വരുത്തുവാനുള്ള ഒരൊന്നാന്തരം സന്ദർഭമാണ്. നമ്മുടെ രാഷ്ട്രം ഏററവും വലിയ ജനാധിപത്യമായിട്ടാണറിയപ്പെടുന്നത്. അങ്ങനെയായിരിക്കുവാൻ നാം ഇഷ്ടപ്പെടുന്നില്ല; കുടുംബാസൂത്രണം മുതലായ നടവടികളിൽക്കൂടെ ജനസംഖ്യയെ ചുരുക്കിക്കൊണ്ടുവരുവാൻ നാം ആഗ്രഹിക്കു

ന്നുണ്ട്. പക്ഷെ നാം ഏററവും മഹത്തായ ജനാധിപത്യമാവാൻ ആഗ്രഹിക്കുകയും ശ്രമിക്കുകയും വേണം, ഇതിനു് നമ്മുടെ ആളുകൾ എല്ലാതരത്തിലുമുള്ള മാനവ വൈശിഷ്ട്യങ്ങൾ വളർത്തിയെടുക്കണം. നാം സ്വഭാവവൈശിഷ്ട്യം വളർത്തിയെടുക്കുകയും, അതോടുകൂടി അദ്ധ്വാനത്തിൻേറയും വിഭവങ്ങളുടേയും ശക്തിയെ സംയോജിപ്പിച്ച്, ദാരിദ്ര്യത്തെ നിർമ്മാർജ്ജനം ചെയ്ത്, സമുദായസാഹോദര്യം ഉറപ്പിച്ച്, ജാതിയേയും അസ്പൃശ്യതയേയും ദൂരീകരിച്ച്, വിദ്യാഭ്യാസത്തിൻെറ അനുഗ്രഹം ഏവർക്കും ലഭ്യമാക്കി, അക്രമങ്ങളെ ഇല്ലാതാക്കി, ഇതിൽനിന്നു് ലഭ്യമായ ദേശീയ ശക്തിയെ സാർവ്വലൌകികസമാധാനത്തിനും സഹകരണത്തിനും ഉപയോഗിക്കുകയും ചെയ്യുമ്പോൾ, ആ മഹത്ത്വം നമുക്കു് കൈവരും. ക്രിസ്ത്വബ്ദം 2000 ആവുമ്പോഴേയ്ക്കും ഇതെല്ലാം നേടിയെടുക്കുവാൻ നാം ഉദ്യമിക്കണം. ഇതിനു് വമ്പിച്ച ദേശീയചൈതന്യം ആവശ്യമാണു്. സ്വാമി ഘനാനന്ദൻെറ 'രാമകൃഷ്ണ ആൻറ് ഹിസ് യുനിക്ക് മെസ്സേജ്'' എന്ന ഗ്രന്ഥത്തിനു് എഴുതിയ മുഖവുരയിൽ, ബ്രിട്ടീഷ് ചരിത്രകാരനായ ആർനോൾഡ് ടോയിൻബി പറകയുണ്ടായി.

'ഇന്നു് ലോകചരിത്രത്തിലെ പരിവർത്തനപരമായൊരു അദ്ധ്യായത്തിലാണു് നാം ജീവിക്കുന്നതു്, പക്ഷെ, മനുഷ്യവംശം ആത്മവിനാശത്തിൽ അവസാനിക്കാതിരിക്കണമെങ്കിൽ, പാശ്ചാത്യമായ ആരംഭത്തിൽ തുടങ്ങിയ ഈ അദ്ധ്യായം ഭാരതീയമായൊരു അവസാനത്തിൽ കലാശിക്കേണ്ടിവരുമെന്നു് ഇന്നു് വ്യക്തമായിക്കൊണ്ടുവരികയാണു്.'

1897-ൽ സ്വാമി വിവേകാനന്ദൻ, 'വേദാന്തത്തിൻെറ സന്ദേശം' എന്ന വിഷയത്തെപ്പററി ചെയ്ത പ്രസംഗത്തിലെ താഴെ കൊടുത്ത ആഹ്വാനത്തിൻെറ പ്രമേയം അതായിരുന്നു. ആവേശം പരത്തുന്ന ആ സന്ദേശം നിങ്ങളുമായി പങ്കിട്ടുകൊണ്ടു്. മാനവ വൈശിഷ്ട്യത്തെപ്പററിയ ഈ പ്രസംഗം ഉപസംഹരിക്കുന്നതു് ഉചിതമായിരിക്കും. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III, പേജ് 85).

'ഉണരുവിൻ! എഴുന്നേല്പിൻ!' ദൌർബ്ബല്യത്തിൻെറ ഈ മായാജാലത്തിൽനിന്നു് പുറത്തേയ്ക്കു വരുവിൻ! ആരും ദുർബ്ബലരല്ല; ആത്മാവു് അപരിമേയവും സർവ്വശക്തനും സർവ്വജ്ഞനുമാണു്. എഴുന്നേററുനിന്നു്, നിങ്ങളിലുള്ള ദൈവികത്വത്തെ പ്രഖ്യാപിക്കുവിൻ.'

നിങ്ങളെത്തന്നെയും, മറേറാരോരുത്തനേയും, അവനവൻെറ യഥാർത്ഥ സ്വഭാവം പറഞ്ഞുമനസ്സിലാക്കുവിൻ; സുഷുപ്തിയിലായ ആത്മാവിനെ വിളിക്കു; അതുണരുന്നതു് നോക്കു. ശക്തിയും, മഹിമയും, നന്മയും, പവിത്രതയും, എല്ലാ ശ്രേഷ്ഠതകളും വരും – സുപ്തമായ ഈ ആത്മാവു് പ്രവർത്തിച്ചുതുടങ്ങുമ്പോൾ.

# 34

## നിർവ്വഹണപ്രക്രിയയിൽ മാനുഷികമൂല്യങ്ങൾ *

### 1 ആമുഖം

ദേശസാൽക്കരിക്കപ്പെട്ടിട്ടുള്ള ബാങ്കുകളിൽ പ്രശസ്തികൂടിയവയിൽ ഒന്നായ പഞ്ചാബ് നേഷനൽ ബാങ്കിലെ ഉയന്ന ഉദ്യോഗസ്ഥന്മാരെ അഭിസംബോധന ചെയ്ത പ്രസംഗിക്കുവാൻ, ആറു മാസം മുമ്പുതന്നെ എന്നെ ക്ഷണിച്ച ബാങ്കിൻെറ ചെയർമാൻ ശ്രീ എസ്. എൽ. ബലൂജയോട് ഞാൻ കൃതജ്ഞനാണ്. ഈ ക്ഷണം സ്വീകരിച്ച ശേഷം, ഞാൻ, പ്രതിവഷം നടത്താറുള്ള പത്താഴ്ച്ചനീണ്ടു നില്ക്കുന്ന ആഗോളപ്രസംഗപര്യടനത്തിലായിരുന്നു. ജൂലായിൽ അതു കഴിഞ്ഞു മടങ്ങിയപ്പോഠം, ഇന്നത്തെ ദിവസം ഈ പ്രസംഗത്തിനുള്ള ഏററവും സൌകര്യപ്പെട്ട ദിവസമായി നിശ്ചയിച്ചു. ഇതു കഴിഞ്ഞ ഉടനെ, ജെയ്പ്പൂരിൽ പോയി അവിടത്തെ ത്രൈദിനയുവസമ്മേളനത്തിൽ ഒരു ഭാഷണവും ശങ്കരാചാര്യരുടെ വിവേക ചൂഡാമണി എന്ന അത്യാകർഷകമായ പുസ്തകത്തെപ്പററി മൂന്നു പൊതുപ്രസംഗങ്ങളും നടത്താനുണ്ട്; ഇതിനു ശേഷം, ഒക്ടോബർ 1-നു-മുതലാരംഭിക്കുന്ന 12 ദിവസത്തെ പ്രസംഗപര്യടനത്തിനായി അമേരിക്കയിലേയ്ക്കു പോകേണ്ടതുണ്ട്, ന്യൂയോക്ക് (കൊളംബിയാ സർവ്വകലാശാല), സാൻ ഫ്രാൻസിസ്കോ, സാൻ ഡീഗോ, ബോസ്റ്റണിലെ ഹാർവാർഡ് സർവ്വകലാശാല, ഡിവിനിററിസ്കൂഠം, പെൻസിൽ വേനിയയിലെ ബെത്ത്ലഹാം,ന്യൂജർസി, ഈ സ്ഥലങ്ങളിലെ ഗാന്ധിവാരാഘോഷങ്ങളുമായി ബന്ധപ്പെട്ട ഈ പര്യടനം ബോംബേയിലെ ഭാരതീയ വിദ്യാഭവനാണ് സംഘടിപ്പിച്ചിട്ടുള്ളതു്.

അററൻബറോവിൻെറ ഗാന്ധിയെക്കുറിച്ചുള്ള സിനിമ വിപുലമായി പ്രദർശിപ്പിച്ചതിനെ തുടന്ന്, ഐക്യനാടുകളിൽ, ഗാന്ധിജി

---

* 1983 സെപ്റ്റംബർ 26-ാനു- ന്യൂഡൽഹിയിലെ എഫ്. ഐ. സി. സി. ഐ. പ്രസംഗമണ്ഡപത്തിൽവെച്ച് ഡൽഹിയിലെ പഞ്ചാബ് നേഷനൽ ബാങ്ക് ഉദ്യോഗസ്ഥന്മാക്കായി ചെയ്ത വാചാപ്രസംഗത്തിൻെറ ശബ്ദലേഖനത്തെ അടിസ്ഥാനമാക്കിയതു്.

യെ സംബന്ധിച്ച് അത്യധികം താല്പര്യം ഇപ്പോൾ ഉണ്ടായിട്ടുണ്ട് എന്നതു് നമുക്ക് ആവേശം പകരുന്നൊരു കാര്യമാണ്. ഇതിനും പുറമെ, ധനകാര്യവിദഗ്ധനായ ജോൺ കെനാത്തു് ഗാൽ ബ്രേയിത്തു്, പ്രിൻസ്ടൺ സർവ്വകലാശാലയുടെ 12 വർഷത്തിലധികം കാലമായുള്ള പ്രസിഡണ്ട് പ്രൊഫസ്സർ റോബർട്ട് ഗോഹീൻ മുതലായവരെപ്പോലുള്ള ബുദ്ധിജീവികൾ, – ഇവരിരുവരും ഇന്ത്യയിലെ അമേരിക്കൻ സ്ഥാനപതികളായിരുന്നു – ഭാരതത്തിന്റെ ക്ഷേമത്തിലും ഭാരതീയ വിദ്യാഭവൻ അമേരിക്കയിൽ നടത്തുന്ന പ്രവർത്തനങ്ങളിലും അത്യധികം താല്പര്യം പ്രകടിപ്പിക്കുകയും ചെയ്തുവരുന്നു. ഭവന്റെ പ്രതിനിധിസംഘത്തിൽ, എനിക്കു പുറമെ, ശ്രീ സി. സുബ്രഹ്മണ്യം, ശ്രീ ആർ ആർ. ദിവാകർ, ഭവന്റെ നിർവ്വഹണ കാര്യദർശി ശ്രീ എസ്. രാമകൃഷ്ണൻ എന്നിവർ ഭാരതത്തിൽനിന്നും, ഫെനാർ ബ്രാക്ക്‌വേർപ്രഭു ലണ്ടനിൽനിന്നും ഉണ്ടായിരിക്കും; 96 വയസ്സ് പ്രായമായ ഇദ്ദേഹം, ബ്രിട്ടീഷ് പാർളിമെണ്ടിലെ ഉപരിമണ്ഡലത്തിലെ അംഗവും, ഗാന്ധിജിയുടെ അടുത്ത സ്നേഹിതനും, ഭാരതത്തിന്റേയും മററു് അധിനിവേശരാജ്യങ്ങളുടേയും സ്വാതന്ത്ര്യത്തിനു്, വിട്ടുവീഴ്ചയില്ലാത്ത പിൻതുണ നല്കീട്ടുള്ളയാളുമാണ്.

നമുക്ക് സ്വാതന്ത്ര്യം ലഭിച്ച ശേഷം ഉണ്ടായിട്ടുള്ള നല്ലൊരു സംഭവവികാസമാണിതു്; ലോകക്ഷേമത്തിനായി ഭാരതത്തിന്റെ സംഭാവനയുടെ കാര്യത്തിൽ വർദ്ധിച്ചുവരുന്ന താല്പര്യം പുറംരാജ്യങ്ങളിൽ കാണുന്നുണ്ട്. അമേരിക്കൻ ഐക്യനാടുകളിൽ, പ്രശസ്തരായ പൌരന്മാർ തന്നെ ഈ കാര്യത്തിൽ മുൻകൈ എടുത്തിരിക്കയാണ്; ഭാരതത്തിനു് കൊടുക്കാവുന്നവയെ അവർ എടുക്കുന്നു; അമേരിക്കയ്ക്കു് ലോകത്തിനു് സംഭാവന ചെയ്യാവുന്നവയിൽനിന്നു് പലതും നാമും സ്വീകരിക്കുന്നു. സാധനങ്ങളുടെ ക്രയവിക്രയങ്ങൾക്ക് പുറമെ കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനം സ്വാമി വിവേകാനന്ദൻ തുടങ്ങിവെച്ച സാംസ്കാരികവും ആത്മീയവുമായ മൂല്യങ്ങളിലും സങ്കല്പങ്ങളിലുമുള്ള വിനിമയവും വർദ്ധിച്ച തോതിൽ നടക്കുന്നുണ്ട്.

അമേരിക്കയിലേയ്ക്കുള്ള ഈ വിശേഷമായ പര്യടനത്തിനുമുമ്പ്, നിർവ്വഹണപ്രക്രിയയിൽ മാനുഷികമൂല്യങ്ങൾ എന്ന സുപ്രധാനവിഷയത്തെക്കുറിച്ച് നിങ്ങളോട് സംസാരിക്കാൻ സാധിച്ചതിൽ എനിക്കു് സന്തോഷമുണ്ട്. കേന്ദ്രധനകാര്യമന്ത്രി ശ്രീ പ്രണബ് മുക്കർജിയുടെയും ലോകസഭാദ്ധ്യക്ഷൻ ശ്രീ ബലറാം ജാക്കറുടെയും ചെറുപ്രസംഗങ്ങളിൽ ഈ വിഷയം അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്. നമ്മുടെ ബാങ്കുകളുടെ മാത്രമല്ല, നമ്മുടെ കേന്ദ്രസംസ്ഥാനസർക്കാറുകളുടെയും, സ്വകാര്യപൊതുമേഖലാവ്യവസായങ്ങളുടെയും, വിവിധ സാങ്കേതിക സംഘടനകളുടെയും എല്ലാ പൌരന്മാരുടെയും മെച്ചപ്പെട്ട പ്രവർത്തന

ത്തിനും ഇതു് സുപ്രധാനമായൊരു വിഷയമാണെന്നു് എല്ലാവരും ധരിക്കേണ്ടതുണ്ടു്.....കുടുംബമടക്കമുള്ള നമ്മുടെ ദേശീയജീവിതത്തിന്റെ എല്ലാ വശങ്ങളേയും ഇതു് ഉത്തേജിപ്പിക്കേണ്ടതാണു്.

## 2 മാനുഷികമൂല്യങ്ങൾ—സ്വാതന്ത്ര്യത്തിനുമുമ്പും പിമ്പും

സ്വാമി വിവേകാനന്ദന്റെ മഹത്തായ സംഭാവനകളിൽ ഒന്നു് ഈ വിഷയത്തിന്റെ വ്യാപകമായ സാംഗത്യത്തെക്കുറിച്ച് രാഷ്ട്രത്തെ ഉദ്ബുദ്ധമാക്കിയതാണു്. ഭാരതത്തിൽ സമഗ്രമായ മാനുഷികവികസനം കൈവരുത്തുന്നതിലേയ്ക്കു്, ഈ മൂല്യത്തെ മനസ്സിലാക്കുകയും നടപ്പിലാക്കുകയും ചെയ്യുന്ന കാര്യത്തിൽ നമ്മുടെ ജനങ്ങൾ ഇനിയും ബഹുദൂരം യാത്ര ചെയ്യേണ്ടതായിട്ടുണ്ടു്. വിവേകാനന്ദനുശേഷം ഗാന്ധിജി തന്റെ ദേശവ്യാപകമായ പ്രസ്ഥാനത്തിന്റെ കേന്ദ്രമായി ഈ വിഷയത്തെ അംഗീകരിച്ചു; വിദേശാധിപത്യത്തിൽനിന്നു് സ്വാതന്ത്ര്യം നേടുവാൻ മാത്രമല്ല, ദേശീയജീവിതത്തെ ഏകീകരിക്കുവാനും സുശക്തമാക്കുവാനും കൂടിയായിരുന്നു ഇതു്. സ്വാതന്ത്ര്യലബ്ധിക്കുശേഷം, ഈ മാനവികാവേശത്തിന്റെ പ്രചോദനത്തിൽ, ഭരണഘടനാനിർമ്മാണസഭ, നമുക്കൊരു ജനാധിപത്യറിപ്പബ്ളിക്കൻ ഭരണഘടന ഉണ്ടാക്കിത്തന്നു. വാസ്തവത്തിൽ, നമ്മുടെ ദേശീയമായ ആദ്ധ്യാത്മികപാരമ്പര്യത്തിൽനിന്നും, ആധുനികപാശ്ചാത്യനാടുകളുടെ സാംസ്കാരികപൈതൃകത്തിൽനിന്നും രൂപംകൊണ്ട, മാനവികവീക്ഷണത്തിന്റെയും ആവേശത്തിന്റെയും പ്രചോദനത്തിൽ നിന്നാണു്, കഴിഞ്ഞ ശതാബ്ദത്തിലെ ആരംഭത്തിൽ രാജാ റാംമോഹൻ റോയി തുടങ്ങിവെച്ചതും, അതിന്റെ അവസാനത്തിൽ ശ്രീരാമകൃഷ്ണനും വിവേകാനന്ദനും വളർത്തിയെടുത്തതുമായ നമ്മുടെ നവോത്ഥാനം തുടങ്ങിയതു്. സ്വാമി വിവേകാനന്ദനെ സംബന്ധിച്ചേടത്തോളം, അദ്ദേഹത്തിന്റെ ശക്തമായ ശബ്ദമാണു് നമ്മുടെ രാഷ്ട്രത്തെ അതിന്റെ ദീർഘമായ നിദ്രയിൽ നിന്നുണർത്തിയതു്: അതോടൊപ്പം, അദ്ദേഹം, മാനുഷികമൂല്യങ്ങളെക്കുറിച്ചുള്ള ബോധത്തെ ദേശീയജീവിതത്തിന്റെ എല്ലാ വശങ്ങളിലും വ്യാപിപ്പിക്കേണ്ടതു് തന്റെ ജീവിതത്തിന്റെയും കർമ്മപദ്ധതിയുടെയും കേന്ദ്രപ്രമേയമാക്കുകയും ചെയ്തു.

ആയതിനാൽ ഈ വിഷയത്തെപ്പററിയ പ്രതിപാദനം ബാങ്കുകളെ മാത്രം ബാധിക്കുന്നതായിരിക്കുകയില്ല. നമ്മുടെ ദേശീയവികസനലക്ഷ്യങ്ങളുടെയും പരിപാടികളുടെയും സുപ്രധാനമായ ഘടകമാണു് ബാങ്കുകൾ: പക്ഷെ, ഈ രംഗത്തു് മററു പല പ്രവർത്തനങ്ങളുമുണ്ടു് — കേന്ദ്രത്തിലും സംസ്ഥാനങ്ങളിലുമുള്ള വിപുലവും സദാ വളർന്നുകൊണ്ടിരിക്കുന്നതുമായ ഭരണസംവിധാനം, ചിലപ്പോൾ നല്ല രീതിയിലും ചിലപ്പോൾ തീരെ മോശമായ രീതിയിലും പ്രവർത്തി

കുന്ന രാഷ്ട്രീയശക്തികൾ എന്നിവ ഇവയിലുൾപ്പെടുന്നു. ഈ പ്രവൎത്തനങ്ങൾക്കെല്ലാം മാനുഷികമായൊരു ദിശാബോധം ഉണ്ടാകേണ്ടതുണ്ട് — ഇതു് മനുഷ്യോന്മുഖമായതായിരിക്കയും വേണം. നമ്മുടെ രാഷ്ട്രീയത്തിനും ദേശീയജീവിതത്തിനും ഇങ്ങനെയുള്ളൊരു ദിശാബോധം ക്രമേണയായി നല്കിയിരുന്നുവെങ്കിലും സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള കാലങ്ങളിൽ, നമുക്കതു് നഷ്ടപ്പെട്ടു. അതുകൊണ്ടാണു്; സ്വാതന്ത്ര്യം ലഭിച്ചു് 36 വൎഷങ്ങൾക്കുശേഷവും, രാഷ്ട്രീയജീവിതത്തിൻെറ ഓരോ മേഖലയിലും ഗൗരവമായ പ്രശ്നങ്ങൾ നമ്മെ വെല്ലുവിളിച്ചുകൊണ്ടിരിക്കുന്നതു്; നാം അവയെ സമാന്തരശ്രേണിയിൽ പരിഹരിക്കുമ്പോൾ, അവ ക്ഷേത്രഗണിതരീതിയിൽ വൎദ്ധിക്കുകയാണു്. മററു പല വികസ്വരരാജ്യങ്ങൾക്കു് നമ്മെക്കാൾ മാനുഷികമൂല്യങ്ങളോടു് ബഹുമാനമുള്ളതായിക്കാണുന്നു. നാമെല്ലാം തന്നെ ഒന്നിച്ചിരുന്നു്, ഈ സുപ്രധാനപ്രശ്നത്തെപ്പററി ആലോചിക്കേണ്ടതുണ്ടു്; ദേശീയജീവിതത്തിൽ മാനുഷികമൂല്യങ്ങളെ വ്യാപിപ്പിച്ചു്, സമഗ്രമാനവികസനമെന്ന ദേശീയലക്ഷ്യത്തെ വെല്ലുവിളിക്കുന്ന പ്രശ്നങ്ങളെ എങ്ങനെ പരിഹരിക്കാം.

സ്വാതന്ത്ര്യം ലഭിച്ചുകഴിഞ്ഞതും നമുക്കു് എന്തോ ചില അമളികൾ പററിയെന്നതു് വ്യക്തമാണു്. സ്വാതന്ത്ര്യത്തിൻെറ പ്രചോദനത്തിൽ, ദേശീയവികസനം കൈവരുത്തുവാൻ ആവശ്യമായ ഘടകങ്ങൾ നമുക്കുണ്ടു്; നമ്മുടെ ജനങ്ങൾക്കു് ബുദ്ധിയും, വിവിധങ്ങളായ കഴിവുകളും, ഉൽക്കർഷേച്ഛയുമുണ്ടു്. ശാസ്ത്രീയവും സാങ്കേതികവുമായ പരിശീലനം ലഭിച്ച ആളുകളുടെ എണ്ണത്തിൽ ലോകത്തിൽ മൂന്നാമത്തെ സ്ഥാനം നമുക്കാണെന്നു് നാം അഭിമാനിക്കുന്നുണ്ടു്: പക്ഷെ, രാഷ്ട്രത്തിനു് പൊതുവിൽ ഇതുകൊണ്ടുണ്ടായിട്ടുള്ള ഗുണം എന്താണു് ? നാട്ടിലെ ജനകോടികളുടെ ജീവിതത്തിൽ അതിൻെറ ആഘാതം എന്തായിരുന്നിട്ടുണ്ടു് ? ഇത്രയെല്ലാം കഴിവുകളുണ്ടായിട്ടും, ശാസ്ത്രജ്ഞന്മാരുടെയും സാങ്കേതികവിദഗ്ദ്ധന്മാരുടെയും എണ്ണത്തിൽ ലോകത്തിൽ മൂന്നാം സ്ഥാനമുണ്ടായിട്ടും, നമ്മുടെ ജനസംഖ്യയിലെ പകുതിയിലധികം — 35 കോടിയിലധികം — ജനങ്ങൾ ദാരിദ്ര്യത്തിലും, അജ്ഞതയിലും ദൈന്യതയിലും, ദുരിതത്തിലും മുഴുകിയിരിക്കുന്നതെന്തുകൊണ്ടാണു് ? വികസിതരാജ്യങ്ങളിൽ ശാസ്ത്രവും സാങ്കേതികത്വവും സൃഷ്ടിച്ചിട്ടുള്ള അദ്ഭുതങ്ങൾ എന്തുകൊണ്ടു് നമ്മുടെ നാട്ടിൽ അവയുണ്ടാക്കുവാൻ സാദ്ധ്യമായില്ല ? ശാസ്ത്രജ്ഞൻെറ അനുഗ്രഹങ്ങൾ എന്തുകൊണ്ടു് ശാസ്ത്രജ്ഞനിൽനിന്നും ഗവേഷണശാലയിൽനിന്നും വിപുലമായ തോതിൽ ജനങ്ങളിലേയ്ക്കു് ഒഴുകിയില്ല ?

ചാറത്സ് ഡാർവിൻെറ സഹപ്രവൎത്തകനായിരുന്ന തോമസ് ഹക്സിലിയുടെ അഭിപ്രായത്തിൽ, ശാസ്ത്രത്തിൻെറ ഉദ്ദേശം, വിജ്ഞാ

നത്തിന്റെ അഭിവൃദ്ധി മാത്രമല്ല, മനുഷ്യന്റെ ദുഃഖങ്ങളെ ശമിപ്പിക്കലുമാണ്. ആദ്യത്തേതു് രണ്ടാമത്തേതിലേയ്ക്കു് നയിക്കണമെങ്കിൽ, വിജ്ഞാനത്തിനുള്ള അന്വേഷണത്തെ മാനവികചോദനയുമായി സംയോജിപ്പിക്കേണ്ടതുണ്ടു്. നിർഭാഗ്യവശാൽ, സ്വാതന്ത്ര്യലബ്ധിക്കുശേഷം, നമ്മുടെ വിദ്യാഭ്യാസത്തേയും, രാഷ്ട്രീയജീവിതത്തേയും ഭരണത്തേയും നാം ഈ മാനവികോന്മുഖതയിൽനിന്നു് വേർപെടുത്തി; തൽഫലമായി, മനുഷ്യദുഃഖത്തെ ശമിപ്പിക്കുവാനുള്ള അവയുടെ കഴിവു നഷ്ടപ്പെട്ടു; മാത്രമല്ല, ഇവയിൽ ചിലതു്, പ്രത്യേകിച്ചും രാഷ്ട്രീയം, നമ്മുടെ വിദ്യാഭ്യാസത്തേയും ഭരണത്തേയും തൊഴിലാളി പ്രസ്ഥാനത്തേയും വികലമാക്കി, മനുഷ്യന്റെ ദുഃഖത്തെ വർദ്ധിപ്പിക്കുകയാണു് ചെയ്യുന്നതു്. അതുകൊണ്ടു്, മനുഷ്യനോടുള്ള അവഗണനയോടൊപ്പവും, അതിന്റെ ഫലമായിട്ടും, കോഴകൊടുക്കൽ, അഴിമതി, നികുതിവെട്ടിപ്പു് കള്ളക്കടത്തു് എന്നിവയും കൃത്യബോധം, വാങ്ങുന്ന ശമ്പളത്തിനു് ആത്മാർത്ഥമായി ജോലി ചെയ്യുക പൊതുകാര്യപ്രസക്തി മുതലായ പൗരത്വത്തിന്റെ ഗുണങ്ങളുടെ അഭാവവും വർദ്ധിച്ചുവരുന്നതു കാണാം. നമ്മുടെ ആളുകൾ ഇന്നു് നടത്തിവരുന്ന സാമൂഹ്യദ്രോഹപരങ്ങളായ നടപടികൾ എണ്ണത്തിലും വ്യാപ്തിയിലും ലോകചരിത്രത്തിൽത്തന്നെ അദൃഷ്ടപൂർവ്വങ്ങളാണു്. നമ്മുടെ ജനലക്ഷങ്ങൾക്കു് ശാരീരികമായ പോഷകം ലഭിക്കാത്തതുപോലെ, നമ്മുടെ അഭ്യസ്തവിദ്യരും സമ്പന്നരുമായ ആളുകൾക്കു് ആത്മീയ പോഷണവും ഇന്നു് ലഭിക്കുന്നില്ല എന്നതിനു് ദേശീയജീവിതത്തിന്റെ എല്ലാ മേഖലകളിലും തെളിവുകൾ കാണാവുന്നതാണു്. സ്വാമി വിവേകാനന്ദന്റെ 8 ഭാഗങ്ങളുള്ള സംപൂർണ്ണകൃതികളിൽ ചിതറിക്കിടക്കുന്ന മനുഷ്യനിർമ്മിതിയുടെയും രാഷ്ട്രനിർമ്മാണത്തിന്റേയും ആശയങ്ങളും ആദർശങ്ങളും, ഇന്നു് നമ്മുടെ ജനങ്ങൾക്കു് അത്യന്തം ആവശ്യമായ ആത്മീയപോഷണം നല്കുവാൻ പര്യാപ്തമായവയാണു്. നമ്മുടെ വിദ്യാഭ്യാസത്തേയും സ്വതന്ത്രഭാരതത്തിലെ പൗരന്മാരെന്ന നിലയ്ക്കുള്ള അന്തസ്സിനേയും സൂചിപ്പിക്കുന്ന രണ്ടു വാചകങ്ങൾ. അദ്ദേഹത്തിന്റെ എഴുത്തുകളിലുള്ളവ താഴെ ചേർക്കുന്നു. 1894-ൽ മദിരാശിയിലെ തന്റെ ഊർജ്ജസ്വലനും വിശ്വസ്തനുമായ ശിഷ്യൻ അലസിംഗപെരുമാൾക്കു്, ചിക്കാഗോവിൽ നിന്നെഴുതിയ ഒരു കത്തിൽ അദ്ദേഹം പറയുകയാണു്. (വിവേകാനന്ദസാഹിത്യ സർവ്വസ്വം ഭാഗം V, പേജ് 238):

'എന്റെ ഹൃദയം നിറഞ്ഞിരിക്കുന്നതിനാൽ എനിയ്ക്കു് എന്റെ വികാരത്തെ പ്രകടിപ്പിക്കുവാൻ കഴിയുന്നില്ല; നിനക്കതറിയും; നിനക്കതു് ഭാവനയിൽ കാണാം. ലക്ഷക്കണക്കിനാളുകൾ വിശപ്പിലും അജ്ഞതയിലും ജീവിക്കുന്നേടത്തോളം, അവരുടെ ചിലവിൽ വിദ്യാ

ഭ്യാസം നടത്തിയിട്ട് അവരുടെ കാര്യത്തിൽ യാതൊരു ശ്രദ്ധയും ചെലുത്താത്ത, ഓരോരുത്തനേയും രാജ്യദ്രോഹിയായി ഞാൻ പരിഗണിക്കും.'

1894 ജൂൺ 23-നു മൈസൂർ മഹാരാജാവിനെഴുതിയ ഒരു കത്തിൽ, അദ്ദേഹം പറയുന്നു. (വിവേകാനന്ദസാഹിത്യസർവ്വസ്വം)

'ജീവിതം ഹ്രസ്വമാണ്; ലോകത്തിലെ പ്രലോഭനങ്ങൾ നൈമിഷികവും. അന്യർക്കുവേണ്ടി ജീവിക്കുന്നവരേ യഥാർത്ഥത്തിൽ ജീവിക്കുന്നുള്ളു; മററുള്ളവർ മരിച്ചു കഴിഞ്ഞിരിക്കുന്നു.'

വിവേകാനന്ദസാഹിത്യം പഠിച്ചിട്ടുള്ള ഏവർക്കും മാനവികോന്മുഖതയിലുള്ള അതിന്റെ വിട്ടുവീഴ്ചയില്ലാത്ത ഊന്നലിൽ മതിപ്പ് തോന്നിയിരിക്കും. അദ്ദേഹം ദീർഘകാലമായി നിശ്ചലമായി കിടന്നിരുന്ന നമ്മുടെ ദേശീയചൈതന്യത്തെ ഉണർത്തുകയും അതിൽ ഈ മാനവികോന്മുഖതയുടെ മുദ്ര പതിപ്പിക്കുകയും ചെയ്തു. അടുത്ത ദിവസം വരെ നിലനിന്നിരുന്ന നമ്മുടെ ജന്മിത്വവ്യവസ്ഥയുടെ കാലത്ത്, ഈ മനുഷ്യചോദന ഉണ്ടായിരുന്നില്ല; മാത്രമല്ല, ഇടുങ്ങിയ ജാതിബോധം, തൊട്ടുകൂടായ്മ, മനുഷ്യചൂഷണം എന്നീ സമ്പ്രദായങ്ങൾ അടങ്ങിയ മനുഷ്യവിരുദ്ധമായൊരു നിലപാട് നിലനിന്നു വരുകയും ചെയ്തു. ജനലക്ഷങ്ങളെ ഉദ്ബുദ്ധരാക്കാനും, അവരെ ഉദ്ധരിച്ച്, മഹത്തായൊരു രാഷ്ട്രത്തെ മെനഞ്ഞെടുക്കുവാനും അപ്പോൾ ഉണ്ടായിരുന്ന മഹത്തായ സന്ദർഭത്തെ നമ്മുടെ ഉപരിവർഗ്ഗക്കാർ നഷ്ടപ്പെടുത്തി; മാത്രമല്ല, അവർ സാധാരണ ജനങ്ങളെ ചൂഷണം ചെയ്ത് സമ്പന്നരാവുകയും ചെയ്തു; ഇതിന്റെ ഫലമായി ശതാബ്ദങ്ങൾ നീണ്ടുനിന്ന അടിമത്തത്തിന്റെ അവമാനത്തിൽ തങ്ങളെത്തന്നേയും മററെല്ലാവരേയും ആഴ്ത്തുകയും ചെയ്തു. ഇത്ര അടുത്തായി ഇങ്ങനെയൊരനുഭവമുണ്ടായിട്ടും, 1947 ആഗസ്റ്റ് 15 ലെ സ്വാതന്ത്ര്യലഹരിയിൽനിന്ന് എങ്ങനെയാണ് അഭ്യസ്തവിദ്യരായ നമ്മുടെ നാട്ടുകാർ, മുഴുത്ത സ്വാർത്ഥത്തിലേയ്ക്കും, മനുഷ്യന്റെ അവഗണനയിലേയ്ക്കും അലസതയിലേയ്ക്കും വഴുതിവീണത് ? വിവേകാനന്ദന്റെ സിദ്ധാന്തമനുസരിച്ച് നമ്മുടെ അഭ്യസ്തവിദ്യരിൽ പലരും 'മരിച്ച'വരാണ്— എന്തുകൊണ്ടെന്നാൽ അവർ മററെല്ലാവരേയും രാജ്യത്തേയും വിസ്മരിച്ച് അവർക്കുവേണ്ടിമാത്രം ജീവിക്കുകയാണ്. രാജ്യത്തിന്റെ ചിലവിൽ വിദ്യാഭ്യാസം മുഴമിച്ച്, — എന്തുകൊണ്ടെന്നാൽ, ഒരു വിദ്യാർത്ഥി തന്റെ വിദ്യാഭ്യാസത്തിനുവേണ്ടി ചിലവു ചെയ്യുന്ന സംഖ്യ മൊത്തം ചിലവിന്റെ ഒരു ചെറിയ അംശം മാത്രമാണ്—രാജ്യത്തെ മറക്കുകയും, അതിനേയും അതിലെ ജനങ്ങളേയും സേവിക്കാതെ, സ്വന്തം കാര്യം മാത്രം ശ്രദ്ധിക്കുകയും ചെയ്ത്, രാജ്യദ്രോഹികളായി

ത്തീന്നിരിക്കയാണ് അവർ. അന്യക്കുവേണ്ടി ജീവിച്ച്, ശരിയായ അത്ഥത്തിൽ ജീവിക്കുവാനും, തങ്ങളുടെ അറിവും കഴിവുകളുംകൊണ്ട് ജനലക്ഷങ്ങളെ സേവിച്ച്, രാജ്യദ്രോഹികളാകാതിരിപ്പാനും, ഇന്ന് വിവേകാനന്ദൻ ഇത്തരം ആളുകളെ പഠിപ്പിച്ചുകൊടുക്കും. അവരുടെ ചിന്തയിലും പ്രവൃത്തികളിലും ഇത്തരം മനുഷ്യോന്മുഖമായ ഒരു പ്രചോദനം പകത്തുവാൻ അദ്ദേഹത്തിൻെറ കൃതികൾ ഫലപ്രദമായ ആവേശം നല്കും.

## 8 അവകാശങ്ങളും കടമകളും

സ്വാത്ഥവും തൻകാര്യവ്യഗ്രതയും, അവയിൽനിന്ന് ഉണ്ടാവുന്ന തിന്മകളും കാരണം ഇന്ന് നമ്മുടെ നാട്ടിൽ ആരും സന്തുഷ്ടരോ സംതൃപ്തരോ അല്ല. അനഭിലഷണീയമായ ഈ സ്ഥിതി മാററിയെടുത്ത്, അന്തരീക്ഷത്തെ ഉത്തേജകമാക്കുവാനും ജനലക്ഷങ്ങൾക്ക് സന്തുഷ്ടിയും സഫലതയും ഉണ്ടാക്കുവാനും എല്ലാ പരിശ്രമങ്ങളും നടത്തേണ്ടതുണ്ട്. മാറിനിന്ന് നോക്കുക മാത്രം ചെയ്യാതെ, ദേശനിമ്മാണ പദ്ധതികളിൽ പങ്കെടുക്കുകയാണ് ഇതിലേയ്ക്കുള്ള വഴി. ഇങ്ങനെയൊരു സവ്വാശ്ലേഷിയായ ആവേശം നമ്മുടെ ബുദ്ധിജീവികൾ ഉൾക്കൊള്ളണം. ഇത് എൻെറ രാജ്യമാണ്, ഈ ആളുകൾ എൻെറ ആളുകളാണ്. ഇവരുടെ വളച്ചക്കും ക്ഷേമത്തിനും ആവുന്നതെല്ലാം ചെയ്യണം. നമ്മുടെ ഭരണഘടനയുടെ ആമുഖത്തെ ഗൌരവമായി എടുത്ത്, 'വ്യക്തിയുടെ അന്തസ്സും രാഷ്ട്രത്തിൻെറ ഐക്യവും' ഉറപ്പ് വരുത്തുവാൻ അപ്പണബുദ്ധിയോടുകൂടി അദ്ധ്വാനിക്കണം. മാനുഷികമൂല്യങ്ങൾ മുററിനില്ക്കുന്ന ഗംഭീരമായ ആശയങ്ങളും, അവയെ നടപ്പിൽ വരുത്തുവാനുള്ള രാഷ്ട്രത്തിൻെറ നിശ്ചയവും, ഭരണഘടനയിലുണ്ട്; പക്ഷെ, അവ ആഗ്രഹങ്ങളും വാഗ്ദത്തങ്ങളും ആണ്; അവ സാമൂഹികയാഥാത്ഥ്യങ്ങളാവണമെങ്കിൽ, നമ്മുടെ ജനാധിപത്യത്തിലെ സ്വതന്ത്രപൌരന്മാരും, അവരുടെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളും, രാജ്യത്തിലുള്ള വിവിധങ്ങളായ നിവ്വഹണസ്ഥാപനങ്ങളും അദ്ധ്വാനിക്കേണ്ടതുണ്ട്. പൌരന്മാരുടെ പ്രാഥമികാവകാശങ്ങളെപ്പററി ഊന്നിപ്പറഞ്ഞപ്പോൾ, നമ്മുടെ ഭരണഘടന, അവരുടെ അടിസ്ഥാനപരമായ കടമകളെപ്പററിയും ഊന്നിപ്പറഞ്ഞില്ലെന്നത് നിർഭാഗ്യകരമായി. അവകാശങ്ങളേയും ചുമതലകളേയും സമഞ്ജസമായി കൂട്ടിയിണക്കിയാലേ പൂണ്ണമായൊരു ജീവിതദശ്നം ഉണ്ടാവൂ.

പ്രാഥമികാവകാശങ്ങളിലുള്ള ഈ ഊന്നൽ, വ്യക്തികളും സംഘങ്ങളും അവകാശങ്ങൾക്കും ആനുകൂല്യങ്ങൾക്കും വേണ്ടി മുറവിളി കൂട്ടുന്നതിൽ കലാശിച്ചിരിക്കയാണ്, ഈ ബഹളത്തിൽ കൃത്യങ്ങളുടേയും

ഉത്തരവാദങ്ങളുടേയും ധാർമ്മികവും മാനുഷികവുമായ മൂല്യങ്ങൾ മുങ്ങിപ്പോയിരിക്കുന്നു. രാഷ്ട്രം നാശത്തിലെത്തുന്നതിന് മുമ്പായി ഈ അസന്തുലിതാവസ്ഥയെ ശരിപ്പെടുത്തേണ്ടതുണ്ട്.

അമേരിക്കയിൽപോലും, അവിടത്തെ ഒരു ചിന്തകൻ അഭിപ്രായപ്പെടുകയുണ്ടായി: കിഴക്കേ തീരത്തുള്ള സ്വാതന്ത്ര്യത്തിന്റെ പ്രതിമയുടെ പൂരണമെന്ന നിലയ്ക്ക് പടിഞ്ഞാറൻ തീരത്തിൽ ഉത്തരവാദിത്വത്തിന്റെ ഒരു പ്രതിമ സ്ഥാപിക്കേണ്ടതാണെന്ന്. ഇത്തരം പ്രതിമകൾ ഡൽഹിയിലെ രാജ്പഥിന്റെ രണ്ടു വശത്തും സ്ഥാപിക്കുന്ന കാര്യം നാം പരിഗണിക്കേണ്ടതാണ്. രാഷ്ട്രത്തിലെ പൌരാവലിയുടെ ഓരോ വിഭാഗവും ചുമതലാബോധമുൾക്കൊണ്ട്, തങ്ങളോട് തന്നെ ഒരു ചോദ്യം ചോദിക്കേണ്ട സമയം അതിക്രമിച്ചിരിക്കയാണ്. 'രാഷ്ട്രത്തോടുള്ള നമ്മുടെ കടമ എന്താണ് ? ഇതിനെ എങ്ങനെ നിറവേററാം.' സ്വരാജ്യത്തെ സുശക്തമാക്കി പുനർന്നിർമ്മാണം ചെയ്യുവാൻ കഠിനമായി അദ്ധ്വാനിക്കേണ്ടതുണ്ടെന്ന് ജനങ്ങൾ മനസ്സിലാക്കണം; മററുള്ളവരുമായി സഹകരിച്ച്, പ്രവർത്തിക്കുവാനും അവർ പഠിക്കേണ്ടതുണ്ട്; ഇതിന് ആന്തരികമായ വികാസം കുറെയെങ്കിലും ലഭിക്കുകയും വേണം. നമ്മുടെ പൊതുലക്ഷ്യങ്ങളിൽ ഊന്നൽ കൊടുക്കുകയും, നമ്മുടെ സ്വന്തം താല്പര്യങ്ങളെ അകററിനിർത്തുകയും ചെയ്യുമ്പോഴാണ് സംഘടിതപ്രവർത്തനങ്ങളിൽ വിജയം കൈവരിക. ജനാധിപത്യപൌരത്വത്തിന്റെ ചാരുത ഇതാണ്, ഇതിൽ വ്യക്തിസ്വാതന്ത്ര്യം സാമൂഹികഉത്തരവാദിത്വവുമായി ഇണങ്ങിയിരിക്കുന്നു.

മനുഷ്യന്റെ വളർച്ചക്ക് വ്യക്തിസ്വാതന്ത്ര്യം അടിസ്ഥാനപരമായ ആവശ്യമാണ്, ജനാധിപത്യത്തിലധിഷ്ഠിതമായ സാമൂഹിക - രാഷ്ട്രീയ സംവിധാനത്തിനും ഇതു് ഒഴിച്ചു കൂടാത്തതാണ്. എന്നാൽ, ഈ മൂല്യം സാമൂഹിക ഉത്തരവാദിത്വവുമായി ബന്ധപ്പെടാതിരുന്നാൽ, അതു് വ്യക്തിക്കും, രാഷ്ട്രത്തിനും, ജനാധിപത്യത്തിനും അപകടകരമാവും. ഇങ്ങനെ സാമൂഹിക ഉത്തരവാദിത്വവുമായി ഇണക്കിയെടുക്കുന്നതിനും പുറമേ, അച്ചടക്കബോധത്താലും മനുഷ്യോന്മുഖമായ ചോദനയാലും, വ്യക്തിസ്വാതന്ത്ര്യം സമ്പന്നമാക്കപ്പെടുകയും വേണം. അപ്പോഴാണ് സ്വഭാവവൈശിഷ്ട്യം സിദ്ധമാവുക. പൌരത്വത്തിന്റെ മൂല്യങ്ങളിലും ചാരുതയിലുമുള്ള ഇത്തരത്തിലുള്ള പരിശീലനമാണ്, നിർവ്വഹണപ്രക്രിയകളടക്കമുള്ള പരസ്പരബന്ധങ്ങളെ സമ്പന്നമാക്കുവാൻ ഒരു ജനതയെ പ്രാപ്തരാക്കുന്നതു്.

ഉത്തരവാദബോധവും അച്ചടക്കവും നമ്മുടെ സ്വാതന്ത്ര്യവുമായി നാം ഇണക്കിയെടുത്തിട്ടില്ലെന്നതു് വ്യക്തമാണ്. ലോകജനതയിൽ, ഏററവും ചുരുക്കം ഉത്തരവാദബോധമുള്ളതു് നമുക്കാണ്. പ്രത്യേകി

ച്ചം, നമ്മുടെ അഭ്യസ്തവിദ്യവിഭാഗം. നമ്മുടെ രാഷ്ട്രത്തെ നേരിടുന്ന വെല്ലുവിളികളോട് പ്രതികരിക്കുവാൻ നാം തയ്യാറില്ല. നേരെ മറിച്ച്, നമ്മുടെ സാധാരണ ജനങ്ങൾ കഠിനമായി അദ്ധ്വാനിക്കുന്നവരാണ്. നമ്മുടെ കരവിരുതുള്ള കൈത്തൊഴിൽപ്പണിക്കാർ, കഷ്ടപ്പെട്ട് പണിയെടുത്ത്, ഭംഗിയും ഉപയോഗവുമുള്ള സാധനങ്ങളെ ഉണ്ടാക്കുന്നു; പക്ഷെ അവക്ക് തങ്ങളുടെ പണിയുടെ ഫലങ്ങൾ അനുഭവിക്കുവാൻ സാധിക്കുന്നില്ല; അഭ്യസ്തവിദ്യർ ഇവയെ തട്ടിയെടുക്കുന്നു. നമ്മുടെ സാധാരണ ജനങ്ങൾ ജോലിയിലുള്ള കൃത്യബോധം വളർത്തിയെടുത്തിട്ടുണ്ട്; സ്വന്തം താല്പര്യങ്ങളുടെ കാര്യത്തിൽ മാത്രമേ ഈ ബോധം ബുദ്ധിജീവികൾ പ്രദർശിപ്പിക്കുന്നുള്ളു. അങ്ങനെ അവർ സാധാരണജനങ്ങളെ കബളിപ്പിക്കുകയും, ഒന്നുകിൽ, മടിയന്മാരായിരിക്കുകയും അല്ലെങ്കിൽ സ്വന്തം താല്പര്യത്തിനായി കഠിനമായി അദ്ധ്വാനിക്കുകയും ചെയ്യുന്നു. ഇത് മാററിയെടുക്കേണ്ട കാലമായി. എല്ലാവരും തന്നെ ആത്മാർത്ഥമായി ജോലി ചെയ്ത്, അരിന്റെ കൂലിയോ ശമ്പളമോ കൈപ്പററി ജീവിക്കുവാൻ പഠിക്കണം. ഇതാണ് ഭഗവദ്ഗീതയുടെ കർമ്മയോഗം. പക്ഷെ, സ്വാമി വിവേകാനന്ദൻ പറഞ്ഞപോലെ, ഭാരതീയരേക്കാൾ ഇത് അനുവർത്തിക്കുന്നത് വിദേശരാജ്യങ്ങളിലുള്ളവരാണ്. അച്ചടക്കവും സാമൂഹികമായ ചുമതലാബോധവും വളർത്തിയെടുക്കാതേയും കഠിനവും കാര്യക്ഷമവും സംഘടിതവുമായ ജോലി ചെയ്യുവാനുള്ള കഴിവും സന്നദ്ധതയും സമ്പാദിക്കാതേയും, ഒരു രാഷ്ട്രത്തിനും സമ്പൽസമൃദ്ധമാവാനോ, മഹത്വത്തിലേയ്ക്കുയരാനോ സാദ്ധ്യമല്ല.

## 4 ഗീതയുടെ സത്യപ്രതിജ്ഞയും അതിന്റെ പ്രാധാന്യവും

പ്രവൃത്തി ചെയ്യുന്നതിനെ സംബന്ധിച്ച ഗഹനമായ പല ആശയങ്ങളും നമ്മുടെ ഭഗവദ്ഗീതയിലുണ്ട്. കൃത്യനിഷ്ഠയെ അത് ഊന്നിപ്പറയുന്നുണ്ട്. പൌരാണികകാലത്തെ മതഗ്രന്ഥങ്ങളിൽ, കർമ്മത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ള ഏകഗ്രന്ഥം ഇതാണ്, കർമ്മനിരതനായ മനുഷ്യൻ; മനുഷ്യന് കർമ്മത്തിൽനിന്ന് ദ്വിവിധമായ ഗുണം ലഭ്യമാകുന്നത്; പുറത്ത് സാമൂഹ്യക്ഷേമവും അകത്ത് ആത്മവികാസവും. മററ്മതപുസ്തകങ്ങളെല്ലാം തന്നെ, അവ ഭാരതീയമായാലും ശരി, വിദേശീയമായാലും ശരി, മനുഷ്യനെ പരിഗണിക്കുന്നത് പ്രാർത്ഥനയിലും,പൂജയിലും ധ്യാനത്തിലും ആചാരാനുഷ്ഠാനങ്ങളിലും വ്യാപൃതനായിട്ടാണ്. പക്ഷെ ഗീത മനുഷ്യനെ പ്രാഥമികമായി പ്രവൃത്തിയിൽ നിരതനായവനായി പരിഗണിക്കുന്നു–അത് ഏതു തലത്തിലുള്ള പ്രവൃത്തിയോ ജോലിയോ ആയിക്കൊള്ളട്ടെ; പൂജയേയും പ്രാർത്ഥനയേയും ധ്യാനത്തേയും ആചാരങ്ങളേയും മനുഷ്യന്റെ ആത്മ

വികാസത്തിനുള്ള മാഗ്ഗങ്ങളായും സാമൂഹികക്ഷേമത്തിലേയ്ക്ക് നയിക്കുന്ന കാര്യക്ഷമതയായിട്ടും പരിഗണിക്കുന്നു. വ്യക്തിയുടേയും സമഷ്ടിയുടേയും ക്ഷേമം ഉറപ്പുവരുത്തുന്ന ജീവിതത്തിൻേറയും കമ്മത്തിൻേറയും വ്യാപകമായ ദശനമായ യോഗം ഇതാണ്. നമ്മുടെ ദീഘമായ ചരിത്രത്തിൽ ആദ്യമായി, ജനലക്ഷങ്ങളിലെല്ലാവരുടേയും വികാസവും സഫലീകരണവും ലഭ്യമാക്കുക എന്ന ദേശീയ ലക്ഷ്യത്തെ, ഫലപ്രദമായ ഭരണപരവും നിവ്വഹണപരവുമായ പ്രവൃത്തി പദ്ധതികളിലും മെച്ചപ്പെട്ട മനുഷ്യബന്ധങ്ങളിലുംകൂടി, നിവ്വഹിക്കുവാൻ, ഇന്ന് ഈ വീക്ഷണത്തെ നമുക്ക് ഉപയോഗിക്കാവുന്നതാണ്. ഗീതയുടെ അവസാനത്തെ ശ്ലോകത്തിൽ, ഈ സാദ്ധ്യത വെളിപ്പെടുത്തപ്പെടുകയും ചെയ്തിട്ടുണ്ട്. ഇതു് ഇന്നു് നമുക്കു് അത്യന്തം അത്ഥവത്തായിരിക്കുകയാണ്. ഇതുവരെ അതൊരു സത്യപ്രതിജ്ഞയായിരുന്നിട്ടേ ഉള്ളു; ഇന്നു്, അതിനെ പ്രാവത്തികമാക്കുവാനുള്ള പ്രത്യേകാവകാശം ഭാരതീയക്കു് ലഭിച്ചിരിക്കുന്നു.

യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാത്ഥോ ധനുദ്ധരഃ
തത്ര ശ്രീവ്വിജയോ ഭൂതിർദ്ധ്രുവാ നീതിർമതിമ്മമ.

'യോഗേശ്വരനായ ശ്രീകൃഷ്ണനും വില്ലേടുത്ത അജ്ജുനനും നില്ക്കുന്ന പക്ഷത്തിൽമാത്രമാണ് സവ്വസമ്പത്തും, ജയവും, ഉത്തരോത്തരം അഭിവൃദ്ധിയും ഉറച്ച നീതിയും നിലനില്ക്കുന്നതെന്നാണ് എൻെറ ഉറച്ച വിശ്വാസം'

സമഗ്രമാനവികക്ഷേമം കൈവരുത്തുവാൻ ഓരോ മനുഷ്യനിലും സമ്മിളിതമാവേണ്ട രണ്ടു ചൈതന്യധാരകളെ ഈ ശ്ലോകം സൂചിപ്പിക്കുകയാണ്; ഒന്നാമത്തേതു്, യോഗത്തിൻെറ ശക്തി – മഹാഭാരതയുദ്ധത്തിൽ സജീവമായി സന്നിഹിതനായിരുന്നിട്ടും, യുദ്ധത്തിൽ പങ്കെടുക്കാതെ, അജ്ജുനനു് വിവേകപൂണ്ണമായ ഉപദേശംമാത്രം നല്കിയ ശ്രീകൃഷ്ണൻെറ അചഞ്ചലമായ ആത്മീയശക്തി; രണ്ടാമത്തേതു് കമ്മധീരനായ അജ്ജുനൻെറ തീവ്രവും നിപുണവുമായ കമ്മചൈതന്യം. ചിന്തയേയും പ്രവൃത്തിയേയും, ദശനത്തേയും നിവ്വഹണത്തേയും സംയോജിപ്പിക്കുന്ന പ്രക്രിയയാണ് ഇതു്; ഇതിനെയാണ് ഗീതയും താവോയിസം എന്ന ചൈനീസ്ദശനവും, ഉള്ളിൽ മഹഷിയും പുറത്തു് രാജാവുമായിരിക്കുക എന്നു പറഞ്ഞിട്ടുള്ളതു്. 'സ്റ്റഡി ഓഫ് സോഷ്യോളജി'എന്ന തൻെറ ഗ്രന്ഥത്തിൽ ഹെർബർട്ടു് സ്പെൻസർ ഇതിനെ മനുഷ്യസ്നേഹപരമായ ആവേശത്തെ തത്ത്വദശനപരമായ ശാന്തിയുമായി സംയോജിപ്പിക്കുന്നതു് എന്നു് വിവരിച്ചിരിക്കുന്നു. ഇതാണ് യഥാത്ഥമായ വിദ്യാഭ്യാസം എല്ലാവരും ഇതുൾക്കൊള്ളുമ്പോൾ, എല്ലാ നിവ്വഹണവും ഭരണവും ഏററവും ഉയന്ന കാര്യക്ഷമത കൈവരിക്കും.

ഈ സംയോജനത്തിൻെറ ആദ്യഫലം ശ്രീ – സാമ്പത്തികാഭി വൃദ്ധി – ആയിരിക്കുമെന്നാണ് ഗീതാശ്ലോകം പറയുന്നത്. നമ്മുടെ ഭരണഘടന അടിസ്ഥാനപരമായ ദേശീയലക്ഷ്യമായി നമ്മുടെ മുമ്പിൽ വെച്ചിട്ടുള്ളതു് ഇതാണല്ലോ. ഇതിന് വിജ്ഞാനവും അദ്ധ്വാനവും മാത്രമല്ല, അപ്പിതവും സംഘടിതവുമായ പ്രവത്തനത്തിനുള്ള കഴിവും ആവശ്യമാണ്; ഇതു് സ്വഭാവവൈശിഷ്ട്യത്തിൽനിന്നുണ്ടാവുന്നതാണ്. ശ്രീയുടെ, ലക്ഷ്മിയുടെ മന്ദഹാസം ഈ നാട്ടിലെ ഓരോ വീടിനേയും കുടിലിനേയും ദീപ്തമാക്കണം. ഇതിനുമുമ്പായി ജ്ഞാന ദേവതയായ സരസ്വതിയുടെ മന്ദഹാസം എല്ലായിടത്തും എത്തണം; ഈ ജ്ഞാനം യഥാത്ഥമായതാകണമെങ്കിൽ, സ്വഭാവശുദ്ധിയാൽ അനുഗതമായിരിക്കണം. ഇപ്രകാരമുള്ള ജ്ഞാനം, പ്രവൃത്തിയിൽ ഉപയോഗിക്കപ്പെടുമ്പോൾ, ശ്രീ അഥവാ ലക്ഷ്മിയെ ഉണ്ടാക്കുന്നു. സരസ്വതിയും ലക്ഷ്മിയും തമ്മിലുള്ള ബന്ധം ശുദ്ധശാസ്ത്രവും പ്രയുക്ത ശാസ്ത്രവും തമ്മിലുള്ളതുപോലെയാണ്; സമഗ്രമാനവികക്ഷേമം സാദ്ധ്യമാവുന്നതിന് ഇവ രണ്ടും ആവശ്യമാണ്.

ആ സംയോജനത്തിൻെറ രണ്ടാമത്തെ ഫലം, വിജയമാണ് – അതായതു് ഏതു് ശ്രമത്തിലും രംഗത്തുമുള്ള വിജയം നമ്മുടെ പല ദേശീയപദ്ധതികളിലും കാണുന്ന പരാജയവും അപയ്യാപ്തമായ നിവ്വഹണവും കഠിനാദ്ധ്വാനവും വിജ്ഞാനവും തമ്മിൽ യുക്തമായ യോജിപ്പു് ഉണ്ടാവാത്തതിനാലാണ്. ഇവ രണ്ടും വേണ്ടുംവണ്ണം ചേന്ന സ്ഥലങ്ങളിൽ, വിജയമുണ്ടായതായി കാണുകയും ചെയ്യാം.

മേല്പറഞ്ഞ സംയോജനത്തിൻെറ മൂന്നാമത്തെഫലം, ഭൂതിയാണ് – പൊതുക്ഷേമം. ശ്രീയും ഭൂതിയും കൂടിയാൽ ക്ഷേമമായി; ഭരണഘടന ഉയത്തിപ്പിടിച്ചിട്ടുള്ള സാമൂഹിക – സാമ്പത്തികവും സാംസ്കാരികവുമായ ലക്ഷ്യമാണിതു്. ഇതു് കൈവരുത്തുവാൻ നാലാമതൊരു മൂല്യം ആവശ്യമാണ്.

ഇതിനെ ധ്രുവാനീതിയെന്നാണ് ശ്ലോകത്തിൽ വിവരിച്ചിട്ടുള്ളതു്–അചഞ്ചലമായി നീതിയും സദാചാരവും. ഒരു രാഷ്ട്രീയ വ്യവസ്ഥിതിക്കും ഒരു സമൂഹത്തിനും, ഇവയില്ലാതെ ആരോഗ്യപൂണ്ണമായി തുടന്നു പോവാൻ സാദ്ധ്യമല്ല. ഇതിനെത്തന്നെയാണ് ധമ്മമെന്ന് പറയുന്നതു്. വ്യക്തികൾ തമ്മിലും സംഘങ്ങൾ തമ്മിലും ഭേദമില്ലാതെയുള്ള പെരുമാററം. അടിസ്ഥാനപരമായി, പൌരൻെറ ആത്മീയവികാസത്തിൻെറ ഉല്പന്നമാണ് ഇതു്; ഇതു് ധമ്മാചാരമായി രൂപംകൊള്ളുകയും, ഭരണസംവിധാനം നിയമത്തിൽക്കൂടി നടപ്പിലാക്കുകയും ചെയ്യുന്നു. നാട്ടുകാരുടെയെന്നപോലെത്തന്നെ ഗവമ്മെണ്ടിൻെറ ഭാഗത്തും. നിയമത്തോടു് ബഹുമാനവും, എല്ലാപ്പോഴും

അതിനെ നിലനിർത്തുവാനുള്ള വ്യഗ്രതയുമുണ്ടായിരുന്നാലല്ലേ മനുഷ്യന്റെ ഉദ്ഗ്രഥനവും രാഷ്ട്രത്തിന്റെ ഭദ്രതയും ഉറപ്പുവരികയുള്ളൂ; പ്രത്യേകിച്ചും നമ്മുടെ മാതിരിയുള്ള ഒരു ജനാധിപത്യത്തിൽ. തന്റെ ഉദ്ബുദ്ധമായ ധാർമ്മികബോധമാണ് മാനവികമൂല്യങ്ങളായി പ്രകടിതമാവുന്നതും രാജ്യത്തിലെ നിയമങ്ങളേയും ചട്ടങ്ങളേയും ഫലപ്രദമാക്കുന്നതും. ഈ ധാർമ്മികബോധം ഇല്ലാതിരുന്നാൽ പൌരന്മാർ നിയമങ്ങളെ സ്വന്തം താല്പര്യങ്ങൾക്കായി തിരിമറിചെയ്യുകയും അവ ഫലശൂന്യങ്ങളാവുകയും ചെയ്യും. ഇതു സമൂഹത്തിലെ അനീതികളെ വർദ്ധിപ്പിക്കുകയും, രാഷ്ട്രീയ – സാമൂഹിക വ്യവസ്ഥയെ ദുർബ്ബലമാക്കുകയും ചെയ്യും. ധാർമ്മികബോധത്തിന്റെ അഭാവം, സാമൂഹികകരാറുകളെ നിഷ്ഫലമാക്കുന്നു. എന്തുകൊണ്ടെന്നാൽ, ഈ ബോധമാണ് മനുഷ്യനെ താനുണ്ടാക്കിയൊരു കരാറിനെ ബഹുമാനിക്കുവാൻ പ്രേരിപ്പിക്കുന്നത്; അതില്ലെങ്കിൽ അയാൾക്ക് അതിനെ അവഗണിയ്ക്കാം; മിക്കവാറും അയാൾ അതു ചെയ്യുകയും ചെയ്യും. അപ്പോൾ ദോഷൈകദൃക്കിന്റെ കഥ ശരിയായ്‌വരും. മോസസും യേശുവും പതിനൊന്നു കല്പനകൾ അരുളിച്ചെയ്തു; പക്ഷെ ഇതു് ചെയ്യണം 'അതുചെയ്യരുതു്'' എന്നിങ്ങനെയുള്ള പത്തുമാത്രമേ രേഖപ്പെടുത്തുകയുണ്ടായുള്ളൂ; പതിനൊന്നാമത്തേതു് പറഞ്ഞു, പത്തും ലംഘിച്ചാലും നിയമത്തിന്റെ ദൃഷ്ടിയിൽപ്പെടാതെ നോക്കുക എന്നു് !

ലണ്ടനിലെ സൺഡേ ടയിംസിന്റെ ലേഖകനുമായി 1896–ൽ നടത്തിയ ഒരഭിമുഖസംഭാഷണത്തിൽ, വിവേകാനന്ദസ്വാമി പറഞ്ഞു. (വിവേകാനന്ദസാഹിത്യസർവ്വസ്വം)

'ഏററവും നല്ല പദ്ധതി, സാമൂഹികമാവട്ടെ, രാഷ്ട്രീയമാവട്ടെ, മനുഷ്യരുടെ നന്മയിൽ അധിഷ്ഠിതമാണ്. പാർലിമെൻറ് ഏതെങ്കിലും നിയമമുണ്ടാക്കുന്നതുകൊണ്ടല്ല ഒരു രാഷ്ട്രം മഹത്താവുന്നതു്; അതിലെ ജനങ്ങൾ മഹത്തുക്കളായതുകൊണ്ടാണ്. ഞാൻ (1893–ൽ) ചൈന സന്ദർശിക്കയുണ്ടായി; എല്ലാ രാജ്യങ്ങളിലുംവെച്ച് മെച്ചപ്പെട്ട രാഷ്ട്രീയസംവിധാനമാണ് അവിടെയുണ്ടായിരുന്നതു്. എന്നാൽ ഇന്നു് ചൈന; ഛിന്നഭിന്നമായൊരു ചന്തക്കൂട്ടമാണ്; കാരണം, പണ്ടത്തെ സംവിധാനത്തെ നടത്തിക്കൊണ്ടുപോകുവാൻ ഇന്നത്തെ ആളുകൾക്ക് സാധിക്കുന്നില്ല. മതം ഈ പ്രശ്നത്തിന്റെ ആഴത്തിലേയ്ക്കു് കടക്കുന്നുണ്ടു്; അതു് ശരിയായാൽ, എല്ലാം ശരിയാവും.

'നിയമം, ഭരണം, രാഷ്ട്രീയം എന്നിവ അന്തിമഘട്ടങ്ങളല്ല. അവയ്ക്കുപ്പുറത്തു് ഒരു ലക്ഷ്യമുണ്ടു്.......എല്ലാ മഹാത്മാക്കളും ഇതു് പഠിപ്പിക്കുന്നുണ്ടു്. നിയമമല്ല അടിസ്ഥാനം, ധർമ്മവും വിശുദ്ധതയുമാണ് എന്നു് യേശുക്രിസ്തു കണ്ടു.'

## 5 വിദ്യാഭ്യാസം എല്ലാ മനുഷ്യവികാസത്തിന്റെയും ഉറവിടം

നമ്മുടെ സമ്പൂർണ്ണമായ ദേശീയവികസനത്തിന്റെ അടിസ്ഥാനം, ഭരണഘടനയിൽ പറഞ്ഞിട്ടുള്ള 'വ്യക്തിയുടെ അന്തസ്സും രാഷ്ട്രത്തിന്റെ ഐക്യവും' സഫലമാകുന്നതു് ഉദ്ബുദ്ധരായ പൗരന്മാരുടേയും, കേന്ദ്ര സംസ്ഥാനഗവണ്മെണ്ടുകളുടേയും പൊതുമേഖലാസ്ഥാപനങ്ങളുടെയും അർപ്പണമനസ്ഥിതിക്കാരും കഴിവുള്ളവരുമായ ഉദ്യോഗസ്ഥന്മാരുടെയും ഒരുമിച്ചുള്ള ശ്രമങ്ങളിൽക്കൂടെ പ്രാവർത്തികമാവുമ്പോഴാണ്. ഇന്നു് രാഷ്ട്രങ്ങൾ വിഭജിക്കപ്പെടുന്നതു്, വികസിതം, അവികസിതം, പിന്നോക്കം എന്നിങ്ങനെയാണ്. നമ്മുടെ രാജ്യം രണ്ടാം വിഭാഗത്തിലാണ്. ഇന്നത്തെ വികസിതരാഷ്ട്രങ്ങൾ എങ്ങനെ ഈ സ്ഥിതിയിലെത്തി ? ചില ശതാബ്ദങ്ങൾക്കു മുമ്പ്, അവ, നാമിന്നുള്ളതിനെക്കാൾ പിന്നോക്കമായിരുന്നു. പതിനഞ്ചും പതിനാറും ശതാബ്ദങ്ങളിൽ, യൂറോപ്പിൽ വളരെ അധികം ദാരിദ്ര്യവും ദൈന്യതയും ഉണ്ടായിരുന്നു. പിന്നീട് അവിടെ ജനകീയ വിദ്യാഭ്യാസവും, കഠിനമായ അദ്ധ്വാനശീലവും സഹകരിച്ചുള്ള പ്രവർത്തനവും മാനുഷികപരിഗണനയും പരന്നു. അങ്ങനെ അവർ വികസിച്ചു; ശാസ്ത്രവും സാങ്കേതികജ്ഞാനവും ഈ പ്രക്രിയയെ ത്വരിതപ്പെടുത്തുകയും ചെയ്തു. സ്വാമി വിവേകാനന്ദൻ പറയുന്നു (മേല്പറഞ്ഞ പുസ്തകം, ഖണ്ഡം IV, ഭാഗങ്ങൾ 482-83):

'വിദ്യാഭ്യാസം, സംസ്കാരം മുതലായവ ഉയന്ന ജാതിക്കാരിൽനിന്നു് താഴ്ന്ന ജാതിക്കാരിലേയ്ക്കു് പയ്യെ വ്യാപിക്കാൻ തുടങ്ങിയതു മുതൽ, പടിഞ്ഞാറൻനാടുകളിലേതുപോലുള്ള അർവ്വാചീനപരിഷ്കാരവും ഭാരതം, ഈജിപ്റ്റ്, റോം തുടങ്ങിയിടങ്ങളിലേതുപോലുള്ള പ്രാചീന പരിഷ്കാരവും തമ്മിൽ ഭേദം വദ്ധിച്ചുതുടങ്ങി. ഞാൻ കൺമുമ്പിൽ കാണുന്നു, പൊതുജനങ്ങളുടെ ഇടയിൽ പരന്നിട്ടുള്ള വിദ്യാഭ്യാസത്തിന്റേയും ബുദ്ധിശക്തിയുടേയും തോതനുസരിച്ചാണ് അതുൾപ്പെടുന്ന ജനത പുരോഗമിച്ചിട്ടുള്ളതെന്നു്. ഭാരതത്തിന്റെ നാശത്തിനു മുഖ്യകാരണം അഭിമാനം, രാജശക്തി ഇവയിലൂടെ മുഴവൻ വിദ്യാഭ്യാസത്തിന്റെയും ബുദ്ധിശക്തിയുടേയും കുത്തക കുറെപ്പേരുടെ മാത്രം കയ്യിൽ അമന്നു പോയതാണ്. വീണ്ടും നാം എഴുന്നേററ് നില്ക്കാമെങ്കിൽ, അതേ മട്ടിൽ—അതായതു് പൊതുജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പരത്തിയിട്ട്—ആണ് അതു് സാധിക്കേണ്ടതു്. നാട്ടിൽ സമഗ്ഗാത്മകത നഷ്ടപ്പെട്ടതെങ്ങനെ ? കരകൗശലവിരുതുള്ള നമ്മുടെ തൊഴിലാളികൾ പാശ്ചാത്യരോടു് മത്സരിക്കാനാവാതെ നാമാവശേഷമാകുന്നതു് എന്തുകൊണ്ടു്? ലോകവിപണികളിൽ ഇംഗ്ലീഷ് തൊഴി

ലാളിക്ക് പല ശതകങ്ങളായി ഉണ്ടായിരുന്ന സ്ഥാനം പിടിച്ചു കുലുക്കുവാൻ ജർമ്മൻ തൊഴിലാളിക്കെങ്ങനെ സാധിച്ചു?

'വിദ്യാഭ്യാസം, വിദ്യാഭ്യാസം, വിദ്യാഭ്യാസം ഒന്നു മാത്രം. യൂറോപ്പിലെ പല പട്ടണങ്ങളിൽക്കൂടിയും സഞ്ചരിക്കുകയും അവിടെയെല്ലാം പാവങ്ങൾക്കുപോലും കിട്ടുന്ന സുഖസൗകര്യങ്ങളും വിദ്യാഭ്യാസവും കാണുകയും ചെയ്തപ്പോൾ, നമ്മുടെ ദരിദ്രരുടെ സ്ഥിതിയോർത്ത് ഞാൻ കണ്ണീർ പൊഴിക്കാറുണ്ടായിരുന്നു. എന്തുകൊണ്ട് ആ വ്യത്യാസമുണ്ടായി? 'വിദ്യാഭ്യാസ'മെന്നാണ് എനിക്കു കിട്ടിയ ഉത്തരം. അവരിലെ ബ്രഹ്മം വിദ്യാഭ്യാസത്തിലും ആത്മവിശ്വാസത്തിലുംകൂടി ഉണരുകയാണ്. നമ്മിലുള്ള ബ്രഹ്മം ക്രമേണ മറയുകയാണ്.'

അങ്ങനെ നോക്കിയാൽ, ദേശവ്യാപകമായ വിദ്യാഭ്യാസം, അച്ചടക്കബോധം, കഠിനവും സംഘടിതവുമായ ശ്രമം, മാനുഷികപ്രചോദനം — ഇതു നാലുമാണ് ഭാരതത്തിന്റെ വികസനത്തിനു ആവശ്യമായ ഘടകങ്ങൾ; നാട്ടിലെ ബൃഹത്തായ മനുഷ്യശക്തി ഇതിൽ സഹായിക്കുകയും ചെയ്യും, അപ്പോൾ നമ്മുടെ ഭൂതകാലജന്മിത്വവ്യവസ്ഥയുടെ അവശിഷ്ടങ്ങളിൽനിന്നു നാം മോചിതരാവുകയും, മനുഷ്യവർഗ്ഗത്തിന്റെ ഏഴിലൊന്നിനെ ഉൾക്കൊള്ളുന്ന ഒരാധുനികപുരോഗമനപരമായ ജനാധിപത്യരാഷ്ട്രമാവുകയും ചെയ്യും.

## 6. വിവേകാനന്ദസാഹിത്യം—ഇത്തരത്തിലുള്ള വിദ്യാഭ്യാസത്തിന്റെ ഉജ്ജ്വലമായ ഉറവിടം

സ്വാതന്ത്ര്യം കിട്ടിയിട്ട് 36 വർഷങ്ങളായിട്ടും നാമെന്തുകൊണ്ടാണ് ഒരു വികസിതരാജ്യമാവാതിരുന്നതു? മേൽക്കാണിച്ച നാലു കാര്യങ്ങൾ നാം വളർത്തിയെടുത്തില്ല എന്നതുതന്നെയാണു കാരണം. നമ്മുടെ അഭ്യസ്തവിദ്യരുടെ വിഭാഗത്തിൽ പലർക്കും നിഷേധാത്മകമായ നിലപാടുകളാണുള്ളതു; അതോടൊപ്പം, തൻകാര്യവ്യഗ്രതയും ഹൃദയശൂന്യതയും; മനുഷ്യോന്മുഖത അവരെ സ്പർശിച്ചിട്ടില്ല. ഈ നന്മകൾ നമ്മുടെ ജനങ്ങളിൽ വളർത്തിയെടുക്കേണ്ടതു് ഒരടിയന്തരാവശ്യമാണ്; പ്രത്യേകിച്ചും മനുഷ്യോന്മുഖത. വിവേകാനന്ദസാഹിത്യത്തിൽ ഈ വിധത്തിലുള്ള യഥാർത്ഥവിദ്യാഭ്യാസത്തിനുള്ള ഒരു ഉജ്ജ്വലമായ ഉറവിടം എല്ലാവർക്കും ലഭ്യമാണ്. ഈ വിദ്യാഭ്യാസം ഉടനെ തന്നെ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നു കിട്ടുകയില്ല. നമ്മുടെ മാതിരിയുള്ള ഒരു ജനാധിപത്യത്തിൽ, വിദ്യാഭ്യാസരംഗത്തും മററു രംഗങ്ങളിലുമുള്ള നയപരിവർത്തനങ്ങൾ പൊതുജനാഭിപ്രായത്തിന്റെ ആഘാതത്തിൽക്കൂടെ മാത്രമേ ഉണ്ടാവുകയുള്ളു. അതുകൊണ്ട് ആദ്യമായി വേണ്ടതു് പൊതുജനാഭിപ്രായമുണ്ടാക്കുകയാണ്. നമ്മുടെ

ജീവിതദർശനത്തിൽനിന്നും സംസ്കാരത്തിൽ നിന്നും ആവേശമുൾക്കൊണ്ടു്, നമ്മുടെ ദേശീയാവശ്യങ്ങളോടു് ഉന്മുഖത പുലർത്തിക്കൊണ്ടു്, നമ്മുടെ വിദ്യാഭ്യാസപദ്ധതിയിൽ മൂല്യാധിഷ്ഠിതമായൊരു പരിവർത്തനം നടപ്പിലാക്കുവാൻ സമ്മർദ്ദം ചെലുത്തുന്നൊരു പൊതുജനാഭിപ്രായം ഉണ്ടാക്കുന്നതിനുതന്നെ, നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു് പുറത്തുനിന്നുള്ള സഹായം നാം തേടേണ്ടിവരും. അപ്പോൾ, ഇത്തരമൊരു പൊതുജനാഭിപ്രായം രൂപം കൊള്ളുന്നതുവരെ, അതിനെ പ്രചോദിപ്പിക്കുവാനുംകൂടെ, മററു മേഖലകളിൽനിന്നു് നാം ആവേശം തേടേണ്ടിവരും, ഭാഗ്യവശാൽ, ഇതിനു് സഹായകരമായ പല ഉറവിടങ്ങളും, ആധുനികകാലത്തു് ഭാരതത്തിൽ പ്രസിദ്ധീകൃതമായിട്ടുള്ള പല ഗ്രന്ഥങ്ങളിലും ലഭ്യമാണു്; ഇവയിൽ, 'ലൈഫ് ഓഫ് സ്വാമി വിവേകാനന്ദ ബൈ ഹിസ് ഈസ്റ്റേൺ ഏൻഡ് വെസ്റ്റേൺ ഡിസൈപ്പിൾസ്''എന്ന പുസ്തകവും സ്വാമി വിവേകാനന്ദൻെറ ഏഴു ഭാഗങ്ങളിലായുള്ള സാഹിത്യസർവ്വസ്വവും മനുഷ്യനിർമ്മിതിക്കും ദേശനിർമ്മാണത്തിനും എന്ന വിവേകാനന്ദൻെറ വാക്കുകളിൽത്തന്നെയുള്ള ലക്ഷ്യങ്ങൾക്കു് — സുപ്രധാനഅടിസ്ഥാനരേഖകളാണു്. 1897 നവംബർ 12-ാംനു- വേദാന്തമെന്ന വിഷയത്തെക്കുറിച്ചു് വിവേകാനന്ദൻ ചെയ്ത പ്രസിദ്ധമായ പ്രസംഗത്തിൽ, സൃഷ്ടിയുടെയും ഏകത്വത്തിൻേറയും അദ്വൈതഭാവത്തിൻേറയും ദർശനത്തെ ഉൾക്കൊള്ളുവാനും, നമ്മുടെ ദേശീയജീവിതത്തിൽ വ്യക്തികളിലും സമൂഹത്തിലും അതിനെ പ്രായോഗികമാക്കുവാനും ഉദ്ബോധിപ്പിക്കയുണ്ടായി. (വിവേകാനന്ദസാഹിത്യസർവ്വസ്വം III, 317 - 319)

'അതുകൊണ്ടു് തന്നെത്തന്നെ വിശ്വസിക്കുക. ഭൗതികമായ വിത്തമാണു് വേണ്ടതെങ്കിൽ, അതിനു ശ്രമിക്കുക. വിത്തം വന്നുചേരും. ബുദ്ധിപരതയാണു് വേണ്ടതെങ്കിൽ അതു ബുദ്ധിയുടെ തലത്തിൽ പ്രായോഗികമാക്കണം. അപ്പോൾ നിങ്ങൾക്കു് അതിമാനുഷമായ പ്രതിഭയുള്ളവരാകാം. മുക്തിയാണു് വേണ്ടതെങ്കിൽ, ആദ്ധ്യാത്മികതലത്തിൽ പ്രവർത്തിക്കണം, നിങ്ങൾക്കു് മുക്തരാവാം, നിർവ്വാണത്തിൽ, നിത്യാനന്ദത്തിൽ ചെന്നെത്താം. അദ്വൈതത്തിലുണ്ടായിരുന്ന ഒരു പിശകു് ഇതുവരെ അതു് ആദ്ധ്യാത്മികതലത്തിലേ പ്രയോഗിക്കപ്പെട്ടിരുന്നുള്ളു എന്നതാണു്; മററൊരിടത്തും പ്രയോഗത്തിലിരുന്നില്ല. ഇപ്പോഴതു പ്രയോഗത്തിൽ കൊണ്ടുവരേണ്ട കാലമാണു്. ഇനിമേൽ അതു് രഹസ്യമായിരിക്കരുതു്; ഗുഹകളിലും കാടുകളിലും ഹിമാലയത്തിലും താപസന്മാരോടൊത്തുമാത്രം കഴിഞ്ഞു കൂടരുതു്. ആളുകളുടെ ദൈനന്ദിനജീവിതത്തിലേക്കിറങ്ങിവരണം. രാജാവിൻെറ കൊട്ടാരത്തിലും, താപസൻെറ ഗുഹയിലും,

പാവപ്പെട്ടവൻെറ കുടിലിലും യാചകരുടെ തെരുവിലും എല്ലായിടത്തും, ഏതൊരിടത്തും അതു് പ്രയോഗത്തിൽ കൊണ്ടുവരണം.'

'ആര്യസന്താനങ്ങളെ, അതിനാൽ ആലസ്യത്തിൽ ഇരിക്കരുതു്. ഉണരുക, എഴുന്നേല്ക്കുക. ലക്ഷ്യത്തിലെത്തുന്നതിനു് മുമ്പു് ഒരിടത്തും നില്ക്കരുതു്. അദ്വൈതം പ്രായോഗികമാക്കാനുള്ള കാലം സമാഗതമായിരിക്കുന്നു. അതിനെ സ്വർഗ്ഗത്തിൽ നിന്നു് ഭൂമിയിലെത്തിക്കണം. ഇതാണു് ഇന്നത്തെ പരിപാടി.'

'അതേ, നമ്മുടെ ഈ നാട്ടിൽ, പലയുഗങ്ങളായി സാമാന്യജനത മോഹത്തിൽ ആണ്ടിരിക്കയാണു്. അവരെ തൊട്ടാൽ അശുദ്ധി; അവരോടു് ചേർന്നിരിക്കുന്നതും അശുദ്ധി. അവർ നൈരാശ്യത്തിൽ വന്നു പിറക്കുന്നു; നൈരാശ്യത്തിൽ പൊറുക്കുന്നു, ഫലമോ, അവർ ക്രമേണ താണുകൊണ്ടിരിക്കതന്നെ; മനുഷ്യനു് ചെന്നെത്താവുന്നതിൽവെച്ചു് ഏററവും താണപടിയിൽ അവർ എത്തിയിരിക്കയാണു്. മനുഷ്യനു് കന്നുകാലികളോടൊത്തു് ഉറങ്ങേണ്ടിവരുന്ന രാജ്യം ലോകത്തിലേതുണ്ടു്. ഈ സ്ഥിതിക്കു് മററാരേയും കുററപ്പെടുത്തേണ്ടതില്ല; അജ്ഞന്മാർ ചെയ്യുന്ന ആ പിശകു് ചെയ്യാതിരിക്കണം. ഫലം ഇവിടെയാണു്, കാരണവും ഇവിടെത്തന്നെ. നാമാണു് കുററക്കാർ. എഴുന്നേല്ക്കൂ, ധൈര്യപ്പെടൂ; സ്വന്തം ചുമലിൽ കുററമേററെടുക്കൂ. പീഡിപ്പിക്കുന്ന ദോഷങ്ങൾക്കെല്ലാം കാരണം നിങ്ങളാണു്, നിങ്ങൾ മാത്രം.

'ലാഹോറിലെ യുവാക്കളേ, അതുകൊണ്ടു് ഈ ജനതയുടെ പരമ്പരാഗതമായ ഈ വമ്പിച്ച പാപം നമ്മുടെ ചുമലിൽത്തന്നെയെന്നു ധരിക്കണം; നമുക്കു് ആശയ്ക്കു് വഴിയില്ല. ആയിരമായിരം സമാജങ്ങളുണ്ടാക്കാം; ഇരുപതിനായിരം സ്ഥാപനങ്ങൾ രൂപപ്പെടുത്താം; ആ സഹാനുഭൂതിയും സ്നേഹവും, എല്ലാവർക്കും വേണ്ടി ചിന്തിക്കുന്ന ആ മനസ്സും ഉണ്ടാകുന്നതുവരെ, ഇവകൊണ്ടൊന്നും ഒരു ഫലവുമില്ല, ഭാരതത്തിലേയ്ക്കു് വീണ്ടും ബുദ്ധൻെറ ഹൃദയംവരുംവരെ, ഭഗവാൻ കൃഷ്ണൻെറ വാക്കുകൾ പ്രയോഗത്തിൽ കൊണ്ടുവരുംവരെ ആശയ്ക്കു് വഴിയില്ല.

'ലാഹോറിലെ യുവാക്കളെ, അതുകൊണ്ടു് അദ്വൈതത്തിൻെറ മഹത്തായ ആ കൊടി വീണ്ടും ഉയർത്തുക; മററൊരടിസ്ഥാനത്തിലും ആ അദ്ഭുതസ്നേഹം കൈവരുന്നതല്ല; എല്ലായിടത്തും ഒരേ ഈശ്വരൻ സന്നിഹിതനാണെന്നു് കാണുന്നതുവരെ അതു് സാദ്ധ്യമല്ല. സ്നേഹത്തിൻെറ കൊടി പാറിക്കുക. 'എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുംവരെ നില്ക്കാതിരിക്കുക.' എഴുന്നേല്ക്കുക; ഒരിക്കൽക്കൂടി

എഴുന്നേല്ക്കുക. ത്യാഗം കൂടാതെ ഒന്നും ചെയ്യുക സാദ്ധ്യമല്ല. മററുള്ള വരെ തുണയ്ക്കണമെന്നുണ്ടെങ്കിൽ, നിങ്ങളുടെ ക്ഷുദ്രമായ അഹന്ത പോകണം. ക്രിസ്ത്യാനികളുടെ ഭാഷയിൽ പറഞ്ഞാൽ ഈശ്വരനേയും ധനത്തേയും ഒപ്പം ഭജിക്കുക സാദ്ധ്യമല്ല. വൈരാഗ്യം കൈക്കൊള്ളുക. നിങ്ങളുടെ പൂർവ്വികർ വൻകാര്യങ്ങൾ ചെയ്യുവാൻ ലോകം ത്യജിച്ചു. സ്വന്തം മുക്തിക്കുവേണ്ടി ലോകം ത്യജിക്കുന്നവർ ഇന്നുണ്ട്. എല്ലാം സ്വന്തം മുക്തിപോലും, വലിച്ചെറിഞ്ഞിട്ടുവേണം മററുള്ളവരെ സഹായിക്കുവാൻ. നിങ്ങളുടെ ഈ ക്ഷുദ്രജീവിതം വെടിയുക. നമ്മുടെ ജനത ജീവിക്കുന്നിടത്തോളം നിങ്ങളും ഞാനും നമ്മെപ്പോലെ മററായിരം പേരും പട്ടിണികൊണ്ടു് മരിച്ചാൽത്തന്നെയെന്തു് ? ഇന്നു് ജനത താണുപോവുകയാണു്. അസംഖ്യം ദശലക്ഷങ്ങളുടെ ശാപം നമ്മുടെ തലയിലാണു്, ദാഹിച്ചു മരിക്കാൻ തുടങ്ങിയ അക്കൂട്ടർക്കു് നാം കൊടുക്കുന്നതു് ഓടവെള്ളമാണു്. നിത്യമായ ജീവനസരിത്തു് അടുത്തുകൂടി ഒഴുകുകയാണുതാനും. എല്ലാം തികഞ്ഞിരിക്കെ അവരെ നാം പട്ടിണിക്കിട്ടു. അവരോടു് അദ്വൈതം പ്രസംഗിച്ചു; എങ്കിലും സർവ്വശക്തികളുമുപയോഗിച്ചു്, അവരെ ദ്വേഷിച്ചു. അവർക്കു് വേണ്ടി നാം 'ലോകാചാരനയം' കെട്ടിച്ചമച്ചു. ഒരു കഴഞ്ചും അനുഷ്ഠിക്കാതെ, വെറും സിദ്ധാന്തപരമായി,, നാം അവരോടു് എല്ലാവരുടെയും ഐക്യവും ഈശ്വരനോടുള്ള താദാത്മ്യവും സംസാരിച്ചു. ഈ കളങ്കം തുടച്ചുമാററണം. എഴുന്നേല്ക്കുക, ഉണരുക. ക്ഷുദ്രമായ ഈ ജീവിതം പോയാൽത്തന്നെയെന്തു് ? എല്ലാവരും മരിക്കും – സിദ്ധനും പാപിയും ധനിയും ദരിദ്രനും. എഴുന്നേല്ക്കുക, ഉണരുക, തികച്ചും നിഷ്കളങ്കരാവുക. ഭാരതീയരുടെ കാപട്യം ഭയങ്കരമാണു്. നമുക്കാവശ്യം സ്വഭാവദാർഢ്യമാണു്. മയമില്ലാത്ത മുതിയെപ്പോലെ ഏതിനേയും മുറുകെപ്പിടിക്കുന്ന സ്ഥൈര്യവും സ്വഭാവവും.'

## 7 വിവേകാനന്ദൻ – അദ്ദേഹത്തിൻെറ വിപ്ലവകരമായ മാനുഷികദർശനം

ഈ മാനുഷികോന്മുഖമായ ഉദ്വേഗം നമ്മെയെല്ലാം ആവേശം കൊള്ളിക്കേണ്ടതാണു്. അവർ സ്വയം ചോദ്യംചെയ്യണം നമ്മുടെ രാജ്യത്തിൽ എന്തുകൊണ്ടാണിത്ര ദാരിദ്ര്യം ? ഈ പിന്നോക്കാവസ്ഥ എന്തുകൊണ്ടാണു് ? ലക്ഷോപലക്ഷം ജനങ്ങളുടെ ജീവിതത്തെ അന്ധകാരമയമാക്കുന്ന ഈ അജ്ഞത ? ഉത്തരം ഇതായിരിക്കും ഭാരതത്തിൽ മനുഷ്യൻ ഇപ്പോഴും മനുഷ്യത്വത്തിൽ നിന്നു് താഴെയാണു്; അയാൾ ഇനിയും മനുഷ്യനായിട്ടില്ല. വിക്ടോർ ഹ്യൂഗോവിൻെറ വാക്കുകളിൽ, മനുഷ്യത്വത്തിലേയ്ക്കുള്ള ഒരു സ്ഥാനാർത്ഥിമാത്രമേ ആയിട്ടുള്ളു. അവൻെറ ജീവിതത്തെ നിയന്ത്രിക്കുന്ന ദർശനം ക്ഷുദ്രവും ആധുനികവെല്ലുവി

ളികളെ നേരിടാൻ തുലോം അസമർത്ഥവുമാണ്. നമ്മുടെ ജനലക്ഷങ്ങളുടെ വളർച്ചയുടേതായ സഞ്ചിതവും ക്രമപ്രവൃദ്ധവുമായ പ്രശ്നങ്ങളെ പരിഹരിക്കുവാൻ ആധുനികയുഗം ഉണ്ടാക്കിത്തന്നിട്ടുള്ള സന്ദർഭങ്ങളെ ഉപയോഗിക്കണമെന്ന് വിവേകാനന്ദൻ നമ്മോടാവശ്യപ്പെടുന്നു. ഈ നാട്ടിൽ ഒരു നായപോലും പട്ടിണികിടക്കേണ്ടതുണ്ടോ എന്ന് സ്വയം ചോദിക്കുവാൻ അദ്ദേഹം ഓരോരുത്തരോടും ആവശ്യപ്പെട്ടു. എല്ലാ ആധുനികവികസിതരാജ്യങ്ങളിലും, മനുഷ്യർക്കുമാത്രമല്ല എല്ലാ നാൽക്കാലികൾക്കും പശുമൃഗാദികൾക്കും വേണ്ടത്ര ഭക്ഷണം കിട്ടുന്നുണ്ട്. അദ്ദേഹത്തിന്റെ വേദാന്തത്തിൽ, ഇതും ഇതിലുമുപരിയായ സമഗ്രവികസനവും ലഭ്യമാക്കുവാൻ സഹായിക്കുന്ന തത്ത്വസംഹിതയാണുള്ളത്. ദരിദ്രനാരായണനെന്ന പദത്തിന് അദ്ദേഹമാണ് രൂപംകൊടുത്തത്– നമ്മുടെ സ്വാതന്ത്ര്യപ്രസ്ഥാനത്തിൽ മാനുഷ്യോന്മുഖമായ പ്രചോദനം പകരുവാനുള്ള മന്ത്രമായി പിന്നീട് ഗാന്ധിജി ഇതിനെ ഉപയോഗിച്ചു.

തീവ്രമായ മനുഷ്യപ്രേമപ്രചോദിതമായ ആശയങ്ങൾമാത്രമല്ല വിവേകാനന്ദ സാഹിത്യത്തിലുള്ളത്; തീവ്രമായ വിപ്ലവാശയങ്ങളും അതിലുണ്ട്. ഭാരതത്തിന്റെ മണ്ണിൽ വേരുറപ്പിച്ചിട്ടുള്ള വിപ്ലവകരമായ മനുഷ്യോന്മുഖതയുടെ ഒരു പ്രവാചകനാണ് അദ്ദേഹം. 1977ഒക്ടോബറിൽ മോസ്കോസർവ്വകലാശാലയുടെ ക്ഷണമനുസരിച്ച്, 'സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിന്റെ മാനവികത്വം' എന്ന വിഷയത്തെപ്പററി ഞാൻ അവരോട് പ്രസംഗിച്ചപ്പോൾ, 1897ൽ അദ്ദേഹം മദിരാശിയിൽ ചെയ്ത പ്രസംഗത്തിൽ നിന്ന് ഒരു വാചകം ഉദ്ധരിക്കയുണ്ടായി; മാർക്സിനെപ്പററി നമ്മുടെ നാട്ടിൽ അറിയുന്നതിനു മുമ്പുതന്നെ, മാർക്സിസത്തിന്റെ പ്രതിദ്ധ്വനി ഇതിൽ മുഴങ്ങികേൾക്കാം. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം III 186പേജ്)

'ഇത്തരം ആനുകൂല്യങ്ങളുടെയും പ്രത്യേകാവകാശങ്ങളുടെയും കാലം കഴിഞ്ഞിരിക്കുന്നു. എല്ലാ കുലീനാധിപത്യങ്ങളുടെയും കടമ സ്വയം അവസാനിക്കുവാൻ തയ്യാറെടുക്കുകയാണ്; ഇതെത്രത്തോളം വേഗത്തിൽ ചെയ്യുന്നുവോ, അത്രയും നല്ലത്. താമസിക്കുന്തോറും, അതുകൂടുതൽ മലീമസമാവുകയും കൂടുതൽ ക്രൂരമായ മരണത്തിൽ കലാശിക്കുകയും ചെയ്യും.'

ജനലക്ഷങ്ങളെ ഉദ്ധരിക്കുന്നതിനുള്ള മാർക്സിസ്റ്റുകാരുടെയും മററ് തീവ്രവാദികളുടെയും രാഷ്ട്രീയവും സാമ്പത്തികവുമായ ആശയങ്ങൾ ഈ നാട്ടിൽ പ്രചരിക്കുന്നതിന് എത്രയോ മുമ്പുതന്നെ, സ്വാമിജി ഈ പ്രശ്നങ്ങളിലേയ്ക്ക് രാഷ്ട്രത്തിന്റെ ശ്രദ്ധയെ ആകർഷിച്ചിരുന്നു; അവയുടെ പരിഹാരത്തിനായി, നമ്മുടെ സാംസ്കാരികവും ആത്മീയ

വുമായ പൈതൃകത്തിനനുസൃതമായതും അതിൽനിന്ന് ആവേശം ആർജ്ജിക്കുന്നതുമായ പോംവഴികളും നിർദ്ദേശിച്ചിരുന്നു; പക്ഷെ നമ്മുടെ അഭ്യസ്തവിദ്യരിൽ ഭൂരിഭാഗവും ഈ ആവേശത്തെ വേണ്ടത്ര ഉൾക്കൊള്ളുകയുണ്ടായില്ല; പ്രത്യേകിച്ചും, സ്വാതന്ത്ര്യത്തിനു ശേഷം അവർ അതു് ചെയ്തിരുന്നുവെങ്കിൽ ദേശീയവികസനത്തിനു് അതു് ശക്തമായൊരു പ്രചോദനമാവുമായിരുന്നു. പക്ഷെ അവർ അതു ചെയ്തില്ല. അവർ വിവേകാനന്ദന്റെ പുസ്തകങ്ങൾ വായിക്കുകയോ രാഷ്ട്രത്തിനു് അദ്ദേഹം നല്കിയിരുന്ന മാനവികതത്വസമ്പത്തിന്റെ പ്രചോദനം ഉൾക്കൊള്ളുകയോ ചെയ്തില്ല. 1891-നും 1893-നുമിടയ്ക്കു് ഒരു പരിവ്രാജകനായി ഭാരതം മുഴുവനും ചുററി നടന്നപ്പോൾ, അദ്ദേഹം നമ്മുടെ രാജാക്കന്മാരുടേയും കർഷകരുടെയും കൂടെയും, ബുദ്ധിജീവികളുടെയും സാമാന്യജനങ്ങളുടെയും കൂടെയും, ഉയർന്നവരുടെയും താഴ്ന്ന ജാതിക്കാരുടെയും കൂടെയും മുസ്ലീംകളുടെയും കൃസ്ത്യാനികളുടെ കൂടെയും താമസിച്ചിരുന്നു. ജനലക്ഷങ്ങളുടെ ദാരിദ്ര്യവും സമ്പന്നവർഗ്ഗത്തിന്റെ ഹൃദയശൂന്യതയും ബുദ്ധിജീവികളുടെ മാനുഷികപരിഗണനയില്ലായ്മയും അദ്ദേഹത്തെ കഠിനമായി വേദനിപ്പിച്ചു. പിന്നീടു് അദ്ദേഹം ജപ്പാനിൽനിന്നും, ഇംഗ്ലണ്ടിൽനിന്നും അമേരിക്കയിൽനിന്നും ഭാരതത്തിലുള്ള തന്റെ സ്നേഹിതന്മാർക്കും ശിഷ്യന്മാർക്കും അയച്ച കത്തുകളിൽ, തന്റെ നാട്ടിലെ ജനലക്ഷങ്ങൾ അനുഭവിക്കുന്ന ദൈന്യതയും നാശവും അദ്ദേഹത്തിലുണ്ടാക്കിയ തീവ്രമായ വികാരങ്ങളും പകർത്തുകയുണ്ടായി. ജപ്പാനിൽനിന്നു് തന്റെ വിശ്വസ്തനായ മദിരാശിശിഷ്യൻ അളസിംഗനു് അയച്ച ഒരു കത്താണിതു് (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V പേജ് 64-66).

'ജാപ്പുകളെപ്പററി എന്റെ മനസ്സിലുള്ളതു് ഒരു ചെറുകത്തിലെഴുതാൻ ഞാനാളല്ല. ഒന്നുണ്ടു്. നമ്മുടെ ചെറുപ്പക്കാർ ധാരാളം പേർ, ഓരോ കൊല്ലവും ജപ്പാനും ചൈനയും സന്ദർശിക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. ജപ്പാൻകാരനു് വിശേഷിച്ചും ഭാരതം ഇന്നും, ഉന്നതവും നല്ലതുമായ എല്ലാററിന്റേയും സ്വപ്നഭൂമിയാണു്. എന്നാൽ നിങ്ങളോ, എന്താണു് നിങ്ങൾ? ആയുഷ്കാലം മുഴുവൻ അസംബന്ധം പുലമ്പുന്ന, വിടുവായന്മാർ, എന്താണു് നിങ്ങൾ. വരുവിൻ, ഈ ജനങ്ങളെ കാണുവിൻ, എന്നിട്ടു പോയി നാണിച്ചു് മുഖം മറയ്ക്കുവിൻ. മൂഢബുദ്ധികളുടെ ഒരുവംശം, പുറത്തുവന്നാൽ നിങ്ങൾക്കു് ജാതി പോയി, കല്പിച്ച മൂഢവിശ്വാസങ്ങളുടെ എക്കാലവും പെരുകിവരുന്ന ഭാരവും തലയിലാക്കി, ഈ നൂററാണ്ടുകളത്രയും കുത്തിയിരിക്കുന്ന, ഈ ഭക്ഷ്യത്തിന്റേയോ ആ ഭക്ഷ്യത്തിന്റേയോ സ്പൃശ്യതയെയോ അസ്പൃശ്യതയെയോ പററി ചർച്ച് ചെയ്യുന്നതിൽ സ്വന്തം ഊർജ്ജം മുഴുവൻ നൂററാണ്ടുകളായി ചെലവു ചെയ്യുന്നു.

യുഗങ്ങളായുള്ള സാമൂഹ്യനിപീഡനംകൊണ്ടു് തങ്ങളിൽനിന്നു് മനുഷ്യത്വം മുഴുവൻ മെതിച്ചു് പുറംതള്ളപ്പെട്ടവർ – എന്താണു് നിങ്ങൾ? നിങ്ങൾ ഇപ്പോഴെന്താണു് ചെയ്യുന്നതും? കടൽത്തീരങ്ങളിൽ കയ്യിലൊരു പുസ്തകവുമായി, യൂറോപ്യൻ മസ്തിഷ്കകൃതികളുടെ അജീർണ്ണങ്ങളായ അസംബന്ധശകലങ്ങൾ ആവർത്തിച്ചുകൊണ്ടും, മുപ്പതുറുപ്പികയുടെ ഗുമസ്തപ്പണി കിട്ടുന്നതിൽ അഥവാ ഒരു വക്കീൽ – യുവഭാരതത്തിൻെറ അഭിലാഷകോടി – ആവുന്നതിൽ ആവിഷ്ടമാക്കിയും ഉലാത്തുന്നു; ഓരോ വിദ്യാർത്ഥിയുടേയും കാൽച്ചോട്ടിൽ കൊക്കിരിച്ചു് അപ്പം ചോദിക്കുന്ന ഒരു പററം പട്ടിണിക്കുഞ്ഞുങ്ങളും! കടലിൽ വേണ്ടത്ര വെള്ളമില്ലേ നിങ്ങളെ – പുസ്തകവും ഗൌണും യൂനിവേഴ്സിററിഡിപ്ലോമയുമൊക്കെക്കൂടി – മുക്കിക്കളയാൻ?

'വരുവിൻ, ആണുങ്ങളാകുവിൻ! എന്നും പുരോഗതിക്കെതിരായ പുരോഹിതന്മാരെ ചവുട്ടിപ്പുറത്താക്കുവിൻ, അവരൊരിക്കലും നന്നാവില്ല. അവരുടെ ഹൃദയം ഒരിക്കലും വലുതാവില്ല. അതുകൊണ്ടു്, നൂററാണ്ടുകളിലെ മൂഢവിശ്വാസത്തിൻേറയും നിപീഡനത്തിൻേറയും സന്തതികളാണവർ. ഒന്നാമതായി പുരോഹിതതന്ത്രത്തെ പിഴുതുതള്ളുക. വരുവിൻ, ആണുങ്ങളാകുവിൻ! നിങ്ങളുടെ ഇടുങ്ങിയ മാളങ്ങളിൽനിന്നു് പുറത്തു വന്നു് വിദേശദർശനമൊന്നു നേടുവിൻ. ജനങ്ങൾ അടിവെച്ചു നടന്നേറുന്നതു് എങ്ങനെയെന്നു് കാണുവിൻ! നിങ്ങൾ മനുഷ്യനെ സ്നേഹിക്കുന്നുണ്ടോ? എങ്കിൽ വരുവിൻ, ഉന്നതവും ഉത്തമവുമായ സംഗതികൾക്കു വേണ്ടി നമുക്കു് പാടുപെടാം.'

'....എത്ര ആളുകളെ, നിസ്സ്വാർത്ഥരും പരാന്നഗാമികളുമായ എത്ര ആളുകളെ, കൊടുക്കുവാൻ മദ്രാസ് ഇപ്പോൾ തയ്യാറാണു്, ഒരു നവവസ്തുസ്ഥിതി പാവങ്ങളോടു് സഹതാപം, അവരുടെ വിശക്കും വായ്ക്കു് അപ്പവും ജനത്തിനൊട്ടാകെ പ്രകാശവും – സംപ്രവൃത്തമാക്കുന്നതിനു് ജീവിതത്തിലേയ്ക്കും മരണത്തിലേയ്ക്കും പ്രവർത്തിക്കാൻ, നിങ്ങളുടെ പൂർവ്വപിതാക്കളുടെ നിപീഡനംകൊണ്ടു് മൃഗതലത്തിലേയ്ക്കു് താഴ്ത്തപ്പെട്ടവരെ മനുഷ്യരാക്കുന്നതിനു് മരണംവരേയും പ്രയത്നിക്കാൻ?'

അമേരിക്കയിലെത്തിയശേഷം, തൻെറ തീവ്രമായ മനുഷ്യസേവനോത്സുകതയെ അദ്ദേഹം അളസിംഗനെഴുതിയ ഒരു കത്തിൽ പ്രകാശിപ്പിച്ചു. (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം V)

'അഹോ, ഭാരതത്തിൽ പാവങ്ങളെ, താണവരെ കുറിച്ചു് നമ്മൾ ചിന്തിക്കുന്നതോർത്തു് എൻെറ ഹൃദയം എത്രവേദനിച്ചു. അവക്കൊരവസരമില്ല, ഒരു രക്ഷയില്ല, ഒരു വഴിയില്ല പിടിച്ചുകയറാൻ. ഭാരതത്തിൽ പാവങ്ങൾക്കു്, താണവർക്കു്, പാപികൾക്കു്, സ്നേഹിതരില്ല,

സഹായമില്ല – അവരെങ്ങിനേയും ശ്രമിക്കട്ടെ, അവക്കുയരുവാനാവില്ല. അവർ ഓരോ ദിവസവും ആണ്ടു പോവുകയാണു്, താഴോട്ടു്, താഴോട്ടു്. ഒരു ക്രൂരസമുദായത്തിൽനിന്നു പൊരിയുന്ന അടികൾ അവരേല്ക്കുന്നു. അടികൾ എവിടെനിന്നു വരുന്നു എന്നറിയുന്നുമില്ല. തങ്ങളും മനുഷ്യരാണെന്നു് അവർ മറന്നിരിക്കുന്നു; എന്നിട്ടു് ഫലമോ, അടിമത്തം. വിചാരശീലരായ ആളുകൾ കഴിഞ്ഞ കുറെ കൊല്ലങ്ങൾക്കകം അതു് കണ്ടിട്ടുണ്ടു്, പക്ഷെ ദൗർഭാഗ്യവശാൻ അവരതു് ഹിന്ദുമതത്തിൻെറ പിടലിക്കു് വെച്ചു. അവരെ സംബന്ധിച്ചേടത്തോളം മെച്ചപ്പെടുവാനുള്ള ഒററവഴി ഈ ലോകോത്തരമായ മഹാമതത്തെ തകക്കുകയാണു്. എൻെറ സ്നേഹിതാ. ഞാൻ പറയുന്നതു കേൾക്കു, ആ രഹസ്യം ഭഗവത്കൃപകൊണ്ടു് ഞാൻ കണ്ടു പിടിച്ചിട്ടുണ്ടു്. മതത്തിനല്ല കുററം. നേരെ മറിച്ചു് നിങ്ങളുടെ മതം പഠിപ്പിക്കുന്ന സവ്വഗുണങ്ങളും ബഹുഗുണിതമായ നിങ്ങളുടെ തന്നെ ആത്മാവാണെന്നു് എന്നാൽ പ്രായോഗിക വിനിയോഗരാഹിത്യം, സഹതാപരാഹിത്യം, ഹൃദയരാഹിത്യം – അതാണു് കുററം.'

'ഈ സ്ഥിതിയെ മാററിയേ ഒക്കു, മതത്തെ നശിപ്പിച്ചിട്ടല്ല, മറിച്ചു്, ഹിന്ദുമതത്തിൻെറ മഹത്തായ ഉപദേശങ്ങളെ അനുസരിച്ചിട്ടും, അതോടുകൂടി ഹിന്ദുമതത്തിൻെറ സ്വാഭാവികവികാസമായ ബുദ്ധമതം ഉപദേശിക്കുന്ന അദ്ഭുതാവഹമായ സഹാനുഭൂതിയെ യോജിപ്പിച്ചിട്ടും.'

'ഒരു നൂറായിരം പുരുഷന്മാരും സ്ത്രീകളും പവിത്രതയുടെ ഉത്സാഹംകൊണ്ടു് ഉത്തേജിതരായി, ഭഗവാനിലുള്ള നിത്യശ്രദ്ധകൊണ്ടു ബലിഷ്ഠരായി, പാവങ്ങളോടും പതിതരോടും ചവിട്ടിമെതിക്കപ്പെട്ടവരോടുമുള്ള സഹതാപംകൊണ്ടു് സിംഹവിക്രമമുററ കരുത്തോടു കൂടി മോക്ഷത്തിൻെറ സുവിശേഷം ഘോഷണം ചെയ്തുകൊണ്ടു നെടുകേയും കുറുകേയും നാടാകെ സഞ്ചരിക്കണം, സാഹായ്യത്തിൻെറ സുവിശേഷം – സാമൂഹ്യോത്ഥാപനത്തിൻെറ സുവിശേഷം – പരമസമത്വത്തിൻെറ സുവിശേഷം – ഘോഷണം ചെയ്തുകൊണ്ടു്.'

'ഹിന്ദുമതത്തെപ്പോലെ, മനുഷ്യത്വത്തിൻെറ ദിവ്യതയെ ഇത്ര ഉച്ചത്തിൽ ഘോഷണം ചെയ്യുന്ന ഒരു മതവും ഭൂമിയിലില്ല; പാവങ്ങളുടേയും താണവരുടേയും പിടലികളെ ഇമ്മട്ടു ചവിട്ടിമെതിക്കുന്ന ഒരു മതവും ഭൂമിയിലില്ല. ഭഗവാൻ എനിക്കു് കാട്ടിത്തന്നിട്ടുണ്ടു്. മതത്തിനല്ല കുററം – ഹിന്ദുമതത്തിലെ ധമ്മധ്വജികൾ, ആഢ്യന്മാരായ നാസ്തികന്മാർ, കാപടികന്മാർ, പാരമാത്ഥികമെന്നും വ്യാവഹാരികമെന്നുമുള്ള സിദ്ധാന്തങ്ങളുടെ രൂപത്തിൽ സവ്വവിധ പീഡകയന്ത്രങ്ങളും കണ്ടു പിടിക്കുന്നവർ – അവക്കാണു് കുററമെന്നു്.'

'ശരി, എൻെറ കുട്ടി, ഇതു് ദുഃഖത്തിൻെറ വിദ്യാലയമാണു്. ഞാൻ അവരെ അനുശോചിക്കുന്നു. അതവരുടെ കുററമല്ല. അവർ കുട്ടികളത്രേ, സമുദായത്തിൽ വലിയവരും ഉയന്നവരുമാണെങ്കിലും, വെറും കുട്ടികൾ. അവരുടെ കണ്ണുകൾ ഏതാനും വാരമാത്രം വിസ്തൃതമായ തങ്ങളുടെ കൊച്ചു ചക്രവാളത്തിനപ്പുറം ഒന്നും കാണുന്നില്ല - നിത്യവൃത്തി, തിന്നുക, കുടിക്കുക, സമ്പാദിക്കുക, ജനിപ്പിക്കുക; ഇവ ഓരോന്നും മററതിനെ ബഹുകണിശമായി പിൻതുടരുന്നു. അപ്പുറമൊന്നും അവക്കറിയില്ല, ഭാഗ്യമുള്ള കൊച്ചാത്മാക്കൾ. അവരുടെ ഉറക്കത്തിനു് ഒരിക്കലും ഭംഗമില്ല. നൂററാണ്ടുകളായുള്ള അടിച്ചമത്തലിൻെറ ഫലമായി ഭാരതീയാന്തരീക്ഷത്തിൽ നിറഞ്ഞ ദുരിതത്തിൻേറയും ദുഃഖത്തിൻേറയും അപകഷ്ത്തിൻേറയും ദാരിദ്ര്യത്തിൻേറയും വിലാപംകൊണ്ടു് അവരുടെ അഴകേറിയ കൊച്ചുജീവിതദിവാസ്വപ്നങ്ങൾ ഒരിക്കലും പരുഷമായി കലുക്കപ്പെടുന്നില്ല.'

'ധനികരെന്നു പറയുന്നവരെ വിശ്വസിക്കരുതു്. അവർ ജീവനുള്ളവരല്ല, ഏറെയും മരിച്ചവരാണു്. ആശ കിടക്കുന്നതു് നിങ്ങളിലത്രേ - ശാന്തരും, വിനീതരും, ശ്രദ്ധാലുക്കളുമായവരിൽ....ഞാനീ നാട്ടിൽ തണുപ്പോ വിശപ്പോകൊണ്ടു് നശിച്ചേക്കാം. എങ്കിലും യുവസുഹൃത്തുക്കളെ, ഞാൻ നിങ്ങൾക്കൊസ്യത്തു തരുന്നു, ദരിദ്രക്കും, അജ്ഞക്കും, മദ്ദിതക്കും, വേണ്ടിയുള്ള ഈ സഹതാപം, ഈ പ്രയത്നം..... ആ ദരിദ്രക്കും വിനീതക്കും മദ്ദിതക്കും വേണ്ടി, ഇനി അനുദിനം താണുപോകുന്ന ഈ മുപ്പതുകോടിയുടെ മുക്തിക്കു വേണ്ടി, നിങ്ങളുടെ ജീവിതം മുഴുവൻ സമപ്പിക്കാൻ പ്രതിജ്ഞ ചെയ്യുവിൻ.'

'അതു് ഒരു ദിവസത്തെ പണിയല്ല. വഴി അത്യന്തമാരകങ്ങളായ മുള്ളുകളെക്കൊണ്ടു് നിറഞ്ഞതും, എങ്കിലും, പാത്ഥസാരഥി നമ്മുടെ സാരഥിയാകാൻ സന്നദ്ധനാണു്. നമുക്കതറിയാം, അതുകൊണ്ടു് അവിടത്തെ നാമത്തിൽ, അദ്ദേഹത്തിൽ ശാശ്വത ശ്രദ്ധയോടെ, ഭാരതത്തിൻെറ മേൽ യുഗങ്ങളായി കുന്നിച്ചു കിടക്കുന്ന ദുഃഖക്കൂമ്പാരത്തിനു് തീവെക്കുക, അതു് എരിഞ്ഞടങ്ങുകതന്നെ വേണം.'

ഈ ശതാബ്ദത്തിൻെറ പൂവ്വാദ്ധത്തിൽ, വിവേകാനന്ദസാഹിത്യത്തിൽക്കൂടെ ഈ ആഹ്വാനം ചെവിക്കൊണ്ട പരസഹസ്രം യുവാക്കൾ, ഗാന്ധിജിയുടേയും മററു് മഹാന്മാരായ നേതാക്കന്മാരുടേയും കീഴിൽ, രാഷ്ട്രീയസ്വാതന്ത്ര്യത്തിനും സമുദായോദ്ധാരണത്തിനുമുള്ള ദീഘവും കഠിനവുമായ സമരത്തിൽ പങ്കുചേന്നു; 1947-ൽ രാഷ്ട്രത്തിനു് സ്വാതന്ത്ര്യം കൈവന്നു; 1950-ൽ, സ്വതന്ത്രഭാരതത്തിൻെറ ഭരണഘടനാനിമ്മാണസമിതി, രാജ്യത്തിനു്, ഒരു ജനാധിപത്യ റിപ്പബ്ളിക്കൻ ഭരണഘടനയുണ്ടാക്കി; 'അനുദിനം നാശത്തിലേയ്ക്കു്

നീങ്ങിക്കൊണ്ടിരിക്കുന്ന 30 കോടി ജനങ്ങളെ' ഉദ്ധരിക്കാമെന്ന വാഗ്ദാനം ഈ ഭരണഘടന പ്രഖ്യാപിച്ചു. ആ വാഗ്ദാനം നിറവേററേണ്ടതു് ആരാണു്? നമ്മുടെ യുവാക്കൾ, സ്വാതന്ത്ര്യാനന്തരവഷങ്ങളിൽ, ശക്തിദായകവും ശുദ്ധീകരണക്ഷമവും ഐക്യതാദ്യോദകവുമായ വിവേകാനന്ദസാഹിത്യം പഠിക്കുകയും, തദ്വാരാ പുനർവിദ്യാഭ്യാസം കൈവരിച്ചു്, അച്ചടക്കവും അപ്പ്ണബോധവും, സ്വഭാവശക്തിയും ആജ്ജിച്ചു്, കേന്ദ്രസംസ്ഥാനഗവമ്മെണ്ടുകളിലും, ബാങ്കുകൾ, എൽ. ഐ. സി., പള്ളിക്കൂടങ്ങൾ, കോളേജുകൾ, സവ്വകലാശാലകൾ, മററു് സേവനസ്ഥാപനങ്ങൾ ഇവയിലും പ്രവേശിച്ചിരുന്നുവെങ്കിൽ, ആ വാഗ്ദാനം നിറവേററുവാനുള്ള ഉപകരണങ്ങളാവുമായിരുന്നു. നമ്മുടെ രാഷ്ടം പുരോഗമിച്ചു്, കഴിഞ്ഞ 36 വഷങ്ങളിൽ, പൂണ്ണവികസനം പ്രാപിക്കുകയും ചെയ്യുമായിരുന്നു. നിഭാഗ്യവശാൽ ഇതുണ്ടായില്ല; നമ്മുടെ അഭ്യസ്തവിദ്യരിൽ അധികം പേരും വിവേകാനന്ദൻ പറഞ്ഞപോലെ, 'ചുരുക്കം വാരദൈഘ്യമുള്ള അവരുടെ ഇടുങ്ങിയ ചക്രവാളത്തിനപ്പുറം ഒന്നും കാണാതെ—മാററമില്ലാത്ത ദൈനികപരിപാടികൾ അനുസ്യൂതമായി നിവ്വഹിച്ചു്—തിന്നുക, കുടിക്കുക, സമ്പാദിക്കുക, സന്തതികളെ ജനിപ്പിക്കുക,—താഴ്ന്ന തലങ്ങളിൽ ജീവിച്ചു. ഇവരെല്ലാംതന്നെ മൂന്നു് 'പി'കാരങ്ങളുടെ അടക്കിഭരണത്തിലായിരുന്നു. പേ (ശമ്പളം) പ്രോസ്പക്ട് (മേലോട്ടു് പോകാനുള്ള സാദ്ധ്യത), പ്രമോഷൻ (ഉദ്യോഗക്കയററം). അവരുടെ സുരക്ഷിതമായ സുഖജീവിതങ്ങളെ, ഭാരതത്തിൻെറ അന്തരീക്ഷത്തിൽ നിറഞ്ഞുനില്ക്കുന്ന ദൈന്യതയുടേയും അധഃപതനത്തിൻേറയും ദാരിദ്ര്യത്തിൻേറയും വിലാപങ്ങൾ, അലോസരപ്പെടുത്തിയില്ല.

നമ്മുടെ സ്തുതികളെപ്പോലെയുള്ള ചില മതഗ്രന്ഥങ്ങൾപോലും ഇത്തരത്തിലുള്ള തൻകാര്യവ്യഗ്രത നമ്മിൽ ചെലുത്തിയിട്ടുണ്ടു്. ദീഘകാലം മുമ്പു്, അതിലൊന്നിൽ, ഒരു ഗൃഹസ്ഥൻെറ പ്രാത്ഥന വായിച്ചതായി ഓക്കുന്നു; നമ്മുടെ സ്വാത്ഥപൂണ്ണമായ ജീവിതവീക്ഷണത്തിൻെറ നല്ലൊരു മാതൃകയാണതു്. അതു പറയുന്നു: 'ദൈവമേ, എനിക്കു് ഒരു പുത്രനെ തന്നാലും.' ഇതിൽ തെറെറാന്നുമില്ല; പക്ഷേ അടുത്ത വരി നോക്കു: 'ദൈവമേ, എൻെറ അയൽപക്കക്കാരനു് ഒരു പുത്രിയെ കൊടുക്കു.' ഒരു പുത്രിയെ വളത്തിക്കൊണ്ടുവരുന്നതിലുള്ള ബുദ്ധിമുട്ടു് അയൽക്കാരൻെറ തലയിൽ ആയിരിക്കണമെന്നാണയാൾ പറയുന്നതു്; ഇങ്ങനെയായാൽ, ആവശ്യം വേണ്ടിവരുമ്പോൾ, താൻ നിദ്ദേശിക്കുന്ന വ്യവസ്ഥകളിൽ അയാൾക്കു് ഒരു പുത്രവധുവിനെ കിട്ടുകയും ചെയ്യുമല്ലോ! നമ്മുടെ ആളുകൾ ക്ഷേത്രങ്ങളിൽ പ്രാത്ഥിക്കുന്നതു് എപ്പോഴും ഈ രീതിയിലാണു്; 'എനിക്കതു തരു', 'എനിക്കിതു തരു' സാമാന്യജനത്തിൻെറ നന്മയ്ക്കായി

അവർ എപ്പോഴെങ്കിലും പ്രാർത്ഥിച്ചിട്ടുണ്ടോ? ഈ ഭയാനകമായ ദാരിദ്ര്യം അവസാനിച്ചു കാണണമെന്നും, തങ്ങളെ അതിനുള്ള ഉപകരണങ്ങളാക്കണമെന്നും അവർ എപ്പോഴെങ്കിലും പ്രാർത്ഥിച്ചിട്ടുണ്ടോ?

മതത്തിനോടുള്ള വിവേകാനന്ദൻെറ സമീപനം വ്യത്യസ്തമാണ്; ഇതു് അദ്ദേഹത്തിൻെറ തന്നെ വാക്കുകളിൽനിന്നു് വ്യക്തമാണ്. നമ്മുടെ സ്ത്രീപുരുഷന്മാർക്ക് ധീരോദാത്തത പ്രദാനം ചെയ്യുന്ന, ഒരു ഖണ്ഡിക ഇതാ; ഇതിലെ അവസാനത്തെ ഭാഗത്തെ, ഡോക്ടർ വി. കെ. ആർ. വി. റാവുവും, ഡൽഹി സ്കൂൾ ഓഫ് എക്കണോമിക്സിലെ, അദ്ദേഹത്തിൻെറ സഹപ്രവർത്തകന്മാരും, ആ സ്കൂളിൽ നിർമ്മിച്ച വിവേകാനന്ദപ്രസംഗമണ്ഡപത്തിൽ, ആദർശവാക്യമായി രേഖപ്പെടുത്തുവാൻ തിരഞ്ഞെടുക്കുകയുണ്ടായി. (മേല്പറഞ്ഞ ഗ്രന്ഥം, ഖണ്ഡം V, ഭാഗങ്ങൾ 135–136):

'എൻെറ യന്ത്രത്തിൻെറ പ്രവർത്തനം ഒന്നാന്തരമായിരിക്കണം; ഭാരതത്തിലെ ജനതയുടെയെങ്കിലും നന്മയ്ക്കായി ഞാൻ അതിൽ ഒരു തുലായന്ത്രം ഘടിപ്പിച്ചിട്ടുണ്ടെന്ന ഉറപ്പിൽ, പിന്നീടെന്തുണ്ടായാലും വേണ്ടില്ലെന്നു വിട്ട് ഞാൻ ഉറങ്ങാൻ പോകും.'

യഥാർത്ഥത്തിലുള്ള ഏകദൈവത്തെ, ഞാൻ വിശ്വസിക്കുന്ന ഏകദൈവത്തെ, എല്ലാ ആത്മാക്കളുടെയും സമുച്ചയത്തെ—എല്ലാററിനുമുപരി, കശ്മലന്മാരുടെ, കഷ്ടപ്പെടുന്നവരുടെ, എല്ലായിടത്തേയും ദരിദ്രരുടെ, എല്ലാ ജീവികളിലേയും ദൈവമായ എൻെറ ദൈവത്തെ ആരാധിക്കുവാൻ ഞാൻ എത്ര ജന്മങ്ങൾ വേണമെങ്കിലും എടുക്കുവാനും എത്ര യാതനകൾ വേണമെങ്കിലും സഹിക്കുവാനും തയ്യാറാണ്.'

വിവേകാനന്ദൻ നമ്മുടെ മതത്തിനും സംസ്കാരത്തിനും ഇത്തരമൊരു മനുഷ്യോന്മുഖത നല്കിയതിൻെറ ആവേശകരമായൊരു പ്രകടനം, ഭാരതത്തിലെ ഏററവും പുരാതനവും പുണ്യവുമായ പട്ടണമായ കാശിയിൽ അദ്ദേഹം നടത്തിയ അവസാനത്തെ സന്ദർശനവേളയിലുണ്ടായൊരു സംഭവമാണ്. ത്യാഗത്തിൻേറയും സേവനത്തിൻേറയും വേദാന്തസന്ദേശത്തിൽക്കൂടെ, അദ്ദേഹം അവിടെ കുറെ യുവാക്കളെ പ്രചോദിപ്പിച്ചിരുന്നു. ഭാരതത്തിൻെറ നാനാഭാഗങ്ങളിൽനിന്നും തീർത്ഥാടകർ കാശിയിലേയ്ക്കു് വരുന്നതും, ഗംഗാസ്നാനവും വിശ്വനാഥക്ഷേത്രസന്ദർശനവും നടത്തുന്നതും അദ്ദേഹം കണ്ടു. ജനങ്ങളുടെ ബൃഹത്തായ ദൈവവിശ്വാസവും ഭക്തിയും കണ്ടു് അദ്ദേഹം പുളകിതനായി. പക്ഷേ ഇവരിൽ ആർക്കെങ്കിലും സുഖക്കേടു് പിടിപെട്ടാൽ, അവരെ ചികിത്സിക്കാനും ശുശ്രൂഷിക്കാനും ആരുമില്ലെന്നതും, അവർ തെരുവുകളിലും ഇടവഴികളിലും കിടന്നു മരിക്കുന്നുണ്ടെന്നും

കണ്ടു് അദ്ദേഹത്തിനു് അതീവ ദുഃഖമുണ്ടായി. തന്റെ യുവശിഷ്യന്മാക്കു് ഈ ദുരന്തത്തെ കാണിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: 'ക്ഷേത്രത്തിൽ മാത്രമല്ലാതെ, കഷ്ടപ്പെടുന്ന ഇത്തരം മനുഷ്യരിലും, ശിവനെ കാണുക; പൂജ ചെയ്യുന്ന മനസ്ഥിതിയോടുകൂടി ഇവരെ സേവിക്കുക; അതാണു് യഥാത്ഥമതം. ആ യുവശിഷ്യന്മാരെ; വേദാന്തത്തിന്റെ ഈ ദശ്നവും കമ്മപദ്ധതിയും ആവേശം കൊള്ളിച്ചു. ചില വഷങ്ങൾക്കു മുമ്പു്, ശ്രീരാമകൃഷ്ണൻ, നരേന്ദ്രനടക്കമുള്ള തന്റെ യുവസ്നേഹിതന്മാരെ പഠിപ്പിച്ചിരുന്നു: 'ഓരോ ജീവനും ശിവനാണു്; ജീവനെ സേവിക്കുക എന്നാൽ ശിവനെ സ്നേഹിക്കുക എന്നാണത്ഥം.' ഒട്ടും താമസിയാതെ, ത്യാഗത്തിന്റേയും സേവനത്തിന്റേയും ഈ ദശ്നത്തെ പ്രാവത്തികമാക്കുവാൻ അവർ കച്ചകെട്ടിയിറങ്ങി; ആദ്യം അവർ രോഗബാധിതരായ തീത്ഥാടകരെ എടുത്തു്, സ്നേഹിതന്മാരുടെ വീടുകളിലെ വരാന്തകളിലും മററും കിടത്തി ചികിത്സിച്ചു. പിന്നീടു് അവർ ഒരാസ്പത്രി സ്ഥാപിച്ചു; അതാണു് ഇന്നത്തെ രാമകൃഷ്ണ മിഷൻ സേവാശ്രമം. ഈയിടെ വരെ കാശിയിലെ പൊതുജനങ്ങൾക്കും ബനാറസ് ഹിന്ദു സവ്വകലാശാലയിലെ അദ്ധ്യാപകാദ്ധ്യേതാക്കൾക്കും ഈ ആശുപത്രി തന്നെയായിരുന്നു അവലംബം. ഹരിദ്വാരിനടുത്ത കൻഖലിലെ രാമകൃഷ്ണസേവാശ്രമത്തിന്റേയും വൃന്ദാവനത്തിലെ രാമകൃഷ്ണമിഷൻ സേവാശ്രമത്തിന്റേയും കഥയും ഇതുതന്നെയാണു്. ചെറിയ സ്ഥാപനങ്ങളാണെങ്കിലും, അവയ്ക്കു പിന്നിൽ നില്ക്കുന്ന ലക്ഷ്യവും ദശ്നവും ഉയന്നതും ബൃഹത്തുമാണു്; മാനുഷികമൂല്യങ്ങളെ അവ മതത്തിന്റെയും സാമൂഹിക-രാഷ്ട്രീയ പ്രവത്തനത്തിന്റേയും ആത്മാവാക്കിയിരിക്കുന്നു.

ആറേഴുവഷങ്ങൾക്കുമുമ്പു്, ആസ്ത്രേലിയായിലെ ഒരു ഗൃഹത്തിൽ ഏഴുമണിക്കൂർ നീണ്ടുനിന്നൊരു ടി. വി. പരിപാടി കാണുവാൻ എനിക്കു് സന്ദഭമുണ്ടായി. ഹിന്ദുമതമടക്കമുള്ള ലോകമതങ്ങളുടെ സമൂത്തമായൊരു ചിത്രീകരണമായിരുന്നു അതു്. അതിലെ അവസാനത്തെ ദൃശ്യം ഈ സന്ദഭത്തിൽ പ്രത്യേകിച്ചും അത്ഥവത്തായതായിരുന്നു; അതിങ്ങനെ ആയിരുന്നു:

വാരാണസിയിലെ ഇതേ ആസ്പത്രിയുടെ ഒരു ദൃശ്യത്തോടുകൂടെയാണു് അതു തുടങ്ങിയതു്; മിഷനിലെ ഡാക്ടർ സ്വാമി, പോളിയോ ബാധിച്ചൊരു കുട്ടിയെ അത്യന്തം സ്നേഹത്തോടും ശ്രദ്ധയോടും കൂടി ചികിത്സിക്കുന്നു. ടി. വിയിലേയ്ക്കുവേണ്ടി കൂടിക്കാഴ്ച നടത്തുന്ന ആൾ സ്വാമിയെ സമീപിച്ചു് ചോദിക്കുന്നു: എന്താണു് നിങ്ങൾ ചെയ്യുന്നതു് ? അദ്ദേഹത്തിന്റെ മറുപടി: ഞങ്ങൾ ഈ കൊച്ചുരോഗിയെ ചികിത്സിക്കയാണു്. പക്ഷേ അതു മാത്രമല്ല, ശ്രീരാമകൃഷ്ണനും

വിവേകാനന്ദനും ഉപദേശിച്ചപോലെ, ഈ ശിശുവിൽക്കൂടി, എല്ലാ ജീവികളിലുമുള്ള അന്തര്യാമിയായ സത്തയായി വർത്തിക്കുന്ന ദൈവത്തെ ഞാൻ പൂജിക്കയാണ്. ഈ ഘട്ടത്തിൽ, ശ്രീരാമകൃഷ്ണൻെറ വലിയതും വ്യക്തമായതുമായൊരു ചിത്രം പ്രത്യക്ഷപ്പെടുന്നു. ഈ പരാമർശത്തോടുകൂടി ആ പരിപാടി കഴിയുന്നു: ജാതി, മതം, വർഗ്ഗം, ലിംഗം എന്നീ വ്യത്യാസങ്ങളെ വകവെയ്ക്കാതെ, സേവനത്തിൻെറ തത്വത്തിലും മതത്തിലും പ്രകടിതമാവുന്ന മഹത്തായൊരു ദർശനമാണിത്; ഭാവിയിലെ സാർവ്വലൗകികമതമാവാൻ ഇതിനർഹതയുണ്ട്.

1983 ജൂണിൽ ഞാൻ പടിഞ്ഞാറൻ ആസ്ത്രേലിയയിലെ പെർത്തിൽ ഉണ്ടായിരുന്നപ്പോൾ, ശ്രീരാമകൃഷ്ണൻെറ ചിത്രമടക്കമുള്ള ഈ അവസാനദൃശ്യം വീണ്ടും പ്രദർശിപ്പിക്കുന്നതുകണ്ട് സന്തുഷ്ടനായി.

## 8 എണ്ണത്തിലുള്ള വർദ്ധനയോടൊപ്പം ഗുണവും സമ്പന്നമാവണം

നിശ്ചലമായൊരു ഭരണത്തേയും നിർവ്വഹണത്തേയും ചലനാത്മകമാക്കുന്നതു് ഇങ്ങനെയുള്ള മനുഷ്യോന്മുഖതയാണ്. അതിൽ ഹൃദയം സ്പർശിക്കപ്പെടുന്നു, ബുദ്ധി മാത്രമല്ല. ഹൃദയം ഹൃദയത്തോട് സംവദിക്കുമ്പോളാണ് ഗവമ്മെണ്ടിലായാലും ബാങ്കിങ്ങ് മുതലായ പൊതുമേഖലാസ്ഥാപനങ്ങളിലായാലും, ഉള്ള നിശ്ചലവും ഉദ്യോഗസ്ഥമേധാവിത്വപരവുമായ നിർവ്വഹണം ചലനാത്മകമായ വികസനപ്രക്രിയയായിത്തീരുന്നതു്. എല്ലാററിനും യുക്തമായൊരു കർമ്മപദ്ധതിയുണ്ട്. നമ്മെപ്പോലെതന്നെ, നമ്മുടെ വ്യവസായങ്ങളിൽ കൂട്ടുപ്രവർത്തനം നടത്തുന്ന വിദേശീയരും, നമ്മുടെ ഭരണവ്യവസ്ഥയിൽ ഒന്നും ചലിക്കുന്നില്ലെന്ന് പരാതിപ്പെടാറുണ്ട്; ഭംഗിയായി ആസൂത്രണം ചെയ്ത പല വികസനപദ്ധതികളേയും നമ്മുടെ മരവിച്ച ഉദ്യോഗസ്ഥവൃന്ദം ശ്വാസംമുട്ടിച്ചു കൊല്ലുന്നു. നമ്മുടെ ജനസേവന പ്രവർത്തനങ്ങളിൽ, പ്രബുദ്ധമായ പൌരത്വബോധവും മാനുഷികപ്രചോദനവും സംഭൃതമാവുമ്പോൾ, ഇതെല്ലാം മാറും; അപ്പോൾ, ആഫീസ്മേഖലകളിലിരിക്കുന്ന ഓരോ ഉദ്യോഗസ്ഥനിലും അയാൾ കൈകാര്യം ചെയ്യുന്ന ഓരോ ഫയലിലും കൂടി പ്രകടിതമാവുന്ന അടുത്തും അകലെയുമുള്ള ആളുകളുടെ മാനുഷികാവശ്യങ്ങൾ, സഹാനുഭൂതിപൂർണ്ണമായ പ്രതികരണമുണ്ടാക്കും.

ഇന്നത്തെ സായാഹ്നത്തിൽ, ബാങ്കിങ്ങുമായി ബന്ധപ്പെട്ട നിർവ്വഹണപ്രക്രിയകളിൽ മാനുഷികമൂല്യങ്ങൾ എന്നതാണ് ആലോചനാവിഷയം. ദേശീയവികസനത്തിൻെറ സുപ്രധാന ഉപകരണങ്ങളിലൊന്നാണ് ബാങ്കിങ്ങ്. ശതാബ്ദങ്ങളായി മ്ലാനവും നിശ്ചലവു

മായ ജീവിതം നയിച്ചുവന്ന ജനലക്ഷങ്ങൾ, ആധുനികയുഗത്തിൻെറ സാമ്പത്തികവും സാമൂഹികവുമായ സാദ്ധ്യതകളാൽ ഉത്തേജിതനാവുകയും, നല്ല ജീവിതത്തിനുള്ള ആഗ്രഹങ്ങളും ആവേശങ്ങളും അവരുടെ ഹൃദയങ്ങളെ ചലിപ്പിച്ചുതുടങ്ങുകയും ചെയ്യുമ്പോൾ, പണവും മൂലധനവും അത്യന്തം ആവശ്യമാണെന്നു് അവർ കണ്ടുപിടിക്കുന്നു; ബാങ്കുകൾ ഈ ആവശ്യത്തെ നിറവേററുകയും വികസനപ്രവത്തനങ്ങളെ ചലിപ്പിച്ചു തുടങ്ങുകയും ചെയ്യുന്നു. പണ്ടുകാലങ്ങളിൽ പണവ്യാപാരി എല്ലായിടത്തുമുണ്ടായിരുന്നു; അമിതമായ പലിശയായിരുന്നു അയാളുടെ ലക്ഷ്യം എന്നിരുന്നാലും—ഇതു് പല കുടുംബങ്ങളുടെയും തകച്ചയിലേയ്ക്കു് വഴിവെച്ചിട്ടുണ്ടു്—അതും ഒരു തരം സാമൂഹ്യസേവനമായിരുന്നു. പക്ഷെ ഉയന്ന പലിശയ്ക്കുള്ളതും, അന്നത്തെ നിശ്ചലമായ സാമൂഹിക—സാമ്പത്തികവ്യവസ്ഥയ്ക്കും യോജിച്ചതും മാത്രം. അതു് സാമ്പത്തികവളച്ചയെ ഉന്നം വെച്ചുകൊണ്ടുള്ളതായിരുന്നില്ല; നിലവിലുള്ള ദാരിദ്ര്യത്തേയും ധനത്തേയും ആളുകളുടെ ഇടയിൽ ഉറപ്പിച്ചു പ്രതിഷ്ഠിക്കുക മാത്രമായിരുന്നു അതിൻെറ ഫലം: ഈ പരിതസ്ഥിതിയിലാണു് ആധുനികബാങ്കിങ്ങ് വ്യവസ്ഥ രൂപം കൊണ്ടതു്. അതിൻെറ ആദ്യഘട്ടങ്ങളിൽ പണവ്യാപാരികളായി മാറിയ വ്യാപാരികളും വ്യവസായികളുമായിരുന്നു ബാങ്കുകൾ സ്ഥാപിച്ചതു്. തങ്ങളുടെയും സ്നേഹിതന്മാരുടെയും വ്യാപാരങ്ങൾക്കു് വേണ്ട പണമുണ്ടാക്കാനുള്ള ശ്രമമായിരുന്നു ഇവരുടേതു്. ഇത്തരം ബാങ്കിൻെറ വ്യാപ്തി പരിമിതമായിരുന്നു; ദേശീയമായൊരു പങ്കു് വഹിക്കുവാൻ അതിനു് കെല്പില്ലായിരുന്നു. രാഷ്ട്രീയസ്വാതന്ത്ര്യം കൈവരികയും, സാമൂഹിക-സാമ്പത്തികവികസനപ്രവത്തനങ്ങൾ ദേശവ്യാപകമായി ആരംഭിക്കയും ചെയ്തപ്പോൾ, ഈ ചുരുങ്ങിയ പ്രവത്തനങ്ങൾ വിപുലമായിത്തുടങ്ങി. ഇതു് ദേശസാല്കരണത്തിലേയ്ക്കും, ആദ്യം പട്ടണപ്രദേശങ്ങളിലും പിന്നീടു് ഗ്രാമപ്രദേശങ്ങളിലും ബാങ്കിങ്ങ് പ്രവത്തനങ്ങൾ വികസിക്കുന്നതിലേയ്ക്കും നയിച്ചു; ഒരു നിശ്ചിതജനസംഖ്യയ്ക്കു് ഒരു ബാങ്കു് എന്ന ദേശീയലക്ഷ്യത്തിൽ എത്തുന്നതുവരെ, ഇതു് വദ്ധിച്ച വേഗതയിൽ നീങ്ങുന്നതാണു്.

രാജ്യത്തിലെ എല്ലാ മുക്കിലും മൂലയിലും ബാങ്കിങ്ങ് വളന്നു് വികസിക്കുന്നതു് — ഈ വികസനം ദേശീയലക്ഷ്യമെത്തുന്നതുവരെ തുടരുകയും ചെയ്യും—, നമ്മുടെ രാജ്യത്തിൽ നടക്കുന്ന എല്ലാ വികസനത്തേയുംപോലെ എണ്ണത്തിലുള്ള വലുപ്പം നേടലാണു്; ഇതിനു് സമാനമായൊരു വളച്ച ആവശ്യമാണു് — ഗുണത്തിലുള്ള വളച്ച. സ്വാതന്ത്ര്യലബ്ധിക്കു്ശേഷം, നമ്മുടെ കേന്ദ്രസംസ്ഥാനഉദ്യോഗസ്ഥവൃന്ദത്തിലും ബാങ്കിങ്ങ്, സ്റ്റേററ് ട്രേഡിങ്ങ് കോർപറേഷൻ, എൽ. ഐ. സി. മുതലായ ജനോപകാരസ്ഥാപനങ്ങളിലും ഉണ്ടായിട്ടുള്ള

സംഖ്യാവർദ്ധനവു്, നമ്മുടെ ജനസംഖ്യയിലെന്നപോലെ, ബൃഹത്തായിരുന്നിട്ടുണ്ടു്. പടർന്നു പന്തലിച്ചിട്ടുള്ള നമ്മുടെ സ്ഥാപനങ്ങൾക്കു് ഇന്നു് അടിയന്തിരമായി വേണ്ടതു് മൂല്യവർദ്ധനയാണു്. ഇതിനു് അവയുടെ പ്രവർത്തനങ്ങളിൽ മാനുഷികമൂല്യങ്ങൾ ചെലുത്തേണ്ടതായുണ്ടു്; ഈ മൂല്യങ്ങൾ കെട്ടിടങ്ങളിൽനിന്നും സാധനസാമഗ്രികളിൽനിന്നും നിയമങ്ങളിൽനിന്നും ചട്ടങ്ങളിൽനിന്നും, അഥവാ സംഘടനകളിൽനിന്നും നടപടിക്രമങ്ങളിൽനിന്നും അല്ല ഉണ്ടാവുന്നതു്; വ്യക്തിചൈതന്യത്തിൻെറ ആഴങ്ങളിൽനിന്നു് അവ വികസിച്ചുവരുകയാണു്; യുക്തമായൊരു ജീവിതവീക്ഷണത്തിൻെറ നിയന്ത്രണത്തിൽ അവ പ്രകടിതമാവുന്നു; പക്ഷെ ഇതു് തെററായ ഒന്നായാൽ, അവ ഞെരുക്കപ്പെടുകയും നിസ്തേജമാവുകയും ചെയ്യുന്നു. മൂല്യങ്ങൾ യാന്ത്രികവസ്തുക്കളല്ലെന്നു്, അനീശ്വരചിന്തകനായ ബർട്രണ്ടു് റസ്സൽ പറയുന്നു: (ഇംപാക്ടു് ഓഫു് സയൻസ് ഓൺ സൊസൈററി, ഭാഗം 77):

'ചെകുത്താൻെറ ആധുനികരൂപമാണു് യന്ത്രം, അതിൻെറ പൂജ ആധുനിക പൈശാചികത്വവും. വേറെ എന്തെല്ലാംതന്നെ യാന്ത്രികമായിരുന്നാലും മൂല്യങ്ങൾ അതല്ല; ഒരു രാഷ്ട്രീയചിന്തകനും ഇതു് വിസ്മരിക്കരുതു്.'

വേദാന്തത്തിൽ പ്രകടിതമായിട്ടുള്ള ഭാരതീയവിജ്ഞാനം പറയുന്നതു്, മനുഷ്യൻെറ എല്ലാ ഔന്നത്യങ്ങളുടേയും ആഴങ്ങളുടേയും തത്ത്വജ്ഞാനത്തിൻെറ ഭാഗത്തിൽനിന്നു് വരുന്നതാണു് മൂല്യങ്ങളുടെ തത്ത്വജ്ഞാനം എന്നാണു്; മനുഷ്യൻ, പ്രകൃതിയും സമൂഹവുമായ ആഘാതപ്രത്യാഘാതങ്ങളിൽക്കൂടെ, തൻെറ അന്തരംഗത്തിൽ, മൂല്യങ്ങളെ സൃഷ്ടിക്കുന്നു. പ്രകൃതിയെ അവൻ കൈകാര്യം ചെയ്യുന്നു; പക്ഷെ സമൂഹത്തിലെ മററു മനുഷ്യരെ അവൻ കൈകാര്യം ചെയ്യുകയോ അവരിൽ പ്രവേശിക്കയോ അല്ല ചെയ്യുന്നതു്; അവർ അവനെ കൈകാര്യം ചെയ്യുകയും അവനിൽ പ്രവേശിക്കയും ചെയ്യുന്നു. ഇതു ചെയ്യുമ്പോളാണു്, അവൻ മൂല്യങ്ങളുടെ കേന്ദ്രമാവുന്നതും സഫലീകരണം അനുഭവിക്കുകയും ചെയ്യുന്നതു്. അങ്ങനെ, മൂല്യങ്ങൾ വ്യക്തമായും പരിണാമപ്രക്രിയയുടെ മനുഷ്യഘട്ടത്തിലെ ഉല്പന്നങ്ങളാണു്; മനുഷ്യൻെറ ആന്തരികാത്മാവിൽനിന്നു് ഉണ്ടാവുന്നതാകയാൽ അവ ആത്മീയവുമാണു്.

## 9 പുരുഷാർത്ഥമെന്ന ഹിന്ദുസങ്കല്പത്തിൻെറ വെളിച്ചത്തിൽ മാനുഷികമൂല്യങ്ങൾ

മനുഷ്യൻെറ അവഗണനയിലേയ്ക്കു് നയിച്ച തെററായ ജീവിതവീക്ഷണമാണു്, ഭാരതത്തിൻെറ ശതാബ്ദദീർഘമായ അധഃപതനത്തിൽ കലാശിച്ചതു്; നേരത്തെ ഉദ്ധരിച്ച ഖണ്ഡികകളിൽ ഇതിനെ

വിവേകാനന്ദൻ തുറന്നു കാട്ടീട്ടുണ്ട്. ഇവയിൽത്തന്നെ, അദ്ദേഹം ശരിയായ ഒരു ജീവിതവീക്ഷണം നമുക്കു് തന്നിട്ടുണ്ട്; നമ്മെ ഉദ്ധരിക്കുവാനും, സന്തോഷത്തിന്റേയും ക്ഷേമത്തിന്റേയും മാർഗ്ഗത്തിലേയ്ക്കു് നയിക്കുവാനും ഇതിനു കഴിയും. നമ്മുടെ അടിസ്ഥാനപരമായ ഐക്യത്തേയും അതിൽനിന്നു് വരുന്ന സ്നേഹവും അർപ്പണവും സേവനവും ഉൾക്കൊള്ളുന്ന അദ്വൈതവീക്ഷണത്തേയുമാണിതു് പ്രകാശിപ്പിയ്ക്കുന്നതു്. അദ്വൈതവേദാന്തം സുനിശ്ചിതമായൊരു ജീവിതവീക്ഷണം നല്കി നമ്മെ ആവേശം കൊള്ളിക്കുകയും, ഉത്സാഹത്തോടുകൂടി ജീവിക്കാനും പ്രവർത്തിക്കാനും ആഹ്വാനം ചെയ്യുകയും, നമ്മുടെ ഇടുങ്ങിയ സ്വാർത്ഥത്തെ പ്രബുദ്ധമാക്കാൻ സഹായിക്കുകയും ചെയ്യുന്നു. ഭാരതീയവും വൈദേശികവുമായ പല ആദർശസംഹിതകളേയും പോലെ, ഭൗതികമോ ഐന്ദ്രിയമോ ആയ മൂല്യങ്ങൾക്കു് വേണ്ടി യത്നിക്കുന്നതു് തെററാണെന്നു് വേദാന്തം കരുതുന്നില്ല.

നാലു് പുരുഷാർത്ഥങ്ങൾ എന്ന വ്യാപ്തമായ ഹിന്ദുസങ്കല്പത്തിന്റെ വെളിച്ചത്തിൽ, മാനുഷികമൂല്യങ്ങളെ ചച്ച് ചെയ്യുന്നതു് വിജ്ഞാനപ്രദമായിരിക്കും. ധർമ്മം, അർത്ഥം, കാമം, മോക്ഷം, ഇവയാണു് പുരുഷാർത്ഥങ്ങൾ, അതായതു് മനുഷ്യൻ അന്വേഷിച്ചു കൊണ്ടിരിക്കുന്ന മൂല്യങ്ങൾ.. മൂല്യങ്ങളുടെ ശ്രേണിയിൽ, മനുഷ്യന്റെ എല്ലാ ആഗ്രഹങ്ങൾക്കും ചോദനകൾക്കും – ഭൗതികവും ഐന്ദ്രിയവുമായവ മുതൽ ധാർമ്മികവും, സൌന്ദര്യാസ്വാദനപരവും അതീന്ദ്രിയവുമായതുവരെ, വേദാന്തം മാന്യമായ സ്ഥാനം അനുവദിച്ചു കൊടുത്തിട്ടുണ്ട്. കാമം എന്ന സങ്കല്പം ഐന്ദ്രിയതലത്തിലുള്ള എല്ലാ മാനുഷികാഗ്രഹങ്ങളേയും സംതൃപ്തിയേയും ഉൾക്കൊള്ളുന്നു. ആദ്യത്തെ പുരുഷാർത്ഥം ഇതാണു്. രണ്ടാമത്തേതായ അർത്ഥം, – അതായതു്, ധനം – കാമസംതൃപ്തിക്കു് വേണ്ട ഉപകരണമാണു്. മൂന്നാമത്തേതായ ധർമ്മം – സദാചാരബോധം – ആദ്യത്തേയും രണ്ടാമത്തേയും പുരുഷാർത്ഥങ്ങൾക്കു് വേണ്ടിയുള്ള ശ്രമങ്ങളെ നിയന്ത്രിക്കുന്നു. അപ്പോൾ മാത്രമേ സമൂഹത്തിൽ എല്ലാവക്കുംതന്നെ അവ ലഭ്യമാവുകയുള്ളു. നിർവ്വഹണത്തിലും ഭരണത്തിലുമുള്ള ധർമ്മമെന്ന മാനുഷികമൂല്യങ്ങൾ ഈ മൂന്നാമത്തെ പുരുഷാർത്ഥത്തിൽനിന്നു് പുറപ്പെടുന്നതാണു്. 'മനുഷ്യാനുഭവങ്ങളുടെ നിലയിൽ ഇതിനു് മൂന്നാം സ്ഥാനമാണു് കൊടുത്തിട്ടുള്ളതെങ്കിലും, അതിന്റെ പ്രാധാന്യത്തെ കണക്കിലെടുത്തു്, എല്ലായ്പ്പോഴും ഇതിനെ ആദ്യമായി പറയുകയാണു് പതിവു്, മനുഷ്യന്റെ ആന്തരികമായ, ആത്മീയമായ വളച്ച്യുടെ, വ്യക്തിത്വത്തിന്റെ സ്വാതന്ത്ര്യത്തിൽനിന്നു് വ്യക്തിവൈശിഷ്ട്യത്തിന്റെ സ്വാതന്ത്ര്യത്തിലേയ്ക്കും, ഉത്തരവാദിത്വത്തിലേയ്ക്കും ഉള്ള വളച്ച്യുടെ ഉൽപ്പന്നമാണു് ഇതു്; ആദ്യത്തേതു് വ്യക്തിത്വമാണു്, രണ്ടാമത്തേതു് വികസിതവ്യക്തിത്വവും.

ഈ ആശയങ്ങളെ ബ്രിട്ടീഷ്ജീവശാസ്ത്രജ്ഞനും മനുഷ്യസ്നേഹിയുമായ സേർ ജൂലിയൻ ഹക്സിലി ഇങ്ങനെ നിർവ്വചിച്ചിട്ടുണ്ട്. (ഷാർഡേയുടെ ഫിനോമിനൺ ഓഫ് മാൻ എന്ന ഗ്രന്ഥത്തിനുള്ള മുഖവുര)

'തങ്ങളുടെ ജൈവികസ്വത്വത്തെ ബോധപൂർവ്വമായ സാമൂഹികപങ്കാളിത്തത്തിൽക്കൂടി തരണം ചെയ്യുന്നവരാണ് വികസിത വ്യക്തികൾ.'

ഈ വികസനം ആത്മീയമാണ്, തന്റെ ജൈവവൃത്തത്തിന്റെ പരിമിതികളിൽ ജീവിക്കുന്ന ഒരു സാധാരണ ഗൃഹസ്ഥനെ ഒരു പ്രബുദ്ധപൌരനാക്കുന്നത് ഇതാണ് ഇങ്ങനെയുള്ളൊരു പൌരന്റെ താല്പര്യങ്ങളും സഹാനുഭൂതിയും രാഷ്ട്രവ്യാപകവും അന്താരാഷ്ട്രവുമായിത്തീരുന്ന വികസിതവ്യക്തിത്വം ഇതാണ്. ആത്മീയവികാസത്തിൽ രണ്ടാമത്തെ ഘട്ടമാണിതു് – ആദ്യത്തേതു് സ്വത്വബോധമാണ്, ഇതു് ജനാധിപത്യത്തിലെ പൌരത്വബോധത്തിലേയ്ക്കു് നയിക്കുന്നു.

വികസിതവ്യക്തിയായൊരു മനുഷ്യനിൽ, മാനുഷികമൂല്യങ്ങൾ സ്വയം പ്രകാശിക്കുന്നു. പക്ഷെ ഒരു വെറും വ്യക്തിയിൽ ഇവ കൃത്രിമമായും ബുദ്ധിമുട്ടിയുമേ കാണുകയുള്ളു. ഒരു പ്രബുദ്ധപൌരൻ, ബാങ്കുകളേയോ ഗവൺമെൻറാപ്പീസുകളേയോ പോലുള്ള ജനസേവന സ്ഥാപനങ്ങളിലെ ഒരുദ്യോഗസ്ഥനാവുമ്പോൾ, മനുഷ്യഗുണങ്ങൾ പ്രകടിതമാവുകയും, ഈ സ്ഥാപനങ്ങളിലെ ജോലി മൂല്യപരമായി മെച്ചപ്പെടുകയും ചെയ്യും. തന്നെ ഒരു വെറും ജോലിക്കാരനായല്ല ഇങ്ങനെയുള്ളൊരാൾ കാണുക; നേരെ മറിച്ച്, രാഷ്ട്രത്തിനു വേണ്ടി ഒരു നിശ്ചിത ജോലി ചെയ്യുവാൻ നിയുക്തനായൊരു സ്വതന്ത്രപൌരനായിട്ടാണ്. വെറുമൊരു ജോലിയെ ഒരു ദൌത്യമായിട്ട്, ദേശീയ പ്രതിബദ്ധതയായിട്ട് മാററുന്നതു് ഇതാണ്. ശമ്പളത്തിനുള്ള പണിക്കാരൻ എന്ന നിലയിൽനിന്നു്, മനുഷ്യസേവനത്തിനുള്ള ഒരുപകരണമെന്ന നിലയ്ക്കു് അയാളുടെ അന്തസ്സിനെ ഉയർത്തുന്നതു് ഇതാണ്. ഒരു ഗുമസ്തന്റെ മനോഭാവത്തോടു കൂടി ആ പണി ചെയ്യുന്നതു് അയാളേയും ആ പണിയേയും ക്ഷുദ്രമാക്കുന്നു. പക്ഷെ അതേ ജോലി ഒരു പൌരന്റെ മനോഭാവത്തോടു കൂടി ചെയ്താൽ, ജോലിയും ജോലിക്കാരനും ധാർമ്മികമായി ഉയരുന്നു. ഗീതയിൽ പഠിപ്പിച്ചിട്ടുള്ള കർമ്മയോഗം ഇതാണ്. ബ്രിട്ടീഷ് ചിന്തകനായ ബർണാഡ്ഷായുടെ പലപ്പോഴും ഉദ്ധരിക്കപ്പെടാറുള്ള ഒരു വാചകത്തിൽ ഇതിന്റെ പ്രതിദ്ധ്വനിയുണ്ട്. 'ജീവിതത്തിലെ യഥാർത്ഥമായ സുഖം ഇതാണ്. ഗംഭീരമായതെന്നു് നിങ്ങൾ വിശ്വസിക്കുന്ന ഒരു ഉത്തമ കാര്യത്തിനു വേണ്ടി ഉപയോഗിക്കപ്പെടുക; ലോകം നിങ്ങളുടെ സുഖ

ത്തിനായി വേണ്ടതു ചെയ്യുന്നില്ലെന്ന് സദാ ആവലാതിപ്പെട്ടുകൊണ്ട് ജീവിക്കുന്ന, പീഡനങ്ങളുടേയും ആവലാതികളുടേയും ഒരു മൺകട്ടയായിരിക്കുന്നതിനു പകരം, പ്രകൃതിയുടെ ഒരു പ്രചണ്ഡശക്തിയാവുക !'

ഇങ്ങനെ ജീവിതവീക്ഷണത്തിലുള്ളൊരു പരിവൎത്തനം, പ്രബുദ്ധപൌരത്വത്തിന്റെ ബോധം, ഇപ്പോൾ നാമമാത്രമായി പൌരന്മാരായിരിക്കുന്ന നമ്മുടെ ജനങ്ങളിലും, ഗവൎമ്മണ്ട്, ബാങ്കുകൾ, മററു പൊതുസ്ഥാപനങ്ങൾ ഇവകളിലെ ലക്ഷക്കണക്കായ ഉദ്യോഗസ്ഥന്മാരിലും ശക്തമായി പ്രവൎത്തിച്ചുതുടങ്ങേണ്ടതുണ്ട്. മൂന്നാമത്തെ പുരുഷാൎത്ഥമായ ധൎമ്മത്തിന്റെ പ്രാധാന്യം ഇതാണ്, ഈ സന്ദൎഭത്തിൽ, ഇതു വല്ല സിദ്ധാന്തമോ, വിശ്വാസമോ, മതാചാരമോ ഒന്നുമല്ല; തൻകാൎയ്യം മാത്രം നോക്കി ജീവിക്കുന്ന ഒരു വ്യക്തി, എല്ലാവരുടേയും സുഖക്ഷേമങ്ങൾ കൈവരുത്തുവാനുള്ള ശ്രമത്തിൽക്കൂടെ തന്റെ കാൎയ്യവും നോക്കുന്ന ഒരാളായി വളരുന്നതിനെയാണ് ധൎമ്മമെന്ന പദം ഇവിടെ സൂചിപ്പിക്കുന്നതു്.

ജൈവികഘടകങ്ങളുടെ പരിമിതികൾക്കുള്ളിൽ ജീവിക്കുന്ന ഗൃഹസ്ഥൻ, ആത്മീയമായി വികസിച്ച്, പൌരനാവുന്നതു് ഇവിടെ കാണാം. ഈ വികസനം നമുക്കിന്നു വിപുലമായ തോതിൽ ആവശ്യമുണ്ട്, എന്തു കൊണ്ടെന്നാൽ, വളരെ ശതാബ്ദങ്ങളായി, നാം, നല്ല ഗൃഹസ്ഥന്മാരും ചീത്ത പൌരന്മാരുമായി അധഃപതിച്ചു കിടക്കയായിരുന്നു. തന്റെ സാമൂഹ്യഉത്തരവാദത്തെപ്പററി ബോധമുള്ള, ഇതിനെ വേണ്ടും വിധം നിൎവ്വഹിക്കുന്ന, പൌരനെ, ഹിന്ദുപാരമ്പൎയ്യം അത്യധികം ശ്ലാഘിക്കുന്നുണ്ട്. മനുസ്മൃതിയുടെ ദീപ്തമായ വാക്കുകളിൽ. (3-77-78)

യഥാ വായും സമാശ്രിത്യ സൎവ്വേ ജീവന്തി ജന്തവഃ
തഥാ ഗൃഹസ്ഥമാശ്രിത്യ വൎത്തന്തേ സൎവ്വ ആശ്രമാഃ.

സൎവ്വപ്രാണികളും പ്രാണവായുവിനെ ആശ്രയിച്ചു ജീവിക്കുന്നതുപോലെ സൎവ്വാശ്രമികളും ഗൃഹസ്ഥനെ ആശ്രയിച്ചു ജീവിക്കുന്നു.

യസ്മാത് ത്രയോƒപ്യാശ്രമിണോ ജ്ഞാനേനാന്നേന ചാന്വഹം
ഗൃഹസ്ഥേനൈവ ധാൎയ്യന്തേ തസ്മാജ്ജ്യേഷ്ഠാശ്രമോ ഗൃഹീ.

ബ്രഹ്മചാരിയും വാനപ്രസ്ഥനും സന്ന്യാസിയും വേദവ്യാഖ്യാനംകൊണ്ടും അന്നദാനംകൊണ്ടും നിത്യവും ഗൃഹസ്ഥനാൽ മാത്രമാണ് രക്ഷിക്കപ്പെടുന്നതു് എന്നതിനാൽ ഗൃഹസ്ഥൻ ശ്രേഷ്ഠമായ ആശ്രമത്തോടുകൂടിയവനത്രെ.

ധർമ്മം, അർത്ഥം, കാമം എന്നീ ത്രിവർഗ്ഗങ്ങളെ വേദാന്തം പരിഗണിക്കുന്നതു് ഒരുമിച്ചു് നില്ക്കുന്നതായും സർവ്വരുടെയും ക്ഷേമത്തെ ഉറപ്പിക്കുന്നതായിട്ടുമാണു്. ഇവ ഒന്നിച്ചു പ്രവർത്തിക്കുന്ന ഏതു സമൂഹത്തിലും ഭൗതികശ്രേയസ്സും, സാംസ്കാരികോന്നതിയും ജനാവലിയുടെ പൊതുവെയുള്ള ക്ഷേമവും ലഭ്യമാകും.

പൂർണ്ണമായ ആത്മീയസ്വാതന്ത്ര്യം എന്നർത്ഥം വരുന്ന മോക്ഷമെന്ന പദത്താലാണു് നാലാമത്തെ പുരുഷാർത്ഥത്തെ വേദാന്തം അഭിധാനം ചെയ്തിട്ടുള്ളതു്; ഇതു് അതീന്ദ്രിയവും സാമൂഹ്യബാഹ്യവുമായ അനുഭവമാണു്; പക്ഷെ പ്രകൃത്യതീതമല്ല. ക്രിസ്തുമതത്തിലും സെമററിക്കു് മതങ്ങളിലുമുള്ളപോലെ – ഇവയെല്ലാം പ്രകൃത്യതീതമായതിൽ വിശ്വസിച്ചു് ഭൗതികശാസ്ത്രവുമായി സംഘട്ടനത്തിലെത്തിയിരിക്കുന്നവയാണു്– വേദാന്തത്തിൽ ഇത്തരമൊരു സങ്കല്പമില്ല. ഒരേ സത്യത്തിന്റെ ഇരുവശങ്ങളേയും ഉൾക്കൊള്ളുവാനുള്ള വ്യാപ്തിയുള്ളതാണു് ഭൗതികം അഥവാ അപരാശക്തി, ആത്മീയം അഥവാ പരാശക്തി. മനുഷ്യൻ സമൂഹത്തിന്റെ ബഹളത്തിൽനിന്നുയർന്നു് സന്തുഷ്ടമായ ഏകാന്തതയിൽ വർത്തിക്കുന്ന അവസ്ഥയാണിതു്. ഡോക്ടർ രാധാകൃഷ്ണൻ പറയുന്നു, ജീവിതയാത്രയുടെ അവസാനഘട്ടങ്ങളിൽ, മനുഷ്യൻ ഒററവരിയായിട്ടാണു് നടക്കുന്നതു്.' എവറസ്റ്റു് കൊടുമുടി കയറുമ്പോൾ, അടിവാരസങ്കേതത്തിൽ ധാരാളം ആളുകളുണ്ടായിരിക്കും; ഇവരുടെ എണ്ണം ക്രമേണ ചുരുങ്ങി, അഗ്രമെത്തുമ്പോൾ ഒററവരിയായിട്ടാണു് നടക്കേണ്ടിവരിക; ധ്യാനത്തിൽക്കൂടിയാണു് സാമൂഹികമായ ഈ ഏകത അനുഭവപ്പെടുക.

സാമൂഹ്യബാഹ്യമാണെങ്കിലും മോക്ഷത്തിന്റെ ഈ സങ്കല്പം സമൂഹത്തിൽ ഗംഭീരമായൊരു അദൃശ്യആഘാതമുണ്ടാക്കുന്നുണ്ടു് – രാഷ്ട്രത്തിനുള്ളിലെ പൌരത്വത്തിൽക്കൂടിയായാലും ശരി, അതു് വളർന്നു് അന്താരാഷ്ട്രീയതലങ്ങളെ ആവരണം ചെയ്താലും ശരി. എന്തുകൊണ്ടെന്നാൽ ധർമ്മമെന്നതു്, ഈ മോക്ഷത്തിന്റെ ആദർശം സമൂഹത്തിന്റെ പശ്ചാത്തലത്തിൽ പ്രകടിതമാവുന്നതാണു്. മനുഷ്യവർഗ്ഗത്തെ ഒന്നായിക്കണ്ടുകൊണ്ടാണു് വേദാന്തം, പുരുഷാർത്ഥങ്ങളെന്ന ആശയം ഉന്നയിച്ചതു്; ഒരു രാജ്യത്തേയോ ജാതിയേയോ മതത്തെയോ കണ്ടുകൊണ്ടല്ല. ധർമ്മത്തിന്റെ നിയന്ത്രണത്തിലുള്ള അർത്ഥകാമങ്ങൾ ശ്രേയസ്കരമാണു്; ആ നിയന്ത്രണമില്ലെങ്കിൽ, അവ ആരോഗ്യകരമല്ല. ഗീതയിൽ ഈ വിധത്തിലുള്ള കർമ്മത്തെ ശ്രീകൃഷ്ണൻ ശ്ലാഘിക്കുന്നുണ്ടു്: (7.11)

ധർമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതർഷഭ.

ഭരതർഷഭ ധർമ്മത്തിനുവിരുദ്ധമല്ലാത്ത എല്ലാ ജീവികളിലുമുള്ള കാമ മാണ് ഞാൻ.

കർമ്മത്തിലും അർത്ഥത്തിലും മനംമടുത്ത് അവയെ തരണംചെയ്ത് ധർമ്മത്തിലേയ്ക്കും മോക്ഷത്തിലേയ്ക്കും പ്രവേശിക്കുക എന്നത് മനുഷ്യന് മാത്രമുള്ള ഒരതുല്യഗുണമാണ്; ആ പുരോഗമനമില്ലെങ്കിൽ, മനുഷ്യ ജീവിതം മുരടിക്കുകയും കർമ്മാർത്ഥങ്ങൾക്കായുള്ള ഉദ്യമം വ്യക്തിക്കും സമൂഹത്തിനും അനാരോഗ്യകരമാവുകയും ചെയ്യും. ധർമ്മവും മോക്ഷ വുമാണ് മനുഷ്യജീവിതത്തെ മൃഗങ്ങളുടേതിൽനിന്ന് ഉയർത്തുന്നത്– ധർമ്മേണ ഹീനാഃ പശുഭിഃ സമാനാഃ–ധർമ്മമില്ലെങ്കിൽ മനുഷ്യൻ മൃഗ തുല്യനാണ് എന്നാണ് ഹിന്ദുചിന്തയിലെ ഒരാപ്തവാക്യം. കഴിഞ്ഞ ശതാബ്ദത്തിലെ ഭൗതികവാദിയായ ഇംഗ്ലീഷ്തത്ത്വചിന്തകനായ ജോൺ സ്റ്റുവർട്ട്മില്ലിൻെറ വാക്കുകൾ ലോകമാന്യതിലകൻ തൻെറ ഗീതാരഹസ്യത്തിൽ ഉദ്ധരിക്കുന്നുണ്ട് (യൂട്ടിലിട്ടേരിയാനിസം ഭാഗം 14)

'സംതൃപ്തനായൊരു സൂകരത്തേക്കാൾ അസംതൃപ്തനായൊരു മനു ഷ്യനായിരിക്കുകയാണ് നല്ലത്; സംതൃപ്തനായൊരു വിഡ്ഢിയേക്കാൾ അസംതൃപ്തനായൊരു സോക്രട്ടീസാവുന്നതും. സൂകരത്തിൻെറയും വിഡ്ഢിയുടെയും അഭിപ്രായം വേറെ വിധത്തിലാണെങ്കിൽ, കാരണം അവക്ക് അവരുടെ ഭാഗം മാത്രമേ അറിയുള്ളു എന്നതാണ്.'

ഹിന്ദുപാരമ്പര്യം പ്രഖ്യാപിക്കുന്നു. (മനുസ്മൃതി 4.176)

പരിത്യജേദർത്ഥകാമൌ യൌ സ്യാതാം ധർമ്മവർജ്ജിതൌ
ധർമ്മം ചാപ്യസുഖോദർകം ലോകവിക്രുഷ്ടമേവ ച.

ധർമ്മത്തിനു നിരക്കാത്ത അർത്ഥകാമങ്ങളെ വെടിയണം. പിൽക്കാ ലത്ത് അസുഖത്തെ ഉളവാക്കുന്ന ധർമ്മത്തെ അനുസരിക്കരുത്. ജന ങ്ങൾ നിന്ദിക്കുന്ന ധർമ്മത്തേയും ആചരിക്കരുത്.

ശരിയായ മാർഗ്ഗത്തിലും സത്യസന്ധമായ അദ്ധ്വാനത്തിലുംകൂടി ധനമാർജ്ജിക്കുന്നത് ധർമ്മപരമാണ്; പക്ഷെ കളവിലേയ്ക്കും അന്യായ ത്തിലേയ്ക്കും നയിക്കുന്ന ആർത്തി ധർമ്മവിരുദ്ധമാണ്; അതുകൊണ്ടു തന്നെ അത് സാമൂഹികക്ഷേമത്തിന്നും അവനവൻെറ തന്നെ ആത്മീയ വളർച്ചക്കും വിഘാതമാണ്. ശക്തനായ ആളേയും ദുർബ്ബലനായ ആളേയും സമൂഹത്തിൽ തുല്യരാക്കുന്നത് ധർമ്മമാണ്; ധർമ്മത്തിൻെറ തടസ്ഥമി ല്ലെങ്കിൽ എല്ലാ കാമവും അർത്ഥവും ശക്തന്മാർ കൈക്കലാക്കും, ദുർബ്ബ ലക്ക് പ്രാഥമികാവശ്യങ്ങൾപോലും നിറവേററാൻ സാധിക്കാതെ വരും; നമ്മുടെ ജാതിവ്യവസ്ഥയിലെ സ്ഥിതി ഇതായിരുന്നു – ഉള്ള വർ ജീവിതത്തിലെ നല്ലതെല്ലാം തട്ടിയെടുത്തു; ഇല്ലാത്തവർ മൃഗതു

ല്യമായ ജീവിതത്തിലേയ്ക്കു് തള്ളപ്പെട്ടു. ഇന്നത്തെ നമ്മുടെ ജനാധിപത്യത്തിൽ നാം ഇതിനെ സമൂലം മാറേറണ്ടിയിരിക്കുന്നു; ഇതിനു് സാമൂഹ്യജീവിതത്തിൽ ധാർമ്മികമായ മൂല്യങ്ങളെ പ്രവേശിപ്പിക്കേണ്ടതാണു്.

## 10 സരസ്വതി, ലക്ഷ്മി എന്നീ ഹിന്ദുസങ്കല്പങ്ങൾ— അവയുടെ പ്രാധാന്യം

സരസ്വതി, ലക്ഷ്മി എന്നീ രണ്ടു പ്രധാന ഹിന്ദുസങ്കല്പങ്ങളുടെ പ്രാധാന്യവും അർത്ഥവും നമ്മുടെ നാട്ടുകാർ പുതിയതായി മനസ്സിലാക്കേണ്ടിയിരിക്കുന്നു എന്നു് ഈ സന്ദർഭത്തിൽ ഞാൻ പറയുവാനാഗ്രഹിക്കുകയാണു്. സരസ്വതി വിജ്ഞാനത്തിന്നായി നിലകൊള്ളുന്നു—മസ്തിഷ്കത്തിൽ കുത്തിക്കയററിയിട്ടുള്ള നിർജ്ജീവമായ അറിവല്ല; പ്രകൃതിയുടേയും മനുഷ്യൻേറയും യഥാർത്ഥസ്വഭാവത്തെപ്പററിയ അന്വേഷണത്തിൽനിന്നു് ലഭ്യമാകുന്ന അറിവു്. അതുപോലെതന്നെ, ലക്ഷ്മി എന്നാൽ വെറും ധനമല്ല, ഉല്പാദനക്ഷമമായ രംഗങ്ങളിൽ ഇറക്കിയിട്ടുള്ള ധനമാണതു്; കാര്യക്ഷമവും സഹകരണാത്മകവുമായ പ്രവൃത്തികളിൽ അറിവിനെ ഉപയോഗപ്പെടുത്തുന്നതിൽനിന്നു് കിട്ടുന്ന ധനവും സമൃദ്ധിയുമാണിതു്. സരസ്വതി, ഇന്നത്തെ ഭാഷയിൽ, ശുദ്ധശാസ്ത്രവും ലക്ഷ്മി, പ്രയുക്തശാസ്ത്രവുമാണു്. ലക്ഷ്മി സരസ്വതിയിൽനിന്നു രൂപംകൊള്ളുന്നു; ഒന്നുള്ളിടത്തു് മറേറതു ഉണ്ടായിരിക്കയില്ല എന്ന നമ്മുടെ സാംസ്കാരികാധഃപതനകാലത്തെ വിശ്വാസപ്രകാരമല്ല. ഇതേ കാലം നമ്മെ പഠിപ്പിച്ചതു്, ഈ ദേവതകളെ സന്തോഷിപ്പിക്കേണ്ടതു് അവരുടെ ചിത്രങ്ങളേയും ബിംബങ്ങളെയും, പൂജിച്ചിട്ടാണു്, ജ്ഞാനാർജ്ജനത്തിനുവേണ്ടിയുള്ള തപസ്സിനാലും, വയലുകളിലും വ്യവസായശാലകളിലും, ആഫീസുകളിലും കഠിനമായ അദ്ധ്വാനത്തിൻെറ തപസ്സിൽക്കൂടെയുമല്ല.

നമ്മുടെ രാഷ്ട്രം ഇന്നു് പഠിക്കേണ്ട പ്രധാനപാഠം ഇതാണു്; എന്നാൽ മാത്രമേ, അജ്ഞതയുടേയും ദാരിദ്ര്യത്തിൻേറയും പിശാചുക്കളെ വിജ്ഞാനത്തിൻെറയും സമ്പത്തിൻെറയും നാടെന്നു് പ്രസിദ്ധിയാർജ്ജിച്ചിരുന്ന നമ്മുടെ നാട്ടിൽനിന്നു് നിഷ്കാസനം ചെയ്യുവാൻ കഴിയുകയുള്ളു. ഈ രണ്ടു സഹോദരിമാരും പരസ്പരം സ്നേഹമുള്ളവരാണെന്നും, ശാസ്ത്രീയഗവേഷണത്തിൽക്കൂടെയും വിജ്ഞാനത്തെ ആർജ്ജിച്ചു് വിതരണം ചെയ്യുന്നതിൽക്കൂടെയും സരസ്വതിയെ ആദ്യമായി പൂജിക്കേണമെന്നും, ആ ജ്ഞാനത്തെ മനുഷ്യവികസനത്തിൻേറയും ക്ഷേമത്തിൻേറയും എല്ലാ മേഖലകളിലും പ്രാവർത്തികമാക്കിക്കൊണ്ടുള്ള ലക്ഷ്മീപൂജ പിന്നീടു് നടത്തണമെന്നും ആധുനിക പാശ്ചാത്യചരിത്രം നമ്മെ പഠിപ്പിക്കുന്നു. ഈ ഇരുദേവതമാരുടെയും

ശക്തികളെ ഇണക്കി ഉപയോഗിക്കുന്നതിനെപ്പററിയാണ് ഗീതയിലെ അവസാനത്തെ ശ്ലോകം വിവരിച്ചത്.

ജനലക്ഷങ്ങളുടെ ഇടയിൽ വിദ്യാഭ്യാസവും പ്രബുദ്ധതയും പ്രചരിപ്പിച്ചുകൊണ്ടുള്ള സരസ്വതീപൂജയിൽ നാം കൂടുതൽ ഉത്സാഹം കാണിക്കേണ്ടതുണ്ട്. നമ്മുടെ ബൃഹത്തായ ജനസംഖ്യ ഏഴാംക്ലാസ്സ് വരെയെങ്കിലും പഠിച്ചാൽ ലഭ്യമാവാനിടയുള്ള ഗംഭീരമായ മാനസികചൈതന്യത്തെപ്പററി ആലോചിച്ച് നോക്കുക; ഹയർസെക്കണ്ടറിവരെയെല്ലാവരും പഠിക്കുകയാണെങ്കിൽ കൂടുതൽ നന്നായി. വിദ്യാഭ്യാസം ഇങ്ങനെ പരന്നുകഴിഞ്ഞാൽ ഉല്പാദനപരവും മററുമായ സാമ്പത്തികപ്രവർത്തനങ്ങൾ അഭൂതപൂർവ്വമാംവണ്ണം വികസിക്കും; ഇതിൽനിന്ന് വമ്പിച്ച തൊഴിൽസാദ്ധ്യതകളും ബാങ്കുകളുടെ പ്രവർത്തനത്തിലുള്ള വർദ്ധനവും ഉണ്ടാവും. ബാങ്കിങ്ങിലും ഉല്പാദനത്തിലും വിപ്ലവമുണ്ടാകണമെങ്കിൽ,—ഇത് ലക്ഷ്മിയുടെ ലീലയാണ്—ആദ്യമായി വിദ്യാഭ്യാസത്തിലും ഗവേഷണത്തിലും വിപ്ലവമുണ്ടാവണം. —അതായത് സരസ്വതിയുടെ ലീല.

## 11 നിർവ്വഹണത്തിൻെറ ശാസ്ത്രവും കലയും

### അമേരിക്കയിലും ജപ്പാനിലും

യുദ്ധത്തിനു മുമ്പുള്ള വർഷങ്ങളിൽ പ്രധാനമായും ഇംഗ്ലണ്ടിൽനിന്നാണ് ഭാരതം ആധുനികനിർവ്വഹണതന്ത്രം പഠിച്ചത്. യുദ്ധാനന്തരം, ഈ കാര്യത്തിലും, വിജ്ഞാനത്തിലും സാങ്കേതികതയിലും മററു പല മേഖലകളിലും, ഭാരതം അമേരിക്കൻ ഐക്യനാടുകളിലേയ്ക്കു തിരിയുകയാണുണ്ടായത്. ഇപ്പോഴാണെങ്കിൽ, മററു പല രാജ്യങ്ങളിൽനിന്നും നാം ഇതെല്ലാം പഠിച്ചുതുടങ്ങിയിട്ടുണ്ട്. ആധുനിക വ്യവസായവത്കരണപ്രക്രിയകളിലേയ്ക്കു കൂടുതൽ ആഴത്തിൽ കടക്കുന്നതോടെ നിർവ്വഹണത്തിൻെറ പ്രാധാന്യം അധികരിച്ചു വരികയുമാണ്. ക്രമപ്രവൃദ്ധമായി വർദ്ധിച്ചുവരുന്ന നമ്മുടെ വികസനപരമായ മുതലിറക്കിനേയും, നമ്മുടെ ബൃഹത്തായ പ്രകൃതിവിഭവങ്ങളേയും, ഗവൺമെണ്ടിലും ഗവൺമെണ്ടിനു പുറത്തുള്ള വിവിധ സ്ഥാപനങ്ങളിലും ജോലിചെയ്യുന്ന ലക്ഷോപലക്ഷം സ്ത്രീപുരുഷന്മാരേയും സംഘടിപ്പിക്കുകയും നടത്തിക്കൊണ്ടുപോവുകയും ചെയ്യുന്നതിലുള്ള പ്രശ്നങ്ങളെ നാം നേരിട്ടുകൊണ്ടിരിക്കയാണ്. നമ്മുടെ വികസിച്ചു വരുന്ന വ്യവസായമേഖലയിൽ; കുടുംബപാരമ്പര്യത്തിനെ ആശ്രയിച്ചുള്ള നിർവ്വഹണത്തിന് യോഗ്യതയെ അടിസ്ഥാനപ്പെടുത്തിയുള്ള നിർവ്വഹണത്തിലേയ്ക്കു ത്വരിതമായൊരു പരിവർത്തനം നടക്കുന്നുണ്ട്; നിർവ്വഹണത്തിനുള്ള പരിശീലനത്തിൻെറ ആവശ്യം ഇതുകാരണം വർദ്ധിക്കുകയും, ഇതിനെ നേരിടാൻ നിർവ്വഹണപരിശീലനസ്ഥാപനങ്ങൾ കൂടുതലായി രാജ്യത്തെങ്ങും വന്നുകൊണ്ടിരിക്കയുമാണ്.

ഭാരതീയക്ക് അവരുടേതായ സമീപനത്തിൽ താല്പര്യം വർദ്ധിക്കുവാൻ കാരണമായിട്ടുണ്ട്. അമേരിക്കയുടെയും ജപ്പാന്റേയും പദ്ധതികളെ താരതമ്യപ്പെടുത്തി, ജപ്പാന്റേതിനെ കൂടുതൽ കാര്യക്ഷമമെന്ന് പ്രശംസിച്ചുകൊണ്ടുള്ള ധാരാളം പുസ്തകങ്ങൾ അമേരിക്കക്കാർ തന്നെ എഴുതി പ്രസിദ്ധീകരിക്കുന്നുണ്ട്. ഇവയിൽ ഒരു പുസ്തകത്തിലേയ്ക്ക് ഞാൻ നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കയാണ് —. റിച്ചാർഡ് ടാനർ പാസ്കലും അന്തോണി ജി. അത്തോസും കൂടി രചിച്ച 'ദി ആർട്ട് ഓഫ് ജാപ്പാനീസ് മാനേജ്മെൻറ്'; ഇതിന്റെ പുറം ചട്ടയിൽ വാഷിങ്ങ്ടൺ പോസ്റ്റിന്റെ ഈ കൊടുത്ത പരാമർശം കാണാം. 'ജപ്പാന്റെ വ്യവസായ വ്യവസ്ഥയിൽനിന്ന് പഠിക്കാനുള്ള ഏററവും പ്രധാനസംഗതി എങ്ങനെ കാര്യങ്ങൾ നടത്താം എന്നുള്ളതാണ് ! ഈ പുസ്തകത്തിനുള്ള മുഖവുരയിൽ, അറിയപ്പെട്ട ഒരു അമേരിക്കൻ കമ്പനിയുടെ മേലധികാരി, അമേരിക്കൻ സമ്പ്രദായത്തിന്റെ പോരായ്മകളെപ്പററിപ്പറയുന്നത് ഇങ്ങനെയാണ്:

'ഇത് പ്രധാനപ്പെട്ടൊരു ഗ്രന്ഥമാണ്; അതിന്റെ പ്രാധാന്യം അത് പ്രസിദ്ധീകരിച്ച സമയത്തിൽനിന്നും അതിലെ ഉള്ളടക്കത്തിൽനിന്നുമാണ് സിദ്ധമാവുന്നത്. നിർവ്വഹണപ്രക്രിയകളിലേയ്ക്ക് പുതിയ രീതിയിലുള്ള ഗവേഷണം നടത്തേണ്ടത് ആവശ്യമാക്കിത്തീർത്തിട്ടുള്ള ഒരു ഘട്ടത്തിന്റെ ആരംഭത്തിലാണ് നമ്മൾ. ബന്ധപ്പെട്ട മാസികകളും, പത്രങ്ങളും പബ്ലിക്ക് മാദ്ധ്യമങ്ങളും അമേരിക്കൻ വ്യാപാരവ്യവസായങ്ങളുടെ നിർവ്വഹണപരമായ ദൌർബ്ബല്യങ്ങളെപ്പററി ചർച്ച് ചെയ്യ തുടങ്ങിയിട്ടുണ്ട്. ഉയന്ന നിർവ്വഹണമേധാവികളും അവരെ പരിശീലിപ്പിക്കുന്ന സ്ഥാപനങ്ങളും, അവക്ക് നിർദ്ദേശം നല്കുന്ന ഉപദേഷ്ടാക്കളും, സങ്കല്പത്തിൽ ഇടുങ്ങിയതും, പ്രയോഗത്തിൽ ഹ്രസ്വവുമായ അതിന്റെ വിശകലനരീതികളെ സ്വീകരിച്ചിട്ടുള്ളതിൽ തെററു ചെയ്തിട്ടുണ്ടെന്ന ആരോപണം ഉയന്നിട്ടുണ്ട്.....

വിശകലനത്തിലും സാങ്കേതികപ്രക്രിയകളിലും അമിതമായ വിശ്വാസം അർപ്പിച്ചു എന്നതിനേക്കാളും, സ്ഥാപനങ്ങൾ ഉയന്ന രീതിയിൽ കാര്യങ്ങൾ നടത്തുകയും തളരാതെ നില്ക്കുകയും ചെയ്യുവാൻ സാദ്ധ്യമാക്കുന്ന രീതിയിൽ ഈ സാങ്കേതികപ്രക്രിയകളെ കൂടുതൽ വിശാലവും യുക്തിബദ്ധവുമായി സംയോജിപ്പിച്ച ഒരു വ്യവസ്ഥ വളർത്തി എടുക്കാൻ അതിനു് സാധിച്ചിട്ടില്ലെന്നാണ് ലോകകമ്പോളത്തിൽ നമുക്ക് പിടിച്ചു നില്ക്കാനനുഭവപ്പെടുന്ന ബുദ്ധിമുട്ടിനെ ചൂണ്ടിക്കാണിച്ചുകൊണ്ടുള്ള വിമർശനം ഉയന്നു വന്നിട്ടുള്ളത്. ഗ്രന്ഥകർത്താക്കന്മാർ ഇതിനെ സംബന്ധിച്ച ഒരു പദ്ധതി ആവിഷ്കരിച്ചിരിക്കുന്നു; 'ഏഴ്–എസ് മോഡൽ' എന്നാണതിന്റെ പേർ.

ഈ പദ്ധതിയിൽ പ്രധാന ഇനങ്ങൾ ഇവയാണ്—പദ്ധതി, ഘടന, രീതി, ജോലിക്കാർ, നിർവ്വഹണപ്രക്രിയ, കഴിവ്, ആദ്യത്തെ മൂന്ന് യാന്ത്രികഇനങ്ങൾക്കും ഒടുവിലത്തെ മൂന്ന് മാനുഷിക ഇനങ്ങൾക്കും ഇടയിലുള്ള അസാധാരണ ലക്ഷ്യങ്ങളും; അവസാനത്തേതിനെ ജപ്പാൻകാർ വിവരിക്കുന്നത് വിജയകരമായി നടക്കുന്ന സ്ഥാപനങ്ങളിൽ ദൃശ്യമാവുന്ന മൂല്യങ്ങളിലും ലക്ഷ്യങ്ങളിലുമുള്ള പങ്കാളിത്തം ജോലിക്കാരെ ഒററക്കെട്ടായി നിർത്തുന്നതിനെയാണ്. ഏതൊരു മാനുഷികസംഘത്തിൻേറയും 'ധർമ്മ'മാണ് ഇത്. മുഖവുരയിൽ പിന്നീടും പറയുന്നു:

ഏഴ്–എസ് മോഡലിനെ വിവരിക്കുന്നതിൽ, കഴിഞ്ഞ മൂന്നു ദശകങ്ങളായി വികസിപ്പിക്കുകയും, പഠിപ്പിക്കുകയും പ്രയോഗിക്കുകയും ചെയ്തിട്ടുള്ള വിശകലനപരമായ രീതികളെ ഗ്രന്ഥകാരന്മാർ തരം താഴ്ത്തിക്കാണിക്കുന്നില്ല. വ്യാപാരപരമായ നീക്കങ്ങളെ രൂപപ്പെടുത്തുന്നതിലും, ഫലപ്രദമായ സംഘടനകൾ ആവിഷ്കരിക്കുന്നതിലും വലുതും ചെറുതുമായ വ്യവസായ വ്യാപാരങ്ങളെ നടത്തുന്നതിനുള്ള പദ്ധതികളെ നിർണ്ണയം ചെയ്യുന്നതിലും ഈ രീതികൾ നടത്തിയിട്ടുള്ള സംഭാവന അതിപ്രധാനമാണ്; ഇതിൽ സംശയമില്ല. പക്ഷെ, രീതി, കഴിവ്, ജോലിക്കാർ, അസാധാരണലക്ഷ്യങ്ങൾ എന്നിവയെ പദ്ധതികൾ, ഘടന, രീതികൾ ഇവയുമായി സംയോജിപ്പിച്ച് പരസ്പരാശ്രിതവും പോഷകവുമായൊരു സംവിധാനത്തെ ഗ്രന്ഥകർത്താക്കന്മാർ അവതരിപ്പിക്കുന്നു. ഇത്തരമൊരു സംവിധാനമില്ലാത്തതോ, അതിൽ മത്സരങ്ങൾ ഉണ്ടാവുന്നതോ ആണ് പ്രവർത്തനത്തിൽ ദൌർബ്ബല്യമുണ്ടാകുന്നത് എന്നാണവർ പറയുന്നത്. ജപ്പാനിലേയും അമേരിക്കയിലേയും നിർവ്വഹണരീതികളെ താരതമ്യപ്പെടുത്തിക്കൊണ്ടുള്ള നിരവധി ഉദാഹരണങ്ങളിൽക്കൂടെ ഈ അഭിപ്രായം സ്ഥിരീകരിക്കപ്പെട്ടിരിക്കയാണ്.

മനുഷ്യൻ അവൻെറ പണിക്കോപ്പുകളാൽ നിയന്ത്രിക്കപ്പെടുന്നതിലുമധികം അവൻെറ ജീവിതവീക്ഷണം കൊണ്ടാണ് നിയന്ത്രിക്കപ്പെടുന്നത്'' എന്ന് അഭിപ്രായപ്പെട്ടശേഷം, ഗ്രന്ഥകാരന്മാർ പറയുന്നു:

ഈ ഗ്രന്ഥത്തിൻെറ പ്രധാന ഉദ്ദേശങ്ങളെ ലഘുവായി പ്രസ്താവിക്കാവുന്നതാണ്.

ആദ്യമായി, സമൂഹത്തിൻേറയോ സംസ്കാരത്തിൻേറയോ പരിഗണനകളെ ഒഴിവാക്കി പറയുകയാണെങ്കിൽ, സ്ഥാപനങ്ങളുടെ പ്രവർത്തനം നിയന്ത്രിക്കുവാനായി മനുഷ്യൻ പരിമിതമായ പണിക്കോപ്പുകളേ കണ്ടുപിടിച്ചിട്ടുള്ളു.

രണ്ടാമതായി നിർവ്വഹണമെന്നതു് ഒരു നിരുപാധികവസ്തുതയല്ല; അതു് സാമൂഹികമായും സാംസ്കാരികമായും നിശ്ചയിക്കപ്പെടുന്നതാണു്.

മൂന്നാമതായി, ദീർഘകാലമായി നല്ല രീതിയിൽ പ്രവർത്തിച്ചുവരുന്ന കമ്പനികൾക്കു് അവ അമേരിക്കനായാലും ജപ്പാനിലേതായാലും, പൊതുവായ പല സ്വഭാവവിശേഷങ്ങളുമുണ്ടു്. നാം എത്തിയ സ്ഥലത്തു് എങ്ങനെയെത്തിച്ചേർന്നു എന്നു് പരിശോധിക്കാം.....

മൊത്തമായി ഉല്പാദിപ്പിക്കുക എന്ന അതിന്റെ കണ്ടുപിടുത്തത്തിൽക്കൂടി, വ്യാവസായികവിപ്ലവം, കൈവിരുതു് വേണ്ട തൊഴിലുകളുടെയും അവയിൽക്കൂടെ കിട്ടാവുന്ന സാമൂഹികബന്ധങ്ങളുടേയും പ്രാധാന്യത്തെ ചുരുക്കി. സ്ഥലം, ജോലിക്കാർ, മൂലധനം എന്നിവ ഉൾക്കൊള്ളുന്ന ഉല്പാദനഘടകങ്ങളെപ്പററിയ സങ്കല്പം രൂപംകൊണ്ടതു് പാശ്ചാത്യരുടെ ജീവിതവീക്ഷണത്തിൽ വിപ്ലവകരമായ മാററങ്ങൾ ഉണ്ടാക്കി. തൊഴിലാളിഘടകം പ്രതിനിധാനം ചെയ്യുന്ന മനുഷ്യൻ സമുദായമാകുന്ന ജൈവികഘടനയുടെ അപരിച്ഛേദ്യമായൊരു ഭാഗമായി പരിഗണിക്കപ്പെടാതായി. തൊഴിലാളിയായ മനുഷ്യൻ ഉല്പാദനപ്രക്രിയയിലെ ബന്ധപ്പെട്ട നിലവാരങ്ങൾക്കനുയോജ്യമായ ഒരു വസ്തുവായി. ഇതിന്റെ ഫലം, ഉല്പാദനത്തിൽ ഏർപ്പെട്ട മനുഷ്യരെ, അവരുടെ സാമൂഹികവും ആത്മീയവുമായ വ്യക്തിത്വത്തിൽനിന്നു വേർപെടുത്തുകയായിരുന്നു. അവനവന്റെ ആത്മീയവും സാമൂഹികവുമായ ജീവിതം സ്വന്തം ജോലിസ്ഥലത്തിനു് പുറമെ നിന്നുകൊള്ളണമെന്നു്, പല കാലങ്ങളായി നിലനിന്നുവന്ന വിശ്വാസത്തിനു് ഇതു് ആക്കം കൂട്ടി. ഈ ആശയം പാശ്ചാത്യരുടെ ചിന്തയിൽ ഇന്നുവരെ നില നിന്നിട്ടുണ്ടു്; ഇന്നത്തെ നമ്മുടെ പ്രശ്നത്തിന്റെ ഒരു ഉറവിടം അതാണു്.

ഈ വെല്ലുവിളികളെ നേരിടാൻ, പാശ്ചാത്യലോകത്തിലെ നമ്മൾ സംഘടനാരൂപങ്ങളേയും ഔപചാരികവ്യവസ്ഥകളേയും ആശ്രയിച്ചപ്പോൾ, പൌരസ്ത്യസ്ഥാപനങ്ങൾ സാമൂഹികവും ആത്മീയവുമായ മാർഗ്ഗങ്ങൾക്കു് കൂടുതൽ പ്രാധാന്യം കൊടുത്തു എന്നതാണു് ഇവ തമ്മിലുള്ള അന്തരം.

പൌരസ്ത്യസമൂഹങ്ങളിലെ ജനസംഖ്യാബാഹുല്യവും, അവിടെ ആത്മീയ-സാമൂഹിക-വൈയക്തിക-കാര്യങ്ങൾ സംയോജിതങ്ങളാണെന്നുള്ളതും കാരണം, അവിടെ നിയന്ത്രണപ്രക്രിയകൾ, മനുഷ്യാവകാശങ്ങളുടെ സമഗ്രതയിൽ ആണു് പരിഗണിക്കപ്പെട്ടതു്; മുതലാളിയും തൊഴിലാളിയും തമ്മിലുള്ള ഇടുങ്ങിയൊരു വിനിമയമെന്ന നിലയ്ക്കല്ല. സംഘടനയുടെ നന്മക്കായി സാമൂഹിക ആത്മീയശക്തി

കളെ ഉപയോഗിക്കുന്നതിലും ഇതിൻെറ ഭാഗമെന്നോണം ജീവനക്കാരോടുണ്ടായ ഉത്തരവാദങ്ങളെ അംഗീകരിക്കുന്നതിലും, പൌരസ്ത്യ രാജ്യങ്ങൾ പാശ്ചാത്യരേക്കാൾ സാമർത്ഥ്യം കാണിച്ചു.

മത്സുഷിതാ ഇലക്ട്രിക്കമ്പനി എന്ന ഒരു ജപ്പാൻ കമ്പനിയുടെ വിജയശ്രീലാളിതമായ മാനേജ്മെണ്ട വീക്ഷണത്തേയും രീതികളേയും പ്രതിപാദിച്ചുകൊണ്ടു്, ഗ്രന്ഥകർത്താക്കന്മാർ ഒരു പുതിയ ഖണ്ഡംതന്നെ ചേർത്തിട്ടുണ്ടു്— 'ആത്മീയമൂല്യങ്ങൾ' എന്നാണതിൻെറ ശീഷ്കം (പൂർവ്വോക്തം ഭാഗങ്ങൾ 49_52):

'ആത്മീയ' എന്നതു്, ഒരു സ്ഥാപനത്തിൻെറ പ്രവർത്തനത്തെപ്പററി വിവരിക്കുമ്പോൾ ഉപയോഗിക്കുവാൻ സാദ്ധ്യതയില്ലാത്തൊരു പദമാണു്. പക്ഷെ മത്സുഷിതായുടെ വീക്ഷണത്തിൻെറ പിന്നിൽ നില്ക്കുന്ന വിശ്വാസപ്രമാണത്തെ സൂചിപ്പിക്കുവാൻ വേറൊരു പദത്തിനു കഴിയുകയില്ല.

ഈ വീക്ഷണത്തിൽ പ്രകടിതമാവുന്ന വിവക്ഷ ആ കമ്പനി ഉണ്ടാക്കുന്ന സാധനങ്ങളെ കവിഞ്ഞുപോകുന്നു. മത്സുഷിതാ കമ്പനിക്കാണു് ജപ്പാനിൽ ആദ്യമായി ഒരു സമൂഹഗാനവും മൂല്യവ്യവസ്ഥയും ഉണ്ടായതു്. അതിലെ ഒരു നിർവ്വഹണഉദ്യോഗസ്ഥൻ പറയുന്നു. 'ദിവസേന രാവിലെ 8 മണിക്കു് ജപ്പാനിൽ പലയിടത്തുമായുള്ള 87000 ആളുകൾ മൂല്യവ്യവസ്ഥാതത്വങ്ങളെ ഉരുവിടുകയും സമൂഹഗാനം പാടുകയും ചെയ്യുന്നതു് പാശ്ചാത്യക്കു് തമാശയായിതോന്നാം. ഞങ്ങൾ ഒരു സമുദായമാണെന്നാണു് ഇതിൻെറ അർത്ഥം? ഒരു ജീവിതം മുഴവൻ നിലനില്ക്കുന്ന പ്രവൃത്തിയുടെ അനുഭവം ഒരാളുടെ സ്വഭാവത്തെ മാററാനാവാത്തവിധം രൂപകല്പന ചെയ്യുമെന്നു് മത്സുഷിതാകമ്പനി കണ്ടു. നമ്മുടെ ജാഗ്രദവസ്ഥയിലെ പകുതി സമയമെങ്കിലും ഉപയോഗപ്പെടുത്തിക്കൊണ്ടുള്ള നമ്മുടെ ജോലിക്കു് അതിൻെറ ശക്തമായ സ്വാധീനം അനുവദിക്കതന്നെ വേണമെന്നു് അവർ മനസ്സിലാക്കി. ജോലിക്കാരുടെ ആന്തരസത്തക്കു് വേണ്ട സഹായം നല്കുവാൻ കമ്പനിക്കു് ഒഴിച്ചുകൂടാത്തൊരു ചുമതലയുണ്ടു്. ഈ ചുമതലയെ നിറവേററുവാൻ, മാനേജ്മെണ്ടു് എന്നതു് മനുഷ്യരെ ഉല്പാദനത്തിനുമാത്രം ചൂഷണം ചെയ്യുന്ന ഒരു വ്യവസ്ഥയാവുന്നതിനു പകരം അതിനെ സമൂഹത്തോടും വ്യക്തിയോടും ബന്ധപ്പെടുത്തുകയാണു് ആവശ്യം എന്നും കമ്പനി മനസ്സിലാക്കി.

ഈ ആശയങ്ങൾ വിദൂരങ്ങളും വഴിപിഴപ്പിക്കുന്നവയുമായി ചില പാശ്ചാത്യമനസ്സുകൾക്കു് തോന്നാം. പക്ഷേ, കശ്നമായ വ്യാപാരലക്ഷ്യങ്ങളും മൂല്യചിന്തയും തമ്മിലുള്ള ഇത്തരം ബന്ധം സ്വാഭാവികമാണെന്നാണു് ജപ്പാൻകാർ കരുതുന്നതു്. മത്സുഷിതാ

രണ്ടു തരം പരിശീലനം ജോലിക്കാർക്ക് ഏർപ്പാടു ചെയ്തിട്ടുണ്ട്; ഒന്ന് അടിസ്ഥാനപരമായതു്, രണ്ടാമത്തേതു് കൂടുതൽ പ്രധാനമായതും ഇതാണ്––, മത്സുഷിതയുടെ മൂല്യങ്ങളിലുള്ള പരിശീലനം. ഇവ ദീർഘമായൊരു പരിശീലനഘട്ടത്തിൽക്കൂടെ ജോലിക്കാരിൽ ഉൾക്കൊള്ളിക്കുകയാണ്. പുതുതായി നിയമിതരായവർ തുടർച്ചയായി ഈ മൂല്യങ്ങളുമായി പരിചയപ്പെടുന്നു. ഓരോ ജോലിക്കാരനും രണ്ടു മാസത്തിലൊരിക്കൽ, കമ്പനിയുടെ മൂല്യങ്ങളെയും അതിനു് സമൂഹവുമായുള്ള ബന്ധത്തേയും പററി തൻെറ സംഘത്തിലുള്ളവരോടു് പത്തുമിനിട്ടു് പ്രസംഗിക്കണമെന്നുണ്ടു്. അവനവനെ ബോദ്ധ്യപ്പെടുത്തുവാൻ മററുള്ളവരെ ബോദ്ധ്യപ്പെടുത്തുക എന്നതിലും ഫലപ്രദമായ മാർഗ്ഗമില്ല.....കമ്പനിയുടെ അടിസ്ഥാനതത്ത്വങ്ങളും, വിശ്വാസങ്ങളും, മൂല്യങ്ങളും, ഇവയാണ്:

വ്യാവസായികതത്ത്വങ്ങൾ

വ്യവസായികൾ എന്ന നിലയിൽ കമ്പനിയുടെ ചുമതലകളെ മനസ്സിലാക്കുക; സമൂഹത്തിൻെറ പൊതുനന്മയ്ക്കുവേണ്ടി അഭിവൃദ്ധിയുണ്ടാക്കുക, ലോകസംസ്കാരത്തിൻെറ വികസനത്തിനു് സ്വയം അർപ്പിക്കുക.

ജോലിക്കാരൻെറ വിശ്വാസപ്രമാണം

കമ്പനിയിലെ ഓരോ ജോലിക്കാരൻേറയും സംഘടിതശ്രമത്തിൽക്കൂടെ മാത്രമേ പുരോഗതിയും വികസനവും കൈവരൂ. കമ്പനിയുടെ തുടർച്ചയായ അഭിവൃദ്ധിക്കുവേണ്ടി പരിശ്രമിക്കുമ്പോൾ, ഈ ആശയത്തെ സദാ ഓർമ്മിക്കേണ്ടതുണ്ടു്.

ഏഴ് ആത്മീയമൂല്യങ്ങൾ

1 വ്യവസായത്തിൽക്കൂടിയുള്ള ദേശസേവനം
2 നീതിബോധം
3 രഞ്ജിപ്പും സഹകരണവും
4 നന്നാവാനുള്ള പരിശ്രമം
5 മര്യാദയും വിനയവും
6 കൂടിച്ചേർന്നുപോകലും ഉൾക്കൊള്ളലും
7 കൃതജ്ഞത

ഈ മൂല്യങ്ങളിൽ ദൃഢമായി വിശ്വസിക്കുന്നതു് അതീവ പ്രാധാന്യമുള്ളൊരു ആത്മീയാവരണം സിദ്ധമാക്കും.

മത്സുഷിതയുടെ ഒരു ഡയറക്ടർ അഭിപ്രായപ്പെടുന്നു:

'മത്സുഷിതയുടെ നിർവ്വഹണതത്ത്വസംഹിതങ്ങൾക്ക് അതീവ പ്രാധാന്യമുള്ളതാണ്. ജപ്പാൻെറദേശീയവ്യക്തിത്വത്തിനു്

തെല്ലും ഹാനി വരുത്താതെ പാശ്ചാത്യരുടെ കാര്യക്ഷമതയുമായി ഒപ്പമെത്താൻ ഇതു് സഹായിക്കുന്നു. മത്സുഷിതയുടെ വിജയത്തിന്റെ അന്തിമകാരണം പാശ്ചാത്യരുടെ യുക്തിയും പൗരസ്ത്യരുടെ ആത്മീയതയും സമതുലിതമാക്കിനിർത്തുന്നതിലാണു്.'

ഭൗതികവിഭവങ്ങൾ, സംഘടനാ, പ്രവർത്തനശൈലികൾ ഇവയോടുള്ളതിൽനിന്നു് വ്യത്യസ്തമായി മനുഷ്യഘടകത്തോടു് പെരുമാറണമെന്നഭിപ്രായപ്പെട്ടുകൊണ്ടു്, ഗ്രന്ഥകർത്താക്കന്മാർ പറയുന്നു (പൂർവ്വോക്തം, ഭാഗം 105):

'സംഘടനയ്ക്കു വേണ്ടതു് വ്യക്തത, ഉറപ്പു്, പൂർണ്ണത ഇവയാണു്. മനുഷ്യബന്ധങ്ങളിലാണെങ്കിൽ അവ്യക്തത, സംശയം, അപൂർണ്ണത ഇവ ഒഴിച്ചുകൂടാ. ഇവയെ അംഗീകരിച്ചു്, സന്തുലിതമാക്കി, സംയോജിപ്പിക്കുന്നതാണു് നിർവ്വഹണത്തിന്റെ യഥാർത്ഥകൗശലം.'

വ്യക്തിത്വത്തിൽനിന്നു് വികസിതവ്യക്തിത്വത്തിലേയ്ക്കുള്ള ആത്മീയവളർച്ചയുടെ ശാസ്ത്രം വേദാന്തത്തിൽ പ്രതിപാദിച്ചിട്ടുള്ളതിനെ ഞാൻ നേരത്തേ വിശദീകരിച്ചിട്ടുണ്ടു്. ശ്രീരാമകൃഷ്ണൻ ഇതിനെ, 'പാകം വരാത്ത ഞാൻ', 'പാകമായ ഞാനാ'കുന്നതായിട്ടാണു് കണ്ടതു്. ബർട്രണ്ടു് റസ്സൽ ഈ 'പാകം'വരാത്ത വ്യക്തിത്വത്തെ ഒരു ബില്ല്യിയേർഡു് പന്തുമായി ഉപമിക്കുന്നു; അതിനു് മററു പന്തുകളോടുള്ള ബന്ധം സഹവർത്തിത്വമോ സംഘട്ടനമോ ആണു്. എന്നാൽ മനുഷ്യന്മാർ, പരസ്പരധാരണയിൽ പ്രവേശിക്കുകയും സഹകരണത്തിലും യോജിച്ച മനസ്ഥിതിയിലും പ്രവർത്തിക്കയും വേണം. ഇതു് വെറും വ്യക്തിത്വത്തിൽനിന്നു് വികസിതവ്യക്തിത്വത്തിലേയ്ക്കുള്ള ആത്മീയവളർച്ചയിൽനിന്നു കൈവരും. അടിസ്ഥാനപരമായ ആത്മീയൈക്യത്തെപ്പററിയ അദ്വൈതദർശനത്തിൽ അധിഷ്ഠിതമായൊരു വീക്ഷണമാണിതു്. അരിസ്റ്റോട്ടലും ഡെക്കാർട്ടേയും ഉന്നയിച്ച ദ്വന്ദ്വഭാവവും വൈരുദ്ധ്യവും ആണു് പാശ്ചാത്യജീവിതവീക്ഷണത്തെ നിയന്ത്രിക്കുന്നതു്. ഈ വ്യത്യാസത്തെ സ്പർശിച്ചുകൊണ്ടു്, ഗ്രന്ഥകർത്താക്കൾ പറയുന്നു: (പൂർവ്വോക്തം121, 125)

'പാശ്ചാത്യചിന്തയിൽ ആഴത്തിൽ വേരൂന്നിയിട്ടുള്ള സങ്കല്പങ്ങളിൽ 'വ്യക്തി' എന്നതുപോലെയുള്ളവ ചുരുക്കമേയുള്ളു. നമ്മുടെ തത്ത്വചിന്തയും, ഭാഷയും, മനശ്ശാസ്ത്രവുമെല്ലാം അതുകൊണ്ടു് നിറഞ്ഞിരിക്കയാണു്. അന്യരിൽനിന്നു് മിക്ക പ്രധാനസംഗതികളിലും—വിശ്വാസം, കഴിവുകൾ, അനുഭവങ്ങൾ—വ്യത്യസ്തമായ ഒന്നായിട്ടാണു് നാം നമ്മെത്തന്നെ കാണുന്നതു്, ജപ്പാനിൽ ഓരോ ആൾക്കും ഒരു വിശേഷമായ സത്ത—ആത്മാവു്, മനസ്സു്, ഹൃദയം—ഉണ്ടെ

ന്നാണ് വിശ്വാസം; വ്യക്തിത്വത്തിലുള്ള വിശ്വാസം—ഇതിന്റെ വളർച്ചയ്ക്ക് വിഘാതമാണ്. അവരവരുടെ കൃത്യങ്ങൾ നിർവ്വഹിക്കുന്നതിൽ സഹകരിക്കുന്ന ആളുകളായിട്ടാണ് മനുഷ്യരെ അവിടെ പരിഗണിക്കുന്നത്, വെറും വ്യക്തികളായിട്ടല്ല. അവനവന്റെ 'വ്യക്തി'ത്വമാണ് ജീവിതം മുഴുവനുമുള്ള വളർച്ചയുടെ പ്രധാനലക്ഷണമെന്ന് പാശ്ചാത്യർ കരുതുന്നതുപോലെ അവർ ചെയ്യുന്നില്ല.

വ്യക്തിയേയും മററുള്ളവരേയും വ്യത്യാസപ്പെടുത്തിക്കൊണ്ടു് വരയിടുന്നത് യുക്തമല്ലെന്നാണ് ജപ്പാൻകാരുടെ അഭിപ്രായം. അവരുടെ സംസ്കാരം പരസ്പരാശ്രയത്തെ ഊന്നിപ്പറയുന്നു; നമ്മുടേതു് വ്യതിരിക്തതയേയും. വ്യക്തിത്വത്തെ വികസിപ്പിച്ചു്, ബാഹ്യസ്വാധീനങ്ങളിൽനിന്നു് അതിനെ രക്ഷിച്ചുനിർത്തുവാനാണ് പാശ്ചാത്യർ ഉദ്യമിക്കുന്നത്. ജപ്പാൻകാർ അടുത്തുള്ളവരെക്കൂടെ യോജിപ്പിച്ചുകൊണ്ടുള്ളൊരു വ്യക്തിത്വം വികസിപ്പിച്ചെടുക്കുന്നു.

സാംസ്കാരികകാരണങ്ങളാൽ, പാശ്ചാത്യക്ക്, അന്യാശ്രയമെന്നതു് അസുഖകരമായൊരു പദമാണ്; പ്രായോഗികകാരണങ്ങളാൽ, സ്വാതന്ത്ര്യമെന്നതും അപ്രകാരംതന്നെ. ആദർശപരമായി വേണ്ടതു്, രണ്ടിന്റേയും നല്ല വശങ്ങളെ നിർത്തുകയും ചീത്തയായവയെ ത്യജിക്കുകയുമാണ്. ജപ്പാൻകാർ 'വാ' എന്ന അവരുടെ സങ്കല്പത്തിൽക്കൂടെ ഇതു് സാദ്ധ്യമാക്കുന്നു. 'വാ' എന്നാൽ സമൂഹഐക്യം. പക്ഷേ ഇംഗ്ലീഷിൽ അതു് ഐക്യം യോജിപ്പു് സംഘടിതശക്തി എന്നിവ ഉൾക്കൊള്ളുന്നു.

'ജോലിക്കാരുടെ നിർവ്വഹണ'മെന്ന സങ്കല്പത്തെ 'മനുഷ്യവിഭവനിർവ്വഹണ'മെന്നായി മാററി എടുക്കേണ്ടതിന്റെ പ്രാധാന്യത്തെ ഊന്നിപ്പറഞ്ഞുകൊണ്ടു്, ഗ്രന്ഥകാരന്മാർ അഭിപ്രായപ്പെടുന്നു (പൂർവ്വോക്തം, ഭാഗം 193):

ഇന്നു് പാശ്ചാത്യരാജ്യങ്ങളിൽ വേണ്ടിയിരിക്കുന്നത്, പലരും തങ്ങളുടെ ജോലികളിൽനിന്നു് പ്രതീക്ഷിക്കുന്ന ആന്തരികാത്മത്തോടു് ഒരു കമ്പനിയുടെ ലക്ഷ്യങ്ങൾ എത്രത്തോളം യഥാർത്ഥമായി പ്രതിപാദിക്കുന്നു എന്നതിനെ ആശ്രയിച്ചിട്ടുള്ള ഒരു മതേതരമായ ആത്മീയതയാണ്.

പാശ്ചാത്യസ്ഥാപനങ്ങൾ ഈ വീക്ഷണത്തിലേയ്ക്കു് മടങ്ങിക്കൊണ്ടിരിക്കയാണ്. രണ്ടു ഘടകങ്ങൾ ഈ രംഗത്തു് പ്രവർത്തിക്കുന്നുണ്ടു്; ജോലിക്കാർ, തങ്ങളുടെ ജോലിയിൽനിന്നു് കൂടുതൽ സംതൃപ്തിയും, കമ്പനിയിനിന്നു് കൂടുതൽ മാനുഷികപരിഗണനയും ആവശ്യപ്പെടുന്നതു്; രണ്ടാമത്തേതു്, തൊഴിലാളിക്ഷേമത്തിനായി വിവിധസേവനങ്ങൾ കമ്പനികളെക്കൊണ്ടു് നടപ്പിലാക്കുവാൻ നിയ

മേനയുള്ള നിർബ്ബന്ധം വദ്ധിക്കുന്നതു്. ഈ നടപടികൾക്കനുസൃതമായി, മിക്ക പ്രധാനകമ്പനികളും ഇപ്പോൾ പണ്ടു് പേഴ്സണൽ മാനേജ്മെൻറ് എന്നു വിളിച്ചിരുന്നതിനെ 'മാനുഷികവിഭവനിർവ്വഹണ'മെന്നു വിളിച്ചു തുടങ്ങിയിട്ടുണ്ടു്—ഇതു്, പുതിയൊരുവീക്ഷണം അംഗീകരിക്കുന്നതിൻെറ ആദ്യത്തെ പടിയായിരിക്കുമെന്നാശിക്കാം.

അവസാനത്തെ അദ്ധ്യായത്തിൽ, ഗ്രന്ഥകാരന്മാർ അമേരിക്കൻ ദേശീയസംസ്കാരത്തേയും, വ്യാവസായികനിർവ്വഹണഉപസംസ്കാരത്തേയുംപററി പറയുന്നു; ഇവ രണ്ടുമാണു് അമേരിക്കയിലെ അടുത്ത കാലത്തുണ്ടായ നിർവ്വഹണച്യുതി എന്നാണവരുടെ അഭിപ്രായം. ഇവയെ ജപ്പാനിലെ നിർവ്വഹണതത്ത്വസംഹിതയും സാങ്കേതികതയുമായി താരതമ്യപ്പെടുത്തിക്കൊണ്ടു്, അവർ ഉപസംഹരിക്കുന്നു (പൂർവ്വോക്തം, ഭാഗം 204):

'പദ്ധതി, ഘടന, പ്രവർത്തനരീതി എന്നിവയിൽ നാം ജപ്പാൻകാരെപ്പോലെത്തന്നെയാണു്; നമ്മൾ തമ്മിലുള്ള പ്രധാന വ്യത്യാസം നിർവ്വഹണപ്രക്രിയ, കഴിവു്, ജോലിക്കാർ, ലക്ഷ്യങ്ങൾ എന്നിവയിലാണു്. ഈ സംഗതികളിൽ, അവരുടെ സംസ്കാരം അവക്കു മെച്ചപ്പെട്ടൊരു സ്ഥാനം നല്കുന്നു. അവരുടെ ഭാഷാവികസനവും ആശയവിനിമയരീതികളും ഉയർന്ന കഴിവുകൾ വികസിക്കുന്നതിനു് സഹായിക്കുന്നു: ഇവ നമ്മൾക്കില്ല. ജോലിക്കു് ആദ്യമായി എടുക്കുന്നതു മുതൽ ജോലിയിൽനിന്നു് പിരിയുന്നതുവരെയുള്ള അവരുടെ ശ്രദ്ധാപൂർവ്വമായ മാനുഷികപരിഗണന, നമ്മുടെ സമ്പ്രദായത്തെ ധൂർത്തു് പിടിച്ചതാക്കുന്നു. മാനേജരും തൊഴിലാളികളുമായുള്ള അവരുടെ ബന്ധങ്ങൾ ഫലപ്രദമായ സഹപ്രവർത്തനം സാദ്ധ്യമാക്കുന്നു; ഒന്നിച്ചുള്ള തീരുമാനം പ്രവർത്തനങ്ങൾ ഭംഗിയായി മുന്നോട്ടുപോവാൻ സഹായിക്കുന്നു; ഇതു രണ്ടും നമ്മളിൽ അസൂയ ജനിപ്പിക്കുന്ന നേട്ടങ്ങളാണു്. ചുരുക്കത്തിൽ, ജോലിക്കാരെ കൈകാര്യം ചെയ്യുന്ന കാര്യത്തിൽ നാം പുരോഗമിച്ചിട്ടില്ലെന്നു് മാത്രമല്ല, നമ്മുടെ സംസ്കാരം അതിനൊരു വിഘാതമായിരിക്കയുമാണു്.'

'ചെയ്യതീക്കേണ്ട കാര്യം അനുകരണത്തിൻെറ മൂടുപടമിടുകയല്ല, ജൈവികമായി വളരുകയാണു്'' എന്നാണു് ഗ്രന്ഥകാരന്മാരുടെ അവസാനത്തെ മുന്നറിയിപ്പു്.

## 12 ഭാരതത്തിനു് ഈ താരതമ്യപഠനത്തിൻെറ പ്രാധാന്യം

നമ്മുടെ ബന്ധപ്പെട്ട പരിശീലന സ്ഥാപനങ്ങളിലുള്ളവരുൾപ്പെടെയുള്ള നിർവ്വഹണത്തിൻേറയും ഭരണത്തിൻേറയും അധികാരികൾ, എല്ലാംതന്നെ ജപ്പാൻെറ നിർവ്വഹണതത്ത്വങ്ങളും കർമ്മപദ്ധതിയും

നമ്മരംക്ക് എങ്ങനെയാണ് ഉപയോഗപ്രദമാവുക എന്ന് ആഴത്തിൽ ചിന്തിക്കേണ്ടതുണ്ട്. പൌരസ്ത്യരാജ്യങ്ങളെന്ന നിലയ്ക്ക്, രണ്ടിനും പൊതുവായൊരു ആത്മീയപശ്ചാത്തലമുണ്ട്. ജപ്പാനിൻ സുശിക്ഷിതരും അച്ചടക്കബോധമുള്ളവരുമായ ആളുകളെ വളത്തിയെടുക്കുന്ന 'സെൻ' ധ്യാനം ഭാരതത്തിൽനിന്ന് അവർ പണ്ടുകാലത്ത് എടുത്തതാണ്; നാം, അടുത്ത ചില ശതാബ്ദങ്ങളിൽ, അതിനെ ഉപയോഗിക്കുവാൻ മറന്നു; നാം അനുഷ്ഠാനങ്ങളേയും ആചാരങ്ങളേയും അദ്ഭുതങ്ങളേയും സിദ്ധികളേയും ആശ്രയിച്ചു; മതത്തിൽ അന്ധവിശ്വാസത്തേയും വിദ്യാഭ്യാസത്തിൽ ദഹിക്കാത്ത വസ്തുതകളേയും നിറയ്ക്കുന്നതിലായിരുന്നു നമ്മുടെ താല്പര്യം, രണ്ടിലും വേണ്ടതായ മാനസികശിക്ഷണത്തെ നാം അവഗണിച്ചു. സ്വല്പം ചിന്തിച്ചാൽ ത്തന്നെ, ജപ്പാൻേറയും നമ്മുടേയും തത്ത്വങ്ങളും പ്രവൃത്തിപദ്ധതികളും തമ്മിലുള്ള സാമ്യം വ്യക്തമാവും. നമ്മിൽ നല്ലൊരു വിഭാഗം ആളുകരം ഇത് മനസ്സിലാക്കുകയും, തത്ഫലമായി പ്രചോദിതരാവുകയും ചെയ്യുമ്പോരം, ഇപ്പോരം ഇല്ലാത്തതായ ഊജ്ജസ്വലതയും ലക്ഷ്യബോധവും നമ്മുടെ ഭരണത്തിലും നിവ്വഹണത്തിലും ഉണ്ടാവും. നമ്മെ തുറിച്ചു നോക്കിക്കൊണ്ടുനില്ക്കുന്ന ചില വസ്തുതകളുടെ അത്ഥം അപ്പോരം നമുക്ക് മനസ്സിലാവും. ജപ്പാന് പ്രകൃതിവിഭവങ്ങരം ചുരുക്കമാണ്; നമുക്ക് അവ ധാരാളമുണ്ട്, ബുദ്ധിയിലും കഴിവിലും നാം ജപ്പാൻകാക്കോ അമേരിക്കക്കാക്കോ താഴെയല്ല. എങ്കിലും ഈ രണ്ടു രാജ്യങ്ങളും സാമ്പത്തിക സാമൂഹിക വികസനത്തിൽ നമ്മെക്കാരം എത്രയോ മുന്നിലാണ്. നാമിപ്പോഴും വികസിച്ചുകൊണ്ടിരിക്കുന്നൊരവികസിതരാജ്യമാണ് – 36 വഷത്തെ രാഷ്ട്രീയസ്വാതന്ത്ര്യത്തിനും സാമ്പത്തികാസൂത്രണത്തിനും, കോടിക്കണക്കായുള്ള മുതലിറക്കിനു ശേഷവും.

ഈ സംഗതികളെ പരിഗണിച്ചാൽ, ഒരു കാര്യം വ്യക്തമാവും: കാതലായ എന്തോ ഒന്നിൻെറ പോരായ്മ നമ്മളിലുണ്ട്. സുശിക്ഷിതവും സാമൂഹികോന്മുഖവുമായ മനസ്സുകളും ഹൃദയങ്ങളുമില്ലാത്തതാണ് ഇത്. ഗീതയുടെ രണ്ടും മൂന്നും അദ്ധ്യായങ്ങളിൽ താൻ ഉൽബോധിപ്പിച്ച ഊജ്ജസ്വലവും വ്യാപൃതവുമായ യോഗമെന്ന തത്ത്വദശനം ക്രമേണ കലപ്പു്ചേന്നു് ദുബ്ബലമാവുകയും നഷ്ടപ്പെടുകയും ചെയ്തു എന്ന് നാലാം അദ്ധ്യായത്തിൻെറ ആരംഭത്തിൽ ശ്രീകൃഷ്ണൻ പറഞ്ഞിട്ടുള്ളതിനെ ശങ്കരാചായ്യർ വിശദീകരിച്ചുകൊണ്ട് പറയുകയാണ്. ദുബ്ബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ–ദുബ്ബലരും ശിക്ഷണവും അച്ചടക്കവും ഇല്ലാത്തവരുമായ ആളുകളുടെ കൈകളിൽ ഇതു് വീണപ്പോരം, അതു് നഷ്ടപ്രായമായി. ഈ നഷ്ടപ്പെട്ട ഘടകത്തെ വീണ്ടെടുത്താൽ, ജപ്പാൻെറ സാമ്പത്തികവും സാമൂഹികവുമായ നേട്ടങ്ങളോ

ടൊപ്പമെത്തുക മാത്രമല്ല, അവയെ കവച്ചുവെയ്ക്കുവാനും നമുക്ക് കഴിയും. നമുക്ക് നഷ്ടം വന്ന ആ സുപ്രധാനഘടകത്തിലാണ് ദേശീയമായ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത്, ഇതിനെ നാം വീണ്ടെടുത്ത്, നമ്മുടെ വിദ്യാഭ്യാസത്തിലും, മതത്തിലും, മനുഷ്യബന്ധങ്ങളിലും വ്യാപരിപ്പിക്കേണ്ടിയിരിക്കുന്നു.

നമ്മളിൽ മിക്കവെക്കും ജീവിതത്തേയും ജോലിയേയും സംബന്ധിച്ച നമ്മുടെതന്നെ ജീവിത വീക്ഷണത്തെയുംപററി യാതൊരു രൂപവുമില്ലെന്നും, ഇത്രകാലവും നാം ചെയ്തുവന്നതും ഇപ്പോഴും ചെയ്യുന്നതും പാശ്ചാത്യചിന്തയേയും സമ്പ്രദായങ്ങളേയും ബാഹ്യമായി അനുകരിക്കുക എന്നതല്ലാതെ, നമ്മുടെ ദേശീയമായ ജീവിതവീക്ഷണത്തിന്റേയും സംസ്കാരത്തിന്റേയും അടിസ്ഥാനത്തിൽ നമ്മുടേതായ മാർഗ്ഗത്തിൽക്കൂടെ വളരുകയുണ്ടായിട്ടില്ലെന്നും അപ്പോൾ നമുക്ക് ബോദ്ധ്യമാവും. ഈ പരിതസ്ഥിതിയിൽ നമ്മുടെ പ്രവൃത്തികൾ മുട്ടുശാന്തിക്കുള്ളവയും അപ്പപ്പോളുണ്ടാവുന്ന ആവശ്യങ്ങളുടെ സ്വേച്ഛാധികാരത്തിനു വിധേയവുമാവും. ദേശീയ സംസ്കാരത്തിന്റേയും മതത്തിന്റേയും ദുർബ്ബലവും വികലവുമായ വശങ്ങൾ, ദേശാചാരങ്ങളും ലോകാചാരങ്ങളും, മാത്രമേ മിക്കപേക്കും അറിയാവൂ. ഇവയാണെങ്കിൽ കാലഹരണപ്പെട്ടതും, ആധുനികകാലത്തിനു ചേരാത്തവയുമാണ്. ഈ അറിവില്ലായ്മ കാരണം നമ്മുടെ ആളുകൾ സ്വാഭിമാനവും സ്വഭാവദാർഢ്യവും ഇല്ലാത്തവരായിത്തീർന്നിട്ടുണ്ട്, ഇതിന്റെ ഫലമായി, സ്വന്തം സംസ്കാരത്തിന്റെ താത്ത്വികവും ആത്മീയവുമായ ഘടകങ്ങളെ സ്വാംശീകരിക്കുവാനും, അതിൽനിന്നു കിട്ടുന്ന ശക്തിയിൽനിന്നു കൊണ്ട് പാശ്ചാത്യവും മററു വിദേശീയവുമായ സംസ്കാരങ്ങളിലെ ഉത്തമവശങ്ങളെ സ്വായത്തമാക്കുവാനും വേണ്ട ദേശീയമായ പ്രാപ്തി അവക്ക് നഷ്ടപ്പെട്ടിരിക്കയാണ്.

വിവേകാനന്ദൻ ജ്വലിക്കുന്ന വാക്കുകളിൽ വിവരിച്ചിട്ടുള്ള അദ്വൈതദർശനത്തെ, ഏകത്വത്തിന്റെ സങ്കല്പത്തെ, നമ്മുടെ ജനങ്ങൾ ക്രമപ്രവൃദ്ധമായി ഗ്രഹിച്ചു തുടങ്ങുകയും, ഭഗവദ്ഗീതയിൽ ഉദ്ബോധിപ്പിച്ചിട്ടുള്ള ശാന്തവും, സംഘടിതവുമായ കർമ്മത്തിന്റെ ചലനാത്മകമായ തത്ത്വസംഹിതയെ – കർമ്മയോഗമെന്ന മൂന്നാമദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുള്ള നിലപാട്, 'പരസ്പരം ഭാവയന്തഃ ശ്രേയഃ പരം അവാപ്സ്യഥ', പരസ്പരസഹകരണത്തിൽക്കൂടി ഏററവും ഉയൎന്ന ക്ഷേമത്തെ കൈവരിക്കാം – ഉൾക്കൊള്ളുകയും ചെയ്യുമ്പോൾ, ഏകമായ ലോകാത്മാവിന്റെ സ്ഫുലിംഗങ്ങളാണ് അവനവനും മററുള്ളവരുമെന്നതിനാൽ എല്ലാവരുടേയും അന്തസ്സിനേയും ആന്തരികമൂല്യത്തേയും മാനിക്കുകയും ചെയ്യുമ്പോൾ, അച്ചടക്കത്തിന്റേയും

മനുഷ്യോന്മുഖതയുടേയും പ്രായോഗികസാമർത്ഥ്യത്തിൻേറയും ഉയൎന്ന നിലവാരം നമുക്കു് കൈവരും. ഈ അടിസ്ഥാനപരമായ പരിവർത്തനങ്ങൾ നമ്മുടെ ഭരണസംവിധാനത്തിൻേറയും നിർവ്വഹണ പ്രക്രിയയുടേയും എല്ലാ വശങ്ങളിലും, ഗംഭീരമായ ഊർജ്ജസ്വലതയും മനുഷ്യോന്മുഖതയും ഉണ്ടാക്കും. നിലവിലുള്ള സാമൂഹിക വീക്ഷണത്തിൽനിന്നും നിലപാടിൽനിന്നുമാണു് നിർവ്വഹണവും ഭരണവും രൂപം കൊള്ളുന്നതു്; നമ്മുടെ ഇപ്പോഴത്തെ വീക്ഷണം. കാര്യക്ഷമമായ നിർവ്വഹണത്തിലേയ്ക്കു് നയിക്കുന്ന ഒന്നല്ല.

അച്ചടക്കമില്ലാതെ ഒരു രാഷ്ട്രത്തിനും മഹത്ത്വത്തിലേയ്ക്കുയരുവാൻ കഴികയില്ല, അച്ചടക്കബോധം സ്വതന്ത്രനായൊരു മനുഷ്യൻെറ അടയാളമാണു്; അച്ചടക്കമില്ലായ്മ അടിമയുടെയും. നമ്മുടെ കടുത്ത അച്ചടക്കരാഹിത്യവും ക്ഷുദ്രമായ അസൂയയും, രാഷ്ട്രീയസ്വാതന്ത്ര്യം ലഭിച്ചിട്ടും ഇനിയും അടിമമനസ്ഥിതി നമ്മിലുണ്ടെന്നാണു് തെളിയിക്കുന്നതു്. അടിമഭാരതത്തിൽ സ്വതന്ത്രഭാരതത്തിലേക്കാൾ സ്വതന്ത്രമനഃസ്ഥിതിയുള്ളവർ ഉണ്ടായിരുന്നു. ഭാരതീയസമൂഹത്തെ അതിൻെറ ഇന്നത്തെ പിന്നോക്കനിലയിൽനിന്നു് ഉയൎന്ന നിലവാരത്തിൽ വികസിച്ചൊരു സമൂഹമായി മാററിയെടുക്കുവാൻ ശതാബ്ദദീർഘമായ രാഷ്ട്രീയഅടിമത്തവും സാമൂഹികാവമാനവും സഹിച്ചശേഷം ലബ്ധമായ സ്വാതന്ത്ര്യത്തെ ഉപയോഗപ്പെടുത്താതിരുന്നതാണു് ഇതിനു കാരണം. നിസ്സന്ദേഹമായ അവരുടെ ബുദ്ധിചാതുര്യത്തെ തീരെ അവഗണിച്ചുകൊണ്ടു് സ്വന്തം താല്പര്യങ്ങളെ പോഷിപ്പിക്കുവാൻ അവർ ഉപയോഗിച്ചു; ധനവും അധികാരവും എത്രയുണ്ടെങ്കിലും ഇത്തരം ആളുകളുടെ ജീവിതം ശുഷ്കമാണു്. വിവേകാനന്ദൻെറ വാക്കുകളിൽ അവർ മരിച്ചിരിക്കയാണു്. കഴിഞ്ഞ നാലഞ്ചു വർഷങ്ങളായി നമ്മുടെ ദേശീയചക്രവാളത്തിൽ പ്രതീക്ഷയുടെ ഒരു രേഖ തെളിഞ്ഞിട്ടുള്ളതു് മനുഷ്യൻെറ വൈശിഷ്ട്യം എന്തിലാണു് സ്ഥിതിചെയ്യുന്നതെന്നതിനെപ്പററിയുള്ള ബോധം കൂട്ടതലാളുകളിൽ വളൎന്നുവരുന്നു എന്നുള്ളതാണു്. ഒരു തരം 'ഇന്ത്യയെകണ്ടെത്തലി'ലേയ്ക്കു് ഇതു് നമ്മേയെല്ലാം നയിക്കുകയും, അതിൽനിന്നുണ്ടാവുന്ന ആവേശം പുരാണമൂല്യങ്ങളിൽ അധിഷ്ഠിതമായൊരു നവീനഭാരതത്തെ കെട്ടിപ്പടുക്കുവാനുള്ള ഊർജ്ജസ്വലമായൊരു മഹോദ്യമത്തിനു് വഴികാട്ടുകയും വേണം.

ജോലിക്കാരുടെയെന്നപോലെതന്നെ ഉദ്യോഗസ്ഥന്മാരുടെയും നിലവാരത്തെ ആശ്രയിച്ചാണു് ഭരണത്തിൻെറയും നിർവ്വഹണത്തിൻെറയും കാര്യക്ഷമത നില്ക്കുന്നതു്. നമ്മുടെ ജനങ്ങൾ പൊതുവെ അഭിമാനവും അച്ചടക്കവും പൌരത്വബോധവും ഉൾക്കൊള്ളുകയും, നമ്മുടെ മാനേജർമാരും ജോലിക്കാരും ഇത്തരമൊരു ജനതയിൽനിന്നു തെരഞ്ഞെടുക്കപ്പെടുകയും ചെയ്യുമ്പോൾ, നമ്മുടെ ഭരണത്തിലും നിർവ്വ

ഹണപ്രക്രിയകളിലും വിപ്ലവകരമായൊരു പരിവത്തനം ഉണ്ടാവും; സമഗ്രമായ മാനുഷികവികസനത്തിനും വളച്ച്യ്ക്കും സഫലീകരണത്തിനുമുള്ള ഊജ്ജസ്വലമായൊരു ഉദ്യമത്തിനായി അവനവനിൽനിന്നും മററുള്ളവരിൽനിന്നും ഏററവും നല്ല ഗുണങ്ങളെ ആകഷിച്ചെടുക്കവാനുള്ള ഒരു കലയായിത്തീരും ഇതു്. ജനസംഖ്യയുടെ ബലത്താൽ ഇപ്പോഴത്തെ ഏററവും വലിയ ജനാധിപത്യരാഷ്ട്രമായിരിക്കുന്ന നമ്മുടെ നാട്ടിനെ അതു് ഏററവും മഹത്തായ ജനാധിപത്യമാക്കും.

വളച്ച്യെത്താത്ത കുട്ടികളെപ്പോലെത്തന്നെ സ്വാതന്ത്ര്യബോധമില്ലാത്ത ആളുകളേയുംകൊണ്ടുനടത്തുവാൻ ബുദ്ധിമുട്ടാണു്; സ്വതന്ത്രരും ഉത്തരവാദബോധമുള്ളവരുമായവരെ എളുപ്പം കൈകാര്യം ചെയ്യാം. നിവ്വഹണത്തിൽ കല്പിക്കലും അനുസരിക്കലും ധാരാളമാണു്. പക്ഷെ ജനാധിപത്യവ്യവസ്ഥയിൽ കല്പനക്കു് വിധേയനാവുന്ന ആളുടെ ആത്മാഭിമാനത്തിനു് ക്ഷതമുണ്ടാക്കാത്തവിധത്തിലായിരിക്കണം കല്പന പുറപ്പെടുവിക്കുന്നതു്; അനുസരിക്കലും സ്വാതന്ത്ര്യത്തിൻെറയും ആത്മാഭിമാനത്തിൻെറയും അടിസ്ഥാനത്തിലായിരിക്കണം. അതൊരിക്കലും അടിപണിയുകയാവരുതു്. ആ സ്ഥിതിയിൽ മാത്രമേ നിവ്വഹണത്തിലെ മാനുഷികബന്ധങ്ങരം, അപരനിൽനിന്നു് ഏററവും നല്ല പ്രതികരണം ഉണ്ടാക്കുകയുള്ളു. സ്വതന്ത്രരും ചുമതലാബോധമുള്ളവരുമായ ഇത്തരം ആളുകരംക്കു് സ്വാഭാവികമായും പൗരത്വത്തിൻെറ ഗുണങ്ങളും കൃത്യനിഷ്ഠയുടെയും സഹകരണത്തിൻെറയും പ്രതിബദ്ധതയുടെയും ചാരുതയുമുണ്ടാവും. ഇത്തരം ജോലിക്കാക്കു് മേൽനോട്ടം ആവശ്യമായിരിക്കയില്ല; എന്തെന്നാൽ, മേൽനോട്ടത്തിനു് വിധേയനാവുക എന്നതു് സ്വാഭിമാനത്തിനെ വ്രണപ്പെടുത്തുന്ന ഒന്നാണു്; സ്വതന്ത്രബോധവും ഉത്തരവാദിത്വവുമുള്ള എല്ലാവക്കും ഇത്തരം അഭിമാനം ഉണ്ടാവും. നമ്മുടെ ഭൂരിപക്ഷം ജോലിക്കാരും ഒരു സ്വതന്ത്രരാഷ്ട്രത്തിലെ സ്വതന്ത്രപൗരന്മാരായിരുന്നിട്ടും ഈ നന്മകളിൽ നിന്നു് എത്രയോ അകലെയാണു്. യഥാത്ഥമായ സ്വാതന്ത്ര്യത്തിൻെറയും വ്യക്തിപരമായ മാന്യതയുടെയും ബോധമില്ലാത്തതുകൊണ്ടു്, അവക്കു് ചുമതലാബോധവും കൃത്യനിഷ്ഠയും ഇല്ല.

മററു സ്വതന്ത്രരാജ്യങ്ങളിലെ ജോലിക്കാർ മാനുഷികമൂല്യങ്ങളോടും സാമൂഹികഉത്തരവാദത്തോടും കൂറു് പുലത്തിക്കൊണ്ടു് പണി എടുക്കുന്നതെങ്ങനെയെന്നും അവർ നമ്മുടെ രീതികളെ എങ്ങനെ വീക്ഷിക്കുന്നു എന്നും അറിയുന്നതു് വിജ്ഞാനപ്രദമായിരിക്കുമല്ലൊ. ഇതാ രണ്ടു് ഉദാഹരണങ്ങരം.

ഇരുപതു വഷങ്ങരംക്കുമുമ്പു്, ഞാൻ കൽക്കത്തയിലെ രാമകൃഷ്ണ സാംസ്കാരികകേന്ദ്രത്തിൻെറ കാര്യദശിയായിരുന്നപ്പോരം, അവി

ടത്തെ അന്താരാഷ്ട്രീയ അതിഥിമന്ദിരത്തിൻെറ മാനേജരായി ബ്രിട്ടീഷ് പൌരത്വമുള്ള ഒരു വനിത പണിയെടുത്തിരുന്നു. ഒരു ദിവസം അവർ സന്തുഷ്ടയായി എൻെറ അടുക്കൽവന്ന്; ബ്രിട്ടീഷ് നിയമപ്രകാരം അവർ വാദ്ധക്യകാല പെൻഷന് അർഹയായിയെന്നും അതിൻെറ ആദ്യത്തെ സംഖ്യ അയയ്ക്കുന്നുവെന്നുമറിയിച്ചുകൊണ്ടുള്ള ബ്രിട്ടീഷ് അധികാരസ്ഥന്മാരുടെ കത്ത് എനിക്ക് കാണിച്ചുതന്നു. ഈ പെൻഷന് അവർ അർഹയാണെന്ന് അവർ അറിഞ്ഞിരുന്നില്ല; അതിദൂരത്ത്, ലണ്ടനിലെ ബന്ധപ്പെട്ട ആഫീസിലെ ആളുകൾ അവരുടെ കാര്യത്തിൽ നടവടി എടുത്ത് അർഹമായ സഹായം അനുവദിച്ചുകൊടുക്കയാണുണ്ടായത് – അവർ ആവശ്യപ്പെടാതെതന്നെ.

ഭരണകാര്യത്തിൽ മാനുഷികമൂല്യങ്ങളുടെ തുടിക്കുന്ന സ്പർശം ഇതിൽ കാണാം. നമ്മുടെ നാട്ടിൽ നിന്നെന്തൊരന്തരം! ഇവിടെ ആയിരക്കണക്കിനാളുകൾക്ക ഗവമ്മെണ്ടിൽനിന്നും മററു സ്ഥാപനങ്ങളിൽ നിന്നും കിട്ടേണ്ട സംഖ്യകൾ മാസങ്ങളും വഷ്ങ്ങളുമായി അവിടത്തെ വാതില്പകളിൽ മുട്ടിയിട്ടും കിട്ടുകയില്ല. ഇന്നത്തെ ഹൃദയശൂന്യതയിൽനിന്നും മനുഷ്യാവഗണനയിൽനിന്നും നൈസർഗ്ഗികമായ മാനുഷികപ്രതികരണങ്ങളിലെത്തുവാൻ നമ്മുടെ ഭരണവും നിർവ്വഹണവും എത്രദൂരം പോകേണ്ടതുണ്ട്! ഉത്തരവാദിത്വബോധമുള്ള പൌരന്മാരെന്ന നിലയ്ക്കു് ഈ നാട്ടിലെ മനുഷ്യക്ക് വിപുലമായ തോതിൽ ലഭിക്കേണ്ടതായുള്ള പ്രാഥമികമായ ആത്മീയവികസനമാണിത്; ഈ ശതാബ്ദം കഴിയുന്നതിന് മുമ്പായി യഥാത്ഥവിദ്യാഭ്യാസത്തിൻെറയും യഥാത്ഥമതത്തിൻെറയും സംയുക്തഫലമായ ഈ വളച്ച നമ്മുടെ ജനങ്ങൾക്ക് കൈവരുമെന്ന് എനിക്ക് ഉറപ്പുണ്ട്,

## 13 ഭാരതത്തിൻെറ വിപുലീകരണം, അതിൻെറ ചരിത്രപരമായ പ്രത്യേകത.

നമ്മുടേയും അധിനിവേശപ്രദേശങ്ങളിലെ മറ്റിതരായ മററ് എല്ലാ ജനങ്ങളുടേയും സ്വാതന്ത്ര്യലബ്ധിയും, ശാസ്ത്രീയവും രാഷ്ട്രീയവും സാമൂഹികവുമായ കമ്മരംഗങ്ങളിൽ മഹത്തായ നേട്ടങ്ങളും മാററങ്ങളും ദശിച്ച ഈ അദ്ഭുതകരമായ ശതാബ്ദത്തിൻെറ ബാക്കിയുള്ള പതിനേഴ കൊല്ലങ്ങളിൽ, ഈ ആവേശമായിരിക്കണം നമ്മുടെ ജനങ്ങൾ ഉൾക്കൊള്ളേണ്ടതു്, കഴിഞ്ഞ ശതാബ്ദത്തിൻെറ അവസാനംതൊട്ട്, ഭാരതത്തിൻെറ ചൈതന്യം വിസ്തൃതമായിക്കൊണ്ടിരിക്കയാണ്; ഇതിൻെറ ആദ്യത്തെ ചിഹ്നം, ആധുനികപാശ്ചാത്യരാജ്യങ്ങളിൽ സ്വാമി വിവേകാനന്ദൻ ഉണ്ടാക്കിയ മാനസികവും ആത്മീയവുമായ ആഘാതമായിരുന്നു. നമ്മുടേതായ തത്ത്വദശനത്തേയും, ശാസ്ത്രത്തേയും നിർവ്വഹണത്തിൻേറയും ഭരണത്തിൻേറയും രീതികളേയും അനുധാ

വനം ചെയ്തുകൊണ്ടുതന്നെ, നമ്മുടെ ബൃഹത്തായ രാഷ്ട്രത്തിലെ ജന ലക്ഷങ്ങളെ വിശിഷ്ടവ്യക്തികളാക്കുവാനും ലോകസേവനത്തിന്ന് നമ്മുടേതായ സവിശേഷസംഭാവന നല്കുവാനും നമുക്ക് കഴിയേണ്ട താണ്. ലോകം അതിന്ന് കാത്തിരിക്കയുമാണ്. ക്രിസ്ത്വബ്ദം 2000 ആവുമ്പോഴേയ്ക്കും, ഭാരതത്തെ ഒരു മഹച്ഛക്തി ആക്കാൻ നാം ഒരുമിച്ച് പ്രവർത്തിക്കണം—ചരിത്രപരമായി ലബ്ധമായ സവിശേഷതയോടു കൂടിയൊരു വൻകിട രാഷ്ട്രം, ആത്മീയവും മാനുഷികവുമായ മൂല്യങ്ങ ളുടെ പ്രചരണത്തിനും, അന്താരാഷ്ട്രീയസമാധാനത്തിനും സഹകരണ ത്തിനും, ക്ഷേമത്തിനുമുള്ള ഒരു രാഷ്ട്രം. 5000 വർഷത്തിലധികം ദീർഘ മായ അതിൻെറ ചരിത്രത്തിൽ; സാമ്പത്തികശക്തിയും ആയുധശക്തി യുമുള്ള വൻകിട രാഷ്ട്രങ്ങളെ പടുത്തുയർത്തിയപ്പോഴും ഭാരതം സമാധാ നപരമായ അന്താരാഷ്ട്രബന്ധങ്ങളാണ് നിലനിർത്തിയിട്ടുള്ളതു്; ഒരി ക്കലും മററു രാഷ്ട്രങ്ങളെ ഭാരതം ആക്രമിക്കയുണ്ടായിട്ടില്ല. ആവേശ കരങ്ങളായ ആദർശങ്ങളിലൂടേയും ബുദ്ധനെപ്പോലെയുള്ള മഹാത്മാക്ക ളുടെ ഉപദേശങ്ങളിലൂടേയും, നിശ്ശബ്ദമായും ഫലപ്രദമായും, ഭാരതം തൻേറതായ രീതിയിൽ മററു രാഷ്ട്രങ്ങളുടെ ഹൃദയങ്ങളേയും മനസ്സുക ളേയും സ്വാധീനിച്ചു; വിജ്ഞാനത്തിനും മാനവികത്വത്തിനും ലോക പ്രശസ്തി അതിന്ന കൈവന്നു. ആധുനികസംസ്കാരങ്ങളിൽ ഭാരതം ഉണ്ടാക്കിയ ഈ അതുല്യമായ ആഘാതത്തെ, സ്വാമി വിവേകാന ന്ദൻ ഇങ്ങനെ വിവരിക്കുന്നു. (വിവേകാനന്ദസാഹിത്യസർവ്വസ്വം, ഭാഗം III, പേജ് 3):

'നമ്മുടെ മാതൃഭൂമിയോടു് ലോകത്തിനുള്ള കടപ്പാടു് വമ്പിച്ചതാ ണ്........പണ്ടു കാലത്തും ഇക്കാലങ്ങളിലും ജനതയുടെ ജീവിതം മുന്നേറിയപ്പോൾ മഹത്തായ സത്യത്തിൻേറയും ശക്തിയുടേയും ബീജ ങ്ങൾ ലോകത്തിലെങ്ങും വാരിവിതയ്ക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ സുഹൃ ത്തുക്കളേ, ശ്രദ്ധിക്കുക; അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊ ണ്ടും യുദ്ധസന്നദ്ധന്മാരായ ഭടന്മാരുടെ അഭിയാനങ്ങളോടുകൂടിയുമാണ് നടന്നിട്ടുള്ളതു്. ഓരോ ആശയത്തിനും നിണച്ചാലുകളിൽ കുതിരേ ണ്ടിവന്നു... ....ഭാരതമാകട്ടെ, ബഹുസഹസ്രം വത്സരങ്ങളായി ശാന്ത മായി കഴിഞ്ഞുകൂടുകയാണ്. ഗ്രീസ് ഇല്ലാതിരുന്നപ്പോൾ, റോം ചിന്തയ്ക്കു് വിഷയമല്ലാതിരുന്നപ്പോൾ........അതിന്നുമുമ്പു്, ചരിത്രം പോലും രേഖപ്പെടുത്താത്ത ഒരു കാലം—അന്നുതൊട്ടിന്നോളം ഇടതട വില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്നു് പുറപ്പെട്ടിട്ടുണ്ടു്; എന്നല്ല ഓരോ വാക്കു് ഉച്ചരിക്കുമ്പോഴും ഉണ്ടായിട്ടുള്ളതു് പിന്നിൽ അനുഗ്രഹ വും മുമ്പിൽ ശാന്തിയുമാണ്. ലോകത്തിലുള്ള ജനതകളിൽവെച്ച് നാം അന്യരെ കീഴടക്കി ഭരിച്ചിട്ടില്ല. ആ ഒരു സൌഭാഗ്യം നമുക്കുള്ള താണ്. അതുകൊണ്ടു് നാം ഇന്നും ജീവിക്കുന്നു.'

അദ്ദേഹം വീണ്ടും പറയുന്നു (പൂർവ്വോക്തം, പേജ് 7);

'ഈ (19-ാം) ശതകത്തിന്റെ ആദിയിൽ, വേദത്തിന്റെ പ്രാചീനമായ ഒരു പരിഭാഷയിൽനിന്നു് ചെറുപ്പക്കാരനായ ഒരു ഫ്രഞ്ചുകാരൻ ഏറെക്കുറെ അവ്യക്തമായി ലാററിനിലേയ്ക്കു് തർജ്ജിമ ചെയ്തതു് വായിച്ചിട്ടു് മഹാനായ ആ ജർമ്മൻ ദാർശനികൻ, ഷോപ്പനാർ, പറയുകയാണു്: 'ഭൂമിയിലൊരിടത്തും ഉപനിഷത്തുകളുടെ അദ്ധ്യയനം പോലെ പ്രയോജനകരവും സമുത്കൃഷ്ടവുമായ മറെറാരു പഠനമില്ല തന്നെ. എനിക്കു് ജീവിതത്തിൽ ആശ്വാസമരുളിയതു് അതാണു്; മരണത്തിലും അതു തന്നെയായിരിക്കും ആശ്വാസമരുളുക. മഹാപ്രാജ്ഞനായ ഈ ജർമ്മൻകാരൻ ദീർഘദർശനം ചെയ്തു: 'ഗ്രീക്സാഹിത്യത്തിന്റെ പുനരുത്ഥാനംകൊണ്ടുണ്ടായ ചിന്താവിപ്ലവത്തേക്കാൾ വ്യാപകവും പ്രബലവുമായ ഒരു ചിന്താവിപ്ലവം ലോകത്തിൽ അടുത്തുതന്നെ നടക്കും,' എന്നു് ആ ദീർഘദർശനം ഇപ്പോഴിതാ വാസ്തവമാവാൻ തുടങ്ങിയിരിക്കുന്നു. കണ്ണു തുറന്നുനോക്കുന്നവർക്കു്, ചിന്തകന്മാർക്കു്, ഭിന്നജനതകളെപ്പററി പഠനം നടത്തുന്നവർക്കു് കാണാം; പതുക്കെയെങ്കിലും തുടച്ചയായി നടക്കുന്ന ഭാരതീയചിന്താപ്രസരം ലോകരുടെ സ്വരത്തിലും ഉപക്രമത്തിലും രീതികളിലും സാഹിത്യത്തിലും വരുത്തിയിട്ടുള്ള വമ്പിച്ച മാററങ്ങൾ.'

ഭാരതീയസംസ്കാരത്തിന്റെ ആത്മീയമാനങ്ങളെ പ്രതിപാദിച്ചുകൊണ്ടു് സ്വാമിജി വീണ്ടും പറയുകയാണു് (പൂർവ്വോക്തം, ഭാഗം 43);

'അപരിമിതമായ ഈ പ്രപഞ്ചത്തെ വെറും ചെളിക്കുണ്ടായി കരുതുന്ന ധീരവും ബൃഹത്തുമായ മനസ്സും ബുദ്ധിയുമുള്ളവരാണു് ഈ ഭൂഖണ്ഡത്തെ സമുജ്ജ്വലമാക്കിട്ടുള്ളതു്; അപ്പുറത്തേയ്ക്കു്, അതിനുമപ്പുറത്തേയ്ക്കു് അവർ പോകുന്നു, കാലം അപരിമിതമായ കാലംപോലും, ഇല്ലാത്ത ഒന്നത്രേ അവർക്കു്. ദേശം അവർക്കു് ഗണ്യമല്ല; അതിനുമപ്പുറത്തേയ്ക്കു് പോകാൻ അവർ വെമ്പുന്നു. പ്രതിഭാസത്തിന്നപ്പുറത്തു് പോകുന്നതാണു് മതത്തിന്റെ ജീവൻ.

'എന്റെ ജനതയുടെ ലക്ഷണമാണു് അതിവർത്തനശീലം അപ്പുറത്തു പോകുവാനുള്ള പോരാട്ടം. പ്രകൃതിയുടെ മുഖത്തുനിന്നു് മൂടുപടം വലിച്ചുനീക്കുവാനും, അങ്ങനെ എന്തു വില കൊടുത്തും എന്തപകടങ്ങൾ വരിച്ചും അപ്പുറത്തുള്ളതിന്റെ ഒരു ദർശനം നേടുവാനുമുള്ള ചങ്കുററം, അതാണു് നമ്മുടെ ആദർശം. അവരെ ഉത്സാഹഭരിതരാക്കാൻ ആഗ്രഹമുണ്ടോ? എങ്കിൽ, ഇതാണു് അതിനുള്ള വഴി. രാഷ്ട്രതന്ത്രം, സാമൂഹ്യമായ പുനർജ്ജനനം, ധനാർജ്ജനം, വാണിജ്യമനോഭാവം,—ഇവയെക്കുറിച്ചൊക്കെയുള്ള നിങ്ങ

ളുടെ പ്രസംഗങ്ങൾ, താറാവിൻെറ മുതുകിൽനിന്നു് വെള്ളമെന്നോണം, അവരെ തൊടാതെ വഴുതിപ്പോകും. അപ്പോൾ നിങ്ങൾക്കു് ലോകത്തെ പഠിപ്പിക്കാനുള്ളതു് ഈ ആദ്ധ്യാത്മികതയാണു്.

'നമുക്കു് മററന്തെങ്കിലും പഠിക്കാനുണ്ടോ, ലോകത്തിൽനിന്നും വല്ലതും ധരിക്കാനുണ്ടോ? ഉണ്ടു്, ഭൗതികവിജ്ഞാനത്തിലും, സംഘടനാപ്രഭാവത്തിലും, ശക്തികൾ കൈകാര്യം ചെയ്യാനുള്ള കഴിവിലും, ഏററവും ചെറിയ കാരണങ്ങളിൽനിന്നു് ഏററവും മെച്ചപ്പെട്ട ഫലങ്ങൾ ഉളവാക്കുന്നതിലും, ഒരു പക്ഷേ കുറച്ചൊക്കെ നമുക്കു് നേടാനുണ്ടാവാം.....എന്നാൽ തിന്നുക കുടിക്കുക രസിക്കുക എന്ന ആദർശം ഭാരതത്തിൽ പ്രസംഗിച്ചാൽ. ജഡലോകത്തെ ദിവ്യതയിലേയ്ക്കുയർത്താൻ മുതിന്നാൽ ആ മനുഷ്യൻ ഒരു മിഥ്യാവാദിയാണു്.... ഭാരതീയമനസ്സു് അയാളുടെ വാക്കുകൾ ശ്രദ്ധിക്കില്ല.'

വേദാന്തത്തെ പ്രായോഗികമാക്കുവാൻ ആവശ്യപ്പെട്ടുകൊണ്ടും, ഈ മഹത്തായ തത്ത്വദർശനത്തിനു് ഇങ്ങനെ സമഗ്രമായൊരു ദിശാബോധം നല്കിയാൽ അതു് നമ്മുടെ ജനങ്ങൾക്കു് ലഭ്യമാക്കിയേക്കാവുന്ന പ്രായോഗികക്ഷമതയും സ്വഭാവദാർഢ്യവും വമ്പിച്ചതായിരിക്കുമെന്നു് സൂചിപ്പിച്ചുകൊണ്ടും, അദ്ദേഹം പറയുകയാണു് (പൂർവ്വോക്തം, പേജ് 135):

'പല ശതകങ്ങളായി, സഹസ്രാബ്ദമായി, ജാതികളും രാജാക്കന്മാരും വിദേശീയരും നിങ്ങളുടെ സ്വന്തം ആളുകളും നിങ്ങളുടെമേൽ അടിച്ചേല്പിച്ച നിപീഡനപരിപാടി നിങ്ങളുടെ കരുത്തു് നശിപ്പിച്ചിരിക്കുന്നു. നിങ്ങളുടെ നട്ടെല്ലു് ഒടിഞ്ഞിരിക്കുന്നു. ചവുട്ടിമെതിക്കപ്പെട്ട മണ്ണിരകളെപ്പോലായിരിക്കയാണു് നിങ്ങൾ. നിങ്ങൾക്കു് കരുത്തു് ആരു തരും? നിങ്ങളോടു് ഞാൻ പറയട്ടെ—നമുക്കാവശ്യം കരുത്തു്, കരുത്താണു്. ആ കരുത്തു നേടുവാനുള്ള ഒന്നാമത്തെ ചുവടുവെയ്പ് ഉപനിഷത്തുക്കളെ പൊക്കിപ്പിടിക്കുകയും 'ഞാനാത്മാവാണു്' എന്നു വിശ്വസിക്കയുമത്രേ. 'വാളിനു് എന്നെ മുറിക്കാൻ വയ്യ; ആയുധങ്ങൾക്കൊന്നും തുളക്കാൻ വയ്യ; തീ എന്നെ എരിക്കില്ല; കാററ് എന്നെ ഉണക്കില്ല; ഞാൻ സർവ്വശക്തൻ, സർവ്വജ്ഞൻ.' അതുകൊണ്ടു്, അനുഗൃഹീതങ്ങളും അനുഗ്രാഹകങ്ങളുമായ ഈ വാക്കുകൾ ഉരുവിടുക. നാം ദുർബ്ബലരാണെന്നു പറയരുതു്. എന്തും ഏതും നമുക്കു് ചെയ്യാൻ കഴിയും....ഉപനിഷത്തുകളിൽനിന്നു് കിട്ടുന്ന കരുത്തു് ഇതാണു്; അവിടെനിന്നു് കിട്ടുന്ന ശ്രദ്ധ ഇതാണു്.

ഈ വേദാന്തസങ്കല്പങ്ങൾ പുറത്തുവരണം; അല്ലാതെ വനത്തിലും ഗുഹയിലും അമന്നാൽ പോരാ. പുറത്തുവന്നു് ബാറിലും ബഞ്ചിലും പ്രസംഗവേദിയിലും പ്രവർത്തിക്കണം, പാവപ്പെട്ടവൻെറ കുടി

ലിൽ പ്രവർത്തിക്കണം; മീൻപിടിക്കുന്ന മുക്കുവൻെറ കൂടെയും പ്രവർത്തിക്കണം; പഠിക്കുന്ന വിദ്യാർത്ഥിയോടൊപ്പം പ്രവർത്തിക്കണം. ഓരോ പുരുഷനേയും, സ്ത്രീയേയും ശിശുവിനേയും--അവരുടെ തൊഴിൽ എന്തുമാവട്ടെ അവർ താമസിക്കുന്നതെവിടെയുമാവട്ടെ --ഈ വേദാന്തസങ്കല്പങ്ങൾ ആഹ്വാനം ചെയ്യുന്നു. അതിൽ ഭയപ്പെടാനെന്തുണ്ട്? മുക്കുവരും മററും ഉപനിഷത്തുകളിലെ ആദർശം പ്രായോഗികമാക്കുന്നതെങ്ങനെയെന്നോ? വഴികാട്ടിയുണ്ട്. അപരിമിതമാണത്. മതം അപരിമിതമാണ്. ആക്കും അതിനപ്പുറം പോകാവതല്ല. ആജ്ജവത്തോടെ ചെയ്യുന്നതെല്ലാം നിങ്ങൾക്ക് നല്ലതാണ്. എത്ര നിസ്സാരകാര്യവും വേണ്ടപോലെ ചെയ്താൽ അദ്ഭുതഫലങ്ങൾ ഉണ്ടാക്കും. അതിനാൽ ഓരോരുത്തനും തനിക്കാവുന്നത് ചെയ്യട്ടെ. എത്ര ചെററും. മുക്കുവൻ താൻ ചൈതന്യമാണെന്നു കരുതിയാൽ അയാൾ മെച്ചപ്പെട്ട മുക്കുവനാവും. വിദ്യാർത്ഥി താൻ ചൈതന്യമാണെന്നു കരുതിയാൽ, അയാൾ മെച്ചപ്പെട്ട വിദ്യാർത്ഥിയാകും. വക്കീൽ താൻ ചൈതന്യമാണെന്നു കരുതിയാൽ അയാൾ മെച്ചപ്പെട്ട വക്കീലാവും. ഇതുപോലെ മററുള്ളവരും.....പക്ഷേ അതിൻെറ അത്ഥം വിശേഷാവകാശങ്ങൾ ഉണ്ടാകണമെന്നല്ല. ഇവയുടെ ഉച്ചിക്കടിക്കണം. മുക്കുവനെ വേദാന്തം പഠിപ്പിച്ചാൽ, അവൻ പറയും' 'നിങ്ങളെപ്പോലെതന്നെ ഞാനും മനുഷ്യനാണ്; ഞാനൊരു മുക്കുവൻ, നിങ്ങളൊരു ദാർശനികൻ. പക്ഷേ നിങ്ങളിലുള്ള അതേ ഈശ്വരൻ എന്നിലുമുണ്ട്.' ഇതാണ് നമുക്കാവശ്യം. ആക്കും ഒരു വിശേഷാവകാശവുമില്ല; അവസരം എല്ലാവക്കും സമം. എല്ലാവരേയും പഠിപ്പിക്കുക, ദിവ്യത ഉള്ളിലുണ്ടെന്ന്. അപ്പോൾ ഓരോരുത്തനും സ്വന്തം രക്ഷ കിണഞ്ഞു നേടിക്കൊള്ളും.

'വളച്ച്യ്ക്കു വേണ്ട ഒന്നാമത്തെ ഉപാധി സ്വാതന്ത്ര്യമാണ്.'

ഞാൻ നേരത്തെ പ്രസ്താവിച്ചതുപോലെ, നമ്മുടെ സുദീഘ്ഘമായ ചരിത്രത്തിലെ ഏററവും വിപ്ലവകരമായൊരു കാലഘട്ടത്തിൽക്കൂടെയാണ് നാം ഇന്നു കടന്നുപോകുന്നത്. നമ്മുടെ പുരാതനസംസ്കാരത്തിനു പിന്നിലുള്ള ആത്മീയബലത്തേയും അതിനെ നിലനിത്തിവന്ന തത്ത്വദർശനത്തേയും നമ്മുടെ ജനത മനസ്സിലാക്കിയാൽ പരിണാമത്തിൻെറ ഈ അഗ്നിപരീക്ഷയെ വിജയകരമായി തരണംചെയ്യുവാനും, നമ്മുടെ ബഹുസഹസ്രാബ്ദദീഘ്ഘവും അഭംഗുരവുമായ നിലനില്പിനെ ഭാവിയിലേയ്ക്കും തുടന്നുകൊണ്ടുപോകുവാനും നമുക്ക് സാദ്ധ്യമാവും. വിവേകാനന്ദൻെറ സിംഹഗജ്ജനത്തിൽക്കൂടെ വേദാന്തത്തിൻെറ ആഹ്വാനം ഇന്നു നമ്മിലെത്തുന്നു. (പൂവ്വോക്തം, പേജ് 85):

'അതേ, ജാതിയും ജന്മവും ദൗർബ്ബല്യവും പ്രാബല്യവും വകവെയ്ക്കാതെ, ഓരോ പുരുഷനും സ്ത്രീയും ശിശുവും കേൾക്കട്ടെ, അറിയട്ടെ, പ്രബലൻേറയും ദുർബ്ബലൻേറയും ഉന്നതൻേറയും അവനതൻേറയും, ഓരോരുത്തൻേറയും പിമ്പിൽ, പെരുമയും നന്മയും കൈവരുത്തുവാനുതകുന്ന അനന്തമായ സാദ്ധ്യതയും, സാമർത്ഥ്യവും നിശ്ചിതമാക്കിക്കൊണ്ടു് നിലകൊള്ളുന്നതു് അഖണ്ഡമായ ആത്മാവാണെന്നു്. ഓരോ ആത്മാവിനോടും നമുക്കു് പ്രഖ്യാപിക്കാം, ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാന്നിബോധത. 'എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതെ മുന്നോട്ടു നീങ്ങുക.' എഴുന്നേൽക്കു, ഉണരു, ദൗർബ്ബല്യമുളവാക്കിയ മയക്കത്തിൽനിന്നുണരു. സത്യത്തിൽ, ആരുമില്ല ദുർബ്ബലരായിട്ടു്. ആത്മാവു് അപരിമിതനാണു്; സർവ്വശക്തനാണു്, സർവ്വജ്ഞനാണു്. എഴുന്നേററു് നിൽക്കു, ആത്മസത്തയെ ഉയർത്തു, നിങ്ങളിലുള്ള ഈശ്വരനെ പ്രഖ്യാപിക്കു; അവിടത്തെ നിഷേധിക്കരുതു്. അതിരററ നൈഷ്കർമ്മ്യം, അതിരററ ദൗർബ്ബല്യം, അതിരററ മയക്കറക്കം, ഇന്നുവരെ, ഇന്നും, നമ്മുടെ വംശ്യരെ വശപ്പെടുത്തിയിരിക്കയാണു്. അല്ലയോ ആധുനികഹിന്ദുക്കളെ, നിങ്ങൾ ആ മയക്കറക്കത്തിൽനിന്നുണരുവിൻ! അതിലേയ്ക്കുള്ള വഴി നിങ്ങളുടെ വിശുദ്ധഗ്രന്ഥങ്ങളിൽത്തന്നെ തെളിഞ്ഞു കിടപ്പുണ്ടു്.'

യുദ്ധഭേരി മുഴക്കുന്ന പെരുമ്പറകളെ നിശ്ശബ്ദമാക്കി, മനുഷ്യസ്നേഹത്തിൻേറയും സമാധാനത്തിൻേറയും ധർമ്മഭേരി ഉദ്ഘോഷിച്ചുകൊണ്ടു്, തെക്കു് മൈസൂരിൽനിന്നു് റഷ്യയിലെ താജികിസ്ഥാൻ, വടക്കുപടിഞ്ഞാറു് അഫ്ഗാനിസ്ഥാൻ, പാകിസ്ഥാൻ എന്നീ പ്രദേശങ്ങൾവരെ പരന്നു കിടക്കുന്ന സ്മാരകശിലകളിൽക്കൂടെ, ചരിത്രപരമായി കൈവന്ന തൻെറ അതുല്യമായ സാർവ്വലൗകികസമാധാനം എന്ന ആശയത്തെ പ്രഖ്യാപിച്ചുകൊണ്ടുള്ള മൗര്യചക്രവർത്തി അശോകൻെറ നയത്തെ സ്മരിച്ചുകൊണ്ടു്, സ്വാമിജി പറയുകയാണു് (പൂർവ്വോക്തം, പേജ് 360):

'ലോകജേതാക്കളായ പല ഗംഭീരമനുഷ്യവംശങ്ങളും ഉണ്ടായിട്ടുണ്ടു്. ഇത്തരത്തിലുള്ള പല ജേതാക്കളേയും നാമും കണ്ടിട്ടുണ്ടു്. ഭാരതത്തിൻെറ മഹാനായ ചക്രവർത്തി അശോകൻ നമ്മുടെ വിജയത്തെ വിവരിച്ചതു് മതത്തിൻേറയും ആത്മീയതയുടേയും വിജയം എന്നാണു്.'

അന്താരാഷ്ട്രസമാധാനത്തിനും രഞ്ജിപ്പിനും ഭാരതം നല്കിയ സംഭാവനയെപ്പററി ആധുനികകാലത്തു് പല പാശ്ചാത്യചിന്തകരും മതിപ്പ് പ്രകടിപ്പിച്ചിട്ടുണ്ടു്. തൻെറ പത്തു ഖണ്ഡങ്ങളിലായുള്ള 'സ്റ്റോറി ഓഫ് സിവിലൈസേഷൻ' എന്ന ഗ്രന്ഥത്തിലെ 'ഔവർ

ഓറിയൻറൽ ഹെറിറേറജ്'' എന്ന പ്രഥമഖണ്ഡത്തിൽ, വിൽ ഡ്യൂറണ്ട് എന്ന അമേരിക്കൻ ചരിത്രകാരൻ, ഭാരതത്തിൽനിന്നു് ആധുനിക ലോകത്തിനു് എന്തു പ്രതീക്ഷിക്കാമെന്നു് ചർച്ച ചെയ്യുന്നു. (ഭാ. 633)

വ്യാകരണവും ന്യായശാസ്ത്രവും, തത്ത്വശാസ്ത്രവും കല്പിതകഥകളും മായാജാലവും ചതുരംഗവും, എല്ലാററിനുമുപരി നമ്മുടെ സംഖ്യകളും ദശാംശവ്യവസ്ഥയും ഹിമാലയത്തിന്റെ തടസ്സത്തെ തരണം ചെയ്തു കൊണ്ടു തന്നെ ഭാരതം നമുക്കു് നല്കിയിട്ടുണ്ടു്. പക്ഷെ ആ രാജ്യത്തിന്റെ ജീവിതസത്ത ഇതല്ല; ഭാവിയിൽ നമുക്കു് ഭാരതത്തിൽനിന്നു് പഠിക്കാവുന്നതെന്തെന്നാലോചിക്കുമ്പോൾ ഇതെല്ലാം നിസ്സാരങ്ങളാണു്. കണ്ടുപിടുത്തങ്ങളും, വ്യവസായവും വ്യാപാരവും ഭൂഖണ്ഡങ്ങളെ ബന്ധിപ്പിക്കുമ്പോഴും അഥവാ നമ്മെ ഏഷ്യയുമായുള്ള സംഘട്ടനത്തിലെത്തിക്കുമ്പോഴും, അതിന്റെ സംസ്കാരത്തെ കൂടുതൽ ആഴത്തിൽ പഠിക്കുവാൻ നമുക്കു് സന്ദർഭമുണ്ടാവും; ശത്രുതയിൽപ്പോലും; അതിന്റെ രീതികളിലും, ചിന്തകളിലും ചിലതൊക്കെ നമുക്കു് സ്വായത്തമാക്കുകയും ചെയ്യാം. കീഴടക്കലിനും അഹന്തയ്ക്കും കൊള്ളയ്ക്കും പകരം ഒരു പക്ഷെ, പരിണതമനസ്സിന്റെ സഹിഷ്ണുതയും മൃദുത്വവും, നിസ്സംഗമായ ആത്മാവിന്റെ സംതൃപ്തിയും, സഹതാപപൂർണ്ണമായ മനസ്സിന്റെ പ്രശാന്തതയും, എല്ലാ ജീവജാലങ്ങളോടുമുള്ള ഏകീകരണക്ഷമമായ സ്നേഹവും ഭാരതം നമുക്കു് പഠിപ്പിച്ചുതരും.'

വിൽ ഡ്യൂറണ്ടിന്റെ ഈ പ്രശംസ നമ്മുടെ ദേശീയമായ അഭിമാനഗർവ്വത്തെ ഇളക്കിവിടുന്നുണ്ടെങ്കിൽ, അതു് നമ്മുടെ ദേശീയവും അന്താരാഷ്ട്രീയവുമായ ഉത്തരവാദബോധത്തേയും ഉത്തേജിപ്പിക്കണം. പരേതനായ ആർനോൾഡ് ടോയിൻബി എന്ന ബ്രിട്ടീഷു് ചരിത്രകാരൻ ഭാരതത്തിനുമേൽ ചൊരിഞ്ഞ പ്രശംസയും, ഭാരതത്തിൽനിന്നു് ലോകം പ്രതീക്ഷിക്കുന്നതിനെപ്പററി പറഞ്ഞ വാക്കുകളും കേൾക്കുമ്പോൾ, ഇതിന്റെ ആവശ്യകത കൂടുതൽ വ്യക്തമാകുന്നുണ്ടു്. (ശ്രീരാമകൃഷ്ണ – ഹിസ് യൂനീക്കു് മെസ്സേജ്'' എന്ന സ്വാമി ഘനാനന്ദന്റെ ഗ്രന്ഥത്തിനുള്ള മുഖവുര):

ശ്രീരാമകൃഷ്ണന്റെ കർമ്മരംഗത്തു് പ്രകടിതമായ സന്ദേശം അതുല്യമായൊന്നായിരുന്നു. ഹിന്ദുമതത്തിന്റെ ചിരന്തനസന്ദേശം തന്നെയായിരുന്നു അതു്. സ്വാമി ഘനാനന്ദൻ ചൂണ്ടിക്കാണിക്കുന്നതുപോലെ, ഹിന്ദുമതമോ മററു് ഏതെങ്കിലും മതമോ സത്യത്തെപ്പററിയ അതുല്യമായ ചിത്രീകരണമോ അഥവാ മോക്ഷമാർഗ്ഗമോ അല്ലെന്നു് പ്രസ്താവിക്ക വഴി ഹിന്ദുമതത്തിനു് പ്രധാനപ്പെട്ട ലോകമതങ്ങളിൽ അദ്വിതീയമായൊരു സ്ഥാനമുണ്ടു്.

ആവശ്യമുണ്ടായിരുന്ന സ്ഥലത്തും സമയത്തും തന്നെയാണ് ശ്രീരാമകൃഷ്ണൻ അവതരിച്ചതും തന്റെ സന്ദേശം പ്രചരിപ്പിച്ചതും. ഹിന്ദുമതപാരമ്പര്യത്തിൽ വളർന്നവന്നൊരാൾക്കല്ലാതെ അങ്ങനെയൊരു മതത്തെ പ്രചരിപ്പിക്കുവാൻ കഴിയുമായിരുന്നില്ല. ശ്രീരാമകൃഷ്ണൻ 1836–ൽ ബങ്കാളിലാണ് ജനിച്ചത്. ചരിത്രത്തിലാദ്യമായി ആഗോളമായി ഒന്നായിത്തീരുകയായിരുന്ന ഒരു ലോകമായിരുന്നു അത്. ഇന്നും ആ പരിവർത്തനഘട്ടത്തിൽക്കൂടെയാണ് നാം നീങ്ങിക്കൊണ്ടിരിക്കുന്നത്; പക്ഷെ ഒരു കാര്യം വ്യക്തമായിക്കൊണ്ടിരിക്കയാണ്: അതായത്, പാശ്ചാത്യലോകത്തിൽനിന്ന് ഉദ്ഭവിച്ച ഈ അദ്ധ്യായത്തിന് ഭാരതീയമായൊരു അവസാനം ഉണ്ടാവേണ്ടതാണ് —മനുഷ്യവംശത്തിന്റെ ആത്മഹത്യയിൽ അത് കലാശിക്കാതിരിക്കണമെങ്കിൽ. മനുഷ്യചരിത്രത്തിലെ ഈ അത്യന്തം അപകടകരമായ നിമിഷത്തിൽ; മനുഷ്യനുള്ള ഏകരക്ഷാമാർഗ്ഗം, ഭാരതീയമായൊന്നാണ്. അശോകചക്രവർത്തിയുടെയും മഹാത്മാഗാന്ധിയുടെയും അഹിംസയും ശ്രീരാമകൃഷ്ണന്റെ മതസൌഹാർദ്ദത്തിന്റെ സാക്ഷ്യവും; മനുഷ്യവംശത്തിന് ഒരു കുടുംബമായി വളരുവാനുള്ള സാദ്ധ്യത ഈ നിലപാടിൽ ഉണ്ട് — ഈ അണുയുഗത്തിൽ, നമ്മെത്തന്നെ നശിപ്പിക്കാതിരിക്കാനുള്ള ഏകപോംവഴി ഇതാണ്.'

## 14 ഉപസംഹാരം

ജാതി, മത, വർഗ്ഗ, ലിംഗഭേദമില്ലാതെ എല്ലാവർക്കുമായി വിവേകാനന്ദൻ നല്കിയ ആഹ്വാനത്തെ ഈ അവസരത്തിൽ നിങ്ങളെ ഓർമ്മിപ്പിച്ചുകൊണ്ട് മാനുഷികമൂല്യങ്ങളെപ്പററിയ ഈ പ്രസംഗത്തെ ഉപസംഹരിച്ചുകൊള്ളട്ടെ. ഭരണത്തിലും നിർവ്വഹണത്തിലും മാത്രമല്ല ആത്മീയസാക്ഷാത്കാരത്തിലും സഫലീകരണത്തിലും മാനുഷികമൂല്യങ്ങളുടെ ആഘാതത്തെപ്പററിയ സത്യം അതുദ്ഘോഷിക്കുന്നുണ്ട് (മേല്പറഞ്ഞപുസ്തകം, ഭാഗം 93):

'നിങ്ങളെത്തന്നെയും എല്ലാവരേയും, അവനവന്റെ യഥാർത്ഥസ്വഭാവമെന്തെന്ന് പഠിപ്പിക്കൂ: ഉറങ്ങിക്കിടക്കുന്ന ആത്മാവിനെ വിളിക്കൂ; അതുണരുന്നതു ശ്രദ്ധിക്കൂ. ഉറങ്ങിക്കിടക്കുന്ന ആത്മാവ് ബോധപൂർവ്വമായ പ്രവൃത്തിയിലേയ്ക്കു് ഉണരുമ്പോൾ, ശക്തി കിട്ടും, ശ്രേയസ്സ് കിട്ടും, നന്മ വരും, നൈർമ്മല്യം വരും, ശ്രേഷ്ഠമായതെല്ലാം വരും.'

നിങ്ങൾക്കെല്ലാവർക്കും എന്റെ നന്ദിയും ആശീർവ്വാദവും.

# 35

## നമ്മുടെ ജനാധിപത്യത്തിൽ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ പങ്ക്*

### 1 ആമുഖം

ഇന്നത്തെ സായാഹ്നത്തിൽ, കോർപറേഷൻ ഏർപ്പാടു ചെയ്തിട്ടുള്ള ഈ പ്രസംഗപരമ്പര ഉദ്ഘാടനം ചെയ്യുവാൻ, അതിന്റെ കമ്മീഷണർ ശ്രീ. ശ്രീവാസ്തവ എന്നെ ക്ഷണിച്ചതിനു് ഞാൻ അദ്ദേഹത്തോടു് കൃതജ്ഞനാണു്. ഞാൻ ഡൽഹിക്കു് വരുവാൻ തീരുമാനിച്ചിട്ടുള്ള സ്ഥിതിക്കു്, രാവിലെ തന്നെ വന്നു് ഈ യോഗത്തിൽ പങ്കെടുക്കണമെന്നു് അദ്ദേഹം താല്പര്യപ്പെട്ടു. ഞാൻ സസന്തോഷം ഇതു് സ്വീകരിച്ചു; 'നമ്മുടെ ജനാധിപത്യത്തിൽ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ പങ്കു്' എന്ന പ്രധാനവിഷയത്തെപ്പററി കോർപറേഷനിലെ ഉദ്യോഗസ്ഥന്മാരോടു് സംസാരിക്കുവാനും, നിങ്ങളോടൊത്തു കുറെ സമയം ചിലവു ചെയ്യുവാനും സാധിച്ചതിൽ ഞാൻ സന്തുഷ്ടനാണു്. നമ്മുടെ നാട്ടിലെ വിദ്യാഭ്യാസവ്യവസ്ഥയിൽ മൂല്യാധിഷ്ഠിതമായ പരിപാടികൾ അവതരിപ്പിക്കുന്നതിനെക്കുറിച്ചു് ചർച്ച് ചെയ്യുവാൻ, രാജസ്ഥാൻ സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ നടക്കുന്ന വൈസ് ചാൻസലർമാരുടെ യോഗത്തിൽ പങ്കെടുക്കുവാൻ ഞാൻ നാളെ രാവിലെ ജയപ്പുരിലേയ്ക്കു് പോകയാണു്. എന്റെ ഡൽഹി സന്ദർശനത്തിന്റെ മുഖ്യമായ ഉദ്ദേശം ഇതാണു്; പക്ഷെ ഈ യോഗവും അത്രതന്നെ പ്രാധാന്യമുള്ളതാണു്.

വിവിധങ്ങളായ ഭരണ സംഘങ്ങളെ ഞാൻ അഭിസംബോധന ചെയ്തിട്ടുണ്ടു്, എല്ലായിടത്തും ചിന്താവിഷയവും ലക്ഷ്യവും ഒന്നു തന്നെയായിരുന്നിട്ടുണ്ടു്. നമ്മുടെ നാട്ടുകാരെ സന്തുഷ്ടരും സംതൃപ്തരുമാക്കേണ്ടതെങ്ങനെ, നാട്ടിനെ പുരോഗമനപരമാക്കുന്നതെങ്ങനെ,

* 1984-ൽ ഡൽഹി മുനിസിപ്പൽ കോർപറേഷന്റെ ആഭിമുഖ്യത്തിൽ, അവരുടെ ടൌൺഹാളിൽ, ചെയ്ത പ്രസംഗത്തിന്റെ ശബ്ദലേഖനത്തെ അടിസ്ഥാനമാക്കി തയ്യാറാക്കിയതു്.

നമ്മുടെ രാഷ്ട്രീയത്തിലും, ഭരണത്തിലും, വ്യവസായത്തിലും, വ്യാപാരത്തിലും, വൈദ്യസഹായം, എഞ്ചിനീയറിങ്ങ് ഇത്യാദി മേഖലകളിലും നമ്മുടെ 700 ദശലക്ഷം നാട്ടുകാരുടെ ഇടയിലും, ആരോഗ്യകരവും സന്തുഷ്ടവുമായ മനുഷ്യബന്ധങ്ങൾ എങ്ങനെയുണ്ടാക്കാം. ഇതു് നമുക്കെല്ലാം ഇന്നു് അതിപ്രധാനമായൊരു വിഷയമാണു്. ദീർഘവും അനസ്യൂതവുമായ അയ്യായിരം വർഷത്തെ ചരിത്രം നമ്മുടെ പിന്നിലുണ്ടു്, ഈ ചരിത്രം ദീപ്തങ്ങളായ മഹത്തുക്കളുടെ ഒരു മഹാവ്യൂഹത്താൽ പ്രകാശമാനമാക്കപ്പെട്ടിട്ടുണ്ടു് – ആത്മീയഗുരുക്കന്മാർ, കലാകാരന്മാർ, ദേശനേതാക്കന്മാർ, ശാസ്ത്രജ്ഞന്മാർ, ചിന്തകർ, ഭരണശാസ്ത്രജ്ഞന്മാർ, കർമ്മയോഗികൾ ഈ പൈതൃകമാണു് നമ്മൾക്കുള്ളതു് – അധികവും ഉത്തമമായതു്, ചിലതു് അത്ര തന്നെ ഉത്തമമല്ലാത്തതു്, ചിലതു് വ്യക്തമായും അധമവും തിന്മനിറഞ്ഞതും. ഇതു് ഇന്നു് ഭാരതത്തിലെ ഓരോസ്ത്രീക്കും പുരുഷനും നേരെയുള്ളൊരു വെല്ലുവിളിയാണു്.

## 2 നമ്മുടെ വീക്ഷണത്തിൽ സമൂലമായൊരു പരിവർത്തനത്തിന്റെ ആവശ്യകത

നമ്മുടെ തലസ്ഥാനനഗരിയിലെ കോർപറേഷനിൽ ജോലി ചെയ്യുന്ന ഒരു ലക്ഷത്തിഇരുപതിനായിരം ഉദ്യോഗസ്ഥന്മാരുടെ മനസ്സിനേയും ഹൃദയത്തേയും പ്രബുദ്ധമാക്കുവാനുള്ള ഈ പ്രസംഗപരമ്പര തുടങ്ങിവെയ്ക്കുന്നതിൽ എനിക്കു് സന്തോഷമുണ്ടു് – ഈ ബൃഹത്തായ നഗരസേവകവൃന്ദം, സേവനത്തിന്റേയും അർപ്പണത്തിന്റേയും കർമ്മകുശലതയുടേയും ബോധത്താൽ ഉത്തേജിതരായാൽ, അതു് ഈ തലസ്ഥാനനഗരിയെ സമ്പന്നമാക്കുകയും മാററിമറിക്കുകയും ചെയ്യും. ഇന്നത്തെ ഡൽഹി, ഈ പ്രദേശത്തുണ്ടായിരുന്ന ഏഴോ എട്ടോ ഡൽഹികളുടെ ഒരു പുനരവതാരമാണെന്നു് നിങ്ങൾക്കറിയുമല്ലൊ. ഇന്നു് നാം സമ്മേളിച്ചിരിക്കുന്ന ചാന്ദനീചൌക്കിന്റെ ഹൃദയഭാഗത്തു് സ്ഥിതി ചെയ്യുന്ന ഈ ടൌൺഹാൾ, കഴിഞ്ഞ കാലങ്ങളുടെ സ്മരണകൾ നിറഞ്ഞിട്ടുള്ളതാണു്. ശതാബ്ദകാലങ്ങളിലെ സമാധാനത്തോടും സമൃദ്ധിയോടുമൊപ്പം, തദ്ദേശീയരും വിദേശീയരുമായ ജേതാക്കളുടെ ആക്രമണങ്ങൾ, യുദ്ധം, പൂർണ്ണമായ നാശം ഇവയും അതു് കണ്ടിട്ടുണ്ടു്. ഇവിടെനിന്നു് അധികം അകലത്തല്ലാതെ സ്ഥിതി ചെയ്യുന്ന ശിസ്ഗഞ്ച് ഗുരുദ്വാരം, നമ്മുടെ ചരിത്രത്തിലെ നിരവധിശിലാസ്മാരകങ്ങളിൽ ഒന്നാണു്, അതു് നമ്മുടെ നാട്ടിലെ അന്ധമായ സാമുദായിക വിദ്വേഷത്തിന്റെ ദുരന്തത്തിനുള്ളൊരു മുന്നറിയിപ്പും, സിക്കുകാരുടെ ഒമ്പതാമത്തെ ഗുരു, ഗുരുതേജ് ബഹദൂരിന്റെ ധൈര്യത്തിനും, അന്നത്തെ മുഗൾ ചക്രവർത്തി ഔരംഗസീബിന്റെ മതഭ്രാന്തിനുമുള്ളൊരു സ്മാരകവുമാണു്.

മുപ്പത്തിയേഴവഷ്ങ്ങൾക്കു മുമ്പ് നമ്മുടെ രാഷ്ട്രം സ്വതന്ത്രമാവുകയും, നമ്മുടെ രാഷ്ട്രം ദീഘ്ചരിത്രത്തിൽ നവീനമായൊരദ്ധ്യായം എഴുതിത്തുടങ്ങുകയും ചെയ്തു. നിങ്ങളുടെ ആഫീസുകളിൽ പണി എടുക്കുമ്പോഴും പുറത്ത് പൌരന്മാരുമായി കാര്യങ്ങൾ നടത്തുമ്പോഴും, ഈ സംഗതി സദാ ഓമ്മിക്കുക – നിങ്ങളും ഭാരതത്തിലെ മററെല്ലാവരും തന്നെ, ഇങ്ങനെയൊരു പുതിയ അദ്ധ്യായം എഴുതിക്കൊണ്ടിരിക്കയാണെന്ന്. ഈ അദ്ധ്യായം പ്രകാശമാനമായതോ, ഇരുളടഞ്ഞതോ ആവുക എന്നതു് ഒരു കാര്യത്തെ ആശ്രയിച്ചിരിക്കും, ശതാബ്ദങ്ങളായുള്ള അടിമത്തവും അവമാനവും കഴിഞ്ഞു്, നാം നേടിയ സ്വാതന്ത്ര്യത്തെ എങ്ങനെയാണ് ഈ നാട്ടിലെ ജനങ്ങൾ ഉപയോഗിക്കുവാൻ പോകുന്നതു് എന്നു്. അതുകൊണ്ടു്, നമ്മുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തേയും നമ്മുടെ ജനാധിപത്യപരീക്ഷണത്തേയും നാം ഗൌരവമായിത്തന്നെ എടുക്കേണ്ടതുണ്ടു്. ഇപ്പോൾ രൂപംകൊള്ളുന്ന നമ്മുടെ ചരിത്രത്തിലെ പുതിയ അദ്ധ്യായം പ്രകാശമാനമായതായിരിക്കണമെന്നും, നാം ഇനി ഒരിക്കലും രാഷ്ട്രീയമായി തുണ്ടു തുണ്ടുകളാക്കപ്പെടുകയും അടിമത്തത്തിലേയ്ക്കു് അധഃപതിക്കയും ചെയ്യുകയില്ലെന്നും, പണ്ടത്തേക്കാൾ മഹത്തരമായൊരു ഭാരതത്തെ കെട്ടിപ്പടുക്കുവാൻ നാം കഠിനാദ്ധ്വാനം ചെയ്യണമെന്നും നാമെല്ലാം തീരുമാനിച്ചിട്ടുണ്ടെന്ന് എനിക്കു് നിശ്ചയമുണ്ടു്. നമ്മുടെ രാഷ്ട്രത്തെ ദുബ്ബലമാക്കി നിത്തിയ വ്യക്തിപരവും സാമൂഹികവുമായ വൈകല്യങ്ങളെ തരണം ചെയ്യുവാൻ നാം കഠിനമായി അദ്ധ്വാനിക്കേണ്ടതുണ്ടെന്ന് ഇതിൽനിന്നു വ്യക്തമാണല്ലൊ. നമ്മുടെ ദീഘ്ചരിത്രത്തിൽ നാം ആദ്യമായി സ്ഥാപിച്ചിട്ടുള്ള ജനാധിപത്യരാഷ്ട്രത്തിനനുയോജ്യമായ ഒരു സമൂലപരിവത്തനം നമ്മുടെ ജീവിതാവീക്ഷണത്തിൽ ഉണ്ടാകേണ്ടതുണ്ടു്.

ആദ്യമായി വേണ്ടതു്, ഇവിടെയുള്ള ഓരോ സ്ത്രീയും പുരുഷനും സ്വതന്ത്രഭാരതത്തിലെ സ്വതന്ത്രപൌരന്മാരാണെന്ന് രാഷ്ട്രത്തിലെ തൻകാര്യവ്യഗ്രരായ പ്രജകൾ അല്ലാത്ത എല്ലാവരും മനസ്സിലാക്കുകയാണ്; നമ്മുടെ ഭരണഘടന സാഭിമാനം പ്രഖ്യാപിക്കുന്നപോലെ നമ്മുടെ ജനാധിപത്യരാഷ്ട്രം ശക്തിയും അംഗീകരണവും നേടുന്നതു് ഭാരതത്തിലെ ജനങ്ങളായ നമ്മിൽനിന്നാണ്. ജനാധിപത്യത്തിലെ പൌരൻ സ്വതന്ത്രനാണെന്ന് മാത്രമല്ല, ചുമതലാബോധമുള്ളവനുമാണ്. ശാരീരികമായ പ്രായപൂത്തിയെ മാത്രമല്ല, മാനസികമായ വളച്ചയേയും പ്രകടിപ്പിക്കുന്ന സാമൂഹികവും ദേശീയവുമായ ഉത്തരവാദബോധമാണതു്. പക്വമതികളായ ഇങ്ങനെയുള്ള പൗരന്മാരെ എത്രവേഗം നാം സൃഷ്ടിച്ച് കേന്ദ്രസംസ്ഥാനഗവമ്മേണ്ടുകളിലും പൊതു – സ്വകാര്യമേഖലാസ്ഥാപനങ്ങളിലും സാങ്കേതികജോലികളിലും നിറയ്ക്കുന്നുവോ അത്രയും വേഗത്തിൽ നമ്മുടെ

ശിശുപ്രായമായ ജനാധിപത്യം കൂടുതൽ ശക്തവും സമ്പന്നവും പുരോഗമനപരവും ആവും. ജനങ്ങളിൽ പൊതുവിലും ജോലിക്കാരിൽ പ്രത്യേകമായും, യഥാർത്ഥപൌരത്വത്തിൻെറ പക്വതയും പ്രബുദ്ധപൌരത്വത്തിൻെറ ഭാവവും പ്രചരിതമാവുമ്പോൾ, സമയബോധം, കൃത്യനിഷ്ഠ, അദ്ധ്വാനശീലം, സംഘടിച്ച് പ്രവർത്തിക്കാനുള്ള കഴിവ്, അച്ചടക്കബോധം, നിയമവിധേയത്വം ഇങ്ങനെയുള്ള ആരോഗ്യകരമായ പെരുമാററശീലങ്ങൾ അവരിൽ തനിയേ വന്നു കൊള്ളും.

## 3 ചരിത്രത്തിൻെറ ഇരയാവാതെ ചരിത്രത്തിൻെറ സ്രഷ്ടാവാകുന്ന വിപ്ലവകരമായ പരിവർത്തനം

കുറെ ശതാബ്ദങ്ങളായി ചരിത്രത്തിൻെറ ഇരകളായിരുന്നിട്ട് ഇന്ന് നാം ചരിത്രത്തിൻെറ സ്രഷ്ടാക്കളായിത്തീർന്നിരിക്കയാണെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഇതു് വിപ്ലവകരമായൊരു മാററമാണ്; യഥാർത്ഥത്തിൽ ആധുനികയുഗത്തിൻെറ അർത്ഥവും പ്രാധാന്യവും ഇതാണ്. കഴിഞ്ഞ ശതാബ്ദത്തിൽ, നമ്മുടെ ബൃഹത്തും പൌരാണികവുമായ രാജ്യം ബ്രിട്ടീഷുകാരുടെ ഒരാശ്രിതരാജ്യമായി അധഃപതിച്ച് കിടന്നതിനെപ്പററി ആലോചിക്കുക; പിന്നീട് ഈ ശതാബ്ദത്തിൻെറ അവസാനം 1893ൽ കയ്യിൽ കാശില്ലാത്തൊരു സന്ന്യാസി സ്വാമി വിവേകാനന്ദൻ അലക്സാണ്ടറേയും നെപ്പോളിയനേയും കവച്ചുവെയ്ക്കുന്ന സാഹസികത്വത്തോടെ ഇന്നത്തെ ഏററവും വികസിതവും ശക്തവുമായ രാജ്യമായ അമേരിക്കൻ ഐക്യനാടുകളിലെ ജനങ്ങളുടെ മനസ്സും ഹൃദയവും കീഴടക്കിയതിനെപ്പററി ആലോചിക്കുക. ആ നാട്ടിൽ അദ്ദേഹമുണ്ടാക്കിയ ആഘാതത്തെ അമേരിക്കൻ പത്രങ്ങൾ വിവരിച്ചതു് ഇത്തരം വാക്കുകളിലാണ്. 'ലോകമതസമ്മേളനത്തിലെ ഏററവും മഹാനായ വ്യക്തി തീർച്ചയായും സ്വാമി വിവേകാനന്ദനാണ്; അദ്ദേഹത്തിൻെറ വാക്കുകൾ കേട്ടശേഷം വിജ്ഞാനസമ്പന്നമായ ഈ രാജ്യത്തിലേയ്ക്ക് പാതിരിമാരെ അയക്കുന്നതു് എന്തു വിഡ്ഢിത്തമാണെന്ന് നമുക്ക് തോന്നും. നാം അങ്ങോട്ട് പാതിരിമാരെ അയക്കുന്നതിനുപകരം അവർ ഇങ്ങോട്ട് കുറച്ച് പേരെ അയയ്ക്കുകയായിരിക്കും നല്ലതു്. 'ഉയിർത്തെഴുന്നേററ ഭാരതത്തിൻെറ പ്രഥമസ്പർശം ഇവിടെ കാണാം. ചരിത്രത്തിൻെറ ഇരയാവാതെ ചരിത്രം സൃഷ്ടിക്കുന്നൊരു ശക്തിയായി പുതിയൊരു ജീവിതത്തിനുള്ള തുടക്കം പിന്നീട് ഭാരതത്തിലെ ജനകോടികളെമാത്രമല്ല ലോകത്തെമ്പാടുമുള്ള ജനങ്ങളേയും ബാധിച്ചൊരു സംഭവവികാസമായിരുന്നു ഇതു്.

സ്വാമി വിവേകാനന്ദൻെറ ദൃഷ്ടിയിൽക്കൂടി നിങ്ങൾ ആധുനികഭാരതത്തെ നോക്കിക്കാണുകയും അദ്ദേഹത്തിൻെറ ആശയങ്ങളാലും

ആദർശങ്ങളാലും പ്രബുദ്ധമാക്കപ്പെടുകയും ചെയ്താൽ നിങ്ങൾക്ക് രാഷ്ട്ര ചരിത്രത്തിൻെറ ഉജ്ജ്വലമായൊരു നവനിർമ്മിതിക്കുള്ള ഉപകരണങ്ങളാവാം. നമ്മുടെ ചരിത്രത്തിൻെറ പുനഃസൃഷ്ടിയെന്നുവെച്ചാൽ ജാതിമതഭേദമില്ലാതെ നമ്മുടെ എല്ലാ ജനങ്ങൾക്കും, പ്രത്യേകിച്ചും ദുർബ്ബല വിഭാഗത്തിൽപ്പെട്ട മുപ്പതുകോടി ജനങ്ങൾക്കും, നമുക്ക് പുതുതായി ലഭിച്ച സ്വാതന്ത്ര്യത്തെ അർത്ഥവത്താക്കുക എന്നാണ്. നമ്മുടെ എല്ലാവരുടെയും ജീവിതത്തിൻെറ എല്ലാവശങ്ങളേയും സ്പർശിക്കുകയും, ദാരിദ്ര്യത്തേയും അജ്ഞതയേയും ജാതിഭ്രാന്തിനേയും സാമുദായികമനഃസ്ഥിതിയേയും അവയിൽ നിന്നുണ്ടാവുന്ന സാമൂഹികചരിദ്രങ്ങളേയും സംഘട്ടനങ്ങളേയും തുടച്ചുനീക്കി, നമ്മുടെ ദേശീയവീക്ഷണവും വിജ്ഞാനവും നയവുമായ നാനാത്വത്തിൽ ഏകത്വമെന്ന തത്ത്വത്തെ അടിസ്ഥാനമാക്കിയുള്ള സമഗ്രമാനവികവികസനവും ദേശീയോദ്ഗ്രഥനവും ഇതു് കൈവരുത്തുകയും ചെയ്യും.

## 4 ശിശുപ്രായമായ നമ്മുടെ ജനാധിപത്യത്തിൻെറ ശക്തി

നമ്മുടെ പാർലമെൻറിനേയും സംസ്ഥാനനിയമസഭകളേയും പോലെ അല്ലാതെ രാജ്യമാസകലം പരന്നു കിടക്കുകയും ജനങ്ങളുടെ ദൈനന്ദിനജീവിതത്തെ ഗാഢമായി സ്പർശിക്കുകയും ചെയ്യുന്ന നഗരഭരണപഞ്ചായത്തു് സ്ഥാപനങ്ങളെ ഈ പശ്ചാത്തലത്തിലാണ് നാം നോക്കിക്കാണേണ്ടതു്.

നമ്മെപ്പോലെ പുതിയതായി സ്വാതന്ത്ര്യം ലഭിച്ച പല രാഷ്ട്രങ്ങളിലും ജനാധിപത്യം പരാജയപ്പെടുകയും സൈനികസ്വേച്ഛാധികാരഭരണങ്ങൾ ഉയർന്നുവരുകയും ചെയ്തിട്ടുള്ള പശ്ചാത്തലത്തിൽ, നാം ഒരു പ്രജായത്തരാഷ്ട്രമായി നിലനില്ക്കുന്നു എന്നതു് സംതൃപ്തിക്ക് വകനല്കുന്നുണ്ട്. നമ്മുടെ ബൃഹത്തായ ജനസംഖ്യയും ഭാഷയിലും മതത്തിലും വർഗ്ഗത്തിലുമുള്ള വലിയ വ്യത്യാസങ്ങളും, സാമൂഹിക – സാമ്പത്തികതലങ്ങളിലെ രൂക്ഷമായ വ്യത്യാസങ്ങളും പരക്കെയുള്ള നിരക്ഷരതയും കണക്കിലെടുക്കുമ്പോൾ, ഇതു് വലിയൊരു നേട്ടം തന്നെയാണ്. ജനാധിപത്യം ജാതിനിബദ്ധമായ ഭാരതത്തിൽ വളരുകയില്ലെന്നും അതു് നിലനില്ക്കുകയാണെങ്കിൽ, ഭാരതം ചരിത്രപരമായി തുടച്ച്യുള്ളൊരു സമൂഹമായിരിക്കയില്ലെന്നും, പല പാശ്ചാത്യചിന്തകരും പ്രവചനം നടത്തിയിട്ടുണ്ടായിരുന്നു. ഇത്തരം പക്ഷപാതപരമായ പ്രതീക്ഷകളേയും പ്രവചനങ്ങളേയും നമ്മുടെ ജനങ്ങൾ വിസംവദിച്ചിരിക്കയാണ്. ശൈശവദശയിലുള്ള നമ്മുടെ ജനാധിപത്യത്തിൻെറ നൈസർഗ്ഗികമായ ശക്തിയെ അതു് തെളിയിച്ചിരിക്കുന്നു; അപ്രതീക്ഷിതമായ ഒരു ദിശയിൽ നിന്നു് – പാക്കിസ്ഥാൻ പ്രസിഡണ്ടായിരുന്ന ഭൂട്ടോവിൽ നിന്നു് – ഇതിനു് വലിയ പ്രശംസയും കിട്ടിയിരിക്കുന്നു. ഭാരതത്തോടും ഹിന്ദുമതത്തോടും ഹിന്ദുക്ക

ളോടുമുള്ള തന്റെ കടുത്ത വിദ്വേഷത്തെ പ്രസരിപ്പിക്കുന്നതും, പാക്കിസ്ഥാനിലെ മിലിട്ടറിഭരണം അദ്ദേഹത്തെ തൂക്കിക്കൊല്ലുന്നതിനു കുറച്ച്മുമ്പായി പ്രസിദ്ധീകരിച്ചതുമായ തന്റെ വിശ്വാസപ്രമാണത്തിൽ തന്റെ പാകിസ്ഥാനിലെ ഇരുളടഞ്ഞ രാഷ്ട്രീയത്തെ ഭാരതത്തിലെ ജനാധിപത്യവുമായി അദ്ദേഹം താരതമ്യപ്പെടുത്തുന്നു. (സുൽഫിക്കർ ആലി ഭൂട്ടോ: ഇഫ് ഐ ആം അസ്സാസ്സിനേററഡ് – പ്രാൺ ചൊപ്രയുടെ ആമുഖത്തോടുകൂടി ഭാഗം 16)

'പാകിസ്ഥാനിലുണ്ടായിട്ടുള്ള അട്ടിമറികളുമായി, ഏഷ്യയിലും ആഫ്രിക്കയിലും ഉണ്ടായിട്ടുള്ള അതേ തരത്തിൽപ്പെട്ട അട്ടിമറികളുമായി താരതമ്യപ്പെടുത്താം .... നമ്മുടെ 'മഹത്തും പ്രിയപ്പെട്ടതു'മായ അയൽരാജ്യമായ ഭാരതത്തെ എടുക്കുക. പാക്കിസ്ഥാനെപ്പോലെ പട്ടാളനിയമവും സൈനികസ്വേച്ഛാധിപത്യവും ഭാരതവും അനുഭവിച്ചിരുന്നുവെങ്കിൽ, ഇപ്പോഴേയ്ക്കും ആ രാജ്യം മൂന്നോ നാലോ തുണ്ടുകളായിരിക്കുമായിരുന്നു. ഭാരതം പാക്കിസ്ഥാനേക്കാൾ ഭിന്നതകളുള്ള രാജ്യമാണ്; പക്ഷെ അവിടത്തെ ജനാധിപത്യത്തിന്റെ ബഹളവും കുഴപ്പവുംതന്നെ ഭാരതത്തെ ഒരു രാഷ്ട്രമായി നിർത്തിയിരിക്കുന്നു.'

നമ്മുടെ ജനാധിപത്യം തീർച്ചയായും ശബ്ദായമാനവും കുഴപ്പംപിടിച്ചതുമാണ്; അതിന്റെ ചലനം ആടിയാടിയുള്ളതാണ്; പാശ്ചാത്യരാജ്യക്കാരുടേയും മാർക്സിസ്റ്റുകാരുടെയും പുസ്തകങ്ങളിൽനിന്ന് ജനാധിപത്യത്തെപ്പററി പഠിച്ചശേഷം, ഇപ്പോൾ, നാം നമ്മുടെ സ്വന്തം അനുഭവത്തിൽനിന്ന് അതിനെപ്പററി കൂടുതൽ പഠിക്കയാണ്. നമ്മുടെ ഉത്തമമായ ഭരണഘടനയിൽ വ്യക്തമായി വിഭാവനം ചെയ്തിട്ടുള്ള നമ്മുടെ ദേശീയഭാഗധേയത്തിലേയ്ക്കുള്ള നമ്മുടെ യാത്രയ്ക്ക് വേണ്ടതായ തെളിവാന്ന മനസ്സും പതറാത്ത പാദങ്ങളും നാം ഇനിയും വളർത്തിയെടുക്കേണ്ടതുണ്ട്. എല്ലാ പൗരന്മാരുടെയും ചുമതലകളിൽ നമ്മുടെ ശൈശവപ്രായത്തിലുള്ള ജനാധിപത്യം ഏല്പിക്കുന്ന ഉത്തരവാദിത്വം ഇതാണ്; അതിനനുസൃതമായി, അവർ തങ്ങളുടെ വീക്ഷണത്തിനും പ്രവൃത്തികൾക്കും മനുഷ്യബന്ധങ്ങൾക്കും ഈ ചുമതലയുടെ വെളിച്ചത്തിൽ രൂപം കൊടുക്കേണ്ടതാണ്. ശക്തവും, ഉദ്ഗ്രഥിതവും ആയ ഒരു ജനാധിപത്യരാഷ്ട്രത്തിനുമാത്രമേ, യാതനകൾ സഹിച്ച് ലഭ്യമായ നമ്മുടെ സ്വാതന്ത്ര്യത്തെ പരിരക്ഷിക്കുവാനും, നമ്മുടെ ജനതയുടെ സമഗ്രമായ വികസനം ഉറപ്പുവരുത്തുവാനുള്ള ഉപകരണമാവാനും സാദ്ധ്യമാവൂ.

## 5 നമ്മുടെ തദ്ദേശ സ്വയംഭരണസ്ഥാപനങ്ങൾ – പ്രശ്നങ്ങളും പ്രതീക്ഷകളും

നേരത്തെ പ്രസ്താവിച്ചപോലെ, നമുക്ക് പാർലിമെന്റും സംസ്ഥാനനിയമസഭകളുമുണ്ട്, ഇവയ്ക്ക് പുറമെ, മുൻസിപ്പൽ കോർപ

റേഷനുകരം, മുനിസിപ്പാൽ കൌൺസിലുകരം, ഗ്രാമപഞ്ചായത്തുകരം, പഞ്ചായത്തുസമിതികരം, ജില്ലാപരിഷത്തുകരം, സഹകരണസംഘങ്ങരം എന്നീ പ്രധാന ജനകീയസ്ഥാപനങ്ങളുമുണ്ട്. ഈ തദ്ദേശ സ്വയംഭരണസ്ഥാപനങ്ങളുടെ ആരോഗ്യപൂർണ്ണവും ഊർജ്ജസ്വലവുമായുള്ള പ്രവർത്തനം നമ്മുടെ ജനാധിപത്യത്തെ ശക്തിപ്പെടുത്തുവാൻ അത്യാവശ്യമാണ്; അവയാണ് ജനാധിപത്യത്തിൻെറ വേരുകരം; എന്തുകൊണ്ടെന്നാൽ അവ ജനജീവിതവുമായി ഏററവുമടുത്തബന്ധം പുലത്തുകയും, അവയുടെ നല്ലതോ അല്ലാത്തതോ ആയ പ്രവർത്തനം ജനങ്ങളുടെ ക്ഷേമത്തേയും കഷ്ടപ്പാടിനേയും, ജനാധിപത്യത്തിലുള്ള അവരുടെ വിശ്വാസത്തേയും നൈരാശ്യത്തേയും നേരിട്ട് ബാധിക്കുകയും ചെയ്യുന്നു. നമ്മുടെ ജനാധിപത്യത്തിൽ ഈ സ്ഥാപനങ്ങളുടെ പങ്കിനെ നാം പുനഃപരിശോധന ചെയ്യു്, അവയുടെ പ്രശ്നങ്ങളും അവ ഉയത്തുന്ന പ്രതീക്ഷകളും വിശകലനം ചെയ്യു്, അവയെ എല്ലാവിധത്തിലും ശക്തിപ്പെടുത്തുവാൻ വേണ്ട നടപടികരം എടുക്കേണ്ടതാണ്.

നമ്മുടെ ഇളംപ്രായമായ ജനാധിപത്യത്തിൻെറ കഴിഞ്ഞ മുപ്പത്തിയേഴസംവത്സരങ്ങളിൽ ഈ സ്ഥാപനങ്ങരം, ജനാധിപത്യശൃംഖലയിലെ ഏററവും ദുബ്ബലമായ കണ്ണികളായിത്തീരുകയുണ്ടായിട്ടുണ്ട്. മനുഷ്യത്വമില്ലായ്മ, ആഭ്യന്തരവഴക്കുകരം; കടുത്ത അഴിമതിയും കായ്യക്ഷമതയില്ലായ്മയും, ജനവിരുദ്ധമായ നിലപാടുകളും നടപടികളും ഇവയുടെ ഫലങ്ങരം എല്ലാസ്ഥാപനങ്ങളേയും ബാധിച്ചിട്ടുണ്ട്. ഇവയിൽ പലതും, തുടരെത്തുടരെയുള്ള പിരിച്ചുവിടലിനെ നേരിട്ടിട്ടുണ്ട്; ഇവ മിക്കപ്പോഴും അതു് അഹിക്കുകയും ചെയ്യു. ആഭ്യന്തരദൗബ്ബല്യങ്ങരംക്കും കുഴപ്പങ്ങരംക്കും പുറമെ, രാഷ്ട്രീയപാട്ടികളുടെയും സംസ്ഥാന ഗവമ്മെൻറുകളുടെയും ചിലപ്പോരം അവഗണനയും ചിലപ്പോരം അമിതമായ കൈകടത്തലും കാരണം അവ കൂടുതൽ ദുബ്ബലമായിത്തീന്നിട്ടുണ്ട്. ദേശീയപാർലിമെൻറും കേന്ദ്രഗവമ്മെൻറും, അവയെ ശക്തിപ്പെടുത്തേണ്ടതു് നമ്മുടെ ജനാധിപത്യത്തെ ശക്തിപ്പെടുത്തുവാൻ അവശ്യമാണെന്ന ദൃഢവിശ്വാസത്തിൽ പല നടപടികളുമെടുത്തിട്ടും, മിക്കവാറും സംസ്ഥാനഗവമ്മെൻറുകരം അവയെ ദുബ്ബലപ്പെടുത്തുകയാണ് ചെയ്തിട്ടുള്ളതു്; അവ ശക്തമായാൽ സംസ്ഥാനഗവമ്മെൻറുകരം ദുർബ്ബലമാവുമെന്ന അടിസ്ഥാനമില്ലാത്തൊരു ഭയമാണ് ഇതിനു കാരണം. കേന്ദ്രഗവമ്മെൻറിൻെറ അധികാരങ്ങരം കൂടുതലായി തങ്ങരംക്ക് വേണമെന്നാവശ്യപ്പെടുമ്പോരംത്തന്നെ, ഈ അടിസ്ഥാനജനാധിപത്യസ്ഥാപനങ്ങളെ ശക്തിപ്പെടുത്താനായി അവക്കു് കൂടുതൽ അധികാരങ്ങരം കൊടുക്കുന്ന കായ്യത്തിൽ സംസ്ഥാനങ്ങരം വലിയ താല്പയ്യമൊന്നും കാണിക്കുന്നില്ല.

സ്വരാജ് എന്നാൽ ജനങ്ങളുടെ ശക്തി വദ്ധിപ്പിക്കുക, അധികാരം ജനങ്ങളിലേയ്ക്കു് പ്രവഹിക്കുക, വ്യക്തിയുടെ മൂല്യത്തേയും സ്വാതന്ത്ര്യത്തേയും അന്തസ്സിനേയും പററി ജനങ്ങൾ ബോധവാന്മാരാവുക എന്നാണെന്നു് നാം വിസ്മരിച്ചിരിക്കയാണു്. സ്വരാജിനു് ഗാന്ധിജി കൊടുത്ത വ്യാഖ്യാനത്തെ നാം മറന്നിരിക്കുന്നു—

'സ്വരാജ് ലഭ്യമാവുന്നതു്, കുറച്ചാളുകൾക്കു് അധികാരം കിട്ടുമ്പോളല്ല, അധികാരദുർവ്വിനിയോഗത്തിനെ എതിർക്കുവാനുള്ള കഴിവു് എല്ലാവർക്കും കിട്ടുമ്പോളാണു്.'

ജനശക്തിയിൽ അധിഷ്ഠിതമായ ഈ സ്വരാജിൽനിന്നു് നാം ഇന്നും എത്രയോ അകലെയാണു്, നിസ്സഹായരായ നമ്മുടെ ജനങ്ങൾ, ഹൃദയശൂന്യവും കഴിവില്ലാത്തതുമായൊരു ഭരണത്തിൻെറ ഭാരം വഹിച്ചുകൊണ്ടുഴലുകയാണു് തിരഞ്ഞെടുപ്പിൻെറ അവസരത്തിൽ, ചുരുങ്ങിയസമയത്തേയ്ക്കു്, തങ്ങളുടെ കൈയിലുള്ള അധികാരത്തിൻെറ പ്രഭാവം അവർ ആസ്വദിക്കുന്നു; ആ അധികാരത്തെ തൻേറടത്തോടെയും ധൈര്യപൂർവ്വവും അവർ പ്രയോഗിച്ചിട്ടുണ്ടെന്നതിൽ നമ്മുടെ ജനാധിപത്യത്തിനു സംതൃപ്തി തോന്നാനവകാശമുണ്ടു്. ഈ തദ്ദേശസ്വയംഭരണസ്ഥാപനങ്ങളെ കാര്യക്ഷമവും സുശക്തവുമാക്കി, നാമമാത്രമായി മാത്രമല്ല, യഥാർത്ഥമായിത്തന്നെ ജനങ്ങളെ അധികാരത്തിൻെറ ഉറവിടമാക്കുവാൻ വേണ്ട രാഷ്ട്രീയവും ഭരണപരവുമായ നടപടികളെടുക്കേണ്ടതു് അടിയന്തരമായി ചെയ്യേണ്ട കാര്യമാണു്

ഇവയുടെ നടത്തിപ്പിനെ വികലമാക്കുന്ന ബാഹ്യമായ കാരണങ്ങളെ പരിഹരിക്കുന്നതോടൊപ്പം, അതിൻെറ ആന്തരികമായ കാരണങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ചു്, ജനങ്ങളുടെ വളച്ചയുടേയും ക്ഷേമത്തിൻേറയും ഉജ്ജ്വലമായ ഉപകരണങ്ങളായി അവയെ ശരിപ്പെടുത്തി എടുക്കേണ്ടതുണ്ടു്. മുനിസിപ്പൽ കൌൺസിലർമാരുടേയും ഗ്രാമപഞ്ചായത്തുകൾ, പഞ്ചായത്തു് സമിതികൾ, ജില്ലാ പരിഷത്തുകൾ ഇവയിലെ അംഗങ്ങളുടേയും എന്നപോലെ, തദ്ദേശസ്വയംഭരണരംഗത്തെ ബൃഹത്തായ ഉദ്യോഗവൃന്ദത്തിൻേറയും പങ്കു് ഇതാണു്. തദ്ദേശസ്വയംഭരണസ്ഥാപനങ്ങളുടെ ഭരണവുമായി ഏതെങ്കിലും വിധത്തിൽ ബന്ധപ്പെട്ട എല്ലാ പൌരന്മാരും ഈ സ്ഥാപനങ്ങളുടെ ചരിത്രപരമായ പ്രാധാന്യത്തെ മനസ്സിലാക്കേണ്ടതുണ്ടു്; അപ്പോൾ അവക്കു് അഭിമാനവും ആത്മവിശ്വാസവും അനുഭവപ്പെടും; അപ്പിതസേവനത്തിനുള്ള പ്രചോദനവും ലഭ്യമാവും. പഞ്ചായത്തുകളേയും മുനിസിപ്പൽ കോർപറേഷനുകളേയും പോലുള്ള തദ്ദേശസ്വയംഭരണസ്ഥാപനങ്ങൾ, നമ്മുടെ നാട്ടിൽ വിദൂരപൌരാണികകാലത്തുതന്നെ ഉണ്ടായിരുന്നവയാണു്; നമ്മുടെ ദേശീയപ്രതിഭയുടെ ഉത്പന്നങ്ങളാ

ണവ. ആധുനിക പാശ്ചാത്യജനാധിപത്യം അതിൻെറ വംശപരമ്പര കണ്ടെത്തിയിട്ടുള്ളത് ഈ സ്ഥാപനങ്ങളിലാണ്. ഇത് ദേശാഭിമാനദ്യോദകമായൊരു വെറും അവകാശവാദമല്ല; പല പാശ്ചാത്യ ചിന്തകന്മാരും ഉന്നയിച്ചിട്ടുള്ള ഒരഭിപ്രായമാണ്. 96 വയസ്സിൻെറ പ്രായത്തിൽ, രണ്ടുവർഷം മുമ്പ് അന്തരിച്ച, പ്രശസ്ത പാശ്ചാത്യ ചരിത്രകാരനായ വിൽഡ്യൂറൻററിൻെറ ചില വരികൾ ഞാൻ ഉദ്ധരിക്കട്ടെ. 'സ്റ്റോറി ഓഫ് സിവിലൈസേഷൻ' എന്ന 10 ഖണ്ഡങ്ങളുള്ള ഒരു അത്യാകർഷകമായ ഗ്രന്ഥത്തിലെ ആദ്യത്തെ ഖണ്ഡമായ 'ഔവർ ഓറിയൻറൽ ഹെറിട്ടേജ്''ൽ ഭാരതത്തെപ്പററി വലിയൊരു ഭാഗമുണ്ട്. തത്വചിന്തയേയും ഇതരവിഷയങ്ങളേയും പ്രതിപാദിക്കുന്ന മററു പുസ്തകങ്ങളും, 'ദി കേസ് ഫോർ ഇന്ത്യ' എന്ന പേരിൽ ഭാരതത്തിൻെറ സ്വാതന്ത്ര്യസമരത്തെപ്പററിയൊരു പുസ്തകവും ഇദ്ദേഹം രചിച്ചിട്ടുണ്ട്. ഈ പുസ്തകം 1930_കളിൽ അന്നത്തെ ബ്രിട്ടീഷ്ഗവൺമെണ്ട് നിരോധിച്ചിരുന്ന ഒന്നാണ്; അതിൽ നിന്നൊരു ശകലം ഇതാ (ഭാഗങ്ങൾ 3_4):

'ആദ്യമായി ഇത് നമ്മളോർക്കണം; ഇന്ത്യ ചെറിയൊരു ദ്വീപല്ല അപരിഷ്കൃതരായ കാട്ടുജാതിക്കാർ ചുരുക്കം പേർ അധിവസിക്കുന്നൊരു ഭൂഖണ്ഡവുമല്ല; 320 ദശലക്ഷം ജനങ്ങൾ നിവസിക്കുന്നൊരു ബൃഹത്തായ ഭൂപ്രദേശമാണത്_ഐക്യനാടുകളിലേതിൻെറ മൂന്നിരട്ടി, വടക്കെ അമേരിക്കയിലും തെക്കേ അമേരിക്കയിലും കൂടിയുള്ളതിലുമധികം, റഷ്യ ഒഴികെയുള്ള എല്ലാ യൂറോപ്യൻ രാജ്യങ്ങളിലും കൂടിയുള്ളതിനെ കവച്ചുവെയ്ക്കുന്നത്; മൊത്തം, മനുഷ്യവംശത്തിൻെറ അഞ്ചിലൊന്ന്, രണ്ടാമതായി, ഇന്ത്യയുടെ വടക്കെ ഭാഗത്ത്—ഇതാണ് ഇവിടത്തെ പ്രധാന ഭാഗം—താമസിക്കുന്ന ആളുകൾ പ്രധാനമായും ഗ്രീക്കുകാരുടേയും റോമക്കാരുടേയും നമ്മളെപ്പോലെയുള്ളവരുടേയും അതേ വംശത്തിൽപ്പെടുന്നവരാണ്. ഇന്തോ യൂറോപ്യന്മാർ, അഥവാ ആര്യന്മാർ; കഠിനമായ വെയിലിനാൽ അവരുടെ നിറം മങ്ങിയിട്ടുണ്ടെങ്കിലും, അവരുടെ ലക്ഷണങ്ങൾ നമ്മുടേതിനോട് സാമ്യം വഹിക്കുന്നു; അവ പൊതുവിൽ, സാമാന്യയൂറോപ്യൻേറതിനേക്കാൾ കൂടുതൽ സംസ്കൃതവും ശുദ്ധവുമാണ്; ഇന്ത്യ നമ്മുടെ വംശത്തിൻെറ ജന്മനാടും സംസ്കൃതം യൂറോപ്യൻ ഭാഷകളുടെ ജനനിയുമാണ്; ഇന്ത്യയായിരുന്നു നമ്മുടെ തത്വചിന്തയുടെ മാതാവ്! അറബികൾ വഴി നമ്മുടെ ഗണിതശാസ്ത്രത്തിലധികത്തിൻേറയും മാതാവ്; ബുദ്ധനിൽക്കൂടെ ക്രിസ്തുമതത്തിൽ രൂപം നല്കപ്പെട്ടിട്ടുള്ള ആശയങ്ങളുടെ മാതാവ്; ഗ്രാമസ്വയംഭരണത്തിൽക്കൂടെ, രാഷ്ട്രീയസ്വയംഭരണത്തിൻേറയും ജനാധിപത്യത്തിൻേറയും മാതാവ്. ഭാരതമാതാവ്, പല അർത്ഥത്തിലും, നമ്മുടെയെല്ലാം ജനനിയാണ്.'

## 6 വിവേകാനന്ദനും നമ്മുടെ അഭ്യസ്ഥവിദ്യരുടെ പുനഃശിക്ഷണവും

ചില ശതാബ്ദങ്ങൾക്ക് മുമ്പ്, നാം സദ്ധന്യരായൊരു ജനതയായിരുന്നപ്പോൾ, നമ്മൾക്ക് വിശിഷ്ടമായ സ്വഭാവവും പൊതുകാര്യ പ്രസക്തിയുമുണ്ടായിരുന്നു. നാം സ്വാതന്ത്ര്യബോധമുള്ളവരായിരുന്നു; രാഷ്ട്രീയ അടിമത്തത്തിന്റെ കളങ്കം നമുക്കുണ്ടായിരുന്നില്ല; പക്ഷേ അതിനുശേഷമുണ്ടായ ശതാബ്ദങ്ങളുടെ അടിമത്തം നമ്മെ നിരുന്മേഷരും ക്ഷുദ്രമനസ്കരും അടിമമനസ്ഥിതിക്കാരുമാക്കി; രണ്ടു ശതാബ്ദകാലത്തെ ബ്രിട്ടീഷുഭരണം, ഇതിനെ കൂടുതൽ രൂക്ഷമാക്കി, നമ്മുടെ പരസ്പരസ്പർദ്ധ, സംഘടിച്ചു പ്രവർത്തിക്കുവാൻ കഴിവില്ലായ്മ. കോടതികയറുവാനുള്ള പ്രവണത, പൊതുകാര്യപ്രസക്തിയും ഉത്തരവാദിത്വവുമില്ലായ്മയും, നമ്മുടെ നാമമാത്രമായ രാജ്യസ്നേഹം– ഇതെല്ലാം തെളിയിക്കുന്നത്, സ്വാതന്ത്ര്യം കിട്ടിയെങ്കിലും ഇപ്പോഴും നമ്മിൽ അടിമമനസ്ഥിതി കുടികൊള്ളുന്നു എന്നാണ്; സാധാരണയായി മനുഷ്യരക്തത്തിലുള്ള ചുവന്ന കണികകൾക്കും ശ്വേതകണികകൾക്കും പുറമെ, ഒരു തരം 'അടിമത്ത കണിക'കളും നമ്മളിൽ മിക്കവരുടേയും രക്തത്തിലുള്ളതായി തോന്നുന്നു! ഇനിയിപ്പോൾ സ്വാതന്ത്ര്യബോധം നമ്മുടെ രക്തത്തിലും ഞരമ്പുകളിലും പ്രവേശിച്ച്, അവിടെ കട്ടിയായിക്കിടക്കുന്ന അടിമത്തത്തെ അലിയിച്ചുകളഞ്ഞ് നമ്മെയെല്ലാം നമ്മുടെ സ്വതന്ത്രജനാധിപത്യത്തിലെ സ്വതന്ത്രരും ഉത്തരവാദബോധമുള്ളവരുമായ പൌരന്മാരുമാക്കണം. നമ്മുടെ അഭ്യസ്ഥവിദ്യ ക്ക് അടിയന്തരമായി ആവശ്യമുള്ള പുനഃശിക്ഷണം ഇതാണ്; ഇതാണ് ശുദ്ധീകരിക്കുന്നതും ശക്തിദായകവുമായ വിവേകാനന്ദസാഹിത്യത്തിൽനിന്ന് നമുക്ക് ലഭിക്കുക. 90 വർഷങ്ങൾക്ക് മുമ്പ് വിവേകാനന്ദൻ നമ്മളോട് പറഞ്ഞു: അസൂയയും അടിമത്തവും ഒരേ നാണ്യത്തിന്റെ രണ്ടു വശങ്ങളാണെന്ന്; അസൂയയുള്ളേടത്ത് അടിമത്തത്തിന്റെ കറ ഉണ്ടാവും; അടിമത്തം വെടിഞ്ഞ്, സ്വാതന്ത്ര്യബോധം ഉത്തേജകമാവുമ്പോൾ, അസൂയയും അന്തർദ്ധാനം ചെയ്യും.

അച്ചടക്കമില്ലായ്മ അടിമയുടെ വേറൊരു അടയാളമാണ് എന്ന് വിവേകാനന്ദൻ പറഞ്ഞു; അത് സ്വാതന്ത്ര്യബോധമുള്ള ജനങ്ങളിൽ കാണുകയില്ല; ഇത്തരം ആളുകൾ അച്ചടക്കത്തെ ഇഷ്ടപ്പെടുന്നവരും, സ്വയം അതിനെ അനുസരിക്കുന്നവരുമാണ്. ഇവർക്ക് സ്വാഭിമാനം പുലർത്തിക്കൊണ്ടുതന്നെ അനുസരണം കാണിക്കുവാനറിയും; മറ്റുള്ളവരുടെ അഭിമാനത്തെ വ്രണപ്പെടുത്താതെ ആജ്ഞകൾ നല്കുവാനും സ്വതന്ത്രന്മാരായവർക്ക് അഭിമാനബോധവും ഉണ്ടാവും; തങ്ങൾ വാങ്ങുന്ന വേതനത്തിന് കഠിനമായും സാമൂഹികബോധത്തോടെയും അവർ

ജോലി ചെയ്യും. അവർ രാജ്യത്തിന്റെ ഭരണക്രമത്തോട് കൂറുള്ള വരും അത് ജനങ്ങൾക്ക നല്കുന്ന വാഗ്ദാനങ്ങളെ നടപ്പിൽ വരുത്തു വാൻ ശ്രമിക്കുന്നവരുമായിരിക്കും.

നമ്മുടെ ജനങ്ങൾ, പ്രത്യേകിച്ചും ഈ കോർപറേഷനിലെ നിങ്ങളെല്ലാവരും, മററ് പൊതുസ്ഥാപനങ്ങളിലെ നൂറുക്കണക്കായ ജോലിക്കാരും, ഈ ആദർശത്തിൽനിന്നും, പ്രബുദ്ധപൌരത്വത്തിലെ സ്വഭാവഗുണങ്ങളിൽനിന്നും എത്ര ദൂരെയാണെന്നും സ്വയം കണക്കാക്കി നോക്കുക. ഈ കാര്യത്തിൽ നമ്മുടെ നാട്ടിൽ, ഇപ്പോഴത്തേക്കാൾ, സ്വാതന്ത്ര്യസമരകാലത്ത് കൂടുതൽ യഥാർത്ഥത്തിൽ സ്വതന്ത്രന്മാരായ ആളുകൾ ഉണ്ടായിരുന്നു. നമ്മുടെ 37 വർഷത്തെ സ്വാതന്ത്ര്യാനന്തരചരിത്രത്തിലെ ദുരന്തം ഇതാണ്; ഇന്ന് നമ്മുടെ രാജ്യം പരിഹാരമില്ലാത്ത പ്രശ്നങ്ങളാലും, മാനുഷികാവഗണനയാലും, അഴിമതി, പിടിപ്പുകേട്, വ്യാപ്തമായ അസംതൃപ്തി ഇവയാലും മുറിപററി കിടക്കയാണ്.

1897 ഫെബ്രുവരിയിൽ, മദിരാശിയിൽ വെച്ച് നടത്തിയ 'ഭാരതത്തിന്റെ ഭാവി' എന്ന പ്രസിദ്ധ പ്രസംഗത്തിൽ, സ്വാമി വിവേകാനന്ദൻ നമ്മുടെ ജനങ്ങളെ ഇങ്ങനെ ഉദ്ബോധിപ്പിച്ചു: (വിവേകാനന്ദസാഹിത്യസർവ്വസ്വം, ഖണ്ഡം III, ഭാഗങ്ങൾ 300-301)

'നമ്മുടെ നാട്ടിൽ വല്ലവരും എഴുന്നേററുനിന്ന് വലിയവനാകാൻ ശ്രമിച്ചാൽ, നാമൊക്കെച്ചേർന്ന് അയാളെ പിടിച്ചമർത്താൻ നോക്കും. ഒരു വൈദേശികൻ വന്ന് നമ്മെ തൊഴിക്കാൻ ഒരുമ്പെട്ടാലോ ? എല്ലാം ശരിയായി. അതെല്ലാം നമുക്ക് തുലോം പരിചിതമാണ്, അല്ലേ? അടിമകൾ വലിയ ഉടമകളാകണം; അതുകൊണ്ട് അടിമത്തം വെടിയുക. അടുത്ത അമ്പതു കൊല്ലക്കാലത്തേയ്ക്ക് ഇത്ര മാത്രമാകണം മുദ്രാവാക്യം-മഹിതയായ ഭാരതമാതാവ്! അക്കാലമത്രയും ഉണ്മയില്ലാത്ത മററീശ്വരന്മാരെല്ലാം നമ്മുടെ മനസ്സിൽ നിന്ന് പോയ്മറയട്ടെ! ഉണർന്നിരിപ്പുള്ള ഒരേ ഒരീശ്വരൻ ഇതുമാത്രം. നമ്മുടെ സ്വന്തം വംശം! എവിടേയും അവിടത്തെ കൈകൾ, അവിടത്തെ കാലുകൾ; എവിടേയും അവിടത്തെ ചെവികൾ; അവിടുന്ന് എല്ലാം ആവരണം ചെയ്യുന്നു. മററീശ്വരന്മാരെല്ലാം ഉറക്കമാണ്. നമ്മുടെ ചുററും കാണുന്ന ഈശ്വരനെ, വിരാട്ടിനെ, ആരാധിക്കാനാകാതെ, ഇല്ലാത്ത മറേറതീശ്വരന്മാരുടെ പിന്നാലെയാണ് നാം പോവുക? ഈ ഒരീശ്വരനെ ആരാധിച്ചാൽ മററീശ്വരന്മാരെയെല്ലാം ആരാധിക്കാനും സാധിക്കും. അര നാഴിക നിരങ്ങാനാവാത്ത നാമാണ്, ഹനുമാനെപ്പോലെ കടൽ ചാടിക്കടക്കാൻ കൊതിക്കുന്നത്. അതസാദ്ധ്യം.

എല്ലാവർക്കും യോഗികളാകണം, ധ്യാനിക്കണം! അതസാദ്ധ്യം.പകൽ മുഴുവൻ ലോകത്തിലലിഞ്ഞു ചേരുക, കർമ്മകാണ്ഡത്തിൽ കഴിയുക; സന്ധ്യയാകുമ്പോൾ ചീററിക്കഴിയുക! അത്രയെളുപ്പമോ അതു് ? നിങ്ങൾ മൂന്നുവട്ടം ചക്രം പടിഞ്ഞിരുന്നു് ചീററിയതുകൊണ്ടു് ഋഷിമാർ പറന്നുവരണമെന്നോ ? നേരമ്പോക്കോ ? ഇതൊക്കെ വെറും വിഡ്ഢിത്തമാണു്. ആവശ്യം ചിത്തശുദ്ധിയാണു്, ഹൃദയപരിശുദ്ധി. അതു വരുന്നതെങ്ങനെ? ഒന്നാമത്തെ പൂജ വിരാട്പൂജയാണു്—നമ്മുടെ ചുററുമുള്ളവരെ പൂജിക്കൽ. അതിനെ പൂജിക്കു ! നമ്മുടെ ഈശ്വരന്മാരാണിവരൊക്കെ—മനുഷ്യരും മൃഗങ്ങളും; മത്സരിക്കയും തമ്മിൽ തല്ലുകയും ചെയ്യുന്നതിനുപകരം നാം ആദ്യമേ പൂജിക്കേണ്ടവർ. നമ്മുടെ യാതനകൾ അതിഭയങ്കരമായ കർമ്മങ്ങളുടെ ഫലമാണു്; എന്നിട്ടും അതു് നമ്മുടെ കണ്ണു തുറക്കുന്നില്ല.'

പല ശതാബ്ദങ്ങളായി നാം വിട്ടുകളഞ്ഞിരുന്ന ഉത്തേജകമായ പുതിയൊരു ഭാവം – മനുഷ്യസ്നേഹപരമായ ജീവിതവീക്ഷണം – ആണു് സ്വാമി വിവേകാനന്ദൻ മുകളിൽ അവതരിപ്പിക്കുന്നതു്; മനുഷ്യസേവനത്തിൽ, മൃഗങ്ങളടക്കമുള്ള സഹജീവികളുടെ സേവനത്തിൽ, ശ്രദ്ധ പതിപ്പിക്കുവാനും ഇതിനെ ഒരു പൂജയായി കരുതുവാനുമാണു് അദ്ദേഹം ആഹ്വാനം ചെയ്യുന്നതു്. ആദരവോടുകൂടിയ സേവനം ആരാധനയാകും. നമ്മുടെ മതസ്ഥാനങ്ങളിൽ നാം ഇങ്ങനെ ആദരവോടുകൂടി ഈശ്വരസേവ നടത്തുന്നു; അതു് പൂജയായി രൂപം കൊള്ളുന്നു. സമൂഹത്തിൽ നാം ചെയ്യുന്ന എല്ലാ പ്രവൃത്തികളിലും ഇത്തരം ആരാധന രൂപം ചെലുത്തുകയാണെങ്കിൽ, അതു് ഈശ്വരസേവയായിരിക്കുമെന്നാണു് സ്വാമിജി പറയുന്നതു്. നമ്മുടെ പഴയ ഉച്ചനീചവ്യവസ്ഥയിലുള്ള, ജാതിനിബദ്ധമായ, പലപ്പോഴും മനുഷ്യത്വമില്ലാത്ത സാമൂഹിക വ്യവസ്ഥയ്ക്കു പകരം തികച്ചും ജനാധിപത്യപരമായൊരു സമൂഹം കെട്ടിപ്പടുക്കുവാൻ നാം ഉദ്യമിച്ചുകൊണ്ടിരിക്കുന്ന ഇന്നു്, ഇത്തരമൊരു സമീപനം പ്രത്യേകിച്ചും സംഗതമാണു്. ജനാധിപത്യത്തിലെ മാനുഷികബന്ധങ്ങൾ, ധനികൻ, ദരിദ്രൻ, പണ്ഡിതൻ, പാമരൻ, കുലീനൻ, സാധാരണക്കാരൻ എന്നീ വ്യത്യാസങ്ങൾക്കതീതമായി മനുഷ്യനോടുള്ള ആദരവിലാണു് കെട്ടിപ്പൊക്കേണ്ടതു്. ഒരാൾ ശ്രേഷ്ഠതാഭാവം നടിക്കുമ്പോൾ അതു് വേറൊരാളുടെ മാനുഷികമായ അന്തസ്സിനെ ബാധിക്കുന്നു. നമ്മുടെ പഴയ ജന്മിത്വസമ്പ്രദായത്തിൽ, നാം രണ്ടു വിധത്തിലും തെററായ ഒരു പെരുമാററസംഹിതയാണു് ആചരിച്ചിരുന്നതു്. ഉയർന്നവരുടെ മുമ്പിൽ ഓച്ഛാനിക്കുക, താഴ്ന്നവരെ അവഹേളിക്കുക.' വിവേകാനന്ദ സാഹിത്യത്തിൽ, ഈ പഴഞ്ചനായ ആശയങ്ങളിൽനിന്നു് മോചനം തരുന്ന പുതിയൊരു വീക്ഷണം നമുക്കു് ലഭ്യമാവും.

അദ്ദേഹം അമേരിക്കയിൽനിന്നും എഴുതിയ പല എഴുത്തുകളിലുംകൂടി ഈ പുനഃശിക്ഷണം അദ്ദേഹം നടത്തുന്നുണ്ട്. (സമ്പൂർണ്ണകൃതികൾ ഖണ്ഡം V, ഭാഗം 58).

'നമുക്കോരോരുവനും ദാരിദ്ര്യത്തിന്റേയും പുരോഹിതതന്ത്രത്തിന്റേയും നിപീഡനങ്ങളുടേയും ഉരുക്കു മുഷ്ടിയിലകപ്പെട്ട ഭാരതത്തിലെ ചവുട്ടിമെതിക്കപ്പെട്ട ദശലക്ഷങ്ങൾക്ക് വേണ്ടി രാപ്പകൽ പ്രാർത്ഥിക്കാം.....ഈ നാട്ടിൽ അവർ പാവങ്ങളെന്ന് വിളിക്കുന്ന വരെ ഞാൻ കാണുന്നു. എത്ര പേരാണ് ഇവിടെ അവർക്കു വേണ്ടി തപിക്കുന്നത്! എന്തൊരു വ്യത്യാസം! ദാരിദ്ര്യത്തിലും അജ്ഞതയിലും നിത്യനിമഗ്നരായ ഇരുപതു കോടി സ്ത്രീ പുരുഷന്മാരെക്കുറിച്ച് ആരു തപിക്കുന്നു? പോംവഴിയെവിടെയാണ്? അവർക്കുവേണ്ടി ആരു തപിക്കുന്നു? അവർക്ക് വെളിച്ചമോ വിദ്യാഭ്യാസമോ കിട്ടാൻ നിവൃത്തിയില്ല. അവർക്കാരു വെളിച്ചംകൊണ്ടുക്കൊടുക്കും, അവർക്ക് വിദ്യാഭ്യാസം കൊടുത്തുകൊണ്ട് ആരു് പടിതോറും സഞ്ചരിക്കും. ഇവരാവട്ടെ നിങ്ങളുടെ ഈശ്വരൻ. അവരെക്കുറിച്ചു ചിന്തിക്കുക, അവർക്കു വേണ്ടി പ്രാർത്ഥിക്കുക, അവിരതം അവർക്കുവേണ്ടി പ്രാർത്ഥിക്കുക. ഭഗവാൻ നിങ്ങൾക്കു വഴികാട്ടും. ആരുടെ ഹൃദയമാണോ പാവങ്ങൾക്കു വേണ്ടി രക്തം വഴിയുന്നത് അവനെ ഞാൻ മഹാത്മാവെന്ന് വിളിക്കുന്നു; അല്ലെങ്കിൽ അവനൊരു ദുരാത്മാവാണ്. അവരുടെ നന്മയ്ക്കു വേണ്ടിയുള്ള സന്തതപ്രാർത്ഥനയിൽ നമുക്ക് നമ്മുടെ ഇച്ഛകളെ ഏകീകരിക്കാം. വർണ്ണനാതീതമാംവണ്ണം എന്റെ ഹൃദയം താപനിർഭരമാണ്. നിങ്ങൾക്കതറിയാം. നിങ്ങളിതു ഭാവന ചെയ്തുകൊള്ളുക. ദശലക്ഷങ്ങൾ പട്ടിണിയിലും അജ്ഞതയിലും കഴിയുന്നേടത്തോളം കാലം അവരുടെ ചിലവിൽ അഭ്യസ്തവിദ്യരായിട്ട് അവരെക്കുറിച്ച് ലവലേശം താത്പര്യമില്ലാത്ത ഓരോരുത്തരേയും ഞാൻ ജനദ്രോഹിയെന്ന് മുദ്രയടിക്കുന്നു. പട്ടിണിക്കാടന്മാരേക്കാൾ ഒട്ടുംമെച്ചമല്ലാത്ത ആ ഇരുപതുകോടി ആളുകൾക്കുവേണ്ടി ഒന്നും ചെയ്യാത്തിടത്തോളം കാലം, ആ പാവങ്ങളെ അരച്ച് തങ്ങളുടെ പണമെല്ലാം നേടി മോടിനടിക്കുന്ന ആ മനുഷ്യരെ ഞാൻ പാവകളെന്ന് വിളിക്കുന്നു! നമ്മൾ പാവങ്ങളാണ്, എന്റെ സോദരരേ, നമ്മൾ നിസ്സാരന്മാരാണ്. എന്നാൽ എക്കാലവും സർവ്വേശ്വരന്റെ ഉപകരണങ്ങൾ അത്തരക്കാരായിരുന്നു. ഭഗവാൻ നിങ്ങളെയെല്ലാം അനുഗ്രഹിക്കട്ടെ!'

1891 ജനുവരി അവസാനം സ്വാമിജി ഈ ഡൽഹിയിലേയ്ക്കു് വന്നു. അദ്ദേഹത്തിന്റെ ജീവചരിത്രത്തിന്റെ വാക്കുകളിൽ (ലൈഫ് ഓഫ് സ്വാമി വിവേകാനന്ദ) ബൈ ഹിസ് ഈസ്റ്റേൺ ആൻറ് വെസ്റ്റേൺ ഡിസൈപ്പിൾസ്, ഭാഗം 262).

'ദീർഘകാലം ഹിന്ദു, മുസ്ലീം രാജവംശങ്ങളുടെ തലസ്ഥാനമായിരുന്നതും, നിരവധി ചരിത്രപ്രധാനമായ സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുള്ളതുമായ ഡൽഹിയിൽ, തന്റെ എളിയ സാധനസാമഗ്രികളും രാജകീയമായ തലയെടുപ്പുമായി സ്വാമിജി എത്തി. രാജകീയ ശ്മശാനങ്ങളും രാജധാനികളും, ആളൊഴിഞ്ഞ തലസ്ഥാനങ്ങളും, സാമ്രാജ്യത്വപ്രൌഢിയുടെ അവശിഷ്ടങ്ങളും ഡൽഹിയെ, ഭാരതത്തിലെ പുരാതന റോം നഗരമാക്കുന്നു. അതിന്റെ അന്തരീക്ഷം തന്നെ സാമ്രാജ്യത്വപ്രാഭവത്തിന്റേതാണ്. രാജകീയതയുടേയും സാമ്രാജ്യത്വത്തിന്റേയും ജീർണ്ണാവശിഷ്ടങ്ങൾ, എല്ലാ മാനുഷിക പ്രാഭവത്തിന്റേയും നൈമിഷികത്വത്തേയും, വരുകയോ പോവുകയോ ചെയ്യാത്ത ആത്മാവിന്റെ ശാശ്വതികത്വത്തേയും, പററി ആ യുവസന്യാസിയെ ബോദ്ധ്യപ്പെടുത്തി. അതേ സമയത്ത് അദ്ദേഹത്തിലുള്ള ചരിത്രകാരൻ, ഉത്തുംഗവും വൈവിദ്ധ്യമാർന്നതുമായ ഭാരതീയസംസ്കാരത്തിന്റെ ശാശ്വതപ്രാഭവത്തിന്റെ പ്രതീകത്തെ ഡൽഹിയിൽ ദർശിച്ചു.

തന്റെ ഗുരു തന്നെ ചുമതലപ്പെടുത്തിയ ജീവിത ദൌത്യത്തെ ആവിഷ്കരിക്കുവാൻ തന്നെ വിടണമെന്നും, തന്റെ പിന്നാലെ വരരുതെന്നും പറഞ്ഞു്, ഇവിടെ വെച്ച്, അദ്ദേഹം തന്റെ സഹശിഷ്യരോടു് വിടവാങ്ങി. (പൂർവ്വോക്തം).

'സഹോദരന്മാരെ, ഞാൻ ഒററക്കിരിക്കാൻ ഇഷ്ടപ്പെടുന്നുവെന്നു് നിങ്ങളോടു് പറഞ്ഞുവല്ലൊ. എനിക്കു് ചില പണികൾ ചെയ്തു തീർക്കേണ്ടതുണ്ടു്. എന്റെ പുറകെവരരുതെന്നും ഞാൻ പറഞ്ഞിട്ടുണ്ടു്. ഞാൻ പറഞ്ഞതു് നിങ്ങൾ അനുസരിക്കണമെന്നു് ഞാൻ നിർബ്ബന്ധിക്കയാണു്. ആരും എന്നെ അനുഗമിക്കരുതു്. ഞാൻ ഡൽഹി വിടുകയാണു്. എന്റെ പിന്നാലെ വരുന്നവർ കഷ്ടത്തിലാവും, എന്തു കൊണ്ടെന്നാൽ ഞാൻ പഴയ ബന്ധങ്ങളെല്ലാം വിസ്മരിക്കുവാൻ പോകയാണു്. എന്റെ ആത്മാവു് കൊണ്ടുചെല്ലുന്നേടത്തു് ഞാൻ പോവും. അതു് കാടായാലും ശരി മരുഭൂമി ആയാലും ശരി, വനാന്തരമായാലും ശരി നഗരമായാലും ശരി, ഞാൻ പോകുകയാണു്.

അങ്ങനെ സ്വാമിജി ഡൽഹി വിട്ടു്, ഭാരതീയജനതയാവുന്ന മഹാസമുദ്രത്തിലേയ്ക്കിറങ്ങി; കർഷകരുടെയും രാജാക്കന്മാരുടേയും ബുദ്ധിജീവികളുടേയും സാധാരണക്കാരുടെയും അസ്പൃശ്യന്മാരുടെയും ഗിരിവർഗ്ഗക്കാരുടെയും, മുസ്ലീംങ്ങളുടെയും ക്രിസ്ത്യാനികളുടെയും കൂടെ ജീവിച്ചു. ഒരു പരിവ്രാജകന്റെ ജീവിതമാണു് അദ്ദേഹം നയിച്ചതു്. ദീർഘകാലമായി ദുരിതമനുഭവിക്കുന്ന നമ്മുടെ മർദ്ദിത വിഭാഗങ്ങളുമായും സംസ്കാരചിത്തരായ വിഭാഗങ്ങളുമായും ഹൃദയശൂന്യ

രായ ധനികന്മാരുമായും അദ്ദേഹം പരിചയപ്പെട്ടു. 1892–ൻെറ അവസാനം, മൂന്നു സാഗരങ്ങൾ സമ്മേളിക്കുന്ന കന്യാകുമാരിയിലെ ഒരു ശിലമേൽ—ഇന്നു് അവിടെ ഈ മഹാനായ ദേശഭക്തസന്ന്യാസിക്കു് ഗംഭീരമായൊരു ദേശീയസ്മാരകം പ്രശോഭിക്കുന്നുണ്ടു്—ഇന്നു്, അദ്ദേഹം തൻെറ ജീവിതത്തേയും സർവ്വശക്തികളേയും ദിവസേന അധഃപതിച്ചുകൊണ്ടിരിക്കുന്ന മുന്നൂറു ദശലക്ഷം ജനങ്ങളുടെ മോചനത്തിനായി സമർപ്പിക്കുവാനും നിശ്ചയിച്ചു. ഭാരതത്തിൽ മനുഷ്യൻ മനുഷ്യനോടു് ചെയ്തിട്ടുള്ള ക്രൂരതയുടെ ഒരു ദുരന്തചിത്രം വരച്ചു്, നമ്മുടെ അഭ്യസ്തവിദ്യരായ ജനങ്ങളുടെ മാനവികപരിഗണന ഈ കാര്യത്തിൽ സജീവമാകണമെന്നഭ്യർത്ഥിച്ചുകൊണ്ടു്, അദ്ദേഹം അമേരിക്കയിൽനിന്നു് എഴുതി (സമ്പൂർണ്ണകൃതികൾ, ഖണ്ഡം V, ഭാഗം 14–17):

'അഹോ, ഭാരതത്തിൽ പാവങ്ങളെ, താണവരെക്കുറിച്ചു് നമ്മൾ ചിന്തിക്കുന്നതോ<u>ത്തു്</u> എൻെറ ഹൃദയം എത്ര വേദനിച്ചു. അവക്കൊരവസരമില്ല, ഒരു രക്ഷയില്ല, പിടിച്ചുകയറാൻ ഒരു വഴിയില്ല. ഭാരതത്തിൽ പാവങ്ങൾക്കു്, താണവക്കു്, പാപികൾക്കു്, സ്നേഹിതരില്ല, സഹായമില്ല—അവരെങ്ങിനേയും ശ്രമിക്കട്ടെ, അവക്കു് ഉയരുവാനാവില്ല. അവർ ഓരോ ദിവസവും ആണ്ടുപോവുകയാണു്, താഴോട്ടു്, താഴോട്ടു്; ഒരു ക്രൂരസമുദായത്തിൽനിന്നു് ചൊരിയുന്ന അടികൾ അവരേല്ക്കുന്നു; അടികൾ എവിടെനിന്നു വരുന്നു എന്നറിയുന്നുമില്ല. തങ്ങളും മനുഷ്യരാണെന്നു് അവർ മറന്നിരിക്കുന്നു. എന്നിട്ടു ഫലമോ അടിമത്തം......ഹാ, നിപീഡകരേ! നിങ്ങളറിയുന്നില്ല, ഒരു വശം നിപീഡനവും മറുവശം അടിമത്തവുമാണെന്നു്. അടിമയും നിപീഡകരും സദൃശാത്ഥകങ്ങളാണു്......ഭാരതം ലോകത്തിൻെറ നന്നെച്ചെറിയൊരു ഭാഗമാണെന്നും, ഭാരതത്തിൻെറ മനോഹരമായ മണ്ണിലിഴഞ്ഞു് അന്യോന്യം അടിച്ചമർത്താൻ ശ്രമിക്കുന്ന മുപ്പതുകോടി മണ്ണിരകളെ ലോകം മുഴുവൻ പുച്ഛിച്ചു് പരിഹസിക്കയാണെന്നും അവരറിയുന്നില്ല.......

ഒരു നൂറായിരം പുരുഷന്മാരും സ്ത്രീകളും പവിത്രതയുടെ ഉത്സാഹംകൊണ്ടു് ഉത്തേജിതരായി, ഭഗവാനിലുള്ള നിത്യശ്രദ്ധകൊണ്ടു് ബലിഷ്ഠരായി, പാവങ്ങളോടും ചവിട്ടിമെതിക്കപ്പെട്ടവരോടുമുള്ള സഹതാപംകൊണ്ടു് സിംഹവിക്രമമുററ കരുത്തോടുകൂടി മോക്ഷത്തിൻെറ സുവിശേഷം ഘോഷണംചെയ്തുകൊണ്ടു് നെടുകയും കുറുകെയും നാടാകെ സഞ്ചരിക്കണം......

ഞാൻ അധിക്ഷിപ്തനും അവിശ്വസ്തനുമായിരുന്നിട്ടുണ്ടു്; കഷ്ടപ്പെടുകയും ചെയ്തിട്ടുണ്ടു്, അവഹേളിക്കയും അപമാനിക്കയും ചെയ്യുന്ന

അതേ ആളുകളോട് എനിക്കുള്ള സഹതാപം ഹേതുവായിട്ട്..... അവർ കുട്ടികളത്രേ, സമുദായത്തിൽ വലിയവരും ഉയർന്നവരുമാണെങ്കിലും വെറും കുട്ടികൾ. അവരുടെ കണ്ണുകൾ ഏതാനും വാരമാത്രം വിസ്തൃതമായ തങ്ങളുടെ കൊച്ചുചക്രവാളത്തിനപ്പുറം ഒന്നും കാണുന്നില്ല—നിത്യവൃത്തി, തിന്നുക, കുടിക്കുക, സമ്പാദിക്കുക, ജനിപ്പിക്കുക—ഇവ ഓരോന്നും മററതിനെ ബഹുകണിശമായി പിൻതുടരുന്നു. അവരുടെ ഉറക്കത്തിന് ഒരിക്കലും ഭംഗമില്ല. നൂററാണ്ടുകളായുള്ള അടിച്ചമർത്തലിൻെറ ഫലമായി ഭാരതീയാന്തരീക്ഷത്തിൽ നിറഞ്ഞ ദുരിതത്തിൻേറയും ദുഃഖത്തിൻേറയും അപകർഷത്തിൻേറയും ദാരിദ്ര്യത്തിൻേറയും വിലാപംകൊണ്ട് അവരുടെ അഴകേറിയ കൊച്ചു കൊച്ചു ജീവിതദിവാസ്വപ്നങ്ങൾ ഒരിക്കലും കലുക്കപ്പെടുന്നില്ല......

ധനികരിൽനിന്നും ആഢ്യവർഗ്ഗത്തിൽനിന്നും ഒന്നും പ്രതീക്ഷിക്കേണ്ട. ഹൃദയശൂന്യരായ ബുദ്ധിമാന്മാരായ ലേഖകന്മാരേയും അവരുടെ പത്രലേഖനങ്ങളേയും വകവെയ്ക്കരുത്. സഹതാപം—കത്തുന്ന ശ്രദ്ധ, കത്തുന്ന സഹതാപം! ജീവിതം നിസ്സാരം, മരണം നിസ്സാരം. വിശപ്പ് നിസ്സാരം, തണുപ്പ് നിസ്സാരം. ഭഗവന്മഹിമ–മുന്നോട്ടണിനടക്കുവിൻ. ഭഗവാനത്രെ നമ്മുടെ പടനായകൻ. വീണതാരെന്നറിവാൻ പിൻനോക്കരുത്—മുന്നോട്ട്, മുന്നോട്ട്. അങ്ങനെ നമ്മൾ മുന്നോട്ടു പോകും. സോദരരേ, ഒരുവൻ വീഴുന്നു. ഉടനെ ആ പ്രവൃത്തി മറെറാരുവൻ കയ്യേല്ക്കുന്നു.'

നമ്മുടെ ജനത അദ്ദേഹത്തിൻെറ ജീവിതത്താലും അഗ്നിസ്ഫുരിക്കുന്ന വാക്കുകളാലും ഉത്തേജിതരായി, ശതാബ്ദദീർഘമായ നിദ്രയിൽനിന്നുണർന്ന്, ദുർബ്ബലകരമായ അന്ധവിശ്വാസങ്ങളേയും മനുഷ്യവിരുദ്ധമായ ജാതിഭേദം മുതലായ ആചാരങ്ങളേയും ത്യജിച്ച്, അവസാനം സ്വാതന്ത്ര്യം നേടി. ഇപ്പോൾ നമ്മുടെ ദരിദ്രരായ ജനലക്ഷങ്ങളെ അവരുടെ ദാരിദ്ര്യത്തിൽനിന്ന് മോചിപ്പിച്ച്, അവർക്ക് അന്തസ്സും വിലയുമുണ്ടാക്കിക്കൊടുക്കേണ്ടതെങ്ങനെയെന്ന് സ്വാമിജി നമുക്കു പറഞ്ഞുതരും. ഇതാണ് മനുഷ്യനെ നിർമ്മിക്കാനുള്ള, രാഷ്ട്രനിർമ്മാണത്തിനുള്ള അദ്ദേഹത്തിൻെറ സന്ദേശം.

## 7 തദ്ദേശസ്വയംഭരണസ്ഥാപനങ്ങളും സാധാരണമനുഷ്യനും

ഡൽഹി മുനിസിപ്പൽ കോർപറേഷനെപ്പോലെയുള്ള വിവിധ തദ്ദേശസ്വയംഭരണസ്ഥാപനങ്ങളിൽ ജോലി ചെയ്യുന്ന നിങ്ങളെപ്പോലെയുള്ളവർ, ആധുനികഭാരതത്തിൻെറ ഈ മഹാനായ സ്രഷ്ടാവ് നമുക്ക് തന്നിട്ടുപോയ മനുഷ്യസ്നേഹപൂർണ്ണമായ ഉദ്ബോധനത്തിൽക്കൂടെ

സ്വയം പുനശ്ശിക്ഷണം നടത്തുകയും ഈ സ്ഥാപനങ്ങളെയെല്ലാം ഉത്തേജിപ്പിക്കയും ചെയ്യണം. ഇപ്പോഠം അവ ഇരുളടഞ്ഞതും മരവിച്ചതുമാണ്. കാര്യക്ഷമതയുടെയും മനുഷ്യപരിഗണനയുടെയും വിപുലമായ അസാന്നിദ്ധ്യമാണിപ്പോഠം ഇവിടെ കാണുന്നത്; പലപ്പോഴും ധനികക്കും ശക്തന്മാക്കും പരിഗണന ലഭിക്കുന്നു; സാധാരണ മനുഷ്യനോട്, ദുബ്ബലവിഭാഗങ്ങളോട് കടുത്ത അവഗണന കാണിക്കയും ചെയ്യുന്നു. നേരത്തെ പറഞ്ഞ അടിമ മനസ്ഥിതിയുടെ, ചിഹ്നമാണിതു്; ഒരു സ്വതന്ത്രജനതയായ നമ്മഠംക്ക് ഇതു് ഉചിതമല്ല. ഈ സ്വാതന്ത്ര്യബോധവും ഉത്തരവാദിത്വവും, അതിൽനിന്നു് വരുന്ന തീവ്രമായ മാനുഷികപരിഗണനയും ഈ സ്ഥാപനങ്ങളിലെ എല്ലാ ജോലിക്കാരേയും ആവേശം കൊള്ളിക്കണം. ഇതു് സാദ്ധ്യമാവുമ്പോഠം, ഈ സ്ഥാപനങ്ങഠം യഥാത്ഥത്തിൽ ആധുനീകരിക്കപ്പെട്ടും. ആധുനീകരണമെന്നതു്, പുതിയ രീതിയിലുള്ള എടുപ്പുകഠം കെട്ടുന്നതും അവയിൽ പുതിയ യന്ത്രോപകരണങ്ങഠം സ്ഥാപിക്കുന്നതുമാണെന്നു് നമ്മഠം തെററായി ധരിച്ചിട്ടുണ്ട്; ഇവയിൽ ജോലിചെയ്യുകയും ഈ ഉപകരണങ്ങളെ കൈകാര്യം ചെയ്യുകയും ചെയ്യുന്ന ആളുകളുടെ വീക്ഷണവും ചിന്തയും യഥാത്ഥമായും ആധുനികമാണോ എന്നു് നാം നോക്കാറില്ല; അതുകൊണ്ടാണ് ഭാരതത്തിൽ വിപുലമായ കഴിവില്ലായ്മയും, മനുഷ്യാവശ്യങ്ങളോട് പ്രതികരണമില്ലായ്മയും, സവ്വത്ര അഴിമതിയും കണ്ടുവരുന്നതു്. സ്വാമി വിവേകാനന്ദനു് ഇന്നത്തെ തലമുറയിൽ വലിയ വിശ്വാസമുണ്ടായിരുന്നു. അദ്ദേഹം പറഞ്ഞിരുന്നു: 'എൻെറ വിശ്വാസം ചെറുപ്പക്കാരിലാണ്', പുതിയ തലമുറയിൽ ഇന്നു് രാജ്യമാസകലം കാണുന്ന വിലകെട്ടതും ഉപരിപ്ലവവുമായ ആധുനികതയിൽനിന്നു് വ്യത്യസ്ഥമായി യഥാത്ഥമായ ആധുനികത്വം എന്താണെന്നു് അദ്ദേഹം നിവ്വചിച്ചിട്ടുമുണ്ട്. ഭാവത്തിലും വീക്ഷണത്തിലും ശാസ്ത്രീയമായ കാഴ്ചപ്പാട് അനുവത്തിക്കുകയും മനുഷ്യബന്ധങ്ങളിൽ മാനുഷികത്വം വെച്ചുപുലത്തുകയുമാണ് ശരിയായ ആധുനികത്വം. പാശ്ചാത്യരാജ്യങ്ങഠം ആധുനികരാജ്യങ്ങളായതു്, അവർ ശാസ്ത്രവിജ്ഞാനവും മാനവികോന്മുഖതയും വളത്തിയെടുത്തപ്പോഴാണ്; ഈ രണ്ടു ഗുണങ്ങളേയും എല്ലാവരും സ്വായത്തമാക്കി ഈ രാജ്യത്തേയും ആധുനികത്വത്തിലേയ്ക്കുയത്തേണ്ടതുണ്ട്. സ്വാമി വിവേകാനന്ദൻെറ പ്രായോഗികവേദാന്തത്തിൻെറ സന്ദേശമിതാണ്. അമേരിക്കയിൽ നിന്നെഴുതിയ ഒരു കത്തിൽ അദ്ദേഹം ഓരോരുത്തരോടും ചോദിക്കയാണ്: (കംപ്ലീററ്വർക്സ്, ഖണ്ഡം V, ഭാഗങ്ങഠം 29–30)

'സവ്വരുടെയും വാതിൽക്കലേയ്ക്കു് ഉത്കൃഷ്ടാശയങ്ങളെ കൊണ്ടെത്തിക്കുന്ന ഒരു യന്ത്രം ചലിപ്പിച്ചുവിടുകയാണ് എനിക്കു് ജീവിത

ത്തിലുള്ള അത്യാഗ്രഹം. ജീവിതത്തിൻെറ അതിപ്രധാനപ്രശ്നങ്ങളെക്കുറിച്ച് നമ്മുടെ പൂർവ്വപിതാക്കളും മററു ജനതകളും ചിന്തിച്ചിട്ടുള്ളതെന്തെന്ന് അവർ അറിയട്ടെ. ഇപ്പോൾ മററുള്ളവർ എന്തുചെയ്യുന്നെന്ന് വിശേഷിച്ചും കാണട്ടെ; എന്നിട്ട് അവർ നിശ്ചയിക്കട്ടെ. രാസവസ്തുക്കളെ കൂട്ടിച്ചേർക്കയത്രേ നാം ചെയ്യേണ്ടതു്, സ്ഫുടീകരണം പ്രകൃതി ചെയ്തുകൊള്ളും; സ്വനിയമപ്രകാരം. കഠിനപ്രയത്നം ചെയ്യ, സ്ഥൈര്യമവലംബിക്കുക, ഈശ്വരനിൽ വിശ്വസിക്കുക, പണിയിലേപ്പെടുക, ഞാൻ വൈകാതെ വരുന്നു, അഥവാ വൈകിയിട്ട്. 'സാമാന്യജനോന്നമനം — അവരുടെ മതത്തെ ക്ഷതപ്പെടുത്താതെ' എന്ന മുദ്രാവാക്യം നിങ്ങളുടെ മുമ്പിൽ വെയ്ക്കുക.

ഓർക്കുക, ജനത ജീവിക്കുന്നതു് കുടിലിലാണ്. എന്നാൽ കഷ്ടം! അവക്ക് വേണ്ടി ആരും ഒരു വസ്തുവും ഒരുകാലവും ചെയ്തില്ല, നമ്മുടെ ആധുനികപരിഷ്ക്കർത്താക്കൾക്ക് വിധവാവിവാഹം സംബന്ധിച്ചാണ് തിരക്ക്. ഏതൊരു പരിഷ്കാരത്തോടും സ്വാഭാവികമായി എനിക്ക് സഹഭാവമുണ്ടു്; പക്ഷെ ഒരു ജനതയുടെ വിധി നിലകൊള്ളുന്നതു് അതിലെ വിധവകൾക്ക് കിട്ടുന്ന ഭർത്താക്കന്മാരെ ആശ്രയിച്ചല്ല, മറിച്ച് സാമാന്യജനങ്ങളുടെ അവസ്ഥയെ ആശ്രയിച്ചാണ്. നിങ്ങൾക്ക് അവരെ ഉയർത്താമോ? തങ്ങൾക്ക് നഷ്ടപ്പെട്ട വ്യക്തിത്വത്തെ അവക്ക് മടക്കിക്കൊടുക്കാമോ, തങ്ങളുടെ സഹജമായ അദ്ധ്യാത്മപ്രകൃതി അവക്ക് നഷ്ടമാകാതെ? സമത്വഭാവം, സ്വാതന്ത്ര്യബുദ്ധി, പ്രവൃത്തികുശലത, കർമ്മശക്തി, ഈ വിഷയങ്ങളിൽ നിങ്ങൾ പാശ്ചാത്യരിൽ പാശ്ചാത്യനാവാനും, അതേസമയം ആദ്ധ്യാത്മിക സംസ്കാരത്തിലും പ്രവണതകളിലും നട്ടെല്ലുമുട്ടെ ഒരു ഹിന്ദു ആവാനും നിങ്ങൾക്ക് കഴിയുമോ? ഇതു് ചെയ്തേ കഴിയൂ. നാം അതു് ചെയ്യുകയും ചെയ്യും. നിങ്ങളെല്ലാം അതു ചെയ്വാൻ പിറന്നവർ. നിങ്ങളിൽത്തന്നെ വിശ്വസിക്കുവിൻ, മഹാവിശ്വാസങ്ങളാണ് മഹാകർമ്മങ്ങളുടെ മാതാവു്. എന്നുമേ മുന്നോട്ട്! പാവങ്ങളോടും ചവുട്ടിമെതിക്കപ്പെട്ടവരോടും മരണപര്യന്തം അനുകമ്പ – ഇതാണ് നമ്മുടെ മുദ്രാവാക്യം.

## 8. സ്വാതന്ത്ര്യത്തിൻെറ വെല്ലുവിളിയും നിങ്ങളുടെ പ്രതികരണവും

സ്വാതന്ത്ര്യം ലഭിച്ചിട്ട് മുപ്പത്തിഏഴുവർഷങ്ങൾ കഴിഞ്ഞിട്ടും, എന്തുകൊണ്ടാണ് നാട്ടിൽനിന്ന് ദാരിദ്ര്യത്തേയും അജ്ഞതയേയും പിന്നോക്കാവസ്ഥയേയും നീക്കംചെയ്വാൻ സാധിക്കാതെയിരിക്കുന്നതു് എന്ന ചോദ്യം നിങ്ങളെല്ലാവരും ചോദിക്കയും മറുപടി കണ്ടുപിടിക്കുകയും വേണം. മററു രാജ്യങ്ങൾ, നമ്മേക്കാൾ സമർത്ഥമായി

ഇക്കാര്യം നിറവേററിയിട്ടുണ്ട്; ഇതിൽ പുതുതായി അധിനിവേശ അടിമത്തത്തിൽനിന്ന് സ്വതന്ത്രരായ ചില രാജ്യങ്ങളുംപെടും. ബൃഹത്തായ പ്രകൃതിവിഭവങ്ങളും മനുഷ്യസമ്പത്തും ഉണ്ടായിട്ടും, നാം അവികസിതരാജ്യങ്ങളിൽ ഒന്നായി, പിന്നോക്കാവസ്ഥയിൽ നില്ക്കുന്നത് എന്തുകൊണ്ടാണ് ? നമുക്ക് ബുദ്ധിയുണ്ട്; നമുക്ക് യുവത്വത്തിൻെറ ചൈതന്യമുണ്ട്; പക്ഷേ പ്രധാനമായ ഒന്നിൻെറ അഭാവമുണ്ട് —രാജ്യത്തോട് തീവ്രമായ സ്നേഹവും അതിൻെറ പുരോഗതിക്ക് വേണ്ടിയുള്ള അർപ്പണമനോഭാവവും. 1947 ആഗസ്റ്റ് 15-ാംനു രണ്ട ശതാബ്ദത്തിനുശേഷം ബ്രിട്ടീഷ്കൊടി താഴ്ത്തപ്പെടുകയും നമ്മുടെ ദേശീയപതാക ചരിത്രപ്രസിദ്ധമായ ചെങ്കോട്ടയിൽ ഉയരുകയും ചെയ്തപ്പോഠം, നാം സ്വാതന്ത്ര്യത്തിൻെറ മഹത്തായൊരു ഹർഷോന്മത്തത അനുഭവിച്ചു. സ്വതന്ത്രജനതകളിൽ, സ്വാതന്ത്ര്യം തുറന്നുവിടുന്ന ചൈതന്യധാരകളെ, ദേശീയവികസനത്തിനായി തിരിച്ചുവിടുകയാണ് ചെയ്യുക. പക്ഷെ നമ്മുടെ പുളകം ഒരു ദിവസമേ നിന്നുള്ളു; പിറേറന്നാഠം തുടങ്ങി, നമ്മുടെ സ്വഭാവത്തിൽ രൂഢമൂലമായി കിടന്നിരുന്ന അടിമ മനസ്ഥിതി നമ്മുടെ സ്വാതന്ത്ര്യബോധത്തെ മറികടക്കുകയും, ദേശീയതാല്പര്യങ്ങഠംക്കുമുപരി സ്വന്തം താല്പര്യത്തേയും, ജാതി, മത, ഭാഷാ, പ്രദേശതാല്പര്യങ്ങളെയും, കയററിവെച്ച്, പുതിയ ജനാധിപത്യരാഷ്ട്രത്തെ ദുർബ്ബലമാക്കിത്തുടങ്ങുകയും ചെയ്തു. എല്ലാ ദേശീയതാല്പര്യങ്ങളേയും പാടേ അവഗണിച്ച്, ഏതു വിധേനയും കഴിയുന്നത്ര പണമുണ്ടാക്കുക എന്ന ഒരു കാര്യത്തിൽ മാത്രം നാം മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ചു; ഇതുകാരണം, ദേശീയജീവിതവും സ്വഭാവവും വികലമാവുകയും, എല്ലാവിധ സാമൂഹികവിദ്രോഹനടപടികളും പടർന്നുപന്തലിക്കുകയും ചെയ്തു. 1947 ആഗസ്റ്റ് 15-ാംനു നാം അനുഭവിച്ച സ്വർഗ്ഗം ക്രമേണ നരകമായി; ഇവിടെ ആരും സന്തുഷ്ടരോ സംതൃപ്തരോ അല്ല; എല്ലാവക്കും ആവലാതികളേയുള്ളൂ—ഗവമ്മെൻറിനെതിരെ, ദൈവത്തിനെതിരെ, ബാക്കിയെല്ലാവക്കുമെതിരെ !

ഇന്ന് നിങ്ങളുടെ മുമ്പിലുള്ള സ്വാതന്ത്ര്യത്തിൻെറ വെല്ലുവിളി ഇതാണ്; എങ്ങനെയാണ് നിങ്ങഠം ഇതിനെ നേരിടാൻ പോകുന്നത് ? ഈ നരകത്തെ വീണ്ടും ഒരു സ്വർഗ്ഗമാക്കാമോ ? ഒരു സ്വർഗ്ഗത്തെ സൃഷ്ടിച്ച് അതിനെ ഒരു നരകമാക്കാമെങ്കിൽ, ഒരു നരകമായിരിക്കുന്ന നമ്മുടെ രാജ്യത്തെ വീണ്ടുമൊരു സ്വർഗ്ഗമാക്കിക്കൂടെ ? മനുഷ്യനാണല്ലോ സ്വർഗ്ഗത്തേയും നരകത്തേയുമുണ്ടാക്കുന്നത്. ഈ രാജ്യത്തെ എങ്ങനെ ഒരു സ്വർഗ്ഗമാക്കാമെന്ന് വിവേകാനന്ദൻ നിങ്ങളെ പഠിപ്പിക്കും. ഇന്നത്തെ നരകസദൃശമായ സ്ഥിതിയിൽ, നമ്മുടെ ഉത്സാഹം സ്വാത്ഥതാല്പര്യങ്ങളുടെ അതിർത്തിയിൽവെച്ച് വററിപ്പോകുന്നു; അതു് ആ അതിർത്തിരേഖയെ കടന്ന്, ദേശീയകമ്മരംഗത്തിൻെറ

എല്ലാവശങ്ങളിലും ഉത്സാഹത്തോടുകൂടി പ്രവർത്തിക്കുവാൻ നമ്മെ പ്രചോദിപ്പിക്കുമ്പോൾ മാത്രമേ, സ്വർഗ്ഗസദൃശമായ സ്ഥിതി സംജാതമാവുകയുള്ളു. നേരത്തെ മേയർ ചെയ്ത പ്രസംഗത്തിൽ, സാധാരണ ജനങ്ങളുടെ അടിയന്തിരപ്രശ്നങ്ങളെ കൈകാര്യം ചെയ്യുമ്പോൾ കോർപ്പറേഷൻജീവനക്കാരുടെ താല്പര്യവും ഉത്സാഹവും വററിപ്പോകുന്നതായി പറഞ്ഞു. നമ്മുടെ ദേശീയജീവിതത്തിലെ എല്ലാ മേഘലകളിലേയും സ്ഥിതി ഇതുതന്നെയാണ്. അതുകൊണ്ടാണ് ഈ സ്ഥാപനങ്ങൾ ജീർണ്ണങ്ങളും ദുർബ്ബലങ്ങളുമായിരിക്കുന്നത്. അവയെ ഉത്തേജിപ്പിച്ച്, ചലനാത്മകങ്ങളാക്കേണ്ടിയിരിക്കുന്നു. ഭരണത്തിൽ ചലനാത്മകത ഉണ്ടാവണമെങ്കിൽ അതു് മാനുഷികമൂല്യങ്ങളെ ഉൾക്കൊള്ളണം. ഒരോ ജീവനക്കാരനും മാനുഷികപ്രചോദനത്താൽ സേവനവ്യഗ്രതയാൽ ആവേശഭരിതനാവണം; ഓരോരുത്തക്കും ഇങ്ങനെ തോന്നണം: ഞാൻ ഇവിടെയിരിക്കുന്നതു് ജനങ്ങളെ സേവിക്കുവാനാണ്, അവരിൽ ജീവിതോന്മേഷം പകന്ന്, അവരെ സംതൃപ്തരാക്കുവാൻ. ഈ അധികാരക്കസേരയിൽ ഞാൻ ഇരിക്കുന്നതു് ജനങ്ങളുടെ മേൽ അധികാരം നടത്തുവാനല്ല; ജനങ്ങൾക്കുവേണ്ടി അധികാരം നടത്തുവാനാണ്; രാഷ്ട്രം എന്നിൽ താല്ക്കാലികമായി നിക്ഷേപിച്ചിട്ടുള്ള അധികാരം ജനസേവനത്തിനും, ജനങ്ങളുമായി ഒത്തുചേന്നു പ്രവൃത്തിക്കുവാനും അവരുടെ ജീവിതത്തെ കൂടുതൽ ദീപ്തവും സമ്പന്നവുമാക്കുവാനും വേണ്ടിയുള്ളതാണ്. നമ്മുടെ ജനാധിപത്യത്തിൽ എല്ലാ അധികാരങ്ങളും നിക്ഷിപ്തമായിട്ടുള്ള ജനങ്ങളുടെ ക്ഷേമം ലഭ്യമാക്കുവാൻ അപ്പിതമായിട്ടുള്ള രാഷ്ട്രത്തിന്റെ ഒരു ചിഹ്നമാണ് ഈ കസേര.

## 9 ഗൃഹസ്ഥൻ ആത്മീയവികാസത്തിൽക്കൂടി പൌരത്വത്തിലെയ്ക്കുയരണം

തന്റെ സ്വന്തം കാര്യങ്ങളും കുടുംബകാര്യങ്ങളും നടത്തിക്കൊണ്ടു് ജീവിക്കുന്ന ഒരാൾ, ഒരു പ്രത്യേകതരത്തിലുള്ള കാഴ്ചപ്പാടനുസരിച്ചാണ് ജീവിക്കുന്നതു്. പക്ഷേ ഇയാളെ ഏതെങ്കിലുമൊരു പൊതുസ്ഥാപനത്തിലെ ജീവനക്കാരനായി നിയമിക്കുമ്പോൾ, അയാൾ, വ്യത്യസ്ഥവും കൂടുതൽ വ്യാപ്തവുമായൊരു വീക്ഷണത്താൽ നയിക്കപ്പെടണം. കുടുംബവൃത്തത്തിൽ, അദ്ദേഹത്തിന്റെ വീക്ഷണവും താല്പര്യങ്ങളും ജൈവികമായി പരിമിതപ്പെടുത്തിയിരിക്കയാണ്; ഉററവരെ സ്നേഹിച്ചും അവരുടെ താല്പര്യങ്ങളെ ശ്രദ്ധിച്ചും കൊണ്ടുള്ള ഒരു ഗൃഹസ്ഥനായി അദ്ദേഹം വത്തിക്കുന്നു. അതിന്റേതായ പരിമിതിക്കുള്ളിൽ, ഇതു് സുന്ദരമായൊരു ജീവതരീതിയാണ്; നമ്മുടെ സാഹിത്യത്തിലും സംസ്കാരത്തിലും ഇതിനെ ധാരാളം പുകഴ്ത്തിയിട്ടുമുണ്ടു്. പക്ഷെ ഗൃഹസ്ഥനു്, സമൂഹത്തെ മുഴുവൻ ആവരണം ചെയ്യുന്ന വിധത്തിലുള്ളൊരു വീക്ഷണവും അപ്പണവും ആവ

ശ്യമാണ്. ഇങ്ങനെ സാമൂഹിക ഉത്തരവാദിത്വത്തെ വികസിപ്പിച്ച്, തന്റെ ജൈവികപരിമിതികളെ അതിക്രമിച്ച്, സാമൂഹിക വ്യക്തിത്വത്തിലേയ്ക്കുയന്ന്, ഗൃഹസ്ഥൻ തന്റെ ആത്മീയ വികസനത്തെ അനാവരണം ചെയ്യുന്നു. ഇതിൽക്കൂടി, ഗൃഹസ്ഥൻ പൌരനായി വികസിക്കുന്നു. ഉപനിഷത്തുകളിലും ഭഗവദ്ഗീതയിലും വിവരിച്ചിട്ടുള്ള മഹത്തായ വേദാന്തദർശനം ഈ വളർച്ചയിൽ ഗൃഹസ്ഥന്റെ ആത്മീയമായ വികസനം കാണുന്നു; മതത്തിന്റെ യഥാർത്ഥ അർത്ഥവും ലക്ഷ്യവും ആത്മീയ വികസനമാണെന്നും, പ്രമാണാന്ധതയിലോ ആചാരങ്ങളിലോ, വിലകുറഞ്ഞ ഇന്ദ്രജാലങ്ങളിലോ അദ്ഭുതങ്ങളിലോ ഉള്ള വിശ്വാസമല്ലെന്നും അതു് പ്രഖ്യാപിക്കുന്നു. യഥാർത്ഥമായ അദ്ഭുതം സ്വഭാവത്തിന്റേതാണ്, ബഹിരാകാശശാസ്ത്രം, കൃഷി, വൈദ്യം, ശസ്ത്രക്രിയ മുതലായ രംഗങ്ങളിൽ ഭൌതികശാസ്ത്രം സൃഷ്ടിച്ചിട്ടുള്ള അദ്ഭുതങ്ങളേക്കാൾ വലിയതാണ് ഇതു്. എല്ലാമതങ്ങളും നേരിടുന്ന വെല്ലുവിളി ഇതാണ്. തങ്ങളുടെ അനുയായികളിൽ സ്വഭാവവൈശിഷ്ട്യമുണ്ടാക്കുവാൻ അവയ്ക്കു് കഴിയുമോ? ജൈവികമായി പരിമിതപ്പെടുത്തപ്പെട്ട ഗൃഹസ്ഥന്റെ സ്വത്വത്തിൽനിന്നു് പ്രബുദ്ധപൌരത്വത്തിലേയ്ക്കു് അനുക്രമമായി വികസിക്കുവാൻ വേണ്ട ശിക്ഷണം അവക്കു് നല്കുവാൻ ഇവയ്ക്കു് സാദ്ധ്യമാവുമോ? ശാരീരികവും മാനസികവുമായ വളർച്ചക്കു് പുറമേ ആത്മീയമായ വളർച്ചയും ഇവക്കു് ലഭ്യമാക്കുവാൻ മതങ്ങൾക്കു് സാധിക്കുമോ?

## 10 മതം വർഗ്ഗീയവും ശാസ്ത്രീയവും

ഏതുമതത്തിനും രണ്ടു വശങ്ങളുണ്ടു്. വർഗ്ഗീയവും ശാസ്ത്രീയവും. നിങ്ങൾ ജനിച്ചു വളർന്നമതമാണ് ആദ്യത്തേതു്; നിങ്ങളുടെ അനുവാദത്തോടു കൂടിയല്ല ഇതു് സംഭവിച്ചതു്; കാനേഷുമാരി റജിസ്റ്ററിലെ ഏതു് കോളത്തിലാണ് നിങ്ങളുടെ പേരു് രേഖപ്പെടുത്തേണ്ടതെന്നു് അതാണ് തീർച്ചപ്പെടുത്തുക; നിങ്ങൾ ആത്മീയമായി വളർന്നിട്ടുണ്ടെന്നു് അതു് ഉറപ്പു് വരുത്തുന്നില്ല; അതുകൊണ്ടാണ്, വർഗ്ഗീയമായി പരിമിതിപ്പെടുത്തപ്പെട്ട മതങ്ങളിൽ, പലപ്പോഴും മതവിശ്വാസവും സ്വഭാവദൂഷ്യവും ഒരുമിച്ചു് നില്ക്കുന്നതു്. ഇതു് ആധുനികകാലത്തു് എല്ലാ മതങ്ങളേയും അവജ്ഞക്കു് പാത്രമാക്കിയിട്ടുണ്ടു്.

എല്ലാമതങ്ങൾക്കും ഒരു ശ്രേഷ്ഠതരമായ ആകാരമുണ്ടു് — ശാസ്ത്രീയവും ആത്മീയവുമായ ഒരാകാരം. അതിന്റെ വർഗ്ഗപരമായ ആകാരം ഇതിന്റെ ഒരാസ്പദം, ഒരു തുടക്കം മാത്രമാണ് എന്നു് സ്വാമി വിവേകാനന്ദൻ എല്ലാമതങ്ങളുടേയും അനുയായികളോടു് ചൂണ്ടിക്കാണിക്കുന്നു. അതിനെ അദ്ദേഹം നിർവ്വചിക്കുന്നതു് മതത്തിന്റെ ശാസ്ത്രം എന്നാണ്. എന്തുകൊണ്ടെന്നാൽ, അതു് അന്വേഷണത്തെ, ആത്മീയ

മായ വികാസത്തെ ഊന്നിപ്പറയുന്നു. ഈ അന്വേഷണം എല്ലാ ശാസ്ത്രങ്ങളുടേയും സവിശേഷതയാണ്; ഊർജ്ജതന്ത്രജ്ഞനായോ, രസതന്ത്രജ്ഞനായോ മറ്റോ അല്ല ആരും ജനിക്കുന്നത്, ഏതെങ്കിലുമൊരു മതത്തിലാണ്. ആത്മീയതയെ അന്വേഷിക്കുകയും ആത്മീയവികാസം നേടുകയും ചെയ്യുമ്പോൾ, ഈ മതം ഒരു ശാസ്ത്രമായിത്തീരുന്നു. സിദ്ധാന്തങ്ങളും അനുഷ്ഠാനങ്ങളും ആത്മീയമായ വളർച്ചയെ ഉറപ്പുവരുത്തുന്നേടത്തോളമേ ഉപയോഗപ്രദങ്ങളാവുന്നുള്ളു. കൃഷി ചെയ്യുമ്പോൾ, നാം ഒരു തൈ നടുന്നു. അതിനു വെള്ളവും വളവും നല്കുന്നു. അതു് വളർന്നു്, പൂവിട്ടു്, കായ്ക്കുമ്പോൾ, അതു് കൃഷിശാസ്ത്രമാവുന്നു. പക്ഷെ അതു വളരുന്നില്ലെങ്കിൽ, ചെടിയിൽ എന്തോ തകരാറുണ്ടു്, നിങ്ങളുടെ വെള്ളമൊഴിക്കലും വളമിടലുമെല്ലാം വ്യർത്ഥാശ്രമമാവുന്നു. ഈ സാധാരണ സത്യത്തെ എല്ലാമതങ്ങളും അവരവർക്കു് തന്നെ ബാധകമാക്കേണ്ടതുണ്ടു്. അപ്പോൾ, തങ്ങളുടെ വർഗ്ഗീയമായ മാനങ്ങളെ അതിക്രമിച്ചു് വളരുവാനും, സ്വഭാവശുദ്ധിയും ആത്മീയവികാസവും നേടുവാനും,അവയുടെ അനുയായികൾക്കു് അവ സഹായകമായിത്തീരും. മതത്തിൻെറ ശാസ്ത്രീയവശത്തിൻെറ സംഭാവന ഇതാണ്. രാജ്യത്തിൻെറ വിഭജനമടക്കം സ്വാതന്ത്ര്യലബ്ധിക്കു് മുമ്പുള്ള എല്ലാ പ്രശ്നങ്ങളും, സ്വാതന്ത്ര്യം കൈവന്നശേഷമുണ്ടായിട്ടുള്ള നിരവധി സാമുദായികലഹളകളും വർദ്ധിച്ചുവരുന്ന സാമൂഹിക ദുരാചാരങ്ങളും, മതത്തിൻെറ വർഗ്ഗീയ ഭാവത്തിൽ അമിതമായ ഊന്നു കൊടുക്കുകയും, അതിൻെറ ശാസ്ത്രീയവും ആത്മീയവുമായ മാനങ്ങൾക്കു് തീരെ പരിഗണനന കൊടുക്കാതിരിക്കുകയും ചെയ്തതിനാലുണ്ടായവയാണ്. നിർഭാഗ്യവശാൽ ലോകമൊട്ടുക്കും മതത്തിൻെറ സ്ഥിതി ഇതാണ്. പക്ഷെ ഭാരതത്തിൽ ഈ സ്ഥിതി തുടരേണ്ടതില്ല. എന്തുകൊണ്ടെന്നാൽ, നാം മതത്തെ സംബന്ധിച്ചു് ശാസ്ത്രീയമായൊരു സമീപനം രൂപപ്പെടുത്തിയിട്ടുണ്ടു്. അതിപുരാതനകാലം മുതല്ക്കേ രൂപംകൊണ്ട ഈ സമീപനം, മതത്തെ സഹിഷ്ണുതയുടേയും പരസ്പര ബഹുമാനത്തിൻേറയും, മൈത്രിയുടേയും സഹകരണത്തിൻേറയും, എല്ലാററിനുമുപരി, സ്വഭാവവൈശിഷ്ട്യത്തിൻേറയും ഈററില്ലമാക്കിയിട്ടുണ്ടു്. ക്രിസ്തുവിനു് മുമ്പു് മൂന്നാംശതാബ്ദത്തിൽ സ്ഥാപിച്ച അശോകചക്രവർത്തിയുടെ സ്തൂപം, സമന്വയമാണ് എല്ലാമതങ്ങളുടേയും ജീവൻ എന്നു് ഉദ്ഘോഷിക്കുന്നു – സമവായ ഏവ സാധുഃ. ഇതു് മതശാസ്ത്രത്തിൻെറ പരിണതഫലമാണ്. ഈ ശാസ്ത്രീയവീക്ഷണത്തിൻെറ അഭാവത്തിൽ, വിവിധ ലോകമതങ്ങളിൽനിന്നു് ഉയർന്നുവന്നിട്ടുള്ള തിന്മകൾ സ്വാമി വിവേകാനന്ദനെ അത്യന്തം വ്യസനിപ്പിച്ചു. 1895 മാർച്ച് 21–ാനു- ന്യൂയോർക്കിൽ നിന്നെഴുതിയൊരു കത്തിൽ അദ്ദേഹം പറയുന്നു. (വിവേകാനന്ദസാഹിത്യ സർവ്വസ്വം V–273).

'എന്റെ ഗുരുനാഥൻ പറയാറുണ്ടായിരുന്നു. 'ഹിന്ദു, ക്രിസ്ത്യൻ' മുതലായ വിശേഷണങ്ങൾ മനുഷ്യനും മനുഷ്യനും തമ്മിലുള്ള സർവ്വ സാഹോദര്യഭാവങ്ങൾക്കും വൻതടസ്സമായി നിലകൊള്ളുകയാണെന്ന്. അവയെ നശിപ്പിക്കാൻ നാം ശ്രമിക്കണം. അവയ്ക്കുണ്ടായിരുന്ന സർവ്വശക്തികളും നഷ്ടമായിരിക്കുന്നു; അവ ഇപ്പോൾ വെറും അശുഭ പ്രഭാവങ്ങളായി നിലനില്ക്കുന്നു – അതിന്റെ ദുർമന്ത്രവാദത്തിൽപ്പെട്ട് നമ്മളിൽ അത്യുത്തമന്മാർപോലും പിശാചുക്കളെപ്പോലെയല്ലെ പെരുമാറുന്നതും? ആവട്ടെ, നമുക്ക് കഠിനമായി പണി എടുക്കാം, തീർച്ചയായും വിജയിക്കും'

1896ൽ ലണ്ടനിൽനിന്ന് ഭഗിനി നിവേദിതക്ക് എഴുതിയ കത്തിൽ അദ്ദേഹം വീണ്ടും പറയുന്നു. (മേല്പറഞ്ഞഗ്രന്ഥം, V408.)

'എന്റെ ആദർശത്തെ തീർച്ചയായും കുറച്ചുവാക്കുകളിൽ സംഗ്രഹിക്കാം. അതായത്, മനുഷ്യവർഗ്ഗത്തോട് അതിന്റെ ദിവ്യത്വത്തേയും അതെങ്ങനെ ഓരോ ജീവിതചേഷ്ടയിലും വെളിപ്പെടുത്താമെന്നതും പഠിപ്പിക്കുക.

'ഈ ലോകം അന്ധവിശ്വാസച്ചങ്ങലകളിലത്രെ. ആണാകട്ടെ പെണ്ണാകട്ടെ മർദ്ദിതനെ ഞാൻ അനുശോചിക്കുന്നു. മർദ്ദകരെ അതിലേറെയും ഞാൻ അനുശോചിക്കുന്നു.

'പകൽവെളിച്ചംപോലെ ഞാൻ തെളിഞ്ഞുകാണുന്ന ഒരു സംഗതി ഇതാണ്. ദുഃഖത്തെ ഉളവാക്കുന്നത് അജ്ഞാനമാണ്. മറ്റൊന്നുമല്ല. ലോകത്തിന് ആര് വെളിച്ചം തരും? ത്യാഗമായിരുന്നു പണ്ടത്തെ ധർമ്മം, അഹോ, വരും യുഗങ്ങളിലും അതു തന്നെയായിരിക്കും. ബഹുജനഹിതത്തിനും ബഹുജനസുഖത്തിനും വേണ്ടി ഭൂമിയിലെ അതിധീരന്മാരും അത്യുത്തമന്മാരും സർവ്വസ്വത്യാഗം ചെയ്യേണ്ടിയിരിക്കുന്നു. ശാശ്വതപ്രേമകാരുണ്യങ്ങളോടു കൂടിയ ബുദ്ധന്മാർ, നൂറുക്കണക്കിന്, ആവശ്യമായിരിക്കുന്നു.

'ലോകത്തിലെ മതങ്ങൾ ജീവനററ പേക്കൂത്തുകളായിരിക്കുന്നു. ലോകത്തിന് വേണ്ടത് സ്വഭാവ മാഹാത്മ്യമാണ്. ആരുടെ ജീവിതമാണോ ഉജ്ജ്വലനിസ്സ്വാർത്ഥപ്രേമമായിരിക്കുന്നത്, അവർക്ക് വേണ്ടി ലോകം അഭിലാഷം കൊള്ളുന്നു. ആ പ്രേമം അവരുച്ചരിക്കുന്ന ഓരോ വാക്കിനും ഇടിത്തീയുടെ ശബ്ദം നല്കും.'

നമ്മുടെ നാട്ടിന്റെ അടുത്തകാലത്തെ ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ ഈ വാക്കുകൾ എത്ര വാസ്തവമായിരിക്കുന്നു. ഹിന്ദു, മുസ്ലീം, കൃസ്ത്യൻ, സിക്ക് മുതലായ പേരുകൾ അവയുടെ എല്ലാ നല്ല

ശക്തികളേയും നഷ്ടപ്പെടുത്തി, തിന്മനിറഞ്ഞ സ്വാധീനശക്തി പ്രയോഗിച്ചുകൊണ്ടു് നില്ക്കുന്നു; ഇവയുടെ ഇന്ദ്രജാലത്താൽ നമ്മളിൽ ശ്രേഷ്ഠന്മാരായവർപോലും രാക്ഷസന്മാരെപ്പോലെ പെരുമാറുന്നു? ഈ സത്യം നമ്മളുടെ ആത്മാവിൽ തീകൊണ്ടു് എഴുതേണ്ടതാണു്; അപ്പോൾമാത്രമേ നമ്മുടെ രാജ്യത്തിലെ മതങ്ങളെ ശക്തമായ ആത്മീയവും മാനുഷികവുമായ ചൈതന്യമാക്കിമാററുവാനും ഇതിൽ കൂടി സ്വഭാവവൈശിഷ്ട്യം വളർത്തി മനുഷ്യർ തമ്മിൽ ഐക്യമുണ്ടാക്കുകയും, രാജ്യത്തെ സമാധാനത്തിൻെറയും മൈത്രിയുടെയും സമഗ്രമായ മാനവസഫലീകരണത്തിൻെറയും നികേതനമാക്കുവാനും കഴികയുള്ളു.

## 11 ഗൃഹസ്ഥൻ പൌരനാവുന്നതിലെ മഹത്വം

ജൈവികമായ പരിമിതികൾക്കുള്ളിൽ ജീവിക്കുന്ന ഒരു സാധാരണ ആൾ ആത്മീയമായി വളർന്നു് ഒരു പൌരനാവുന്നതിനെപ്പററി സാമൂഹികമായ ഉത്തരവാദബോധമുള്ളൊരു വ്യക്തിയാവുന്നതിനെപ്പററി, നേരത്തെ സൂചിപ്പിച്ചുവല്ലോ. ഈ വളർച്ച സിദ്ധിക്കാതെ, അവനവനിലും സ്വന്തം കുടുംബത്തിലും ശ്രദ്ധകേന്ദ്രീകരിച്ചുകൊണ്ടിരുന്നതിനാലാണു് കഴിഞ്ഞ പല ശതാബ്ദങ്ങളായി നമുക്കു് തുടർച്ചയായുള്ള വിദേശാക്രമണവും അടിമത്തവും നേരിടേണ്ടിവന്നതു്. ആയിരക്കണക്കിനാളുകൾ ഈ ഇടുങ്ങിയ സ്വാർത്ഥവലയത്തിൽ നിന്നുയർന്നു് രാജ്യസ്നേഹികളാവുകയും ദേശീയ ലക്ഷ്യത്തിനായി സ്വയം അർപ്പിക്കുകയും സ്വാതന്ത്ര്യത്തിനുവേണ്ടി പൊരുതി, അതിനു് വേണ്ടി സന്തോഷത്തോടുകൂടി ബുദ്ധിമുട്ടുകളനുഭവിക്കുകയും ചെയ്തപ്പോൾ, നമുക്കു് 37വർഷങ്ങൾക്കു് മുമ്പു് സ്വാതന്ത്ര്യം ലബ്ധമായി. ഗൃഹസ്ഥനെന്ന സങ്കല്പത്തിൻെറ ശരിയായ അർത്ഥം അവർ പ്രത്യക്ഷമാക്കി; അവരിൽ ഗൃഹസ്ഥൻെറ പൌരത്വത്തിലേയ്ക്കുള്ള ആത്മീയമായ വളർച്ച ദർശിക്കാവുന്നതാണു്. പ്രബുദ്ധപൌരനായി വളർന്നൊരു ഗൃഹസ്ഥൻെറ മഹിമാവിനെ നമ്മുടെ മഹാനായ നിയമാചാര്യൻ മനു ഇങ്ങനെ വിവരിച്ചിട്ടുണ്ടു്.(3. 78)

> യസ്മാത് ത്രയോഽപ്യാശ്രമിണോ ജ്ഞാനേനാന്നേന ചാന്വഹം
> ഗൃഹസ്ഥേനൈവ ധാര്യന്തേ തസ്മാത് ജ്യേഷ്ഠാശ്രമോ ഗൃഹീ.

ബ്രഹ്മചാരിയും വാനപ്രസ്ഥനും സന്ന്യാസിയും വേദവ്യാഖ്യാനംകൊണ്ടും അന്നദാനംകൊണ്ടും നിത്യവും ഗൃഹസ്ഥനാൽ മാത്രമാണു് രക്ഷിക്കപ്പെടുന്നതു് എന്നതിനാൽ ഗൃഹസ്ഥൻ ശ്രേഷ്ഠമായ ആശ്രമത്തോടുകൂടിയവനത്രെ.

നമ്മുടെ നാട്ടുകാരിലെല്ലാം തന്നെ വരേണ്ടിയിരിക്കുന്ന ഏററവും വലിയ പരിവർത്തനം ഇതാണു്. ഗൃഹസ്ഥൻ പ്രബുദ്ധപൌരനായി

വളരുക എന്നതു് ഭേദഗതിചെയ്യപ്പെടുകയാണെങ്കിൽ, പതിനെട്ടു് ഇരുപത്തിഒന്നു് – ഭരണഘടന അങ്ങനെ വയസ്സിലേക്കുള്ള ശാരീരികമായ ഒരു വളച്ച് മാത്രമല്ല; ഇതു് മാനസികമായ വളർച്ചമാത്രവുമല്ല–കാരണം ഈ രാജ്യത്തിലെ മിക്ക സർക്കാർവിരുദ്ധ സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങളും നടത്തുന്നതു് അഭ്യസ്ഥവിദ്യരായ ആളുകളാണു്; ഇതു് ആത്മീയമായ ഒരു വികാസമാണു്; എല്ലാവിധ ക്ഷുദ്രതൻ കാര്യവ്യഗ്രമായ നിലപാടുകളേയും പ്രവൃത്തികളേയും സേവനോത്സുകതയും അർപ്പണമനോഭാവവുംകൊണ്ടു് അതിജീവിക്കുക എന്നാണതിൻെറ അർത്ഥം. ബാഹ്യമായി സേവനമനസ്ഥിതിയോടുകൂടി എല്ലാ പ്രവൃത്തികളും ചെയ്യുകയും ആന്തരികമായി പ്രകൃതിയിലും മനുഷ്യനിലും അന്തര്യാമിയായിവർത്തിക്കുന്ന സത്തയെ ദൈവരൂപത്തിൽ ധ്യാനിക്കുന്നതും മനുഷ്യൻെറ ആത്മീയ വികാസത്തിനുള്ള ദ്വിവിധ കർമ്മപദ്ധതികളാണു്. ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു (8.7):

തസ്മാത് സർവ്വേഷു കാലേഷു മാം അനുസ്മര യുദ്ധ്യ ച.

അതുകൊണ്ടു് എല്ലായ്പ്പോഴും ആന്തരികമായി എന്നെ ധ്യാനിക്കു; ബാഹ്യമായി ജീവിതായോധനം നടത്തുകയും ചെയ്യു.

ശക്തവും ഓജസ്സുററതുമായൊരു രാഷ്ട്രമായി നാം അടിപതറാതെ മുന്നോട്ടു് നീങ്ങണമെങ്കിൽ, പൗരത്വമെന്ന ആധുനിക സങ്കല്പത്തിൽ അടങ്ങിയിട്ടുള്ള ഈ ആത്മീയ വികസനം നാം കൈവരുത്തേണ്ടതുണ്ടു്. കുടുംബത്തിൻെറ പരിമിതവലയത്തിൽ ജീവിക്കുന്ന ഒരു ഗൃഹസ്ഥൻെറ താല്പര്യങ്ങരം അതിനുള്ളിൽ ചുരുങ്ങിക്കിടക്കും; പക്ഷെ ഒരു പൌരൻെറ വീക്ഷണം, സ്നേഹത്തിലും പരിഗണനയിലും കൂടുതൽ കൂടുതൽ മനുഷ്യസമൂഹങ്ങളെ വലയംചെയ്തു് വികസിക്കുന്നു; മററു ജീവികളേയും ഇതു് ഉരംക്കൊള്ളുന്നു. ഭാരതത്തിലെ ഒരു പൌരൻ എന്ന നിലയിൽ, ദൂരത്തിൽ സ്ഥിതിചെയ്യുന്ന മിസോറാമിലേയോ അരുണാചൽപ്രദേശത്തിലേയോ, കാഷ്മീരിലേയോ ലക്ഷദ്വീപിലേയോ മറെറാരു പൌരനുമായി നിങ്ങരം ഒന്നിച്ചിരിക്കുന്നു. അയാരം നിങ്ങളിൽ നിന്നു് വ്യത്യസ്ഥമായ മതത്തിലോ വർഗ്ഗത്തിലോ ജാതിയിലോ പെട്ട ആളാണെങ്കിൽപ്പോലും ജനാധിപത്യ പൌരത്വത്തിൻെറ സുന്ദരവും സമ്പന്നകരവുമായ മൂല്യം ഇതാണു് - ഇതിനെ നമ്മുടെ ജനങ്ങരം സ്വാംശീകരിച്ചാൽ, ഭരണത്തിലും നിർവ്വഹണത്തിലും കാര്യക്ഷമതയും, സന്തുഷ്ടമായ മനുഷ്യബന്ധങ്ങളും ദാരിദ്ര്യത്തിൻേറയും പിന്നോക്കാവസ്ഥയുടെയും വെല്ലുവിളികളെ ക്രമപ്രവൃദ്ധമായി നേരിടാനുള്ള കഴിവു് നമുക്കു് കൈവരും. ലോകത്തിലെ ഏററവും വലിയ ജനാധിപത്യമെന്ന സംശയാസ്പദമായ ശ്രേഷ്ഠതയുടെ സ്ഥാനത്തിൽ നിന്നു് ലോകത്തിലെ ഏററവും മഹത്തായ ജനാധി

പത്യമെന്ന അഭിലഷണീയമായ സ്ഥാനത്തേയ്ക്കു് അതു് രാജ്യത്തെ ഉയർത്തും. ഒരു രാഷ്ട്രം മഹത്താകുന്നതു് അതിലെ ജനങ്ങൾക്കു് വലിയ മനസ്സുകളും ഹൃദയങ്ങളും ഉള്ളതുകൊണ്ടാണു്; മത്താഹത്തിന്റെ മററു് മാനദണ്ഡങ്ങൾ ബാഹ്യങ്ങളാണു്; ഇതാണു് മമ്മപ്രധാനമായതു്.

## 12 വ്യക്തിത്വം എല്ലാ പ്രവൃത്തികളിലും പ്രവേശിച്ചു് അവയെ സമ്പന്നമാക്കണം

നിങ്ങളിലോരോരുത്തനും പൌരത്വത്തെ സംബന്ധിച്ച ഈ സങ്കല്പത്തിന്റേയും അതിലടങ്ങിയിട്ടുള്ള ആത്മീയവികാസത്തിന്റേയും വെളിച്ചത്തിൽ നിങ്ങളുടെ നിലയെ പരിഗണിക്കുക. വെറും ജോലിക്കാരെന്ന നിലയിൽ നിങ്ങളുടെ പദവി എളിയതും ഉദ്യോഗകാലാവധി കഴിയുന്നതോടുകൂടി അവസാനിക്കുന്നതുമാണു്; പക്ഷെ ഗൃമസ്ഥന്മാരും, ശിപായിമാരും ആഫീസർമാരുമായി ജോലി ചെയ്യുവാൻ മുന്നോട്ടു് വന്നിട്ടുള്ള നമ്മുടെ ജനാധിപത്യരാഷ്ട്രത്തിലെ പൌരന്മാരെന്ന നിലയ്ക്കു്, നിങ്ങൾ അന്തസ്സിലും മേന്മയിലും അത്യധികം ഉയരുന്നു; നിങ്ങളുടെ പ്രവൃത്തിയും തത്തുല്യമായി ഉയന്നതായ്ത്തീരുന്നു. നിങ്ങളുടെ ആത്മാവു് നിങ്ങളുടെ പ്രവൃത്തിയിലേയ്ക്കു് ഒഴുകുകയും അതിനെ സമ്പന്നമാക്കുകയും ചെയ്യുന്നു. പൌരന്മാരെന്നനിലയ്ക്കു്, വിവിധസ്ഥാനങ്ങളിലും കമ്മങ്ങളിലും നിങ്ങളുടെ രാഷ്ട്രത്തെ സേവിക്കുവാൻ നിങ്ങൾ സന്നദ്ധരായിട്ടുണ്ടു്; ഇവയിൽ കല്പന കൊടുക്കലും കല്പന സ്വീകരിക്കലും ഉണ്ടാവും. സ്വതന്ത്രഭാരതത്തിലെ സ്വതന്ത്രവും ഉത്തരവാദിത്വവുമുള്ള പൌരത്വമാണു് നിങ്ങളുടെ അടിസ്ഥാനപരമായ വ്യക്തിത്വം; നിങ്ങൾ ചെയ്യുന്ന ജോലി, ഒരു പ്രത്യേകരംഗത്തു് ഈ അടിസ്ഥാനവ്യക്തിത്വത്തിന്റെ പ്രകടനമാണു്: അടിസ്ഥാനപരമായ ഈ പൌരത്വബോധമാണു് — നിങ്ങളുടെ അവിച്ഛിന്നമായ സ്വത്വം—നിങ്ങളുടെ എല്ലാ പ്രവൃത്തികളേയും സമ്പന്നമാക്കുന്നതു്; അപ്പോൾ ഇവ സാധാരണഗതിയിലുള്ള വിരസമായ 'കടം തീക്കുന്ന ജോലികളല്ലാതെ, രാഷ്ട്രത്തിനു് അതിലെ അഭിമാനിയായൊരു പൌരൻ അപ്പിക്കുന്ന ഒരു സേവനമായ്ത്തീരുന്നു. ഗൃഹസ്ഥൻ പൌരനാവുന്നതിന്റെ മഹത്വം ഇതാണു്. ഇങ്ങനെയുള്ളൊരുപൌരത്വബോധം നിങ്ങളുടെ പ്രവൃത്തികളിൽക്കൂടെ സഞ്ചരിക്കുമ്പോൾ മാത്രമേ നിങ്ങൾക്കു് അതിൽനിന്നു് സംതൃപ്തി കൈവരികയുള്ളു. അങ്ങനെയാവുമ്പോൾ, എല്ലാ ചെറിയ ജോലികളും വലിയവയാവും; അതില്ലെങ്കിൽ, നിങ്ങളുടെ ജോലിയെ മാത്രം നിങ്ങൾ കണക്കിലെടുത്താൽ, നിങ്ങളുടെ നിലപാടു് ശമ്പളം പററുന്നൊരു ജോലിക്കാരന്റേതുമാത്രമാവുമ്പോൾ, നിങ്ങളുടെ ജീവിതവും പണി

യും ക്ഷുദ്രമാവും. എന്തുകൊണ്ടെന്നാൽ മനുഷ്യനും ജോലിയും തമ്മിലുള്ള ബന്ധം ഇതാണ്: യഥാർത്ഥത്തിൽ വലിയവരായവർ ചെറുജോലികളെപ്പോലും വലിയവയാക്കുന്നു; ചെറിയ മനുഷ്യന്മാർ വാസ്തവത്തിൽ വലുതായ ജോലികളെ ചെറുതുമാക്കുന്നു. ഒരു പൌരൻ എന്ന നിലയിൽ അധികാരത്തിൻെറ പീഠത്തിൽ ഇരുന്ന് തൻെറ കൃത്യങ്ങൾ ചെയ്യുമ്പോൾ, നിങ്ങളുടെ അടിസ്ഥാനപരവും അവിച്ഛിന്നവുമായ അന്തസ്സ് നിങ്ങളുടെ ആ താല്ക്കാലികപദവിക്ക് അന്തസ്സ് നല്കുന്നു; പക്ഷെ വെറുമൊരു ജോലിക്കാരൻ എന്ന നിലയ്ക്കാവുമ്പോൾ, നിങ്ങളുടെ കസേലയാണ് താല്ക്കാലികവും എടുത്തുമാററാവുന്നതുമായ ഒരന്തസ്സ് നിങ്ങൾക്ക് നല്കുന്നത്.

എല്ലാ സ്വതന്ത്രജനതകളും ഈ യാഥാർത്ഥ്യത്തെ മനസ്സിലാക്കുകയും അതനുസരിച്ച് ജീവിക്കയും ചെയ്യുന്നു—അതായത്, കർത്താവെന്ന നിലയ്ക്ക്, മനുഷ്യനാണ്, എല്ലാ അന്തസ്സിൻേറയും കേന്ദ്രം, സാധനങ്ങളോ വസ്തുക്കളോ അല്ല; ഇവയ്ക്കെല്ലാം മൂല്യമുണ്ടാക്കുന്നത് മനുഷ്യനാണ്. ഇന്ന് ഈ വിപ്ലവകരമായ വീക്ഷണപരിവർത്തനം ഭാരതത്തിലെ എല്ലാ ജോലിക്കാരിലും ജീവനക്കാരിലും ഉണ്ടാവേണ്ടിയിരിക്കുന്നു; ആദ്യത്തെ വിപ്ലവം നമുക്ക് രാഷ്ട്രീയസ്വാതന്ത്ര്യം നേടിത്തന്ന്, ബാഹ്യമായ നമ്മുടെ അന്തസ്സിനെ ഉയർത്തി; ഇപ്രകാരമുള്ള രണ്ടാമത്തെ വിപ്ലവം, നമ്മുടെ ആന്തരീകമായ അന്തസ്സിനേയും ഉയർത്തും; തദ്വാരാ, നമ്മുടെ സ്വാതന്ത്ര്യം എല്ലാവക്കും അർത്ഥവത്തും ഫലപ്രദവുമാവുകയും ചെയ്യും. ഞാൻ പലപ്പോഴും പറയാറുള്ളതുപോലെ, ഒരു ശിപായിയുടെയോ, ഗുമസ്തൻേറയോ, ആഫീസറുടെയോ ജോലി ചെയ്യു; പക്ഷെ അതു് ഇവരുടെ മനസ്ഥിതിയോടുകൂടിയാവരുതു് — സ്വതന്ത്രനായൊരു പൌരൻെറ മനഃസ്ഥിതിയോടുകൂടി ആയിരിക്കണം.

## 13 വ്യക്ത്യേതരമായ വിശ്വാസ്യതയുടെ ആവശ്യം

നാട്ടിലെ വിവിധഭാഗങ്ങളിൽ, ഭരണപരമായ ജോലികൾ ചെയ്യുന്ന സംഘങ്ങളെഅഭിസംബോധനചെയ്യുമ്പോൾ ഞാൻ സാധാരണ ഊന്നിപ്പറയാറുള്ളതുപോലെ, വീക്ഷണത്തിലുള്ള ഈ പരിവർത്തനം മററു രണ്ടു ഗുണങ്ങളാൽ ശക്തമാക്കേണ്ടതുണ്ടു്. ആദ്യത്തേതു്, വ്യക്തിപരമായ വിശ്വസ്ഥതയ്ക്കു് പുറമെ, സാമൂഹികമായൊരു വിശ്വസ്തതയ്ക്കുള്ള കഴിവാണ്. ഒരു വ്യക്തിയോടു് വിശ്വസ്തത കാണിക്കുവാനുള്ള കഴിവു് നമുക്കെപ്പോഴുമുണ്ടായിട്ടുണ്ടു്; നാം അമിതമായിത്തന്നെ ഇതു് പലപ്പോഴും പ്രകടിപ്പിച്ചിട്ടുമുണ്ടു്. ഒരു ആദർശത്തോടു്, ഒരു സ്ഥാപനത്തോടു്, രാഷ്ട്രത്തോടു് വിശ്വസ്തത വളർത്തിയെടുത്താൽ, വ്യക്തിയോടുള്ള അമിതമായ വിശ്വസ്തത ഇല്ലാ

താവുകയും ചെയ്യും. കഴിഞ്ഞ ചില ശതാബ്ദങ്ങളിലായി, നമ്മുടെ വിശ്വസ്തത വ്യക്തികളോടാണ് ആയിരുന്നതു് — ആദശ്ങ്ങളോടോ, സ്ഥാപനങ്ങളോടൊ, രാഷ്ട്രത്തോടൊ അല്ല. എത്ര രാജാക്കന്മാരും, ചക്രവത്തിമാരും സൈനികനേതാക്കന്മാരും ഡൽഹി ഭരിച്ചിട്ടുണ്ടു്; ശമ്പളം പററി യജമാനന്മാരോടു് വിശ്വസ്തതയോടെ കുറുപുലത്തിയ ആശ്രിതർ അവക്കെല്ലാമുണ്ടായിരുന്നു. ആ രാജാവോ ചക്രവത്തിയോ അന്തരിച്ചപ്പോൾ, ആ വിശ്വസ്തതയും ഇല്ലാതായി. വേറൊരു യജമാനനോടുള്ള വിശ്വസ്തത ആരംഭിച്ചു. രാജ്യത്തിനോടു് വ്യക്ത്യധിഷ്ഠിതമല്ലാത്തൊരു വിശ്വസ്തത കാണാനുണ്ടായിരുന്നില്ല. വിദേശീയജേതാക്കൾക്കു് ഈ കായ്യം നല്ലവണ്ണമറിയാമായിരുന്നു. അതുകൊണ്ടു് അവരുടെ ശരങ്ങളുടെ ഉന്നം ആനപ്പുറത്തിരിക്കുന്ന രാജാവോ ചക്രവത്തിയോ, നേതാവോ ആയിരുന്നു; ഇയാൾ മരിച്ചാൽ യുദ്ധവുമവസാനിച്ചു. എന്തുകൊണ്ടെന്നാൽ അവക്കൊരു വിശ്വസ്ഥതാകേന്ദ്രം ഇല്ലാതായി. ഇങ്ങനെ ശമ്പളത്തിനു ജോലി ചെയ്യു ഭടന്മാരും ഭരണകത്താക്കളും ഈ രാജ്യത്തിൽ ധാരാളമുണ്ടായിരുന്നു— ചുരുക്കം ചിലരൊഴികെ, ബാക്കിയെല്ലാരും തങ്ങളുടെ സേവനവും വിശ്വസ്തതയും കൂടുതൽ ശമ്പളം കൊടുക്കുന്ന ആളുകളിലേക്കാക്കി. നമ്മുടെ അടുത്ത കാലത്തെ ചരിത്രത്തിലെ ഇരുളടഞ്ഞ അദ്ധ്യായങ്ങളാണവ; നമ്മുടെ ആളുകൾ അവയെ മനസ്സിലാക്കുകയും ഇനി ഒരിക്കലും അവയെ ആവത്തിക്കയില്ലെന്നു് പ്രതിജ്ഞ ചെയ്യുകയും വേണം. ആധുനികകാലത്തെ തികച്ചും വ്യത്യസ്ഥമായ രാഷ്ട്രീയയാഥാത്ഥ്യങ്ങളേയും സാദ്ധ്യതകളേയും കണക്കിലെടുത്തു്, നമ്മുടെ ദീഘമായ ചരിത്രത്തിൽ ഉജ്ജ്വലമായ പുതിയൊരദ്ധ്യായം കുറിക്കുവാനുള്ള മഹോദ്യമത്തിൽ അവർ നിരതരാവണം.

പല ശതാബ്ദങ്ങൾക്കുശേഷം, ആദ്യമായി, പാക്കിസ്ഥാനും ബംഗ്ലാദേശും ഒഴിച്ചുള്ള ഇന്ത്യാഭൂഖണ്ഡത്തിൽ നാം ഒരു പരമാധികാരജനാധിപത്യറിപ്പബ്ലിക്കു് സ്ഥാപിച്ചിരിക്കയാണു്; ഇതിന്റെ ശക്തിയും നിലനില്പും ഭാരതീയജനതയിലാണു്. ബുദ്ധന്റെ കാലത്തു വജ്ജിവംശക്കാരുടെ സഖ്യരാഷ്ട്രത്തെപ്പോലെയുള്ള ചില ചെറിയ റിപ്പബ്ലിക്കൻ രാജ്യങ്ങളുണ്ടായിരുന്നു; അതിനും മുമ്പു്, വേദങ്ങളുടെ കാലത്തു്, ജനാധിപത്യസ്ഥാപനങ്ങളായ സഭകളും സമിതികളുമുണ്ടായിരുന്നു. ഇന്നു്, നമ്മുടെ പുതിയ ജനാധിപത്യരാഷ്ട്രത്തോടും അതിന്റെ ഭരണഘടനയോടും ഒരു പുതിയ വിധേയത്വം നാം വളത്തിയെടുക്കേണ്ടതുണ്ടു്. ഇതു് ഒരാദശത്തോടുള്ള വിധേയത്വമാണു്, ഒരു വ്യക്തിയോടുള്ളതല്ല. ആളുകൾ വരുന്നു, പോകുന്നു; പക്ഷെ രാഷ്ട്രം എന്നും നിലനില്ക്കുന്നു; നമ്മുടെ നിലപാടിനാലും പ്രവൃത്തികളാലും, പൌരത്വബോധം വികസിപ്പിക്കുകവഴിയും, നാം അതിനെ

ശക്തിപ്പെടുത്തേണ്ടതാണ്. ഈ വ്യക്ത്യേതര വിശ്വസ്ഥത എല്ലാ പൊതുസ്ഥാപനങ്ങളോടും ഉണ്ടായിരിക്കണം — രാഷ്ട്രം, സംസ്ഥാനങ്ങൾ, നഗരസഭകൾ, പഞ്ചായത്തുകൾ മററു പൊതുസേവനസ്ഥാപനങ്ങൾ. ഇത്തരം വിശ്വസ്തതയെ അടിസ്ഥാനമാക്കി നമ്മുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്ന നേതാക്കന്മാരായ വ്യക്തികളോട് ആത്മാർത്ഥത പുലർത്തണം. ഈ രണ്ടുവിധ വിശ്വസ്തതകളും കൊണ്ടേ രാഷ്ട്രം ശക്തമാവു. വ്യക്തിക്കതീതമായ വിശ്വസ്തതയുടെ അഭാവവും വ്യക്തിയോടുള്ള വിധേയത്വത്തിന്റെ നിഷ്ഠുരശാസനവും നാം നാട്ടിൽ പലേടത്തും കണ്ടുവരുന്നുണ്ട്. പലപ്പോഴുമിത്തരം പ്രസ്താവനകൾ കേൾക്കാം: ഇന്ന വ്യക്തി ഈ സ്ഥാപനത്തിന്റെ തലപ്പത്തുണ്ടായിരുന്നപ്പോൾ, ഞാൻ അതിന്റെ പ്രവർത്തനത്തിൽ സജീവമായി പങ്കെടുത്തിരുന്നു; അദ്ദേഹം പോയതോടുകൂടി, എനിക്ക് അതിൽ താല്പര്യം കുറഞ്ഞു. ഇത്തരം ആളുകൾ അവരോടുതന്നെ ചോദിക്കണം: ആഫീസ് തലവന്മാർ വന്നാലും പോയാലും, സ്ഥാപനം നിലനില്ക്കുന്നു; അത് മനുഷ്യക്ഷേമത്തിന് നിയുക്തമാണെങ്കിൽ, അതിനോട് എന്തുകൊണ്ട് വിശ്വസ്തത പുലർത്തുകയും അതിൽ സേവനമനുഷ്ഠിക്കുകയും ചെയ്തുകൂടാ ?

പതിനെട്ടും പത്തൊമ്പതും ശതാബ്ദങ്ങളിലെ നമ്മുടെ ചരിത്രം പഠിച്ചാൽ, ഈ വ്യക്തിക്കുപരിയായ വിശ്വസ്തതയുടെ പ്രാധാന്യം മനസ്സിലാക്കാം. നമ്മുടെ വിശ്വസ്തത വ്യക്തികളോടായിരുന്നപ്പോൾ, ആദ്യം വ്യാപാരത്തിലും പിന്നീട് സൈനികരംഗത്തും, അവസാനം രാഷ്ട്രീയതലത്തിലെ ആധിപത്യത്തിലും സ്ഥാനമുറപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്ന ബ്രിട്ടീഷുകാർ, ഉയന്ന നിലയിലുള്ള വ്യക്ത്യേതര വിശ്വസ്തതയും അതോടൊപ്പം നേതാക്കന്മാരോട് വിധേയത്വവും പുലർത്തി. അവരുടെ വിശ്വസ്തത പ്രത്യേകമായും ഈസ്റ്റ് ഇൻഡ്യാ കമ്പനിയോടും ബ്രിട്ടീഷ് സാമ്രാജ്യത്തോടുമായിരുന്നു; ആഫീസർമാരും, ക്ലാക്കമാരും, ഭടന്മാരും, വ്യാപാരികളും, സേനാനായകന്മാരും സംഘം സംഘമായി ഇംഗ്ലണ്ടിൽനിന്ന് ഭാരതത്തിലേയ്ക്ക്‌വന്ന്, അവരുടെ വ്യത്യസ്തമേഖലകളിൽ ഓജസ്സോടും അപ്പ്ണബോധത്തോടും കൂടി അദ്ധ്വാനിച്ച്, കമ്പനിയെ ശക്തിപ്പെടുത്തുകയും ബ്രിട്ടീഷ് സാമ്രാജ്യത്തെ പടിപടിയായി കെട്ടി ഉയർത്തുകയും ചെയ്തു; അതിൽ ചിലർ ധാരാളം സ്വകാര്യസ്വത്ത് സമ്പാദിച്ചുവെന്നത് വാസ്തവമാണ്; പക്ഷെ കമ്പനിയേയോ സാമ്രാജ്യത്തേയോ ദുബ്ബലപ്പെടുത്തിക്കൊണ്ടായിരുന്നില്ല ഇത്. സ്ഥാപനത്തോടും ആദശ്ശത്തോടുമുള്ള വിശ്വസ്തത എന്താണെന്നും, അതിന് എന്തു കാര്യങ്ങൾ ചെയ്യാൻ കഴിവുണ്ടെന്നും ഇതിൽനിന്ന് മനസ്സിലാക്കാം; ഇതിനെപ്പററി ബോധമില്ലാത്ത നമ്മൾ, വ്യക്തിപരമായ മത്സരങ്ങളാലും പരസ്പരസ്പദ്ധയാലും നമ്മെത്തന്നെ ദുബ്ബലരാക്കി, രാജ്യത്തെ വിദേശീയക്ക് വിററു

ബ്രിട്ടീഷുകാർ ഭാരതത്തിൽ അനുവർത്തിച്ച നയത്തിൽ ഒരു അനുസ്യൂത സ്വഭാവം കാണാം; നടന്മാരിൽ മാററമുണ്ടായി, പക്ഷെ കഥയുടെ ഇതിവൃത്തത്തിൽ മാററമൊന്നുമുണ്ടായില്ല; അതു് പതച്ച്യയില്ലാതെ പുരോഗമിച്ചു. ബ്രിട്ടീഷുകാരുടെ സ്വഭാവവൈശിഷ്ട്യത്തിൽനിന്നാണു് ഈ പുരോഗതിക്കു് താങ്ങു് കിട്ടിയതു്; അവർ സ്വതന്ത്രരും അതിനാൽ അച്ചടക്കമുള്ളവരുമായൊരു ജനത ആയിരുന്നു; അവർ സ്വന്തം രാജ്യത്തെ സ്നേഹിച്ചു; സ്വാമി വിവേകാനന്ദൻെറ ഭാഷയിൽ, അവർ 'ആത്മാഭിമാനം പുലർത്തിക്കൊണ്ടു് അനുസരിക്കുവാനുള്ള കഴിവു് സമ്പാദിച്ചിരുന്നു. നേരെമറിച്ചു്, നാം അന്നു് അനുസരിക്കുമ്പോൾ അടിപണിയുന്ന തരത്തിലുള്ളവരായിരുന്നു—ഇന്നും ഇത്തരം ആളുകൾ ധാരാളം ഈ നാട്ടിലുണ്ടു്; വിധേയത്വം കാണിക്കുവാൻ നാണമില്ലാതെ കെഞ്ചുകയും, ആജ്ഞാപിക്കുമ്പോൾ, ആജ്ഞാകാരിയായ ആളുടെ അഭിമാനത്തെ നശിപ്പിക്കുന്നവിധം, അഹന്ത കാണിക്കുകയും ചെയ്യുന്നവർ. ഒരടിമ ജനതയിൽനിന്നു് ഒരു സ്വതന്ത്രജനതയെ ഇത്ര വ്യക്തമായി വേർതിരിച്ചു കാട്ടുന്ന വേറൊരു സ്വഭാവവിശേഷമില്ല.

ഏതാനും ദിവസങ്ങൾക്കു മുമ്പു്, ചണ്ഡിഗറിലെ ശ്രീ മാ ട്രസ്റ്റ് പ്രസിദ്ധം ചെയ്ത ഒരു പുസ്തകം ഞാൻ വായിച്ചു: അതിൻെറ പേർ, 'എം. ദി അപ്പോസിൽ ആൻറ് എവാൻജലിസ്റ്റ്.' എന്നായിരുന്നു. അതിൽ, ഇന്ത്യയിലെ ബ്രിട്ടീഷ് സാമ്രാജ്യത്തെ വിപുലീകരിക്കുവാൻ സഹായിച്ച പല സൈനികജയങ്ങളും നേടുകയും പിന്നീടു് 1814–ൽ വാട്ടർ ലൂ യുദ്ധത്തിൽ നെപ്പോളിയനെ തോല്പിക്കുകയും ചെയ്ത ഡ്യൂക്കു് ഓഫ് വെല്ലിങ്ടനെപ്പററി, ഇംഗ്ലീഷ് സാഹിത്യത്തിൽ പ്രാവീണ്യം നേടിയിരുന്ന എം. മഹേന്ദ്രനാഥ ഗുപ്ത എഴുതിയിട്ടുള്ള പരാമർശങ്ങൾ വിജ്ഞേയങ്ങളാണു് (ഭാഗങ്ങൾ 102–103):

'വെല്ലിങ്ടൺ വെല്ലസ്ലിപ്രഭുവിൻെറ സഹോദരനായിരുന്നു. അക്കാലത്തു് അദ്ദേഹം ഡെക്കാനിൽ യുദ്ധം നടത്തുകയായിരുന്നു. നൈസാം തൻെറ പ്രധാനമന്ത്രിയെ അദ്ദേഹത്തെ കാണാൻ അയച്ചു. പ്രധാനമന്ത്രി വെല്ലിങ്ടനോടു പറഞ്ഞു: 'നിങ്ങൾക്കിഷ്ടംപോലെ ചിലവുചെയ്യുവാൻ ഇതാ പതിനഞ്ചുലക്ഷം ഉറുപ്പിക. ബ്രിട്ടീഷുകാരുമായുള്ള ഞങ്ങളുടെ കൂടിയാലോചനകളിൽ ഞങ്ങളെ കുറഞ്ഞൊന്നു സഹായിക്കണം.' വെല്ലിങ്ടൺ യാതൊരുപചാരവുമില്ലാതെ അദ്ദേഹത്തെ ഉടനെ അവിടെനിന്നും യാത്രയാക്കി.

ഒരു ഭാഗത്തു് ഇതു്; മറുഭാഗം നോക്കുക. ഇംഗ്ലണ്ടിൽ അതിസുന്ദരിയായൊരു മഹിളയുമായി വെല്ലിങ്ടൺ സ്നേഹത്തിലായിരുന്നു: പക്ഷേ പണക്കുറവുകാരണം അദ്ദേഹത്തിനു് അവരെ വിവാഹം കഴിക്കാൻ സാധിച്ചില്ല. എന്തൊരു സ്വഭാവദാർഢ്യം, എത്ര ഉന്നതമായ

സത്യസന്ധത! പണമുണ്ടാക്കുവാനായിട്ടാണ് അദ്ദേഹം ഇന്ത്യയിലേയ്ക്ക് വന്നത്—പണമുണ്ടാക്കി, മടങ്ങിപ്പോയി, തൻെറ പ്രേമഭാജനത്തെ വിവാഹം കഴിക്കുവാൻ. പണം അദ്ദേഹത്തിൻെറ അടുക്കൽ വന്നു; പക്ഷേ അദ്ദേഹം അത് സ്വീകരിച്ചില്ല, എന്തുകൊണ്ടെന്നാൽ അത് കളങ്കമേററതായിരുന്നു. ഇതു മാത്രമായിരുന്നുവോ അദ്ദേഹത്തിനുണ്ടായിരുന്ന വൈശിഷ്ട്യം? അല്ല. അദ്ദേഹം നാട്ടിലേയ്ക്കു മടങ്ങി; താൻ സമ്പാദിച്ച ധാരാളം പണവുംകൊണ്ട്. അദ്ദേഹം അതേ യുവതിയെ കാണുവാൻ ചെന്നു; പക്ഷേ അവൾ പുറത്തേയ്ക്കു വന്നില്ല. എങ്ങനെ വരും. വസൂരി ബാധിച്ച് അവളുടെ മുഖം വികൃതമായിരുന്നു; അവൾക്ക് അതിൽ അതീവ ലജ്ജതോന്നി. അദ്ദേഹം വിവരമെല്ലാം മനസ്സിലാക്കി. എന്നിട്ടും അദ്ദേഹം നിർബ്ബന്ധിച്ചപ്പോൾ, ഒരു മൂടുപടം ധരിച്ചുകൊണ്ട് അവൾ വെളിയിലേയ്ക്കു വന്നു. മൂടുപടത്തെ വലിച്ചുനീക്കിയിട്ട് അദ്ദേഹം പറഞ്ഞു: 'ഞാൻ നിൻെറ ഗുണങ്ങളെയാണ് വിവാഹം കഴിക്കുവാൻ പോകുന്നത്, നിൻെറ സൗന്ദര്യത്തെയല്ല.' വേറെ ആരെയെങ്കിലും വിവാഹം കഴിക്കുവാൻ ആ യുവതി ആവോളം പറഞ്ഞുനോക്കി; അദ്ദേഹം സമ്മതിച്ചില്ല. ഒടുവിൽ അവളെത്തന്നെ വിവാഹം കഴിക്കുകയും ചെയ്തു.

ഇങ്ങനെയുള്ള ആളുകളില്ലായിരുന്നുവെങ്കിൽ, നെപ്പോളിയനെ പരാജയപ്പെടുത്തുവാൻ സാധിക്കുമായിരുന്നുവോ? എന്തൊരു ത്യാഗം! അത് ദൈവത്തിനുവേണ്ടിയുള്ളതായിരുന്നില്ല, മാതൃഭൂമിക്കു വേണ്ടിയായിരുന്നു. എങ്കിലും അത് ശ്രേഷ്ഠമായിരുന്നു. എന്തുകൊണ്ടെന്നാൽ, ശ്രീരാമകൃഷ്ണൻ പറഞ്ഞപോലെ, 'ഉപ്പിൻെറ കണക്ക് വെക്കാനറിയുന്നയാൾക്ക് പഞ്ചസാരയുടെ കണക്കും വെയ്ക്കാം.' ബ്രിട്ടീഷുകാർ നേടിയെടുത്ത ഈ ഗംഭീരമായ സാമ്രാജ്യം ഇത്തരം ആളുകളില്ലായിരുന്നുവെങ്കിൽ സാധിക്കുമായിരുന്നുവോ?'

അതുകൊണ്ട്, നമ്മുടെ ആളുകൾ, പ്രത്യേകിച്ചും പൊതുജനസേവനവുമായി ബന്ധപ്പെട്ട സ്ഥാപനങ്ങളിൽ ജോലിചെയ്യുന്നവർ, ആദർശങ്ങളോടുള്ള വിധേയത്വം വളർത്തിയെടുക്കണം; എന്നാൽ മാത്രമേ, ഒരു ഇളംചെടിയായ നമ്മുടെ ജനാധിപത്യം ബൃഹത്തും ഫലസമൃദ്ധവുമായൊരു വൃക്ഷമായി വളരുകയുള്ളൂ.

## 14 ഭാവനാപരമായ സഹാനുഭൂതിയുടെ ആവശ്യം

നമ്മുടെ ആളുകൾ ഇന്ന് വളർത്തി എടുക്കേണ്ട രണ്ടാമത്തെ ഗുണം ഭാവനാപരമായ സഹാനുഭൂതിക്കുള്ള കഴിവാണ്. മിക്കവർക്കും സഹാനുഭൂതിക്കുള്ള കഴിവുണ്ട്; അതായത്, കഷ്ടപ്പാടിൻേറതായൊരു കാഴ്ച കാണുമ്പോൾ അതുമായി പ്രതികരിക്കുക. പക്ഷേ ഒരു

പൗരന് ഇതു പോര; ഭരണവുമായി ബന്ധപ്പെട്ട ശിപായിമാക്കും, ഗുമസ്തമാക്കും, ആഫീസർമാക്കും മാററാക്കുംതന്നെ ഇതുപോരാ. കഷ്ട പ്പെടുന്ന ഒരാൾ മുമ്പിൽ നില്ക്കുമ്പോൾ ഒരു നാണ്യം എറിഞ്ഞുകൊടു ക്കുക എന്നതു് ഒരു കാര്യമാണു്; പക്ഷേ കുറേക്കൂടെ ശ്ലാഘനീയമാ ണു് ഇതിന്റെ കാരണമന്വേഷിക്കുക എന്നതു്. ഈ ദരിദ്രമനുഷ്യൻ എങ്ങനെ ഇവിടെ വന്നു? നമ്മുടെ സമൂഹത്തിലെ ഏതു തിന്മകൾ കാരണമാണു് ഇങ്ങനെ ദാരിദ്ര്യവും യാചനയും ഉണ്ടാവുന്നതു്? അവ യുടെ മൂലകാരണങ്ങളിലേയ്ക്കു് ചെന്നു് അവയെ പരിഹരിച്ചു കൂട യോ? ഭാവനാപരമായ സഹാനുഭൂതി കാതലായ പങ്കുവഹിക്കുന്ന അടിസ്ഥാനപരമായ വിചിന്തനമാണിതു്. സ്വാമി വിവേകാനന്ദ നാണു് ആധുനികയുഗത്തിൽ ഇത്തരം അടിസ്ഥാനപരമായ വിചി ന്തനം നമ്മുടെ രാഷ്ട്രത്തിൽ പ്രചരിപ്പിച്ചതു്. അദ്ദേഹം ചോദിച്ചു: നമ്മുടെ ഇടയിൽ ലക്ഷക്കണക്കിനു് ദരിദ്രരുള്ളതു് എന്തുകൊണ്ടാ ണു്? ഒരു നായപോലും ഈ നാട്ടിൽ പട്ടിണിയിലാവേണ്ടതുണ്ടോ? നമ്മുടെ വീക്ഷണത്തിലും നയങ്ങളിലും തെററായ ചിലതുള്ളതുകൊ ണ്ടായിരിക്കണം ഈ സ്ഥിതിയുണ്ടായതു്. അദ്ദേഹം പ്രഖ്യാപിച്ചു: ഈ നാട്ടിൽ ഒരു നായപോലും വിശന്നുവലയുന്നുണ്ടെങ്കിൽ, അതിനു് ഭക്ഷണമുണ്ടാക്കുക എന്നതാണു് എന്റെ മതം. തന്റെ ഗുരുവായ ശ്രീരാമകൃഷ്ണന്റെ വചനങ്ങളെ അദ്ദേഹം സ്മരിച്ചു: 'മതം ഒഴിഞ്ഞ വയറുകൾക്കുള്ളതല്ല.'

ഭാവനാപൂർണ്ണമായ സഹാനുഭൂതി എന്ന ഈ ഗുണത്തിനു് അത്യ ന്തം പ്രാധാന്യമുണ്ടു്—പ്രത്യേകിച്ചും, കേന്ദ്ര, സംസ്ഥാന, പ്രാദേശിക ഭരണത്തിന്റെ എല്ലാ തലങ്ങളും തരങ്ങളുമായി ബന്ധപ്പെട്ടവക്കു്, വികസനോന്മുഖമായൊരു ഭരണത്തെ വെറുങ്ങലിച്ച ഉദ്യോഗസ്ഥഭര ണത്തിൽനിന്നു് വേർതിരിച്ചുകാണിക്കുന്നതു് ഇതാണു്. ദൈനികജീ വിതത്തിലെ യാഥാർത്ഥ്യങ്ങളിൽനിന്നു് ദൂരെ സ്ഥിതിചെയ്യുന്ന ആഫീസുകളിലാണു് ഭരണം മനുഷ്യപ്രശ്നങ്ങളെ കൈകാര്യം ചെയ്യു ന്നതു്. നഗരത്തെയും ജില്ലയെയും നാടിനെയും ബാധിക്കുന്ന പ്രശ്ന ങ്ങൾ, ഉദ്യോഗസ്ഥന്മാരുടെ മുമ്പിൽ വരുന്നതു് അവരുടെ അപേക്ഷ കളിലും ഹർജികളിലുംകൂടെയാണു്; ഇവ ഫയലുകൾക്കുള്ളിൽ നിങ്ങ ളുടെ മേശപ്പുറത്തു് കിടക്കുന്നു; നിങ്ങൾ പ്രശ്നങ്ങളോ കഷ്ടപ്പാടുകളോ നിങ്ങളുടെ മുമ്പിൽ കാണുന്നില്ല; അതുകൊണ്ടു് സാധാരണഗതി യിൽ മുമ്പിൽത്തന്നെ കാണുന്ന സങ്കടങ്ങളോടു് സഹാനുഭൂതി തോന്നു ക എന്ന സ്വഭാവം ഇവിടെ നിങ്ങൾക്കു് സഹായകരമായിരിക്കുക യില്ല; ഇങ്ങനെ ദൂരത്തിൽ സ്ഥിതിചെയ്യുന്നൊരു സ്ഥിതിവിശേഷ ത്തെ മനസ്സിലാക്കുവാനും അതിനോടു് പ്രതികരിക്കുവാനും ഭാവനാ പൂർണ്ണമായ സഹാനുഭൂതി ഉണ്ടായേ പററൂ. കുടുംബവലയത്തിന്റെ

ക്ഷുദ്രതയിൽ കഴിയുന്ന വെറുമൊരു ഗൃഹസ്ഥനു്. ശമ്പളത്തിനു് ജോലിചെയ്യുന്ന വെറുമൊരു ജോലിക്കാരനു്, ഈ കഴിവുണ്ടാകയില്ല. പക്ഷേ നിങ്ങരം പ്രബുദ്ധനായൊരു പൗരനായി വളരുമ്പോരം, സ്വ നവേ ഇത്തരത്തിലുള്ള സഹാനുഭൂതിക്കുള്ള കഴിവു് ലബ്ധമാകും; അതി ൻെറ ഫലമായി സേവനബോധവും അർപ്പണമനസ്ഥിതിയും കൈ വരും. നമ്മരം ഭാവനാശാലികളും വികാരസമ്പന്നരുമാണു്; പക്ഷേ ഇവ സ്വാർത്ഥപരതയിലും, രാഷ്ട്രീയം, സിനിമാ, കായികവിനോദ ങ്ങരം എന്നീ രംഗങ്ങളിലെ ഭ്രാന്തുപിടിച്ച, പലപ്പോഴും എല്ലാ നിയ ന്ത്രണവും വിട്ട, വീരാരാധനയിലും വഴിമുട്ടിക്കിടക്കയാണു്. പ്രബു ദ്ധപൗരത്വത്തിൻെറ ചൈതന്യം ആ വികാരങ്ങളെ ശുദ്ധീകരിക്കുക യും ബഹിർഗ്ഗമിപ്പിക്കുകയും ചെയ്യും; ഉടനെതന്നെ, അതു്, മരവിച്ച ഒരു വ്യവസ്ഥയുടെ ജീവസ്സററ ഒരു അവയവമെന്ന നിലയിൽനി ന്നു്, വികസനോന്മുഖമായ ഒരുജ്ജ്വലഭരണസംവിധാനത്തിൻെറ തുടിക്കുന്നൊരു ചൈതന്യബിന്ദുവായി നിങ്ങളെ മാററിയെടുക്കും. നിങ്ങരം ഇത്തരമൊരു ശക്തിയാവുമ്പോരം, നിങ്ങളുടെ മുമ്പിൽ കിട ക്കുന്ന ഫയലുകരംക്കു് ജീവൻ വരും, അവ മനുഷ്യപ്രശ്നങ്ങളെപ്പററി നിങ്ങളോടു് സംസാരിച്ചു തുടങ്ങും; നിങ്ങളുടെ ഭാവനാദ്യോതകമായ സഹാനുഭൂതിയെ തട്ടിയുണർത്തുകയും, മനുഷ്യപ്രശ്നങ്ങളോടു് മാനുഷി കമായി പ്രതികരിക്കുവാൻ നിങ്ങരംക്കു് പ്രേരണ നല്കുകയും ചെയ്യും. ആത്മീയവും മനുഷ്യസ്നേഹപരവുമായ ഇത്തരം ഗുണങ്ങരം ഇല്ലാത്ത തിനാൽ, ഭരണത്തിൽ ഉണ്ടായിരിക്കേണ്ട ഊർജ്ജസ്വലതയും ചൈത ന്യവും ഇന്നു് എല്ലാ തലങ്ങളിലും നഷ്ടപ്രായമായിരിക്കയാണു്. ഇനിയങ്ങോട്ടു് ഈ ഗുണങ്ങരം നാം വളർത്തിയെടുക്കേണ്ടതുണ്ടു്; എന്നാൽ മാത്രമേ, ഈ അദ്ഭുതശതാബ്ദത്തിൻെറ ശേഷിച്ച പതിനാ റുവർഷങ്ങളിൽ, വർദ്ധിച്ച തോതിൽ നമുക്കു് മാനുഷികവികസനം കൈവരികയുള്ളു.

ഈ സഹാനുഭൂതി, ദുർബ്ബലവിഭാഗങ്ങളുടെ പ്രശ്നങ്ങരം കൈകാ ര്യം ചെയ്യുമ്പോരം പ്രത്യേകിച്ചും ആവശ്യമാണു്; പക്ഷേ ഇന്നു് തികഞ്ഞ അവഗണനയോടും ഹൃദയശൂന്യതയോടും കൂടെയാണു് അവ കൈകാര്യം ചെയ്യപ്പെടുന്നതു്; അവരും മററുള്ളവരും പലവിധ കഷ്ട പ്പാടുകരംക്കും വിധേയരാക്കപ്പെടുന്നു—വീടുകെട്ടുവാനോ വൈദ്യുതി ക്കോ വെള്ളത്തിനോ ഉള്ള അനുമതിക്കു് അവനവൻെറ ശമ്പളം കി ട്ടാൻപോലും, ചെറുതോ വലുതോ ആയ സംഖ്യകരം നിർബ്ബന്ധമായി കോഴയായി കൊടുക്കേണ്ടിവരുന്നു. ഇവയെല്ലാം കടുത്ത ദൂഷ്യങ്ങളാ ണെന്നും, മററു രാജ്യങ്ങളിൽ ദുർല്ലഭമായി മാത്രം കാണപ്പെടുന്ന അവ, നമ്മുടെ നാട്ടിൽ പരക്കെ പ്രചാരത്തിലുണ്ടെന്നും, അവ രാഷ്ട്രത്തിനു കളങ്കമാണെന്നും, അവ എല്ലാവിധ ദേശീയപുരോഗതിക്കും വിഘ്നാ

തമായി നില്ക്കുകയാണെന്നും നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഈ സ്ഥിതിയുടെ ദുരന്തത്തെ കൂടുതൽ ദുഃഖകരമാക്കുന്നതു്, ഇത്തരം ഹൃദയശൂന്യതയും അവഗണനയും ലക്ഷക്കണക്കിനാളുകളിൽ ദൈവവിശ്വാസത്തോടും സദാചാരത്തോടുമൊപ്പം സഹവർത്തിക്കുന്നു എന്നതാണു്. അവർ ക്ഷേത്രങ്ങളിലേയ്ക്കും, പള്ളികളിലേയ്ക്കും, ഗുരുദ്വാരങ്ങളിലേയ്ക്കും പോകുന്നു, പ്രാർത്ഥനകൾ ഉരുവിടുന്നു, ക്രിയകൾ നടത്തുന്നു, പുണ്യതീർത്ഥങ്ങളിൽ സ്നാനംചെയ്യുന്നു; ഇവരിൽ മിക്കവർക്കും മനസ്സാക്ഷിക്കുത്തില്ലാതെതന്നെ ഈ മതവിശ്വാസത്തെ എത്ര വേണമെങ്കിലും തിന്മയെയും ചേർത്തു് കൊണ്ടുനടത്താം. യഥാർത്ഥമതം സ്വഭാവവൈശിഷ്ട്യത്തേയും മനുഷ്യപരിഗണനയേയും, അർപ്പിതസേവനത്തേയും കർമ്മകുശലതയേയും ഉണ്ടാക്കുമെന്നു് അവർ ധരിക്കേണ്ടതുണ്ടു്. ഈ ഗുണങ്ങളുള്ളേടത്തു്, ആത്മീയത കുടികൊള്ളുന്നു; യഥാർത്ഥമതത്തിൻെറ ഫലമതാണു്. ഈ ഗുണങ്ങളും അതോടുചേർന്ന ആത്മീയതയും സാധാരണ അർത്ഥത്തിൽ മതവിശ്വാസികളല്ലാത്ത പലരിലും കാണാവുന്നതാണു്.

ഒരു ഭാഗത്തു്, ശരിയായി പഠിപ്പിക്കാതെയും സ്കൂളിൽ പോകാതെ തന്നേയും അദ്ധ്യാപകന്മാർ ശമ്പളം പററുന്നു. അന്തസ്സും ആത്മാഭിമാനവുമില്ലായ്മയും തികഞ്ഞ ലജ്ജയില്ലായ്മയുമാണു് ഇതു് കാണിക്കുന്നതു്. മറുഭാഗത്തു് ആഫീസുകളിലെ മനുഷ്യാവഗണനകാരണം പല നല്ലവരായ അദ്ധ്യാപകന്മാർക്കും ശരിയായി ശമ്പളംപോലും കിട്ടുന്നില്ല. ജോലിയിൽ നിന്നു് പിരിഞ്ഞവർക്കു് മാസങ്ങളും വർഷങ്ങളും കഴിഞ്ഞിട്ടും പെൻഷൻ കിട്ടുന്നില്ല. കൃത്യമായി വിദ്യുച്ഛക്തി ബില്ലുകൾ കൊടുത്തു് രശീതികൾ സൂക്ഷിക്കുന്നവരെപോലും, ഭീമമായ സംഖ്യകൾക്കു് തെററായബില്ലുകൾ അയച്ചു് ശല്യപ്പെടുത്തുന്നു; ഇതിനെപ്പററി ആവലാതിപ്പെട്ടാൽ, അവർക്കു് കൂടുതൽ ശല്യങ്ങൾ നേരിടേണ്ടിവരുന്നു. വലിയ ഉദ്യോഗസ്ഥന്മാർക്കുപോലും ഇത്തരം അനുഭവങ്ങൾ ഉണ്ടാവുന്നുണ്ടെങ്കിൽ ദുർബ്ബലരുടെ കാര്യം ആലോചിക്കാവുന്നതാണല്ലോ.

ഭരണത്തിൽ നിലനില്ക്കുന്ന ഇത്തരം അനീതികളെ അവസാനിപ്പിക്കുവാൻ എല്ലാ ജീവനക്കാരും സംഘടിച്ചു് ആത്മാർത്ഥമായി പ്രവർത്തിക്കേണ്ടതുണ്ടു്; ഇതു് നടത്തുവാൻ സാദ്ധ്യമാണു്; പക്ഷെ അതിനു് പ്രബുദ്ധപൌരത്വത്തിൻെറ ബോധം വളർത്തിയെടുക്കണം. അപ്പോൾ അച്ചടക്കം കൃത്യബോധം കാര്യക്ഷമത, കൂടുതൽ പണിയും കുറഞ്ഞ സംസാരവും, മനുഷ്യസേവനത്തിനും ക്ഷേമത്തിനുമുള്ള അർപ്പണം, ഭാവനാപരമായ സഹാനുഭൂതി, നമ്മുടെ ജനാധിപത്യ രാഷ്ട്രത്തോടും അതിൻെറ ഉദാത്തമായ ഭരണഘടനയോടും വിശ്വസ്ഥത എന്നീ ഗുണങ്ങൾ അതിനെ അനുഗമിക്കും.

നിങ്ങളുടെ ഗൃഹത്തിലെ കസേരയിൽ നിന്നു് മുനിസിപ്പൽ കോർപറേഷൻ ആഫീസിലെ ഒരു കസേരയിലേയ്ക്കു് മാറുന്ന നിങ്ങളുടെ വീക്ഷണത്തിൽ, ഭാവനാപൂർണ്ണമായ സഹാനുഭൂതി, ഒരു പരിവർത്തനമുണ്ടാകും. ആയിരക്കണക്കിനാളുകളുടെ സുഖദുഃഖങ്ങളുമായി ബന്ധപ്പെട്ടതാണു് ആ ആഫീസ് കസേര. ഇത്തരം സഹാനുഭൂതിയിൽ കൂടി അതിനെ മാനുഷികചോദനകൾകൊണ്ടു് ഉത്തേജകമാക്കാം; അപ്പോൾ നിങ്ങൾ വിവേകാനന്ദൻ പറഞ്ഞപോലെ 'വിധവയുടെ കണ്ണുനീരും, അനാഥശിശുക്കളുടെ ആർത്തനാദവും' അഥവാ ഗാന്ധിജി പറഞ്ഞപോലെ, ഏററവും ദൈന്യരും പാവപ്പെട്ടവരുമായവരുടെ കണ്ണുനീർ തുടച്ചുമാററുവാനുള്ള ഒരുപകരണമാവും. മനുഷ്യജീവിതത്തിലെ യഥാർത്ഥസംതൃപ്തി അതാണു്; ഉയന്ന ജീവിതമെന്നു് പറയുന്നതു് അതിൻെറ പളപളപ്പും, പോക്കററിൽ അന്യായമായി സമ്പാദിച്ചുകൂട്ടിയ നോട്ടുകെട്ടുകളും, വലിയ ഹോട്ടലുകളിലെ സൽക്കാരങ്ങളുമെല്ലാം നിറഞ്ഞതാണെങ്കിലും, പൊള്ളയായ ജീവിതമാണെന്നു് ആളുകൾ മനസ്സിലാക്കുന്നതു് അവരുടെയും രാഷ്ട്രത്തിൻെറയും ക്ഷേമത്തിനു് ഉതകും.

## 15 വിവേകാനന്ദൻെറ മാനവിക ഉദ്ബോധനം

1894-ൽ മൈസൂർ മഹാരാജാവിനു് അമേരിക്കയിൽ നിന്നയച്ച ഒരു കത്തിൽ ഈ സത്യം അദ്ദേഹം തുറന്നടിച്ചു് ഇങ്ങനെയുള്ളവരോടു് തന്നെ പറയുന്നു (വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം ||| 394).

'ഈ ജീവിതം ക്ഷണികമാണു്, അഭിമാനഗർവ്വങ്ങൾ നൈമിഷികങ്ങളും. മററുള്ളവർക്കുവേണ്ടി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നുള്ളു; ബാക്കിയുള്ളവർ ജീവിച്ചിരിക്കുന്നതിനേക്കാൾ മരിച്ചിരിക്കയാണു്.'

ഇങ്ങനെ മൃതപ്രായരായ ആളുകൾ നമ്മുടെ നാട്ടിൽ ധാരാളമുണ്ടു്; ഭരണരംഗത്തും പുറത്തും. സ്വാമി വിവേകാനന്ദൻ അവരെ വീണ്ടും ജീവിക്കുവാൻ സഹായിക്കും. അവരിലെല്ലാം അദ്ദേഹം ഈ മനുഷ്യോന്മുഖമായ ഉദ്ബോധനം കുത്തിക്കയററും. അഭ്യസ്തവിദ്യരെന്നു് വിളിക്കപ്പെടുന്നവർക്കു് അത്യാവശ്യമായ പുനഃശിക്ഷണം, ശക്തിദായകമായ ആ സാഹിത്യത്തിൽ നിന്നു് - വിവേകാനന്ദ സാഹിത്യത്തിൽ നിന്നു് - ലഭ്യമാവും. സ്വാമിജിയുടെ കൃതികളെ ഗാന്ധിജി പരിചയപ്പെടുത്തുന്നതിങ്ങനെയാണു്.

വാസ്തവത്തിൽ, വിവേകാനന്ദൻെറ വാക്കുകൾക്കു് ആരുടെയും മുഖവുര ആവശ്യമില്ല; അവയുടെ തടുക്കാനാവാത്ത ആകർഷണം തന്നെ മതി.

ജവഹർലാൽനെഹറു സ്വാമിജിയുടെ കൃതികളോടുള്ള തൻെറ മതിപ്പു് ഇങ്ങനെയാണ് രേഖപ്പെടുത്തീട്ടുള്ളതു്: (രാമകൃഷ്ണ ഏൻറ് വിവേകാനന്ദ ഭാഗങ്ങൾ5_7)

'സ്വാമി വിവേകാനന്ദൻെറ കൃതികളും പ്രസംഗങ്ങളും വായിക്കുമ്പോൾ, കൌതുകകരമായൊരു സംഗതി നമുക്ക് കാണാം – അവ പഴഞ്ചനായിട്ടില്ല എന്നു്. 56 വർഷങ്ങൾക്കു് മുമ്പു് പറഞ്ഞതാണെങ്കിലും, അവ ഇപ്പോഴും പുതിയതായിതോന്നും. എന്തുകൊണ്ടെന്നാൽ നമ്മുടെ പ്രശ്നങ്ങളുടെയും ലോകത്തെ നേരിടുന്ന പ്രശ്നങ്ങളുടെയും ചില അടിസ്ഥാന കാര്യങ്ങളെപ്പററിയാണ് അദ്ദേഹം എഴുതിയതും പ്രസംഗിച്ചതും.

'സാധാരണ അർത്ഥത്തിൽ വിവേകാനന്ദൻ ഒരു രാഷ്ട്രീയ ജീവിയായിരുന്നില്ല, എന്നിരുന്നാലും അദ്ദേഹം ഭാരതത്തിലെ ദേശീയ പ്രസ്ഥാനത്തിൻെറ മഹാന്മാരായ സ്ഥാപകരിലൊരാളായിരുന്നു; പിന്നീടു് ഈ പ്രസ്ഥാനത്തിൽ പങ്കെടുത്ത വളരെ അധികം ആളുകൾ അദ്ദേഹത്തിൽ നിന്നു് ആവേശം നേടിയവരായിരുന്നു. ആധുനിക ഭാരതത്തെ നേരിട്ടും അല്ലാതെയും അദ്ദേഹം ശക്തമായി സ്വാധീനിച്ചിട്ടുണ്ടു്. സ്വാമി വിവേകാനന്ദനിൽക്കൂടി ബഹിർഗ്ഗമിക്കുന്ന വിജ്ഞാനത്തേയും അഗ്നിയേയും ഇളംതലമുറ ഉപയോഗപ്പെടുത്തുമെന്നു് ഞാൻ ആശിക്കയാണു്.'

വിവേകാനന്ദസാഹിത്യപഠനം, നമ്മുടെ ജനങ്ങളുടെ ഹൃദയങ്ങളിൽ മനുഷ്യോന്മുഖമായ ഉദ്വേഗം വളർത്തുന്നതിനും, മാതൃഭൂമിയുടെ സേവനത്തിനു് അർപ്പണമനോഭാവത്തോടുകൂടി പ്രവർത്തിക്കുന്നതിനും സഹായിക്കും. ആ പഠനം, തൻകാര്യവ്യഗ്രതയുടെ ത്യാഗവും മനുഷ്യസേവനവും ദേശീയമായൊരു സ്വഭാവവിശേഷമാക്കും. പക്ഷെ ഇന്നു തന്നെ ഇതു് ലഭ്യമാക്കുവാൻ നാം കഠിനമായി പ്രയത്നിക്കേണ്ടതുണ്ടു്. സർവ്വസാധാരണവും അടിസ്ഥാനപരവുമായ ഈ മാനുഷിക മൂല്യങ്ങളെ സ്വായത്തമാക്കുവാൻ നാം എത്രദൂരം പോകേണ്ടതുണ്ടു് എന്നു് എൻെറ ഒരു അനുഭവത്തിൻെറ പഠനം വ്യക്തമാക്കും.

1962_ൽ 13വർഷങ്ങൾ തലസ്ഥാനനഗരിയിൽ പ്രവർത്തിച്ച ശേഷം, ഞാൻ കൽക്കത്തയിലെ പ്രസിദ്ധമായ രാമകൃഷ്ണമിഷൻ ഇൻസ്റ്റിട്യൂട്ടു് ഓഫ് കൾച്ചറിൻെറ ചുമതല ഏറെറടുത്തു; അവിടെ മററു പല സ്ഥാപനങ്ങൾക്കും പുറമെ ഒരു ഇൻറർനാഷനൽ സ്കോളേഴ്സ് ഹൌസും ഗസ്റ്റ് ഹൌസും ഉണ്ടു്. ഈ അതിഥിമന്ദിരത്തിൻെറ മാനേജരായി, ബ്രിട്ടീഷ്പൌരത്വമുള്ള ഒരു ഡച്ചു്മഹിള പ്രവർത്തിച്ചിരുന്നു. ഒരു ദിവസം അവർ അത്യന്തം സന്തുഷ്ടയായി എൻെറ അടുക്കൽ

വന്ന് പറഞ്ഞു സ്വാമിജി, എനിക്ക് നിശ്ചിതമായ പ്രായമായതിനാൽ ഞാൻ പെൻഷന് അർഹയായിയെന്നറിയിച്ചുകൊണ്ടുള്ള ബ്രിട്ടീഷ് ഗവമ്മേണ്ടിൻെറ എഴുത്ത് വന്നിരിക്കുന്നു; ആദ്യത്തെ ഗഡുവിനുള്ള ചെക്കും അയച്ചിരിക്കുന്നു. ഞാൻ ഇതിനെപ്പററി ആലോചിക്കപോലും ചെയ്തിരുന്നില്ല.

ആ എഴുത്തിനും ചെക്കിനും പിന്നിലുള്ള സ്വഭാവവൈശിഷ്ട്യത്തേയും, മനുഷ്യത്വത്തേയും, സേവനമനസ്ഥിതിയേയും ഭാവനാപൂൎണ്ണമായ സഹാനുഭൂതിയേയും പററി ആലോചിച്ചുനോക്കൂ! ലണ്ടനിലെ വാൎദ്ധക്യകാല പെൻഷൻ ആഫീസിലെ ബന്ധപ്പെട്ട ഉദ്യോഗസ്ഥൻ എത്രയോ ദൂരത്തുള്ള ഇന്ത്യയിൽ താമസിക്കുന്നൊരു ബ്രിട്ടീഷുപൌരൻെറ വിവരങ്ങൾ രേഖപ്പെടുത്തിവെയ്ക്കുകയും അവർ ചോദിക്കാതെ തന്നെ, അവൎക്കർഹമായ സംഖ്യ കൃത്യമായി അയച്ചുകൊടുക്കുകയും ചെയ്യുന്നു. ഈ സ്വൎഗ്ഗസമാനമായ അവസ്ഥ എപ്പോഴാണ് നമ്മുടെ നാട്ടിൽ സംജാതമാവുക ? ഇത്തരമൊരവസ്ഥ ഈ നാട്ടിൽ ഉണ്ടാവുന്നതു കാണാൻകൊതിക്കാത്ത ഒരാളും ഇവിടെയോ നമ്മുടെ നാട്ടിലോ ഉണ്ടാവുമെന്ന് തോന്നുന്നില്ല. സ്വാതന്ത്ര്യലബ്ധിക്ക് ശേഷം മനുഷ്യൻ ഭാരതത്തിൽ ഒരു നരകമുണ്ടാക്കിയിട്ടുണ്ടെങ്കിൽ, അവനുതന്നെ ഇവിടെ ഒരു സ്വൎഗ്ഗവുമുണ്ടാക്കാം. ഇന്നാണെങ്കിൽ, നമ്മുടെ ക്ഷുദ്രതയും സ്വാൎത്ഥവുംകൊണ്ട് നാം ഇവിടെ നരകസമാനമായ സ്ഥിതികൾ ഉണ്ടാക്കീട്ടുണ്ടെന്ന് അറിയേണ്ടതുണ്ട്. പെൻഷൻ മുതലായ അവനവന് അർഹമായ സംഖ്യകൾക്കുപോലും ആഫീസ് വാതിലുകളിൽ മാറിമാറി മുട്ടേണ്ട ഗതികേടാണ് ലക്ഷോപലക്ഷം ജനങ്ങൾ ഇന്ന് നേരിട്ടുകൊണ്ടിരിക്കുന്നതു്. നമ്മുടെ മനുഷ്യബന്ധങ്ങളിൽ ആത്മീയവും മാനവികവുമായ മൂല്യങ്ങളെ പ്രചരിപ്പിച്ചു തുടങ്ങിയാൽ, ഇവിടെ സ്വൎഗ്ഗസമാനമായ സ്ഥിതികൾ ഉണ്ടായിവരും.

നമ്മുടെ തദ്ദേശസ്വയംഭരണസ്ഥാപനങ്ങളായ നഗരസഭകൾ, പഞ്ചായത്തുകൾ, സഹകരണസംഘങ്ങൾ ഇവയെ സംബന്ധിച്ചിടത്തോളം, മനുഷ്യമൂല്യങ്ങൾ ഇവയുടെ പ്രവൎത്തനത്തിൽ പ്രവേശിപ്പിക്കുന്നതു് ആഴത്തിലുള്ള ആഘാതം ഉണ്ടാക്കും. എന്തുകൊണ്ടെന്നാൽ ഇവയെല്ലാംതന്നെ ജനലക്ഷങ്ങളുടെ ദൈനികജീവിതത്തെ നേരിട്ടും ഗാഢമായും സ്പൎശിക്കുന്നവയാണ്. ഇന്ന് അവ വെറുങ്ങലിച്ച, വിദൂരങ്ങളായ ജനങ്ങളോട്ട് രഞ്ജിപ്പ് കാണിക്കാത്ത സ്ഥാപനങ്ങളായി നില്ക്കുകയാണ്; അതുകൊണ്ടാണ് അവ ഇങ്ങനെ നരകതുല്യമായ സ്ഥിതികൾ സൃഷ്ടിക്കുന്നതു്. ഇതെല്ലാം മാറേറണ്ടിയിരിക്കുന്നു; ഓരോ ശിപായിയും ഗ്രമസ്ഥനും, ആഫീസറും മററു ജോലിക്കാരും സ്വതന്ത്ര

**ജനാധിപത്യ ഭാരതത്തിൻെറ സ്വതന്ത്ര ഉത്തരവാദബോധമുള്ള പൌര**

ന്മാരായി തങ്ങളെത്തന്നെ പരിഗണിക്കയും ഈ മനസ്ഥിതിയെ അവരുടെ എല്ലാ ജോലികളിലും വ്യാപിപ്പിക്കുകയും ചെയ്താൽ, ഇതു് സാദ്ധ്യവുമാണു്. സമ്പന്നവും പൂർണ്ണവുമായ ആന്തരികജീവിതം നയിച്ചു്, കൃതകൃത്യതാസംതൃപ്തി സമ്പാദിക്കേണ്ടതു് ഇങ്ങനെയാണു്. അവനവന്റെ സ്വത്വം പ്രവൃത്തികളെ സമ്പന്നമാക്കുമ്പോൾ, മനുഷ്യന്റെ പ്രവൃത്തി ഉത്തമമായിത്തീരുന്നു; പക്ഷെ പ്രവൃത്തിയും സ്വത്വവും വേർപെട്ടാൽ, നിങ്ങൾ വെറുമൊരു ജോലിക്കാരൻ മാത്രമാവും; ജോലിയിൽ നിന്നു് പിരിയുമ്പോൾ, ആരുമല്ലാതേയുമാവും! പ്രബുദ്ധപൌരത്വം തന്റെ അവിച്ഛിന്ന സ്വത്വമാണെന്നു സദാ ഓർമ്മിക്കുകയും, അതിന്റെ പിന്നിലുള്ള ആത്മീയവികാസത്തിൽ നിന്നു് കർമ്മപ്രചോദനം ഉൾക്കൊള്ളുകയും ചെയ്യുന്ന ഒരാൾക്കു് ഇത്തരമൊരവസാനം ഉണ്ടാവുകയില്ല. ആത്മീയാന്ധതയായ അവിദ്യയും വിജ്ഞാനവും തമ്മിലുള്ള വ്യത്യാസം ഇതാണെന്നു് ഗീത ഉദ്ഘോഷിക്കുന്നു: (3. 25)

സക്താഃ കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത
കുര്യാദ്വിദ്വാംസ്തഥാസക്തശ്ചികീർഷുർ ലോകസംഗ്രഹം.

തത്ത്വമറിയാത്തവർ കർമ്മത്തിൽ ആസക്തരായിട്ടു് എപ്രകാരം കർമ്മം ചെയ്യുന്നുവോ അപ്രകാരം ലോകക്ഷേമത്തെ ചെയ്വാനാഗ്രഹമുള്ള തത്ത്വജ്ഞൻ ആസക്തിയില്ലാത്തവനായിട്ടു് ചെയ്യേണ്ടതാണു്.

## 16 തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളുടെ പങ്കു്

നമ്മുടെ ജനാധിപത്യത്തിൽ തദ്ദേശ സ്വയംഭരണസ്ഥാപനങ്ങളുടെ പങ്കിനെക്കുറിച്ചു് സംസാരിക്കുമ്പോൾ, ഈ സ്ഥാപനങ്ങളുടെ ഒരു പ്രധാനഘടകമായ ഇവയിലെ തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളുടെ പങ്കിനെപ്പററി പറയാതിരിക്കുവാൻ വയ്യ. ഇവരും ബന്ധപ്പെട്ട ഉദ്യോഗസ്ഥസംഘവുമാണല്ലോ തദ്ദേശസ്വയംഭരണത്തിന്റെ ഭരണസംവിധാനം. നേരത്തെ, ഈ സ്ഥാപനങ്ങളുടെ മിക്കവാറും പൂർണ്ണമായ പരാജയത്തെപ്പററി ഞാൻ പറഞ്ഞു. ഈ പരാജയം നമ്മുടെ ജനാധിപത്യത്തെ അസ്ഥിവാരമില്ലാത്തതാക്കിയിട്ടുണ്ടു്, തൽഫലമായി ജനങ്ങളുടെ ശബ്ദം അമർത്തപ്പെടുകയും പഴയ ജന്മിത്വവ്യവസ്ഥകൾ തുടൎന്നുപോവുകയും ചെയ്യുന്നുണ്ടു്. ഈ സ്ഥാപനങ്ങളിലേയ്ക്കു് അടിയന്തരമായി പുതുജീവൻ നല്കി നമ്മുടെ ജനാധിപത്യരാഷ്ട്രത്തിനു് ജനങ്ങളുടെ ഉദ്ബുദ്ധമായ ദേശീയബോധത്തിന്റെയും കരുത്തുററ തദ്ദേശസ്വയംഭരണസ്ഥാപനങ്ങളുടെയും സുശക്തവും ദൃഢവുമായ അസ്ഥിവാരമുണ്ടാക്കിക്കൊടുക്കേണ്ടതാവശ്യമാണു്.

ഭരണവിഭാഗത്തിലെ ഉദ്യോഗസ്ഥന്മാരുടെ കാര്യത്തിൽ നിർദ്ദേശിച്ച മാനസികപരിവർത്തനം, ഈ സ്ഥാപനങ്ങളുടെ മററു്

തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്കും ബാധകമാണ്. ഇവരും പ്രബുദ്ധ പൌരത്വബോധത്താലും അതുൾക്കൊള്ളുന്ന ഉത്തരവാദബോധത്താലും സേവന സന്നദ്ധതയാലും ആവേശഭരിതരാവണം. ഈ സുപ്രധാന മായ ദേശീയ സ്ഥാപനങ്ങളിലെ അഴിമതിക്കും പരാജയത്തിനുമുള്ള ഏററവും വലിയ ഏകകാരണമായ കക്ഷിരാഷ്ട്രീയത്തേയും അധികാര രാഷ്ട്രീയത്തേയും അവർ അപ്പാടെ ത്യജിക്കണം. കക്ഷിരാഷ്ട്രീയത്തെ മുഴവനും വേണ്ടെന്നു് വെക്കുവാൻ സാധ്യമല്ലെങ്കിൽ, അതിനെ കൂടുതൽ സേവനോന്മുഖവും അല്പമായിമാത്രം അധികാരോന്മുഖവുമാക്കാൻ നോക്കണം. ജാതി,വർഗ്ഗ സമുദായഭേദമെന്യേ ജനസേവനം നടത്തുവാനും, ജനങ്ങളുടെ ജീവിതത്തിൽ പ്രകാശം പരത്തുവാനും ആയിട്ടാണു് തങ്ങൾ അവിടെ വന്നിട്ടുള്ളതെന്നു് എല്ലാ അംഗങ്ങളും ധരിക്കണം. അതേസമയം നീതിപുലത്തുവാനോ, തെററു് തിരുത്തുവാനോ അല്ലാതെ ദൈനംദിനഭരണത്തിൽ അവർ കൈചെലുത്തരുതു്. കാർഷികവികസനം, വിദ്യാഭ്യാസം ആരോഗ്യശുചീകരണ നടപടികൾ, കുടുംബാസൂത്രണം, കുടിൽ – ചെറുകിട കാർഷികവ്യവസായങ്ങൾ ശുദ്ധജലവിതരണം, ജാതിസമുദായ വ്യത്യാസങ്ങളുടെ നിർമ്മാർജ്ജനം ഗ്രാമീണജനതക്കിടയിൽ ജനാധിപത്യ പൌരത്വത്തെപ്പററി ബോധമുണ്ടാക്കുക മുതലായ കാര്യങ്ങളിൽ അംഗങ്ങളും ഉദ്യോഗസ്ഥന്മാരും ശ്രദ്ധ കേന്ദ്രീകരിക്കണം. യഥാർത്ഥസ്വരാജ് കെട്ടിപ്പടുക്കുവാനുള്ള വഴി അതാണു്. ഈ സ്ഥാപനങ്ങളെ ഉത്തേജിപ്പിച്ചു് എട്ടാം പഞ്ചവത്സരപദ്ധതി മുതൽ ആസൂത്രണപ്രക്രിയയിൽ അവയെ പങ്കെടുപ്പിക്കുവാൻ കഴിഞ്ഞാൽ, അതു വലിയൊരു നേട്ടമായിരിക്കും. അപ്പോൾ നമ്മുടെ ആസൂത്രണപ്രക്രിയ മുകളിൽ നിന്നു് സാവധാനം താഴോട്ടു് വരുന്ന ഒന്നായിരിക്കുന്നതിനു പകരം താഴെനിന്നു് മുകളിലേയ്ക്കു് ഗതിവേഗത്തോടെ സഞ്ചരിക്കുന്ന ഒന്നായിത്തീരും.

മുൻസിപ്പാലിററികളിലേയും പഞ്ചായത്തുസംഘങ്ങളിലേയും യോഗങ്ങളിൽ ഇപ്പോൾ അധികം സംസാരവും അല്പംമാത്രം പ്രവൃത്തിയുമാണു്. നിർഭാഗ്യവശാൽ, ഇതു് ദേശീയമായൊരു സ്വഭാവവിശേഷമാണു്; എൺപതുവർഷങ്ങൾക്കുമുമ്പുതന്നെ വിവേകാനന്ദസ്വാമി ഇതിൽ നമുക്കു് മുന്നറിയിപ്പുതന്നിരുന്നു. രണ്ടു ദശാബ്ദങ്ങൾക്കു മുമ്പു്, നമ്മുടെ വലിയ സർവ്വകലാശാലകളിലൊന്നിൻെറ വൈസ് ചാൻസലർ എന്നോടു് പറയുകയുണ്ടായി; അതിലെ സെനററു് യോഗങ്ങളിൽ എല്ലാവരും സംസാരിച്ചു സംസാരിച്ചു് അവസാനം കാര്യപരിപാടിയിലെ രണ്ടോ മൂന്നോ ഇനങ്ങൾ മാത്രം തീരുമാനമായി, ബാക്കി വിഷയങ്ങൾ എല്ലാം നീട്ടിവെയ്ക്കപ്പെടുന്നു എന്നു്. ജനാധിപത്യത്തിൻെറ ജീവൻ ചർച്ചയാണു്; പക്ഷേ, വ്യത്യസ്താഭിപ്രായങ്ങളെ പരസ്പരം മനസ്സിലാക്കുവാനും, അതിൻെറ അടിസ്ഥാനത്തിൽ

ശരിയായൊരു തീരുമാനമെടുക്കുവാനുള്ള ചർച്ചയും പ്രധാനപ്രശ്നം മറന്നുകൊണ്ടുള്ള ദീർഘപ്രസംഗങ്ങൾ—പലപ്പോഴും ഒരു രാഷ്ട്രീയസദസ്സിനെ നേരിട്ടുനടത്തുന്നവയെപ്പോലെ നടത്തുന്നതും തമ്മിൽ വ്യത്യാസമുണ്ട്. ഈ സ്ഥാപനങ്ങൾക്ക് ഒരു രാഷ്ട്രീയമേയുള്ളു—അതായത് നേരിട്ടുള്ള, സമൂർത്തമായ, മനുഷ്യസേവനവും ക്ഷേമവും. ഇതിനു വേണ്ടത്, ആഴത്തിലുള്ള മാനുഷികപരിഗണനയാൽ പ്രചോദിതരായി, അംഗങ്ങൾ, ചുററുമുള്ള ദൈനികജീവിതത്തിലെ അടിയന്തരപ്രശ്നങ്ങളെ മനസ്സിലാക്കി, അവയ്ക്കു പരിഹാരം കാണുക എന്നതാണ്. അധികാരക്കൊതിയിൽനിന്നു വരുന്ന കക്ഷിരാഷ്ട്രീയം അവയിൽ ചെലുത്തുക കാരണം. യാഥാർത്ഥ്യങ്ങളെ അടിസ്ഥാനമാക്കിയുള്ള ശാന്തമായ ചർച്ചയ്ക്കു പകരം, ബഹളവും തലതല്ലിപ്പൊളിക്കലും നടക്കുന്നുണ്ട്. നല്ല നിലയിൽ നടക്കുന്ന നമ്മുടെ പല വ്യാപാരസ്ഥാപനങ്ങളിലും മിക്ക വിദേശീയവ്യാപാരസ്ഥാപനങ്ങളിലും ചെയ്യുന്നപോലെ ഈ യോഗങ്ങളെ കാര്യമാത്രക്ഷമമായിട്ടും ഫലപ്രദമായിട്ടും നടത്തുവാൻ നാം പഠിക്കേണ്ടതുണ്ട്.

## 17 ധർമ്മവും അക്രമരഹിതമായ രാഷ്ട്രവും

സ്വാമി വിവേകാനന്ദൻ നമുക്കു തന്നിട്ടുള്ള ദേശീയമന്ത്രം, രാജ്യത്തിനെ ഇന്നു ഉത്തേജിപ്പിക്കാൻ പര്യാപ്തമായതാണ്. (വിവേകാനന്ദസാഹിത്യസർവ്വസ്വം):

'ഭാരതത്തിന്റെ ദേശീയാദർശങ്ങൾ ത്യാഗവും സേവനവുമാണ്, ആ മാർഗ്ഗങ്ങളിൽ രാജ്യത്തെ ശക്തിപ്പെടുത്തു; ബാക്കി കാര്യങ്ങളെല്ലാം ശരിയായിക്കൊള്ളും.'

ത്യാഗമെന്നാൽ ക്ഷുദ്രമായ അഹത്തിനെ ത്യജിച്ച്, പ്രബുദ്ധമായ അഹത്തെ പ്രകാശിപ്പിക്കുക; നാം ഇതുവരെ ധരിച്ചിരുന്നതുപോലെ അതു ചിലതരം ഭക്ഷണങ്ങളെ ഉപേക്ഷിക്കയോ, ഭാര്യാമക്കളെ വേണ്ടെന്നുവെയ്ക്കുകയോ അല്ല. ആ ത്യാഗത്തോടുകൂടെ സേവനം സ്വയം പ്രചോദിതവും നൈസർഗ്ഗികവുമാവുന്നു. ഇതു്, 'നിങ്ങൾക്കെന്തു സേവനമാണു ഞാൻ ചെയ്യേണ്ടതു്? എങ്ങനെ നിങ്ങളെ സഹായിക്കാം.' എന്ന ഒരു സ്ഥിരംഭാവമായി മാറുന്നു. സംസ്കൃതത്തിൽ ധർമ്മം എന്നു പറയുന്നതിന്റെ അന്തസ്സത്ത ഇതാണ്.

ഈ ധർമ്മത്തെ, ത്യാഗത്തിന്റേയും സേവനത്തിന്റേയും ഈ സത്യത്തെ മനസ്സിലാക്കുമ്പോൾ, രാഷ്ട്രം മുഴുവനും ഉത്തേജിതമാകും. ഭാരതത്തിലെ ഈ തലസ്ഥാനനഗരിയിലെ ജനങ്ങളെ ഈ സത്യം പ്രത്യേകിച്ചും ആവേശംകൊള്ളിക്കേണ്ടതാണ്; അതു നമ്മുടെ ദേശീയവും പ്രാദേശികവുമായ ഭരണത്തെ ആവേശഭരിതമാക്കേണ്ടതാണ്;

അപ്പോഠം നമുക്ക് സമാധാനപരവും പുരോഗമനോന്മുഖവും, അക്രമ രഹിതവുമായൊരു തലസ്ഥാനനഗരം ലഭ്യമാവും. പക്ഷേ ഇന്ന് കായ്യങ്ങഠം വ്യത്യസ്തമാണ്; നമ്മുടെ തലസ്ഥാനം ഇന്ന് ഭാരതത്തിലെ ഏററവും അധികം അക്രമവാസനയുള്ള പട്ടണമാണ്; വാസ്തവത്തിൽ നമ്മുടെ തലസ്ഥാനനഗരം എത്ര പ്രാവശ്യം അക്രമങ്ങളുടെ തലസ്ഥാനവുമായിട്ടുണ്ടെന്ന് ഞാൻ പലപ്പോഴും അദ്ഭുതപ്പെടാറുണ്ട്. ഈയിടെ ഞാൻ ഡൽഹിസവ്വകലാശാലയിലേയ്ക്ക് പോകുമ്പോഠം, സവ്വകലാശാലയുടെ പ്രവേശനഭാഗത്ത് ഭംഗിയുള്ളൊരു ഉദ്യാനം കണ്ടു. 1949 നും 1962-നു മിടയിൽ ഞാൻ ഇവിടെയുണ്ടായിരുന്നപ്പോഠം, അതൊരു കാടുപിടിച്ച സ്ഥലമായിരുന്നു; ഇന്ന് അതൊരു ഉദ്യാനമാണ്. അപ്പോഠം ഈ ചിന്ത എൻെറ മനസ്സിൽ കൂടെ കടന്നുപോയി; നിങ്ങഠംക്ക് അവിടെ സമാധാനമായും സുരക്ഷിതമായുമിരിക്കാൻ സാദ്ധ്യമല്ലെങ്കിൽ ഉദ്യാനംകൊണ്ട് എന്താണ് പ്രയോജനം? പക്ഷേ, ഇവിടെ സമാധാനമോ, സുരക്ഷിതത്വമോ ഇല്ല; നിങ്ങഠം കൊള്ളയ്ക്കോ കൊലയ്ക്കോ എപ്പോഠം വേണമെങ്കിലും പാത്രമാവാം. ഈ പ്രശ്നം ഗൗരവമായൊന്നാണ്; കേന്ദ്രഗവമ്മെണ്ടും കോർപറേഷനും, നമ്മുടെ ഈ തലസ്ഥാനനഗരിയെ അക്രമത്തിൽ നിന്ന് വിമുക്തമാക്കുവാൻ വേണ്ട എല്ലാ നടപടികളും എടുക്കേണ്ടതാണ്. അക്രമങ്ങളില്ലെങ്കിൽ മാത്രമേ ഒരു രാജ്യം ആരോഗ്യപൂണ്ണമാവൂ. ഇതു് ധമ്മത്തിൻെറ ഫലവുമാണ്. ഈ ഡൽഹിയും പരിസരങ്ങളും കഴിഞ്ഞ അയ്യായിരം വഷങ്ങളായി ഭാരതത്തിൻെറ തലസ്ഥാനമായിരുന്നിട്ടുണ്ട്; മഹാഭാരതകാലങ്ങളിൽ അതു് ഹസ്തിനാപുരമെന്നും ഇന്ദ്രപ്രസ്ഥമെന്നും അറിയപ്പെട്ടിരുന്നു. മഹാഭാരതത്തിലെ ശാന്തിപവ്വത്തിൽ, മഹനായ ഭീഷ്മർ, പാണ്ഡവന്മാക്കും, ശ്രീകൃഷ്ണനും, വ്യാസനും മററു മഹഷിമാക്കും നല്കിയ, രാജധമ്മത്തെപ്പററിയ ഉദ്ബോധനത്തിൽ, ഉത്തമഭരണത്തിൻെറ ഒരു മാനദണ്ഡത്തെപ്പററി പറയുന്നുണ്ട്. (12. 68. 32)

സ്ത്രിയശ്ചാപുരുഷാമാഗ്ഗം സവ്വാലങ്കാരഭൂഷിതാഃ
നിർഭയാഃ പ്രതിപദ്യന്തേ യദാ രക്ഷതി ഭൂമിപഃ.

രാജ്യം (അഥവാ നഗരം) നന്നായി ഭരിക്കപ്പെടുമ്പോഠം, സവ്വാഭരണഭൂഷിതകളായ സ്ത്രീകഠംക്ക്, പുരുഷന്മാരുടെ അകമ്പടി ഇല്ലാതെ, തെരുവുകളിലും ഇടവഴികളിലും സ്വച്ഛന്ദം സഞ്ചരിക്കാം.

എന്തൊരു സുന്ദരമായ സങ്കല്പം, ആദശം! പ്രായോഗികമല്ലാത്തതായി ഒന്നുംതന്നെ അതിലില്ല. ഇവിടെ മുമ്പുണ്ടായിരുന്ന ഒരവസ്ഥയാണിതു്; ഇനിയും അതുണ്ടാക്കുകയും ചെയ്യാം. പക്ഷേ ഇന്ന്, പരുക്കനായൊരു ഭൗതികതയ്ക്ക് വശംവദരായി ജനലക്ഷങ്ങഠം, ജീവിക്കു

മ്പോൾ ഇതു വിദൂരമായൊരു സ്വപ്നമായിതോന്നും; ഭാരതത്തിൽ മാത്രമല്ല, പല ആധുനികരാഷ്ട്രങ്ങളിലും. മാനവികതയെവിടെയുണ്ട്? സംസ്കാരമെവിടെയുണ്ട്? പരിഷ്കൃതനഗരജീവിതമെവിടെ? ജനാധിപത്യമെവിടെ? അക്രമാസക്തമായൊരു സമൂഹമായി ഇവ ചേരുകയില്ല. 1968–69ൽ അമേരിക്കൻ ഐക്യനാടുകളിൽ യാത്ര ചെയ്യുമ്പോൾ, ഞാനൊരു പുസ്തകം കാണാനിടയായി; ഉദ്യോഗത്തിൽനിന്ന് വിരമിച്ചൊരു പോലീസുദ്യോഗസ്ഥനായിരുന്ന അതെഴുതിയത്. പുസ്തകത്തിൻേറയോ, ഗ്രന്ഥകാരൻേറയോ പേർ ഓർമ്മയില്ലെങ്കിലും, അദ്ദേഹത്തിൻെറ ഒരു പരാമർശം നല്ലവണ്ണം ഓർമ്മയുണ്ട്. ഇപ്പോഴത്തേയും മുമ്പത്തേയും അമേരിക്കയെ താരതമ്യപ്പെടുത്തിക്കൊണ്ട് അദ്ദേഹം പറഞ്ഞതു് ഇതാണ്. പണ്ട് പൗരന്മാർക്ക് നിരത്തുകളിലും ഇടവഴികളിലുംകൂടെ സ്വൈരമായി, നിർഭയമായി നടക്കാമായിരുന്നു; അക്രമികൾ ജയിലഴികൾക്കുള്ളിലായിരുന്നു. ഇന്നാണെങ്കിൽ, അക്രമികൾ നിരത്തുകളിലും ഇടവഴികളിലും പൊതുഉദ്യാനങ്ങളിലും നിർബ്ബാധം വിഹരിക്കുന്നു: പൗരന്മാർ, വാതിലുകൾക്കു് സാക്ഷയിട്ടു് വീടുകളിൽക്കഴിയുന്നു.

നമ്മുടെ നാട്ടിലും ഈ അവസ്ഥ വളർന്നുവരുന്നുണ്ട്. നാം ഇതിനെ ഗൗരവമായി വീക്ഷിക്കുകയും നഗരത്തിൽ എല്ലാവിധത്തിലുമുള്ള സമാധാനം നിലനിർത്തുവാൻ ശ്രമിക്കയും വേണം; ഇതിനു് നമ്മുടെ വേദാന്തദർശനത്തിൻെറ സാദ്ധ്യതകളുടെ ശാസ്ത്രത്തിൻെറ വെളിച്ചത്തിൽ മനുഷ്യസംസ്കാരത്തിനു് നാമൊരു പുതിയ നിർവ്വചനം കൊടുക്കേണ്ടതായുണ്ട്; അതു് നൃത്തവും നാടകവും സംഗീതവും മാത്രമല്ല. ആ ശാസ്ത്രത്തിൻെറ ആവേശമുൾക്കൊണ്ട് നമ്മുടെ തലസ്ഥാനനഗരിയിൽ അക്രമഹീനമായൊരു സ്ഥിതിവിശേഷമുണ്ടാക്കിയാൽ, രാജ്യമൊട്ടുക്കും അതു് വമ്പിച്ചൊരാഘാതം സൃഷ്ടിക്കും. പൊതുവായുള്ള സമാധാനവും സാമൂഹ്യസമാധാനവും രാഷ്ട്രീയമായ സമാധാനവും നാം ഉറപ്പു വരുത്തേണ്ടതായുണ്ട്. ഈ കോർപറേഷനിൽ ഞാൻ നേരത്തെ പറഞ്ഞപോലെ, ഏകദേശം12000 ജീവനക്കാരുണ്ട്. അവർ പൌരത്വബോധമുൾക്കൊള്ളുകയാണെങ്കിൽ, അവരുടെ ജോലി മനുഷ്യക്ഷേമത്തിനും എല്ലാവിധത്തിലുമുള്ള വികസനത്തിനും വഴിവെയ്ക്കും. മനുഷ്യോന്മുഖത അവർ വളർത്തിയെടുക്കണം; അതാണ് ധർമ്മമെന്നതിൻെറ ശരിയായ അർത്ഥം മനുഷ്യനോടുള്ള അവഗണനയും ഹൃദയശൂന്യതയും കാരണം അവർ സൃഷ്ടിക്കുന്ന നരകസമാനമായ സ്ഥിതി അവരെത്തന്നെയും ബാധിക്കുന്നുണ്ട്; ഒരു അപേക്ഷകനിൽ നിന്നു് കോഴവാങ്ങുന്ന ഒരാൾ, തീവണ്ടിയാത്രയ്ക്കുള്ള ഒരു ടിക്കററിനു് വേറൊരാൾക്കു് കോഴ കൊടുക്കേണ്ടിവരുന്നു! സ്വന്തം താല്പര്യം പരിഗണിച്ചുതന്നെ ഈ അനഭിലഷണീയമായ സ്ഥിതിയെ

മാററുവാൻ എല്ലാവരും ശ്രമിക്കണം. മഹാഭാരതത്തിൽ ധമ്മത്തെപ്പററി രണ്ടു് സുന്ദരമായ നിവ്വചനങ്ങരം ഉണ്ടു്; നമ്മുടെ ചരിത്രത്തിൽ ഒരിക്കലും പ്രമാണം വിശ്വാസം വഗ്ഗാടിസ്ഥാനമായ മതം എന്നീ അത്ഥങ്ങളിൽ ഈ വാക്കു് ഉപയോഗപ്പെടുത്തുകയുണ്ടായിട്ടില്ല; ഈ തെററു് നാം ഇന്നു്ചെയ്യുന്ന ഒന്നാണു്. ആദ്യത്തെ നിവ്വചനം കണ്ണപവ്വത്തിൽ ശ്രീകൃഷ്ണൻ നല്കുന്നതാണു് (8. 49. 50)

ധാരണാത് ധമ്മമിത്യാഹുഃ ധമ്മോ ധാരയതി പ്രജാഃ
യഃ സ്യാത് ധാരണസംയുക്തഃ സ ധമ്മ ഇതി നിശ്ചയഃ.

ഒരു സമൂഹമായി ജനങ്ങളെ യോജിപ്പിച്ചു് നിത്തുന്നതാണു് ധമ്മം, അതു് മനുഷ്യനെ മനുഷ്യനുമായി സംയോജിപ്പിക്കുന്നു; ഇങ്ങനെ മനുഷ്യനെ ഉദ്ഗ്രഥിക്കുന്ന മൂല്യമാണു് ധമ്മം.

ശാന്തിപവ്വത്തിൽ ഭീഷ്മർ പാണ്ഡവന്മാരോടും ശ്രീകൃഷ്ണനോടും പറയുന്ന ഒരു കഥയിൽ, തുലാധരനെന്ന ഒരു വ്യാപരി ജാജലി എന്ന ഒരു ബ്രാഹ്മണസന്ന്യാസിക്കു് ധമ്മമെന്തെന്നു് ഉപദേശിക്കുന്നതിനെപ്പററി വിവരിച്ചിട്ടുണ്ടു്. (12. 254. 9)

സവ്വേഷാം യഃ സുഹൃന്നിത്യം സവ്വേഷാം ച ഹിതേ രതഃ
കമ്മണാ മനസാ വാചാ സ ധമ്മം വേദ ജാജലേ.

അല്ലയോ ജാജലീ, എല്ലായ്പ്പോഴും എല്ലാവരുമായും മൈത്രിയിലിരിക്കുകയും, കമ്മത്തിലും, ചിന്തയിലും, സംസാരത്തിലും എല്ലാവക്കും നന്മചെയ്തുകൊണ്ടിരിക്കയും ചെയ്യുന്ന ആരം ധമ്മത്തെ അറിയുന്നു.

## 18 മതവും തത്ത്വവും

എല്ലാ ജീവികളോടും സ്നേഹത്തിൽ വത്തിക്കുന്നതിലും എല്ലാവക്കും നന്മചെയ്യുന്നതിലുമാണു് ഊന്നൽ കൊടുത്തിട്ടുള്ളതു്; അവനവൻെറ കുടുംബത്തിലേയോ ജാതിയിലേയോ സമുദായത്തിലേയോ അംഗങ്ങളോടു് മാത്രമല്ല. ധമ്മത്തിൻെറ വ്യാപ്തി ഇതാണു്; പക്ഷെ സാമുദായികത്വം മതത്തെ വഗ്ഗീയമായ അടിസ്ഥാനത്തിൽ കണ്ടു് സ്നേഹത്തേയും പരിഗണനയേയും അവനവൻെറ മതത്തിൻെറ അനുയായികളിലും ചലപ്പോരം അവനവൻെറ പ്രത്യേകവിഭാഗത്തിൽപ്പെട്ടവരിലും ചുരുക്കിനിത്തുന്നു. ധമ്മം എല്ലാ ജാതിമതവ്യത്യാസങ്ങളേയും പരിമിതികളേയും അതിക്രമിച്ചു് നില്ക്കുന്നു; സാവ്വജനീനമായൊരു മൂല്യമാണതു്; ഒരു സമൂഹത്തിനും അതില്ലാതെ ജീവിക്കവെയ്യ; വഗ്ഗീയാടിസ്ഥാനത്തിലുള്ള മതമില്ലാതെ സമൂഹങ്ങരംക്കു് ജീവിക്കാം; ഇത്തരം സമൂഹങ്ങളെ ഇപ്പോഴും കാണാം. ഈ വിധത്തിലുള്ള മതത്തെ ധമ്മമെന്നു് പറയുന്നതിനേക്കാരം, മതമെന്നു് പറയുകയാണു് ശരി.

വേദാന്തം ഈ വിഷയത്തിന്റെ പരിഗണനയിൽ, കൃത്യമായ അർത്ഥത്തോടുകൂടിയ രണ്ടുപദങ്ങളെ ഉപയോഗിക്കുന്നുണ്ട്– മതം, തത്ത്വം. മതമെന്നാൽ അഭിപ്രായം; ഇഷ്ടമായതു് എന്നു പറയാം. തത്ത്വമെന്നാൽ, ശങ്കരാചാര്യർ പറഞ്ഞിട്ടുള്ളപോലെ തസ്യഭാവഃ ഒന്നിന്റെ യഥാർത്ഥാവസ്ഥ. ഒരാൾ ഒരു പ്രത്യേകരീതിയിൽ ദൈവത്തെ പൂജിക്കുവാനിഷ്ടപ്പെടുന്നു; വേറൊരാൾ വേറൊരു രീതിയിൽ; ഇതെല്ലാം മതമാണു്; ഇതിനെ ഇഷ്ടമെന്നും പറയാം. ശങ്കരാചാര്യർ ഇതിനെ പുരുഷതന്ത്രജ്ഞാനം എന്നും പറയുന്നുണ്ടു് – അതായതു് ഒരാളെ അടിസ്ഥാനമാക്കിയുള്ള ജ്ഞാനം, അയാളുടെ ഇഷ്ടത്തിനനുസരിച്ചതു്. ഈ അർത്ഥത്തിലുള്ള മതത്തിനു് ഇഷ്ടാനിഷ്ടങ്ങൾക്കു മനുഷ്യജീവിതത്തിൽ വലിയ സ്ഥാനമുണ്ടു് – അവനവന്റെ ഭക്ഷണം വസ്ത്രം വീട്ടുസാമാനങ്ങൾ ജീവിതപങ്കാളി ആരാധനക്രമങ്ങൾ മുതലായ നൂറുക്കണക്കിനു കാര്യങ്ങളിൽ, അവയുടെ സ്വാധീനം കാണാം; അവ വ്യക്തിയുടെയും സംഘങ്ങളുടെയും രുചിഭേദങ്ങൾ ഉണ്ടാക്കുന്നു; അവ യുക്തവും മനുഷ്യജീവിതത്തെ സമ്പന്നമാക്കുന്നവയുമാണു്. പക്ഷെ ഇവ വ്യക്തിയുടെ അഭിപ്രായങ്ങളേയും അഭിരുചികളേയും ആശ്രയിച്ചുനില്ക്കുന്നവയാണു്. സത്യമെന്നതു് വ്യത്യസ്ഥമായൊന്നാണു്. രണ്ടും രണ്ടും നാലു്, തീയിനു ചൂടുണ്ടു്, മനുഷ്യൻ അവശ്യം ദൈവാംശമുള്ള ജീവിയാണു്, ഇങ്ങനെ മനുഷ്യാഭിപ്രായത്തേയും അഭിരുചിയേയും കടന്നുനില്ക്കുന്ന ഒന്നു്. വേദാന്തം ഇതിനെ തത്ത്വമെന്നു് വിളിക്കുന്നു; ഒരു വസ്തുവിന്റെ സത്യം. ആയതിനാൽ, ശങ്കരാചാര്യർ ഇതിനെ വസ്തുതന്ത്രജ്ഞാനം അഥവാ വസ്തുവിൽ അതായതു്, വാസ്തവികതയിൽ, അടിസ്ഥാനപ്പെടുത്തിയുള്ള ജ്ഞാനം എന്നു വിളിക്കുന്നു. മതമെന്നതു് വ്യക്തിപരവും പരിമിതവുമാണു്, തത്ത്വം അപൌരുഷേയവും സാർവ്വജനീനവും, അപരിമേയവുമാണു്. എല്ലാ ശാസ്ത്രങ്ങളും—അവ ഭൌതികമാവട്ടെ, ആത്മീയമാവട്ടെ, ശാസ്ത്രത്തിൽ അധിഷ്ഠിതമായ എല്ലാ തത്ത്വജ്ഞാനവും, തത്ത്വജ്ഞാനമായി അറിയപ്പെടുന്നു. രണ്ടും രണ്ടും നാലാണെന്നുള്ളതു് തത്ത്വമാണു്; എനിക്കു് ഒരു പ്രത്യേക ഭക്ഷണസാധനം ഇഷ്ടമാണു്, എനിക്കു് ഒരു പ്രത്യേകരീതിയിൽ ദൈവത്തെ പൂജിക്കണം. ഇതു് മതമാണു്. ഈ വ്യത്യാസത്തിന്റെ അടിസ്ഥാനത്തിൽ, എല്ലാ മതങ്ങളേയും അവയുടെ വ്യത്യസ്തവിഭാഗങ്ങളേയും വേദാന്തം മതമായി പരിഗണിക്കുന്നു—വൈഷ്ണവമതം, ശൈവമതം, ശാക്തമതം സിക്കമതം. ഇസ്ലാം മതം, ക്രിസ്തുമതം, ശൂന്യവാദം, നിരീശ്വരമതം; എല്ലാ 'ഇസങ്ങ'ളും മതത്തിൽപ്പെടുന്നു, രാഷ്ട്രീയ 'ഇസങ്ങ'ളടക്കം— മാർക്സിസം–റഷ്യനോ, ചൈനീസോ–കമ്മ്യൂണിസം, സോഷ്യലിസം, മുതലാളിത്തം ഇവയെല്ലാം വ്യക്തിയുടേയോ സംഘങ്ങളുടേയോ അഭിരുചികൾക്കനുസൃതമായവയാണു്; അവയെല്ലാം ശരിയുമാണു്.

മതങ്ങൾക്കുള്ളിൽത്തന്നെ വിഭാഗങ്ങളുണ്ട്— വൈഷ്ണവർ, ശൈവർ; കത്തോലിക്കർ, പ്രൊട്ടസ്റ്റൻറുകാർ; ഷിയാ, സുന്നി; സിന്ധി സിക്കുകാർ, ഖാൽസാസിക്കുകാർ, നിരങ്കാരിസിക്കുകാർ; തേരാവാദ ബുദ്ധമതക്കാർ, മഹായാനക്കാർ എന്നിങ്ങനെ. ഇതെല്ലാം മതങ്ങളാണ്; പ്രത്യേകസമൂഹങ്ങൾ അഭിരുചിക്കനുസരിച്ച് തിരഞ്ഞെടുത്തിട്ടുള്ളവ; ഇവയുടെ പിന്നിലുള്ള തത്ത്വം ഒന്നാകയാൽ, തമ്മിൽത്തമ്മിൽ സമാധാനത്തോടുകൂടി ജീവിക്കുവാൻ ഇവരെയെല്ലാം ഭാരതം ആഹ്വാനം ചെയ്യുന്നു; എല്ലാ മതങ്ങൾക്കും പിന്നിലുള്ള ആത്മീയതക്കുവേണ്ടിയുള്ള ശാസ്ത്രീയമായ അന്വേഷണത്തിൽക്കൂടി, ഭാരതീയവിജ്ഞാനം അവയുടെ നാനാത്വത്തിനു പിന്നിലുള്ള ഏകത്വത്തെ അനാവരണം ചെയ്യുന്നു.

ചരിത്രത്തിൽ ആദ്യമായി, എത്രയോകാലം മുമ്പുതന്നെ, വേദാന്തം ഈ അടിസ്ഥാനപരമായ ചോദ്യം ഉന്നയിച്ചു: ഈ മതങ്ങൾക്ക് പിന്നിലുള്ള സത്യമെന്താണ്, ഇവയ്ക്ക് പിന്നിലുള്ള തത്ത്വം എന്താണ്? ഇതിൽക്കൂടി വേദാന്തം മതത്തിൻെറ ശാസ്ത്രത്തെ വികസിപ്പിച്ചെടുത്തു—എന്തുകൊണ്ടെന്നാൽ, ശാസ്ത്രമെന്നതു്, എല്ലാ അഭിപ്രായങ്ങളുടേയും മതങ്ങളുടേയും ഗുണദോഷവിചാരം ചെയ്ത് അവയ്ക്ക് പിന്നിൽ സാർവ്വലൌകികവും സ്ഥിരവുമായ വല്ല സത്യവുമുണ്ടോ എന്ന് കണ്ടുപിടിക്കുകയാണല്ലോ. എല്ലാ മതങ്ങൾക്കും പിന്നിൽ വേദാന്തം ഒരു തത്ത്വത്തെ കണ്ടുപിടിച്ചു; ചരിത്രത്തിൻെറ ആദ്യഘട്ടത്തിൽത്തന്നെ, ഋഗ്വേദത്തിൽ ഇതിനെ പ്രഖ്യാപിക്കുകയും ചെയ്തു: (1-164.46)

> ഇന്ദ്രം, മിത്രം, വരുണം, അഗ്നിം ആഹുഃ
> അഥോ ദിവ്യാഃ സ സുപർണോ ഗരുദ്മാൻ;
> ഏകം സത് വിപ്രാ ബഹുധാ വദന്തി
> അഗ്നിം യമം മാതരിശ്വാനം ആഹുഃ

ഇന്ദ്രൻ, മിത്രൻ, വരുണൻ, അഗ്നി അതേപോലെ ദൈവികപക്ഷിയായ ഗരുദ്മാൻ, യമൻ, മാതരിശ്വൻ ഇവരെ പററി അവർ പറയുന്നു; സത്യം ഒന്നാണ്, മനീഷികൾ അവയെ വിവിധ നാമങ്ങളിൽ വിളിക്കുന്നു.

മതങ്ങളുടെ നാനാത്വത്തേയും തത്വത്തിൻെറ ഏകത്വത്തേയും വ്യതിരിക്തമാക്കി ഇവിടെ കാണിച്ചിട്ടുള്ളതു് മനുഷ്യചിന്തയിലാദ്യമായിട്ടാണ്. ഭാരതത്തിൻെറ ദീർഘചരിത്രത്തിൽ ഈ ശാസ്ത്രീയ സമീപനം തുടന്നു, വെറും വിശ്വാസത്തിനു പകരം അനുഭൂതിയെ മതത്തിൻെറ സത്യത്തിൻെറ തെളിവായി സ്വീകരിച്ചുകൊണ്ടു്. ഇതിൻെറ സാക്ഷാത്ക്കാരം—നമ്മുടെ കാലത്തുതന്നെ ശ്രീരാമകൃഷ്ണനിൽ

കണ്ട 'യതോ മത് തതോ പഥ്'' എത്ര മതങ്ങളോ, ദൈവത്തിലേയ്ക്ക് അത്ര പാതകൾ എന്ന, സ്വന്തം പരീക്ഷണത്തിലും അനുഭവത്തിലും അടിസ്ഥാനമാക്കിയുള്ള അദ്ദേഹത്തിന്റെ പ്രഖ്യാപനം, ഋഗ്വേദസൂക്തങ്ങളുടെ പ്രതിധ്വനിയാണ്. 1896–ൽ ന്യൂയോർക്കിൽവെച്ച് ചെയ്ത 'എന്റെ ഗുരുനാഥൻ' എന്ന പ്രസിദ്ധ പ്രസംഗത്തെ ഉപസംഹരിച്ചുകൊണ്ട് സ്വാമി വിവേകാനന്ദൻ പറഞ്ഞു: (വിവേകാനന്ദ സാഹിത്യസർവ്വസ്വം– VII. 109–110 )

'ആധുനികലോകത്തിനു ശ്രീരാമകൃഷ്ണന്റെ സന്ദേശമിതാണ്. 'വിശ്വാസപ്രമാണങ്ങളേയോ മതവിഭാഗങ്ങളേയോ ക്രൈസ്തവദേവാലയങ്ങളേയോ ഹൈന്ദവമന്ദിരങ്ങളേയോ ഒന്നും വക വെയ്ക്കേണ്ടതില്ല; ഓരോ വ്യക്തിയിലുമുള്ള സത്ത—അതദ്ധ്യാത്മമാണ്—അതുമായി തുലനം ചെയ്യുമ്പോൾ അവയെല്ലാം നിസ്സാരം. ഒരുവനിൽ അതെത്രമാത്രം വികസനം പ്രാപിക്കുന്നുവോ, അവനത്രയ്ക്കും ശ്രേയസ്സരുളുവാൻ സമർത്ഥനാകും. ആദ്യമതു നേടുക, അതു സമ്പാദിക്കുക; ആരേയും നിന്ദിക്കരുത്; ഓരോ വിശ്വാസത്തിലും വിഭാഗത്തിലുമുണ്ട് ചില നന്മകൾ. മതമെന്നാൽ വാക്കല്ല. നാമമല്ല, സംഘടനയല്ല; പിന്നേയോ, മതം ആത്മസാക്ഷാത്കാരമാണ് എന്ന് സ്വജീവിതം കൊണ്ട് തെളിയിച്ചു കാണിച്ചു കൊടുക്കുക. അനുഭവിച്ചവർക്കേ അതറിയാൻ കഴിയൂ. ആത്മദർശനം സാധിച്ചവർക്കേ അതന്യർക്കു പ്രദാനം ചെയ്യാൻ കഴിയൂ, മനുഷ്യലോകത്തിന്റെ മഹാചാര്യന്മാരാവാൻ സാധിക്കൂ. അങ്ങനെയുള്ളവർ മാത്രമാണ് പ്രകാശമരുളുന്ന പ്രഭാപുഞ്ജങ്ങൾ.

'ഒരു രാജ്യത്തു് അത്തരം മഹത്തുക്കൾ എത്രയധികം ജന്മമെടുക്കുന്നുവോ, അത്രയ്ക്കും ആ രാജ്യം ഉദ്ധരിക്കപ്പെടും. അതു മാതിരിയുള്ള മഹാന്മാർ തീരെയില്ലാത്ത രാജ്യം മുടിഞ്ഞു; ഒന്നിനുമതിനെ കരകയററാൻ വയ്യ. അതിനാൽ, മാനവസമുദായത്തിന് എന്റെ ഗുരുനാഥന്റെ സന്ദേശമിതാണ്: 'ആത്മനിഷ്ഠ നേടുക, സത്യം സ്വയം സാക്ഷാത്കരിക്കുക.' നിങ്ങളുടെ സഹജീവികൾക്ക് വേണ്ടി ജീവിതം സമർപ്പണം ചെയ്യാൻ അവിടുന്ന് ആഹ്വാനം ചെയ്യുന്നു. സഹോദരസ്നേഹത്തെക്കുറിച്ചുള്ള പ്രസംഗങ്ങളെല്ലാം നിർത്തിയിട്ട്, നിങ്ങളുടെ ആർജ്ജവം പ്രവൃത്തികൊണ്ടു യോജിപ്പിക്കുവാൻ അവിടുന്നാവശ്യപ്പെടുന്നു. സർവ്വസംഗപരിത്യാഗത്തിനുള്ള കാലമായിരിക്കുന്നു; സത്യസന്ദർശനത്തിനുള്ള സമയം വന്നിരിക്കുന്നു; ഇപ്പോഴിനി നിങ്ങൾ വിശ്വത്തിലെ സമസ്തസത്യാന്വേഷണപഥങ്ങളിലുമുള്ള അന്തരഞ്ജനസമന്വയം കണ്ടെത്തും. വഴക്കും വയ്യാവേലിയുമൊന്നും ആവശ്യമില്ലെന്ന് നിങ്ങൾക്ക് മനസ്സിലാകും. അപ്പോഴേ നിങ്ങൾ മാന

വസമുദായത്തിന്ന് സഹായഹസ്തം നീട്ടാൻ സമർത്ഥനാക്കു. സർവ്വമതങ്ങളുടേയും മൌലികമായ ഐക്യം പ്രതിപാദിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുക എന്നതായിരുന്ന എൻെറ ഗുരുനാഥൻെറ ജീവിതസന്ദേശം. മററുള്ള ആചാര്യന്മാർ അവരുടെ പേരു പുലർത്തുന്നതിന്ന് ഓരോ പ്രത്യേകമതങ്ങൾ പ്രതിപാദിച്ചിട്ടുണ്ട്; എന്നാൽ പത്തൊമ്പതാം നൂററാണ്ടിലെ ഈ മഹാനായ ആചാര്യൻ സ്വന്തമായ ഒരവകാശവാദവും ഉന്നയിച്ചില്ല; കാരണം, സർവ്വമതങ്ങളും, യഥാർത്ഥത്തിൽ ഏകമായ സനാതനധർമ്മത്തിൻെറ അംശങ്ങളാണെന്ന് അവിടുന്ന് അനുഭവത്തിൽനിന്ന് അറിഞ്ഞിരിരുന്നു.'

മതവും തത്ത്വവും തമ്മിലുള്ള ബന്ധവും വ്യത്യാസവുമെന്താണെന്ന് ശ്രീമദ് ഭാഗവതം ഭംഗിയായി വിവരിച്ചിട്ടുണ്ട്: (I. 1. 11)

വദന്തി തത് തത്ത്വവിദഃ തത്ത്വം യദ് ജ്ഞാനം അദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാൻ ഇതി ശബ്ദ്യതേ.

ബ്രഹ്മമെന്നും, പരമാത്മാവെന്നും, ഭഗവാനെന്നും പറയപ്പെടുന്നത് അദ്വൈതജ്ഞാനത്തിൻെറ സത്യം തന്നെയാണെന്ന് തത്ത്വജ്ഞാനികൾ ഘോഷിക്കുന്നു.

നമ്മുടെ ഭക്ഷണത്തിൻെറ കാര്യം പഠിക്കുമ്പോൾ മതവും തത്ത്വവും തമ്മിലുള്ള ഈ വ്യത്യാസം നമുക്ക് മനസ്സിലാക്കാം. അവൻെറ രുചിഭേദത്തിന്നനുസരിച്ച് ജനങ്ങൾ ഭക്ഷണം തിരഞ്ഞെടുക്കുന്നു; രുചീനാം വൈചിത്ര്യാദ് എന്ന് ശിവമഹിമ്നഃസ്തോത്രം പറയുംപോലെ. ഒരാളുടെ ഭക്ഷണം മാത്രം നല്ലതാണെന്നും ബാക്കിയെല്ലാം വിഷമാണെന്നും നാം പറയാറില്ല. തീൻമേശയ്ക്കുമേൽ പലതരം ഭക്ഷണം വെച്ചിട്ടുണ്ട്. നമ്മുടെ രുചിക്കും ദഹനശേഷിയ്ക്കുമനുസരിച്ച ഭക്ഷണം നാം എടുത്തു കഴിക്കുന്നു; മററുള്ളവക്കും ഇതിന്ന് സ്വാതന്ത്ര്യമുണ്ട്; നാം അതിനെ നിരാകരിക്കുന്നില്ല. ഇതെല്ലാം മതമാണ്. പക്ഷേ എല്ലാവരും കഴിക്കുന്ന ഭക്ഷണത്തെപ്പററിയ തത്ത്വം, സത്യം, ഇതാണ്; അതു് പോഷകമായതാണോ? അതിൽ ആരോഗ്യത്തിനു വേണ്ടതായ 'കലോറി'യുണ്ടോ, അതുപോലെ, എല്ലാ മതങ്ങളുടെയും ശുദ്ധസ്വഭാവമാണ് തത്ത്വം.

മതത്തിനും തത്വത്തിനും തമ്മിലുള്ള ഈ വ്യത്യാസത്തെയും സത്യത്തിൻെറ ഐക്യത്തേയും അതിലേയ്ക്കുള്ള മാർഗ്ഗങ്ങളായ മതങ്ങളുടെ വൈവിദ്ധ്യത്തേയും ജനങ്ങൾ ഗ്രഹിക്കുകയും ചെയ്താൽ, ഈ രാജ്യത്തെ അതിൻെറ പൂർവ്വസ്ഥിതിയിലേയ്ക്ക് കൊണ്ടുപോകുവാൻ സാധിക്കുമെന്നു മാത്രമല്ല, നിയതമായ അതിൻെറ ഭാവിയിലേയ്ക്ക്—സാമാധാനത്തിൻേറയും മൈത്രിയുടേയും സങ്കേതം, എല്ലാ മതങ്ങളും വിശ്വാ

സപ്രമാണങ്ങളും പരസ്പരം സ്പർദ്ധ കാണിക്കുന്നതിനുപകരം മനുഷ്യ ജീവിതത്തെ സമ്പന്നമാക്കുവാനുള്ള ശക്തികളായി സഹകരിച്ച് പ്രവർത്തിക്കുന്ന രാജ്യം—അതിനെ നയിക്കുകയും ചെയ്യും.

എല്ലാ മതങ്ങൾക്കും പിന്നിലുള്ള പൊതുവായ ആ സത്യം, മതേതര പ്രമാണങ്ങൾക്ക് പിന്നിൽ പോലുമുള്ളത്, ആണ് ധർമ്മം; ഇതിന് രണ്ട് മാനങ്ങളുണ്ട്; സാമൂഹികപരിതസ്ഥിതിക്ക് യോജിച്ച സാർവ്വജനീനമായ മതേതര കർമ്മാനുഷ്ഠാനമായ പ്രവൃത്തിമാർഗ്ഗം; മറേറത്, സമൂഹബാഹ്യവും അതീന്ദ്രിയവുമായ ആത്മീയാനുഭവം. ആദ്യത്തേത് അഭ്യുദയത്തിലേയ്ക്കും രണ്ടാമത്തേത് നിഃശ്രേയസത്തിലേയ്ക്കും —അതായത് മോക്ഷത്തിലേയ്ക്കും—നയിക്കുന്നു. അഭ്യുദയത്തിലേയ്ക്ക് നയിക്കുന്ന ഈ പ്രവൃത്തിമാർഗ്ഗമില്ലാതെ ഒരു സമൂഹത്തിനും, അത് ജനാധിപത്യപരമായതായാലും ശരി മാർക്സിസ്റ്റായാലും ശരി— ആരോഗ്യപൂർണ്ണമായി ജീവിക്കുവാൻ സാദ്ധ്യമല്ല.

സ്വാതന്ത്ര്യലബ്ധിയെത്തുടർന്ന്, സെക്കുലർ രാജ്യമെന്നതിനെ ധർമ്മ-നിരപേക്ഷ-രാഷ്ട്രമെന്ന് ഹിന്ദിയിൽ തർജ്ജിമ ചെയ്തത് വലിയ നിർഭാഗ്യമായ്പ്പോയി; അത് മതനിരപേക്ഷ രാഷ്ട്രമെന്നായിരിക്കേണ്ടതായിരുന്നു; ധർമ്മത്തിൻെറ പോഷണമില്ലാത്ത ഒരു രാജ്യത്തിനും ജീവിക്കുക സാദ്ധ്യമല്ല.

പൌരാണികമായ ഈ ഭാരതീയ വിജ്ഞാനം ഇന്ന് നാം ഉൾക്കൊള്ളേണ്ടതുണ്ട് – അതോടൊപ്പം പഴയതോ പുതിയതോ ആയ വിഡ്ഢിത്തങ്ങളെ ത്യജിക്കുകയും. നമ്മുടെ ദേശീയതിന്മകളേയും ദൌർബ്ബല്യങ്ങളേയും നാം തന്നെ നീക്കം ചെയ്യേണ്ടതുണ്ട് – വേറെ ആരും ഈ കാര്യത്തിൽ നമ്മെ സഹായിക്കുവാൻ പോകുന്നില്ല. ഇതു നമ്മുടെ ചുമതലയും പ്രത്യേകാവകാശവുമാണ്; കഠിനമായി അദ്ധ്വാനിച്ച്, വരും തലമുറകൾക്ക് കൂടുതൽ നല്ലൊരു ഭാരതത്തെ ഉണ്ടാക്കിക്കൊടുക്കാം. രാജ്യത്തെങ്ങും കാണാവുന്ന ആത്മപരിശോധനയുടേയും ആത്മവിമർശനത്തിൻേറയും പശ്ചാത്തലത്തിൽ, ഈ അദ്ഭുതശതാബ്ദത്തിലെ ബാക്കിയുള്ള പതിനാറുവർഷങ്ങളിൽ നമ്മുടെ മനുഷ്യബന്ധങ്ങളിലെ കീഴ്പോട്ടുള്ള പോക്കിനെ തടയുകയും, ധാർമ്മികവും മാനുഷികവുമായ മൂല്യങ്ങളെ രാജ്യത്തിൽ വീണ്ടും പ്രചരിപ്പിക്കുകയും ചെയ്യുന്നതിൽ നാം വിജയിക്കുമെന്ന് എനിക്കുറപ്പുണ്ട്. ഇതാണ് നിങ്ങളേയും മറെറല്ലാവരേയും നേരിടുന്ന വെല്ലുവിളി.

## 19 ഉപസംഹാരം

ഇന്നത്തെ സായാഹ്നം, ഈ പ്രസംഗപരമ്പര ഉദ്ഘാടനം ചെയ്യുവാൻ എനിക്ക് അത്യന്തം സന്തോഷമുണ്ട്; നമ്മുടെ രാഷ്ട്രത്തേയും

അതിൻെറ പ്രശ്നങ്ങളേയും പററിയും രാജ്യത്തിലെ മാനുഷികവികസനത്തിനായി ഓരോരുത്തർക്കും എന്തെല്ലാം ചെയ്‌വാൻ കഴിയുമെന്നും ആലോചിക്കുവാൻ ഇതു് ഒരു സന്ദർഭമാണു്. എഴുന്നൂറു് ദശലക്ഷത്തിലധികമുള്ള മനുഷ്യവംശത്തിൻെറ ഏഴിലൊന്നു് വരുന്നതും, ക്രിസ്ത്വബ്ദം 2000-ൽ ആയിരം ദശലക്ഷമെത്തുമെന്നു് പ്രതീക്ഷിക്കുന്നതുമായ നമ്മുടെ ജനസംഖ്യയുടെ വലുപ്പം നോക്കുമ്പോൾ, ഇതു് ഒരു പർവ്വതാകാരമായ പ്രയത്നമാണു്. പക്ഷെ മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമായ വേദാന്തം പഠിക്കുകയും, അതിനെ ദൈനികജീവിതത്തിൽ പ്രായോഗികമാക്കേണ്ടതിനെപ്പററി സ്വാമി വിവേകാനന്ദൻെറ സംപൂർണ്ണകൃതികളുടെ ഏഴു ഭാഗങ്ങളും പഠിക്കുകയും ചെയ്യുമ്പോൾ, നിങ്ങൾക്കു് ഇത്തരമൊരുദ്യമത്തിനുള്ള ശക്തി ലഭ്യമാവും. സ്വാമിജിയുടെ രണ്ടു് ദീപ്തമായ ഖണ്ഡികകൾ ഉദ്ധരിച്ചുകൊണ്ടു് ഞാൻ ഈ പ്രസംഗം അവസാനിപ്പിക്കാം. തത്വത്തെപ്പററിയ വേദാന്തദർശനത്തിൻെറ ഒരു ഹ്രസ്വമായ വിവരണമായ ആദ്യത്തേതു് പറയുന്നു: (വിവേകാനന്ദസാഹിത്യസർവ്വസ്വം – I. 322).

'ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാകുന്നു ലക്ഷ്യം; ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു് മാർഗ്ഗവുമാകുന്നു.

'ഇതു് കർമ്മ, ഭക്തി, യോഗ, ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക; സ്വതന്ത്രനാവുക.'

'ഇതാകുന്നു മതസർവ്വസ്വം. ശാസ്ത്രസിദ്ധാന്തങ്ങളോ, ആഗമവാക്യങ്ങളോ, പൂജാവിധികളോ, ഗ്രന്ഥങ്ങളോ, ക്ഷേത്രങ്ങളോ, പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രമാണു്.'

ആ തത്വത്തിൻെറ എല്ലാവരോടുമുള്ള ആഹ്വാനമായ രണ്ടാമത്തേതു് പറയുന്നു: (മേല്പറഞ്ഞ പുസ്തകം, III, 85).

'ജാതിയും ജന്മവും ദൌർബ്ബല്യവും പ്രാബല്യവും വകവെയ്ക്കാതെ, ഓരോ പുരുഷനും സ്ത്രീയും ശിശുവും കേൾക്കട്ടെ, അറിയട്ടെ, പ്രബലൻേറയും ദുർബ്ബലൻേറയും ഉന്നതൻേറയും അവനതൻേറയും, ഓരോരുത്തൻേറയും പിന്നിൽ, പെരുമയും നന്മയും കൈവരുത്തുവാനുതകുന്ന അനന്തമായ സാദ്ധ്യതയും സാമർത്ഥ്യവും നിശ്ചിതമാക്കിക്കൊണ്ടു് നിലകൊള്ളുന്നതു്, അഖണ്ഡമായ ആത്മാവാണെന്നു്. ഓരോ ആത്മാവിനോടും നമുക്കു് പ്രഖ്യാപിക്കാം, ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാന്നിബോധത' എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ

നില്ക്കാതെ മുന്നോട്ടു നീങ്ങുക. എഴുന്നേല്ക്കു, ഉണരു, ദൌർബ്ബല്യമുളവാക്കിയ മയക്കത്തിൽനിന്നുണരു. സത്യത്തിൽ ആരുമില്ല, ദുർബ്ബലരായിട്ടു്. ആത്മാവു് അപരിമിതനാണു്, സർവ്വശക്തനാണു്, സർവ്വജ്ഞനാണു്. എഴുന്നേററുനില്ക്കു, ആത്മസത്തയെ പ്രകാശിപ്പിക്കു. നിങ്ങളിലുള്ള ഈശ്വരനെ പ്രഖ്യാപിക്കു; അവിടത്തെ നിഷേധിക്കരുതു്.

സ്വസ്വരൂപം അവനവനെ ഉദ്ബോധിപ്പിക്കുക. എല്ലാവരേയും ഉദ്ബോധിപ്പിക്കുക. ഉറങ്ങുന്ന ആത്മാവിനെ ചെന്നുവിളിക്കുക, എങ്ങനെ അതുണരുന്നു എന്നു നോക്കിക്കാണുക. ശക്തി വന്നുകൂടും, മഹനീയത വന്നുകൂടും, നന്മ വന്നുകൂടും, വിശുദ്ധി വന്നുകൂടും. ഉത്കൃഷ്ടമായതെല്ലാം വന്നുകൂടും. ഉറക്കത്തിൽ വീണ ഈ ആത്മാവു് ഉണർന്നു് ബോധപൂർവ്വം പ്രവർത്തിക്കുമ്പോൾ. നിങ്ങൾക്കെല്ലാവർക്കും എന്റെ സ്നേഹവും ആശംസകളും.

# 36

## നമ്മുടെ ജനാധിപത്യത്തിൽ പ്രതിരോധസേനയുടെ പങ്ക്

1. ബ്രിട്ടീഷുകാർ നാട്ട് വിട്ടശേഷം നാം ഭാരതത്തിൽ സ്ഥാപിച്ചിട്ടുള്ള രാഷ്ട്രം, അതിന്റെ അയ്യായിരം വർഷങ്ങളുടെ ചരിത്രത്തിൽ അതുല്യമായൊന്നാണ്. 1950ൽ പ്രഖ്യാപിച്ച അതിന്റെ ഭരണഘടന, അതിനെ ഒരു പരമാധികാര ജനാധിപത്യറിപ്പബ്ളിക്കായി പ്രഖ്യാപിച്ചിട്ടുണ്ട്. നമ്മുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിലെ എല്ലാ രാഷ്ട്രങ്ങളും ചെയ്തിരുന്നപോലെ ഏതെങ്കിലുമൊരു രാജാവിൽ നിന്നോ, ചക്രവർത്തിയിൽ നിന്നോ, സൈനികജേതാവിൽ നിന്നോ അല്ല അത് അംഗീകാരവും ശക്തിയും നേടുന്നത്. മറിച്ച് ഭരണഘടനയുടെ വാക്കുകളിൽ, 'ഭാരതത്തിലെ ജനങ്ങളായ നമ്മിൽ നിന്നാണ്.'

2. രണ്ടാമതായിട്ട്, നേരത്തേയുണ്ടായിരുന്ന നമ്മുടെ രാഷ്ട്രങ്ങൾ ഏതെങ്കിലുമൊരു പ്രദേശത്ത് കേന്ദ്രീകൃതമായതായിരുന്നു; ആ പ്രദേശം മററ് ഭാഗങ്ങളെ കീഴടക്കി ഭരിച്ചു. പക്ഷെ നമ്മുടെ പുതിയ രാഷ്ട്രം ഏതെങ്കിലുമൊരു പ്രത്യേകപ്രദേശത്ത് കേന്ദ്രീകൃതമായതല്ല. അത് ഭാരതജനതയിൽ കേന്ദ്രീകൃതവും എല്ലാ പ്രദേശങ്ങൾക്കും തുല്യമായി ചേർന്നതുമാണ്. അത് പൌരത്വാധിഷ്ഠിതമാണ്; അതിന്റെ പൌരത്വം, മതം, ജാതി, വർഗ്ഗം, ലിംഗം, സാമൂഹിക–സാമ്പത്തിക പദവി ഇവയാൽ പരിമിതപ്പെടുത്തിയതല്ല.

3. നമ്മുടെ പുതിയരാഷ്ട്രം എല്ലാവരുടേയും സാമ്പത്തികവും സാമൂഹികവും വിദ്യാഭ്യാസപരവുമായ വികസനം കൈവരുത്തുവാൻ പ്രതിജ്ഞാബദ്ധമാണ്; ഈ ദേശീയ പ്രതിജ്ഞയെ നമ്മുടെ ഭരണഘടന സംശയത്തിനിടം കൊടുക്കാത്തവണ്ണം പ്രഖ്യാപിച്ചിട്ടുണ്ട്; ഈ തീരുമാനത്തെ നമ്മുടെ കേന്ദ്ര സംസ്ഥാന സർക്കാരുകൾ അചഞ്ചലമായി നടപ്പിലാക്കിക്കൊണ്ടു വരുന്നതുമുണ്ട്. ദീർഘകാല

---

1984 ഒക്ടോബർ 13–ാനു- ആന്ധ്രപ്രദേശിലെ വിശാഖപട്ടണത്തുള്ള നാവികകേന്ദ്രത്തിന്റെ സമുദ്രികഹാളിൽ, ഭാരതീയ നാവികസേനയുടെ പൂർവ്വ വിഭാഗത്തിന്റെ പതിമൂന്നാം വാർഷികാഘോഷാവസരത്തിൽ ചെയ്ത വാചാപ്രസംഗത്തിന്റെ സംഗ്രഹം.

ത്തെ രാഷ്ട്രീയ അടിമത്തത്തിനുശേഷം നമുക്കു് ലഭ്യമായ സ്വാതന്ത്ര്യത്തെ പിന്നോക്കാവസ്ഥയിൽ ജീവിക്കുന്ന ജനലക്ഷങ്ങളുടെ ജീവിതത്തിൽ സാർത്ഥകമാക്കുന്നതു് ഈ പ്രക്രിയയാണു്. ആത്മാർത്ഥമായി നടപ്പിലാക്കിക്കൊണ്ടു വരുന്ന ഈ ഉദ്യമത്തെ, കൂടുതൽ ഊർജ്ജസ്വലവും ത്വരിതവും ആക്കാവുന്നതാണു്. ഈ വിഷയത്തിൽ ന്യായമായ വിമർശനങ്ങൾ ഉന്നയിക്കപ്പെട്ടിട്ടുണ്ടു്, ബന്ധപ്പെട്ട ഗവമ്മെൻറുകൾ അവയെ കണക്കിലെടുക്കേണ്ടതുണ്ടു്.

4. നമ്മുടെ പ്രതിരോധ സേനയുടെ സർവ്വപ്രധാനമായ ചുമതല നമുക്കു് പുതുതായി ലഭിച്ച സ്വാതന്ത്ര്യത്തേയും നമ്മുടെ പുതിയ ജനാധിപത്യരാഷ്ട്രത്തേയും രക്ഷിക്കുകയാണു്; നമ്മുടെ പുരാതന സാംസ്കാരിക മൂല്യങ്ങളേയും ജീവിതരീതിയേയും ആധുനിക അനുഭവത്തിൻേറയും ആവശ്യങ്ങളുടേയും വെളിച്ചത്തിൽ അവയ്ക്കു് പുതിയ രൂപങ്ങൾ കൊടുക്കുവാനുള്ള സ്വാതന്ത്ര്യത്തേയും രക്ഷിക്കുക എന്നതും ഇതിൽപ്പെടുന്നു.

5. നമ്മുടെ പ്രതിരോധസേനയുടെ ഒരു സവിശേഷത നാം ഓർമ്മിക്കേണ്ടതുണ്ടു്; അവ തികച്ചും പ്രതിരോധോന്മുഖമാണു്, അക്രമോന്മുഖമല്ല. ബ്രിട്ടനും മററു പല രാജ്യങ്ങൾക്കും പ്രതിരോധത്തിനു പുറമെ, യുദ്ധത്തിനുള്ള വകുപ്പുകളും ഉണ്ടായിരുന്നു; ഇന്നും പല രാജ്യങ്ങളിലും ഇതുണ്ടു്. അവരുടെ ബൃഹത്തായ അന്താരാഷ്ട്രീയ താല്പര്യങ്ങളെ – പ്രദേശികവും, വാണിജ്യപരവും, സൈനികവും രാഷ്ട്രീയവും ആയവ – രക്ഷിക്കുവാനായി അവക്കു് ഇതാവശ്യമായിരുന്നു. പക്ഷെ ഭാരതത്തിനു്, സ്വന്തം അതൃത്തികൾക്കപ്പുറം ആക്രമണമോ പ്രതിരോധമോകൊണ്ടു് സംരക്ഷിക്കപ്പേടേണ്ടതായ ഇത്തരം താല്പര്യങ്ങൾ ഇല്ല.

6. അനാക്രമതല്പരയായ ഒരു രാജ്യം എന്നു് ദീഘ്കാലത്തെ നമ്മുടെ ചരിത്രമാണു്. ഇതിനു് കാരണം, ഭാരതത്തിൻെറ മൂവ്വായിരം കൊല്ലമായുള്ള തുടച്ചയായ സമാധാനപരമായ അന്താരാഷ്ട്രബന്ധങ്ങളിൽ നിന്നാണു് ഇതുണ്ടായിട്ടുള്ളതു്. മററു രാജ്യങ്ങളുടെ മേൽ രാഷ്ട്രീയേതരവും നിസ്സൈനികവും മാത്രമല്ല, പൂർണ്ണമായും സാംസ്കാരികവും ആത്മീയവുമായതുമായ ഭാരതത്തിൻെറ ആഘാതമാണു് ഇതിനു് കാരണം. മതത്തിൻെറ രംഗത്തും ഇതു കാണാവുന്നതാണു്, ഭാരതേതരമായ മതങ്ങൾ ലോകത്തിൻെറ മററുഭാഗങ്ങളിൽ പ്രചരിക്കപ്പെട്ടതു് വളരെയധികം ഹിംസയിലും അക്രമത്തിലും കൂടിയായിരുന്നപ്പോൾ ഭാരതത്തിൽനിന്നു് പുറമേപോയ മതങ്ങൾ, തികച്ചും രാഷ്ട്രീയത്തിനു പരിയായവയായിരുന്നതിനാൽ, പൂർണ്ണമായ സമാധാനത്തിലും അഹിംസയിലും കൂടിയാണു് പുറം രാജ്യങ്ങളിൽ പ്രചരിച്ചതു്. ലോക

കത്തിൻെറ ഇതരഭാഗങ്ങളിൽ ഭാരതീയസംസ്കാരവും ആശയങ്ങളും ഉണ്ടാക്കിയ ഈ ആഘാതത്തെ സ്വാമി വിവേകാനന്ദൻ, 1897 ജനുവരി 15-ാംനു- കൊളംബോവിൽ ചെയ്ത, 'പൌരസ്ത്യനാടുകളിലെ ആദ്യത്തെ പ്രസംഗത്തിൽ' വിവരിച്ചിട്ടുണ്ട്. (വിവേകാനന്ദ സാഹിത്യസർവ്വസ്വം III-3).

'നമ്മുടെ മാതൃഭൂമിയോട് ലോകത്തിനുള്ള കടപ്പാട് വമ്പിച്ചതാണ്.... പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ജനതയുടെ ജീവിതം മുന്നേറിയപ്പോൾ മഹത്തായ സത്യത്തിൻേറയും ശക്തിയുടെയും ബീജങ്ങൾ ലോകത്തിലെങ്ങുംവാരിവിതയ്ക്കപ്പെട്ടിട്ടുണ്ട് എന്നാൽ സുഹൃത്തുക്കളേ, ശ്രദ്ധിക്കുക അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും സൈന്യങ്ങളുടെ അഭിയാനങ്ങളോടുകൂടിയുമാണ് നടന്നിട്ടുള്ളത്. ഓരോ ആശയത്തിനും നിണച്ചാലുകളിൽ കുതിരേണ്ടിവന്നു. ഭാരതമാകട്ടെ ബഹുസഹസ്രം വഷങ്ങളായി ശാന്തമായി കഴിഞ്ഞുകൂടുകയാണ്. ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽ നിന്നു് പുറപ്പെട്ടിട്ടുണ്ട്. എന്നാൽ ഓരോ വക്കു് ഉച്ചരിക്കുമ്പോൾ മുമ്പിൽ ശാന്തിയും പിന്നിൽ അനുഗ്രഹവുമാണ് ഉണ്ടായിട്ടുള്ളത്. ലോകത്തിലുള്ള ജനതയിൽവെച്ച് നാം അന്യരെ കീഴടക്കി ഭരിച്ചിട്ടില്ല. ആ ഒരു സൗഭാഗ്യം നമുക്കുള്ളതാണ്.അതുകൊണ്ടു നാം ഇന്നും ജീവിക്കുന്നു.'

7. നമ്മുടെ പ്രതിരോധസേനകൾ വേറൊരു വിധത്തിലും നമ്മുടെ ജനാധിപത്യത്തിനു് ശക്തി കൂട്ടുന്നുണ്ട്; നമ്മുടെ സാമൂഹിക വ്യവസ്ഥയിലും പ്രക്രിയകളിലും രാഷ്ട്രം കൈവരിക്കുവാൻ ശ്രമിക്കുന്ന ദേശീയോദ്ഗ്രഥനത്തിൻെറ ബോധം നമ്മുടെ കരസേനയിലും കടൽസേനയിലും വ്യോമസേനയിലും ഇപ്പോൾത്തന്നെ ദൃശ്യമാണ്.

8. സിന്ധുനദീതടസംസ്കാരത്തിൻെറ കാലംതൊട്ടുള്ള ദീഘവും ഉജ്വലവുമായൊരു ചരിത്രമാണ് നമ്മുടെ കടൽസേനയ്ക്കുള്ളത്. നേവി എന്ന ഇംഗ്ലീഷ്പദം, നാവ,നാവിക നാവിൻ എന്നീ സംസ്കൃതപദങ്ങളിൽ നിന്നു് വന്നതാണ്. ആയിരം സംവത്സരങ്ങൾക്കു് മുമ്പ് ചോളരാജാക്കന്മാരുടെ കടൽപ്പട ബങ്കാൾ ഉൾക്കടലിലും അതിനപ്പുറവും ആധിപത്യം ചെലുത്തിയതായി കാണുന്നുണ്ട്. ക്രിസ്ത്വബ്ദം 1800 വരെ ഭാരതത്തിൻെറ നാവികപ്രവത്തനങ്ങൾ അറബിക്കടലിലും ബങ്കാൾ ഉൾക്കടലിലും ശക്തമായിത്തന്നെ നടന്നിരുന്നു. ഇന്നാകട്ടെ നമ്മുടെ ജനാധിപത്യത്തെ സുശക്തമാക്കുവാനും രക്ഷിക്കുവാനും മാത്രമല്ല, ലോകസമാധാനം വളത്തുവാനും ഇതരരാജ്യങ്ങളുമായി മൈത്രീബന്ധം ഉണ്ടാക്കുവാനും നമ്മുടെ നാവികസേനയ്ക്കു ധാരാളം സന്ദർഭങ്ങളുണ്ട്.

9. നിർഭയത്വത്തിന്റെയും മൃദുത്വത്തിന്റെയും, ശക്തിയുടെയും അഹിംസയുടെയും സമന്വയമായ സ്വാഭാവവൈശിഷ്ട്യത്തിന്റെ ഭാവത്തെ ഗീതയിലെ പന്ത്രണ്ടാമദ്ധ്യായത്തിൽ ഭംഗിയായി വിവരിച്ചിട്ടുണ്ട്; ഒരു ഉത്തമഭക്തനെ ചിത്രീകരിച്ചുകൊണ്ട്

യസ്മാത് നോദ്വിജതേ ലോകോ, ലോകാത് നോദ്വിജതേ ച യഃ.

ആരാൽ ലോകം ഭയപ്പെടുത്തപ്പെടുകയോ ഇളകിവശാവുകയോ ചെയ്യുന്നില്ല; ആരെ ലോകത്തിന് ഭയപ്പെടുത്താനോ പരിഭ്രമിപ്പിക്കാനോ കഴികയില്ല.

10. അന്താരാഷ്ട്രീയബന്ധങ്ങളിൽ അക്രമരാഹിത്യത്തിന്റെ അവിച്ഛിന്നമായ ചരിത്രമാണ് ഭാരതത്തിനുള്ളതെങ്കിലും ആഭ്യന്തര ദൗർബ്ബല്യംമൂലം പുറമെനിന്ന് കടുത്ത അക്രമം അതിന് പലപ്പോഴും നേരിടേണ്ടിവന്നിട്ടുണ്ട്. ഈ ദൗർബ്ബല്യത്തെ പാടെ നീക്കംചെയ്യുവാൻ സ്വതന്ത്രഭാരതം സഗൌരവം പ്രതിജ്ഞചെയ്തിട്ടുണ്ട്. അതനുസരിച്ച് നമ്മുടെ ജനാധിപത്യത്തിൽ പ്രതിരോധസേനകളുടെ പങ്ക് ഈ മഹത്തായ സാംസ്കാരികവീക്ഷണത്തേയും അനാക്രമണപരമായ ശക്തിയുടെ ആവശ്യത്തേയും പ്രതിഫലിപ്പിക്കുന്ന ഒന്നായിരിക്കും.

# 37

## വിസ്മരിക്കപ്പെട്ട ഭാരതം*

### 1 ഉപക്രമം

വനവാസി കല്യാൺ ആശ്രമത്തെപ്പററിയും അതിൻെറ സ്ഥാപകനായ ബാബാസാഹെബ് ആർ. കെ. ദേശപാണ്ഡെയും അദ്ദേഹത്തിൻെറ സഹപ്രവത്തകന്മാരും ദശാബ്ദങ്ങളായി നമ്മുടെ ഗിരിജനങ്ങാംക്ക് വേണ്ടിചെയ്യുന്ന മഹത്തായ സേവനത്തെയും കുറിച്ച് നിങ്ങാം മുൻപ്രാസംഗികന്മാരിൽനിന്നു് കേട്ടുവല്ലൊ. അവരുടെ പ്രവത്തനങ്ങളെ വിവരിച്ചുകൊണ്ടുള്ള ചില ലഘുലേഖനങ്ങളും ഈ ആശ്രമം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ഇതിൽ ചിലതു് ഞാൻ വായിച്ചപ്പോാം നമ്മുടെ പിന്നോക്കവിഭാഗങ്ങളുടെ ഇടയിൽ നിശ്ശബ്ദമായി ഈ സംഘം ചെയ്തുവരുന്ന മഹത്തായ സേവനം അക്ഷരാത്ഥത്തിൽ എന്നെ പുളകം കൊള്ളിച്ചു. അവർ ഈ യോഗത്തിനു് വരണമെന്നു് ആവശ്യപ്പെട്ടപ്പോാം ഞാൻ ഉടനെതന്നെ സമ്മതിച്ചു. ഏപ്രിൽ 8 മുതൽ ജൂലായ് 6 വരെയുള്ള ആസ്ട്രേലിയ, അമേരിക്കൻ ഐക്യനാടുകാം, ജമ്മനി, പടിഞ്ഞാറും കിഴക്കും ബർലിനുകാം ഇവിടങ്ങളിലെ എൻെറ വാഷികയാത്ര കാരണം, സൌകയ്യമായൊരു തീയ്യതി നിശ്ചയിക്കുവാൻ വിഷമം നേരിട്ടു. പക്ഷെ ശ്രീ ദേശപാണ്ഡെയേയും അദ്ദേഹത്തിൻെറ സഹപ്രവത്തകരേയും നിങ്ങളെ എല്ലാരേയും കാണുവാനുള്ള സന്ദഭം ഈ ആശ്രമത്തിൻെറ രണ്ടാം വാഷികത്തിൻെറ വേളയിൽ കൈവന്നിരിക്കയാണു്.

### ജീവിച്ചിരിക്കുന്നവരും 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്ന സ്ഥിതിയിലുള്ളവരും

നേരത്തേനടന്ന പ്രസംഗങ്ങാം കേട്ട നിങ്ങാംക്കും എനിക്കും നല്ലൊരു ശിക്ഷണമാണു് ലഭിച്ചതു്. വാസ്തവത്തിൽ നമ്മുടെ അഭ്യ

---

* 1984 ഏപ്രിൽ 2-ാനു- ന്യൂഡൽഹിയിലെ എഫ് ഐ സി സി ഐ പ്രസംഗമണ്ഡപത്തിൽ ജസ്പൂർനഗറിലെ വനവാസികല്യാൺ ആശ്രമത്തിൻെറ രണ്ടാംവാഷിക സമ്മേളനത്തിൽ മുഖ്യാതിഥി എന്ന നിലയ്ക്കു ചെയ്ത വാചാപ്രസംഗത്തിൻെറ ശബ്ദലേഖനം.

സ്ഥവിദ്യരായ ജനങ്ങൾക്ക് ഒരു പുനർവിദ്യാഭ്യാസം ആവശ്യമായിത്തീർന്നിട്ടുണ്ട്. ഇന്ന് എന്നോട്ട് സംസാരിക്കുവാൻ ആവശ്യപ്പെട്ടിട്ടുള്ളത് 'വിസ്മരിക്കപ്പെട്ട ഭാരതം' എന്ന വിഷയത്തെപ്പററിയാണ്. വാസ്തവത്തിൽ അതിനെ, ഒരിക്കലും വിസ്മരിക്കപ്പെടാൻ പാടില്ലാത്ത ഭാരതമെന്നാക്കാൻ ഞാൻ ആഗ്രഹിക്കുകയാണ്. പ്രസിദ്ധമായ വിജയനഗരസാമ്രാജ്യത്തെപ്പററി ഒരു വിദേശീയ ചരിത്രകാരൻ, 'വിസ്മൃത സാമ്രാജ്യം' എന്ന പേരിൽ ഒരു പുസ്തകമെഴുതുകയുണ്ടായി. ഭാരതീയനായൊരു ചരിത്രകാരൻ അധികം താമസിയാതെ ഇതേ വിഷയത്തെപ്പററി വേറൊരു പുസ്തകമെഴുതി; അതിൻെറ പേർ, 'അവിസ്മരണീയമായ സാമ്രാജ്യം' എന്നായിരുന്നു. അതുപോലെയാണ് നമ്മുടെ ജനസംഖ്യയിലെ വലിയൊരു വിഭാഗമായ, 50 ദശലക്ഷം വരുന്ന ഗിരിജനങ്ങൾ; വേറൊരു 50 ദശലക്ഷം പട്ടികജാതികളുമുണ്ട്. ഇവർ ശതാബ്ദങ്ങളായി വിസ്മരിക്കപ്പെട്ടിരിക്കയാണ്. ഭരണഘടനാനിർമ്മാതാക്കൾ, നമ്മുടെ ജനാധിപത്യസംവിധാനത്തിന് ഇവരോടുള്ള നമ്മുടെ കടമകളെക്കുറിച്ച്, തികച്ചും ബോധവാന്മാരായിരുന്നു. നമ്മുടെ കേന്ദ്രസംസ്ഥാനസക്കാറുകളും എല്ലാ പിന്നോക്ക ജനവിഭാഗങ്ങളേയും ഉദ്ധരിക്കേണ്ടതാണെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്നുണ്ട്; പക്ഷെ അവരുടെ ഉത്തമമായ സങ്കല്പങ്ങൾ വേണ്ടും വിധം നടപ്പിലാകുന്നില്ല. എല്ലാ മനുഷ്യവികാസപരിപാടികളുടേയും ഉരകല്ല് അവയുടെ നിർവ്വഹണമാണ്. ഇതിൽ നാം മിക്കവാറും പരാജയപ്പെട്ടിരിക്കയാണ്. ഇതാണ് നമ്മുടെ ഇന്നത്തെ പ്രശ്നം സ്വാതന്ത്ര്യലബ്ധിക്ക് ശേഷമുള്ള കഴിഞ്ഞ മുപ്പത്തി എട്ട് വഷങ്ങളിൽ, നമുക്ക് രാജ്യമൊട്ടുക്ക് സാക്ഷരത്വം പ്രചരിപ്പിക്കുവാനോ, അസ്പൃശ്യതയും ജാതിയും ഒഴിവാക്കാനോ, നമ്മുടെ ഗിരിജനങ്ങളെ ഉദ്ധരിക്കുവാനോ കഴിഞ്ഞിട്ടില്ല. നമ്മുടെ ഉയന്നവരും ഇടത്തരക്കാരുമായ വിഭാഗങ്ങളുടെ അധഃപതനത്തെയാണ് ഇത് തെളിയിക്കുന്നത്, ഇതിനെപ്പററി സ്വാമി വിവേകാനന്ദൻ പറഞ്ഞതിനെ ഞാൻ പിന്നീട് സ്പർശിച്ചുകൊള്ളാം.

ഇവയെല്ലാം നടപ്പിലാക്കിക്കഴിഞ്ഞിട്ടില്ലാത്ത വാഗ്ദാനങ്ങളായി നില്ക്കുന്നു. ഈ ഉത്തരവാദിത്വം കൂടുതൽ ഊജ്ജസ്വലമായി നാം നമ്മുടെ ചുമലുകളിൽ എടുക്കേണ്ടിയിരിക്കുന്നു. അതുകൊണ്ട് വനവാസികല്യാൺ ആശ്രമവുമായി ബന്ധപ്പെട്ട ഒരു സംഘം അപ്പ്ണമനസ്ഥിതിക്കാരായ ആളുകൾ, ഗിരിജനങ്ങളുടെ ഉന്നമനത്തിനായി ഊജ്ജസ്വലതയോടു കൂടി പ്രവത്തിക്കുന്നതായി കാണുമ്പോൾ – ഈ പ്രവത്തനത്തെ എല്ലാ രാഷ്ട്രീയത്തിനുമതീതമായി വെക്കുകയും ചെയ്തുകൊണ്ട് – ഇത് നമുക്കെല്ലാം ആവേശകരമായൊരനുഭവം തന്നെയാണ്. ഇത്തരം പ്രവത്തനങ്ങളെ ജീവിപ്പിച്ചിരിക്കുന്ന ഭാരത

മെന്നു് ഞാൻ വിളിക്കുവാനിഷ്ടപ്പെടുന്ന ഭാരതത്തിൻെറ ഒരു ഭാവത്തെ പ്രകടിപ്പിക്കുന്നു. സ്വാമി വിവേകാനന്ദനാണു് ജീവിക്കുന്ന ഭാരതവും മരിച്ച ഭാരതവും തമ്മിലുള്ള വ്യത്യാസത്തെപ്പററി പറഞ്ഞതു്. 1894ൽ അമേരിക്കയിൽ നിന്നെഴുതിയ ഒരു കത്തിൽ അദ്ദേഹമെഴുതി. 'മററുള്ളവക്കു് വേണ്ടി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നുള്ളു; ബാക്കിയുള്ളവർ മരിച്ചിരിക്കയാണു്.' ഇങ്ങനെ മൃതപ്രായരായ ധാരാളം ജനങ്ങരം ഇന്നു് നമ്മുടെ നാട്ടിലുണ്ടു് — ഈ തലസ്ഥാന നഗരിയിൽ പോലും. പക്ഷെ ഈ കല്യാൺ ആശ്രമവുമായി ബന്ധപ്പെട്ടവർ ജീവിക്കുന്ന ഒരു സംഘമാണു്. അതാണെന്നെ ആകഷിക്കുന്നതു്. ഞാൻ ഭാരതത്തിലെവിടെപ്പോകുമ്പോഴും, മററുള്ളവക്കു വേണ്ടി ജീവിക്കുന്ന, ഇത്തരം ജീവിതചൈതന്യമുള്ള ആളുകളെ കാണുവാൻ ശ്രമിക്കുന്നു.

## 3 ഗിരിജനങ്ങളുമായുള്ള എൻെറ ബന്ധം

വനവാസിവിഭാഗത്തിലെ ജനങ്ങളുമായുള്ള എൻെറ ബന്ധം തുടങ്ങിയതു് 1942-ൽ കറാച്ചിയിലെ രാമകൃഷ്ണമിഷൻ കേന്ദ്രത്തിൻെറ ഭരണമേറെറടുക്കുവാൻ ഞാൻ അങ്ങോട്ടു പോയപ്പോഴാണു്. കുറെ വഷങ്ങളോളം കറാച്ചിയിൽ കുടിയേറിപ്പാത്തിരുന്ന ഭിൽ വഗ്ഗക്കാക്കുവേണ്ടി ആ കേന്ദ്രം ഭംഗിയേറിയ ക്രിഷ്ണൻ കടക്കരയിൽ ഒരു വിദ്യാലയം നടത്തിയിരുന്നു. അവിടെ വെച്ചു് ഈ പ്രശ്നത്തെ അടുത്തു് നിന്നു് മനസ്സിലാക്കുവാൻ എനിക്കു് സന്ദഭം ലഭിച്ചു. പിന്നീടു് ഭാരതത്തിൻെറ വിഭജനമുണ്ടായി, പാകിസ്ഥാൻ സ്ഥാപിക്കപ്പെട്ടു. ആ വിദ്യാലയം നിറുത്തേണ്ടതായും വന്നു. ആ ഭിൽവഗ്ഗക്കാർ ഭാരതത്തിലേക്കു് വന്നു. പിന്നീടു്, 1949 മുതൽ, അരുണാചൽപ്രദേശ്, നാഗാലാണ്ടു്, മണിപ്പൂർ, തൃപ്പം, മേഘാലയ എന്നീ സംസ്ഥാനഗവമ്മണ്ടുകളുടേയും ഇന്ത്യാഗവമ്മെൻറിൻേറയും ആഭിമുഖ്യത്തിൽ കുറെ അധികം പ്രസംഗപയ്യടനങ്ങരം ഞാൻ നടത്തുകയുണ്ടായി. 1972 ആഗസ്റ്റിൽ, കന്യാകുമാരിയിലെ വിവേകാനന്ദകേന്ദ്രത്തിൻെറ പ്രസിഡണ്ടായ പരേതനായ ശ്രീ ഏകനാഥറാനഡേ, തൻെറ 'ഹിൽ ഇൻഡ്യാ' എന്ന ദ്വൈവാഷിക പത്രികയുടെ ഒരു പ്രതി ഭാരതത്തിലെ ഗിരിജനങ്ങളുടെ പ്രശ്നങ്ങളെ പുറത്തുകൊണ്ടു വരുവാനായി സമപ്പിക്കുകയും, മദിരാശിയിൽ വെച്ചു് അതിൻെറ പ്രകാശനം നടത്തുവാൻ എന്നെ ക്ഷണിക്കയും ചെയ്തു. 'വിവേകാനന്ദനും സാധാരണ മനുഷ്യൻെറ സേവനവും' എന്ന പേരിൽ അന്നു ഞാൻ ചെയ്ത പ്രസംഗം പിന്നീടു് കേന്ദ്രം ഒരു ലഘുലേഖയായി പ്രസിദ്ധീകരിച്ചു; അതിൻെറ പേർ, 'നീഡ് ഓഫ് ദി അവർ – എ നോൺ – സന്ന്യാസി ആർഡർ ഓഫ് ഡെഡിക്കേറെറഡ് വക്കേഴ്സ്'' എന്നായിരുന്നു.

ഇതിനെ തുടൎന്നു്, 1983ൽ, ഒറീസ്സാസൎക്കാറും, ഒറീസ്സയിലെ അഖില ഭാരതീയ വിവേകാനന്ദ യുവമഹാമണ്ഡലും കോറാപുട്ടു് ജില്ലയിലെ ഗിരിവൎഗ്ഗ പ്രദേശങ്ങളിൽ പൎയ്യടനം നടത്തുവാൻ എന്നെ ക്ഷണിച്ചു. അവിടെ പല ഗിരിജനങ്ങളുമായി ഞാൻ പരിചയപ്പെട്ടു; മൂന്നു ദിവസങ്ങളിലായി പലയോഗങ്ങളും നടത്തപ്പെട്ടു.

പിന്നീടു് ഈ വൎഷം, ഒരു മാസം മുമ്പുമാത്രം, അതേ സംസ്ഥാനത്തു് വെച്ചു്, എനിക്കു് വീണ്ടും അദ്ഭുതകരമായൊരനുഭവമുണ്ടായി. സംസ്ഥാന ഗവൎമ്മെണ്ടിൻേറയും യുവമഹാമണ്ഡലിൻേറയും അതിഥി എന്ന നിലയ്ക്കു്, ധാരാളം ഗിരിജനങ്ങൾ പാൎക്കുന്ന സംബൽ പൂർ ജില്ലയിലേയ്ക്കു് ഞാൻ ആനയിക്കപ്പെട്ടു. ഇതു് കണ്ണു തുറപ്പിക്കുന്നതും, ആവേശകരവുമായൊരനുഭവമായിരുന്നു. സംസ്ഥാനപുനസ്സംഘടനയ്ക്കു് മുമ്പു് അവർ മദ്ധ്യപ്രദേശിലാണു് താമസിച്ചിരുന്നതു് എന്നതിനാൽ, അവിടത്തെ ഗിരിജനങ്ങൾക്കു് ഹിന്ദി അറിയാമായിരുന്നു. ഇപ്പോൾ അവൎക്കു് ഒറിയയും അറിയും. ഞാൻ അവരോടു് ഹിന്ദിയിൽ സംസാരിച്ചതു് ഒറിയയിലേയ്ക്കു് പരിഭാഷപ്പെടുത്തപ്പെട്ടു. ഈ ജില്ലയിൽ ബേൽപഹാർ എന്നൊരു പട്ടണമുണ്ടു്. അതിനു സമീപം ബൻജാറി എന്ന ഗ്രാമവും. ഗിരിജനപ്രേമിയും സേവകനുമായ ശ്രീ എ. എസ്. മൂൎത്തി എനിക്കു് പരിചയപ്പെടുത്തിത്തന്നിരുന്ന രമാകാന്തു് സിങ്ങു് എന്ന 30 വയസ്സുപോലും പ്രായമായിട്ടില്ലാത്ത ഒരു ചെറുപ്പക്കാരനെ ഞാൻ അവിടെ കണ്ടു. ഇയാൾക്കു് നേരത്തെ നല്ലൊരുദ്യോഗമുണ്ടായിരുന്നു. ഒരു ദിവസം അയാൾക്കു് തോന്നി. 'ഞാൻ ഇവിടെ ഇങ്ങനെയൊരു ജീവിതം നയിക്കേണ്ടതുണ്ടോ. എനിക്കു് ജനസേവനം നടത്തണം.' ഈ ആവേശപൂൎണ്ണമായ സംഭവത്തെപ്പററി ആലോചിച്ചുനോക്കൂ. അഭ്യസ്ഥവിദ്യനായൊരു യുവാവു്, തനിക്കുണ്ടായിരുന്ന നല്ല ഉദ്യോഗത്തെ വേണ്ടെന്നു് വെച്ചു്, നിശ്ശബ്ദമായി, തൻെറ സ്വന്തം ഗ്രാമമായ ബൻജാറിലേയ്ക്കു് പോയി, അവിടെയുള്ള തൻെറ സമുദായക്കാരായ ഗിരിജനങ്ങളെ സേവിച്ചു തുടങ്ങുന്നു. അയാൾക്കു് വേറെ ഒന്നു രണ്ടു പേരിൽനിന്നും പ്രചോദനം ലഭിക്കയുണ്ടായി. പക്ഷെ രാമകൃഷ്ണനേയും വിവേകാനന്ദനെയും കുറിച്ചുള്ള പഠനത്തിൽ നിന്നാണു് ഏററവുമധികം ആവേശം ലഭിച്ചതു്. ആ പരിവൎത്തനത്തെപ്പററി പറയുമ്പോൾ, ആത്മീയമായൊരാനന്ദം അയാളിൽ നിറയുന്നു. തൻെറ കുടുംബത്തിലും സമുദായത്തിലും ഇങ്ങനെ സ്വജനങ്ങളെ സേവിക്കുവാൻ സന്നദ്ധനായിറങ്ങിയ ആദ്യത്തെ ആളായിരുന്നു രമാകാന്തു് സിങ്ങു്. അയാളുടെ മാതാവും പിന്നീടു് സഹധൎമ്മിണിയും അയാളെ പിൻതുടൎന്നു. അവരെ കാണുവാനും, പരിചയപ്പെടുവാനും, അവരുടെ പ്രവൎത്തനങ്ങളെ കാണുവാനും സാധിച്ചതിൽ എനിക്കു് അതീവചാരിതാൎത്ഥ്യം അനുഭവപ്പെട്ടു.

അവിടെ ആയിരത്തോളം ഗിരിജനങ്ങഠം ഒത്തു കൂടിയിരുന്നു. ഞാൻ അവരോടു് സംസാരിച്ചു. രമാകാന്തും അവരോടു് സംസാരിച്ചു; ചില ഗാനങ്ങളും ആലപിച്ചു. നല്ല ശാരീരമാണു് അയാളുടേതു്, അത്യന്തം മൃദുലസ്വഭാവിയും, സരളശീലനും, വിനയസമ്പന്നനും, ബുദ്ധിശാലിയും, ഭജനാലാപനത്തിൽ നിപുണനും, സ്വാമിജിയുടെ ത്യാഗവും സേവനവുമെന്ന മഹത്തായ സന്ദേശത്തിൻെറ ആവേശം ഉഠംക്കൊണ്ട ആളുമാണു് രമാകാന്തു്. കഴിഞ്ഞ ശതാബ്ദത്തിൻെറ അവസാനമാണു് സ്വാമിജി ആ സന്ദേശം നമുക്കു് നല്കിയതു്.

'ഭാരതത്തിൻെറ ദേശീയാദർശങ്ങഠം ത്യാഗവും സേവനവുമാണു്. ആ മാർഗ്ഗങ്ങളിൽ രാജ്യത്തെ ശക്തമാക്കുക, ബാക്കി കാര്യങ്ങളെല്ലാം ശരിയായിക്കൊള്ളും.'

ത്യാഗത്തിൻേറയും സേവനത്തിൻെറയുമായ ആ സന്ദേശത്തോടു പ്രതിസംവദിക്കുന്ന ഒരാളാണു് രമാകാന്ത്, അയാഠംക്കു് ത്യജിക്കുവാൻ പലതുമുണ്ടായിരുന്നു: യൌവനം, ബുദ്ധി, വിദ്യാഭ്യാസം, നല്ല ജോലി, ഊർജ്ജസ്വലത. അവയെല്ലാം അയാഠം ത്യജിച്ചു; സ്വന്തം ജനങ്ങഠംക്കു് സന്തോഷം കൈവരുത്തുന്നതിനായിട്ടു്, 14 ഏക്രയോളം വരുന്ന അയാളുടെ രാമകൃഷ്ണസമിതിയുടെ പരിസരത്തിൽ ഒരു ശ്രീരാമകൃഷ്ണക്ഷേത്രത്തിനു് അയാഠം എന്നെക്കൊണ്ടു് തറക്കല്ലു് ഇടുവിച്ചു. അവിടെ സ്കൂളുകളും, ഹോസ്റ്റലുകളും മററു് സേവനസ്ഥാപനങ്ങളും നിർമ്മിക്കുവാൻ അയാഠംക്കു് പരിപാടിയുണ്ടു്.

വേറൊരുദിവസം, 3000ത്തോളം ഗിരിജനങ്ങഠം—ഇവരിൽ അയൽവക്കത്തെ ഗ്രാമങ്ങളിൽനിന്നുള്ള പലരുമുണ്ടായിരുന്നു—ഫട്ടാസറാൻഡമൽ എന്ന അടുത്തൊരു ഗ്രാമത്തിൽ സമ്മേളിച്ചു. വളരെ നല്ല ആളുകളായിട്ടാണു് ഞാൻ അവരെ കണ്ടതു്; എല്ലാവരും മൃദുലശീലരും സംസ്കാരചിത്തരും. ഡൽഹി നിവാസികഠം മാത്രമല്ല, ഭാരതത്തിലെ എല്ലാവരും ഇതറിയുന്നതു് നല്ലതാണു് — നമ്മുടെ പട്ടണങ്ങളിലും നഗരങ്ങളിലും താമസിക്കുന്നവരേക്കാഠം നമ്മുടെ ഗിരിജനങ്ങഠം എത്രയോ നല്ലവരാണു് എന്നു്. ഇവർ മനുഷ്യത്വമുള്ളവരും നൈസർഗ്ഗികമായിത്തന്നെ മൃദുലസ്വഭാവികളുമാണു്. പോയേടത്തെല്ലാംതന്നെ യോഗസ്ഥലങ്ങളിൽ അവർ പെരുമാറുന്ന രീതി കാണേണ്ടതുതന്നെയായിരുന്നു; തികഞ്ഞ അച്ചടക്കവും മര്യാദയും പാലിച്ചുകൊണ്ടു്, എല്ലാ പ്രസംഗങ്ങളും സശ്രദ്ധം അവർ കേട്ടുകൊണ്ടിരുന്നു. അവർക്കു് പുതിയ ആശയങ്ങഠം കേഠംക്കണമെന്നുണ്ടു്. ഇവയിൽ ആവേശം കൊണ്ടു് അവർ അദ്ഭുതങ്ങഠം സൃഷ്ടിക്കും. അങ്ങനെ നോക്കിയാൽ, ഭാരതത്തിലെല്ലായിടത്തും നല്ല കാര്യങ്ങഠം ചെയ്യുവാൻ ധാരാളം സൌകര്യങ്ങളുണ്ടു്. ഈ കല്യാണആശ്രമം ഇത്തരം കനപ്പെട്ട പ്രവൃത്തി

കളാണു് ചെയ്യുന്നതു്. ഇതു് ഒരു സ്ഥലത്തുമാത്രമല്ല, പലേടത്തും. അവരുടെ ലഘുലേഖയിൽ പറയുന്നതു് ഇപ്പോൾ അവക്കു് 2000ത്തിലധികം കേന്ദ്രങ്ങളുണ്ടെന്നാണു്. ഇതിനു് വഷത്തിൽ ഒരു കോടി ഉറുപ്പിക ആവശ്യമുണ്ടു്. എന്നാൽ അവർ അപ്പ്ണമനസ്ഥിതിക്കാരായ പ്രവത്തകന്മാരാകയാൽ, പണത്തിനു് രണ്ടാം സ്ഥാനമേയുള്ളു. ജനങ്ങൾ അവക്കു് വേണ്ട പണം കൊടുക്കുന്നു. സ്വാമി വിവേകാനന്ദൻെറ പ്രവത്തിപദ്ധതിയിൽ, അപ്പിതമനസ്സുരും സമത്ഥരുമായ പ്രവത്തകക്കാണു് പ്രഥമസ്ഥാനം; പണം അതിനു പിന്നിൽ വരുന്നു. മനുഷ്യനാണു് പണമുണ്ടാക്കുന്നതു്. പണം മനുഷ്യനെ ഉണ്ടാക്കുകയില്ല. ഈ പദ്ധതിയിൽ, മനുഷ്യനാണു് സ്ഥാനം, – അപ്പ്ണമനോഭാവത്തോടുകൂടിയവരും ഭാരതത്തിലെ അവശരും അവഗണിതരുമായ ജനങ്ങളോടു് താദാത്മ്യം അനുഭവപ്പെടുന്നവരുമായ സ്ത്രീപുരുഷന്മാർ.

ശ്രീരാമൻെറ കാലം മുതൽ നാം ഗിരിജനങ്ങളെപ്പററി കേട്ടവരുന്നുണ്ടു്. രാമൻ തന്നെ അവരുടെ വലിയ മിത്രമായിരുന്നു. അവർ അദ്ദേഹത്തെ ബഹുമാനിച്ചു. അന്നുമുതൽ, നമ്മുടെ പലേ നഗരങ്ങളിലും പട്ടണങ്ങളിലും വനങ്ങളിലും നമ്മുടെ ഋഷിമാരിൽ പലരും ഇവരുമായി ബന്ധം പുലത്തിക്കൊണ്ടിരുന്നിട്ടുമുണ്ടു്; അവരിൽക്കൂടെ നമ്മുടെ വനവാസികൾ ഭാരതത്തിൻെറ മഹത്തായ സംസ്കാരത്തെ ഉൾക്കൊള്ളുകയും ചെയ്തു. പ്രത്യേകിച്ചും അതിൻെറ ഭക്തിപ്രസ്ഥാനത്തെ. അവരിൽ പലരും ദീഘ്കാലമായി ശ്രീരാമൻേറയും ഹനുമാൻേറയും ഉറച്ച ഭക്തന്മാരായിരുന്നു. അവരുമായി ആത്മീയമായ ബന്ധം പുലത്തുക എന്ന മഹത്തായ പാരമ്പര്യം കഴിഞ്ഞ സംഘഷം നിറഞ്ഞ ശതാബ്ദങ്ങളിൽ, വിസ്മരിക്കപ്പെട്ടു. ഈ ഘട്ടത്തിൽ നമുക്കു് അവരുമായുണ്ടായിരുന്ന സമ്പക്കം അനഭിലഷണീയിരുന്നു – അവരെ ചൂഷണം ചെയ്യുകയും ചതിക്കുകയും ചെയ്യുക. അവരെ നശിപ്പിക്കുന്ന രീതിയിലാണു് നാം അവരോടു് പെരുമാറിയതു്. പക്ഷെ ഇന്നു്, സ്വാതന്ത്ര്യലബ്ധിയെത്തുടന്നു്, വനവാസികല്യാണാശ്രമമെന്നപോലെയുള്ള മഹത്തായ പ്രസ്ഥാനങ്ങൾ ഉണ്ടായിട്ടുണ്ടു്; പക്ഷെ ഇതുകൊണ്ടായില്ല. നല്ലവരായ ഈ ജനങ്ങൾ, ഇത്ര പ്രാകൃതവും ദൈന്യവുമായ ജീവിതം നയിക്കുന്നു എന്ന യാഥാത്ഥ്യം ഭാരതീയർ മുഴുവൻ ധരിക്കണം. നമ്മുടെ രാജ്യത്തിലെ 30 കോടി ജനങ്ങൾക്കു് വേണ്ടത്ര നല്ല ഭക്ഷണം കിട്ടുന്നുണ്ടു്; അവക്കു് വിദ്യാഭ്യാസസൗകര്യങ്ങളുണ്ടു്; അവർ നല്ല വീടുകളിൽ താമസിക്കുന്നു; പക്ഷെ ബാക്കിയുള്ള 40 കോടി വളരെ പിന്നോക്കാവസ്ഥയിലാണു്. നമ്മുടെ മനസ്സാക്ഷി ഈ കായ്യത്തിൽ ഉണന്നു പ്രവത്തിച്ചാൽ മാത്രമേ, രാഷ്ട്രം ആന്തരികശക്തിയാജ്ജിക്കുകയും, യഥാത്ഥമായൊരു ജനാധിപത്യമാവുകയും ചെയ്യുകയുള്ളു.

## 4 ഉദ്യോഗസ്ഥവൃന്ദവും ഉപരിതലവർഗ്ഗങ്ങളും

അഭ്യസ്ഥവിദ്യരെന്നഭിമാനിക്കുന്നവരും മേലേക്കിടയിലുള്ളവരുമായ ആളുകളുടെ ഉത്തരവാദിത്വമാണിതു്. യഥാർത്ഥത്തിൽ, ഇവക്കു് സാമൂഹികമോ രാഷ്ട്രീയമോ ആയ തൻേറടം ഇല്ല; ഇവരുടെ ക്ഷീണിതമായ അവസ്ഥയ്ക്കു് ഇതു് തെളിവാണു്; അവരുടെ കൊള്ളരുതായ്മകൾകൊണ്ടു് അവർ സ്വരാജ്യത്തെ നശിപ്പിച്ചു. മഹത്തായൊരു രാഷ്ട്രം ഇവിടെ കെട്ടിപ്പൊക്കാമായിരുന്നു. സാധാരണജനങ്ങളെ ഉദ്ധരിച്ചുകൊണ്ടുവന്നിരുന്നുവെങ്കിൽ, ഇവിടെ വിദേശാക്രമണമൊന്നുമുണ്ടാവില്ലായിരുന്നു. അവർ അതു ചെയ്തില്ല. അവർ സ്വന്തം ആളുകളെ ചൂഷണം ചെയ്തപോലെത്തന്നെ, വിദേശീയർ ശതാബ്ദങ്ങളായി, അവരെയും ചൂഷണം ചെയ്തു. ഈ സത്യത്തെ വിവേകാനന്ദൻ തൻെറ പ്രസംഗങ്ങളിൽ ആവർത്തിച്ചു് പറഞ്ഞിട്ടുണ്ടു്. പക്ഷേ ഇന്നു്, സ്വാതന്ത്ര്യലബ്ധിക്കു്ശേഷം, നമ്മുടെ സമ്പന്നവർഗ്ഗങ്ങളിൽ വളർന്നിട്ടുള്ള സ്വാർത്ഥപരത, അവരിൽ കാണുന്ന മരവിച്ച ജീവിതം, ഞെട്ടിപ്പിക്കുന്നതാണു്. ഇന്നു് നാം നേരിടുന്ന വിഷമപ്രശ്നങ്ങൾ അതിൻെറ ഫലമാണു്. എല്ലാം തന്നെ കുഴപ്പത്തിലാണു്. സ്വാതന്ത്ര്യം ലഭിച്ചു് 37 വർഷങ്ങൾകൊണ്ടു് നാം ഭാരതത്തെ ഒരു നരകമാക്കിയിരിക്കയാണു്. സ്വാതന്ത്ര്യസമരകാലത്തു് നമ്മുടെ ജനങ്ങൾ വലിയ ചുമതലകളും ത്യാഗങ്ങളും സ്വീകരിച്ചു; സ്ത്രീകളും, പുരുഷന്മാരും, കുട്ടികളും സന്ദർഭത്തിനൊത്തുയർന്നു. അത്യുത്തമന്മാരായ നേതാക്കന്മാർ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ആഹ്വാനം നല്കി, അതു് ജനങ്ങളെ ആവേശം കൊള്ളിച്ചു.

അസ്പൃശ്യന്മാരുടെയും വനവാസികളുടെയും പ്രശ്നങ്ങളെ കൈകാര്യം ചെയ്യുവാൻ ഈ സമയത്തു തന്നെ ചുരുക്കം ചില ആളുകൾ സമാന്തരമായ പ്രവൃത്തികൾ ആരംഭിച്ചു. ഗാന്ധിജിയുടെ സമകാലീനനും സ്നേഹിതനും സഹപ്രവർത്തകനുമായ തക്കർ ബാപ ഗിരിജനങ്ങൾക്കു്വേണ്ടിയുള്ള തൻെറ മഹത്തായ സേവനം ആരംഭിച്ചു. അതിനെ അനൗദ്യോഗികമായി ശ്രീ ദേശപാണ്ഡേയും മററു പ്രവർത്തകന്മാരും, ഔദ്യോഗികമായി ഇന്ത്യാഗവൺമെണ്ടും തുടർന്നു വന്നിട്ടുണ്ടു്; ഈ ജോലി നടത്തുവാനായി ഒരു പ്രത്യേക കമ്മീഷണറെ ഗവമ്മെണ്ടു് നിയമിച്ചിട്ടുണ്ടു്. ഇവരിൽ ചിലർ നല്ല പ്രവർത്തകന്മാരാണു്; ഞാൻ കഴിഞ്ഞ ആഴ്ച ഹൈദരാബാദിൽക്കണ്ട ശ്രീകണ്ഠൻ ഇത്തരമൊരാളാണു്. 86 വയസ്സു് പ്രായമായ അദ്ദേഹം, ഗുജറാത്തിലെ പഞ്ചമഹാൾ ജില്ലയിൽ ഇപ്പോഴും ഗിരിജനങ്ങൾക്കു് സേവനം നടത്തിക്കൊണ്ടിരിക്കയാണു്; അദ്ദേഹവും ഭാര്യയും 150 പെൺകുട്ടികൾക്കുള്ള ഒരു ഹോസ്റ്റലിൽ താമസിക്കുന്നു. ഇങ്ങനെയുള്ള ആളുകൾ ഗവ

മ്മെൻറിലുമുണ്ട് പുറത്തുമുണ്ട്; പക്ഷെ ഗവമ്മെൻറിൻെറ കാര്യത്തിൽ, ഉദ്യോഗസ്ഥന്മാക്ക് ജനങ്ങളുടെ സമീപമെത്താൻ ബുദ്ധിമുട്ടാണ്; അവർ നടത്തുന്ന നല്ല കാര്യങ്ങൾ ജനങ്ങളിലെത്തുന്നില്ല — എന്തു കൊണ്ടെന്നാൽ, മിക്ക ഉദ്യോഗസ്ഥന്മാരിലും മനുഷ്യോന്മുഖമായ ഉദ്വേഗമോ, സേവനത്തിനുള്ള അപ്പ്ണബുദ്ധിയോ ഇല്ല. സാധാരണ ഗതിയിലുള്ള ഉദ്യോഗസ്ഥന്മാക്ക് ഇത്തരം സേവനങ്ങൾ ചെയ്വാൻ സാദ്ധ്യമല്ല. നമുക്ക് മനുഷ്യോന്മുഖമായൊരു ഭരണസംവിധാനം വേണ്ടിയിരിക്കുന്നു. ഇന്ത്യാ ഗവമ്മെൻറ് ഏപ്പ്പാട് ചെയ്തതും, നാഗാലാണ്ട്, മണിപ്പൂർ മേഘാലയ എന്നീ സ്ഥലങ്ങൾ ഉൾക്കൊള്ളുന്നതുമായ ഒരു പ്രസംഗപര്യടനത്തിനിടയിൽ, മുഖ്യമന്ത്രിയുടെ അദ്ധ്യക്ഷതയിൽ കോഹിമയിൽ നടന്നൊരു പ്രസംഗത്തിനുശേഷം ഞങ്ങൾ പല ഒളിനാഗന്മാരുമായി സംസാരിക്കുകയായിരുന്നു; സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇന്ത്യാഗവമ്മണ്ട് ആ ഭാഗങ്ങളിലേയ്ക്കയച്ച ഉദ്യോഗസ്ഥന്മാരുടെ യോഗ്യതകളെപ്പററി അവർ ഞങ്ങളോട് പറഞ്ഞു; അവക്ക് ആജ്ജവത്വമാവട്ടെ, ഉയന്ന ദേശസ്നേഹമാവട്ടെ ഉണ്ടായിരുന്നില്ല; പകരത്തിനു്, ധാരാളം അഹന്തയാണുണ്ടായിരുന്നതു്. അവക്ക് ജനങ്ങളോട് സ്നേഹമുണ്ടായിരുന്നില്ല. അവർ ആഫീസർമാരാണ്, യജമാനന്മാർ – ഇതായിരുന്നു അവരുടെ ഭാവം. അപ്പോൾ എന്താണുണ്ടായതു് ? നാഗന്മാർ പറഞ്ഞു: ബ്രിട്ടീഷുകാരൻ ഇന്ത്യ വിട്ടാൽ രാമരാജ്യം വരുമെന്ന് ഞങ്ങളോട് വാഗ്ദത്തം ചെയ്തിരുന്നു; സ്വാതന്ത്ര്യം ലബ്ധമായപ്പോൾ ഞങ്ങൾ വരാൻപോകുന്ന രാമരാജ്യത്തെപ്പററി ആലോചിച്ച് സന്തോഷിച്ചു. പക്ഷെ ഞങ്ങൾ കണ്ടതും ഞങ്ങൾക്ക് കിട്ടിയതും 'റം' (ഒരുതരം മദ്യം) രാജ്യമായിരുന്നു ! ഈ റം രാജ്യം വളരെ മോശമായൊരഭിപ്രായം സൃഷ്ടിച്ചു; അതിലെല്ലാം വ്യഭിചാരവും മദ്യവുമായിരുന്നു. 1966ൽ ഞാൻ അവിടെ പോകുമ്പോൾ, സ്ഥിതിഗതികൾ മെച്ചപ്പെട്ടിരുന്നു. ഉത്തമരായ ആഫീസർമാർ അവിടെ എത്തിയിരുന്നു. സ്വാഭാവികമായും ജനങ്ങളുടെ പ്രതികരണവും തത്തുല്യമായിരുന്നു.

## 5 യുക്തമായ വീക്ഷണം

ഉദ്യോഗസ്ഥന്മാരുടെ ഭാഗത്ത് ബുദ്ധിമുട്ടുകളുണ്ട് – ജനങ്ങൾക്ക് സ്വാതന്ത്ര്യത്തിൻെറ അനുഗ്രഹങ്ങൾ എത്തിച്ചുകൊടുക്കുവാനുള്ള കഴിവില്ലായ്മ. 'നിങ്ങൾ എനിക്കും ഞാൻ നിങ്ങൾക്കുമാണ്'' – ഈ മനോഭാവമില്ലെങ്കിൽ ഇത്തരം ജോലിചെയ്യുക സാദ്ധ്യമല്ല. നാം നടത്തുന്നതു് പോലീസ് ഭരണമല്ല, ക്ഷേമതല്പരഭരണമാണ് – ഇതിൽ മനുഷ്യവികാസമാണ് കേന്ദ്രപ്രമേയം. ഈ ജനലക്ഷങ്ങളെ എങ്ങനെ വളത്തിയെടുക്കാം ? അതിനു് ഈ പ്രക്രിയയ്ക്ക് ഉപയോഗി

ക്കുന്ന മനുഷ്യോപകരണത്തെത്തന്നെ ആദ്യമായി മനുഷ്യത്വമുള്ളതാക്കണം. ഇതു് വളരെക്കാലമായി അവഗണിക്കപ്പെട്ട ഒരു പ്രവൃത്തിയാണ്. ഇന്നും ഇതു് കിട്ടാനില്ല. ആവേശപൂർണ്ണമായ സേവനം നടത്തുന്ന അനൌദ്യോഗിക സംഘടനകൾക്കേ ഇതുചെയ്യാനാവൂ. രമാകാന്ത് സിംഗ് സംബൽപൂർ പ്രദേശത്തു് പ്രവർത്തിക്കുന്നതു് ഈ രീതിയിലാണ്. ചെറിയതും വലിയതുമായ മററു പല സംഘങ്ങളും ഇത്തരം സേവനം നിശ്ശബ്ദമായും കാര്യക്ഷമമായും നടത്തിവരുന്നുണ്ട്. ഇങ്ങനെയുള്ള ആയിരക്കണക്കായ ആളുകളുടെ സേവനം രാജ്യത്തിനാവശ്യമാണ്. അമേരിക്കയിൽ നിന്നെഴുതിയ ഒരു കത്തിൽ വിവേകാനന്ദൻ പറകയുണ്ടായി.

'പവിത്രതയുടെ ആവേശത്താൽ തീപിടിച്ചവരും, അചഞ്ചലമായ ഈശ്വരവിശ്വാസത്താൽ ശക്തരായവരും ദരിദ്രരും പതിതരും മർദ്ദിതരുമായ ആളുകളോടുള്ള സഹതാപത്താൽ സിംഹതുല്യമായ ധൈര്യം കൈവന്നവരുമായ ഒരായിരം സ്ത്രീപുരുഷന്മാർ രാജ്യമാസകലം പ്രയാണം ചെയ്തുകൊണ്ടു് വിമോചനത്തിൻേറയും സാമൂഹ്യോല്ക്കർഷത്തിൻെറയും സമത്വത്തിൻേറയും സന്ദേശം പ്രചരിപ്പിക്കണം.'

ഇത്തരമൊരു പുതിയതരസന്നദ്ധഭടന്മാർ നമുക്കാവശ്യമാണ്. വിവേകാനന്ദൻ അവരെ മതസൈന്യത്തിൻെറ മുന്നോടികളായി പ്രവർത്തിക്കുന്ന എഞ്ചിനീയറിങ്ങ് വിഭാഗത്തോടു് ഉപമിക്കയുണ്ടായി. രാജ്യത്തിനു് നന്മചെയ്യുവാനുള്ളൊരു സംഘം ഭടന്മാർ – (കല്പനകൊടുക്കുന്ന യജമാനന്മാരെപ്പോലെയല്ലാതെ) സമൂഹത്തിലെ പിന്നോക്കവിഭാഗങ്ങളെ ഉദ്ധരിക്കുവാൻ സ്നേഹിതരും സേവകന്മാരുമായി അവരെ സമീപിക്കുവാൻ അവക്കു് സാധിക്കും. അധികവും അനൌദ്യോഗിക തലത്തിലാണു് ഈ മനോഭാവംകണ്ടുവരുന്നതു്. പക്ഷെ ഇതു് ഉദ്യോഗസ്ഥന്മാരേയും ആവേശം കൊള്ളിക്കണം. ചെയ്യുന്ന പ്രവൃത്തിയോടു് ആത്മീയമായൊരു ഭാവം കൈക്കോള്ളേണ്ടതിനെപ്പററി ശ്രീ ദേശ്പാണ്ഡെ പറഞ്ഞു. എല്ലാ മനുഷ്യകർമ്മങ്ങളിലും ഇത്തരമൊരു ഭാവം ആവശ്യമാണ്. ഗർവ്വിയും അഹങ്കാരിയുമായൊരാൾ ആരെയെങ്കിലും സേവിക്കുവാൻ പോയാൽ, അയാൾ പ്രശ്നങ്ങളുണ്ടാക്കും. സേവിക്കപ്പെടുന്ന ആളിൽനിന്നു് തക്കതായ പ്രതികരണം അയാൾക്കു് കിട്ടുകയില്ല; അയാളെ പൂർണ്ണമായി തിരസ്കരിച്ചുകൊണ്ടായിരിക്കും ഈ സേവനം. ഇതു് മാനുഷികവികാസമല്ല. താനും പരിഗണിക്കപ്പെടേണ്ടതായൊരു മനുഷ്യനാണെന്ന ബോധം വെച്ചു പുലത്തുവാൻ അയാളെ സഹായിക്കേണ്ടതാണ്. നമ്മുടേതു് ഒരു ജനാധിപത്യമാണ്. മനുഷ്യനും മനുഷ്യനും തമ്മിലും സ്ത്രീയും പുരുഷനും തമ്മിലും സമത്വം ആവശ്യമാണ്. ഈ ബോധം ഗവമ്മെൻറ്സംവി

ധാനത്തിൽക്കൂടി എല്ലാ ഗവമ്മെൻറുദ്യോഗസ്ഥന്മാരിലും പ്രചരിതമാവേണ്ടതുണ്ട്; പക്ഷെ അതുണ്ടാവുന്നില്ല. അനൌദ്യോഗിക സംഘടനകളുടെ പ്രവത്തനങ്ങളിൽ, ഈ മാനുഷികബോധം കൂടുതൽ കാണാം. അതുകൊണ്ടാണ് സേവിക്കപ്പെടുന്ന ആളുകളിൽ നിന്ന് അവരുടെ പ്രവത്തനത്തിന് പ്രതികരണം ഉണ്ടാവുന്നതു്. പക്ഷെ പ്രശ്നം ബൃഹത്തായൊന്നാണ്.

പൂണ്ണമായും ഗിരിവഗ്ഗക്കാരുടേതായ അരുണാചൽ പ്രദേശിൻെറ കാര്യത്തിൽ അവിടുത്തെ കുട്ടികളുടെ വിദ്യഭ്യാസത്തിൻെറ ചുമതല ഏറെറടുക്കുവാൻ ഇന്ത്യാഗവമ്മേണ്ടു് ഞങ്ങളുടെ മിഷനെ വീണ്ടും വീണ്ടും നിബ്ബന്ധിച്ചു. നിങ്ങളെ സഹായിക്കാൻ വേണ്ടതെല്ലാം ഞങ്ങൾചെയ്യാം. പക്ഷെ നിങ്ങൾ ഈ പ്രവൃത്തി ഏറെറടുക്കേണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നു എന്നാണ് പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി ഒരിക്കൽ എനിക്കെഴുതിയതു്. ഗവമ്മേൻറിനെക്കൊണ്ടു് ജനങ്ങൾക്കു് സംസ്കാരം നല്കുവാൻ സാദ്ധ്യമല്ല; സാധാരണമായ വദ്യാഭ്യാസം കൊടുക്കുവാനേ അതിന് സാധിക്കൂ. അതുകൊണ്ടു് വിദ്യാഭ്യാസവും സാംസ്കാരികോന്നമനവും കൂടി മിഷൻ ഏറ്റെടുത്തു് ചെയ്യണമെന്ന് ഗവമ്മേണ്ടു് താല്പയ്യപ്പെടുന്നു. നിർഭാഗ്യവശാൽ ഞങ്ങൾക്കു് വേണ്ടത്ര സന്ന്യാസിമാരില്ല. എങ്കിലും ഞങ്ങൾ ആ അപേക്ഷ സ്വീകരിച്ചു്; ഹോസ്റ്റൽ സൌകയ്യങ്ങളോടുകൂടിയ മൂന്നു് ഹൈസ്കൂളുകൾ ഇന്നു് മിഷൻ നടത്തുന്നുണ്ടു്; ഇതിലൊന്നു് പെൺകുട്ടികൾക്കു് വേണ്ടിയുള്ളതാണ്. കോൻസായിലെ രാമകൃഷ്ണ ശാരദാമിഷനിലെ സന്ന്യാസിനിമാരാണ് ഇതു് നടത്തുന്നതു്. ഈററാനഗരിൽ 150കിടക്കകളുള്ള ഒരാസ്പത്രിയും അവർ നടത്തുന്നുണ്ടു്. ചിലവെല്ലാം ഗവമ്മേണ്ടു വഹിക്കുന്നു. ഞങ്ങൾ സ്ഥാപനങ്ങളെ സംഘടിപ്പിച്ചു് നടത്തുകയേ ചെയ്യുന്നുള്ളു.

കഴിഞ്ഞ നാലു ദശാബ്ദങ്ങളിലേറെയായി കേരളത്തിൽ കാലടിയിലും ഒറീസ്സയിൽ പൂരിയിലും ആസ്സാമിൽ സിൽച്ചാറിലും ഗിരിജനങ്ങൾക്കു് വേണ്ടി മിഷൻ ഹോസ്റ്റലുകൾ നടത്തിവരുന്നുണ്ടു്. മേഘാലയത്തിലെ ചിറാപുഞ്ചിയിൽ നല്ലൊരു ഹൈസ്കൂളും ഹോസ്റ്റലുമുണ്ടു്. ഇതിനോടനുബന്ധിച്ചു് ആ സംസ്ഥാനത്തിൻെറ നാനഭാഗങ്ങളിലായി നാല്പതോളം പള്ളിക്കൂടങ്ങൾ ഉണ്ടു്.

അപ്പോഴാണ് കന്യാകുമാരിയിലെ വിവേകാനന്ദ കേന്ദ്രത്തിൽ നിന്നുള്ള പ്രവത്തകർ അരുണാചൽ പ്രദേശിലെത്തിയതു്. ആജീവനാന്ത സേവനത്തിന് ജീവിതത്തെ അപ്പിച്ച ഈ 'ജീവനവ്രതക്കാർ,' അവിടെ ഒരു ഡസനിലധികം പള്ളിക്കൂടങ്ങൾ നടത്തുന്നുണ്ടു്,. ഇവയെപ്പററി അവിടത്തെ ജനങ്ങൾക്കും ഗവമ്മണ്ടിനും, വലിയ മതി

പ്പാണ്. അവർ വാസ്തവത്തിൽ അദ്ഭുതകരമായ സേവനമാണ് ചെയ്യുന്നതു്. ഈ ജീവനവ്രതക്കാർ ഭാരതത്തിലെ എല്ലാഭാഗങ്ങളിൽ നിന്നുമായി തിരഞ്ഞെടുക്കപ്പെടുന്ന കോളേജ് വിദ്യാഭ്യാസം പൂർത്തിയാക്കിയ യുവാക്കന്മാരാണ്. അവർക്ക് കന്യാകുമാരിയിലെ വിവേകാനന്ദ കേന്ദ്രത്തിൽ പരിശീലനം കൊടുക്കുന്നു. പിന്നീട് നമ്മുടെ പിന്നോക്ക വിഭാഗങ്ങളുടെ സേവനത്തിനായി അവർ നിയോഗിക്കപ്പെടുന്നു. ഇന്ന് ദേശീയ ബോധമുള്ള ഇത്തരം ചിലസ്ഥാപനങ്ങൾ ഗിരിജനങ്ങളുടേയും ദുർബ്ബലവിഭാഗങ്ങളുടേയും ഉന്നമനത്തിനായി തീവ്രമായ അർപ്പണ ബോധത്തോടുകൂടി പ്രവർത്തിക്കുന്നുണ്ട്. വിസ്മരിക്കപ്പെട്ട ഭാരതം ഇന്ന് ഓർമ്മയിലേയ്ക്കുയരുകയാണ്. 'ഭാവിയിൽ നിങ്ങൾ ഒരിക്കലും വിസ്മരിക്കപ്പെടുകയില്ല. നിങ്ങൾ ഞങ്ങളുടെ മാംസവും രക്തവുമാണ്. സ്വതന്ത്രഭാരതത്തിനു്, ഒരിക്കലും വിസ്മരിക്കപ്പെടാൻ പാടില്ലാത്തവരാണ് നിങ്ങൾ' – സ്വതന്ത്രഭാരതത്തിന്റെ ഈ സന്ദേശം ഇത്തരം സന്നദ്ധസംഘടനകളിൽക്കൂടെ, നമ്മുടെ കാടുകളിലും കുന്നുകളിലുമുള്ള സാധാരണ ജനങ്ങളിൽ എത്തിക്കൊണ്ടിരിക്കയാണ്. പക്ഷെ, ഞാൻ നേരത്തെ സൂചിപ്പിച്ചതിൻ വണ്ണം, ഇതു് ബൃഹത്തായൊരു പ്രശ്നമാണ്. പ്രവർത്തകരുടെ എണ്ണം വദ്ധിച്ചിരിക്കേണ്ടതുണ്ട്. അതെങ്ങനെ സാദ്ധ്യമാവും ?

## 6 ജനസേവകന്മാരെ ആവശ്യമുണ്ട്.

ഇന്ന്, ഡൽഹിനിവാസികളായ നിങ്ങൾ വനവാസികല്യാണ ആശ്രമത്തിന്റെ ഈ യോഗത്തിൽ എത്തിച്ചേർന്നിട്ടുണ്ട്. ഈ രണ്ട് മണിക്കൂർ നേരം, ഈ ആഘോഷങ്ങളുടെ പശ്ചാത്തലത്തിൽ, നിങ്ങൾ വാനപ്രസ്ഥാശ്രമത്തിന്റെ സുഖം ആസ്വദിക്കയാണ്. ഇന്നത്തെ ആളുകൾ വാനപ്രസ്ഥത്തെ വിസ്മരിച്ചിരിക്കയാണ്. ആവശ്യമായ മാററങ്ങളോടുകൂടി ഈ ആദർശത്തെ പുനരുത്തേജിപ്പിക്കേണ്ടതു് ഇന്ന് എല്ലാവർക്കും തന്നെ, ആവശ്യമാണ്. ആദ്യത്തെ ആശ്രമമായ ബ്രഹ്മചര്യത്തിൽ വിദ്യാർത്ഥി ജീവിതം മുഴമിച്ചശേഷം, വിവാഹം കഴിച്ച് രണ്ടാമത്തെ ആശ്രമമായ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നു. ഇതിൽനിന്നു് വിരമിച്ചശേഷം, വാനപ്രസ്ഥാശ്രമമാണ്, – വനത്തിൽ ആത്മീയ സമർപ്പണത്തിന്റെ ജീവിതം നയിക്കുക. ജോലിയിൽനിന്ന് പിരിഞ്ഞു് ഇരിക്കുന്ന ആളുകൾ ഉത്തരം വാനപ്രസ്ഥികളാവണമെന്നു് ഞാൻ ആഗ്രഹിക്കയാണ്. ഭാവത്തിൽ അവർ സന്യാസികളായിരിക്കും – നാലാമത്തേയും ഒടുവിലത്തേയും ആശ്രമത്തിലെ ആളുകൾ ആശ്രിതന്മാരെ നോക്കിരക്ഷിക്കേണ്ട ചുമതലയില്ലെങ്കിലും, നിങ്ങൾക്ക് കഴിഞ്ഞുപോവാൻ വേണ്ട വരുമാനമുണ്ടെങ്കിലും, വനവാസിയാവുക – ജീവിതത്തിന്റെ സ്വാതന്ത്ര്യവും സ്വാഭാവികതയും അനുഭവിക്കുക. ചുററുമുള്ളവർക്ക്, വിദ്യാഭ്യാസപരമോ,

സാംസ്കാരികമോ ആയ എന്തെങ്കിലും സേവനം നടത്തുക. ഇതു വഴി, വാനപ്രസ്ഥാശ്രമത്തെ കാലത്തിനൊത്തരീതിയിൽ നമുക്ക് പുനരുജ്ജീവിപ്പിച്ചെടുക്കാം. അതാണ് യഥാർത്ഥമതം – ആന്തരികമായി ധ്യാനം, ബാഹ്യമായി മനുഷ്യസേവനം. മാം അനുസ്മര, യുദ്ധ്യ ച എന്നാണ് ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നത്. ജോലിയിൽനിന്നും പിരിഞ്ഞവർക്ക് ജീവിതത്തെ അർത്ഥവത്തും സമ്പന്നവും സന്തുഷ്ടവുമാക്കാനുള്ള വഴി ഇതാണ്.

നമ്മുടെ നാട്ടിലെ ഭേദപ്പെട്ടവരെന്ന് പറയപ്പെടുന്ന ധാരാളം ആളുകളെ ഞാൻ കാണാറുണ്ട്. അവരുടെ ജീവിതത്തെപ്പററി അന്വേഷിക്കുമ്പോൾ, ശൂന്യതയാണ് കാണുന്നത്. അവർക്ക് ധാരാളം പണമുണ്ട് – അതിൽ നല്ലൊരു ഭാഗം, അധാർമ്മികമായി ആർജ്ജിച്ചതു്, അശോകമുതലായ ആധുനികരീതിയിലുള്ള ഹോട്ടലുകൾ അടുത്തുണ്ട്. അവർ ഇടയ്ക്ക് അവിടെ പോയി വിരുന്നുകളിൽ പങ്കെടുക്കുന്നു – വിലപിടിച്ച ഭക്ഷണം, പാനീയങ്ങൾ; പക്ഷെ ഇതെല്ലാം എവിടെയാണവസാനിക്കുന്നത്. ശൂന്യത, തികഞ്ഞ ശൂന്യത. പക്ഷെ ഇതേ ആളുകൾക്ക് സംതൃപ്തമായ ജീവിതം നയിക്കാം – കഷ്ടപ്പാടിലും ദൈന്യതയിലും ജീവിക്കുന്ന ജനകോടികളെപ്പററി ആലോചിച്ച്, അവർക്ക് ആവുന്നത്രസേവനം നടത്തുമെന്ന് നിശ്ചയം ചെയ്ത്, പ്രവൃത്തിരംഗത്തേക്കിറങ്ങുകയേ വേണ്ടൂ. ജോലിയിൽനിന്ന് പിരിഞ്ഞിട്ടുള്ള ആയിരക്കണക്കിനുള്ള ആളുകൾ, അവർക്ക് കഴിഞ്ഞു പോകാനുള്ള വകയുണ്ടെങ്കിൽ, പിന്നീടും ജോലി അന്വേഷിച്ച് പോകേണ്ടതുണ്ടോ? കൂടുതൽ ശ്രേഷ്ഠമായ എത്രയോ ജോലികൾ ചെയ്യാനുണ്ട്. ഈ ചിന്ത കൂടുതൽ കൂടുതലാളുകൾക്ക് വന്നു തുടങ്ങണം. ഇങ്ങനെയാവുമ്പോൾ മതത്തിന് അതിൻേറതായ സേനയെ കിട്ടും. നാട്ടിൻെറ പുരോഗതി ത്വരിതമാവുകയും ചെയ്യും. കഴിഞ്ഞ മുപ്പത്തിഏഴ വർഷങ്ങളിൽ കുറെ വളഞ്ഞൊടിഞ്ഞ പുരോഗതി നാട്ടിലുണ്ടായിട്ടുണ്ട്. സ്വാതന്ത്ര്യം ലഭിച്ച് മുപ്പത്തിഏഴ വർഷങ്ങളായിട്ടും, ഈ നാട് ഇപ്പോഴും ഇത്രത്തോളം പിന്നോക്കാവസ്ഥയിലാണെന്നതു് നമ്മളെയെല്ലാം ലജ്ജിപ്പിക്കേണ്ട കാര്യമാണ്. നമ്മുടെ ഇരുപ്പിൽ എന്തോ തകരാറുണ്ട്. ഇതിനെ ശരിപ്പെടുത്തിയെടുക്കണം. നമ്മുടെ ആളുകൾ ഉന്നതമായ ആദർശങ്ങളാൽ പ്രചോദിതരാവണം. അവർക്ക് തോന്നണം. 'എൻെറ ജോലി കഴിഞ്ഞിരിക്കയാണ്, ഇനി ഞാൻ അതിൽനിന്ന് വിരമിക്കയാണ്. എനിക്ക് കഴിഞ്ഞുപോകാനുള്ളതുണ്ട്; ഞാനെന്തിന് വീണ്ടും ഇതിൻെറ പുറകെ ഓടണം. വേറെ നല്ല കാര്യങ്ങൾ ചെയ്യാമല്ലോ? ഇതാണ് വാനപ്രസ്ഥത്തിൻെറ ഭാവം. ഈ വനവാസികല്യാണ ആശ്രമത്തിൻെറ പിന്നിലുള്ള ആവേശവും ഇതുതന്നെ.

## 7 ഭാവനാപൂർണ്ണമായ സഹാനുഭൂതി.

ഭാരതത്തിൽ സമഗ്രമായ മാനുഷികവികസനം നാം കൈവരുത്തേണ്ടതുണ്ട്. അതിനു് കഠിനമായ അദ്ധ്വാനം വേണം, കാര്യക്ഷമവും മനുഷ്യസ്നേഹപൂർണ്ണവുമായ അദ്ധ്വാനം; നാമോച്ചാരണമോ ജപമോ അല്ല. 'ഉദ്യോഗിനം പുരുഷസിംഹം ഉപൈതി ലക്ഷ്മീഃ' കർമ്മധീരന്മാരായ ആളുകളെ ലക്ഷ്മി കടാക്ഷിക്കുന്നു. മനുഷ്യോന്മുഖവും സമർപ്പണവും ഉള്ള അദ്ധ്വാനം. അപ്പോഠം ചില വലിയകാര്യങ്ങഠം സംഭവിക്കും. വിദൂരപ്രദേശങ്ങളിൽ കിടക്കുന്ന പ്രദേശങ്ങളുടെ നാഡിമിടിപ്പു് അനുഭവപ്പെടാൻ ഈ തലസ്ഥാനനഗരിക്കു് ഇത്തരമൊരു ബോധം വേണം. കല്പനാശക്തിയെന്ന ആ ഗുണത്തെപ്പററി ശ്രീ ദേശപാണ്ഡെ സൂചിപ്പിച്ചു. ഡൽഹിയിലാണു് ഇരിക്കുന്നതെങ്കിലും, വനവാസികളും മററു പീഡിതരായ പിന്നോക്കവിഭാഗങ്ങളുമായി ഏകതാബോധം തോന്നണം. ഇതാണു് ഭാവനാപരമായ സഹതാപം. പ്രത്യക്ഷത്തിൽ നിങ്ങളുടെ മുമ്പിൽ കാണുന്നില്ലെങ്കിലും അവരുടെ ആഗ്രഹാഭിലാഷങ്ങളെ നിങ്ങഠംക്കു് ഈ ഭാവത്തിൽക്കൂടെ മനസ്സിലാക്കാം. ഇതു് സ്വഭാവവൈശിഷ്ട്യവും അർപ്പണവും കർമ്മകൌശലവും ഉണ്ടാക്കും. ഈ സഹതാപശക്തി നമ്മുടെ മുഴുവൻ ഭരണസംവിധാനത്തേയും പൌരാവലിയേയും ആവേശം കൊള്ളിക്കേണ്ടതാണു്. അപ്പോഠം മാത്രമേ നമ്മുടെ രാഷ്ട്രം, ഇതുവരെ തപ്പിത്തടഞ്ഞമാതിരിയല്ലാതെ, ഉറച്ചകാൽ വെപ്പോടുകൂടി, അതിൻെറ മഹത്തായ ലക്ഷ്യത്തിലേയ്ക്കു് – സമഗ്രമായ മാനുഷകവികസനവും സാഫല്യവും – പുരോഗമിക്കയുള്ളു.

## 8 പിന്നോക്കപ്രദേശങ്ങളോടുള്ള നമ്മുടെ ദീർഘകാല അവഗണന

ഈ രംഗത്തേയ്ക്കു് കൂടുതൽ ആളുകഠം വരേണ്ടിയിരിക്കുന്നു. നമ്മുടെ രാഷ്ട്രീയത്തിൽ വേണ്ടതിലധികം ആളുകളുണ്ടു്; നിശ്ശബ്ദമായ മനുഷ്യസേവനത്തിൽ വളരെ ചുരുക്കവും. ഇന്നത്തെ രാഷ്ട്രീയം സാമാന്യം മുഴുവനും അധികാര രാഷ്ട്രീയമാണു്. സ്വാതന്ത്ര്യത്തിനു മുമ്പു്, ഇതു് സേവനരാഷ്ട്രീയമായിരുന്നു—ജനങ്ങഠംക്കു വേണ്ടി അധികാരം കൈവശപ്പെടുത്തുവാനുള്ള രാഷ്ട്രീയം. ഇന്നു് അധികാര രാഷ്ട്രീയത്തിൻെറ അതിപ്രസരം നാടിനെ നാശത്തിലേയ്ക്കു് നയിക്കയാണു്. ചിലരെങ്കിലും അതിൽനിന്നു് പുറത്തു കടന്നു്, ഭാരതത്തിൽ ഒരു നവീനരാഷ്ട്രം നിർമ്മിക്കുക എന്ന യഥാർത്ഥരാഷ്ട്രീയത്തിൽ പ്രവേശിക്കട്ടെ. ഇതെങ്ങനെ സാധിക്കാം? നമ്മുടെ പിന്നോക്കവിഭാഗങ്ങഠം പൂർണ്ണമായും ഉദ്ധരിക്കപ്പെടുമ്പോഠം, നമുക്കു് നല്ലൊരു

രാഷ്ട്രം ലഭ്യമാവും. പട്ടണപ്രദേശങ്ങളിൽ താമസിക്കുന്ന ആളുകളേയും ഇത്തരം ചിന്ത പ്രചോദിപ്പിച്ചുതുടങ്ങണം. അവർ രാജ്യത്തിലെ പിന്നോക്കപ്രദേശങ്ങളേയും ഗ്രാമപ്രദേശങ്ങളേയും ചൂഷണംചെയ്യാതിരിക്കണം. നമ്മുടെ ജനങ്ങളിൽ 70 ശതമാനവും ഇപ്പോഴും ഗ്രാമപ്രദേശങ്ങളിലാണ് താമസിക്കുന്നത്. നാം അവരുടെ കാര്യത്തിൽ അധികമൊന്നും ശ്രദ്ധിച്ചിട്ടില്ല. നാം പട്ടണങ്ങളിലും നഗരങ്ങളിലുമാണ് കൂടുതൽ ശ്രദ്ധിക്കുന്നത്. പ്രാഥമികവിദ്യാഭ്യാസത്തിനുവേണ്ടി ചിലവുചെയ്യുന്നതിനെക്കാൾ പണം നാം ഉപരിവിദ്യാഭ്യാസത്തിനു് ചിലവഴിക്കുന്നു. ഉപരിവിദ്യാഭ്യാസം ജനസംഖ്യയിലെ ചെറിയൊരു വിഭാഗത്തെ മാത്രമേ ബാധിക്കുന്നുള്ളു; ഭൂരിഭാഗം ജനങ്ങളേയും അതു് സ്പർശിക്കുന്നില്ല. സമർത്ഥമായൊരു പ്രാഥമികവിദ്യാഭ്യാസപദ്ധതിയുടെ അനുഗ്രഹങ്ങൾ നമ്മുടെ ജനലക്ഷങ്ങൾക്കെത്തിച്ചുകൊടുക്കുവാൻ ഇനിയും നമുക്കു് സാധിച്ചിട്ടില്ല. പല പ്രാഥമികവിദ്യാലയങ്ങളുടേയും എടുപ്പുകൾ, മൃഗങ്ങൾക്കുപോലും പോരാത്തവയാണ്. കാതലായ ഈ പ്രശ്നത്തെപ്പററി നാം ഇതുവരെ ഗൗരവമായി ചിന്തിച്ചിട്ടില്ല. രാഷ്ട്രീയാധികാരം ഉയൻ വർഗ്ഗങ്ങളിൽ നിക്ഷിപ്തമാണ്, അവർ അവരുടെ വികസനത്തിനു വേണ്ടി യത്നിക്കുന്നു. അവർ മുറവിളികൂട്ടുന്നു. ഞങ്ങൾക്കു് ഇവിടെ ഒരു കോളേജ് വേണം, അവിടെ ഒരു സർവ്വകലാശാല വേണം എന്നു്. അവക്കു് അതു കിട്ടുകയും ചെയ്യുന്നു. പണമെല്ലാം ആ വഴിക്കു ചിലവായിപോകുന്നു. മാർക്സിസ്റ്റ്കാരുടെ പ്രമാണം എത്ര ശരിയാണ്! 'ഒരു കാലഘട്ടത്തിൽ അധീശത്വം പുലർത്തുന്ന ആശയങ്ങൾ അവിടത്തെ ഭരണവർഗ്ഗത്തിൻെറ ആശയങ്ങളാണ്.' നമ്മുടെ ഭരണവർഗ്ഗത്തിൻെറ ശ്രദ്ധ ആ വിസ്മരിക്കപ്പെട്ട മേഖലയിലേയ്ക്കു തിരിയുന്നതു നന്നു്. അതിൻെറ അധഃപതനത്തിൽനിന്നു് ഉത്തേജനമുണ്ടാക്കുവാൻ അതു മാത്രമാണ് വഴി. നമ്മുടെ ഭരണവർഗ്ഗത്തിൻെറ നിർണ്ണായകസങ്കല്പങ്ങളെ വിവേകാനന്ദൻ ദരിദ്രനാരായണന്മാരെന്നു വിളിച്ച പിന്നോക്കവിഭാഗങ്ങളുടെ വിദ്യാഭ്യാസത്തിൻേറയും സാമ്പത്തികോന്നമനത്തിൻേറയും ദിശയിലേയ്ക്കു് അടിയന്തരമായി തിരിച്ചുവിടണം. ഇതിൽ ഗിരിജനങ്ങൾ മാത്രമല്ല പെടുക, ഭാരതത്തിലെ മുഴവൻ ഗ്രാമീണജനസംഖ്യയും ഇതിലാണ്. സ്വന്തം താല്പര്യത്തിനുവേണ്ടിത്തന്നെ ഉയൻ തലത്തിലുള്ളവർ ഇതിൽ ശ്രദ്ധിക്കേണ്ടതാണ്. എന്തെന്നാൽ, ഗ്രാമപ്രദേശങ്ങളെ അവികസിതമായി വിടുന്നതു് പട്ടണങ്ങളേയും നഗരങ്ങളേയും ബാധിക്കും. മൂന്നു ദിവസം മുമ്പു മാത്രം ഞാൻ ബോംബെയിലുണ്ടായിരുന്നു. ചില വർഷങ്ങൾക്കു മുമ്പ് അതു് വൃത്തിയുള്ളതും അദ്ഭുതകരവുമായൊരു നഗരമായിരുന്നു. ഇന്നു്, അതിൻെറ പകുതിയോളം ചേരിയാണ്. ബോംബെയുടെ വികസനത്തിൻെറ ദുരന്തം ഇതാണ്; ഡൽഹിയും കല്ക്കത്തയും മദിരാ

ശിയും ഈ കാര്യത്തിൽ മെച്ചമൊന്നുമല്ല. ഗ്രാമപ്രദേശങ്ങളെ നാം അവഗണിക്കുന്നതുകൊണ്ടു് ചേരികരം വളർന്നുവരുന്നു. ഇതിനാൽ, നഗരങ്ങളിലെ സമ്പന്നരുടെ ജീവിതത്തിലും ഇരുട്ട് വീഴുന്നു. എന്തു വൈരുദ്ധ്യമാണിവിടെ—വിലപിടിച്ച സൗധങ്ങരം, പഞ്ചനക്ഷത്ര ഹോട്ടലുകരം, ഭംഗിയായി സംവിധാനം ചെയ്ത ഭവനപദ്ധതികരം; അവക്കു് നേരെ താഴെ ദൈന്യത, തീവ്രമായ ദാരിദ്ര്യം, കഷ്ടപ്പാടു് ! നമ്മുടെ മുൻഗണനാക്രമത്തെ മാററുന്നില്ലെങ്കിൽ, ഈ നില കൂടുതൽ സങ്കീർണ്ണമാവും; നമ്മുടെ ഗ്രാമങ്ങളിലും ഗിരിവർഗ്ഗസങ്കേതങ്ങളിലുമുള്ള പിന്നോക്കവിഭാഗങ്ങളെ ഉദ്ധരിക്കുക എന്നതിൽ നാം കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടിയിരിക്കുന്നു. ഇത്തരമൊരു മാററം, ഈ ശതാബ്ദത്തിന്റെ ബാക്കിയുള്ള പതിനാറു വർഷങ്ങളിൽ ഉണ്ടായേ തീരൂ. നമ്മുടെ സ്വാതന്ത്ര്യം അർത്ഥവത്താവണമെങ്കിൽ, നമ്മുടെ ജനാധിപത്യം സുശക്തമാവണമെങ്കിൽ, നയങ്ങളിലും പരിപാടികളിലും ഇങ്ങനെയൊരു മാററം ഒഴിച്ചുകൂടാത്തതാണു്.

## 9 വനവാസികരം—ഭാരതത്തിലും പാശ്ചാത്യരാജ്യങ്ങളിലും

വിദേശത്തു്, വ്യത്യസ്തമായൊരു ചിത്രമാണു് നിങ്ങരം കാണുക. വനവാസികളോടുള്ള നമ്മുടെ പെരുമാററത്തിന്റെ പ്രത്യേകത അതിൽനിന്നു് മനസ്സിലാക്കാം. വൻശക്തിയായ അമേരിക്കയുടെ ജനസംഖ്യ 22 കോടിയാണു്. അവിടെ പണ്ടു് വലിയൊരു സംഘം വനവാസികളുണ്ടായിരുന്നു—റെഡ് ഇന്ത്യൻസ്, ഇപ്പോരം അമേരിക്കൻ ഇന്ത്യൻസ് എന്നറിയപ്പെടുന്നവർ. അമേരിക്കയുടെ അവരോടുള്ള സമീപനമെന്തായിരുന്നു ? അവരെ നശിപ്പിക്കുവാനും അവരുടെ നിലങ്ങളെ തട്ടിയെടുക്കുവാനുമാണവർ ശ്രമിച്ചതു്. അവരിൽ പലരേയും അമേരിക്കർ കൊന്നു. ഇപ്പോരം അവരുടെ എണ്ണം ഏഴുലക്ഷം മാത്രമാണു്—ശോചനീയമായ പരിതസ്ഥിതികളിൽ, ഭാവിയെ സംബന്ധിച്ചു് വലിയ പ്രതീക്ഷയൊന്നുമില്ലാതെ അവർ ജീവിക്കുന്നു. ആസ്ട്രേലിയയിലേയും പാശ്ചാത്യർ കുടിയേറിപ്പാർത്ത മറെറല്ലാ രാജ്യങ്ങളിലേയും കഥയും ഇതുതന്നെയാണു്. നേരെ മറിച്ചു്, ഇവിടെ 5 കോടി വനവാസികരം ജീവിക്കുന്നുണ്ടു്. ഇവരെ നശിപ്പിക്കുക എന്ന ഒരു പരിപാടി നമുക്കൊരിക്കലുമുണ്ടായിട്ടില്ല. നമ്മരംക്കു് പററിയ അബദ്ധം അവരെ അങ്ങനെതന്നെ വിട്ടതായിരുന്നു. നാം അവരെ സമീപിച്ചു്, അവരെ ഉദ്ധരിക്കുവാൻ ശ്രമിച്ചില്ല. പക്ഷേ നാം അവരെ നശിപ്പിക്കുവാൻ ഒരിക്കലും ശ്രമിച്ചിട്ടില്ലെന്നതു് സത്യമാണു്. നാനാത്വത്തിൽ ഏകത്വമെന്ന നമ്മുടെ വീക്ഷണത്തെ അമേരിക്ക അനുവർത്തിച്ചിട്ടുണ്ടായിരുന്നെങ്കിൽ, ഇന്നു് അവിടേയും 5 കോടി ഗിരിജനങ്ങരം ഉണ്ടാകുമായിരുന്നു. സ്വാതന്ത്ര്യലബ്ധിക്കു

ശേഷം, ഈ വിസ്മൃതവിഭാഗത്തിന്റെ പ്രാധാന്യത്തെപ്പററിയും നാം ബോധവാന്മാരായിട്ടുണ്ട്. അതുകൊണ്ടാണ് അവരുടെ ഉന്നമനത്തിനായി ഇത്രയധികം പദ്ധതികൾ ഗവൺമെണ്ട് ആവിഷ്കരിച്ചിട്ടുള്ളതു്. അവരുടെ വിദ്യാഭ്യാസത്തിനും സാമ്പത്തികവികാസത്തിനുമായി ധാരാളം പണം അനുവദിക്കപ്പെടുന്നുണ്ട്. പക്ഷേ ഈ പദ്ധതികളുടെ നിർവ്വഹണം മന്ദഗതിയിലാണ്; അനുവദിച്ച സംഖ്യയോടും അംഗീകരിച്ച പദ്ധതികളോടും നീതിപുലർത്തിക്കാണുന്നില്ല. നിർവ്വഹണത്തിന്റെ ചുമതല വഹിക്കുന്നവരുടെ മനോഭാവത്തിലും പ്രവൃത്തിയിലും ഇപ്പോഴും കാണാവുന്ന മദ്ധ്യകാലമനസ്ഥിതിയാണ് ഇതിനു കാരണം. ഈ മനസ്ഥിതിയെ മാററി മനുഷ്യസ്നേഹപരമായ നിലപാടുകൾ സ്വീകരിക്കുകയും നിർവ്വഹണഉദ്യോഗസ്ഥർ മാനവദർശനവും ദേശീയ ഉത്തരവാദിത്വവും പുലർത്തിക്കൊണ്ട് അവരുടെ കൃത്യങ്ങൾ നിർവ്വഹിക്കയും ചെയ്യുന്ന ഒരു പരിതസ്ഥിതി നാം വളർത്തിയെടുക്കേണ്ടതുണ്ട്. നാം ആ ചുമതല നിർവ്വഹിച്ചാൽ, രാഷ്ട്രം ശക്തി ആർജ്ജിക്കുകയും ജനാധിപത്യം അർത്ഥവത്താവുകയും ചെയ്യും. ഈ ഉത്തരവാദിത്വം നാം ഇന്നു് വിപുലമായ തോതിൽ നിർവ്വഹിക്കേണ്ടതുണ്ട്.

നമ്മുടെ രാജ്യത്തിലെ വിസ്മരിക്കപ്പെട്ട ഭാഗത്തെ ഓർമ്മയിൽ കൊണ്ടുവരുവാനും ആ രംഗത്തു് നമുക്കുള്ള ചുമതലയെപ്പററി നമ്മെ ബോധവാന്മാരാക്കുവാനും, ഇത്തരം യോഗങ്ങൾ സഹായിക്കും. അതിനാൽ, ഈ യോഗം പ്രത്യേക പ്രാധാന്യമർഹിക്കുന്നു. രാഷ്ട്രശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും രക്തം പ്രസരിപ്പിക്കുന്ന ഒരു യന്ത്രത്തെപ്പോലെ തലസ്ഥാനനഗരി പ്രവർത്തിക്കണം, അപ്പോൾ മാത്രമേ അതു് യഥാർത്ഥത്തിലുള്ളൊരു തലസ്ഥാനനഗരിയാവുകയുള്ളൂ. രാജ്യസ്നേഹികളായ, രാജ്യത്തിലെ പ്രശ്നങ്ങളെപ്പററി വിഭാവനം ചെയ്‌വാൻ കഴിവുള്ള, കൂടുതൽ ആളുകളെ തലസ്ഥാനനഗരി സൃഷ്ടിക്കണം. പണം ധാരാളമുണ്ട്, അതു് വേണ്ടവിധം ചിലവു ചെയ്യുകയാണ് വേണ്ടതു്, ഈ കാര്യത്തിൽ നമ്മുടെ രാജ്യത്തിൽ നല്ലൊരു മാററം വന്നുകൊണ്ടിരിക്കുന്നുവെന്നതിൽ സംതൃപ്തി തോന്നുന്നു. പണ്ട് നല്ല കാര്യങ്ങൾ പണത്തിന്റെ പിന്നാലെ ഓടുകയായിരുന്നു; ഇന്നു് പണം നല്ല കാര്യങ്ങളെ അന്വേഷിച്ചു് തുടങ്ങിയിരിക്കയാണ്. പണക്കാരുടെ ഇടയിൽ ഇങ്ങനെയൊരു മാററം വന്നിട്ടുള്ളതു് കഴിഞ്ഞ നാലഞ്ചു വർഷങ്ങളായി ഞാൻ കാണുന്നുണ്ട്. അവരിൽ കൂടുതൽ കൂടുതൽ ആളുകൾ മനുഷ്യസേവനത്തിനു് അവരുടെ പണം ചിലവു ചെയ്യാൻ ആഗ്രഹിക്കുന്നു. നല്ലൊരു ജീവിതവീക്ഷണം നാട്ടിൽ പരക്കുന്നുണ്ടെന്നാണതിന്റെ സൂചന, ശ്രേഷ്ഠമായ കാര്യങ്ങൾ പണത്തിനായി ഓടിനടക്കുകയോ കാത്തിരിക്കുകയോ ചെയ്യു

രുത്; പണം അങ്ങോട്ടൊഴുകണം. ഈ തലസ്ഥാനനഗരിയിലും ബോംബെയിലും ധാരാളം പണമുണ്ട്. പിന്നോക്കവിഭാഗങ്ങളെ ഉദ്ധരിക്കുവാൻ ഈ പണം വിനിയോഗിക്കപ്പെടട്ടെ. അങ്ങനെയാണ് പണത്തെ ശരിയായി ഉപയോഗിക്കേണ്ടതു്. അവനവൻെറ ജീവിതാവശ്യങ്ങൾക്ക് ആവശ്യമായതിൽ അധികമുള്ള പണംകൊണ്ടു് ഇതു മാത്രമേ ചെയ്യാനുള്ളു. ഈ ധാരണ നാടൊട്ടുക്കു് പരക്കണം. സ്വാമിജി ഉപയോഗിച്ച രണ്ടു വാക്കുകൾ ഞാൻ നേരത്തെ ഉദ്ധരിക്കുയുണ്ടായി—ത്യാഗം, സേവനം. അറിവിലോ, കഴിവിലോ, ശക്തിയിലോ, ധനത്തിലോ നിങ്ങൾക്കു മിച്ചമുള്ളതിനെ മററുള്ളവരുമായി പങ്കിടുക. നിങ്ങൾക്കു് സംഭാവനയായിക്കൊടുക്കാൻ കഴിയുന്നതിനെ, ഏതെങ്കിലും നല്ല കാര്യത്തിനു് കൊടുക്കുക. രാഷ്ട്രനിർമ്മിതിക്കു് ഈ നിലപാടു് ഒഴിച്ചുകൂടാത്തതാണ്. ഇതിൻെറ മൂല്യം രാഷ്ട്രീയം മാത്രമല്ല; എല്ലാ നല്ല സാമൂഹികവും രാഷ്ട്രീയവുമായ പ്രവർത്തനങ്ങളുടെയും പിന്നിലുള്ള ആത്മീയമായ മൂല്യം അതിലുണ്ടു്.

സ്വാമി വിവേകാനന്ദനിൽനിന്നു് നമുക്കു് പഠിക്കാവുന്ന വിശേഷമായ പാഠം ഇതാണ്. മനുഷ്യസേവയിൽക്കൂടെ, മനുഷ്യഹൃദയത്തിൽ ഗൂഢമായിരിക്കുന്ന ദൈവത്തെയാണ് നാം സേവിക്കുന്നതു്. നമ്മുടെ പൌരാണികരും ആധുനികരുമായ ഋഷിമാരുടെ ആ ഉപദേശം നാം വിസ്മരിച്ചു. നമുക്കു് ക്ഷേത്രങ്ങളിൽ മാത്രമേ ദൈവത്തെക്കാണുവാൻ കഴിയുന്നുള്ളു; മനുഷ്യനിലുള്ള ദൈവത്തെ കാണുവാൻ കഴിയുന്നില്ല. ഇന്നു് ശ്രീരാമകൃഷ്ണൻ സ്വാനുഭവത്തിൽക്കൂടെ ഈ സത്യത്തെ സാക്ഷ്യപ്പെടുത്തി നമ്മോടു പറയുകയാണ്: 'ഓരോ ജീവനും ശിവനാണ്. ജീവനെ സേവിക്കുക എന്നാൽ ശിവനെ പൂജിക്കുക എന്നാണർത്ഥം.' സ്വാമി വിവേകാനന്ദൻ ഇതേ സത്യത്തിനു് മനോഹരമായൊരു ബംഗാളി കവിതയിൽ രൂപം കൊടുക്കുകയുണ്ടായി. 'നിരവധി രൂപങ്ങളിൽ ദൈവം നിങ്ങളുടെ മുമ്പിൽ നില്ക്കുന്നു. ഇതിനെ അവഗണിച്ചു്, നിങ്ങൾ എവിടെയാണ് ദൈവത്തെ അന്വേഷിക്കുന്നതു് ? എല്ലാ ജീവികളേയും സ്നേഹിക്കുന്നവൻ മാത്രമേ ദൈവത്തെ യഥാർത്ഥത്തിൽ ആരാധിക്കുന്നുള്ളു.'

## 10 ഉപസംഹാരം: 'പുതിയൊരു ഭാരതം ഉയിർത്തെഴുന്നേല്ക്കട്ടെ'

വേദാന്തത്തിലും അതിലെ ഉപനിഷത്തുകളിലും ഗീതയിലും, ആധുനികകാലത്തു് സ്വാമി വിവേകാനന്ദൻെറ മഹത്കൃതികളിലും നമുക്കു് കേൾക്കാവുന്ന ഉദ്ബോധനം ഇതാണ്. ഭാരതത്തിലെ പിന്നോക്ക വിഭാഗങ്ങളുടെ പ്രശ്നങ്ങളിലേയ്ക്കു് നമ്മുടെ ശ്രദ്ധയെ ആദ്യ

മായി തിരിച്ചു വിട്ടതു് അദ്ദേഹമായിരുന്നു; വേദാന്തത്തെ ഈ പ്രശ്ന ങ്ങളുടെ പരിഹാരത്തിനു് എങ്ങനെ ഉപയോഗപ്പെടുത്താമെന്നും അദ്ദേ ഹം കാണിച്ചു തന്നു. ഇക്കാര്യത്തിലുള്ള നമ്മുടെ ചുമതലയെപ്പററി ശക്തിയുള്ള ഭാഷയിൽ അദ്ദേഹം പ്രതിപാദിച്ചിട്ടുണ്ടു്. ഭാരതത്തിലെ മേലേക്കിടയിലുള്ള വിഭാഗങ്ങളെ അദ്ദേഹം വിവരിച്ചതു് 'അധഃ പതിച്ച ഒരു വർഗ്ഗം' എന്നാണു്. അദ്ദേഹത്തിൻെറ ചില വാക്കുകളെ ഉദ്ധരിച്ചുകൊണ്ടു് ഈ പ്രസംഗം ഉപസംഹരിച്ചുകൊള്ളട്ടെ. ഭാരതീയ ജനതയെ തീവ്രമായി സ്നേഹിച്ച സ്വാമിജി,ഈ രാജ്യത്തിനേയും അതിൻെറ ഭൂത, വർത്തമാന, ഭാവികാലങ്ങളേയും എങ്ങനെ നോക്കി ക്കണ്ടു എന്നു് നാമെല്ലാം അറിഞ്ഞിരിക്കുന്നതു് നല്ലതാണു്. കല്ക്കത്ത യിലെ അദ്വൈതാശ്രമം ഈയിടെ ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. 'പ്രോലെട്ടേരിയററ് വിൻ ഈകചൽ റൈററ്സ്' എന്ന അർത്ഥവത്താ യ പേരോടുകൂടിയ അതിൽ, സ്വാമി വിവേകാനന്ദൻെറ സംപൂർണ്ണ കൃതികളിൽ നിന്നെടുത്ത ശകലങ്ങളാണുള്ളതു്. അതിലെ ഭാഷ മാർക്സിസ്റ്റ് ചുവയുള്ളതാണു്; ആശയങ്ങളും അപ്രകാരം തന്നെ; പക്ഷേ അവയെല്ലാം വരുന്നതു് ഒരാത്മീയഗുരുവിൻെറ, വേദാന്തദാ ർശനികൻെറ, ഹൃദയത്തിൽനിന്നാണു്. അധഃപതനത്തിലാണ്ടു കിടക്കു ന്ന ഭാരതത്തിലെ ഉയന്ന വർഗ്ഗത്തെ സംബോധന ചെയ്തുകൊണ്ടു്, സ്വാമിജി എഴുതുന്നു:

'ആര്യന്മാരായ പൂർവ്വികന്മാരിൽനിന്നുള്ള നിങ്ങളുടെ പാരമ്പര്യ ത്തെപ്പററിയും ഭാരതത്തിൻെറ ഗതകാലമഹിമയെപ്പററിയും എത്ര തന്നെ നിങ്ങൾ പാടിയാലും, നിങ്ങളുടെ ആഢ്യത്തരത്തെപ്പററി എത്ര പൊങ്ങച്ചം നടിച്ചാലും, നിങ്ങൾ ഭാരതത്തിലെ വരേണ്യവർഗ്ഗം, ജീവിക്കുന്നുണ്ടെന്നു് വിചാരിക്കുന്നുണ്ടോ ? നിങ്ങൾ പതിനായിരം കൊല്ലം പഴക്കമുള്ള അസ്ഥിപഞ്ജരങ്ങളാണു്. 'മാംസപിണ്ഡങ്ങൾ' എന്നു് നിങ്ങൾ അവഹേളിച്ചവർക്കിടയിലാണു് ഇന്നു ഭാരതത്തിലുള്ള ലേശം ചൈതന്യം കുടികൊള്ളുന്നതു്; നിങ്ങളാണു് വാസ്തവത്തിൽ സ്പന്ദിക്കുന്ന അസ്ഥിമാടങ്ങൾ. നിങ്ങളുടെ വീടും സാമാനങ്ങളുമെല്ലാം കാഴ്ചബംഗ്ലാവിലെ വസ്തുക്കളെപ്പോലെയിരിക്കുന്നു; അത്ര ജീവനി ല്ലാത്തതും പഴഞ്ചനുമാണവ. നിങ്ങളുടെ നടത്തവും ആചാരങ്ങളും, പ്രവൃത്തികളും ജീവിതരീതികളും കണ്ടിട്ടുള്ളവർക്കു് അവ മുത്തശ്ശിക്കഥ കളെപ്പോലെ തോന്നും. നിങ്ങളുമായി പരിചയപ്പെട്ടു്, വീട്ടിലേയ്ക്കു് മടങ്ങുമ്പോൾ, ഏതോ ഒരു ചിത്രപ്രദർശനം കണ്ട പ്രതീതിയാണുണ്ടാ വുക. ഈ മായാലോകത്തിലെ മിഥ്യകളാണു് നിങ്ങൾ. ഭാരതത്തി ലെ ഉയന്ന വർഗ്ഗക്കാരായ നിങ്ങൾ, അതിലെ മരുമരീചികകളാ ണു്. ഭൂതകാലത്തിലെ എല്ലാററിൻേറയും സമുച്ചയമാണു് നിങ്ങൾ.

നിങ്ങളെ ഇപ്പോഴും കാണുന്നതു് ദഹനക്കേടുകൊണ്ടുണ്ടായ ദുഃസ്വപ്നം പോലെയാണു്. ശൂന്യരായ നിങ്ങൾ, ഭാവിയിലെ അസ്തിത്വമില്ലാത്ത സ്വപ്നജീവികളാണു്. സ്വപ്നലോകത്തിലെ പൌരന്മാരെ, നിങ്ങൾ ഇനിയും അലഞ്ഞുകൊണ്ടിരിക്കുന്നതെന്തിനാണു്? എന്തുകൊണ്ടു് നിങ്ങൾ ഉടനെ ധൂളിയായി കാററിൽ മറയുന്നില്ല. നിങ്ങളുടെ അസ്ഥിപ്രായമായ വിരലുകളിൽ, നിങ്ങളുടെ പൂർവ്വികന്മാർ സൂക്ഷിച്ചുവെച്ച ചില വിലമതിക്കാനാവാത്ത രത്നങ്ങളുണ്ടു്. ഇതുവരെ നിങ്ങൾക്കു് അതിനെ ആരേയുമേല്പിക്കാൻ സാധിച്ചിട്ടില്ല. ഇന്നിപ്പോൾ, സാർവ്വജനികവിദ്യാഭ്യാസത്തിൻേറയും പ്രബുദ്ധതയുടേയുമായ ബ്രിട്ടീഷു് ഭരണത്തിൽ, അതിനെ കഴിയുംവേഗം നിങ്ങളുടെ അനന്തരാവകാശികളെ ഏല്പിച്ചു്, ശൂന്യതയിൽ ലയിക്കുക.'

അധഃപതിച്ച ആ ഭാരതം പോകണം. അതിൻെറ സ്ഥാനത്തു് ഒരു നവീന ഭാരതം ഉയരണം. ആ ജീവസ്സുററ ഭാരതമെന്താണു്? അതെവിടെനിന്നു വരും ?

'നിങ്ങളുടെ സ്ഥാനത്തു് ഒരു നവീന ഭാരതം ഉയരട്ടെ. കർഷകൻെറ കുടിലിൽനിന്നു്, മീൻപിടുത്തക്കാരൻേറയും, ചെരുപ്പുകുത്തിയുടേയും തൂപ്പുവേലക്കാരൻേറയും ചാളകളിൽനിന്നു്, അതുയരണം. പീടികയിൽനിന്നു് വഴിയിൽ ചായ വില്ക്കുന്നവൻെറ അടുപ്പിൽനിന്നു് വളർന്നുവരണം. തൊഴിൽശാലകളിൽനിന്നു്, കമ്പോളങ്ങളിൽനിന്നു്, അതു് വരണം. പൊന്തകളിലും കാടുകളിലും നിന്നു്, കുന്നുകളിലും മലകളിലും നിന്നു് അതു് ഉയരണം !'

വനവാസികളും മററു് അവഗണിക്കപ്പെട്ട വിഭാഗങ്ങളും ഉയർന്നുവരട്ടെ; അവരാണു് യഥാർത്ഥ ഭാരതം. അദ്ദേഹം തുടരുന്നു:

'പരസഹസ്രം വർഷങ്ങളായി സാധാരണ ജനങ്ങൾ മർദ്ദനം സഹിച്ചു—മുറുമുറുപ്പില്ലാതെ; അതിനാൽ, അവർക്കു് അദ്ഭുതമായൊരു സഹനശക്തി കൈവന്നിട്ടുണ്ടു്. അവർ സഹിച്ച ദീർഘമായ യാതന, അവർക്കു് അചഞ്ചലമായൊരു ചൈതന്യം ഉണ്ടാക്കിക്കൊടുത്തു. ഒരു പിടി അരി ഭക്ഷിച്ചു്, അവർക്കു് ലോകത്തെ പ്രകമ്പനം കൊള്ളിക്കാം. അര അപ്പം അവർക്കു കൊടുക്കു; അവരുടെ ചൈതന്യം ലോകത്തിനേയും കവിഞ്ഞൊഴുകും.'

ഈ നാട്ടിലെ പതിനായിരക്കണക്കായ സാധാരണ ജനങ്ങളെ ബ്രിട്ടീഷുപട്ടാളത്തിൽ ചേർത്തി, അവരെ ഉപയോഗിച്ചു് ഇന്ത്യയിലും പുറമേയുമുണ്ടായിരുന്ന സാമ്രാജ്യത്തെ എങ്ങനെ ബ്രിട്ടിഷുകാർ പടുത്തുയർത്തി എന്നു് പലപ്പോഴും സ്വാമിജി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്;

അരവയർ നിറച്ചുകൊണ്ടാണവർ ഇതു് സാധിച്ചതു്; നമ്മുടെ ജനങ്ങളുടെ ജീവസ്സു് അതാണു്. ഉയന്ന വർഗ്ഗക്കാരുടെ അവഗണനയുണ്ടായിട്ടും, അവർ ഗംഭീരമായ ചൈതന്യം പ്രദർശിപ്പിച്ചിട്ടുണ്ടു്. സ്വാമിജി തുടരുന്നു:

'ഇതിനും പുറമെ, ലോകത്തിൽ വേറെങ്ങും കാണാത്ത ശുദ്ധവും ധർമ്മപരവുമായ ജീവിതത്തിൽനിന്നു് അവക്കു് അദ്ഭുതകരമായൊരു ശക്തി ലഭിച്ചിട്ടുണ്ടു്.'

ഭാരതത്തിലെ സാധുക്കൾ ധർമ്മം ആചരിക്കുന്നവരാണു്. പുറം രാജ്യങ്ങളിൽ ദരിദ്രർ മിക്കപ്പോഴും അക്രമവാസന കാട്ടാറുണ്ടു്. സ്വാമിജി മാത്രമല്ല, ഭാരതത്തിലെ അമേരിക്കൻ സ്ഥാനപതിയായ ജോൺ കെന്നത്തു് ഗാൽബ്രേയത്തു് മുതലായവരും ഈ അഭിപ്രായം ആവർത്തിച്ചിട്ടുണ്ടു്. സ്വാമിജി ഉപസംഹരിക്കുന്നു:

'ഇത്ര പ്രശാന്തത, സംതൃപ്തി, സ്നേഹശീലം, നിശ്ശബ്ദവും അവിരാമവുമായ അദ്ധ്വാനശീലം, സന്ദർഭത്തിനൊത്തു് സിംഹതുല്യമായ ശക്തി വേറെവിടെയെങ്കിലും ഇതു് കാണാനൊക്കുമോ ? ഇവരാണു് ഭാവിഭാരതത്തിൻെറ വാഗ്ദാനങ്ങൾ. ശ്രദ്ധിച്ചു കേൾക്കൂ. ഉത്തേജിത ഭാരതത്തിൻെറ ഉദ്ഘാടനശബ്ദം—ദശലക്ഷം ഇടിമുഴക്കങ്ങളിലൂടെ ലോകമെമ്പാടും പ്രതിദ്ധ്വനിക്കുന്ന ശബ്ദം 'വാ ഗുരു കി ഫത്തേ—ഗുരുവിനു് ജയം !'

---

മാറുന്ന സമൂഹത്തിന് അനിവാര്യമായ

# ശാശ്വതമൂല്യങ്ങൾ

(നാലാം വാല്യം)

ഗ്രന്ഥകർത്താവ് :

**ശ്രീ രംഗനാഥാനന്ദസ്വാമികൾ**

വിവർത്തകൻ :

**ശ്രീ വി. ബാലഗംഗാധരമേനോൻ**

മാറുന്ന സമൂഹം മാനിക്കേണ്ടുന്ന മാറാത്ത ചില ശാശ്വതമൂല്യങ്ങൾ ഉണ്ട്. അവയാണ് ഈ ഗ്രന്ഥത്തിലെ ചർച്ചാവിഷയം.

തപഃസ്വാധ്യായനിരതനും കർമ്മനിരതനുമായ ശ്രീ രംഗനാഥാനന്ദസ്വാമികൾ പലപ്പോഴായി ചെയ്ത പ്രഭാഷണങ്ങളും എഴുതിയ ലേഖനങ്ങളും ഇംഗ്ലീഷിൽ Eternal values for a changing Society എന്ന പേരിൽ 4 ഭാഗങ്ങളായി പ്രസിദ്ധീകരിച്ചതിന്റെ നാലാംഭാഗം **'ജനാധിപത്യം സമഗ്രമാനുഷികവികാസത്തിനു'** എന്ന വിശേഷശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയതു്.

**ശ്രീരാമകൃഷ്ണമഠം,**

പുറനാട്ടുകര – 680 551, തൃശ്ശൂർ.